# പ്രബുദ്ധകേരളം

1975




ശ്രീരാമകൃഷ്ണാശ്രമം, വിലങ്ങൻ
പുറനാട്ടുകര, തൃശ്ശൂർ.

# പ്രബുദ്ധകേരളം

## അറുപതാം വാല്യം

# 1975




ഉത്തിഷ്ഠത ! ജാഗ്രത ! പ്രാപ്യ വരാൻ നിബോധത !

പത്രാധിപർ: ഈശ്വരാനന്ദസ്വാമികൾ

സഹപത്രാധിപർ: ശുദ്ധാനന്ദസ്വാമികൾ

ശ്രീരാമകൃഷ്ണാശ്രമം, വിലങ്ങൻ,

പുറനാട്ടുകര, തൃശ്ശൂർ.

വാർഷികവരിസംഖ്യ 10 ക. ഒററപ്രതി 1 രൂപ.

# വിഷയാനുക്രമണിക

# പ്രബുദ്ധകേരളം




ഉത്തിഷ്ഠത! ജാഗ്രത! പ്രാപ്യ വരാൻ നിബോധത!

| വാല്യം 60 | 1975 ജനുവരി | ലക്കം 1 |
|---|---|---|


## അമൃതവാണി

**ഉള്ളിൽ** നിത്യശുദ്ധബുദ്ധമുക്തമായ ആത്മസിംഹം വസിക്കുന്നു. ധാരണാധ്യാന**ങ്ങളിൽക്കൂടി** അതിന്റെ ദർശനമുണ്ടായാൽ മായാപ്രപഞ്ചം മറഞ്ഞുപോകും. സകലരുടെയും **ഉള്ളിൽ** അദ്ദേഹം സമഭാവത്തിൽ വർത്തിക്കുന്നു; സാധനഭജനങ്ങൾ എത്രയേറെ **ചെയ്യുന്നുവോ,** അത്ര വേഗത്തിൽ അകമേ കുണ്ഡലിനീശക്തി ഉയർന്നുവരുന്നു. ഈ ശക്തി **മസ്തകത്തിലെത്തിയാൽ** ദൃഷ്ടി അനാവൃതമാകുന്നു — ആത്മദർശനം ലഭിക്കുന്നു. 'കാലേനാ**ത്മനി വിന്ദതി.'** ഒക്കെ വഴിയേ വന്നുചേർന്നുകൊള്ളും. ചിലർക്കു വേഗത്തിൽ: ചിലർക്കല്പം **പതുക്കെ എന്നു മാത്രം.** പിടിച്ചുകൊണ്ടിരിക്കണം. മരണപ്പിടി പിടിക്കണം. ഇതാണ് **യഥാർത്ഥ** പുരുഷകാരം. മനസ്സിനെ തൈലധാരപോലെ ഒരു വിഷയത്തിൽ ഉറപ്പിക്കണം. ജീവന്റെ മനസ്സു നാനാവിഷയങ്ങളിൽ വിക്ഷിപ്തമായിക്കിടക്കുന്നു. ധ്യാനസമയത്തും ആദ്യമൊക്കെ മനസ്സു വിക്ഷിപ്തമായിരിക്കും. മനസ്സിൽ വല്ല ആഗ്രഹവും ഉയരട്ടെ; സ്ഥിരമായിരുന്ന്, എന്തെല്ലാം ചിന്തകളാണ് ഉദിക്കുന്നതെന്നു നോക്കണം. ഇങ്ങനെ ഉററുനോക്കിക്കൊണ്ടിരുന്നാൽ, മനസ്സു ശാന്തമാകും; പിന്നെ നാനാതരം ചിന്താതരംഗങ്ങൾ ഉണ്ടാവില്ല; ഈ തരംഗങ്ങൾ മനസ്സിന്റെ സങ്കല്പവൃത്തികളാണ്. ഇതിനു മുമ്പു തീവ്രമായി ഭാവനചെയ്തിട്ടുള്ള വിഷയങ്ങൾ ഒരു മാനസികപ്രവാഹമായി പരിണമിച്ചിരിക്കും. അതുകൊണ്ടവ ധ്യാനസമയത്തു മനസ്സിൽ പൊങ്ങിവരും. ഈവക ധ്യാനസമയത്തു് ഉയരുകയോ ഉണ്ടാവുകയോ ചെയ്യുന്നതു്, മനസ്സു മെല്ലെ ശാന്തമാകാൻ പോകുന്നുവെന്നതിന്റെ ലക്ഷണമാണ്. ചില സമയത്തു മനസ്സ് ഓരോ ആശയത്തിൽ ഏകവൃത്തിസ്ഥമാകും — ഇതിനു സവികല്പധ്യാനമെന്നു പറയുന്നു. പിന്നെ മനസ്സു സർവ്വവൃത്തിശൂന്യമായി ഭവിക്കുമ്പോൾ, അതു നിരാധാരവും ഏകവും അഖണ്ഡവും ബോധസ്വരൂപവുമായ ചൈതന്യത്തിൽ ലയിച്ചുപോകുന്നു. ഇതിന്റെ പേരത്രേ വൃത്തിശൂന്യമായ നിർവ്വികല്പസമാധി. ശ്രീരാമകൃഷ്ണനിൽ ഈ രണ്ടുതരം സമാധികളും ഞങ്ങൾ പലപ്പോഴും കണ്ടിട്ടുണ്ട്. അവിടേയ്ക്കു് ഈ അവസ്ഥകൾ ആയാസപ്പെട്ടു വരുത്തേണ്ടിയിരുന്നില്ല. അവ പെട്ടെന്നു തനിയേ അങ്ങു വരും. അതൊരത്യാശ്ചര്യമാണ്! അവിടുത്തെ കണ്ടിട്ടാണ് ഞങ്ങൾക്കിതൊക്കെ നേരേചൊവ്വേ മനസ്സിലാക്കാൻ കഴിഞ്ഞതു്.

—വിവേകാനന്ദസാഹിത്യസർവ്വസ്വം VI. 245, 246.

# സാധനയുടെ പ്രാധാന്യം

**ശ്ലോകാനന്ദസ്വാമി**

ദുർല്ലഭം ത്രയമേവൈതദ്
ദൈവാനുഗ്രഹഹേതുകം
മനുഷ്യത്വം മുമുക്ഷുത്വം
മഹാപുരുഷസംശ്രയഃ.

ലോകത്തിൽ മൂന്നെണ്ണമാണു് ദുർല്ലഭമായിട്ടുള്ളതു്. ഈശ്വരാനുഗ്രഹംകൊണ്ടു മാത്രമേ അവ ലഭിക്കുകയുള്ളു. അവയിൽ ആദ്യത്തേതാണു് മനുഷ്യത്വം. മനുഷ്യജന്മം കിട്ടുക എന്നതു സുദുർല്ലഭമായ ഒരു സംഗതിയാകുന്നു. അനേക ജന്മങ്ങളിൽ അനവധികാലം സഞ്ചരിച്ചതിന്നു ശേഷമാണു് ആത്മാവു മനുഷ്യശരീരത്തിൽ വന്നു പിറക്കുന്നതെന്നു പരിണാമവാദികളും മററും സമ്മതിക്കുന്നുണ്ടല്ലൊ. എന്നാൽ മനുഷ്യശരീരത്തിൽ വന്നു പിറക്കുന്നതുകൊണ്ടു മാത്രം ഒരുവൻ മനുഷ്യനാകുന്നില്ല. മനുഷ്യന്നു് പ്രത്യേകാനുഗ്രഹമായി ഭഗവാൻ നൽകിയിട്ടുള്ള വിശേഷബുദ്ധിയും വിവേകവും ഉപയോഗപ്പെടുത്തി മനുഷ്യോചിതങ്ങളായ ഗുണങ്ങൾ കൂടി സമ്പാദിച്ചെങ്കിലേ അവനെ മനുഷ്യനെന്നു പറയാവൂ. അല്ലെങ്കിൽ അവൻ രണ്ടു കാലിൽ നടക്കുന്ന ഒരു മൃഗംമാത്രമാണു്. മനുഷ്യരെ സാമാന്യമായി മൂന്നു വിധത്തിൽ വിഭജിക്കാം. 1. പശുമനുഷ്യൻ 2. മാനവമനുഷ്യൻ 3. വാനവമനുഷ്യൻ അല്ലെങ്കിൽ ദേവമനുഷ്യൻ. ബാല്യകാലത്തു്, വിശേഷബുദ്ധിയും, വിവേകശക്തിയും പ്രബലപ്പെടുന്നതിനുമുമ്പു് എല്ലാവരും പശുമനുഷ്യർ തന്നെയാണു്. ആഹാരം നിദ്ര ഭയം മൈഥുനം മുതലായ ചേഷ്ടകൾ പശുക്കളിൽ പ്രകൃതിക്കനുസരിച്ചു് കണ്ടുവരുന്നു. അവക്കു കർത്തവ്യാകർത്തവ്യവിചാരമോ ധർമ്മധർമ്മചിന്തയോ, ഒന്നുമുണ്ടാകുന്നില്ല. ഭാവിയെപ്പററിയുള്ള ആലോചനയുമില്ല. അതുപോലെ അന്നന്നു മുന്നിൽ വരുന്നതിനെ മാത്രം കണ്ടുകൊണ്ടു് ശാരീരികചേഷ്ടകളിൽ മാത്രം ശ്രദ്ധാലുക്കളായി കഴിഞ്ഞുകൂടുന്ന മനുഷ്യരെ പശുമനുഷ്യരെന്നു പറയാം. അവക്കു ഒരു ലക്ഷ്യബോധവുമില്ല, മനുഷ്യജീവിതത്തിന്റെ മാഹാത്മ്യത്തെപ്പററിയാതൊരു ചിന്തയുമില്ല. പലപ്പോഴം അവർ മൃഗങ്ങളിൽ നിന്നും താഴ്ന്ന ഒരു നിലയിലേക്കു് അധഃപതിച്ചുപോകുന്നതായും കാണാം. പശുക്കൾ തങ്ങളുടെ ഉള്ളിലുള്ള സ്നേഹം, ക്രോധം, വിശപ്പു്, ദാഹം മുതലായ വികാരങ്ങളെ അതേവിധത്തിൽ പുറത്തേക്കു കാണിക്കുന്നു. അവയിൽ കാപട്യമില്ല. എന്നാൽ ബുദ്ധിമാന്മാരാണെന്നഭിമാനിക്കുന്ന മനുഷ്യർ ഉള്ളിലുള്ള വികാരങ്ങളെ മറച്ചുവെച്ചു് പുറമെ വേറെ വിധത്തിൽ അഭിനയിക്കുന്നതായി നാം കാണാറുണ്ടു്. ഉള്ളിൽ വളരെയധികം ദ്വേഷ്യമുള്ള ആളുകളെ കാണുമ്പോൾ പുറമെ ചിരിച്ചു് സ്നേഹമായി പെരുമാറുന്നു. സുഖഭോഗങ്ങളിൽ അത്യാസക്തിയുള്ള മനുഷ്യർപോലും വലിയ വിരക്തന്മാരായി അഭിനയിക്കുന്നു. തനി നാസ്തികന്മാരായ ആളുകൾ കാര്യസാധ്യത്തിന്നായി വലിയ ഈശ്വരവിശ്വാസികളെപ്പോലെ നടിക്കുന്നു. ഉള്ളിലുള്ള ദുഃഖമോ സന്തോഷമോ മറച്ചുവെച്ചു് മററൊരു വിധത്തിൽ പെരുമാറുന്നതു സാധാരണമാണല്ലൊ. ഇങ്ങനെ കാപട്യവും വഞ്ചനയും നിറഞ്ഞ മനുഷ്യരെ പശുമനുഷ്യരെന്നു പറയുന്നതു് മൃഗങ്ങൾക്കുകൂടി അവമാനകരമായേക്കും. അങ്ങനെയുള്ള അവിവേകികളായ മനുഷ്യരെ ക്രമേണ മാനവത്വത്തിലേക്കും വാനവത്വത്തിലേക്കും ഉയർത്തുവാനുള്ള ഉദ്ബോധനങ്ങളാണു്, സാധനാമാർഗ്ഗങ്ങളാണു്, ശാസ്ത്രാചാര്യോപദേശങ്ങളിൽ നാം കാണുന്നതു്.

ധർമ്മാധർമ്മങ്ങളെയും കർത്തവ്യാകർത്തവ്യങ്ങളെയും പററിയുള്ള ജ്ഞാനമുണ്ടാകുവാൻ തുടങ്ങുമ്പോഴാണു് പശുമനുഷ്യൻ മാനവമനുഷ്യനായി വളരുവാനാരംഭിക്കുന്നതു്. അതായതു് ബുദ്ധിക്കു വികാസം സിദ്ധിക്കുമ്പോഴാണു് യഥാർത്ഥ മനുഷ്യത്വം അവനിൽ അങ്കുരിക്കുന്നതു്. ധർമ്മാധർമ്മചിന്തയില്ലാത്ത മനുഷ്യരെല്ലാം മൃഗതുല്യരാണു്.

ആഹാരനിദ്രാ ഭയമൈഥുനം ച
സാമാന്യമേതത് പശുഭിർനരാണാം
ധർമ്മോ ഹി തേഷാമധികോ വിശേഷോ
ധർമ്മേണ ഹീനാഃ പശുഭിഃ സമാനാഃ.

മനുഷ്യരെ പശുക്കളിൽനിന്നു് വേർതിരിക്കുന്നതു് ധാർമ്മികബോധമാണെന്നർത്ഥം. മനുഷ്യരുടെ എല്ലാ പ്രവൃത്തികളും സുഖസമ്പാദനം ലക്ഷ്യമാക്കിയുള്ളതാണു്. സുഖം ലഭിക്കുന്നതു് ധർമ്മത്തിൽനിന്നാണുതാനും. ധർമ്മാർത്ഥകാമങ്ങളാകുന്ന പുരുഷാർത്ഥങ്ങളിൽ ധർമ്മത്തെ അവഗണിച്ചുകൊണ്ടുള്ള അർത്ഥകാമങ്ങൾ എങ്ങനെ ദുഃഖപ്രദവും നാശകാരണവുമാകുന്നുവെന്നു് രാമായണം മഹാഭാരതം മുതലായ ഇതിഹാസപുരാണങ്ങളിൽ ആചാര്യന്മാർ വ്യക്തമായി പ്രതിപാദിച്ചിട്ടുണ്ടു്. എന്നും വിട്ടുപിരിയാതെ മരണത്തിൽക്കൂടി നമ്മെ അനുഗമിക്കുന്ന ഒരേ ഒരു സുഹൃത്തും ധർമ്മം മാത്രമാണു്. മൃഗീയതയിൽനിന്നു് മനുഷ്യത്വത്തിലേയ്ക്കു് ഒരുവനെ കൈപിടിച്ചുയർത്തുന്നതും ധർമ്മമാണു്. അതുകൊണ്ടു് ധാർമ്മികമൂല്യങ്ങളിൽ കെട്ടിപ്പടുക്കാത്ത ഒരു ജീവിതം മനുഷ്യജീവിതമല്ലതന്നെ. മാനവമനുഷ്യനായി ഉയരുവാൻ സാധിക്കുന്നില്ലെങ്കിൽ എങ്ങനെയാണു് വാനവമനുഷ്യനായി ഉയരുക? ശാസ്ത്രപാഠം, ഈശ്വരഭക്തി, ഈശ്വരാരാധന, അദ്ധ്യാത്മവിചാരം, ധ്യാനം, ഭജനം മുതലായവയെല്ലാം മനുഷ്യത്വത്തെ വീണ്ടെടുത്തു് ഉന്നതതലങ്ങളിലേയ്ക്കു നയിക്കുവാനുള്ള സാധനാമാർഗ്ഗങ്ങളാകുന്നു. മൃഗീയതയിൽനിന്നു് ദേവത്വത്തിലേയ്ക്കുയരുവാനാഗ്രഹിക്കുന്ന മനുഷ്യരെല്ലാം അവ അനുഷ്ഠിച്ചേതീരൂ.

മനനശീലനായ മനുഷ്യൻ ആദ്യമായി ആലോചിക്കേണ്ടതു് താൻ എന്തിനുവേണ്ടിയാണു് ജീവിക്കുന്നതെന്നാകുന്നു. ജീവിതത്തിൻെറ ലക്ഷ്യമെന്താണെന്നു് തീർച്ചപ്പെടുത്തിയതിനു ശേഷം അതു പ്രാപിക്കുവാനുള്ള നിശ്ചിതമായ ഒരു മാർഗ്ഗം അവൻ പിന്തുടരണം. അതിനെയാണു് സാധനയെന്നു പറയുന്നതു്. ലക്ഷ്യബോധമില്ലാത്ത ജീവിതം എന്നും ക്ലേശഭൂയിഷ്ഠമായിരിക്കും. ലോകത്തിൽ പലരും പലതാണു് തങ്ങളുടെ ലക്ഷ്യമായി സ്വീകരിക്കുന്നതു്. കുടുംബജീവിതം, ധനസമ്പാദനം, പേരും പെരുമയും നേടൽ, അധികാരലാഭം ഇങ്ങനെ പലതിലുള്ള ആഗ്രഹമാണു് മനുഷ്യനെ മുന്നോട്ടു നയിക്കുന്നതു്. എന്നാൽ ഇതൊന്നും ജീവിതത്തിൻെറ പരമലക്ഷ്യമായിത്തീരുന്നില്ല. ഇവയിൽനിന്നു് സുഖം കിട്ടുകയില്ലെന്നും ഇവയെല്ലാം ദുഃഖത്തിനു കാരണമാവുകയാണു് ചെയ്യുന്നതെന്നും അറിയുമ്പോൾ അവൻ ഇതെല്ലാം ഉപേക്ഷിക്കുവാൻ തയ്യാറാകുന്നു. നിത്യവും നിരതിശയവുമായ സുഖമാണു് എല്ലാവരും ആഗ്രഹിക്കുന്നതു്. ആ സുഖം തരുവാൻ ഇവയൊന്നും പര്യാപ്തമല്ലെന്നറിയുമ്പോൾ അവൻ നിരാശനായിത്തീരുന്നു. പക്ഷെ, ഇവയെ ഉപേക്ഷിക്കുവാൻ നിർവ്വാഹമില്ലാത്തവിധം അവയോടു് ഒട്ടിക്കഴിഞ്ഞതിനാൽ, ആ വലയിൽ പെട്ടുപോയതിനാൽ, താത്കാലികമായ സുഖത്തിൽ സംതൃപ്തരായി, ശരിയായ ലക്ഷ്യബോധമില്ലാതെ, പട്ടുനൂൽപുഴുക്കളെപ്പോലെ സ്വയം നശിച്ചുപോകുന്നു. ഇതാണു് മിക്ക മനുഷ്യരുടെയും ഇന്നത്തെ നില. ജ്വലിച്ചുകൊണ്ടിരിക്കുന്ന തീക്കട്ടയെ രത്നമാണെന്നു ധരിച്ചു് എടുത്തു് മടിയിൽ വെച്ചാൽ സുഖം കിട്ടുമോ? അമൃതമാണെന്നു വിചാരിച്ചു് വിഷം കുടിക്കുന്നതുകൊണ്ടു് അമരത്വം കിട്ടുകയില്ലല്ലൊ. അതുപോലെ സുഖസാധനമാണെന്നു വിചാരിച്ചു് നശ്വരങ്ങളായ ലൗകികഭോഗങ്ങളുടെ പിന്നാലെ പോകുന്നതുകൊണ്ടു് ഒരിക്കലും യഥാർത്ഥ സുഖം കിട്ടുകയില്ല. ''ന ഹ്യധ്രുവൈഃ പ്രാപ്യതേ ഹി ധ്രുവം തത്.'' (അനിത്യങ്ങളായ പദാർത്ഥങ്ങളിൽനിന്നു് നിത്യമായ സുഖം കിട്ടുകയില്ല.) എന്നു് ആചാര്യൻ നമ്മെ ഉദ്ബോധിപ്പിക്കുന്നുണ്ടു്. അതുകൊണ്ടു് ചിന്താശീലനായ മനുഷ്യൻ സത്യവും സനാതനവുമായ ആനന്ദപ്രാപ്തിയാണു് തൻെറ ജീവിതലക്ഷ്യമെന്നറിഞ്ഞു് സ്വജീവിതത്തെയും ജീവിതാനുഭവങ്ങളെയും എല്ലാം ആ ലക്ഷ്യപ്രാപ്തിക്കുള്ള ഒരു സാധനയാക്കി മാററുകയാണു് വേണ്ടതു്.

സത്യം, ധർമ്മം, അഹിംസ മുതലായ ഉത്തമ ഗുണങ്ങളെക്കൊണ്ടു് മാനവമനുഷ്യനായിത്തീരുന്ന ജീവൻ ആദ്ധ്യാത്മികസാധനാനുഷ്ഠാനംകൊണ്ടു് യഥാർത്ഥ ജീവിതലക്ഷ്യത്തിലേയ്ക്കു് പുരോഗമിക്കുമ്പോഴാണു് വാനവമനുഷ്യനായിത്തീരുന്നതു്. സത്യവും സനാതനവുമായ സുഖമനുഭവിക്കുവാൻ ഈശ്വരപ്രാപ്തിയിൽ മാത്രമേ

സാധിക്കുകയുള്ളു. കാരണം, പ്രപഞ്ചത്തിൽ കാണുന്നതെല്ലാം അനിത്യവും അസുഖവുമാകുന്നു. അതാണ് ഭഗവാൻ ''അനിത്യമസുഖം ലോകമിമം പ്രാപ്യ ഭജസ്വ മാം.'' എന്നുപദേശിക്കുന്നത്. നിത്യതയും സുഖവും ഭഗവല്പാദത്തിലേ ഉണ്ടാവുകയുള്ളു. ആദ്ധ്യാത്മികസാധനാനുഷ്ഠാനം മാത്രമാണ് അതിന്നുള്ള മാർഗ്ഗം. പൂർവ്വജന്മസംസ്കാരത്താലും സാധനകളാലും പ്രേരിതനായി ലോകവ്യവഹാരങ്ങളിൽ ഏർപ്പെട്ടുകൊണ്ടിരിക്കുന്ന മനുഷ്യൻ സാധാരണയായി ലോകബന്ധനത്തെ ദൃഢതരമാക്കിത്തീർക്കുകയാണ് ചെയ്യുന്നത്. ഈശ്വരൻ ഇന്ദ്രിയങ്ങളെ ബഹിർമ്മുഖങ്ങളാക്കി സൃഷ്ടിച്ച് മനുഷ്യനെ അവയിൽ ആകൃഷ്ടനാക്കി ഈ ലീലകൾ കണ്ടു രസിക്കുന്നു. വിവേകികളായ ധീരന്മാരാകട്ടെ, ലോകബന്ധങ്ങളിൽ നിന്ന് മുക്തന്മാരായിത്തീരുവാൻവേണ്ടി ഇന്ദ്രിയങ്ങളെ അന്തർമ്മുഖങ്ങളാക്കി ഹൃദയസ്ഥിതനായ ഈശ്വരനെ ദർശിക്കുവാൻ ശ്രമിക്കുന്നു. ആദ്ധ്യാത്മിക സാധനകളിൽ മുഴുകി അവർ ലക്ഷ്യം പ്രാപിക്കുകയും ചെയ്യുന്നു. അവരാണ് മനുഷ്യജീവിതം സഫലമാക്കിത്തീർത്തിട്ടുള്ള മഹാത്മാക്കൾ.

ആദ്ധ്യാത്മികസാധനയെന്നു കേൾക്കുമ്പോൾ ലോകത്തോടു യാതൊരു ബന്ധവുമില്ലാതെ ജീവിക്കുന്ന സന്ന്യാസിമാർക്കുള്ള ചില നിഷ്ഠകളാണെന്ന ഒരു ധാരണ ഇന്നു പലർക്കുമുണ്ട്. അതു ശരിയല്ല. മനുഷ്യർക്ക് ഏവർക്കും ഏതു പരിതഃസ്ഥിതിയിലും അനുഷ്ഠിക്കാവുന്നതും അനുഷ്ഠിക്കേണ്ടതുമായ ഒന്നാണ് ആദ്ധ്യാത്മികസാധന. ഭൗതികം, ആദ്ധ്യാത്മികം എന്നു പ്രപഞ്ചത്തിന്നു രണ്ടു ഭാവങ്ങളുള്ളതിൽ ഭൗതികഭോഗാനുഭവമാണുതങ്ങളുടെ ജീവിതലക്ഷ്യമെന്ന വിചാരംവിട്ട്ആദ്ധ്യാത്മിക സുഖപ്രാപ്തിയാണു ജീവിതലക്ഷ്യമെന്ന ബോധം വരുന്നതോടുകൂടി ജീവിതത്തിൻെറ പശ്ചാത്തലം പാടെ മാറിത്തീരുന്നു. അപ്പോൾ ലോകത്തിലെ ഭൗതികമൂല്യങ്ങൾക്ക് അവൻ പ്രാധാന്യം കൊടുക്കുന്നില്ല. ആദ്ധ്യാത്മിക മൂല്യങ്ങൾക്ക് പ്രാധാന്യം കൊടുത്തുകൊണ്ടുള്ള ജീവിതത്തിൽ അവൻെറ കർമ്മങ്ങളെല്ലാം കർമ്മയോഗമായിത്തീരുന്നു. പ്രപഞ്ചാതീതമായ അദൃശ്യശക്തിയിലുള്ള വിശ്വാസം അവനെ നേരായ മാർഗ്ഗത്തിലൂടെ സഞ്ചരിക്കുവാൻ സഹായിക്കുന്നു. ഈശ്വരഭക്തിയും ഈശ്വരഭജനവും അവൻെറ സഹജഗുണങ്ങളായിത്തീരുന്നു. ക്രമേണ ശുഭവാസനകൾ വളർന്നുവരുന്നു. അഭയം, സത്വസംശുദ്ധി മുതലായി ഗീതയിൽ പറയുന്ന ദൈവികഗുണങ്ങൾ അവനിൽ സ്ഫുരിക്കുന്നു. അങ്ങനെ അവൻ ദേവത്വത്തിലേക്കുയരുന്നു. അതിനൊന്നാമതായി അവൻ ശ്രദ്ധിക്കേണ്ടതു് മനഃശുദ്ധിയിലാണ്. മനസ്സ് അശുദ്ധമാണെങ്കിൽ, ലൗകികവിഷയങ്ങളിൽ ആസക്തമാണെങ്കിൽ, കാപട്യവും വഞ്ചനയും നിറഞ്ഞതാണെങ്കിൽ, യാതൊരു സദ്ഗുണവും അവനിൽ പ്രകാശിക്കുകയില്ല. അതുകൊണ്ട് മനസ്സിനെ ലൗകികവിഷയങ്ങളിൽനിന്ന് പിന്തിരിപ്പിച്ച് ഈശ്വരനിലേയ്ക്കു തിരിച്ചുവിടുക. തൻെറ എല്ലാ പ്രവൃത്തികളിലും ഈശ്വരൻെറ പ്രേരണ കാണുവാൻ ശ്രമിക്കുക. ഞാൻ, എൻെറ എന്ന ഭാവം കളഞ്ഞു് ഈശ്വരൻ, ഈശ്വരൻെറ എന്ന ഭാവം വളർത്തിയെടുത്തു് ദാസഭാവത്തിൽ ജീവിക്കുന്നതാണ് സുഗമമായ മാർഗ്ഗം. അതിന്നുള്ള അഭ്യാസവും പരിശീലനവും മനസ്സിന്ന് നല്കുകയെന്നുള്ളതാണ് ആദ്ധ്യാത്മികസാധനാനുഷ്ഠാനംകൊണ്ടു് ഉദ്ദേശിക്കുന്നതു്. സാധനകൾ എന്തെല്ലാമെന്നും എങ്ങനെയാണ് അനുഷ്ഠിക്കേണ്ടതെന്നും ഗുരുമുഖത്തുനിന്നു ശ്രവിച്ച്അതനുസരിച്ചുപ്രവർത്തിച്ചാലേ സഫലമായിത്തീരുകയുള്ളു. അതുകൊണ്ടാണ്, 'ഉത്തിഷ്ഠത! ജാഗ്രത! പ്രാപ്യ വരാൻ നിബോധത!' എന്ന് ഉപനിഷദാചാര്യന്മാർ ഉപദേശിച്ചിട്ടുള്ളതു്. ഉണരൂ്എഴുന്നേററു് ഉൽകൃഷ്ടന്മാരായ ഗുരുനാഥന്മാരെ പ്രാപിച്ചു് തത്ത്വജ്ഞാനം നേടുക! ഭൗതിക സുഖാനുഭവങ്ങളിൽ മുഴുകി മനുഷ്യജന്മം വ്യർത്ഥമാക്കിക്കളയാതിരിക്കുക! മുമുക്ഷുത്വവും മഹാപുരുഷസംശ്രയവും നേടി ആത്മജ്ഞാനം സമ്പാദിച്ച് സംസാരസാഗരത്തിൽനിന്നും കരകയറുവാനുള്ള പരിശ്രമത്തിൽ ഈശ്വരകൃപ എല്ലാവരിലുമുണ്ടായിരിക്കും നമ്മുടെ മനുഷ്യജീവിതം ധന്യമാക്കിത്തീർക്കുവാനുള്ള സാധനാനുഷ്ഠാനങ്ങളിൽ നാം വ്യാപൃതരാവുക.

# ശ്രീശാരദാദേവീസുപ്രഭാതം

**സ്വാമി ജ്ഞാനാനന്ദസരസ്വതി, ശിവാനന്ദാശ്രമം**

ശ്രീരാമകൃഷ്ണസഹധർമ്മിണി ഭവ്യദിവ്യ-
ശ്രീരാജമാനവദനേ വിഹിതാവധാനേ
വൈരാഗ്യശാലിനി വിശിഷ്ടഗുണാംബുരാശേ
ശ്രീശാരദേ സുചരിതേ തവ സുപ്രഭാതം. 1

കല്യാണരൂപിണി നൃണാം ശരണാഗതാനാം
ശല്യാപനോദനപരേ വിഗതാഭിലാഷേ
തൗല്യാതിരിക്തവിഭവേ മഹിതാനുഭാവേ
ശ്രീശാരദേ സുചരിതേ തവ സുപ്രഭാതം. 2

അത്യന്തശാന്തമനസാം നിജസേവകാനാ-
മത്യന്തരോല്ലസിതമംഗളദിവ്യരൂപേ
സ്തുത്യർഹശീലഗുണശാലിനി ശാന്തശീലേ
ശ്രീശാരദേ സുചരിതേ തവ സുപ്രഭാതം. 3

ആനന്ദദായിനി നൃണാം നിജവാഗ്വിലാസൈർ-
ധ്യാനസ്ഥശിഷ്യഗണമാനസരാജമാനേ
ആനമ്രഭക്തജനസേവിതപാദയുഗ്മേ
ശ്രീശാരദേ സുചരിതേ തവ സുപ്രഭാതം. 4

ഹൃദ്യാനവദ്യമൃദുശീലഗുണേ സമസ്തൈർ-
ഹൃദ്യാദരേണ സതതം പരിചിന്ത്യമാനേ
വിദ്യാവിശേഷവിശദീകൃതചിത്തപദ്മേ
ശ്രീശാരദേ സുചരിതേ തവ സുപ്രഭാതം. 5

ദിവ്യപ്രഭാവലയിതേ സകലൈരജസ്രം
സ്തവ്യപ്രഭാവലയിതേ നിഖിലാഭിവന്ദ്യേ
ഭവ്യപ്രകർഷവിലസന്മഹനീയരൂപേ
ശ്രീശാരദേ സുചരിതേ തവ സുപ്രഭാതം. 6

ആശാവകാശതതദിവ്യയശോവിതാനേ
ക്ലേശാവശാഖിലജനാവനജാഗരൂകേ
ശ്രീശാദിസർവ്വദിവിഷദ്ഭജനൈകലോലേ
ശ്രീശാരദേ സുചരിതേ തവ സുപ്രഭാതം. 7

സന്താപനാശിനി ഭവാമയപീഡിതാനാം
സന്താനപാദപസമേ ചരണാനതാനാം
സന്താനിതാത്മവിഭവേ വിനയാഭിരാമേ
ശ്രീശാരദേ സുചരിതേ തവ സുപ്രഭാതം. 8

വീക്ഷാവിധൂതകലുഷേ സവിധാഗതാനാം
ദാക്ഷായണീപദസരോജനിലീനചിത്തേ
അക്ഷാമകാന്തിപരിവേഷലസന്മുഖാബ്ജേ
ശ്രീശാരദേ സുചരിതേ തവ സുപ്രഭാതം. 9

വിശ്വാഭിനന്ദ്യസുഗുണേ സകലേശഭക്തി-
വിശ്വാസപൂർണ്ണഹൃദയേ വനിതാവരേണ്യേ
ആശ്വാസദായിനി സദാ ഭവരോഗഭാജാം
ശ്രീശാരദേ സുചരിതേ തവ സുപ്രഭാതം. 10

---

## ശ്രീശാരദാപ്രണാമഃ

ശാന്താം ശാരദപാർവ്വണേന്ദുവദനാം പത്മാസനേ സുസ്ഥിതാം
ഭക്ത്യാ പാവനരാമകൃഷ്ണചരണാംഭോജം ഭജന്തീം ശിവാം
സംസാരാനലദഗ്ദ്ധഭക്തഹൃദയേ ശശ്വത് കൃപാവർഷിണീ-
മംബാം നിസ്തുലകീർത്തനീയചരിതാം ശ്രീശാരദാം ഭാവയേ

സംസാരാതപപീഡിതാസ്തു ബഹവസ്ത്വത്പാദപങ്കേരുഹ-
ച്ഛായാം മംഗളശീതളാം ശിവകരാമാശ്രിത്യ തിഷ്ഠന്തി യേ
തേഭ്യഃ സർവ്വജനേഭ്യ ഏവ ഭവതാത് കാരുണ്യമൂർത്തേ, ഭവദ്-
ദിവ്യാനുഗ്രഹവൈഭവേന ജനനി, ശ്രീശാരദേ, മംഗളം.

# സയൻസും മതവും

**മൈത്രാനന്ദസ്വാമി**

സയൻസ് എന്നതിന്നു ഭൗതികശാസ്ത്രങ്ങളെന്നും മതം എന്നതിന്നു മോക്ഷശാസ്ത്രം എന്നും അർത്ഥമാക്കിയാൽ ഇവയ്ക്കു രണ്ടിനും തമ്മിൽ പാരമാർത്ഥികദൃഷ്ട്യാ ഒരു ബന്ധവുമില്ലെന്നു പറയേണ്ടിവരും. കാരണം, ഭൗതികശാസ്ത്രങ്ങൾ കൈകാര്യം ചെയ്യുന്നതു് കാര്യകാരണാത്മകമായ പ്രപഞ്ചത്തെയാണ്. മതമോ? പ്രപഞ്ചോപശമം അഥവാ ഭൂതപ്രകൃതിമോക്ഷവും. രണ്ടിന്റെയും ഉദ്ദേശവും ലക്ഷ്യവും വ്യവഹാരമണ്ഡലങ്ങളും വ്യത്യസ്തങ്ങൾ മാത്രമല്ല അത്യന്തഭിന്നങ്ങളുമാണ്.

വികാരത്തോടുകൂടിയ മഹാഭൂതങ്ങൾമുതൽ ധൃതിവരെ, പരിമിതപ്പെടുത്തി ക്ഷേത്രം എന്ന ശബ്ദംകൊണ്ടു് അവയെ നിർവ്വചനം ചെയ്ത ഗീതാചാര്യൻ ഉടൻതന്നെ ഇരുപതു ജ്ഞാനസാധനകളെ വിവരിക്കുന്നതു ശ്രദ്ധേയമാണ്. അമാനിത്വം മുതൽ തത്ത്വജ്ഞാനാർത്ഥദർശനം വരെയുള്ള ഈ സാധനകൾ വല്ലതും വേണമോ ഏതെങ്കിലും ഒരു ഭൗതികശാസ്ത്രത്തിലെ ജ്ഞേയസിദ്ധിക്കു്? മറിച്ചു് ഇപ്പറഞ്ഞ ഇരുപതു ജ്ഞാനസാധനകളും യഥാക്രമം അനുഷ്ഠിച്ചു് സമ്പൂർണ്ണം സ്വായത്തമാക്കിയ ഒരാൾക്കല്ലാതെ മതത്തിലെ ജ്ഞേയം സിദ്ധമാകുമോ? അമാനിത്വാദികളല്ലാത്തതെല്ലാം അജ്ഞാനമാണെന്നും ഗീതാചാര്യൻ തറപ്പിച്ചു പറയുന്നുണ്ടു്. അതായതു്, ഇപ്പറഞ്ഞ ജ്ഞാനോപായങ്ങൾകൂടാതെ ലഭിക്കുന്നതെല്ലാം അജ്ഞാനവർദ്ധനയുമാണെന്നർത്ഥം. ആ നിലയിൽനിന്നു വീക്ഷിക്കുമ്പോൾ ഭൗതികശാസ്ത്രങ്ങളെല്ലാം അജ്ഞാനത്തെക്കുറിച്ചുള്ള അറിവു് നൽകുന്നവയാണ്. പാരമാർത്ഥികദൃഷ്ട്യാ വേദവേദാംഗാദികൾകൂടി അപരാവിദ്യയും യാതൊന്നുകൊണ്ടു് അക്ഷരത്തെ അധിഗമിക്കുമോ അതു മാത്രം പരാവിദ്യയും എന്നു ഉപനിഷത്തു് നിഗമനം ചെയ്യുന്നുണ്ടു്. 'അജ്ഞാനേനാവൃതം ജ്ഞാനം തേന മുഹ്യന്തി ജന്തവഃ' എന്നു ഗീതയും ഘോഷിക്കുന്നു.

അപ്പോൾ സയൻസിന്നും മതത്തിന്നും ബന്ധം തീരെയില്ലെന്നോ? വേദവേദാംഗാദികൾക്കു ജ്ഞാനവുമായി ബന്ധമില്ലെന്നോ? ഇല്ലെന്നതാണ് സത്യം. പക്ഷെ ബന്ധമില്ലെങ്കിലും അവയ്ക്കും സയൻസിന്നുമെല്ലാം പ്രയോജനമുണ്ടു്. എന്താണെന്നല്ലേ? ജ്ഞാനത്തെ ആവരണം ചെയ്തുനിൽക്കുന്ന അജ്ഞാനത്തിന്റെ പ്രതീതിയില്ലാതാക്കാൻ ഒരു സാധകന്നു് അജ്ഞാനസ്വരൂപം എന്തെന്നു് അറിയേണ്ടതുണ്ടു്. ജ്ഞാനസ്വരൂപമായ ആത്മാവെന്തെന്നു് അറിയുവാൻ വിഘ്നമായി നിൽക്കുന്ന അജ്ഞാനത്തിന്റെ സ്വരൂപം എന്തെന്നറിഞ്ഞാലല്ലേ അതിനെ അകററുവാൻ വേണ്ട ഉപായങ്ങൾ എന്തെല്ലാമെന്നു് അന്വേഷിക്കുവാനും അറിഞ്ഞു് അനുഷ്ഠിക്കുവാനും കഴിവുണ്ടാകയുള്ളൂ. അതിനാലാണ്, അജ്ഞാനസ്വരൂപത്തെ വിവരിക്കുവാനും നീക്കംചെയ്‌വാനുള്ള സാധനകൾ നിർദ്ദേശിക്കുവാനും മതഗ്രന്ഥങ്ങളിൽ അധികഭാഗവും വിനിയോഗിച്ചിട്ടുള്ളതു്. ആത്മാവും അനാത്മാവും തമ്മിൽ വിവേചനം ചെയ്തു് അവയ്ക്കുതമ്മിൽ ഒരു ബന്ധവും യഥാർത്ഥത്തിൽ ഇല്ലെന്നു് ജിജ്ഞാസുവിനെ ബോദ്ധ്യപ്പെടുത്തുവാൻ സഹായിക്കുന്നു എന്നുള്ള പ്രയോജനം മാത്രമാണ് സയൻസിന്നും മതത്തിന്നും തമ്മിൽ, വല്ല ബന്ധവും ഉണ്ടെങ്കിൽ ഉള്ളതു്.

ഭൗതികശാസ്ത്രങ്ങളുടെ പ്രാചീനമോ ആധുനികമോ ആയ രൂപത്തിൽ അവയെ അറിയാതെതന്നെ എത്രയൊ പേർ പരമഭക്തന്മാരും ജ്ഞാനികളുമായി ജന്മസാഫല്യം നേടിയതിന്നു ലോകം സാക്ഷിയായി. പ്രസിദ്ധരായ കണ്ണപ്പനായനാർ, നന്തനാർ മുതലായവരും, അടുത്തകാലത്തുണ്ടായ ശ്രീരാമകൃഷ്ണപരമഹംസനും ശ്രീ രമണമഹർഷിയും ഭൗതികശാസ്ത്രമൊന്നും പഠിച്ചഭ്യസിച്ചതായി കേട്ടുകേൾവിയില്ല ലോകത്തിലെ പ്രധാന മതങ്ങളുടെ സ്ഥാപകരായ യേശുക്രിസ്തുവും ശ്രീബുദ്ധനും മുഹമ്മദു

നബിയുമൊന്നും ഭൗതികശാസ്ത്രാദ്ധ്യയനാനുഷ്ഠാനങ്ങൾ ചെയ്യവരല്ല.

ശ്രീരാമകൃഷ്ണദേവൻെറ ചരിത്രകാരന്മാരിൽ ചിലർ അദ്ദേഹത്തിൻെറ മനസ്സാകുന്ന ലാബറട്ടറിയിൽ അദ്ദേഹം പലേ ആദ്ധ്യാത്മിക സത്യങ്ങളേയും ഗവേഷണം ചെയ്ത കണ്ടുപിടിച്ചു എന്നു പറയുന്നുണ്ട്.! അദ്ദേഹത്തിൻെറ മനസ്സിനെ ഒരു ലാബറട്ടറിയായും അദ്ദേഹം ഗവേഷണം നടത്തിയതായും പറയുന്നതു് ഒരു തരം ശൈലീപ്രയോഗം എന്നതിൽക്കവിഞ്ഞു് സ്വീകാര്യമല്ല. ഭൗതികമായതെല്ലാം മിഥ്യയെന്നും ത്യാജ്യമെന്നും ഭാവനചെയ്യുറപ്പിച്ചു് അവയുടെയെല്ലാം സംസ്കാരങ്ങളെ മനസ്സിൽ നിന്നും വേരറുത്തു കളയുക മാത്രമായിരുന്ന ഭഗവാൻ ശ്രീരാമകൃഷ്ണനും അതുപോലെയുള്ള മററു സിദ്ധന്മാരും ചെയ്തതു്. മിഥ്യയിൽ വേറൊരു മിഥ്യാസങ്കല്പം ഉണ്ടാക്കുകയോ അത്തരം സങ്കല്പങ്ങൾക്കു സ്ഥൂലരൂപം കൊടുക്കുകയൊ ചെയ്യുന്ന ക്രിയയിൽ അവരാരും വ്യാപരിച്ചിട്ടില്ല.

'ഹിതകരമായതിനെ ശാസിക്കുന്നതു് ശാസ്ത്രം' എന്ന അത്ഥത്തിൽ ഭൗതികമായ അഭ്യുദയത്തിനും അഭൗതികമായ ശ്രേയസ്സിന്നും വേണ്ടി ശാസിക്കുന്നതെല്ലാം ശാസ്ത്രം എന്ന സംജ്ഞയ്ക്കു വിധേയമാക്കാം. അങ്ങനെ സയൻസും മതവും ശാസ്ത്രംതന്നെ. പക്ഷെ ആ വിശേഷണത്തിൽക്കൂടുതൽ അവയ്ക്കു ബന്ധമൊന്നുമില്ല. മതം മററു ശാസ്ത്രങ്ങളെ പരാമർശിക്കുന്നുണ്ടെങ്കിൽ അവയെല്ലാം പിന്നീടു ഭൗതികതയെ നിഷേധിക്കുവാനും, നിരസിക്കുവാനും പ്രയോജനമുള്ളതുകൊണ്ടു മാത്രമാണ്. അല്ലാതെ മതത്തിൻെറ നിലനിൽപ്പോ, സാക്ഷാൽക്കാരമോ അവയെ സാക്ഷാത്തായി അവലംബിക്കുന്നതുകൊണ്ടല്ല. ശ്രുതിയും യുക്തിയും അനുഭവവും മിഥ്യയെന്നു സിദ്ധാന്തിക്കുന്ന ദൃശ്യത്തെ പ്രതിപാദിക്കുന്ന ശാസ്ത്രങ്ങൾക്കു് പരമാത്ഥത്തിൽ സത്യമായി എന്തു ബന്ധമുണ്ടാകാനാണ് ? ഒന്നും ഉണ്ടാകാൻ വയ്യ!

ഭൗതികശാസ്ത്രങ്ങളുടെ യുഗത്തിലാണ് ഇന്നു നാം ജീവിക്കുന്നതു്. ഇതു ശാസ്ത്രീയയുഗമാണ് എന്നു വിഖ്യാതമാണ്. എന്താണീ പറച്ചിലിൻെറ അത്ഥം ? ഭൗതികത ആത്മീയതയെക്കാൾ പുഷ്ടിപ്പെട്ടു വളൻറു വികസിച്ചു് വ്യാപിച്ചു് മനുഷ്യമനസ്സിനെ കൂടുതൽ വശത്താക്കിയിരിക്കുന്നുവെന്നു മാത്രം. ഭൗതികജീവിതം പല തിൻെറയും അഭാവങ്ങൾകൊണ്ടും ദുരിതമയവും അസഹ്യവുമായിരുന്ന, പോയ നൂററാണ്ടുകളിൽ. ആ അഭാവങ്ങളെ ദൂരീകരിച്ചു് ഭൗതികജീവിതം സമ്പന്നവും സാദ്ധ്യമായവിധം ക്ലേശവജ്ജിതവുമാക്കാൻ ഭൗതികസയൻസുകൾ മഹത്തായ സംഭാവനകൾ ചെയ്തിട്ടുണ്ടു്; ചെയ്തുവരുന്നുമുണ്ടു്. ഏതെങ്കിലും ഒരു വ്യക്തിയോ ശക്തിയോ നമ്മുടെ ഏതെങ്കിലും തരത്തിലുള്ള അഭാവത്തെ ദൂരീകരിച്ചു് ക്ലേശം കുറച്ചു് ജീവിതം സഹ്യമാക്കിത്തീക്കുന്നുവെങ്കിൽ നാം ആ വ്യക്തിയേയോ ശക്തിയേയോ ആദരിക്കുകയും സ്തുതിക്കുകയും ചെയ്യു സ്വാഭാവികമാണ്. അത്തരം വ്യക്തിയ്ക്കോ ശക്തിയ്ക്കോ നമ്മോടു പുലബന്ധംപോലുമില്ലെങ്കിലും, നാം എന്തെങ്കിലും അകന്ന ബന്ധമുണ്ടാക്കി അഭിമാനം കൊള്ളുകതന്നെ ചെയ്യും. ബഹുഭൂരിപക്ഷം പേക്കും അയാളെക്കൊണ്ടു് അല്ലെങ്കിൽ ആ ശക്തികൊണ്ടു് പ്രയോജനമുണ്ടെങ്കിൽ, അവരെല്ലാം അയാളുമായോ ആ ശക്തിയുമായോ ബന്ധമില്ലെങ്കിലും ഉണ്ടാക്കി സ്തുതിപാടും. സയൻസ് ഇന്നു് അത്തരം ഒരു ശക്തിയാണ്. അതുകൊണ്ടു വിലമതിക്കാൻ വയ്യാത്ത പ്രയോജനം മനുഷ്യരാശിക്കു് ഉണ്ടായിട്ടുണ്ടു്, ഉണ്ടാകുന്നുണ്ടു്. അതുകാരണം, ഇല്ലാത്ത ബന്ധങ്ങൾ സങ്കല്പിച്ചുണ്ടാക്കി പാടിപ്പുകഴ്ത്തുവാനുള്ള പ്രവണതയും അധികംപേക്കും കാണാം. സയൻസുമായി ബന്ധമില്ലെങ്കിൽ ഒരു അപകഷ്ത മതത്തിനുണ്ടെന്നു വിശ്വസിക്കുന്ന മതപ്രചാരകന്മാർപോലും ഉണ്ടു്. അപകഷ്തയ്ക്കു യാതൊരു അവകാശവുമില്ലെങ്കിലും സയൻസുമായി ബന്ധം സ്ഥാപിച്ചുകൊണ്ടു പറഞ്ഞാൽ മതതത്വങ്ങൾ ഇക്കാലത്തു ജനങ്ങൾക്കു ആകഷ്കവും സ്വീകാര്യവും ആകുമെന്നുള്ളതുകൊണ്ടു് സയൻസിൻെറ മേൽവിലാസത്തിൽ മതപ്രചരണം നടത്തുന്നവരും ഉണ്ടു്.

മതത്തിന്നും സയൻസിന്നും തമ്മിൽ ബന്ധമില്ലെന്നതാണ് സത്യം. രണ്ടിനും പ്രയോജനമുണ്ടു്. സയൻസിൻെറ പ്രയോജനം അതിൽ കൈകാര്യം ചെയ്യപ്പെടുന്നതെല്ലാം അന്ത്യവിശകലനത്തിൽ മിഥ്യാവസ്തുക്കളാണെന്നറിവാനും അതോടൊപ്പം അവയെല്ലാം നിശ്ശേഷം ഉപേ

ക്ഷീച്ച തനിച്ചും മതത്തിലേയ്ക്കു പ്രവേശിച്ചു മതത്തിലൂടെ പ്രയത്നം ചെയ്യാമെന്നുമാണ്. സയൻസ് മതത്തിനും അത്യന്താപേക്ഷിതമായ ഒരു വിജ്ഞാനമണ്ഡലമാകണമെന്നില്ല. മതത്തിന്ന് സയൻസില്ലാതെയും നിലനിൽപ്പുണ്ട്. മതാനുയായികളെ സയൻസിൻെറ ശിക്ഷണം കൂടാതെ മനുഷ്യശിക്ഷണം ചെയ്തു് സംസ്കരിച്ച് അവക്കു ജന്മസാഫല്യമായ മോക്ഷം നേടിക്കൊടുക്കുവാനുള്ള കെൽപ്പ് മതത്തിന്നു് എക്കാലവും ഉണ്ടായിരുന്നു; ഇന്നും ഉണ്ട്.

# സുഭാഷിതം

**സാധു**

പ്രണമ്യ സവ്വലോകേശം
ദേവദേവേശ്വരം ഗുരും
നീതിസാരം പ്രവക്ഷ്യാമി
സവ്വശാസ്ത്രസമാഹൃതം.
ശ്രൂയതാം ധമ്മസവ്വസ്വം
ശ്രുത്വാ ചൈവ വിചാര്യതാം
ആത്മനഃ പ്രതികൂലാനി
പരേഷാം ന സമാചരേത്.

ചരാചരഗുരുവായ സവ്വലോകമഹേശ്വരനെ പ്രണമിച്ചിട്ട്, സവ്വശാസ്ത്രങ്ങളിലും ഉക്തമായിരിക്കുന്ന നീതിവാക്യങ്ങളിൽ സാരമായുള്ളതിനെ ലോകോപകാരാത്ഥം അവതരിപ്പിക്കുകയാണിവിടെ ചെയ്യുന്നതു്.

എന്താണു നീതി? നേരായ മാഗ്ഗത്തിൽ നമ്മെ നയിക്കുന്നതേതോ, ആ സദ്ധമ്മമാണു് നീതിയെന്നു പറയാം. അതത്രേ ശ്രേയസ്സിലേയ്ക്കുള്ള വഴി, ഉത്കഷം പ്രാപിക്കാനുള്ള മാഗ്ഗം. ശ്രേയസ്സിനെ പ്രാപിപ്പാൻ, വളന്നു വലുതാകാൻ, എല്ലാവരും സ്വാഭാവികമായി ഇച്ഛിക്കുന്നു. ശരീരാവയവങ്ങളെല്ലാം പുഷ്ടിപ്പെട്ടു ബലവത്തരങ്ങളാകണം, സുഖഭോഗസാധനങ്ങൾ വേണ്ടുവോളം സമ്പന്നമാകണം, ജ്ഞാനം വികസിക്കണം, ദുഃഖങ്ങളെല്ലാമൊഴിഞ്ഞു് സുഖം മേല്ക്കുമേൽ വദ്ധിക്കണം — ഇതാണു് എല്ലാവരുടെയും അഭിലാഷം. മനുഷ്യൻെറ പ്രയത്നമെല്ലാം അതിന്നുവേണ്ടിയാണു് — ഉത്കഷം പ്രാപിക്കാൻ, എല്ലാവിധത്തിലും വളന്നു വലുതാകാൻ. പക്ഷെ, നാം ഇച്ഛിക്കുന്ന ഫലം എപ്പോഴും കിട്ടുന്നില്ലെന്നതാണു് വാസ്തവം. നേരേമറിച്ച്, നാം ഇച്ഛിക്കാത്ത തരത്തിൽ പലേ കഷ്ടതകളും ദുഃഖങ്ങളും വന്നുചേരുന്നു. എന്തേ, ഇങ്ങനെ വരാൻ കാരണം? നമ്മുടെ പ്രയത്നം നീതിപൂവ്വകമായിരുന്നില്ലെന്നു മാത്രമേ ഇതിന്നൊരു സമാധാനമുള്ളു. എങ്ങനെയായാലാണു് നീതിപൂവ്വകമായിരിക്കുക? ധമ്മപഥം അറിയുന്നതെങ്ങനെ? നമുക്കു ഹിതമായതിനെ ശാസിക്കുന്ന ശാസ്ത്രങ്ങളിൽനിന്നു വേണം അറിയാൻ. ശാസ്ത്രാത്ഥം ഗ്രഹിപ്പിക്കാൻ യോഗ്യരായ ധമ്മജ്ഞഗുരുക്കന്മാരെ ഉപാസിച്ച്, അവരുടെ സാരോപദേശങ്ങളിൽനിന്നും ആചരണങ്ങളിൽനിന്നും അറിയണം. മഹാത്മാക്കളുടെ മാഗ്ഗമാണു് ധമ്മത്തിന്നു പ്രമാണം, ലോകത്തിൽ, എല്ലാക്കാലത്തും ദേശത്തുമുണ്ടായിട്ടുള്ള എല്ലാ ആചാര്യന്മാരും, നീതിശാസ്ത്രങ്ങളും ഉപദേശിച്ചിട്ടുള്ളതിൻെറയെല്ലാം സാരമെന്തെന്നു പറയാം, കേട്ടോളു: 'മററുള്ളവർ എപ്രകാരം നമ്മളോടു വത്തിച്ചാൽ നമുക്കു ഹിതവും സുഖവുമായിരിക്കുമോ, നമുക്കു ശ്രേയസ്കരമായിരിക്കുമോ, അപ്രകാരം നാം മററുള്ളവരോടു വത്തിക്കണം. അന്യരുടെ വാക്കും പ്രവൃത്തിയും നമുക്കു് അസുഖകരങ്ങളായിത്തീരുന്നതു് അനുഭവമല്ലേ? ആത്മാവിന്നു് അവ ഹിതമല്ല, ആത്മശ്രേയസ്സിന്നു് അവ അനുകൂലമല്ല, എന്നാണതിൻെറ അത്ഥം. അങ്ങനെയുള്ള വിചാരവും വാക്കും പ്രവൃത്തിയും അന്യരോടുള്ള പെരുമാററത്തിൽ നാം സവ്വഥാ വജ്ജിക്കണം. മററുള്ളവക്കു ഹിതകരമായി, സുഖഹേതുവായിരിക്കുന്ന വിചാരവും വാക്കും പ്രവൃത്തിയുമേ നമ്മളിൽനിന്നുണ്ടാകാവൂ. ശാശ്വതമായ ലോകനീതിയാണിതു്, സനാതനധമ്മപഥം. എന്താണിതിന്നുപപത്തി, എന്നാണെങ്കിൽ, ഏകനായ ഈശ്വരൻതന്നെ അന്തര്യാമിയായി സവ്വഭൂതങ്ങളിലും ആത്മസ്വരൂപേണ വിളങ്ങുന്നു, എന്ന സത്യമത്രേ. ശ്രീനാരായണഗുരുദേവൻെറ ഉപദേശവാക്യം കേൾക്കുക:

'അവനിവനെന്നറിയുന്നതൊക്കെയോത്താ-
ലവനിയിലാദിമമായൊരാത്മരൂപം
അവരവരാത്മസുഖത്തിനാചരിക്കു-
ന്നവയപരന്നു സുഖത്തിനായ്‌വരേണം.

# ശാരദാസുപ്രഭാതം

## ഓട്ടൂർ ഉണ്ണിനമ്പൂതിരിപ്പാട്

ആത്മാരാമേ നിത്യമുക്തേ നിരീഹേ
മാതർദേവി ബ്രഹ്മണശ്ശക്തിരൂപേ
മർത്യാകാരേണാവതീർണ്ണേ ദയാബ്ധേ
തൂർണ്ണം ജാഗൃഹ്യസ്തു തേ സുപ്രഭാതം ! 1

ആത്മാരാമയും നിത്യമുക്തയും നിഷ്ക്രിയയും ബ്രഹ്മത്തിന്റെ ശക്തിസ്വരൂപിണിയും മനുഷ്യാകൃതി പൂണ്ടവതരിച്ചവളും കരുണാവാരിധിയുമായ അല്ലയോ മാതൃദേവി, ഉടനെ ഉണർന്നാലും: നിന്തിരുവടിക്കു സുപ്രഭാതം ഭവിക്കട്ടെ !

മായാതീതേ രാമകൃഷ്ണസ്യ ജായേ
ബ്രഹ്മിഷ്ഠാനാം യോഗിരാഖാല്മുഖാനാം
സത്പുത്രാണാമംബികേ യോഗതല്പാ–
ദുത്തിഷ്ഠാദ്യൈവാസ്തു തേ സുപ്രഭാതം ! 2

മായയുടെ അപ്പുറത്തരുളുന്നവളേ, ശ്രീരാമകൃഷ്ണന്റെ പ്രിയേ, ബ്രഹ്മജ്ഞാനികളായ യോഗാനന്ദൻ ബ്രഹ്മാനന്ദൻ മുതലായ സത്പുത്രന്മാരുടെ മാതാവേ, യോഗമെത്തയിൽനിന്നിപ്പോഴുത്തന്നെ എഴുന്നേററാലും: നിന്തിരുവടിക്കു സുപ്രഭാതം ഭവിക്കട്ടെ !

ഉദ്ദാമാനാം ക്ഷാന്തിവൈരാഗ്യമൈത്രീ–
വിജ്ഞാനാനാം മാതൃകേ മാതൃദേവി
സ്മേരാപാങ്ഗൈഃ സ്വീയസന്താനഭൃത്യാ–
നാസിഞ്ചാസ്മാനസ്തു തേ സുപ്രഭാതം ! 3

ഉത്കൃഷ്ടമായ ക്ഷമ, വൈരാഗ്യം, മൈത്രി, വിജ്ഞാനം– ഇവയുടെ മാതൃകയായ അല്ലയോ മാതൃദേവി, സ്വന്തം സന്താനങ്ങളായ ഞങ്ങളെ പുഞ്ചിരിപുരണ്ട കണ്മുനകൾകൊണ്ടു നനച്ചാലും: നിന്തിരുവടിക്കു സുപ്രഭാതം ഭവിക്കട്ടെ !

പ്രാജ്ഞേ മൂഢേ ഭൂരിവിത്തേ ദരിദ്രേ
ശിഷ്ടേ ദുഷ്ടേ രമ്യരൂപേ വിരൂപേ
ദേവേ മർത്ത്യേ ജങ്ഗമേ സ്ഥാവരേ ച
സ്നേഹാർദ്രായാ അസ്തു തേ സുപ്രഭാതം ! 4

പണ്ഡിതനിലും പാമരനിലും, ധനികനിലും ദരിദ്രനിലും, ശിഷ്ടനിലും ദുഷ്ടനിലും, സുന്ദരനിലും വിരൂപനിലും, ദേവനിലും മനുഷ്യനിലും, ജംഗമത്തിലും സ്ഥാവരത്തിലും — ഒരുപോലെ — സ്നേഹാർദ്രയായ ഇവിടേക്കു സുപ്രഭാതം ഭവിക്കട്ടെ !

സ്വാന്താദാസ്യാല്ലോചനാത്കണ്ഠനാളാത്
പാണേഃ പ്രാണാദ്രോമകൂപാത് പദാച്ച
സർവ്വാങ്ഗേഭ്യോ വിശ്വമൈത്രീം കിരന്ത്യാ
ഭൂയാന്മാതർദേവി തേ സുപ്രഭാതം ! 5

നെഞ്ചിൽനിന്നും വായിൽനിന്നും കണ്ണിൽനിന്നും കണ്ഠത്തിൽനിന്നും കയ്യിൽനിന്നും പ്രാണനിൽനിന്നും രോമകൂപത്തിൽനിന്നും കാലിൽനിന്നും സകലാവയവങ്ങളിൽനിന്നും വിശ്വമൈത്രിയെ ചിന്തിക്കൊണ്ടിരിക്കുന്ന ഇവിടേക്ക് അല്ലേ മാതൃദേവി, സുപ്രഭാതം ഭവിക്കണേ !

ധർമ്മിഷ്ഠാനാം പ്രേമപീയൂഷയൂഷം
പാപിഷ്ഠാനാം പാപഹാലാഹലം ച
തുല്യപ്രീത്യാ സാനുകമ്പം പിബന്ത്യാ
വിശ്വാംബായാ അസ്തു തേ സുപ്രഭാതം ! 6

പുണ്യവാന്മാരുടെ സ്നേഹാമൃതത്തെയും പാപികളുടെ പാപവിഷത്തെയും തുല്യപ്രീതിയോടെ സകരുണം കുടിക്കുന്ന ലോകമാതാവായ ഇവിടേക്കു സുപ്രഭാതം ഭവിക്കട്ടെ !

ആത്മീയത്വേനാഖിലം ജീവജാലം
മൈത്രീശക്ത്യാ വീക്ഷ്യ യത്നം വിനൈവ
അദ്വൈതാദ്രേർമൌലിമാരൂഢവത്യാ
ബോഭൂയാത്തേ ശാരദേ സുപ്രഭാതം ! 7

സ്നേഹശക്തികൊണ്ടു സകലജീവന്മാരെയും സ്വന്തം ബന്ധുക്കളായിക്കണ്ടു ഞെരുക്കംകൂടാതെതന്നെ അദ്വൈതഗിരിയുടെ മുടിയിൽ കേറിക്കഴിഞ്ഞ നിന്തിരുവടിക്ക് അല്ലേ ശാരദേ, സുപ്രഭാതം മേല്ക്കുമേൽ ഭവിക്കേണമേ ?

വ്യൂഢാപി ത്വം ബ്രഹ്മചര്യവ്രതസ്ഥാ
മൂഢാപി ത്വം പ്രൌഢസൂരീന്ദ്രസേവ്യാ
ഗൂഢാപി ത്വം ഭക്തനേത്രസ്യ ദൃശ്യാ;
ജീയാ ഈശ്വര്യസ്തു തേ സുപ്രഭാതം ! 8

നിന്തിരുവടി പരിണീതയാണെങ്കിലും ബ്രഹ്മചാരിണിയാണ്; നിന്തിരുവടി പാമരയാണെങ്കിലും മഹാപണ്ഡിതശ്രേഷ്ഠരാൽ സേവനീയയാണ്; നിന്തിരുവടി ഒളിച്ചിരിക്കുന്നവളാണെങ്കിലും ഭക്തന്മാർക്കു ദൃശ്യയാണ്. അല്ലയോ ഈശ്വരി, നിന്തിരുവടി ജയിക്കണേ ! നിന്തിരുവടിക്കു സുപ്രഭാതം ഭവിക്കട്ടെ !

വാണീലക്ഷ്മീശൈലജാധ്യേയമൂർത്തേ
ബ്രഹ്മശ്രീശത്ര്യംബകോദ്ഗീതകീർത്തേ
വന്ദാരൂണാം വൃക്ണസാംസാരികാർത്തേ
ജഹ്യാ നിദ്രാമസ്തു തേ സുപ്രഭാതം ! 9

സരസ്വതിക്കും ലക്ഷ്മിക്കും പാർവതിക്കും ധ്യാനിക്കപ്പെടേണ്ട മൂർത്തിയോടും ബ്രഹ്മവിഷ്ണുശിവന്മാരാൽ പാടപ്പെട്ട കീർത്തിയോടും കൂടിയവളേ, വന്ദിക്കുന്നവരുടെ സംസാരസങ്കടത്തെ മുറിച്ചവളേ, നിദ്രയെ വെടിയണേ ! നിന്തിരുവടിക്കു സുപ്രഭാതം ഭവിക്കട്ടെ !

സംസാരാബ്ധേർവീചിഭിസ്താഡിതാങ്ഗാൻ
മോഹഗ്രാഹേണാശിരസ്കം നിഗീർണ്ണാൻ
ദീനാനസ്മാംസ്ത്രാതുമുത്തിഷ്ഠ ശീഘ്രം
യോഗസ്വാപാദസ്തു തേ സുപ്രഭാതം ! 10

സംസാരസമുദ്രത്തിൻെറ തിരമാലയാൽ മേൽ അടിക്കപ്പെട്ടവരും അജ്ഞാനമാകുന്ന മുതലയാൽ തലയോളം വിഴുങ്ങപ്പെട്ടവരും കുഴങ്ങിയവരുമായ ഞങ്ങളെ രക്ഷിക്കാൻ വേഗം യോഗനിദ്രയിൽനിന്നുണർന്നാലും; ഇവിടേയ്ക്കു സുപ്രഭാതം ഭവിക്കട്ടെ !

അഭ്യുത്ഥാനം ചക്ഷുരുന്മീലനം ച
പ്രീത്യാ മാതസ്സംപ്രതീക്ഷ്യ ത്വദീയം
ഭൂതഗ്രാമാഃ പദ്മജാദ്യാസ്തൃണാന്താ
വിഷ്വക്തിഷ്ഠന്ത്യസ്തു തേ സുപ്രഭാതം ! 11

അമ്മേ, ഇവിടുന്ന് എഴുന്നേററു തൃക്കണ്ണു മിഴിക്കുന്നതു പ്രീതിയോടെ കാത്തുകൊണ്ടു ബ്രഹ്മാവു തുടങ്ങി പുല്ലുവരെയുള്ള പ്രാണിവർഗങ്ങളും ചുററും നില്ക്കുന്നു: ഇവിടേയ്ക്കു സുപ്രഭാതം ഭവിക്കട്ടെ !

ആർത്തത്രാണേ സന്തതം വ്യാപൃതായാഃ
സ്നേഹാർദ്രായാ വിശ്രമസ്തേ കദാ സ്യാത് ?
തസ്മാത്തല്പാന്മാതരുത്തിഷ്ഠ സദ്യ-
സ്ത്വംസാമസ്തേ ശാരദേ സുപ്രഭാതം ! 12

ദുഃഖിതരെ കാത്തുരക്ഷിക്കുന്ന പ്രവൃത്തിയിൽ എല്ലാപ്പോഴും ഏർപ്പെട്ടിരിക്കുന്ന ഇവിടേയ്ക്ക് എപ്പോഴാണ് വിശ്രമമുണ്ടാകുന്നത് ? അതുകൊണ്ട് ഉടനെ മെത്തയിൽ നിന്നെഴുന്നേററാലും: അല്ലേ ശാരദേ, ഇവിടെയ്ക്കു ഞങ്ങൾ സുപ്രഭാതമോതുന്നു.

മാത്സര്യാദിർജ്ജൃംഭതേഽനർത്ഥരാശി-
ന്നാസ്മിൻ ലോകേ ക്വാപി ജാഗർത്തി ശാന്തിഃ
അസ്യ വ്യാധേരൗഷധം ത്വത്കടാക്ഷ-
സ്തസ്മാജ്ജാഗൃഹ്യസ്തു തേ സുപ്രഭാതം ! 13

മാത്സര്യം മുതലായ അനർത്ഥങ്ങൾ കൂത്താടുന്നു. ഈ ലോകത്തിൽ ഒരിടത്തും സമാധാനം വിളയാടുന്നില്ല. ഈ രോഗത്തിനുള്ള മരുന്ന് ഇവിടുത്തെ കടാക്ഷമാകുന്നു. ആകയാൽ ഉണരൂ: ഇവിടേയ്ക്കു സുപ്രഭാതം ഭവിയ്ക്കട്ടെ!

ശുഷ്യന്തീമേ ധർമ്മമന്ദാരവൃക്ഷാ
ന പ്രീയന്തേ സാധുലോകാഃ പുരേവ,
ജാതാ ഭൂമിർന്നിഷ്പ്രഭാ ത്വദ്വിയോഗാ-
ദംബാത്രായാഹ്യസ്തു തേ സുപ്രഭാതം ! 14

ഇവിടത്തെ വിരഹത്തിൽ ഈ ധർമ്മകല്പതരുക്കൾ വാടുന്നു. സജ്ജനങ്ങൾ പണ്ടത്തെ മാതിരി ആനന്ദിയ്ക്കുന്നില്ല. ഊഴിക്കു ശോഭയില്ലാതായിരിക്കുന്നു. അമ്മേ, ഇങ്ങോട്ടെഴുന്നള്ളു; ഇവിടേയ്ക്കു സുപ്രഭാതം ഭവിക്കട്ടെ!
(ശുഷ്യന്തി ഇമേ എന്നു പദച്ഛേദം)

നേപഥ്യാന്തഃ പ്രാക്തനേനൈവ രൂപേ-
ണാദ്യാപി ത്വം വർത്തസേ മാതൃദേവി
ഭൂയോഽപ്യാവിർഭൂയ രങ്ഗേ ദൃശോർന്നോ
മാഗ്ഗേ ഭാസസ്വാപാസ്തു തേ സുപ്രഭാതം! 15

അല്ലയോ മാതൃദേവി, ഇവിടുന്ന് അണിയറയിൽ പണ്ടത്തെ കോലത്തോടുകൂടിത്തന്നെ ഇപ്പോഴും വാണരുളുന്നുണ്ട്. വീണ്ടും അരങ്ങത്തേയ്ക്കെഴുന്നള്ളി, ഞങ്ങളുടെ കൺമുന്നിൽ മിന്നിയാലും: ഇവിടേയ്ക്കു സുപ്രഭാതം ഭവിക്കട്ടെ!

ത്യക്തസ്വാപാൻ ക്ഷാളിതാസ്യാംഘ്രിഹസ്താൻ
സ്വസ്ഥസ്വാന്താൻ ധൗതവാസോവസാനാൻ
അസ്മാൻ മാതസ്തേഽഭിതോ വർത്തമാനാൻ
പശ്യാക്ഷിഭ്യാമസ്തു തേ സുപ്രഭാതം ! 16

ഉറക്കമുണർന്നു മുഖവും കാലും കൈയും കഴുകി, കരളു തെളിഞ്ഞു, ശുഭ്രവസ്ത്രം ചുററിക്കൊണ്ടു നിന്തിരുവടിയുടെ നാലുപുറവും വന്നുനില്ക്കുന്ന ഞങ്ങളെ, അമ്മേ തൃക്കൺപാർത്താലും: നിന്തിരുവടിക്കു സുപ്രഭാതം ഭവിക്കട്ടെ!

അഗ്രേ തിഷ്ഠത്യഞ്ജലിം മൂർധ്നി ബദ്ധ്വാ
ഭക്തശ്രേണീ നാമ സങ്കീർത്തയന്തീ;
ഹംസോദ്ഘുഷ്ടാ കുഡ്മളൈഃ പുഷ്കരാണാം
പുഷ്ടാ വാപീവാസ്തു തേ സുപ്രഭാതം! 17

താമരമൊട്ടുകൾ തിങ്ങിവിങ്ങി ഹംസധ്വനി കൊണ്ടു മുഴങ്ങുന്ന പൊയ്കപോലെ, തലയിൽ കൂപ്പുകൈയ് വെച്ചു നാമം കീർത്തിക്കുന്ന ഭക്തവൃന്ദം മുമ്പിൽ നില്ക്കുന്നു: ഇവിടേയ്ക്കു സുപ്രഭാതം ഭവിക്കട്ടെ!

താരാദീപാസ്തേഽംബ നീരാജനാർത്ഥം
ദീപ്തിം നീതാ ധ്വാന്തതൈലക്ഷയേണ
ശാന്താ ജ്വാലാ ആശു നിർവാണമേഷ്യ-
ന്ത്യുത്തിഷ്ഠാദ്യൈവാസ്തു തേ സുപ്രഭാതം!

അമ്മേ, നിന്തിരുവടിയുടെ തിരിയുഴിച്ചിലിനുവേണ്ടി നിറംപിടിപ്പിച്ച നക്ഷത്രദീപങ്ങൾ തിമിരതൈലം തീർന്നു, ജ്വാലകളടങ്ങി ഉടനെ കെട്ടുപോകും. ഇപ്പോൾ തന്നെഎഴുന്നേററാലും: ഇവിടേയ്ക്കു സുപ്രഭാതം ഭവിക്കട്ടെ!

ആദായാംഭസ്തേഽഭിഷേകായ ഗംഗാ
വൃന്ദാവാടീ തേഽർച്ചനായ പ്രസൂനം,
പൂർവ്വാശാ തേ വാസനായാംബരം ചാ-
പ്യഗ്രേ തിഷ്ഠന്ത്യസ്തു തേ സുപ്രഭാതം! 19

ഗംഗ ഇവിടുത്തേയ്ക്കു നീരും, വൃന്ദാവാടി ഇവിടുത്തേയ്ക്കു ചാർത്താൻ പൂവും, കിഴക്കൻ ദിക്ക് ഇവിടുത്തെ ഉടുപ്പിയ്ക്കാൻ വാനാകുന്ന ആടയുമേന്തിക്കൊണ്ടു തിരുമുമ്പാകെ നില്ക്കുന്നു: നിന്തിരുവടിയ്ക്കു സുപ്രഭാതം ഭവിയ്ക്കട്ടെ!
(വാസനം=ഉടുപ്പിക്കൽ)

ഹൈമോ ധൂപശ്ചാന്ദ്രപീയൂഷകുംഭ-
ശ്ശൗകീ ഗീതിഃ കൌക്കുടസ്തൂര്യഘോഷഃ
സർവ്വം പൂജാസാധനം സംഭൃതം തേ
ബോദ്ധ്യയാത്തേ ശാരദേ സുപ്രഭാതം! 20

മഞ്ഞാകുന്ന ധൂപം, ചന്ദ്രനാകുന്ന അമൃതകലശം, കിളിയുടെ പാട്ട്, കോഴിയുടെ കൊട്ട്—ഇങ്ങനെ ഇവിടുത്തെ പൂജയ്ക്കു വട്ടങ്ങളെല്ലാം ഒരുക്കിയിരിക്കുന്നു: ഹേ ശാരദേ, സുലഭമായി സുപ്രഭാതം ഭവിയ്ക്കണേ.

രക്തീഭൂതം ജ്ഞാനദിക്ചക്രവാളം
ഫുല്ലം ജാതം ഭക്തഹൃത്പുണ്ഡരീകം
നിർമുഞ്ചന്തേ ഝംകൃതിം വേദഭൃംഗാഃ
മാതർജാഗൃഹ്യസ്തു തേ സുപ്രഭാതം. 21

ജ്ഞാനമാകുന്ന ദിക്ചക്രവാളം അനുരക്തമായിച്ചമഞ്ഞു; ഭക്തന്റെ ഹൃദയകമലം വിടർന്നുവശായി; മറവണ്ടുകൾ മൂളിക്കൊണ്ടിരിക്കുന്നു. അമ്മേ, ഉണരൂ: ഇവിടുത്തേയ്ക്കു സുപ്രഭാതം ഭവിക്കട്ടെ!

ആരബ്ധഃ സ്യാച്ചക്രവാളാഗ്നികുണ്ഡേ
ഹോമോ യസ്മാത്സാന്ധ്യരാഗാംബുദാദൗ
ജ്വാലാധൂമാവുച്ചലേതാം; തതഃ പ്രാഗ്
ജഹ്യാ നിദ്രാമസ്തു തേ സുപ്രഭാതം ! 22

ചക്രവാളമാകുന്ന അഗ്നികുണ്ഡത്തിൽ ഹോമം തുടങ്ങുകയും അതിൽനിന്നും അന്തിത്തുടുപ്പിന്റെയും കൊണ്ടലിന്റെയും ഛായയിൽ ജ്വാലയും പുകയും പൊങ്ങുകയും ചെയ്യും. അതിന്റെ മുമ്പെ ഉറക്കം വെടിയണേ! ഇവിടുത്തേയ്ക്കു സുപ്രഭാതം ഭവിക്കട്ടെ!

ഉത്തിഷ്ഠന്തീ പൂർവ്വശൈലസ്യ പൃഷ്ഠാത്
പ്രാതസ്സന്ധ്യാ ഭാനുദീപം നിരൂപ്യ
പക്ഷിധ്വാനൈരാഹ്വയേതാചിരാത്ത്വാം
നിദ്രാം നിർമുഞ്ചാസ്തു തേ സുപ്രഭാതം! 23

അധികം താമസിയ്ക്കാതെ പ്രാതസ്സന്ധ്യ ഉദയഗിരിയുടെ പിന്നിൽ നിന്നെഴുന്നേറ്റു, ഭാനുദീപം കൊളുത്തി, പറവകളുടെ ശബ്ദങ്ങൾകൊണ്ട് നിന്തിരുവടിയെ വിളിക്കും. തുയിൽ വെടിയൂ: ഇവിടുത്തേയ്ക്കു സുപ്രഭാതം ഭവിയ്ക്കട്ടെ !

ദിങ്നാഗേന്ദ്രഃ പ്രാങ്നഗേന്ദ്രാപദേശാദ്-
ഭാനോരുസ്രൈർബദ്ധസൌവർണ്ണപട്ടഃ
ത്വത്ക്ഷേത്രേഽസ്മിന്നാവ്രജേദുത്സവാർത്ഥം
ദ്രാഹസ്വ ദ്രാഗസ്തു തേ സുപ്രഭാതം! 24

ദിഗ്ഗജശ്രേഷ്ഠൻ കിഴക്കൻമാമല എന്ന വ്യാജേന സൂര്യകിരണങ്ങൾകൊണ്ടു സ്വർണ്ണനെറ്റിപ്പട്ടം കെട്ടി നിന്തിരുവടിയുടെ ഈ അമ്പലത്തിൽ ശീവേലിയ്ക്കുവേണ്ടി വരും. ഉടനുണർന്നാലും: ഇവിടുത്തേയ്ക്കു സുപ്രഭാതം ഭവിയ്ക്കട്ടെ!

ഛായാവൃക്ഷൈരുദ്ഗൃഹീതാതപത്രോ,
മന്ദൈർവ്വാതൈശ്ചഞ്ചലച്ചാമരൌഘഃ
ദിഗ്ദന്തീ ത്വാം വോഢുമദ്യോപതിഷ്ഠേ-
ന്മാതർജാഗൃഹ്യസ്തു തേ സുപ്രഭാതം. 25

ചോലമരങ്ങൾകൊണ്ടു കുട നിവർത്തി, തൈത്തെന്നൽ കൊണ്ടു വെൺചാമരം വീശിക്കൊണ്ട് ദിഗ്ഗജം നിന്തിരുവടിയെ ചുമക്കാൻ ഇപ്പോൾ ചാരത്തു വന്നണയും. അമ്മേ, ഉണരൂ. ഇവിടുത്തേയ്ക്കു സുപ്രഭാതം ഭവിക്കട്ടെ.

ആമുഗ്ദ്ധാഭ്യാം സ്നിഗ്ദ്ധതാരാഞ്ചിതാഭ്യാം
ഹാസാർദ്രാഭ്യാമീഷദുന്മീലിതാഭ്യാം
കഞ്ജശ്രീഭ്യാം ലോചനാഭ്യാം പുരസ്ഥാൻ
ദ്രഷ്ടും നോഽർഹസ്യസ്തു തേ സുപ്രഭാതം! 26

കൌതുകമുള്ളവയും, മെഴുക്കുരസമൊലുന്ന കൃഷ്ണമണികൾ മിന്നുന്നവയും, പുഞ്ചിരികൊണ്ടു നനഞ്ഞവയും, കുറഞ്ഞൊന്നു മിഴിഞ്ഞവയും, താമരപ്പൂവിന്റെ ചന്തം ചിന്തുന്നവയുമായ മിഴികൾകൊണ്ടും തിരുമുമ്പാകെ നില്ക്കുന്ന അടിയങ്ങളെ ഒന്നു തൃക്കൺ പാർത്താൽക്കൊള്ളാം: ഇവിടുത്തേയ്ക്കു സുപ്രഭാതം ഭവിക്കട്ടെ!

ഉത്തിഷ്ഠന്തീ യോഗതല്പാദപാങ്ഗൈ-
രഗ്രേ നമ്രാനാസ്ഥയാലോകയാസ്മാൻ
ഹസ്താബ്ജം മസ്തകേ നോ നിധേഹി
സ്നേഹാദ് ഭൂയാദംബ തേ സുപ്രഭാതം! 27

യോഗതല്പത്തിൽനിന്നെഴുന്നേറ്റ്, മുമ്പിൽ നമസ്കരിച്ചു കിടക്കുന്ന ഞങ്ങളെ കടക്കണ്ണുകൾകൊണ്ടു നോക്കൂ. തൃക്കൈകൾ ഞങ്ങളുടെ തലയിൽ സ്നേഹപൂർവ്വം ഒന്നു വെയ്ക്കൂ. അമ്മേ, ഇവിടുത്തേയ്ക്കു സുപ്രഭാതം ഭവിക്കണേ!

വിവിധവൃജിനഖിന്നാംസ്ത്വത്കടാക്ഷൈക-
ലോലാൻ
ജനനമരണഗർത്താത് ക്ഷിപ്രമുദ്ധർത്തുമസ്മാൻ
പ്രണിധിജലധിമഗ്നേ ശാരദേ കേളിനിദ്രാം
ത്യജ ഭവതു ഭവത്യാ നിത്യദാ സുപ്രഭാതം! 28

പലതരം വിനകൾകൊണ്ടു സങ്കടപ്പെടുന്നവരും നിന്തിരുവടിയുടെ കടാക്ഷംമാത്രം കൊതിക്കുന്നവരുമായ ഞങ്ങളെ ജനനമരണരൂപമായ മടയിൽനിന്നു വേഗമുദ്ധരിക്കാൻ അല്ലേ ധ്യാനത്തിലാണ്ട ശാരദേ, കളിയുറക്കം വെടിഞ്ഞാലും: ഭവതിക്ക് എന്നും സുപ്രഭാതം ഭവിക്കട്ടെ!

# ജീവന്മുക്തിവിവേകം – 35

ജീ. ബാലകൃഷ്ണൻനായർ

**ജ്ഞാനരക്ഷ**

എന്താണീ ജീവന്മുക്തി; അതിനുള്ള പ്രമാണമെന്തു്; അതെങ്ങനെ നേടാം ? ഈ മൂന്നു ചോദ്യങ്ങൾക്കും ഉത്തരം പറഞ്ഞുകഴിഞ്ഞു. ജീവന്മുക്തി സിദ്ധിക്കുന്നതുകൊണ്ടു് പ്രയോജനമെന്തു് ? ഈ നാലാമത്തെ ചോദ്യത്തിനാണിപ്പോൾ ഉത്തരം പറയാനാരംഭിക്കുന്നതു്. ജ്ഞാനരക്ഷ, തപസ്സ്, വിസംവാദമില്ലായ്മ, ദുഃഖനാശം, സുഖാവിർഭാവം എന്നിങ്ങനെ അഞ്ചാണു ജീവന്മുക്തിപ്രയോജനം. വസ്തുബോധത്തെ തടവുകൂടാതെ നിലനിൎത്തുന്നതാണു ജ്ഞാനരക്ഷ. പ്രത്യക്ഷാനുഭവത്തിൽ തെളിഞ്ഞ വസ്തുബോധത്തിനു് ഇനി എന്താണു തടസ്സം ? തടസ്സമില്ലെങ്കിൽ പിന്നെ അതിനെ വിശേഷിച്ചു രക്ഷിക്കേണ്ട ആവശ്യമെന്തു് ? ജ്ഞാനമുണ്ടായാലും ജീവന്മുക്തി വരാത്തിടത്തോളം ചിത്തത്തിനു പൂൎണ്ണവിശ്രാന്തി വരാതെ സംശയവിപൎയ്യയങ്ങൾ ഇടവിട്ടു സംഭവിച്ചുവെന്നുവരാം. വസ്തുവിന്റെ ഉണ്മയെക്കുറിച്ചു ശങ്ക വരുന്നതാണു് സംശയം. വസ്തുവിനെ മറ്റൊന്നായി തെറ്റിദ്ധരിക്കുന്നതാണു വിപൎയ്യയം. വാസിഷ്ഠത്തിലെ രാമനു തത്ത്വം ഗ്രഹിക്കാൻ കഴിഞ്ഞിട്ടും ചിത്തം പൂൎണ്ണവിശ്രമം പ്രാപിക്കാത്തതുകൊണ്ടു് സംശയം തുടരുന്നതായി വിശ്വാമിത്രൻ വെളിപ്പെടുത്തുന്നു: ''ജ്ഞാനികളിൽ മുമ്പനായ അല്ലയോ രാമ, നിനക്കിനി മറ്റൊന്നുംതന്നെ അറിയാനില്ല. സ്വന്തം സൂക്ഷ്മബുദ്ധികൊണ്ടു് നീ എല്ലാം ഗ്രഹിച്ചുകഴിഞ്ഞിരിക്കുന്നു.

**ഭഗവദ്വ്യാസപുത്രസ്യ ശുകസ്യേവ മതിസ്തവ**
**വിശ്രാന്തിമാത്രമേവാത്ര ജ്ഞാതജ്ഞേയാപ്യപേക്ഷതേ.**

ഭഗവാൻ വ്യാസന്റെ പുത്രനായ ശുകനും ഇതുപോലെ സംഭവിച്ചിട്ടുണ്ടു്. അറിയേണ്ടതറിഞ്ഞുവെങ്കിലും നിന്റെ ചിത്തത്തിനു് ഇനി പൂൎണ്ണവിശ്രമം വേണ്ടിയിരിക്കുന്നു.'' ശുകൻ ആദ്യം സ്വയംതന്നെ തത്ത്വമെന്തെന്നറിഞ്ഞു. എങ്കിലും താനറിഞ്ഞതുതന്നെയാണോ പൂൎണ്ണസത്യമെന്ന സംശയം തീൎന്നുകിട്ടിയില്ല. തുടൎന്നു് സംശയനിവൃത്തിക്കായി പിതാവായ വ്യാസനെ സമീപിച്ചു. താനറിഞ്ഞതുതന്നെ പിതാവും പറഞ്ഞു കേൾപ്പിച്ചു. എന്നിട്ടും സംശയം പൂൎണ്ണമായി തീൎന്നില്ല. അങ്ങനെയാണു് ജനകനെ സമീപിച്ചു ചോദിച്ചതു്. പിതാവു പറഞ്ഞതുപോലെതന്നെ ജനകനും പറഞ്ഞു. തുടൎന്നു് ശുകൻ ഇങ്ങനെ അറിയിച്ചു: ''അങ്ങു പറഞ്ഞ ഇക്കാൎയ്യം ഞാൻ സ്വയം വിവേകംകൊണ്ടു നേരത്തേ അറിഞ്ഞതാണു്, അച്ഛനോടു ചോദിച്ചപ്പോൾ അദ്ദേഹവും ഇതുതന്നെ പറഞ്ഞുതന്നു. അങ്ങും ഇതുതന്നെ പറയുന്നു. ശാസ്ത്രവാക്യങ്ങളിൽനിന്നു വെളിവാകുന്നതും ഇക്കാൎയ്യംതന്നെ.''

**യഥായം സ്വവികല്പോത്ഥഃ സ്വവികല്പപരിക്ഷയാത്**
**ക്ഷീയതേ ദഗ്ധസംസാരോ നിസ്സാര ഇതി നിശ്ചയഃ.**

''സ്വസങ്കല്പങ്ങളിൽ രൂപംകൊള്ളുന്നതാണു സംസാരം. സങ്കല്പം ക്ഷയിച്ചാൽ സംസാരവും അതോടെ എരിഞ്ഞടങ്ങും. അത്ര നിസ്സാരമാണിതു്. ഇക്കാൎയ്യത്തിൽ സംശയമേ വേണ്ട. അല്ലയോ രാജാവേ, ഇതു തന്നെയാണോ പരമവും നിസ്സന്ദേഹവുമായ സത്യം ? അങ്ങയുടെ വാക്കു കേട്ടു് എന്റെ മനസ്സ് ജഗദ്ഭ്രമത്തിൽനിന്നും ഒഴിഞ്ഞു് പൂൎണ്ണവിശ്രമം കൈക്കൊള്ളട്ടെ.'' ഇതു കേട്ടു് ജനകനരുളിച്ചെയ്തു: ''ഹേ മുനേ, ഇതിൽ കവിഞ്ഞു് ഒരു സത്യവുമില്ല. അങ്ങു് സ്വയം ഇതറിഞ്ഞു; ഗുരുവും ഇതുതന്നെ പറഞ്ഞുതന്നു.

**അവ്യുച്ഛിന്നശ്ചിദാത്മൈകഃ പുമാനസ്തീഹ നേതരഃ**
**സ്വസങ്കല്പവശാദ്ബദ്ധോ നിഃസങ്കല്പസ്തു മുച്യതേ.**

അഖണ്ഡവും ബോധസ്വരൂപവുമായ ഒരേ ഒരു സത്യമേ ഇവിടെയുള്ളൂ. മറ്റൊന്നും തന്നെയില്ല. ഒരുവൻ സ്വസങ്കല്പംകൊണ്ടു് ബദ്ധനായി ഭവി

ക്കുന്നു. സങ്കല്പംപോയാൽ മുക്തനായിത്തീരുന്നു. മുനേ, അങ്ങ് ആത്മതത്ത്വം സ്പഷ്ടമായി ഗ്രഹിച്ചു കഴിഞ്ഞിരിക്കുന്നു. എല്ലാ ലോകവിഷയങ്ങളിലും അങ്ങേയ്ക്കു വിരക്തിയും വന്നുകഴിഞ്ഞിരിക്കുന്നു;

പ്രാപ്തം പ്രാപ്തവ്യമഖിലം ഭവതാ പൂർണ്ണചേതസാ
ന ദൃശ്യേ യതസേ ബ്രഹ്മൻ മുക്തസ്ത്വം ഭ്രാന്തിമുത്സൃജ.

കിട്ടേണ്ടതെല്ലാം അങ്ങേയ്ക്കു കിട്ടി. അങ്ങയുടെ ചിത്തം ഇപ്പോൾ പൂർണ്ണസംതൃപ്തമാണ്. ലോകദൃശ്യങ്ങളിലൊന്നും അതു പററിക്കൂടുന്നില്ല. അങ്ങു മുക്തനാണ്. സംശയരൂപത്തിലുള്ള അല്പമായ ചിത്തചാഞ്ചല്യം കൂടി കൈവെടിയൂ.'' ജനകന്റെ വാക്കുകൾ കേട്ട് ശുകന്റെ മനസ്സ് പൂർണ്ണവിശ്രമം കൈക്കൊണ്ടു. ആത്മസ്വരൂപമായ പരമസത്യത്തിൽ അതുറച്ചുനിന്നു. ഭയവും, ശോകവും, ക്ഷീണവും അദ്ദേഹത്തെ വിട്ടകന്നു. ആശകൾ അസ്തമിച്ചു. സംശയം പാടെ മാറി. അവിച്ഛിന്നമായ സ്വരൂപസമാധി നിലനിർത്താനായി അദ്ദേഹം മേരുശിഖരം പ്രാപിച്ചു. പതിനായിരം വർഷം അവിടെ നിർവ്വികല്പസമാധിയിൽ കഴിഞ്ഞുകൂടി. ഒടുവിൽ എണ്ണ വററിയ ദീപംപോലെ പരമാത്മാവിൽ ഏകീഭവിക്കുകയും ചെയ്തു. അതുകൊണ്ട് തത്ത്വജ്ഞാനമുണ്ടായാലും ചിത്തം പൂർണ്ണവിശ്രമം പ്രാപിക്കാത്തിടത്തോളം ശുകനും രാമനുമെന്നപോലെ സംശയം തുടരുന്നതാണ്. അജ്ഞാനമെന്നപോലെ അതു ജീവന്മുക്തിക്കു തടസ്സമായും ഭവിക്കും. അതുകൊണ്ടാണു ഭഗവാൻ ഇങ്ങനെ പറഞ്ഞിരിക്കുന്നത്:

അജ്ഞശ്ചാശ്രദ്ദധാനശ്ച സംശയാത്മാ വിനശ്യതി
നായം ലോകോസ്തി ന പരോ ന സുഖം സംശയാത്മനഃ.

അജ്ഞാനിക്കും, ശ്രദ്ധിക്കാൻ കൂട്ടാക്കാത്തവനും സംശയാത്മാവിനും ഈ ലോകത്ത് ഗതിയുണ്ടാകുന്നില്ല. സംശയാത്മാവിനു വിശേഷിച്ചും ഈ ലോകമില്ല, പരലോകമില്ല, സുഖവുമില്ല. തത്ത്വം ഗ്രഹിക്കാതെ വിപരീതഗ്രഹണത്തിൽ ഭ്രമിക്കുന്നതാണ് അശ്രദ്ധ. അജ്ഞാനവും വിപര്യയവും മോക്ഷത്തെ മാത്രമേ തടയുന്നുള്ളു. സംശയമാകട്ടെ ഭോഗത്തിനും മോക്ഷത്തിനും ഒരുപോലെ തടസ്സമാണ്. അത് അന്യോന്യവിരുദ്ധങ്ങളായ ആശയങ്ങളിൽ ചിത്തത്തെ സദാ അങ്ങോട്ടുമിങ്ങോട്ടും ചലിപ്പിച്ചുകൊണ്ടേയിരിക്കുന്നു. ലോകസുഖങ്ങൾ അനുഭവിക്കാൻ തുടങ്ങുമ്പോൾ മോക്ഷമാണ് നല്ലതെന്നു തോന്നിച്ച് തടസ്സമുണ്ടാക്കും. മോക്ഷമാർഗ്ഗം പിൻതുടരാൻ നോക്കുമ്പോൾ ലോകസുഖമാണ് കേമമെന്നു ഭ്രമിപ്പിച്ച് പിൻതിരിപ്പിക്കും. അതുകൊണ്ട് സംശയാത്മാവിനു് ഒരിടത്തും അല്പംപോലും സുഖമില്ലെന്നു ധരിച്ച് മുമുക്ഷു സംശയം സമ്പൂർണ്ണമായി ഒഴിവാക്കേണ്ടതാണ്. അതുകൊണ്ടാണ് ''ഛിദ്യന്തേ സർവ്വസംശയാഃ'' (സകല സംശയങ്ങളും ഛേദിക്കപ്പെടുന്നു) എന്നു ശ്രുതിയും ഘോഷിച്ചിരിക്കുന്നതു്. അശ്രദ്ധാരൂപത്തിലുള്ള വിപര്യയത്തിനു് നിദാഘന്റെ കഥ ഉത്തമദൃഷ്ടാന്തമാണ്. ഗുരുവായ ഋഭു കാരുണ്യപൂർവ്വം നിദാഘന്റെ ഭവനത്തിലെത്തി തത്ത്വബോധം ഉപദേശിച്ചു മടങ്ങിപ്പോയി. ഉപദേശം വേണ്ടപോലെ ഗ്രഹിച്ചിട്ടും നിദാഘൻ വസ്തുതത്ത്വം ശ്രദ്ധിക്കാതെ കർമ്മമാണ് പരമപുരുഷാർത്ഥഹേതുവെന്നു തീരുമാനിച്ച് പണ്ടേപ്പോലെ കർമ്മാനുഷ്ഠാനത്തിൽ തന്നെ മുഴുകി. ഗുരുവാകട്ടെ ശിഷ്യൻ പരമപുരുഷാർത്ഥലാഭത്തിൽനിന്നും ഭ്രംശിക്കാനിടവരരുതെന്നു കരുതി കൃപയോടുകൂടി വീണ്ടും വന്നുപദേശിച്ചു. എന്നിട്ടും നിദാഘനു വിപര്യയബുദ്ധി പോയില്ല. മൂന്നാമതും ഗുരു വന്നെത്തി ഉപദേശിച്ചു. അതോടെ നിദാഘന്റെ മനസ്സ് വിപരീതബുദ്ധി വെടിഞ്ഞു് വിശ്രാന്തി കൈവരിച്ചു. സംശയം വസ്തുഭാവനയെ തടയുന്നു. വിപര്യയം വിപരീതഭാവനയ്ക്കു കാരണമായും ഭവിക്കുന്നു. ഇവ രണ്ടും ചേർന്ന് തത്ത്വജ്ഞാനത്തിന്റെ ഫലാനുഭവത്തെ തടയുന്നു. പരാശരോപപുരാണത്തിൽ ഇക്കാര്യം വെളിപ്പെടുത്തിയിരിക്കുന്നു: ''അഗ്നി കത്തിക്കൊണ്ടിരിക്കുമ്പോൾ വിറകിനെ എരിച്ചു ചാമ്പലാക്കാനുള്ള അതിന്റെ ശക്തിയെ മണിമന്ത്രൗഷധങ്ങൾ കൊണ്ടു തടയാൻ കഴിയും.

ജ്ഞാനാഗ്നിരപി സംജാതഃ
പ്രദീപ്തഃ സുദൃഢോഽപി ച
പ്രദഗ്ധും നൈവ ശക്തഃ സ്യാത്
പ്രതിബന്ധസ്യ കല്മഷം.

അതുപോലെ ജ്ഞാനാഗ്നി ഉദയം ചെയ്തു നല്ലപോലെ ജ്വലിക്കുന്നു എന്നുതന്നെയിരിക്കട്ടെ. എന്നാലും പ്രതിബന്ധമുണ്ടെന്നു വന്നാൽ അതു് അജ്ഞാനമലത്തെ ദഹിപ്പിക്കുന്നതിനു് ശക്തമല്ലാതായിത്തീരുന്നു.

ഭാവനാ വിപരീതാ യാ യാ പാസംഭാവനാ ശുക
കുരുതേ പ്രതിബന്ധം സാ തത്വജ്ഞാനസ്യ നാപരം.

അല്ലയോ ശുക, വിപരീതഭാവന, അസംഭാവന എന്നിവ രണ്ടുമാണ് തത്വജ്ഞാനാനുഭവത്തിനു തടസ്സമുണ്ടാക്കുന്നവ. മററൊന്നുംതന്നെ അതിനു പ്രതിബന്ധമായി ഭവിക്കുന്നില്ല. അതിനാൽ ചിത്തത്തിനു പൂർണ്ണവിശ്രാന്തിയുണ്ടാകുന്നതുവരെ സംശയവിപര്യയങ്ങൾക്ക് ഇടമുണ്ടായി എന്നും വരാം. അങ്ങനെ തത്വജ്ഞാനഫലം തടയപ്പെട്ടേക്കാം. അതുകൊണ്ട് ഫലസംരക്ഷണത്തിനായി പൂർണ്ണവിശ്രാന്തിരൂപത്തിലുള്ള ജീവന്മുക്തി ആവശ്യമായി ഭവിക്കുന്നു. ചിത്തം പൂർണ്ണവിശ്രാന്തി പ്രാപിച്ച ജീവന്മുക്തന്റെ മനസ്സ് നശിച്ചുകഴിഞ്ഞിരിക്കുന്നതിനാൽ ജഗദ്ഭ്രമംതന്നെ പാടെ ഒഴിഞ്ഞുമാറുന്നു. പിന്നെ സംശയവിപര്യയങ്ങൾക്കു സ്ഥാനമെവിടെ? ജഗദ്ഭ്രമം മാറിയ ബ്രഹ്മജ്ഞാനിക്കു ദേഹകാര്യങ്ങൾപോലും സ്വപ്രയത്നം കൂടാതെ പരമേശ്വരപ്രേരിതമായ പ്രാണവായുവിനാൽ വേണ്ടപോലെ നിറവേററപ്പെടുന്നു. സ്വസ്ഥിതിപോലും വിസ്മരിക്കുന്ന ജീവന്മുക്തന്റെ ശരീരത്തെ പ്രാണനാണ് യഥായോഗ്യം നയിക്കുന്നതെന്നു ഛാന്ദോഗ്യോപനിഷത്തും വെളിപ്പെടുത്തിയിട്ടുണ്ട്. മററു ജനങ്ങളുടെ സമീപത്തിരിക്കുന്ന സ്വശരീരത്തെ ജീവന്മുക്തൻ മിക്കവാറും ഓർമ്മിക്കുന്നതുതന്നെയില്ല. അടുത്തിരിക്കുന്ന മററുള്ളവർ ആ ശരീരത്തെ കാണുന്നുവെന്നേയുള്ളു. നിർമ്മനസ്സനായതുകൊണ്ട് ഇതെന്റെ ശരീരമാണെന്നുപോലും ജീവന്മുക്തൻ സ്മരിക്കുന്നില്ല. അഭ്യാസപരിചയംകൊണ്ടു് കുതിര, കാള തുടങ്ങിയ ജന്തുക്കൾ രഥാദി വാഹനങ്ങളെ സാരഥിപ്രയത്നം കൂടാതെതന്നെ വേണ്ട വഴിക്കു വഹിച്ചുകൊണ്ടുപോകുന്നു. അതുപോലെ പരമേശ്വരപ്രേരിതമായ പ്രാണവായു ജീവന്മുക്തന്റെ ദേഹത്തെ, ജീവപ്രയത്നം ഉണ്ടായാലും ഇല്ലെങ്കിലും യഥായോഗ്യം ലോകവ്യവഹാരങ്ങളിൽ നയിച്ചുകൊണ്ടേയിരിക്കുന്നു. ഭാഗവതം പറയുന്നതു നോക്കുക: 'ഒരു സിദ്ധൻ നശ്വരമായ ഈ ശരീരം ഇരുന്നാലും എണീററു നടന്നാലും അതിനെ പ്രധാനമായി കാണുന്നില്ല. തന്റെ സ്വരൂപം ആത്മാവാണെന്നദ്ദേഹം അറിഞ്ഞുകഴിഞ്ഞിരിക്കുന്നു. ദേഹം കർമ്മഗതിയിൽ വന്നുചേർന്നതാണ്. കർമ്മഗതിയിൽ അതൊഴിഞ്ഞുമാറുകയും ചെയ്യും. മധുപാനമത്തൻ വസ്ത്രധാരണത്തിൽ അശ്രദ്ധനായിരിക്കുന്നതുപോലെയാണ് ജീവന്മുക്തൻ ശരീരധാരണത്തിലും അശ്രദ്ധനായിരിക്കുന്നത്.' ജീവന്മുക്തൻ, ഉറങ്ങിയുണർന്നവനെപ്പോലെ, അടുത്തിരിക്കുന്നവർ അറിയിച്ചാൽമാത്രം ലോകാചാരങ്ങൾ യഥാവിധി അനുഷ്ഠിക്കുന്നു എന്നു് വസിഷ്ഠനും വെളിപ്പെടുത്തിയിട്ടുണ്ട്. 'സിദ്ധൻ ഒന്നും കാണുന്നില്ല; ആചാരങ്ങൾ യഥാവിധി അനുഷ്ഠിക്കുകയും ചെയ്യുന്നു' എന്നു പറയുന്നതു പരസ്പരവിരുദ്ധമല്ലേ എന്നു ശങ്കിച്ചുകൂടാ. ചിത്തവിശ്രാന്തിയുടെ താരതമ്യമനുസരിച്ചാണ് ഇത്തരം കാര്യങ്ങളിൽ വ്യവസ്ഥ. ആത്മക്രീഡനും, ആത്മരതിയുമായി വർത്തിച്ചുകൊണ്ടു ദേഹകൃത്യങ്ങളനുഷ്ഠിക്കുന്നയാൾ ബ്രഹ്മവിദ്വരിഷ്ഠനാണെന്നു് മുണ്ഡകോപനിഷത്തു പ്രഖ്യാപിക്കുന്നു. ഇവിടെ താരതമ്യമനുസരിച്ച് ജ്ഞാനികൾ നാലു തരക്കാരാണ്. ബ്രഹ്മവിത്തു്, ബ്രഹ്മവിദ്വരൻ, ബ്രഹ്മവിദ്വരീയാൻ, ബ്രഹ്മവിദ്വരിഷ്ഠൻ എന്നിങ്ങനെ. ഏഴു യോഗഭൂമികളുള്ളതിൽ നാലാമത്തെ യോഗഭൂമി മുതൽ ഓരോന്നിലും ക്രമേണ വർത്തിക്കുന്നവരാണിവർ നാലുപേരും. യോഗഭൂമികൾ ഏതെല്ലാമെന്നു വസിഷ്ഠൻ വിശദമാക്കിയിട്ടുണ്ട്. ശുഭേച്ഛാ, വിചാരണാ, തനുമാനസാ, സത്ത്വാപത്തി, അസംസക്തി, പദാർത്ഥാഭാവിനീ, തുര്യഗാ ഇവയാണ് ഏഴു യോഗഭൂമികകൾ. 'ഞാനിങ്ങനെ മൂഢനായി കഴിഞ്ഞാൽപോരാ; ശാസ്ത്രവിചാരവും സജ്ജനസംസർഗ്ഗവും നേടി സത്യമന്വേഷിക്കേണ്ടതാണ്'' എന്നിങ്ങനെ വൈരാഗ്യത്തോടെ തീരുമാനിക്കുന്നതാണു ശുഭേച്ഛ. തീരുമാനം കഴിഞ്ഞു ശാസ്ത്രപഠനത്തിലും സത്സംഗത്തിലും ഏർപ്പെടുന്നതാണു വിചാരണാ. ശുഭേച്ഛകൊണ്ടും വിചാരണകൊണ്ടും വിഷയാസക്തി കുറഞ്ഞു വരുന്നതാണ് തനുമാനസാ. ആദ്യത്തെ മൂന്നു ഭൂമികകളിലുമുള്ള അഭ്യാസപാടവംകൊണ്ടു് സത്ത്വഗുണം വർദ്ധിച്ച് ചിത്തം പ്രസന്നമായി ആത്മസ്ഥിതി കൈവരുന്നതാണ് സത്ത്വാപത്തി. ആദ്യത്തെ നാലു ഭൂമികകളിലെ അഭ്യാസം ശക്തിപ്പെട്ടു് നിസ്സംഗത്വം ശക്തി പ്രാപിച്ച് ഹൃദയം സത്ത്വഗുണംകൊണ്ടു നിറഞ്ഞു് ആത്മനിഷ്ഠയിൽ ഉറപ്പുവരുന്നതാണ് അസംസക്തി. തുടർന്ന് ആത്മാരാമനായി ഭവിച്ച് അകത്തും പുറത്തും വിഷയ

സ്സ്ശം തീരെയില്ലാതായി മററുള്ളവരുടെ പ്രേരണയിൽപെട്ടുമാത്രം ചലിക്കുന്ന സ്ഥിതിയാണ്  പദാത്ഥാഭാവിനി. ചിരകാലത്തെ ആത്മനിഷ്ഠയുടെ ഫലമായി ഭേദം നിശ്ശേഷം ഒടുങ്ങി ആത്മനിഷ്ഠ സ്വഭാവമായിത്തീരുമ്പോഴാണ്  തുയ്യഗാ. ഇവയിൽ ആദ്യത്തെ മൂന്നു ഭൂമികകളും ബ്രഹ്മവിദ്യയ്ക്കുള്ള ഉപായങ്ങളാണ്. അവ വിദ്യയിൽ അന്തർഭവിക്കുന്നില്ല. ഈ മൂന്നു ഭൂമികകളിലും ഭേദബുദ്ധി വിട്ടുമാറാതെ തുടരുന്നു. അതുകൊണ്ട്  ഇവയെ ജാഗ്രത്തെന്നു വിളിക്കുന്നു. ജാഗ്രത്തിലെന്നപോലെ ഇവിടെ ഭേദബുദ്ധിയോടെ ജഗത്ത്  അനുഭവവിഷയമാകുന്നു. തുടന്ന്  വേദാന്തവാക്യവിചാരം കൊണ്ട്  ജീവബ്രഹ്മൈക്യസാക്ഷാത്കാരരൂപത്തിൽ ഫലരൂപിണിയായ സത്ത്വാപത്തിയെന്ന നാലാംഭൂമിക ആവിർഭവിക്കുന്നു. ഈ നാലാംഭൂമികയിൽ സവ്വജഗത്തിനും പരമകാരണം ബ്രഹ്മമാണെന്നും അത്  അദ്വിതീയമായ സത്യമാണെന്നും തെളിയുന്നു. ബ്രഹ്മത്തിൽ ആരോപിതമായിരിക്കുന്ന നാമരൂപമാത്രമായ ജഗത്ത്  മിഥ്യയാണെന്നും ബോദ്ധ്യപ്പെടുന്നു. മുൻപറഞ്ഞ ജാഗ്രത്തിനെയപേക്ഷിച്ച് നോക്കുമ്പോൾ മുമുക്ഷുവിന്  ഈ യോഗഭൂമിക സ്വപ്നമാണ്:

> അദ്വൈതേ സ്ഥൈര്യമായാതേ
> ദ്വൈതേ ചോപരതിം ഗതേ
> പശ്യന്തി സ്വപ്നവല്ലോകം
> ചതുത്ഥീം ഭൂമികാമിതാഃ.

ദ്വൈതബോധം മാഞ്ഞുമറയുകയും അദ്വൈതബോധമുറയ്ക്കുകയും ചെയ്യവരാണ്  നാലാം ഭൂമികയിലെത്തിയവർ. അവർ ഒരു സ്വപ്നം പോലെമാത്രം ഈ ലോകത്തെ കാണുന്നു. ശരത്കാലത്തിലെ മേഘഖണ്ഡമെന്നപോലെ അവരുടെ ചിത്തം വേഗം ഉപശമിച്ച്  അദ്വൈതസത്താമാത്രമായി ഭവിക്കാൻ കഴിവുള്ളതായി വത്തിക്കുന്നു. ഈ നാലാം ഭൂമികയിലെത്തിയ യോഗിയെയാണ്  ബ്രഹ്മവിത്തെന്നു പറയുന്നത്. അഞ്ചുമുതലുള്ള മൂന്നു ഭൂമികകളും ജീവന്മുക്തിയുടെതന്നെ വകഭേദങ്ങളാണ്. നിവ്വികല്പസമാധി അഭ്യസിച്ചുണ്ടാകുന്ന ചിത്തവിശ്രാന്തിയുടെ താരതമ്യമനുസരിച്ചാണവ വേർതിരിയുന്നത്. അഞ്ചാം ഭൂമികയിൽ കഴിയുന്നയാൾ നിർവ്വികല്പസമാധിയിൽനിന്നും വ്യവഹാരദശയിലേയ്ക്ക്  സ്വയം ഉണന്നുവരുന്നു. ഈ നിലയിലുള്ള യോഗിയാണ്  ബ്രഹ്മവിദ്വരൻ. ആറാമത്തെ യോഗഭൂമികയിൽ കഴിയുന്നയാൾ മററുള്ളവരാൽ ഉണത്തപ്പെടുമ്പോൾ മാത്രം നിവ്വികല്പസമാധി വിട്ടു ദേഹബോധമുള്ളവനായി ഭവിക്കുന്നു. അങ്ങനെയുള്ളയാളാണ്  ബ്രഹ്മവിദ്വരീയാൻ. അതുകൊണ്ട്  അഞ്ചാമത്തെ യോഗഭൂമികയെ സുഷുപ്തിയെന്നും, ആറാമത്തേതിനെ ഗാഢസുഷുപ്തിയെന്നും വിളിക്കുന്നു. ഇക്കായ്യം വസിഷ്ഠൻ ഇങ്ങനെ വെളിപ്പെടുത്തുന്നു:

> പഞ്ചമീം ഭൂമികാമേത്യ സുഷുപ്തിപദനാമികാം
> ശാന്താശേഷവിശേഷാംശസ്തിഷ്ഠത്യദ്വൈതമാത്രകേ.

അഞ്ചാംഭൂമിക സുഷുപ്തിയെന്നറിയപ്പെടുന്നു. അവിടെയെത്തിയയാൾ ഭേദചിന്തകളൊക്കെയൊടുങ്ങി അദ്വൈതബോധത്തിൽത്തന്നെ ഉറച്ചുനിൽക്കുന്നു. അയാൾ ലോകകായ്യങ്ങളിലേർപ്പെട്ടാലും നിരന്തരമായ അന്തർമ്മുഖത കൊണ്ട്  ക്ഷീണിച്ചുറങ്ങുന്നവനെപ്പോലെ കാണപ്പെടുന്നു. ഇവിടത്തെ അഭ്യാസം ദൃഢപ്പെടുന്നതോടെ ക്രമേണ ആറാം ഭൂമിക സംജാതമാകുന്നു. ഗാഢസുഷുപ്തിയെന്നാണ്  ഈ ആറാം ഭൂമിക അറിയപ്പെടുന്നത്. ഇവിടെ സത്തോ അസത്തോ ഇല്ല; അഹങ്കാരമോ അനഹങ്കാരമോ ശേഷിക്കുന്നില്ല. ദ്വൈതബോധമൊടുങ്ങി മനനം തീന്ന അനുഭവദശയാണിത്:

> അന്തഃശൂന്യോ ബഹിഃശൂന്യഃ ശൂന്യകുംഭ ഇവാംബരേ
> അന്തഃപൂർണ്ണോ ബഹിഃപൂർണ്ണഃ പൂർണ്ണകുംഭ ഇവാർണ്ണവേ.

വിഷയാനുഭവത്തെ സംബന്ധിച്ചിടത്തോളം ശൂന്യാകാശത്തിലെ കുടമെന്നപോലെ ഇവിടെ യോഗി അകത്തും പുറത്തും ശൂന്യനായി വത്തിക്കുന്നു. ആത്മാനുഭവത്തെ സംബന്ധിച്ചിടത്തോളം സമുദ്രത്തിലെ കുടമെന്നപോലെ അകത്തും പുറത്തും പൂർണ്ണനായി വത്തിക്കുന്നു. ഗാഢമായ നിവ്വികല്പസമാധിയിലെത്തി നിൽക്കുന്ന ചിത്തം ആത്മാനുഭവസംസ്കാരസമ്പന്നമായി ബാഹ്യപദാത്ഥങ്ങളെ ഗ്രഹിക്കാനോ മനോരാജ്യത്തിലേപ്പെടാനോ കഴിയാത്തതായിത്തീരുന്നു. അങ്ങനെ ശൂന്യാകാശത്തിലെ കുടമെന്നപോലെ അന്തർബഹിഃശൂന്യത്വം സംഭവിക്കുന്നു. സ്വയംപ്രകാശവും സച്ചിദാനന്ദൈകരസവുമായ ബ്രഹ്മത്തിൽ നിമഗ്നമായി പുറത്തും

സർവ്വത്ര ബ്രഹ്മദൃഷ്ടി കൈവരുന്നതുകൊണ്ട് സമുദ്രത്തിൽ വീണ ജലം നിറഞ്ഞിരിക്കുന്ന കുംഭമെന്നപോലെ അകത്തും പുറത്തും പൂർണ്ണമായി വർത്തിക്കുന്നു. തുരീയമെന്ന ഏഴാം ഭൂമികയിലെത്തി നില്ക്കുന്നയാൾ സ്വയമോ പരപ്രേരണമൂലമോ ലോകവ്യവഹാരത്തിലേയ്ക്കു മടങ്ങുന്നില്ല. മുൻപറഞ്ഞ ഭാഗവതാഭിപ്രായം ഈ സിദ്ധനെ സംബന്ധിച്ചുള്ളതാണ്: അസംപ്രജ്ഞാതസമാധിയെക്കുറിച്ചു വിവരിക്കുന്ന യോഗശാസ്ത്രങ്ങളെല്ലാം ഇവിടെ പര്യവസാനിക്കുന്നു ഇവിടെയെത്തിയയാളാണ് ബ്രഹ്മവിദ്വരിഷ്ഠൻ. ചുരുക്കത്തിൽ അഞ്ച്, ആറ്, ഏഴ് എന്നീ ഭൂമികകളിലെത്തിനിൽക്കുന്ന ബ്രഹ്മവിദ്വരവരീയവരിഷ്ഠന്മാരാണ് ജീവന്മുക്തന്മാർ. ഇവിടെ ദ്വൈതഭാവം ശേഷിക്കുന്നില്ല. അതുകൊണ്ട് സംശയവിപര്യയങ്ങൾക്കു പ്രസക്തിയുമില്ല. അങ്ങനെ തത്ത്വജ്ഞാനം തടസ്സംകൂടാതെ സുരക്ഷിതമായി ഭവിക്കുന്നു. ഈ ജ്ഞാനരക്ഷയാണ് ജീവന്മുക്തിയുടെ ഒന്നാമത്തെ പ്രയോജനം.

---

# മാതൃദേവിയുടെ സന്ദേശം

ഭക്തി വർദ്ധിക്കണമെങ്കിൽ ചിത്തശുദ്ധിയുണ്ടായിരിക്കണം. ആ ചിത്തശുദ്ധി ലഭിക്കാൻ ആദ്ധ്യാത്മികസാധനകൾ അവശ്യം അനുഷ്ഠിക്കുകയും വേണം. ഈ സാധനകൾ പൂർവ്വജന്മകർമ്മങ്ങൾ കൊണ്ടുള്ള ബന്ധങ്ങൾ ഛേദിക്കുകയും ഇന്ദ്രിയങ്ങളെ സംയമനം ചെയ്യാൻ സഹായിക്കുകയും ചെയ്യുന്നു. കാററ് മേഘങ്ങളെ എന്നപോലെ ഈശ്വരനാമം വിഷയവാസനയെ നശിപ്പിക്കുന്നു. പുഷ്പങ്ങൾ കൈയ്കൊണ്ടെടുക്കുമ്പോൾ അതിൻെറ സൗരഭ്യം കൈയ്കളിൽ വ്യാപിക്കുന്നതുപോലെയും, ചന്ദനം തൊടുമ്പോൾ അതിൻെറ സൗരഭ്യം കൈയ്കളിൽ വ്യാപിക്കുന്നതുപോലെയും ഈശ്വരധ്യാനംകൊണ്ട് ഭഗവദ്രൂപം മനസ്സിൽ തെളിഞ്ഞു പതിയുന്നു. അതുകൊണ്ട് ഭഗവദ്ദർശനത്തിന് ആസ്പദം കൃപയാണെന്നിരുന്നാലും സാധനകൾ ക്ഷമയോടെയും ക്രമമായും ശീലിക്കേണ്ടതു് അത്യാവശ്യമാകുന്നു.

ഈശ്വരദർശനം ലഭിച്ചില്ല എന്നുവെച്ച് സാധനകൾ കൈവിടരുത്. ചൂണ്ടയിട്ടു മത്സ്യം പിടിക്കാൻ ഇരിക്കുന്ന ഒരാൾക്ക് ആദ്യത്തെ വലിക്കുതന്നെ വലിയ മത്സ്യം കിട്ടിയെന്നു വരുമോ? എത്രയോ നേരം അയാൾ ക്ഷമയോടെ കാത്തിരിക്കണം. പല പ്രാവശ്യവും നിരാശയും ആയിരിക്കും അനുഭവം.

കഠിനമായ സാധനയുടെ ഫലമായി ലഭിക്കുന്ന അനുഭൂതികൾക്കു ദേവി പ്രാധാന്യം കല്പിച്ചു. ഈശ്വരകൃപകൊണ്ട് ഈശ്വരസാക്ഷാത്കാരം ലഭ്യമായേക്കാം. എന്നാൽ കാലക്രമേണ ലഭ്യമാകുന്ന സാക്ഷാത്കാരത്തിനു ശ്രേഷ്ഠത കൂടും. മാമ്പഴം യഥാകാലം മൂത്തുപഴുത്താൽ സ്വാദ് കൂടിയിരിക്കും. അസമയത്തുണ്ടാകുന്ന മാങ്ങ മൂത്തുപഴുത്താലും സ്വാദു കുറവായിരിക്കും. കാലം ഒരു പ്രധാനഘടകമാണ്. സാധാരണയായി ആദ്ധ്യാത്മികസിദ്ധികൾ വളരെ സാവധാനത്തിലേ ലഭിക്കുകയുള്ളു. ഒരു പക്ഷെ, ഒരു ജന്മത്തിൽ ജപവും സാധനകളും അനുഷ്ഠിച്ചിരിക്കാം. തന്നിമിത്തം അടുത്ത ജന്മത്തിൽ ആദ്ധ്യാത്മികമായ ആവേശം ഗാഢമാകുന്നു. അങ്ങനെയാണ് അതിൻെറ അനുക്രമമായ വളർച്ച.

സാധനകളിൽവെച്ചു ജപത്തിനാണ് ദേവി കൂടുതൽ പ്രാധാന്യം നല്കിയതു്. മന്ത്രദീക്ഷ ശരീരത്തെ പരിശുദ്ധമാക്കുന്നു. ഈശ്വരൻ കൈവിരലുകൾ നൽകിയിരിക്കുന്നതു് മന്ത്രം ജപിക്കാനാണ്. ഒരു കായികാഭ്യാസി പതിവായി ഒരു പശുക്കുട്ടിയെ ജനിച്ചതുമുതൽ എടുത്തുകൊണ്ടു നടക്കാൻ തുടങ്ങി. ദിവസവും അപ്രകാരം ചെയ്തു ചെയ്ത്, അതു് ഒരു വലിയ പശുവായിട്ടുംകൂടി അഭ്യാസം നിമിത്തം അയാൾക്ക് അതിനെ ചുമക്കുവാൻ യാതൊരു പ്രയാസവും തോന്നിയില്ല. അപ്രകാരംതന്നെയാണ് ജപസാധനയുടെ അഭ്യാസംകൊണ്ടു ലഭ്യമാകുന്ന വളർച്ചയും.

# ത്രിവേണീസ്നാനം

ഏ. കരുണാകരമേനോൻ

മകറം: (രാവിലെ എഴുന്നേററ ഉടനെ, തിരക്കുപിടിച്ച് എന്തോ എഴുതിക്കൊണ്ടിരിക്കുന്ന അച്ഛന്റെ അടുത്തുചെന്ന് പേന കടന്നു പിടിച്ചുകൊണ്ട്) അച്ഛാ, അച്ഛാ, എന്താ ത്രിവേണി എന്നു വെച്ചാൽ ?

അച്ഛൻ: എഴുന്നേററ ഉടനെ എന്താ ഇങ്ങനെ ഒരു ചോദ്യവുമായി പുറപ്പെട്ടിരിക്കുന്നതു് ? മകറം രാത്രി വല്ല സ്വപ്നവും കണ്ടോ ?

മകറം: സ്വപ്നമൊന്നും കണ്ടില്ല, ഞാൻ ചോദിച്ചതിനു് അച്ഛനുത്തരം പറയൂ.

അച്ഛൻ: ഉത്തരമൊക്കെപ്പറയാം. ആദ്യം അപ്പുറത്തുപോയി പല്ലുതേച്ച്, കാലും മുഖവുമെല്ലാം കഴുകി, പൂജാമുറിയിൽപോയി തൊഴുതു നമസ്കരിച്ച്, ഒരു കപ്പു കാപ്പി കുടിച്ചിട്ടു വരൂ.

മകറം: (അതുപോലെ എല്ലാം ചെയ്ത ശേഷം) അച്ഛാ, ഞാനച്ഛൻ പറഞ്ഞതുപോലെയെല്ലാം ചെയ്തു. ഇനി പറയൂ, എന്താ ത്രിവേണി എന്നുവെച്ചാൽ ?

അച്ഛൻ: മകറംക്കീ ചോദ്യം എവിടെനിന്നു കിട്ടി ?

മകറം: നവരാത്രിക്കാലമല്ലേ, ഞാനും അമ്മയുംകൂടി ഇന്നലെ പാറമേക്കാവിൽ തൊഴാൻ പോയിരുന്നു. അവിടെ ഏതോ ഒരു സ്വാമി പ്രസംഗിക്കുന്നുണ്ടായിരുന്നു. ഞാനൊരു രണ്ടു മിനിട്ടു് അവിടെ നിന്നു് അതു കേട്ടു. എനിക്കൊന്നും മനസ്സിലായില്ലെങ്കിലും, ത്രിവേണി എന്ന വാക്കു് എന്റെ ചെവിയിൽ പതിഞ്ഞു. രണ്ടുമൂന്നു പ്രാവശ്യം അദ്ദേഹം ആ വാക്കു പറയുന്നതു ഞാൻ കേട്ടു.

അച്ഛൻ: ഓ, അതാണോ സംഗതി ? ആകട്ടെ, ഞാനൊന്നു ചോദിക്കട്ടെ, ഹിന്ദുക്കളായ നമ്മറം ഏററവും പ്രധാനമായി കരുതി വരുന്ന രണ്ടു നദികളുടെ പേരു പറയാമോ ? മകറംക്കതറിയാമോ എന്നു നോക്കട്ടെ.

മകറം: അതൊക്കെ എനിക്കറിയാമേ.

അച്ഛൻ: അറിയാമെങ്കിൽ പറയൂ, കേറംക്കട്ടെ.

മകറം: ഗംഗ, യമുന.

അച്ഛൻ: ഇനിയും വല്ല നദികളുടേയും പേരറിയാമോ ?

മകറം: അറിയാം സിന്ധു, ബ്രഹ്മപുത്ര, ഗോദാവരി, കൃഷ്ണ, കാവേരി. ഇതൊക്കെ ടീച്ചർ പഠിപ്പിച്ചുതന്നിട്ടുള്ളതാ. നമ്മുടെ കൊച്ചു കേരളത്തിലുള്ള നദികളുടെ പേരും ടീച്ചർ പഠിപ്പിച്ചു തന്നിട്ടുണ്ടു്.

അച്ഛൻ: കൊള്ളാം. ഈ നദികറംക്കു പുറമെ സരസ്വതി എന്നൊരു നദിയുമുണ്ടു്. അന്തർവ്വാഹിനിയായിട്ടാണു്, അല്ലാതെ മുകറം പരപ്പിലൂടെയല്ല അതൊഴുകുന്നതു്. അതു് ആ നദിയുടെ ഒരു സവിശേഷതയാണു്. അലഹബാദിനടുത്തു് പ്രയാഗയിൽ, ഗംഗയും യമുനയും അന്തർവ്വാഹിനിയായ സരസ്വതിയുംകൂടി ചേർന്നു് ഒരു തീർത്ഥമായി ഒഴുകുന്നുണ്ടു്. അതിനെയാണു് ത്രിവേണി എന്നു പറയുന്നതു്. മുകറം പരപ്പിലൂടെ ഒഴുകുന്ന ഗംഗയും യമുനയും, അന്തർവാഹിനിയായി ഒഴുകുന്ന സരസ്വതിയുംകൂടി ചേരുന്ന സ്ഥാനത്തു് സ്നാനം ചെയ്യുന്നതു വലിയ പുണ്യമായിട്ടാണു് നമ്മറം ഹിന്ദുക്കറം കരുതുന്നതു്.

മകറം: എവിടെയാണു് ആ മൂന്നു നദികളും ഒന്നിച്ചു ചേരുന്നതു് ? കൃത്യമായി അതു് ഇന്ന സ്ഥാനത്താണെന്നു പറയാൻ പററുമോ ?

അച്ഛൻ: നദിയുടെ ഏതാണ്ടു് മദ്ധ്യത്തിലാണു് ആ സംഗമസ്ഥാനം എന്നാണു് നമ്മുടെ സങ്കല്പം. ആ സംഗമസ്ഥാനത്തുതന്നെ സ്നാനം

ചെയ്യണമെങ്കിൽ വഞ്ചിയിൽ കയറി അങ്ങോട്ടു പോകണം.

മകൾ: അങ്ങനെ വഞ്ചിയിൽ കയറിപ്പോയി ആ സംഗമസ്ഥാനത്തുതന്നെ സ്നാനം ചെയ്യുന്നവരുണ്ടോ?

അച്ഛൻ: ഉണ്ടോ എന്നോ? മുന്നൂററി അറുപത്തഞ്ചുദിവസവും അവിടെ തടിച്ചുകൂടുന്ന ആബാലവൃദ്ധം ജനങ്ങൾക്കു കണക്കില്ല. വിശേഷദിവസങ്ങളിൽ പറയാനുമില്ല.

മകൾ: അച്ഛൻ അവിടെപ്പോയി സ്നാനം ചെയ്തിട്ടുണ്ടോ?

അച്ഛൻ: ഉണ്ട്, കുറച്ചുവർഷങ്ങൾക്ക് മുമ്പാണതു്.

മകൾ: ഉണ്ടോ? എന്നാലതൊന്നു വിസ്തരിച്ചു പറയൂ. എനിക്കതു കേൾക്കാൻ വളരെ തിടുക്കമായി.

അച്ഛൻ: വിസ്തരിച്ചു പറയാൻ വളരെ ദിവസങ്ങൾതന്നെ പിടിക്കും, എന്തെന്നാൽ ഒരു വലിയ തീർത്ഥാടനത്തിൻെറ ഭാഗമായിട്ടാണ് ഞാൻ ത്രിവേണീസ്നാനത്തിനു പോയതു്.

മകൾ: ത്രിവേണീസ്നാനത്തെപ്പററി കേൾക്കാൻ എനിക്കു വല്ലാതെ തിടുക്കമായിരിക്കുന്നു. അതുകൊണ്ട് അതുമാത്രമെങ്കിലും കുറച്ചൊന്നു വിസ്തരിച്ചു പറഞ്ഞുതരൂ. മററതൊക്കെ പിന്നെ പറഞ്ഞുതന്നാൽ മതി. എനിക്കതിനെപ്പററിയൊക്കെ കേൾക്കാൻ എന്തിഷ്ടമാണെന്നോ! എല്ലാ കുട്ടികൾക്കും അങ്ങനെ ആയിരിക്കും, അല്ലേ അച്ഛാ?

അച്ഛൻ: അതു ശരിയാണ്, യാത്രാവിവരണങ്ങൾ കേൾക്കാൻ പ്രായേണ എല്ലാ കുട്ടികൾക്കും ഇഷ്ടമായിരിക്കും.

മകൾ: അച്ഛനൊററയ്ക്കാണോ പോയതു്, അതോ അച്ഛൻെറകൂടെ വല്ലവരുമുണ്ടായിരുന്നോ?

അച്ഛൻ: ഉണ്ടായിരുന്നു, മകളുടെ ജ്യേഷ്ഠൻ.

മകൾ: ജ്യേഷ്ഠനോ! അമ്പട സൂത്രക്കാരാ! അതിനെപ്പററിയൊന്നും ഒരക്ഷരംപോലും എന്നോടിതുവരെ പറഞ്ഞിട്ടില്ലല്ലൊ. അതു പോകട്ടെ, കഥ പറയൂ.

അച്ഛൻ: ഏതാണ്ട് ഒക്ടോബർമാസക്കാലത്താണ് ഞങ്ങളവിടെ പോയതു്. തീയതി കൃത്യമായിട്ടോർമ്മയില്ല. തലേന്ന് ഞങ്ങൾ ഗയയിലായിരുന്നു. ഗയാശ്രാദ്ധമൂട്ടലും ബുദ്ധഗയാസന്ദർശനവുമെല്ലാം കഴിഞ്ഞു് അന്നു രാവിലെയാണ് ഞങ്ങൾ അലഹബാദിൽ എത്തിച്ചേന്നതു്. തീവണ്ടി ഇറങ്ങിയ ഉടനെ ഞങ്ങൾ അവിടത്തെ ശ്രീരാമകൃഷ്ണാശ്രമത്തിലേയ്ക്കാണ് പോയതു്. രാവിലത്തെ ദിനകൃത്യങ്ങളെല്ലാം കഴിഞ്ഞശേഷം ഒരു സൈക്കിൾറിക്ഷയിൽ ഞങ്ങൾ പ്രയാഗയിലേയ്ക്കു പോയി. അവിടെ ചെന്നപ്പോൾ കണ്ട കാഴ്ച വർണ്ണിക്കാൻ പ്രയാസം. ഒരു മനുഷ്യമഹാസമുദ്രംതന്നെ ഞങ്ങൾ അവിടെ കണ്ടു. ഭാരതീയർ മാത്രമല്ല വിദേശീയർപോലും അതിലുണ്ടായിരുന്നു.

മകൾ: വിദേശീയരും ത്രിവേണിയിൽ സ്നാനത്തിനു വന്നവരായിരുന്നോ?

അച്ഛൻ: കാഴ്ച കാണുന്നതിനും, ജനങ്ങളുടെ ഭക്ത്യാവേശം നേരിട്ടു കണ്ടു മനസ്സിലാക്കുന്നതിനുമായിരിക്കാം അവർ വരുന്നതു്.

മകൾ: നദിയിൽ ധാരാളം വെള്ളമുണ്ടായിരുന്നോ?

അച്ഛൻ: ഒക്ടോബർമാസമായതുകൊണ്ട് ധാരാളം വെള്ളമുണ്ടായിരുന്നു, അതുതന്നെ കലങ്ങിമറിഞ്ഞതുമായിരുന്നു.

മകൾ: സ്നാനത്തിനുമാത്രമായിട്ടാണോ അവിടെ ഇത്രയധികം ആളുകൾ ഇന്ത്യയുടെ നാനാഭാഗത്തുനിന്നും ദിവസവും വന്നുകൊണ്ടിരിക്കുന്നതു്?

അച്ഛൻ: സ്നാനം മാത്രമല്ല, പല കർമ്മങ്ങളും അവരവിടെ ചെയ്യുന്നുണ്ട്. പക്ഷെ ഞങ്ങൾ കർമ്മങ്ങളൊന്നും ചെയ്തില്ല. നദിയുടെ നടുവിൽ ആ സംഗമസ്ഥാനത്തു്, ഒന്നു മുങ്ങണം, അതുമാത്രമായിരുന്നു ഞങ്ങളുടെ ആവശ്യം. കർമ്മം ചെയ്യിക്കാനുള്ള പണ്ടകൾ ഞങ്ങളെ വളഞ്ഞെങ്കിലും, അവരിൽനിന്നെല്ലാം രക്ഷപ്പെട്ട്, ഒരു വഞ്ചിയിൽ കയറി ഞങ്ങൾ നദിയുടെ നടുവിലെത്തി. ത്രിവേണി എന്ന് അവർ പറഞ്ഞ സ്ഥലത്തു മുങ്ങാൻ വലിയ ഭയം തോന്നി. കലങ്ങിമറിഞ്ഞു് ഒഴുകുന്ന ആഴമുള്ള ആ നദിയിൽ എങ്ങനെ ധൈര്യപ്പെട്ടു് ഇറങ്ങി മുങ്ങും? ഒടുവിൽ

വഞ്ചിയിലുള്ള ഒരു കയററിൽ മുറുകെ പിടിച്ചു കൊണ്ടു് ഞങ്ങരം വെള്ളത്തിലേയ്ക്കു ചാടി. അതിൽ മുങ്ങിക്കൊണ്ടുതന്നെ കളിച്ചു്, വഞ്ചി യിലേയ്ക്കു ചാടിക്കയറിയശേഷം ഞങ്ങരം തല യും ദേഹവുമെല്ലാം തുവത്തി. നാളികേരം മാല മുതലായ പൂജാദ്രവ്യങ്ങരം ഞങ്ങരം ആ തീത്ഥത്തിൽ അപ്പിച്ചു.

മകരം: അതൊക്കെ കരുതിക്കൊണ്ടുപോയിരുന്നോ ?

അച്ഛൻ: ഇല്ല. എല്ലാം അവിടെ കിട്ടും; അവർ പറയുന്ന കാശു കൊടുത്താൽ മതി.

മകരം: മററു വഞ്ചികളും മററാരംക്കാരും ആ സമയത്തു് നദിയുടെ നടുവിലുണ്ടായിരുന്നോ ?

അച്ഛൻ: വഞ്ചിയിൽ നിന്നു നോക്കിയപ്പോരം നദിയും നദിയുടെ തീരവും മനുഷ്യരെക്കൊണ്ടു നിറഞ്ഞതായിട്ടാണു് ഞങ്ങരം കണ്ടതു്.

മകരം: അവിടെ സംഗമസ്ഥാനത്തു് മുകരംപ്പരപ്പിൽ ഒന്നിച്ചുചേരുന്ന ഗംഗയേയും യമുനയേയും വേർതിരിച്ചു കാണാൻ കഴിയുമോ?

അച്ഛൻ: അങ്ങനെയൊന്നു ഭാവനചെയ്തുകൊണ്ടു്, അവിടെ വഞ്ചിയിൽനിന്നു നോക്കുന്നവക്കു് തീച്ചയായും അവയെ വേർതിരിച്ചു കാണാൻ കഴിയും. രണ്ടുനദികളിലേയും ജലത്തിൻെറ നിറംപോലും വ്യത്യസ്തമായിട്ടാണു് എനിക്കു തോന്നിയതു്.

മകരം: മുകരംപ്പരപ്പിലുള്ള നമുക്കു കണ്ണുകൊണ്ടു കാണാവുന്ന പ്രവാഹത്തിനോ, അതോ അവിടെ ഉണ്ടെന്നു നാം സംകല്പിക്കുന്ന അടിയൊഴുക്കിനോ ശക്തികൂടുക ?

അച്ഛൻ: അങ്ങനെ ഒരു അടിയൊഴുക്കു് ഉണ്ടെന്ന സങ്കല്പം ശരിയാണെങ്കിൽ തീച്ചയായും അതിനാണു് ശക്തികൂടുക.

മകരം: അതെങ്ങനെ അറിയാം ?

അച്ഛൻ: ഈ കാണുന്ന പ്രപഞ്ചമില്ലേ, അതായതു് മനുഷ്യർ, പക്ഷിമൃഗാദികരം, ചെടികരം, സൂര്യൻ, ചന്ദ്രൻ, നക്ഷത്രങ്ങരം തുടങ്ങിയതെല്ലാം പ്രവത്തിക്കുന്നതെന്തുകൊണ്ടാണെന്നറിയാമോ ? അവയുടെയെല്ലാം പിന്നിൽ ഈ കണ്ണുകൊണ്ടു കാണാൻ കഴിയാത്ത ഒരു ശക്തിയുള്ളതുകൊണ്ടു്. ആ ശക്തിയാണു് എല്ലാത്തിനേയും പ്രവത്തിപ്പിക്കുന്നതു്. ആ ശക്തിയില്ലെങ്കിൽ എല്ലാം ജഡം. ഇപ്പോരം ഇതു മനസ്സിലാക്കാൻ കുറച്ചു വിഷമമായിരിക്കും. കുറച്ചു കൂടി പ്രായമാകട്ടെ അപ്പോരം മനസ്സിലാകും.

മകരം: ശ്രീകൃഷ്ണലീലകളോടു വളരെയധികം ബന്ധപ്പെട്ട കാളിന്ദി എന്നു പറയുന്നതു് ഈ യമുനാനദിതന്നെയല്ലേ ?

അച്ഛൻ: അതെ. അതുപോലെ തന്നെ ഗംഗാനദിക്കും പല പേരുകളുണ്ടല്ലോ.

മകരം: ഗംഗാനദി സ്വഗ്ഗത്തിൽനിന്നാണു് ഉദ്ഭവിക്കുന്നതു് എന്നു പറയുന്നതെന്തുകൊണ്ടാണു് ?

അച്ഛൻ: അതിനു നമ്മുടെ പുരാണങ്ങളിൽ പല കഥകളുമുണ്ടു്. ആ കഥകളൊക്കെ മാററി നോക്കിയാൽ കാണാം, ഹിമാലയത്തിൻെറ അത്യുന്നത ശൃംഗങ്ങളിൽനിന്നാണു് ആ നദി ഉദ്ഭവിച്ചൊഴുകിവരുന്നതെന്നു്. അതിൻെറ പ്രധാന പോഷകനദിയായ യമുനയും ഏകദേശം അതേ ഉയരത്തിൽനിന്നുതന്നെ ഉദ്ഭവിക്കുന്നു. അലഹബാദിന്നടുത്തുവെച്ചാണു് അവ കൂടിച്ചേരുന്നതു്. ഗംഗ, യമുന, സരസ്വതി, ഈ നദികളിൽ ഓരോന്നും അതിദിവ്യമാണു്, പവിത്രമാണു്. നമ്മുടെ ജീവിതവുമായി, നമ്മുടെ ചരിത്രവും മതവും സംസ്കാരവുമായി, ഈ നദികരം വളരെയധികം കെട്ടുപിണഞ്ഞു കിടക്കുന്നു. ഗംഗാജലത്തിനു്, അതു ഗംഗാനദിയുടെ ഏതു ഭാഗത്തുനിന്നെടുത്തതായാലും ശരി, ഒരു ഹിന്ദുവിൻെറ ജീവിതത്തിന്മേലുള്ള സ്വാധീനശക്തി ചില്ലറയല്ല. മൂന്നു നദികളിൽ ഓരോന്നും പവിത്രമായിരിക്കെ, മൂന്നുംകൂടിച്ചേന്നാലുള്ള പവിത്രതയെപ്പററി ഒന്നു സങ്കല്പിച്ചുനോക്കൂ.

മകരം: ഇന്നു് സ്കൂളിൽ പോകുമ്പോരം ഇതൊക്കെ ഞാനെൻെറ കൂട്ടുകാക്കു പറഞ്ഞു കൊടുക്കും. ആകട്ടെ ത്രിവേണിയിൽ സ്നാനം ചെയ്തശേഷം അച്ഛനെന്താണു് ചെയ്തതു് ?

അച്ഛൻ: വഞ്ചി കരയ്ക്കടുപ്പിച്ചു് കരയ്ക്കിറങ്ങി. അവിടെയൊക്കെ ധാരാളം ചളിയുണ്ടായിരുന്നതുകൊണ്ടു് മുട്ടുവരെ കാലു ചളിയിൽ പൂണ്ടുപോയി. പിന്നീടു കരയിൽ ഒരു പൈപ്പിലെ വെള്ളത്തിൽ അതെല്ലാം കഴുകി

ക്കളഞ്ഞശേഷം ഒരു സൈക്കിറംറിക്ഷയിൽ ഞങ്ങരം ആശ്രമത്തിലേയ്ക്കു പോയി. ഊണു കഴിഞ്ഞ ഉടനെ, നല്ല വെയിലാണെങ്കിലും, ഒരു സൈക്കിറംറിക്ഷയിൽത്തന്നെ ഞങ്ങരം അലഹബാദ് സിററി ചുററിക്കണ്ടു. അതൊക്കെ വിസ്തരിച്ച് ഇനിയൊരിക്കൽ പറയാം. അന്നു രാത്രിവണ്ടിക്കുതന്നെ ഞങ്ങരം കാശിയിലേയ്ക്കു പുറപ്പെട്ടു.

മകരം: അലഹബാദിലല്ലേ അച്ഛാ നെഹ്റുകുടുംബത്തിന്റെ തറവാട്ട് ?

അച്ഛൻ: അതെ, അതുതന്നെ, ആനന്ദഭവൻ. അതെല്ലാം ഞങ്ങരം നടന്നുതന്നെ കണ്ടു. എത്ര നാഴിക വിസ്തീർണ്ണമുള്ള പറമ്പ് ! എത്ര തോട്ടങ്ങരം ! എത്ര കെട്ടിടങ്ങരം ! എല്ലാം ഇന്നു നാടിന്റെ സ്വത്താണ്, നാടിനുവേണ്ടി അർപ്പിക്കപ്പെട്ടിരിക്കുകയാണ്.

മകരം: ഇങ്ങനെ ഓടിച്ചു പറഞ്ഞാൽ പോരാ, എല്ലാം വിസ്തരിച്ചുതന്നെ പറയണം.

അച്ഛൻ: അതൊക്കെ പിന്നീടാവാം. ഇനി ഇപ്പോരം മകരംക്കെന്താണ് വേണ്ടത് ?

മകരം: എനിക്കും അവിടെയൊക്കെ പോകണം, ത്രിവേണിയിൽ സ്നാനം ചെയ്യണം. അവിടെ സ്നാനം ചെയ്യാനാണ് തിടുക്കമായിരിക്കുന്നത്.

അച്ഛൻ: അതൊക്കെ സാവധാനത്തിലാകാമല്ലൊ. അല്ലെങ്കിൽ മകരം എപ്പോഴും ത്രിവേണിയിൽ സ്നാനം ചെയ്തുകൊണ്ടല്ലേ ഇരിക്കുന്നത് ?

മകരം: ഞാനോ ? അതെന്താ അച്ഛനങ്ങനെ പറയുന്നത് ? ഞാനവിടെ പോയിട്ടുപോലുമില്ലല്ലൊ.

അച്ഛൻ: ശ്രീരാമകൃഷ്ണനെപ്പററിയും ശ്രീ ശാരദാദേവിയെപ്പററിയും ശ്രീ വിവേകാനന്ദ സ്വാമികളെപ്പററിയും ഇടയ്ക്കിടയ്ക്ക് ഞാൻ മകരംക്കു പറഞ്ഞുതരുന്നുണ്ടല്ലൊ. പവിത്രമായ ആ ആശയങ്ങളിൽ എന്റെ മകരം സദാ മുങ്ങിക്കുളിച്ചുകൊണ്ടുതന്നെയാണല്ലൊ ഇരിക്കുന്നത്: പ്രയാഗയിൽപോയി ത്രിവേണിയിൽ മുങ്ങിക്കുളിക്കണ്ട എന്നല്ല ഞാൻ പറയുന്നത്. ആവുമ്പോരം അതു ചെയ്തോളു. പക്ഷെ ശ്രീരാമകൃഷ്ണവിവേകാനന്ദശാരദാമണിമാർ ഒന്നിച്ചുചേർന്നാൽ നമ്മുടെ ത്രിവേണിയായി. അവരെപ്പററി നിരന്തരം സ്മരിക്കാൻ കഴിഞ്ഞാൽ അതുതന്നെയാണ് ശരിയായ ത്രിവേണീസ്നാനം.

മകരം: അവരെ സ്മരിച്ചാൽ അതെങ്ങനെയാണ് ത്രിവേണീസ്നാനമാകുന്നത് ? എനിക്കു മനസ്സിലാകുന്നില്ലല്ലൊ.

അച്ഛൻ: ഗംഗായമുനാസരസ്വതീതീർത്ഥങ്ങരം ഒന്നിച്ചു ചേരുമ്പോഴാണല്ലൊ ത്രിവേണിയാകുന്നത്. ഇതാ ഇവിടെ മൂന്നു മഹാതീർത്ഥങ്ങരം ഒന്നിച്ചു ചേർന്നിരിക്കുന്നു – ശ്രീരാമകൃഷ്ണൻ, ശ്രീശാരദാദേവി, ശ്രീ വിവേകാനന്ദസ്വാമികരം. ആ മഹാതീർത്ഥങ്ങളുടെ സംഗമസ്ഥാനത്ത് യഥേഷ്ടം ആറാടിക്കൊള്ളുക.

മകരം: തീർത്ഥമെന്നു പറയുന്നതെന്താണ്, പരിശുദ്ധ ജലമല്ലേ ?

അച്ഛൻ: ജലമായിക്കൊള്ളണമെന്നില്ല. തീർത്ഥീകരിക്കുന്നത്, അതായത് പരിശുദ്ധമാക്കുന്നത് എന്തോ അതാണു തീർത്ഥം.

മകരം: അപ്പോരം ശ്രീരാമകൃഷ്ണനേയും മാതൃദേവിയേയും സ്വാമിജിയേയും തീർത്ഥങ്ങളായി സങ്കല്പിക്കാം അല്ലെ ?

അച്ഛൻ: അവർ ശരിക്കും തീർത്ഥങ്ങരം തന്നെയായിരുന്നു. തീർത്ഥങ്ങളെന്നു പറഞ്ഞാൽ പോരാ, മഹാതീർത്ഥങ്ങളെന്നു പറയണം. വെറുമൊരു സ്പർശംകൊണ്ടോ വാക്കുകൊണ്ടോ നോട്ടംകൊണ്ടോ മാത്രം കൊടുംപാപികളെപ്പോലും അവർ പരമപവിത്രരാക്കിത്തീർക്കാൻ കഴിഞ്ഞിട്ടുണ്ട്. ആ കഥകരം പലതും മകരംക്കു ഞാൻ പറഞ്ഞുതന്നിട്ടുണ്ടല്ലൊ.

മകരം: അതവർ ജീവിച്ചിരുന്ന കാലത്തല്ലേ, ഇപ്പോഴോ ?

അച്ഛൻ: അവർ ഭൌതികശരീരം ഉപേക്ഷിച്ചുപോയെങ്കിലും ഇന്നും ജീവിക്കുന്നു, ഇനി എന്നും ജീവിക്കുകയും ചെയ്യും. മനുഷ്യരെ ഉയർത്തുന്നതിനു ശരീരമെടുത്തുവന്നിട്ടുള്ള ഈശ്വരപുരുഷന്മാരാണവർ. അവർ ഉയർത്തിക്കാട്ടിയ പരമപവിത്രമായ ജീവിതമാതൃക നമ്മുടെ മുമ്പിലുണ്ട്, അവരുടെ വിലപിടിച്ച ഉപദേശങ്ങളും നമ്മുടെ മുമ്പിലുണ്ട്. അതനുസരിച്ചു ജീവിക്കുക മാത്രമാണ് നമ്മുടെ കർത്തവ്യം.

മകരം: ത്രിവേണിയിൽ ഗംഗയും യമുനയും മാത്രമാണല്ലൊ മുകരംപ്പരപ്പിലൂടെ ഒഴുകുന്നത്.

സരസ്വതീനദി ഒരു അടിയൊഴുക്കാണെന്നല്ലേ അച്ഛൻ പറഞ്ഞതു്. അതിവിടെ എങ്ങനെയാണു് യോജിക്കുന്നതു് ?

അച്ഛൻ: അതിവിടെ തികച്ചും യോജിക്കുന്നുണ്ടു്. രാമകൃഷ്ണവിവേകാനന്ദന്മാരാകുന്ന ഗംഗായമുനാനദികൾക്കുവേണ്ട സർവ്വശക്തികളും നല്കിക്കൊണ്ടു് അന്തർവാഹിനിയായി ഒഴുകുന്ന സരസ്വതിയാണു് ശ്രീ മാതൃദേവിയെന്നുള്ളതിനു സംശയമില്ല. വളരെ സൂക്ഷിച്ചു നോക്കിയാലേ അതു മനസ്സിലാകുകയുള്ളു എന്നു മാത്രം. ശക്തിസ്വരൂപിണിയാണു് ശ്രീ മാതൃദേവിയെങ്കിലും, വിനയത്തിന്റെ മൂടുപടംകൊണ്ടു സമർത്ഥമായ രീതിയിൽ ദേവി തന്റെ ശക്തിസ്വരൂപത്തെ മറച്ചു വെച്ചിരിക്കുകയാണു്.

മകൾ: അപ്പോൾ ശ്രീരാമകൃഷ്ണന്റേയും ശ്രീ സ്വാമിജിയുടേയും പിന്നിൽ പ്രവർത്തിച്ചിരുന്ന ശക്തി ശ്രീ മാതൃദേവിയുടെ ശക്തിയായിരുന്നോ ?

അച്ഛൻ: അവരുടെ പിന്നിൽ പ്രവർത്തിച്ചിരുന്ന ശക്തി അതുതന്നെ ആയിരുന്നു. ഇന്നു ലോകത്തിൽ മുഴുവനും പടർന്നുപന്തലിച്ചുകൊണ്ടു വരുന്ന രാമകൃഷ്ണപ്രസ്ഥാനത്തിന്റെ പിന്നിലുള്ള ശക്തിയും മറ്റൊന്നുമല്ല.

മകൾ: ആ ശക്തിയെപ്പറ്റി ശ്രീരാമകൃഷ്ണനും സ്വാമിജിക്കും അതു് നല്ലപോലെ അറിയാമായിരുന്നോ ?

അച്ഛൻ: തന്നിലുള്ള അനന്തമായ ഐശ്വരശക്തിയെ ദേവി എത്ര സമർത്ഥമായ രീതിയിൽ മറച്ചുവെച്ചിരുന്നുവെങ്കിലും, സൂക്ഷ്മദൃക്കുകളായ ശ്രീരാമകൃഷ്ണനും സ്വാമിജിക്കും അതു വ്യക്തമായി കാണാൻ കഴിഞ്ഞിരുന്നു.

മകൾ: അതെങ്ങനെ അറിയാം ?

അച്ഛൻ: അതു വ്യക്തമായി കണ്ടുകൊണ്ടുതന്നെയാണല്ലൊ ദേവിയെ ശ്രീരാമകൃഷ്ണൻ പീഠത്തിലിരുത്തി ജഗദംബയായി സങ്കല്പിച്ചുകൊണ്ടാരാധിച്ചതു്: 'ഭവതി' എന്നല്ലാതെ 'നീ' എന്നോ മറ്റോ എപ്പോഴെങ്കിലും ശ്രീരാമകൃഷ്ണൻ മാതൃദേവിയെ സംബോധന ചെയ്യുതായി കേട്ടിട്ടുണ്ടോ ? ഒരിക്കലോ മറ്റോ അറിയാതെ അങ്ങനെ ഒന്നു സംബോധന ചെയ്തുപോയിട്ടുണ്ടെങ്കിൽ അതിനദ്ദേഹം നിർവ്യാജം ക്ഷമായാചനം ചെയ്യുകയും ചെയ്തിട്ടുണ്ടു്.

മകൾ: അതെന്തുകൊണ്ടാണു് ?

അച്ഛൻ: അതു വ്യക്തമല്ലേ ? ദേവി കേവലം ഒരു സാധാരണ സ്ത്രീയല്ല. അനന്തമായ ഐശ്വരശക്തിയുടെ മൂർത്തിമദ്ഭാവമാണു് എന്നു തികച്ചും ബോധമുള്ളതുകൊണ്ടുതന്നെ.

മകൾ: അപ്പോൾ സ്വാമിജി ദേവിയുടെ മഹത്ത്വം ശരിക്കും മനസ്സിലാക്കിയിരുന്നു എന്നുള്ളതിനു് എന്താണു് തെളിവു് ?

അച്ഛൻ: തെളിവോ! പല അവസരങ്ങളിലായി സ്വാമിജി ശ്രീമാതൃദേവിയെപ്പറ്റി പറഞ്ഞിട്ടുള്ള ഓരോ വാക്കും അതു വിളിച്ചറിയിക്കുന്നുണ്ടു്. പോരെങ്കിൽ തന്റെ സർവ്വസംരംഭങ്ങളിലും, മറ്റെല്ലാത്തിലും ഉപരിയായി ദേവിയുടെ അനുഗ്രഹം അദ്ദേഹം തേടുന്നതായി നമുക്കു കാണാം. പരിവ്രാജനകാലത്തു് ഹിമാലയത്തിലേയ്ക്കു പുറപ്പെടുന്നതിനുമുമ്പു് സ്വാമിജി ദേവിയുടെ അനുഗ്രഹവും ആശംസയും തേടുന്ന, ഹൃദയസ്പർശിയായ, ഒരു രംഗമുണ്ടു്. പരമമായ ജ്ഞാനം തേടിക്കൊണ്ടുള്ള തന്റെ ഹിമാലയയാത്രയിൽ ദേവിയുടെ അനുഗ്രഹം സർവ്വപ്രധാനമായിക്കരുതി, സ്വാമിജി ആ പാദങ്ങളിൽ സാഷ്ടാംഗം നമസ്കരിച്ചു. 'മകനേ, ഹിമാലയത്തിലേയ്ക്കു പോകുന്നതിനു മുമ്പു് വീട്ടിൽ പോയി നീ നിന്റെ അമ്മയെ ഒന്നു കാണുന്നില്ലേ ?' എന്ന ദേവിയുടെ ചോദ്യത്തിനുത്തരമായി സ്വാമിജി എന്താണു് പറഞ്ഞതെന്നോ? ''ഇല്ല അമ്മേ ഇല്ല. അമ്മതന്നെയാണു് എന്റെ അമ്മയും അച്ഛനും, സർവ്വവും. മറ്റൊരമ്മയെ എനിക്കിന്നു സങ്കല്പിക്കാൻപോലും സാദ്ധ്യമല്ല'', എന്നാണു് ! അതുപോലെതന്നെ ദേവിയുടെ പൂർണ്ണമായ അനുഗ്രഹത്തോടും അനുമതിയോടുംകൂടിയാണു് സ്വാമിജി പാശ്ചാത്യനാടുകളിലേയ്ക്കു പുറപ്പെട്ടതു്. ദേവിയുടെ അനുഗ്രഹത്തോടുകൂടിത്തന്നെയാണു് സ്വാമിജി ബേലൂരിൽ വിസ്തൃതമായ ഒരു പറമ്പു വാങ്ങിയതും രാമകൃഷ്ണമഠം സ്ഥാപിച്ചതും. ദേവിയുടെ മാഹാത്മ്യത്തിലുള്ള സ്വാമിജിയുടെ അചഞ്ചലവിശ്വാസവും, ദേവിയുടെ മാതൃവാത്സല്യവും അപാരകാരുണ്യവും നിമിത്തമാണു് അദ്ദേഹം സർവ്വരാലും ആരാദ്ധ്യനായ ഒരു ലോകഗുരുവായിത്തീർന്നതു്.

മകരം: തന്റെ സര്‍വ്വശക്തികളും ശ്രീരാമകൃഷ്ണന്‍ സ്വാമിജിയിലേയ്ക്കു പകര്‍ന്നുകൊടുത്തതുകൊണ്ടല്ലേ അദ്ദേഹത്തിന്നതു സാധിച്ചതു്? അങ്ങനെയല്ലേ അച്ഛന്‍ പറഞ്ഞിട്ടുള്ളതു്?

അച്ഛന്‍: ശ്രീരാമകൃഷ്ണനിലുള്ള ശക്തി മറേറതു ശക്തിയാണു്? പരമപവിത്രയും സ്നേഹവതിയും ശക്തിസ്വരൂപിണിയും ആയ ശ്രീശാരദാദേവിയുടെ സ്നേഹപരിലാളനവും പരിപൂര്‍ണ്ണസഹകരണവുംകൊണ്ടു മാത്രമല്ലേ ശ്രീരാമകൃഷ്ണന്‍ പരമഹംസനായ ഒരീശ്വരപുരുഷനായി ഉയര്‍ന്നതു്? വാസ്തവത്തില്‍ ശ്രീരാമകൃഷ്ണദേവനും മാതൃദേവിയും രണ്ടല്ല, ഒരേ ഒരു നാണയത്തിന്റെതന്നെ രണ്ടു വശങ്ങള്‍ മാത്രം. ദേവനും ദേവിയും ചേര്‍ന്നുണ്ടായ ആ മഹാതീര്‍ത്ഥത്തിലേയ്ക്കാണല്ലൊ സ്വാമിജിയും വന്നു ചേര്‍ന്നതു്. അപ്പോഴാണല്ലൊ നിറഞ്ഞു പരന്നു കരകവിഞ്ഞൊഴുകുന്ന മുഴുവന്‍ മാനവരാശിയുടേയും ആത്മദാഹം ശമിപ്പിക്കാന്‍ പററിയ ഒരത്ഭുതത്രിവേണിയായി അതു രൂപാന്തരപ്പെട്ടതു്! ആ ത്രിവേണിയില്‍ നിരന്തരം സ്നാനം ചെയ്യാന്‍ കഴിഞ്ഞാല്‍, അതില്‍കവിഞ്ഞൊരു മഹാഭാഗ്യത്തെപ്പററി സങ്കല്പിക്കാന്‍പോലും സാദ്ധ്യമല്ല.

---

# ആത്മബോധം-2

## വൈശ്രവണത്തു് രാമന്‍നമ്പൂതിരി

സംസാരം അജ്ഞാനകല്പിതമെന്നു് എങ്ങനെ പറയും? അജ്ഞാനകല്പിതമാണെങ്കില്‍ ഉത്തരകാലത്തു് അതിന്നു് ബാധ കാണണമല്ലൊ. അതൊട്ടു കാണുന്നുമില്ല എന്നു ശങ്കിച്ചു പറയുന്നു:

സംസാരഃ സ്വപ്നതുല്യോ ഹി
രാഗദ്വേഷാദിസംകുലഃ
സ്വകാലേ സത്യവദ് ഭാതി
പ്രബോധേഽസത്യവദ്ഭവേത്. 6

രാഗദ്വേഷാദിസംകുലഃ സംസാരഃ സ്വപ്നതുല്യഃ ഭവതി = രാഗദ്വേഷാദികളോടുകൂടിയ സംസാരം സ്വപ്നംപോലെ മിഥ്യയാകുന്നു. സഃ സ്വകാലേ സത്യവത് ഭാതി, പ്രബോധേ അസത്യവത് ഭവേത് = അതു് സ്വപ്നപദാര്‍ത്ഥംപോലെതന്നെ അജ്ഞാനദശയില്‍ മാത്രം സത്യംപോലെ പ്രകാശിക്കുന്നു, ജ്ഞാനോദയത്തില്‍ മിഥ്യയായി അനുഭവപ്പെടുകയും ചെയ്യുന്നു. സ്വപ്നപദാര്‍ത്ഥങ്ങളും സ്വപ്നകാലത്തു് മിഥ്യയായി തോന്നാറില്ല. ഉണര്‍ന്നുകഴിഞ്ഞാല്‍ മിഥ്യയായി കാണപ്പെടും. അതുപോലെ അജ്ഞാനമഹാനിദ്രയില്‍ ആണ്ടുകിടക്കുന്നവര്‍ക്കു് സംസാരം മിഥ്യയായി തോന്നുകയില്ല. ജ്ഞാനോദയത്തില്‍ അജ്ഞാനനിദ്രയില്‍ നിന്നുണര്‍ന്നാല്‍ അതു ബാധിതമായിത്തീരുന്നു. ജ്ഞാനം സിദ്ധിക്കുമ്പോള്‍ ബാധ കാണുന്നതിനാല്‍ അതു് അജ്ഞാനകല്പിതംതന്നെ എന്നു ഭാവം.

അതുതന്നെ ഉപപാദിക്കുന്നു:

താവത്സത്യം ജഗദ് ഭാതി
ശുക്തികാരജതം യഥാ
യാവന്ന ജ്ഞായതേ ബ്രഹ്മ
സര്‍വ്വാധിഷ്ഠാനമദ്വയം. 7

ശുക്തികാരജതം യഥാ തഥാ സര്‍വ്വാധിഷ്ഠാനം അദ്വയം ബ്രഹ്മ യാവത് ന ജ്ഞായതേ, താവത് ഏവ ജഗത് സത്യം ഭാതി = മുത്തുച്ചിപ്പി കണ്ടു് വെള്ളിയാണെന്നു തെററിദ്ധരിക്കുന്ന ദിക്കില്‍ ആ പ്രാതിഭാസികരജതം അതിന്റെ കല്പനയ്ക്കു് അധിഷ്ഠാനമായ ശുക്തി അറിയപ്പെടുന്നതുവരെ മാത്രം സത്യമായി പ്രകാശിക്കുന്നു; അതുപോലെതന്നെ സര്‍വ്വകല്പനകളുടെയും അധിഷ്ഠാനമായ അദ്വിതീയബ്രഹ്മം ഏതുവരെ സാക്ഷാത്കരിക്കപ്പെടുന്നില്ലയോ അതുവരെ മാത്രം പ്രപഞ്ചം സത്യമായി പ്രകാശിക്കുന്നു. ശുക്തിതത്ത്വം ഗ്രഹിച്ചാല്‍ രജതം ബാധിക്കപ്പെടുന്നതുപോലെ ആത്മതത്ത്വം ഗ്രഹിച്ചാല്‍ പ്രപഞ്ചം ബാധിതമായിത്തീരുന്നു.

സര്‍വ്വകല്പനങ്ങള്‍ക്കും അധിഷ്ഠാനമാണു് ആത്മാവെന്നു് സദൃഷ്ടാന്തം കാണിക്കുന്നു.

സച്ചിദാത്മന്യനുസ്യൂതേ
നിത്യേ വിഷ്ണൗ പ്രകല്പിതാഃ
വ്യക്തയോ വിവിധാഃ സർവ്വാഃ
ഹാടകേ കടകാദിവത്. 8

അനുസ്യൂതേ നിത്യേ വിഷ്ണൗ സച്ചിദാത്മനി വിവിധാഃ സർവ്വാഃ വ്യക്തയഃ ഹാടകേ കടകാദിവത് പ്രകല്പിതാഃ — സർവ്വത്ര അനുവർത്തിക്കുന്നതും ഷഡ്ഭാവവികാരങ്ങളില്ലാത്തതും ദേശകാലങ്ങളെക്കൊണ്ടുള്ള പരിച്ഛേദമില്ലാത്തതും സച്ചിദാനന്ദസ്വരൂപവുമായ ആത്മാവിൽ പലതായി തോന്നുന്ന സർവ്വവസ്തുക്കളും സുവർണ്ണത്തിൽ കടകകുണ്ഡലാദികൾ എന്നപോലെ വെറും കല്പിതങ്ങളാകുന്നു. സുവർണ്ണം കളഞ്ഞാൽ കടകമെവിടെ? കുണ്ഡലമെവിടെ? സുവർണ്ണംതന്നെ കടകകുണ്ഡലാദികൾ. അവിടെ ഒരു നാമവും രൂപവും കല്പിച്ചിട്ടുണ്ടെന്നു മാത്രം. കല്പിതമായതിനാൽ നാമരൂപങ്ങൾ മിഥ്യയുമാകുന്നു. അതുപോലെ സർവ്വാധാരമായ സച്ചിദാനന്ദത്തെ വിട്ട് വേറെ കാര്യകാരണാത്മകമായ ഈ പ്രപഞ്ചത്തിൽ ഒന്നുംതന്നെയില്ല. ആ പരമകാരണംതന്നെ അതാതു ഭാവത്തിൽ പ്രകാശിക്കുന്നു.

അദ്വിതീയമായ ആത്മാവിൽ തോന്നിയ ഭേദങ്ങളെല്ലാം ഉപാധിഭേദംകൊണ്ട് തോന്നിയവയും അതുകൊണ്ടുതന്നെ മിഥ്യയുമാണെന്ന് കാണിക്കുന്നു:

യഥാകാശോ ഹൃഷീകേശോ
നാനോപാധിഗതോ വിഭുഃ
തദ്ഭേദാദ് ഭിന്നവദ് ഭാതി
തന്നാശേ സതി കേവലഃ. 9

ഹൃഷീകേശഃ വിഭുഃ നാനോപാധിഗതഃ ആകാശഃ യഥാ തഥാ തദ്ഭേദാത് ഭിന്നവത് ഭാതി, തന്നാശേ സതി കേവലഃ ച ഭാതി — സ്വസാന്നിധ്യത്താൽ സർവ്വത്തിന്നും പ്രവർത്തനശക്തി കൊടുത്തനുഗ്രഹിക്കുന്ന ആത്മാവ് അന്തഃകരണാദികളായ ഉപാധികളെ പ്രാപിച്ച് ആകാശത്തെപ്പോലെ ഉപാധികളുടെ ഭേദംഹേതുവായി വിഭിന്നംപോലെ പ്രകാശിക്കുന്നു. അജ്ഞാനകല്പിതങ്ങളായ ഉപാധികൾ ജ്ഞാനത്താൽ നശിക്കുമ്പോൾ അദ്വിതീയനായിത്തന്നെ പ്രകാശിക്കുകയും ചെയ്യുന്നു.

ആകാശം ഏകമാണെങ്കിലും ഉപാധിഭേദമനുസരിച്ച് ഘടാകാശം, മഠാകാശം എന്നിപ്രകാരം നാനാത്വേന പ്രകാശിക്കുന്നു. അതുപോലെ അദ്വിതീയനായ ആത്മാവ് അജ്ഞാനകല്പിതമായ ഉപാധിബന്ധം ഹേതുവായി പലതായി പ്രകാശിക്കുന്നു. ഘടാദികളായ ഉപാധികൾ നശിക്കുമ്പോൾ ആകാശം ഏകമായിത്തന്നെ പ്രകാശിക്കുന്നു. അതുപോലെ അജ്ഞാനം നശിക്കുമ്പോൾ ആത്മതത്ത്വം അദ്വിതീയമായിത്തന്നെ പ്രകാശിക്കുന്നു.

നാനാത്വംപോലെ മററുപാധിധർമ്മങ്ങളും ആത്മാവിൽ കല്പിതംതന്നെ എന്ന് കാണിക്കുന്നു:

നാനോപാധിവശാദേവ
ജാതിവർണ്ണാശ്രമാദയഃ
ആത്മന്യാരോപിതാസ്തോയേ
രസവർണ്ണാദിഭേദവത്. 10

തോയേ രസവർണ്ണാദിഭേദവത് ജാതിവർണ്ണാശ്രമാദയഃ സർവ്വേ അപി ആത്മനി നാനോപാധിവശാത് ഏവ ആരോപിതാഃ — ജലത്തിൽ രസം, വർണ്ണം മുതലായവയുടെ ഭേദം എപ്രകാരമോ അപ്രകാരംതന്നെ ജാതി, വർണ്ണം, ആശ്രമം, ഈ ഭേദങ്ങൾ എല്ലാം ഉപാധിധർമ്മങ്ങളാണ്. അവ അജ്ഞാനത്താൽ ആത്മാവിൽ വെറും കല്പിതങ്ങളുമാണ്. ഞാൻ ഉത്കൃഷ്ടൻ, ഞാൻ നികൃഷ്ടൻ, ഞാൻ ബ്രാഹ്മണൻ, ഞാൻ ശൂദ്രൻ, ഞാൻ സന്ന്യാസി, ഞാൻ ഗൃഹസ്ഥൻ എന്നെല്ലാം തോന്നാറുണ്ടെങ്കിലും ആ തോന്നലെല്ലാം ജലത്തിൽ വിഭിന്നരസങ്ങളും വിഭിന്നരൂപങ്ങളുമെല്ലാം തോന്നുന്നതുപോലെ ഔപാധികമാകുന്നു. വാസ്തവത്തിൽ ജലത്തിന്ന് ഒരു രസവും വർണ്ണവും മാത്രമേയുള്ളു. എന്നാലും ഉപാധിബന്ധത്താൽ രസഭേദവും വർണ്ണഭേദവും തോന്നാറുമുണ്ട്. അതുപോലെ ആത്മാവിൽ തോന്നുന്ന ജാതിവർണ്ണാശ്രമാദിഭേദങ്ങളെല്ലാം കല്പിതങ്ങളാണ്, വാസ്തവങ്ങളല്ല.

ആ ഉപാധികൾ സ്ഥൂലം, സൂക്ഷ്മം, കാരണം എന്നിപ്രകാരം മൂന്നു തരത്തിലുണ്ട്. അവയെ യഥാക്രമം കാണിക്കുന്നു:

പഞ്ചീകൃതമഹാഭൂത—
സംഭവം കർമ്മസഞ്ചിതം
ശരീരം സുഖദുഃഖാനാം
ഭോഗായതനമുച്യതേ. 11

പഞ്ചീകൃതമഹാഭൂതസംഭവം കർമ്മസഞ്ചിതം സുഖദുഃഖാനാം ഭോഗായതനം ഇദം ശരീരം സ്ഥൂലോപാധിഃ ഇതി ഉച്യതേ — പഞ്ചീകരണംചെയ്ത പഞ്ചമഹാഭൂതങ്ങളിൽനിന്നുണ്ടായതും പൂർവ്വകർമ്മങ്ങളാൽ സമ്പാദിക്കപ്പെട്ടതും സുഖദുഃഖങ്ങളുടെ ഭോഗങ്ങൾക്കു് അവച്ഛേദകവുമായ ഈ ശരീരമാണു് സ്ഥൂലോപാധി എന്നു് പറയപ്പെടുന്നതു്. പഞ്ചഭൂതങ്ങളുടെ ഒരു തരം കൂട്ടിക്കലർത്തലിന്നാണു് പഞ്ചീകരണമെന്നു പറയുന്നതു്. പഞ്ചഭൂതങ്ങളെ ആദ്യം ഈരണ്ടാക്കി ഭാഗിക്കുക. അതിൽ അഞ്ചിന്റെയും ഓരോ ഭാഗം ഭാഗിക്കാതെ തന്നെ വെയ്ക്കുക. മററു് അർദ്ധങ്ങൾ നന്നാലാക്കി ഭാഗിക്കുക. പൃഥിവിയുടെ അർധവും മററു ഭൂതങ്ങളുടെ അരശ്ശാൽ ഭാഗങ്ങൾ കൂട്ടി ഉണ്ടായ അർധവും ഒന്നിച്ചു കൂട്ടിയാൽ പൃഥിവിയുടെ പഞ്ചീകരണമായി. ജലത്തിന്റെ അർധവും മററു നാലു ഭൂതങ്ങളുടേയും അംശങ്ങൾകൊണ്ടുണ്ടായ അർധവും കൂട്ടിയാൽ ജലത്തിന്റെ പഞ്ചീകരണമായി. ഇപ്രകാരം തന്നെ മററു ഭൂതങ്ങളിലും പഞ്ചീകരണം ചെയ്യാം. പഞ്ചീകൃതഭൂതങ്ങളിൽനിന്നുണ്ടായ ശരീരമാണു് സ്ഥൂലോപാധി. അതു് പൂർവ്വകർമ്മഫലമായി ഉണ്ടായതാണു്. ആത്മാവു് വിഭുവാണെങ്കിലും അതിന്നു് സുഖദുഃഖാദികളുടെ ഭോഗം ശരീരമുള്ള ദേശത്തിൽവെച്ചു് മാത്രമേയുള്ളൂ. അതുകൊണ്ടു് അതു് ഭോഗാവച്ഛേദകമാണു്. ഇപ്രകാരമെല്ലാമുള്ള ശരീരമാണു് സ്ഥൂലോപാധി. സൂക്ഷ്മോപാധി കാണിക്കുന്നു:

പഞ്ചപ്രാണമനോബുദ്ധി
ദശേന്ദ്രിയസമന്വിതം
അപഞ്ചീകൃതഭൂതോത്ഥം
സൂക്ഷ്മാംഗം ഭോഗസാധനം. 12

പഞ്ചപ്രാണമനോബുദ്ധിദശേന്ദ്രിയസമന്വിതം അപഞ്ചീകൃതഭൂതോത്ഥം ഭോഗസാധനം ശരീരം സൂക്ഷ്മാംഗം ഉച്യതേ — പ്രാണൻ, അപാനൻ, വ്യാനൻ, ഉദാനൻ, സമാനൻ ഇപ്രകാരം അഞ്ചു് പ്രാണങ്ങൾ. മനസ്സു്, ബുദ്ധി, അഞ്ചു് ജ്ഞാനേന്ദ്രിയങ്ങൾ, അഞ്ചു് കർമ്മേന്ദ്രിയങ്ങൾ ഇപ്രകാരം പതിനേഴു് ഘടകങ്ങൾ അടങ്ങിയതും സുഖദുഃഖങ്ങളുടെ ഭോഗങ്ങൾക്കു് സാധനവും പഞ്ചീകരണം ചെയ്യാത്ത പഞ്ചഭൂതങ്ങളിൽനിന്നു് ഉണ്ടായതുമായ ശരീരമാണു് സൂക്ഷ്മോപാധി എന്നു് പറയപ്പെടുന്നതു്. മരണാനന്തരം ലോകാന്തരഗമനത്തിനും മററും സഹായിക്കുന്ന ശരീരം ഈ സൂക്ഷ്മോപാധിയാണു്.

കാരണോപാധി കാണിക്കുന്നു:

അനാദ്യവിദ്യാഽനിർവ്വാച്യാ
കാരണോപാധിരുച്യതേ
ഉപാധിത്രിതയാദന്യ-
മാത്മാനമവധാരയേത്. 13

അനിർവ്വാച്യാ അനാദീ ഇയം അവിദ്യാ കാരണോപാധിഃ ഉച്യതേ — സത്തെന്നോ അസത്തെന്നോ സദസത്തെന്നോ പറയപ്പെടുവാൻ കഴിയാത്തതും അനാദിയുമായ ഈ അവിദ്യയാകുന്ന കാരണോപാധി എന്നു് പറയപ്പെടുന്നതു്. അതു് അനിർവ്വചനീയമാണു്. അതു് സത്തെന്നു പറഞ്ഞാൽ ആത്മാവിൽനിന്നു് ഭിന്നമോ അഭിന്നമോ ? ഭിന്നമാണെങ്കിൽ ദ്വൈതം വരുന്നതിനാൽ അദ്വൈതഭംഗം വരും. അഭിന്നമെന്നു് പറഞ്ഞാൽ ആത്മാവിന്നും പരിണാമം വരും. അസത്തെന്നു് പറഞ്ഞാൽ അതിൽനിന്നു് പ്രപഞ്ചമുണ്ടാവുകയുമില്ല. പരസ്പരവിരോധമുള്ളതിനാൽ സദസത്തു് എന്നു് പറയുവാനും വയ്യ. അതുകൊണ്ടു് അജ്ഞാനം അനിർവ്വചനീയം തന്നെ. ആത്മാവിന്റെ ഉപാധിക്കു് ആദിയുണ്ടെന്നു പറഞ്ഞാൽ മുക്തനു് പുനരാവൃത്തി എന്ന ദോഷം വരും. അതുകൊണ്ടു് അജ്ഞാനം അനാദിയുമാണു്. ഇപ്രകാരമുള്ള അജ്ഞാനമാണു് കാരണോപാധി. ആത്മാനം ഉപാധിത്രിതയാത് അന്യം അവധാരയേത് — ആത്മാവിനെ ഈ മൂന്നുവിധമുള്ള ഉപാധികളിൽനിന്നും അന്യമായി അറിയണം.

ആത്മാവു് നിത്യനിർമ്മലമാണു്. അതിൽ തോന്നുന്ന സർവ്വാനർത്ഥങ്ങളും ഈ ശരീരത്രയത്തിലുള്ള താദാത്മ്യാധ്യാസത്താലാണു്. അതുകൊണ്ടു് ആത്മാവു് ഈ ഉപാധികളിൽനിന്നു് ഭിന്നവും സച്ചിദാനന്ദാത്മകവുമാണെന്നു് അസന്ദിഗ്ധമായി അറിയണം.

# അദ്ഭുതവിഗ്രഹം

**പി. എസ്. സുബ്ബരാമപട്ടർ**

മേൽക്കോട്ടയിൽ ഉള്ള മഹാവിഷ്ണുക്ഷേത്രത്തിൽ കൊല്ലംതോറും നടത്താറുള്ള ഉത്സവം അടുത്തു. മൈസൂരിലെ മലമ്പ്രദേശത്തിന്റെ നടുക്കുള്ള ആ ക്ഷേത്രത്തിന്റെ പരിസരമെല്ലാം, ഒരു കാട്ടുപ്രദേശത്തിൽ കഴിയുന്നേടത്തോളം വൃത്തിയാക്കപ്പെട്ടിരുന്നു. പണ്ടേയ്ക്കുപണ്ടേ ക്ഷേത്രത്തിന്റെ അടുത്ത പ്രദേശങ്ങളിൽ പാർത്തിരുന്ന ബ്രാഹ്മണഗൃഹങ്ങളെല്ലാം എന്തോ ഒരു മംഗളകർമ്മം വരുന്നുണ്ടെന്ന് സൂചിപ്പിച്ചുതുടങ്ങി. വലിയ ആഡംബരത്തോടെ നടത്താറുള്ള മഹോത്സവത്തിന്നുള്ള ഒരുക്കങ്ങളെല്ലാം ഉത്സാഹത്തോടെ ചെയ്തുകൊണ്ടിരുന്ന അവിടത്തുകാരുടെ പ്രവൃത്തികളിൽ അഭൂതപൂർവ്വമായ ഒരു ഉന്മേഷം കാണ്മാനുണ്ട്. അതിന്നുള്ള കാരണം എന്തായിരിക്കും ? അവരുടെയെല്ലാം ആചാര്യനും, ഈശ്വരനെപ്പോലെ ആരാദ്ധ്യനുമായിരുന്ന രാമാനുജാചാര്യർ ഇക്കൊല്ലം ഉത്സവത്തിന്ന് വരും. മതപ്രചാരത്തിനും, ശിഷ്യസമ്പത്ത് വർദ്ധിപ്പിക്കുവാനുമായി ദേശപര്യടനം ചെയ്തിരുന്ന അദ്ദേഹം വന്നെത്താറായിരിക്കുന്നു. ഇങ്ങനെയെല്ലാമാണെങ്കിലും അവിടെയുള്ള ആ വിഷ്ണുഭക്തന്മാരുടെ സന്തോഷത്തിന് എന്തോ ഒരു കുറവുണ്ട്. അതെന്താണ് ? ഉത്സവകാലത്ത് ഭംഗിയിൽ അലങ്കരിച്ച ഒരു തേരിൽക്കയററി പുറത്തേയ്ക്കെഴുന്നള്ളിച്ചിരുന്ന ഒരു വിഗ്രഹം ആ ക്ഷേത്രത്തിൽനിന്ന് കളവുപോയിട്ട് കുറച്ചുകാലമായി. കുറേ കൊല്ലങ്ങൾക്കുമുമ്പ് അവിടെ മുസൽമാന്മാരുടെ ആക്രമണമുണ്ടായി. എന്നാൽ അവർ അവിടെ യാതൊന്നും നശിപ്പിച്ചതായി കണ്ടില്ല. വളരെ മനോഹരമായ വിധത്തിൽ നിർമ്മിക്കപ്പെട്ടിരുന്ന ഒരു ശിലാപ്രതിമ അവിടെ കാണ്മാനില്ലാതായി എന്നു മാത്രം. അതിനെ ആരും നശിപ്പിച്ചതിന്റെ ലക്ഷണമൊന്നും അവിടെയില്ല. ഇതായിരുന്നു എല്ലാവരുടേയും മുഖത്തിനൊരു മങ്ങലുണ്ടാക്കിയ സംഗതി.

ഉത്സവം കൊടികയറുവാൻ രണ്ടു ദിവസമേയുള്ളു. രാമാനുജാചാര്യർ വലിയ ഒരു ശിഷ്യവർഗ്ഗത്തോടുകൂടി വന്നെത്തി. ഒരുക്കങ്ങളെല്ലാം പൂർത്തിയായിരിക്കുന്നു. കളവുപോയ ശിലാവിഗ്രഹം എവിടെ ഉണ്ടായിരുന്നു എന്ന് അദ്ദേഹത്തിന്നറിയാം. അതീന്ദ്രിയജ്ഞാനമുള്ള മഹാത്മാക്കളിൽ ഒരാളായിരുന്നു അദ്ദേഹം. ശങ്കരാചാര്യരെ ലോകഗുരു എന്ന് പറയുന്നതുപോലെ രാമാനുജനെ 'യതിരാജൻ' എന്നും 'യതീശ്വരൻ' എന്നുമാണ് പറഞ്ഞിരുന്നത്. ഉത്സവത്തിന്നുള്ള പോരായ്മ ഇക്കൊല്ലം തീർക്കണമെന്ന് അദ്ദേഹം നിശ്ചയിച്ചു. ദൽഹിയിലെ ചക്രവർത്തിയുടെ മകളും രാജകുമാരിയുടെ പള്ളിയറയ്ക്കകത്താണ് അത് ഭദ്രമായി സൂക്ഷിച്ചുവെച്ചിരിക്കുന്നത് എന്ന് അദ്ദേഹത്തിന്നറിയാം. അത് കൊണ്ടു വരുവാനായി അദ്ദേഹം കുറേ ശിഷ്യന്മാരോടു കൂടി രാജധാനിയിലേയ്ക്ക് പുറപ്പെടുകയും ചെയ്തു. അമ്പലങ്ങളിൽവെച്ച് പൂജിക്കുന്ന വിഗ്രഹം വൈഷ്ണവമതപ്രകാരം ഈശ്വരന്റെ ഒരു പ്രതിബിംബം മാത്രമല്ല, അത് ഈശ്വരചൈതന്യമുള്ള ഭഗവാന്റെ സാക്ഷാത്തായ സ്വരൂപംതന്നെയാണ്. ലക്ഷണപൂർവ്വം നിർമ്മിച്ചിട്ടുള്ള പ്രതിമയെ അവർ ഭഗവാന്റെ ഒരു അവതാരമായിട്ടാണ് ഗണിക്കാറുള്ളത്. അതിൽ ഭഗവാന്റെ സന്നിധാനമുണ്ടെന്ന് അവർ ദൃഢമായി വിശ്വസിക്കുന്നു; അവർക്കത് പലപ്പോഴും അനുഭവപ്പെട്ടിട്ടുമുണ്ട്. അപ്രകാരമുള്ള ഒരു വിഗ്രഹത്തെ ദൽഹിയിലെ രാജകുമാരി തന്റെ ഉറക്കറയ്ക്കകത്തു വെച്ച് സൂക്ഷിച്ചിരുന്നതിൽ അദ്ദേഹത്തിന്ന് ആശ്ചര്യം തോന്നിയില്ല.

കൊട്ടാരത്തിൽ വന്നെത്തിയ രാമാനുജാചാര്യരെ ചക്രവർത്തി വേണ്ടതുപോലെ സത്കരിച്ച്, ആഗമനകാരണമാരാഞ്ഞു. ആചാര്യർ ഇങ്ങനെ അറിയിച്ചു: 'ഞങ്ങളെല്ലാവരും അത്യന്തം ഭക്തിയോടെ പൂജിച്ചുവന്നിരുന്ന ഒരു ശിലാ

വിഗ്രഹം എങ്ങനേയോ ഈ കൊട്ടാരത്തിൽ വന്നുചേന്നിട്ടുണ്ട്. അതു് അനുവാദമുണ്ടെങ്കിൽ എനിക്കു് കൊണ്ടുപോയാൽ കൊള്ളാമെന്നുണ്ട്. അതിനായിട്ടാണു് വന്നിട്ടുള്ളതു്.'

ചക്രവത്തി: 'ഒരു ശിലാപ്രതിമ എൻെറ മകളുടെ കയ്യിലുണ്ടെന്നു് എനിക്കറിയാം. അവരം അതിനെ വളരെ ഇഷ്ടപ്പെടുന്നു. എങ്കിലും ആചായ്യക്കു് അത്ര ആവശ്യമാണെങ്കിൽ അതു് തരാവുന്നതാണു്. എന്നാൽ ഞാനൊന്നു് ചോദിക്കട്ടെ – നിങ്ങരംക്കെന്താണു് ഈ പ്രതിമയിൽ ഇത്രത്തോളം അഭിനിവേശം ? ഇതിനേക്കാരം നല്ലതായി വേറെ ഒരു പ്രതിമ ഉണ്ടാക്കരുതേ ?'

ആചായ്യർ: 'ഞങ്ങളുടെ ദീഘകാലത്തെ പൂജാദികരംകൊണ്ടു് ചൈതന്യമുള്ളതായിത്തീന്നതാണു് ആ പ്രതിമ. ആ ചൈതന്യം ഇപ്പോഴം അതിലുണ്ടു്. അതിനെ പൂജിക്കാതിരിക്കുന്നതു് ഈശ്വരനോടുള്ള ഒരു അപരാധം കൂടിയാണു്.'

ചക്രവത്തി: 'എന്തു് ! ഇപ്പോഴം അതിൽ ജീവനുണ്ടെന്നോ ? എനിക്കതു് കാണിച്ചു തരാമോ ?'

ആചായ്യർ: 'ഉണ്ടു്. ഇപ്പോഴം അതിൽ ജീവനുണ്ടു്. ആ പ്രതിമ നടക്കുന്നതു് ചക്രവത്തിക്കു് ഞാൻ കാണിച്ചുതരാം.'

ചക്രവത്തി: 'എന്നാൽ അതു് നിങ്ങരംക്കു് കൊണ്ടുപോകാം, സംശയമില്ല.'

രാമാനുജൻ സമയം കളയാതെ നാലു ശിഷ്യന്മാരോടുകൂടി രാജകുമാരിയുടെ അടുത്തുള്ള വിഗ്രഹം തനിക്കു് കാണിച്ചുതന്നാൽ കൊള്ളാമെന്നു് ചക്രവത്തിയോടു് അപേക്ഷിച്ചു. ഉടനെ ചക്രവത്തി അദ്ദേഹത്തെ അകത്തേയ്ക്കു് കൂട്ടിക്കൊണ്ടുപോയി. രാജകുമാരി അപ്പോരം അവിടെ ഉണ്ടായിരുന്നില്ല. വിഗ്രഹം കണ്ടപ്പോഴേയ്ക്കും ആചായ്യരുടെ ശിഷ്യന്മാർ അതിൻെറ കാല്ക്കൽ വീണു് നമസ്കരിച്ചു. ചക്രവത്തി ഒരു മന്ദഹാസത്തോടുകൂടി പറഞ്ഞു:

'അതു് നടക്കുമെന്നല്ലേ ആചായ്യർ പറഞ്ഞതു് ? എന്നാൽ, വിളിച്ചാൽ അതിങ്ങോട്ടു വരുമല്ലോ. നിങ്ങളെന്തിന്നങ്ങോട്ടു പോകുന്നു ?'

ആ യതീശ്വരൻ 'അതു് ശരിയാണു്'' എന്നു് പറഞ്ഞുകൊണ്ടു് അവിടെത്തന്നെ നിലത്തിരുന്നു. കണ്ണടച്ചു് രണ്ടുനിമിഷം അങ്ങനെ ഇരുന്നശേഷം ''രാമപ്രിയാ, ഇങ്ങോട്ടു് വരൂ'' എന്നു പറഞ്ഞു. ഉടനെതന്നെ ആ വിഗ്രഹം കാൽത്തളകളുടെ മധുരസ്വനം പുറപ്പെടുവിച്ചുകൊണ്ടു് ഒരു കുട്ടിയെപ്പോലെ രാമാനുജൻെറ അടുക്കലേയ്ക്കു് ഓടിയെത്തി, അദ്ദേഹത്തിൻെറ മടിയിലിരുന്നു. ചക്രവത്തി ആശ്ചയ്യത്തിൽ മുങ്ങിപ്പോയി. അദ്ദേഹത്തിന്നു് സംസാരിക്കുവാൻപോലും ശക്തിയില്ലാതെയായി.

''പ്രതിമ ഇഷ്ടംപോലെ നിങ്ങരംക്കു് കൊണ്ടുപോകാം'' എന്നുമാത്രം പറഞ്ഞു് അദ്ദേഹം മൌനം കൈക്കൊണ്ടു. ആചായ്യർ ചക്രവത്തിയോടു് കൃതജ്ഞത പറഞ്ഞു് ശിഷ്യന്മാരോടു് വിഗ്രഹം താങ്ങിയെടുത്തുകൊള്ളുവാൻ പറഞ്ഞു. അതിന്നു് ഫലമുണ്ടാവില്ലെന്നു് അദ്ദേത്തിന്നറിയാം.

ചക്രവത്തി വീണ്ടും തുടന്നു: ''ആചാര്യരെ, നിങ്ങരംക്കതിനെ നടത്തിക്കൊണ്ടു് പോകാമല്ലോ. ഇവരെക്കൊണ്ടു് എന്തിനെടുപ്പിക്കുന്നു ?''

ആചായ്യർ മറുപടി പറഞ്ഞു: ''നടത്തിക്കൊണ്ടുപോകുവാൻ സാധിക്കുമെന്നു് അവിടേയ്ക്കു് പ്രത്യക്ഷമായില്ലേ ? എന്നാൽ അങ്ങനെ ചെയ്യുന്നതു് ശരിയല്ല. ഭക്തന്മാരുടെ ഭയഭക്തിബഹുമാനങ്ങരംക്കു് ചേരാത്തതാണതു്. അതു് കയററിക്കൊണ്ടു് പോകുവാനുള്ള ചെറിയൊരു തേരു് കൊട്ടാരത്തിൻെറ പടിക്കലുണ്ടു്.

ചക്രവത്തി പിന്നെ ഒന്നും പറഞ്ഞില്ല. ആചായ്യനും ശിഷ്യന്മാരും തേരിൽക്കയററിയ വിഗ്രഹത്തെ പാടിസ്തുതിച്ചുകൊണ്ടു് തിരികെയുള്ള യാത്ര പുറപ്പെടുവാൻ തയ്യാറായിത്തുടങ്ങി.

അതാ ഓടിക്കൊണ്ടു് വരുന്നു രാജകുമാരി. വിഗ്രഹം കൊണ്ടുപോകുവാൻ അച്ഛൻ ആചായ്യനു് സമ്മതം കൊടുത്തു എന്നു് കേട്ടിട്ടു് വലിയ സങ്കടത്തോടുകൂടിയാണു് അവരം ഓടിവരുന്നതു്. അതിനെ അത്രത്തോളം അവരം വിലവെയ്ക്കുവാനും സ്നേഹിക്കുവാനുമുള്ള കാരണം അവരംക്കു മാത്രമേ അറിയൂ. അവളുടെ അച്ഛനുംകൂടി അതറിയില്ല. അറിഞ്ഞിരുന്നു എങ്കിൽ അതു് കൊടുക്കുകയില്ലായിരുന്നു. വളരെ ഭംഗിയുള്ള ആ പ്രതിമയിൽ മകരംക്കു് വലിയൊരു കൗതുകം തോന്നി എന്നുമാത്രമേ അദ്ദേഹം വിചാരിച്ചിരുന്നുള്ളു. എന്നാൽ ആ പ്രതിമയുടെ പരമാത്ഥം അങ്ങനെയൊന്നുമല്ല. രാത്രി

യായാൽ, രാജകുമാരി അകത്തു കടന്നാൽ പ്രതിമ അവളുടെ മുഖത്തേയ്ക്കുനോക്കി പുഞ്ചിരിതൂകും. കടക്കണ്ണെറിയും; പല വിലാസങ്ങളും കാണിക്കും. പക്ഷെ ഇളകില്ല; അനങ്ങുകപോലുമില്ല. ഈ വിലാസങ്ങളെല്ലാം രാജകുമാരിക്കു മാത്രമേ കാണ്മാൻ കഴിയൂ. അതെല്ലാം കാണുമ്പോഠം അവളുടെ മനസ്സിലുണ്ടാവുന്ന വികാരങ്ങഠം എന്തെല്ലാമാണെന്നു് അവഠംക്കു മാത്രമേ അറിയൂ. ആശ്ചര്യം, ഭയം, ഭക്തിബഹുമാനങ്ങഠം, ദിവ്യമായ ഒരു ഈശ്വരപ്രേമത്തിലുള്ള അഭിലാഷം ഇങ്ങനെ തുടങ്ങി ഭൂമിയിലുള്ള ജീവിതത്തിൽ അസുലഭങ്ങളായ വിചാരങ്ങഠംക്കും, വികാരങ്ങഠംക്കും അടിമപ്പെട്ടുകൊണ്ടാണു് അവഠം രാത്രി മുഴുവനും കഴിച്ചുകൂട്ടിയിരുന്നതു്. ആ ആനന്ദാനുഭവം പെട്ടെന്നു് നഷ്ടപ്പെട്ടപ്പോഠം അവഠംക്കുണ്ടായ മനസ്താപം സഹിക്കുവാൻ കഴിഞ്ഞില്ല. ഇതെല്ലാം അവഠം ആരോടു പറയും ? പറഞ്ഞാൽത്തന്നെ ആർ വിശ്വസിക്കും ? അവഠം ഉടനെ ആരേയും തിരിഞ്ഞുനോക്കാതെ ഒരു ഉന്മത്തയെപ്പോലെ പോകുവാൻ പുറപ്പെട്ടു നിന്ന തേരിന്റെ അടുത്തേയ്ക്കു് ഓടി. അവഠം ഓടുന്നതു് കണ്ടവരെല്ലാം അവഠംക്കു് ഭ്രാന്തു പിടിച്ചു എന്നു് തീച്ചയാക്കി. എന്നാൽ രാമാനുജാചാര്യർക്കു മാത്രം അതിന്റെ കാരണം ഗ്രഹിക്കുവാൻ സാധിച്ചു. അദ്ദേഹം ഒരു പുഞ്ചിരിയോടുകൂടി അവളെ നോക്കി, തന്റെ ശിഷ്യജനങ്ങളെ അനുഗമിച്ചുകൊള്ളുവാൻ അവഠംക്കു് സമ്മതം കൊടുത്തു.

അവഠംക്കു് സന്തോഷമായി വഴിനീളെ ഭക്തിഗാനങ്ങളും സ്തുതികളും മുഴക്കിക്കൊണ്ടു് അവർ മേൽക്കോട്ടയിലെ ക്ഷേത്രത്തിൽ വന്നുചേർന്നു. ഭക്തന്മാർ ആചാര്യരുടെ ആജ്ഞാനുസരണം വിഗ്രഹം തേരിൽനിന്നെടുത്തു് ശ്രീകോവിലകത്തു് കൊണ്ടുപോയിവെച്ചു. അപ്പോഠം അവരുടെകൂടെ ചക്രവത്തികുമാരിയും ഉണ്ടായിരുന്നു. അങ്ങനെ വിഗ്രഹത്തിന്റെ ആ ഒരു കുറവുംകൂടി ആചാര്യന്റെ അനുഗ്രഹം കൊണ്ടു് നീങ്ങിയപ്പോഠം അവിടെ ഉണ്ടായ ഉത്സാഹം വണ്ണിക്കുവാൻ കഴിയുന്നതല്ല.

ഉത്സവം തുടങ്ങി. ജനങ്ങളെല്ലാം അക്കൊല്ലത്തെ ഉത്സവത്തിൽ അഭൂതപൂവമായ ഉത്സാഹം പ്രകടിപ്പിച്ചു, സന്തോഷം അനുഭവിച്ചു. ഒരു ദിവസം ഹിന്ദുക്കളെപ്പോലെ നടയ്ക്കൽനിന്നു് തൊഴുതിരുന്ന ചക്രവത്തികുമാരി പെട്ടെന്നു് ശ്രീകോവിലകത്തേയ്ക്കു് കടന്നു. പിന്നെ അവളെ ആരും കണ്ടിട്ടില്ല.

---

മൈസൂരിലെ തുംകൂർ നിവാസിയായ ജഗ്ഗു് ശ്രീ ശിങ്കരാചാര്യർ എന്ന സംസ്കൃതകവിയുടെ 'യദുശൈലചമ്പു' എന്ന സംസ്കൃതകാവ്യത്തിൽനിന്നു്.

---

# പ്രാത്ഥന

**കെ. കെ. മേനോൻ**

''സ്വഗ്ഗസ്ഥനായ ഞങ്ങളുടെ പിതാവേ! അങ്ങയുടെ നാമം നീണാഠം വിജയിക്കട്ടെ. അങ്ങയുടെ സാമ്രാജ്യം വരട്ടെ. സ്വഗ്ഗത്തിലെന്നപോലെ ഭൂമിയിലും അങ്ങയുടെ ആജ്ഞ നിറവേറട്ടെ. ഞങ്ങഠംക്കു് ഇന്നേയ്ക്കു് വേണ്ട ഭക്ഷണം തരുമാറാകണേ'' മത്തായി എഴുതിയ സുവിശേഷത്തിൽ യേശുദേവൻ ഉപദേശിച്ചതാണെന്നു പറയപ്പെടുന്ന ആദശ്പരമായ പ്രാത്ഥനയിലെ പൂവ്വഭാഗത്തിന്റെ ഏതാണ്ടൊരു വിവത്തനമാണിതു്. സ്വഗ്ഗസ്ഥനായ പിതാവിനെ സംബോധനചെയ്തുകൊണ്ടാണു് ഈ പ്രാത്ഥന ആരംഭിക്കുന്നതു്. സ്വഗ്ഗം എവിടെയാണു് എന്നതു് ആക്കാക്കും അറിയില്ല. അതു് ഒരു ഗ്രഹമാണോ എന്നുതന്നെ അറിയില്ല. നവീനശാസ്ത്രജ്ഞന്മാരിൽ ആരും അവിടെപോയി മടങ്ങിവന്നവരില്ല. ഹിന്ദുക്കഠം ''വൈകുണ്ഠവാസ'' എന്നു സംബോധന ചെയ്യുന്നതുപോലെതന്നെയാണു് ഈ സംബോധന. ശ്രീഗുരുവായൂരപ്പന്റെ സന്നിധിയിൽ നില്ക്കുമ്പോഠം, ചില ഭക്തന്മാർ വന്നു നിന്നു് ''വൈകുണ്ഠവാസ'' എന്നു സംബോധന

ചെയ്യുന്നതു കേരംക്കുമ്പോരം ഞാൻ അത്ഭുതപ്പെടാറുണ്ട്. പാലാഴിയിലും വൈകുണ്ഠത്തിലും മററും പള്ളികൊണ്ടിരുന്ന ഭഗവാൻ ആ സുഖസൌകര്യങ്ങളൊക്കെ ഉപേക്ഷിച്ച് ഭക്തന്മാരെ അനുഗ്രഹിക്കാൻവേണ്ടി ഗുരുവായൂക്ക് എഴുന്നെള്ളി വാതാലയേശ്വരനായി സ്ഥിതിചെയ്യുമ്പോരം ആ കരുണാനിധിയെ ''ശ്രീഗുരുവായൂരപ്പാ'' എന്നു സംബോധനചെയ്യാതെ വൈകുണ്ഠത്തിലേയ്ക്കു മടക്കി അയയ്ക്കുന്നതു ശരിയാണോ എന്ന് എനിക്ക് പലപ്പോഴും സംശയം തോന്നാറുണ്ട്. 'പിതാവേ!' എന്ന സംബോധനയും ഹിന്ദുക്കരം എത്രത്തോളം അംഗീകരിക്കും എന്നു സംശയമാണ്. ഭഗവാനെ ഭർത്തൃരൂപത്തിൽ നമ്മരം ആരാധിക്കാറുണ്ട്. ഭർത്താവ് എന്ന പദത്തിന്നു ഭരിക്കുന്നവൻ എന്ന് അർത്ഥം ആയതുകൊണ്ട് ഭർത്തൃസ്ഥാനം ഭഗവാനുമാത്രമേ ഉള്ളു എന്നും നമ്മളൊക്കെ ഭാര്യമാരാണ് എന്ന നിലയ്ക്ക് ഭഗവാനെ ആരാധിക്കണം എന്നും ഒരു മാർഗ്ഗം ഹിന്ദുമതം ഉപദേശിക്കുന്നുണ്ട്. ജയദേവരുടെ അഷ്ടപദിയിൽ നമ്മരം അതാണു കാണുന്നതു്. ആണ്ടാളുടെ തിരുപ്പാവയിലും മാണിക്കവാചകരുടെ തിരുവെമ്പാവയിലും അവരിരുവരും സ്ത്രീഭാവങ്ങരം കൈക്കൊണ്ട് ഭഗവാനെ ഭർത്താവായിട്ടാണ് ആരാധിക്കുന്നതു്. ഒരു സുഹൃത്തു്, ഒരു പുത്രൻ എന്ന നിലകളിലും ഭഗവാനെ ആരാധിക്കാറുണ്ട്. പിതാവിൻെറ രൂപം നൽകുമ്പോരം കുറച്ചു ഭയം വന്നുചേരുന്നില്ലെ എന്നും യഥാർത്ഥഭക്തി വരുമ്പോരം ആ ഭയത്തിന്നു തീരെ സ്ഥാനമില്ല എന്നതും ഓർമ്മിക്കേണ്ടതാണ്. ഹിരണ്യകശിപുവിനെ സംഹരിച്ചതിന്നുശേഷം ഭഗവാൻെറ ഭയങ്കരരൂപം കണ്ട് മഹാലക്ഷ്മികൂടി ഭയപ്പെട്ടു. സമീപിക്കാൻ സംശയിച്ചു. ബാലനായ പ്രഹ്ലാദനാണ് അടുത്തേയ്ക്ക് ചെന്നതു്. ഭക്തിയുണ്ടെങ്കിൽ ഭയമില്ല; ഭയമുള്ളേടത്തു പരിപൂർണ്ണമായ ഭക്തിക്ക് സ്ഥാനമില്ല, എന്നതല്ലെ ഈ ഭാഗം കുറിക്കുന്നതു്? ഒരമ്മ വളരെ ക്രൂരയാണ്, തൊട്ടതിനൊക്കെ അതിക്രൂരമായിട്ട് മകനെ തല്ലുന്നവരം എന്നിരിയ്ക്കട്ടെ. അച്ഛനോ നേരെമറിച്ചു വളരെ സ്നേഹവും ദയയും ഉള്ള ശാന്തശീലൻ. അച്ഛൻ വീട്ടിൽ ഇല്ലാത്ത സന്ദർഭത്തിൽ മകൻ എന്തൊ വികൃതി കാട്ടുന്നു. ക്രൂരയായ ആ അമ്മ നിർദ്ദയമായിട്ട് അവനെ ശാസിക്കുന്നു. ഒടുവിൽ പറയുന്നു: ''നിൻെറ ഈ വികൃതി! അച്ഛൻ ഇങ്ങോട്ട് വരട്ടെ. ഞാൻ പറഞ്ഞു കൊടുത്തേ ഇരിക്കു'' എന്ന്. എന്നാൽ അമ്മയെപ്പോലെയൊന്നും അച്ഛൻ തല്ലില്ല എന്ന് അവനറിയാം. എങ്കിലും അവൻ അമ്മയോട് അപേക്ഷിക്കുന്നു ''വേണ്ട അമ്മേ അച്ഛനോട് പറയരുതെ'' എന്ന്. ഇതു് നാം കാണുന്ന സാധാരണ സംഭവമാണ്. അച്ഛൻ എന്ന ശബ്ദത്തിൽ ഭയത്തിൻെറ ഒരു കണിക മറഞ്ഞിരിക്കുന്നുണ്ട് എന്നതു തീർച്ചയാണ്. അതല്ലെ ഭഗവാനെ അച്ഛനായി സങ്കല്പിച്ച് അടുക്കാൻ ഹിന്ദുക്കരം സംശയിക്കുന്നതു്?

''അങ്ങയുടെ നാമം നീണാരം വിജയിക്കട്ടെ'' എന്നതു ഹിന്ദുക്കളും അംഗീകരിക്കുന്ന ഒരു മഹാതത്ത്വമാണ്. നാമത്തിന്നു നാമിയെക്കാരം കൂടുതൽ ശക്തിയുണ്ട് എന്നുകൂടി ഹിന്ദുക്കരം വാദിക്കും. ശ്രീരാമൻെറ നാമം ഉച്ചരിച്ചു ഹനുമാന് സമുദ്രം ചാടിക്കടക്കാൻ സാധിച്ചു എന്നും എന്നാൽ ആ നാമിക്ക്, ശ്രീരാമന്, സേതുബന്ധനം ചെയ്തിട്ടേ അക്കരെപററാൻ സാധിച്ചുള്ളു എന്നതും ഒരു ഉദാഹരണമാണ്. ശ്രീകൃഷ്ണനെ കാമിച്ച ഗോപികരംക്ക് അവരുടെ വസ്ത്രങ്ങരം എല്ലാം നഷ്ടപ്പെട്ടു. എന്നാൽ ഭഗവാൻെറ നാമം ഉച്ചരിച്ച ദ്രൌപദിക്ക് കുന്നുകുന്നായിട്ടാണ് വസ്ത്രങ്ങരം വന്നുചേർന്നതു്. ആണ്ടാരം തൻെറ തിരുപ്പാവയിൽ ഒരു ഭാഗത്തു മാർഗ്ഗശിവ്രതം അനുഷ്ഠിക്കേണ്ടതു് എങ്ങനെയാണ് എന്ന് ഉപദേശിക്കുമ്പോരം 'ഉത്തമൻ പേർപാടീട്ടാണ്'' എന്നു പറയാറുണ്ട്. ഇവിടെ ഉത്തമനല്ല ഉത്തമൻെറ പേരിന്നാണ് പ്രാധാന്യം കൊടുക്കുന്നതെന്നു കാണുന്നു. ഇവിടെ നമ്മരം മറെറാരു സംഗതി സ്മരിക്കേണ്ടതുണ്ട്: അവിശ്വാസികളെപ്പോലെ അനാവശ്യമായ ആവർത്തനം ഉപേക്ഷിക്കാനായി യേശുദേവൻ മറെറാരു സ്ഥലത്തും ഉപദേശിക്കുന്നുണ്ട്. ഈ ആവർത്തനം നാമജപത്തെയാണ് കുറിക്കുന്നതെന്നു ചിലർ പറയാറുണ്ട്. അതു ശരിയല്ല. എന്നാൽ 'അങ്ങയുടെ നാമം നീണാരം വിജയിക്കട്ടെ' എന്ന് ഒരിക്കലും പറയുമായിരുന്നില്ല. 'അങ്ങയുടെ സാമ്രാജ്യം വരട്ടെ. അങ്ങയുടെ കല്പന സ്വർഗ്ഗത്തിലെന്നപോലെ ഭൂമിയിലും നടപ്പാകട്ടെ.' ഗാന്ധിജി സ്വപ്നം കണ്ട ഒരു രാമരാജ്യമാണൊ

ഇവിടെ വിഭാവനം ചെയ്തിട്ടുള്ളതെന്നു സംശയം തോന്നുന്നു. സ്വർഗ്ഗസ്ഥനായ പിതാവേ! എന്ന സംബോധനയും ഈ ഭാഗങ്ങളും ഭഗവാനെ നമ്മളിൽനിന്നു് ഭിന്നമായ ഒരു മൂർത്തിയായി സങ്കല്പിച്ചു് സകലസുഖസൌകര്യങ്ങളോടുംകൂടിയ ഒരു മനോഹരമായ അരമനയിൽ താമസിപ്പിക്കുകയാണു് ചെയ്തിട്ടുള്ളതു്, ഏതാണ്ടു് ശ്രീരങ്കത്തിൽ സ്വർണ്ണവിമാനത്തിന്റെ കീഴിൽ പന്നഗപര്യങ്കത്തിൽ പള്ളികൊള്ളുന്ന രങ്കനാഥസ്വാമിയെപ്പോലെ. ഇതു് ഹിന്ദുമതത്തിലെ ദ്വൈതമനസ്ഥിതിയെയല്ലേ കുറിക്കുന്നതു്? വിവേകാനന്ദസ്വാമികൾ ചൂണ്ടിക്കാണിക്കുന്നുണ്ടു്, ദ്വൈതം, വിശിഷ്ടാദ്വൈതം, അദ്വൈതം എന്നതു മൂന്നു മതങ്ങളല്ല എന്നും ഭക്തന്റെ ആദ്ധ്യാത്മികമായ വളർച്ചയിലെ മൂന്നു സ്ഥാനങ്ങൾ മാത്രമാണു് എന്നും അവൻ ദ്വൈതത്തിൽനിന്നു് വിശിഷ്ടാദ്വൈതത്തിലേയ്ക്കും, വിശിഷ്ടാദ്വൈതത്തിൽനിന്നു് അദ്വൈതത്തിലേയ്ക്കുമാണു് വളരുന്നതെന്നും, ഈ വളർച്ച ക്രിസ്തുമതത്തിലും കാണാമെന്നും അദ്ദേഹം ചൂണ്ടിക്കാണിക്കുന്നുണ്ടു്. അതിൽനിന്നു ഭിന്നമായി സ്വർഗ്ഗസ്ഥനായ പിതാവിനെ കണ്ട യേശുദേവൻതന്നെ പിന്നീടു് ശിഷ്യന്മാരോടു് സ്വർഗ്ഗസാമ്രാജ്യം നിന്നിൽതന്നെയാണു് സ്ഥിതിചെയ്യുന്നതു് എന്നു പറയുമ്പോൾ ഒരു വിശിഷ്ടാദ്വൈതിയായി. ഒടുവിൽ ഞാനും 'എന്റെ സ്വർഗ്ഗത്തിലെ പിതാവും ഒന്നുതന്നെ' എന്നു പറയുന്നിടത്തു് അദ്ദേഹം ഒരു ഒന്നാന്തരം അദ്വൈതിയായി, 'തത്ത്വമസി' എന്ന മഹാമന്ത്രത്തെ ഉപദേശിക്കുകയല്ലേ ചെയ്യുന്നതു്' എന്ന വിവേകാനന്ദസ്വാമികളുടെ ചോദ്യം ഇവിടെ സ്മരണീയമാണു്.

ഇവിടെ ഭഗവാനോടു ഭക്ഷണം യാചിക്കുന്ന ഭാഗം ഹിന്ദുക്കൾ അംഗീകരിക്കും എന്നു് തോന്നുന്നില്ല. അനേകം നവരത്നങ്ങൾ കുന്നുകൂടി കിടക്കുന്ന ഒരു സ്ഥലത്തു ചെന്നു് രണ്ടു പളുങ്കുമണികൾ തേടുന്നതുപോലെയല്ലേ ഇതു് എന്നു വിവേകാനന്ദസ്വാമികൾ ചോദിച്ചിട്ടുണ്ടു്. ഇത്തരം തുച്ഛവസ്തുക്കൾക്കായി ഭഗവാനെ സമീപിക്കുന്നതിലെ അനൗചിത്യത്തെയാണു് ഇവിടെ കാണിക്കുന്നതു്. നമ്മുടെ ആവശ്യങ്ങൾ ഭഗവാനറിയാം. നമ്മൾക്കു് യഥാർത്ഥത്തിൽ ആവശ്യമുള്ള വസ്തുക്കൾ ഭഗവാൻ തരാതിരിക്കയില്ല എന്ന ഉറച്ച വിശ്വാസമാണു് നമുക്കു് ഉണ്ടാവേണ്ടതു്.

ഈ സന്ദർഭത്തിൽ ഒരു അനുഭവകഥ എന്റെ സ്മരണയിൽ വരുന്നു. എനിക്കു് മധുരയിൽ ഒരു സുഹൃത്തുണ്ടായിരുന്നു, ധർമ്മലിംഗമുതലിയാർ. അദ്ദേഹം ഒരു Retired Dy. Director of Agriculture ആയിരുന്നു. അദ്ദേഹത്തിന്റെ കുടുംബാംഗങ്ങളൊക്കെ വലിയ ഭക്തരായിരുന്നു. അവരുടെ കുടുംബത്തിലെ ഒരംഗത്തെപ്പോലെയായിരുന്നു ഞാൻ. മുതലിയാർക്കു് ശൈവസിദ്ധന്മാർ എഴുതിയിട്ടുള്ള ഭക്തിഗാനങ്ങളിൽ (തേവാരം)പരിപൂർണ്ണവിശ്വാസമായിരുന്നു. അതിൽ പറഞ്ഞിട്ടുള്ളതൊക്കെ അക്ഷരം പ്രതി ശരിയാണു് എന്നു് അദ്ദേഹം വിശ്വസിച്ചുവന്നു. അതിലെ ഏതെങ്കിലും ഭാഗങ്ങളെപ്പറ്റി അദ്ദേഹത്തോടു ചോദിച്ചാൽ പിന്നെ അദ്ദേഹം ഊണും ഉറക്കവും മറക്കും. നമ്മളെയും മറപ്പിക്കും. ഒരു ദിവസം രാത്രികിടന്നപ്പോൾ അദ്ദേഹത്തിനു് ഒരു തേവാരത്തിലെ 'അന്നം പാലിക്കും കടവുൾ' (ചോറു മുട്ടാതെ തരുന്ന ഭഗവാൻ) എന്ന ഭാഗം ഓർമ്മ വന്നു. നമ്മൾ ഒട്ടും ശ്രമിക്കാതിരുന്നാൽ ഭഗവാൻ അന്നം പാലിക്കുമോ എന്നു് അദ്ദേഹത്തിനു സംശയമായി. അന്നു രാത്രി മുഴുവൻ അതിനെപ്പറ്റി ചിന്തിച്ചു. പിറ്റേദിവസം എണീറ്റ ഉടനെ 'അടിയന്തിരമായിട്ടു് ഒരു സ്ഥലത്തേയ്ക്കു പോകേണ്ടതുണ്ടു്' എന്നു പറഞ്ഞു് പുറത്തേയ്ക്കു് ഇറങ്ങി. ചിദംബരത്തേയ്ക്കു് എന്താണു തീവണ്ടിക്കൂലി എന്നു നോക്കി, മധുരയിൽനിന്നു ചിദംബരത്തേയ്ക്കു പോകുന്നതിനും മടങ്ങി വരുന്നതിനും വേണ്ട പണം മാത്രമേ എടുത്തിട്ടുള്ളു. സുമാർ 8 മണിയോടുകൂടി ചിദംബരത്തു് എത്തുന്ന ഒരു വണ്ടിയിൽ കയറിയങ്ങോട്ടുപോയി. ക്ഷേത്രക്കുളത്തിൽ കുളിച്ചു. ഭഗവദ്ദർശനം നടത്തി. ഒതുങ്ങി ഒരു മണ്ഡപത്തിൽ ചെന്നിരുന്നു. പഞ്ചാക്ഷരം ജപിക്കാൻ തുടങ്ങി. തനിക്കു വേണ്ടപ്പെട്ടവർ ആരും തന്നെ കാണരുതെന്നു പ്രാർത്ഥിച്ചു. ആരോടും ഒന്നും ചോദിക്കാതെ ഭഗവാൻ അന്നം പാലിക്കുമോ എന്നറിയണം എന്നതായിരുന്നു അദ്ദേഹത്തിന്റെ പരീക്ഷ. മണി 10 കഴിഞ്ഞു, 11 കഴിഞ്ഞു, 12 കഴിഞ്ഞു; ഒരാളും അദ്ദേഹത്തെ തിരിഞ്ഞു നോക്കിയതുപോലും ഇല്ല. അന്നു രാവിലെ ഒന്നും കഴിക്കാതെയാണു് വീട്ടിൽനിന്നു് ഇറങ്ങിയതു്. വിശപ്പു വല്ലാതെ അലട്ടാൻ തുടങ്ങി. ഉച്ചപ്പൂജ കഴിഞ്ഞു. ഓരോരുത്തരായി മടങ്ങിത്തുടങ്ങി. ക്ഷേത്രകവാടങ്ങൾ ഓരോന്നായി

പൊട്ടുന്ന ശബ്ദം കേട്ടുതുടങ്ങി.ജീവനക്കാരും ഓരോരുത്തരായി മടങ്ങിത്തുടങ്ങി. അദ്ദേഹത്തിൻെറ വിശ്വാസം അസ്തമിക്കാൻ തുടങ്ങി. പെട്ടെന്ന് രണ്ടു കടലാസുപൊതികഠം അദ്ദേഹത്തിൻെറ കഷണ്ടിത്തലയിൽ വന്നടിച്ചു, താഴെ വീണു. ഒന്നിൽ 'പുളിശ്ശാതം'(പുളിച്ചോറ്), മറെറതിൽ 'തയിർ ശാതം.' ഈ ഏററ വന്ന സ്ഥലത്തേയ്ക്ക് നോക്കി, കാര്യം മനസ്സിലായി. ഒരു ക്ഷേത്ര ജീവനക്കാരൻ അനധികൃതമായി കൊണ്ടുപോവുകയായിരുന്നു ഈ രണ്ടു പൊതികളും. ഗോപുരദ്വാർത്തിൽ എത്തിയപ്പോഠം ഒരു ദീക്ഷിതർ വരുന്നതു കണ്ടു. ഈ പൊതികഠം കയ്യിൽ കണ്ടാൽ അയാഠം കശപിശയാകും, അതു വലിച്ചു കളയുകയാണ് നല്ലതു് എന്നു കരുതി ഒരേറു കൊടുത്തു; വന്നുവീണതു ശ്രീ മുതലിയാരുടെ തലയിൽ. അങ്ങിനെ ചിദംബരനാഥൻ അന്ന് അദ്ദേഹത്തിന്ന് അന്നം പാലിച്ചു. മധുരയിൽ വണ്ടിയിറങ്ങി വീട്ടിലേയ്ക്കു പോകുമ്പോഠം മുതലിയാർ എൻെറ വീട്ടിൽ കയറി ഈ അനുഭവം പറഞ്ഞിട്ടാണ് പോയതു്.

അക്ബർചക്രവർത്തിയുടെ കൊട്ടാരത്തിലേയ്ക്ക് ആനയിക്കപ്പെട്ട ഒരു ഹിന്ദുസന്ന്യാസിയുടെ പ്രസിദ്ധമായ ഒരു കഥ – വിവേകാനന്ദസ്വാമികഠം ഉദ്ധരിച്ചിട്ടുള്ളതും ഇവിടെ ഓമ്മ വരുന്നു. ചക്രവത്തി സന്ന്യാസിയെ തൻെറ കൊട്ടാരത്തിലേയ്ക്ക് കൂട്ടിക്കൊണ്ടുപോയി രാജകീയമായ സകല സുഖസൌകയ്യങ്ങളോടുംകൂടി താമസിക്കാൻ വേണ്ട ഏപ്പാടുകഠം ചെയ്തു കൊടുത്തു. ഒരു ദിവസം ചക്രവത്തി തൻെറ പ്രാത്ഥന ആരംഭിച്ചു. ''എനിക്ക് ഐശ്വയ്യം തരണേ. സന്തതി തരണേ. ആരോഗ്യം തരണേ.'' എന്നിങ്ങനെ തുടങ്ങി. കേട്ടുകൊണ്ടു് നിന്നിരുന്ന സന്ന്യാസി ഓടാൻ തുടങ്ങി. അതു കണ്ടപ്പോഠം ചക്രവത്തി പ്രാത്ഥന മതിയാക്കി അദ്ദേഹത്തെ പിൻതുടന്നു. ''നില്ക്കു. നില്ക്കു. എന്താണ് അങ്ങയ്ക്കു പററിയതു്?'' എന്നു് ചോദിച്ചു. അദ്ദേഹം തിരിഞ്ഞുനോക്കുക കൂടി ചെയ്യാതെ ''ഞാൻ ഒരു പിച്ചക്കാരൻെറ പിച്ചക്കാരനാവാൻ മോഹിക്കുന്നില്ല. എനിക്ക് അങ്ങയുടെ ആതിഥ്യം വേണ്ടേ വേണ്ട'' എന്നു പറഞ്ഞു. തൻെറ സവ്വസ്വവും ഭഗവാൻെറ പാദങ്ങളിൽ സമപ്പിക്കാനല്ലാതെ ഭഗവാനിൽനിന്നു് ഒന്നും പ്രതീക്ഷിക്കുന്നവനല്ല, ഭക്തൻ. പ്രതീക്ഷിക്കുന്നതും യാചിക്കുന്നതും സ്നേഹത്തിൻെറ ലക്ഷണമല്ല. ഞാനൊരു സ്ത്രീയെ കാമിക്കുന്നുണ്ടെങ്കിൽ അവഠംക്കു വേണ്ടതും വേണ്ടാത്തതുമൊക്കെ വാരിക്കോരികൊടുക്കാനല്ലാതെ അവളിൽ നിന്നു് അതുവേണം, ഇതു വേണം എന്നു് കാമിക്കുന്നതല്ല എൻെറ മനസ്സ്. അങ്ങനെ യാചിച്ചു തുടങ്ങിയാൽ രണ്ടു തവണ കഴിഞ്ഞു് പിന്നെ ചെല്ലുമ്പോഠം ഒന്നുകിൽ അവളുടെ കതവു മൂടിക്കാണാം. അല്ലെങ്കിൽ സമീപത്തിൽ മറെറാരാളെ കണ്ടു എന്നും വരാം. വരം ചോദിക്കാതിരിക്കാനുള്ള വരമാണ് പ്രഹ്ലാദൻ യാചിച്ചതു്.

എന്നാൽ നമ്മഠം വരങ്ങഠം യാചിക്കാറില്ലെ ? കായ്യലബ്ധിക്കായി വഴിവാടുകഠം നേരാറില്ലെ? ഉണ്ടു്. അതിനുള്ള സമാധാനം വിവേകാനന്ദസ്വാമികഠം പറയുന്നുണ്ടു്:''ദൈവം ദൈവത്തിൻെറ രൂപത്തിൽ മനുഷ്യനെ സൃഷ്ടിക്കുകയല്ല ചെയ്തതു്; മനുഷ്യൻ മനുഷ്യൻെറ രൂപത്തിൽ ദൈവത്തെ സൃഷ്ടിക്കുകയാണു ചെയ്തതു്. ഒരു കാട്ടുപോത്തു് ഈശ്വരനെ സൃഷ്ടിക്കുകയാണെങ്കിൽ ഭയങ്കരമായ ഒരു കാട്ടുപോത്തിൻെറ രൂപത്തിലേ സൃഷ്ടിക്കൂ.'' ഇങ്ങനെ മനുഷ്യനിമ്മിതരായ ഈശ്വരന്മാക്ക് നമ്മഠം മനുഷ്യസ്വഭാവംതന്നെ നൽകുന്നു.'' നമുക്ക് ആവശ്യമുള്ള സാധനങ്ങഠം പണം കൊടുത്തു വാങ്ങുന്നതുപോലെ, ആവശ്യമുള്ള കായ്യങ്ങഠം കൈക്കൂലി കൊടുത്തു നേടുന്നതുപോലെ, ദൈവത്തെയും ഒരു കച്ചവടക്കാരനോ കൈക്കൂലിക്കാരനോ ആയി സങ്കല്പിക്കുന്നു. മഹാലക്ഷ്മിയെത്തന്നെ സ്വന്തം മാവ്വിടത്തിൽ അലങ്കരിച്ചിട്ടുള്ള ഭഗവാന്, നമുക്ക് ലഭിക്കുന്ന സകല വസ്തുക്കളും ഭഗവാൻെറ കരുണാകടാക്ഷം കൊണ്ടു് ലഭിക്കുന്നവയാണ് എന്നു് വിസ്മരിച്ചു് കായ്യലാഭങ്ങഠംക്കായി നമ്മഠം വഴിവാടുകഠം നേരുന്നു. ത്യാഗം എന്ന നിലയ്ക്ക് വഴിവാടുകളെ സാധൂകരിക്കാം. ഒരു കോടീശ്വരൻ ലക്ഷക്കണക്കിൽ ചെയ്യുന്ന വഴിവാടുകഠം ഫലം കിട്ടാതെ പോകുന്നതു് ഇതുകൊണ്ടാണ്. ധമ്മപുത്രമഹാരാജാവു് യാഗം നടത്തിയ അവസരത്തിൽ വന്ന കീരിയുടെ കഥ ഇതിന്നുദാഹരണമാണ്. കുബേരനായ ഒരു നിലമ്പൂർ രാജാവു്

ആയിരക്കണക്കിനു് പണം ചിലവുചെയ്തു നടത്തിയ ഉദയാസ്തമനപൂജയും ആനയെ ഇരുത്തിയതും മററും ഒരു സാധുവായ ഭക്ത നൽകിയ ഒരു കുന്നിക്കുരുവിനോളം ഭഗവാനു് വില പോന്നതായിരുന്നില്ല എന്നാണു് ഗുരുവായൂർക്ഷേത്രത്തെപ്പററിയുള്ള ഒരു ഐതിഹ്യം കുറിക്കുന്നതു്.

നമ്മൾ പല വരങ്ങളും യാചിക്കുന്നു. ചിലതു ചിലപ്പോൾ ലഭിക്കുന്നില്ല, ചിലതു ലഭിക്കുന്നു. ഒരു കുട്ടി അടുപ്പിൽനിന്നു് തീക്കട്ട വാരാൻ പോകുന്നു. അമ്മ തടുക്കുന്നു. ഇതുപോലെ തന്നെയാണു് നമ്മുടെ പല കാമിതങ്ങളും. അവ അനുവദിച്ചുകിട്ടിയാൽ നമ്മൾ നാശഗർത്തത്തിലേയ്ക്കു് താണുപോകും. അതറിയാവുന്ന ഭഗവാൻ നമുക്കു് വാത്സല്യവതിയായ ഒരമ്മയെപ്പോലെ അതൊന്നും തരുന്നില്ല. സ്വർണ്ണത്തെ എത്ര എത്ര പ്രാവശ്യം തീയിലിട്ടു ചുട്ടിട്ടും ചുററികകൊണ്ടു തല്ലിയിട്ടുമാണു് സ്വർണ്ണക്കട്ടി യായി രൂപാന്തരപ്പെടുത്തുന്നതു്. ചെമ്പിന്നും പിച്ചളയ്ക്കും ഈ ദുരിതങ്ങൾ ഒന്നും അനുഭവിക്കേണ്ടി വരുന്നില്ല. സത്സ്വഭാവികളായ ഭക്തന്മാർ പലപ്പോഴും കണ്ണീരിൽ മുങ്ങിക്കുളിക്കുന്നതിനു് ഇതാണു് കാരണം. കുന്തീദേവി ദുഃഖത്തെ സ്വാഗതം ചെയ്തു. ദുഃഖങ്ങൾ വരാതിരിക്കാനല്ല അവയ്ക്കുള്ള കാരണങ്ങൾ മനസ്സിലാക്കി അവ സഹിക്കാനുള്ള ശക്തി തരാനാണു് ഭഗവാനോടു് പ്രാർത്ഥിക്കേണ്ടതു്.

---

കുട്ടികളോടു് — 15

# ശ്രീകൃഷ്ണൻ –6

**പ്രശാന്താനന്ദസ്വാമി**

ശ്രീകൃഷ്ണൻ മഹാവിഷ്ണുവാണു്, ത്രിലോകനാഥനാണു്. എങ്കിലും മനുഷ്യനായി പിറന്നില്ലേ. ഇനി സാമൂഹ്യനിയമങ്ങൾക്കു് വഴങ്ങിയല്ലേ ഒക്കൂ; അദ്ദേഹത്തിനുവേണ്ടിയല്ല, ലോകനന്മയ്ക്കുവേണ്ടി. അതുകൊണ്ടു് വിദ്യാമൂർത്തിയായ ഭഗവാൻ വിദ്യാഭ്യാസം ചെയ്യാൻ ഉറച്ചു; സാന്ദീപനിമഹർഷിയുടെ ശിഷ്യത്വം സ്വീകരിച്ചു. എല്ലാ വിദ്യകളും അവിടുന്നു്, അവിടെനിന്നു് അഭ്യസിക്കുകയും ചെയ്തു.

ദുഷ്ടനിഗ്രഹവും ശിഷ്ടാനുഗ്രഹവും ആയിരുന്നു ഭഗവാന്റെ അവതാരോദ്ദേശം. പിറന്നതുമുതൽ അവിടുന്നതു് നിറവേററുകയും ചെയ്തു.

ഇന്നവിടുന്നു് ഒരു ചെറുബാലനല്ല — യദുകുലപതിയാണു്. ദ്വാരകയിലാണു് താമസം. പാണ്ഡവന്മാർ ഭഗവാന്റെ ഉററബന്ധുക്കളാണു്, കൂട്ടുകാരാണു്, ഭക്തന്മാരാണു്. ഭഗവാന്റെ അച്ഛന്റെ സഹോദരിയായ കുന്തിയാണു് പാണ്ഡവന്മാരുടെ അമ്മ. പാണ്ഡുവാണു് അച്ഛൻ. പാണ്ഡുവിന്റെ ജ്യേഷ്ഠന്റെ മക്കളാണു് കൗരവന്മാർ. കൗരവന്മാരും പാണ്ഡവന്മാരും തമ്മിൽ ഒരിക്കലുമില്ല, സ്വരച്ചേർച്ച. എന്നും വഴക്കുതന്നെ. നന്മയുടെ മൂർത്തികളാണു് പാണ്ഡവന്മാർ; കൗരവന്മാർ തിന്മയുടേയും. നന്മയും തിന്മയും തമ്മിൽ ഒരിക്കലും ഇണങ്ങിപ്പോവുക സാദ്ധ്യമല്ല, ഇരുളും വെളിച്ചവുംപോലെ! കൗരവരുടെ ചൊട്ടയിൽത്തുടങ്ങിയ ആ പാണ്ഡവവിദ്വേഷം ചുടലവരെ നിലനില്ക്കുകയും ചെയ്തു.

നിവ്വാഹമില്ലാതെ വന്നപ്പോൾ ഇരുകൂട്ടരും യുദ്ധം പ്രഖ്യാപിച്ചു. കുരുക്ഷേത്രമായിരുന്നു യുദ്ധക്കളം. പാണ്ഡവന്മാൎക്കു് ഏഴു് അക്ഷൗഹിണിയും കൗരവന്മാൎക്കു് പതിനൊന്നക്ഷൗഹിണിയുമാണു് സേനകൾ. എപ്പോഴും തിന്മയുടെ പക്ഷത്താണല്ലോ ആള് കൂടുതൽ. കൎമ്മംകൊണ്ടു് ശത്രുക്കളാണെങ്കിലും ജന്മംകൊണ്ടു് ബന്ധുക്കളാണു് ഇരുകൂട്ടരും. ബന്ധുക്കൾ ബന്ധുക്കളെ കൊല്ലേണ്ട ഗതികേടാണു് ഇപ്പോൾ വന്നുപെട്ടിരിക്കുന്നതു്. ശ്രീകൃഷ്ണന്റെ ലക്ഷക്കണക്കിനുള്ള സൈന്യങ്ങൾ കൗരവപക്ഷത്താണു്. ശ്രീകൃഷ്ണൻ മാത്രം പാണ്ഡവപക്ഷത്തും—അതും നിരായുധനായി! ഭഗവന്മഹിമ അറിയാത്ത

ദുര്യോധനൻ സൈന്യങ്ങളെ കിട്ടിയതിൽ സന്തോഷിച്ചു; ഭഗവദ്ഭക്തരായ പാണ്ഡവർ ഭഗവാനെ കിട്ടിയതിലും.

അർജ്ജുനന്റെ തേർ യുദ്ധക്കളത്തിൽ എത്തി. ഭഗവാനാണ് സാരഥി. ഇരുസൈന്യങ്ങളുടെ നടുവിൽ തേർ നിത്തിയാൽകൊള്ളാമെന്നൊരാഗ്രഹം അർജ്ജുനന്ന് – ആരൊക്കെയുണ്ട് യുദ്ധക്കളത്തിലെന്ന് അറിയാമല്ലോ. കുരുപാണ്ഡവസൈന്യങ്ങളുടെ മദ്ധ്യത്തിൽ തേർ നിന്നു. അർജ്ജുനൻ രണ്ടു സൈന്യങ്ങളേയും സൂക്ഷിച്ചു നോക്കിക്കണ്ടു. ആ കാഴ്ച അദ്ദേഹത്തെ തളർത്തി; തലകറങ്ങി തേർത്തട്ടിലിരുന്നുപോയി. അർജ്ജുനന്റെ നാവു വരണ്ടു. മുഖം വിളർത്തു. ദേഹം വിയർത്തു, വിറച്ചു, ചുട്ടുനീറി. ഗാണ്ഡീവം കൈയിൽനിന്നു വഴുതി വീണു. മനസ്സും കലങ്ങിമറിഞ്ഞു. ആകെക്കൂടി ദുശ്ശകുനങ്ങളാം!

അമ്പെടുത്തവരിൽ മുമ്പനാണ് അർജ്ജുനൻ. അദ്ദേഹത്തിന്റെ അസ്ത്രപ്രയോഗം മൂപ്പാരിലും കേളികേട്ടതാണ്. പരാജയം എന്ന പദം അർജ്ജുനന്റെ നിഘണ്ടുവിലില്ല. ഭയമെന്താണെന്നു അദ്ദേഹത്തിനറിഞ്ഞുകൂട. ആയിരക്കണക്കിനരികളെ 'അരനിമിഷംകൊണ്ട്' അരിഞ്ഞുതള്ളാൻ പോന്നതാണ് അർജ്ജുനന്റെ അസ്ത്രപ്രയോഗം. അദ്ദേഹത്തോടേററുമുട്ടിയ വമ്പന്മാരെല്ലാം തോററു തുന്നം പാടാത്ത ചരിത്രം മുമ്പുണ്ടായിട്ടില്ല. ആ ധീരനായ അർജ്ജുനൻ എങ്ങനെ പടകണ്ടു പേടിച്ച് തേർത്തട്ടിൽ ചേതനയററു വീണു!

യുദ്ധത്തിൽ തോല്ക്കുമെന്നും കൊല്ലപ്പെടുമെന്നുമുള്ള ഭയമല്ല, അർജ്ജുനനെ തളർത്തിയതു്. ഇന്നുവരെ അദ്ദേഹം പടപൊരുതിയതു് ശത്രുക്കളോടാണ്, എന്നാലിന്നത്തെ നില അതല്ല. ഇപ്പോൾ ശത്രുപക്ഷത്തു നില്ക്കുന്നവരെല്ലാം ബന്ധുക്കളാണ് – പിതൃസമാനർ, അമ്മാവന്മാർ, അളിയന്മാർ, സഹോദരന്മാർ, ഗുരുക്കന്മാർ, മിത്രങ്ങൾ! സ്വന്തം കൂടെപ്പിറപ്പുകളെ കൊന്നുകൂട്ടിയിട്ട് അവരുടെ ചുടലയിൽ വേണോ തന്റെ വെന്നിക്കൊടി പാറിക്കാൻ? അസ്ത്രവിദ്യയുടെ അക്ഷരമാലമുതൽ പഠിപ്പിച്ച ആചാര്യനെപ്പോലും കൊല്ലേണ്ടിവരിക! തന്നെ ലാളിച്ചുവളർത്തിയ മുത്തച്ഛനെയും ഒരു പാത്രത്തിലുണ്ടും ഒരു പായിൽ ഉറങ്ങിയും കഴിഞ്ഞ കൂടെപ്പിറപ്പുകളെയും കൊല്ലേണ്ടിവരിക! ഇതെങ്ങനെ സാധിക്കും? യുദ്ധത്തിൽ സാമർത്ഥ്യമുണ്ടെന്നു കരുതി ഹൃദയം ഇല്ലാതാവുമോ? ഈ ചിന്തയാണ് അർജ്ജുനനെ തളർത്തിയതു്. തെല്ലൊരു ശക്തി കിട്ടിയപ്പോൾ അർജ്ജുനൻ കൃഷ്ണനോട് കാര്യം വെട്ടിത്തുറന്നു പറഞ്ഞു: 'സ്വന്തക്കാരെ കുരുതികൊടുത്തിട്ട് കിട്ടുന്ന രാജ്യവും സുഖവും എനിക്കുവേണ്ട. തെരുവുതോറും തെണ്ടാം. പക്ഷേ ചോര മണക്കുന്ന സുഖഭോഗങ്ങൾ എനിക്കു വേണ്ട വേണ്ട. ശത്രുക്കൾ എന്നെ കൊന്നുകൊള്ളട്ടെ. എന്നാലും ഈ അറുകൊല ഞാൻ ചെയ്യില്ല. ഭഗവാനേ, ഈ കൊടും പാപത്തിൽ നിന്നെന്നെ രക്ഷിക്കണേ.'

അസ്ഥാനത്തുള്ള ഈ കാരുണ്യവും വെപ്രാളവും എല്ലാം കണ്ടപ്പോൾ ഭഗവാന് ചിരിയാണു വന്നതു്; മാത്രമല്ല നല്ല കണക്കിനു കളിയാക്കുകയും ചെയ്തു: 'നീ ആണും പെണ്ണും കെട്ടവനാകരുതു്. ഇതു നിനക്കു പററിയതല്ല. നിന്ദ്യമായ ഈ ഹൃദയദൗർബല്യം നീ ഉപേക്ഷിക്കണം. ശത്രുക്കൾക്ക് പേടിസ്വപ്നമായ നീ ഈ കിടപ്പുകിടക്കാതെ ഉണർന്നെഴുന്നേല്ക്കുക.' ഈ കളിയാക്കൽ കുറിക്കുകൊണ്ടു. അർജ്ജുനൻ എണീററു. തനിക്കെല്ലാം അറിയാം എന്നാണ് അർജ്ജുനൻ കരുതിയിരുന്നതു്. അതാണ് ബന്ധുക്കളുടെ ചോരപുരണ്ട ചോറിനേക്കാൾ ഭിക്ഷയെടുത്തു കിട്ടുന്ന അന്നമാണ് മെച്ചമെന്നു പറയാൻ കാരണം. എന്നാലിപ്പോൾ മനസ്സിലായി, തനിക്കധികമൊന്നും അറിഞ്ഞുകൂടെന്ന്. ഇപ്പോൾ കൂടുതൽ വിനയാന്വിതനായി ഭഗവാനെത്തന്നെ ശരണം പ്രാപിച്ചിരിക്കുകയാണ്. "ഞാൻ അവിടുത്തെ ശിഷ്യനാണ്. എന്റെ ഭാവിനന്മയ്ക്കു വേണ്ടതു പറഞ്ഞുതന്നാലും." ഭഗവാൻ വേണ്ടതു പറഞ്ഞുകൊടുത്തു. അർജ്ജുനന് ബന്ധുക്കളോടുള്ള പ്രത്യേകമമതയും അഹങ്കാരവും പമ്പകടന്നു; യുദ്ധത്തിനു തയാറായി. ആ ഉപദേശമാണ് ശ്രീമദ്ഭഗവദ്ഗീത. ഇതായിരുന്നു ഭഗവാന്റെ അവതാരോദ്ദേശങ്ങളിൽ ഏററവും പ്രധാനം.

'നാം ചെയ്യുന്ന പ്രവൃത്തികളെല്ലാം ഈശ്വരനിൽ അർപ്പിച്ചു ചെയ്യുക. എല്ലാവരിലും ഈശ്വരൻ അന്തര്യാമിരൂപേണ വർത്തിക്കുന്നു. എല്ലാ

വസ്തുക്കളിലും കുടികൊള്ളുന്നത് ഒരേ ഈശ്വര ചൈതന്യംതന്നെയാണ്. പരിശുദ്ധമായ ആദ്ധ്യാത്മികജ്ഞാനവും ധർമ്മാനുസൃതമായി പ്രവൃത്തികൾ ചെയ്യാനുള്ള തൻേറടവും ചുറുചുറുക്കും ഒത്തുചേരുന്നിടത്ത് പരാജയം ഉണ്ടാവില്ല. അവിടെ വിജയം ഓടിയെത്തുന്നു.' ഇതാണു ജീവിതവിജയത്തിന് ഗീത തരുന്ന ഉപദേശം. ഭഗവദ്ഗീതയെക്കുറിച്ച്, സമയം കിട്ടിയാൽ, പിന്നീടൊരിക്കൽ പറയാം.

പാണ്ഡവകൗരവയുദ്ധം പതിനെട്ടു ദിവസം നീണ്ടുനിന്നു. പൊരിഞ്ഞ യുദ്ധമാണ് അവിടെ നടന്നത്. ഒടുവിൽ കൗരവന്മാരും കൗരവസൈന്യങ്ങളും മുഴുവൻ കൊല്ലപ്പെട്ടു. പാണ്ഡവർ വിജയം വരിച്ചു — ആ വിജയരഹസ്യം നിലകൊണ്ടതു് ശ്രീഭഗവാൻെറ തൃക്കരങ്ങളിലായിരുന്നുതാനും. ഈശ്വരനെ മുൻനിർത്തിയുള്ള ഏതു നല്ല കാര്യവും വിജയിക്കും. ഈശ്വരചിന്തയില്ലാതെ നടത്തുന്ന ഏതുക്കാര്യവും അക്കമില്ലാത്ത പൂജ്യംപോലെ വിലയില്ലാത്തതാണ്. അതാണ് പതിനൊന്നു ക്ഷൗഹിണി സൈന്യത്തെ ഏഴക്ഷൗഹിണി സൈന്യം നശിപ്പിക്കാൻ കാരണം. കുട്ടികളെ, ഈശ്വരചിന്തയില്ലാത്ത ഏതു പ്രവർത്തനവും നിഷ്ഫലമാകുമെന്ന് നിങ്ങൾക്ക് ഓർമ്മയുണ്ടായിരിക്കട്ടെ.

വലിയ കളത്രസമ്പത്തും പുത്രസമ്പത്തും ഉള്ള ആളാണ് ശ്രീകൃഷ്ണൻ. പക്ഷേ ഭഗവന്മഹിമയെക്കുറിച്ചു തീരെ ബോധമില്ലാത്തവരായിരുന്നു മക്കൾ. എന്നാൽ യദുകുലപതിയാണ് തങ്ങളുടെ അച്ഛൻ എന്നുള്ള അഹങ്കാരം ഉണ്ടായിരുന്നുതാനും. ഉപ്പോളമുണ്ടോ പുളിക്കുന്നു, ഉപ്പിട്ട വട്ടി? എന്നാലും ഉപ്പിൻവട്ടിയ്ക്ക് ഉപ്പിരുന്നതാണെന്ന് അഹങ്കാരമുണ്ടുതാനും. അതുപോലെ അവിനയം അവരിൽ കടന്നുകൂടി.

ഒരുനാൾ ഈ യദുബാലന്മാർക്കൊരു കുസൃതി തോന്നി. ശ്രീകൃഷ്ണൻെറ പുത്രനായ സാംബനെ എല്ലാവരുംകൂടി ഒരു ഗർഭിണിയുടെ വേഷംകെട്ടിച്ചു. എന്നിട്ട്, അസിതൻ വിശ്വാമിത്രൻ ദുർവ്വാസാവ് മുതലായ മാമുനിമാരുടെ മുമ്പിൽ നിർത്തി. ഒരു ചോദ്യവും തൊടുത്തു വിട്ടു: 'ഇവൾ പ്രസവിയ്ക്കുന്നതു് ആണോ പെണ്ണോ?' എന്തുപറഞ്ഞാലും ഉത്തരം ശരിയാവില്ല. അപ്പോൾ മുനിമാരെ നല്ലകണക്കിനു കളിയാക്കാം. അതായിരുന്നു യദുബാലന്മാരുടെ ഉദ്ദേശം. എന്നാൽ ദിവ്യദൃഷ്ടിയുള്ളവരല്ലേ മഹർഷിമാർ? അവർക്കു കാര്യം മനസ്സിലായി. എല്ലാവർക്കും കോപം വന്നു. ദുർവ്വാസാവിനാണെങ്കിൽ മൂക്കിൻെറ അററത്താണ് ശുണ്ഠി. ശാപം അദ്ദേഹത്തിൻെറ കൂടെപ്പിറപ്പാണ്. 'ഇവൾ പ്രസവിക്കും—ഇരുമ്പുലക്ക! അതു നിങ്ങളുടെ കുലം മുഴുവൻ മുടിയ്ക്കുകയും ചെയ്യും.' അതായിരുന്നു ശാപം.

ശപിക്കേണ്ട താമസം, സാംബൻ ഗർഭിണിയായി; പ്രസവിക്കുകയും ചെയ്തു — ഒന്നാംതരം ഒരു ഇരുമ്പുലക്ക! യദുബാലന്മാർക്കു വെപ്രാളമായി. അവർ ഇരുമ്പുലക്ക രാകിപ്പൊടിച്ചു കടലിൽ കലക്കി. ഇനി കാണട്ടെ, ഈ ഇരുമ്പുലക്ക കുലം മുടിക്കുന്നതു്. പൊടി കരയ്ക്കടിഞ്ഞു, കിളിർത്തു. ഏറുപുല്ലുകളായി വളർന്നു. — അമ്പുപോലെ ബലമുള്ള കൂർത്തമൂർത്ത പുല്ലുകൾ! രാകി ശേഷിച്ച ഒരു കഷണം കടലിലെറിഞ്ഞതു കരയ്ക്കടിയാതെ ഒരു മീൻ വിഴുങ്ങി. ആ മീൻ ഒരു മുക്കുവൻെറ വലയിൽ പെട്ടു. അയാൾ അതിനെ ഒരു വേടനു വിററു. വേടൻ മീനിൻെറ വയറു കീറിയപ്പോൾ അതിലിരിക്കുന്നു, ഒരു ഇരുമ്പുകഷണം! അയാൾ അതുകൊണ്ടൊരു അമ്പിൻമുനയുണ്ടാക്കി. അങ്ങനെ യദുകുലനാശത്തിനുള്ള ആയുധങ്ങൾ അണിയറയിൽ അണിഞ്ഞൊരുങ്ങി.

കുലമടച്ച് ശാപം ഏററിരിക്കുന്നു. പോരാത്തതിന് ദുശ്ശകുനങ്ങളും അടിക്കടി വരുന്നു. 'എല്ലാവരും പ്രഭാസമെന്ന തീർത്ഥസ്ഥാനത്തു പോയി വ്രതം ആചരിക്കണം.' പരിഹാരം നിർദ്ദേശിച്ചു, ശ്രീകൃഷ്ണൻ. ആബാലവൃദ്ധം ജനങ്ങൾ അങ്ങോട്ടു പുറപ്പെട്ടു; ബലരാമനും ശ്രീകൃഷ്ണനുമുണ്ട് കൂടെ. തീർത്ഥയാത്രയ്ക്കു പോയപ്പോൾ പോലും ചെറുപ്പക്കാർ കള്ളിൻപാത്രം കൊണ്ടുപോകാൻ മറന്നില്ല. നശിക്കുവാൻ പോകുന്നവർക്കുണ്ടോ തീർത്ഥമെന്നും മദ്യമെന്നുമുള്ള ഭേദം! പ്രഭാസതീർത്ഥത്തിലിരുന്ന് ചെറുപ്പക്കാർ കള്ള് പള്ള നിറയെക്കുടിച്ചു. കുടിച്ചു മദിച്ച ചെറുപ്പക്കാർ പലതും പറഞ്ഞ് അങ്ങുമിങ്ങും പിണക്കമായി, വക്കാണമായി, അടിപിടിയായി. ആകെ ബഹളമയം. വഴക്കുമൂത്ത് യുദ്ധമായി. പരസ്പരം അടിച്ചു, കൊന്നു. ആയുധം ഇല്ലാതായപ്പോൾ ഏറുപല്ലു പറിച്ച് എറിഞ്ഞു, അടിച്ചു. ശ്രീകൃഷ്ണനെപ്പോലും തല്ലുവാൻ ചെറു

പ്പക്കാക്ക് ലജ്ജയുണ്ടായില്ല. കൈയിൽ കിട്ടിയ വരെ ഒക്കെ ഒടിച്ചിട്ടു തല്ലിക്കൊന്നു, ബലരാമൻ. ഒടുവിൽ എല്ലാം ചത്തൊടുങ്ങി.

അങ്ങു വൈകുണ്ഠത്തിൽ ഭഗവാനെ എതിരേല്ക്കാനുള്ള സംഭാരങ്ങൾ ഒരുങ്ങുന്നു. ഭഗവാന്റെ പള്ളിമെത്ത ഇവിടെ ഭൂമിയിലാണ് — ബലരാമൻ. അക്കാര്യം അദ്ദേഹത്തിനു് ഓർമ്മ വന്നു. അദ്ദേഹം കടൽത്തീരത്തൊരിടത്തു് ശാന്തമായിരുന്നു. ശ്വാസം നിയന്ത്രിച്ചു. ശരീരത്തിൽനിന്നു് യോഗാഗ്നി ജ്വലിച്ചു. അതോടെ ശരീരം ഭസ്മമായി. ബലരാമൻ വൈകുണ്ഠത്തിലേയ്ക്കു് ഉയർന്നുപോയി.

ബലരാമൻ പോയ വിവരം ഭഗവാൻ അറിഞ്ഞു. അടുത്തുണ്ടു്, ഒരു ആൽമരം. അതിന്റെ ചുവട്ടിൽ പോയിരുന്നു ഭഗവാൻ. അവിടുത്തെ അവതാരോദ്ദേശമെല്ലാം നിറവേററിക്കഴിഞ്ഞിരിക്കുന്നു. ഇരുന്നയുടൻ ഭഗവാന്റെ രൂപം മാറി — വിഷ്ണുരൂപം! കനകകിരീടം, കാഞ്ചനകുണ്ഡലങ്ങൾ, കാരുണ്യം വഴിഞ്ഞൊഴുകുന്ന കൺമിഴികളും തിരുമുഖവും. തൃക്കരങ്ങളിൽ ശംഖചക്രഗദാപത്മങ്ങൾ. മാറിടത്തിൽ ശ്രീവത്സം. നീലപ്പൂമേനി. മഞ്ഞപ്പട്ടുടയാട! എല്ലാം പഴയതുപോലെ. ഭഗവാനിൽനിന്നും, നീലരത്നത്തിൽനിന്നെന്നപോലെ കാന്തി ചിന്നുന്നു. ആ ദിവ്യപ്രഭ യോഗികളുടെ മനസ്സിനെ ഭഗവദുന്മുഖമാക്കി. വൈകുണ്ഠത്തിൽ സ്വീകരണോത്സവത്തിന്റെ ആത്തിരമ്പലുകൾ; ഭൂമിയിൽ വിരഹദുഃഖത്തിന്റെ വിങ്ങിപ്പൊട്ടലുകൾ !

പണ്ടു് മീനിനെ വാങ്ങിയ കാട്ടാളൻ മാനിനെ അന്വേഷിച്ചിറങ്ങിയിരിക്കുകയാണു്. ഇരുമ്പുലക്കയുടെ മുറി പിടിപ്പിച്ച അമ്പുമുണ്ടു്. ആ വനാഴിയിൽ ആൽച്ചുവട്ടിൽ ഒരു മാൻ കിടക്കുന്നതുപോലെ അയാൾക്കു തോന്നി. പാത്തും പതുങ്ങിയും അയാൾ ഉന്നം നോക്കി അമ്പെടുത്തു, വില്ലിൽ തൊടുത്തു, കുലച്ചു, വലിച്ചുവിട്ടു, ലക്ഷ്യത്തിലേയ്ക്കു് ലക്ഷ്യം പിഴച്ചില്ല. പക്ഷേ ഊഹം പിഴച്ചു. അതു് മൃഗത്തിന്റെ മുഖമായിരുന്നില്ല; പത്മാസനത്തിലിരിക്കുന്ന ഭഗവാന്റെ തൃപ്പാദമായിരുന്നു. ലക്ഷ്യത്തിൽ സൂക്ഷിച്ചുനോക്കിയ വേടനു് കാര്യം മനസ്സിലായി. മാനല്ല, മനുഷ്യനാണതു്. പശ്ചാത്താപത്തോടുകൂടി വേടൻ ഭഗവാന്റെ അടുക്കൽ ഓടിയെത്തി.

ഭഗവാന്റെ തൃപ്പാദങ്ങളിലാണു് അമ്പേററതെന്നു് അറിഞ്ഞപ്പോൾ വേദനകൊണ്ടു് അയാൾ നീറിപ്പുകഞ്ഞു — ഈ കൊടുംപാപത്തിനുണ്ടോ പ്രതിവിധി! അയാൾ ഭഗവത് പാദങ്ങളിൽ പലവുരു പ്രണമിച്ചു. അവിടുത്തെ തിരുനാമങ്ങൾ വാഴ്ത്തി സ്തുതിച്ചു. ആ കരുണാവാരിധിയോടു് ക്ഷമായാചനം ചെയ്തു. ഭഗവാനോ, അമ്പേററതൊന്നും അവിടേയ്ക്കു് ഒരു ദുഃഖകാരണമേ അല്ല. അവിടുന്നു്, ഭക്തവാത്സല്യത്തിന്റെ മധു ഇററു നില്ക്കുന്ന മധുരപ്പുഞ്ചിരി പൊഴിച്ചു. തന്റെ ദേഹനാശത്തിനു കാരണക്കാരനായ വേടനെ ആശ്വസിപ്പിച്ചു, ആത്മാത്ഥമായി അനുഗ്രഹിച്ചു. ഇതാണു് സാധാരണ മനുഷ്യരും അവതാരപുരുഷന്മാരും തമ്മിലുള്ള വ്യത്യാസം. അപാരകൃപ! അനുഗ്രഹിക്കേണ്ട താമസം, വേടന്റെ നിറം മാറി, രൂപം മാറി, ഭാവം മാറി. ദേവരൂപം കൈക്കൊണ്ടുനില്ക്കുകയാണു് വേടൻ. വൈകുണ്ഠത്തിൽനിന്നൊരു വിമാനം ഇറങ്ങിവന്നു. വിഷ്ണുദൂതന്മാർ കാട്ടാളനെ തേരിലേററി. ദിവ്യകാന്തി ചിന്നുന്ന ആ ധന്യാത്മാവു് വിഷ്ണുപദം പൂകി.

ഭഗവാനും യദുക്കളും ദ്വാരകയിൽനിന്നു പോന്നിട്ടു് ദിവസങ്ങൾ പലതു കഴിഞ്ഞിരുന്നു. ഭഗവാനെപ്പിരിഞ്ഞ ദിനങ്ങൾ യുഗങ്ങളായി തോന്നി ദ്വാരകാവാസികൾക്കു്. യജമാനനെ കാണാത്ത ദാരുകൻ ഭഗവാനെത്തേടി അലയുകയായിരുന്നു. ഭഗവാന്റെ തേരാളിയാണു് ദാരുകൻ. പള്ളിത്തേരുമായി ദാരുകൻ ഭഗവത് സന്നിധിയിൽ എത്തിക്കഴിഞ്ഞു. ഭഗവാന്റെ ഇരുപ്പു് കണ്ടപ്പോൾ കാര്യം ആകെക്കുഴഞ്ഞതായിത്തോന്നി, ദാരുകനു്. ഭഗവാൻ മഹാപ്രസ്ഥാനത്തിനു് ഒരുങ്ങിക്കഴിഞ്ഞിരിക്കുന്നു! തന്നെ ഇവിടെ വിട്ടിട്ടു് ഭഗവാൻ പോകരുതേയെന്നു് സാഷ്ടാംഗപ്രണാമങ്ങളോടെ അപേക്ഷിച്ചു. പക്ഷേ പോയല്ലേ ഒക്കു പരംപൊരുളിനു്. അവിടുന്നു് പറഞ്ഞു: ''ദാരുകാ, നീ ദ്വാരകയിലേയ്ക്കു് മടങ്ങൂ. യദുക്കളെല്ലാം തമ്മിൽത്തല്ലി നശിച്ചിരിക്കുന്നു. ഏട്ടൻ വൈകുണ്ഠം പൂകിക്കഴിഞ്ഞു. ഞാനും തയ്യാറായിക്കഴിഞ്ഞു. ഇനി ഏഴുനാൾക്കുള്ളിൽ ദ്വാരക വെള്ളത്തിലാഴും. അതിൻമുമ്പേ അവിടെനിന്നു് എല്ലാവരും മാറുവാനും പറയണം.'' നിറമിഴികളോടെ

ദാരുകൻ എല്ലാം കേട്ടു. ഭഗവാനെ സാഷ്ടാംഗം പ്രണമിച്ച് വലംവെച്ച് വേദനയോടുകൂടി ദാരുകൻ ദ്വാരകയിലേയ്ക്ക് തിരിച്ചുപോയി – ഭഗവാന്റെ അഭാവത്തിൽ ഒഴിഞ്ഞ തേരുമായി, ഭഗവാനെക്കൊണ്ടു നിറഞ്ഞ ഹൃദയവുമായി. എങ്കിലും പുറംലോകം മുഴുവൻ ദാരുകന് കുരിരുൾച്ചാർത്തിന്റെ കൂത്തരങ്ങായിത്തോന്നി.

ആകാശത്തിൽനിന്ന് ദേവകൾ പൂമഴ പൊഴിച്ചു. ഭൂമിയിൽ ജീവജാലങ്ങൾ കണ്ണീർ പൊഴിച്ചു. മുകളിൽ ഗന്ധർവ്വന്മാർ ദിവ്യവാദ്യങ്ങൾ മുഴക്കി; മാമുനികൾ വേദസൂക്തങ്ങൾ ശ്രുതിമധുരമായി പാടി. കുളിർത്തെന്നൽ സുഗന്ധം പൂശി. താഴെ, തരുലതാദികൾ വീർപ്പടക്കി നില്ക്കുകയാണ്; കിളികൾ നിരുദ്ധകണ്ഠരായി ഭഗവാനിൽ കണ്ണും നട്ട് ഇരിക്കുകയാണ്, മരക്കൊമ്പുകളിൽ. കീരിയും പാമ്പും, പൂച്ചയും പട്ടിയും, കാലിയും കടുവായും എല്ലാം ഒരുമിച്ചു നിന്ന് ഒരിടത്തേയ്ക്കുമാത്രം നോക്കുന്നു – ആൽത്തറയിൽ ! വനഭംഗിയിലെ ആ മൃഗരാജികൾ വാചാലമായ മൂകതയിലൂടെ വരുവാനിരിക്കുന്ന വിരഹവാർത്ത കൈമാറുകയാണ്. രണ്ടു ശബ്ദം അവിടെ മുഴങ്ങിക്കേട്ടു – ഹൃദയസ്പന്ദനത്തിന്റേയും, കണ്ണീർത്തുള്ളികൾ കരിയിലകളിൽ ഇററു വീഴുന്നതിന്റേയും. മുകളിൽ സ്വർഗ്ഗകോകിലങ്ങൾ കളകൂജനം ചെയ്തു, കല്പവൃക്ഷങ്ങൾ തലയാട്ടി താളം പിടിച്ച് പൂമഴ പൊഴിച്ചു. ആകാശഗംഗ വേദമന്ത്രങ്ങളുടെ ശ്രുതിക്കൊത്ത് ഗുളുഗുളാരവം മുഴക്കി. ഭൃംഗം കലങ്ങിമറിഞ്ഞ് നെടുവീർപ്പിട്ടു. മുകളിൽ സ്വീകരണോത്സവം കൊണ്ടാടുന്നു, ആനന്ദത്തിൽ ആറാടുന്നു. ചിരകാലം പിരിഞ്ഞിരുന്ന പ്രാണപ്രിയൻ ഇന്ന് അവരോട് ചേരും. ഭൂമിയിൽ വിരഹവേദനയുടെ ചുടുനീററൽ – ചിരകാലം തങ്ങളോടുകൂടി കഴിഞ്ഞിരുന്ന പ്രാണപ്രിയൻ ഇന്ന് പിരിയുന്നു. അങ്ങു മുകളിൽനിന്നു താണുവന്ന തേരിൽ ഭഗവാന്റെ ദിവ്യായുധങ്ങൾ കയറി. ഇതിനിടയിൽ ഭഗവാന്റെ ഭൗതികദേഹം സ്വയം യോഗാഗ്നിയിൽ എരിഞ്ഞുകഴിഞ്ഞിരുന്നു.

ഭഗവാന്റെ ദിവ്യദിവ്യമായ വിഷ്ണുരൂപം ഗരുഡനിൽ കുടികൊണ്ടു. ഭഗവാന്റെ പൊൻതേരും ഗരുഡനും കൊള്ളിയാൻ മിന്നുംപോലെ ഉയർന്നുപൊങ്ങി. ആ പ്രകാശധാര കണ്ണുകളിൽ നിന്നകന്നു. എല്ലാം ഭദ്രം, ശാന്തം.

കിളിപോയ കൂടുപോലെ ശൂന്യമായി ഭൂമി. കൊടുങ്കാററ് ആഞ്ഞടിച്ചു. ജലാശയങ്ങളിൽ അലമാല അലറിയടിച്ചു. തെരുതെരെ ഇടി വെട്ടി. ഭൂമി കുലുങ്ങി; കരിക്കട്ടപോലെ കറുത്തിരുണ്ടു. എങ്ങും ദുർന്നിമിത്തങ്ങൾ! അതോടുകൂടി ദ്വാരകയിലുള്ളവർ ദാരുകനിൽ നിന്നും ഭഗവാന്റെ പ്രസ്ഥാനവാർത്തയറിഞ്ഞു.

കുട്ടികളേ, ഇനിയെന്താണ് നിങ്ങളോട് ഇന്നു പറയുക ? ഇനി എന്തു പറഞ്ഞാലും നിങ്ങൾക്കുണ്ടോ രസിക്കുന്നു ! ഭഗവാന്റെ കഥയല്ലേ നിങ്ങളുടെ കണ്ണുകളിൽ തങ്ങിനില്ക്കുന്നത് ? ഭഗവാന്റെ മോഹനരൂപമല്ലേ നിങ്ങളുടെ ഉള്ളിൽ നിറഞ്ഞിരിക്കുന്നത് ? ഭഗവന്നാമം നാവിൽനിന്നകലുമ്പോൾ, ഭഗവദ്രൂപം മനസ്സിൽനിന്നു പോകുമ്പോൾ നമുക്കു വേദന തോന്നണം – ഭഗവാൻ വൃന്ദാവനം വിട്ടപ്പോൾ ഗോപികൾക്കും ഗോകുലത്തിനും തോന്നിയ വേദന, മഹാപ്രസ്ഥാനസമയത്ത് ചരാചരങ്ങൾക്കെല്ലാം തോന്നിയ വേദന! കുഞ്ഞുങ്ങളെ, എനിക്കും നിങ്ങൾക്കും ഭഗവാന്റെ പാദാരവിന്ദങ്ങളിലെ ഒരു പൊടിയായെങ്കിലും തീരുവാൻ ഭാഗ്യം സിദ്ധിക്കുമോയെന്നറിഞ്ഞുകൂടാ. എങ്കിലും ഭഗവന്നാമം നിരന്തരം ഉരുവിട്ടിട്ടുള്ളവരുടെ, ഇപ്പോഴും ഉരുവിടുന്നവരുടെ, പാദങ്ങളിലെ പൊടി നെററിയിൽ അണിയാം. അങ്ങനെ നമ്മുടെ ജീവിതം ധന്യമാക്കാം. ഭഗവാന്റെ കുഞ്ഞുങ്ങളാണ് നാം. നമുക്ക് ആ തിരുനാമം ജപിക്കാം.

യാതൊന്നു കാണ്മതതു നാരായണപ്രതിമ
യാതൊന്നു കേൾപ്പതതു നാരായണശ്രുതികൾ
യാതൊന്നു ചെയ്‌വതതു നാരായണാർച്ചനകൾ
യാതൊന്നതൊക്കെ ഹരി നാരായണായ നമഃ

# ശിവോ നഃ പരമാ ഗതിഃ

വി. എം. വിമല, വള്ളൂർമന

ശ്രീമഹാഭാരതത്തിൽ ഒരു കഥയുണ്ട്. ഉപമന്യു എന്ന പേരായൊരു ബാലകൻ, സമപ്രായക്കാരായ മററു കുട്ടികൾ പാൽ കുടിക്കുന്നതു കാണാനിടയായി. കാര്യഗൌരവമൊന്നും മനസ്സിലാക്കാനാവാത്ത ആ ബാലൻ ഉടൻ നിലവിളിച്ചുകൊണ്ട് അമ്മയുടെ അടുത്തേയ്ക്കോടി പാൽ തനിക്കും തരണമെന്നായി. എന്നാൽ ദാരിദ്ര്യത്തിൽ മുങ്ങിക്കഴിയുന്ന അവക്ക് എങ്ങനെ പാൽ കൊടുക്കാനാകും? ആഗ്രഹമുണ്ടായാൽ മതിയോ, സാധിക്കണ്ടേ? ദുഃഖിതയായ അവർ പുത്രന്റെ കണ്ണീരൊപ്പിക്കൊണ്ട് പറഞ്ഞു, 'മകനെ, നീ ഇന്നുതന്നെ ദേവദേവനായ മഹാദേവനെ ആരാധിക്കുവാൻ തുടങ്ങ്. അദ്ദേഹം മാത്രമേ നമ്മെപ്പോലുള്ള ദുഃഖിതക്ക് അവലംബമുള്ളു. അദ്ദേഹത്തിന്റെ പ്രസാദം കിട്ടിയാൽപിന്നെ അസാദ്ധ്യമായിട്ടൊന്നുമില്ല.' പുത്രൻ മാതൃഭാഷിതം കേട്ടപ്പോൾ ഈ പറയുന്ന മഹാദേവൻ ആരാണ്, അദ്ദേഹത്തിന്റെ ആരാധനാക്രമം എന്താണ്, എങ്ങനെയായാലാണ് അദ്ദേഹം സംപ്രീതനാവുക എന്നിങ്ങനെ പലതും അമ്മയോട് ചോദിച്ചുതുടങ്ങി. അവർ എല്ലാം പറഞ്ഞുമനസ്സിലാക്കിയശേഷം ഇങ്ങനെയാണു പരിസമാപിക്കുന്നത്:

> തദ്ഭക്തഃ തദ്ഗതോ നിത്യം
> തന്നിഷ്ഠസ്തത്പരായണഃ
> ഭജ പുത്ര മഹാദേവം
> തതഃ പ്രാപ്സ്യസി ചേപ്സിതം

'അദ്ദേഹത്തിന്റെ ഭക്തനായി, സദാ നേരവും അദ്ദേഹത്തെപ്പററി ചിന്തിച്ചുംകൊണ്ട്, അദ്ദേഹത്തിൽതന്നെ മനസ്സുറപ്പിച്ച്, ഏകാശ്രയമായി മനോവാക്കായങ്ങളാലും അദ്ദേഹത്തെതന്നെ പ്രാപിച്ചു മഹാദേവനെ ഭജിക്കുക. എന്നാൽ നിന്റെ സകല ഇംഗിതങ്ങളും നിറവേററപ്പെടും.'

അമ്മയുടെ ഈ ഉപദേശം ആ ഇളംമനസ്സിൽ വേരുറച്ചു. മഹാദേവനേ സംസാരദുഃഖികൾക്ക് ഏകശരണ്യനായി ഭവിക്കുന്നുള്ളു എന്ന ദൃഢമായ ഭക്തിവിശ്വാസങ്ങളോടെ ആർ അദ്ദേഹത്തെ ഭജിക്കുന്നുവോ, ആ ആൾ അചിരേണ ആനന്ദത്തിന്റെ ഉറവിടമായ ആ പരമേശ്വരസമീപത്തേക്ക് ആനയിക്കപ്പെടും. അതിന്ന് (ഈശ്വരാരാധനത്തിന്നായി) പ്രേരണ നൽകുന്നത് ഭൌതികവിഷയങ്ങളോട് ഉള്ള ആസക്തിതന്നെയാണ് ആദ്യം എന്നിരിക്കിലും, ആ ഈശ്വരാരാധനം ഉള്ളിൽത്തട്ടിയാണ് എങ്കിൽ അവസാനത്തിൽ അതെത്തിച്ചേരുന്നത് ഏററവും ഉന്നതമായ സ്ഥാനത്തായിരിക്കും.

ഉപമന്യു ഉടൻതന്നെ യോജിച്ച ഒരു സ്ഥലം തിരഞ്ഞെടുത്ത് തപസ്സാരംഭിച്ചു. ദീർഘകാലത്തെ ആ തപസ്സിൽ പാർവ്വതീനാഥൻ സംപ്രീതനായി. ബാലനെ പരീക്ഷിക്കാനായി ശക്രരൂപധാരിയായി മഹാദേവൻ ആ ആശ്രമത്തിൽ ചെന്നു. എന്നിട്ട് ഇപ്രകാരം പറഞ്ഞുതുടങ്ങി: 'അല്ലയോ കുമാരകാ, നീ എന്തിനുവേണ്ടിയാണ് ഇത്രയും ഘോരമായ തപസ്സനുഷ്ഠിക്കുന്നത്? നിന്റെ ഈ സദ്ധർമ്മരുചി കണ്ട് ഞാൻ അത്യന്തം സന്തോഷിക്കുന്നു. അതിനാൽ എന്തു വരം വേണമെങ്കിലും ചോദിച്ചുകൊൾക; ഞാനിതാ തരുന്നുണ്ട്.'

ഇതുകേട്ട് ബാലകൻ പറഞ്ഞു:

'സാക്ഷാൽ കൈലാസനാഥനെയാണ് ഞാൻ ഭജിക്കുന്നത്. അദ്ദേഹത്തോടല്ലാതെ മററാരോടും ഞാനൊന്നുമാവശ്യപ്പെടുകയില്ല. അദ്ദേഹത്തിനല്ലാതെ മററൊരാൾക്കും ഞാൻ ആതിഥ്യംപോലും നൽകുകയില്ല. അദ്ദേഹത്തെ ഒഴികെ മററാരേയും കാണുവാൻപോലും ഞാൻ ഇഷ്ടപ്പെടുന്നില്ല. അതിനാൽ വേഗം അങ്ങേയ്ക്കു പോകാം.'

ബാലന്റെ ഈ ദൃഢതയിൽ സന്തുഷ്ടനായ ശിവൻ തന്റെ ശരിയായ രൂപത്തിൽ ബാലന്റെ മുൻപിൽ പ്രത്യക്ഷപ്പെടുന്നു. തന്റെ ചിരപ്രാർത്ഥിതമായ മഹാദേവന്റെ മോഹനരൂപത്തെ പ്രത്യക്ഷമായി കണ്ട ബാലൻ മുകുളീകൃതകരങ്ങളോടെ അദ്ദേഹത്തിന്റെ ചരണാരവിന്ദങ്ങളിൽ ഭക്തിപരവശനായി പ്രണമിക്കുന്നു. കാരുണ്യാർദ്രനായ പരമശിവൻ ബാലനോട് എന്തുവരം വേണമെങ്കിലും ആവശ്യപ്പെട്ടുകൊള്ളുവാൻ പറയുന്നു. എന്നിട്ട് ഇപ്രകാരം വരദാനം ചെയ്യുന്നു:

ബന്ധുഭിഃ സഹിതഃ കല്പം
തതോ മാമുപയാസ്യസി;
അക്ഷയാ ബാന്ധവാശ്ചൈവ
കുലം ഗോത്രം ച തേ സദാ
ഭവിഷ്യതി ദ്വിജശ്രേഷ്ഠ
മയി ഭക്തിശ്ച ശാശ്വതീ,
സാന്നിദ്ധ്യം ചാശ്രമേ നിത്യം
കരിഷ്യാമി ദ്വിജോത്തമ.

'കല്പകാലം ബന്ധുക്കളോടെ സുഖിച്ചിരുന്നശേഷം അവസാനത്തിൽ എന്നെ നീ പ്രാപിക്കും. നിന്റെ കുലവും ഗോത്രവും ബന്ധുക്കളും അക്ഷയമായിത്തീരും. അല്ലയോ ദ്വിജപ്രവര, എന്നിൽ നിനക്ക് അചഞ്ചലമായ ഭക്തിയുമുണ്ടാകും. നിന്റെ ഈ ആശ്രമത്തിൽ മത്സാന്നിദ്ധ്യം എപ്പോഴുമുണ്ടാവും.'

ഏകദേവനെ വിശ്വസിച്ചാരാധിക്കുന്നൊരാൾ താനാരാധിക്കുന്ന ദേവനെ ഒഴിച്ച് മറെറല്ലാ ഈശ്വരസങ്കല്പത്തേയും വെറുക്കണമെന്നില്ല; സ്വയമാരാധിക്കുന്ന ദേവനിലുണ്ടാവേണ്ട ദൃഢാനുരക്തതയെ ആണ് കാണിക്കുന്നത്. ആ ഭക്തി കാരണം മററൊരു വിധത്തിലും ഈശ്വരനെ സങ്കല്പിക്കുവാനയാൾക്ക് കഴിയാതാവുന്നു. ഭക്തിയുടെ അടിയൊഴുക്കാണ്, മനസ്സിന്റെ സങ്കുചിതാവസ്ഥയല്ലെന്നർത്ഥം.

ശ്രീരാമകൃഷ്ണപരമഹംസർ പറയാറുള്ള ഭക്താഗ്രണിയായ ശ്രീഹനുമാന്റെ കഥയാണോർമ്മവരുന്നത്. രാമരാവണയുദ്ധം നടക്കുകയായിരുന്നു. ഇന്ദ്രജിത്തിന്റെ നാഗപാശത്താൽ ബദ്ധരായി രാമലക്ഷ്മണന്മാർ മൂർച്ഛിച്ച് കിടക്കുന്നതു കണ്ട് വാനരസേനയും വിഭീഷണനും വിഷാദമൂകരായി നില്ക്കവെ, വൈനതേയഭഗവാൻ അവിടെ വന്നെത്തി. കുലാന്തകനായ ഗരുഡനെ കണ്ടതോടെ രാമലക്ഷ്മണന്മാരെ ചുററി നിന്നിരുന്ന ഘോരസർപ്പങ്ങൾ പ്രാണരക്ഷാർത്ഥം പലായനം ചെയ്തു. ദാശരഥികൾ സ്വസ്ഥരും സുഖികളുമായി എഴുന്നേററു. അതു കണ്ട വാനരസേന ഹർഷാരവം മുഴക്കി. വൈനതേയനെ ആലിംഗനം ചെയ്തു ശ്രീരാമൻ. പക്ഷെ വിഷ്ണുരൂപത്തിലാണെന്നു മാത്രം. ഇതെല്ലാം കഴിഞ്ഞു ഗരുഡൻ വന്നപടി പോകുകയും ചെയ്തു. അപ്പോഴുണ്ട് വാനരസേനയിൽ ഒരാൾ മാത്രം തലയും താഴ്ത്തി കുണ്ഠിതചിത്തനായി നില്ക്കുന്നു, ഹനുമാൻ. ഹനുമാന്റെ ഈ ഭാവമാററത്തിന്റെ സാരം ഗ്രഹിച്ച ശ്രീരാമൻ വിഷ്ണുരൂപം വെടിഞ്ഞു സീതാപതിയുടെ രൂപം സ്വീകരിച്ചു. ഭുവനമനോഹരമായ ശ്രീരാമചന്ദ്രന്റെ ആ ദിവ്യരൂപം ദർശിച്ചതോടെ, 'രാമ, സ്വാമി' എന്നു പറഞ്ഞുംകൊണ്ട് ഹനുമാൻ ആ അടിമലരിൽ പതിച്ചു, ആനന്ദബാഷ്പം പൊഴിച്ചുംകൊണ്ട്. ഹനുമാന്റെ മൌഢ്യകാരണം ആരാഞ്ഞ ശ്രീരാമനോട് ഹനുമാൻ പറഞ്ഞു:

ലോകൈകനാഥനായ അവിടുത്തെ ഈ ദിവ്യമംഗളരൂപത്തിലല്ലാതെ വേറൊരു വിധത്തിലും കാണുവാൻ അടിയനാഗ്രഹിക്കുന്നില്ല. അവിടുന്നു സ്വാമി; അടിയൻ വിനീതദാസൻ.

നാരായണശാസ്ത്രിയെന്ന പരമഹംസരുടെ ഒരാരാധകൻ ഒരിക്കൽ മൈക്കൽ മധുസൂദനദത്ത എന്ന ഒരാളോട്, ഹിന്ദുമതത്തിൽനിന്ന് മതംമാറി ക്രൈസ്തവമതം സ്വീകരിക്കാൻ കാരണമെന്തെന്നാരായുക ഉണ്ടായി. 'സാമ്പത്തികക്കുഴപ്പം' എന്ന ഉത്തരം കേട്ട നാരായണശാസ്ത്രിക്ക് പിന്നീട് ദത്തയോട് സംസാരിക്കാൻ പോലും വൈമുഖ്യം തോന്നി. കാരണം ഒരാൾ ജനിച്ചുവളർന്ന മതത്തെ, ഇത്ര നിഷ്പ്രയാസം കൈവിടാനായില്ലേ! ആ ആൾക്ക് ചെയ്യാൻ വയ്യാത്തതായി എന്തൊന്നുണ്ട് ? ഇതായിരുന്നു ശാസ്ത്രിയുടെ മനോഗതം.

ശ്രീ അരവിന്ദമഹായോഗി Letters on yoga എന്ന അദ്ദേഹത്തിന്റെ കൃതിയിൽ പറയുന്നു:

'ഒരു മതബോധവുമില്ലാത്ത ഒരാൾ തന്റെ മതം എന്തിനുവേണ്ടിയും മാററുന്നു; എന്നാൽ ശരിയായി മതവിശ്വാസമുള്ള ഒരാൾക്കതു സാധിക്കില്ല. ആ വിശ്വാസിക്ക് ആന്തരമായ ആദ്ധ്യാത്മികാവേശത്തിന്റെ പേരിൽ മാത്രമേ അതു ചെയ്വാനൊക്കൂ. താൻ ആരാധിക്കുന്ന ദേവനിൽ അടിയുറച്ച ഭക്തിയും വിശ്വാസവും അർപ്പണമനോഭാവവും ഉള്ള ഒരു യഥാർത്ഥ ഈശ്വരഭക്തൻ ഏതു മതക്കാരാകട്ടെ, ഏതു തരത്തിലോ രൂപത്തിലോ ഉള്ള ഈശ്വരാരാധകനാകട്ടെ, ആ ആൾതന്നെയാണു ധന്യൻ. ഈശ്വരാനുഗ്രഹത്തിന്നു യഥാർത്ഥഅവകാശിയും ആ ആൾതന്നെ. അതല്ലാതെ അവസരവാദിയായി തന്നോടുതന്നെ ആത്മാർത്ഥതയില്ലാത്ത ഒരാൾ വഞ്ചകനാണ്, നിന്ദ്യനുമാണ്. മനസ്സിന്റെ യഥാർത്ഥരൂപത്തെയറിയുന്ന ആ അന്തര്യാമിയെ വഞ്ചിക്കാൻ ആക്കും കഴിയുന്നതല്ല. ഭക്താനുഗ്രഹകാതരനായ അവിടുന്നുതന്നെയാണ് യഥാർത്ഥഭക്തജനങ്ങളുടെ ഏകാവലംബവും.

# സാഹിത്യശിബിരം

പ്രസിദ്ധ സാഹിത്യകാരന്മാരും സാഹിത്യപ്രേമികളും പങ്കെടുത്ത ഒരു ശിബിരം ഈ മാസം 22, 23, 24 തീയതികളിൽ പുറനാട്ടുകര ആശ്രമാങ്കണത്തിൽ കമനീയമായലങ്കരിച്ച സജ്ജമാക്കിയ പന്തലിൽവെച്ച നടക്കുകയുണ്ടായി. കേരളത്തിന്റെ വിവിധഭാഗങ്ങളിൽനിന്നായി ഒട്ടനേകം സാഹിത്യകാരന്മാർ ശിബിരത്തിൽ പങ്കെടുത്തു. മൂന്നു ദിവസങ്ങളിലായി പ്രാരംഭസമാപനയോഗങ്ങൾക്കുപുറമെ എട്ടു ചർച്ചായോഗങ്ങൾ നടന്നു. സുപ്രസിദ്ധവാഗ്മിയും പണ്ഡിതനും ആയ ശ്രീ രംഗനാഥാനന്ദസ്വാമികൾ ചർച്ചകൾക്ക് നേതൃത്വം നല്കി. ഇന്നു നിലവിലുള്ളതും നാളെ സ്വീകരിക്കേണ്ടതുമായ ജീവിതമൂല്യങ്ങളും മൂല്യസംസ്ഥാപനത്തിൽ സാഹിത്യകാരന്മാരുടെ കർത്തവ്യവും വിവേകാനന്ദസന്ദേശത്തിന്റെ പശ്ചാത്തലത്തിൽ സുദീർഘമായി ചർച്ചചെയ്യപ്പെട്ടു. ഇത്രയും സജീവവും പ്രയോജനവുമായ ചർച്ചകൾ തങ്ങളുടെ ജീവിതത്തിൽ ഇതിനുമുമ്പ് അനുഭവപ്പെട്ടിട്ടില്ലായിരുന്നുവെന്ന് എല്ലാ സാഹിത്യകാരന്മാരും ഒരേ സ്വരത്തിൽ അഭിപ്രായപ്പെട്ടു.

ഡിസംബർ 22-ാം തീയതി രാവിലെ കൃത്യം 9 മണിക്ക് സമ്മേളനമാരംഭിച്ചു. സ്വപ്രഭാനന്ദസ്വാമികളുടെ പ്രാർത്ഥനയോടെ ആരംഭിച്ച യോഗത്തിൽ ആശ്രമം പ്രസിഡന്റ് ശ്രീമത് ശങ്കരാനന്ദസ്വാമികൾ ആദ്ധ്യക്ഷ്യം വഹിച്ചു. സാഹിത്യശിബിരത്തിന്റെ ഉദ്ദേശ്യം സ്വാമിജി തന്റെ ഹ്രസ്വമായ പ്രസംഗത്തിൽ വ്യക്തമാക്കി. വിവേകാനന്ദസന്ദേശത്തിന് ഈ കാലഘട്ടത്തിലുള്ള പ്രാധാന്യവും, കേരളത്തിലെ സാഹിത്യകാരന്മാർമുഖേന ഈ സന്ദേശം സാധാരണക്കാരുടെ ഇടയിൽ പ്രചരിക്കേണ്ടതിന്റെ ആവശ്യകതയും സ്വാമിജി എടുത്തുപറഞ്ഞു.

ആദ്യമായിട്ടാണ് ഇത്തരമൊരു സമ്മേളനം രാമകൃഷ്ണസംഘത്തിന്റെ ആഭിമുഖ്യത്തിൽ സംഘടിപ്പിക്കുന്നതെന്നും ഇത് നമ്മുടെ എഴുത്തുകാരുടെ ഇടയിൽ ഒരു പരിവർത്തനംതന്നെ സൃഷ്ടിക്കുമെന്നും ശ്രീമദ് രംഗനാഥാനന്ദസ്വാമികൾ തന്റെ ഉദ്ഘാടനപ്രസംഗത്തിൽ ചൂണ്ടിക്കാണിച്ചു. ഭാരതസംസ്കാരത്തിന്റെ അന്തഃസത്ത മനുഷ്യജീവിതത്തിന്റെ എല്ലാ മണ്ഡലങ്ങളേയും സ്പർശിക്കുന്ന ആദ്ധ്യാത്മികതയാണ്. ആദ്ധ്യാത്മികമൂല്യങ്ങളെ ഉൾക്കൊണ്ടുകൊണ്ടും അതിൽനിന്നു പ്രചോദനം നേടിക്കൊണ്ടുമുള്ള കൃതികളേ സമുദായത്തിന്നു ഗുണകരങ്ങളാവുകയുള്ളുവെന്നും അങ്ങനെയുള്ള കൃതികളായിരിക്കണം സാഹിത്യകാരന്മാർ നിർമ്മിക്കുന്നതെന്നും സ്വാമിജി ഉദ്ബോധിപ്പിച്ചു. സാമുദായികപ്രവർത്തകനെക്കാളും, രാഷ്ട്രീയപ്രവർത്തകനെക്കാളും, ഉത്തരവാദിത്വം സാഹിത്യകാരനുണ്ടെന്നും സാഹിത്യകാരൻ തന്റെ കർത്തവ്യത്തെക്കുറിച്ച് ബോധവാനായിരിക്കണമെന്നും രംഗനാഥാനന്ദസ്വാമികൾ സാഹിത്യകാരന്മാരെ ഓർമ്മിപ്പിച്ചു.

ശ്രീമത് സിദ്ധിനാഥാനന്ദസ്വാമികൾ മലയാളഗദ്യത്തിൽ വിവർത്തനം ചെയ്ത 'ശ്രീമദ്ഭാഗവതാമൃതം', ശ്രീമത് മൃഡാനന്ദസ്വാമികൾ വ്യാഖ്യാനിച്ച 'ഐതരേയോപനിഷത്' എന്നീ ഗ്രന്ഥങ്ങളുടെ ഉദ്ഘാടനം ഈ സമ്മേളനത്തിൽവെച്ച് പ്രൊഫ: പി. സി. വാസുദേവനിളയത് നടത്തി.

തുടർന്നു നടന്ന ചർച്ചായോഗത്തിൽ ശ്രീ പി. ടി. ഭാസ്കരപ്പണിക്കർ ആദ്ധ്യക്ഷ്യം വഹിച്ചു. ''നവോത്ഥാനനേതാക്കളുടെ പൈതൃകവും വർത്തമാനഭാരതവും'' എന്ന വിഷയത്തെക്കുറിച്ച് പ്രൊഫ: എസ്. ഗുപ്തൻനായർ, പ്രൊഫ: വൈദ്യലിംഗശർമ്മ എന്നിവർ ഓരോ പ്രബന്ധങ്ങളവതരിപ്പിച്ചു. ഭാരതത്തെ സംബന്ധിച്ചിടത്തോളം നവോത്ഥാനം എന്നു തുടങ്ങിയെന്നും, ഈ നവോത്ഥാനത്തിന്റെ പ്രാധാന്യമെന്തായിരുന്നെന്നും, ഇതിനു നേതൃത്വം നല്കിയവർ ആരെല്ലാമായിരുന്നുവെന്നും ശ്രീ ഗുപ്തൻനായർ ചരിത്രപശ്ചാത്തലത്തിൽ വിവരിച്ചു. നാം ആ പൈതൃകം വേണ്ടവിധം ഏറ്റെടുത്തിട്ടില്ലെന്നും, ഒരു നവോത്ഥാനവുംകൂടി ആവശ്യമാണെന്നും ശ്രീ ഗുപ്തൻനായർ ചൂണ്ടിക്കാണിച്ചു. ഭാരതീയ നവോത്ഥാനത്തിൽ വിവേകാനന്ദസ്വാമികൾ വഹിച്ച പങ്കിനെക്കുറിച്ചായിരുന്നു ശ്രീ വൈദ്യലിംഗശർമ്മയുടെ പ്രബന്ധം പ്രധാനമായും പരാമർശിച്ചത്.

ശ്രീ എസ്. ഗുപ്തൻനായരായിരുന്നു രണ്ടാമത്തെ ചർച്ചായോഗത്തിന്റെ അദ്ധ്യക്ഷൻ. 'ജീവിതമൂല്യങ്ങൾ സ്വാമിജിയുടെ ദൃഷ്ടിയിൽ' എന്നതായിരുന്നു വിഷയം. പ്രൊഫ: ജി. ബാലകൃഷ്ണൻനായർ, സിദ്ധിനാഥാനന്ദസ്വാമി എന്നിവർ പ്രബന്ധങ്ങളവതരിപ്പിച്ചു. ജീവിതമൂല്യങ്ങളെക്കുറിച്ച് അഭിപ്രായഭിന്നതകളുണ്ടാകും. എന്നാൽ നമ്മുടെ മഹർഷിമാരും ആചാര്യന്മാരും കല്പിക്കുന്ന ജീവിതമൂല്യങ്ങൾ സനാതനങ്ങളാണ്. ഉപനിഷത്തുകളിൽ അതു നാം ദർശിക്കുന്നു. ഉപനിഷത്തുകളിലെ ജീവിതമൂല്യങ്ങൾക്കനുസരിച്ച ജീവിച്ച മഹാത്മാവായിരുന്നു സ്വാമി വിവേകാനന്ദൻ. ഇതായിരുന്നു ശ്രീ ബാലകൃഷ്ണൻനായരുടെ ചർച്ചയിലെ കാതലായ ഭാഗം. പുരുഷാർത്ഥങ്ങളായ ധർമ്മം അർത്ഥം കാമം മോക്ഷം ഇവതന്നെയാണ് മൂല്യങ്ങളെന്നും പരമപുരുഷാർത്ഥമായ മോക്ഷത്തെ സാക്ഷാത്കരിക്കുകയാണ് ജീവിതലക്ഷ്യമെന്നും സിദ്ധിനാഥാനന്ദസ്വാമികൾ സമർത്ഥിച്ചു.

ഉച്ച കഴിഞ്ഞു് 4. 15 ന ചേൎന്ന സമ്മേളനത്തിൽ പ്രൊ: ജി. കുമാരപിള്ളയാണു് ആദ്ധ്യക്ഷ്യം വഹിച്ചതു്. പ്രൊഫ: ബി. ഹൃദയകുമാരി, പ്രവ്രാജിക അജയാപ്രാണാ, എന്നിവർ വിഷയമവതരിപ്പിച്ചു. ''മൂല്യസംസ്ഥാപനം വിദ്യാഭ്യാസരംഗത്തു്'' എന്ന വിഷയമായിരുന്നു അവർ കൈകാര്യം ചെയ്തതു്. ഇന്നത്തെ വിദ്യാഭ്യാസത്തിന്റെ അപര്യാപ്തതകളെയും, നമുക്കു് വേണ്ടതായ യഥാർത്ഥവിദ്യാഭ്യാസത്തെയും കുറിച്ചു് സമഗ്രമായ ചർച്ചയായിരുന്നു പിന്നീടുണ്ടായതു്. എല്ലാവൎക്കും തൃപ്തികരമായൊരു മറുപടിപ്രസംഗമായിരുന്നു രംഗനാഥാനന്ദ സ്വാമികളിൽനിന്നും സദസ്സിനു ലഭിച്ചതു്.

23-ാം തീയതി രാവിലെ 8 മണിക്കുതന്നെ സമ്മേളനമാരംഭിച്ചു. ''നവീനചിന്താഗതികളും ഭാരതസംസ്കാരവും'' എന്ന വിഷയത്തെക്കുറിച്ചു് പ്രബന്ധമവതരിപ്പിച്ചതു് ശ്രീ സി. പി. ശ്രീധരനും, ശ്രീ പി. എൻ. ഗോപാലകൃഷ്ണനുമായിരുന്നു. രണ്ടുപേൎക്കും പറയാനുണ്ടായിരുന്നതു് ഒരേ കാര്യമായിരുന്നു. ഭാരതസംസ്കാരത്തിന്റെ സത്ത ഉൾക്കൊള്ളാൻ കഴിയാത്ത യാതൊന്നും ഈ മണ്ണിൽ വേരോടുകയില്ല എന്ന ആശയമായിരുന്നു, അതു്. പ്രൊഫ: ജി. ബാലകൃഷ്ണൻനായരായിരുന്നു അദ്ധ്യക്ഷൻ. ഈ വിഷയത്തിനും സദസ്സിൽനിന്നും അനുകൂലമായ പ്രതികരണമായിരുന്നു കിട്ടിയതു്.

അടുത്തയോഗത്തിൽ റവ: ഫാദർ അടപ്പൂരും, പ്രൊഫ: ജി. കുമാരപിള്ളയും ''മൂല്യസംസ്ഥാപനത്തിൽ സാഹിത്യകാരന്റെ കർത്തവ്യം' എന്ന വിഷയത്തെ അധികരിച്ചു അവതരിപ്പിച്ച പ്രബന്ധങ്ങൾ തികച്ചും ചിന്താൎഹങ്ങളായിരുന്നു. വിഷയത്തിനനുസരിച്ച ഒരു അദ്ധ്യക്ഷനെയാണു കിട്ടിയതു്. ഉറൂബ് എന്ന തൂലികാനാമത്തിൽ അറിയപ്പെടുന്ന ശ്രീ പി. സി. കുട്ടികൃഷ്ണൻ. വിജ്ഞാനസാഹിത്യത്തെക്കുറിച്ചും സർഗ്ഗാത്മകസാഹിത്യത്തെക്കുറിച്ചും സജീവമായ ചർച്ച നടന്നു. വൈകാരികമൂല്യങ്ങൾ കൂടുതൽ ഉൾക്കൊള്ളുന്ന സർഗ്ഗാത്മകസാഹിത്യത്തിനു് കൂടുതൽ സ്വാധീനശക്തിയുണ്ടു്. പക്ഷെ ഈ മൂല്യത്തെ സാഹിത്യകാരന്മാർ ചൂഷണം ചെയ്തു് സാമാന്യജനങ്ങളെ അധഃപതിപ്പിക്കരുതെന്നു് രംഗനാഥാനന്ദ സ്വാമികൾ ഓൎമ്മിപ്പിച്ചു.

അടുത്ത യോഗത്തിൽ ''ശാസ്ത്രവും മതവും'' എന്ന വിഷയം അവതരിപ്പിച്ചതു് ശ്രീ കടവനാട്ടു കുട്ടികൃഷ്ണനും റവ. ഫാദർ ജിയോ പയ്യപ്പിള്ളിയുമായിരുന്നു. മതവും ശാസ്ത്രവും തമ്മിലുള്ള സമന്വയമാണു് ഈ കാലഘട്ടത്തിനാവശ്യമെന്നു് രണ്ടുപേരും അഭിപ്രായപ്പെട്ടു. പി. ടി. ഭാസ്കരപ്പണിക്കരെപ്പോലുള്ള ശാസ്ത്രവാദികൾക്കു് ആദ്യം അതിനോടു യോജിക്കാൻ കഴിഞ്ഞില്ലെങ്കിലും സ്വാമിജിയുടെ മറുപടിപ്രസംഗം അവൎക്കു തൃപ്തിനല്കുന്നവിധത്തിലായിരുന്നു. ശ്രീ പി. സി. വാസുദേവനെളയതായിരുന്നു അദ്ധ്യക്ഷൻ. ഏറ്റവും ചൂടുപിടിച്ച ചർച്ചയ്ക്കു വഴിതെളയിച്ചതും എന്നാൽ ഏറ്റവും പ്രയോജനപ്രദവുമായ ചർച്ചയാണു് നാലുമണിക്കു ശേഷം നടന്നതു്. ശ്രീ തായാട്ടു ശങ്കരനായിരുന്നു ചർച്ചയെ ചൂടുപിടിപ്പിച്ചതു്. ''സ്വാമി വിവേകാനന്ദനും യുവതലമുറയും'' എന്ന വിഷയത്തെ ആസ്പദമാക്കിയായിരുന്നു അദ്ദേഹത്തിന്റെ പ്രബന്ധം. യുവതലമുറയുടെ അഭിലാഷങ്ങളെ തൃപ്തിപ്പെടുത്തുവാൻ മതത്തിന്നു് സാധിക്കുകയില്ലെന്നും അതിന്നു വ്യത്യസ്തമായ ഒരു സമുദായവ്യവസ്ഥിതി ആവശ്യമാണെന്നും പ്രതിപാദിച്ചുകൊണ്ടുള്ള അദ്ദേഹത്തിന്റെ പ്രബന്ധം സദസ്സിനെ കുറച്ചു ചിന്താക്കുഴപ്പത്തിലാക്കിയെങ്കിലും ചർച്ചയുടെ അവസാനമെത്തിയപ്പോഴേക്കും എല്ലാം ശാന്തമായി. ആശയം പരസ്പരം കൈമാറാൻ വളരെ പ്രയോജനപ്പെട്ട ചർച്ചയായിരുന്നു അതെന്നു് എല്ലാവരും സമ്മതിച്ചു. ഇതേ വിഷയത്തെക്കുറിച്ചുതന്നെ വേറൊരു പ്രബന്ധമവതരിപ്പിച്ച ശ്രീ പുളൂർ ഉണ്ണികൃഷ്ണൻ സ്വാമി വിവേകാനന്ദന്റെ സന്ദേശം തന്നിൽ വരുത്തിയ മാറ്റത്തെ അനുഭവത്തിന്റെ ചൂടോടെ സദസ്സിലവതരിപ്പിച്ചു. സ്വാമിജിയുടെ ആശയങ്ങളും ആദർശങ്ങളും ശരിയായി ഉൾക്കൊള്ളാൻ സാധിക്കുകയാണെങ്കിൽ യുവജനങ്ങളുടെ ഭാവി ഉദാത്തവും ഊൎജ്ജസ്വലവുമായിത്തീരുമെന്നു് അദ്ദേഹം വിവേകാനന്ദസാഹിത്യത്തിൽനിന്നുള്ള ഉദ്ധരണികൾകൊണ്ടു സമൎത്ഥിച്ചു.

അടുത്ത ദിവസം, അതായതു് 24-ാം നു- ഒരു ചർച്ചാസമ്മേളനമേ ഉണ്ടായിരുന്നുള്ളു. ഉപസംഹാരത്തിനു യോജിച്ച വിഷയമായിരുന്നു അന്നു ചർച്ചയ്ക്കു വന്നതു്. ''ഇന്നു നേരിടുന്ന പ്രതിസന്ധിയും അതിന്നു പരിഹാരവും.'' ഫലപ്രദമായ പരിഹാരമാൎഗ്ഗങ്ങൾ വി. എസ്സ്. ശൎമ്മയും ശ്രീ എസ്. വി. ഉണ്ണികൃഷ്ണനും രംഗത്തു നിരത്തിവെച്ചു. അഭിപ്രായവ്യത്യാസങ്ങൾ സദസ്സിൽനിന്നുണ്ടായെങ്കിലും കാതലായ ഭാഗത്തിനു മാറ്റം വരുത്താൻ ആരും സമ്മതിച്ചില്ല.

സമാപനസമ്മേളനത്തിൽ ശ്രീമത് ശക്രാനന്ദസ്വാമികൾ ആദ്ധ്യക്ഷ്യം വഹിച്ചു. ശ്രീമദ് രംഗനാഥാനന്ദസ്വാമികളുടെ പ്രൗഢഗംഭീരമായ പ്രസംഗം സദസ്സിനെ മുഴുവൻ ഉത്തേജിപ്പിച്ചു. ആ പുതിയ ഉണൎവ്വ് എല്ലാവൎക്കുമുണ്ടായി. ഈ വിവരം ശ്രീ കെ. ഭീമൻ നായരും, ശ്രീ തായാട്ടു ശങ്കരനും, ശ്രീ ജി. ബാലകൃഷ്ണൻ നായരും അവസാനം സദസ്സിൽ തുറന്നു പറയുകയും ചെയ്തു. ശ്രീ ശക്രാനന്ദസ്വാമികൾ യോഗങ്ങൾ വിജയപ്രദമാക്കാൻ സഹായിച്ച എല്ലാവരോടും നന്ദിപറഞ്ഞു. 22-ാംനു- രാത്രി തൃശ്ശൂർ പി. രാധാകൃഷ്ണൻ & പാർട്ടിയുടെ ഭക്തിഗാനസുധയും 23-ാംനു- രാത്രി അക്ഷരശ്ലോകപരിഷത്തിന്റെ വകയായി അക്ഷരശ്ലോകവുമുണ്ടായിരുന്നു.

— പി.എൻ. ജി.

# ആശ്രമവാർത്തകൾ

## ആദ്ധ്യാത്മിക അന്തർയോഗം

പുറനാട്ടുകര ശ്രീരാമകൃഷ്ണാശ്രമത്തിൽവെച്ച് കൊല്ലംതോറും നടത്താറുള്ള അന്തര്യോഗം ഈ വർഷവും ഡിസംബർ 25-ാംനു- മുതൽ 29 കൂടിയുള്ള തീയതികളിൽ നടത്തിയിരിക്കുന്നു. 24-ാംനു- രാത്രി ദീപാരാധനയ്ക്കു ശേഷം ശ്രീ രംഗനാഥാനന്ദസ്വാമികൾ ഒരു ചെറുപ്രസംഗത്തോടുകൂടി അന്തര്യോഗം ഉദ്ഘാടനം ചെയ്തു. ശങ്കരാനന്ദസ്വാമികൾ അന്തർയോഗത്തിൽ പങ്കുകൊള്ളുവാൻ വന്നിട്ടുള്ളവർക്ക് സ്വാഗതം പറഞ്ഞു.

25-ാംനു- മുതൽ എല്ലാ ദിവസവും രാവിലെ 5 മണിക്ക് വേദോച്ചാരണത്തോടുകൂടി പരിപാടികളാരംഭിച്ചു. നാമജപം, ധ്യാനം, ഭജന മുതലായവക്കുശേഷം 8 മണി മുതൽ 9.15 വരെ ശ്രീ വിദ്യാനന്ദതീർത്ഥപാദസ്വാമികൾ ഐതരേയോപനിഷത്തിനെ അടിസ്ഥാനപ്പെടുത്തി പ്രഭാഷണങ്ങൾ നടത്തി. പിന്നീട് ശ്രീ മൃഡാനന്ദസ്വാമികൾ ശ്രീരാമകൃഷ്ണവചനാമൃതത്തിലെ ചില ഭാഗങ്ങൾ വായിച്ചു വിവരിച്ചുകൊടുത്തു. 10.15 മുതൽ 11.30 വരെ ശ്രീ രംഗനാഥാനന്ദസ്വാമികൾ ഗീതയിലെ ഒമ്പതാമദ്ധ്യായത്തെപ്പററി ക്ലാസ്സുകളെടുത്തു. ഉച്ചതിരിഞ്ഞ് 2.30 മുതൽ 4 മണിവരെ ശ്രീ ജീ. ബാലകൃഷ്ണൻനായരുടെ ഭാഗവതപ്രഭാഷണമായിരുന്നു. രാത്രി ദീപാരാധനയ്ക്കുശേഷം ആദ്ധ്യാത്മികവിഷയങ്ങളെപ്പററിയുള്ള അന്തർയോഗാംഗങ്ങളുടെ പ്രശ്നങ്ങൾക്ക് ശ്രീ രംഗനാഥാനന്ദസ്വാമികൾ വിശദവും വ്യക്തവുമായ മറുപടി നൽകി. ക്ലാസ്സുകളും പ്രഭാഷണങ്ങളുമെല്ലാം വളരെയധികം വിജ്ഞാനപ്രദങ്ങളും ഉത്തേജകങ്ങളുമായിരുന്നു.

24-ാംനു- രാത്രി ശ്രീരാമകൃഷ്ണദേവൻെറയും 25-ാംനു- ശ്രീശാരദാദേവിയുടെയും 27-ാംനു- ശ്രീ വിവേകാനന്ദസ്വാമികളുടെയും ജീവിതങ്ങളെപ്പററിയുള്ള സിനിമാപ്രദർശനവുമുണ്ടായിരുന്നു. മുൻകൊല്ലങ്ങളെ അപേക്ഷിച്ച് വളരെയധികം ഭക്തജനങ്ങൾ ഇക്കൊല്ലത്തെ അന്തര്യോഗത്തിൽ പങ്കെടുത്തിരുന്നു. എല്ലാവരും പ്രശാന്തമായ ഈ ആദ്ധ്യാത്മികാന്തരീക്ഷത്തിൽനിന്നു് സുഖവും സമാധാനവും നിറഞ്ഞ ഒരു മനസ്സോടുകൂടിയാണ് മടങ്ങിപ്പോയതു്.

* * * * *

1975 ജനുവരി 4-ാംനു- ശ്രീശാരദാജയന്തി സാഘോഷം കൊണ്ടാടുന്നതാണ്.

ജനുവരി 12-ാംനു- ഞായറാഴ്ച രാവിലെ 8 മണിമുതൽ ഈ മാസത്തെ ഏകദിന അന്തര്യോഗം നടത്തപ്പെടുന്നതാകുന്നു.

## വേദാന്തപ്രചരണം

പുറനാട്ടുകര ശ്രീരാമകൃഷ്ണാശ്രമത്തിൻെറ ആഭിമുഖ്യത്തിൽ എല്ലാ ഞായറാഴ്ചകളിലും ആശ്രമത്തിൽവെച്ചും പുറനാട്ടുകര ശ്രീകൃഷ്ണക്ഷേത്രം, അടാട്ട ശാസ്താക്ഷേത്രം, പൂത്തോൾ ശിവക്ഷേത്രം, വിവേകോദയം ഹൈസ്കൂൾ, എന്നീ സ്ഥലങ്ങളിൽവെച്ചും ഗീതാക്ലാസ്സുകൾ നടത്തുന്നതിനു പുറമെ കുളശ്ശേരി ദേവീക്ഷേത്രത്തിൽവെച്ച് ഒരു ഭാഗവതം ക്ലാസ്സും നടത്തുന്നുണ്ട്. ഡിസംബർ മാസത്തിൽ പ്രത്യേകമായി, സിദ്ധിനാഥാനന്ദസ്വാമികൾ വൈദികപഠനത്തിലേർപ്പെട്ടിട്ടുള്ള ക്രൈസ്തവപുരോഹിതന്മാർക്കുവേണ്ടി ആളൂർ ബററർ ലൈഫ് സൊസൈററിയിൽവെച്ച് ഈശ്വരാരാധനയെപ്പററി ഒരു പ്രഭാഷണം നടത്തുകയുണ്ടായി, സ്വപ്രഭാനന്ദസ്വാമികൾ, 29-ാംനു- വാടാനപ്പിള്ളി ഇത്തിക്കാട്ടു ശ്രീഹനുമാൻ കോവിലിൻെറ ഉദ്ഘാടനം ഭജന, പ്രഭാഷണം, മുതലായവയോടുകൂടി നിർവ്വഹിച്ചു. മൃഡാനന്ദസ്വാമികൾ പുഴക്കൽ ശാസ്താക്ഷേത്രത്തിൽവെച്ചു 15-ാംനു- മുതൽ 21-ാംനു- വരെ ഏഴു ദിവസം ആമ്പക്കാട്, മുതുവറ, പുഴക്കൽ മുതലായ സ്ഥലങ്ങളിൽനിന്നും വന്നിരുന്ന ഭക്തജനങ്ങൾ നിറഞ്ഞ സദസ്സിൽവെച്ച് ശ്രീമദ്ഭാഗവതത്തെപ്പററി പ്രഭാഷണപരമ്പര നടത്തുകയുണ്ടായി. 22-ാംനു- കടമ്പഴിപ്പുറത്തു ഗീതാകേന്ദ്രത്തിൻെറ ഭാവിപ്രവർത്തനങ്ങൾ വിപുലമാക്കേണ്ടതിനെപ്പററി ആലോചിക്കുവാൻകൂടിയ ചർച്ചായോഗത്തിലും പൊതുസമ്മേളനത്തിലും മൃഡാനന്ദസ്വാമികൾ പങ്കുകൊണ്ടു. 13-ാംനു- ഗുരുവായൂർ ദേവസ്വം സത്രഹാളിൽവെച്ച് നടത്തിയ നാരായണീയദിനാഘോഷത്തിൽ ശ്രീ സിദ്ധിനാഥാനന്ദസ്വാമിയും മൃഡാനന്ദസ്വാമിയും ഓരോ പ്രഭാഷണം ചെയ്തു. പ്രശാന്താനന്ദസ്വാമികൾ 28-ാംനു- പുറനാട്ടുകര വിഷ്ണുക്ഷേത്രത്തിലെ ഉത്സവത്തോടനുബന്ധിച്ചു കൂടിയ മതസമ്മേളനത്തിൽ ഭക്തിയോഗത്തെപ്പററി ഒരു പ്രവചനം നടത്തി.

# പ്രബുദ്ധകേരളം



ഉത്തിഷ്ഠത! ജാഗ്രത! പ്രാപ്യ വരാൻ നിബോധത!

| വാല്യം 60 | 1975 ഫെബ്രുവരി | ലക്കം 2 |
|---|---|---|

## അമൃതവാണി

എന്റെ നാട്ടുകാരേ, എന്റെ കൂട്ടുകാരേ, എന്റെ കുട്ടികളേ ! ഭാരതീയജനതയാകുന്ന ഈ കപ്പൽ ദശലക്ഷം ആത്മാക്കളെ ജീവിതസാഗരത്തിന്റെ മറുകരയിൽ കൊണ്ടുവിട്ടുവരികയാണ്. മിന്നിത്തിളങ്ങുന്ന വളരെ നൂററാണ്ടുകളായി ഈ സാഗരത്തിൽ അതോടിക്കൊണ്ടിരിക്കയാണ്; ദശലക്ഷം ആത്മാക്കൾ അതിനെക്കൊണ്ടു മറുകരയെത്തിയിട്ടുണ്ട്, മുക്തിപദമടഞ്ഞിട്ടുണ്ട്. പക്ഷേ, ഇന്നിപ്പോൾ, നിങ്ങളുടെ കുററംകൊണ്ടാവാം, അതിന്നു ചില്ലറ കേടു പററിയിട്ടുണ്ട്, ഒരോട്ട വീണിട്ടുണ്ട്. എന്നുവെച്ച് അതിനെ ശപിക്കാനാണോ നിങ്ങൾ ഭാവം ? ഏണീററുനിന്ന് അതിന്റെമേൽ — മറേറതിനേക്കാളുമേറെ ജോലിചെയ്തുതീർത്തിട്ടുള്ള അതിന്റെമേൽ — ശാപവചസ്സുകൾ ചൊരിയുന്നതു യുക്തമാണോ ? ഈ ജനതയാകുന്ന കപ്പലിന്ന്, നമ്മുടെ സമുദായത്തിന്ന്, ഓട്ട വീണിട്ടുണ്ടെങ്കിലും അതിന്റെ സന്താനങ്ങളാണ് നാം. ഈ ഓട്ടകൾ നമുക്കു ചെന്നടയ്ക്കാം. നമ്മുടെ ഹൃദയരക്തംകൊണ്ടു സസന്തോഷം നമുക്കതു ചെയ്യാം; കഴിവില്ലെങ്കിൽ, മരിക്കാം. നമ്മുടെ തലച്ചോറു പറിച്ചെടുത്ത് ഒരടപ്പുണ്ടാക്കി വിടവുകളിൽ തിരുകാം. അല്ലാതെ, അതിനെ ശപിക്കുകയോ ? ഒരിക്കലുമരുത്. ഈ സമുദായത്തിന്നെതിരായി ഒരു കുടത്ത വാക്കും പറയരുത്. അതിന്റെ പഴയ പെരുമയെച്ചൊല്ലി ഞാനതിനെ സ്നേഹിക്കുന്നു. നിങ്ങൾ ദേവന്മാരുടെ സന്താനങ്ങളാകയാൽ, മഹിതപിതാമഹന്മാരുടെ മക്കളാകയാൽ, നിങ്ങളെ ഞാൻ സ്നേഹിക്കുന്നു. പിന്നെ നിങ്ങളെ എങ്ങനെ ഞാൻ ശപിക്കും ? ഒരിക്കലുമില്ല. എല്ലാ അനുഗ്രഹങ്ങളും നിങ്ങൾക്കു ഞാൻ നേരുന്നു. എന്റെ കുട്ടികളേ, നിങ്ങളുടെ അടുക്കൽ ഞാൻ വന്നിട്ടുള്ളതു് എന്റെ പരിപാടികളെക്കുറിച്ചു നിങ്ങളോടെല്ലാം പറയാനാണ്. നിങ്ങൾ ചെവിക്കൊള്ളുമെങ്കിൽ, നിങ്ങളോടൊത്തു പ്രവർത്തിക്കാൻ ഞാൻ തയ്യാർ. മറിച്ച്, ചെവിക്കൊള്ളുന്നില്ലെങ്കിൽ, അല്ല, ഭാരതത്തിൽനിന്നെന്നെ ചവുട്ടിപ്പുറത്താക്കുകയാണെങ്കിൽപ്പോലും, ഞാൻ മടങ്ങിവന്ന് നാമെല്ലാം മുങ്ങുകയാണെന്നു നിങ്ങളോടു പറയുകതന്നെ ചെയ്യും. ഞാനിപ്പോൾ നിങ്ങളുടെ ഇടയിൽ കഴിയുവാൻ വന്നിരിക്കയാണ്. മുങ്ങണമെങ്കിൽത്തന്നെ നമുക്കൊന്നിച്ചു മുങ്ങാം; എന്നാൽ ശാപവചസ്സുകൾ നമ്മുടെ ചുണ്ടുകളിൽ ആവിർഭവിക്കാതിരിക്കട്ടെ !

— വിവേകാനന്ദസാഹിത്യസർവ്വസ്വം III. 118 – 119.

# രാഷ്ട്രത്തിൻെറ പുനർനിർമ്മാണം

**മുഢാനന്ദസ്വാമി**

പുരാണങ്ങളിൽ നാം വായിക്കുന്ന ആസുര യുഗത്തിൻെറ പുനരാവിർഭാവമെന്നപോലെ, ഇന്നു് എവിടെ നോക്കിയാലും കാണുന്നതു് അസ്വാസ്ഥതകളുടെ അഴിഞ്ഞാട്ടമാണു്. ദേവന്മാരും അസുരന്മാരും തമ്മിലുള്ള സംഘട്ടനങ്ങൾ ലോകത്തിൽ എന്നും നടക്കാറുണ്ടു്. ചിലപ്പോൾ ആസുരഭാവത്തിന്നു് വിജയമുണ്ടാകും. സമുദായത്തിൽ ദംഭം, ദർപ്പം, അഭിമാനം, അജ്ഞാനം മുതലായ ആസുരഗുണങ്ങൾ സർവ്വത്ര വ്യാപിച്ചു് ജീവിതം ദുസ്സഹമായിത്തീരുമ്പോൾ പതുക്കെ അസ്വാസ്ഥതകൾ പൊട്ടിപ്പുറപ്പെടുന്നു. ജനങ്ങളിൽ പുതിയ ഒരു ഉണർവ്വുണ്ടായി വിപ്ലവം രൂപംകൊള്ളുന്നു. ക്രമേണ സത്യയുഗത്തിൻെറ ആവിർഭാവമെന്നപോലെ പരക്ഷേമകാംക്ഷികളായ ദേവന്മാരുടെ സാത്ത്വികഭരണം നിലവിൽ വരുന്നു. അഹിംസ, സത്യം, ത്യാഗം, ശാന്തി, അഭയം മുതലായ ദൈവികഗുണങ്ങൾ സമുദായജീവിതത്തിൽ സുഖവും സമാധാനവും അരുളുന്നു. പക്ഷെ ജനഹൃദയങ്ങളിൽ സ്വാഭാവികമായി ഒളിഞ്ഞുകിടക്കുന്ന സ്വാർത്ഥബുദ്ധി ജനസമുദായത്തെ കലുക്കിയുണർത്തി വീണ്ടും ഒരു വിപ്ലവത്തിലേക്കു നയിക്കുന്നു. ദേവയുഗത്തെ നശിപ്പിച്ചു് ആസുരയുഗം വീണ്ടും സ്ഥാനമുറപ്പിക്കുന്നു. ഇങ്ങനെ ദേവാസുരഭരണങ്ങൾ ചക്രനേമിക്രമേണ ഇവിടെ അനാദികാലം മുതൽക്കേ നടന്നുവരുന്നുണ്ടെന്നാണു് പുരാണങ്ങളിൽ നിന്നു് നാം മനസ്സിലാക്കുന്നതു്. നന്മയ്ക്കും തിന്മയ്ക്കും അതതിൻേറതായ നിലനില്പു് ലോകത്തിലെന്നുമുണ്ടായിരിക്കും. അതുകൊണ്ടു് ഇന്നു കാണുന്ന അസ്വാസ്ഥതകൾ ആസുരഭാവത്തിൻെറ ഫലമായി അവശ്യംഭാവിയായ ഒരു പ്രതിഭാസം മാത്രമാണു്.

വിജ്ഞാനത്തിൻെറ വളച്ച് കാലദേശങ്ങളുടെ വ്യത്യാസത്തെ ദൂരീകരിച്ചതോടുകൂടി അസ്വാസ്ഥ്യം വളരെ വേഗത്തിൽ ലോകത്തിലെങ്ങും പടന്നു പിടിക്കുന്നുവെന്നുള്ളതാണു് ഇന്നത്തെ പ്രത്യേകത. ഭാരതത്തിൽ കാണുന്ന അസ്വാസ്ഥ്യങ്ങൾ ഇന്നു ഭാരതത്തിൽമാത്രം ഒതുങ്ങിനില്ക്കുന്ന ഒന്നല്ല. ലോകത്തിലെങ്ങും യുവജനങ്ങളുടെയും വിദ്യാർത്ഥികളുടെയും ഇടയിൽ അശാന്തിയും അസമാധാനവും വ്യാപിച്ചിട്ടുണ്ടു്. അദമ്യമായിത്തീന്നിട്ടുള്ള സ്വാർത്ഥതാത്പര്യങ്ങളുടെ അപ്രതിഹതമായ സ്വേച്ഛാചാരിത്വത്തിൽ നിന്നും ഉദ്ഭൂതമാകുന്ന അഴിമതികളും അക്രമങ്ങളും ഇന്നു ലോകത്തിലെങ്ങും ഉള്ളതാണെന്നു് സർവ്വവിദിതമാണു്. ഒരു രാജ്യത്തിൻേറതായി ആവിർഭവിക്കുന്ന പ്രശ്നങ്ങൾ ലോകത്തിൻെറതന്നെ പ്രശ്നങ്ങളായി മാറുന്ന കാഴ്ചയാണു് ഇന്നു കാണുന്നതു്. 'വിശ്വത്തെയാകമാനം പിന്നാലെ വലിച്ചിഴയ്ക്കാതെ ബ്രഹ്മാണ്ഡത്തിലെ ഒരണുവിന്നുപോലും ചലിക്കുക സാദ്ധ്യമല്ല.' എന്ന വേദാന്തദർശനത്തിൻെറ യാഥാർത്ഥ്യം കൂടുതൽ അനുഭവപ്പെട്ടുവരുന്നു. അങ്ങനെ ശാസ്ത്രം പുരോഗമിക്കുന്നതോടുകൂടി ലോകത്തിലെങ്ങും ജീവിതപ്രശ്നങ്ങളും വദ്ധിച്ചതന്നെ വരുന്നു. വ്യക്തികളുടെ മനസ്സിലും തദ്വാരാ സമുദായമദ്ധ്യത്തിലും ശാന്തിയും സമാധാനവുമരുളുവാൻ കെല്പുള്ള ആദ്ധ്യാത്മികതയുടെ സന്ദേശത്തെ പുച്ഛിച്ചുതള്ളി, തങ്ങൾക്കുമീതെ മറെറാരു ശക്തിയുമില്ലെന്നുറപ്പിച്ചു്,ലോകത്തിൻെറ ഭൗതികമൂല്യങ്ങളുടെ ആരാധനമാത്രം ജീവിതലക്ഷ്യമായി കരുതുന്ന സ്വാർത്ഥതല്പരന്മാരായി ജീവിക്കുന്ന ഹിരണ്യാക്ഷ * ന്മാരുടെ കൈയിൽ നേതൃത്വം നിലനില്ക്കുന്നേടത്തോളം കാലം ഈ പ്രശ്നങ്ങൾക്കു പരിഹാരം കാണുക സാധ്യമല്ലതന്നെ.

ചില ആസ്തികന്മാർ പറയുന്നു: 'ഈ കഷ്ടാവസ്ഥയിൽനിന്നും ലോകത്തെ ഉദ്ധരിക്കുവാൻ ഒരു ഈശ്വരാവതാരംതന്നെ വരണം' എന്നു്. ദുഷ്ടശിക്ഷണത്തിന്നും ശിഷ്ടരക്ഷണത്തിന്നും ധർമ്മസംസ്ഥാപനത്തിന്നും വേണ്ടി അപ്പപ്പോൾ അവതാരപുരുഷന്മാർ വരുന്നുവെന്നുള്ളതു ശരിതന്നെ.

*ഹിരണ്യാക്ഷൻ=സ്വർണ്ണത്തിൽമാത്രം കണ്ണുവെയ്ക്കുന്നവൻ

എന്നാൽ എപ്പോഴും ഈശ്വരൻ വന്നു നമ്മെ രക്ഷി ക്കട്ടെ എന്നു പറയുന്നതു് ശരിയല്ല. നമ്മിലോ രോരുത്തരിലും കുടികൊള്ളുന്ന ഈശ്വരശക്തിയെ പ്രകാശിപ്പിക്കുവാനുള്ള ശ്രമം നാമോരോരുത്ത രുംതന്നെ ചെയ്യുകയാണ് വേണ്ടതു്. സമുദായ ത്തിൽ ഇന്നു് കാണുന്ന അഴിമതികളുടെയും അ ക്രമങ്ങളുടെയും നേരെ സന്ധിയില്ലാസമരം പ്ര ഖ്യാപിക്കുവാൻ സന്നദ്ധരായ ജനങ്ങൾ സമുദാ യത്തിൽനിന്നുതന്നെ വരേണ്ടിയിരിക്കുന്നു. സമു ദായത്തിലെ ദോഷങ്ങളെ അപലപിക്കുകയും രാജ്യത്തിൻെറ ശോഭനമായ ഭാവിയെപ്പററി ഉദ്ബോധിപ്പിക്കുകയും ചെയ്യുന്ന പലരെയും നാം കാണുന്നുണ്ടു്. പക്ഷെ തങ്ങളുടെ വാക്കു കളെ സ്വന്തം ജീവിതചര്യയുമായി പൊരുത്ത പ്പെടുത്തുവാൻ തയ്യാറാകാത്ത അവരുടെ ഇത്തരം പ്രലപനങ്ങൾ ഒരിക്കലും രോഗത്തിനുള്ള ചി കിത്സയായിത്തീരുന്നില്ല. സ്വാത്ഥതാത്പര്യ ങ്ങൾക്കുവേണ്ടി അധികാരം ദുർവ്വിനിയോഗം ചെയ്യാനാഗ്രഹിക്കുന്ന ഉദ്യോഗസ്ഥവൃന്ദങ്ങളുടെ ഇത്തരം ഭംഗിവാക്കുകൾ തങ്ങൾക്കും സമുദായ ത്തിനും രാഷ്ട്രത്തിനും വരുത്തിത്തീക്കുന്ന വിന കളെപ്പററി അവരാലോചിക്കുന്നില്ല. വിപ്ലവ മെന്ന പേരിൽ ആക്രമങ്ങൾക്കു പ്രോത്സാ ഹനം നൽകുന്ന നേതാക്കന്മാരെ രാജ്യദ്രോഹി കളായി മുദ്രയടിക്കുകതന്നെ വേണം. ഭൂതങ്ങളെ ഒഴിപ്പിക്കുവാനുള്ള മന്ത്രവാദത്തിനുപയോഗി ക്കുന്ന കടുകിൽത്തന്നെ ഭൂതം പ്രവേശിച്ച ഒരു നിലയാണ് ഇന്നു് എവിടെയും കാണുന്നതു്. തങ്ങളുടെ അധികാരവും നേതൃത്വവും നിലനി ത്തുവാൻ എന്തും ചെയ്യുവാനും ചെയ്യിക്കുവാനും മടിക്കാത്ത ഇവക്കു തക്കതായ ശിക്ഷ കൊടുക്കു ന്നതിൽനിന്നു് ജനങ്ങളെ തടഞ്ഞു നിത്തുന്നതും അവരുടെ സ്വാത്ഥതാല്പര്യങ്ങൾ തന്നെയാണ്.

ഇങ്ങനെ ആസുരഭാവപ്രകടനത്തിൻെറ അത്യുച്ചദശയിലെത്തിക്കഴിഞ്ഞിട്ടുള്ള ഭാരതവും മററു രാഷ്ട്രങ്ങളും ഇന്നു മഹത്തായ ഒരു പരിവ ത്തനദശയുടെ തീച്ചൂളയിൽ കിടന്നുരുകുകയാ ണ്. അതിനു് ഭാസുരമായ ഒരു ഭാവിയുടെ രൂപം കൊടുക്കുവാനുള്ള ചുമതല നമുക്കെല്ലാവ ക്കുമുള്ളതാകുന്നു. എത്ര നിസ്സാരനായ ഒരു മനു ഷ്യനും അതിലൊരു പങ്കു വഹിക്കുവാനുണ്ടു്. ഒരു ഈശ്വരാവതാരത്തിൻെറ ആഗമനം പ്രതീ ക്ഷിക്കുന്ന ജനങ്ങൾക്കു് ആവേശം പകന്നുകൊടു ക്കുവാനുള്ള രണ്ടു് ഉജ്ജ്വലങ്ങളായ അവതാരങ്ങൾ ഇതാ അവരുടെ മുമ്പിൽ പ്രകാശം പരത്തി ക്കൊണ്ടു നില്ക്കുന്നു. അവരുടെ ഭൗതികദേഹങ്ങൾ തിരശ്ശീലക്കുള്ളിൽ അപ്രത്യക്ഷമായിട്ട് അധികം നാളുകളായിട്ടില്ല. ശ്രീരാമകൃഷ്ണദേവൻെറ അവ താരത്തോടുകൂടി സത്യയുഗത്തിൻെറ ആരംഭം കുറിച്ചുകഴിഞ്ഞുവെന്നു് ശ്രീ വിവേകാനന്ദ സ്വാമികൾ അഭിപ്രായപ്പെടുകയുണ്ടായി. ആ സത്യയുഗത്തെ പുനഃസ്ഥാപിക്കുവാനുള്ള മാർഗ്ഗ ങ്ങളെന്തെല്ലാമെന്നും അദ്ദേഹം വിശദമായി വിവരിച്ചുതന്നിട്ടുണ്ടു്. ആ മാർഗ്ഗങ്ങളിലൂടെ ആസുരഭാവത്തെ നശിപ്പിച്ചു് പ്രശ്നങ്ങൾക്കു പരിഹാരം കാണുവാനുള്ള ചുമതല നമുക്കു് ഓരോരുത്തക്കുമുണ്ടെന്നു് നാം ധരിക്കുകയേ വേണ്ടൂ. ഭാരതത്തിൻെറ സമുദ്ധരണത്തിലേ ലോകം മുഴുവൻ സമുദ്ധരിക്കപ്പെടുകയുള്ളൂ.

ഭാരതത്തിലെ പ്രശ്നങ്ങൾക്കു സ്വാമിജി നിർദ്ദേശിക്കുന്ന പ്രധാനമായ പരിഹാരമാർഗ്ഗം യുഗയുഗാന്തരങ്ങളായി ഇവിടെ ജനതയുടെ പ്രാണശക്തിയായി നിലനിന്നുവരുന്ന ആദശ ത്തിൻെറ അംഗീകാരമാണ്. ഭാരതത്തിനു് ഉജ്ജ്വലമായൊരു ആദ്ധ്യാത്മിക സാംസ്കാരിക പാരമ്പര്യമുണ്ടു്. ആ പാരമ്പര്യത്തെ വിസ്മരി ച്ചപ്പോഴാണ് ലോകത്തിനു് എന്നും വെളിച്ചം നൽകിപ്പോന്ന ഈ രാഷ്ട്രം അധോഗതിയിലേ യ്ക്കുള്ള പ്രയാണം ആരംഭിച്ചതു്. സ്വാമിജി പറ യുന്നു: "നമുക്കു പൊതുവിലുള്ള അടിസ്ഥാനം നമ്മുടെ പാവനപാരമ്പര്യങ്ങളാണ്, മത മാണ്. അതൊന്നുമാത്രമാണ് നമുക്കു പൊതു വിലുള്ള അടിസ്ഥാനം. അതിന്മേലാണ് നമുക്കു പടുത്തുകെട്ടേണ്ടതു്. ഭാരതത്തിൻെറ ഭാവിക്കു് അവശ്യം വേണ്ടുന്ന ഒന്നാമത്തെ ഉപാധി മതൈ ക്യമാണ്. ഈ രാജ്യത്തിലുടനീളം ഒരൊററ മത ത്തിനംഗീകാരമുണ്ടായിരിക്കണം. ഒരൊററ മതമെന്നതുകൊണ്ടു് എന്താണ് ഞാൻ വിവക്ഷി ക്കുന്നതെന്നോ? ക്രിസ്ത്യാനികളും മുഹമ്മദീയരും ബൗദ്ധന്മാരും കരുതുന്ന വിധമുള്ള മതമെന്നല്ല. നമ്മുടെ മതവിഭാഗങ്ങൾ നിഗമനങ്ങളിലും അവകാശവാദങ്ങളിലും എത്ര വ്യത്യസ്തമായാ ലും അവയ്ക്കൊക്കെ പൊതുവെ കുറെ സമാന തത്ത്വങ്ങളുണ്ടെന്നു് നമുക്കറിയാമല്ലൊ. അങ്ങ നെ പൊതുവെയുള്ള മൗലികതത്ത്വങ്ങളുടെ അതിരുകൾക്കുള്ളിൽ നമ്മുടെ മതം അത്ഭുത

മായ വൈചിത്ര്യം, ചിന്തിക്കുവാനും തനതു ജീവിതം നയിക്കുവാനും അപരിമിതമായ സ്വാതന്ത്ര്യം, അനുവദിച്ചുതരുന്നുണ്ട്. നമ്മുടെ മതത്തിലുള്ള ഈ വക സമാനവും സഞ്ജീവകവുമായ തത്ത്വങ്ങളെ പ്രകാശിപ്പിക്കുകയാണ് വേണ്ടതു്. ഈ രാജ്യത്തിലെങ്ങുമുള്ള ഓരോ പുരുഷനും സ്ത്രീയും ശിശുവും ഇവ മനസ്സിലാക്കട്ടെ, ധരിക്കട്ടെ, സ്വജീവിതത്തിൽ പകർത്താൻ ശ്രമിക്കട്ടെ ! ഇതാണ് ഒന്നാമത്തെ ചുവടുവെയ്പ്; ആ ചുവടു വെയ്ക്കുകതന്നെവേണം.''
(സാഹിത്യസർവ്വസ്വം III. 178 – 9)

ഇങ്ങനെ ഭാരതീയ ജീവിതത്തിന്റെ മുഖ്യനാദം മതത്തിന്റേതാണെന്നും, ഒന്നാമതായി ഈ വഴി ഉറപ്പിക്കാതെ മറ്റേതു വഴിയിലൂടെയുള്ള പ്രവൃത്തിയും ദുരന്തമാവുകയേയുള്ളുവെന്നും സ്വാമിജി ഉറപ്പിച്ചു പറയുന്നു. ഇവിടെ മതമെന്നു പറയുന്നതു് അന്ധവിശ്വാസജടിലമായ അടുക്കളമതമോ അമ്പലമതമോ അല്ലെന്നും മനുഷ്യനിൽ കുടികൊള്ളുന്ന ദിവ്യത്വത്തെ വിളംബരം ചെയ്യുന്ന ഔപനിഷദമതമാണെന്നും നാം പ്രത്യേകം ഓർക്കേണ്ടതാണ്. മനുഷ്യന്റെ പ്രവർത്തനങ്ങളെ വിജയത്തിലേക്കു നയിക്കുവാൻ അനുപേക്ഷണീയങ്ങളും അത്യന്താപേക്ഷിതങ്ങളുമായ രണ്ടു ഗുണങ്ങൾ – അഭയവും ആത്മവിശ്വാസവും – ഈ മതാദർശത്തിൽനിന്നേ ഉണ്ടാവുകയുള്ളു. സ്വാമിജി വീണ്ടും ഉറപ്പിച്ചു പറയുന്നു: ''നമ്മുടെ മതത്തിലാണ് നമ്മുടെ ഓജസ്സും, നമ്മുടെ ശക്തിയും, പോരാ ഒരു ജനതയെന്ന നിലയിൽ നമ്മുടെ ജീവിതംപോലും. ആ ഓജസ്സു മതത്തിൽ കേന്ദ്രീകരിച്ചതു് ന്യായമോ അന്യായമോ, തെറ്റോ ശരിയോ, സപ്രയോജനമോ നിഷ്പ്രയോജനമോ എന്നു നിരൂപിച്ചിട്ടു കാര്യമില്ല. നല്ലതായാലും ചീത്തയായാലും അതവിടെയുണ്ട്, ഈ വസ്തുതയിൽനിന്നു് ഒഴിഞ്ഞുമാറുക സാധ്യമല്ല. ഇന്നും എന്നുമുള്ള ഒരു വസ്തുതയാണതു്. നിങ്ങൾ അതിന്റെ പിടിയിലാണ്. നിങ്ങളതു വെടിഞ്ഞാൽ നിങ്ങൾതന്നെ തകർന്നു പോകും.'' (III. 180) ശ്രേയസ്കരങ്ങളായ തത്ത്വങ്ങളിലധിഷ്ഠിതമായ മതാദർശങ്ങളെ മുറുകെപ്പിടിച്ചുകൊണ്ടു വേണം രാഷ്ട്രപുനർനിർമ്മാണത്തിനായി പരിശ്രമിക്കുവാൻ. ഭൗതികത്തിലധിഷ്ഠിതമായ സംസ്കാരത്തിന്നു് അധികകാലം നിലനില്ക്കുവാനോ ദോഷങ്ങൾക്കു പരിഹാരം കാണുവാനോ ഉള്ള കഴിവുണ്ടാകയില്ല. ഭാരതത്തിന്റെ ജീവൻ – അനേകം വിഷമഘട്ടങ്ങൾ തരണം ചെയ്തിട്ടും ഭാരതത്തെ ഭാരതമാക്കി നിലനിത്തുന്ന പ്രാണശക്തി – ആദ്ധ്യാത്മികതയാണ്. ആദ്ധ്യാത്മികതയെ അവഗണിക്കുംതോറും രോഗം മൂർച്ഛിച്ചുകൊണ്ടേ വരും. തന്റെ സത്യാന്വേഷണപരീക്ഷകളുടെ പശ്ചാത്തലത്തിൽ രാഷ്ട്രീയം കൈകാര്യം ചെയ്ത മഹാത്മജിയുടെ അഹിംസാധിഷ്ഠിതങ്ങളും അസാധാരണങ്ങളുമായ പരീക്ഷണങ്ങളുടെ ഫലമായി രാഷ്ട്രീയസ്വാതന്ത്ര്യം കൈയ്‌വരിച്ച ഭാരതം സ്വന്തം സംസ്കാരത്തിന്റെയും പാരമ്പര്യത്തിന്റെയും ആദ്ധ്യാത്മികമായ പശ്ചാത്തലത്തെ അവഗണിച്ച് ഭൗതികമായ തലത്തിൽ മാത്രം ഉയരുവാൻ ശ്രമിച്ചതിന്റെ ദോഷഫലങ്ങളാണ് നാമിന്നു് അനുഭവിക്കുന്നതു്. ഇന്നും ഭരണതലത്തിൽ നാം കാണുന്നതെന്താണ് ? ഭാരതത്തിന്നു് ലോകത്തിന്റെ മുമ്പിൽ ഉത്കൃഷ്ടവും ഉദാത്തവുമായ സ്ഥാനം നേടിക്കൊടുത്ത ആദ്ധ്യാത്മികാചാര്യന്മാരുടെ ആദർശങ്ങളെയും ആശയങ്ങളെയും ആദരിച്ചും അടിസ്ഥാനമാക്കിയും വേണം നാം പുരോഗമിക്കുവാൻ എന്നു വാദിക്കുന്നവർ ഭരണകർത്താക്കൾക്ക് അസ്പൃശ്യരാണ്. ഭാരതസംസ്കാരത്തെ അവഗണിക്കുകയും നശിപ്പിക്കുവാൻ ശ്രമിക്കുകയും ചെയ്യുന്നവർ സ്വീകാര്യരും സമാദരണീയരുമാണ്. മാത്രമല്ല അവരെ പ്രീണിപ്പിക്കുവാൻ ഏതു് ആദർശത്തെയും ബലി കഴിക്കുവാൻ അവർ സന്നദ്ധരാണ്. ഭരണമണ്ഡലത്തിൽ സാർവ്വത്രികമായി കാണുന്ന അധഃപതനത്തിന്നുള്ള പ്രധാനകാരണമിതാണ്.

അതുകൊണ്ട് ഭാരതത്തെ ഭാരതമായിത്തന്നെ നിലനിർത്താനാഗ്രഹിക്കുന്ന, ഭാരതത്തിന്റെ മഹനീയാദർശങ്ങളിൽ അഭിമാനം കൊള്ളുന്ന, ആത്മാർത്ഥതയോടുകൂടിയ ഒരു ഭരണമണ്ഡലം നമുക്കുണ്ടായിരിക്കണം. സമുദായപരിഷ്കർത്താക്കൾക്കു വേണ്ട മൂന്നു ഗുണങ്ങളെപ്പറ്റി സ്വാമിജി പറയുന്നുണ്ട്: 1. ഏതു് അഭേദ്യകവാടത്തെയും ഉദ്ഘാടനം ചെയ്യുവാൻ കഴിവുള്ള സ്നേഹശക്തി 2. ദോഷദർശനത്തിന്റെയും ചീത്തവിളിയുടെയും സ്ഥാനത്തു് കഷ്ടപ്പാടിന്റെ വേദനയാററുന്ന അരുമവാക്കുകൾ 3. വന്മലപോലുള്ള വലിയ പ്രതിബന്ധങ്ങളെക്കൂടി കയറി

ക്കടക്കുവാനുള്ള ഇച്ഛാശക്തി. ഈ മൂന്നു ഗുണങ്ങളാണു് രാഷ്ട്രപുനർന്നിർമ്മാണത്തിൽ നമുക്കു മാർഗ്ഗദർശകങ്ങളാകേണ്ടതു്. ഭാരതത്തെ മുഴുവൻ സ്വന്തം ഗൃഹമായും ഭാരതീയരെ മുഴുവൻ സ്വന്തം സഹോദരരായും കണ്ടിരുന്ന ആ യഥാർത്ഥസ്വരാജ്യസ്നേഹിയുടെ വാക്കുകളനുസരിച്ചു് ലോകത്തിൻെറ നന്മയ്ക്കുവേണ്ടി ഒരു അഖണ്ഡഭാരതത്തിൻെറ പുനർനിർമ്മാണത്തിന്നു് നമുക്കു ശ്രമിക്കുക; ഭൗതികമായ അഭിവൃദ്ധിക്കും പരിഷ്കാരങ്ങൾക്കും വേണ്ടി ശ്രമിക്കുമ്പോഴും ആദ്ധ്യാത്മികമൂല്യങ്ങളെ അവഗണിക്കാതിരിക്കുക; സ്വന്തം നിലനില്പിന്നുവേണ്ടി മാത്രമല്ല, ലോകത്തിൻെറ രക്ഷക്കുവേണ്ടി ഭാരതം അതിൻെറ ആദ്ധ്യാത്മികതയെ വീണ്ടെടുക്കുക. മതാദർശങ്ങളെ അവഗണിച്ചുകൊണ്ടുള്ള ഭാരതത്തിന്നു് ഒരിക്കലും ഒരു നിലയ്ക്കും മുന്നേറുവാൻ സാധിക്കുകയില്ല. നട്ടെല്ലില്ലാത്ത ഒരു സമുദായത്തിന്നു് നിവർന്നു നില്ക്കാനോ മുന്നോട്ടു പോകുവാനോ സാധിക്കുകയില്ലല്ലൊ. ഇന്നത്തെ ദോഷങ്ങൾക്കെല്ലാം മതത്തെയും ആദ്ധ്യാത്മികതയെയും അപലപിക്കുക ഒരു സ്വഭാവമാക്കിത്തീർത്തിട്ടുള്ള ജനങ്ങൾ ശാന്തമായിരുന്നു് ഒരു ആത്മപരിശോധന നടത്തുകയും ഒരു യഥാർത്ഥസ്വരാജ്യസ്നേഹിയായ വിവേകാനന്ദസ്വാമികളുടെ ലേഖനങ്ങളും പ്രഭാഷണങ്ങളും ശ്രദ്ധാപൂർവ്വം പഠിക്കുകയും ചെയ്യതിന്നു ശേഷം ആത്മാർത്ഥതയോടുകൂടി സംസാരിക്കുകയും എഴുതുകയും ചെയ്യുന്നതു് അവർ തങ്ങൾക്കും മററുള്ളവർക്കും നല്ലുന്ന വലിയൊരനുഗ്രഹമായിരിക്കും. ചാർവ്വാകന്മാരുടെ അനുയായികൾക്കു് ഒരിക്കലും ഇന്ത്യയിൽ വിജയം സിദ്ധിച്ചിട്ടില്ലെന്നതും അവരോർക്കുന്നതു് നന്നു്.

ഭരണമണ്ഡലത്തിൽ അങ്ങോളമിങ്ങോളം പടർന്നുപിടിച്ചിട്ടുള്ളസ്വാർത്ഥതാത്പര്യങ്ങളെയും അഴിമതികളെയും ഉച്ചാടനം ചെയ്യുന്നതിന്നായി വിപ്ലവപ്രസ്ഥാനങ്ങൾ ഭാരതത്തിൽ തലപൊക്കിക്കാണുന്നതു ഭരണകർത്താക്കളുടെ കണ്ണുതുറപ്പിക്കുവാൻ പര്യാപ്തമാവേണ്ടതാണു്. ജാതിയുടെയും മതത്തിൻെറയും ന്യൂനപക്ഷഭൂരിപക്ഷങ്ങളുടേയും പേരിൽ ഭിന്നിപ്പിച്ചു ഭരിക്കുക എന്ന പഴയ നയംതന്നെ ഇന്നും പിന്തുടരുന്നതിൻെറ ദോഷവശങ്ങൾ മനസ്സിലാക്കി ഭാരതത്തെ ഒന്നായി കാണുവാൻ അവർ ശ്രമിക്കുകയാണു വേണ്ടതു്. ഇവിടെ ഭാരതീയർ എന്ന ഒരു സമുദായവും ഭാരതീയത്വം എന്ന ഒരു മതവുമേ ഉണ്ടാകാവൂ. ആ മതത്തിൽ ഓരോ വ്യക്തിക്കും അവരവരുടെ വിശ്വാസപ്രമാണങ്ങളും ആചാരാനുഷ്ഠാനങ്ങളും സ്വീകരിക്കുന്നതിന്നു് പരിപൂർണ്ണസ്വാതന്ത്ര്യമുണ്ടായിരിക്കും. മതത്തിൻെറയും ജാതിയുടെയും പേരിലുള്ള പ്രത്യേകാനുകൂല്യങ്ങൾ ഉടനടി നിർത്തൽ ചെയ്യാലേ ഇങ്ങനെ ഒരു അഖണ്ഡഭാരതം കെട്ടിയുയർത്തുവാൻ സാധിക്കുകയുള്ളു. ജാതി ചോദിക്കരുതു് പറയരുതു് ആചരിക്കരുതു് എന്നുപദേശിച്ച ഗുരുദേവൻെറ അനുയായികൾ തന്നെ ജാതിയുടെ പേരിൽ പ്രത്യേകാനുകൂല്യങ്ങൾക്കായി വഴക്കടിക്കുന്നതു കാണുമ്പോൾ ആരുടെ ഹൃദയമാണു് തപിക്കാത്തതു്! ആവക കലഹങ്ങൾക്കു പ്രചോദകങ്ങളായ കാരണങ്ങളെ രാഷ്ട്രീയതലത്തിൽ നിന്നുതന്നെ ദൂരീകരിക്കേണ്ടിയിരിക്കുന്നു. ജീവിതത്തെപ്പററി കൂടുതൽ വിശാലവും ഉദാരവുമായ ഒരു സങ്കല്പമാണു് നമുക്കുണ്ടാവേണ്ടതു്. ഭാരതസംസ്കാരം ഉൾക്കൊള്ളാനോ ഭാരതീയജീവിതവുമായി അലിഞ്ഞുചേരാനോ സന്നദ്ധമല്ലാത്ത ഒരു ജനതയും ഭാരതത്തിലുണ്ടാവരുതു്. പ്രത്യേകാനുകൂല്യങ്ങൾ നിർത്തൽ ചെയ്യുന്നതോടെ മാത്രമേ അങ്ങനെയൊരു സമുദായത്തിനു് അടിത്തറ പാകുവാൻ കഴിയുകയുള്ളു. സാമ്പത്തികമായും സാംസ്കാരികമായും താഴ്ന്നനിലയിൽ വർത്തിക്കുന്നവരെ ഉയർത്തുവാൻ ആ തലങ്ങളിൽനിന്നുതന്നെ പ്രവർത്തിക്കണം. അനർഹരും അപ്രാപ്തരുമായ ആളുകളെ മതത്തിൻെറയും സമുദായത്തിൻെറയും പേരിൽ ഉയർന്ന സ്ഥാനങ്ങളിലിരുത്തി രാഷ്ട്രത്തിന്നും ഭരണത്തിന്നും ദോഷമുണ്ടാക്കിത്തീർക്കുന്നതു വലിയ ഒരു അനീതിയാണെന്ന ബോധമുണ്ടാകണം. ഇങ്ങനെയുള്ള ഒരു സമൂലപരിവർത്തനത്തിനു് ഭാരതം സന്നദ്ധമായാൽ സ്വാമിജി സങ്കല്പിച്ച മാതിരി ആദ്ധ്യാത്മികതകൊണ്ടു് ലോകത്തെ വെല്ലുന്ന ഒരാദർശഭാരതം അചിരേണ ഉയിർത്തെഴുന്നേല്ക്കുന്നതു നമുക്കു കാണാറാകും.

# സമൂഹസംവിധാനം

**മൈത്രാനന്ദസ്വാമി**

മതം, വംശം, ദേശം, ഭാഷ, ചരിത്രം, സംസ്കാരം എന്നിങ്ങനെ നാനാകാരണങ്ങളാൽ നാനാപ്രകാരേണ നാനാസമൂഹങ്ങളായി നില കൊണ്ടിരുന്നു, ഇന്നും നിലകൊള്ളുന്നു, ഈ ലോകത്തിലെ മനുഷ്യസമൂഹം. നമ്മുടെ നാട്ടിൽ– ഭാരതത്തിൽ – ജന്മംകൊണ്ടുള്ള ജാതികളും ഉപ ജാതികളും ജനതയെ കൂടുതൽ ഛിന്നഭിന്നമാക്കി കൊച്ചു കൊച്ചു സമൂഹങ്ങളാകുന്ന തുറുങ്കുകളിൽ ബന്ധിച്ചു നിർത്തിയിരുന്നു, ഇന്നും നിർത്തുന്നു, നിന്ദ്യമായ പാരമ്പര്യവുമുണ്ട്. സ്ഥിതിഗതികൾ ഇപ്രകാരമിരിക്കേ, ആദ്യമായി നമുക്കുണ്ടാകേണ്ടതു് ശരിയായ ഒരു സമൂഹസങ്കല്പമാണ്.

'ഈശാവാസ്യമിദം സർവ്വം' 'സർവ്വം ഖല്വിദം ബ്രഹ്മ' എന്നെല്ലാമുള്ള അത്യുൽക്കൃഷ്ടാശയങ്ങളുടെ ജന്മഭൂമിയിൽ, സമൂഹസങ്കല്പം പോലുമില്ലാതാകാനും അതു് ഇന്നും ഒരത്യാവശ്യമായി തോന്നപ്പെടാത്തവണ്ണം നാം അധഃപതിച്ചു പോകാനും ഹേതുവെന്തെന്നു് ആരാഞ്ഞാൽ ചെന്നെത്തുന്നതു് 'ജന്മംകൊണ്ടുള്ള ജാതി' വ്യവസ്ഥയിലാണ്. 'ജന്മംകൊണ്ടുള്ള ജാതി' എന്ന പൈശാചികാശയം, ജാത്യഭിമാനം, സ്വജാതിപ്രേമം, അന്യജാതിദ്വേഷം, തദനുസാരങ്ങളായ വീക്ഷണഗതി, വിശ്വാസങ്ങൾ, വിദ്യാഭ്യാസം, വ്യവസ്ഥകൾ, മുതലായവ ചരിത്രാതീതകാലം മുതൽ ഇന്നുവരെ സമൂഹസങ്കല്പം ഉണ്ടാകുന്നതിന്നു പ്രതിബന്ധങ്ങളായി നിലകൊണ്ടിട്ടുള്ള, ഇന്നും നിലകൊള്ളുന്ന, സംസ്കാരപൈതൃകങ്ങളാണ്.

ശാസ്ത്ര–സാങ്കേതികവിജ്ഞാനങ്ങളുടെ വികാസംകൊണ്ടു് ലോകത്തെമ്പാടുമുള്ള ജനതയെല്ലാം പരസ്പരം തൊട്ടുരുമ്മുമാറു് ലോകം ചുങ്ങി ചെറുതായിരിക്കുന്ന ഈ യുഗത്തിൽ, മുമ്പൊരിക്കലുമുണ്ടായിട്ടില്ലാത്തവിധം മനുഷ്യനും മനുഷ്യസമൂഹവും ചിന്താവിഷയമായിട്ടുണ്ടു് എന്നതു് ഒരു നല്ല ഭാവിയുടെ നാന്ദിയാണ്.

'മുമ്പൊരിക്കലുമുണ്ടായിട്ടില്ലാത്തവിധം മനുഷ്യനും മനുഷ്യസമൂഹവും ചിന്താവിഷയമായിട്ടുണ്ടു്.' എന്ന മേൽപ്രസ്താവനയ്ക്കു ഒരു ചെറിയ തിരുത്തൽ ചെയ്തുകൊള്ളട്ടെ. 'മാനുഷരെല്ലാരുമൊന്നുപോലെ' എന്ന അത്യുൽക്കൃഷ്ടഭാവനാസാരം രൂപംകൊണ്ടതും നമ്മുടെ സംസ്കാരത്തിന്റെ ഹൃദയസ്ഥാനീയമായതും ആയ ചതുർവിധ പുരുഷാർത്ഥങ്ങളും അവയെ സഫലീകരിക്കുമാറു് ജന്മത്തെ പരിഗണിക്കാതെ ഗുണകർമ്മങ്ങളെ മാത്രം കണക്കിലെടുത്തുകൊണ്ടുള്ള വർണ്ണാശ്രമ ധർമ്മങ്ങളും സമൂഹസംവിധാനത്തിന്നു തുടക്കമിട്ട ഒരു കാലത്തിന്റെ പ്രതീതി ഉപനിഷത്പാനം നമ്മിൽ ഉളവാക്കുന്നുണ്ടു്. എന്നാൽ അത്തരമൊരു ശ്രേഷ്ഠവും ശാസ്ത്രീയവുമായ സംരംഭം മുളയിലേ നുള്ളപ്പെട്ടതായും കാണുന്നുണ്ടു്. 'മാനുഷരെല്ലാരുമൊന്നുപോലെ' എന്ന കാഴ്ച കാണ്മാൻ സാദ്ധ്യമല്ലാതാക്കുന്ന, മനുഷ്യരെ പല ഉച്ചനീചശ്രേണികളിൽ തളച്ചുനിർത്തി ഭേദബുദ്ധികളും ദുരഭിമാനികളും ജാത്യാചാരഭ്രാന്തന്മാരുമാക്കിയ, ആശയാദർശങ്ങളും ശാസനങ്ങളും സ്ഥാപനങ്ങളും ഉപനിഷന്നിർദിഷ്ടമായ സമൂഹസംവിധാനത്തെ ഒരു ചാപ്പിള്ളയാക്കി എന്നതു് ഒരു ദുഃഖസത്യം മാത്രമാണ്.

ചതുർവിധ പുരുഷാർത്ഥഭാവനയ്ക്കോ അതു സാദ്ധ്യമാക്കുവാനുള്ള ഉപായങ്ങളിലൊന്നായ ആശ്രമവ്യവസ്ഥയ്ക്കോ ഇന്നും കാലഹരണം വന്നിട്ടില്ലെന്നു പറയാം. എന്നാൽ വർണ്ണവ്യവസ്ഥ – ഗുണകർമ്മങ്ങൾ അനുസരിച്ചാണെങ്കിൽ പോലും – ഉയിർത്തെഴുന്നേൽക്കുന്നതു് ഒരു പേടിസ്വപ്നമാണ്, അനഭികാമ്യവും അസ്വീകാര്യവുമാണ്. ഗുണകർമ്മാനുസാരമായ വർണ്ണവ്യവസ്ഥ ശാസ്ത്രീയമെങ്കിൽ അനുപേക്ഷണീയമാണ്. ഓരോ വ്യക്തിയും ജീവിതായോധനത്തിനിടയിൽ ഏതു വർണ്ണത്തിലോ അതിൽ ചെന്നെത്തിമുങ്ങിയോ, വഴുതിയോ പോകാതെയുള്ള നില സ്വയം കണ്ടെത്തട്ടെ എന്നു വിടുകയേ നിർവാഹമുള്ളൂ. ഗുണകർമ്മവിഭാഗേനയുള്ള ചാതുർവർണ്ണ്യം ആരും ആരിലും അടിച്ചേല്പിക്കേണ്ടതില്ല. സ്വയം ഓരോരുത്തനും അവയിൽ ഓരോന്നിലും ചെന്നു നില്ക്കും. മറിച്ചു്, ജന്മംകൊണ്ടുള്ള ജാതി ഏററവും അശാസ്ത്രീയവും 'ജാതി' അഥവാ

'വിചിത്രത' എന്ന പ്രകൃതി നിയമത്തിന്നു വിരുദ്ധവുമാണ്.

സമൂഹബോധത്തിന്ന് പ്രഥമവും പ്രധാനവും അത്യന്താപേക്ഷിതവുമായതു് ഭാരതീയമായ 'ജന്മംകൊണ്ടുള്ള ജാതി' വ്യവസ്ഥയെ പരിപൂർണ്ണം ഇല്ലായ്മചെയ്യലാണ്. അത്തരം ഒരു ജാതിവ്യവസ്ഥ ഒരിക്കലും ഉണ്ടായിട്ടില്ലാത്ത ഒരു പാശ്ചാത്യരാഷ്ട്രം അടിച്ചേല്പിച്ച അടിമത്തവും വിദ്യാഭ്യാസവും ആശയാദർശങ്ങളും ഭൌതികശാസ്ത്രവിജ്ഞാനങ്ങളും വാർത്താവിതരണസംവിധാനങ്ങളും ഒരു നൂററാണ്ടിൽ കൂടുതൽ കാലം അനുഭവിക്കാനിട വന്നില്ലായിരുന്നുവെങ്കിൽ ഇന്നും നാം സമൂഹബോധമില്ലാത്ത ഒരു ജനതയായി തുടരുന്നേനേ. ബ്രിട്ടീഷ് മേധാവിത്വവും തദ്വാരാ ഉണ്ടായ ബഹുമുഖമായ പരിവർത്തനങ്ങളും സമൂഹബോധമുളവാക്കുവാൻ കാരണമായി എന്നു പറയണം!

ഇത്രയുംകൊണ്ടു സൂചിതമാകുന്നതെന്തെന്നാൽ, തനി ഭാരതീയമായ ഒന്നിൻേറയും തനതായ മിടുക്കുകൊണ്ടല്ല സമൂഹബോധം എന്നൊന്നു നമ്മിൽ ഇന്നുണ്ടെങ്കിൽ അതുണ്ടായതു് എന്ന സത്യം നമ്മോടുതന്നെ തുറന്നുസമ്മതിക്കാൻ നാം തയ്യാറാകണം എന്നാണ്. അതിനു നാം സന്നദ്ധരെങ്കിൽ, ഈ നൂററാണ്ടിലെ സമൂഹസംവിധാനത്തിനു ഭാരതീയമായ ചിലതെല്ലാം ഉപേക്ഷിക്കുകയും വിദേശീയമായ പലതും തുറന്ന മനസ്സോടെ സ്വീകരിക്കുകയും വേണം: സ്വീകരിക്കേണ്ടിവരും, സ്വീകരിക്കുവാൻ നാം നിർബ്ബന്ധിതരാകുന്നുമുണ്ടു്.

ഒരു വ്യക്തിയുടെ ആവശ്യങ്ങൾ അതായതു് ഒരു വ്യക്തി അർത്ഥിക്കുന്നതെന്തോ അതുതന്നെയാണ് അത്തരം അനേകം വ്യക്തികളുടെ കൂട്ടമായ ഒരു സമൂഹം അർത്ഥിക്കുന്നതും. ആ ആവശ്യങ്ങളുടെ ചുരുക്കമാണ് ചതുർവിധപുരുഷാർത്ഥങ്ങൾ അഥവാ ധർമ്മാർത്ഥകാമമോക്ഷങ്ങൾ.

അർത്ഥകാമങ്ങൾ മാത്രമേ യഥാർത്ഥത്തിൽ ഏതൊരു വ്യക്തിയും അർത്ഥിക്കുന്നുള്ളവെന്നു ഉപരിപ്ലവബുദ്ധികൾ അവകാശപ്പെട്ടേയ്ക്കാം. അതു ശരിയാണെന്നും ധർമ്മത്തിന്നും മോക്ഷത്തിന്നുമർത്ഥിക്കുന്നവർ വളരെ വിരളമായതുകൊണ്ടു് അവയ്ക്കു പുരുഷാർത്ഥങ്ങളുടെ സ്ഥാനം നല്ലേണമോ എന്നും തോന്നിയേയ്ക്കാം. ഒന്നു ചുഴിഞ്ഞാലോചിച്ചാൽ സാർവ്വജനീനമായതും, പ്രഥമമല്ലെന്നു വകവെച്ചുകൊടുത്താൽപോലും, പ്രധാനമായതും ധർമ്മവും മോക്ഷവുമാണെന്നും, അർത്ഥകാമങ്ങൾക്കു താരതമ്യേന അപ്രധാനമായ ഒരുതരം രണ്ടാംകിട സ്ഥാനമേയുള്ളവെന്നും ബോദ്ധ്യപ്പെടും.

ധർമ്മമെന്നാൽ ഒരു വസ്തുവിൻെറ സ്വഭാവത്തെ നിലനിർത്തി വളർത്തുന്നതു് എന്നാണർത്ഥം. കർമ്മമയമായ ഈ പ്രപഞ്ചത്തിൽ ഏതൊന്നിൻേറയും നിലനിൽപ്പിന്നും വളർച്ചയ്ക്കും ഉതകുന്ന കർമ്മം ധർമ്മവും, നിലനില്പിന്നും വളർച്ചയ്ക്കും ഉതകാത്ത കർമ്മം അധർമ്മവുമാണ്. അചേതന വസ്തുക്കളുടേയും മനുഷ്യേതരങ്ങളായ ജന്തുക്കളുടേയും നിലനില്പും ഉയർച്ചയും താഴ്ചയും പ്രകൃത്യധീനമാണ്. വിവേകവും സ്വബോധവുമുള്ള മനുഷ്യന്ന് പ്രകൃതിയെമാത്രം സ്വയം അനുകൂലിക്കാതെ, സ്വഭാവത്തിൽനിന്നും പതിക്കാതെ സ്വരൂപപ്രാപ്തിവരെ പുരോഗമിക്കുവാനുള്ള കഴിവുണ്ടു്. അതിനാൽ ധർമ്മാധർമ്മങ്ങളായ കർമ്മങ്ങളെക്കുറിച്ചു മനുഷ്യരെ ഉദ്ബോധിപ്പിക്കുന്നു ശാസ്ത്രങ്ങൾ. ഏതൊരു കർമ്മം ഒരുവൻെറ വ്യക്തിത്വത്തെ എക്കാലവും ഊനം തട്ടാതെ കാത്തു രക്ഷിക്കുകയും വളരുവാൻ സഹായിക്കുകയും ചെയ്യുന്നുവോ അതു ധർമ്മം. ഏതൊരു കർമ്മം വ്യക്തിത്വത്തിന്ന് ഉടനേയോ പിന്നീടോ ഊനം തട്ടിക്കുകയും വളർച്ചയിലേയ്ക്കു മുന്നേറുന്നതിന്നു വിഘ്നമാകയും ചെയ്യുന്നുവോ അതു് അധർമ്മവുമാകുന്നു. അതായതു് തൽക്കാലം നിലനില്പിനുതകുന്നുവെങ്കിലും പിൽക്കാലത്തു് പതനത്തിന്ന് ഇടനല്കുന്നുവെങ്കിൽപോലും അതു് അധർമ്മം; ക്ലേശകരവും ദുഃഖകരവുമെങ്കിലും പിൽക്കാലത്തു് സ്വസ്വരൂപപ്രാപ്തിക്കുതകുന്നുവെങ്കിൽ ധർമ്മം. എല്ലാ കർമ്മത്തിൻേറയും ലക്ഷ്യമായ സുഖം തന്നെയാണ് മോക്ഷം. വൈഷയികങ്ങളായ സുഖങ്ങൾ ആഗന്തുകങ്ങളും ക്ഷണികങ്ങളുമാകയാൽ നിത്യനിരതിശയസുഖത്തെ കാംക്ഷിക്കുന്ന മനുഷ്യനെ തൃപ്തിപ്പെടുത്തുവാൻ അവ പര്യാപ്തങ്ങളല്ല. നിർവ്വിഷയമായ നിത്യമായ സുഖസ്വരൂപമായ ഒരു വസ്തുവിൽനിന്നു മാത്രമേ മനുഷ്യൻ അഭിലഷിക്കുന്ന നിത്യനിരതിശയസുഖം ലഭിക്കുകയുള്ളൂ. അത്തരം സുഖം ആത്മസ്വരൂപം തന്നെയാകയാൽ, വിഷയങ്ങളുടെ ബാധയകന്ന് ആത്മസുഖം അനുഭവിക്കുകയെന്നതു് ജീവിതത്തിൻെറ പരമപ്രയോജനമാണ്. അതിനാൽ മോക്ഷം അനിഷേധ്യമായ ഒരു പുരുഷാർത്ഥം മാത്രമല്ല, പരമപുരുഷാർത്ഥംതന്നേയുമാണ്.

പരമപുരുഷാർത്ഥനിർണ്ണയം ചെയ്യൽകൊണ്ടൊന്നും സമൂഹസംവിധാനം സാധിക്കയില്ല.

സംവിധാനത്തിൻെറ ലക്ഷ്യനിണ്ണയം മാത്രമാണ് ചതുർവിധപുരുഷാത്ഥപ്രതിപാദനം കൊണ്ടു സാധിക്കുന്നതു്. പുരുഷാത്ഥങ്ങളുടെ ചതുർവിധത്വംകൊണ്ടും അവയെ നേടുവാനുള്ള ഉപായങ്ങളുടെ നാനാത്വംകൊണ്ടും ബഹുമുഖവും സമഞ്ജസവുമായ, ആവശ്യാനുസാരം പരിവത്തനക്ഷമമായ ഒരു സമ്മേളനംകൊണ്ടും മാത്രമേ സമൂഹസംവിധാനം എന്ന മഹത്തായ പ്രശ്നം പരിഹൃതമാകയുള്ളൂ. എണ്ണമററ ഘടകസംവിധാനങ്ങൾ ഉൾക്കൊള്ളേണ്ട സമൂഹസംവിധാനം ഒരു ലേഖനത്തിനു വിഷയമാകുമ്പോൾ അതിലേതെങ്കിലും ഒരു ഘടകത്തിൻെറ അല്പമായ പരാമശ്മേ സാധിക്കുകയുള്ളൂ. അത്രമാത്രമേ ഇതിൽ ശ്രമിക്കുന്നതുമുള്ളൂ.

സമൂഹസംവിധാനത്തിൻെറ ആരംഭം അത്തരം സംവിധാനത്തിനു വിഘ്നകാരികളായ ആശയാദശാചാരങ്ങളുടെ ദൂരീകരണമാകണം. നാനാസമൂഹങ്ങളായാണ് ലോകജനത ഇന്നും നിലകൊള്ളുന്നതെന്ന് മുമ്പു പറയുകയുണ്ടായി. നാനാസമൂഹങ്ങളിൽ ഏകസമൂഹബോധം ഉളവാക്കുവാൻ വേണ്ട ആശയാദശാചാരങ്ങളുടെ ആവിഷ്കരണം സാധിക്കണം. മനുഷ്യരെ നാനാസമൂഹങ്ങളായി നിലകൊള്ളിക്കുന്ന ശക്തികളിൽ സവ്വപ്രധാനമായതു് മതമാണ്. ജന്മവാസനയും പരിതസ്ഥിതികളുടെ സ്വാധീനവും നിമിത്തം ഒരുവൻ എത്തിച്ചേരുന്ന വിശ്വാസങ്ങളാണ് അവൻെറ വികാരങ്ങളെയും വിചാരങ്ങളേയും ചേഷ്ടകളേയും നിയന്ത്രിക്കുന്നതു്. ഒരു മനുഷ്യനെ ആകമാനം സ്പശിക്കുന്ന, വിധേയനാക്കിത്തീക്കുന്ന, വിശ്വാസം മതപരമായ വിശ്വാസമാണ്. മനുഷ്യരെ തമ്മിൽ അകററാനും അടുപ്പിക്കുവാനും ഇത്രയും ശക്തമായ പ്രേരകശക്തി മറെറാന്നില്ല. അതു കാരണം മതബാഹുല്യം എത്രകണ്ടു് കുറയുന്നുവോ, അഥവാ, മതസമന്വയം എത്രകണ്ടു് സാധിക്കുന്നുവോ അത്രകണ്ടു് ഏകസമൂഹബോധത്തിനു സാദ്ധ്യത കൂടുമെന്നു സ്പഷ്ടം. വംശം, ദേശം, ഭാഷ, ചരിത്രം മുതലായ നാനാത്വങ്ങളെ അതിക്രമിച്ചു് അതിജീവിച്ചു് മനുഷ്യനെ തമ്മിൽ അടുപ്പിക്കുവാനും അകററുവാനും കഴിവുള്ള ഒരു മഹത്തായ ശക്തിയാണ് മതം എന്നതു് പ്രത്യക്ഷമാണ്. സമൂഹസംവിധാനത്തിൻെറ മമ്മം മതസമന്വയപ്രക്രിയയിലാണ് ആരംഭിക്കേണ്ടതും. മതസമന്വയം സാധിക്കേണ്ടതു് എവ്വിധമെന്നതിന്നു് അത്യുത്കൃഷ്ടമായ ഒരു മാതൃക ഭഗവാൻ ശ്രീരാമകൃഷ്ണദേവൻെറ ജീവിതവും അനുഭൂതികളും ഉപദേശങ്ങളും മുഖേന നമുക്കു ലഭിച്ചിട്ടുണ്ടു്. സാധാരണക്കാക്ക് അപ്രാപ്യമായ അനുഭൂതികളാൽ സമൃദ്ധമായ ആ ജീവിതം സാധാരണക്കാരുടെ ജീവിതത്തിൽ ഏതു വിധേന പ്രയോജനപ്പെടുത്താമെന്നുള്ളതിൻെറ സൂചനകളും നിദ്ദേശങ്ങളും വിവേകാനന്ദവാണികളിൽ സുലഭമാണ്.

പ്രധാനമതങ്ങളെല്ലാം അവയുടെതായ പ്രമാണഗ്രന്ഥങ്ങളിൽ അധിഷ്ഠിതങ്ങളാണ്. സാവ്വജനീനങ്ങളും സാവ്വകാലികങ്ങളുമായ ചില സത്യങ്ങളും അവയോടൊപ്പം പ്രാദേശികപ്രസക്തിമാത്രമുള്ളവയും താത്കാലികങ്ങളുമായ പലേ വസ്തുതകളും പ്രതിപാദിക്കപ്പെട്ടിട്ടുണ്ടു്. ഈ വക പ്രമാണഗ്രന്ഥങ്ങളിലെല്ലാം അവയിലെ താൽക്കാലികങ്ങളും പ്രാദേശികങ്ങളുമായ വസ്തു് സാവ്വജനീനവും സാവ്വകാലികവുമായ പ്രാധാന്യവും ശ്രേഷ്ഠതയും കൊടുക്കുക കാരണമാണ് മതബാഹുല്യവും മാത്സര്യവും എല്ലാം തന്നെ ! അതായതു് മതഗ്രന്ഥങ്ങളിലെ ശ്രുതികൾക്കൊപ്പം അവയിലെ സ്മൃതിഭാഗങ്ങളെ പൊക്കിപ്പിടിച്ചു് ആദരവുചെയ്തുപോയതും, ചെയ്തുപോകുന്നതുമാണ് മതഭേദങ്ങൾ ഉളവാക്കിയതു്. കാലഹരണം വന്ന സ്മൃതിഭാഗങ്ങളെ ഓരോ മതത്തിൽനിന്നും നീക്കംചെയ്യണം. എല്ലാ മതങ്ങളിലേയും ശ്രുതിഭാഗങ്ങൾ മാത്രമായി വേർതിരിച്ചെടുക്കപ്പെടണം. അവയെ മാത്രം സംവിധാനം ചെയ്യപ്പെടേണ്ട സമുദായത്തിലെ ബാലികാബാലന്മാക്ക് ഓതിക്കൊടുക്കണം. ഓരോ മതത്തിലെയും ശ്രുതിഭാഗങ്ങളെ വേർതിരിച്ചെടുത്തു് വിഷയാനുക്രമം വേർതിരിച്ചു് അത്ഥശങ്കയ്ക്കിടയില്ലാത്തവിധം സ്പഷ്ടമായ വ്യാഖ്യാനങ്ങളോടുകൂടിയ പ്രസിദ്ധീകരണങ്ങളുണ്ടാകണം. അവയെ സമുദായത്തിലെ വളന്നുവരുന്ന തലമുറയ്ക്കു് ലഭ്യമാക്കാൻ വേണ്ടതെല്ലാം—അദ്ധ്യാപകന്മാർ, സ്ഥാപനങ്ങൾ മുതലായവ — ഉണ്ടാക്കണം. മതങ്ങളിലെ ശ്രുതിഭാഗങ്ങൾ എല്ലാം പരസ്പരം പൊരുത്തപ്പെട്ടവയായതുകൊണ്ടും, ലേബലില്ലാത്ത മനുഷ്യന്നു് ആവശ്യങ്ങളായ അത്ഥങ്ങളെ നേടി അനുഭവിക്കുന്നതിൽ സഹായകങ്ങളായതുകൊണ്ടും, വിദ്വേഷമാത്സര്യാദികൾക്കൊന്നും ഇട നൽകാത്തവയായതുകൊണ്ടും, ഇത്തരം ശ്രുതിഭാഗങ്ങളിലെ ആശയാദശാചാരങ്ങളെക്കൊണ്ടു് ഒരു തലച്ചോറു കഴുകിക്കൊടുക്കൽ വെയ്ക്കൽ സമുദായാംഗങ്ങളിൽ നടത്തണം.

(ശേഷം 75-ാം പേജിൽ)

# ഹിന്ദുമതം മതേതരഭാരതത്തിൽ

ശ്രീ വിദ്യാനന്ദതീർത്ഥപാദസ്വാമികൾ

ജീവജാലങ്ങളുടെയെല്ലാം ലക്ഷ്യം സുഖമാണ്. ഭക്ഷണം, മൈഥുനം, നിദ്ര ഈ വഴിക്ക് എല്ലാ ജീവികളും സുഖമനുഭവിക്കുന്നുണ്ട്. സാധാരണമനുഷ്യനും മററു ജന്തുക്കളും തമ്മിൽ ഈ വിഷയത്തിൽ വലിയ വ്യത്യാസമൊന്നുമില്ല. പരിഷ്കൃതനായ മനുഷ്യൻ കൃത്രിമമായി ലൗകിക സുഖം അനുഭവിക്കുന്നുണ്ടെങ്കിലും, ലക്ഷ്യത്തിൽ മററു ജീവികളെക്കാൾ മുന്നോട്ടു പോയിട്ടില്ലെന്ന് വിചാരശീലന്മാർക്കറിയാം. ഭൗതികസുഖം വർദ്ധിക്കുന്തോറും ദുഃഖവും വർദ്ധിച്ചു വരുന്നതായിട്ടാണനുഭവം. അതുകൊണ്ടു ദുഃഖത്തിനു പൂർണ്ണമായ ശമനവും നിത്യമായ സുഖത്തിൻെറ അനുഭവവും ലൗകികവിഷയസുഖത്തിൽനിന്ന് ഒരിക്കലും സിദ്ധിക്കുകയില്ലെന്നു വ്യക്തമാകുന്നുണ്ട്. എന്നാൽ നിത്യമായ സുഖമാണ് വിവേകിയായ മനുഷ്യൻെറ ജീവിതലക്ഷ്യം. അതിനുള്ള ഉപായമായി അവനംഗീകരിച്ചിരിക്കുന്നതു് മതാനുഷ്ഠാനമാണ്. അതു് മനുഷ്യനെ തമസ്സിൽനിന്നു ജ്യോതിസ്സിലേക്കും, മൃത്യുവിൽനിന്ന് അമൃതത്തിലേയ്ക്കും ദുഃഖത്തിൽനിന്ന് പരമാനന്ദത്തിലേയ്ക്കും അപൂർണ്ണതയിൽനിന്ന് പൂർണ്ണതയിലേയ്ക്കും ഉയർത്തുന്നു. ലോകത്തിൽ അനേകമതങ്ങളുണ്ടെങ്കിലും അവയിൽ ഹിന്ദുമതം, സരതുഷ്ട്രമതം, ജൂതമതം, കൺഫ്യൂഷസ് മതം, ജൈനമതം, ഷിൻേറാമതം, ക്രിസ്തുമതം, ഇസ്ലാംമതം, താവോമതം, സിക്കുമതം, ബുദ്ധമതം ഇങ്ങനെ പതിനൊന്നു മതങ്ങൾക്കാണ് ജനതയുടെ അംഗീകാരം സിദ്ധിച്ചിട്ടുള്ളതു്. അവയിൽത്തന്നെ ഏററവും കൂടുതൽ ജനങ്ങൾ അംഗീകരിച്ചിരിക്കുന്നതു് ക്രിസ്തുമതവും ഏററവും കുറച്ച് ആളുകൾ അംഗീകരിച്ചിരിക്കുന്നതു് സരതുഷ്ട്രമതവുമാകുന്നു.

ഈ മതങ്ങളിൽ ഏററവും പുരാതനത്വം കല്പിക്കപ്പെട്ടിരിക്കുന്നതു് ഹിന്ദുമതത്തിനാണ്. ഒരു കാലത്തു് ലോകത്തിൻെറ നാനാഭാഗങ്ങളിലും ഹിന്ദുമതത്തിൻെറ സന്ദേശങ്ങളും സംസ്കാരവും പ്രചരിച്ചിരുന്നതായി ചരിത്രകാരന്മാർ രേഖപ്പെടുത്തിയിട്ടുണ്ട്. എന്നാൽ പില്ക്കാലത്തുണ്ടായി ശക്തിപ്രാപിച്ച സംഘടിതമതങ്ങളുടെ ക്രൂരമായ ആക്രമണംകൊണ്ടും, ബലമായ മതപരിവർത്തനംകൊണ്ടും ഇന്നു ഹിന്ദുമതം ഭാരതത്തിൽ മാത്രമേ സാർവ്വത്രികമായി നിലകൊള്ളുന്നുള്ളു. അനേകം പ്രതികൂല പരിതഃസ്ഥിതികളെ നേരിട്ടുകൊണ്ടാണെങ്കിലും തൻെറ അന്തഃസത്തയ്ക്ക് ഒരു കോട്ടവും തട്ടാതെയാണ് ഇന്നും ഹിന്ദുമതം അനേകകോടി മനുഷ്യർക്ക് ശാന്തിയും സമാധാനവും നല്കിക്കൊണ്ടിരിക്കുന്നതു്. ക്രിസ്തുമതത്തെപ്പോലെയോ ഇസ്ലാംമതത്തെപ്പോലെയോ കെട്ടുറപ്പുള്ള സംഘടനാശക്തിയോ മതപ്രചാരകന്മാരോ മതത്തിനുവേണ്ടി സർവ്വസ്വവും ഉപേക്ഷിക്കാൻ തയ്യാറായവരോ ഇന്ന് ഹിന്ദുക്കളുടെയിടയിൽ ഇല്ലെങ്കിലും ലോകത്തിലെ ജനസംഖ്യയിൽ മൂന്നാം സ്ഥാനം ഹിന്ദുമതാവലംബികൾക്കുണ്ടെന്നുള്ളതു് ഒരദ്‌ഭുതംതന്നെയാണെന്ന് പല ചിന്തകന്മാരും അഭിപ്രായപ്പെട്ടിട്ടുണ്ട്.

ഹിന്ദുക്കളുടെ ധർമ്മമാണ് ഹിന്ദുമതം. പണ്ടു സിന്ധുനദീതീരത്തു താമസിച്ചിരുന്ന ആര്യന്മാരെ സിന്ധുക്കൾ എന്നു വിളിച്ചിരുന്നുവെന്നും പേർഷ്യൻഭാഷയിൽ 'സ'കാരത്തിൻെറ സ്ഥാനത്തു 'ഹ'കാരം വന്നതുകൊണ്ടു് സിന്ധു ഹിന്ദു ആയതാണെന്നും ചില പണ്ഡിതന്മാർക്ക് അഭിപ്രായമുണ്ട്. അതുകൊണ്ട് സിന്ധുക്കൾതന്നെയാണ് ഹിന്ദുക്കൾ എന്നും ക്രമേണ ആ വർഗ്ഗത്തിൽപ്പെട്ടവരും അല്ലാത്തവരുമായ ഭാരതീയർക്കെല്ലാംതന്നെ ആ പേരു വന്നുചേർന്നുവെന്നും ആണ് അവരുടെ പക്ഷം. എന്നാൽ സംസ്കൃതഭാഷയിൽ ഹിന്ദു എന്നും സിന്ധുവെന്നും രണ്ടു പദങ്ങൾതന്നെ ഉള്ളതിനാൽ സിന്ധു ഹിന്ദുവായിത്തീർന്ന പ്രാകൃതശബ്ദം സംസ്കൃതഭാഷ അംഗീകരിക്കാൻ ഇടയില്ലെന്നും, ഹിന്ദു സ്വതന്ത്രമായ ഒരു പദമാണെന്നും വാദിക്കുന്ന പണ്ഡിതന്മാരുമുണ്ട്. ശ്രീ പ്രഭാകരശ്രീധരറാനഡെ

എന്ന പണ്ഡിതൻ പ്രാചീനമെന്നു കരുതപ്പെട്ടുന്ന 'വൃദ്ധസ്മൃതി' എന്ന ഗ്രന്ഥത്തിൽനിന്നു് ഒരു ശ്ലോകം ഉദ്ധരിച്ചു് ഹിന്ദുവിനു നിർവ്വചനം രേഖപ്പെടുത്തിയിട്ടുണ്ടു്. അതിങ്ങനെയാണു്:

**ഹിംസയാ ദൂയതേ യശ്ച സദാചരണതത്പരഃ**
**വേദഗോപ്രതിമാസേവീ സ ഹിന്ദുമുഖശബ്ദഭാക്.**

ഹിംസയിൽ ദുഃഖിക്കുന്നവനും സദാചാരതത്പരനും വേദത്തെ പരമപ്രമാണമായി കരുതുന്നവനും ഗോവിനേയും ഈശ്വരപ്രതിമയേയും പൂജിക്കുന്നവനുമാണു് ഹിന്ദു എന്നു് ഇതിൽനിന്നു വെളിപ്പെടുന്നു. ഇതുകൊണ്ടു ഹിന്ദുശബ്ദം ഒരു മതാവലംബിയെ കുറിക്കുന്നതാണെന്നു കരുതാം. 1950 ജനുവരിയിലെ 'കല്യാൺ' വിശേഷാങ്കത്തിൽ ആചാര്യവിനോബാഭാവേ ''ഹിന്ദു ആരു്?'' എന്ന തലക്കെട്ടിൽ എഴുതിയിരിക്കുന്നതിങ്ങനെയാണു്:

**''യോ വർണ്ണാശ്രമനിഷ്ഠാവാൻ ഗോഭക്തഃ ശ്രുതിമാതൃകഃ**
**മൂർത്തിം ച നാവജാനാതി സർവ്വധർമ്മസമാദരഃ**
**ഉത്പ്രേക്ഷതേ പുനർജ്ജന്മ തസ്മാൻമോക്ഷണമീഹതേ.**
**ഭൂതാനുകൂല്യം ഭജതേ സ വൈ ഹിന്ദുരിതി സ്മൃതഃ**
**ഹിംസയാ ദൂയതേ ചിത്തം തേന ഹിന്ദുരിതീരിതഃ.''**

ആരാണോ വർണ്ണങ്ങളുടെയും ആശ്രമങ്ങളുടേയും വ്യവസ്ഥയെ രക്ഷിക്കുന്നതു്, ഗോവിനെ സേവിക്കുന്നതു്, ശ്രുതികളെ (വേദങ്ങളെ) മാതാവിനെപ്പോലെ മാനിക്കുന്നതു്, എല്ലാ ധർമ്മങ്ങളെയും മതങ്ങളെയും ആദരിക്കുന്നതു്, ആരാണോ ക്ഷേത്രങ്ങളിലും മററുമുള്ള മൂർത്തികളെ അവജ്ഞയോടുകൂടി വീക്ഷിക്കാത്തതു്, ജീവന്റെ പുനർജ്ജന്മത്തെ അംഗീകരിക്കുകയും അതിൽനിന്നു മുക്തിനേടാൻ പരിശ്രമിക്കുകയും ചെയ്യുന്നതു്, ആരാണോ എല്ലാ പ്രാണികളോടും അനുകൂലമായി പെരുമാറുന്നതു്, അവൻ ഹിന്ദുവാണെന്നു വിചാരിക്കപ്പെടുന്നു. ഹിംസകൊണ്ടു് ദുഃഖിക്കുന്നതിനാൽ ഹിന്ദു എന്നു പറയുന്നു. ഈ നിർവ്വചനം ഇന്നത്തെ ഹിന്ദുജനസാമാന്യത്തിന്റെ മതവിശ്വാസത്തെയാണു് പ്രകാശിപ്പിക്കുന്നതു്. ഹിന്ദുധർമ്മത്തിൽ അനേകശാഖോപശാഖകളുണ്ടെങ്കിലും അവയെല്ലാം ഒരുപോലെ അംഗീകരിച്ചിട്ടുള്ള സിദ്ധാന്തങ്ങളാണു് ഇവിടെ ചൂണ്ടിക്കാണിക്കുന്നതു്.

പ്രസിദ്ധമതങ്ങളിലെല്ലാം മൂന്നു വിഭാഗങ്ങളുണ്ടു്. ഒന്നാമത്തേതു് അതിന്റെ മൂലതത്ത്വങ്ങളേയും ലക്ഷ്യത്തേയും ലക്ഷ്യപ്രാപ്തിക്കുള്ള മാർഗ്ഗങ്ങളേയും പ്രതിപാദിച്ചു് ആ മതത്തിന്റെ മുഴുവൻ വ്യാപ്തിയെയും കാണിക്കുന്ന തത്വജ്ഞാനഭാഗം. രണ്ടാമത്തേതു് ആ തത്ത്വങ്ങളെ സ്ഥൂലരൂപത്തിൽ കാണിക്കുന്ന പുരാണഭാഗം. മൂന്നാമത്തേതു ക്രിയാകലാപം. ഇവയിൽ ഹിന്ദുമതത്തിന്റെ തത്ത്വജ്ഞാനഭാഗം വേദങ്ങൾ, ഉപനിഷത്തുകൾ, ദർശനങ്ങൾ, ഗീത ഇവയിലും രണ്ടാം ഭാഗം ഭാഗവതം തുടങ്ങി പതിനെട്ടു പുരാണങ്ങളിലും മൂന്നാമത്തെ ഭാഗം തന്ത്രശാസ്ത്രങ്ങളിലുമാണു് പ്രതിപാദിച്ചിരിക്കുന്നതു്.

മതവിഷയത്തിൽ പ്രത്യക്ഷത്തെക്കാളും അനുമാനത്തെക്കാളും ശബ്ദപ്രമാണമായ വേദത്തിനാണു് ഹിന്ദുക്കൾ പ്രാമാണ്യവും പ്രാബല്യവും കല്പിച്ചിരിക്കുന്നതു്. പ്രത്യക്ഷസിദ്ധമല്ലാത്ത ഈശ്വരതത്ത്വം, ജീവതത്ത്വം, സൃഷ്ടിതത്ത്വം, ജീവന്റെ ബന്ധം, പുനർജന്മം, മുക്തി മുതലായ വിഷയങ്ങളെ പ്രകാശിപ്പിക്കുന്ന ശബ്ദരാശികളാണു് വേദം. ആ വേദം നിത്യവും പൂർണ്ണവുമാണെന്നും, അതു് ആവിഷ്കരിച്ചു ലോകത്തിൽ വെളിപ്പെടുത്തിയവർ ഋഷികളാണെന്നും ഹിന്ദുക്കൾ വിശ്വസിക്കുന്നു.

## ഈശ്വരൻ

ഈശ്വരൻ സത്യസ്വരൂപനും ജ്ഞാനസ്വരൂപനും ആനന്ദസ്വരൂപനും, നിത്യനും പൂർണ്ണനും സ്വതന്ത്രനുമാണു്. നിർഗ്ഗുണനും നിരാകാരനുമായ ആ ഈശ്വരനെ സാധാരണജനങ്ങൾക്കു ഭാവനചെയ്യുവാൻ നിവൃത്തിയില്ല. അതുകൊണ്ടു് അവരുടെ മാനസിക വികാസമനുസരിച്ചു് മനസ്സിലാകത്തക്കവണ്ണം ഈശ്വരനെ സഗുണനിരാകാരരൂപത്തിലും സഗുണസാകാരരൂപത്തിലും ഉപദേശിക്കുന്ന രീതി വേദത്തിലുണ്ടു്. അതു രണ്ടും നിർഗ്ഗുണഭാവത്തിലെത്താനുള്ള പടിയായിട്ടേ ഋഷീശ്വരന്മാർ കരുതിയിട്ടുള്ളു. അതിനാൽ ഈശ്വരൻ ഒന്നേയുള്ളു എന്നതാണു് ഹിന്ദുമതത്തിന്റെ മുഖ്യസിദ്ധാന്തം. ഈ സിദ്ധാന്തം വേദത്തിലെ സംഹിതകളിലും ആരണ്യകങ്ങളിലും ഉപനിഷത്തുകളിലും പുരാണേതിഹാസങ്ങളിലും ദർശനങ്ങളിലും യുക്തിയുക്തം സമർത്ഥിച്ചിട്ടുണ്ടു്.

**ഇന്ദ്രം മിത്രം വരുണം അഗ്നിം ആഹുഃ**
**അഥോ ദിവ്യഃ സ സുപർണ്ണോ ഗരുത്മാൻ**
**ഏകം സദ് വിപ്രാ ബഹുധാ വദന്തി**
**അഗ്നിം യമം മാതരിശ്വാനമാഹുഃ.**

എന്ന ഋഗ്വേദമന്ത്രംതന്നെ ഏകേശ്വര സിദ്ധാന്തത്തിനു തെളിവാണ്. ഈശ്വരൻ ഒന്നേയുള്ളു. എന്നാൽ ജ്ഞാനികൾ ആ ഈശ്വരനെ അഗ്നി, യമൻ, മാതരിശ്വാവ്, ഇന്ദ്രൻ, മിത്രൻ, വരുണൻ, ഗരുത്മാൻ തുടങ്ങിയ നാമങ്ങളിൽ പുകഴ്ത്തുന്നുണ്ട്. എന്നാണീ മന്ത്രത്തിന്റെ സാരം. 'മൃത്യോഃ സ മൃത്യുമാപ്നോതി യ ഇഹ നാനേവ പശ്യതി' ഈശ്വരനിൽ നാനാത്വം കാണുന്നവൻ മരണപരമ്പരയിൽ കിടന്നു കറങ്ങുന്നു എന്നു് ഉപനിഷത്തിൽ പറയുന്നതു് അനേകേശ്വരവാദത്തിന്റെ നിഷേധമാണ്. ഇതുപോലെ ശിവപുരാണത്തിലെ ശിവനും വിഷ്ണുപുരാണത്തിലെ വിഷ്ണുവും ദേവീഭാഗവതത്തിലെ ദേവിയും മാത്രമല്ല മററ് ഓരോ പുരാണത്തിലും പ്രാധാന്യം കല്പിച്ചിട്ടുള്ള ദേവന്മാരെല്ലാംതന്നെയും പരിപൂർണ്ണനായ പരമേശ്വരൻതന്നെയാണെന്നും ബാക്കി ദേവതകളെല്ലാം ആ പരമേശ്വരന്റെ വിഭൂതികൾ മാത്രമാണെന്നും മനസ്സിലാക്കാം. ഭൗതികമായും ദൈവികമായും ആദ്ധ്യാത്മികമായും ചിന്തിച്ച് ഈശ്വരന്റെ ഏകത്വം ഉപനിഷത്തുകളിൽ സമർത്ഥിച്ചിട്ടുണ്ട്. പ്രപഞ്ചത്തിന്റെ കാര്യകാരണങ്ങളെക്കുറിച്ചു ചിന്തിച്ച് ഇതിന്റെയെല്ലാം ഉത്പത്തിസ്ഥിതിലയകാരണം ഒരേ ഒരു ഈശ്വരനാണെന്നും പ്രപഞ്ചം ആ ഈശ്വരന്റെ സ്ഫുരണം മാത്രമാണെന്നും സമർത്ഥിക്കുന്നതാണ് ഭൗതികചിന്തയിൽക്കൂടിയുള്ള ഏകേശ്വരസിദ്ധാന്തം. ഇന്ദ്രൻ, വരുണൻ, അഗ്നി, വിഷ്ണു, ഗണപതി, ദേവി തുടങ്ങി വിവിധദേവന്മാരെ വർണ്ണിച്ച് അവക്കെല്ലാം അധിനാഥനായി ഒരു ദേവദേവനുണ്ടെന്നു സമർത്ഥിക്കുന്നതു് ആധിദൈവികചിന്തയിൽക്കൂടിയുള്ള ഏകേശ്വരസിദ്ധാന്തമാണ്. അതുപോലെതന്നെ ശരീരേന്ദ്രിയാദികളെ പരിശോധിച്ച് പഞ്ചകോശവിവേകംവഴി സ്ഥൂലസൂക്ഷ്മകാരണശരീരങ്ങൾക്ക് സാക്ഷിയായും, സർവ്വപ്രാണികളുടേയും നിയാമകശക്തിയായും വിളങ്ങുന്നതു് ഒരേ ചൈതന്യമാണെന്നു് പ്രതിപാദിക്കുന്നതു് ആദ്ധ്യാത്മികചിന്തയിൽക്കൂടിയുള്ള ഏകേശ്വരസിദ്ധാന്തമാകുന്നു. ഇങ്ങനെ സജാതീയ _ വിജാതീയ_സ്വഗതഭേദങ്ങളില്ലാതെ പൂർണ്ണമായി സദാ പ്രകാശിച്ചുകൊണ്ടിരിക്കുന്ന സനാതന സദ്വസ്തുവാണ് ഹിന്ദുമതസമാരാധ്യനായ ഈശ്വരൻ.

**ജീവൻ**

ജീവൻ ഈശ്വരസ്വരൂപിയാണ്. അതു നിത്യനും സച്ചിദാനന്ദസ്വരൂപനുമാണെങ്കിലും അനാദിയായ അജ്ഞാനംനിമിത്തം സ്ഥൂലസൂക്ഷ്മകാരണദേഹം കൈക്കൊണ്ട് ബദ്ധനായി ക്ലേശിക്കുന്നു. ജീവന്റെ നിത്യത്വം ഹിന്ദുമതത്തിലെ എല്ലാ ശാഖകളും സമ്മതിക്കുന്നുണ്ട്. ജീവനു നേരിട്ട സുഖദുഃഖങ്ങൾക്കു കാരണം അവന്റെ കർമ്മമാണ്. ജീവനെന്നപോലെ ജീവന്റെ കർമ്മവും അനാദിയാണെന്നു ഹിന്ദുക്കൾ വിശ്വസിക്കുന്നു. അനാദിയെന്നതിന് ആദി അറിയാൻ പാടില്ലാത്തതു് എന്നോ ആദി സ്ഥാപിക്കപ്പെടാൻ പാടില്ലാത്തതു് എന്നോ ആണ് അർത്ഥം. ജീവന്റെ ദേഹപ്രാപ്തിയാണ് ജന്മം. അതിനു കാരണം കർമ്മം. കർമ്മംകൊണ്ട് ജന്മവും ജന്മംകൊണ്ട് കർമ്മവും ഉണ്ടാകുന്നു എന്നാണ് സിദ്ധാന്തം. ബീജാങ്കുരന്യായംപോലെ അതു് അവസാനമില്ലാത്ത പ്രശ്നമായിത്തീരും. അതുകൊണ്ടാണ് അനാദിതയെ സമ്മതിച്ചിരിക്കുന്നതു്. ജീവൻ സൃഷ്ടിക്കപ്പെട്ടതാണെങ്കിൽ ജീവന്റെ വൈവിദ്ധ്യത്തിനും നാനാതരത്തിലുള്ള അനുഭവങ്ങൾക്കും ഉള്ള കാരണം എന്താണെന്നുള്ള ചോദ്യം അവശേഷിക്കും. സ്രഷ്ടാവായ ഈശ്വരനിൽ പക്ഷപാതിത്വവും കാരുണ്യമില്ലായ്മയും കല്പിക്കേണ്ടിയും വരും. എന്നാൽ ആ ദോഷം ജീവൻ അനാദിയാണെന്നുള്ള വാദത്തിലില്ല. വേദവിഹിതമായ പുണ്യകർമ്മങ്ങൾകൊണ്ട് ജീവന് സ്വർഗ്ഗലോകപ്രാപ്തിയും വേദം നിഷേധിച്ചിട്ടുള്ള പാപകർമ്മങ്ങൾകൊണ്ട് നരകപ്രാപ്തിയും രണ്ടും ചേർന്ന മിശ്രകർമ്മംകൊണ്ട് മർത്ത്യലോകപ്രാപ്തിയും ഉണ്ടാകുമെന്ന് ഹിന്ദുക്കൾ വിശ്വസിക്കുന്നു. എന്നാൽ കർമ്മംകൊണ്ടുണ്ടാകുന്ന സ്വർഗ്ഗസുഖവും നരകദുഃഖവും സ്ഥിരമല്ല. കർമ്മഫലം നശിക്കുമ്പോൾ ആ ജീവൻ വീണ്ടും അവശിഷ്ടകർമ്മങ്ങൾ അനുഭവിക്കുവാൻ ഈ ലോകത്തിൽ ജനിക്കുന്നു. എന്നാൽ ഈശ്വരാനുഭൂതികൊണ്ട് അജ്ഞാനം നശിക്കുമ്പോൾ തന്റെ ഈശ്വരഭാവം ജീവന് അനുഭവപ്പെടുകയും സർവ്വബന്ധങ്ങളിൽനിന്നും മോചിച്ച് അവൻ മുക്തനായിത്തീരുകയും ചെയ്യുന്നു. മരണാനന്തരം സഗുണപരമേശ്വരലോകത്തു ചെന്ന് മുക്തിസുഖമനുഭവിക്കുന്നു എന്നാണ് ദ്വൈതികളുടേയും വിശിഷ്ടാ

ദ്വൈതികളുടേയും വിശ്വാസം. അദ്വൈതികളുടെ സിദ്ധാന്തം ഈശ്വരാനുഭൂതിയുണ്ടായാൽ ഈ ലോകത്തുവെച്ചുതന്നെ മുക്തി സിദ്ധിക്കുമെന്നാണ്. ജീവന്റെ സകലവിധദുഃഖനിവൃത്തിയും നിത്യസുഖപ്രാപ്തിയുമാണ് മോക്ഷം.

### ജഗത്ത്

ദൃശ്യാദൃശ്യാത്മകമായി പരിവർത്തിച്ചുകൊണ്ടിരിക്കുന്ന ലോകമാണ് ജഗത്ത്. ഇതു് ഈശ്വരനിൽനിന്നുണ്ടായി, ഈശ്വരനിൽ നിലനിന്ന് ഈശ്വരനിൽത്തന്നെ ലയിക്കുന്നു എന്നാണ് ഹൈന്ദവസിദ്ധാന്തം. അതിനാൽ പ്രപഞ്ചത്തിന്റെ ഉപാദാനകാരണവും നിമിത്തകാരണവും ഈശ്വരൻതന്നെയാണ്. സഗുണപരമേശ്വരവാദികൾ പ്രപഞ്ചത്തെ ഈശ്വരന്റെ വിരാഡ്‌രൂപമായിട്ടാണ് ഭാവനചെയ്യുന്നതു്. വേദത്തിൽ പ്രപഞ്ചമുണ്ടെന്നു കാണിക്കാനല്ല സൃഷ്ടിപ്രക്രിയ പറഞ്ഞിരിക്കുന്നതു്, കാര്യകാരണവിചാരംവഴി ഈശ്വരസ്വരൂപം വെളിപ്പെടുത്തുവാനാണ്. പ്രത്യക്ഷസിദ്ധവും ഭൗതികശാസ്ത്രപ്രതിപാദ്യവുമായ പ്രപഞ്ചത്തെ സ്ഥാപിക്കേണ്ട ചുമതല ഈശ്വരസ്വരൂപത്തെ വെളിപ്പെടുത്തുന്ന വേദത്തിനില്ല. ഉപാദാനകാരണത്തിൽനിന്നു ഭിന്നമായി സ്വതന്ത്രമായ സത്ത ഉപാദേയമായ കാര്യത്തിനില്ലെന്നുള്ളതാണ് കാര്യകാരണവിചാരത്തിന്റെ അന്തിമസിദ്ധാന്തം. ആ നിലയിൽ തിര, നുര മുതലായവയെ ജലമായും, ആഭരണങ്ങളെ സ്വർണ്ണമായും കാണുന്നതുപോലെ ചരാചരാത്മകമായ പ്രപഞ്ചത്തെ ഈശ്വരസ്വരൂപമായി കാണണമെന്നു വേദം ഉപദേശിക്കുന്നു.

ഈശാ വാസ്യമിദം സർവ്വം
യത് കിഞ്ച ജഗത്യാം ജഗത്.

എന്ന ഉപനിഷത്‌സൂക്തം ഈ തത്ത്വമാണ് ഉപദേശിക്കുന്നതു്.

### വർണ്ണധർമ്മവും ആശ്രമധർമ്മവും

ജീവന്റെ ഇഹപരസുഖത്തിനും കൈവല്യത്തിനും സാധനഭൂതമായ വിചാരങ്ങളും പ്രവൃത്തികളുമാണ് ധർമ്മം. ആ പ്രവൃത്തികൾ തന്റെ മോക്ഷത്തിനും ലോകഹിതത്തിനും വേണ്ടി ചെയ്യണം. ഓരോ വ്യക്തിയും അവനവന്റെ സ്വഭാവമനുസരിച്ച് ഓരോ പ്രവൃത്തികൾ സ്വീകരിക്കുന്നു. അങ്ങനെ സ്വീകരിക്കപ്പെടുന്ന കർമ്മം കൊണ്ടു് അവൻ നാലുവർണ്ണങ്ങളിൽ ഏതെങ്കിലും ഒന്നിൽപ്പെടുന്നു. ഈശ്വരനെ വിരാഡ്‌രൂപത്തിൽ സങ്കല്പിച്ചു് ആ ഈശ്വരന്റെ മുഖം ബ്രാഹ്മണനായും ബാഹു ക്ഷത്രിയനായും ഊരു വൈശ്യനായും പാദം ശൂദ്രനായും കല്പിക്കപ്പെട്ടിരിക്കുന്നു. മനഃശാന്തി, ഇന്ദ്രിയനിഗ്രഹം, വ്രതാനുഷ്ഠാനങ്ങൾ, ശൗചം, ക്ഷമ, സരളത, ആത്മാനുഭൂതി, വിജ്ഞാനം, ആസ്തിക്യം ഈ ഗുണങ്ങൾ സ്വാഭാവികമായിട്ടുള്ളവർ ആരായാലും ശരി, അവരാണ് ബ്രാഹ്മണർ. ശൂരത, പ്രതാപം, ധൈര്യം, സാമർത്ഥ്യം, യുദ്ധത്തിൽനിന്നും ഓടിപ്പോകാതിരിക്കുക, ദാനം, ഭരണസാമർത്ഥ്യം ഇവയെല്ലാം സ്വാഭാവികമായിട്ടുള്ളവർ ക്ഷത്രിയരാകുന്നു. കൃഷിയും പശുസംരക്ഷണവും കച്ചവടവും നടത്താൻ സ്വാഭാവികമായ വാസനയുള്ളവരാണ് വൈശ്യന്മാർ. മുൻപറഞ്ഞ മൂന്നു വർണ്ണങ്ങളേയും പരിചരിക്കാൻമാത്രം കഴിവുള്ള ആളുകൾ ശൂദ്രരാകുന്നു. വർണ്ണം ആദികാലത്തു് ജാതിയെ കുറിക്കുന്ന പദം അല്ലായിരുന്നു. നാലു സോദരന്മാർ നാലു വർണ്ണത്തിൽപ്പെട്ടവരായി ജീവിച്ചിരുന്നതായിട്ടു പുരാണേതിഹാസങ്ങളിൽ വർണ്ണിച്ചിട്ടുണ്ട്. ഈ നാലു വർണ്ണങ്ങളുടേയും പ്രവൃത്തികളുടെ ഉദ്ദേശ്യം സമുദായസ്വരൂപനായ – ജനതാജനാർദ്ദനനായ – പരമേശ്വരനെ സേവിക്കുകയാണ്. അവ പരസ്പരം പോഷ്യപോഷകഭാവത്തിലാണ് നിലകൊണ്ടിരുന്നതും. എന്നാൽ വർണ്ണത്തിൽപ്പെട്ടവർ ജാതിയുടെ പേരിൽ തൊട്ടുകൂടാത്തവരായും മേലാളരായും കീഴാളരായും വേർതിരിഞ്ഞപ്പോഴാണ് വർണ്ണവ്യവസ്ഥ അധഃപതിച്ചതും സമുദായം ഛിന്നഭിന്നമായിത്തീർന്നതും. ഗുണകർമ്മവിഭാഗമനുസരിച്ചുള്ള ഈ വ്യവസ്ഥ ഒരു തരത്തിലല്ലെങ്കിൽ മറ്റൊരു തരത്തിൽ ശാസ്ത്രജ്ഞന്മാരുടെ പേരിലും ഭരണതന്ത്രജ്ഞന്മാരുടെ പേരിലും ബ്രാഹ്മണരായും, പട്ടാളവർഗ്ഗത്തിന്റെ പേരിൽ ക്ഷത്രിയരായും, ബാങ്ക്, വ്യവസായം, കൃഷി മുതലായവയുടെ നിയന്ത്രണം വഹിക്കുന്നവരുടെ പേരിൽ വൈശ്യരായും, തൊഴിലാളികളുടെ പേരിൽ ശൂദ്രരായും ഇന്നും ഏതു രാജ്യത്തും കാണപ്പെടുന്നുണ്ട്. അവരെല്ലാം സ്വാർത്ഥതയുപേക്ഷിച്ചു് രാഷ്ട്രത്തിന്റെ നന്മയ്ക്കും മേന്മയ്ക്കും വേണ്ടി പ്രവർത്തിക്കുന്നുവെങ്കിൽ അങ്ങനെയുള്ള രാഷ്ട്രം

എന്നും സമ്പത്സമൃദ്ധവും സമത്വസുന്ദരവും ധർമ്മാധിഷ്ഠിതവുമായിരിക്കും.

വ്യക്തിജീവിതത്തെ നാലായി വിഭജിച്ച് നാലുതരത്തിലുള്ള ധർമ്മങ്ങൾ അനുഷ്ഠിക്കുന്നതിനാണ് ആശ്രമധർമ്മങ്ങൾ എന്നു പറയുന്നത്. ആശ്രമം എന്ന പദത്തിന് പ്രവൃത്തിചെയ്യുന്ന സങ്കേതമെന്നും തപസ്സു ചെയ്യുന്ന സങ്കേതമെന്നും അർത്ഥമുണ്ട്. ഒരു മനുഷ്യനു നൂറു വയസ്സാണ് കല്പിച്ചിരിക്കുന്നത്. അതിൽ നാലിലൊന്നു ബ്രഹ്മചര്യാശ്രമത്തിനും നാലിലൊന്നു ഗൃഹസ്ഥാശ്രമത്തിനും നാലിലൊന്നു വാനപ്രസ്ഥാശ്രമത്തിനും നാലിലൊന്ന് സന്ന്യാസാശ്രമത്തിനും നീക്കിവെയ്ക്കണമെന്നാണ് സാമാന്യനിയമം. ഹിന്ദുക്കൾ നാലു പുരുഷാർത്ഥങ്ങളേയും അംഗീകരിച്ചിട്ടുണ്ട്. അവയിൽ ബ്രഹ്മചര്യാശ്രമത്തിൽ ധർമ്മവും ഗൃഹസ്ഥാശ്രമത്തിൽ ധർമ്മവും അർത്ഥവും കാമവും വാനപ്രസ്ഥാശ്രമത്തിൽ മോക്ഷസാധനഭൂതമായ തപസ്സും സന്ന്യാസാശ്രമത്തിൽ മോക്ഷവും നേടി ജീവിതം ധന്യമാക്കിത്തീർക്കുവാൻ വേദങ്ങൾ സാമാന്യമനുഷ്യനോട് അനുശാസിക്കുന്നു. ആശ്രമധർമ്മത്തിൽ ഋഷികളോടും ദേവന്മാരോടും പിതൃക്കളോടും മനുഷ്യരോടും മററു പ്രാണികളോടും ബന്ധം പുലർത്തി അവരെ സത്ക്കരിക്കണമെന്നാണ് വ്യവസ്ഥ. അതിനാണ് പഞ്ചയജ്ഞം വിധിക്കപ്പെട്ടിട്ടുള്ളത്. ഈ വർണ്ണധർമ്മങ്ങളും ആശ്രമധർമ്മങ്ങളും ഈശ്വരാർപ്പണബുദ്ധിയോടുകൂടി ചെയ്യുന്ന ഒരു മനുഷ്യന് അന്തഃകരണശുദ്ധിയും ആത്മവിദ്യാപ്രകാശവും സിദ്ധിച്ച് ഈശ്വരസ്വരൂപം സാക്ഷാത്കരിക്കാൻ ഭാഗ്യമുണ്ടാകും എന്നാണ് ശ്രീമദ് ഭഗവദ്ഗീത ഉപദേശിക്കുന്നത്.

### അദ്വൈതദർശനം

ഹിന്ദുമതത്തിന്റെ സിദ്ധാന്തങ്ങളിൽവെച്ച് ഏററവും മൗലികമായ ഒന്നാണ് അദ്വൈതാനുഭവം. അത് ഭാവാദ്വൈതം, ക്രിയാദ്വൈതം, ദ്രവ്യാദ്വൈതം എന്നു മൂന്നു വിധത്തിൽ ഉണ്ട്. സാധനചെയ്ത് അനുഭവത്തിൽ കൊണ്ടുവരേണ്ടവയാണ് അവ മൂന്നും. വസ്ത്രത്തെ തത്ക്കാരണമായ നൂലായി കാണുന്നതുപോലെ എല്ലാ ലോകത്തെയും തത്ക്കാരണമായ ഈശ്വരഭാവത്തിൽ വിചാരിച്ചറിഞ്ഞ് ആ ഈശ്വരൻ മാത്രമേ സത്യമായിട്ടുള്ളു എന്നു ഭാവന ചെയ്യുന്നതാണ് ഭാവാദ്വൈതം. ശാരീരികവും വാചികവും മാനസികവും ആയ പ്രവൃത്തികൾ ഈശ്വരാർപ്പണമായി ചെയ്യുന്നത് ക്രിയാദ്വൈതമാകുന്നു. സ്വന്തമെന്നും അന്യമെന്നുമുള്ള ഭേദബുദ്ധിയില്ലാതെ എല്ലാ പ്രാണികളേയും തുല്യനിലയിൽ കാണുന്നതിനും സ്വർണ്ണത്തേയും മൺകട്ടയേയും ഒരുപോലെ വിചാരിക്കുന്നതിനും ദ്രവ്യാദ്വൈതം എന്നാണു പറയുക. ഇങ്ങനെയുള്ള അദ്വൈതഭാവനകൊണ്ട് ദേഹത്തിൽ ഞാനെന്നും, അതിനോടു ബന്ധപ്പെട്ടതിൽ എന്റേതെന്നുമുള്ള അഹന്തയും മമതയും അതു നിമിത്തമുണ്ടാകുന്ന രാഗദ്വേഷാദി മാനസികദോഷങ്ങളും ഉപേക്ഷിച്ച്, സർവ്വവ്യാപിയും സച്ചിദാനന്ദസ്വരൂപനുമായ ഈശ്വരനെ വിശ്വരൂപത്തിൽ പ്രേമിക്കുകയും സേവിക്കുകയും ചെയ്യുകയാണ് ഒരു ഹിന്ദുവിന്റെ പ്രായോഗികമായ മതാനുഷ്ഠാനം. ആദ്യഘട്ടത്തിൽ ഈശ്വരപ്രതിമയിൽ ഈശ്വരബുദ്ധി പുലർത്തി ആ പ്രതിമയെ ഈശ്വരനെന്നു ഭാവനചെയ്ത് ജീവിക്കുക; അതോടൊപ്പം പുരാണേതിഹാസങ്ങളിലും തന്ത്രശാസ്ത്രങ്ങളിലും ജ്ഞാനം സമ്പാദിച്ച് പ്രതിമയിൽ കുടികൊള്ളുന്ന ഈശ്വരാംശം പ്രപഞ്ചകർത്താവായ ഈശ്വരന്റെ അർച്ചാവതാരമാണെന്നറിഞ്ഞ് ആ അർച്ചാവതാരംവഴി ജഗന്നാഥനായ ഈശ്വരനിൽ ഭക്തി വർദ്ധിപ്പിക്കുക. ഈശ്വരനെ ജഗത്പിതാവിന്റേയോ ജഗന്മാതാവിന്റേയോ രൂപത്തിൽ ആ ഘട്ടത്തിൽ ഉപാസകന്മാർ സമാരാധിക്കാറുണ്ട്. ആ ഉപാസനയിൽ പുരോഗതി സിദ്ധിച്ച് ഏകാഗ്രതയും തത്വജിജ്ഞാസയും വർദ്ധിച്ച ഉത്തമാധികാരി ഈശ്വരൻ സർവ്വവ്യാപിയും സച്ചിദാനന്ദസ്വരൂപനും ഏകനുമാണെന്നറിഞ്ഞ് എല്ലാററിലും ഈശ്വരനേയും ഈശ്വരനെ എല്ലാത്തിലും കണ്ട് കൃതകൃത്യനായിത്തീരുന്നു. ഇങ്ങനെയാണ് ഹിന്ദുമതത്തിൽ ഈശ്വരാനുഭൂതിയിലേക്കുള്ള അനുഷ്ഠാനക്രമം.

ഈശ്വരാനുഭൂതി ക്ഷേത്രദർശനംകൊണ്ടോ തീർത്ഥാടനംകൊണ്ടോ ഗ്രന്ഥജ്ഞാനംകൊണ്ടോ മാത്രം ഉണ്ടാകുകയില്ല. ഈശ്വരാനുഭൂതിസമ്പന്നന്മാരും പവിത്രചരിതന്മാരുമായ സദ്ഗുരുക്കന്മാരുടെ അനുഗ്രഹപൂർണ്ണമായ ഉപദേശംകൊണ്ടും നിഷ്കാമകർമ്മം, വ്രതം, ഭക്തി, തപസ്സ്, യോഗം, ജ്ഞാനം മുതലായ സാധനകൾകൊ

ണ്ടും മാത്രമേ ആ അനുഭൂതി ഉണ്ടാകുകയുള്ളൂ. ധൈര്യം, ക്ഷമ, മനോനിയന്ത്രണം, മോഷ്ടിക്കായ്ക, ശാരീരികവും മാനസികവും വാചികവുമായ ശുദ്ധി, ഇന്ദ്രിയനിയന്ത്രണം, നന്മതിന്മകൾ തിരിച്ചറിയുവാനുള്ള ബുദ്ധിശക്തി, അദ്ധ്യാത്മശാസ്ത്രജ്ഞാനം, സത്യപരിപാലനം, കോപമില്ലായ്മ ഈ പത്തു സദ്ഗുണങ്ങൾ എല്ലാ ഹിന്ദുവും പരിപാലിക്കണമെന്നാണ് മനു അനുശാസിക്കുന്നത്. ഈ ധർമ്മങ്ങളിലുള്ള നിഷ്ഠയാണ് മനുഷ്യനെ മററു പ്രാണികളിൽനിന്നു വ്യത്യസ്തനും ഉത്കൃഷ്ടനുമാക്കിത്തീർക്കുന്നത്.

ഹിന്ദുക്കളുടെ വ്യക്തിപരവും സമുദായപരവും സമ്പത്പരവും മതപരവുമായ എല്ലാ ധർമ്മങ്ങൾക്കും കേന്ദ്രഭൂതമായി നിലകൊള്ളുന്നത് അദ്വൈതദർശനമാണ്. ഈ ദർശനത്തിൽനിന്നു സിദ്ധിച്ച ആദ്ധ്യാത്മികമായ സംസ്കാരവിശേഷം മററു മതാവലംബികളെ സോദരനിർവ്വിശേഷം സ്വീകരിക്കുവാനും അന്യോന്യം നല്ല അയൽക്കാരായി ജീവിക്കാനും ചരിത്രാതീതകാലംമുതൽ ഹിന്ദുക്കൾക്കു പ്രേരണ നൽകിക്കൊണ്ടിരുന്നു. ആയിരം വർഷമായി വിദേശീയ ഭരണാധികാരികളുടേയും അവരുടെ സംരക്ഷണത്തിലുള്ള ഹിന്ദുമതധ്വംസകന്മാരായ വിദേശമതപ്രവർത്തകന്മാരുടേയും ക്രൂരമായ പീഡനം സഹിച്ചുകൊണ്ടിരുന്ന ഹിന്ദുക്കൾ സ്വതന്ത്രഭാരതത്തെ ഒരു ഹിന്ദുമതരാഷ്ട്രമാക്കി മാററുമെന്നു പലരും പ്രതീക്ഷിച്ചിരുന്നു. ഇന്ത്യയുടെകൂടെ സ്വാതന്ത്ര്യം പ്രാപിച്ച പാകിസ്ഥാനും ലങ്കയും ഇന്നു് ഇസ്ലാംമതരാഷ്ട്രമായും ബുദ്ധമതരാഷ്ട്രമായും മാറിയിരിക്കുകയാണല്ലോ. പക്ഷെ ഹിന്ദുസംസ്കാരം എല്ലാ മതങ്ങളെയും ഒരുപോലെ ആദരിക്കുന്നതുകൊണ്ടു് ഭാരതത്തെ ഒരു ഹിന്ദുരാഷ്ട്രമാക്കാൻ ഒരുങ്ങിയില്ല.

### മതേതരരാഷ്ട്രം

ഇന്നു ഭാരതം മതേതരരാഷ്ട്രമെന്ന പേരിലാണ് അറിയപ്പെടുന്നതു്. മതേതരമെന്നതിനു മതത്തിൽനിന്നു ഭിന്നമായതു് എന്നാണർത്ഥം തോന്നുക. റഷ്യ മുതലായ മതേതരരാഷ്ട്രങ്ങൾ തങ്ങളുടെ രാജ്യത്തു് ഒരു മതത്തിന്നും സ്വതന്ത്രമായി പ്രവർത്തിക്കുവാനോ വികസിക്കുവാനോ അനുവാദം കൊടുത്തിട്ടില്ലല്ലോ. എന്നാൽ ഭാരതം അങ്ങനെയല്ല. അതു് എല്ലാ മതങ്ങൾക്കും സകലവിധ സ്വാതന്ത്ര്യങ്ങളും നൽകിയിട്ടുണ്ടു്. ന്യൂനപക്ഷങ്ങൾക്കും ഭൂരിപക്ഷങ്ങൾക്കും മതത്തിന്റെ പേരിൽ ഉച്ചനീചത്വം ഭാരതം കല്പിച്ചിട്ടില്ല. ഗവണ്മെൻറിന് ഒരു മതത്തോടും പ്രത്യേകം മമതയില്ലാത്തതുകൊണ്ടാണ് ഭാരതത്തിനു മതേതരമെന്ന പേരു ലഭിച്ചതു്. ഇതുകൊണ്ടു ഭാരതത്തിലെ ജനങ്ങൾ മതകലഹം കൂടാതെ സൌഹാർദ്ദത്തോടുകൂടി സദാചാരനിഷ്ഠയും ഈശ്വരവിശ്വാസവും പുലർത്തി തങ്ങളുടെ മതവിശ്വാസമനുസരിച്ചു ജീവിക്കണമെന്നാണ് ഭരണഘടനാനിർമ്മാതാക്കൾ ഉദ്ദേശിച്ചിരുന്നതെന്നു സ്പഷ്ടമാകുന്നു. എന്നാൽ ഇന്നു് ലോകത്തിൽ മററെവിടെയുമെന്നപോലെ ഭാരതത്തിലും മതത്തിനും ധർമ്മത്തിനും സദാചാരത്തിനും വിരുദ്ധമായ ആചാരവിചാരങ്ങളും പ്രവർത്തനങ്ങളുമാണ് നിരീശ്വരവാദികളും ദുരീശ്വരവാദികളും ദുര്യുക്തിവാദികളുമായ യുവജനങ്ങൾ നടത്തിക്കൊണ്ടിരിക്കുന്നതു്. മുൻപു് ധാർമ്മികമായി കരുതിയിരുന്നതെല്ലാം ഇന്നു് അധർമ്മമായും മുൻപു് അധർമ്മമായി കരുതിയിരുന്നതെല്ലാം ഇന്നു് ധർമ്മമായും ആചരിക്കപ്പെട്ടുവരുന്നു. വീടുകളിലും വിദ്യാലയങ്ങളിലും നിയമപീഠങ്ങളിലും നിയമനിർമ്മാണസഭകളിലും മാത്രമല്ല, പരിപാവനമായി കരുതപ്പെടുന്ന ദേവാലയങ്ങളിൽപ്പോലും സമരങ്ങളും വെല്ലുവിളികളും ഘേരാവോകളുമാണ് നടക്കുന്നതു്. ഒരു സ്ഥലത്തും ശാന്തിയും സ്വസ്ഥതയുമില്ല. ഇതിനൊരു പരിഹാരം ഉണ്ടാകേണ്ടതല്ലേ? അവതാരപുരുഷന്മാരുടേയും മന്ത്രദ്രഷ്ടാക്കളായ മഹർഷീശ്വരന്മാരുടേയും ത്യാഗിവര്യന്മാരായ രാജർഷികളുടേയും, ബുദ്ധൻ, മഹാവീരൻ, ശ്രീശങ്കരൻ, ശ്രീ രാമാനുജൻ, ശ്രീ ചൈതന്യൻ, ശ്രീ രാമദാസ്, ശ്രീ തുളസീദാസ്, തുഞ്ചത്തെഴുത്തച്ഛൻ, ശ്രീരാമകൃഷ്ണദേവൻ, ശ്രീ വിവേകാനന്ദസ്വാമികൾ, ശ്രീ വിദ്യാധിരാജഭട്ടാരദേവൻ, ശ്രീ നാരായണഗുരു, ശ്രീ രമണമഹർഷി തുടങ്ങിയ ആചാര്യന്മാരുടേയും ജന്മഭൂമിയാണ് നമ്മുടെ ഭാരതം. ഭാരതസ്വാതന്ത്ര്യത്തിനും വിശ്വശാന്തിക്കും വേണ്ടി രക്തസാക്ഷിത്വം കൈവരിച്ച മഹാത്മജിയുടെ ജന്മഭൂമിയിൽ ഹിംസയും അക്രമവും ദുരാചാരവും

വെന്നിക്കൊടി പാറിക്കുന്നതു് ശരിയാണോ? ഈ മഹാവിപത്തിൽനിന്നു് ധർമ്മഭൂമിയായ ഭാരതത്തെ പരിരക്ഷിക്കുകയാണു് നമ്മുടെ ഇന്നത്തെ മുഖ്യമായ കർത്തവ്യം. ഇന്നു ജനങ്ങളിൽ വളർന്നുവരുന്ന ഭിന്നതയും വിദ്വേഷവും നീക്കി അവരിൽ ഐക്യവും സഹജമായ പ്രേമവും വളർത്തുകയാണു് ഈ അത്യാപത്തിനുള്ള പരിഹാരമാർഗ്ഗം. അതിനു മതബോധമല്ലാതെ മറെറാരു മാർഗ്ഗവും ഇല്ല. രാഷ്ട്രീയസംഘടനകളെല്ലാം ജനങ്ങളുടെ ഇടയിൽ ഭേദബുദ്ധി വർദ്ധിപ്പിച്ചു് ഓരോ സംഘടനയിലും കൂടുതൽ ആളുകളെ ചേർത്തു പ്രാബല്യം നേടി ഭരണം കൈക്കലാക്കാൻ ശ്രദ്ധിക്കുകയാണു്. അവരുടെ ലക്ഷ്യം സ്വാർത്ഥവും വെറും ഭൗതികവുമാണു്. ഒരു രാഷ്ട്രീയസംഘടനയ്ക്കും രാഷ്ട്രത്തിൽ ശാശ്വതശാന്തിയോ സുഖപൂർണ്ണമായ വ്യവസ്ഥിതിയോ ഉണ്ടാക്കുവാൻ സാദ്ധ്യമല്ല. നമ്മുടെ രാജ്യത്തു് ഐശ്വര്യവും ശാന്തിയും സമാധാനവും ലഭിക്കണമെങ്കിൽ ഈശ്വരനെ കേന്ദ്രീകരിച്ചുള്ള ഒരു വ്യവസ്ഥ ഉണ്ടാകണം. അതായതു് സർവ്വ ജനങ്ങളും ഒരേ ഈശ്വരൻെറ സന്താനങ്ങളാണെന്നോ, വിരാട്സ്വരൂപനായ ഈശ്വരൻെറ അവയവങ്ങളെന്നോ, സച്ചിന്മയനായ ഈശ്വരൻെറ വിവിധ രീതിയിലുള്ള സ്ഫുരണങ്ങളെന്നോ ഉള്ള ബോധം ജനസാമാന്യത്തിനിടയിൽ വളർത്തുകയും ആ ബോധത്തിനനുരൂപമായ സൗഹാർദ്ദവും സ്വരാജ്യസ്നേഹവും ലോകഹിതവാഞ്ഛയും സമ്പദ്വ്യവസ്ഥയും ഉണ്ടാകുകയും വേണം. അതിനു് ഇവിടത്തെ ഹിന്ദുക്കൾതന്നെ മുന്നിട്ടിറങ്ങേണ്ടതാണു്. ഭാരതത്തിലെ ന്യൂനപക്ഷമതാവലംബികൾക്കും തങ്ങളുടെ പങ്കു് ഈ വിഷയത്തിൽ നല്ലതുപോലെ വഹിക്കേണ്ടതുണ്ടു്. അവർ തങ്ങളുടെ മതത്തിൽക്കൂടി മാത്രമേ രക്ഷയുള്ളു എന്നുള്ള വിശ്വാസം മാററണം. തങ്ങളുടെ മതത്തെപ്പോലെ മററു മതങ്ങളും ഈശ്വരസാക്ഷാത്ക്കാരത്തിനുള്ള മാർഗ്ഗമാണെന്നംഗീകരിക്കുകയും, തങ്ങളുടെ ആചാരങ്ങൾക്കും വിശ്വാസങ്ങൾക്കും കോട്ടം തട്ടാത്ത വിധം ഭൂരിപക്ഷമതാവലംബികളോടു ചേർന്നു്, പരമപിതാവായ ഈശ്വരൻെറ സന്താനങ്ങളാണു് എല്ലാ ജനങ്ങളും എന്നു കരുതി ഈശ്വരവിശ്വാസവും സത്യധർമ്മാദികളും പുലർത്താൻ നിഃസ്വാർത്ഥമായി പരിശ്രമിക്കയും ചെയ്യേണ്ടതാണു്. അങ്ങനെ ചെയ്യാതെ മററു മതാവലംബികളെക്കൂടി തങ്ങളുടെ മതത്തിലേക്കു മാററാമെന്നു വിചാരിച്ചു പരിശ്രമിച്ചാൽ അതു് ആ ന്യൂനപക്ഷമതാവലംബികളുടെ ഭാവിയിലുള്ള മതപ്രവർത്തനത്തിനുതന്നെ പ്രതിബന്ധമായി തീർന്നേക്കാം. ഇന്നത്തെ നിലയിൽ ഭാരതം മുന്നോട്ടുപോയാൽ ഒന്നുകിൽ ഭരണകൂടം നിർമ്മതന്മാരുടെ ആധിപത്യത്തിലാകുകയും മതേതരമെന്ന വാക്കു് അന്വർത്ഥമായിത്തീരുകയും ചെയ്തേക്കാം. അല്ലെങ്കിൽ സുശക്തവും യാഥാസ്ഥിതികവുമായ ഒരു ഹിന്ദുസംഘടന ഭരണഭാരം കൈയേൽക്കുകയും മതേതരഭാരതം ഒരു ഹിന്ദുരാഷ്ട്രമായി മാറുകയും ചെയ്തേക്കാം. അങ്ങനെയുള്ള ചുററുപാടുകൾ വരാതിരിക്കണമെങ്കിൽ, എല്ലാ മതാവലംബികളും, ഈശ്വരവിശ്വാസികൾ എന്ന നിലയിൽ ഒത്തൊരുമിച്ചു പരിശ്രമിക്കണം. അതിനു സർവ്വമതസാഹോദര്യം വളർത്തത്തക്കവിധം ഇതുപോലെയുള്ള സെമിനാറുകൾ നടത്തുകയും കഴിവുപോലെ എല്ലാ മതതത്വങ്ങളും മനസ്സിലാക്കാൻ ശ്രമിക്കുകയും ചെയ്യണം. പൊതുജനങ്ങളുടെ ഇടയിൽ സദാചാരബോധം വളർത്തത്തക്കവണ്ണം പ്രവർത്തിക്കാനുള്ള ചുററുപാടുകളും എല്ലാ മതങ്ങളും ചേർന്ന സംഘടനകളുടെ നേതൃത്വത്തിൽ ഉണ്ടാകണം. ഇങ്ങനെയുള്ള പരിപാടികൾ നടപ്പിലാക്കാനാണു് മതേതരഭാരതത്തിൽ നാം യത്നിക്കേണ്ടതു്. അതിനു് ഈശ്വരൻ നമ്മെ അനുഗ്രഹിക്കട്ടെ. *

* കോട്ടയം മാർത്തോമ്മാ വൈദികസെമിനാരിയിൽവെച്ചു് ഡിസംബർ 14-ാം നു- നടന്ന സർവ്വമതസമ്മേളനത്തിൽ ചെയ്ത പ്രസംഗത്തിൻെറ സംഗ്രഹം.

# തീർത്ഥയാത്ര

മലയാലപ്പുഴ ഭാസ്കരസിങ്ങ്

മാറോടുചേർത്തു പുണർന്നിട്ടനുജന്റെ
കാറൊത്ത പാറുംചികുരം തലോടവേ,
ഏതു് ക്ഷേത്രവാത്സല്യതീർത്ഥപ്രണാളിയായ്
ധർമ്മാത്മജൻതന്റെ കണ്ണുകൾ രണ്ടുമേ.
പാർത്ഥന്റെ മേനിയിലാനന്ദബാഷ്പങ്ങൾ
തീർത്ഥോദകമാരി പെയ്യുന്ന ധാരയായ്
ഏതുണ്ടു മർത്ത്യന്നു തീർത്ഥങ്ങൾ ധന്യങ്ങൾ
പ്രേമാശ്രുവാരിക്കുപരിയായ് പാരിതിൽ ?
''നിന്മേനിയെന്തിത്രമാത്രം മെലിയുവാൻ ?
നിന്മുഖമെന്തിത്ര വാടിത്തളരുവാൻ ?
കാട്ടിലും കൗരവപ്പോരിലും, നിന്നെ ഞാൻ
കണ്ടില്ല താന്തനായിത്രമേലർജ്ജുന !''

അമ്പിളിക്കീറൊത്ത ഫൽഗുനഫാലത്തി–
ലഗ്രജൻ മുത്തം പകർന്നുകൊണ്ടോതവേ,
വിണ്ണുകിൽപ്പട്ടിൽ ശയിക്കും ശശികല–
പ്പൈതലെ ചുംബിച്ച സന്ധ്യാനതാംഗിയാം.
ഗദ്ഗദംകൊണ്ടൊന്നുമോതാൻ കഴിയാതെ
കണ്ണീർ പൊഴിക്കുമനുജന്റെ കൈകളെ,
മന്ദം പിടിച്ചു നടന്നുകൊണ്ടഗ്രജൻ
അന്തഃപുരത്തിലണഞ്ഞു ഹാ ! വത്സലൻ.
പൂന്തളിർപ്പട്ടണിമെത്തയിലത്യന്ത–
താന്തനാം പാർത്ഥനെ മെല്ലെയിരുത്തിനാൻ,
താനുമിരുന്നിട്ടു, ദ്രൗപദീദേവിയ്ക്കു
കയ്യാലിരിക്കാനനുജ്ഞയും നൽകിനാൻ.

പ്രേമവും താപവും വായ്ക്കുന്ന കൺകളാൽ
കാമിനി പാഞ്ചാലി നോക്കുന്നു പാർത്ഥനെ.
ആയിരമായിരം മുല്ലമലരുകൾ
ആയതനേത്രതൻ ചുണ്ടിൽ വിരിഞ്ഞുപോയ്.
വാക്കുകൾ ചുണ്ടിൽത്തടഞ്ഞുപോയ് ലജ്ജയാൽ
വാചാലമായ്ത്തീർന്നു കൺമുനക്കോണുകൾ
നീരവം നീങ്ങി നിമിഷങ്ങൾ; നിർമ്മല–
പ്രേമം പലപ്പോഴുമോർക്കുകിൽ മൂകമാം.

''എന്തേ മടങ്ങുവാനിത്രമേൽ താമസം
വന്നതെ''ന്നഗ്രജൻ ഭേദിച്ചു മൂകത.

''കൈലാസശൈലം കടന്നു ഗുരുവിന്റെ
കാലടിപ്പൂമ്പൊടി മൗലിയിൽ ചൂടിയോ ?
വത്സ ! നുകർന്നുവോ വന്മലക്കുഞ്ഞിന്റെ
വാത്സല്യദുഗ്ദ്ധവു, മദ്രിതൻകാന്തിയും,
ഗംഗാതരംഗം പുണർന്നു പുണർന്നു നി–
ന്നംഗമണിഞ്ഞുവോ രോമാഞ്ചകഞ്ചുകം ?
നീരജലോചനൻ പണ്ടു നീരാടിയ
സൂരജതന്നിൽ കുളിച്ചു രസിച്ചുവോ ?
ശാന്തികവാടങ്ങൾ, മാമുനിവാടങ്ങൾ
ഹന്ത ! നിൻ കണ്ണുകൾക്കാതിഥ്യമേകിയോ ?
രാമസപര്യയാൽ പൂതമായ്ത്തീർന്നൊരാ
രാമക്കുടാനിലൻ നിന്നെത്തലോടിയോ ?
മൈഥിലി മോഹിച്ച പഞ്ചവടിയിലെ
കാന്താരകാന്തികൾ കണ്ടുവോ സോദര ?
തീർത്ഥാടനോദന്തമെല്ലാം പറയു നീ
അത്യന്തമുത്സുകനാണു ഞാൻ കേൾക്കുവാൻ.''

''പുണ്യസ്ഥലങ്ങളും, കൈലാസശൈലവും,
ഗംഗാകളിന്ദജാകൂലങ്ങളൊക്കെയും,
കണ്ടു മടങ്ങിയനുഗ്രഹം വാങ്ങി ഞാൻ
ഇല്ല വിശേഷിച്ചു വാർത്തകളൊന്നുമേ.''
ഇത്ഥം മൊഴിഞ്ഞിട്ടു മൂകനായ് നില്ക്കുന്ന
പാർത്ഥനെ നോക്കിയുരച്ചു ധർമ്മാത്മജൻ
''ദ്വാരകാനാഥനെക്കണ്ടുവോ, കൈവല്യ–
ദ്വാരം തുറക്കുന്ന കാരുണ്യമൂർത്തിയെ ?
രാധാമണാളനെ, ദ്രൗപദീത്രാണനെ,
രാകാശശാങ്കസകാശവദനനെ ?''

ധർമ്മജനീവിധം ചോദിച്ചനേരത്തു
ഫൽഗുനൻ നില്ലാതെ പൊട്ടിക്കരഞ്ഞുപോയ്
തെല്ലിട വീണ്ടും നിശ്ശബ്ദമായാക്കുമേ
തെല്ലും കഴിഞ്ഞില്ല കാര്യങ്ങളോരുവാൻ
അത്യന്തമുൽക്കണ്ഠ വായ്ക്കുന്ന പാഞ്ചാല–
പുത്രിയ്ക്കു, ധർമ്മജൻ നിന്നിമേഷാക്ഷനായ് !
അല്പം കഴിഞ്ഞിട്ടു, താരണിവേണിതൻ
തല്പാന്തികമെത്തിനിന്നാൻ ധനഞ്ജയൻ.

അന്തികത്തുള്ളൊരു തൂണിൽ പിടിച്ചുകൊ-
ണ്ടേറെയുറപ്പിച്ചു പാദങ്ങൾ ഭൂമിയിൽ
കൊമ്പിലും ചോട്ടിലും വേരുകൾ വാച്ചുന്ന
പേരാലിനെപ്പോലെ നില്ക്കുന്നു നിർമ്മലൻ.
ധൈര്യം ഗ്രഹിച്ചുകൊണ്ടോതീ ധനഞ്ജയൻ
''കാര്യം കഴിഞ്ഞു പിരിഞ്ഞു കാർവർണ്ണനും

കൃഷ്ണാവതാരമാം നാടകം തീർന്നുപോയ്
കൃഷ്ണ ! ഞാനെങ്ങനെ വാഴമിങ്ങൂഴിയിൽ ?''

മൂർച്ഛിച്ചുവീഴുന്ന ധർമ്മദാരങ്ങളെ
താങ്ങുന്ന തൂണിലുറപ്പിച്ച കയ്യുകൾ
ധർമ്മാത്മജൻ വീണ തല്പത്തിലാഹന്ത !
നിർമ്മലപ്രേമമേ, നിസ്തുലം വെൽക നീ !

---

# ജയത്രയം: ക്രൈസ്തവധർമ്മത്തിൽ

സഖ്യാനന്ദസ്വാമി

ഓം നാരായണം നമസ്കൃത്യ
നരം ചൈവ നരോത്തമം
ദേവീം സരസ്വതീം ചൈവ
തതോ ജയമുദീരയേത്.

നാരായണനെയും നരോത്തമനായ നരനെയും സരസ്വതീദേവിയേയും നമസ്കരിച്ചിട്ട ജയത്തെ ഓതേണ്ടതാകുന്നു.

ശ്രീ വേദവ്യാസമുനിപ്രണീതമായ 'മഹാഭാരത'ശാസ്ത്രത്തിന്റെ മംഗളാചരണമായ ആദ്യശ്ലോകമാണിതു്. ശ്രുതിമാത്രേണ സ്പഷ്ടാർത്ഥദ്യോതകമായി തോന്നിക്കുന്ന ഈ മംഗളപദ്യത്തിൽ വിചാരരമണീയങ്ങളായ പല ഗൂഢാർത്ഥങ്ങളും ഒളിഞ്ഞിരുപ്പുണ്ടെന്നാണ് വിദ്വന്മതം. 'കൂട' ശ്ലോകങ്ങളെന്നാണ് ഇങ്ങനെയുള്ള പദ്യങ്ങളെ പറയുക. അതായതു്, മീമാംസാദിശാസ്ത്രതത്ത്വങ്ങളുടെ അടിസ്ഥാനത്തിൽ ഗാഢമായി വിചാരം ചെയ്തു വെളിപ്പെടുത്തേണ്ട രഹസ്യാർത്ഥങ്ങളടങ്ങിയതു്, എന്നർത്ഥം. അങ്ങനെ മഹാഭാരതത്തിൽ അനേകം 'കൂട'ശ്ലോകങ്ങളുള്ളതിൽ പ്രഥമവും പ്രധാനവുമത്രേ 'ജയമംഗളാ'ഖ്യമായ ഈ നമസ്കൃതി.

ഇവിടെ ഉപയോഗിച്ചിട്ടുള്ള 'ജയ' സംജ്ഞതന്നെ അതീവ വിചാരരമണീയമാണ്. സ്വകൃതമായ മഹാഭാരതത്തിന് വ്യാസൻ നല്കുന്ന പേരാണ് 'ജയം'. എന്താണതിന്നർത്ഥം ?

''ജയോ നാമേതിഹാസോഽയം ശ്രോതവ്യോ വിജിഗീഷുണാ'' (ആദി. 62. 20) എന്ന് ആദ്യപർവ്വത്തിൽ. അന്യത്ര ഉക്തമാകുന്നതിൽ നിന്നും, ജയഹേതുവായതുകൊണ്ടാണ് പഞ്ചമവേദമായ ഈ പുണ്യേതിഹാസത്തിന്ന് ജയസംജ്ഞ നല്കിയിട്ടുള്ളതെന്ന് വിചാരിക്കണം. 'ജയം' എന്നുവെച്ചാൽ, ജീവിതവിജയം. ഭയശോകമോഹലക്ഷണമായ ഈ സംസാരത്തെ ജയിച്ച്, ഇതിനെ അതിക്രമിച്ച് അഭയവും അമൃതവുമായ സച്ചിദാനന്ദപദപ്രാപ്തിയാകുന്നു ഇവിടെ ജയശബ്ദത്താൽ വിവക്ഷിതം. മനുഷ്യജീവിതത്തിന്റെ പരമലക്ഷ്യവും അതാണല്ലോ. കാലദേശാദ്യുപാധികളെ അതിക്രമിച്ച് അനന്തവും നിത്യവുമായിരിക്കുന്ന സത്യജ്ഞാനാനന്ദമാണ് അതിന്റെ ലക്ഷണം. ഈശ്വരൻ, ആത്മാ, ബ്രഹ്മ, സത്യം, ശിവം, സുന്ദരം —എന്നിങ്ങനെ പല സംജ്ഞകളും ഈ ലക്ഷണത്തെ പറയുന്നതായി സംസ്കൃതഭാഷയിലുണ്ട്. 'ജയ' സംജ്ഞമായ ആ പരമപദത്തിലേക്കുള്ള ഉയർച്ചയെക്കുറിക്കുന്നതാണ്, ധർമ്മം, ശ്രേയസ്സ്, അഭ്യുദയം തുടങ്ങിയ പദങ്ങൾ. ആകയാൽ ഈ അർത്ഥങ്ങളിലെല്ലാം 'ജയ' ശബ്ദം ഉപയുക്തമാണ്.

''യതോ ധർമ്മസ്തതോ ജയഃ.'' (ഭീഷ്മം 21.13)
''യതഃ കൃഷ്ണസ്തതോ ജയഃ.'' (ഭീഷ്മം 21.14)

എന്നിങ്ങനെ ഭീഷ്മപർവ്വത്തിൽ പറഞ്ഞിട്ടുള്ളതു നോക്കുമ്പോൾ, ശ്രേയസ്സാധനമായ ധർമ്മവും, ആ ധർമ്മത്തിന്റെ മൂർത്തിമദ്ഭാവമായ കൃഷ്ണനും, ജയശബ്ദവാച്യങ്ങളാണെന്ന് കാണാം.

''യതഃ അഭ്യുദയനിഃശ്രേയസസിദ്ധിഃ സ ധർമ്മഃ.'' യാതൊന്നുകൊണ്ട് അഭ്യുദയവും പരമശ്രേയസ്സും സിദ്ധിക്കുമോ, അതത്രേ ജയശബ്ദവാ

ച്യമായ ധർമ്മം. മഹാഭാരതശാസ്ത്രാധ്യയനം ജയത്തിന്നു് സാധനമാകയാൽ സാധ്യസാധനങ്ങളുടെ അഭേദബന്ധത്തെ മുൻനിർത്തി ശാസ്ത്രത്തിനും ജയസംജ്ഞ നല്കിയതു് എത്രയും യുക്തമാകുന്നു. ധർമ്മമൂർത്തിയായ ഭഗവാൻ ശ്രീകൃഷ്ണന്റെ അവതാരലീലകളിൽക്കൂടി ശ്രേയസ്കരമായ ധർമ്മമാണല്ലോ മഹാഭാരതപ്രതിപാദ്യം.

ജയശബ്ദത്തിന്നു് മറ്റൊരർത്ഥവും അഭിജ്ഞന്മാർ പറയാറുണ്ട്. 'കടപയാദി' സങ്കേതമനുസരിച്ചു് ജയശബ്ദം 18 എന്ന സംഖ്യാവാചകമാകുന്നു. മഹാഭാരതത്തിൽ 18 പർവ്വങ്ങളാണല്ലോ ഉള്ളതു്. ഇതിഹാസപ്രസിദ്ധമായ മഹാഭാരതയുദ്ധം നടന്നതു് 18 ദിവസം. അതിൽ പങ്കെടുത്ത സൈന്യം 18 അക്ഷൗഹിണി. ഇങ്ങനെ പതിനെട്ടിനോടു യോജിച്ചു വരുന്ന പല സംഭവങ്ങളുടേയും പ്രതിപാദനമാകയാൽ മഹാഭാരതത്തിന്നു് ജയസംജ്ഞ ഉപപന്നമാണു്. ഇതു് അമുഖ്യാർത്ഥം; ആദ്യത്തേതാകുന്നു ഏററവും മുഖ്യം: ഈശ്വര–സത്യ–ധർമ്മാദിവാചകം.

ഇപ്രകാരം സർവാർത്ഥസാധകവും 'ജയശബ്ദവാച്യവുമായ ശാസ്ത്രാഭ്യാസത്തിന്റെ പ്രാരംഭമായി, നാരായണൻ, നരോത്തമ–നരൻ, സരസ്വതി എന്ന മൂന്നുപേരെ നമസ്കരിക്കണമെന്നാണല്ലോ മംഗളവാക്യം ഉപദേശിക്കുന്നതു്. അപ്പോൾ, ജയത്തിന്നു്, പരമമായ ശ്രേയസ്സിന്നു്, നിദാനമായ മൂന്നു മുഖ്യഘടകങ്ങളാണു് ഇവരെന്നു വരുന്നു. ജയസാധകമായ ഈ മൂന്നു തത്ത്വങ്ങളെയാണു് 'ജയത്രയം' എന്നു പറയുന്നതു്. ശബ്ദാന്തരേണ ധർമ്മത്രയം, ശിവത്രയം, മംഗളത്രയം, ശുഭത്രയം, ഐശ്വരത്രയം എന്നും മററും ഇതിനെ വിശേഷിപ്പിക്കാറുണ്ടു്. ക്രൈസ്തവശാസ്ത്രങ്ങളിൽ ദൈവികത്രയമെന്നോ ദിവ്യത്രയമെന്നോ അർത്ഥംവരുന്ന The holy trinity യാണു് കാണുന്നതു്. എല്ലാററിന്റേയും താത്പര്യം ഒന്നുതന്നെ – ജയത്രയം. ഭാഷാഭേദം അതിന്നു് മാററം വരുത്തുന്നില്ല.

## ക്രൈസ്തവധർമ്മങ്ങളിലെ ജയത്രയം

പുതിയ നിയമത്തിലെ സുവിശേഷങ്ങളിലും ക്രിസ്തുശിഷ്യന്മാരുടെ ഉപദേശങ്ങളിലും ശബ്ദാന്തരേണ ജയത്രയസ്മരണ കാണുന്നുണ്ടു്. പിതാവു്, പുത്രൻ, ശുദ്ധാത്മാവു് (പരിശുദ്ധാത്മാവു്) എന്നു പരിഭാഷപ്പെടുത്തിയിട്ടുള്ള മൂന്നു സംജ്ഞകളാണു് അവിടെ കാണുന്നതു്.

''അതിനാൽ നിങ്ങളെല്ലാവരും പ്രവചിക്കുവിൻ! നാനാദേശങ്ങളിലും ചെന്നു്, അവിടെയുള്ള ജനങ്ങളെ പിതാവിന്റെയും പുത്രന്റെയും പരിശുദ്ധാത്മാവിന്റെയും നാമത്തിൽ വിശുദ്ധരാക്കി, അവർക്കു് ധർമ്മം ഉപദേശിക്കുവിൻ!''

(വി. മത്തായി: 28. 19)

വി. യോഹന്നാന്റെ ഉപദേശങ്ങളിലും ജയത്രയസ്മരണ കാണുന്നുണ്ടു്.

''ലോകസാക്ഷികളായി മൂന്നെണ്ണം സ്വർഗ്ഗത്തിലുണ്ടല്ലോ, പിതാവും വാക്കും ശുദ്ധാത്മാവും. ഈ മൂന്നും ഏകത്തിൽ അന്വയിക്കുന്നു.

(ഒന്നാം ലേഖനം: 5.7)

ഇവിടെ 'വാക്കു്' എന്നു വിശേഷിപ്പിക്കപ്പെട്ട തത്ത്വം ദൈവപുത്രനായ ക്രിസ്തുതന്നെയാണെന്നു് അന്യത്ര വ്യക്തമാക്കുന്നു:

''ആദിയിൽ ഉണ്ടായിരുന്നതു് വാക്കാണു്. ആ വാക്കു് ഈശ്വരനുമായി ചേർന്നിരുന്നു. വാക്കുതന്നെയാകുന്നു ഈശ്വരൻ!''

(വി. യോ. സുവിശേഷം: 1. 1)

''ആ വാക്കു് ശരീരവത്തായി നമ്മളോടൊപ്പം വസിച്ചു; നമ്മൾ അവന്റെ മഹിമയെ ദർശിച്ചു. ആ മഹിമയാകട്ടെ, സത്യജ്ഞാനപൂർണ്ണമായി, ജഗത്പിതാവുതന്നെ സ്വയം ഭാവിച്ച പുത്രഭാവമായിരുന്നു!''

(വി. യോ. സുവിശേഷം: 1. 14)

ഇപ്രകാരം ക്രൈസ്തവധർമ്മശാസ്ത്രങ്ങളിൽ ജയത്രയത്തെ സംബന്ധിച്ച പ്രസ്താവമുണ്ടെങ്കിലും ആ സംജ്ഞകളുടെ തത്ത്വാർത്ഥം പാശ്ചാത്യലോകത്തിന്നു് ഇന്നും അവ്യക്തമായിട്ടാണിരിക്കുന്നതു്. അവരുടെ തത്ത്വചിന്തയിൽ ഈ ശബ്ദങ്ങൾക്കു തൃപ്തികരമായ ഒരു വ്യാഖ്യാനം കണ്ടെത്താൻ സാധിച്ചിട്ടില്ലെന്നുള്ളതാണു് വസ്തുത. ആജ്ഞബുദ്ധികൾ അതു തുറന്നു സമ്മതിക്കയും ചെയ്യുന്നുണ്ടു്. ഭാരതീയമായ തത്ത്വചിന്തയുടെ വെളിച്ചത്തിൽ മാത്രമേ വി. യോഹന്നാന്റെ ഉപദേശവാക്യങ്ങളുടെ പൊരുളറിയാൻ കഴിയൂ എന്നും, ഭാരതം അവയെ വ്യാഖ്യാനിച്ചുതരാതെ ആധുനികകാലത്തു് അതു മനസ്സിലാക്കാവതല്ലെന്നും ആംഗലദേശത്തെ ദേവ

താവിജ്ഞാനികളിൽ പ്രമുഖനായ ബിഷപ്പ് ബി. എഫ്. വെസ്റ്റ്കോട്ട് ഒരവസരത്തിൽ പ്രസ്താവിച്ചിട്ടുള്ളത് ശ്രദ്ധേയമാണ്. * ബിഷപ്പിന്റെ ഈ അഭിപ്രായത്തെ മാനിച്ചുകൊണ്ട്, സുവിശേഷങ്ങളിൽ പ്രസ്തുതമായിരിക്കുന്ന ജയത്രയത്തിന്ന്, ഭാരതീയതത്ത്വചിന്തയുടെ വെളിച്ചത്തിൽ ഒരു വ്യാഖ്യാനം കണ്ടെത്താൻ നമുക്കു ശ്രമിക്കാം.

ക്രൈസ്തവഗ്രന്ഥങ്ങളിൽ ഉപന്യസിക്കപ്പെടുന്ന ജയത്രയം (Holy Trinity: Father, Son and Holy Ghost) ഭാരതീയ – സംസ്കൃതപരിഭാഷയിൽ യഥാക്രമം നാരായണൻ, നരോത്തമനായ നരൻ, സരസ്വതി എന്ന ത്രിതയമാണെന്നുള്ള അഭ്യുപഗമത്തിന്മേലാണ് നാമിവിടെ അർത്ഥവിചാരം ചെയ്യുന്നത്. ഭാരതീയശാസ്ത്രസിദ്ധാന്തങ്ങളുടെ അടിസ്ഥാനത്തിൽ യാതൊരർത്ഥം ഈ പദങ്ങൾക്കുണ്ടാകുമോ, ആ അർത്ഥത്തെ ആവിഷ്കരിച്ച് ക്രൈസ്തവപരിഭാഷയോട് യോജിപ്പിക്കുക – ഇതാണ് സമീചീനമായ അർത്ഥവിചാരപദ്ധതി. യുക്തിക്കു ചേരുന്നിടത്തോളം നമുക്കു സ്വീകരിക്കാം; ഭാരതീയശാസ്ത്രസിദ്ധാന്തമെന്ന്, ഇവിടെ പറഞ്ഞതു് യോഗ–വേദാന്ത ശാസ്ത്രങ്ങളിൽ ഉക്തമായ ആഗമചിന്താപദ്ധതിയാണെന്നുള്ളതും പ്രസ്താവ്യമാകുന്നു.

## ദേവതർഷിച്ഛന്ദസ്സുകൾ

മേൽ ഉദ്ധരിച്ച ജയമംഗളശ്ലോകം, മഹാഭാരതഗ്രന്ഥാരംഭത്തിൽ മാത്രമല്ല, തുടർന്നു പതിനെട്ടു പർവങ്ങളിലായി വരുന്ന 2109 അദ്ധ്യായങ്ങളുടെ ആരംഭത്തിലും ആവർത്തിക്കുന്നുണ്ട്. ആകയാൽ, ശ്രേയസ്കരമായ വിദ്യോപാസനയുടെ (വേദശാസ്ത്രാധ്യയനത്തിന്റെ) പ്രാരംഭാംഗമായി ശിഷ്ടാചാരമനുസരിച്ചു ചെയ്യേണ്ട ന്യാസവിധിയാണിതെന്ന് അഭിജ്ഞന്മാർ കരുതുന്നു. (ന്യാസം = നമസ്കൃതി; ഭക്തിപൂർവ്വകമായ സമർപ്പണം.) അതനുസരിച്ച് ശ്ലോകത്തെ ന്യാസവാക്യമായി മാററി. 'അസ്യ ശ്രീമന്മഹാഭാരതശാസ്ത്രസ്യ ഭഗവാൻ വേദവ്യാസ ഋഷിഃ, അനുഷ്ടപ്ഛന്ദഃ, ശ്രീകൃഷ്ണഃപരമാത്മാ ശ്രീമന്നാരായണോ ദേവതാ' — എന്നിങ്ങനെ ഉത്തമാംഗാദി സ്ഥാനങ്ങളിൽ ന്യസിക്കുന്ന പതിവും ആസ്തികന്മാരുടെ ഇടയിലുണ്ട്. ഇവിടെ, മഹാഭാരതവിദ്യയെ ഉപാസിക്കുമ്പോഴും, തത്പ്രതിപാദ്യനായ ഭഗവാൻ ശ്രീകൃഷ്ണനെ നാരായണാത്മകദേവതയായും ശാസ്ത്രോപജ്ഞാതാവായ വേദവ്യാസമഹർഷിയെ നരോത്തമ–നരനായും, ഛന്ദോബദ്ധമായ ശാസ്ത്രവാണിയെ സരസ്വതിയായും അറിഞ്ഞു നമസ്കരിക്കണമെന്നാകുന്നു, നാം ഗ്രഹിക്കേണ്ടതു്. ഇനി നമുക്ക് ഈ സംജ്ഞാത്രയത്തിന്റെ അർത്ഥം ചിന്തിക്കാം.

## നാരായണോ ദേവതാ

'ദേവതാ' എന്നുവെച്ചാൽ, ദേവന്റെ, തേജോരൂപന്റെ ഭാവം = ചൈതന്യം, തേജസ്സ്, ജ്യോതിസ്സ് എന്നർത്ഥം. സത്ചിദാനന്ദലക്ഷണമായ ഈശ്വരഭാവമാണ് ഇതിനാൽ വാച്യം; 'ഓം'കാരവും, അതുപോലെതന്നെ 'നാരായണ' ശബ്ദവും അതിന്റെ വാചകങ്ങളാകുന്നു. 'നാരം അയനം യസ്യ സഃ' എന്ന നിഷ്പത്തിയനുസരിച്ച്, അഖിലജീവസമൂഹമാകുന്ന നാരം ആർക്ക് അയനം = വാസസ്ഥാനം ആയിരിക്കുന്നുവോ, ആ മഹാപുരുഷൻ, സർവ്വേശ്വരനാണ് ഇവിടെ വിവക്ഷിതം. അതായതു് സർവ്വഭൂതങ്ങളുടേയും ഹൃദയത്തിൽ സച്ചിദാനന്ദലക്ഷണമായി, ചൈതന്യരൂപേണ, അന്തര്യാമിയായി പ്രകാശിക്കുന്ന ഈശ്വരജ്യോതിസ്സ്; അതു സാപേക്ഷമായ പ്രപഞ്ചപ്രകൃതിക്കതീതമാണെന്ന്, മഹാഭാരതം അനുശാസനപർവ്വത്തിൽ വ്യക്തമാക്കുന്നു:

'നാരായണഃ പരോ/വ്യക്താദണ്ഡമവ്യക്തസംഭവം,
അണ്ഡസ്യാന്തസ്ത്വിമേ ലോകാസ്സപ്തദ്വീപാ ച മേദിനീ'

സപ്തദ്വീപവിശിഷ്ടമായ ഈ സ്ഥൂലഭൂലോകവും ഭുവരാദിസൂക്ഷ്മലോകങ്ങളും അവ്യക്തമായ ത്രിഗുണമൂലപ്രകൃതിയിൽനിന്നാണുണ്ടായിട്ടുള്ളതു്. സ്ഥൂലസൂക്ഷ്മരൂപേണ, നാമരൂപവിശിഷ്ടമായി നാനാവിധമായി നമുക്കനുഭവപ്പെടുന്ന ഈ ദൃശ്യപ്രപഞ്ചം കാര്യം. ത്രിഗുണാത്മികയായ അവ്യക്തമൂലപ്രകൃതിയാണതിന്റെ കാരണം. കാര്യകാരണാത്മകമായ പ്രപഞ്ചപ്രകൃതി

* An outstanding English theologian, (Bishop B. F. Westcott) ventured to remark that "the Gospel of John will not be rightly understood in modern times till India interprets it."

—Quoted by S. K. George in his 'Story of the Bible' - Page 181.

കാംക്കതീതനത്രേ ഭഗവാൻ നാരായണൻ. നാമരൂപാതീതവും പ്രപഞ്ചനിരപേക്ഷവുമായ ഈ സച്ചിദാനന്ദജ്യോതിസ്സിനെയാകുന്നു, പരമേശ്വരൻ, മഹേശ്വരൻ, സർവ്വേശ്വരൻ, ശിവൻ, ഈശൻ, ഈശാനൻ, പുരുഷോത്തമൻ തുടങ്ങിയ അനന്തകോടിനാമങ്ങളെക്കൊണ്ടു് ശാസ്ത്രങ്ങൾ വ്യപദേശിക്കുന്നതു്. ക്രൈസ്തവ ശാസ്ത്രങ്ങളിൽ 'സ്വർഗ്ഗസ്ഥനായ പിതാവു്'' അഥവാ ജഗത്കാരണഭൂതൻ എന്നും, ഇസ്ലാമികശാസ്ത്രങ്ങളിൽ 'അല്ലാഹ്' എന്നും പറയുന്നതു് ഭാരതീയ ജയത്രയോക്തമായ നാരായണദേവതാസ്വരൂപത്തെ ഉദ്ദേശിച്ചതന്നെയാകുന്നു. എല്ലാററിന്റെയും ലക്ഷ്യാർത്ഥം ഒന്നു്; ഭേദം ഭാഷയിൽ മാത്രം; അതു ലോകസ്വഭാവമാണു്. ഭാഷാഭേദം അർത്ഥത്തെ മാററുന്നില്ലെന്നു് നാം ഓക്കണം. വാട്ടർ, പാനി, തണ്ണീരു്, ജലം എന്നിങ്ങനെ പല ഭാഷകളിൽ വ്യവഹരിക്കപ്പെടുന്ന വെള്ളം എല്ലാവക്കും സമാനമാണല്ലോ. ദാഹശമനമാണു് അതിന്റെ ഉപയോഗത്തിൽ സിദ്ധിക്കുന്ന ഫലം. അതു് എല്ലാവക്കും അനുഭവപ്പെടുന്നുമുണ്ടു്. നാനാത്വത്തിൽ ഏകത്വത്തെ ദർശിക്കുന്ന ഈ വിവേകബുദ്ധി കൈവളത്താനാണു് നാമെപ്പോഴും ശ്രമിക്കേണ്ടതു്. നാമരൂപാതീതമായ നാരായണസ്വരൂപം നാമരൂപവിശിഷ്ടമായ ഈ ജഗത്തിൽ അനുപ്രവേശിച്ചു് നമുക്കു ഭാവനാഗോചരമായ ചൈതന്യമായി ഭാസിക്കുമ്പോൾ, ആ ചൈതന്യഭാവത്തെ കുറിക്കാൻ സംസ്കൃതത്തിൽ ഉപയോഗിക്കുന്ന ശബ്ദമാണു് 'ദേവതാ' അഥവാ ദൈവതം. ശുദ്ധമായ മനുഷ്യബുദ്ധിക്കു ഗ്രാഹ്യമാണു് ദേവതാസ്വരൂപം. വിശ്വവ്യാപകവും അനുഗ്രാഹകവുമായ ആ ചൈതന്യം നമുക്കു് ഇന്ദ്രിയഗോചരമാംവണ്ണം മൂർത്തിമത്തായി ലോകത്തിലാവിർഭവിക്കുമ്പോൾ, ഐശ്വരമായ ആ ആവിർഭൂതസ്വരൂപത്തെ ഈശ്വരാവതാരമെന്നും അവതാരപുരുഷനെന്നും പറയുന്നു. അവതാരപുരുഷനിൽക്കൂടി വേണം, ധ്യേയമായ ദേവതാസ്വരൂപവും പരമമായ ഈശ്വരസ്വരൂപവും അറിയാൻ. മൂന്നും ഒന്നു്, ഒന്നിന്റെതന്നെ മൂന്നുവിധമായ അവഭാസനം. (വി. യോ. ലേഖനം 1. 5_7 നോക്കുക.)

മഹാഭാരതത്തിൽ ഈശ്വരാവതാരമായി ദർശിക്കേണ്ടതു് ഭഗവാൻ ശ്രീകൃഷ്ണനെയാകുന്നു. ഭഗവാന്റെ അവതാരലീലാവർണ്ണനത്തിൽക്കൂടി മഹാഭാരതശാസ്ത്രം പ്രതിപാദിക്കുന്നതു് ദേവതാത്മകമായ നാരായണമഹിമയുമാകുന്നു. മഹാഭാരതശാസ്ത്രാദ്ധ്യയനംവഴി തദ്വചസ്സുകളുടെ അർത്ഥമായിരിക്കുന്ന ദേവതാസ്വരൂപം — നാരായണമഹിമ — നമുക്കു ഭാവനാഗോചരമായി ഭവിക്കുന്നു. ആ ദേവതാസ്വരൂപത്തിൽ നാം ചിത്തത്തെ സമാധാനം ചെയ്യണം. ഭേദബുദ്ധിയെ, അവിദ്യയെ, നശിപ്പിക്കുന്ന ഐശ്വരമായ വിദ്യാശക്തിയത്രേ നാരായണീയമായ ദേവതാസ്വരൂപം. അതിൽ സമാഹിതമാകുന്ന സാധകചിത്തം അജ്ഞാനവിമുക്തമായിട്ടു് പരമമായ ഈശ്വരസ്വരൂപത്തെ സാക്ഷാത്കരിക്കുന്നു. ദേവതാന്യാസത്തിന്റെ അർത്ഥമിതാണു്.

### സരസ്വതീ ഛന്ദഃ

ഛന്ദസ്സു് എന്നു പറഞ്ഞാൽ, വാക്—ഐശ്വരമായ ജ്ഞാനശക്തിയുടെ ശബ്ദാത്മകമായ ബഹിഃസ്ഫുരണം. അതിന്റെ അന്തരംഗസൂക്ഷ്മരൂപമത്രേ ഈശ്വരജ്ഞാനമാകുന്ന അർത്ഥം. വാക്കും അർത്ഥവും സംപൃക്തങ്ങളാണു്, വേർപിരിക്കാൻ വയ്യാത്തവണ്ണം അഭേദേന ബന്ധപ്പെട്ടിരിക്കുന്നവയാണു്. രണ്ടും വസ്തുദൃഷ്ട്യാ ഒന്നു്; ഭേദം വ്യവഹാരമാത്രം. അങ്ങനെ അഭേദേന ബന്ധപ്പെട്ടിരിക്കുന്ന വാങ്മയജ്ഞാനത്തെ ദ്യോതിപ്പിക്കുന്ന സംജ്ഞകളാകുന്നു സരസ്വതീ, വാണീ, ശബ്ദബ്രഹ്മ, ശബ്ദജ്യോതിസ്സു്, വേദം, സദ്വിദ്യ മുതലായവ. ഐശ്വരമായ മഹാപ്രതിഭയാൽ അനുഗൃഹീതരായ ഋഷീശ്വരന്മാരിൽനിന്നു് വാഗ്രൂപേണ ബഹിഃസ്ഫുരിച്ചതും ഈശ്വരാർത്ഥബോധകവുമായ വേദശാസ്ത്രവാണിയാണു് ഇവിടെ ഗ്രാഹ്യം. ഐശ്വരമായ ദേവതാസ്വരൂപത്തിൽനിന്നു് അഭിന്നമായ ഈ വിദ്യാശക്തിയെക്കുറിക്കുന്നതാണു് ക്രൈസ്തവഗ്രന്ഥങ്ങളിൽ ശ്രവിക്കപ്പെടുന്ന 'റൂഹാദകുദിശാ'. ജഗത്സൃഷ്ടിയോടൊപ്പം ജഗത്തിൽ അനുപ്രവേശിച്ചു് ഹൃദയാന്തരംഗത്തിൽ സർവ്വജ്ഞാനയോഗ്യമായ ബുദ്ധിയായും ബഹിർഭാഗത്തു വേദവാണിയായും പ്രകാശിക്കുന്ന വിദ്യാശക്തിയെ ഇതിനാൽ ഗ്രഹിക്കണം. ഐശ്വരമായ ഈ വിദ്യാശക്തിയെ കുറിക്കാൻ പ്രാചീനയവനചിന്തകന്മാർ ഉപയോഗിച്ചിരുന്ന രണ്ടു ശബ്ദങ്ങളാണു്, Logos (വേദം, വിദ്യാ) എന്നതും, Word (വാക്, വാണി, അക്ഷരം) എന്നതും. രണ്ടും അഭേ

ദേന ബന്ധപ്പെട്ടിരിക്കുന്നതിനാൽ ഏകാത്മക മായി ശാസ്ത്രങ്ങളിൽ വ്യവഹരിച്ചുവരുന്നു. സം സ്കൃതഭാരതിയിലെ സരസ്വതീ–ഛന്ദഃശബ്ദങ്ങൾ ഈ അർത്ഥമെല്ലാം ഉൾക്കൊള്ളുന്നുണ്ട്.

നമ്മുടെ ഉള്ളിൽ അർത്ഥാകാരമായി സ്ഫുരി ക്കുന്ന ബോധവൃത്തിയെ അന്യഹൃദയത്തിൽ ഉണർത്താൻ തത്സദൃശമായ വാക്കിനെ നാം ഉച്ചരിക്കയാണല്ലോ ചെയ്യുന്നത്. ശബ്ദാത്മക മായ ആ വാക്കിന്റെ ശ്രവണത്താൽ അതുൾ ക്കൊള്ളുന്ന അർത്ഥം ശ്രോതൃഹൃദയത്തിൽ ഉണ രുന്നതും, അങ്ങനെ ഉണർന്ന ബോധത്തെ മറെറാരു പുരുഷഹൃദയത്തിൽ ഉണർത്താൻ അതേ പ്രക്രിയ തന്നെ ആവർത്തിക്കപ്പെടുന്നതുമാണല്ലോ ലോക വ്യവഹാരം. സാരസ്വത (വാങ്മയ)മായ ഈ ബോധ്യബോധകപ്രക്രിയതന്നെയാണ് ലോക വ്യവഹാരം. അതില്ലായിരുന്നുവെങ്കിൽ, ലോക ജീവിതം എന്താകുമായിരുന്നുവെന്നു നാം ചി ന്തിക്കേണ്ടതാണ്. സാരസ്വതശാസ്ത്രമായ കാ വ്യാദർശത്തിൽ ആചാര്യദണ്ഡി പറയുന്നു: കേൾക്കുക.

**ഇദമന്ധം തമഃ കൃത്സ്നം ജായേത ഭുവനത്രയം**
**യദി ശബ്ദാഹ്വയം ജ്യോതിരാസംസാരം ന ദീപ്യതേ.**

സാരസ്വതമായ ശബ്ദജ്യോതിസ്സിന്റെ സ്ഫുരണം ലോകജീവിതത്തിലില്ലായിരുന്നെ ങ്കിൽ ജഗത്തശേഷം അന്ധതമസ്സിൽ, അജ്ഞാ നത്തിൽ, ആണ്ടുപോകുമായിരുന്നു, ജീവിതമേ ഉണ്ടാകുമായിരുന്നില്ലെന്നു സാരം. സ്വാരസ്വത മായ ഈശ്വരാനുഗ്രഹംകൊണ്ടുമാത്രമാണ് ലോ കം ബോധപൂർവ്വം ചേഷ്ടിക്കുന്നതും, ഈശ്വരപ്രാ പ്തിയാകുന്ന പരമലക്ഷ്യത്തിലേക്കു ജീവിത യാത്രയെ നയിക്കുന്നതും. ക്രൈസ്തവശാസ്ത്രങ്ങ ളിൽ സ്മരിക്കപ്പെടുന്ന 'റുഹാദകുദിശ'യെ, മേൽ നിർവ്വചിച്ചപ്രകാരമുള്ള സാരസ്വതജ്യോതിസ്സാ യി സ്വീകരിച്ചാൽ, ക്രിസ്തുശിഷ്യന്മാരുടെ തദ് വിഷയകമായ വാക്യങ്ങൾക്ക് അർത്ഥം തെളി ഞ്ഞുകിട്ടും.

മഹാഭാരതശാസ്ത്രാദ്ധ്യയനത്തിൽ ന്യാസാം ഗമായ ഛന്ദസ്സായി അറിയേണ്ടതു് ആ ശാസ്ത്ര വാണിയെത്തന്നെയാകുന്നു. ഈശ്വരാർത്ഥബോ ധകമായ വേദവാണിയത്രേ അതു്. 'പഞ്ചമ വേദം' എന്നാണ് മനീഷികൾ അതിനെ വി ശേഷിപ്പിച്ചിട്ടുള്ളതു്. സർഗ്ഗാദിയിൽ ഈ ലോ കത്തിലാവിർഭവിച്ച വേദവാണിയെ ഋക്, യജുസ്സ്, സാമം, അഥർവം എന്നിങ്ങനെ നാലു സംഹിതകളായി തിരിച്ചിട്ടുണ്ട്. കാലഗതി യിൽ ഭാഷയ്ക്കും മനുഷ്യന്റെ ചിന്താഗതിക്കുംവന്ന മാററത്തിന്നനുസരിച്ച്, അതേ വേദരാശിതന്നെ മഹാഭാരതരൂപേണ പുനരാവിഷ്കൃതമായ പ്പോൾ, അതിനെ 'പഞ്ചമവേദം' എന്നുവിളി ക്കാനിടയായതാണ്. നാരായണീയമായ ഈശ്വ രമഹിമയാണ് അതിലെ പ്രതിപാദ്യം. ശാസ്ത്രാ ദ്ധ്യയനത്താൽ ആ മഹിമ നമ്മുടെ ഉള്ളിൽ പ്ര കാശിക്കുന്നതും, ആ പ്രകാശം നമ്മെ ജീവിത വിജയത്തിലേക്കു് ഉത്തരോത്തരം നയിക്കുന്നതു മാകുന്നു.

## നരോത്തമ–നരൻ ഋഷി.

നരശബ്ദം ജീവചൈതന്യത്തെ ദ്യോതി പ്പിക്കുന്നതാണെന്നു് നേരത്തെ പറഞ്ഞിട്ടുണ്ട ല്ലോ. പരമാർത്ഥദൃഷ്ട്യാ നാരായണൻതന്നെയാ ണു് നരൻ: ഈശ്വരൻതന്നെയാണ് ജീവരൂപേ ണ ഭാസിക്കുന്നതു്. എന്നാൽ അജ്ഞാനബന്ധം നിമിത്തം, നരൻ ആ പരമാർത്ഥം ബോധിക്കു ന്നില്ല; അല്പജ്ഞനോ അജ്ഞനോ ആയി വർത്തി ക്കുകയാണിപ്പോൾ. വിദ്യകൊണ്ടുവേണം അവി ദ്യയെ ജയിക്കാൻ. ഈശ്വരാനുഗ്രഹരൂപമായ വിദ്യാശക്തിയാൽ എപ്പോൾ ജീവഗതമായ അവിദ്യാദോഷം ഒഴിയുന്നുവോ അപ്പോൾ നരൻ, നരശരീരത്തിലിരിക്കെത്തന്നെ, ഐശ്വരമായ നാരായണഭാവത്തെ ആത്മാവിൽ സാക്ഷാത് കരിച്ചു് നാരായണാത്മഭൂതനായി വർത്തിക്കുന്നു. അങ്ങനെ സർവ്വജ്ഞവും സർവാത്മകവുമായ ഈശ്വരഭാവത്തിൽ വർത്തിക്കുന്ന നരൻ, നരജന്മി കളിൽ ഉത്തമനായ നരോത്തമനാകുന്നു. സർവ്വ ജ്ഞനും സർവ്വഭൂതാത്മഭൂതനുമായ ഋഷിയത്രേ ഈ നരോത്തമനരൻ. അജ്ഞമായ നരലോക ത്തിന്നു് ആത്മീയമായ ജ്ഞാനശക്തി നല്കി അനുഗ്രഹിക്കാൻ – സർവ്വജ്ഞാനമായ വേദത്തെ വാഗ്രൂപേണ നരലോകത്തിൽ പ്രകാശിപ്പി ക്കാൻ – ലോകഗുരുഭാവേന ഈശ്വരൻതന്നെ സ്വയം ആവിഷ്കരിക്കുന്ന രൂപമത്രേ ഇതു് – നരോത്തമനായ ഋഷിവരന്റെ ഭാവം. അതി നാൽ 'സ്വയംഭൂ'വെന്നും ഈ സർവ്വേശ്വരവിഭൂതി യെ പറയുന്നു. ബ്രഹ്മാ, പരമേഷ്ഠീ, ഗുരു, വേദ പുരുഷൻ, വാക്പതി, വാഗീശ്വരൻ; ഹിരണ്യ

ഗർൻ — എന്നിങ്ങനെ അനേക സംജ്ഞകരം നരോത്തമമഹഷിയെ കുറിക്കാൻ ശാസ്ത്രങ്ങളിലുണ്ട്. സൃഗ്ഗാദിയിൽ ജഗത്സൃഷ്ടിയോടൊപ്പം ജഗത്തിൽ പ്രകാശിച്ച ഈശ്വരജ്ഞാനമാകുന്ന വേദത്തെ വാഗ്രൂപേണ നരലോകത്തിനുപദേശിപ്പാൻ ആദ്യമായി ആവിർഭവിച്ച ഈശ്വരഗുരുഭാവത്തിനാണ് നരോത്തമാദിസംജ്ഞകരം മുഖ്യതേവന ഉപയോഗിക്കുന്നത്. 'ദൈവപുത്രൻ എന്ന ക്രൈസ്തവശാസ്ത്രങ്ങളിൽ പറയുന്നതും ഈ ബ്രഹ്മഷിഗുരുഭാവത്തെ ഉദ്ദേശിച്ചാകുന്നു.

സവ്ജ്ഞനായ ഈശ്വരൻെറയും അല്പജ്ഞനായ നരജീവൻെറയും മധ്യേ രണ്ടിനേയും തമ്മിൽ ബന്ധിപ്പിക്കുന്ന കണ്ണിയാണ് നരോത്തമഗുരുവായ മഹഷിയെന്നു പറയാം. സ്വപ്രതിഭയായി പ്രകാശിക്കുന്ന നാരായണീയമായ നിത്യജ്ഞാനത്തെ വാഗ്രൂപേണ നരലോകത്തിൽ പ്രകാശിപ്പിച്ച്, ജീവഗതമായ അജ്ഞാനാന്ധകാരം നീക്കി, നരനെ നാരായണപദത്തിലേക്ക് ഉയത്തുന്ന മഹനീയകൃത്യമാണ് നരോത്തമഗുരുവായ ഋഷിക്കുള്ളത്. അങ്ങനെ ഈശ്വരൻ സ്വയം ഭാവിച്ച ഈ ഗുരുഭാവത്തിൽക്കൂടിയാണ് ജ്ഞാനം എല്ലാക്കാലത്തും ലോകത്തിൽ പ്രകാശിക്കുന്നത്; ഗുരുവായ മഹഷിയെ ക്കൂടാതെ ഒരിക്കലും ഒരിടത്തും ഈശ്വരജ്ഞാനം നരലോകത്തിൽ പ്രകാശിച്ചിട്ടില്ല, പ്രകാശിക്കാവുന്നതുമല്ല.

വേദമാകുന്ന നിത്യജ്ഞാനം ലോകത്തിൽ എവിടെയും എന്നും പ്രകാശിക്കുന്നുണ്ട്. പ്രകാശിപ്പിക്കുന്നതു് നരോത്തമഗുരുക്കന്മാരുമാകുന്നു. അപ്പോൾ, വേദഗുരുക്കന്മാരായ ഋഷീശ്വരന്മാർ— ദൈവപുത്രന്മാർ — ലോകത്തിൽ എല്ലാക്കാലത്തും എല്ലാ ദേശത്തുമുണ്ടായിട്ടുണ്ട്; ഇനി ഉണ്ടാവുകയും ചെയ്യും. എങ്ങനെ, ഏതു രൂപത്തിലാണവർ വരുന്നതും, ലോകത്തിൽ വേദം പ്രകാശിപ്പിക്കുന്നതും ? ഗുരുശിഷ്യപരംപരവഴിക്ക്, മനുഷ്യലോകത്തിൽ ഈശ്വരജ്ഞാനം പ്രകാശിക്കുന്നതു് അനാദിയായ ഈ സമ്പ്രദായം വഴിക്കത്രേ. നരോത്തമഗുരു, ആത്മീയമായ വിദ്യാശക്തിയെ ശിഷ്യനിൽ പ്രകാശിപ്പിച്ച് അജ്ഞാനം നീക്കി അവനെ സ്വപദത്തിലേക്ക് ഉയത്തുന്നു. അങ്ങനെ ഗുരുഭാവം പ്രാപിക്കുന്ന ആ ശിഷ്യനും തൻെറ മുറയ്ക്ക് പിന്നീട് വരുന്നവരെ സ്വപദത്തിലേക്കുയത്തുന്നു. ഇപ്രകാരം ആദിഗുരുവായ ഈശ്വരപുരുഷൻ മുതല്ക്ക് അനുസ്യൂതമായി തുടന്നുവരുന്നതാണ് ഭാരതീയമായ ആഷപാരംപര്യം. മഹാഭാരതപ്രണേതാവായ വേദവ്യാസമഹഷി ആ പരംപരയിൽ കലിയുഗാരംഭത്തിൽ ആവിർഭവിച്ച ലോകഗുരുവാണ്. നാരായണീയമായ സാരസ്വതവിഭൂതിയാണ് ആ മഹഷി. അദ്ദേഹത്തെ നരോത്തമപ്രഭാവനായ ഈശ്വരഗുരുവായും തദ്വചോവിലാസമായ മഹാഭാരതശാസ്ത്രത്തെ വേദവാണിയായും അറിഞ്ഞു് വിദ്യോപാസന ചെയ്യണമെന്നാണ് ന്യാസവാക്യംകൊണ്ടു നാം മനസ്സിലാക്കേണ്ടതു്.

## ഉപാസനപ്രയോജനം

ജയത്രയാംഗങ്ങളായ ദേവതാ–ഋഷി–ഛന്ദസ്സുകരം, മഹാഭാരത പക്ഷത്തിൽ യഥാക്രമം 'നാരായണ–നരോത്തമ–സരസ്വതീ' തത്ത്വങ്ങളാണെന്നും അവയുടെതന്നെ ശബ്ദാന്തരോപന്യാസമാണ്, 'പിതാവു–പുത്രൻ–ശുദ്ധാത്മാവു'വെന്നും ഇതിനകം വിശദമായി. ഇനി ഇവയെ ഉപാസിക്കേണ്ട ക്രമവും അതിൻെറ അത്ഥവുമാണ ചിന്തിക്കേണ്ടതു്. മൂന്നും തത്ത്വദൃഷ്ട്യാ ഒന്ന്, ഏകനായ ഈശ്വരൻെറ മൂന്നു സാപേക്ഷവിഭൂതികരം. ഭേദം കാലദേശാപേക്ഷിതമാണെന്നും വസ്തുദൃഷ്ട്യാ ഭേദമില്ലെന്നും നാം ഓക്കണം. അങ്ങനെ തത്ത്വജ്ഞാനത്താൽ ഭേദബുദ്ധിയെ ത്യജിച്ചു മൂന്നിൻെറയും ഏകത്വം ആത്മാവിൽ സക്ഷാത്കരിക്കുകയാണ് ജീവിതലക്ഷ്യം. ധമ്മാനുഷ്ഠാനങ്ങളെല്ലാം ആ ലക്ഷ്യം പ്രാപിക്കാനുള്ളതുമാകുന്നു. ഗുരുവായ മഹഷിയിൽനിന്നും ശാസ്ത്രവാക്യം ശ്രവിച്ച് തദത്ഥരൂപമായ ഈശ്വരബോധം നാം ഉള്ളിൽ ഉണത്തണം. അങ്ങനെ വേദാത്ഥരൂപമായി നമ്മുടെ ഉള്ളിൽ ഉണരുന്ന വേദസ്വരൂപത്തിൽ ചിത്തത്തെ സമാഹിതമാക്കി, തന്മയീഭവിക്കണം. ആ തന്മയീഭാവാവസ്ഥയിൽ മൂന്നിൻേയും ഏകാത്മ്യം ദശിച്ച് സാധകൻ കൃതാത്ഥനാകുന്നു. അതത്രേ ജന്മസാഫല്യം—ജയം.

നിയമേഽയം ജപേ ഹോമേ
വിദ്യാഭ്യാസേ മുമുക്ഷുഭിഃ
ഉപാസ്യം ശ്രേയസേ നിത്യ–
മൃഷിശ്ഛന്ദോഽഥ ദൈവതം. (ആഷധമ്മ

സംഗ്രഹം.)'ജപം, ഹോമം, സ്വാധ്യായം തുടങ്ങിയ വിദ്യോപാർജ്ജനയത്നങ്ങളിലെല്ലാം ശ്രേയസ്സിദ്ധിക്കായി തത്തദ്ധർമ്മാനുസാരേണ ഋഷി–ഛന്ദോ–ദേവതകളെ നിത്യം ഉപാസിക്കേണമെന്നതു് എല്ലാ മുമുക്ഷുക്കളെയും സംബന്ധിച്ച നിയമമാകുന്നു. എന്ന ആഷ്‌വിധിയുടെ പൊരുളും ഇതിനാൽ വ്യക്തമാകുന്നു. ഈ അനുശാസനത്തിന്റെ ഒരേകദേശഭാഷാന്തരവിവർത്തനമല്ലേ വി. മത്തായിയുടെ സുവിശേഷവാക്യം (28–29)?

## ജയത്രയംവിവിധധർമ്മസംപ്രദായങ്ങളിൽ

വിദ്യാവിഷയകമായ ധർമ്മാനുഷ്ഠാനങ്ങളിലെല്ലാം ദേവതഷിഛന്ദോരൂപമായി പ്രകാശിക്കുന്ന ജയത്രയത്തെ നിത്യം ഉപാസിക്കണമെന്ന നിയമം ശാശ്വതമാണു്; അനാദികാലം മുതല്ക്കേ ധർമ്മപ്രവർത്തകരായ ഭാരതീയ വൈദികഷിമാരാൽ അറിഞ്ഞാചരിക്കപ്പെട്ടു് വന്നിട്ടുള്ളതാണു്. അവരുടെ പാരമ്പര്യത്തിൽ, കാലദേശാവസ്ഥകൾക്കു വിധേയമായി, എന്തെല്ലാം ധർമ്മസമ്പ്രദായങ്ങൾ എവിടെയെല്ലാം ആവിഷ്കൃതങ്ങളായിട്ടുണ്ടോ അവയെല്ലാം ശ്രേയസ്കരമായ ജയോപാസനയെ സ്വീകരിച്ചിട്ടുണ്ടു്. കാലദേശാവസ്ഥകളുടെ ഭേദമനുസരിച്ചു് അതിനെ വെളിപ്പെടുത്തുന്ന ഭാഷയ്ക്കു് അല്പസ്വല്പം ഭേദമുണ്ടായിരിക്കുമെന്നുമാത്രം. ഉദാഹരണം: വൈദികമായ ദേവതഷിഛന്ദസ്സുകൾ പഞ്ചമവേദമായ മഹാഭാരതത്തിൽ നാരായണനും നരോത്തമനും സരസ്വതിയുമായി മാറിയതിന്റെ യുക്തി നാം കണ്ടു. ഇതേ ജയത്രയംതന്നെ ഭാഗവതസമ്പ്രദായത്തിൽ 'ഭഗവാൻ, ഭക്തൻ, ഭാഗവതം' എന്നും ശൈവസമ്പ്രദായത്തിൽ, 'ശിവൻ, ശൈവൻ, ശക്തി' എന്നും വ്യപദേശിക്കപ്പെടുന്നതു കാണാം. അതുതന്നെയാണു ബൗദ്ധസമ്പ്രദായത്തിൽ 'ബുദ്ധൻ–ബൗദ്ധൻ–ബോധി'യായും,ക്രൈസ്തവസമ്പ്രദായത്തിൽ 'പിതാവു–പുത്രൻ–പരിശുദ്ധാത്മാവു്'യായും മാറിയിട്ടുള്ളതെന്നു് സൂക്ഷ്മദൃക്കുകൾക്കു് കാണാൻ കഴിയും. അവരാണു് യഥാർത്ഥതത്ത്വദർശികൾ: അവർ സത്യം കണ്ടെത്തുന്നു.

'സർവ്വഭൂതേഷു യേനൈകം
ഭാവമവ്യയമീക്ഷതേ
അവിഭക്തം വിഭക്തേഷു
തജ്ജ്ഞാനം വിദ്ധി സാത്ത്വികം

(ഭഗവദ്ഗീത 18. 20)

കാലദേശാവസ്ഥകളെക്കൊണ്ടും വിഭിന്നമായിരിക്കുന്ന ഈ ഭൂതപ്രപഞ്ചത്തിൽ മാററം വരാതെ സർവ്വത്തിലും ഏകഭാവേന അനുയിക്കുന്ന ജ്ഞാനം യാതൊന്നോ, അതാണു് സാത്ത്വികജ്ഞാനം. ഗുരുവിലും ശാസ്ത്രത്തിലും ദൃഢമായ ശ്രദ്ധയും ഈശ്വരനിൽ നിർവ്യാജഭക്തിയും ഉള്ളവക്കു് ഈശ്വരാനുഗ്രഹത്താൽ ആ സാത്ത്വികജ്ഞാനം സിദ്ധിക്കും.

യസ്യ ദേവേ പരാ ഭക്തിർ–
യഥാ ദേവേ തഥാ ഗുരൗ
തസ്യൈതേ കഥിതാ ഹ്യർത്ഥാഃ
പ്രകാശന്തേ മഹാത്മനഃ.

ശ്വേതാശ്വതരോപനിഷത്തു് 6.23)

---

ശിഷ്യൻ: നാമിപ്പോൾ എന്താദർശം സ്വീകരിക്കുന്നതാവും ഉചിതം?

സ്വാമിജി: മാരുതിയുടെ ജീവിതമാണു് നിങ്ങളിപ്പോൾ ആദർശമാക്കേണ്ടതു്. കണ്ടോ, രാമന്റെ ആജ്ഞയാൽ സാഗരം തരണം ചെയ്തു! ജീവിതമരണങ്ങളെച്ചൊല്ലി ഒരു കൂസലില്ല; മഹാജിതേന്ദ്രിയൻ, അതിബുദ്ധിമാൻ! ദാസ്യഭാവത്തിന്റെ ഈ മഹനീയാദർശത്തിൽ വേണം നിങ്ങളുടെ ജീവിതം രൂപപ്പെടുത്തുക. അങ്ങനെ ചെയ്താൽ മററു ഭാവങ്ങളുടെയെല്ലാം സ്ഫുരണം സ്വയമേവ ഉണ്ടായിക്കൊള്ളും. ഹനുമാനു് ഒരു വശത്തു സേവാഭാവം, മറുവശത്തു് ത്രിലോക സന്ത്രാസകമായ സിംഹവിക്രമം. രാമന്റെ ഹിതത്തിന്നായി ജീവിതം വെടിയാൻ ഹനുമാന്നു് ഒരു പ്രയാസവുമില്ല. രാമസേവയൊഴിച്ചു് മററു സകല വിഷയങ്ങളിലും ഉപേക്ഷ! രഘുനാഥന്റെ ആജ്ഞാപരിപാലനം മാത്രമാണു ജീവിതവ്രതം. ഇത്തരം ആദർശം അനുസരിച്ചാൽ ആളുകൾക്കു് ശ്രേയസ്സു്, നാട്ടിന്നുത്കർഷം. നീയൊരുത്തൻ ഈ രൂപത്തിൽ നിന്റെ ജീവിതം രൂപപ്പെടുത്തിയാൽ, നിന്നെക്കണ്ടു് ആയിരം പേർ അങ്ങനെ ചെയ്യാൻ പഠിക്കും. ഒരു കാലത്തും അധൈര്യപ്പെടരുതു്. ഏതൊന്നിലും ആത്മധൈര്യം പ്രകാശിപ്പിക്കു, അപ്പൊഴേ മഹാശക്തിയുടെ കൃപ ലഭിക്കു.

(വിവേകാനന്ദസാഹിത്യസർവ്വസ്വം VI. 222.)

# നവോത്ഥാനനേതാക്കളുടെ പൈതൃകവും വർത്തമാനഭരതവും *

വി. വൈദ്യലിംഗശർമ്മ

ആത്മബോധത്തിൻെറ അത്യന്താഭാവമാണ് അടിമത്തത്തിൻെറ ആണിവേരു് അടിമത്തമാകട്ടെ, എണ്ണിയാലൊടുങ്ങാത്ത ദുരിതങ്ങളുടെ നാരായവേരായി വർത്തിക്കുന്നു. അടിമയ്ക്കു് മിണ്ടാൻ നാവില്ല; രസിക്കാൻ മനസ്സില്ല; ചിന്തിക്കാൻ ബുദ്ധിയില്ല; എഴുന്നേററുനില്ക്കാൻ നട്ടെല്ലില്ല; താൻ ആരാണെന്നറിയാൻ ആഗ്രഹമില്ല. എന്തിനു്, ജീവിതത്തിൽ എന്തെങ്കിലും ആശിക്കാനുണ്ടെന്ന പ്രതീക്ഷപോലുമില്ല. ഇങ്ങനെ. സർവ്വഥാ,

'ചത്തതിനൊക്കുമേ, ജീവിച്ചിരിക്കിലും

എന്ന മട്ടിൽ ശിലാസമം കഴിഞ്ഞുകൂടിയിരുന്ന ഭാരതീയജനത, ഒരു നവോത്ഥാനത്തിലൂടെ ജീവിക്കാനാരംഭിച്ചിരിക്കുന്ന ഈ കാലഘട്ടത്തിൽ, നവോത്ഥാനനേതാക്കളുടെ പൈതൃകം എന്തായിരുന്നുവെന്നു ചിന്തിക്കുന്നതു് ഉദ്ബോധകവും വർത്തമാനഭാരതത്തിൻെറ സ്ഥിതിഗതികൾ പരിശോധിക്കുന്നതു് തെററു തിരുത്താൻ പ്രചോദകവുമാകുന്നതാണു്.

രോഗമെന്താണെന്നറിയാതെ ചികിത്സിക്കാൻ സാദ്ധ്യമല്ലല്ലോ. ഭാരതീയരുടെ അടിമത്തം മഹാശക്തൻെറ മയക്കം മാത്രമാണെന്നു മനസ്സിലാക്കുകയും ആ മയക്കത്തിൽനിന്നു് അവനെ തട്ടിയുണർത്തുകയും ചെയ്ത മഹാവൈദ്യനാണു് സ്വാമി വിവേകാനന്ദൻ. അദ്ദേഹത്തിൻെറ സിംഹഗർജനം കേട്ടു് എല്ലാവരും ഞെട്ടിയുണർന്നു. 'ഉത്തിഷ്ഠത, ജാഗ്രത, പ്രാപ്യ വരാൻ നിബോധത' എന്ന ഔപനിഷദമന്ത്രം കൊണ്ടാണു് അദ്ദേഹം ജനങ്ങളെ ഉണർത്തിയതു്. സ്വാമികൾ പ്രഖ്യാപിച്ചു: 'ഇന്നു നമുക്കാവശ്യം, കരുത്തു്, കരുത്താണു്. ആ കരുത്തു നേടുവാനുള്ള ഒന്നാമത്തെ ചുവടുവെയ്പു് ഉപനിഷത്തുകളെ പൊക്കിപ്പിടിക്കുകയും 'ഞാൻ ആത്മാവാണു്' എന്നു വിശ്വസിക്കുകയുമത്രേ.'

ഈശ്വരനെയല്ലാതെ മറെറാന്നും അറിവില്ലാത്ത, എല്ലാം ഈശ്വരമയമായിക്കാണുന്ന, ഗുരുവിൻെറ മുമ്പിൽ പാശ്ചാത്യവിദ്യാഭ്യാസത്തിലും ചിന്താഗതിയിലും മുങ്ങിപ്പൊങ്ങിയ നരേന്ദ്രൻ അടിപണിഞ്ഞപ്പോഠം സ്വാമി വിവേകാനന്ദൻ ആവിർഭവിച്ചു.

രാഷ്ട്രപിതാവായ ഗാന്ധിജി ഈ മഹാനായ ഗുരുവിനെക്കുറിച്ചു് ഇങ്ങനെ എഴുതി: 'ശ്രീരാമകൃഷ്ണപരമഹംസരുടെ ജീവിതകഥ, മതം അനുദിനജീവിതത്തിൽ പ്രായോഗികമാക്കിയതിൻെറ ചരിത്രമാണു്. ഈശ്വരനെ മുഖത്തോടു മുഖം ദർശിക്കാൻ ആ പുണ്യചരിത്രം നമ്മെ പ്രാപ്തരാക്കുന്നു.

ഈ മഹാനായ ഗുരുവിൻെറ മഹാനായ ശിഷ്യൻ ജനങ്ങളെ ഉദ്ബോധിപ്പിക്കുകയാണു്: 'നാം ദുർബലരാണെന്നു് ഒരിക്കലും പറയരുതു്. എന്തും ഏതും നമുക്കു ചെയ്യാൻ കഴിയും. നമുക്കു ചെയ്യാനാവാത്തതു് എന്തുണ്ടു് ?

മൃതതുല്യരായ മനുഷ്യരെ അമൃതപുത്രന്മാരാക്കിയ ഈ മഹാമന്ത്രമത്രേ ഭാരതീയ നവോത്ഥാനത്തിൻെറ ബീജം. ഉണർന്നെഴുന്നേററ ഭാരതമെന്ന വൃക്ഷത്തിൻെറ അങ്കുരം ഈ ബീജത്തിൽ നിന്നു പൊട്ടിവിടർന്നതാണു് രാജാ രാം മോഹൻറായി തുടങ്ങിയവർ നിലമുഴുതു പാകപ്പെടുത്തുകയെന്ന കൃത്യം ഏറെക്കുറെ നിർവ്വഹിച്ചിരുന്നുവെന്ന വസ്തുതയും നമുക്കിവിടെ ഓർമ്മിക്കുക.

മഹാത്മാഗാന്ധി 1923-ൽ ബേലൂർമഠം സന്ദർശിച്ച അവസരത്തിൽ ഉള്ളുതുറന്നു പറയുകയുണ്ടായി: 'ഞാൻ ഇവിടെ വന്നതു്, നിസ്സഹകരണപ്രസ്ഥാനത്തെയോ ചർക്കയെയോ കുറിച്ചു പ്രഭാഷണം നടത്താനല്ല, സ്വാമി വിവേകാനന്ദൻെറ ജന്മദിനമായ ഇന്നു് അദ്ദേഹത്തിനു് ആദരാഞ്ജലി അർപ്പിക്കാനാണു്. അദ്ദേ

* 1974 ഡിസംബർ 22-ാംനു- പുറനാട്ടുകര രാമകൃഷ്ണാശ്രമത്തിൽവെച്ചു കൂടിയ സാഹിത്യശിബിരത്തിൽ ചർച്ചാവിഷയമവതരിപ്പിച്ചുകൊണ്ടു് വായിച്ച പ്രബന്ധം.

ഹത്തിന്റെ ഗ്രന്ഥങ്ങൾ ഞാൻ വളരെ നിഷ്കർഷിച്ചു വായിച്ചിട്ടുണ്ട്. അവ വായിച്ചു കഴിഞ്ഞപ്പോഴേക്ക് എന്റെ സ്വദേശിപ്രേമം ആയിരം മടങ്ങു വർദ്ധിച്ചു. വിവേകാനന്ദസ്വാമി ജനിക്കുകയും ദിവംഗതനാവുകയും ചെയ്ത ഭൂമിയിൽനിന്ന് അവിടത്തെ ചൈതന്യം ഉൾക്കൊള്ളാതെ വെറുംകയ്യോടെ പോകരുത് എന്നു ഞാൻ യുവജനങ്ങളോട് ആവശ്യപ്പെടുന്നു.'

രാഷ്ട്രപിതാവ് ആഗ്രഹിച്ചപോലെ യുവജനങ്ങൾ സ്വാമിജിയുടെ സാഹിത്യം വായിച്ച് എത്രകണ്ടു ചൈതന്യം ഉൾക്കൊള്ളാൻ ശ്രമിക്കുന്നുണ്ടെന്ന് നാമിന്നു ചിന്തിച്ചുനോക്കേണ്ടതാണ്. ഭാരതീയരുടെ സുകൃതവിശേഷംകൊണ്ട് സിദ്ധിച്ച ഈ അലൌകിക ഗുരുശിഷ്യന്മാരുടെ സന്ദർഭോചിതമായ പ്രവർത്തനങ്ങൾ ഉണ്ടായിരുന്നില്ലെങ്കിൽ, ഇന്നു ഭാരതം എവിടെ എത്തുമായിരുന്നുവെന്ന് ആലോചിക്കാൻ പോലും സാദ്ധ്യമല്ല.

ഭാരതം കാടന്മാരുടെ നാടാണെന്ന അസത്യപ്രചരണങ്ങൾ അക്ഷരാർത്ഥത്തിൽത്തന്നെ വിശ്വസിച്ചിരുന്ന പാശ്ചാത്യജനതയുടെ മുമ്പിൽ സ്വാമിജി ഭാരതത്തിന്റെ ആദ്ധ്യാത്മിക സന്ദേശവുമായി കടന്നുചെന്നതു് ലോകചരിത്രത്തിൽ അതിപ്രധാനസംഭവമായി ഗണിക്കേണ്ടതാണ്. മനുഷ്യനെ ജന്മനാ പാപിയായിട്ടല്ല, അമൃതപുത്രനായിട്ടാണ കാണേണ്ടതു് എന്ന ആദ്ധ്യാത്മികസന്ദേശം പാശ്ചാത്യരെ ആവേശഭരിതരാക്കിത്തീർത്തു. മതം ആത്മബോധമാണെന്നും ആചാരാനുഷ്ഠാനങ്ങൾ അതിലേയ്ക്കുള്ള ഉപായങ്ങളാണെന്നും അദ്ദേഹം വ്യക്തമാക്കി. ആരാധനയിൽ പ്രതീകങ്ങൾ തിരഞ്ഞെടുക്കുന്ന കാര്യത്തിൽ ഓരോരുത്തരുടെയും ജന്മസിദ്ധമായ അഭിരുചി – 'ഇഷ്ടം' – നിയാമകഘടകമാണെന്ന ഭക്തിശാസ്ത്രസിദ്ധാന്തമാണ് വിഗ്രഹാരാധനയുടെ ബീജമെന്ന സ്വാമികളുടെ വിശദീകരണം മതബോധത്തിന്റെ കാര്യത്തിൽ ഭാരതീയരുടെ ഉദാത്തവും യുക്തിയുക്തവുമായ സമീപനത്തെക്കുറിച്ച് വിദേശീയരുടെയിടയിൽ പുതിയൊരു ഉണർവുണ്ടാകാൻ കാരണമായിത്തീർന്നു. അദ്ദേഹത്തിന്റെ വിശ്വവിശ്രുതമായ ചിക്കാഗോ പ്രസംഗത്തിൽ, സംസ്കൃതഭാഷയിലെ ഒരു പ്രസിദ്ധശ്ലോകം ചൊല്ലി വ്യാഖ്യാനിച്ചപ്പോൾ ഭാരതീയമതത്തെക്കുറിച്ച് വൈദേശികർ കൂടുതൽ ഗൌരവപൂർവം ചിന്തിക്കാൻ തുടങ്ങി.

ത്രയീ സാംഖ്യം യോഗഃ പശുപതിമതം വൈഷ്ണവ-
മിതി
പ്രഭിന്നേ പ്രസ്ഥാനേ പരമിദമദഃ പഥ്യമിതി ച
രുചീനാം വൈചിത്ര്യാദൃജുകുടിലനാനാപഥജുഷാം
നൃണാമേകോ ഗമ്യസ്ത്വമസി പയസാമർണവ ഇവ.

നമ്മിൽ നിക്ഷിപ്തമായ ആത്മശക്തി ഉണർന്നു കഴിഞ്ഞാൽ അതിനു കഴിയാത്തതു് ഒന്നുമില്ലെന്ന പരമാർത്ഥം അദ്ദേഹം വെളിപ്പെടുത്തി. ആത്മശക്തി പ്രകാശിക്കാത്തിടത്തോളം, രാഷ്ട്രീയവും സാമുദായികവും സാമ്പത്തികവും സാംസ്കാരികവുമായ അഭിവൃദ്ധിയെപ്പററിയുള്ള സങ്കല്പങ്ങൾ, വന്ധ്യാപുത്രന്മാരെപ്പോലെ അപ്രായോഗികമത്രെ. കരുത്താണ് ശബ്ദത്തിൽ സ്വാമിജി ആഹ്വാനം ചെയ്തു: 'ഭാരതം ലോകത്തെ മുഴുവൻ ആക്രമിക്കുക. ഇതിൽക്കുറഞ്ഞതൊന്നുമല്ല, നമ്മുടെ മുമ്പിലുള്ള വലിയ ആദർശം. ഓരോരുത്തനും അതിനു തയ്യാറാകണം.'

ഇതു കേൾക്കുമ്പോൾ നാം അമ്പരന്നുപോകും. ഇതെന്തു കഥ? ഭാരതം ലോകത്തെ മുഴുവൻ ആക്രമിക്കുകയോ? ഇതു സാദ്ധ്യമാണോ? സ്വാമിജി വിശദമാക്കി: 'പാശ്ചാത്യരെ ആദ്ധ്യാത്മികത കീഴടക്കണം. അതുകൊണ്ട്, നിന്റെ ആദ്ധ്യാത്മികതകൊണ്ട് ലോകത്തെ വെല്ലുക.'

പൌരസ്ത്യപാശ്ചാത്യഭേദം കല്പിച്ചു മനുഷ്യരാശിയെ വേർതിരിക്കുന്ന പ്രവണത സ്വാമിജിക്ക് ഒട്ടും സമ്മതമായിരുന്നില്ല. ബാഹ്യപ്രകൃതിയെ നിയന്ത്രിക്കേണ്ട രീതികളെപ്പററി പൌരസ്ത്യർ പാശ്ചാത്യരുടെ കാല്ക്കലിരുന്നു പഠിക്കുമ്പോൾ, ആന്തരപ്രകൃതിയെ ജയിക്കേണ്ടതെങ്ങനെയെന്നു പാശ്ചാത്യർ ഭാരതീയരിൽനിന്നു പഠിക്കണമെന്ന് സ്വാമിജി നിർദ്ദേശിച്ചു. വിവേകത്തിലൂടെ ഭൌതികയാഥാർത്ഥ്യങ്ങളെ വേണ്ടിടത്തോളം അംഗീകരിച്ചുകൊണ്ട് പരമസത്യമായ ആനന്ദം ലക്ഷ്യമാക്കി നരസേവയാകുന്ന തീർത്ഥയാത്ര നടത്തുകയാണ് ധന്യജീവിതം എന്നു സ്വാമിജി പറഞ്ഞപ്പോൾ, മനുഷ്യജീവിതത്തെ സമഗ്രമായി നോക്കിക്കാണുകയാണ് അദ്ദേഹം ചെയ്തതു്. ശരീരം നശ്വരമാണെന്നുവെച്ച് അതിനെ അവഗണിച്ചാൽ, ധർമ്മസാധനമായിത്തീരേണ്ടുന്ന ശരീരം ഉപ

യോഗശൂന്യമാക്കിത്തീർത്താലുണ്ടാകുന്ന ഭവിഷ്യത്തു് ആ ക്രാന്തദർശികൾ വീക്ഷിക്കുവാൻ കഴിഞ്ഞു. ഷൺമതസ്ഥാപകനായ ശ്രീ ശങ്കരനെപ്പോലെ, ഈ ഗുരുശിഷ്യന്മാർ സർവ്വമതസ്ഥാപകരും സമ്പ്രദായസംയോജകരുമായിരുന്നതുകൊണ്ടു് വിദേശീയരുടെയിടയിലും ഭാരതത്തിലെ അഭ്യസ്തവിദ്യരുടെയിടയിലും സ്വാതന്ത്ര്യസമ്പാദനത്തിനുവേണ്ടിയുള്ള അനുകൂലമായ ഒരന്തരീക്ഷം സ്വഭാവികമായും ഉണ്ടാകാൻ ഇടയായി. വേദാന്തം ലോകമതമാണെന്ന പ്രഖ്യാപിച്ച സ്വാമികൾ, പ്രജാസമത്വം ജനാധിപത്യം തുടങ്ങിയ ആശയങ്ങൾ അദ്വൈതത്തിന്റെ വെളിച്ചത്തിൽ മാത്രമേ സാർത്ഥകമാകയുള്ളൂവെന്ന സത്യം ലോകത്തെ ധരിപ്പിച്ചു. 'എല്ലാവരും സമന്മാർ. പക്ഷെ, ചിലർ മറ്റുള്ളവർക്കാൾ കൂടുതൽ സമന്മാർ' എന്ന രാഷ്ട്രീയപ്പൊയ്മുഖം അദ്വൈതബോധത്തിന്റെ വെളിച്ചത്തിൽ കീറിപ്പൊളിഞ്ഞുപോകും. മതത്തിനു ജീവിതത്തിൽ സ്ഥാനം കൊടുക്കണമോ വേണ്ടയോ എന്ന സംശയത്തിനുതന്നെ ഇടമില്ല. കാരണം, മതംതന്നെയാണു ജീവിതം. ആത്മബോധമെന്ന മതത്തിന്റെ അഭാവത്തിൽ ജീവിതത്തിന്റെ ബീഭത്സത സങ്കല്പത്തിനുപോലും അതീതമാണു്.

സ്വാമികളുടെ വിദേശസഞ്ചാരം കേവലം നാടു കാണാൻ വേണ്ടിയല്ലായിരുന്നു. 'പുറത്തുനിന്നുള്ള ഒരടി അകത്തുനിന്നുള്ള നൂറടിക്കു സമമാണെന്നായിരുന്നു സ്വാമിജി കരുതിയിരുന്നതു്' ആ അടിയുടെ പ്രത്യാഘാതപരമ്പരയാണു് ഭാരതീയ നവോത്ഥാനത്തിന്റെ പ്രേരകശക്തിയായി വർത്തിച്ചതു്.

ശരിയായി വിദ്യാഭ്യാസം സിദ്ധിച്ച ജനത സ്വയം ഒരധൃഷ്യശക്തിയായിത്തീരുന്നതാണു്. 'തന്നിൽ സ്വതേയുള്ള പൂർണ്ണതയുടെ പ്രകാശനമാണു് വിദ്യാഭ്യാസം' എന്നു സ്വാമികൾ നിർവചിച്ചു. അരോഗദൃഢമായ ശരീരവും നിർഭീകമായ മനസ്സും, തീക്ഷ്ണസൂക്ഷ്മമായ ബുദ്ധിയും ആത്മബോധമില്ലെങ്കിൽ എങ്ങനെ സിദ്ധിക്കാനാണു്? ഇങ്ങനെ സർവ്വാംഗീണസുന്ദരമായ ഒരു പൂർണ്ണജീവിതമാണു് സ്വാമിജി വിഭാവനം ചെയ്തതു്. അദ്ദേഹം പറഞ്ഞു: 'നിങ്ങളുടെ ശരീരം നിങ്ങളുടെ കാലിൽ ഉറച്ചുനിന്നാൽ, ആണുങ്ങളാണെന്ന ബോധം നിങ്ങൾക്കുണ്ടായാൽ, ഉപനിഷത്തുകളും ആത്മമഹിമയും കൂടുതൽ നന്നായി നിങ്ങൾക്കു മനസ്സിലാകും.' ഈ ആവശ്യം നിറവേററാൻ വേണ്ടിയത്രേ സ്വാമികളും അവിടുത്തെത്തുടർന്നു് ദേശീയനേതാക്കളും പാടുപെട്ടതും സ്വാതന്ത്ര്യം സമ്പാദിച്ചതും.

പണ്ഡിററു് ജവഹർലാൽ നെഹറു ഇങ്ങനെ എഴുതി: 'വിവേകാനന്ദനും മററും നമ്മിൽ വീണ്ടും ആത്മാദരം ഉളവാക്കുകയും നമ്മുടെ ഭൂതകാലപാരമ്പര്യാഭിമാനത്തെ ഉത്തേജിപ്പിക്കയും ചെയ്തു.'

നേതാജി സുഭാഷ്ചന്ദ്രബോസ് ഒരവസരത്തിൽ ആദരപൂർവ്വം അനുസ്മരിക്കുകയുണ്ടായി: 'ഞാൻ രാഷ്ട്രീയത്തിൽ വന്നു ചേർന്നില്ലായിരുന്നുവെങ്കിൽ, സ്വാമി വിവേകാനന്ദന്റെ ശിഷ്യനായിത്തീരുമായിരുന്നു.'

സ്വാമിജി ഒരിക്കൽ തിലകനെ സന്ദർശിക്കുകയും ഭഗവദ്ഗീതയ്ക്കു് കർമ്മപരമായ ഒരു വ്യാഖ്യാനം നിർമ്മിക്കേണ്ടതിന്റെ ആവശ്യകതയെപ്പററി സംസാരിക്കുകയുമുണ്ടായി. അതിന്റെ ഫലമത്രേ, സുപ്രസിദ്ധമായ 'ഗീതാരഹസ്യം.' ഗോഖലേയിൽ സ്വാമിജിയുടെ സ്വാധീനം സ്പഷ്ടമാണു്.

സ്വാമികളുടെ പ്രശസ്തശിഷ്യയായ സിസ്റ്റർ നിവേദിത ഭാരതത്തിന്റെ ആത്മീയമഹത്വംപാശ്ചാത്യരുടെയിടയിൽ പ്രചുരപ്രചാരം നേടുന്നതിനു് വലിയൊരു പങ്കാണു വഹിച്ചിട്ടുള്ളതു്. ഇതു് വിദേശങ്ങളിൽ, ഭാരതീയരുടെമേൽ അടിച്ചേല്പിച്ച അടിമത്തം എത്രമാത്രം ക്രൂരമാണെന്നു് ലോകമനസ്സാക്ഷിയെ ഉണർത്താൻ വളരെ സഹായകമായിത്തീർന്നിട്ടുണ്ടു്. ഭാരതത്തിന്റെ ശരിയായ ശബ്ദം സ്വാമിജിയുടെ വാഗ്ധാരയിലൂടെയാണു് ലോകം കേട്ടതു്. അശ്രുതപൂർവ്വമായ ആ ശബ്ദം ലോകത്തിന്റെ കണ്ണു തുറപ്പിക്കാൻ പര്യാപ്തമായിരുന്നു. ലോകസമക്ഷം ഭാരതത്തിനു് ഒരാത്മീയസന്ദേശമുണ്ടെന്നു് സ്വാമിജിയെത്തുടർന്നു് ശ്രീ അരവിന്ദയോഗിയും ആവർത്തിച്ചു പ്രഖ്യാപിച്ചു.

പരനിൽ പരമേശ്വരനെക്കണ്ടു് നരസേവയിലൂടെ ജീവിതസാഫല്യം നേടാനുള്ള വിവേകാനന്ദസന്ദേശം അനുഷ്ഠാനത്തിൽ പൂർണ്ണമായി

വന്നു കഴിഞ്ഞുവെന്നു പറയാൻ നിവൃത്തിയില്ല. പ്രസ്തുതസന്ദേശം പ്രാവർത്തികമാക്കാൻവേണ്ടി സ്വാമിജി സ്ഥാപിച്ച ശ്രീരാമകൃഷ്ണമിഷൻ സ്തുത്യർഹമായ വിധത്തിൽ പ്രവർത്തിച്ചുപോരുന്നുണ്ടെന്നു് നമുക്കറിയാം. പക്ഷേ, ഈ മഹത്തായ രാജ്യത്തിൽ ഇനിയും ഈ സന്ദേശം എത്തിച്ചേരാത്ത ധാരാളം പ്രദേശങ്ങളുണ്ടെന്നും നമുക്കറിയാം.

രാഷ്ട്രത്തിൻെറ സമഗ്രമായ അഭ്യുന്നതിക്കുവേണ്ട എല്ലാ പ്രവർത്തനങ്ങൾക്കും സ്വാമിജി അടിത്തറയിടുകയും പലതും പ്രവർത്തനോന്മുഖമാക്കുവാൻ വേണ്ട പ്രായോഗികനിർദേശങ്ങൾ നല്കുകയും ചെയ്തിട്ടുണ്ടു്. മനുഷ്യൻെറ സമസ്ത സൌഭാഗ്യങ്ങളും വേണ്ടുംവണ്ണം പുഷ്ടിപ്പെടാനുള്ള ഒരു സാമൂഹ്യശാസ്ത്രമായിട്ടാണു് സ്വാമിജി വേദാന്തത്തെ വ്യാഖ്യാനിച്ചതു്. ആദ്ധ്യാത്മികതയുടെ അടിത്തറയിൽ ഭൌതികചിന്തയെ പടുത്തുയർത്തുകയാണു് അദ്ദേഹം ചെയ്തതു്. ഭാരതം സായുധവിപ്ലവത്തിലൂടെ സ്വാതന്ത്ര്യസമ്പാദനശ്രമം നടത്തുന്നതിൻെറ നിഷ്ഫലത ആ ദീർഘദർശി കണ്ടിരുന്നു. അതുകൊണ്ടത്രേ, ഗാന്ധിജി, അഹിംസാത്മകവിപ്ലവത്തിൻെറ മാർഗ്ഗം സ്വീകരിച്ചു് സ്വാതന്ത്ര്യസമ്പാദനത്തിനു ശ്രമിച്ചതും അതിൽ വിജയിച്ചതും.

സ്വാതന്ത്ര്യസമ്പാദനത്തെത്തുടർന്നു് ഭാരതം എങ്ങനെയോ ഭൌതികചിന്തയ്ക്കു മുഖ്യത്വം കൊടുക്കുന്ന ഒരു പ്രവണത കാണിച്ചുതുടങ്ങി. മതാതീതഭൌതികരാഷ്ട്രം എന്ന ആശയം ഭഗവദ്ഗീതയുടെ ഭാഷയിൽ പറഞ്ഞാൽ, അനാര്യജുഷ്ടവും അസ്വർഗ്യവും, അകീർത്തികരവുമത്രേ. ഈ സത്യം നാം എത്രവേഗത്തിൽ അറിയുന്നുവോ അത്രയ്ക്കു് നമ്മുടെ പുരോഗതി അഭംഗുരമായിരിക്കും എന്നതിൽ സംശയമില്ല. അല്ലെങ്കിലും ഭാരതത്തിനു് മതാതീതമാകാൻ ഒരിക്കലും സാദ്ധ്യമല്ല. ആത്മാവു മങ്ങിയേയ്ക്കാം; പക്ഷേ, അതു കൂടുതൽ ഉജ്ജ്വലമായിത്തീരാനാണെന്നാണു് ചരിത്രം തെളിയിക്കുന്ന വസ്തുത.

ലോകദൃഷ്ടിയിൽ ഭാരതം ആദ്ധ്യാത്മികതയുടെ നാടാണു്. ആ സത്പേരാണു് നാം നിലനിർത്തേണ്ടതു്. ഈ പതാക ഉയർത്തിപ്പിടിച്ചു് നാടിൻെറ മാനം കാത്ത പൂർവാചാര്യന്മാരോടുള്ള കടപ്പാടു നാം മറക്കാതിരിക്കുക. അവിടുത്തെ സിംഹഗർജനം നമ്മുടെ കർണ്ണങ്ങളിൽ എപ്പോഴും മുഴങ്ങിക്കൊണ്ടിരിക്കട്ടെ.

ഉത്തിഷ്ഠത, ജാഗ്രത, പ്രാപ്യ വരാൻ നിബോധത!

---

# സിയനായിലെ കാതറൈൻ

## പ്രവ്രാജികാ അജയാപ്രാണാ

കുറച്ചുദൂരം പോയിക്കഴിഞ്ഞപ്പോഴാണു് ചേച്ചി തൻെറകൂടെ ഇല്ലെന്നു് അവനു് മനസ്സിലായതു്. അവൻ തിരിഞ്ഞുനോക്കി, ചേച്ചിയുണ്ടു് അങ്ങു് ദൂരെ ആ പള്ളിഗോപുരത്തിലേയ്ക്കു തന്നെ തുറിച്ചുനോക്കിക്കൊണ്ടു നില്ക്കുന്നു. അവനും നോക്കി. പക്ഷെ വിശേഷമായിട്ടൊന്നും അവിടെ കാണാനില്ലല്ലൊ. എങ്കിലും ചേച്ചിയുടെ മുഖം കണ്ടാൽ തോന്നും അത്യത്ഭുതകരവും അതിമനോഹരവുമായ ഒരു കാഴ്ച കാണുകയാണെന്നു്. ആ മുഖത്തു് തുളുമ്പിനില്ക്കുന്ന സന്തോഷം നോക്കൂ. അവനു് കുറച്ചു പേടിയായി. ഉറക്കെ വിളിച്ചു, ''ചേച്ചീ, ചേച്ചീ, വരൂ.'' യാതൊരനക്കവുമില്ല. അവനുടനെ ഓടി അടുത്തു ചെന്നു് അവളെ കുലുക്കിവിളിച്ചു: ''ചേച്ചീ, ഒന്നു് വരൂ. നേരം വൈകി. അമ്മ ഇനി ശകാരിക്കും, തീർച്ചയാണു്.'' കൈപിടിച്ചുവലിച്ചു് ഇങ്ങനെ വിളിച്ചുപറഞ്ഞപ്പോൾ അവളൊന്നു് വിറച്ചു, പെട്ടെന്നു് തലതാഴ്ത്തി. കണ്ണുകൾ പതുക്കെ അവൻെറ മേൽ പതിഞ്ഞു. പക്ഷെ ആ കണ്ണുകളിൽ അവൻ കണ്ടതു് ഗാഢമായൊരു വിഷാദമായിരുന്നു. ചുണ്ടുകളിൽനിന്നു് പുഞ്ചിരി മാഞ്ഞുകഴിഞ്ഞിരുന്നു. അവനൊന്നും മനസ്സി

ലായില്ല. പക്ഷെ ചേച്ചി പതുക്കെ ഒന്നു് ചിരിച്ചപ്പോൾ അവനു് സമാധാനമായി. ഒന്നും സംഭവിക്കാത്തപോലെ അവൾ വേഗം അനുജനേയുംകൂട്ടി വീട്ടിലേയ്ക്കു് നടന്നു.

അനുജൻ ഇതേപ്പററി പിന്നീടൊരിക്കലും ചിന്തിച്ചില്ല, എങ്കിലും കാതറൈൻെറ ജീവിതത്തിൽ പുതിയൊരദ്ധ്യായം തുറന്ന സംഭവമായിരുന്നു ഇതു്.

* * * *

റോമിൽനിന്നു് 80 നാഴികമാത്രം ദൂരെ മൂന്നു കുന്നുകൾ കൂടിച്ചേരുന്നിടത്തുള്ള നയനമോഹനമായൊരു താഴ്വരയിലാണു് സിയനാ എന്ന പുരാതനനഗരം സ്ഥിതിചെയ്യുന്നതു്. ശാന്തിയും പ്രകൃതിസൌകമാര്യ്യവും തഴകിത്തലോടുന്ന ഈ കൊച്ചുനഗരത്തിലെ ബെനിൻകാസാ കുടുംബത്തിലാണു് 1347 മാർച്ചു് 25-ാംനു- കാതറൈൻ ജന്മമെടുത്തതു്. ഗിയാകോമോ ബെനിൻകാസാവിനു് പത്നിയായ മോണാലാപ്പായിൽ 25 സന്താനങ്ങളുണ്ടായി; അതിൽ ഇരുപത്തിനാലാമതായി ജനിച്ച ഇരട്ടക്കുട്ടികളിൽ ഒന്നായിരുന്നു അവൾ. കൂടെപ്പിറപ്പു് അതീവ ശോഷിച്ച ശരീരത്തോടെയാണു് ഭൂമുഖത്തു് വന്നതുതന്നെ. താമസംവിനാ ഇവിടം വിട്ടുപോവുകയും ചെയ്തു. അതിനാൽ അമ്മ ലാപ്പായ്ക്കു് കാതറൈനോടു് എന്നും ഒരു പ്രത്യേകതാല്പര്യമായിരുന്നു, ക്ഷീണിച്ചുവിളറിയ അവളും തന്നെ വിട്ടുപോകുമോ എന്നു് എപ്പോഴുമൊരു ഭയം. എങ്കിലും കാലക്രമേണ കുഞ്ഞിൻെറ കാലും കയ്യും ഉറച്ചു് നല്ല പുഷ്ടിയാർന്നതോടെ അമ്മയുടെ ആശങ്ക നീങ്ങി. കാഴ്ചയിൽത്തന്നെ ആരുടേയും മനം കുളുർപ്പിക്കുന്ന ഒരു ഭാവമായിരുന്നു ഈ ബാലികയ്ക്കു്. അതിനാൽ അയൽവാസികൾ അവളെ 'സന്തോഷം' എന്നർത്ഥമുള്ള 'യൂഫ്രോസൈൻ' എന്നാണത്രെ വിളിച്ചിരുന്നതു്. അവളൊരു സൂര്യരശ്മിയായിരുന്നു.

കാതറൈനു് ആറു വയസ്സുള്ളപ്പോൾ ഒരു ദിവസം അമ്മ ലാപ്പാ അവളെയും അനുജൻ സ്റ്റീഫാനോവിനേയും കൂടി നഗരത്തിൻെറ അങ്ങേ അററത്തു് താമസിക്കുന്ന വിവാഹിതയായ മൂത്തമകളുടെ അടുത്തേയ്ക്കയച്ചു. കുട്ടികൾ രണ്ടുപേരുംകൂടി തിരിച്ചുവരുംവഴി ഉണ്ടായ സംഭവമാണു് ആദ്യത്തിൽ സൂചിപ്പിച്ചിരിക്കുന്നതു്. താൻ അന്നവിടെ കണ്ട കാഴ്ചയെപ്പററി തൻെറ ജീവിതലക്ഷ്യത്തേയും ഉദ്ദേശ്യത്തേയും തനിക്കു് വെളിവാക്കിത്തന്ന ആ അനുഭവത്തെപ്പററി, അവൾ പിൽക്കാലത്തു് കുടുംബപുരോഹിതനായ ഫാദർ റെയ്മണ്ടിനോടു് ഇപ്രകാരം വിവരിക്കുകയുണ്ടായി: "ഞങ്ങൾ വരുംവഴിക്കുള്ള ആ ഡോമിനിക്കൻ പള്ളിയുടെ മുമ്പിലെത്തിയപ്പോൾ എനിക്കു് പെട്ടെന്നു് മുകളിലേയ്ക്കു നോക്കാൻ തോന്നി. ഞാനപ്പോൾ ആ ഗോപുരത്തിന്മേൽ കണ്ട കാഴ്ച — ഹൊ! അങ്ങേ അററത്തു് മുകളിൽ അത്യത്ഭുതകരമായൊരു സിംഹാസനത്തിൽ സാക്ഷാൽ യേശു, അതേ ശരിക്കും യേശുദേവൻതന്നെ ഇരിക്കുന്നു. പോപ്പിൻെറ വേഷത്തിലാണിരിപ്പു്. തലയിൽ പോപ്പിൻെറ സ്ഥാനചിഹ്നമായ മൂന്നെണ്ണം ചേർന്ന കിരീടംപോലുമുണ്ടു്. കൂടെയുള്ള മൂന്നുപേരെ എനിക്കു് വേഗം മനസ്സിലായി — ദൈവപുത്രൻെറ പ്രിയസന്താനങ്ങൾ — പീററും പോളും സെയ്ൻറ്ജോണും." അസ്തമനസൂര്യൻെറ കുങ്കുമകിരണങ്ങളേററു് ആ രംഗം സ്വർഗ്ഗീയശോഭയോടെ തിളങ്ങി. കാതറൈൻെറ ശ്വാസംപോലും നിന്നമട്ടായി. എന്തൊരു ഭംഗിയായിരുന്നു കാണാൻ! അവളുടെ ആനന്ദത്തെ ഇരട്ടിപ്പിക്കാനോ എന്നു തോന്നുമാറു് ദൈവപുത്രൻ പതുക്കെ ഒന്നു് പുഞ്ചിരിതൂകി. ആ കൊച്ചുബാലികയ്ക്കു് അതു് വിശ്വസിക്കാൻ കഴിഞ്ഞില്ല. അവൾ ഒന്നു് കണ്ണടച്ചിട്ടു് വീണ്ടും നോക്കി, അതെ പുഞ്ചിരി അവൾക്കുള്ളതാണു്, അവൾക്കുമാത്രം. നോക്കിക്കൊണ്ടിരിക്കെ വലതുകൈയ് ഉയർത്തിയിട്ടു് യേശുദേവൻ ആകാശത്തിൽ മൂന്നു കുരിശു് വരച്ചുകാണിച്ചു. ദൈവമേ, ദൈവപുത്രൻ അവളെ നേരിട്ടു് അനുഗ്രഹിക്കുകയാണു്. കാതറൈൻ മന്ത്രമുഗ്ദ്ധയായി സർവ്വവും മറന്നു് ഭാവസമാധിയിൽ നിലകൊണ്ടു. പെട്ടെന്നാണു് സ്റ്റീഫാനോവിൻെറ ഭയന്നുവിറച്ച നിലവിളി അവളെ ബാഹ്യലോകത്തേയ്ക്കു് ഇറക്കിക്കൊണ്ടുവന്നതു്. അതോടെ ആ സുന്ദരദൃശ്യവും അപ്രത്യക്ഷമായി. "നീയെന്താണവിടെ നോക്കിനില്ക്കുന്നതു് ? നടക്കു വേഗം" എന്നു പറഞ്ഞു് കൈയ് പിടിച്ചു വലിക്കുന്ന അനുജനോടു് വ്യസനത്തോടുകൂടി കാതറൈൻ ഇത്രമാത്രം പറഞ്ഞു: "കഷ്ടം! ഞാനവിടെ കണ്ടതെന്തോ അതു് നിനക്കൊന്നു് കാണാനൊത്തിരുന്നെങ്കിൽ, നീയെന്നെ ആ

സുന്ദരമോഹനമായ ദൃശ്യം കാണുന്നതിൽനിന്നു് വിട്ടുനിൽക്കാൻ ഒട്ടുമായിരുന്നില്ല.'' പുരോഹിതൻ കഥകേട്ടു് അമ്പരന്നിരുന്നുപോയി.

കാതറൈൻെറ ജീവിതത്തിൽ അവളറിയാതെതന്നെ ചില മാററങ്ങൾ വന്നുകൊണ്ടിരിക്കുകയാണു്. അവളുടെ കളികൾ പുണ്യവാളന്മാരുടേയും ദൈവപുത്രൻെറയും ജീവിതകഥകളെ ആസ്പദിച്ചുള്ളവയായി മാറി. ഈശ്വരപ്രേമത്തിൽ മനസ്സുറച്ച അവൾക്കു് ആറേഴുവയസ്സുള്ളപ്പോൾത്തന്നെ നല്ല പാകത വന്നമട്ടായി. അവളുടെ രമ്യതയും സൌമ്യതയും പക്വതയും കണ്ടു് ആകൃഷ്ടരായ പല കൂട്ടുകാരികളും ആകൃതിയിലും പ്രകൃതിയിലും അവളെ അനുകരിക്കാൻ തുടങ്ങി.

ശ്രീരാമകൃഷ്ണദേവൻ പറയാറുണ്ടല്ലോ 'മനേ, വനേ, കോണേ' എന്നു്. അതായതു്, ആദ്ധ്യാത്മചിന്തനം ചെയ്യുന്നവർ ഇടയ്ക്കെല്ലാം ദൈനംദിനജീവിതത്തിലെ അലട്ടുകളിൽനിന്നും ഒഴിഞ്ഞുമാറി നിർജ്ജനത്തിൽ വസിച്ചു് ധ്യാനം ശീലിക്കണം. ഇതു് ആദ്ധ്യാത്മികലോകത്തിലെ അതിപുരാതനവും അതിപ്രധാനവുമായ ഒരു ശാസനമാണു്. കാതറൈനും ഇതു് മനസ്സിലാക്കിവെച്ചിട്ടുണ്ടു്. ഒരു ദിവസം അവൾ അല്പം ആഹാരപദാർത്ഥവും പൊതിഞ്ഞുകെട്ടി നഗരത്തിനു് പുറത്തുള്ള വിജനപ്രദേശം തേടി പുറപ്പെട്ടു. നടന്നുനടന്നൊടുവിൽ അവൾ പാറക്കെട്ടുകളും വരണ്ട മൈതാനങ്ങളും നിറഞ്ഞ ഒരു സ്ഥലത്തെത്തി. പാറകൾക്കിടയിൽക്കണ്ട ഒരു ഗുഹയ്ക്കകത്തു കയറി അവൾ പ്രാർത്ഥിക്കാനിരുന്നു. താമസംവിനാ നിഷ്കളങ്കമായ ആ പിഞ്ചുമനസ്സു് ബാഹ്യചിന്തകളിൽനിന്നും ഉയർന്നു പൊങ്ങി പരിസരങ്ങളെ മറന്നു് ദൈവചിന്തയിൽ മുഴുകി ഇരുന്നുപോയി. മണിക്കൂറുകൾ പറന്നുപൊയ്ക്കൊണ്ടിരിക്കുകയാണു്. സന്ധ്യയാകാറായി. നമ്മുടെ കൊച്ചുയോഗിനിക്കു് ബാഹ്യബോധം തിരിച്ചുകിട്ടി. നാലുപുറവും നോക്കിയപ്പോൾ അവൾ ഭയന്നു വിറച്ചുപോയി. നഗരഗോപുരത്തിനു വെളിയിൽ എത്രയോ ദൂരെ കരിമ്പാറക്കെട്ടുകളുടെ ഇടയിലാണു് അവൾ ഇരിക്കുന്നതു്. ഭയന്നുവിറച്ചു് പിടയ്ക്കുന്ന ഹൃദയത്തോടെ കണ്ണുമുറുക്കെ അടച്ചുപിടിച്ചുകൊണ്ടു് അവൾ ദൈവത്തെ വിളിച്ചു. അല്പം കഴിഞ്ഞപ്പോൾ നഗരത്തിനകത്തു് താൻ നില്ക്കുന്നതായിട്ടാണു് അവൾ കണ്ടതു്. വേഗത്തിൽ നടന്നു് അവൾ വീട്ടിലെത്തി. മകൾ മൂത്ത ചേച്ചിയുടെ വീട്ടിലായിരുന്നു പകൽ മുഴുവൻ എന്നു ധരിച്ച അമ്മ കൂടുതലൊന്നും അന്വേഷിക്കുകയുണ്ടായില്ല.

അന്നത്തെ ധ്യാനത്തിൽനിന്നു് രണ്ടു സംഗതികൾ കാതറൈനു് മനസ്സിലായി. ഒന്നാമതായി തനിക്കു് കഠിനതപസ്സനുഷ്ഠിക്കേണ്ട സമയം വന്നിട്ടില്ല. രണ്ടാമതായി പിതൃഗൃഹമാണു് തനിക്കുള്ള സാധനാലയം. അതുപേക്ഷിച്ചു് മററു തപസ്വിനിമാരോടൊപ്പം താൻ ഒരു വാസസ്ഥാനം തേടേണ്ടതില്ല – അതായതു് ഒരു കന്യാസ്ത്രീമഠത്തിലെയും അന്തേവാസിനിയാകാൻ ശ്രമിക്കേണ്ടതില്ല. ശരി! ദൈവപാദങ്ങളിൽ സർവ്വാത്മനാ തന്നെ അർപ്പിക്കാൻ അവൾ തീരുമാനിച്ചു. ഒരു ദിവസം പ്രാർത്ഥനാവേളയിൽ അവൾ ദൈവത്തോടു് പ്രതിജ്ഞചെയ്തു: ''ഈശ്വരാ, ഞാനിതാ അങ്ങയോടും അങ്ങയുടെ പുത്രനോടും പ്രതിജ്ഞചെയ്യുന്നു – ഞാനീ ജീവിതത്തിൽ ഒരു ജീവിതസഖാവിനെ സ്വീകരിക്കുന്നതല്ല. എൻെറ സർവ്വ കഴിവുകളും ഉപയോഗിച്ചു് ഞാൻ പരിശുദ്ധയും നിഷ്കളങ്കയുമായി ജീവിക്കുവാൻ ശ്രമിക്കുന്നതാണു്.'' അതോടെ അവൾ ദൈവത്തിൻേറതായി. സെൻറു് ഡോമിനിക്കിൻെറ തപശ്ചര്യയോടും ജീവിതക്രമത്തോടുമായിരുന്നു അവൾക്കു് ഏററവുമധികം പ്രതിപത്തി. അതുതന്നെയായിരിക്കട്ടെ തൻേറയും ജീവിതചര്യ എന്നവൾ തീരുമാനിച്ചു. ദിവസത്തിൽ അധികഭാഗവും ആ കുററൻ വീടിൻെറ ഒരു കോണിൽ ആ കൊച്ചു തപസ്വിനി ധ്യാനനിരതയായിരിക്കുന്നതു് പലരും ശ്രദ്ധിച്ചു. ഈയിടെയായി ആഹാരം കഴിക്കുമ്പോൾ അവൾ മാംസവും ഉപേക്ഷിച്ചിരിക്കുന്നു. റൊട്ടിയും പച്ചക്കറികളും മാത്രമാണു കഴിക്കുന്നതു്.

അങ്ങനെയിരിക്കെ ഒരു ദിവസം ലാപ്പാ എന്തോ കാര്യത്തിനു് കാതറൈനെ കണക്കിലധികം ശകാരിച്ചു. കൂട്ടത്തിൽ കുറെ ശാപവാക്കുകളും പ്രയോഗിച്ചു. അന്നു രാത്രി കുട്ടിക്കു് ഉറക്കം വന്നില്ല. പ്രഭാതമായപ്പോൾ 'കൊടുങ്കാററു'' ഒട്ടൊന്നു ശമിച്ചു എന്നു കണ്ടതോടെ കാതറൈൻ അമ്മയുടെ അടുത്തുചെന്നു് പറഞ്ഞു: അമ്മേ,

ഒരു കാര്യം; ഞാനെന്തെങ്കിലും തെററു് ചെയ്തു എന്നു് അമ്മയ്ക്കു് തോന്നിയാൽ അമ്മ എന്നെ ഇഷ്ടംപോലെ ശകാരിച്ചോളൂ. ആ തെററു് ഇനി ഒരിക്കൽ ആവർത്തിക്കാതിരിക്കാൻ അതെന്നെ സഹായിക്കുകയേയുള്ളൂ. പക്ഷെ, അമ്മ ശകാരിക്കുന്ന കൂട്ടത്തിൽ ശാപവാക്കുകൾ ഒരിക്കലും ഉപയോഗിക്കരുതു്. അതു് അമ്മയുടെ പ്രായത്തിനു് യോജിച്ചതല്ല, എൻെറ മനസ്സു് വല്ലാതെ നീറുകയും ചെയ്യും.'' ലാപ്പാമ്മ വായും പൊളിച്ചു് നിന്നുപോയി. ഇത്തിരിയില്ലാത്ത ഈ കൊച്ചു് ഇത്ര വലിയൊരു ധർമ്മോപദേശം ഈ വയസ്സു ചെന്ന തനിക്കു തരുന്നതു് തീർച്ചയായും ദൈവത്തിൻെറ പ്രത്യേകാനുഗ്രഹത്താൽ പ്രചോദിതയായിട്ടുതന്നെയായിരിക്കണം. അമ്മ ചിന്തയിലാണ്ടു.

കാതറൈനു് വയസ്സു് പന്ത്രണ്ടായി. ഇററലിയിലെ അന്നത്തെ നടപ്പുപ്രകാരം വിവാഹപ്രായമാണതു്. പക്ഷെ അവൾ അതിനു് തയ്യാറല്ല; എന്നുതന്നെയല്ല തൻെറ പ്രായത്തിലുള്ള മററു് ഇററാലിയൻ യുവതികളെപ്പോലെ ആകർഷകമായി വസ്ത്രധാരണം ചെയ്യാനോ നാനാരീതിയിലുള്ള ആഭരണങ്ങൾ അണിയാനോ അവൾ കൂട്ടാക്കിയുമില്ല. എങ്കിലും വീടിനുകത്തെ ശാന്തിക്കു് ഭംഗം വരുത്തരുതെന്നു കരുതി അവൾ രണ്ടു വർഷക്കാലവുംകൂടി അത്യാവശ്യം ചില ആഭരണങ്ങളൊക്കെ അണിഞ്ഞുകൊണ്ടു് നടന്നു. എന്നാൽ ഈ വക പ്രലോഭനങ്ങൾക്കു് വഴങ്ങിക്കൊടുക്കുന്നതു് തൻെറ ജീവനാഥനു് തീരെ ഇഷ്ടപ്പെടുന്നില്ലെന്നു് പ്രാർത്ഥനാവേളയിലും മററു സമയങ്ങളിലും ഒരു അന്തർവാണി അവളെ താക്കീതു ചെയ്തുകൊണ്ടിരുന്നു. അതിനിടയ്ക്കു് കാതറൈൻെറ പ്രത്യേക സ്നേഹാദരങ്ങൾക്കു് പാത്രീഭൂതയായിരുന്ന ഒരു ജ്യേഷ്ഠസഹോദരി പെട്ടെന്നു് മരിച്ചുപോയി. ഇതു് അവളുടെ മനസ്സിനെ വല്ലാതെ പീഡിപ്പിച്ചു, എങ്കിലും ഇതിൽ അവൾ ദൈവത്തിൻെറ അനുഗ്രഹഹസ്തം മാത്രമാണു് ദർശിച്ചതു് ആ സഹോദരിയോടുള്ള സ്നേഹബന്ധം അവൾക്കും ദൈവത്തിനും ഇടയ്ക്കുള്ള ഒരു വിഘ്നമായിരുന്നില്ലെ ഇത്ര നാളും? ദൈവം സ്വയം അതെടുത്തു മാററി തൻെറ മാർഗ്ഗം ശുദ്ധമാക്കി തെളിയിച്ചു തരികയല്ലെ ഇതുകൊണ്ടു് ചെയ്തതു്! കാതറൈൻ തൻെറ വ്രതങ്ങളുടേയും പ്രാർത്ഥനകളുടേയും തീവ്രത വർദ്ധിപ്പിച്ചു.

മകളിൽ വരുന്ന ഓരോ മാററവും ലാപ്പാമ്മ ശ്രദ്ധിച്ചുവരുന്നുണ്ടു്. അവർ കുടുംബത്തിലെ എല്ലാ അംഗങ്ങളുടേയും സഹായം തേടി, കാതറൈൻെറ തീരുമാനത്തിനെതിരെ ഒരു സമരപരിപാടി രൂപീകരിക്കാൻ. ഒരു ഡോമിനിക്കൻ പാതിരിയേയും അമ്മ രംഗത്തിറക്കി പാതിരി കാതറൈനെ വിളിച്ചു് സംസാരിച്ചു താൻ സ്വയം ദൈവപാദങ്ങളിൽ അർപ്പിക്കപ്പെട്ടു കഴിഞ്ഞു എന്നും ഇനി തൻേറതെന്നു പറയാൻ തൻെറ കയ്യിൽ യാതൊന്നും ബാക്കിയില്ലെന്നും കാതറൈൻ പാതിരിയെ അറിയിച്ചു. ഈ യുവതിയുടെ നിശ്ചയദാർഢ്യവും പരിശുദ്ധിയും മനക്കരുത്തും കണ്ടു് അദ്ദേഹം വിസ്മയഭരിതനായി. ഈശ്വരൻെറ ഏതോ ഒരു ഗൂഢോദ്ദേശ്യം സാധിച്ചുകിട്ടാൻ ഉടലെടുത്ത ഒരു മഹായോഗീശ്വരിയാണു് ഇവളെന്നു് അദ്ദേഹം കണ്ടറിഞ്ഞു. അദ്ദേഹം ലാപ്പാമ്മ ഉദ്ദേശിച്ചപോലെ അവളെ അവളുടെ തീരുമാനത്തിൽനിന്നും പിന്തിരിപ്പിച്ചില്ല; എങ്കിലും ഒന്നു് പരീക്ഷിക്കാനെന്നോണം പറഞ്ഞു: ''ശരി, നിൻെറ ഉദ്ദേശ്യം യഥാർത്ഥമാണെന്നും ആത്മാർത്ഥമാണെന്നും തെളിയിക്കണം. ശാരീരികസൌന്ദര്യം വർദ്ധിപ്പിക്കാൻ മാത്രമുതകുന്ന നിൻെറ ഈ ഇടതൂർന്ന കേശഭാരം വെട്ടിക്കളയാൻ നിനക്കു് ധൈര്യമുണ്ടോ?'' അവൾ ആ വെല്ലുവിളി സ്വീകരിച്ചു. ആനന്ദം കൊണ്ടു് മതിമറന്ന കാതറൈൻ ഒരു ദിവസം ആരുമറിയാതെ ആ നീണ്ട ചുരുളൻ സ്വർണ്ണനാരുകളെ നിശ്ശേഷം മുറിച്ചുകളഞ്ഞു. തൽക്കാലം വീട്ടിലൊരു കോളിളക്കം സൃഷ്ടിക്കേണ്ടെന്നു വെച്ചു് തലയിലൊരു തുണിയിടാൻ തുടങ്ങി. അമ്മ ഈ തുണി പ്രത്യേകം ശ്രദ്ധിച്ചു. ഒരിക്കൽ അതു് നീക്കി നോക്കിയപ്പോഴല്ലെ, പാവം ലാപ്പാ, അവളുടെ ഹൃദയത്തിൽ ഇടിത്തീ വീണപോലെയായി. വീടാകെ ഇളകിമറിഞ്ഞു. അവരെല്ലാവരും ചേർന്നു് അവളെ ഉപദ്രവിക്കാൻ തുടങ്ങി. എങ്കിലും രാത്രികാലങ്ങളിൽ അധികസമയവും ധ്യാനത്തിലും പ്രാർത്ഥനയിലും കഴിക്കാൻ അവൾ ശ്രമിച്ചുവന്നു. ബാഹ്യമായ ഈ കൊടുങ്കാററിന്നിടയ്ക്കും ഹൃദയാന്തർഭാഗത്തു് അവാച്യമായൊരു ആനന്ദാനുഭൂതി അവൾക്കു് സർവ്വദാ ഉണ്ടായിക്കൊണ്ടിരുന്നു.

നഗരസീമയ്ക്കപ്പുറത്തുള്ള ഗുഹയിൽവെച്ച് ചെയ്ത ധ്യാനസമയത്തുണ്ടായ അന്തഃപ്രചോദനത്തെ കാതറൈൻ അക്ഷരംപ്രതി പ്രവൃത്തിരൂപത്തിൽ കൊണ്ടുവന്നു. അതായത് തന്റെ പിതൃഗൃഹത്തെ അവൾ ദേവാലയമായി കാണാൻ തുടങ്ങി. പിതാവായ ബെനിൻകാസാവിനെ യേശുദേവനായും ലാപ്പായെ കന്യകാമേരിയായും അവൾ കണക്കാക്കിവന്നു. ആയിടയ്ക്കാണ്, ഒരു ദിവസം ധ്യാനനിരതയായിരിക്കുന്ന കാതറൈന്റെ ശിരസ്സിനുമുകളിലായി തൂവെള്ളനിറത്തിലുള്ള ഒരു മാടപ്രാവ് ചുററിപ്പറക്കുന്നതായി ബെനിൻകാസ കണ്ടതു്. അവളുടെ ദിവ്യത്വവും അസാധാരണത്വവും മനസ്സിലാക്കിയ കുടുംബാംഗങ്ങൾ അന്നുമുതൽ അവളെ ആദരവോടും ഭക്തിയോടുംകൂടി വീക്ഷിക്കാൻ തുടങ്ങി. അച്ഛൻ അവൾക്ക് ധ്യാനജപാദികൾ നിർബ്ബാധം നടത്തിക്കൊണ്ടുപോകാൻവേണ്ടി അടുക്കളയ്ക്കടിയിലെ ഒരു കൊച്ചുമുറി സൌകര്യപ്പെടുത്തിക്കൊടുത്തു. ആ ധ്യാനാലയം ഇന്നും ആ വീട്ടിൽ കാണാം.

ഒരിക്കൽ കാതറൈന് ഒരു ദർശനമുണ്ടായി. അവൾക്കു മുമ്പുണ്ടായ സകല സന്ന്യാസിസമ്പ്രദായങ്ങളുടെയും സ്ഥാപകന്മാരെ അവൾ കണ്ടു. ലോകനാഥനായ ദൈവം അവളോട് അതിൽ ഇഷ്ടമുള്ള സമ്പ്രദായം തിരഞ്ഞെടുക്കാൻ ആവശ്യപ്പെട്ടു. അവൾ തിരിഞ്ഞതു് സെൻറ് ഡോമിനിക്കിന്റെ നേരെയാണ്. ഉടനെ ആ ദിവ്യപുരുഷൻ അവളുടെ അടുത്തേയ്ക്ക് നീങ്ങിവന്നു് സ്വയം തന്റെ സമ്പ്രദായത്തിലുള്ള ഉടുപ്പ് അവൾക്കു നൽകി. എന്നിട്ട് പറഞ്ഞു: 'മകളെ, സന്തോഷമായിരിക്കൂ. വന്നു ചേരുന്ന തടസ്സങ്ങളെയൊന്നും വിലവെയ്ക്കേണ്ട. ധൈര്യം കൈയ് വെടിയരുതു്. താമസിയാതെതന്നെ നീ അണിയാനാഗ്രഹിക്കുന്ന ഉടുപ്പ് നിനക്ക് ലഭിക്കും.' തന്നത്താൻ മതിമറന്ന കാതറൈൻ പൊട്ടിക്കരഞ്ഞുപോയി. അതോടെ അവൾ ഉറക്കമുണർന്നു. തന്റെ ഉദ്ദേശ്യം വീട്ടുകാരോട് തുറന്നു പറയേണ്ട സമയം എത്തി എന്നവൾ മനസ്സിലാക്കി. ആദ്യം കിട്ടിയ അവസരത്തിൽത്തന്നെ അവൾ കുടുംബാംഗങ്ങളെയെല്ലാം വിളിച്ചുകൂട്ടി തന്റെ ആഗ്രഹവും തീരുമാനവും അവർക്ക് വ്യക്തമായി വിവരിച്ചുകൊടുത്തു. താൻ ഭഗവാന്റേതായിക്കഴിഞ്ഞു. ഈ ലോകത്തിലെ ഒരു ശക്തിക്കും ഇനി അവളെ ഈ ജീവിതത്തിൽനിന്നു് വഴി തെററിക്കാൻ പററില്ല എന്നു് മനസ്സിലാക്കിയ ബെനിൻകാസാ ഒരു നിയമം പാസാക്കി – ഇനിമുതൽ എപ്പോഴും വേണമെങ്കിലും ധ്യാനിക്കാനും ജപിക്കാനും ഹൃദയനാഥനായ യേശുഭഗവാന്റെ ആജ്ഞാനുസാരം വർത്തിക്കാനും കാതറൈന് പൂർണ്ണസ്വാതന്ത്ര്യമുണ്ടു്. അക്കാര്യത്തിൽ ഒരാളും അവളെ തടയരുതു്. കാതറൈന് ആശ്വാസമായി.

ദൈവപുത്രൻപോലും ആദ്ധ്യാത്മികസാധനാനുഷ്ഠാനങ്ങൾക്ക് വിജനമായ കുന്നിൻചെരുവുകളെയാണല്ലൊ തേടിച്ചെന്നതു്. അതുകൊണ്ടു് ഭഗവാനോട് സ്വൈരമായി സംസാരിക്കാനും പ്രാർത്ഥനകൾ അറിയിക്കാനുംവേണ്ടി കാതറൈനും നിഃശബ്ദവും ഏകാന്തവുമായ ഒരു കോണന്വേഷിച്ചു. പ്രധാനഗൃഹത്തിൽനിന്നു് അല്പം ദൂരെയുള്ള ഏകാന്തമായ ഒരു കൊച്ചുമുറി അവൾ തന്റേതാക്കി എടുത്തു. ചുമരിൽ ചില ചിത്രങ്ങൾ സ്ഥലംപിടിച്ചു. ഒരു കൊച്ചു മേശയും കസാലയും ഒരു കോണിൽ. കിടക്കാൻ മെത്തയില്ല, വെറുമൊരു പലകമാത്രം; തലയിണയുടെ സ്ഥാനത്തു് ഒരു മരമുട്ടിയും. ആഹാരത്തിന് വിഭവങ്ങൾ ചുരുക്കം– റൊട്ടി, വെള്ളം, കുറച്ച് വേവിക്കാത്ത പച്ചക്കറിയും. ഉറക്കവും ക്രമേണ കുറച്ചു കുറച്ചു കൊണ്ടുവന്നു് ഒടുവിലതു് നാല്പത്തെട്ടു മണിക്കൂറിനുള്ളിൽ 2 മണിക്കൂറായി കലാശിച്ചു. 'ഹൊ! അതായിരുന്നു ഏററവും കാഠിന്യമേറിയ സാധന' എന്നു് കാതറൈൻ ഈ നിദ്രാനിയന്ത്രണത്തെപ്പററി പിൽക്കാലത്തു് പറഞ്ഞിട്ടുണ്ടു്.

അവളറിയാതെ മകളുടെ മുറിയും ജീവിതചര്യയും ശ്രദ്ധിച്ചുവന്ന ലാപ്പാമ്മയുടെ ഹൃദയം തകർന്നുതുടങ്ങി. ആ കൊച്ചുയോഗിനിയുടെ തപസ്സിന്റെ കഠോരത പ്രതിദിനം വർദ്ധിച്ചുവരികയാണ്. എത്രതന്നെ അപേക്ഷിച്ചിട്ടും നിർബ്ബന്ധിച്ചിട്ടും അവൾ അണുപോലും അതിൽ മാററംവരുത്താൻ കൂട്ടാക്കുന്നുമില്ല.

സെൻറ് ഡോമിനിക്കൻ ഓർഡറിൽ ചേരാനായിരുന്നു കാതറൈന് ആഗ്രഹം എന്നു് വ്യക്തമായല്ലൊ. ആ സമ്പ്രദായത്തിൽപ്പെട്ട തപസ്വിനിമാർ കറുപ്പും വെള്ളയും ചേർന്ന ഉടു

പ്പാണ് ധരിച്ചിരുന്നതു്. എല്ലാവരും കൂടി ച്ചേർന്നു് സമൂഹവാസം ചെയ്യുന്ന ഒരു മഠം അവ ർക്കുണ്ടായിരുന്നില്ല. ആ ഓർഡറിൽപ്പെട്ട സ്ത്രീ കരം അധികവും പ്രായംചെന്ന വിധവകളായി രുന്നു. ഓരോ സന്ന്യാസിനിയും സ്വന്തം ഗൃഹ ത്തിൽത്തന്നെയാണു് താമസിച്ചിരുന്നതു്. അതു കൊണ്ടു് പ്രായംചെന്നു് നല്ല പാകത വന്നവരെ മാത്രമേ അവർ സംഘത്തിലെ അംഗങ്ങളായി സ്വീകരിച്ചിരുന്നുള്ളു. കാതറൈന്റെ വലിയ ദുഃഖമായി. വ്യസനാധിക്യം അവളുടെ തപ ശ്ചര്യയുടെ കഠോരത ഇനിയും വദ്ധിപ്പിക്കാനേ ഉതകിയുള്ളു. അമ്മലാപ്പായുടെ ഹൃദയം വെന്തു രുകുകയാണു്. അവർ പലപ്രാവശ്യം ആ കന്യാ സ്ത്രീകളുടെ അടുത്തു ചെന്നു് കെഞ്ചി പ്രാർത്ഥിച്ചു നോക്കി തന്റെ മകളേയും ആ സംഘത്തിലെ ടുക്കാൻ. യാതൊരു ഫലവുമില്ല.

അങ്ങനെയിരിക്കെ പെട്ടെന്നു് കാത റൈൻ രോഗബാധിതയായി. കണ്ണീർ പൊഴി ച്ചുകൊണ്ടു് അടുത്തിരിക്കുന്ന അമ്മയോടു് അ വരം പറഞ്ഞു: ''അമ്മെ, എന്റെ ഈ രോഗം മാറിക്കിട്ടണമെന്നാഗ്രഹമുണ്ടെങ്കിൽ എങ്ങനെ യെങ്കിലും സിസ്റ്റേഴ്സ് ഓഫ്പെനൻസിന്റെ ഉടുപ്പു് എനിക്കു് സമ്പാദിച്ചുതരണം. ഞാൻ വേറെ ഏതുടുപ്പു് ധരിച്ചാലും ഭഗവാനും സെന്റു് ഡോമിനിക്കും എന്നെ ഇവിടെനിന്നു് കൊണ്ടു പോകും. അമ്മയ്ക്കു് ഞാൻ നഷ്ടപ്പെടും.'' ഇത്ത വണ്ണ ലാപ്പായുടെ അപേക്ഷ കേട്ടിട്ടു് ആ പെൺകുട്ടിയെ ഒന്നു് പരീക്ഷിച്ചു നോക്കാമെ ന്നു കരുതി ആ സിസ്റ്റേഴ്സിൽ ചിലർ ഒരു ദിവസം ബെനിൻകാസാഗൃഹത്തിൽ വന്നു കയറി. ചെറുപ്രായമെങ്കിലും വഷങ്ങളോളം നീണ്ട തപശ്ചര്യയുടെ ഫലമായി മാത്രം ഒരു വന്നു് ലഭിക്കാവുന്ന പക്വതയും ആദ്ധ്യാത്മി കോന്നതിയുമാണു് അവളിൽ കണ്ടതു്. വസൂരി ക്കലകൊണ്ടു് അവളുടെ സൌന്ദര്യത്തിന്നു് കുറ ച്ചു് കോട്ടവും തട്ടിയിട്ടുണ്ടു്. അതും നല്ലതുതന്നെ. ഈ യുവതി തങ്ങളുടെ സംഘത്തിലെ സന്ന്യാ സിനിയായാൽ അവരംവഴി സംഘാംഗങ്ങരം ക്കെല്ലാവക്കും ഈശ്വരാനുഗ്രഹം കൂടുതൽ കൂടുത ലായി ലഭ്യമാകും എന്നവക്കു തോന്നി. അവരു ടെ ശുപാശ്പ്രകാരം കാതറൈൻബെനിൻകാ സയ്ക്കു് ഉടുപ്പു നൽകാൻ അധികാരികരം തീരുമാ നിച്ചു. ലൌകികദൃഷ്ട്യാ അവിവാഹിതയാ യൊരു സ്ത്രീക്കു് ഇദംപ്രഥമമായിട്ടാണു് ആ സം ഘത്തിൽനിന്നു് സന്ന്യാസവസ്ത്രം നൽക പ്പെടുന്നതു്. പക്ഷെ അധികം താമസിയാതെ ഒട്ടനേകം യുവതികരം അവളുടെ കാൽപ്പാടുകളെ പിൻതുടന്നു് സംഘാംഗങ്ങളായി. [തുടരും.]

---

# ജീവന്മുക്തിവിവേകം – 36

## ജീ. ബാലകൃഷ്ണൻനായർ

### തപസ്സ്

തപസ്സു തുടന്നുകൊണ്ടുപോവുകയാണു് ജീവന്മുക്തിയുടെ മറെറാരു പ്രയോജനം. തപ സ്സിന്റെ പരമകാഷ്ഠയാണു് ജീവന്മുക്തി. ജീ വന്മുക്തിക്കു മുൻപുള്ള യോഗഭൂമികകരം തപ സ്സല്ലേ? അവയും തപസ്സുതന്നെയാണു്. ദേവ ലോകപ്രാപ്തിയും മററുമാണു് അവിടെയുള്ള തപ സ്സുകളുടെ ഫലം. ഭഗവാൻ അജ്ജുനന്നും, വസി ഷ്ഠൻ രാമന്നും ഇക്കാര്യം വ്യക്തമായി വെളിപ്പെ ടുത്തിക്കൊടുക്കുന്നുണ്ടു്. ''ഒരാരം ശ്രദ്ധയോടെ യോഗമഭ്യസിച്ചു. എന്നാൽ ചിത്തം വേണ്ട വണ്ണം ഉപശമിച്ചുകിട്ടിയില്ല. മനസ്സു് കുറെ യൊക്കെ ലോകകാര്യങ്ങളിൽ ചലിച്ചുകൊണ്ടേ യിരുന്നു. ഇങ്ങനെ യോഗസിദ്ധി കൈവരാതെ മരിക്കുന്നവരുടെ ഗതിയെന്താണു്? ലോകസുഖ ങ്ങളും അനുഭവിച്ചില്ല; ആത്മദശനവും ഉണ്ടായി ല്ല. അങ്ങും ഇങ്ങുമല്ലാതെ ഇവർ ആകാശത്തി ലെ മേഘംപോലെ ഛിന്നിച്ചിതറിപ്പോകാൻ ഇടവരുമോ? ബ്രഹ്മമാഗ്ഗത്തിൽ പ്രതിഷ്ഠ ലഭി ക്കാതെ വിമൂഢമായി ജീവിതം അവസാനി ക്കുമോ?'' ഇതായിരുന്നു അജ്ജുനന്റെ സംശയം. ഭഗവാൻ അതിന്നിങ്ങനെ മറുപടിനൽകി.

പാത്ഥ നൈവേഹ നാമുത്ര വിനാശസ്തസ്യ വിദ്യതേ
ന ഹി കല്യാണകൃത് കശ്ചിത് ദുഗ്ഗതിം താത ഗച്ഛതി.

''ഹേ പാത്ഥ യോഗമഭ്യസിക്കുന്നയാരംക്കു് ഇഹലോകത്തോ പരലോകത്തോ യാതൊരു

നാശവും സംഭവിക്കുന്നില്ല. ശുഭകർമ്മങ്ങളനുഷ്ഠിക്കുന്നയാൾക്ക് ഒരിക്കലും പതനമില്ല. യോഗമാർഗ്ഗത്തിൽ പ്രതിഷ്ഠ ലഭിക്കാത്തവർ മരണാനന്തരം പുണ്യലോകം പ്രാപിച്ച് ചിരകാലം അവിടെ സുഖിച്ച് വസിക്കുന്നു. തുടർന്ന് ഐശ്വര്യസമ്പന്നന്മാരായ സജ്ജനങ്ങളുടെ കുടുംബത്തിൽ വന്നു പിറക്കുന്നു. അല്ലെങ്കിൽ ബുദ്ധിമാന്മാരായ യോഗിമാരുടെ കുലത്തിൽ ജനിക്കാനിടവരുന്നു. ഇവിടെ ഇത്തരം ജന്മങ്ങൾ കിട്ടുന്നതുതന്നെ വളരെ ദുർല്ലഭമാണ്:

**തത്ര തം ബുദ്ധിസംയോഗം ലഭതേ പൗർവ്വദേഹികം**
**യതതേ ച തതോ ഭൂയഃ സംസിദ്ധൗ കുരുനന്ദന.**

തുടർന്ന് പൂർവ്വജന്മത്തിൽ അഭ്യസിച്ചിരുന്ന യോഗബുദ്ധി സ്വാഭാവികമായി അവർക്ക് വന്നുചേരുന്നു. യോഗസിദ്ധിക്കായി തുടർന്ന് യത്നിക്കാനും ഇടവരുന്നു. രാമനും ഏതാണ്ടിതേതരത്തിലുള്ള സംശയം വസിഷ്ഠനോട് ചോദിക്കുന്നതായിക്കാണുന്നു. ''ഏഴു യോഗഭൂമികകളിൽ ഒരാൾ ഒന്നിലോ രണ്ടിലോ മൂന്നിലോ എത്തിനിൽക്കവേ മരണമടഞ്ഞാൽ അയാളുടെ ഗതിയെന്താണ് ?'' ഇതാണു രാമൻെറ ചോദ്യം, വസിഷ്ഠൻ ഇങ്ങനെ മറുപടി നൽകി: ''ഒരാൾ ഏതെങ്കിലും യോഗഭൂമിയിലെത്തിനിൽക്കവേ മരണമടഞ്ഞാൽ തല്ക്കാലമെത്തിനിൽക്കുന്ന യോഗഭൂമിയുടെ സ്വഭാവമനുസരിച്ച് അയാളുടെ ദുഷ്കൃതം അത്രയും ഒടുങ്ങിക്കിട്ടുന്നു. തുടർന്ന് സുരവിമാനങ്ങളിലേറി ലോകപാലപുരങ്ങളിലോ മേരുവനകുഞ്ജങ്ങളിലോ രമണീസഖനായി രമിക്കാൻ അവസരമുണ്ടാകുന്നു. ഇങ്ങനെ പരലോകാനുഭവഹേതുക്കളായ സുകൃതദുഷ്കൃതങ്ങൾ ഒടുങ്ങിയാൽ പിന്നെ ഭൂമിയിൽ അവർ യോഗികളായി വീണ്ടും ജനിക്കുന്നു. പരിശുദ്ധിയും ഐശ്വര്യസമൃദ്ധിയും ഗുണസമ്പന്നതയുമുള്ള കുലങ്ങളിലാണ് ഇത്തരം ജന്മങ്ങളുണ്ടാവുക:

**തത്ര പ്രാഗ്ഭാവനാഭ്യസ്തം യോഗഭൂമിത്രയം ബുധഃ**
**സ്പൃഷ്ട്വാപരി പതത്യുച്ചൈഃ ഉത്തരം ഭൂമികാക്രമം.**

അവിടെ ഭൂമികാത്രയത്തിൽ അഭ്യസിച്ച സംസ്കാരം അവരെ പിൻതുടരുന്നു. തുടർന്ന് അതിവേഗം ഉപര്യുപരിഭൂമികകളിലേയ്ക്കു കടന്നുചെല്ലാനും ഇടവരുന്നു. ആദ്യത്തെ മൂന്നു യോഗഭൂമികകൾക്കും ദേവലോകപ്രാപ്തിഹേതുത്വം സമ്മതിക്കാം. പക്ഷെ അതുകൊണ്ടുമാത്രം അവ തപസ്സാകുന്നതെങ്ങനെ ? ഇതു ശ്രുതിസിദ്ധമാണ്. തപസ്സുകൊണ്ടു ദേവന്മാരാകാമെന്നും ഋഷിമാർ തപസ്സുകൊണ്ടു വരങ്ങൾ കൈക്കലാക്കുന്നുവെന്നും തൈത്തിരീയോപനിഷത്ത് വിവരിച്ചിട്ടുണ്ട് തത്ത്വജ്ഞാനത്തിനു മുൻപുള്ള മൂന്നു യോഗഭൂമികകളും തപസ്സാണെന്നു സിദ്ധിച്ചാൽ തത്ത്വജ്ഞാനത്തിനുശേഷം നിർവ്വികല്പസമാധിരൂപത്തിലുള്ള മററു ഭൂമികകൾ തപസ്സാണെന്നു പിന്നെ എടുത്തു പറയേണ്ടതില്ലല്ലോ. ഈ തപസ്സിനെയാണ് സ്മൃതികൾ ഇങ്ങനെ വിവരിച്ചിട്ടുള്ളത്:

**മനസശ്ചേന്ദ്രിയാണാം ച ഐകാഗ്ര്യം പരമം തപഃ**
**തജ്ജ്യായഃ സർവ്വധർമ്മേഭ്യഃ സ ധർമ്മഃ പര ഉച്യതേ**

മനസ്സിൻെറയും ഇന്ദ്രിയങ്ങളുടെയും ഏകാഗ്രതയാണ് ഏററവും വലിയ തപസ്സ്. ധർമ്മങ്ങളിൽവെച്ചെല്ലാം ഇതു ശ്രേഷ്ഠമാണ്. ഇതുതന്നെയാണു പരമധർമ്മം. ഈ തപസ്സ് ജന്മാന്തരത്തെ ഒഴിവാക്കുന്നു. അതുപോലെ ലോകസംഗ്രഹത്തിനായും ഇതുപകരിക്കുന്നു. ലോകസംഗ്രഹത്തിനായും തപസ്സ് തുടരേണ്ടതാണെന്നു ഭഗവാൻ ഗീതയിലും വെളിപ്പെടുത്തിയിട്ടുണ്ട്. ശിഷ്യൻ, ഭക്തൻ, തടസ്ഥൻ എന്നിങ്ങനെ സംഗ്രഹിക്കപ്പെടേണ്ട ലോകം മൂന്നാണ്. ഒരു ശിഷ്യനു് അന്തർമുഖനായി തപോനിഷ്ഠനായി വർത്തിക്കുന്ന ഗുരുവിൽ വിശ്വാസബുദ്ധി കൂടുതലുണ്ടായിരിക്കും. അപ്പോൾ അദ്ദേഹം ഉപദേശിക്കുന്ന തത്ത്വത്തിൽ ദൃഢവിശ്വാസം വന്നിട്ട് ചിത്തം അതിവേഗം വിശ്രമം പ്രാപിക്കും. അതുകൊണ്ടാണ് ശ്വേതാശ്വതരോപനിഷത്ത് ഇങ്ങനെ പ്രഖ്യാപിച്ചിരിക്കുന്നത്:

**യസ്യ ദേവേ പരാ ഭക്തിര്യഥാ ദേവേ തഥാ ഗുരൗ**
**തസ്യൈതേ കഥിതാ ഹ്യർത്ഥാഃ പ്രകാശന്തേ മഹാത്മനഃ.**

ദേവനിലും ഗുരുവിലും അതിരററ ഭക്തിയുള്ളയാൾക്കു മാത്രമേ വേദാന്തതത്ത്വങ്ങൾ വ്യക്തമായി പ്രകാശിക്കുകയുള്ളൂ. ഭഗവാനും ഇങ്ങനെ പ്രഖ്യാപിച്ചിരിക്കുന്നു:

**ശ്രദ്ധാവാൻ ലഭതേ ജ്ഞാനം തത്പരഃ സംയതേന്ദ്രിയഃ**
**ജ്ഞാനം ലബ്ധ്വാ പരാം ശാന്തിമചിരേണാധിഗച്ഛതി.**

ഈശ്വരനിലും ഗുരുവിലും വിശ്വാസമുള്ളവർക്ക് ജ്ഞാനം ലഭിക്കുന്നു. അതുപോലെ ഇന്ദ്രിയനിഗ്രഹം സാധിച്ചവനും ജ്ഞാനം ലഭ്യമാണ്. ജ്ഞാനമുണ്ടായാൽ അതിരററ ശാന്തിയും അതോടെ വന്നുചേരും. യോഗിമാർക്ക് ഭക്ഷണം നൽകിയും താമസസൗകര്യം നല്കിയും അവരെ

പരിചരിക്കുന്നവർ അവരുടെ തപസ്സിന്റെ പങ്കാളികളായിത്തീരുന്നു. യോഗിയുടെ സന്താനങ്ങൾ അദ്ദേഹത്തിന്റെ തപസ്സിൽ ഒരു ഭാഗത്തിനവകാശികളായിത്തീരുന്നു എന്നാണ് ശ്രുതിയുടെ പ്രഖ്യാപനം. അതുപോലെ സുഹൃത്തുക്കൾ നന്മയിലും ശത്രുക്കൾ അദ്ദേഹത്തിന്റെ തിന്മയിലും അവകാശികളായിത്തീരുന്നു. ശിഷ്യനും ഭക്തനുമല്ലാതെ മദ്ധ്യവർത്തികളായിക്കഴിയുന്ന തടസ്ഥന്മാർ രണ്ടു തരക്കാരുണ്ട്. ഈശ്വരനിൽ വിശ്വസിക്കുന്നവരും വിശ്വസിക്കാത്തവരും. ഇവരിൽ ഈശ്വരവിശ്വാസികളായ ആസ്തികന്മാർ യോഗിയുടെ സന്മാർഗ്ഗനിഷ്ഠ കണ്ട് സ്വയം സന്മാർഗ്ഗത്തിൽ പ്രവർത്തിച്ചുതുടങ്ങുന്നു. ഭഗവാന്റെ പ്രഖ്യാപനം നോക്കുക:

യദ്യദാചരതി ശ്രേഷ്ഠസ്തത്തദേവേതരോ ജനഃ
സ യത് പ്രമാണം കുരുതേ ലോകസ്തദനുവർത്തതേ.

മഹാന്മാർ എന്താചരിക്കുന്നുവോ മററുള്ളവർ അതു പിൻതുടരുന്നു. അവർ എന്തിനെ പ്രമാണമാക്കുന്നുവോ ലോകം അതു ശ്രദ്ധിക്കുന്നു. ഈശ്വരവിശ്വാസമില്ലാത്ത നാസ്തികൻപോലും യോഗിയുടെ കണ്ണിൽ പെടുവാനും സമ്പർക്കത്തിലേർപ്പെടാനുമിടയായാൽ അയാളുടെ പാപം കുറയാനിടവരുന്നു. സൂതസംഹിത ഇങ്ങനെ പറയുന്നു:

യസ്യാനുഭവപര്യന്താ തത്ത്വേ ബുദ്ധിഃ പ്രവർത്തതേ
തദ്ദൃഷ്ടിഗോചരാഃ സർവ്വേ മുച്യന്തേ സർവ്വപാതകൈഃ.

അപരോക്ഷാനുഭൂതിയോടുകൂടി ആരുടെ ബുദ്ധി സദാ തത്ത്വനിഷ്ഠമായിരിക്കുന്നുവോ അദ്ദേഹത്തിന്റെ കാഴ്ചയിൽ വന്നുപെടുന്നവർ പോലും പാപങ്ങളിൽനിന്നെല്ലാം വിമുക്തരായി ഭവിക്കുന്നു. യോഗിജീവിതം സർവ്വപ്രാണികൾക്കും ഉപകാരകമാണെന്ന് വീണ്ടും സൂതസംഹിത ഇങ്ങനെ വിവരിക്കുന്നു.

സ്നാതം തേന സമസ്തതീർത്ഥസലിലേ
സർവ്വാപി ദത്താവനി
യജ്ഞാനാം ച സഹസ്രമിഷ്ടമഖിലാ
ദേവാശ്ച സംപൂജിതാഃ
സംസാരാച്ച സമുദ്ധൃതാഃ സ്വപിതര-
സ്ത്രൈലോക്യപൂജ്യോപ്യസൗ
യസ്യ ബ്രഹ്മ വിചാരണേ ക്ഷണമപി
സ്ഥൈര്യം മനഃ പ്രാപ്നുയാത്.

ക്ഷണനേരമെങ്കിലും മനസ്സ് ബ്രഹ്മനിഷ്ഠയിലുറയ്ക്കുന്ന യോഗിയുടെ മാഹാത്മ്യം അദ്ഭുതം തന്നെ. അദ്ദേഹം ലോകത്തുള്ള സകല തീർത്ഥസലിലത്തിലും കുളിച്ചയാളാണ്. ഭൂമിമുഴുവൻ ദാനം ചെയ്തയാളാണ്. ആയിരമായിരം യജ്ഞങ്ങൾ അദ്ദേഹം ചെയ്തുതീർത്തിരിക്കുന്നു. എല്ലാ ദേവന്മാരെയും പൂജിച്ചു കഴിഞ്ഞിരിക്കുന്നു. സ്വന്തം പിതൃക്കളെ സംസാരക്ലേശങ്ങളിൽനിന്നും ഉദ്ധരിച്ചു കഴിഞ്ഞിരിക്കുന്നു. മൂന്നു ലോകത്തും അദ്ദേഹം സംപൂജ്യനായി ഭവിച്ചിരിക്കുന്നു:

കുലം പവിത്രം ജനനീ കൃതാർത്ഥാ
വിശ്വംഭരാ പുണ്യവതീ ച തേന
അപാരസംവിത്സുഖസാഗരേഽസ്മിൻ
ലീനം പരേ ബ്രഹ്മണി യസ്യ ചേതഃ.

ബ്രഹ്മനിഷ്ഠന്റെ കുലം പവിത്രമാണ്. അമ്മ ചരിതാർത്ഥയാണ്. അദ്ദേഹം നിമിത്തം ഭൂമി പുണ്യവതിയായി ഭവിച്ചിരിക്കുന്നു. ബ്രഹ്മനിഷ്ഠൻ സദാ അനന്തമായ സുഖസമുദ്രത്തിൽ മുഴുകി കഴിഞ്ഞുകൂടുന്നു

യോഗിയുടെ ശാസ്ത്രാനുസരണമായ നടത്തമാത്രമല്ല തപസ്സ്. അദ്ദേഹത്തിന്റെ എല്ലാ ലൗകികവ്യവഹാരങ്ങളും തപസ്സാണ്. തൈത്തിരീയശാഖക്കാർ നാരായണോപനിഷത്തിലെ അന്തിമാനുവാകത്തിൽ യോഗിയുടെ മഹിമ വർണ്ണിച്ചിട്ടുണ്ട്. അതേ അനുവാകത്തിന്റെ ആരംഭത്തിൽ യോഗിയുടെ അവയവങ്ങളെ യജ്ഞാംഗദ്രവ്യങ്ങളായി വിവരിച്ചിരിക്കുന്നു: 'ഇപ്രകാരം സത്യദർശി അനുഷ്ഠിക്കുന്ന യജ്ഞത്തിലെ യജമാനൻ അദ്ദേഹത്തിന്റെ ആത്മാവു തന്നെ. ശ്രദ്ധയാണു ധർമ്മപത്നി; ശരീരമാണു ചമത; മാർവ്വിടമാണു യജ്ഞവേദി; രോമങ്ങളാണു കുശപ്പുല്ലുകൾ; തലമുടിക്കെട്ടാണു കുശക്കെട്ട്; ഹൃദയമാണു മരക്കററി, കാമമാണു ഹോമദ്രവ്യം; കോപമാണു യാഗപശു; തപസ്സാണഗ്നി; ശമമാണ് പശുഹന്താവ്; ദാനമാണു ദക്ഷിണ; വാക്കാണു ഹോതാവ്; പ്രാണനാണുദ്ഗാതാവ്; കണ്ണാണധ്വര്യു; മനസ്സാണ് ബ്രഹ്മാവ്, ചെവിയാണു ഹോമാഗ്നിജ്വലയിതാവ്' ഇങ്ങനെ പോകുന്നു ആ വിവരണം. പ്രസ്തുതാനുവാകത്തിലെ മധ്യമഭാഗത്തിൽ യോഗിയുടെ ലോകവ്യവഹാരവും ജീവനകാലവും ജ്യോതിഷ്ടോമയാഗത്തിലെ ക്രിയാവയവങ്ങളായി ചിത്രീകരിച്ചിരിക്കുന്നു. ഉത്തരഭാഗത്തിൽ യോഗിവ്യവഹാരം സർവ്വ യജ്ഞാവയവക്രിയാരൂപത്തിലും ചിത്രീകരിക്കുന്നു: ''ജീവിതകാലമാണു ദീക്ഷ; ഭക്ഷണമാണു ഹവിസ്സ്; ജലപാനമാണു സോമപാനം; എന്തിലൊക്കെ രമിക്കുന്നുവോ അതു പസദഹോമം; നടക്കുന്നതും ഇരിക്കുന്നതും നില്ക്കുന്നതുമൊക്കെ പ്രവർഗ്ഗ്യഹോമം; മുഖമാണ് ആഹവനീയാഗ്നി; സംഭാഷണമാണ് ഹവിസ്സ്; ജ്ഞാനമാണ് ഹോമിക്കൽ; വൈകിട്ടും കാലത്തുമുള്ള ആഹാരമാണു ചമ

ത; കാലത്തും ഉച്ചയ്ക്കും വൈകിട്ടുമുള്ള ഭക്ഷണങ്ങളാണ് മൂന്നുനേരത്തേയും സവനകർമ്മങ്ങൾ; പകലും രാത്രിയും ദർശപൂർണ്ണമാസയാഗങ്ങൾ; അർദ്ധമാസങ്ങളോ മാസങ്ങളോ ആണ് ചാതുർമ്മാസ്യയജ്ഞങ്ങൾ; ഋതുക്കളാണ് പശുബന്ധനസ്ഥാനങ്ങൾ, വർഷങ്ങളോ അർദ്ധവർഷങ്ങളോ ആണ് അഹർഗണങ്ങൾ; ചുരുക്കിപ്പറഞ്ഞാൽ ഈ യജ്ഞത്തിൽ സർവ്വസ്വവും ദക്ഷിണനല്കപ്പെടുന്നു; മരണമാണ് അവഭൃഥസ്നാനം'' ഇങ്ങനെ യോഗിയുടെ ജീവിതം സർവ്വസ്വവും ദക്ഷിണയായി നല്കുന്ന ഒരു യജ്ഞമാണ്. ഈ അനുവാകത്തിൽ തന്നെ ഉത്തരഭാഗത്തിൽ സർവ്വജ്ഞനായ യോഗിയെ ഉപാസിക്കുന്നവർക്ക് ക്രമമുക്തി ലഭിക്കുമെന്നും വെളിപ്പെടുത്തിയിരിക്കുന്നു. അവർ സൂര്യചന്ദ്രന്മാരെന്ന കാര്യബ്രഹ്മങ്ങളോടോ അഥവാ കാരണബ്രഹ്മത്തോടോ ഏകീഭവിച്ച് മുക്തരായി ഭവിക്കുന്നതാണ്. ഒരു യോഗിയുടെ മരണപര്യന്തമുള്ള ജീവിതം വേദപ്രോക്തമായ അഗ്നിഹോത്രാദിയജ്ഞങ്ങൾക്കു തുല്യമാണെന്നു കരുതി യോഗിയെ ആരുപചരിക്കുന്നുവോ അവർ ഭാവനാതിശയം നിമിത്തം സൂര്യനോടോ ചന്ദ്രനോടോ സായൂജ്യം പ്രാപിച്ച് ക്രമമുക്തിക്കർഹരായി ഭവിക്കുന്നു. സൂര്യചന്ദ്രലോകങ്ങളിൽനിന്നും അവർ സത്യലോകത്തെത്തി ബ്രഹ്മാവിൻെറ മഹിമയെ പ്രാപിക്കുന്നു. അവിടെവച്ചു ജ്ഞാനോദയമുണ്ടായി സത്യജ്ഞാനാനന്ദരൂപമായ പരബ്രഹ്മവുമായി ഏകീഭവിച്ച് കൈവല്യം പ്രാപിക്കുന്നു. ഇതാണ് ശ്രുതിയുടെ തീരുമാനം. ഇതാണ് ജീവന്മുക്തിയുടെ രണ്ടാമത്തെ പ്രയോജനമായ തപസ്സ്

---

# സമൂഹസംവിധാനം

(48-ാം പേജിൽനിന്ന് തുടർച്ച)

ഇപ്രകാരമൊരു ശ്രമം നടത്തുന്നതിൽ മതേതരമായ രാഷ്ട്രത്തിലെ സർക്കാരിൽനിന്നോ, രാഷ്ട്രീയസംഘടനകളിൽനിന്നോ സഹായസഹകരണങ്ങൾ ഉണ്ടാകയില്ല. പ്രോത്സാഹനംപോലും പ്രതീക്ഷിക്കേണ്ടതില്ല. മറിച്ച് നിരുത്സാഹപ്പെടുത്തലും എതിർപ്പും പ്രതീക്ഷിക്കുകയും ചെയ്യാം. അതുകൊണ്ട് സർക്കാരിനേയും മററും നോക്കിനിൽക്കാതെ, സമൂഹസംവിധാനം വേണമെന്നു ബോധവും താൽപര്യവുമുള്ളവർ അവരവരുടെ പരിമിതികളുള്ളിൽതന്നെ, സംഘടിച്ച്, എളിയ തോതിൽ പ്രയത്നം ചെയ്യുകയാണ് പ്രായോഗികവും ഉത്തമവും.

ഓരോ ഗ്രാമത്തിലും അല്ലെങ്കിൽ ഏതൊക്കെ ഗ്രാമങ്ങളിൽ നാനാമതക്കാർ വസിക്കുന്നുണ്ടോ അവിടങ്ങളിലെല്ലാം ബാലികാബാലന്മാരെ സാധിക്കുന്നിടത്തോളം ഒന്നിച്ചു ചേർത്ത് ''ശ്രുതിപാഠശാലകൾ' – മതപാഠശാലകളല്ല – ആഴ്ചതോറുമെങ്കിലും നടത്തുവാൻ താത്പര്യമുള്ള പൌരന്മാരും, മാതാപിതാക്കന്മാരും മുൻകൈ എടുക്കുകയാണെങ്കിൽ സമൂഹബോധത്തിൻെറ കൊച്ചുദീപുകൾ അവിടവിടെ സൃഷ്ടിക്കാം. കാലക്രമേണ അവ വികസിച്ച് ''മാനുഷരെല്ലാരുമൊന്നുപോലെ'' എന്നു വിശ്വസിക്കുന്ന – മററു പ്രകാരത്തിൽ വിശ്വസിക്കുവാനോ വിചാരിക്കുവാനോ കഴിയാത്ത – ഒരു പൌരാവലിയെ വളർത്തിയെടുക്കാം.

ഇത്രയും ചെയ്താൽ സമൂഹസംവിധാനത്തിന് ഒരു നല്ല തുടക്കമിടലാകും. ഇത്രതന്നെ അന്തരംഗമല്ലെങ്കിലും അത്യന്താപേക്ഷിതങ്ങളായ ആന്തരവും ബാഹ്യവുമായ സംവിധാനഘടകങ്ങൾ എണ്ണമററവ വേറെയുമുണ്ട്. ഉടുപ്പ് ഭക്ഷണം മുതലായവയുടെ ഉത്പ്പാദന – വിതരണസംവിധാനം, ഗ്രാമ–നഗരസംവിധാനങ്ങൾ; കുടിക്കാനും മററുമുള്ള ജലത്തിൻെറ സംവിധാനം, വ്യവസായ – വാണിജ്യങ്ങൾ, വിദ്യാഭ്യാസം, സാമ്പത്തികം, ഗതാഗതം, നീതി–ന്യായം, രാജ്യരക്ഷ,ആരോഗ്യം എന്നിങ്ങനെ എന്തെല്ലാം സംവിധാനങ്ങൾ അത്യന്താപേക്ഷിതങ്ങളായുണ്ട്!

ഇവയെല്ലാം ഉണ്ടാകാനും, ഉണ്ടായാൽ നിലനിൽക്കാനും പുഷ്ടിപ്പെടാനും, പ്രയോജനപ്പെടുവാനും മതം, രാഷ്ട്രീയം, ദേശം, ജാതി എന്നീ ലേബലുകൾ ഒട്ടാത്ത ഒട്ടിക്കപ്പെടാത്ത മനുഷ്യരാണ് ഉണ്ടാകേണ്ടത്. അത്തരം മനുഷ്യരെ ഉണ്ടാക്കുക ഇന്നത്തെ സാഹചര്യത്തിൽ ദുസ്സാദ്ധ്യമെന്നു നിരാശപ്പെടാതെ ശ്രീരാമകൃഷ്ണപരമഹംസനും വിവേകാനന്ദസ്വാമികളും നൽകിയിട്ടുള്ള മാതൃകയും നിർദ്ദേശങ്ങളും ലക്ഷ്യവും മാർഗ്ഗവുമാക്കി യതിക്കേണ്ടതു മനുഷ്യസ്നേഹികളുടെ കടമയും കർത്തവ്യവുമാണെന്നു സ്മരിപ്പിക്കട്ടെ.

---

# ബദരീപുരീശനോട്

അരിമ്പൂരത്തു് കൃഷ്ണൻനായർ

അത്യന്തം ഭക്തിപൂർവ്വം നിജപദഭജനം ചെയ്‌വവർക്കൊക്കെ ദുഃഖം
തീർത്തിട്ടെന്നും ജഗത്തിൽ പുരുസുഖമരുളിത്തൃപ്തനാകുന്ന വിഷ്ണോ,
തത്ത്വാർത്ഥജ്ഞാനമെന്യേ തവ പദഭജനം ചെയ്യുമീ ദാസനാമെൻ
ചിത്തത്തിൽ വാണു നിത്യം ബദരിപുരിപതേ! എന്നെ നിൻ ഭക്തനാക്കൂ.

ആർത്തത്രാണാ! കൃപാർണ്ണ! അടിയനുടെ മനം നിന്നെയോർത്തേ തപിപ്പൂ
കീർത്തിക്കും പാദതീർത്ഥം കരുണയൊടു ചൊരിഞ്ഞാതപം തീർത്തിടേണേ
പ്രാർത്ഥിക്കുന്നെപ്പൊഴും ഞാൻ സ്തുതിനതി നിയതം ചെയ്തു നാമം ജപിച്ചും
പാർത്ഥപ്രേമീ! പ്രപായീ! ബദരിപുരിപതേ! എന്നെ നിൻ ഭക്തനാക്കൂ.

ഇന്നീ കാണുന്നതെല്ലാം വിരവിലിതുവിധം തീർത്തു പാലിൻസമുദ്രം–
തന്നിൽ പള്ളിക്കുറുപ്പായമരുമൊരു ജഗന്നാഥ! ലോകൈകബന്ധോ!
അന്നത്താൽ വീർത്തമെയ്യിൽ വളരുമൊരു ദുരാശയ്ക്കു കീഴ്പ്പെട്ടിടാതെ
നിന്നോടൊന്നായ്‌ലയിപ്പാൻ ബദരിപുരിപതേ! എന്നെ നിൻ ഭക്തനാക്കൂ.

ഈശാവാസ്യാദിയാകും ശ്രുതികളഖിലവും മററു ശാസ്ത്രങ്ങളും ഞാ–
നാശാപൂർവ്വം തിരഞ്ഞൂ നരസഹജ വിഭോ! നിൻപദം കാണ്മതിന്നായ്
ആശാപാശാന്ധ്യരോഗാലവകളിലടിയൻ തത്പദം കണ്ടതില്ലാ
വിശ്വേശാ! ദീനബന്ധോ! ബദരിപുരിപതേ! എന്നെ നിൻ ഭക്തനാക്കൂ.

ഐശ്വര്യം ഭക്തവൃന്ദത്തിനു വിരവിലണയ്ക്കുന്ന ഗോപാലബാലാ !
വിശ്വാസം ഭക്തിയെന്നീ ഗുണമിവനു ശരിക്കില്ലയെന്നാകിലും ഞാൻ
വിശ്വേശാ! നിന്റെ നാമങ്ങളെയനുദിനവും പാടിടുന്നുണ്ടതോർത്തി–
ട്ടാലസ്യംവിട്ടു വേഗാൽ ബദരിപുരിപതേ! എന്നെ നിൻ ഭക്തനാക്കൂ.

ഒന്നോർത്താൽ മൂന്നു പേരായ് ത്രിഭുവനമഖിലം തീർത്തു രക്ഷിച്ചൊടുക്കം
പിന്നീടെല്ലാം ഹരിക്കുന്നതു മുരമഥനാ! നീയൊരാൾതന്നെയല്ലോ
എന്നോടെന്തീവിധത്തിൽ കഠിനഹൃദയനായങ്ങു വർത്തിച്ചിടുന്നു
നന്നല്ലീ വാശി വിഷ്ണോ! ബദരിപുരിപതേ! എന്നെ നിൻ ഭക്തനാക്കൂ.

ഔദാര്യാൽ പണ്ടു 'കുബ്ജ'ക്കഭിമതമഖിലം സാദ്ധ്യമാക്കിക്കൊടുത്തോ–
രാദ്യന്തം വിട്ട കൃഷ്ണ! പവനപുരപതേ! ഭട്ടപാദാദിസേവ്യാ!
പാദാബ്ജം ഭക്തിപൂർവ്വം ഹൃദി കരുതി ഭജിപ്പോർക്കു മോക്ഷം കൊടുക്കും
വേദാന്തക്കാതലാകും ബദരിപുരിപതേ! എന്നെ നിൻ ഭക്തനാക്കൂ.

അംശിപ്പാനാക്കുമാവാത്തൊരു നിലയിലഹോ! പൂർണ്ണനായുള്ള കൃഷ്ണാ!
വംശീധാരിൻ ഭവാനെന്നിയെ ധരയിൽ വിശേഷിച്ചു മറെറാന്നുമില്ല
വിഷ്വക്സേനാ! വിരിഞ്ചീ! യതു കരുതിയിവൻ നിന്നെയെന്നും ഭജിപ്പൂ
വിശ്വാത്മാവേ! കനിഞ്ഞെൻ ബദരിപുരിപതേ! എന്നെ നിൻ ഭക്തനാക്കൂ.

വൃദ്ധൻ ഞാൻ കൃഷ്ണദാസൻ 'ഹരിപുരഗൃഹസംഭൃത'നത്യന്തഭക്ത്യാ
ബുദ്ധിക്കൊത്തൊരുവണ്ണം ബദരിപുരിപതിസ്തോത്രമൊന്നീവിധത്തിൽ
ശുദ്ധ്യർത്ഥം തീർത്തു നാരായണ തവ പദപത്മത്തിലർപ്പിച്ചിടുന്നു
സിദ്ധിക്ഷേത്രാധിവാസാ! ബദരിപുരിപതേ! എന്നെ നിൻ ഭക്തനാക്കൂ.

കുട്ടികളോട് — 16

# ആണ്ടാൾ

**പ്രശാന്താനന്ദസ്വാമി**

കുട്ടികളെ, നിങ്ങളും ഞാനും കണ്ടിട്ടുണ്ട്, നമ്മുടെ കൊച്ചുചേച്ചിമാരുടെ അണിഞ്ഞൊരുക്കം. ഹൈസ്കൂളിലും കോളജിലും ഓഫീസിലും ഒക്കെ പോകുന്ന നമ്മുടെ ചേച്ചിമാർക്ക് എന്താണൊരു ഗമ ! സാരിയുടുക്കാൻ, മുടിമിനുക്കാൻ, ചാന്തു തൊടാൻ, പൊട്ടുകുത്താൻ, മൈലാഞ്ചിയണിയാൻ, കണ്ണെഴുതാൻ ഒക്കെ എത്രയാണ് അവർ സമയം എടുക്കുന്നത് ! "നിങ്ങളെന്തിനാണ് ഇത്ര അണിഞ്ഞൊരുങ്ങുന്നത്" എന്ന് നമ്മിലാരെങ്കിലും ഒന്നു ചോദിച്ചാൽ നമ്മുടെ ചെവി പൊന്നാകുമെന്നല്ലാതെ ഉത്തരം ഒന്നും കിട്ടില്ല. കാരണം, ഉത്തരം അവർക്കുതന്നെ അറിഞ്ഞുകൂടാ. ആ ചോദ്യത്തിന് ഉത്തരം കണ്ടെത്തേണ്ടതു് ഒരു ആവശ്യമാണെന്ന് അവർ ചിന്തിച്ചിട്ടില്ല, ചിന്തിക്കാനൊട്ടു മിനക്കെടുകയുമില്ല. അതിനെടുക്കുന്ന സമയംകൂടി വിസ്തരിച്ചൊരു പൊട്ടുകുത്തിക്കൂടെ, ഇതാണവരുടെ ചിന്ത.

എന്നാൽ കുട്ടികളെ, വരു. നമുക്ക് തമിഴ് നാട്ടിലുള്ള ശ്രീവല്ലിപ്പുത്തൂരിലേയ്ക്കു് പോകാം. വണ്ടിക്കൂലിയൊന്നും വേണ്ട. നിങ്ങളുടെ മനസ്സുമാത്രം അവിടെ എത്തിയാൽ മതി. ശരീരം ഇവിടെ ഇരിക്കട്ടെ. അവിടെ നമുക്കീ ചോദ്യത്തിന് ഉത്തരം കിട്ടും. അതു നമ്മുടെ ചേച്ചിമാരോട് പറയുകയും ചെയ്യാം.

നിങ്ങൾ കണ്ടോ മനോഹരമായ ഒരു പൂന്തോപ്പ് ? അതിന്റെ നടുക്കൊരു കൊച്ചുപുര. പുരയുടെ വരാന്തയിൽ പൂജയ്ക്കുള്ള പൂക്കളും പൂമാലയും ഒരുക്കിവെച്ചിരിക്കുന്നു — അതിശ്രദ്ധയോടുകൂടി !

അടുത്ത മുറിയിൽ, നീലക്കണ്ണാടിയുടെ മുമ്പിൽ ഒരു സ്ത്രീയെ നിങ്ങൾ കണ്ടോ ? സ്ത്രീ എന്നു പറഞ്ഞുകൂടാ. കോളേജിൽ പ്രീഡിഗ്രിക്കു പഠിക്കുന്ന നമ്മുടെ കൊച്ചുചേച്ചിയുടെ പ്രായമേ ഉള്ളു അവൾക്ക് — പതിനാറു പതിനേഴു വയസ്സ്. അവൾ അണിഞ്ഞൊരുങ്ങുകയാണ്. ഉള്ളതിലെ വിലകൂടിയ പട്ടുസാരി ഉടുത്തു കഴിഞ്ഞിരിക്കുന്നു. കണ്ണുകളിൽ അഞ്ജനലേപനം ചെയ്തിരിക്കുന്നു. കാതിൽ കുണ്ഡലം. കഴുത്തിൽ പതക്കവും മാലയും. കൈകളിൽ വളകൾ. വിരലുകളിൽ മോതിരം. മൈലാഞ്ചി അണിഞ്ഞ നഖങ്ങൾ. ചുവന്ന ചുണ്ട്. കോതി മിനുക്കിയൊതുക്കിക്കെട്ടിയ വാർകുന്തൽ. ചന്ദനക്കുറി. ഇതെല്ലാം ഉണ്ടായിട്ടും തന്റെ വേഷത്തിനും സൗന്ദര്യത്തിനും എന്തോ ഒരു പോരായ്മയുള്ളതുപോലെ ! അവൾ കണ്ണാടിയിൽ തിരിഞ്ഞും മറിഞ്ഞും നോക്കി. ചന്ദനക്കുറി മാററിക്കുത്തിയും, മുടി വീണ്ടും വീണ്ടും ചീകിയും പരിശോധിക്കുന്നു, കൂടുതൽ സൗന്ദര്യം കിട്ടുമോ എന്ന്. ഒടുവിൽ ഒന്നുകൊണ്ടും തൃപ്തയാകാതെ പൂജയ്ക്കുള്ള പൂവെടുത്തു് മുടിയിൽ ചാർത്തി; ഭഗവാനു ചാർത്തേണ്ട പുഷ്പമാല സ്വന്തം കഴുത്തിലും ! ഇപ്പോൾ അവൾ തൃപ്തയായി. കണ്ണാടിയിൽ നോക്കി. "ഹാ എന്തൊരു സൗന്ദര്യം ! മതി, ഇത്ര മതി." അവൾ സ്വയം പിറുപിറുക്കുന്നു. മാലയും പൂവും ഇരുന്നിടത്തു് ഊരി വെയ്ക്കുകയും ചെയ്യുന്നു.

നമ്മുടെ പഴയ കുസൃതിച്ചോദ്യം അവളോടും ചോദിക്കാം. "എന്തിനാ, കുഞ്ഞേച്ചീ ഇത്ര വലിയ അണിഞ്ഞൊരുക്കം ? ഏറെ കിഴക്കോട്ടു പോയാൽ പനിവരും, കേട്ടോ !" ചോദ്യം കേട്ട് അതാ, ചേച്ചി അടുത്തുവരുന്നു, ചെവി പൊന്നാക്കാനല്ല, മണ്ടയ്ക്കു കിഴുക്കാനല്ല — ശരിക്കു് ഉത്തരം തരുവാൻ.

"കുഞ്ഞേ, അനുജാ, മനുഷ്യന്റെ ജീവിതലക്ഷ്യം ഈശ്വരസാക്ഷാത്ക്കാരമാണ്. അതിനുള്ള ഉപായങ്ങൾ പലതാണ്. അതിലൊരു ഉപായമാണ് ഭഗവാനെ പ്രിയതമനായി കാണുന്ന രീതി. ഞാൻ മഹാവിഷ്ണുവിനെ എന്റെ പ്രിയതമനായി കാണുന്നു. അവിടുത്തെ ദർശനത്തിനും തൃക്കരസ്പർശനത്തിനും കൊതികൊള്ളു

ന്നു. അവിടുന്നു് എപ്പോഴാണു് വരികയെന്നു് അറിഞ്ഞുകൂടാ. അവിടുന്നു് ത്രിലോകനാഥ നാണു്. അവിടുന്നു് എഴുന്നള്ളി വരുമ്പോൾ അവിടത്തെ പ്രിയ അണിഞ്ഞൊരുങ്ങി ഇരിക്കണ്ടേ ? കുഞ്ഞേ, ഈ ശരീരവും മനസ്സും അവിടത്തേതാണു്. അതുകൊണ്ടുമാത്രം ഇതിനെ അലങ്കരിക്കണം, അണിയിച്ചൊരുക്കണം. അവിടുന്നു് എന്റെ സ്വന്തമാണു്, ജീവിതസർവ്വസ്വമാണു്. അവിടേയ്ക്കുള്ളതെല്ലാം എന്റേതാണു്. അതുകൊണ്ടു് ഭഗവദ്വിഗ്രഹത്തിൽ ചാർത്തേണ്ട മാലയും പൂവും ഈ ശരീരത്തിലും അണിയാം; അണിയണം. അല്ലെങ്കിൽ അവിടേയ്ക്കെന്തു തോന്നും. അനുജന്മാരെ, അനുജത്തിമാരെ, നിങ്ങളുടെയും ജീവിതലക്ഷ്യം ഇതുതന്നെയാണു്. നിങ്ങളും അണിഞ്ഞൊരുങ്ങിക്കൊള്ളു — ഭഗവാനുവേണ്ടി. ലോകത്തിലുള്ള എന്തിനെയെങ്കിലും ആകർഷിക്കുവാൻവേണ്ടി അണിഞ്ഞൊരുങ്ങിയാൽ അതു ദുഃഖത്തെയുണ്ടാക്കുകയേ ഉള്ളു.''

എത്ര മധുരമാണു് കുഞ്ഞേച്ചിയുടെ സംസാരം. നിങ്ങൾ അറിയില്ലെ, ഈ ചേച്ചിയെ. ഇല്ലെങ്കിൽ വേണ്ട. ഞാൻ പറയാം. ഈ ചേച്ചിയുടെ പേരു് കോത. ശ്രീ വിഷ്ണുചിത്തന്റെ വളർത്തുപുത്രിയാണവൾ. പില്ക്കാലത്തു് ആണ്ടാൾ എന്ന പേരിലാണു് കോത അറിയപ്പെട്ടതു്.

വിഷ്ണുചിത്തനെ എല്ലാവരും വിളിക്കുന്നതു് പെരിയ ആഴ്‌വാർ എന്നാണു്. അതിനൊരു കാരണമുണ്ടു്. ഒരുനാൾ മഹാവിഷ്ണു വിഷ്ണുചിത്തനു് ദർശനം അരുളി — വഴിമദ്ധ്യത്തിലുള്ള ഒരു ആൾക്കൂട്ടത്തിൽവെച്ചു് ! അപ്പോൾ വിഷ്ണുവിന്റെ മോഹനരൂപം മററുള്ളവർ കണ്ടു് ആ തിരുവുടലിനു് കണ്ണുകിട്ടി കേട തട്ടുമോ എന്നൊരു ഭയം, വിഷ്ണുചിത്തനു്. ഭഗവാന്റെ തിരുവുടലിനു് തകരാറൊന്നും വരാതിരിക്കട്ടെ, ആ തിരുമേനി അനേകകാലം ഇരിക്കട്ടെ എന്നു് ആശംസിച്ചുകൊണ്ടു് അദ്ദേഹം കവിതചൊല്ലി. അതാണു് തമിഴിൽ പ്രസിദ്ധമായ 'പല്ലാണ്ടു്' എന്ന സാഹിത്യം. ഭഗവാനിൽനിന്നു് ഭക്തനാണു് അനുഗ്രഹം വാങ്ങേണ്ടതു്. അതിനുപകരം ഭഗവാനെ അങ്ങോട്ടു് അനുഗ്രഹിച്ചതുകൊണ്ടു് ജനങ്ങൾ ഇട്ട പേരാണു് ''പെരിയ ആഴ്‌വാർ'' എന്നതു്.

ഒരു നാൾ പെരിയ ആഴ്‌വാർ പൂജയ്ക്കുള്ള പുഷ്പങ്ങൾ പറിക്കുകയായിരുന്നു. അപ്പോൾ തോട്ടത്തിൽ ഒരു ഭാഗത്തുനിന്നു് ഒരു ചോരക്കുഞ്ഞിന്റെ രോദനം കേട്ടു. ചെന്നു നോക്കിയപ്പോൾ ഒരു തുളസിച്ചുവട്ടിലുണ്ടു് ചെറിയൊരു പെൺകുഞ്ഞു് ! അതു കൈകാലിട്ടടിച്ചു് കരയുന്നു. അവിവാഹിതനായ ആഴ്‌വാർ അവളെ എടുത്തു മകളെപ്പോലെ വളർത്തി. അവളാണു് കോത.

വിഷ്ണുഭക്തനായ വിഷ്ണുചിത്തനിൽനിന്നും അവൾ ആദ്ധ്യാത്മികകാര്യങ്ങൾ എല്ലാം പഠിച്ചു. സദ്ഗുണങ്ങളുടെ വിളനിലമായിരുന്നു അവൾ. അരനിമിഷംപോലും പിരിയാനാവാത്ത സ്നേഹമാണു് അവളോടു് ആഴ്‌വാർക്കു് ചെറുപ്പംമുതലേ മഹാവിഷ്ണുവിനെ ധ്യാനിച്ചും വിഷ്ണുകീർത്തനങ്ങൾ പാടിയും അവൾ വളർന്നു. യുവതിയായപ്പോൾ അവളിൽ ആ ഒരാഗ്രഹം അതിന്റെ അത്യുച്ചനിലയിലെത്തി — മഹാവിഷ്ണു തന്റെ ഭർത്താവാകണം. ആ ദിവ്യമണവാളനെ ചിന്തിച്ചു ചിന്തിച്ചു് സ്വന്തശരീരത്തിൽപോലും വിഷ്ണുവിന്റെ സാന്നിദ്ധ്യം അവൾ അനുഭവിച്ചറിഞ്ഞു. ലോകത്തിലുള്ള സാധാരണപുരുഷന്മാരുടെ ഭാര്യാപദം അടിമത്തമാണെന്നു് അവൾ ആലോചിച്ചുറപ്പിച്ചു. അവളുടെ വാക്കും പ്രവൃത്തിയും മനസ്സും ശരീരവും എല്ലാം അവൾ വിഷ്ണുവിനുവേണ്ടി ഉഴിഞ്ഞുവെച്ചുകഴിഞ്ഞു. മഹാവിഷ്ണു തന്നിൽനിന്നന്യനല്ല; താൻ വിഷ്ണുവിൽനിന്നും. അതുകൊണ്ടാണു് പൂജാപുഷ്പം സ്വന്തം നെറുകയിൽ അണിയാനും പൂമാല കഴുത്തിൽ ചാർത്താനും, അതുതന്നെ ഭഗവാനു് അർപ്പിക്കാനും ധൈര്യം കിട്ടിയതു്. രാമായണത്തിലെ ശബരി, കടിച്ചു് രുചിനോക്കി തിരഞ്ഞെടുത്ത പഴങ്ങൾ ശ്രീരാമചന്ദ്രനു നിവേദിച്ചതു നിങ്ങൾ കേട്ടിട്ടില്ലേ. അതുപോലെ സ്നേഹം മുറുകുമ്പോൾ ആചാരങ്ങൾക്കു് അയവു വരും. സ്നേഹം ക്ഷുദ്രവസ്തുക്കളിലാവരുതു്, ഭഗവാനിലാകണം എന്നുമാത്രം. എങ്കിലേ സ്നേഹത്തിന്റെ മാധുര്യം ആസ്വദിക്കാനാവൂ.

അമ്പലത്തിലേയ്ക്കുള്ള പൂവും മാലയും മകൾ സ്വയം അണിഞ്ഞിരുന്ന വിവരം ആഴ്‌വാർ അറിഞ്ഞിരുന്നില്ല. ഒരു നാൾ കണ്ടുമുട്ടി. ക്ഷമിക്കാനാവാത്ത ഒരു തെററായിത്തോന്നി ആഴ്‌വാർക്കതു്. അദ്ദേഹം കോതയെ കുറെ ശകാരിച്ചു — ജീവിതത്തിലാദ്യത്തെ ദ്വേഷ്യം ! പിന്നെ ഉപദേശിച്ചു. എല്ലാം അവൾ സഹിച്ചു, ക്ഷമി

ച്ചു — ഭൂമിദേവിയെപ്പോലെ. ഏതായാലും അശുദ്ധമായ മാലയും പൂവും നിവേദിച്ചുകൂടാ. ആഴ്‌വാർ വേറെ പൂകൊണ്ടുവന്നു, മാലയുണ്ടാക്കി; അമ്പലത്തിലേയ്ക്കു് നടന്നു.

വിഷ്ണുചിത്തൻ ഭഗവദ്ഭക്തിയുടെ കാര്യത്തിൽ കേൾവികേട്ടവനാണ്. അദ്ദേഹം ഭഗവാനു ചാർത്താൻ കൊണ്ടുചെല്ലുന്ന മാലയിൽ നിന്നും ദിവ്യഗന്ധം പരക്കാറുണ്ടു്; ചാർത്തിക്കഴിഞ്ഞാൽ ഭഗവാന്റെ തിരുമുഖം തേജസ്സിൽ കുളിക്കാറുണ്ടു്. ഇതു് ആസ്വദിക്കാനും ദർശിക്കാനും വളരെ ആളുകൾ അപ്പോൾ അവിടെ കൂടുക പതിവാണ്. പക്ഷേ, ഇന്നു് മാലയിൽനിന്നും മണമൊന്നും വരുന്നില്ല. മാല ചാർത്തിയിട്ടു് വിഗ്രഹത്തിനു് കാന്തി കൂടിയുമില്ല. മാത്രമല്ല, മാല ചാർത്തിയ നിമിഷത്തിൽ വിഗ്രഹത്തിന്റെ മുഖം മ്ലാനമായി, പുറകിലേയ്ക്കു് തിരിയുകയും ചെയ്തു. ഈ സംഭവം വിഷ്ണുചിത്തനെയും അവിടെ കൂടിയ ഭക്തജനങ്ങളേയും വല്ലാതെ വിഷമിപ്പിച്ചു. ദുഃഖത്തിലാണ്ട ആഴ്‌വാർ പൊട്ടിക്കരഞ്ഞുകൊണ്ടാണ് വീട്ടിൽ എത്തിയതു്. എങ്കിലും കോതയെ പിന്നെ ശകാരിച്ചില്ല. അന്നു രാത്രി ചിന്താഭാരംകൊണ്ടു് വാടിത്തളർന്ന വിഷ്ണുചിത്തൻ തന്റെ അശ്രദ്ധയെ ശപിച്ചുകൊണ്ടു കിടന്നുറങ്ങി. സ്വപ്നത്തിൽ വിഷ്ണു പ്രത്യക്ഷപ്പെട്ടു. ആ കൃപാവാരിധി അരുളിച്ചെയ്തു: ''പ്രിയഭക്താ, വിഷമിയ്ക്കേണ്ട. കോത കുററക്കാരിയല്ല. അവൾ എന്റെ പ്രിയതമയായ ഭൂമിദേവിയുടെ അവതാരമാണ്. അവൾ ചൂടിയ പൂവും മാലയുമാണ് എനിക്കിഷ്ടം. നാളെ കോത ഉപയോഗിച്ച മാലയും പൂവും എനിക്കർപ്പിക്കുക. നിന്റെ തികഞ്ഞ ഭക്തിയിലും ഞാൻ പ്രസാദിച്ചിരിക്കുന്നു. ഇനി നീ ദുഃഖിയ്ക്കേണ്ട.'' ദർശനം കിട്ടിയ ആഴ്‌വാർ ഞെട്ടിയുണർന്നു. ആനന്ദാതിരേകത്താൽ കിതയ്ക്കുന്ന ഹൃദയത്തോടെ, നിറമിഴികളോടെ, അദ്ദേഹം ഭഗവാനെ വാഴ്ത്തി സ്തുതിച്ചു. ഭക്തിലഹരി കുറഞ്ഞപ്പോൾ മകളുടെ അടുക്കൽചെന്നു് അവളെ ആശ്ലേഷിച്ചു നെറുകയിൽ മുകർന്നു. ''കുഞ്ഞേ, നിന്നെ പുത്രിയായി കിട്ടിയ ഞാൻ ധന്യനാണ്. നീ മൂലം ഭക്തിഹീനനായ എനിക്കുപോലും ഭഗവദ്ദർശനം സാധിച്ചു. അതുകൊണ്ടു് എന്റെ ജന്മം സഫലമായി. നീ എന്നെ രക്ഷിച്ചു. മകളേ, ഇന്നുമുതൽ നീ 'ആണ്ടാൾ' എന്ന പേരിൽ അറിയപ്പെടും.'' ആണ്ടാൾ എന്നാൽ രക്ഷകി എന്നാണർത്ഥം. അങ്ങനെ കോത ആണ്ടാളായി. പിറേറന്നാൾ രാവിലെ ആണ്ടാൾ ചാർത്തിയ മാലയുമായി ആഴ്‌വാർ അമ്പലത്തിൽ ചെന്നു. അന്നു് മാലയ്ക്കു് സുഗന്ധമുണ്ടായിരുന്നു. ഭഗവാന്റെ മുഖം പ്രസന്നമായി. പുറം തിരിഞ്ഞിരുന്ന മുഖം പഴയതുപോലെ മുമ്പോട്ടു് ആവുകയും ചെയ്തു. ഈ അത്ഭുതസംഭവങ്ങൾ ആണ്ടാളേയും ആഴ്‌വാരേയും കൂടുതൽ പ്രസിദ്ധരാക്കി.

ആണ്ടാൾ ഭഗവാനെ കണവനായി മനസാ വരിച്ചു. ഭഗവാൻ അതു് അംഗീകരിച്ചിട്ടുമുണ്ടു്. പക്ഷേ അതുകൊണ്ടു് ആണ്ടാൾ തൃപ്തയായില്ല. ശരിക്കും തന്നെ ഭാര്യയാക്കണം, ഭഗവാൻ. അല്ലാതെ ഭൂമിയിൽ ഇനി ജീവിച്ചിരിക്കുക സാദ്ധ്യമല്ല. അവൾ നിരന്തരം ഭഗവാനെ സ്മരിച്ചുതുടങ്ങി. വ്യാകുലതയോടുകൂടി, ഭഗവാന്റെ നിരന്തരദർശനത്തിനും സാമീപ്യത്തിനും സ്പർശനത്തിനും വേണ്ടി പ്രാർത്ഥിച്ചു, കരഞ്ഞു, വ്രതങ്ങൾ അനുഷ്ഠിച്ചു. ആണ്ടാൾ കവിത രചിച്ചു് ഭഗവാനെ സ്തുതിച്ചു. ആ കവിതയാണ് തമിഴ്‌സാഹിത്യത്തിലെ ''തിരുപ്പാവൈ'' എന്ന വിശിഷ്ടകൃതി.

ആണ്ടാൾ സ്വയം രാധയായിക്കരുതി. ശ്രീവില്ലിപ്പുത്തൂർ അവൾക്കു് വൃന്ദാവനമായിമാറി. ഈ അഭിനവവൃന്ദാവനത്തിൽ രാധാകൃഷ്ണപ്രേമം തഴച്ചുവളരുകയാണ്. എല്ലാം അവൾക്കു് ശ്രീകൃഷ്ണമയമായി തോന്നിത്തുടങ്ങി. കൃഷ്ണനാമം കേൾക്കുമ്പോൾ ശരീരമാകെ കോരിത്തരിക്കുന്നു. കണ്ണുകൾ നിറയുന്നു, വികസിക്കുന്നു. ആകെക്കൂടി ഹർഷോന്മാദപുളകിത! അവിടത്തെ സാമീപ്യം അനുഭവപ്പെടാത്ത നിമിഷങ്ങൾ അസഹനീയമായിത്തോന്നി അവൾക്കു്.

ആണ്ടാളുടെ ഭക്തികണ്ടു് ഭഗവാന്റെ കരളലിഞ്ഞു. കോതയെ താൻ ഭാര്യയാക്കാൻ പോകുന്ന വിവരത്തിനു് എല്ലാവർക്കും ഭഗവാൻ മുന്നറിയിപ്പു നല്കി. ആണ്ടാൾക്കു ദർശനം കിട്ടി: താൻ കമനീയമായലങ്കരിച്ച മണിപ്പന്തലിൽ മഹാവിഷ്ണുവിന്റെ കണ്ഠത്തിൽ വരണമാല ചാർത്തുന്നുവെന്നു്! വിഷ്ണുചിത്തനുമുണ്ടായി, സ്വപ്നം — മകളെ ഭാര്യയായി സ്വീകരിക്കാൻ

ഭഗവാൻ തയ്യാറായെന്നും, ശ്രീരംഗത്തുനിന്ന് രാജകീയാഡംബരങ്ങളോടെ അകമ്പടിക്കാർ അടുത്ത പ്രഭാതത്തിൽ വരുന്നുവെന്നും. ക്ഷേത്രാധികാരികൾക്കും പൂജാരികൾക്കും സ്വപ്നത്തിൽ ആജ്ഞ കിട്ടി – വേണ്ട അകമ്പടിയോടുകൂടി ശ്രീവില്ലിപ്പുത്തൂരിൽ ചെന്ന് കോതയെ കൂട്ടിക്കൊണ്ടുവരണമെന്ന്. പൊതുജനങ്ങൾ സ്വപ്നത്തിലൂടെ അറിഞ്ഞു– അടുത്ത പ്രഭാതത്തിൽ ആണ്ടാളെ ഭഗവാൻ സ്വയം കൈക്കൊള്ളുമെന്ന് !

നേരം പുലർന്നു. സ്വപ്നവൃത്താന്തം എല്ലാവരും പരസ്പരം കൈമാറി. ക്ഷേത്രാധികാരികൾ വിവരം വിളംബരം ചെയ്തു. രാജാവും അറിഞ്ഞു അത്ഭുതവിവാഹത്തെക്കുറിച്ച്. തെരുവീഥികൾ അലങ്കരിക്കപ്പെട്ടു – എങ്ങും കുലവാഴയും തോരണങ്ങളും നിറപറയും നിലവിളക്കും! ക്ഷേത്രത്തിൽനിന്ന് അകമ്പടിക്കാർ എത്തി. രാജധാനിയിൽനിന്ന് രാജാവും മന്ത്രിയും എത്തി.

ആണ്ടാൾ അണിഞ്ഞൊരുങ്ങുന്നു. ആ മോഹനാംഗിയുടെ മുന്നിൽ സാക്ഷാൽ ലക്ഷ്മീദേവി തോററുപോകുന്നമട്ടുണ്ട്, ഇപ്പോൾ കണ്ടാൽ എല്ലാം ശരിയായി. ശ്രീരംഗനാഥന്റെ പല്ലക്കിൽ കയറി, ആണ്ടാൾ. ഘോഷയാത്ര പുറപ്പെട്ടു. ശംഖനാദം മുഴങ്ങി, ആചാരവെടികൾ ഉയർന്നു, ദിവ്യവാദ്യങ്ങൾ ഗാനാലാപം ചെയ്തു. ജനലക്ഷങ്ങൾ ജയാരവം മുഴക്കുന്നു. ഭക്തജനങ്ങൾ ഭക്തിലഹരിയിൽ മുഴുകി ആനന്ദനൃത്തം വെയ്ക്കുന്നു; ഭക്തിഗാനങ്ങൾ പാടുന്നു സർവ്വത്ര ഭഗവന്നാമസങ്കീർത്തനം !! ആണ്ടാളുടെ ദിവ്യകാന്തി ജനകോടികളുടെ കണ്ണുകളെ മഞ്ഞളിപ്പിക്കുന്നു. ആണ്ടാൾ ഭഗവതിയായി മാറിക്കഴിഞ്ഞിരിക്കുന്നു ദിവ്യദിവ്യമായ ആ കാഴ്ചകാണാൻ ആളുകൾ തിങ്ങിക്കൂടിയിരിയ്ക്കുകയാണ്, തെരുവിലുടനീളം.

ഘോഷയാത്ര അമ്പലത്തിൽ പ്രവേശിച്ചു. ആണ്ടാൾ പല്ലക്കിൽനിന്നിറങ്ങി. ശ്രീകോവിലിന്റെ മുമ്പിൽനിന്നു. എല്ലാവരും ആണ്ടാളെത്തന്നെ നോക്കുകയാണ് – എന്താണിനി സംഭവിയ്ക്കുക!! അവൾ വിഗ്രഹത്തിൽ ഉററുനോക്കി നില്ക്കുയാണ്, തൊഴുകൈകളോടെ. ക്രമേണ അവൾ പരിസരം മറന്നു. മിഴികൾ ചലനമററു – എങ്കിലും അശ്രുപൂർണ്ണങ്ങൾ. സന്തോഷംകൊണ്ടു വികസിച്ച മുഖത്തുനിന്നു തേജസ്സ് പ്രസരിക്കുന്നു. മനുഷ്യാവസ്ഥ ആണ്ടാളിൽനിന്ന് പറന്നകന്നു. പകരം ദേവിയുടെ എല്ലാ ഗുണങ്ങളും വന്നണഞ്ഞു. അടിവെച്ചടിവെച്ച്, പരിസരബോധം മറന്ന്, ആണ്ടാൾ ശ്രീകോവിലിൽ പ്രവേശിച്ചു. ഭഗവാന്റെ പള്ളിമെത്തയിലിരുന്നു. ഇത്രയും എല്ലാവരും കണ്ടു. പിന്നെ ആരും ഒന്നും കണ്ടില്ല. വിഗ്രഹത്തിന്റെ എല്ലാ ഭാഗത്തും പരിശോധന നടന്നു. പക്ഷേ പിന്നീട് ആണ്ടാളെ ആരും കണ്ടിട്ടില്ല.

ആണ്ടാളെ കാണാഞ്ഞ് ആഴ്‌വാർ പൊട്ടിക്കരഞ്ഞു. ''വത്സ, കരയണ്ട'' ഒരു അശരീരി അമ്പലത്തിൽനിന്നുയർന്നു. ''ആണ്ടാളെ ഞാൻ ഭാര്യയായി സ്വീകരിച്ചുകഴിഞ്ഞു. അവൾ ഉടലോടെ വൈകുണ്ഠത്തിൽ എത്തി; എന്നോടു കൂടിയുണ്ട്. ഇനി അവളെ ഓർത്ത് വിഷമിക്കേണ്ട. വിനാവിളംബം നീയും വൈകുണ്ഠം പൂകും.'' ജനങ്ങൾ ഭഗവാന്റെ ഈ അപാരകൃപയെക്കുറിച്ച് സംസാരിച്ചുകൊണ്ടു പിരിഞ്ഞു.

ഇന്നും ശ്രീവില്ലിപ്പുത്തൂരിൽ ഒരു ദേവീക്ഷേത്രമുണ്ട്. ആണ്ടാളാണ് അവിടുത്തെ പ്രതിഷ്ഠ.

കുട്ടികളെ, ഭക്ത ഭഗവതിയായ കഥയാണു നമ്മൾ ഇന്നു പറഞ്ഞത്. നാളെ രാവിലെ അനുജന്മാരും അനുജത്തിമാരും ചേച്ചിമാരോട് പറയണം: 'ഈശ്വരനുവേണ്ടിയാണ് ശരീരം അലങ്കരിക്കേണ്ടത്. ഈശ്വരൻ ഇരിയ്ക്കുന്ന ക്ഷേത്രമാണ് ശരീരം. ഫാഷനുവേണ്ടി, മനുഷ്യരെ ആകർഷിക്കാൻ വേണ്ടി വേഷം കെട്ടിയാൽ, ദുഃഖമാണ് ഫലം; ഈശ്വരനുവേണ്ടിയായാൽ നിത്യസുഖവും.'' ആണ്ടാളിന്റെ ചരിത്രം നമുക്കും ഭക്തിയുണ്ടാക്കട്ടെ!

---

''മനുഷ്യജീവിതത്തിന്റെ ഉദ്ദേശ്യം ഈശ്വരപ്രേമം, ഈശ്വരനുമായുള്ള വേഴ്ച, ആകുന്നു. ഭക്തിയാണു കാര്യം. ജ്ഞാനവിചാരം ചെയ്ത് ഈശ്വരനെ അറിയാൻ വളരെ പ്രയാസമാണ്.''

—ശ്രീരാമകൃഷ്ണവചനാമൃതം 1 പേജ് 32.

# പുസ്തകാഭിപ്രായം

## ബ്രഹ്മദർശനം

ഗ്രന്ഥകർത്താ : ശ്രീ വിദ്യാനന്ദതീർത്ഥപാദ സ്വാമികൾ

വില : 5. 00

തീർത്ഥപാദാശ്രമം, വാഴൂർ, കോട്ടയം.

മഹാപണ്ഡിതന്മാർക്കും ചിന്തകന്മാർക്കുംതന്നെ പറയാനും മനസ്സിലാക്കാനും പ്രയാസമുള്ള വേദാന്തദർശനം സാധാരണക്കാരായ മലയാളികൾക്കുപോലും എളുപ്പം മനസ്സിലാകത്തക്ക ലളിതമനോഹരമായ ഭാഷയിൽ പ്രതിപാദിച്ചിരിക്കുന്ന ഈ ഗ്രന്ഥനൈവേദ്യത്തിൽ – ബ്രഹ്മദർശനത്തിൽ – ഭാഷാഭഗവതി സുപ്രസന്നയായിരിക്കുന്നു. സ്വാമികളുടെ അഗാധപാണ്ഡിത്യത്തിലും സുദൃഢമായ തത്ത്വബോധത്തിലും സാഹിത്യരചനാശക്തിയിലും ഗാഢമായ ആദരവുള്ള എനിക്കു് ഈ കൃതി വായിച്ചപ്പോൾ അദ്ദേഹത്തിന്റെ ഒരു വിശേഷസിദ്ധികൂടി മനസ്സിലാക്കാൻ സാധിച്ചു. ശ്രീ തീർത്ഥപാദപരമഹംസസ്വാമികളുടെ ജീവചരിത്രം മുതലായ കൃതികളുടെ രചനകൊണ്ടു് നമ്മുടെ ഗദ്യസാഹിത്യത്തിന്റെ സമുന്നതപദവിയിൽ ഉത്കൃഷ്ടസ്ഥാനം നേടിയ സ്വാമികൾക്കു് കവിതാമണ്ഡലത്തിലും തുല്യവൈഭവമുണ്ടെന്നു് പ്രഖ്യാപനം ചെയ്യുന്നതാണു് ബ്രഹ്മദർശനം. പിന്നെയും ഒന്നുകൂടി എന്നെ വശീകരിച്ച വസ്തുത ഇതിലെ അഴകും മിഴിവുമുററ ലളിതഭാഷാശൈലിയാണു്. ഈ വിഷയം ഇത്ര അയത്നലളിതമായി പ്രതിപാദിക്കുവാനുള്ള കഴിവു് അനുഗ്രഹസിദ്ധമാണെന്നേ കരുതാൻ നിവൃത്തിയുള്ളൂ. സാമ്പ്രദായികമതജ്ഞാനവും ഗുരൂപദേശസമ്പത്തും പ്രകരണഗ്രന്ഥപാണ്ഡിത്യവും സമഞ്ജസമായി പ്രകാശിപ്പിക്കുന്നതിൽ സ്വാമികൾ പൂർണ്ണമായി വിജയിച്ചിട്ടുണ്ടു്. എന്നാൽ ഇതിൽ സ്വാമികൾ സാധിച്ചിട്ടുള്ള ഏററവും വലിയ വിജയം മനുഷ്യനു് ഇന്നോളം സിദ്ധിച്ചിട്ടുള്ള ആദ്ധ്യാത്മികജ്ഞാനത്തിന്റെ പരമസാരമായ ''അദ്വൈതബോധ''ത്തെ സാധാരണക്കാരനു മനസ്സിലാക്കിക്കൊടുക്കത്തക്കവണ്ണം പ്രതിപാദിച്ചതിലാണു്. ഈ പുണ്യയജ്ഞം – ജ്ഞാനയജ്ഞം – കൊണ്ടു് സ്വാമികൾ മലയാളഭാഷയേയും സാധാരണക്കാരേയും അനുഗ്രഹിച്ചിരിക്കുകയാണു്.

ജിജ്ഞാസുക്കളുടെ ചോദ്യങ്ങൾക്കു് ഉത്തരം നൽകുന്ന രീതിയിൽ നിർമ്മിച്ചിട്ടുള്ളതാണു് ഈ ഗ്രന്ഥമെങ്കിലും ''ബ്രഹ്മദർശന''മെന്ന പേരു് സൂചിപ്പിക്കുന്നതുപോലെ ഇതു് വേദാന്തസാരസംഗ്രഹമാണു്. വൈദികദർശനം, ശ്രീശങ്കരന്റെ അദ്വൈതതത്ത്വപ്രചാരണം, മോക്ഷവിചാരം എന്നീ വിഷയങ്ങൾക്കു പുറമെ ശങ്കരഭഗവത്പാദരുടെ അവതാരഭാഗധേയത്താൽ പരിപൂതമായ കാലടിയെപ്പററിയും സ്വാമികൾ കവിതോപാസന സാധിച്ചിട്ടുണ്ടു്. ദൂരദർശിനിയിലൂടെ ജ്യോതിർനിരീക്ഷണം നടത്തുന്ന ശാസ്ത്രാന്വേഷകന്റെ പ്രാഗത്ഭ്യം തത്ത്വശാസ്ത്രപ്രതിപാദനത്തിൽ പ്രകാശിപ്പിക്കാനും പുണ്യചരിത്രാഖ്യാനത്തിൽ ഉദാത്താഭിമാനം നിറഞ്ഞ കവിഹൃദയം ആവിഷ്കരിക്കാനും സ്വാമികൾക്കു് ഒരുപോലെ കഴിവുണ്ടു്.

മറന്നുപോയ കണ്ഠസ്ഥമാലതേടി നടന്നവൻ
ആപ്തവാക്കാൽ സ്വകണ്ഠത്തിലതു കണ്ടിമ്പമാണ്ടപോൽ
ആത്മവിസ്മൃതിയാൽ താപത്രയത്തിൽപ്പെട്ട മാനവൻ
മഹാവാക്യം ശ്രവിച്ചാത്മബോധമാർന്നു സുഖിച്ചിടും (പു. 43. 44) എന്നും
നിദ്രയിൽപ്പെട്ട ഭൂപാലൻ പിച്ചതെണ്ടി നടക്കിലും
ഉണരുമ്പോൾ പഴേ മട്ടിൽ വിത്തവാനായു് സുഖിച്ചിടും (പു. 46) എന്നും
ഘടാകാശം മഠാകാശമെന്നു രണ്ടായു് കഥിക്കിലും
ബുദ്ധിശാലികളാകാശമൊന്നാണെന്നേ ധരിച്ചിടൂ (പു. 47) എന്നും
കടലിൽത്തിരപോൽ വിശ്വം ബ്രഹ്മത്തിൽ സ്ഥിതിചെയ്കയാം (പു. 64) എന്നും
മൂന്നുലോകത്തിനും താങ്ങായിരിക്കും സാക്ഷിചേതന
മൂന്നവസ്ഥയിലും ദേഹമാർന്നിരിപ്പതു മായയാം. (പു. 70) എന്നും

മണൽക്കാട്ടിൽത്തടാകംപോൽ വിണ്ണിൽ നീലപ്പരപ്പുപോൽ
ബ്രഹ്മത്തിൽത്തോന്നുമീദൃശ്യജാലം മായാവിലാസമാം. (പു. 74) എന്നും
നെല്ലിക്കാ ഭിക്ഷയായ് വാങ്ങി സ്വർണ്ണാമലകസഞ്ചയം
പെയ്യിച്ചന്തജ്ജനത്തിൻെറ ദാരിദ്ര്യത്തെകയററിയോൻ (പു. 82) എന്നും

മററുമുള്ള ഉദാഹരണങ്ങൾ സ്വാമികളുടെ തത്ത്വാവബോധത്തിനും അനുഭവദാർഢ്യത്തിനും രചനാലാലിത്യസൗകുമാര്യഭാവങ്ങൾക്കും പൂർണ്ണമായ തെളിവു നൽകും. ഈ ഗ്രന്ഥതല്ലജം നമ്മുടെ വേദാന്തസാഹിത്യത്തിനു് മികച്ച ഒരു സംഭാവനയാണ്,

നമ്മുടെ ആദ്ധ്യാത്മികചിന്തയ്ക്കും സാംസ്കാരികപ്രവർത്തനങ്ങൾക്കും സ്വാമികൾ നൽകുന്ന നേതൃത്വത്തിനു് കൃതജ്ഞത പ്രകാശിപ്പിച്ചുകൊണ്ടു്, വിജയാശംസകളോടെ,

ശൂരനാട്ടു് കുഞ്ഞൻപിള്ള

---

# വാർത്തകൾ

ജനുവരി 4-ാം നു- ശ്രീശാരദാജയന്തി ആശ്രമത്തിലും ശ്രീശാരദാമന്ദിരത്തിലും സാഘോഷം കൊണ്ടാടുകയുണ്ടായി. രാവിലെ വേദപാരായണം ഭജന, പ്രത്യേകപൂജ എന്നിവയ്ക്കുശേഷം ശ്രീ വിദ്യാനന്ദതീർത്ഥപാദസ്വാമികൾ ശ്രീമാതൃദേവിയെപ്പററി ഒരു പ്രഭാഷണം നടത്തുകയും 'ശിശുക്കളുടെ ശ്രീരാമകൃഷ്ണൻ' എന്ന പുതിയ പുസ്തകത്തിൻെറ പ്രകാശനം നിർവ്വഹിക്കുകയും ചെയ്തു. വൈകുന്നേരം പൊതുസമ്മേളനത്തിൽ പ്രവ്രാജിക അജയാപ്രാണായുടെ പ്രസംഗവും മററു കലാപരിപാടികളുമുണ്ടായിരുന്നു.

12-ാം നു-യിലെ അന്തര്യോഗത്തിൽ വിദ്യാനന്ദതീർത്ഥപാദസ്വാമികളുടെ കൈവല്യോപനിഷത്തിനെപ്പററിയുള്ള പ്രഭാഷണവും ശക്രാനന്ദസ്വാമികളുടെ കഥാമൃതപാരായണവും മുഗ്ധാനന്ദസ്വാമികളുടെ ഭാഗവതപ്രവചനവുമാണുണ്ടായിരുന്നതു്.

* * * * *

ഫെബ്രുവരി 2-ാം നു- ശ്രീ വിവേകാനന്ദജയന്തിയും മാർച്ച് 15-ാം നു- ശ്രീരാമകൃഷ്ണജയന്തിയും പുറനാട്ടുകര ശ്രീരാമകൃഷ്ണാശ്രമത്തിൽ വെച്ചാഘോഷിക്കുന്നതാണു്.

ഫെബ്രുവരി 28, മാർച്ചു് 1, 2 തീയതികളിൽ പൂങ്കുന്നം വിവേകാനന്ദവിജ്ഞാനഭവനത്തിൽവെച്ചു് വാർഷികജയന്തിയാഘോഷങ്ങൾ കൊണ്ടാടുന്നതാണു്. ശ്രീ കളത്തിൽ വേലായുധൻനായർ ആഘോഷങ്ങൾ ഉദ്ഘാടനം ചെയ്യും. ശ്രീ എം. കെ. കെ. നായർ, ശ്രീ കതിരവട്ടത്തു ജനാർദ്ദനൻതമ്പാൻ, പ്രൊഫ: പി. സി. വാസുദേവൻ എളയതു്, പ്രൊഫ: പി. അച്ചുതൻ, ശ്രീ വി. മുരളീധരമേനോൻ, ജസ്റ്റീസ് പി. ജാനകിഅമ്മ, പ്രൊഫ പി. ലക്ഷ്മികുട്ടി അമ്മ, ശ്രീ ഓട്ടൂർ ഉണ്ണിനമ്പൂതിരിപ്പാടു് മുതലായവർ മൂന്നു ദിവസത്തെ സമ്മേളനങ്ങളിൽ പങ്കെടുക്കുന്നതാണു്. ഒന്നാം ദിവസം ശ്രീ എം. എം. ബാലകൃഷ്ണൻെറ ശ്രീരാമകൃഷ്ണചരിത്രത്തെപ്പററിയുള്ള ഹരികഥയും രണ്ടാം ദിവസം ശ്രീ. ടി. വി. ബാലകൃഷ്ണൻനായരുടെ കഥാപ്രസംഗവും മൂന്നാം ദിവസം വിശ്വഹിന്ദുപരിഷത്തിൻെറ കൃഷ്ണലീല എന്ന നാടകവും ഉള്ളതിനു പുറമെ എല്ലാ ദിവസവും വിവിധ കലാപരിപാടികളും ഭജനയും ഭാഗവതപാരായണവും മററും ഉണ്ടാകുന്നതാണു്.

[ഫെബ്രുവരിയിലെ ഏകദിന ആദ്ധ്യാത്മികഅന്തര്യോഗം 9-ാം നു- ഞായറാഴ്ചയാകുന്നു.]

ജനുവരിമാസത്തിൽ പുറനാട്ടുകര ശ്രീരാമകൃഷ്ണാശ്രമത്തിൻെറ ആഭിമുഖ്യത്തിൽ ആശ്രമത്തിൽവെച്ചുള്ള ഗീതാക്ലാസ്സുകൾക്കുപുറമെ പുറനാട്ടുകര വിഷ്ണുക്ഷേത്രം, അടാട്ടു് ശാസ്താക്ഷേത്രം, പൂത്തോൾ ശിവക്ഷേത്രം, വിവേകോദയം ഹൈസ്ക്കൂൾ, കുന്നംകുളം തലക്കോട്ടുകര ക്ഷേത്രം, കുളശ്ശേരി ദേവീക്ഷേത്രം എന്ന സ്ഥലങ്ങളിലുള്ള ക്ലാസ്സുകളും നടത്തുകയുണ്ടായി. കൂടാതെ പറപ്പൂക്കാവു് ഭഗവതീക്ഷേത്രം, കോട്ടയം ക്രിസ്ത്യൻവേൾഡ് പീസ്കോൺഫറൻസു്, പാലക്കാട്ടു് ചിററൂർ കോളേജിലെ സർവ്വമതസമ്മേളനം, കൊണ്ടയൂർ ജ്ഞാനാനന്ദാശ്രമത്തിലെ ഭാഗവതസപ്താഹം, മണ്ണാർക്കാട്ടു് പുല്ലിശ്ശേരി ഹിന്ദുധർമ്മപരിശീലനക്യാമ്പ്, മണിമലയിലെ ആശ്രമപ്രതിഷ്ഠാമഹോത്സവം, മറാക്കര ശിവക്ഷേത്രത്തിൽവെച്ചുള്ള സപ്താഹപാരായണം, ചാവക്കാട്ടു് അയ്യപ്പസേവാസംഘംവാർഷികം മുതലായ പരിപാടികളിൽ സ്വാമിജിമാർ പങ്കുകൊണ്ടു് പ്രഭാഷണങ്ങൾ ചെയ്തു് വേദാന്ത പ്രചരണം നടത്തുകയുണ്ടായി.

---

# പ്രബുദ്ധകേരളം




ഉത്തിഷ്ഠത! ജാഗ്രത! പ്രാപ്യ വരാൻ നിബോധത!

| വാല്യം 60 | 1975 മാർച്ച് | ലക്കം 3 |
|---|---|---|


## അമൃതവാണി

ആദ്യം സ്വഭാവം രൂപീകരിക്കുക, ആദ്യമായി അധ്യാത്മശക്തി ശേഖരിക്കുക. ഫലം താനേ വന്നുചേർന്നുകൊള്ളും എന്നായിരുന്നു ശ്രീരാമകൃഷ്ണന്റെ ആശയം. 'താമര വിടരുമ്പോൾ തേനുണ്ണാൻ വണ്ടുകൾ തനിയേ വന്നെത്തും. അതുപോലെ നിങ്ങളുടെ ചിത്തം വിടരട്ടെ. ഫലം തനിയേ വന്നുകൊള്ളും.' ഇതു് അവിടേയ്ക്കു പ്രിയമായ ഒരു ഉപമയായിരുന്നു. ഈ പാഠം എന്റെ ഗുരുനാഥൻ എന്നെ പലവുരു പഠിപ്പിച്ചു. ചിന്തയുടെ ശക്തി ആരുമറിയുന്നില്ല. ഒരുവൻ ഒരു ഗുഹയ്ക്കകത്തു കയറി അടച്ചിരുന്നു് യഥാർത്ഥത്തിൽ ഉത്കൃഷ്ടമായ ഒരാശയം ധ്യാനിച്ചിട്ടു് മരിച്ചുപോയാലും, ആ ചിന്ത ഗുഹയുടെ ചുമരു ഭേദിച്ചു്, അന്തരീക്ഷത്തിൽ അലയടിച്ചു് ഒടുവിൽ മാനവസമുദായം മുഴുവൻ വ്യാപിക്കും. അത്രയ്ക്കുണ്ടു് ചിന്തയുടെ കരുത്തു്. അതുകൊണ്ടു് നിങ്ങളുടെ ആശയങ്ങൾ അന്യർക്കു കൊടുക്കാൻ തിടുക്കമൊന്നും കൂട്ടണ്ട. ആദ്യം കൊടുക്കാൻ വല്ലതും നേടുക. കൊടുക്കാൻ കയ്യിൽ വല്ലതുമുള്ളവനേ പഠിപ്പിക്കുന്നുള്ളു...........ആദ്യം സ്വഭാവരൂപവത്കരണം സാധിക്കുക — അതാണു് നിങ്ങളുടെ ഉത്തമകർത്തവ്യം. സ്വയം സത്യം അറിയുവിൻ; അപ്പോൾ അതു പഠിക്കുവാൻ പലരും വരും. അവരൊക്കെ വന്നുകൊള്ളും. ഇതായിരുന്നു ഗുരുദേവന്റെ മനോഭാവം. അവിടുന്നു് ആരെയും നിന്ദിച്ചില്ല. അന്യമതങ്ങളെ അപലപിച്ചുകൊണ്ടുള്ള ഒററവാക്കു് ആ വായിൽനിന്നു വീണിട്ടില്ല. സകല സമ്പ്രദായങ്ങളോടും അവിടേയ്ക്കു് ഒരേ സന്മനോഭാവമാണുണ്ടായിരുന്നതു്. അവ തമ്മിലുള്ള യോജിപ്പു് താൻ കണ്ടെത്തിയിരുന്നു. ഒരുവൻ മേധാവിയോ ഭക്തനോ യോഗിയോ കർമ്മകുശലനോ ആയിരിക്കും. ഓരോ മതവും ഏതെങ്കിലുമൊന്നിനെ പ്രതിനിധാനം ചെയ്യുന്നു. എന്നിരുന്നാലും ഇതു നാലും ഒരു വ്യക്തിയിൽ സമ്മേളിപ്പിക്കാൻ സാധിക്കും; ഭാവിയിൽ അതാണു് ആളുകൾ ചെയ്യാൻ പോകുന്നതും. അതായിരുന്നു അവിടുത്തെ ആശയം. അവിടുന്നു് ആരെയും അവഹേളിച്ചില്ല; എന്നുമാത്രമല്ല, എല്ലാവരിലും നന്മ കാണുകയും ചെയ്തു. അവിടുത്തെ ഓരോ വാക്കും ശക്തിമത്തും വെളിച്ചം വീശുന്നതുമായിരുന്നു. വക്താവിന്റെ വ്യക്തിത്വം ഓരോ വാക്കിലും കുടികൊള്ളുന്നു. അതിലാണതിന്റെ ഗൗരവമിരിക്കുന്നതു്.

—വിവേകാനന്ദസാഹിത്യസർവ്വസ്വം vii. 99-100.

# ശ്രീരാമകൃഷ്ണൻ – ഒരു സമന്വയശക്തി

**മുഡാനന്ദസ്വാമി**

പുരാണമിത്യേവ ന സാധു സർവ്വം
ന ചാപി കാവ്യം നവമിത്യവദ്യം
സന്തഃ പരീക്ഷ്യാന്യതരദ്ഭജന്തേ
മൂഢഃ പരപ്രത്യയനേയബുദ്ധിഃ.

അനേകം നൂററാണ്ടുകൾക്കുമുമ്പ് മഹാകവി കാളിദാസൻ പ്രകടിപ്പിച്ചിട്ടുള്ള ഒരഭിപ്രായമാണിത്. പഴമയും പുതുമയും തമ്മിലുള്ള പോരാട്ടം അന്നുതന്നെ നിലവിലുണ്ടായിരുന്നുവെന്നാണിതു കാണിക്കുന്നത്. അതിൽ മധ്യസ്ഥത വഹിച്ചുകൊണ്ട് അദ്ദേഹം പറയുകയാണ്: "പഴയതാണെന്നു വിചാരിച്ച് എല്ലാം നല്ലതായിക്കൊള്ളണമെന്നില്ല. പുതിയതാണെന്നു വിചാരിച്ച് എല്ലാം നിർദ്ദോഷമായിക്കൊള്ളണമെന്നുമില്ല. രണ്ടിലെയും ഗുണദോഷങ്ങളെപ്പററി നല്ലവണ്ണം വിചിന്തനം ചെയ്ത് നല്ലതിനെ മാത്രം സജ്ജനങ്ങൾ സ്വീകരിക്കുന്നു. മൂഢന്മാരാകട്ടെ മററുള്ളവർ പറയുന്ന അഭിപ്രായങ്ങളുടെ പിന്നാലെ പോകുന്നു." പഴയതെല്ലാം പൊന്നാണെന്നും അവയെല്ലാം അങ്ങനെതന്നെ അനുസരിക്കണമെന്നും പറഞ്ഞു് പുതുതായി വരുന്ന പരിഷ്കാരങ്ങളേയും പരിവർത്തനങ്ങളേയും എതിർത്തുനില്ക്കുന്ന യാഥാസ്ഥിതികന്മാർ ഒരു ഭാഗത്തു്; പഴയകാലത്തെ സാമൂഹ്യസ്ഥിതിയ്ക്കനുസരിച്ച് ഉണ്ടാക്കിയിട്ടുള്ള ആചാരങ്ങളും ആശയങ്ങളും ഇന്നു പഴഞ്ചനായിപ്പോയെന്നും ഇന്നത്തെ പരിഷ്കൃതസമുദായത്തിൽ അവ വിലപ്പോവുകയില്ലെന്നും കാലാനുസൃതങ്ങളായ പരിഷ്കാരങ്ങൾ അപ്പാടെ സ്വീകരിക്കുന്നതാണ് പുരോഗമനത്തിൻെറ ചിഹ്നമെന്നും വാദിക്കുന്ന ഉത്പതിഷ്ണുക്കൾ മറുഭാഗത്തു്. ഇങ്ങനെ രണ്ടഭിപ്രായങ്ങൾ ഉൾക്കൊള്ളുന്ന പഴയ തലമുറയും പുതിയ തലമുറയും തമ്മിലുള്ള വിടവു വർദ്ധിച്ചുവന്നപ്പോൾ സമുദായത്തിന്ന് മാർഗ്ഗദർശനം നൽകുകയാണ് കാളിദാസൻ ചെയ്യുന്നതു്. ഗതാനുഗതികന്യായമനുസരിച്ച് കണ്ണുമടച്ച് ഒന്നിൻെറ പിന്നാലെ പോകുന്നതു് മൂഢത്വമാണെന്നും വിവേകബുദ്ധി ഉപയോഗിച്ച് ഗുണദോഷവിവേചനംചെയ്ത് ആത്മമോക്ഷത്തിന്നും ജഗദ്ധിതത്തിന്നും അനുകൂലമായവയെ പഴഞ്ചനെന്നോ പുതിയതെന്നോ ഉള്ള ഗണനകൂടാതെ സ്വീകരിക്കുകയാണ് നാം ചെയ്യേണ്ടതെന്നുമാണ് മഹാകവി നമ്മെ ഉദ്ബോധിപ്പിക്കുന്നതു്.

ഇന്ന് സയൻസിൻെറയും സാങ്കേതികവിദ്യയുടേയും വികാസംകൊണ്ട് ആ വിടവ് ഗണ്യമായ തോതിൽ വർദ്ധിച്ച് ജനങ്ങൾ ഇതികർത്തവ്യതാമൂഢരായി നില്ക്കുന്ന ഒരു കാലഘട്ടമാണ്. വിദ്യാലയങ്ങളിലും ഗൃഹാന്തരീക്ഷങ്ങളിലും കിട്ടുന്ന പരിശീലനത്തിൻെറ ഫലമായി യുവജനങ്ങളുടെ ഇടയിൽ പഴയ ആദർശങ്ങളോടും ആശയങ്ങളോടും ഉള്ള വിരോധം വളരെയധികം വർദ്ധിച്ചിട്ടുണ്ട്. അവയുടെ സ്ഥാനത്തു് പ്രതിഷ്ഠിക്കേണ്ട ആദർശങ്ങളുടേയും മൂല്യങ്ങളുടേയും വ്യക്തമായ ബോധം ലഭിച്ചിട്ടുമില്ല. അതുകൊണ്ട് അവർ നയിക്കുന്ന വിപ്ലവങ്ങൾ വിനാശകരങ്ങളായ ലഹളകളായി രൂപാന്തരപ്പെടുന്നു. യുവതലമുറയുടെ ലക്ഷ്യമില്ലാത്ത ഈ പോക്കു കണ്ട് മുതിർന്ന തലമുറ നിസ്സഹായരായി പകച്ചുനില്ക്കുന്ന ഒരു നിലയാണ് ഇന്ന് എവിടെയും കാണുന്നതു്. ഇതിന്ന് വിദ്യാർത്ഥികളേയും യുവജനങ്ങളേയുമല്ല കുററപ്പെടുത്തേണ്ടതു്. ജീവിതമൂല്യങ്ങളോടുള്ള ബഹുമാനമെല്ലാം കളഞ്ഞുകുളിച്ച്, അത്യാഗ്രഹത്തിലധിഷ്ഠിതവും കാപട്യപൂർണ്ണവും ധാർമ്മികചിന്തകൾക്കു സ്ഥാനം കൊടുക്കാത്തതുമായ ഒരു സമുദായത്തിൻെറ പശ്ചാത്തലത്തിൽ വളർന്നുവരുന്ന യുവജനങ്ങളുടെ നില ഇങ്ങനെയല്ലാതെ വരുമോ? ഇതിന്നൊരു പരിഹാരം കാണണമെങ്കിൽ മഹനീയമായ നമ്മുടെ സാംസ്കാരികപൈതൃകത്തെ അടിസ്ഥാനമാക്കി കാലാനുകൂലമായ പരിവർത്തനങ്ങൾക്കു വിധേയമാകുവാൻ സമുദായം മുഴുവൻ സന്നദ്ധമാകുകതന്നെ വേണം.

ഭാരതത്തിൽ സ്വാതന്ത്ര്യത്തിനുശേഷമുള്ള രാഷ്ട്രീയനേതൃത്വം ആദ്യം ഗാന്ധിജിയേയും പിന്നീട് ഗാന്ധിയൻതത്ത്വസിദ്ധാന്തങ്ങളെയും ബലികഴിച്ചുകൊണ്ടാണ് പുരോഗമിച്ചത്. സോഷ്യലിസത്തിൻെറയും ജനാധിപത്യത്തിൻെറയും പേരിൽ സ്വന്തം പൈതൃകത്തോടും ധാർമ്മികമൂല്യങ്ങളോടുമുള്ള അവഗണനയാണ് വളർന്നുവന്നത്. ജീവിതനിലവാരം ഉയർത്തുക എന്ന മുദ്രാവാക്യത്തിൻെറ പേരിലുണ്ടായ സാമ്പത്തികാഭിവൃദ്ധി ഇന്ന് സാധനങ്ങളുടെ ദൗർല്ലഭ്യവും വിലയുടെ കൂടുതലുംകൊണ്ട് ജീവിതം തന്നെ ദുസ്സഹമാക്കിത്തീർത്തിരിക്കുന്നു. കള്ളക്കടത്തിന്നും കൊള്ളലാഭത്തിന്നും ജന്മം നൽകുന്ന ധനലോഭവും സ്വാർത്ഥപ്രതിപത്തിയും ഇന്ന് ഉയർന്ന ഭരണാധികാരികൾമുതൽ താഴ്ന്ന കച്ചവടക്കാർവരെ എല്ലാവരിലും കൊടികുത്തി വാഴുന്നു. ഇങ്ങനെയുള്ള ഒരു സമുദായത്തിൽ സ്വാതന്ത്ര്യതൃഷ്ണയും കർമ്മചൈതന്യവുമുള്ള, കളവും കാപട്യവുമറിയാത്ത, യുവജനങ്ങളും വിദ്യാർത്ഥികളും എന്താണ് ചെയ്യുക ? നീതിബോധവും ആദർശപരതയും അവരിൽ വളർത്തിയെടുക്കാൻ ഇന്ന് മുതിർന്ന തലമുറയ്ക്കു സാധിക്കുന്നില്ല. ധാർമ്മികമൂല്യങ്ങളോടും സദാചാരനിയമങ്ങളോടും ബഹുമാനമുണ്ടാക്കിത്തീർക്കുന്ന കാര്യത്തിലും സമുദായം ഇന്നു പരാജയപ്പെട്ടിരിക്കുന്നു. അതുകൊണ്ട് യുവലോകത്തെ കുററം പറയാതെ, അന്ധകാരത്തിൽ ചുററിക്കറങ്ങുന്ന അവർക്ക് വെളിച്ചത്തിൻെറ നാളങ്ങൾ കാണിച്ചുകൊടുക്കുവാൻവേണ്ടി സമുദായം സ്വയം ലക്ഷ്യബോധമുള്ളതും ആദർശപരവുമായ ഒരു ജീവിതം നയിക്കുവാൻ ശ്രമിക്കണം. വ്യക്തിപരവും സാമുദായികവും രാഷ്ട്രീയവുമായ തലങ്ങളിൽ ജീവിതപരിശുദ്ധി പാലിക്കുവാൻ അവർ തീർച്ചപ്പെടുത്തണം. അതിന്നുള്ള ഉദ്ബോധനങ്ങളും മാർഗ്ഗദർശനവുമാണ് ശ്രീ വിവേകാനന്ദസ്വാമികളുടെ ഗ്രന്ഥങ്ങളിൽനിന്ന് നമുക്കു ലഭിക്കുന്നത്. യുവജനങ്ങൾക്കു മാത്രമല്ല സമുദായത്തിലെ ഏതൊരു അംഗത്തിനും സ്വന്തം ജീവിതത്തിൽ അഭിമാനവും ബഹുമാനവും ലക്ഷ്യബോധവും നൽകുന്നതാണ് വിവേകാനന്ദസാഹിത്യം.

നവീനവിദ്യാഭ്യാസംകൊണ്ടും ഭാരതമൊട്ടുക്കു നടത്തിയ പരിവ്രാജനംകൊണ്ടും യുവഭാരതത്തിൻെറ പ്രശ്നങ്ങൾ ഒട്ടൊക്കെ മനസ്സിലാക്കുവാൻ കഴിഞ്ഞ സ്വാമിജിക്ക് പ്രശ്നപരിഹാരത്തിന്നുള്ള മാർഗ്ഗദർശനം ലഭിച്ചതു് പഴയ തലമുറയുടെ പ്രതീകമായി പലരും കണക്കാക്കിവരുന്ന ശ്രീരാമകൃഷ്ണദേവനിൽനിന്നായിരുന്നു. ഏതാണ്ട് ഒന്നര നൂററാണ്ടുകൾക്കുമുമ്പ് ശാസ്ത്രവും സാങ്കേതികവിദ്യയും എത്തിനോക്കിയിട്ടില്ലാതിരുന്ന ഒരു കുഗ്രാമത്തിൽ ജനിച്ച് വിദ്യാലയത്തിൽ പ്രൈമറിവിദ്യാഭ്യാസംപോലും പൂർത്തിയാക്കുവാൻ കഴിയാതിരുന്ന ഒരു വ്യക്തിക്ക്, ഉയർന്ന വിദ്യാഭ്യാസം സിദ്ധിച്ച് ഉത്പതിഷ്ണുത്വംകൊണ്ട് പുതിയ തലമുറയുടെ പ്രതീകമായിരുന്ന വിവേകാനന്ദസ്വാമികളെ സ്വാധീനിക്കുവാനും തൃപ്തിപ്പെടുത്തുവാനും എങ്ങനെ കഴിഞ്ഞുവെന്നുള്ളതു് ഇന്നും പലരും അത്ഭുതപൂർവ്വം ആലോചിക്കുന്ന ഒരു സംഗതിയാണ്. വസ്ത്രധാരണത്തിൽക്കൂടി അദ്ദേഹത്തെ വളരെ പഴഞ്ചനായിട്ടാണ് പലരും ഗണിച്ചിരുന്നതു്. ഒരിക്കൽ ദേവേന്ദ്രനാഥടാഗോർ ശ്രീരാമകൃഷ്ണനെ തൻെറ ബ്രഹ്മസമാജത്തിലേയ്ക്കു ക്ഷണിക്കുകയുണ്ടായി, മാന്യമായ രീതിയിൽ വസ്ത്രധാരണം ചെയ്യണമെന്ന ഒരു ഉപാധിയോടുകൂടി. പക്ഷെ ശ്രീരാമകൃഷ്ണൻ അതു സാധ്യമല്ലെന്നു പറഞ്ഞതിനാൽ ആ നിമന്ത്രണം പിൻവലിക്കേണ്ടിവന്നു. ഈശ്വരനെപ്പററി കൂടുതലായി ചിന്തിച്ച് അദ്ദേഹത്തിൻെറ തലയ്ക്ക് എന്തോ തകരാറു പററിയിട്ടുണ്ടെന്നു വിചാരിക്കുന്നവരും അന്നു കുറവല്ലായിരുന്നു. ഇങ്ങനെ ബാഹ്യമായി നോക്കിയാൽ ഏററവും യാഥാസ്ഥിതികമെന്നു തോന്നാവുന്ന പഴയ തലമുറയിലാണ് ശ്രീരാമകൃഷ്ണൻ ജീവിച്ചതെങ്കിലും ആശയപരമായി കാലഗതിയിൽ വരുന്ന പരിവർത്തനത്തിന്നനുസരിച്ച് ഉത്പതിഷ്ണുക്കളുടെ ചിന്താഗതിയെ മനസ്സിലാക്കുവാനും ഉൾക്കൊള്ളുവാനും അദ്ദേഹത്തിന്നു കഴിഞ്ഞിരുന്നുവെന്നതാണ് അദ്ദേഹത്തിൻെറ വിജയരഹസ്യം. ''മുഗൾചക്രവർത്തിമാരുടേയും നവാബുമാരുടേയും കാലത്തെ നാണ്യങ്ങൾ ഇന്നു വിലപ്പോവുകയില്ല. കാലം മാറിയിരിക്കുന്നു.'' എന്ന് അദ്ദേഹംതന്നെ പറയാറുണ്ട്. ''ഇന്ന് ഒരാൾക്ക് സന്നിപാതജ്വരം പിടിപെട്ടാൽ പഴയ വൈദ്യന്മാരുടെ അടുത്തു പോയി കുറിപ്പുവാങ്ങി മരുന്ന് അന്വേഷിച്ചു കൊണ്ടുവന്ന് കഷായംവെച്ച് തയ്യാറാക്കിവരു

മ്പോഴേക്കും രോഗിയുടെ കഥകഴിയും. അതുകൊണ്ട് ഇന്ന് വള്ളികളും വേരുകളും അന്വേഷിച്ചു പോവുകയല്ല വേണ്ടതു്. ഡോക്ടരുടെ അടുത്തുപോയി മിക്ശ്ചറും ഗുളികയും വാങ്ങിക്കുകയാണ് നല്ലതു്.'' എന്ന് അദ്ദേഹം അന്യാപദേശരൂപേണ കാലാനുസൃതങ്ങളായ പരിവർത്തനങ്ങളും പരിഷ്കാരങ്ങളും സ്വീകരിക്കുവാൻ നാം തയ്യാറാകണമെന്ന് ഉദ്ബോധിപ്പിക്കുന്നു.

ഉത്പതിഷ്ണുക്കളായിവരുന്ന വിദ്യാർത്ഥികളോടും യുവജനങ്ങളോടും എങ്ങനെ പെരുമാറണമെന്നുള്ളതിന്ന് ഒരു നല്ല നിദർശനമാണ് ശ്രീരാമകൃഷ്ണൻ. കാമകാഞ്ചനങ്ങളുടെ പിടിയിൽപെടാത്ത, കളവും കാപട്യവും ശീലിച്ചിട്ടില്ലാത്ത, യുവാക്കളോടായിരുന്നു അദ്ദേഹത്തിന്നു് അധികം ഇഷ്ടം. നിഷ്കളങ്കവും നിഃസ്വാർത്ഥവുമായ സ്നേഹംകൊണ്ട് അവൎക്ക് അദ്ദേഹത്തോടു തോന്നിയിരുന്ന ആകർഷണവും അസാധാരണമായിരുന്നു. അവരുടെ ഉള്ളിൽ ഒരു ലക്ഷ്യബോധമുണ്ടാക്കിത്തീർക്കാമെങ്കിൽ, ധാർമ്മികമായ ആദർശപരതയുടേയും മൂല്യനിർണ്ണയത്തിൻേറയും വെളിച്ചത്തിലേയ്ക്ക് അവരെ നയിക്കാമെങ്കിൽ, അവരുടെ ജീവിതത്തെ എങ്ങനെ ഉദാത്തവും ഊർജ്ജസ്വലവുമാക്കിത്തീർക്കാമെന്ന് അദ്ദേഹം ലോകത്തിന്നു കാണിച്ചുകൊടുത്തു. സ്വന്തം ആദർശങ്ങളെ ബലികഴിക്കാതെതന്നെ പുതിയ ആശയങ്ങളോട് അടുത്തു പെരുമാറുന്നതിന്ന് അദ്ദേഹത്തിന്ന് വിഷമമുണ്ടായിരുന്നില്ലെന്നാണ് കേശവചന്ദ്രസേനനോടും മററുമുള്ള അദ്ദേഹത്തിൻെറ പെരുമാററം കാണിക്കുന്നതു്. നമുക്ക് ആത്മാർത്ഥതയും ആദർശദൃഢതയും സത്യസന്ധതയുമുണ്ടെങ്കിൽ നമ്മുടെ സഹവാസം എങ്ങനെ മററുള്ളവരെ, അവരുടെ തെററുകൾ കാണുവാനും തിരുത്തുവാനും സഹായിക്കുമെന്നുള്ളതിന്ന് ഒരു നല്ല തെളിവാണ് ശ്രീരാമകൃഷ്ണനും ബ്രഹ്മസമാജവുമായുള്ള ബന്ധം. പല തെററുകളും തിരുത്തുവാനും പുരോഗമനത്തിലേക്കുള്ള പുതിയ മാർഗ്ഗത്തിലേക്കു വെളിച്ചം കിട്ടുവാനും ബ്രഹ്മസമാജത്തിന്ന് സാധിച്ചതു് ശ്രീരാമകൃഷ്ണൻെറ സമ്പർക്കംകൊണ്ടായിരുന്നു. നവീനപരിഷ്കാരത്തിൻെറ സൃഷ്ടികളായ നാടകശാലകളും സ്ഥാപനങ്ങളും അദ്ദേഹം സന്ദർശിക്കുകയും അഭിനന്ദിക്കുകയും ചെയ്തിരുന്നു.

മനുഷ്യജീവിതത്തെ വിശകലനംചെയ്ത് അപഗ്രഥിച്ചു കാണിച്ച രണ്ടു ശാസ്ത്രകാരന്മാരാണല്ലൊ ഫ്രോയിഡും മാർക്സും. ഫ്രോയിഡ് പറഞ്ഞു: 'മനുഷ്യരെല്ലാം ഒരുതരം മൃഗങ്ങളാണ്. കാമമാണ് അവരുടെ പ്രവർത്തനങ്ങൾക്കെല്ലാം പ്രേരകമായിരിക്കുന്നതു്. മാന്യതയുടെ മൂടുപടമണിയിച്ച ഒരു കൂട്ടം മൃഗീയവികാരങ്ങളുടെ സംഹിതയാണ് മനുഷ്യസ്വഭാവം.' മാർക്സ് പറഞ്ഞു: 'ധനക്കൊതിയാണ് മനുഷ്യൻെറ പ്രവർത്തനങ്ങൾക്കെല്ലാം പ്രേരകമായിരിക്കുന്നതു്. സാമ്പത്തികകാരണങ്ങളാണ് സമുദായത്തെ നയിക്കുന്ന പ്രധാന ഘടകങ്ങൾ. പണക്കാരുടേയും സ്ഥാപിതതാത്പര്യക്കാരുടെയും താളത്തിന്നൊത്തു തുള്ളുന്ന ഒരു നിസ്സാരവസ്തുവാണ് സമുദായം.' ഇങ്ങനെ കാമത്തെയും അർത്ഥത്തെയും ജീവിതലക്ഷ്യമായി ചിത്രീകരിക്കുകയാണ് അവർ ചെയ്തതു്. എന്നാൽ ശ്രീരാമകൃഷ്ണൻ പറയുന്നു: 'അർത്ഥകാമങ്ങളിൽ കൂടിയല്ല സമുദായമോ വ്യക്തിയോ പുരോഗമിക്കുന്നതു്. മൗലികമായ മനുഷ്യസ്വഭാവം ദിവ്യമാണ്. അതുകൊണ്ട് ദൈവികമായ ഇച്ഛയോ ആവേശമോ ആണ് അവൻെറ പ്രവർത്തനങ്ങൾക്ക് പ്രചോദനമരുളുന്നതു്. അർത്ഥവും കാമവും വന്ന് അവൻെറ വീക്ഷണത്തെ ദൂഷിപ്പിക്കുകയും സന്മാർഗ്ഗഭ്രഷ്ടമാക്കുകയുമാണ് ചെയ്യുന്നതു്. സത്യത്തിൻെറ മുഖം അർത്ഥകാമങ്ങളാൽ ആവൃതമായിരിക്കുന്നു. ആ അർത്ഥകാമങ്ങളെ മാററി സത്യത്തെ സാക്ഷാത്കരിക്കുകയാണ് മനുഷ്യജീവിതത്തിൻെറ ലക്ഷ്യം. കാമകാഞ്ചനത്യാഗമല്ലാതെ അതിന്നു മററു മാർഗ്ഗമൊന്നുമില്ലതാനും.' നോക്കുക: പഴമയുടെ പാറക്കെട്ടിൽനിന്നുകൊണ്ട് ദുർമ്മാർഗ്ഗങ്ങളിലേയ്ക്കു നയിക്കുന്ന പുതിയ ആശയങ്ങളോടുള്ള പ്രതിഷേധം എത്ര ശക്തിയായി അദ്ദേഹം പ്രകടിപ്പിക്കുന്നു!

അനഭ്യസ്തവിദ്യനായ ആ ഗ്രാമീണൻ പറയുകയാണ്: 'ലോകത്തിൽ രണ്ടു ഭാവങ്ങളുണ്ട്: 1 മായ, 2 ദയ. സ്വാർത്ഥപ്രേരിതമായ സ്നേഹം, അതു് സ്വകുടുംബത്തോടായാലും സമുദായത്തോടായാലും രാഷ്ട്രത്തോടായാലും, മായതന്നെയാണ്. സ്വാർത്ഥലേശംകൂടാതെ എല്ലാവരെയും ഒരുപോലെ സ്നേഹിക്കുവാനും സേവിക്കുവാനുമുള്ള കഴിവ്, മനുഷ്യസമുദായത്തെ മുഴുവൻ ഉൾക്കൊള്ളുന്ന സാഹോദര്യം – അതാണ് ദയ. മായയ്ക്കധീനരാകാതെ ദയയെ വളർത്തിയെടുക്കു

വാൻ ശ്രമിക്കണം.' സ്വാർത്ഥത്തിൻെറ കറ കലരാത്ത പ്രേമം — ആക്കാണ് അതു് ആദരണീയമാകാത്തതു്! അവിടെ പഴമയോ പുതുമയോ യാഥാസ്ഥിതികത്വമോ ഉത്പതിഷ്ണുത്വമോ ഒന്നുംതന്നെ വ്യത്യാസമില്ല. അദ്ദേഹം മനുഷ്യരെ കാണുന്നതു് വെറും ഭൗതികമായ തലത്തിൽ നിന്നുകൊണ്ടല്ല, നമ്മുടെ സ്നേഹത്തേയും സേവനത്തെയും അർഹിക്കുന്ന ഈശ്വരപ്രതിബിംബങ്ങളായിട്ടാണ്. സ്വാർത്ഥബുദ്ധിയാണ് മനുഷ്യനിലുള്ള എല്ലാ ദോഷങ്ങളുടെയും മൂലകാരണമെന്നും നാം ഒന്നാമതായി ഒഴിവാക്കേണ്ടതു് അതാണെന്നും അദ്ദേഹം ഉപദേശിച്ചു.

ഒരിക്കൽ, ശ്രീരാമകൃഷ്ണൻ നരേന്ദ്രൻ, രാഖാൽ മുതലായവരെ സ്നേഹിക്കുന്നതു് സ്വാർത്ഥലാഭത്തിനാണെന്നും അതു പരമഹംസപദവിക്കു ചേർന്നതല്ലെന്നും പറഞ്ഞു് ഹസ്ര അദ്ദേഹത്തെ കളിയാക്കുകയുണ്ടായി. താനും മായയ്ക്കടിമപ്പെട്ടു പോയോ എന്നു ശ്രീരാമകൃഷ്ണൻ സംശയിച്ചു. ഉടനെ ക്ഷേത്രത്തിലേയ്ക്കോടിച്ചെന്നു് അമ്മയോടു ചോദിച്ചു. അമ്മ സമാധാനിപ്പിച്ചു: 'നീ ഈ കുട്ടികളെ സ്നേഹിക്കുന്നതു് അവരിൽ നാരായണനെ കാണുന്നതുകൊണ്ടാണ്, അല്ലാതെ ഒരിക്കലും അവരിൽനിന്നു് എന്തെങ്കിലും നേടണമെന്നു വിചാരിച്ചിട്ടല്ല.' ശ്രീരാമകൃഷ്ണനു് സമാധാനമായി. സഹജീവിസ്നേഹത്തിൻെറയെല്ലാം അടിസ്ഥാനം അതായിരിക്കണമെന്നു് അദ്ദേഹം ഉറപ്പിച്ചുപറയാറുണ്ടു്. ദീനന്മാരെയും ദുഃഖിതന്മാരെയും സഹായിക്കുമ്പോൾ, ദരിദ്രന്മാർക്കു് അന്നദാനം ചെയ്യുമ്പോൾ, പാവങ്ങളുടെ പട്ടിണി തീർക്കാനായി ശ്രമിക്കുമ്പോൾ, ഈശ്വരസേവനമാണ് ചെയ്യുന്നതെന്ന ബോധം നമുക്കുണ്ടാകണം. ശിവജ്ഞാനത്തോടുകൂടി ജീവസേവ ചെയ്യുക എന്നാണദ്ദേഹം പറയാറുള്ളതു്. ലോകം എത്രയോ വലുതു്, നാം എത്രയോ നിസ്സാരന്മാർ. നമുക്കു ലോകത്തെ നന്നാക്കാനോ പരിഷ്കരിക്കാനോ സാധിക്കുകയില്ല. അതിനാൽ ലോകത്തിൻെറ സേവനംകൊണ്ടു് നാം നമ്മെത്തന്നെ നന്നാക്കുകയാണ് ചെയ്യുന്നതു്. നമ്മുടെതന്നെ മനഃശുദ്ധിയാണ് സേവനത്തിൻെറ ലക്ഷ്യം എന്ന അദ്ദേഹത്തിൻെറ പ്രബോധനം സേവനത്തിൻെറ ആദർശത്തിലേയ്ക്കു് ഒരു പുതിയ വെളിച്ചം വീശുകയാണ് ചെയ്തതു്. ലോകത്തെ പരിഷ്കരിക്കാൻ വെമ്പൽകൊള്ളുന്ന യുവതലമുറയ്ക്കു് ഒരു മാർഗ്ഗദർശനം; ലോകസാഹോദര്യം വളർത്തിയെടുക്കുവാനുള്ള ഒരു ഉപാധി.

പഴയ ആശയങ്ങളെ അതേപടി പ്രചരിപ്പിക്കുക അനാവശ്യവും അസാധ്യവും എന്നു് ശ്രീരാമകൃഷ്ണൻ കണ്ടറിഞ്ഞു. ഇന്നത്തെ കാലദേശാവസ്ഥകൾക്കു് അനുസരിച്ച രീതിയിലാണ് അദ്ദേഹത്തിൻെറ ഉപദേശങ്ങൾ. വേദവിഹിതങ്ങളായ കർമ്മങ്ങളും അനുഷ്ഠാനങ്ങളും ഇക്കാലത്തു പുനരുദ്ധരിക്കുക സാധ്യമല്ല. കലികാലത്തു് മനുഷ്യരെല്ലാം അന്നഗതപ്രാണന്മാരാണ്. ദാരിദ്ര്യം നിമിത്തം ഭക്ഷണം ലഭിക്കുവാനുള്ള പ്രവൃത്തികളിൽ അവർ എപ്പോഴും വ്യാപൃതരാണ്. അതുകൊണ്ടു് പൗരാണികങ്ങളായ മതാനുഷ്ഠാനങ്ങളൊന്നും ഇന്നു പ്രായോഗികമല്ല, എന്ന തൻെറ അഭിപ്രായം അദ്ദേഹം പലപ്പോഴും തുറന്നുപറയാറുണ്ടു്. വളരെ ലളിതവും സുഗമവുമായ ഒരു അനുഷ്ഠാനരീതിയാണ് അദ്ദേഹം ഉപദേശിക്കുന്നതു്. ''നിങ്ങൾ ഈ ലോകത്തിൽ നിങ്ങളുടെ കുടുംബത്തോടുകൂടി ജീവിച്ചുകൊള്ളുക. പക്ഷെ നിങ്ങളുടെ വീക്ഷണകോണമൊന്നു മാററിവെയ്ക്കണം. ഇതു നിങ്ങളുടെ കുടുംബമാണെന്നോ നിങ്ങളുടെ കുട്ടികളാണെന്നോ നിങ്ങളുടെ സ്വത്താണെന്നോ വിചാരിക്കാതിരിക്കുക. ഈശ്വരൻ സംരക്ഷണത്തിനുവേണ്ടി നിങ്ങളെ ഏല്പിച്ചിട്ടുള്ള ന്യാസമാണെന്നു വിചാരിച്ചു പെരുമാറുക. അവയെ സംരക്ഷിക്കുന്നതുകൊണ്ടു് ഈശ്വരനെ സേവിക്കുകയാണ് ചെയ്യുന്നതു്. നിങ്ങൾ ഒരു ദാസൻ മാത്രം.'' അങ്ങനെ നമ്മുടെ മനോഭാവത്തിലൊരു മാററം വരുത്തുന്നതുകൊണ്ടു് ജീവിതം മുഴുവനും സേവനമായിത്തീരുമെന്നും ലക്ഷ്യപ്രാപ്തിയിലേയ്ക്കുള്ള യാത്ര സുഗമമായിത്തീരുമെന്നും അദ്ദേഹം ആധുനികലോകത്തോടു് ഉപദേശിക്കുന്നു. ഒരിക്കൽ ഒരു വൃദ്ധയായ വിധവ ശ്രീരാമകൃഷ്ണൻെറ അടുത്തുവന്നു് ആവലാതിപ്പെട്ടു, ധ്യാനിക്കാനിരിക്കുമ്പോൾ തൻെറ മനസ്സിനു് ഏകാഗ്രത കിട്ടുന്നില്ലെന്നും മനസ്സു് എപ്പോഴും പേരക്കുട്ടിയുടെ അടുത്തേയ്ക്കു് ഓടിക്കൊണ്ടിരിക്കുന്നുവെന്നും. ശ്രീരാമകൃഷ്ണൻ അവരെ സമാധാനിപ്പിച്ചുകൊണ്ടു് സൗമ്യമായി പറഞ്ഞു: 'വളരെ നല്ലതു്. നിങ്ങളുടെ മനസ്സു്

ആ കുട്ടിയിലേയ്ക്കു് പോകുന്നവെങ്കിൽ, ആ കുട്ടിയെ ബാലഗോപാലനായി വിചാരിക്ക. അമ്പാടിയിലെ ഉണ്ണിക്കണ്ണൻതന്നെയാണു് ആ രൂപത്തിൽ നിങ്ങളുടെ അടുത്തേയ്ക്കു വരുന്ന തെന്നു വിചാരിച്ചു് ആ കുട്ടിയിൽ മനസ്സു് ഏകാഗ്രമാക്കു.'' സ്ത്രീക്കു സമാധാനമായി. ആ കുട്ടിയിൽക്കൂടി അവർ ശ്രീകൃഷ്ണനെ സാക്ഷാത് കരിക്കുകയും ചെയ്തു. ഇതാണു് ശ്രീരാമകൃഷ്ണൻ തന്ന പുതിയ പാഠം, പുതിയ ദർശനം. ലോക ത്തിൽ ജീവിക്കുക, ജീവിതായോധനത്തിൽ യഥാശക്തി പടവെട്ടുക; എന്നാൽ ലോകം നിങ്ങളിൽ പ്രവേശിക്കാതിരിക്കുവാൻ ശ്രദ്ധി ക്കുക. വള്ളം വെള്ളത്തിൽ ഒഴുകി നടക്കട്ടെ, എന്നാൽ വെള്ളം വള്ളത്തിൽ കയറാതിരിക്കാൻ നോക്കണം. 'മാമനുസ്മര യുധ്യ ച' (എന്നെ എപ്പോഴും ഓർമ്മിച്ചുകൊണ്ടു യുദ്ധം ചെയ്യു.)എന്ന ഭഗവദ്വാക്യം എപ്പോഴും ഓർമ്മിക്കുക. ചക്ക മുറിക്കുന്നതിന്നു മുമ്പു് കൈയിൽ എണ്ണപുരട്ടി യാൽ കൈയിൽ മുളഞ്ഞു് ഒട്ടുകയില്ലല്ലൊ.

ശ്രീരാമകൃഷ്ണദേവൻെറ ഇങ്ങനെയുള്ള പ്രാ യോഗികങ്ങളായ ഉപദേശങ്ങളുടെ വിസ്തൃത മായ വ്യാഖ്യാനം മാത്രമാണു നാം വിവേകാനന്ദ വാണികളിൽ കേൾക്കുന്നതു്. ലക്ഷ്യബോധ മില്ലാതെ അലഞ്ഞുതിരിയുന്ന , സമുദായത്തെ നേർവഴിക്കു നയിക്കുക എന്നുള്ളതായിരുന്നു ആ അവതാരപുരുഷന്മാരുടെ ഉദ്ദേശം. സ്വാർത്ഥ പരമായ ചിന്താഗതിയുടെ കൂരിരുട്ടിൽ മൂല്യ ബോധം മുരടിച്ചുപോയിട്ടുള്ള സമുദായത്തിന്നു് സന്മാർഗ്ഗപ്രദർശകങ്ങളായ ദീപസ്തംഭങ്ങളാണു് അവരുടെ സൂക്തിരത്നങ്ങൾ. ആ പ്രഭയിൽ, വിപ്ലവമനഃസ്ഥിതിയോടുകൂടിയ യുവജനങ്ങ ളും, അവരുടെ ഇടയിലുള്ള ധാർമ്മികാധഃപതന ത്തെപ്പററി ആവലാതിപ്പെടുന്ന മുതിർന്നവരും സ്വയം ഒരു ആത്മപരിശോധന ചെയ്യുകയും ശരിയായ ലക്ഷ്യബോധത്തോടുകൂടി പുരോഗമി ക്കുകയുമാണു് ഇന്നു വേണ്ടതു്.

---

# ഭാരതത്തിൻെറ പരദൈവതം

## ഓട്ടൂർ ഉണ്ണിനമ്പൂതിരിപ്പാടു്

ഉണ്ടാഷോർവ്വിയ്ക്കു ദൈവം — സുകൃതികരം നയനംകൊണ്ടു വീക്ഷിച്ചതായും,
മിണ്ടാൻ യത്നിച്ച നാനാശ്രുതിയുടെ രസനാകോടി കോടിച്ചതായും,
ചുണ്ടാൻ ചിന്തിച്ച സാക്ഷാൽ ത്രിഭുവനഗുരുവിൻ പാണി നോവിച്ചതായും,
തീണ്ടാൻ ഭാവിച്ച മൂലപ്രകൃതിയുടെ പെരുങ്കാലു നൊണ്ടിച്ചതായും. 1

കാളീപൂജാനുഷക്തൻ, ദശരഥതനയോപാസകൻ, തന്ത്രലോലൻ,
ശൈവൻ, കൃഷ്ണാനുരക്തൻ, നബിമതനിരതൻ, കൃസ്തുഗൗരാംഗഭക്തൻ,
അദ്വൈതജ്ഞാനനിഷ്ഠൻ, സകലജനമഹാചാര്യ — നേവം ജഗത്തിൽ
സർവ്വോൽകർഷേണ വർത്തിച്ചരുളുമൊരവതാരാഗ്രഗണ്യന്നു കൂപ്പാം. 2

ആദ്യം സാധകനായു്, ക്രമേണ കരപാററീടും മഹാസിദ്ധനായ്,—
പ്പിന്നീടദ്ഭുതസാധ്യനാ, യൊടുവിലീ ലോകത്തിനാചാര്യനായ്,
സ്വന്തം പാവനകീർത്തികൊണ്ടുലകിനെത്തീർത്ഥീകരിച്ചഞ്ജസാ
ധർമ്മസ്ഥാപന നിർവ്വഹിയ്ക്കുമവതാരാധീശനെക്കൈതൊഴാം. 3

ആദ്യത്തിൽ ബ്രഹ്മചര്യം, ഗൃഹപതിത, വനസ്ഥാശ്രമം, ഭിക്ഷുധർമ്മം,
പിന്നീടത്യാശ്രമിതവം — ക്രമമൊടടിപിഴയ്ക്കാതെകണ്ടിപ്രകാരം
യത്നംകൊണ്ടൊത്തമോളിൽക്കയറി, മറകളന്തൻ ചൊല്ലടിയ്ക്കൊത്തു തുള്ളാൻ
തയ്യാറില്ലാത്തദേശത്തൊട്ടവിൽ മരുവിടും രാമകൃഷ്ണന്നു കൂപ്പാം. 4

തുര്യാവസ്ഥയിൽ യോഗനിദ്ര തെളിയാതെപ്പോഴമാരൂഢനായ്
വർത്തിക്കുന്നവനെങ്കിലും ജനനിയാം ശർവ്വാണിതന്നാജ്ഞയാൽ,
അല്ലെങ്കിൽസ്സുതനായ തൻെറ കൃപയാൽ,ത്താഴോട്ടിറങ്ങി സ്വയം
ദീനാനുഗ്രഹലോലനായ് വിലസിടും ചാന്ദ്രേയനെക്കുമ്പിടാം. 5

സംസാരത്തിൽ നടന്നിടുന്ന സകലവ്യാപാരജാലത്തെയും
ബ്രഹ്മത്തിൻെറ യഥാർത്ഥമായ പരമാനന്ദസ്വരൂപത്തെയും
നന്നായ് രണ്ടിനെയും സ്വദൃഷ്ടിയിലൊരേ നേരത്തു കണ്ടങ്ങനേ
നിത്യം ഭാവമുഖത്തുവാണ ഭുവനൈകാചാര്യനെക്കൈതൊഴാം. 6

ഐശ്വര്യജ്ഞാനലക്ഷ്മീവിരതിശുഭയശോവീര്യമാം ഷഡ്ഭഗാർത്ഥം
ശശ്വൽസമ്പൂർണ്ണമായിപ്പളപള വിലസീടുന്നതേതാളിലാണോ;
ബ്രഹ്മാനന്ദാവഗാഹം, നിരുപമകരുണാവഷ്,മീരണ്ടുമൊന്നി-
ച്ചാക്കണ്ടോ; കുമ്പിടാം ഞാൻ ഭരതധരണിതൻ പ്രാണനാമപ്പുരാനെ. 7

നാനാഗീർവ്വാണസംഘം, സകലപിതൃകുലം, സർവ്വവിപ്രർഷിവൃന്ദം,
നിശ്ശേഷാമ്നായവാക്യം, സ്മൃതിഗണ,മിതിഹാസങ്ങളും, ഗംഗാദിതീർത്ഥം,
പുണ്യക്ഷേത്രങ്ങളും, ധർമ്മാദ്യഖിലവിധപുമർത്ഥങ്ങ — ളീ വസ്തുവെല്ലാം
നിത്യം വാഴുന്നു ചന്ദ്രാസുതനുടെ പരമോൽകൃഷ്ടമാം വിഗ്രഹത്തിൽ. 8

ശൈവന്നും വൈഷ്ണവന്നും നബിമതപരനും കൃസ്തുമാർഗ്ഗോത്സുകന്നും
ശാക്തന്നും ബൌദ്ധധർമ്മാചരണനിരതനും ഗൌരകൃഷ്ണാർച്ചകന്നും
യോഗിയ്ക്കും കർമ്മഠന്നും വയുനരസികനും ഭക്തനും നൈഷ്ഠികന്നും
ഗേഹിയ്ക്കും ഭിക്ഷുവിന്നും സകലമനുജനും പ്രേഷ്ഠനാണീമഹിഷ്ഠൻ. 9

ഭീരുത്വം ധൈര്യ,മജ്ഞസ്ഥിതി വയുനബലം, ശൈശവം വൃദ്ധഭാവം,
ശിഷ്യത്വം ദേശികത്വം, കൃപണകൃപ മഹായോഗശൃംഗാധിരോഹം,
സിദ്ധിത്വം സാധകത്വം, ഗുണവശത ജഗജ്ജീവമായാധിപത്യം —
കാണാമൊന്നിച്ചു ചന്ദ്രാസുതനിൽ വിശദമായേകകാലത്തിതെല്ലാം. 10

സർവ്വക്കും ഹൃദ്യമായിസ്സരളമധുരമായുള്ള ബാലസ്വഭാവം,
പ്രൌഢന്മാർക്കിഷ്ടമായിപ്പരമഗഹനമായുള്ളൊരാചാര്യഭാവം,
മുക്തർക്കാരാദ്ധ്യമായിബ്ഭുവനവിരളമായുള്ളൊരാരൂഢഭാവം —
കാണാമീ മൂന്നുമൊന്നിച്ചഗണിതമഹിമാവായ ചന്ദ്രാത്മജങ്കൽ. 11

സർവ്വാരാധന,മേകനിഷ്ഠ, വിജനാവാസേച്ഛ, സാധുക്കളന്തൻ-
സംസർഗ്ഗസ്പൃഹ, ശാന്തഭാവ.മതിയാം ശൂരത്വ — മീ മാതിരി
നാനാവാസനയും വിചിത്രരുചിയും കോലും മനുഷ്യാവലി-
യ്ക്കെല്ലാം മാതൃകയാണു ചന്ദ്രമണിതൻ സർവ്വസ്വമാം നന്ദനൻ. 12

ഭ്രൂമദ്ധ്യാനപരായണൻ, വിജനദേശാവാസബദ്ധസ്പൃഹൻ
ക്ഷേത്രാരാധനലോലുപൻ, ഹരികഥാപീയൂഷതൃഷ്ണാകുലൻ,
ആർത്തത്രാണപരോപകാരരസികൻ തൊട്ടുള്ളവക്കൊക്കെയും
നിത്യം മാതൃകയായ ചന്ദ്രമണിതൻ പൊന്നുണ്ണിയെക്കമ്പിടാം. 13

പൌരസ്ത്യക്കു പിടിസ്സുമാറൊരു വെറും വെണ്മുണ്ടുടുത്തങ്ങനേ,
പാശ്ചാത്യക്കു രുചിസ്സുമാറമലമാം കുപ്പായമിട്ടങ്ങനേ,
സർവ്വക്കും പ്രണിധേയനായ്, പ്രണയമോടാരാധ്യപാദാബ്ജനായ്.—
ധൈര്യത്തോടുപഗമ്യനായ് വിലസിടും ചാന്ദ്രേയനെക്കുപ്പിടാം. 14

എല്ലാസ്സോഴമജാതവാദപരനാ, യദ്വൈതസിദ്ധാന്തിയായ്,—
*ഭേദാഭേദമതസ്ഥനാ, യഥ വിശിഷ്ടാദ്വൈതിയായ്, ദ്വൈതിയായ്,
സൽക്കർമ്മോത്സുകനായ്, സ്സമാധിരതനായ്, കാരുണ്യപാഥോധിയായ്,—
ബ്‌ഭക്തശ്രേഷ്ഠസഭാവിദഗ്ദ്ധനടനായ് മിന്നും പുരാനാശ്രയം. 15

നാശത്തിൽശ്ശാശ്വതത്വം, കരിയിരുളിൽ വിളക്കന്യനിൽ സ്വാത്മതത്ത്വം,
നാനാഭാവത്തിലൈക്യം, വികൃതിയിലവികാരിത്വ, മംശത്തിലംശി,
ക്ഷോഭത്തിൽശ്ശാന്തിലക്ഷ്മീശിശിരിമ,പൊളിയിൽസ്സത്യ—മീ നാടകത്തെ
ക്കണ്ടും കാട്ടിക്കൊടുത്തും മരുവിയ ഖുദിരാമന്റെ കുഞ്ഞിന്നു കുപ്പാം. 16

തുക്കൈകൊട്ടിച്ചിരിക്കും, കരുണകരുണമായ്ക്കേണു കണ്ണീർ പൊഴിക്കും,
ചന്തത്തിൽപ്പാട്ടു പാടും, കലികയറി മുദാ മത്തനായ് നൃത്തമാടും,
ധ്യാനാംഭോരാശിയിൽ,ത്താണടിവരെ മുഴകി സ്തബ്ധനായ്നില്ക്കു—മേവം
നാനാഭാവങ്ങളേന്തി പ്രതിപദനവനായ് മിന്നിനാൻ രാമകൃഷ്ണൻ. 17

വേദം, ശാസ്ത്രം, പുരാണം, സ്മൃതിക,ളുപനിഷ,ത്താഗമം, മന്ത്രതന്ത്രം,
ത്യാഗം,തീർത്ഥപ്രയാണം, വ്രതനിയമയമം, ജാതിവർണ്ണാശ്രമങ്ങൾ,
വിജ്ഞാനം,ഭക്തി, യോഗം,ക്രിയ—യിവ സകലത്തിന്നുമേകപ്രമാണം
ചന്ദ്രാഗർഭത്തിൽനിന്നും ക്ഷിതിയിലുദിതനാമീശ്വരൻ മാത്രമത്രേ! 18

മോഹധ്വാന്തത്തിനക്കൻ, നിഗമമൊഴികളാം വണ്ടുകൾക്കംബുജാതം,
ധർമ്മാബ്ധിയ്ക്കിന്ദുബിംബം, ഭവജലധിചരന്മാക്കു തീരപ്രദീപം,
ആർഷക്ഷോണിയ്ക്കു നാഥൻ, സകലമതസമൂഹത്തിനാചാര്യവര്യൻ,
മുക്തന്മാക്കാത്മതത്ത്വം—വിലസണമുലകിൽസ്സന്തതം രാമകൃഷ്ണൻ! 19

താന്താൻതൃക്കഴലൂന്നി, മാമറ വിധിച്ചീടും രഹസ്യങ്ങളാം—
ധർമ്മാധ്വാക്കളെ, രാമകൃഷ്ണഭഗവാൻ സ്പഷ്ടീകരിച്ചീടിനാൻ;
അക്കാല്ലാടുകൾനോക്കി യാത്രതുടരാൻ യതിയ്ക്കുകിൽക്കൈവരും
നഷ്ടപ്പെട്ട നിജോച്ചകാഷ്ഠ ഭരതക്ഷോണിയ്ക്കു രണ്ടാമതും. 20

* അചിന്ത്യഭേദാഭേദം എന്നാണ് ചൈതന്യമതത്തിന്റെ പേർ.

# യുവതലമുറയും വിവേകാനന്ദസാഹിതിയും *

**തായാട്ട് ശങ്കരൻ**

യുവതലമുറയും വിവേകാനന്ദസാഹിതിയും എന്ന ഈ വിഷയം, വിവേകാനന്ദസാഹിതിയുമായി എന്നെക്കാൾ ഗാഢസമ്പർക്കമുള്ള മററാരെങ്കിലും അവതരിപ്പിക്കേണ്ടതായിരുന്നു. അതിനുശേഷം, അതേക്കുറിച്ച് യുവമനസ്സുകളുടെ പ്രതികരണമെന്തെന്ന്, അവരുടെ മണ്ഡലത്തിൽനിന്ന് ഇപ്പോൾ ബഹിഷ്കൃതനായെങ്കിലും, ഇന്നലത്തെ ഓർമ്മകൾ വെച്ചുകൊണ്ടു ചിലതെല്ലാം പറയുന്നതിന്ന് എനിക്കു കഴിഞ്ഞേനെ. സ്വാമി വിവേകാനന്ദൻ ഇന്ന് ഇന്ത്യൻ മനസ്സുകളിൽ ഒരു സജീവശക്തിയായി വർത്തിക്കുന്നുണ്ടോ ? സ്വാമിക്കുശേഷം പിന്നെയും നാലര ദശാബ്ദത്തോളം നമ്മോടൊപ്പം നമ്മുടെ വീട്ടിൽ ത്തന്നെ ജീവിച്ച് ഇയ്യിടെ മാത്രം മരിച്ച ഗാന്ധിജിപോലും നമുക്കിന്ന് അന്യനായിക്കഴിഞ്ഞില്ലെ? ഇന്നത്തെ ഇന്ത്യയിലെ യഥാർത്ഥമായ സ്വാധീനശക്തി ഹാജിമസ്താനും തുൽമോഹൻ റാമുമാണ് എന്നതല്ലേ വാസ്തവം ? അല്ലെങ്കിൽ അവർപോലും വെറും നിഴലുകളല്ലേ ? അവക്കുമപ്പുറത്തുള്ള യഥാർത്ഥവസ്തുവിൻെറ — ശക്തിസ്വരൂപത്തിൻെറ നിഴലാട്ടങ്ങൾ മാത്രമല്ലേ അവർ ? ആ ശക്തിസ്വരൂപത്തിന്നെതിരെ പോരാടാൻ വിവേകാനന്ദവാണിയുടെ തൂണീരത്തിൽ അമ്പുകൾ ശേഷിപ്പുണ്ടോ എന്നതാണ് നമ്മുടെ ഇന്നത്തെ അന്വേഷണവിഷയം.

സ്വാമികളുടെ ലേഖനങ്ങളും പ്രഭാഷണങ്ങളും കത്തുകളും കവിതകളുമുൾപ്പെടെ അതിബൃഹത്തായ ഒരു സാഹിത്യശേഖരം നമുക്കിന്നു കൈവന്നിട്ടുണ്ട്. മനുഷ്യവിജ്ഞാനത്തിൻെറ വിവിധ ശാഖകളെ അവ സ്പർശിക്കുന്നു. കഴിഞ്ഞ നൂററാണ്ടിൻെറ ഒടുവിൽ ജീവിച്ച സ്വാമിജി, അന്നത്തെ ഇന്ത്യയ്ക്കു സുഗ്രാഹ്യമായ മതപ്രവാചകൻെറ പദ — വാക്യശൈലിയിലാണ് അവ പ്രതിപാദിച്ചിട്ടുള്ളത്. ഈ പ്രബോധനങ്ങളുടെ മഹാസ്ഥവത്തിൽനിന്ന് ഒരു കടം വെള്ളം ഞാൻ മുക്കിയെടുക്കുമ്പോൾ എൻെറ കൈയിലെ മാലിന്യങ്ങൾ ആ വെള്ളത്തിലും കലന്നേയ്ക്കാം, എങ്കിൽ ക്ഷമിക്കുക എന്നു ആമുഖമായി പറഞ്ഞു വെക്കട്ടെ.

ഇന്ന് ഇന്ത്യയ്ക്കു സംഭവിച്ചതെന്താണ് ? മതബോധത്തിൻെറ അഭാവമാണോ? വർഷംതോറും ഹജ്ജിന്നു പോകുന്നവരുടെ എണ്ണം, യാത്രാസൗകര്യത്തിന്നു താങ്ങാൻ കഴിയുന്നതിനെക്കാൾ എത്രയോ അധികമാണ്. നേർച്ചയ്ക്കും പെരുന്നാളിന്നും അയ്യപ്പദർശനത്തിന്നും കൊടുങ്ങല്ലൂരമ്മയെ കണ്ടു വണങ്ങുന്നതിന്നും പോകുന്നവരുടെ എണ്ണം, ഇന്ത്യയും വെസ്റ്റ്ഇൻറീസും തമ്മിലുള്ള ക്രിക്കററ്മേച്ച് കാണാൻ പോകുന്നവരുടെ എണ്ണത്തോട് അടുത്തുനില്ക്കുന്നു. ക്ഷേത്രങ്ങളുടേയും പള്ളികളുടേയും ജീർണ്ണോദ്ധാരണ പ്രക്രിയ മുമ്പില്ലാത്ത ഉത്സാഹത്തോടെ നടന്നുവരുന്നു. അവിടെ നടക്കുന്ന പ്രാർത്ഥനകളും ബാങ്കുവിളികളും ഉദ്ദിഷ്ടലക്ഷ്യങ്ങളിൽ എത്തിയില്ലെങ്കിലോ എന്ന ഭക്തജനങ്ങളുടെ ഉൽകണ്ഠമൂലം, സ്ഥിരമായി ഘടിപ്പിച്ച ഉച്ചഭാഷിണികൾ പൂജ്യസ്ഥാനങ്ങളിൽ ഇരിപ്പുറപ്പിച്ചിരിക്കുന്നു. ഈശ്വരസാന്നിദ്ധ്യം ഒരിടത്തു മാത്രമല്ല എന്നിരിക്കെ ഒരിടത്തു മാത്രമുള്ള പ്രാർത്ഥനാലാപങ്ങൾ അവിടുത്തേയ്ക്ക് തൃപ്തിയായില്ലെങ്കിലോ എന്നു തോന്നി, ഭക്തിഗാനാലാപങ്ങളുടെ സ്ഥാനം ഏർക്കണ്ടീഷൻ ചെയ്ത റേഡിയോ നിലയങ്ങളിലേയ്ക്കു മാററിയിരിക്കുന്നു. കഴിഞ്ഞ പത്തിരുപതു വർഷത്തിന്നിടയിൽ മതബോധത്തിന്നുണ്ടായ ഈ അഭൂതപൂർവ്വമായ ഉയിർത്തെഴുനേല്പിന്നുശേഷവും ജനതയുടെ ധാർമ്മികബോധം വളർന്നുവരികയാണെന്നോ അവരുടെ കണ്ണീരു് വററിത്തുടങ്ങിയെന്നോ ആരും അവകാശപ്പെടുന്നില്ല. മറിച്ചാ

* 1974 ഡിസംബറിൽ പുറനാട്ടുകര ശ്രീരാമകൃഷ്ണാശ്രമത്തിൽവെച്ചു കൂടിയ സാഹിത്യശിബിരത്തിൽ ചർച്ചാ വിഷയമവതരിപ്പിച്ചുകൊണ്ടു് വായിച്ച പ്രബന്ധം.

ണ് നമ്മുടെ മുറവിളി. ഈ വൈപരീത്യത്തെ എങ്ങനെയാണ് ന്യായീകരിക്കാൻ കഴിയുക ? ഒന്നുകിൽ, മതബോധം വദ്ധിച്ചുവരുന്നതിന്ന് അനുപാതമായി ധാമ്മികബോധം ക്ഷയിച്ചുവരുന്നു. അതല്ലെങ്കിൽ ധാമ്മികബോധത്തിന്റെ അധഃപതനത്തിന്നു മതം ഒരു പ്രതിവിധിയാവുന്നില്ല. അതല്ലേ നമ്മുടെ അനുഭവം ?

ഈ പ്രശ്നം മതവിശ്വാസികളുടെ ഗാഢമായ പരിചിന്ത അർഹിക്കുന്നുവെന്ന നിലയ്ക്കാണ് ഞാനിവിടെ ഉന്നയിച്ചതു്. എന്റെ സമീപനവും ഞാനിവിടെ വ്യക്തമാക്കാൻ ശ്രമിക്കാം. സ്വാമി വിവേകാനന്ദന്റെ ഒന്നോ രണ്ടോ പ്രഭാഷണങ്ങൾ മാത്രമേ ഇവിടെ സ്പർശിക്കുന്നുള്ളു. അവയ്ക്കു ഞാൻ നല്കുന്ന വ്യാഖ്യാനം അവയുടെ തനതായ അത്ഥംതന്നെയാണോ അതോ എന്റെ സാങ്കല്പികാത്ഥമാണോ എന്നു നിശ്ചയമില്ല. ഇന്ത്യയിൽ സോഷ്യലിസത്തെക്കുറിച്ചു പ്രസംഗിച്ച ആദ്യത്തെ സന്ന്യാസിയാണ് വിവേകാനന്ദൻ എന്നും ഇന്ത്യൻ രാഷ്ട്രീയത്തിലെ ധീരരും സാഹസികരുമായ ആദ്യകാലവിപ്ലവകാരികളുടെ പ്രചോദനകേന്ദ്രം സ്വാമിജിയായിരുന്നുവെന്നും ഉള്ള വസ്തുതകൾ എന്റെ വ്യാഖ്യാനത്തെ സാധൂകരിക്കുന്ന സാക്ഷ്യപത്രികകളാണ്.*

1899 മാച്ചിൽ സ്വാമിജി എഴുതിയ 'വത്തമാനഭാരതം' എന്ന പ്രബന്ധത്തിൽ ഇങ്ങനെ ഒരു വാക്യം കാണുന്നു: 'സമഷ്ടിയുടെ ജീവിതത്തിലാണ് വ്യക്തിയുടെ ജീവിതം. സമഷ്ടിയുടെ സുഖത്തിലാണ് വ്യക്തിയുടെ സുഖം. സമഷ്ടിയെ വിട്ടാൽ വ്യക്തിക്ക് നിലനില്പ് അസാദ്ധ്യമാണ്. അനശ്വരമായ ഈ സത്യമാണ് പ്രപഞ്ചത്തിന്റെ അടിത്തറ.''

ലോകമെങ്ങുമുള്ള ആദ്ധ്യാത്മികനേതൃത്വം പഠിപ്പിക്കാൻ ശ്രമിച്ചതു്, വ്യക്തി അവനിൽത്തന്നെയുള്ള ഒരു പൂണ്ണതയാണെന്നും സ്വന്തം ആന്തരികവികാസത്തിലൂടെ അവനെ സ്വഗ്ഗകവാടം കടത്തിവിടുന്ന ഉപാധിയാണ് മതമെന്നുമത്രെ. സമൂഹത്തിന്റെ പ്രശ്നങ്ങളും അവയുടെ സമമട്ടങ്ങളും പ്രാപഞ്ചികതത്വത്തിന്റെയും ഭൗതികവാദത്തിന്റെയും ജ്വരജല്പനങ്ങളായി മാത്രമേ ഗണിക്കപ്പെട്ടിരുന്നുള്ളു. സമൂഹത്തിൽ നിന്നു വിട്ടുകഴിഞ്ഞാൽ വ്യക്തിക്കു നിലനില്പില്ലെന്നും സമൂഹസുഖത്തിലൂടെ മാത്രമേ വ്യക്തിക്കു സുഖമാജ്ജിക്കാൻ കഴിയുകയുള്ളുവെന്നും വന്നാൽ സമൂഹത്തിന്റെ പ്രശ്നങ്ങൾ എന്തൊക്കെയെന്നു മനസ്സിലാക്കാനും വിശകലനം ഉചയ്യാനും പരിഹാരം കണ്ടെത്താനുമുള്ള ഉദ്യമത്തിൽ ആവുന്നത്ര സംഭാവന നല്കുന്നതിന്നു നാം ബാദ്ധ്യസ്ഥരാണ്. രാജ്യത്തിലെ ദാരിദ്ര്യം, തൊഴിലില്ലായ്മ, ജനാധിപത്യമൂല്യങ്ങൾക്കു സംഭവിച്ചുകൊണ്ടിരിക്കുന്ന ശോഷണം, ഏകാധിപത്യപ്രവണത, ഇവയ്ക്കാധാരമായി നില്ക്കുന്ന സാമ്പത്തികസംവിധാനക്രമം തുടങ്ങിയവയെക്കുറിച്ചു നാം ബോധവാന്മാരാവേണ്ടതാണ്. അല്ലാതെ 'ലോകാഃ സമസ്താസ്സുഖിനോ ഭവന്തു.' എന്ന് ആശംസിച്ചതുകൊണ്ടുമാത്രം സവ്വലോകത്തിന്നും സുഖം ഭവിക്കുന്നില്ല. പഴയ കായ്യങ്ങൾ ഇരിക്കട്ടെ, വ്യാവസായികവിപ്ലവത്തിന്നു ശേഷം സമൂഹഘടനയിലുണ്ടായ മാററത്തെക്കുറിച്ചെങ്കിലും നാം ബോധവാന്മാരാവേണ്ടതാണ്. വത്തമാനഭാരതം എന്ന പ്രബന്ധത്തിലെ സ്വാമിജിയുടെ ഈ വാക്യം ശ്രദ്ധിക്കുക. ''ഇംഗ്ലണ്ട് ഭാരതത്തെ കീഴടക്കിയതിന്റെ അത്ഥം യേശുവോ ബൈബിളോ ഭാരതത്തെ കീഴടക്കിയെന്നല്ല... ഇംഗ്ലണ്ടിന്റെ യുദ്ധധ്വജം യന്ത്രശാലകളുടെ പുകക്കുഴലാണ്; ഭടന്മാർ കച്ചവടക്കപ്പലാണ്; രണാങ്കണങ്ങൾ ലോകവിപണികളും. ചക്രവത്തിനി സമുജ്വലയായ ലക്ഷ്മിയും.''

ഈ വാക്യത്തെ അതിന്റെ പൂണ്ണാത്ഥത്തിൽ ഉൾക്കൊള്ളാമെങ്കിൽ ഇന്ത്യയിലെ അധികാരശക്തിയും — സമൂഹത്തിൽ നിലനില്ക്കുന്ന ആജ്ഞാശക്തിയായാലും അതുല്പാദിപ്പിക്കുന്ന ഭരണശക്തിയായാലും — ലക്ഷ്മീദേവിതന്നെയാണെന്നു കാണാം. [വ്യവസായവിപ്ലവത്തിന്റെ ആരംഭകാലത്തു് യൂറോപ്പിൽ കണ്ട സാമ്പത്തികമായ ഉന്മേഷവും രക്തപ്രസാദവും മൂലമാണ് സ്വാമിജി അതിനെ സമുജ്വലയായ ലക്ഷ്മിയെന്നു വിശേഷിപ്പിച്ചതു്. യഥാത്ഥത്തിൽ അതു് പൈശാചികത്വം നിറഞ്ഞ രക്തരക്ഷസ്സാണെന്നു പിന്നീടു നടന്ന കഴിഞ്ഞ രണ്ടു മഹായുദ്ധങ്ങൾ തെളിയിച്ചുകഴിഞ്ഞു.] ഇക്കാലത്തുമാത്രമല്ല എക്കാലത്തും സമൂഹത്തെ നിയന്ത്രിച്ചുപോന്ന ശക്തി സമ്പത്തുതന്നെ. അതിന്റെ പിടിമുറുക്ക

* ഇരുപതാം നൂററാണ്ടു് തുടങ്ങുമ്പോഴേക്കും 1902-ൽ സ്വാമിജി അന്തരിച്ചുവെന്ന കാര്യം ഓക്കുക.

ത്തിൽ ഏററക്കുറച്ചിലുണ്ടെന്നുമാത്രം. വ്യവസായയുഗത്തിൽ സമ്പത്തിൻെറ ആധിപത്യം സമഗ്രവും പ്രകടവുമാണെന്ന ഒരു വ്യത്യാസമുണ്ട്. നമ്മുടെയെല്ലാം വ്യക്തിജീവിതത്തിൻെറ കൊതുമ്പുതോണി ഈ നീർകുത്തിൻെറ ഒഴുക്കിലും ചുഴിയിലുംപെട്ടു കറങ്ങുകയാണ്. നമ്മിലും ഭാഗ്യം കുറഞ്ഞ ജനകോടികളെ സംബന്ധിച്ചാണെങ്കിൽ അവരുടെ കൈയ്ക്കും കാലിന്നും കഴുത്തിനും വ്യാവസായികമുതലാളിത്തത്തിൻെറ നീരാളി അതിൻെറ ആയിരം കൈകൾകൊണ്ടു ചുററിവരിഞ്ഞിരിക്കുകയാണ്. അതു് അറുത്തുനീക്കിക്കൊടുക്കാതെ നാം നല്കുന്ന ഏതുദ്ബോധനവും അവന്നു് അർത്ഥശൂന്യമായ ശബ്ദങ്ങൾ മാത്രമാണ്.

1894 നവമ്പറിൽ 'എൻെറ ചുണക്കുട്ടന്മാർക്കു്'' എന്ന ശീർഷകത്തിൽ സ്വാമിജി എഴുതി: ''വളർച്ചയ്ക്കുവേണ്ട പ്രധാനവ്യവസ്ഥ സ്വാതന്ത്ര്യമാണ്. മനുഷ്യന്നു ചിന്തിക്കുവാനും സംസാരിക്കുവാനും സ്വാതന്ത്ര്യം വേണ്ടതുപോലെ ഭക്ഷണത്തിന്നും വസ്ത്രധാരണത്തിന്നും വിവാഹത്തിന്നും സ്വാതന്ത്ര്യം വേണം. ഭൗതികപരിഷ്കാരത്തെപ്പററി നാം വിഡ്ഢികളെപ്പോലെയാണു് സംസാരിക്കുന്നതു്. എനിക്കിവിടെ ഭക്ഷണം നല്കാൻ കഴിയാത്ത ഒരീശ്വരൻ സ്വർഗ്ഗത്തിൽ നിത്യാനന്ദം നല്കുമെന്നു ഞാൻ കരുതുന്നില്ല. ഇംഗ്ലീഷുകാരിൽനിന്നു് പ്രഭാവമെല്ലാം നിങ്ങളിലേക്കു പകർന്നുവെന്നു വെക്കുക; പിന്നെ അപ്പോഴത്തെ പ്രഭാവക്കാർ ജനങ്ങളെ അമർത്തിവെയ്ക്കും. ജനസാമാന്യത്തിന്നു പ്രഭാവമൊട്ടു നല്കുകയുമില്ല.''

സ്വാമിജി എട്ടു ദശാബ്ദങ്ങൾക്കുമുമ്പു് ദീർഘദർശനം ചെയ്തതെന്തോ അതിവിടെ സംഭവിച്ചിരിക്കുന്നു. ഇഹത്തിൽ ഭക്ഷണത്തിന്നു വേണ്ടി പിടയ്ക്കുന്നവനെ പരത്തിലുള്ള സ്വർഗ്ഗത്തെച്ചൊല്ലി മയക്കിക്കിടത്തുന്ന മതനേതൃത്വമാണു് ഇന്നെവിടെയും ആധിപത്യം വഹിക്കുന്നതു്. ഇംഗ്ലീഷുകാരിൽനിന്നു് സമസ്താധികാരങ്ങളും ഒരു ന്യൂനപക്ഷത്തിൻെറ കൈയിലേയ്ക്കു സംക്രമിച്ചു. ആ സമ്പന്നവർഗ്ഗമാണു് ഇന്നു് ആധിപത്യം വഹിക്കുന്നതു്. മഹാഭൂരിപക്ഷം ജനങ്ങൾക്കും ഇന്നു ലഭിച്ച ആകെയുള്ള സ്വാതന്ത്ര്യം വാതോരാതെ സംസാരിക്കുന്നതിന്നും ഭരണാധികാരികൾ കല്പിക്കുമ്പോൾ വോട്ടുചെയ്യുന്നതിന്നും ഉള്ള സ്വാതന്ത്ര്യമാണ്. ഈ പട്ടിണിക്കും പാരതന്ത്ര്യത്തിന്നും പകരമായി മതപ്രബോധനത്തിൻെറ സൗജന്യ കഞ്ഞിപാർച്ചാകേന്ദ്രങ്ങൾ തുറന്നതുകൊണ്ടുമാത്രം അവരുടെ ആത്മീയമായ ആരോഗ്യം വീണ്ടുകിട്ടുകയില്ല.

'വർത്തമാനഭാരത'മെന്നു മുൻപറഞ്ഞ പ്രബന്ധത്തിൽ സ്വാമിജി ഇങ്ങനെ പറയുന്നു: ''ഇതൊക്കെ ആയിരുന്നാലും ശൂദ്രത്വമുള്ള ശൂദ്രർക്കു് പ്രാധാന്യമുള്ള ഒരു കാലം വരികതന്നെചെയ്യും. എന്നുവെച്ചാൽ വൈശ്യത്വവും ക്ഷത്രിയത്വവും നേടിയ ശൂദ്രവർഗ്ഗം ഏറിയ തോതിൽ ബലവീര്യം കാട്ടുന്നതുപോലെയല്ല. ശൂദ്രധർമ്മവും കർമ്മവും അനുസരിക്കുന്ന ശൂദ്രർക്കു് എല്ലാ നാട്ടിലും ആധിപത്യം കൈവരുമെന്നർത്ഥം. ഇതിൻെറ മുന്നോടി ഇന്നു പടിഞ്ഞാറൻനാടുകളിൽ പയ്യെപ്പയ്യെ കണ്ടുതുടങ്ങിയിട്ടുമുണ്ടു്.'' റഷ്യൻവിപ്ലവത്തിന്നും പതിനെട്ടുവർഷംമുമ്പാണു് സ്വാമിജി ഇതു കുറിച്ചുവെച്ചതു്. വർണ്ണാശ്രമധർമ്മത്തെ പ്രതിപാദിക്കുന്ന മതസാഹിത്യത്തിൻെറ പദാവലികൾക്കുപകരം ആധുനികസാമൂഹ്യശാസ്ത്രത്തിൻെറ പദസംഹിത ഉപയോഗിച്ചാൽ ഇവിടെ ശൂദ്രൻ എന്നതിന്നു അദ്ധ്വാനിക്കുന്ന തൊഴിലാളിവർഗ്ഗം — പ്രോളിറേററിയൻ — എന്നർത്ഥമാണ്. യൂറോപ്പിൽ അവന്നു വോട്ടവകാശം ലഭിച്ചതിന്നുശേഷമാണു് സ്വാമിജി ഇതെഴുതിയതു്. അപ്പോൾ, ലോകത്തിൽ അവൻെറ ആധിപത്യം വരുമെന്നും അതിൻെറ ലക്ഷണങ്ങൾ പയ്യെപ്പയ്യെ കണ്ടുതുടങ്ങിയിട്ടുണ്ടെന്നും പറയുന്നതു് തീർച്ചയായും, കൈവന്നുകഴിഞ്ഞ വോട്ടവകാശത്തെ പരാമർശിച്ചല്ല. ഇന്ത്യയിലും ഇപ്പറഞ്ഞ ശൂദ്രാധിപത്യം സ്ഥാപിക്കുന്നതിന്നുമുമ്പു് സമൂഹത്തിൻെറ ശാന്തി സംഭാവ്യമല്ല. ഉന്നതമായ ജീവിതമൂല്യത്തെ തേടിപ്പോകാനുള്ള സാഹചര്യവും സ്വാതന്ത്ര്യവും അതിന്നുമുമ്പു് അവന്നു് ലഭിക്കുകയുമില്ല. ഇതെങ്ങനെ സാധിതമാക്കാം? സ്വാമിജി തൻെറ ചുണക്കുട്ടന്മാർക്കു് നല്കുന്ന നിർദ്ദേശം ഇതാണ്: ''സംഘടനാജോലിയിൽ മുന്നേറുക ... ജീവിതത്തിൻെറ ഒരേയൊരു നിയമം സ്നേഹമാണ്. കഴിഞ്ഞ പത്തുവർഷത്തെ എൻെറ മുദ്രാവാക്യം പോരാടുക, പോരാടുക എന്നായിരുന്നു. സ്വാതന്ത്ര്യമില്ലാതെ വളർച്ചയൊന്നുമില്ല. വളർച്ചയ്ക്കു പ്രധാനമായ വ്യവസ്ഥ സ്വാ

തന്ത്ര്യമാണ്.'' വർത്തമാനഭാരതത്തെക്കുറിച്ചുള്ള പ്രബന്ധത്തിൽ സ്വാമിജി വീണ്ടും പറയുന്നു: ''സമുദായത്തിൻെറ നേതൃത്വം വിദ്യാബലമുള്ള വരിലോ ബാഹുബലമുള്ളവരിലോ ധനബല മുള്ളവരിലോ ഇരിക്കട്ടെ; അതിൻെറ അടിത്തറ സാമാന്യജനമാണ്. ഈ ശക്തിക്ഷേത്രത്തിൽ നിന്നു നേതാക്കന്മാർ എത്രത്തോളം അകന്നു നില്ക്കുന്നുവോ അത്രത്തോളം അവർ ദുർബ്ബലരായി ത്തീരും.''

അപ്പോഠം സ്വാമിജിയുടെ പ്രബന്ധങ്ങ ളിൽനിന്നുള്ള ഈ ഉദ്ധരണങ്ങളിലൂടെ ഞാൻ വാററിയെടുക്കാൻ ശ്രമിച്ച ആശയമിതാണ്.

1. സമഷ്ടിയുടെ ജീവിതത്തിൻെറ ഒരംശ മെന്ന നിലയ്ക്കു മാത്രമേ വ്യക്തിക്കു നിലനില്പും ജന്മസാഫല്യവുമുള്ളു.

2. സമഷ്ടിയുടെ വിധിനിർണ്ണായകശക്തി സമ്പത്താണ്.

3. ശൂദ്രശക്തി — അദ്ധ്വാനശക്തി— ആധിപ ത്യം നേടുമ്പോഠം മാത്രമേ സമഷ്ടിക്കു ക്ഷേമം കൈവരുന്നുള്ളു. ഇന്ത്യ ബ്രിട്ടീഷുകാരിൽനിന്നു നേടുന്ന പ്രാഭവം ന്യൂനപക്ഷത്തിൻെറ കൈയിൽ തളം കെട്ടിനിന്നുകൂടാ. അതു ജനകോടികളി ലേക്കു പകരണം.

4. അതിന്നുള്ള മാർഗ്ഗം സംഘടിക്കുക, പോ രാടുക എന്നതുതന്നെ. ബുദ്ധിശക്തി, ബാഹു ശക്തി, ധനശക്തി എന്നിങ്ങനെ ഏതു ശക്തിയു ടെയും അടിത്തറ സാമാന്യജനമാണ്.

ഈ നാലിനങ്ങളെ കേന്ദ്രമാക്കിക്കൊണ്ടു് ഇന്ത്യൻ യുവമനസ്സുകളെ പ്രബുദ്ധമാക്കാമെങ്കിൽ വിവേകാനന്ദസാഹിത്യം ഇന്നും ആവേശത്തി ൻെറ ശേവുധിതന്നെ. സഹസ്രാബ്ദങ്ങളുടെ ദീർഘ നിദ്രയിൽനിന്നു് ഭാരതത്തിൻെറ ആന്തരചേത നയെ വിളിച്ചുണർത്തിയതു് ആ കേസരിയുടെ ഗർജ്ജനമായിരുന്നു. ഇന്ത്യ അതുകേട്ടു് ഉണർന്നു. ഇരിമ്പിൻെറ അസ്ഥിപഞ്ജരവും ഉരുക്കിൻെറ ഞരമ്പുകളും ആർജ്ജിക്കാൻ നമ്മെ ഉദ്ബോധി പ്പിച്ചു. അങ്ങനെ കരുത്താർജ്ജിച്ചവർക്കു് വ്യക്ത മായ ഒരു കർമ്മപദ്ധതി ആവിഷ്കരിച്ചു തരുംമുമ്പു് അവിടുന്നു തിരോധാനം ചെയ്കയും ചെയ്തു. നമ്മുടെ മുമ്പിലുള്ള സമുദായത്തെ നാംതന്നെ വിശകലനം ചെയ്തു പഠിക്കേണ്ടിയിരിക്കുന്നു; അതിൽനിന്നു നാംതന്നെ നമ്മുടെ കർമ്മപദ്ധതി വെട്ടിത്തെളിയിക്കേണ്ടിയിരിക്കുന്നു.

നമ്മുടെ സമൂഹത്തിൻെറ ഘടനയുടെ അടി സ്ഥാനസ്വഭാവമെന്താണ്? നമ്മെ ഭരിക്കുന്ന മുതലാളിത്തലോകത്തിൻെറ എല്ലാ കർമ്മപദ്ധ തികളും ലാഭമെന്ന ഉത്തേജനശക്തിയെ ആധാര മാക്കിയാണ് കെട്ടിപ്പടുത്തിട്ടുള്ളതു്. ഏററവും വലിയ വ്യവസായപ്രമുഖൻമുതൽ ഏററവും നിസ്വനായ തെരുവുതെണ്ടിവരെ ധനികദരി ദ്രഭേദമെന്യേ ലാഭത്തിൻെറ മായാജാലത്തിന്നു വശംവദരാണ്. ഈ പന്തയക്കുതിയിൽ നിസ്വ രായ ജനകോടികഠം പിന്തള്ളപ്പെടുന്നു; ചവുട്ടി മെതിക്കപ്പെടുന്നു. ലാഭമെന്ന പദത്തെ മതസാ ഹിത്യത്തിൻെറ ഭാഷയിലേക്കു പകർത്തിയാൽ 'ദുര' എന്നർത്ഥം. ഇന്ത്യയിലെ അമ്പത്തെട്ടുകോടി ജനതയെ മുഴുവനും അവരിൽ ദുരയെന്ന വികാ രത്തെ ഉത്തേജിപ്പിച്ചുകൊണ്ടു്, ഒപ്പം ചേർത്തു നിർത്താമെന്നും അതിൽനിന്നും ശാന്തിയും ക്ഷേമ വും കൊയ്തെടുക്കാമെന്നും നിങ്ങഠം വിശ്വസി ക്കുന്നുവോ? ദുരയിൽ ജനിച്ചു ദുരയുടെ മരീചി കയെത്തേടിയലയുന്ന ഒരു ജനതയെ നിഷ്കാമ കർമ്മവും നിസ്സംഗസേവനവും പഠിപ്പിച്ചുകൊണ്ടു മുക്തിപഥത്തിലേക്കു നയിക്കാമെന്നും വിശ്വ സിക്കുന്നവരുണ്ടാവാം. മറിച്ചു്, സമുദായത്തെ ഗ്രസിച്ചുകഴിഞ്ഞ അധമവികാരങ്ങളാകുന്ന നാനാതരം പകർച്ചവ്യാധികളുടെ പ്രഭവസ്ഥാന മാണ് ദുരയെന്നും അതുമാററി മറെറാരടിസ്ഥാന ത്തിൽ സമുദായത്തെ പുനഃസംവിധാനം ചെയ്താ ലല്ലാതെ മനുഷ്യവർഗ്ഗത്തെ ശാന്തിയിലേക്കു നയിക്കുക സാദ്ധ്യമല്ലെന്നും വിശ്വസിക്കുന്ന മറെറാരു ചിന്താഗതിക്കാരും ഇവിടെയുണ്ടു്. ചൂഷണാധിഷ്ഠിതമായ ലാഭചിന്തയുടെ സ്ഥാന ത്തു്, ഉപഭോഗാധിഷ്ഠിതമായ അധ്വാനത്തെ പ്രതിഷ്ഠിക്കുകയും സമുദായത്തെയാകെ ആ അടിസ്ഥാനത്തിൽ ഉടച്ചുവാർക്കുകയും ചെയ്യാ ല്ലാതെ മനുഷ്യനു പ്രാകൃതവികാരങ്ങളിൽനിന്നു മുക്തി നേടാനാവില്ലെന്നു് ആ ചിന്താഗതിക്കാർ വിശ്വസിക്കുന്നു. അതുകൊണ്ടാണ്, മുൻസൂചി പ്പിച്ചതുപോലെ, മതപരമായ ഉണർവ്വ് ധാർമ്മി കാധഃപതനത്തിന്നു പ്രതിവിധി അല്ലാതായി ത്തീരുന്നതു്. ഇപ്പറഞ്ഞ മാററമുണ്ടായാൽ എല്ലാം തനിയെ നേരെയാവുമെന്നല്ല, അവിടെനിന്നു തുടങ്ങിയാലേ നേരെയാവുള്ളുവെന്നാണ് അവ

രെത്തിച്ചേന്ന നിഗമനം. ഈ ലേഖകൻ ആ ചിന്താഗതിക്കാരുടെ കൂടെയാണ്. ഞാനിവിടെ പരാമശിക്കുന്നതു് ഒററപ്പെട്ട വിവേകാനന്ദന്മാരെക്കുറിച്ചോ ഗാന്ധിമാരെക്കുറിച്ചോ രംഗനാഥാനന്ദന്മാരെക്കുറിച്ചോ അല്ലെന്നും അവക്കു പോലും മോചിപ്പിക്കാൻ കഴിയാത്ത ജനകോടികളെക്കുറിച്ചാണെന്നും എടുത്തുപറഞ്ഞുകൊള്ളട്ടെ.

ഇന്ത്യ ഇന്നു് മറെറാരു കുരുക്ഷേത്രയുദ്ധത്തെ സമീപിച്ചുകൊണ്ടിരിക്കയാണെന്ന ഞാൻ ഭയപ്പെടുന്നു. സമ്പത്തും അധികാരവും സമസ്തജീവിതസൗഭാഗ്യങ്ങളും കൈയടക്കി, സൈനികശക്തിയെ കാവൽ നിത്തിക്കൊണ്ടു സ്വച്ഛന്ദം മത്തിച്ചു കൂത്താടുന്ന ഉപരിവഗ്ഗവും ഇവയെല്ലാം കൈവിട്ടുപോയി, പട്ടിണിയും പരാധീനതയുമായിക്കഴിയുന്ന ദരിദ്രവഗ്ഗവും തമ്മിലായിരിക്കും ആ യുദ്ധം നടക്കുക. വ്യവസായയുഗത്തിലെ കുരുക്ഷേത്രയുദ്ധം, സ്വാമിജിയുടെ പദസംഹിത ഉപയോഗിച്ചു പറഞ്ഞാൽ, വൈശ്യശക്തിയും ശൂദ്രശക്തിയും തമ്മിലുള്ള യുദ്ധമായിരിക്കും. യുദ്ധം ഭീകരമാണു്, വിനാശകാരിയാണു്; പൈശാചികമാണു്. അതുകൊണ്ടാണു് കുരുപാണ്ഡവമത്സരത്തിൽ യുദ്ധം ഒഴിവാക്കാൻ ഭഗവാൻ കൃഷ്ണൻ ഒടുക്കത്തെ കൈയെന്ന നിലയ്ക്കു് ദൂതു പറഞ്ഞു നോക്കിയതു്. പക്ഷേ അതിൻെറ പരാജയത്തോടെ യുദ്ധം അനിവാര്യമായിത്തീൎന്നു. ആധുനിക ഭാരതത്തിലെ യുദ്ധസജ്ജീകരണത്തിലും ഉൽകണ്ഠാകുലരായ പ്രാജ്ഞന്മാർ അതൊഴിവാക്കാൻ പരിശ്രമിക്കായ്കയല്ല. എന്നെ സംബന്ധിച്ചു പറഞ്ഞാൽ നടക്കാനിരിക്കുന്ന കുരുക്ഷേത്രയുദ്ധത്തിൻെറ ഭഗവദ്ഗീത് ആയിരുന്നു വിനോബജിയുടെ ഭൂദാനയജ്ഞം. ഫലമെന്തെന്നു നമുക്കറിയാം. മുമ്പറഞ്ഞവിധം യുദ്ധം നടക്കുകയാണെങ്കിൽ അതു ശൂദ്രശക്തിയുടെ വിജയത്തിൽ മാത്രമേ പര്യവസാനിച്ചുകൂട്ടൂ. എങ്കിൽ മാത്രമേ മനുഷ്യനിലുള്ള ഉൽകൃഷ്ടവികാരങ്ങൾക്കു ബന്ധനമോചനം ലഭിക്കയുള്ളൂ. വിവേകാനന്ദസാഹിതിയിൽനിന്നു് അതിനുള്ള കമ്മചൈതന്യമാണു് യുവശക്തി സമാജ്ജിക്കേണ്ടതു്.

---

# ശാസ്താവും അയ്യപ്പനും

വട്ടപ്പറമ്പിൽ ഗോപിനാഥൻപിള്ള, എം. എ.

വാല്മീകിരാമായണകാലം മുതലേ പ്രശസ്തിയാർജ്ജിച്ച ഒരു പുണ്യഭൂമിയാണു് ശബരിമല. പുണ്യവതിയും ഭക്തയുമായ ശബരിയുടെ വാസംകൊണ്ടു് പവിത്രീകൃതമായ ഒന്നാണു് മാതംഗവനം. ദീഘകാലം ഈ പ്രദേശത്തു് തപസ്സനുഷ്ഠിച്ച ശബരി ഒടുവിൽ സ്വതേജസ്സിൽ തന്നെ ലയിച്ചു. അന്നുമുതൽ മാതംഗവനം എന്നറിയപ്പെട്ടിരുന്ന ആ സ്ഥലം ശബരിഗിരി എന്ന പേരിനാൽ പ്രസിദ്ധമായി. (രാമായണപ്രസിദ്ധമായ ശബരിഗിരിയും പമ്പയും ഇതല്ലെന്നു് ഒരു വാദമുള്ളതു് വിസ്മരിക്കുന്നില്ല.) കേരളത്തിലെ ഭൂവിഭാഗങ്ങളുടെ രക്ഷയ്ക്കായി ശ്രീപരശുരാമൻ സൃഷ്ടിച്ച പതിനെട്ടു ശാസ്താക്ഷേത്രങ്ങളിലൊന്നു് ശബരിമലയിലേതാണു്. ഇക്കാരണത്താലും അതിപ്രാചീനകാലം മുതലേ ശബരിഗിരിയുടെ കീത്തി എല്ലായിടത്തും വ്യാപിച്ചിരുന്നു. ഇന്നു് ശബരിമല അറിയപ്പെടുന്നതു് ധമ്മരക്ഷകനും, ഭക്തവത്സലനുമായ ധമ്മശാസ്താവിൻെറ അഥവാ അയ്യപ്പൻെറ സ്ഥാനം എന്ന നിലയ്ക്കാണു്. ഓരോ വഷവും വദ്ധിച്ചുവരുന്ന ഭക്തജനങ്ങളുടെ സംഖ്യയും ശബരിമലയാത്രയ്ക്കു് ഭക്തസഞ്ചയം പ്രകടിപ്പിക്കുന്ന ആവേശവും ശബരിമലയുടെ പ്രാധാന്യത്തിനും ശബരിഗിരിനാഥൻെറ മഹത്വത്തിനും ഉത്തമദൃഷ്ടാന്തമാണു്.

## ശാസ്താവു്

നമ്മുടെ പ്രധാന പുരാണങ്ങളിലോ ഇതിഹാസങ്ങളിലോ ഒന്നും ശാസ്താവിനെക്കുറിച്ചു സൂചനകളില്ല. ചില പുരാണകഥകളുമായി ബന്ധപ്പെടുത്തിക്കൊണ്ടു പ്രാചീനകാലംമുതൽ

ക്കേ ശാസ്താവിൻെറ ജനനത്തെക്കുറിച്ച് ചില ഐതിഹ്യങ്ങരം നിലവിലുണ്ട്. ഹരിഹരന്മാരുടെ സംയോഗത്താൽ ജനിച്ച ധർമ്മരക്ഷിതാവാണ് ശാസ്താവ് എന്ന കഥ അവയിലൊന്നത്രേ.

പാലാഴിമഥനകാലത്ത് അമൃതപഹരിച്ച അസുരന്മാരെ വശീകരിക്കാൻ വിഷ്ണു മോഹിനീരൂപം കൈക്കൊണ്ടു. മോഹിനിയിൽ ആസക്തനായ ശിവൻ അവളെ പ്രാപിക്കയും തുടന്ന് ഹരിഹരപുത്രനായ ശാസ്താവു ജനിക്കുകയും ചെയ്തെന്നാണ് ഒരു കഥ.

കേരളത്തിൽ വളരെ പ്രചാരമുള്ള ഒന്നാണ് ''ഭൂതനാഥോപാഖ്യാനം'' എന്ന സംസ്കൃതഗ്രന്ഥം. അതിലെ കഥ ഇങ്ങനെ സംഗ്രഹിക്കാം.

''ത്രിമൂർത്തികളുടെ ദിവ്യാംശങ്ങരം ചേന്ന് ദത്തൻ എന്നൊരു പുരുഷനും യോഗമായാശക്തികരം ഒത്തുചേന്ന് 'ലീല' എന്ന ഒരു സ്ത്രീക്കും ജന്മംകൊടുത്തു. ദത്തനും, ലീലയും പരിണീതരായി. വളരെക്കാലം എല്ലാ സുഖഭോഗങ്ങളും അനുഭവിച്ചുകൊണ്ട് അവർ വാണു. സുഖവിരക്തിവന്ന ദത്തൻ ലീലയെ വിട്ടുപോകാനുറച്ചു. സുഖാസക്തി ശമിച്ചിട്ടില്ലാത്ത ലീല താൻ ദത്തൻെറ മഹിഷിയാണെന്നും തന്നെവിട്ടു പോകരുതെന്നും അപേക്ഷിച്ചു. 'മഹിഷി,' 'മഹിഷി എന്നു പറഞ്ഞു തന്നെ തടുത്ത ലീല മഹിഷീ (പെൺപോത്ത്) രൂപത്തിൽ അസുരകുലത്തിൽ പിറക്കട്ടെയെന്ന് ദത്തൻ ശപിച്ചു. ദത്തൻ മഹിഷമായിത്തീരട്ടെയെന്നു ലീലയും ശപിച്ചു.

ലീല കരംഭൻെറ മകളായി മഹിഷീമുഖത്തോടെ ജനിച്ചു. അവരം തപസ്സുകൊണ്ടു ബ്രഹ്മദേവനെ പ്രസാദിപ്പിച്ച് ഹരിയും ഹരനും ചേന്നുണ്ടാകുന്ന പുത്രനാൽ മാത്രമേ താൻ വധ്യയാകാവൂ എന്ന വരം നേടി. വരബലത്താൽ മഹിഷി ദേവകളെ പീഡിപ്പിച്ച് ദേവലോകം കീഴടക്കി. അപ്പോഴേക്കും ദത്തൻ മഹിഷരൂപത്തിൽ പിറന്നുകഴിഞ്ഞിരുന്നു. യാദൃച്ഛികമായി മഹിഷിയും, മഹിഷവും തമ്മിൽ കണ്ടുമുട്ടി. മുജ്ജന്മവാസനയാൽ അവർ പരസ്പരം പ്രണയബദ്ധരായി. തുടന്ന് അവർ ഭൂലോകത്തെത്തി.

ഇക്കാലത്തായിരുന്നു പാലാഴിമഥനം. പാലാഴിമഥനവേളയിലുളവായ അമൃത് അസുരന്മാർ അപഹരിച്ചു. വിഷ്ണു മോഹിനീവേഷം പൂണ്ട് അമൃത് വീണ്ടെടുത്തു ദേവന്മാക്കു നൽകി. മോഹിനീവേഷം കണ്ട് മാരമാലേററു വലഞ്ഞ ശിവൻ അവളെ പരിഗ്രഹിക്കുകയും ഹരിഹരപുത്രൻ ജനിക്കുകയും ചെയ്തു. ഭൂതനാഥനായ മകനെ വിളിച്ചു തൽക്കാലം കൈലാസത്തിൽ വാഴാൻ പറഞ്ഞിട്ടു വിഷ്ണു മറഞ്ഞു.

മഹിഷീമർദ്ദനമാണ് ശാസ്താവിൻെറ അവതാരോദ്ദേശമെന്ന് ശിവൻ ഹരിഹരപുത്രനെ ധരിപ്പിച്ചു. അതിനുവേണ്ടി ഒരു ശിശുവിൻെറ രൂപത്തിൽ ശാസ്താവ് പമ്പാതീരത്തു പോയി കിടക്കണമെന്നും അപ്പോരം അവിടെയെത്തുന്ന പന്തളഭൂപൻ ആ ശിശുവിനെ എടുത്തു വളത്തുമെന്നും പന്ത്രണ്ടു കൊല്ലം കഴിയുമ്പോരം മഹിഷീനിഗ്രഹത്തിനുള്ള ശക്തി ലഭിക്കുമെന്നും ശിവൻ അറിയിച്ചു.

വേട്ടയ്ക്കെത്തിയ പന്തളരാജാവ് ശിശുവിനെ എടുത്തു വളത്തി. കൗമാരത്തിലെത്തിയ മണികണ്ഠൻ (അതായിരുന്നു ശാസ്താവിനിട്ടിരുന്ന നാമം.) സവ്വശാസ്ത്രവിചക്ഷണനായി. മണികണ്ഠനെ യുവരാജാവായി വാഴിക്കാനുള്ള പന്തളേശൻെറ നീക്കം രാജ്ഞിയേയും ദുഷ്ടനായ മന്ത്രിയേയും അസഹിഷ്ണുക്കളാക്കി. അവരിരുവരുംകൂടി മണികണ്ഠനെ പല രീതിയിൽ വധിക്കാൻ ശ്രമിച്ചെങ്കിലും അതിൽനിന്നെല്ലാം അദ്ദേഹം രക്ഷപ്പെട്ടു. ഒടുവിൽ രാജ്ഞി വ്യാജരോഗം നടിച്ചു കിടന്നു. ഒരു ഗൂഢാലോചനയുടെ ഫലമായി വൈദ്യന്മാർ രാജ്ഞിയുടെ രോഗശമനത്തിന്ന് പുലിപ്പാലു വിധിച്ചു. രാജാവു സങ്കടത്തിലായി. കാര്യം ഗ്രഹിച്ച മണികണ്ഠൻ സ്വമേധയാ പുലിപ്പാലിനുവേണ്ടി വനത്തിലേയ്ക്കു തിരിച്ചു.

കാനനത്തിലെത്തിയ മണികണ്ഠനെ ശിവൻെറ നിർദ്ദേശപ്രകാരം പാലരൻ, കട്ടശബ്ദൻ, വീരഭദ്രൻ തുടങ്ങിയ ഭൂതനായകന്മാർ വന്നു വണങ്ങിനിന്നു. അവരോടുകൂടി ധർമ്മശാസ്താവ് പമ്പാതീരത്തെത്തി.

മഹിഷി വീണ്ടും സ്വർഗ്ഗത്തെത്തി ദേവോപദ്രവം തുടങ്ങി. മഹിഷിയുടെ പീഡനത്തിൽ

നിന്നു രക്ഷിക്കാൻ ദേവകൾ ശാസ്താവിനോടപേക്ഷിച്ചു. സ്വർഗ്ഗത്തെത്തിയ ശാസ്താവു് യുദ്ധത്തിന്നിടയിൽ മഹിഷിയെ പൊക്കിയെടുത്തു് ഭൂമിയിലേയ്ക്കെറിഞ്ഞു. കൂടെചാടിയ ശാസ്താവു് മഹിഷീശരീരത്തിൽ കയറി ഘോരതാണ്ഡവം നടത്തി. പരാജിതയായ മഹിഷി ശാസ്താവിനെ സ്തുതിച്ചു. സന്തുഷ്ടനായ ശാസ്താവു് അവളെ തഴുകിയപ്പോൾ മഹിഷീരൂപത്തിൽനിന്നും അവളുടെ പൂർവ്വരൂപം പുറത്തുവന്നു.

പന്തളഭൂപന്റെ ദുഃഖത്തിനറുതിവരുത്താനും അനന്തരം ശബരിമലയിൽ സൃഷ്ടിക്കുന്ന ക്ഷേത്രത്തിൽ അധിവസിക്കാനും ശിവൻ ശാസ്താവിനോടാജ്ഞാപിക്കുന്നു. പിന്നീടു് വ്യാഘ്രസമേതനായി പന്തളത്തെത്തിയ ശാസ്താവിനെ എല്ലാവരും ഭയഭക്തിപൂർവ്വം വണങ്ങി. അപ്പോൾ അഗസ്ത്യൻ പ്രത്യക്ഷപ്പെട്ടു് ശാസ്താവിന്റെ രഹസ്യം പന്തളനാഥനെ ഗ്രഹിപ്പിക്കുകയും മഹർഷിയുടെ നിർദ്ദേശപ്രകാരം രാജാവു് ശബരിമല ക്ഷേത്രം നിർമ്മിക്കുകയും ചെയ്യുന്നു. ഒടുവിൽ ശ്രീപരശുരാമൻ വേഷപ്രച്ഛന്നനായി വന്നു് പ്രതിഷ്ഠാവിഗ്രഹത്തിന്റെ രൂപം നിർദ്ദേശിക്കുകയും അതനുസരിച്ചു തീർത്ത വിഗ്രഹം ആ മഹർഷിതന്നെ പ്രതിഷ്ഠിക്കുകയും ചെയ്തു.'

വരബലംകൊണ്ടു മത്തനും ശക്തനുമായ ശൂർപ്പകനെ വിഭ്രമിപ്പിച്ചു് കെണിയിൽപ്പെടുത്തി വധിക്കാൻ വിഷ്ണു മോഹിനീരൂപം ധരിച്ചുവെന്നും ആ സുന്ദരിയിൽ ശിവൻ കാമപരവശനായെന്നും ശിവവിഷ്ണുയോഗത്തിൽനിന്നുണ്ടായതായതാണു് ശാസ്താവെന്നുമത്രെ മറെറാരു കഥ.

ശാസ്താവിന്റെയും അയ്യപ്പന്റെയും ഉത്ഭവത്തിനുള്ള കാരണങ്ങളെപ്പററി ശ്രീ മഹാശാസ്തൃപൂജാകല്പത്തിൽ കൊടുത്തിരിക്കുന്ന കഥ ഇങ്ങനെയാണു്:

'വൃകാസുരവധത്തോടുകൂടി മൂർത്തികൾ ശപിക്കപ്പെടുകയും ഹരിഹരതേജസ്സുമുഴുവൻ ഹരിഹരപുത്രനിൽ ലയിച്ചു് അവതരിക്കുകയും ചെയ്തു.

മോഹിനീശിവന്മാർക്കു് ദേവീശാപം ഉണ്ടാകുകയും മഹിഷജന്മത്തിൽ പതിക്കുകയും ചെയ്തു. ശിവൻ മഹിഷാസുരനായും വിഷ്ണു മഹിഷിയായും ജനിച്ചു. ദേവി മഹിഷാസുരനും ശാസ്താവു മഹിഷിയ്ക്കും ശാപമോക്ഷം കൊടുത്തു. മഹിഷീശാപമോചനത്തിനു് സ്വയംഭൂവായു് അവതരിച്ച ധർമ്മശാസ്താവാണു് അയ്യപ്പൻ.'

ഈ കഥകൾക്കൊന്നും പുരാണേതിഹാസങ്ങളുടെ പിൻബലമോ അംഗീകാരമോ ഇല്ല. ഭൂതനാഥോപാഖ്യാനത്തിലും മററും കാണുന്ന കഥ ഏതോ ഭാവനാകുശലന്റെ സൃഷ്ടിയാണു്. ശിവന്റെയും മോഹിനിയുടേയും കഥ ഭാഗവതത്തിലുണ്ടെങ്കിലും ശാസ്താവിന്റെ കഥ അതിലില്ല.

വൈഷ്ണവരുടെയും ശൈവരുടെയും ആരാധനകളുടെ ഒരു സമുച്ചയമാണു് ശാസ്താവിന്റെ സങ്കല്പത്തിന്നടിസ്ഥാനമെന്നു് ഈ കഥകൾ വ്യക്തമാക്കുന്നു.

''ശബരിമല ധർമ്മശാസ്താവിന്റെ സങ്കല്പത്തെ രണ്ടുപ്രകാരത്തിൽ വീക്ഷിക്കാം. ഒന്നു് ശൈവവൈഷ്ണവശക്തികളിൽ അന്തർഹിതമെന്നു വിശ്വസിക്കപ്പെട്ടുപോരുന്നതും രക്ഷാശിക്ഷാദിധർമ്മനിർവ്വഹണങ്ങളുടെയും, മോക്ഷദായകത്വത്തിന്റെയും ആകരസ്ഥാനമായി കരുതപ്പെട്ടുവരുന്നതുമായ താരകബ്രഹ്മസങ്കല്പം. രണ്ടു്, ആവക ധർമ്മനിർവ്വഹണങ്ങൾക്കു് പ്രത്യക്ഷോപാധിയായി ജന്മമെടുത്തു്, ജന്മോദ്ദേശം സഫലമാക്കിയിട്ടു് ആദിമശക്തിയിൽതന്നെ വിലയം പ്രാപിച്ച അവതാരപുരുഷനായ അയ്യപ്പന്റെ സങ്കല്പം. ഈ രണ്ടു ഘടകങ്ങളുടെയും സംയുക്തഭാവനയാണു് ധർമ്മശാസ്താവു്.'' 1

## ശാസ്താവും ബുദ്ധനും

ശാസ്താവും ബുദ്ധനും ഒന്നാണെന്നു് പ്രബലമായ ഒരു ധാരണ പലരുടെയും ഇടയിലുണ്ടു്. അതിനു് അവർ ചൂണ്ടിക്കാണിക്കുന്ന യുക്തികളും അവയുടെ അസാംഗത്യവും ശ്രദ്ധേയമാണു്.

''മുനീന്ദ്രഃ ശ്രീഘനഃ ശാസ്താ'' എന്നു് ബുദ്ധപര്യായമായിട്ടു് ശാസ്താശബ്ദവും ചേർത്തിരിക്കുന്നതിനാൽ ശാസ്താവും ബുദ്ധനും ഒന്നാണു്.

ശാസ്താപദം ബുദ്ധനെ സംബന്ധിച്ചിടത്തോളം ഗുണവാചിയാണു്, രൂഢിയല്ല. ശാസിക്കുന്നവൻ എന്നാണു് ഈ പദത്തിനർത്ഥം. ഈ അർത്ഥത്തിൽ വിഷ്ണുവിനുപോലും വിഷ്ണുസഹസ്ര

1. ശബരിമലയുടെ ഇതിഹാസം — പി. കെ. പരമേശ്വരൻ നായർ (പേജ് 12.)

നാമത്തിൽ ശാസ്താവെന്ന പേരുണ്ട്. അമര കോശകർത്താവായ അമരസിംഹനു ശേഷമുള്ള കോശകാരന്മാർ ബുദ്ധനെയും ശാസ്താവിനെയും രണ്ടു പ്രത്യേക വ്യക്തികളായിത്തന്നെ വ്യവഹ രിച്ചിട്ടുണ്ടെന്നുള്ളതും ശ്രദ്ധേയമാണ്. ശാസ്തൃ ശബ്ദംകൊണ്ട് ബുദ്ധൻ, ഗുരു, രാജാവ്, മഹാ ശാസ്താവ് എന്നിവരെ സൂചിപ്പിക്കാമെന്നു നാനാത്ഥാർണ്ണവകർത്താവായ കേശവസ്വാമി പറ ഞ്ഞിട്ടുള്ളതും ശാസ്താവും ബുദ്ധനും രണ്ടാണെന്നു ള്ളതിനു തെളിവാണ്.

ശബരിമലയാത്രക്കാർ 'ശരണം' വിളിക്കു ന്നതു് ബുദ്ധന്റെ പ്രസിദ്ധമായ ശരണത്രയത്തെ സ്മരിച്ചുകൊണ്ടാണെന്നും ബുദ്ധനും ശാസ്താവും ഒന്നാണെന്നതിന്റെ തെളിവാണിതെന്നും ചി ലർ ചൂണ്ടിക്കാട്ടുന്നു. ഏതീശ്വരനെ ഭജിച്ചാലും ഭക്തന്മാർ ശരണവചനങ്ങൾ ഉച്ചരിക്കാറുണ്ട്. അതു് അയ്യപ്പഭക്തന്മാരും ചെയ്യുന്നുവെന്നേയുള്ളു. ഗീതയിലും മററും എത്രയോ പ്രാവശ്യം ശരണ ശബ്ദം പ്രയോഗിച്ചിട്ടുണ്ട്. 'ബുദ്ധം ശരണം ഗച്ഛാമി' എന്നു തുടങ്ങുന്ന ബൌദ്ധരുടെ ശരണ വചനങ്ങളോട് ശബരിമലഭക്തന്മാരുടെ ശര ണംവിളിക്ക് യാതൊരു ബന്ധവുമില്ലെന്നും ത്രിശരണഗമനം അന്യമതസ്ഥർ ബുദ്ധമാർഗ്ഗം സ്വീകരിക്കുമ്പോൾ എടുക്കേണ്ട പ്രതിജ്ഞയാ ണെന്നും ശ്രീ എസ്സ്.ശങ്കു അയ്യർ പ്രസ്താവിക്കുന്നു.

ജാതിമതചിന്തകൾക്ക് അതീതമായി വർത്തി ച്ചിരുന്ന ഒന്നാണ് ബുദ്ധമതം. ബുദ്ധനും ശാസ്താ വും ഒന്നായതിനാലാണത്രെ ശബരിമലഭക്ത ന്മാർ ജാതിമതചിന്തകൾ വെടിഞ്ഞ് ഐകമ ത്യത്തോടെ തീർത്ഥാടനം നടത്തുന്നതു്. വനാന്തര ത്തിലെ ഒരു തീർത്ഥാടനകേന്ദ്രത്തിൽ ഒന്നിച്ചു ചേരുന്ന ആൾക്കാർ ജാതിമതചിന്തകൾക്ക് അതീതമായി വർത്തിക്കുന്നുവെങ്കിൽ അതിൽ അത്ഭുതമില്ല. നീചവർഗ്ഗത്തിൽപ്പെട്ടവളായ ശബരി ഭഗവദ്ദർശനംകൊണ്ടു പുണ്യം നേടിയ ശബരിമല അതിപ്രാചീനകാലംമുതലേ ജാതി മതചിന്തകൾക്കതീതമായിരുന്നുവെന്ന് വാല്മീ കിരാമായണം തെളിവും തരുന്നു.

ബുദ്ധനും ശാസ്താവും ഒന്നാണെന്നു പറയുന്ന തിനുള്ള മറെറാരു കാരണം രണ്ടു വിഗ്രഹങ്ങൾ ക്കും തമ്മിലുള്ള രൂപസാമ്യമാണ്. ശങ്കരാചാര്യ വിരചിതമെന്നു കരുതിപ്പോരുന്ന ശാസ്താവി ന്റെ സ്വരൂപവർണ്ണന ഇങ്ങനെയാണ്:

''ആരൂഢഃ പ്രൗഢവേഗം പ്രവിജിതപവനം
തുംഗതുംഗം തുരംഗം
ചേലം നീലം വസാനഃ കരതലവിലസത്–
കാണ്ഡകോദണ്ഡദണ്ഡഃ
രാഗദ്വേഷാദിനാനാവിധമൃഗപടലീ–
ഭീതികൃത് ഭൂതകർത്താ
കുർവ്വന്നാഖേടലീലാം പരിലസതു മനഃ–
കാനനേ മാമകീനേ.''

ഇതിൽനിന്നെത്രയോ വ്യത്യസ്തമാണ് നാം കാ ണുന്ന ബുദ്ധന്റെ വിഗ്രഹസ്വരൂപം. മറെറാരു രൂപവർണ്ണനയിതാ:

''കൽഹാരോജ്ജ്വലനീലകുന്തളഭരം
കാളാംബുദശ്യാമളം
കർപ്പൂരാകലിതാഭിരാമവപുഷം
കാന്തേന്ദുബിംബാനനം
ശ്രീദണ്ഡാങ്കുശപാശശൂലവിലസത്–
പാണിം മദാന്ധദ്വിപാ–
രൂഢം ശത്രുവിമർദ്ദനം ഹൃദി മഹാ–
ശാസ്താരമാദ്യം ഭജേ.''

ശത്രുവിമർദ്ദനനും ദണ്ഡാങ്കുശപാശശൂലവില സത്പാണിയുമായ ഒരു യോദ്ധാവാണ് ഈ ശ്ലോകത്തിലെ ശാസ്താവ് – അഹിംസാവ്രതനാ യ ബുദ്ധന്റെ രൂപവുമായി ശാസ്താവിനു് യാതൊരു സാമ്യവുമില്ലെന്നു സ്പഷ്ടമല്ലേ ?

''ജീമൂതശ്യാമധാമാ മണിമയവിലസത്–
കുണ്ഡലോല്ലാസിവക്ത്രോ
ഹസ്താബ്ജം ദക്ഷമാത്രോല്ലലമിതരഭുജം
വാമജാനൂപരിസ്ഥം
ബിഭ്രൻ പത്മാസനസ്ഥഃ പരികലിതതനൂർ–
യോഗപട്ടേന ജുഷ്ടഃ
ശ്രീപൂർണ്ണാപുഷ്കലാഭ്യാം പുരഹരമുരജിത്–
പുത്രകഃ പാതു ശാസ്താ.''

എന്ന മറെറാരു ധ്യാനപദ്യത്തിൽ പൂർണ്ണ, പുഷ്ക ല എന്ന രണ്ടു ഭാര്യമാരോടുകൂടിയ ശാസ്താവി ന്റെ രൂപമാണു സങ്കല്പിച്ചിരിക്കുന്നതു്

കേരളത്തിലെ ഒരു ശാസ്താക്ഷേത്രത്തിലെ പ്രതിഷ്ഠയും ബുദ്ധരൂപവുമായി സാമ്യമില്ല. കുള ത്തൂപ്പുഴയിലേതു ബാലശാസ്താവിന്റേതാണ്. ഗൃഹസ്ഥശാസ്താവിന്റെ രൂപമാണ് ആര്യങ്കാ വിലേതു്. പൂർണ്ണപുഷ്കലമാരാൽ പരിസേവ്യനാ യി വാഴുന്ന വാനപ്രസ്ഥനാണു അച്ചൻകോവിൽ

ശാസ്താവ്. യോഗനിഷ്ഠനും ജ്ഞാനമുദ്രാവിരാജിതനുമാണ് ശബരിമലശാസ്താവ്.

''ശാസ്താവും ബുദ്ധനും ഒന്നല്ലെന്നുള്ളതിന് എത്ര തെളിവുകൾ വേണമെങ്കിലും പ്രദർശിപ്പിക്കാവുന്നതാണ്. ശാസ്താവ് മൃഗയാസക്തൻ; ബുദ്ധൻ അഹിംസാവ്രതൻ; ശാസ്താവ് പൂർണ്ണയെന്നും പുഷ്ക്കലയെന്നും അല്ലെങ്കിൽ മദനയെന്നും വരവർണ്ണിനിയെന്നും പേരുള്ള ദേവതകളുടെ പ്രാണനാഥൻ; ബുദ്ധൻ സർവ്വസംഗപരിത്യാഗിയായ മഹർഷി; ഇവർ തമ്മിൽ യാതൊരു ബന്ധമോ സാജാത്യമോ ഇല്ല. പിന്നെ വേണ്ടേ ഏകീഭാവം ? പുരാതനകാലത്തു് ദ്രാവിഡരുടെ ഇടയിൽ ഒരു ഗ്രാമദേവതമാത്രമായിരുന്ന ശാസ്താവിന് കേരളത്തിൽ മാത്രമേ ഉത്കൃഷ്ടത സിദ്ധിച്ചിട്ടുള്ളു.''[2]

ശാസ്താവ്, തികച്ചും അനാര്യനായ ഒരു ദേവനാണ്. തമിഴ്ബ്രാഹ്മണർ, ശാസ്താപ്രീതിയല്ലാതെ ശാസ്താപൂജ നടത്താറില്ല. തരിസ്സാപ്പള്ളിശാസനത്തിൽ കാണുന്ന അയ്യനടികൾ ഒഴിച്ചു കേരളത്തിലെ ഒററ ബ്രാഹ്മണനോ, ക്ഷത്രിയനോ, ശാസ്താവ്, അയ്യൻ, അയ്യപ്പൻ എന്നീപേരുകൾ ഉപയോഗിച്ചുകാണുന്നില്ല എന്നതു ശ്രദ്ധേയമാണ്. അയ്യനാർ എന്ന ശാസ്താവ് ദ്രാവിഡരുടെ ആരാധ്യദേവതയാണെന്നതിനു ധാരാളം തെളിവുകളുണ്ട്. ''ബുദ്ധമതത്തിൽനിന്നു് ആശയങ്ങളും ആചാരങ്ങളും രൂപങ്ങളും സ്വീകരിച്ച ഒരു പ്രാചീന ദ്രാവിഡദേവനെ, ആര്യന്മാർ ദക്ഷിണേൻഡ്യയിൽ വന്നതിനുശേഷം ഹരിഹരപുത്രനായി സ്ഥാനം നൽകി ആര്യദേവതകളുടെ കൂട്ടത്തിൽചേർത്തു് ഉപാസ്യനാക്കി എന്നു കരുതുന്നതാണ് യുക്തം.''[3]

''തമിഴ് നിഘണ്ടുക്കളിൽ അയ്യപ്പനു് അയ്യൻ, അയ്യപ്പൻ, ചാത്തൻ, ഹരിഹരപുത്രൻ, ശാസ്താ എന്നീ പര്യായപദങ്ങളുണ്ട്. കാളിയും ദുർഗ്ഗയുംപോലെ ശാസ്താവും, ബുദ്ധമതം ദക്ഷിണഭാരതത്തിൽ വ്യാപിക്കുന്നതിനുമുമ്പ് ദ്രാവിഡർ ഉപാസിച്ചുവന്ന ഒരു ദേവനാണെന്നു കരുതുവാനാണ് വസ്തുസ്ഥിതികൾ അനുകൂലിക്കുന്നതു്.''[4]

''ഇന്നു നാം ആരാധിക്കുന്ന ശാസ്താവിന്റെ സങ്കല്പത്തിൽ മൂന്നംശങ്ങൾ പ്രകടമായിക്കാണുന്നുണ്ട്. ഒന്നു പ്രാചീനശാസ്താസങ്കല്പം. ചാത്താ, മാചാത്താ, കണ്ടൻചാത്താ എന്നീപേരുകളിലറിയപ്പെട്ടിരുന്ന പ്രാചീനദേവതകളെ പാണ്ടിദേശീയർ അയ്യൻ, അയ്യനാർ എന്നീ പേരുകളിൽ സങ്കല്പിച്ചിരുന്നു. ക്രിസ്തുവർഷാരംഭത്തിനു് അഞ്ചാറു ശതകങ്ങൾക്കുമുമ്പ് പരശുരാമന്റെ നേതൃത്വത്തിൽ ആഗതരായ ആര്യബ്രാഹ്മണരിൽനിന്നു് സ്വീകരിക്കപ്പെട്ട വൈഷ്ണവശൈവദേവതാസങ്കല്പങ്ങളാണ് രണ്ടാമത്തെ അംശം. മൂന്നാമത്തു് ക്രിസ്തുവിനുമുൻപ് രണ്ടാംശതകം മുതല്ക്കേ കേരളത്തിൽ പ്രചരിച്ചുതുടങ്ങിയിരുന്ന ബുദ്ധമതസമ്പ്രദായങ്ങളുടെ സ്വാധീനംനിമിത്തമുണ്ടായ മാററങ്ങളോട്ടുകൂടിയ ആരാധനാക്രമങ്ങളും ആചാരങ്ങളും. ഇങ്ങനെ ആദിമമായ ഒരു ദ്രാവിഡപരദേവതാസങ്കല്പത്തിനുചുററും പില്കാലത്തു് ബ്രാഹ്മണബൗദ്ധലക്ഷണങ്ങൾ വളരെയേറെ കടന്നുകൂടി വികസിച്ചു പരിണമിച്ച ഒരു ദിവ്യസങ്കല്പമാണ് ശാസ്താവെന്നു പറയാം.''[5]

ദീർഘകാലം കേരളത്തിൽ പ്രചാരത്തിലിരുന്ന ബുദ്ധമതം ഹൈന്ദവരുടെ ആരാധനാരീതിയിലും മററും വളരെയേറെ സ്വാധീനം ചെലുത്തിയിരിക്കാം. അങ്ങനെ ബുദ്ധമതത്തിലെ ചില നടപടിക്രമങ്ങൾ ഹിന്ദുമതത്തിൽ കടന്നുകൂടിയിരിക്കാനിടയുണ്ട്. ഇങ്ങനെയുണ്ടായ ബാഹ്യസാദൃശ്യങ്ങളാവാം ബുദ്ധനും ശാസ്താവും ഒരാളെന്ന ധാരണയ്ക്കു് വഴിയൊരുക്കിയതു്.

## ശാസ്താവും അയ്യപ്പനും

ശാസ്താവും അയ്യപ്പനും രണ്ടാണെന്നു കരുതുന്നതാണ് എല്ലാംകൊണ്ടും യുക്തം. ''കേരളത്തിലുള്ള തകഴി, അച്ചൻകോവിൽ, കുളത്തൂപ്പുഴ, ആര്യങ്കാവ്, തൃക്കുന്നപ്പുഴ, ആറാട്ടുപുഴ തുടങ്ങിയ പ്രധാനകേന്ദ്രങ്ങളിലെ പ്രതിഷ്ഠ ശാസ്താവാണെങ്കിലും അയ്യപ്പനെന്നു പറയാറില്ല. എരുമേലിയിൽപ്പോലും ശാസ്താവാണ്. അയ്യപ്പന്റെ

2 കേരളസാഹിത്യചരിത്രം – ഉള്ളൂർ പേജ് 241.

3 ശാസ്താവ്, അയ്യപ്പൻ – എൻ. പി. ചെല്ലപ്പൻനായർ (മലയാളനാട് വാല്യം 1, ലക്കം 1)

4 കേരളവും ബുദ്ധമതവും – എസ്. ശങ്കരയ്യർ പേജ് 81.

5 ശബരിമലയുടെ ഇതിഹാസം പേജ് 7.

ചരിത്രം തീവ്രോപാസനകൊണ്ട്, ശാസ്താവു മായി അഭേദഭാവം പ്രാപിച്ച അത്ഭുതവിക്രമനായ ഒരു കേരളപുത്രൻെറ ചരിത്രമാണ്. അദ്ദേഹത്തിൻെറ ആദ്യകാലവീര്യപരാക്രമങ്ങളും, അവസാനകാലത്തെ ബ്രഹ്മോപാസനയും, ശാസ്താപ്രതിഷ്ഠയും, ആ ക്ഷേത്രസങ്കേതത്തിൽ ഇരുന്നുകൊണ്ടുള്ള തപസ്സും അദ്ദേഹം ശാസ്താവിൻെറ അവതാരമാണെന്ന് ജനസാമാന്യത്തിനു തോന്നിക്കുവാൻ പര്യാപ്തങ്ങളായിരുന്നിരിക്കണം. അയ്യപ്പൻ കേരളീയരുടെ ഒരു പ്രത്യേകദൈവമാണെന്നുള്ളത് വ്യക്തമാണ്.''[6]

കേരളത്തിൽ പ്രചുരപ്രചാരമുള്ള ഐതിഹ്യങ്ങൾ, പഴയപാട്ടുകൾ എന്നിവയിൽ ചിതറിക്കിടക്കുന്ന കഥകളിൽനിന്ന് അയ്യപ്പൻെറ ചരിത്രം ഒരുവിധം ഇങ്ങനെ സംഗ്രഹിക്കാം.

അതിഭയങ്കരനായ ഒരു കൊള്ളത്തലവനായിരുന്നു ഉദയനൻ. ശബരിമല കേന്ദ്രമാക്കിക്കൊണ്ട് ഇയാൾ കൊള്ളയും കൊള്ളിവെയ്പും നിർബാധം തുടന്നു. ശബരിമല ക്ഷേത്രം കൊള്ള ചെയ്തു നശിപ്പിച്ചു. തുടന്നു പന്തളം കൊട്ടാരം കൊള്ളയടിച്ചെന്നു മാത്രമല്ല, അവിടത്തെ ഒരു രാജകുമാരിയെയും അപഹരിച്ചു. ശബരിമലയിലെ ഹതനായ ശാന്തിയുടെ മകനായ ചേന്നൻ (ജയന്തൻ) രാജകുമാരിയെ രക്ഷിച്ചു; അവർ വിവാഹിതരായി. ശബരിമലക്ഷേത്രത്തിൻെറ പുനരുദ്ധാരണമായിരുന്നു ആ ദമ്പതികളുടെ ജീവിതലക്ഷ്യം. ആ ലക്ഷ്യം നേടാൻ അവക്കുണ്ടായ ശിശുവിനെ, അയ്യപ്പനെ, ശസ്ത്രശാസ്ത്രദക്ഷനാക്കി വളത്തുന്നതിനുവേണ്ടി പന്തളഭൂപനെ ഏല്പിക്കുന്നു. കേരളത്തിലെ പ്രധാന കളരികളിൽനിന്നും അയ്യപ്പൻ ശസ്ത്രവിദ്യ പഠിച്ചു. തുടന്നു മന്ത്രിയുടെ ഗൂഢാലോചന, രാജ്ഞിയുടെ വ്യാജരോഗം. അയ്യപ്പൻെറ പുലിപ്പാലിനു വേണ്ടിയുള്ള യാത്ര മുതലായവയെല്ലാം മററു കഥകളിലെപ്പോലതന്നെ.

അതിനുശേഷം അയ്യപ്പൻ പന്തളത്തുനിന്നു പിരിഞ്ഞു. ധ്വംസിക്കപ്പെട്ട ശബരിമലക്ഷേത്രത്തിൻെറ പുനരുദ്ധാരണശ്രമങ്ങളിൽ അദ്ദേഹം മുഴുകി. കായംകുളം, ചെമ്പകശ്ശേരി, തെക്കുംകൂർ തുടങ്ങിയ സ്ഥലങ്ങളിലെല്ലാം സഞ്ചരിച്ച് അദ്ദേഹം ജനങ്ങളെ സംഘടിപ്പിച്ചു. ചെമ്പകശ്ശേരി കായംകുളം കടൽത്തീരത്തിലെ പേടിസ്വപ്നമായിരുന്ന വാവരെ അയ്യപ്പൻ വശത്താക്കി. ഇതിനിടയിൽ ഉദയനൻ പന്തളം ആക്രമിക്കാനൊരുങ്ങി. ആ ശ്രമത്തെ അയ്യപ്പനും വാവരും കൂടി പരാജയപ്പെടുത്തി.

അനന്തരം അമ്പലപ്പുഴയ്ക്കു തിരിച്ചു. അവിടത്തെ രാജാവ് അയ്യപ്പനു സകലവിധ സഹായങ്ങളും വാഗ്ദാനം ചെയ്തു. പിന്നീട് അയ്യപ്പൻ തണ്ണീർമുക്കത്തെ ഈഴവപ്രമാണിയായ ചീരപ്പൻചിറ മൂപ്പനെ കണ്ട് സഖ്യമുണ്ടാക്കി. അവിടെവെച്ചു മൂപ്പൻെറ മകൾ അയ്യപ്പനിൽ അനുരക്തയായെന്നും നിത്യബ്രഹ്മചാരിയായ അയ്യപ്പൻ ആ ബന്ധത്തിൽനിന്നൊഴിഞ്ഞുമാറിയെന്നും പറയപ്പെടുന്നു. ചേർത്തലയിൽനിന്നും അയ്യപ്പൻ പെരുമ്പാവൂരിലെത്തി. വഴിമദ്ധ്യേയുള്ള കളരികളിലെ അഭ്യാസികളേയും വീരന്മാരേയും തൻെറ ശ്രമം ധരിപ്പിക്കുകയും അവരുടെ സഹായവാഗ്ദാനങ്ങൾ നേടുകയും ചെയ്തു. അവിടെ വെച്ചാണ് ഞാളൂർകത്താവിനെ അയ്യപ്പനു ശിഷ്യനായി ലഭിച്ചത്. ഭക്തനായ അദ്ദേഹം സ്ഥാപിച്ചതാണ് ശബരിമലഭക്തസംഘത്തിൽ പ്രമുഖമായ ആലങ്ങാട്ടുയോഗം. പന്തളത്തും അമ്പലപ്പുഴയിലും ഇത്തരം യോഗങ്ങൾ നേരത്തെ സ്ഥാപിക്കപ്പെട്ടിരുന്നു. ശത്രുക്കളെ അവർ അമച്ചവരുത്തി, ധമ്മം പുനഃസ്ഥാപിച്ച്, ആൾക്കാരെ മതനിഷ്ഠരും സദ്ധമ്മചാരികളുമാക്കി, ഒരു നവചൈതന്യം കേരളത്തിൽ പകരുന്നതിനുള്ള എല്ലാ വ്യവസ്ഥകളും അയ്യപ്പൻ തയ്യാറാക്കി.

കേരളത്തിൻെറ ഉത്തരഭാഗത്തും പാണ്ടിനാട്ടിലും അയ്യപ്പൻ സഞ്ചരിച്ചിരുന്നതായി ഐതിഹ്യമുണ്ട്. ഒടുവിൽ സുസജ്ജമായ ഒരു സൈന്യത്തോടെ വനത്തിലെത്തി, ഉദയനനെയും മററു കൊള്ളക്കാരെയും അമച്ചവരുത്തി എരുമേലി, ഇഞ്ചിപ്പാറ, തലപ്പാറമല, കരിമല, പമ്പ തുടങ്ങിയ സ്ഥലങ്ങൾ കടന്ന് അയ്യപ്പനും കൂട്ടരും ശബരിഗിരിയിലെത്തി. അയ്യപ്പൻെറ നിർദ്ദേശപ്രകാരം അദ്ദേഹത്തിൻെറ പിതാവായ യോഗി ക്ഷേത്രപ്രതിഷ്ഠ നടത്തി. അനന്തരം അയ്യപ്പൻ അവിടെത്തന്നെ വിലയം പ്രാപിക്കുകയും ചെയ്തു.

6 എൻ. പി. ചെല്ലപ്പൻനായർ, മലയാളനാട് വാല്യം 1, ലക്കം 1.

പന്തളംരാജാവ്, പാണ്ടിരാജാവ്, പുലിപ്പാലിനുവേണ്ടിയുള്ള യാത്ര, അയ്യപ്പൻ ചൂതുകളിക്കാരേയും ചതുരംഗം കളിക്കാരേയും തോല്പിച്ചത്, ചീരപ്പൻ ചിറമൂപ്പന്റെ വീട്ടിലെ താമസം, മൂപ്പന്റെ മകളുടെ പ്രണയം, വാവർ കടുത്ത എന്നിവരെ തോല്പിച്ചത്, ഞാളൂർ കർത്താവുമായുള്ള ബന്ധം, പമ്പാനദി, പതിനെട്ടാംപടി തുടങ്ങിയ നിരവധി കാര്യങ്ങൾ അയ്യപ്പനെ സംബന്ധിച്ച മിക്ക ഐതിഹ്യങ്ങളിലും, പഴയ പാട്ടുകളിലും സമാനമായിക്കാണാം. ചരിത്രവും ഐതിഹ്യവും എല്ലാംകൂടി കെട്ടുപിണഞ്ഞുകിടക്കുന്ന അയ്യപ്പൻചരിത്രത്തിൽനിന്ന് സങ്കല്പവും യാഥാർത്ഥ്യവും വേർതിരിച്ചെടുക്കുക അത്ര എളുപ്പമല്ല.

കൊല്ലവർഷം 79-ലാണ് കോന്നിയിൽനിന്നു പാണ്ടിരാജവംശത്തിലെ ഒരു ശാഖ പന്തളത്തു വാസമുറപ്പിച്ചത്. ക്രിസ്തുവർഷം 9-ാം നൂററാണ്ടോടെയാണ് മുസ്ലീംങ്ങൾ കേരളത്തിലെത്തുന്നത്. ശങ്കരാചാര്യർ അയ്യപ്പനെക്കുറിച്ച് സ്തോത്രങ്ങളൊന്നും രചിച്ചതായി കണ്ടിട്ടില്ല. ഇതിന്റെയൊക്കെ വെളിച്ചത്തിൽ അയ്യപ്പന്റെ കാലം എ. ഡി. 9-ാം ശതകത്തിനുശേഷമാണെന്നു കരുതാം.

ഈ കഥകളും ഐതിഹ്യങ്ങളും അതിന്റെ പിന്നിലെ ചരിത്രവസ്തുതകളും ശബരിമലശാസ്താവിന്റെ ഭക്തന്മാർക്ക് പ്രശ്നങ്ങളല്ല. അവരെ സംബന്ധിച്ചിടത്തോളം അയ്യപ്പൻ ധർമ്മരക്ഷകനും അധർമ്മരോഷിയും ഭക്തജനദാസനുമാണ്. കാടും മേടും കടന്ന് തന്റെ ദുരിതഭാണ്ഡവും പേറി അവർ ശബരിഗിരീശന്റെ സന്നിധാനത്തിലെത്തി 'സ്വാമിയേ ശരണമയ്യപ്പാ' എന്ന് ഉള്ളുരുകി വിളിക്കുമ്പോൾ അവാച്യവും അലൗകികവുമായ ഒരനുഭൂതി അവർക്കു കൈവരുന്നു. ആ അനുഭൂതി ജീവിതയാത്രയ്ക്ക് ഒരു പുതിയ വെളിച്ചവും ചൈതന്യവും നല്കുന്നു. ഒരു ഭക്തന് മറെറന്താണ് വേണ്ടത്?

---

# ജീവന്മുക്തിവിവേകം - 37

**ജീ. ബാലകൃഷ്ണൻനായർ**

## വിസംവാദം

ജീവന്മുക്തിയുടെ പ്രയോജനങ്ങളിൽ രണ്ടാമത്തേതായ തപസ്സിനെക്കുറിച്ചാണ് നാം ഇതുവരെ ചർച്ച ചെയ്തത്. വിസംവാദമില്ലായ്മയാണ് ജീവന്മുക്തിയുടെ മൂന്നാമത്തെ പ്രയോജനം. അന്യരോട് വഴക്കിനു പോകുന്നതാണ് വിസംവാദം. ജീവന്മുക്തനിൽ അതൊരിക്കലും സംഭവിക്കുന്നില്ല. ജീവന്മുക്തനായ യോഗീശ്വരൻ സദാ അന്തർമുഖനായി ബാഹ്യവ്യാപാരങ്ങളിൽ ഉദാസീനനായി വർത്തിക്കുന്നു. ലൗകികനോ ജിജ്ഞാസുവിനോ അദ്ദേഹത്തോട് വഴക്കിനു പോകേണ്ട കാര്യമില്ല. ഒരു ലൗകികൻ രണ്ടുരൂപത്തിൽ വഴക്കിനു ചെന്നെന്നു വരാം. ചിലപ്പോൾ കലഹിച്ചു എന്നു വരും; മററുചിലപ്പോൾ നിന്ദിച്ചു എന്നുവരും. ഇതിൽ കോപതാപങ്ങൾ നിശ്ശേഷം മാറിയിരിക്കുന്ന ജീവന്മുക്തനോട് ഒരു ലൗകികൻ എന്തു കലഹിക്കാനാണ്? ഇങ്ങോട്ടു കോപിക്കുന്നവനോടുപോലും അങ്ങോട്ടു കോപിക്കയില്ല. അപമാനിച്ചാൽ അനുഗ്രഹിക്കും. അധികം ആരോടും സംസാരിക്കുകയില്ല. ആരെയും അപമാനിക്കുകയുമില്ല. ഇവയൊക്കെയാണ് ജീവന്മുക്തന്റെ ലക്ഷണങ്ങളെന്നത്രേ സ്മൃതി ഘോഷിക്കുന്നത്. ഇക്കാര്യത്തിൽ ഒന്നു ചോദിക്കാനുണ്ട്. ജീവന്മുക്തിക്കു മുൻപാണ് വിദ്വത്സന്യാസം. വിദ്വത്സന്യാസത്തിനുമുൻപാണ് തത്ത്വജ്ഞാനം. തത്ത്വജ്ഞാനത്തിനും മുൻപാണ് വിവിദിഷാസന്യാസം. ഈ ഘട്ടങ്ങളിലൊക്കെ കോപതാപാദിവികാരങ്ങളുടെ ഉപശമം സ്മരിക്കപ്പെടുന്നുണ്ടല്ലോ? അതു ശരിയാണ്. അതുകൊണ്ടുതന്നെ ജീവന്മുക്തനിൽ കോപതാപാദിവികാരങ്ങൾ ശങ്കിക്കാൻപോലും ഇടയില്ലെന്നു സിദ്ധമാകുന്നുണ്ടല്ലോ. ഏററവുമടുത്ത വിവിദിഷാസന്യാസ

വേളയിൽതന്നെ കോപതാപാദിവികാരങ്ങരം ജയിക്കപ്പെടണമെന്നുവന്നാൽ അതിനുപരി ഉത്തമമായ തത്ത്വജ്ഞാനത്തിൽ അവസ്ഥ് സ്ഥാനമെവിടെ? തദുപരി വിദ്വത്സന്യാസ ത്തിലോ പറയേണ്ടതില്ലല്ലോ. അതിനുംമേൽ ജീവന്മുക്തിയിൽ അവയുടെ ശങ്കപോലും ശേഷിക്കുന്നില്ല. അതുകൊണ്ട് യോഗിയോട് ലൗകികന് ഒരിക്കലും കലഹിക്കാൻ സാദ്ധ്യമല്ല. അതുപോലെ, നിന്ദാരൂപമായ വിസംവാദവും ജീവന്മുക്തനിൽ സംഭവിക്കുന്നതല്ല. ജീവന്മുക്തന് സ്തുതിനിന്ദാഭേദമില്ല. സ്മൃതി ഘോഷിക്കുന്നതു നോക്കുക:

യന്ന സന്തം ന ചാസന്തം നാശ്രുതം ന ബഹുശ്രുതം
ന സുവൃത്തം ന ദുർവൃത്തം വേദ കശ്ചിത്സ വൈ യതിഃ.

നല്ലവനെന്നോ ചീത്തയെന്നോ, അജ്ഞനെന്നോ പണ്ഡിതനെന്നോ, സുവൃത്തനെന്നോ ദുർവൃത്തനെന്നോ ഒരാരംക്ക് ആരെ വേർതിരിക്കാൻ കഴിയുന്നില്ലയോ അയാളാണു യതി. സത്യം തിരയുന്ന ജിജ്ഞാസുവിനും ജീവന്മുക്തനോടു വിസംവാദത്തിനു കാര്യമില്ല. ശാസ്ത്രനിർണ്ണയത്തെക്കുറിച്ചാണോ യോഗനിഷ്ഠയെക്കുറിച്ചാണോ വിസംവാദം? പരശാസ്ത്രപ്രമേയത്തെ ജീവന്മുക്തൻ ഒരിക്കലും ദൂഷിക്കാറില്ല. 'ആത്മാവിനെ മാത്രമറിയൂ; അന്യവാക്കുകളുപേക്ഷിക്കൂ.' എന്നാണല്ലോ മുണ്ഡകോപനിഷന്നിർദ്ദേശം. 'അധികശബ്ദങ്ങളെ പിൻതുടരരുത്; വാക്കുകളെ ക്ഷയിപ്പിക്കുന്നതാണ് ആത്മദർശനം.' എന്ന് ബൃഹദാരണ്യകോപനിഷത്തും ഘോഷിക്കുന്നു. അതുപോലെ സ്വശാസ്ത്രനിർണ്ണയം പ്രതിവാദിയുടെ മുൻപിൽ സമർത്ഥിക്കാനും ജീവന്മുക്തൻ ഒരുമ്പെടാറില്ല. ബ്രഹ്മോപനിഷത്ത് പ്രഖ്യാപിക്കുന്നതു നോക്കുക:

പലാലമിവ ധാന്യാർത്ഥീ
 ത്യജേത് ഗ്രന്ഥമശേഷതഃ
പരമം ബ്രഹ്മ വിജ്ഞായ
 ഉൽകാവത്താന്യഥോത്സൃജേത്.

ധാന്യം കൊതിക്കുന്നയാരം തണ്ടു ദൂരെക്കളയുന്നതുപോലെ സത്യവേദി ഗ്രന്ഥങ്ങളെയെല്ലാം കൈവെടിയുന്നു. പരമമായ ബ്രഹ്മം അറിയപ്പെട്ടാൽ ഗ്രന്ഥങ്ങരം കൊള്ളിമീനുകളെപ്പോലെ താഴെത്തള്ളപ്പെടേണ്ടവയാണ്. പ്രതിവാദിയെപ്പോലും ആത്മസ്വരൂപമായിക്കാണുന്ന ജീവന്മുക്തന് ആരെയും വാദത്തിൽ ജയിക്കാനാഗ്രഹമില്ലെന്നു വിശേഷിച്ചു പറയേണ്ടതില്ലല്ലോ. ചാർവ്വാകന്മാരൊഴിച്ചു മററെല്ലാവരും മോക്ഷത്തെ പരമപുരുഷാർത്ഥമായി അംഗീകരിക്കുന്നതുകൊണ്ട് ജീവന്മുക്തന്റെ യോഗനിഷ്ഠയെക്കുറിച്ചും ഒരു സത്യജിജ്ഞാസുവിന് അഭിപ്രായവ്യത്യാസമുണ്ടാവാനിടയില്ല. ജൈനന്മാർ, ബൗദ്ധന്മാർ, വൈശേഷികന്മാർ, നൈയ്യായികന്മാർ, ശൈവന്മാർ, വൈഷ്ണവന്മാർ, ശാക്തന്മാർ, സാംഖ്യയോഗമതക്കാർ എന്നിവരുടെയൊക്കെ മോക്ഷശാസ്ത്രങ്ങളിൽ പ്രതിപാദിക്കുന്ന പ്രമേയങ്ങരംക്കു ഭിന്നതയുണ്ടാവാം. എന്നാൽ മോക്ഷോപായങ്ങളായ യമനിയമാദി സാധനകളെ സംബന്ധിച്ച് ആക്കംതന്നെ അഭിപ്രായഭിന്നതയില്ലെന്നോക്കണം. അതുകൊണ്ട് യമനിയമാദി സ്വഭാവമായിത്തീന്നിട്ടുള്ള ജീവന്മുക്തന്റെ യോഗനിഷ്ഠയെ ആരും ചോദ്യം ചെയ്യാൻ ഇടയില്ല. വസിഷ്ഠൻ ഈ സ്ഥിതി വാസിഷ്ഠത്തിൽ വിവരിച്ചിട്ടുണ്ട്. ജന്മപരമ്പരയിൽ അവസാനത്തേതിലെത്തിച്ചേന്ന മഹാത്മാവിൽ ഉത്തമവേണുവിൽ മുത്തെന്നപോലെ വിദ്യ കടന്നു പ്രവേശിക്കുന്നു. ശ്രേഷ്ഠത, ലാളിത്യം, സ്നേഹം, സൗമ്യത, മുക്തത, സത്യനിഷ്ഠ എന്നിവ അന്തഃപുരസ്ത്രീകളെപ്പോലെ അദ്ദേഹത്തെ സദാ സമാശ്രയിക്കുന്നു:

പേശലാചാരമധുരം സർവ്വേ വാഞ്ഛന്തി തം ജനാഃ
വേണും മധുരനിധ്വാനം വനേ വനമൃഗാ ഇവ.

സ്നേഹനിർഭരമായ പെരുമാററംകൊണ്ട് മാധുര്യം ചൊരിയുന്ന അദ്ദേഹത്തെ സകലരും ഇഷ്ടപ്പെടുന്നു, മധുരനാദം പുറപ്പെടുവിക്കുന്ന വേണുവിനെ വനമൃഗങ്ങളെന്നപോലെ. നിദ്രയിലെന്നപോലെ അദ്ദേഹത്തിന്റെ ലൗകികവികാരങ്ങരം പാടെ ശമിച്ചിരിക്കുന്നു. എന്നാൽ ചിത്തം സത്യസ്വരൂപത്തിൽ സദാ ഉണന്നു വർത്തിക്കുന്നു. കലാപൂർണ്ണനായ ചന്ദ്രനെയെന്നപോലെ സജ്ജനങ്ങരം അദ്ദേഹത്തെ സേവിക്കുന്നു. ഇങ്ങനെയുള്ളയാളാണ് മുക്തൻ. ക്രൂരങ്ങളും ശാന്തങ്ങളുമായ എല്ലാ ജീവികളും അമ്മയുടെ മുൻപിലെന്നപോലെ ജീവന്മുക്തന്റെ മുൻപിൽ ശാന്തിയെ ഭജിക്കുന്നു. തപസ്വികളിലും പണ്ഡിതന്മാരിലും, യാജ്ഞികന്മാരിലും രാജാക്കന്മാരിലും, ബലവാന്മാരിലും, ഗുണാഢ്യന്മാരിലും ഉപരി ശാന്തചിത്തൻ ബഹുമാന്യനായി

ഭവിക്കുന്നു. ഇങ്ങനെ ജീവന്മുക്തിയുടെ മൂന്നാമത്തെ പ്രയോജനമായ വിസംവാദം സർവ്വഥാ സിദ്ധമായിത്തീരുന്നു.

## ദുഃഖനാശം സുഖാവിർഭാവം

ജീവന്മുക്തിയുടെ നാലാമത്തേതും അഞ്ചാമത്തേതുമായ പ്രയോജനങ്ങളാണ് ദുഃഖനാശവും സുഖാവിർഭാവവും. അവയുടെ സ്വരൂപം ക്രമമായി സംഗ്രഹിക്കാം. ബൃഹദാരണ്യകോപനിഷത്ത് ദുഃഖനാശത്തിന്റെ സ്വരൂപം ഇങ്ങനെ വെളിപ്പെടുത്തുന്നു:

> ആത്മാനം ചേദ്വിജാനീയാദയമസ്മീതി പൂരുഷഃ
> കിമിച്ഛൻ കസ്യ കാമായ ശരീരമനുസംജ്വരേത്.

'ഞാനീ ആത്മാവാണ്'' എന്നു വ്യക്തമായി അറിയുന്ന പുരുഷൻ പിന്നെ എന്തു കൊതിച്ച്, എന്തിനുവേണ്ടി ദേഹത്തെ പിൻതുടന്നു ദുഃഖിക്കണം? ഈ ഉപനിഷദ്ഭാഗം ആത്മജ്ഞാനിക്ക് ഐഹികദുഃഖമൊന്നും ഉണ്ടാകാനില്ലെന്നു വെളിപ്പെടുത്തിയിരിക്കുന്നു. തൈത്തിരീയോപനിഷത്തിൽ മറെറാരു പ്രസ്താവനയുണ്ട്. 'ഞാൻ പുണ്യം ചെയ്തുവോ പാപം ചെയ്തുവോ എന്ന ചിന്ത ഇദ്ദേഹത്തെ ഒരിക്കലും തപിപ്പിക്കുന്നില്ല.' പരലോകഹേതുക്കളായ പുണ്യപാപചിന്തകളെക്കുറിച്ചുള്ള ദുഃഖവും ആത്മജ്ഞാനിയെ സ്പർശിക്കുന്നില്ലെന്ന് ഈ ശ്രുതിഭാഗം വെളിപ്പെടുത്തിയിരിക്കുന്നു. സുഖപ്രാപ്തി മൂന്നു തരത്തിലാണ്. ആഗ്രഹങ്ങളെല്ലാം സാധിച്ചുകഴിഞ്ഞിരിക്കുന്നു; ചെയ്യേണ്ടതെല്ലാം ചെയ്തുകഴിഞ്ഞിരിക്കുന്നു; എത്തേണ്ടിടത്തെത്തിക്കഴിഞ്ഞിരിക്കുന്നു; എന്നീ മൂന്നെണ്ണമാണു സുഖാവിർഭാവലക്ഷണങ്ങൾ. എല്ലാം കാണുന്നുണ്ട്; ഒന്നും ആഗ്രഹിക്കുന്നില്ല; എല്ലാം അനുഭവിക്കുന്നുണ്ട്, എന്നീ മാനസികഭാവങ്ങളാണ് ആഗ്രഹനിവൃത്തിയുടെ ലക്ഷണങ്ങൾ. പ്രാണശരീരിയായ ഹിരണ്യഗർഭൻ മുതൽ വൃക്ഷലതാദിസ്ഥാവരങ്ങൾവരെ എല്ലാ ദേഹങ്ങളിലും തുടന്നുനിൽക്കുന്ന സാക്ഷിചൈതന്യമായ ബ്രഹ്മം ഞാൻതന്നെയാണ് എന്നനുഭവിക്കുന്നയാൾക്ക് സ്വദേഹത്തിലെന്നല്ല മറെറല്ലാദേഹത്തിലും വർത്തിച്ചുകൊണ്ട് സർവ്വസാക്ഷിത്വം അനുഭവിക്കാവുന്നതാണ്. ബ്രഹ്മത്തെയറിയുന്നയാൾ സർവ്വകാമങ്ങളും അനുഭവിക്കുന്നു എന്നാണ് ശ്രുതി ഘോഷിക്കുന്നത്. ഈ ലോകത്ത് അനുഭവിച്ചുകഴിഞ്ഞ കാമങ്ങളിൽ പൂർണ്ണമായ ആഗ്രഹനിവൃത്തി വരുന്നതാണ് കാമസിദ്ധി. അതോടെ ലൗകികങ്ങളായ എല്ലാ കാമങ്ങളും ദോഷദുഷ്ടങ്ങളാണെന്നറിഞ്ഞു തത്ത്വവേദിയുടെ മനസ്സ് ഒരിക്കലും അവയിൽ പതിയാതിരിക്കുന്നതാണ് സർവ്വകാമാവാപ്തി. അതുകൊണ്ടാണ് സാർവ്വഭൗമനായ ചക്രവർത്തിമുതൽ ഹിരണ്യഗർഭൻവരെ ക്രമമായ ആനന്ദം നൂറിരട്ടിവീതം കൂടിക്കൊണ്ടിരിക്കുമ്പോൾ ശ്രോത്രിയനായ ബ്രഹ്മനിഷ്ഠന്റെ ആനന്ദം അതിലുമുപരിയാണെന്ന് ശ്രുതി ഘോഷിക്കുന്നത്. സദ്രൂപനായും, ചിദ്രൂപനായും, ആനന്ദരൂപനായും താൻ സർവ്വത്ര നിറഞ്ഞുനിൽക്കുന്നു എന്നനുഭവിക്കുന്ന ബ്രഹ്മജ്ഞന് സർവ്വഭോക്തൃത്വമുണ്ടെന്നു പറയേണ്ടതില്ലല്ലോ. 'അന്നവും ഞാൻ തന്നെ, അന്നം ഭുജിക്കുന്നയാളും ഞാൻ തന്നെ', എന്നു ശ്രുതി പ്രഖ്യാപിക്കുന്നത് ഈ സർവ്വഭോക്തൃത്വം വെളിപ്പെടുത്താനാണ്. ജ്ഞാനിയുടെ കൃതകൃത്യത്വവും സ്മൃതികളിൽ വിവരിച്ചിട്ടുണ്ട്. ജ്ഞാനാമൃതം പാനം ചെയ്തു കൃതകൃത്യനായി കഴിയുന്ന യോഗിക്ക് ഈ ലോകത്തിൽ കർത്തവ്യമൊന്നും അവശേഷിക്കുന്നില്ല. കർത്തവ്യമവശേഷിക്കുന്നുണ്ടെങ്കിൽ അയാൾ തത്ത്വവിത്തല്ലെന്നറിയേണ്ടതാണ്. ഭഗവാൻ ഗീതയിൽ ഇങ്ങനെ പ്രഖ്യാപിക്കുന്നു:

> യസ്ത്വാത്മരതിരേവ സ്യാദാത്മതൃപ്തശ്ച മാനവഃ
> ആത്മന്യേവ ച സന്തുഷ്ടഃ തസ്യ കാര്യം ന വിദ്യതേ

ആത്മരതിയും, ആത്മതൃപ്തനും, ആത്മസന്തുഷ്ടനുമായ യോഗിക്ക് ഈ ലോകത്ത് കർത്തവ്യമായി യാതൊന്നും അവശേഷിക്കുന്നില്ല. എത്തേണ്ടിടത്തെത്തിയെന്ന സ്ഥിതിയും ശ്രുതി വിവരിച്ചിട്ടുണ്ട്. ബൃഹദാരണ്യകോപനിഷത്തിൽ സത്യം ഗ്രഹിച്ച ജനകനെ ''അഭയം വൈ ജനക പ്രാപ്തോസി.'' (ജനക, നീ ഭയമില്ലാത്ത സ്ഥാനത്തെത്തിച്ചേർന്നുവല്ലോ) എന്നാണ് ഗുരു പ്രശംസിക്കുന്നത്. ബ്രഹ്മലോകം സർവ്വലാഭമാണെന്നും, ബ്രഹ്മത്തെയറിയുന്നയാൾ ബ്രഹ്മമായിത്തന്നെ ഭവിക്കുന്നുവെന്നും ശ്രുതി ഘോഷിക്കുന്നു. ഇവിടെ ഒരു സംശയം വരാം. ദുഃഖനാശവും സുഖാവിർഭാവവും തത്ത്വജ്ഞാനം കൊണ്ടുതന്നെ സിദ്ധിക്കുമല്ലോ. പിന്നെ ഇവ ജീവന്മുക്തിയുടെ പ്രയോജനമാകുന്നതെങ്ങിനെ? ഈ സംശയം ശരിയല്ല. ഇവയുടെ സുരക്ഷിത

ത്വമാണ് ജീവന്മുക്തിയുടെ പ്രയോജനം. നേരത്തേയുണ്ടായ തത്ത്വജ്ഞാനം ജീവന്മുക്തിയിൽ സുരക്ഷിതമായിത്തീരുന്നതുപോലെ ഇവിടെ മുൻപറഞ്ഞ ദുഃഖനാശസുഖാവിർഭാവങ്ങളും സുരക്ഷിതങ്ങളായി ഭവിക്കുന്നു.

## ജീവന്മുക്തനും ലോകവ്യവഹാരവും

മേൽവിവരിച്ച അഞ്ചും ജീവന്മുക്തിയുടെ പ്രയോജനങ്ങളാണെങ്കിൽ സദാ സമാധിയിൽ കഴിയുന്ന യോഗീശ്വരൻ ലോകവ്യവഹാരത്തിലേർപ്പെടുന്ന തത്ത്വജ്ഞാനിയേക്കാൾ ശ്രേഷ്ഠനാണല്ലോ? ഈ സംശയത്തിന് വസിഷ്ഠൻ രാമനു നല്കുന്ന മറുപടി ശ്രദ്ധിക്കുക. രാമൻ ഇങ്ങിനെ ചോദിച്ചു: "അല്ലയോ മഹാമുനേ, ചിലർ തത്ത്വമറിഞ്ഞു് വിശ്രാന്തരാണെങ്കിലും ഏകാഗ്രമതികളായി സദാ ലോകവ്യവഹാരങ്ങളിലേർപ്പെടുന്നു. മററു ചിലർ ഏകാന്തസ്ഥാനങ്ങളിൽ സദാ സമാധിനിഷ്ഠരായി കഴിഞ്ഞുകൂടുന്നു. ഇവരിൽ ശ്രേഷ്ഠരാരാണ് ?" വസിഷ്ഠൻ മറുപടി നല്കി:

ഇമം ഗുണസമാഹാരമസത്യത്വേന പശ്യതഃ
അന്തഃ ശീതളതാ യാസൗ സമാധിരിതി കഥ്യതേ.

(അല്ലയോ രാമ, മായാഗുണസമാഹാരമായ ഈ പ്രപഞ്ചത്തെ അസത്യമെന്നറിയുന്ന മഹാത്മാവിൻെറ ഉള്ളിൽ അതിരററ ഒരു ശീതളത ആവിർഭവിക്കുന്നു. ഇതുതന്നെയാണ് സമാധി.) ഇവിടെ കാണപ്പെടുന്ന കാഴ്ചകളുമായി എനിക്കൊരു ബന്ധവുമില്ല എന്നു തീരുമാനിച്ച ശാന്തശീതളന്മാരായി ചിലർ ലോകവ്യവഹാരത്തിലേർപ്പെടുന്നു, ചിലർ ധ്യാനപരായണന്മാരായി കഴിഞ്ഞുകൂടുന്നു:

ദ്വാവേതൗ രാമ സുസമാവന്തശ്ചേത്പരിശീതളൗ
അന്തഃശീതളതാ യാ സ്യാത്തദനന്തതപഃഫലം.

(അന്തഃശീതളതയുണ്ടെങ്കിൽ ഈ രണ്ടുകൂട്ടരും തികച്ചും തുല്യരാണ്. അനന്തതപസ്സിൻെറ ഫലമായി മാത്രമേ ഈ അന്തഃശീതളത വന്നുചേരു.) വസിഷ്ഠൻെറ മറുപടിയിൽനിന്നും വാസനാക്ഷയരൂപമായ അന്തഃശീതളത അവശ്യം സമ്പാദിക്കേണ്ടതാണെന്നുമാത്രം ധരിച്ചാൽ മതി. തുടന്നുണ്ടാകേണ്ട മനോനാശത്തിൻെറ മെച്ചം ഇതുകൊണ്ടു നിഷേധിക്കപ്പെടുന്നില്ല. ശീതളത്വമെന്നു പറയുന്നതു തൃഷ്ണ ശമിക്കലാണെന്ന് വസിഷ്ഠൻതന്നെ സ്പഷ്ടമാക്കിയിട്ടുണ്ട്. ഹൃദയം ശീതളമായാൽ ജഗത്തു മുഴുവൻ ശീതളമായി അനുഭവപ്പെടും. ഹൃദയം തൃഷ്ണകൊണ്ടു തപിച്ചാൽ ജഗത്തു മുഴുവൻ തീയിൽ എരിയുന്നതുപോലെ തോന്നും. ഇവിടെ സമാധിയെ നിന്ദിക്കുകയും വ്യവഹാരത്തെ പ്രശംസിക്കുകയും ചെയ്യുകയാണെന്നു കരുതരുത്. വസിഷ്ഠൻെറ വാക്കുകൾ തന്നെ ശ്രദ്ധിക്കുക:

സമാധിസ്ഥാനസംസ്ഥസ്യ
ചേതശ്ചേദ്വൃത്തിചഞ്ചലം
തത്തസ്യ തു സമാധാനം
സമമുന്മത്തതാണ്ഡവൈഃ.
ഉന്മത്തതാണ്ഡവസ്ഥസ്യ
ചേതശ്ചേത്ക്ഷീണവാസനം
തസ്യോന്മത്തനൃത്യം തു
സമം ബ്രഹ്മസമാധിനാ.

കണ്ണുമടച്ച് സമാധിസ്ഥനെപ്പോലെ കഴിയുന്നയാളിൻെറ ചിത്തം സങ്കല്പങ്ങളിൽപ്പെട്ടു ചലിക്കുന്നു എന്നുവന്നാൽ അയാളുടെ സമാധി ഭ്രാന്തൻെറ ഇളകിയാട്ടമായേ കരുതേണ്ടൂ. നേരേ മറിച്ച് ഭ്രാന്തനെപ്പോലെ ഇളകിയാടിക്കൊണ്ടിരിക്കുന്ന ഒരാളിൻെറ ചിത്തം വാസന ക്ഷയിച്ച് ശീതളമാണെന്നുണ്ടെങ്കിൽ അയാളുടെ ഭ്രാന്തനൃത്തം ബ്രഹ്മസമാധിയായി കരുതാവുന്നതാണ്. ഇവിടെ സമാധിയെ പ്രശംസിച്ച് വാസനയെ നിന്ദിച്ചിരിക്കുകയാണെന്നോക്കണം. താത്പര്യമിതാണ്: വ്യവഹാരത്തേക്കാൾ സമാധി പ്രശംസാർഹമാണെങ്കിലും വാസനാക്ഷയം വരാത്ത സമാധി വാസനാക്ഷയം വന്ന ലോകവ്യവഹാരത്തെക്കാൾ അധമമാണ്. അതുകൊണ്ടു സമാധിയാണെന്നു പറകവയ്യ. വാസനാബദ്ധമാണു ചിത്തമെങ്കിൽ അങ്ങനെയുള്ളയാൾ സമാധിയഭ്യസിക്കുന്നതുകൊണ്ടു പുണ്യമുണ്ടായി ഉത്തമലോകപ്രാപ്തി കൈവരും. ജ്ഞാനനിഷ്ഠ വന്ന് ചിത്തം വാസനാക്ഷയം നേടിയാൽ ജീവന്മുക്തി വെളിവാക്കിക്കൊണ്ടു് മനസ്സിനെ നശിപ്പിച്ച് സമാധിസ്ഥനായി കഴിയുന്നതുതന്നെയാണ് പ്രശസ്തം. അതിനാൽ യോഗീശ്വരന് അഞ്ചു പ്രയോജനങ്ങളുള്ള ജീവന്മുക്തി നിർബ്ബാധം തുടരാവുന്നതാണ്.

സ്വരൂപസിദ്ധിപ്രയോജന
നിരൂപണം കഴിഞ്ഞു.

# മർത്ത്യനിന്നുഴലുന്നു

എം. വി. കൃഷ്ണവാരിയർ, പാലാഴി

ആഷമാം പാരമ്പര്യം പുച്ഛമായ് തള്ളിക്കൊണ്ടു
മർത്ത്യനിന്നുഴലുന്നു, കാഹളം മുഴക്കുന്നു.

''വന്നുപോയ് പുലർകാലമിന്നവയുഗത്തിന്റെ
പൊന്നുഷഃകാലം ലോകം കൺമിഴിക്കേണ്ടും
കാലം

ഭൂതകാലത്തിൻ ചളിക്കുണ്ടിലെസ്സംസ്കാരത്തെ
വീതസന്ദേഹം ദൂരെ മാററിനിർത്തേണ്ടും കാലം

ഇന്നോളം 'സനാതനം ആഷ്'മെന്നെല്ലാം വാഴ്ത്തി
വന്നൊരാ'ക്കാടത്ത'ത്തെ കാട്ടുകേറേറണ്ടും കാലം.

പണ്ടത്തെയനാചാരക്കെട്ടുകളൊന്നൊന്നായി
ക്കണ്ടിച്ചുമാററാനുള്ള സന്മുഹൂർത്തത്തിൻ കാലം.

താടിനീട്ടിയും ജടാഭാരമേററിയും കാട്ടിൽ
ക്കൂട്ടുകൂട്ടിയും വാണ കൂട്ടർതൻപരിഷ്കാരം

ഇന്നവയുഗത്തിന്നു ചേർന്നതല്ലെന്നെല്ലാരു-
മൊന്നുപോലുച്ചൈസ്സരമുൽഘോഷിക്കേണ്ടും
കാലം.

വന്നുപോയ് പുലർകാലം അന്ധവിശ്വാസ-
ത്തിന്റെ
കുന്നിടിച്ചുടയ്ക്കുവാൻ കച്ചകെട്ടേണ്ടും കാലം.

ഉണരിൻ ഭ്രാതാക്കളെ ! ഉണരിൻ ഭ്രാതാക്കളെ!
പണിയാം നമുക്കിനി സ്വന്തമായൊരു നാകം.''

ഇത്തരം ''നവയുഗകാഹളം'' ദിഗന്തത്തി-
ലെത്തുന്നു, മുഴങ്ങുന്നു ദിക്ചക്രവാളം മുററും.

ഏതിലും മഹത്തെന്നു വാഴ്ത്തുന്നു നവയുഗ-
നൂതനശാസ്ത്രം ഹാ ! ഹാ ! സങ്കരസൃഷ്ടങ്ങളെ.

ധാന്യവും, കനികളും, കായ്കളും, മൃഗങ്ങളും
മാന്യമായ് മനുഷ്യനും സാങ്കര്യമൊന്നാൽമാത്രം.

എണ്ണമാണെങ്ങും കാര്യം, ഇജ്ജനായത്തത്തിങ്കൽ
നിർണ്ണയം; ഗുണത്തിന്നോ മേന്മയ്ക്കോ പഴുതില്ല.

നിഷ്കാമകർമ്മത്തിന്റെ മന്ദ്രമാം ശംഖധ്വനി
മുഷ്കാളും മനുഷ്യന്റെ കാതുകൾക്കരുന്തുദം.

അന്യന്റെ നന്മക്കായിട്ടുതകും ജന്മംമാത്രം
ധന്യമെന്നോതും തത്വമർത്ഥശൂന്യവുമായി.

ധർമ്മവുമധർമ്മവും നീതിയുമനീതിയും
കർമ്മവുമകർമ്മവും ഒന്നുമേ നോക്കാനില്ല.

അപ്പപ്പോൾ തോന്നും മട്ടിലൊക്കയും
ചെയ്‌വാനാക്കു-
മെപ്പൊഴും സ്വാതന്ത്ര്യമുണ്ടിതല്ലൊ
'സാക്ഷാൽ മോക്ഷം'.

ഇക്കാണും ജഗത്തൊക്കെ മിഥ്യയാണവയെന്നു-
മുൾക്കൊള്ളും 'പരബ്രഹ്മ' മൊന്നുതാൻ നിത്യം
സത്യം.

എന്നോതും വേദാന്തത്തിന്നീടറിഞ്ഞീടാനാരും
സന്നദ്ധനാവുന്നില്ലീസ്സംസാരലഹരിയാൽ.
തന്നുടെ മോക്ഷത്തിന്നും ജഗത്തിൻഹിതത്തിന്നും
തന്നെയാം യതിക്കേണ്ടതാരുമിങ്ങാജന്മാന്തം
എന്നതും ചെവിക്കൊള്ളാനാരുമില്ലൊരേടത്തു-
മിന്നതും വിലയററ പാഴ്മൊഴിയായിത്തീർന്നു.
ത്യാഗത്താൽ നേടാം ശാന്തിയെന്നതും
ഗൗനിക്കാതെ
ഭോഗത്തെത്തേടിത്തേടി മർത്ത്യനിന്നുഴലുന്നു.

---

# ശ്രീരാമകൃഷ്ണപ്രസ്ഥാനം

എ. കരുണാകരമേനോൻ

ചോദ്യം: ശ്രീരാമകൃഷ്ണപ്രസ്ഥാനം എന്നു പലരും പറയുന്നതു കേട്ടിട്ടുണ്ടല്ലൊ, എന്താണ് അതു് ?

ഉത്തരം: ശ്രീരാമകൃഷ്ണദേവന്റെ അത്യുൽകൃഷ്ടാശയാദർശങ്ങളും അവ നടപ്പിൽ വരുത്തുന്നതിനായി ആവിഷ്കരിച്ചിട്ടുള്ള, ത്യാഗത്തിൽ അധിഷ്ഠിതമായ, സേവനപരിപാടികളും, ബന്ധപ്പെട്ട ആളുകളും സ്ഥാപനങ്ങളുമടങ്ങിയ ഒരു മഹാപ്രസ്ഥാനമാണ് അതു് അതിപ്പോഴും വളർന്നുകൊണ്ടാണിരിക്കുന്നതു്, ആഴത്തിലും പരപ്പിലും വളർന്നുകൊണ്ടുതന്നെ.

ചോ: അതിനോടു താരതമ്യപ്പെടുത്താവുന്ന മററു വല്ല പ്രസ്ഥാനവും ഇന്നുണ്ടോ ? മുമ്പുണ്ടായിട്ടുണ്ടോ ?

ഉ: ഇല്ല, ഇപ്പോഴില്ല, മുമ്പുണ്ടായിട്ടുമില്ല.

ചോ: അങ്ങനെ ഉറപ്പിച്ചു പറയാൻ കഴിയുമോ ?

ഉ: ഉറപ്പിച്ചുതന്നെ പറയാം, യാതൊരു സംശയവുമില്ല. എന്തെന്നാൽ ശ്രീരാമകൃഷ്ണനു സമമായി ശ്രീരാമകൃഷ്ണൻ തന്നേയുള്ളു.

ചോ: അതു് ഏകപക്ഷീയമായ ഒരഭിപ്രായപ്രകടനമല്ലേ ? എല്ലാ ലോകഗുരുക്കന്മാരെപ്പററിയും അവരുടെ അനുയായികൾ അങ്ങനെ തന്നെയാണല്ലൊ പറയുന്നതു്.

ഉ: ഇതു കേവലം ഒരഭിപ്രായപ്രകടനമല്ല, ഇതൊരു വസ്തുതയാണു്.

ചോ: അപ്പോൾ, യേശുക്രിസ്തുവിനെപ്പററി അദ്ദേഹത്തിൻെറ അനുയായികളും മുഹമ്മദുനബിയെപ്പററി അദ്ദേഹത്തിൻെറ അനുയായികളും അങ്ങനെതന്നെയല്ലേ പറയുന്നതു് ?

ഉ: ആയിരിക്കാം. കാരണം, ക്രിസ്തുദേവനെയല്ലാതെ മറെറാരു പ്രവാചകനേയും ക്രിസ്ത്യാനികൾ അംഗീകരിക്കുന്നില്ല, മുഹമ്മദ്നബിയെ അല്ലാതെ മറെറാരു പ്രവാചകനേയും മുഹമ്മദീയരും അംഗീകരിക്കുന്നില്ല. തങ്ങളുടേതല്ലാത്ത മറെറാരു പ്രവാചകനെപ്പററി അവക്കു സങ്കല്പിക്കാൻപോലും സാദ്ധ്യമല്ല. മറെറല്ലാം അവർ നിഷേധിക്കുകകൂടിച്ചെയ്യുന്നു.

ചോ: അപ്പോൾ ശ്രീരാമകൃഷ്ണൻെറ അനുയായികളോ ?

ഉ: അവർ ഒന്നുംതന്നെ നിഷേധിക്കുന്നില്ലെന്നു മാത്രമല്ല എല്ലാം അംഗീകരിക്കുകകൂടി ച്ചെയ്യുന്നു. അത്ര ശാസ്ത്രീയവും അതുകൊണ്ടു തന്നെ വിശാലവുമായ ഒരടിസ്ഥാനത്തിലാണു് രാമകൃഷ്ണപ്രസ്ഥാനം വളൎന്നുവന്നിട്ടുള്ളതു്.

ചോ: അവർ യേശുക്രിസ്തുവിനേയും അള്ളാവിനേയും അംഗീകരിക്കുന്നുണ്ടോ ?

ഉ: രാമകൃഷ്ണപ്രസ്ഥാനം ഇന്നുള്ള എല്ലാ പ്രവാചകന്മാരെയും സമ്പ്രദായങ്ങളേയും അംഗീകരിക്കുന്നു, മേലിൽ ഉണ്ടായേയ്ക്കാവുന്നതിനൊക്കെ വാതിൽ തുറന്നുവെയ്ക്കുകയും ചെയ്തിരിക്കുന്നു. പരമസത്യം ഒന്നേയുള്ളു, അതിലേയ്ക്കുള്ള മാൎഗ്ഗങ്ങൾ എത്രയുമാകാം, എന്നാണു് ആ പ്രസ്ഥാനത്തിൻെറ അടിസ്ഥാനതത്ത്വം

ചോ: അതു് കേവലം ഒരു തത്ത്വം മാത്രമല്ലേ ? അതാരെങ്കിലും സ്വജീവിതത്തിൽ സാക്ഷാത്കരിച്ചിട്ടുണ്ടോ ?

ഉ: അസന്ദിഗ്ദ്ധമായ വിധത്തിൽ ശ്രീരാമകൃഷ്ണൻ ആ തത്ത്വം സ്വജീവിതത്തിൽ സാക്ഷാത്കരിച്ചിട്ടുണ്ടല്ലോ. അദ്ദേഹത്തിൻെറ ധന്യജീവിതംതന്നെ ആ പരമസത്യത്തിൻെറ ഒരുത്തമവ്യാഖ്യാനം മാത്രമാണു്. അതുകൊണ്ടാണു് ശ്രീരാമകൃഷ്ണനുസമം ശ്രീരാമകൃഷ്ണനേയുള്ളു എന്നു ഞാനാദ്യം പറഞ്ഞതു്.

ചോ: സത്യം ഒന്നുമാത്രം, മാൎഗ്ഗങ്ങൾ പലതു്, എന്ന തത്ത്വം ഒരു മഹാത്മാവു് സ്വജീവിതത്തിൽ സാക്ഷാത്കരിച്ചിട്ടുണ്ടെന്നുവെച്ചു് എല്ലാവരും അതംഗീകരിക്കുമോ ? അതു പ്രായോഗികമാണോ ?

ഉ: അനാദിയായ വൈദികധൎമ്മത്തിൻെറ അടിസ്ഥാനതത്ത്വമാണു് അതു്. അതു് സുവ്യക്തമായി അനുഭവിച്ചറിഞ്ഞശേഷമാണു് പൂൎവ്വികരായ ഋഷീശ്വരന്മാർ അങ്ങനെ ഒരു തത്ത്വം ആവിഷ്കരിച്ചതുതന്നെ. അതു് വീണ്ടും വീണ്ടും പരീക്ഷണത്തിനു വിധേയമായിട്ടുണ്ടു്; അനിഷേദ്ധ്യമായ സത്യംതന്നെയാണെന്നു തെളിയിക്കപ്പെട്ടിട്ടുമുണ്ടു്. ഏററവും ഒടുവിൽ അതു പരീക്ഷിച്ചുനോക്കി സത്യംതന്നെയാണെന്നു തെളിയിച്ചിട്ടുള്ളതു് ശ്രീരാമകൃഷ്ണനാണെന്നേയുള്ളു. ആരംഗീകരിച്ചാലും ഇല്ലെങ്കിലും, ആ തത്ത്വം സത്യമായിത്തന്നെ എന്നും നിലനില്ക്കുമെന്നുള്ളതിനു യാതൊരു സംശയവുമില്ല. ഇന്നു ലോകത്തിൽ കണ്ടുവരുന്ന അസഹിഷ്ണുതയും സംഘഷ്വും ഇല്ലാതാക്കുന്നതിനുള്ള ഒരേ ഒരു പോംവഴി, ആ സത്യത്തെ അംഗീകരിച്ചു് അതനുസരിച്ചു് മാനവജീവിതം ക്രമപ്പെടുത്തുക മാത്രമാണു്.

ചോ: ആ തത്ത്വം തികച്ചും സത്യമാണെന്നു വിശ്വാസം വന്നാലല്ലേ ആളുകളതംഗീകരിക്കുകയുള്ളു ? വിശ്വാസം വരാനെന്താണു് വഴി ?

ഉ: ആ തത്ത്വം തികച്ചും സത്യംതന്നെയാണു് എന്നു് ഈ അടുത്ത കാലത്തു് സ്വജീവിതംകൊണ്ടു് തെളിയിച്ച സൎവ്വധൎമ്മസമന്വയമൂൎത്തിയായ ശ്രീരാമകൃഷ്ണൻെറ ജീവിതകഥ പഠിക്കുക തന്നെ.

ചോ: അതു കഥ മാത്രമല്ലേ?

ഉ: കഥയോ? ശിവ ശിവ! ഈ അടുത്ത കാലത്തു്, അതായതു് 1836 ഫെബ്രുവരി 17-ാം തീയതി ജനിച്ച് 1886 ആഗസ്റ്റ് 16-ാം തീയതി ശരീരമുപേക്ഷിച്ച ശ്രീരാമകൃഷ്ണപരമഹംസദേവന്റെ ജീവിതം കേവലം ഒരു കഥയോ? ഒരു യാഥാസ്ഥിതിക ബ്രാഹ്മണനായിട്ടാണ് ജനിച്ചതെങ്കിലും ജാത്യഹങ്കാരം പരിപൂർണ്ണമായും നിർമ്മാർജ്ജനംചെയ്തു്, സങ്കല്പിക്കാവുന്ന സകല മാർഗ്ഗങ്ങളിൽക്കൂടിയും ഏകമായ പരമസത്യത്തെ സാക്ഷാത്ക്കരിച്ചുകൊണ്ടു് അത്യത്ഭുതമായ രീതിയിൽ ധർമ്മസമന്വയം സാധിച്ച ആ അത്യത്ഭുതപുരുഷന്റെ ജീവിതത്തിലെ ഏതൊരു സംഭവമാണ് ആണ്ടു്, മാസം, തീയതി, ക്രമത്തിനു രേഖപ്പെടുത്താതിരുന്നിട്ടുള്ളതു്? അദ്ദേഹത്തിന്റെ അത്യത്ഭുതലീലയിലെ സഹചരന്മാരായി അവതരിച്ചിട്ടുള്ള പലരേയും കണ്ടിട്ടുള്ളവർ ഇന്നും നമ്മുടെ ഇടയിലുണ്ടു്. അദ്ദേഹത്തിന്റെ ലീലാരംഗങ്ങളായിരുന്ന എല്ലാ പുണ്യസ്ഥലങ്ങളും ക്ഷേത്രങ്ങളും ഗൃഹങ്ങളും അതേപടി ഇന്നും നിലവിലുണ്ടു്. അദ്ദേഹത്തിന്റെ അമൃതവാണികളും വള്ളിപുള്ളി തെററാതെ അതേപടി നമ്മുടെ മുമ്പിലുണ്ടല്ലൊ. രണ്ടുമൂവ്വായിരം കൊല്ലങ്ങൾക്കുശേഷം, ഒരു പക്ഷെ ഇതൊരു കഥയായി മാറിയേക്കാം. എന്നാലും ചരിത്രത്തിന്റെ ഏടുകളിൽനിന്നു് ഇതൊക്കെ മാച്ചുകളയാൻ സാദ്ധ്യമല്ല.

ചോ: അങ്ങനെ ആണ്ടുമാസത്തീയതിക്രമത്തിനു സംഭവങ്ങൾ രേഖപ്പെടുത്തിയിട്ടുള്ള ലോകഗുരുക്കന്മാർ വേറെ ഉണ്ടായിട്ടില്ലേ?

ഉ: ശ്രീരാമകൃഷ്ണൻ ഈ അടുത്ത കാലത്തു ജീവിച്ചിരുന്ന ഒരു മഹാപുരുഷനാണ്. അദ്ദേഹത്തെക്കുറിച്ചുള്ള എല്ലാ രേഖകളും, ഫോട്ടോ പോലും, ഒരു കലപ്പും കൃത്രിമത്വവുമേശാതെ അതേപടി നമ്മുടെ മുമ്പിലുണ്ടുതാനും. അതുകൊണ്ടു് അദ്ദേഹത്തെ സംബന്ധിച്ചുള്ളതെല്ലാം തികച്ചും സത്യമാണെന്നു നമുക്കു ധൈര്യമായി പ്പറയാം. മററാരെപ്പററിയും അങ്ങനെ പറയാൻ വിഷമമാണ്. കാല്പനികമായി പലതും അതിലുണ്ടാകാം.

ചോ: അത്യാധുനികമായ രാമകൃഷ്ണപ്രസ്ഥാനവും സനാതനധർമ്മവും തമ്മിലുള്ള ബന്ധം എന്താണ്?

ഉ: സനാതനധർമ്മത്തിന്റെ ശരിയായ സന്താനമെന്നനിലയിൽ അതിന്റെ ശരിയായിട്ടുള്ള സാരാംശമുൾക്കൊണ്ടുകൊണ്ടാണ് ശ്രീരാമകൃഷ്ണൻ ജന്മമെടുത്തതുതന്നെ. അദ്ദേഹത്തിന്റെ ജീവിതവും ഉപദേശങ്ങളുമാകട്ടെ ആ സനാതനധർമ്മത്തിന്റെ തികച്ചും ശാസ്ത്രീയവും യുക്തിയുക്തവും അത്യാധുനികവുമായ വ്യാഖ്യാനവുമായിരുന്നു.

ചോ: അതിന്റെ നില ഭാവിയിൽ എന്തായിരിക്കും?

ഉ: ഇതു് സയൻസിന്റെ യുഗമാണ്, യുക്തിയുടെ യുഗമാണ്. ആ ഉരകല്ലിൽ ഉരച്ചുനോക്കി സത്യമാണെന്നു ബോദ്ധ്യമായാൽ മാത്രമേ ഏതു തത്ത്വവും സിദ്ധാന്തവും ആളുകൾ മേലിൽ സ്വീകരിക്കുകയുള്ളൂ. ആ പരീക്ഷണത്തിൽ വിജയിക്കുന്ന സിദ്ധാന്തങ്ങൾക്കുമാത്രമേ മേലിൽ നിലനിൽപുള്ളൂ. ഇതറിയാമായിരുന്ന ശ്രീരാമകൃഷ്ണൻ സ്വാനുഭവത്തിൽ സത്യമാണെന്നു വ്യക്തമായിക്കണ്ട കാര്യങ്ങൾ മാത്രമേ പറഞ്ഞിട്ടുള്ളൂ. ബാങ്കുകാർ നാണയം പരിശോധിച്ചുനോക്കുന്നതുപോലെ തന്റെ ഓരോ വാക്കും പ്രവൃത്തിയും പരിശോധിച്ചുനോക്കാനുള്ള പൂർണ്ണസ്വാതന്ത്ര്യം അദ്ദേഹം തന്റെ ശിഷ്യർക്കു നല്കുകയും ചെയ്തു. അതുകൊണ്ടാണല്ലൊ യുക്തിവാദികളിൽ വെച്ചു യുക്തിവാദിയായിരുന്ന നരേന്ദ്രൻ (വിവേകാനന്ദസ്വാമികൾ) ശ്രീരാമകൃഷ്ണനെ തന്റെ ഗുരുവായി സ്വീകരിച്ചതും അദ്ദേഹത്തിന്റെ ആശയങ്ങൾ പ്രചരിപ്പിക്കാൻ മുമ്പോട്ടു വന്നതും. ആ ആശയങ്ങളിൽ രഹസ്യമായിട്ടൊന്നുംതന്നെയില്ല. സ്വാനുഭവത്തിൽ വ്യക്തമായിക്കണ്ടതു്, അല്ലാതെ പുസ്തകത്തിൽനിന്നു പഠിച്ചതല്ല, അതിലളിതമായ ഭാഷയിൽ അതിനു ശരിക്കും അർഹരായ ശിഷ്യരെ അദ്ദേഹം പഠിപ്പിച്ചു. അതവർ തങ്ങളുടെ ജീവിതത്തിൽ പകർത്തി, പിന്നീടു ലോകത്തിൽ പ്രചരിപ്പിച്ചു, അവരുടെ ശിഷ്യപ്രശിഷ്യർ ഇന്നും പ്രചരിപ്പിച്ചുകൊണ്ടിരിക്കുന്നു. കാലം പോകുന്തോറും ആ ആശയങ്ങൾ കൂടുതൽ കൂടുതൽ ശക്തിയാർജ്ജിക്കുകതന്നെ ചെയ്യും.

ചോ: ശ്രീരാമകൃഷ്ണൻ വിവാഹം ചെയ്തിരുന്നുവല്ലൊ, അദ്ദേഹത്തിന്റെ സഹധർമ്മിണി ശ്രീശാരദാദേവിക്കു് രാമകൃഷ്ണപ്രസ്ഥാനത്തിലുള്ള സ്ഥാനമെന്താണ്?

ഉ: സംസ്കാരത്തിനുവേണ്ടി ശ്രീരാമകൃഷ്ണൻ വിവാഹം ചെയ്തു, ശരിതന്നെ. പക്ഷെ ലൌകികജീവിതം നയിക്കാൻ വേണ്ടിയായിരുന്നില്ല ആ വിവാഹം. അങ്ങനെയൊന്നു സങ്കല്പിക്കാൻ പോലും അദ്ദേഹത്തിനു സാധ്യമല്ലായിരുന്നു. പരമസത്യത്തിലേയ്ക്കുള്ള തന്റെ പ്രയാണത്തെ ത്വരിതപ്പെടുത്താൻ പററിയ ഒരു പങ്കാളിയെയാണ് തന്റെ സഹധർമ്മിണിയിൽ അദ്ദേഹം കണ്ടതു്. ദേവിയുടെ ആത്മാർത്ഥമായ സഹകരണത്തോടുകൂടി, ഒരിക്കലും ഒരുവിധത്തിലും ഇളകാത്ത ബ്രഹ്മനിഷ്ഠ അദ്ദേഹം നേടുകയും ചെയ്തു. അതോടെ അത്യുത്തമമായ അദ്ദേഹത്തിന്റെ സാധനകളും സമാപിച്ചു. ദേവിയെ സാക്ഷാൽ ജഗദംബയായി കണ്ടുകൊണ്ട് പീഠത്തിലിരുത്തി പൂജിച്ച്, തന്റെ സർവ്വസ്വവും അദ്ദേഹം ആ പവിത്രപാദങ്ങളിലർപ്പിച്ചു. അതോടെ ശ്രീശാരദാദേവി ശ്രീരാമകൃഷ്ണന്റെ എല്ലാ സാധനകളുടേയും തപസ്സിന്റേയും ഭാഗഭാക്കായിത്തീർന്നു. അതോടെ ദേവി രാമകൃഷ്ണപ്രസ്ഥാനത്തിന്റെ അമ്മയുമായിത്തീർന്നു. ആ പ്രസ്ഥാനത്തിനുവേണ്ട സർവ്വശക്തികളും നല്കിക്കൊണ്ട് സ്നേഹവതിയായ ആ അമ്മ അതിനെ താലോലിച്ചു വളർത്തി, ഇന്നും വളർത്തിക്കൊണ്ടിരിക്കുന്നു, ഇനി എന്നും വളർത്തുകയും ചെയ്യും.

ചോ: അപ്പോൾ രാമകൃഷ്ണപ്രസ്ഥാനത്തിൽ വിവേകാനന്ദസ്വാമികൾക്കുള്ള സ്ഥാനമോ ?

ഉ: അതു സർവ്വപ്രധാനമാണ്. ആ പ്രസ്ഥാനത്തിന്റെ പിന്നിലുള്ള ശക്തി മാതൃദേവിയാണെങ്കിൽ, ആ പ്രസ്ഥാനത്തിനു ശരിയായ രൂപംകൊടുത്തു്, ചൈതന്യമുള്ള ഒരാഗോളപ്രസ്ഥാനമായി അതിനെ വളർത്തിക്കൊണ്ടുവന്നതു് സ്വാമിജിയാണ്. സ്വാമിജിയിൽക്കൂടിയാണ് ലോകം ശ്രീരാമകൃഷ്ണനെ ശരിക്കും അറിയാൻ തുടങ്ങിയതു്.

ചോ: വാസ്തവത്തിൽ ശ്രീരാമകൃഷ്ണൻതന്നെയല്ലേ പിന്നീടു് സ്വാമിജിയിൽക്കൂടി പ്രവർത്തിച്ചിരുന്നതു് ?

ഉ: ശ്രീരാമകൃഷ്ണൻതന്നെ, സംശയമില്ല. ശ്രീരാമകൃഷ്ണൻതന്നെയാണ് നരേന്ദ്രനിലുള്ള ലോകഗുരുവിനെ കണ്ടറിഞ്ഞു്, ആ ശിഷ്യോത്തമന്റെ സർവ്വ കഴിവുകളേയും വികസിപ്പിച്ച് ശരിയായ വിവേകാനന്ദനാക്കി ലോകത്തിലേയ്ക്കയച്ചതു്. ശ്രീരാമകൃഷ്ണന്റെ ദിവ്യസമ്പർക്കംകൊണ്ട് ശ്രീശാരദാദേവിയിലുള്ള ഐശ്വരമായ മാതൃഭാവം എങ്ങനെ വളർന്നു വികസിച്ചുവോ, അതുപോലെ അദ്ദേഹത്തിന്റെ സമ്പർക്കംകൊണ്ടുതന്നെ നരേന്ദ്രനിലുള്ള ജഗദ്ഗുരുഭാവവും അത്യുത്തമമായ വിധത്തിൽ വളർന്നു വികസിച്ചു. അങ്ങനെ ഒരു സത്യാന്വേഷിയായി വന്ന നരേന്ദ്രൻ വിശ്വവിഖ്യാതനായ വിവേകാനന്ദസ്വാമികളായി മാറി.

ചോ: അപ്പോൾ ശ്രീരാമകൃഷ്ണനെപ്പററിയും ശ്രീശാരദാദേവിയെപ്പററിയും പഠിക്കുന്നതുപോലെതന്നെ സ്വാമിജിയെപ്പററിയും പഠിച്ചാലേ രാമകൃഷ്ണപ്രസ്ഥാനത്തെപ്പററി പൂർണ്ണമായി മനസ്സിലാകുകയുള്ളു, അല്ലേ ?

ഉ: സംശയമില്ല. സ്വാമിജിയെപ്പററി നല്ലതുപോലെ മനസ്സിരുത്തി പഠിക്കണം. അദ്ദേഹം ശ്രീരാമകൃഷ്ണദേവനെ മനസ്സിലാക്കിയിട്ടുള്ളതുപോലെ മററാരുംതന്നെ മനസ്സിലാക്കിയിട്ടില്ല. തന്റെ ഗുരുപത്നിയും രാമകൃഷ്ണപ്രസ്ഥാനത്തിന്റെ അമ്മയുമായ മാതൃദേവിയെപ്പററിയും അദ്ദേഹത്തെപ്പോലെ മററാരുംതന്നെ മനസ്സിലാക്കിയിട്ടില്ല.

ചോ: രാമകൃഷ്ണപ്രസ്ഥാനത്തെ വളർത്തിക്കൊണ്ടുവരുന്നതിന് സ്വാമിജി എന്തൊക്കെയാണ് ചെയ്തതു് ? പ്രധാനമായിട്ടുള്ള ചിലതെങ്കിലും ഒന്നു പറഞ്ഞാൽ നന്നായിരിക്കും.

ഉ: രോഗഗ്രസ്തനായ ഗുരുദേവന്റെ ശുശ്രൂഷയ്ക്കായി സഹോദരശിഷ്യന്മാരെ അദ്ദേഹം സംഘടിപ്പിച്ചു; ഗുരുദേവന്റെ മഹാസമാധിയെത്തുടർന്നു് ആദ്യം ചെറിയ തോതിൽ ഒരു മഠം സ്ഥാപിച്ചു; പിന്നീടു് അവരെച്ചേർത്തു് ഒരു സന്ന്യാസിസംഘം രൂപീകരിച്ചു; വേദാന്താശയങ്ങൾക്ക ദാഹിച്ചുകൊണ്ടിരുന്ന പാശ്ചാത്യരാജ്യങ്ങളിൽ സമർത്ഥമായ രീതിയിൽ ആ ആശയങ്ങൾ പ്രചരിപ്പിച്ചു; വിശ്വവിജയിയായി മടങ്ങിവന്നു് ഭാരതത്തിലുടനീളം ദേശാഭിമാനവും ആത്മാഭിമാനവും ആത്മവീര്യവും ഉത്തേജിപ്പിച്ചു. ബേലൂർമഠവും ഔപചാരികമായിത്തന്നെ രാമകൃഷ്ണമിഷനും സ്ഥാപിച്ചു; ഇന്ത്യയ്ക്കകത്തും പുറത്തും അതിന്റെ പ്രവർത്തനം വ്യാപിപ്പിച്ചു; സമൂഹത്തിൽനിന്നകന്നു് ഒററപ്പെട്ടു നില്ക്കാതെ സമൂഹത്തിലേയ്ക്കിറങ്ങിവന്നു്

ഈശ്വരാപ്പ്ണമായി അതിൻെറ നന്മയ്ക്കുവേണ്ടി പ്രവത്തിക്കാൻതക്കവണ്ണം സഹോദരസന്ന്യാസിമാരുടെ വീക്ഷണഗതിക്കു മാററം വരുത്തി. അങ്ങനെ മാതൃദേവിയുടെ പൂണ്ണാനുഗ്രഹത്തോടു കൂടി സ്വാമിജിയും അദ്ദേഹത്തിൻെറ സഹോദരസന്ന്യാസിമാരും കൂടി ചെറിയ തോതിൽ വളത്തിക്കൊണ്ടുവന്ന രാമകൃഷ്ണപ്രസ്ഥാനം, അവരുടെ ശിഷ്യപ്രശിഷ്യപരമ്പരവഴി ഇന്നിതാ അതുല്യമായ ഒരാഗോളപ്രസ്ഥാനമായി വളന്നു വന്നിരിക്കുന്നു.

---

# സിയനായിലെ കാതറൈൻ

(കഴിഞ്ഞ ലക്കത്തിൽനിന്നു തുടച്ച്)

**പ്രവ്രാജികാ അജയാപ്രാണാ**

''ആത്മനോ മോക്ഷാത്ഥം ജഗദ്ഹിതായ ച'' എന്നതാണല്ലൊ സ്നേഹമൂത്തികളായ യോഗീശ്വരന്മാരെ ലോകസേവനത്തിന്നിറങ്ങിത്തിരിക്കാൻ പ്രേരിപ്പിക്കുന്ന തത്ത്വം. അതായതു് ബഹുജനഹിതത്തിനും ബഹുജനസുഖത്തിനും വേണ്ടി പരിശ്രമിക്കുന്നതിൽക്കൂടി സൃഷ്ടികത്താവിനെ സാക്ഷാത്കരിക്കുക. സംസാരാഗ്നിയിൽക്കിടന്നു് പിടയുന്ന ആത്മാക്കളെ രക്ഷിച്ചെടുക്കുക എന്നതായിത്തീന്നു ഡോമിനിക്കൻ സമ്പ്രദായത്തിലെ ഒരംഗമായിച്ചേന്ന കാതറൈൻ ബെനിൻകാസാവിൻെറയും ജീവിതവ്രതം. ഈശ്വരനോടു് അതിരററ പ്രേമം, അതോടൊപ്പം ഈശ്വരസൃഷ്ടിയോടു് അതിരററ അനുകമ്പയും സ്നേഹവും — ഇതായിരുന്നല്ലൊ യേശുക്രിസ്തുവിൻെറ ജീവിതവ്രതം. കാതറൈനു് പ്രാത്ഥനയിൽക്കൂടി മനസ്സിലായി തൻേറയും മാഗ്ഗം ഇതുതന്നെയെന്നു്. 'Dialogue' എന്ന തൻെറ പ്രസിദ്ധകൃതിയിൽ കാതറൈൻ ഇപ്രകാരം ചോദിക്കുന്നുണ്ടു്: ''പ്രേമം പിടിച്ചുനിത്തിയിരുന്നില്ലെങ്കിൽ വെറും ഇരുമ്പാണികൾ വിചാരിച്ചാൽ ഈശ്വരമനുഷ്യനെ കുരിശിന്മേൽ തറച്ചുനിത്താൻ പററുമായിരുന്നോ?'' ഒരു കന്യാസ്ത്രീ എടുക്കേണ്ട പ്രതിജ്ഞകളൊന്നും ഔപചാരികമായി എടുത്തില്ലെങ്കിലും കാതറൈൻ അവയെ തൻെറ നിത്യജീവിതത്തിൽ കശനമായി പാലിച്ചുപോന്നു. അടുത്ത മൂന്നുവഷം നിരന്തരമായ ജപം, ധ്യാനം, കഠോരമായ സാധനകൾ എന്നിവയിൽ മുഴുകി കടന്നുപോയി. പിതൃഗൃഹത്തിലെ പണക്കൊഴുപ്പിനും സുഖസാമഗ്രികൾക്കുമിടയിൽ കാതറൈൻ, സ്വയം ഏറെറടുത്ത കടുത്ത ദാരിദ്ര്യത്തിലാണു് കഴിഞ്ഞുവന്നതു്. ''എന്നെ സ്നേഹിക്കുന്നവൻ എൻെറ പിതാവിനാൽ സ്നേഹിക്കപ്പെടും, ഞാൻ അവനെ സ്നേഹിക്കും, എൻെറ സ്വരൂപം അവനു വെളിപ്പെടുത്തിക്കൊടുക്കുകയും ചെയ്യും'' എന്ന ദൈവവാക്യമായിരുന്നു കാതറൈൻെറ ജീവിതത്തിലെ ധ്രുവതാരം. പ്രാത്ഥനാസമയങ്ങളിൽ ദൈവപുത്രൻെറ ഈ വാക്കുകൾ സത്യമാണെന്നു കാതറൈനു് പലപ്പോഴും ബോദ്ധ്യപ്പെട്ടിട്ടുണ്ടു്. കാപ്പായിലെ റെയ്മണ്ഡ് പാതിരിയോടു് മരണശയ്യയിൽ കിടക്കുന്ന സമയത്തു് കാതറൈൻ പറഞ്ഞ വാക്കുകൾ ഇതിനു് സാക്ഷ്യം വഹിക്കുന്നു; ''പിതാവേ, എനിക്കു് മുക്തിയെപ്പററി കിട്ടിയിട്ടുള്ള അറിവൊന്നും മനുഷ്യരാരും പറഞ്ഞു തന്നതല്ല. പ്രചോദനങ്ങളും ദശനങ്ങളും വഴിയായി എൻെറ പ്രഭുവും യജമാനനുമായ ഈശ്വരൻ നേരിട്ടു മനസ്സിലാക്കിത്തന്നതാണു് എനിക്കതെല്ലാം. ഞാനിപ്പോൾ അങ്ങയോടു് സംസാരിക്കുന്നതുപോലെയാണു് ദൈവം എനിക്കു് കായ്യങ്ങൾ പറഞ്ഞു തന്നിരുന്നതു്.'' കത്തോലിക്കാ ലോകത്തേയും പള്ളിയേയും സംബന്ധിച്ച കായ്യങ്ങളിലും ഈശ്വരൻ തനിക്കു് പല നിദ്ദേശങ്ങളും അപ്പോഴപ്പോൾ നൽകിയിട്ടുണ്ടു് എന്നും കാതറൈൻ പറയുകയുണ്ടായി.

ദശനങ്ങളും നിദ്ദേശങ്ങളും ദൈവത്തിൽനിന്നു് നേരിട്ടുള്ളവയാണോ അതോ സ്വന്തം

അഹങ്കാരത്തിൽനിന്നു് ഉടലെടുത്തതാണോഎന്നു പരീക്ഷിച്ചറിയാൻ രണ്ടു ലക്ഷണങ്ങൾ കാതറൈനെ ദൈവം പഠിപ്പിച്ചു. ദൈവപ്രോക്തങ്ങളെങ്കിൽ ദർശനത്തിന്റെ ആരംഭത്തിൽ സാധകന്റെ മനസ്സിൽ ഭയവും പിന്നീടു് ക്രമേണ അതു മാറി ആനന്ദവും ശാന്തിയും നിറയും. അല്പ സ്വാർത്ഥതയിൽനിന്നോ വെറും ഭാവത്തിൽ നിന്നോ ഉടലെടുത്തതാണെങ്കിൽ തുടക്കത്തിൽ ആനന്ദവും അവസാനത്തിൽ ഭയവും പരിഭ്രമവും ആയിരിക്കും അനുഭവം. ഭഗവദ്ഗീതയിൽ ഈശ്വരപ്രേരിതവും അഹങ്കാരോദ്ഭൂതവുമായ ഭാവനകളെ ശ്രീകൃഷ്ണഭഗവാൻ വിവേചിച്ചു് പറഞ്ഞിരിക്കുന്നതു് ഇവിടെ സ്മർത്തവ്യമാണു്:

യത്തദഗ്രേ വിഷമിവ പരിണാമേഽമൃതോപമം.
തത്സുഖം സാത്വികം പ്രോക്തം ആത്മബുദ്ധി-
പ്രസാദജം. (18. 37.)

''ആരംഭത്തിൽ വിഷംപോലേയും എന്നാൽ അവസാനത്തിൽ അമൃതംപോലെയും അനുഭവപ്പെടുന്ന സുഖം ആത്മസാക്ഷാത്ക്കാരത്തിൽനിന്നുത്ഭവിച്ച പരിശുദ്ധബുദ്ധിയിൽ നിന്നുണ്ടായതായതുകൊണ്ടു് സാത്വികം എന്നു് പറയപ്പെടുന്നു.''

വിഷയേന്ദ്രിയസംയോഗാദ്യത്തദഗ്രേഽമൃതോപമം,
പരിണാമേ വിഷമിവ തത്സുഖം രാജസം സ്മൃതം.
(18. 38)

''വിഷയേന്ദ്രിയങ്ങളുടെ സംയോഗത്തിൽ നിന്നുണ്ടായ സുഖം ആദ്യത്തിൽ അമൃതസമാനമെങ്കിലും ഒടുവിൽ വിഷതുല്യമായിരിക്കും, അതിനെ രാജസം അഹങ്കാരജനിതം — എന്നു് വിവക്ഷിക്കുന്നു.''

രണ്ടാമതായി, ദൈവപ്രേരിതമാണു് ദർശനമെങ്കിൽ അതു് സാധകന്റെ മനസ്സിനെ സമ്പൂർണ്ണസംതൃപ്തിയിലെത്തിക്കും. തനിക്കു് സ്വന്തമായി യാതൊരു കഴിവുമില്ല, എല്ലാം ഈശ്വരേച്ഛപോലേയേ നടക്കൂ എന്ന വിശ്വാസം അവനിൽ ദൃഢമൂലമായിത്തീരും — അതായതു് ശ്രീരാമകൃഷ്ണന്റെ ഭാഷയിൽ താൻ ഒരു യന്ത്രം മാത്രം, അതിനെ പ്രവർത്തിപ്പിക്കുന്ന യന്ത്രി സാക്ഷാദ്ഭഗവാനും. നേരെ മറിച്ചു് ദർശനം സ്വയംപ്രേരിതമാണെന്നു വരികിൽ സാധകന്റെ ഹൃദയം അഹങ്കാരംകൊണ്ടും ദുരഭിമാനംകൊണ്ടും വിജൃംഭിതമായിത്തീരുകയാണു് ചെയ്യുക. ഈ ഒരു മുന്നറിയിപ്പും താക്കീതും കഴിഞ്ഞതോടെ കാതറൈൻ വളരെ കരുതിയിരിപ്പായി. പക്ഷെ വളരെയേറെ ദർശനങ്ങളും അനുഭവങ്ങളും വഴിയായി ഭഗവാൻ തന്റെ പ്രിയ പുത്രിക്കു് നിരവധി ആദ്ധ്യാത്മികതത്ത്വങ്ങളും നിഗൂഢരഹസ്യങ്ങളും വെളിപ്പെടുത്തിക്കൊടുത്തുകൊണ്ടിരുന്നു.

വിനയമാണു് ആദ്ധ്യാത്മിക സാധനകളുടെ ആദ്യത്തെ പടി എന്നു് പലവുരു ഭഗവാൻ കാതറൈനെ ബോധ്യപ്പെടുത്തിക്കൊണ്ടിരുന്നു. ഒരിക്കൽ അവളൊരു അശരീരി കേട്ടു: ''എന്റെ കുട്ടി, നീ ആരാണെന്നും ഞാൻ ആരാണെന്നും നീ നല്ലപോലെ അറിഞ്ഞിരിക്കണം.ഇതു രണ്ടും അറിയാൻ കഴിഞ്ഞാൽ നീ അങ്ങേയററം ധന്യയായി. നീ ഇല്ലാത്തതാണു്, മിഥ്യയാണു്. ഞാനോ 'ഞാനുണ്ടു്' എന്ന സത്യമാണു്. നിന്റെ ഉള്ളിൽ ഈ സത്യം ആഴത്തിൽ പ്രവേശിച്ചു കഴിഞ്ഞാൽപ്പിന്നെ നിനക്കു് ഒരു ശത്രുവിനേയും ഭയപ്പെടേണ്ടതില്ല. മാത്രമല്ല, എന്റെ അനുശാസനങ്ങൾക്കു് വിരുദ്ധമായി ഒന്നും തന്നെ ചെയ്യാൻ നിനക്കു് കഴിയാതെയും വരും. ഭഗവത്കൃപ, സത്യം, ശാന്തി എന്നിവ നിനക്കു് താനേ വന്നുചേരും.'' കത്തിയാളുന്ന കുററിക്കാട്ടിൽനിന്നു് മോസസിനോടു് സംസാരിക്കുമ്പോൾ ദൈവം പണ്ടും ഈ ഭാഷയിൽത്തന്നെയാണു് സ്വയം വെളിപ്പെടുത്തിയതു്. അന്നു് ദൈവം പറഞ്ഞു: ''ഇസ്രേയിലിലെ ജനങ്ങളോടു് നീ ചെന്നു് പറയണം — 'ഞാനുണ്ടു്' നിന്നെ പറഞ്ഞയച്ചതാണെന്നു്.''

ദൈവം കാതറൈനെ പഠിപ്പിച്ച മറെറാരു ഗുണം സഹിഷ്ണുതയാണു്. അദ്ദേഹം അരുളിച്ചെയ്തു: ''മകളെ, നിനക്കു് സഹിഷ്ണുത വളർത്തിയെടുക്കണമെന്നുണ്ടെങ്കിൽ എന്നെ അനുകരിക്കണം....നിന്റെ രക്ഷാകവചമായി കുരിശിനെ സ്വീകരിച്ചാൽ നിനക്കു് ഏതു ശത്രുവിനേയും ജയിക്കാൻ കഴിയും. അതുകൊണ്ടു് വേഗം തിരഞ്ഞെടുത്തോളൂ പരീക്ഷണങ്ങളേയും ദുഃഖങ്ങളേയും; അവയെ ക്ഷമയോടെ സഹിക്കുക മാത്രമല്ല ആഹ്ലാദത്തോടുകൂടി അങ്ങോട്ടുചെന്നു് പുണരുകയാണു് വേണ്ടതു്. അവയെല്ലാം ശാശ്വതനിധികളാണു്

എന്തെന്നാൽ എൻെറ പേരിൽ എത്ര കൂടുതൽ കഷ്ടത അനുഭവിക്കുന്നുവോ അത്രയും കൂടുതൽ നിനക്കെന്നെ സ്നേഹിക്കാറാവും...ദുഃഖങ്ങൾ അനുഭവിക്കുന്നതിൽ എത്രമാത്രം നീ എന്നെ അനുകരിക്കുന്നുവോ അത്രമാത്രം ദൈവകൃപയും ശ്രേഷ്ഠതയും നിനക്ക് വർദ്ധിക്കും. അതിനാൽ, എൻെറ പ്രിയപുത്രി, എന്നെക്കരുതി മധുരവസ്തുക്കളെ കയ്പുള്ളവയായും കയ്പുന്നവയെ മധുരിക്കുന്നതായും, നീ കരുതണം. ഒന്നുമാത്രം നീ മനസ്സിൽ ദൃഢമായിക്കരുതി സൂക്ഷിച്ചോളൂ—അതായത്, നിനക്ക് ഒരിക്കലും ശക്തിക്ക് കുറവു വരില്ല.'' അന്നുമുതൽ കാതറൈൻ തൻെറ ദുഃഖങ്ങളെ അനുഗ്രഹങ്ങളായിക്കരുതി അവയെ സന്തോഷത്തോടെ സ്വീകരിക്കാൻ തുടങ്ങി.

ഭഗവാൻെറ മായാശക്തി നിരവധിതരത്തിലുള്ള പ്രലോഭനങ്ങളെ ആ യുവതിയായ യോഗിനിയുടെ മുമ്പിൽ നിരത്തിനിർത്തി നോക്കി. പക്ഷെ അവൾ അവയ്ക്കൊന്നും കീഴടങ്ങിയില്ല. വിനയം, സഹിഷ്ണുത, ഭഗവത്പാദങ്ങളിൽ സമ്പൂർണ്ണമായ ആത്മസമർപ്പണം ഇവയായിരുന്നു കാതറൈൻെറ സമരായുധങ്ങൾ. ഈ പ്രലോഭനങ്ങൾക്കൊന്നും അടിപെടാതെ ഒരു ജേതാവായി മുന്നേറിയ കാതറൈൻെറ ഹൃദയത്തിൽ ദൈവം പ്രത്യക്ഷപ്പെട്ട് അവളെ സാന്ത്വനപ്പെടുത്തി, ഉടനെ കാതറൈൻ ചോദിച്ചു: ''പ്രഭോ, എൻെറ ഹൃദയം ഇത്രനാളും കിടന്ന് ഉലഞ്ഞു തകരുമ്പോൾ അങ്ങെവിടെ പോയിരുന്നു ?

ദൈവം: ഞാൻ നിൻെറ ഹൃദയാന്തർഭാഗത്തുതന്നെ ഉണ്ടായിരുന്നുവല്ലോ.

കാതറൈൻ: പ്രഭോ, അങ്ങ് നിത്യസത്യമാണ്. ഞാനിതാ സവിനയം അങ്ങയുടെ കാൽക്കൽ കുമ്പിടുന്നു. പക്ഷെ എൻെറ ഹൃദയത്തിൽ ഈ കൊള്ളരുതാത്ത ചിന്തകൾ വന്നു കയറി കൂത്താട്ടം നടത്തിയ ഈ നേരം മുഴുവനും അങ്ങ് അവയ്ക്കിടയിൽത്തന്നെ ഇരുന്നിരുന്നു എന്ന് ഞാനെങ്ങനെ വിശ്വസിക്കാനാണ് ?

ദൈ: ആട്ടെ, ഈ ചിന്തകളും പ്രലോഭനങ്ങളും നിനക്ക് സുഖമോ ദുഃഖമോ തന്നിരുന്നത് ?

കാ: ഓഹ്, ദുഃഖവും വേദനയുംമാത്രം.

ദൈ: നിനക്ക് ദുഃഖമായിരുന്നു, വേദനയായിരുന്നു അല്ലെ ? എന്താണതിന് കാരണം ? ഞാൻ നിൻെറ ഹൃദയത്തിനകത്ത് മറഞ്ഞിരിക്കുകയായിരുന്നു, അതുതന്നെ. എൻെറ സാന്നിദ്ധ്യം അവിടെ ഉണ്ടായിരുന്നില്ലെങ്കിൽ ഈ പ്രലോഭനചിന്തകൾ നിൻെറ ഹൃദയത്തിനകത്തേയ്ക്ക് തുളച്ചുകയറി നിന്നെ സന്തോഷത്തിൽ ആറാടിച്ചേനെ; പക്ഷെ എൻെറ സാന്നിദ്ധ്യമാണ് അവയെ സധൈര്യം പൊറുക്കാനും നിഷ്പ്രയാസം ആട്ടിപ്പുറത്താക്കാനും നിന്നെ ശക്തയാക്കിത്തീർത്തത്.

ദൈവം മറഞ്ഞു. കാതറൈൻെറ ഹൃദയം ആനന്ദത്തിൽ തിമർത്തുമറിഞ്ഞു.

അന്നത്തെ ഇററലിയിൽ പെൺകുട്ടികൾ എഴുതാനും വായിക്കാനും ശീലിക്കുന്ന പതിവില്ലായിരുന്നു, എങ്കിലും ഭഗവത്പ്രേരണയനുസരിച്ച് കാതറൈൻ അത് രണ്ടും ശീലിച്ചു. അവളുടെ കയ്യക്ഷരം അതിസുന്ദരമായിരുന്നു.

ഈ കൊച്ചുതപസ്വിനി തനിക്കേററവും പ്രിയപ്പെട്ടവളാണെന്ന് കാണിച്ചുകൊടുക്കാൻ വേണ്ടി ദൈവം അവളോട് പറഞ്ഞു: 'ഞാൻ നിന്നെ വിശ്വാസത്തിൽ വിവാഹം ചെയ്യാൻ പോകുയാണ്.' തൻെറ വിശ്വാസവും അർപ്പണബുദ്ധിയും കൂടുതൽ കൂടുതൽ ശക്തമാക്കിത്തരണേ എന്ന് പ്രാർത്ഥിക്കുമ്പോഴൊക്കെ അവൾക്ക് ഭഗവാനിൽനിന്ന് കിട്ടിയ മറുപടി ഇതായിരുന്നു. ഈസ്റ്റർ നോൽമ്പിനു മുമ്പുള്ള ആഘോഷത്തിരക്ക്. ബാഹ്യലോകം വിഷയസുഖത്തിലും നാനാതരം ആഘോഷപരിപാടികളിലും കിടന്ന് മുങ്ങിക്കുളിക്കുകയാണ്. എന്നാൽ കാതറൈനാകട്ടെ ദൈവത്തെ മറന്ന് ഭോഗലാലസയിൽ കുഴഞ്ഞാടിമറിയുന്ന ഈ കുഞ്ഞാടുകൾക്കു വേണ്ടി തൻെറ കൊച്ചുമുറിയിലിരുന്ന് പ്രാർത്ഥിക്കുകയാണ്. ദൈവം പ്രത്യക്ഷപ്പെട്ട് അവളോട് പറഞ്ഞു: ''നീ വിഷയസുഖങ്ങളെ ഉപേക്ഷിച്ച്, ലൌകികജീവിതത്തെ വെറുത്തു കൊണ്ട് നിൻെറ ഹൃദയത്തെ എന്നിലുറപ്പിച്ചു നിർത്തിയില്ലേ ? നിൻെറ കുടുംബക്കാർ തരം താഴ്ന്ന ആറ്റാദപ്രകടനങ്ങളിലും തീററിയിലും കുടിയിലും മുഴുകിയിരിക്കുന്ന ഈ നേരത്ത് നിൻെറ ആത്മാവിനെ എന്നെന്നേയ്ക്കുമായി എന്നോട് ബന്ധിപ്പിക്കുന്ന ദിവ്യവിവാഹം ഞാ

നീതാ നടത്താൻ തീരുമാനിച്ചുകഴിഞ്ഞു. എൻെറ വാക്കുകൾ സത്യമാണെന്നു് തെളിയിക്കാൻ ഇപ്പോൾത്തന്നെ ഞാൻ നിന്നെ വിശ്വാസത്തിൽ എൻെറ വധുവായി സ്വീകരിക്കുന്നു. കാതറൈൻ ചുററുംനോക്കി. അവൾ തനിച്ചല്ല. ഒരു പ്രഭാപുഞ്ജത്തിനുള്ളിൽ തിളങ്ങി ശോഭിക്കുന്ന കന്യകാമേരിയെ ദൈവം അവൾക്കു് കാണിച്ചുകൊടുത്തു. ദൈവമാതാവിൻെറകൂടെ സെൻറു്ജോണും സെൻറു്പോളും സെൻറു് ഡോമിനിക്കും ഡേവിഡു് പ്രവാചകനും നിൽപുണ്ടു്. പോരെ സാക്ഷികൾ! വിവാഹം പൊടിപൊടിച്ചു. കർമ്മം അവസാനിച്ചതോടെ ദൈവപുത്രൻ അവളുടെ ചുണ്ടുകളിൽ അർപ്പിച്ച ദിവ്യചുംബനം കാതറൈനെ കോരിത്തരിപ്പിച്ചു. തൻെറ ദിവ്യവരൻ വിരലിലണിയിച്ച കനകാംഗുലീയകം മററുള്ളവരുടെ കണ്ണുകൾക്കു് അഗോചരമെങ്കിലും അവൾക്കു് സദാ മാർഗ്ഗദർശകവും പ്രചോദനവുമായി വിളങ്ങി.

വഴിതെററി അലയുന്ന ജീവന്മാരെ തൻെറ അടുത്തേയ്ക്കു് വരുത്താനാണു് ഇനി ശ്രമിക്കേണ്ടതെന്നു് ദൈവം കാതറൈനിനെ അറിയിച്ചു. പാവം യോഗിനി, യുവതിയല്ലെ! ഞെട്ടിപ്പോയി. എങ്കിലും സമ്പൂർണ്ണഭഗവത്പ്രേമം എന്നു പറഞ്ഞാൽ അയൽക്കാരനോടുള്ള സ്നേഹത്തേയും അതിൽ ഉൾപ്പെടുത്തേണ്ടതാണു്. അതിനാൽ കാതറൈന്നു് അടങ്ങി ഇരിക്കാൻ കഴിഞ്ഞില്ല. അവളുടെ ഹൃദയത്തിൽ വിശ്വപ്രേമം കവിഞ്ഞൊഴുകി. "വിശന്നുവന്ന എനിക്കു നീ ആഹാരം നൽകി; ദാഹിച്ചുവലഞ്ഞപ്പോൾ പാനീയവും നൽകി; അപരിചിതനായ എനിക്കു നീ സ്വാഗതമരുളി; നഗ്നനായ എന്നെ നീ വസ്ത്രം ധരിപ്പിച്ചു; രോഗിയായ എന്നെ നീ പരിചരിച്ചു; ബന്ധനസ്ഥനായ എന്നെ നീ സമീപിച്ചില്ലേ? ഞാനിതാ സത്യമോതുന്നു, എളിയവരിൽ എളിയവനായ എൻെറ സഹോദരങ്ങൾക്കു് നീ ചെയ്ത സേവനങ്ങൾ എനിക്കു മാത്രം ചെയ്തവയാണു്." എന്നാണല്ലൊ വേദവചനം. (മാത്യു 25: 35 – 36: 34) കാതറൈൻെറ ആതുരസേവനതല്പരതയുടെയും അടിസ്ഥാനതത്വം ഇതുതന്നെ. 1372–74–ൽ ഇററലിയിൽ പടർന്നുപിടിച്ച പ്ലേഗു് അന്നാട്ടിലെ ജനങ്ങളെ വളരെയധികം പീഡിപ്പിച്ചു. ചെറുപ്പക്കാരും പ്രായംചെന്നവരും, സ്ത്രീകളും പുരുഷന്മാരും, ധനികരും ദരിദ്രരും ചേർന്ന ഒരു സംഘമായിരുന്നു കാതറൈൻെറ സഹായികൾ. അവർ പൊതുവെ 'കാതറൈൻെറ കുടുംബം' എന്നാണറിയപ്പെട്ടിരുന്നതു്. രോഗത്താൽ കഷ്ടപ്പെടുന്നവർക്കു് വേണ്ട ശുശ്രൂഷയും സഹായവും എത്തിച്ചുകൊടുക്കുന്നതിൽ തങ്ങളുടെ യുവനേതാവിൻെറ പ്രേരണയ്ക്കും നിർദ്ദേശങ്ങൾക്കുമനുസരിച്ചു് അവർ അശ്രാന്തം പരിശ്രമിച്ചു.

എന്നാൽ ലോകപരിചയം തീരെ ഇല്ലാത്ത ദൈവപുത്രിക്കു് ഇതിലുമെല്ലാം എത്രയോ മഹത്തരമായൊരു കാര്യം ഇനിയും ചെയ്തുതീർക്കാൻ ബാക്കി കിടക്കുന്നതേയുള്ളു.

കൊല്ലം 1374. യൂറോപ്പിലാകെ ചെകുത്താൻെറ കേളിയാട്ടം കൊട്ടിപ്പിരിക്കൊണ്ടിരിക്കുന്ന കാലഘട്ടം. അധികാരദുർമ്മോഹം, നിയമപാലനത്തോടുള്ള അവജ്ഞ, കുത്തഴിഞ്ഞ ഭരണകൂടം, ഭോഗവാസന, സുഖലോലുപത തുടങ്ങിയ നശീകരണശക്തികൾക്കടിമപ്പെട്ട പോപ്പിൻെറ കീഴിലുള്ള സഭയും പള്ളികളും അധഃപതനത്തിൻെറ അടിത്തട്ടിലേയ്ക്കു് ഊക്കോടെ കിഴിഞ്ഞിറങ്ങുകയാണു്. പോരാത്തതിനു് ദൈവകോപത്തിൻെറ ലക്ഷണമെന്നോണം മുൻപറഞ്ഞ പ്ലേഗു്മഹാരോഗവും. അന്നത്തെ പോപ്പായ ഗ്രിഗറി 11–ാമനാകട്ടെ ഫ്രഞ്ചുസംസ്കാരത്തിലും കാലാവസ്ഥയിലും മോഹിതനായിത്തീർന്നു് പുണ്യനഗരിയായ റോം വിട്ടു് ആവിഗ്നോണിൽ വാസമുറപ്പിച്ചിരിക്കയാണു്. അദ്ദേഹത്തിൻെറ കൂടെയുള്ള വിദേശികളായ സഭാപ്രഭുക്കന്മാർ ഇററാലിയൻ ജനതയെ വളരെയേറെ പീഡിപ്പിച്ചു. നാട്ടിൽ ഭക്ഷണമില്ല, പോപ്പിൻെറ അധീനതയിലുള്ള മററു സംസ്ഥാനങ്ങളിൽ നിന്നു് ധാന്യമൊട്ടു വരുന്നതുമില്ല. ജനങ്ങൾ ക്ഷുബ്ധരായി പോപ്പിൻെറ അധികാരത്തെ വെല്ലുവിളിച്ചുകൊണ്ടു് കാതറൈൻെറ സ്വന്തം നാടായ ഫ്ളോറൻസിൻെറ കീഴിൽ ഒട്ടനവധി നഗരങ്ങൾ അണിനിരന്നു. ഇതെല്ലാം കണ്ടു കാതറൈൻെറ ഹൃദയം പൊടിഞ്ഞു തകരാൻ തുടങ്ങി. കത്തോലിക്കാ പള്ളി ദൈവത്തിൻെറ വധുവാണു്, പോപ്പു് ദൈവത്തിൻെറ ഏകപ്രതിപുരുഷനും. ദൈവത്തിൻെറ ആസ്ഥാനമായ ദിവ്യനഗരിവിട്ടു് പോപ്പു് വെളിയിൽ കഴിഞ്ഞു

കൂടുന്നതുതന്നെ കാതറൈൻ് അസഹനീയമായി രുന്നു. പോപ്പ് ഇററലിയിലേയ്ക്ക് കുറെ സമാധാനദൂതരെ പറഞ്ഞയച്ചു. എന്നാൽ ഫ്ളോറൻസിൽ വച്ചുണ്ടായ ഒരേററുമുട്ടലിൽ അവരിൽ പലരും കൊല്ലപ്പെടുകയാണുണ്ടായതു്. ഫ്ളോറൻസിൻെറമേൽ കുററപത്രം ചുമത്തപ്പെട്ടു; അതൊരു വിലക്കപ്പെട്ട നഗരമായി പ്രഖ്യാപിക്കപ്പെട്ടു. ഫ്ളോറൻസിലെ പള്ളികളുടെ കതകുകൾ അടഞ്ഞു; മണികൾ നിഃശബ്ദങ്ങളായി; പ്രാർത്ഥനകൾ നിലച്ചു; മതപ്രസംഗങ്ങൾ നിന്നു. അപ്പോഴാണ് കത്തോലിക്കാലോകത്തിൻെറ ചക്രവാളത്തിൽ ദൈവസന്നിധിയിൽ നിന്നൊരു സമാധാനസന്ദേശവും വഹിച്ചുകൊണ്ടു് ഒരു കൊച്ചുദേവത പ്രത്യക്ഷപ്പെട്ടതു്.

സിയനായിലെ നിരവധി കുടുംബങ്ങൾ പരസ്പരം കലഹങ്ങളിൽ ഏർപ്പെട്ടു് അസ്വസ്ഥതയിലും അശാന്തിയിലും മുഴുകിക്കഴിയുന്ന സമയത്തു് കാതറൈൻ ബെനിൻകാസാ തൻെറ ശാന്തിസന്ദേശം പരത്തി അവരെയെല്ലാം രമ്യതയിലെത്തിച്ചു. ഇതു് ഇതിലും വിശാലമായൊരു സാമ്രാജ്യത്തിൽ തൻെറ പ്രവർത്തനം നടത്തുന്നതിനുള്ള ഒരു നാന്ദി, ഒരു പരിശീലനം മാത്രമായിരുന്നു.

ഫ്ളോറൻറീൻ വിപ്ലവം പൊട്ടിപ്പുറപ്പെട്ടപ്പോൾ കാതറൈൻ പിസായിലായിരുന്നു. പള്ളിയുടെ അധഃപതനത്തിൽ മനസ്സ് നീറിയ കാതറൈൻ മാർപ്പാപ്പയ്ക്ക് നേരിട്ട് കുറെ കത്തുകളെഴുതി. ആപത്തിലും അജ്ഞതയിലും കുടുങ്ങി ശ്വാസംമുട്ടിപ്പിടയുന്ന കുഞ്ഞാടുകളെ മാർഗ്ഗദർശനം നല്കി തിരികെ പള്ളിക്കുടത്തേയ്ക്ക് അടുപ്പിക്കേണ്ടതു് ഒരു യഥാർത്ഥ ആട്ടിടയൻെറ നിലയിൽ പോപ്പിൻെറ കടമയാണെന്ന് അവൾ അതിൽ ഉറപ്പിച്ചു പറഞ്ഞു. കാർഡിനൽമാരേയും ബിഷപ്പുമാരേയും അവരുടെ കഴിവുകൾക്കനുസരിച്ചാണ് തിരഞ്ഞെടുക്കേണ്ടതു്, ലൗകികമായ ഒന്നുംതന്നെ അവിടെ മാനദണ്ഡമായി എടുക്കാൻ പാടുള്ളതല്ല എന്നവൾ ചൂണ്ടിക്കാട്ടി. ഈ കത്തുകൾ മാർപ്പാപ്പയ്ക്ക് വേണ്ടത്ര ധൈര്യവും പ്രചോദനവും നല്കി. ഒരു കത്തിൽ പള്ളിയധികാരികൾ സുഖലോലുപതയിലും സ്വാർത്ഥതല്പരതയിലും മുഴുകി പാവപ്പെട്ട സാധാരണക്കാരെ പിഴിഞ്ഞരിച്ച് പള്ളിയെ അധഃപതനത്തിലേയ്ക്ക് തള്ളിനീക്കുന്നതിനെ അവൾ ശക്തിയായിപഴിച്ചു.

1376_ൽ ഫ്ളോറൻസുകാർ തങ്ങളുടെ തെററിനെപ്പററി ബോധവാന്മാരായി. അവർ ഗ്രിഗറി 11_ാമനുമായി ഒരു ഒത്തുതീർപ്പിനുവേണ്ടി മുന്നോട്ടുവന്നു. അവർ കാതറൈനെ സമീപിച്ചു് തങ്ങൾക്കുവേണ്ടി ആവിഗ്നോനിൽച്ചെന്ന് പോപ്പിനോട് മാപ്പിരക്കാൻ ആവശ്യപ്പെട്ടു. കാതറൈൻ ഉടനെ പോപ്പിൻെറ അടുത്തേയ്ക്ക് പുറപ്പെട്ടു. ഒന്നാലോചിച്ചു നോക്കൂ — ആധുനിക കത്തോലിക്കാസഭ ഇന്നും തങ്ങളുടെ ഉയർന്ന തസ്തികകളിലും പുരോഹിതപദവികളിലും സ്ത്രീകളെ പ്രവേശിപ്പിക്കാൻ മുതിർന്നിട്ടില്ല. എന്നിരിക്കെ 600 വർഷംമുമ്പ് 29 വയസ്സ് മാത്രം പ്രായമുള്ള ഈ യുവസന്ന്യാസിനി വഴി തെററിയകലുന്ന കത്തോലിക്കാ ലോകത്തിൻെറ ഏകപ്രതിനിധിയായി അവർക്കുവേണ്ടി വാദിക്കാൻ, അവർക്കുവേണ്ടി മാപ്പിരക്കാൻ, മാർപ്പാപ്പയുടെ മുമ്പിലെത്തുന്നു! എന്തൊരു ധൈര്യം, എന്തൊരു വിശ്വാസം! സഭയിലെ ഉഗ്രന്മാരായ അധികാരികൾ ഗാംഭീര്യത്തോടെ ഇരുന്നരുളുന്നതിന്നിടയിലേയ്ക്ക് കാതറൈൻ പതുക്കെ കടന്നുചെന്നു. പോപ്പ് അവളെ ആദരവോടെ സ്വീകരിച്ചു. കാതറൈൻ തൻെറ കുഞ്ഞാടുകളുടെ ആവലാതിയും സങ്കടകഥയും പശ്ചാത്താപവൃത്താന്തവും ദൈവപുരുഷനെ അറിയിച്ചു. പോപ്പ് പറഞ്ഞു: "എനിക്കും സമാധാനം വേണമെന്നാഗ്രഹമുണ്ടെന്ന് തെളിയിക്കാനായി ഇനിമുതൽ വേണ്ട സകല കത്തിടപാടുകളുടേയും ചുമതല നിന്നെ ഏല്പിച്ചുതരുന്നു. പള്ളിയുടെ അന്തസ്സിനെപ്പററി സദാ ഓർമ്മവേണമെന്നുമാത്രം." എന്തിനു പറയുന്നു! സുശക്തന്മാരായ പള്ളിമേലാളന്മാരുടേയും ഗവണ്മേൻറിൻെറതന്നേയും പ്രേരണയ്ക്കു വിധേയനായി റോമിലേയ്ക്കു പോകാതെ വിദേശത്തു കഴിഞ്ഞുകൂടിയിരുന്ന ഗ്രിഗറി 11_ാമൻ ഈ യുവതിയുടെ ദൈവപ്രചോദിതമായ പ്രാർത്ഥനകളാൽ മനംമാറി ദൈവനഗരിയിലേയ്ക്ക് യാത്രതിരിച്ചു. കാതറൈൻെറ ജോലി കഴിഞ്ഞു. അവൾ സിയനായിൽ മടങ്ങിയെത്തി തൻെറ സേവനപ്രവർത്തനങ്ങളിൽ ആമഗ്നയായി.

തൻെറ ഇജ്ജന്മത്തെ പ്രവർത്തനങ്ങളെല്ലാം അവസാനിപ്പിക്കേണ്ട സമയമായെന്ന് കാതറൈൻ് മനസ്സിലായി. തൻെറ കൊച്ചുമുറിക്കകത്തായി അധികസമയവും. ഇപ്പോഴാണ് 'Dialogue' എഴുതാനാരംഭിച്ചതു്. സദാ ഭാവസമാ

ധിയിലിരിക്കുന്ന കാതറൈന്റെ മുഖത്തുനിന്നു് ആയാസം വിനാ ഉതിരുന്ന വീഴുന്ന സാരോജ്ജ്വല വാണിയെ സമീപമിരിക്കുന്ന സെക്രട്ടറിമാരുടെ തൂലികകൾ അപ്പഴപ്പോൾ കടലാസിൽ പകർന്നെടുത്തു. അങ്ങനെ രൂപംകൊണ്ടതാണു് വിലപിടിച്ച ഈ ഗ്രന്ഥം. ഇനിയുള്ളകാലം ബാഹ്യലോകത്തിൽ നിന്നകന്നു് പ്രാർത്ഥനയിലും ധ്യാനത്തിലും സദാ ഭഗവത്പാദങ്ങളെ സ്മരിച്ചുകൊണ്ടുതന്നെ കഴിക്കേണമെന്നായിരുന്നു കാതറൈന്റെ ആഗ്രഹം. സ്വതവേ ദുർബ്ബലമായ ആ ശരീരം ഒന്നിനു പുറകെ ഒന്നായിവന്ന രോഗാക്രമണങ്ങൾക്കു് വിധേയമായി. ക്രമേണ അതു് നിരവധി പരീക്ഷണാഗ്നികളിൽക്കൂടി ശുദ്ധീകരിക്കപ്പെട്ട അവളുടെ ആത്മാവിനെ ഉൾക്കൊള്ളാൻ തുലോം അശക്തമായിത്തീർന്നു. 1380 ഏപ്രിൽ 29-ാംനു ഞായറാഴ്ച സിയിനായി കാതറൈന്റെ ഭൗതികശരീരം പഴകി ഒഴിഞ്ഞ വീടുപോലെ തകർന്നുവീണു. ''പ്രഭോ, അങ്ങയുടെ കൈകളിലേയ്ക്കു് ഞാനിതാ എന്റെ ആത്മാവിനെ സമർപ്പിക്കുന്നു'' എന്നായിരുന്നു ആ സാധ്വിയുടെ അവസാനത്തെ വാക്കുകൾ.

പോപ്പ് പയസ്സ് രണ്ടാമൻ കാതറൈനെ റോമിന്റെ രണ്ടാമത്തെ പരിത്രാണകപുണ്യവാളൻ (Patron Saint) എന്നു് നാമകരണം ചെയ്തു. പോപ്പ്പയസ് പന്ത്രണ്ടാമൻ കാതറൈനെ അസീസിയിലെ ഫ്രാൻസിസിനോടൊപ്പം ഇററലിയുടെ ഒന്നാമത്തെ രക്ഷകപുണ്യാത്മാവു് (Patron) ആയും വാഴിച്ചു. ഇന്നു് പോപ്പ് പോൾ 6-ാമൻ കാതറൈന്റെ പേരു് പള്ളിയിലെ ഡോക്ടറർമാരുടെ കൂടെ ചേർത്തിട്ടുണ്ടു്. പള്ളിയിലെ ഏററവും വലിയ തിയോലൊജിയൻസിന്റെ കൂട്ടത്തിൽ സീയനായിലെ കാതറൈനും ആവിലായിലെ തെറീസായുംഅ തിപ്രധാനമായ സ്ഥാനങ്ങൾ അലങ്കരിക്കുന്നുണ്ടു്.

കാതറൈന്റെ പ്രധാനമായ ഉപദേശം ഇതാണു്:

''രണ്ടു സാമ്രാജ്യമുണ്ടു്: ഒന്നു് ഈ ലോകത്തിന്റെ — അതായതു് പാപത്തിന്റേയും മരണത്തിന്റേയും; മറേറതു് പ്രേമത്തിന്റെ — സ്വാർത്ഥത്യാഗത്തിന്റേയും ജീവിതത്തിന്റേയും. മൃത്യുസാമ്രാജ്യത്തിലേയ്ക്കുള്ള പ്രവേശനദ്വാരമാണു സ്വാർത്ഥം. അഹങ്കാരം; ദൈവസാമ്രാജ്യത്തിലേയ്ക്കുള്ള കവാടമാണു് യേശുവാകട്ടെ. സ്വാർത്ഥതയിൽ മുഴുകിയിരിക്കുന്നവൻ നശ്വരമായതിലാണു് അടിയുറപ്പിച്ചിരിക്കുന്നതു്, അവൻ നഷ്ടപ്രായൻതന്നെ; യേശുവെ ആശ്രയിച്ചവൻ ശാശ്വതസത്തയിൽ പാദമൂന്നിനില്ക്കുന്നു. അവൻ മുക്തനാകുന്നു.''

---

# ധൃതരാഷ്ട്രരും കുന്തീദേവിയും

വി. എം. വിമല

ജീവിതത്തിൽ പലവിധത്തിൽ ക്ലേശങ്ങൾ സഹിക്കേണ്ടിവരുമ്പോഴാണു് സ്വാഭാവികമായും വൈരാഗ്യവും തന്മൂലം 'ഈശ്വരനേ ബന്ധു' എന്ന ഉറച്ച ബോധവുമുണ്ടായിത്തീരുന്നതു്. അല്ലം ചില സുകൃതികൾക്കുമാത്രം ഈശ്വരനെ ജീവിതലക്ഷ്യമായി സ്വീകരിക്കാനുള്ള പ്രവണത സ്വതഃസിദ്ധമായിട്ടുണ്ടാകും.

ധൃതരാഷ്ട്രരുടേയും കുന്തീദേവിയുടേയും കഥയെടുക്കാം. ധൃതരാഷ്ട്രർ അന്ധനാവുകനിമിത്തം അനുജനായ പാണ്ഡുവാണല്ലോ രാജാവായി വാഴിക്കപ്പെട്ടതു്. എന്നാൽ പാണ്ഡുമഹാരാജാവു് സ്വർഗ്ഗസ്ഥനായതോടെ അന്ധനായ ധൃതരാഷ്ട്രർതന്നെ രാജാവായി. അതിന്റെശേഷം ധൃതരാഷ്ട്രർ തന്റെ പുത്രവാത്സല്യം ഹേതുവായി വിവേകദൃഷ്ട്യാകൂടി അന്ധനായി. അധർമ്മമാണെന്നു പൂർണ്ണബോധവാനായിട്ടുകൂടി പുത്രന്മാരെ സഹായിക്കുവാനായി അനാഥരായ പാണ്ഡവർക്കു് ന്യായേന കൊടുക്കേണ്ടതായ രാജ്യാവകാശത്തെ കൊടുത്തില്ലെന്നു മാത്രമല്ല അവരെ സ്വകാര്യമായി ദ്രോഹിക്കുകകൂടി ചെയ്തു. ഇത്തരം കുത്സിതവൃത്തിയെ പുത്രന്മാർ ചെയ്യുമ്പോൾ അതിൽ സ്വയം ഭാഗഭാക്കാവുകയും ചെയ്തു; താൻ അറിഞ്ഞിട്ടേയില്ല, ഇങ്ങനെ ഒന്നു നടക്കുന്നുണ്ടു്.

എന്നു് പുറമേയ്ക്കു നടിക്കുകയും ചെയ്തു. സാദ്ധ്വീമണിയായ ഗാന്ധാരി, പുത്രന്മാർ തനിക്കെത്രയും പ്രിയരാണു് എന്നു വന്നിട്ടുപോലും, രാജാവിന്റെ ഈ ദുന്നയങ്ങളെ തീരെ ഇഷ്ടപ്പെട്ടില്ല. പുത്രന്മാരെ അവർ ഇത്തരം ദുഷ്കർമ്മങ്ങളിൽ നിന്നു നിവൎത്തിപ്പിക്കാൻ കഴിവതു ശ്രമിച്ചു. ഗാന്ധാരിയുടെ താക്കീതൊന്നും ആ അന്ധരാജാവു് ശ്രദ്ധിച്ചില്ല. കാരണം പാണ്ഡവർ അനാഥരും ദുർബ്ബലരുമാകയാൽ അവരെ ദ്രോഹിക്കുന്നതുകൊണ്ടു തങ്ങൾക്കൊന്നും വരാനില്ല എന്നായിരുന്നു ധൃതരാഷ്ട്രരുടെ ചിന്താഗതി.

പിന്നെ പാഞ്ചാലീസ്വയംവരം കഴിഞ്ഞു എന്ന വാൎത്ത കേട്ടപ്പോഴാണു് കുരുഭൂപന്നു്, സ്വപുത്രന്മാരോടു് പണ്ടത്തെ പക പാണ്ഡവന്മാർ വീട്ടിയെങ്കിലോ എന്ന ഒരു ഭയം ജനിച്ചതും അതിനാൽ അവരുമായി മൈത്രീഭാവം പുലൎത്തുകയാണു് നല്ലതെന്ന ബുദ്ധി തോന്നിയതും. പക്ഷെ, ഹതവിധി എന്നല്ലാതെ എന്തു പറയട്ടെ, പുത്രന്നു വഴങ്ങി പാണ്ഡവരുടെ സൎവ്വസ്വവും തട്ടിപ്പറിച്ചു് അവരെ വനവാസികളാക്കാൻ പറയേണ്ടിവന്ന ധൃതരാഷ്ട്രൎക്കു്. അതിദുഃഖകരങ്ങളായ പല അനുഭവങ്ങൾക്കുശേഷവും വനവാസാവസാനത്തിൽകൂടി പാണ്ഡവർ സന്ധിക്കു തയ്യാറായിരുന്നു. ഭഗവാൻ ശ്രീകൃഷ്ണൻ തന്നെ ആ രാജാവിനെ വിവേകിയായിത്തീരാനുപദേശിച്ചു. ഇല്ലെങ്കിലത്തെ ഭാവിയിൽ വരാനിരിക്കുന്ന ഘോരമായ വിപത്തുകളും ചൂണ്ടിക്കാണിച്ചു. പിന്നെ ഭീഷ്മദ്രോണാദികളും വിദുരർതന്നേയും പറഞ്ഞ കഥ പറയാനുണ്ടോ? വിധിവിലാസം എന്നല്ലാതെ മറ്റെന്തു പറയട്ടെ! പിന്നേയും ദുൎമ്മതികളായ പുത്രന്മാൎക്കു് അരികു നില്ക്കുവാനേ രാജാവിന്നു തോന്നിയുള്ളു.

എങ്ങനെയായാലും യുദ്ധം അനിവാൎയ്യമെന്ന ഘട്ടം വന്നു. യുദ്ധമായി. ആ യുദ്ധത്തിൽ തന്റെ മക്കൾ നൂറുപേരും മരിച്ചു എന്നു കേട്ടപ്പോഴോ! എങ്ങനെയാണു് ആ വൃദ്ധന്റെ ദയനീയാവസ്ഥയെ വാക്കുകൾകൊണ്ടു വൎണ്ണിക്കേണ്ടതു്! പാണ്ഡവന്മാർ രാജ്യത്തിൽ വന്നു് അധികാരമേറെറടുത്തു. ബന്ധുക്കളുടെ രക്തപങ്കിലമായ രാജ്യത്തിൽ രാജാവാകാൻ ധൎമ്മസൂനു വളരെ വിമനസ്സത കാണിച്ചു എങ്കിലും അവസാനം രാജാവായിത്തീരാൻ നിൎബ്ബന്ധനായി. സ്വതവേ കരുണാപൂൎണ്ണരായ പാണ്ഡുപുത്രന്മാരും, ദ്രൌപദീദേവിയും കുന്തീദേവിയും മക്കളെല്ലാം നഷ്ടപ്പെട്ടു് ഈ വാൎദ്ധക്യദശയിൽ നിരാലംബരും അതിനാൽത്തന്നെ ലൂനപക്ഷങ്ങളായ പക്ഷികളെപ്പോലെ ദയനീയാവസ്ഥ പ്രാപിച്ചവരുമായ ധൃതരാഷ്ട്രരോടും ഗാന്ധാരിയോടും അല്പംപോലും അപ്രിയം ഭാവിച്ചില്ലെന്നു മാത്രമല്ല അവരുടെ ഹിതകാരികളാകയും ചെയ്തു. എന്നാൽ മാരുതിമാത്രം ഇതിന്നു് വിപരീതമായി വൎത്തിച്ചു. കാരണം ധാൎത്തരാഷ്ട്രന്മാരുടെ കഠിനപ്രവൃത്തികൾ ഭീമന്റെ സ്മരണയിൽ നിന്നും ഒരിക്കലും മാഞ്ഞുപോയില്ല. അതു് മാരുതിയുടെ രോഷാഗ്നിയെ ജ്വലിപ്പിച്ചുകൊണ്ടിരുന്നു. അതിനാൽ ഭീമൻ, ധൃതരാഷ്ട്രരെയും ഗാന്ധാരിയേയും ക്രൂരമായ വാക്ശരങ്ങളുപയോഗിച്ചു് ദ്രോഹിച്ചുകൊണ്ടിരുന്നു. മറക്കുവാൻ ശ്രമിച്ചുകൊണ്ടിരുന്ന ഓരോ വേദനാജനകങ്ങളായ സംഭവങ്ങളേയും വീണ്ടും വീണ്ടും ഓൎമ്മിപ്പിച്ചുകൊണ്ടിരുന്നു. അവസാനം ഭീമന്റെ വാക്ശരങ്ങളാലും മറ്റുള്ളവരുടെ സ്വഭാവഗുണങ്ങളാലും രണ്ടു വിധത്തിലും പശ്ചാത്താപാഗ്നിയിൽ വെന്തുനീറി, 'ഇനി തപസ്സിനാലേ സുഖം ലഭ്യമാകൂ' എന്ന നിശ്ചിതമായ തീൎപ്പിലെത്തിച്ചേൎന്നു ധൃതരാഷ്ട്രർ. എന്നാൽ ആ വാനപ്രസ്ഥ അവസരത്തിലും ധൃതരാഷ്ട്രരുടെ മനം പുത്രദൎശനത്തിന്നായി ഉഴറിക്കൊണ്ടിരുന്നു. അവിടെയും ദുഃഖത്തിന്നു് ഒരു ശമനവും വന്നില്ല.

ഇതിന്നെല്ലാം വിപരീതമായിരുന്നു കുന്തിയുടെ മനോഗതം. പാണ്ഡുവിന്റെ മരണാനന്തരം സതീധൎമ്മമനുഷ്ഠിക്കാൻ ഒരുങ്ങിയ കുന്തി സന്നിഹിതരായിരുന്ന ഋഷിമാരുടെ ആജ്ഞയെ പാലിച്ചു് തപസ്വിജീവിതത്തിന്നായി ഒരുങ്ങി. സപത്നിയുടേയും തന്റെയും മക്കൾ വളൎന്നു് സ്വന്തം കാലിൽനില്ക്കാറാവുന്ന കാലത്തേയും പ്രതീക്ഷിച്ചു് കൎമ്മോന്മുഖമായ തപസ്യയും അനുഷ്ഠിച്ചു് കാലയാപനം ചെയ്തു. ആ കാലവും ആഗതമായി. ദുൎയ്യോധനാദികളെ ജയിച്ചു് പാണ്ഡവജ്യേഷ്ഠനഭിഷിക്തനായി. കുന്തിയുടെ ജീവിതത്തിന്റെ പ്രയോജനം ഇതോടെ നിറവേറി. അപ്പോഴാണു് ധൃതരാഷ്ട്രർ പത്നീസമേതനായി വനവാസത്തിന്നു പുറപ്പെട്ടതു്. ഇനി തന്റെ കടമ ശ്വശ്രൂശ്വശുരന്മാരായ ധൃത

രാഷ്ട്രരേയും ഗാന്ധാരിയേയും സേവിക്കലാണ്. ഈ അവസാനത്തെ കടമയും നിറവേററി ജീവിതാവസാനത്തിൽ സ്വർഗ്ഗസ്ഥനായ ഭർത്താവിൻെറ സവിധത്തിലെത്തിച്ചേരാം എന്നാണ് കുന്തി അപ്പോഴ് വിചാരിച്ചതു്. കുന്തിയും അന്ധദമ്പതികളുടെകൂടെ പോകയാണ് എന്ന് കണ്ട പാണ്ഡവന്മാർ അവരെ എങ്കിലും മടക്കാൻ ശ്രമിച്ചു. ഭീമസേനൻ 'പുത്രപ്രാപ്തമായ രാജ്യത്തിൽ സുഖിക്കാതെ എന്തിനു കാട്ടിൽ പോകുന്നു' എന്നു കുന്തിയോടു ചോദിക്കുകയാണ്. കൂടാതെ ഇങ്ങനെകൂടി ഭീമൻ ചോദിക്കുന്നു: 'കിം വയം കാരിതാഃ പൂർവ്വം ഭവത്യാ പൃഥിവീക്ഷയം ?' (എന്തിന്നാണ് ഞങ്ങളെ ഭവതി ഈ അറുകൊലക്കു പ്രേരിപ്പിച്ചതു് ?) എന്ന്. ധർമ്മനന്ദനൻെറ വിനയനമ്രമായ അപേക്ഷ കേട്ടപ്പോഴ് കുന്തിയുടെ മാതൃഹൃദയം നിരുത്തരമായി. എന്നാൽ ഭീമൻെറ അവിനയപൂർവ്വകമായ ചോദ്യം കേട്ടപ്പോഴ് കുന്തി യുക്തിയുക്തം മറുപടി പറയുകയാണ്:

ദ്യൂതാപഹൃതരാജ്യാനാം പതിതാനാം സുഖാദപി
ജ്ഞാതിഭിഃ പരിഭൂതാനാം കൃതമുദ്ധർഷണം മയാ.
നിഷണ്ണാഃ കുരവശ്ചേമേ യഥാ മേ ശ്വശുരാദയഃ
സാ ദൈവം നാഥമിച്ഛന്തീ വ്യലപത് കുരരീ യഥാ.'

'നിങ്ങളുടെ പൌരുഷത്തെ ഉണർത്തുവാനാണ് ഞാനതു ചെയ്തതു്. ഗുരുകാരണവന്മാരുടെ മുമ്പിൽവെച്ച് സതീരത്നമായ ഈ യാജ്ഞസേനിയെ ദുഷ്ടരായ ധാർത്തരാഷ്ട്രന്മാർ അപമാനിക്കുവാൻ പുറപ്പെട്ട ആ സമയത്തു് ഇവഠംക്ക് ആ ധർമ്മസങ്കടത്തിൽ ശരണം പ്രാപിക്കാനായി കൌരവന്മാരാരുംതന്നെ ഉണ്ടായില്ല. ആ ദുർഗ്ഗതിയിൽനിന്ന് തന്നെ രക്ഷിക്കുവാൻ സാക്ഷാൽ ശ്രീകൃഷ്ണനെത്തന്നെ വിളിക്കേണ്ടിവന്നു ഇവഠംക്ക്. ഇതെല്ലാംകൂടി കഴിഞ്ഞപ്പോഴ് നിങ്ങളുടെ പൌരുഷം ഉണർത്തേണ്ട ആവശ്യം അനിവാര്യമാണെന്ന്എനിക്കു തോന്നി. എന്നാലേ നാശോന്മുഖമായ ധർമ്മം നിലനിൽക്കു എന്നു തോന്നിയതിനാലാണ് ഞാൻ നിങ്ങളെ മേൽപറഞ്ഞ വിധം ഉദ്ബുദ്ധരാക്കിയതു്.'

ഇങ്ങനെയെല്ലാം പറഞ്ഞശേഷം കുന്തി ഇതുകൂടി പറഞ്ഞു് വിരമിക്കുകയാണ്:

'നാഹം രാജ്യഫലാൻ പുത്രാഃ
കാമയേ പുത്രനിർജ്ജിതാൻ
പതിലോകാനഹം പുണ്യാൻ
കാമയേ തപസാ വിഭോ.

'പുത്രപ്രാപ്തമായ രാജ്യത്തിൽ സുഖിച്ചിരിക്കണമെന്നെനിക്ക് അശേഷം സ്പൃഹയില്ല. എൻെറ ശരിയായ സ്ഥാനം പതിസമീപമാണ്. അതിനാൽ അതു പ്രാപിക്കാനുള്ള തപസ്സിന്നാണ് ഞാൻ പോകുന്നതു്.'

ഇങ്ങനെ അത്യന്തവിരുദ്ധമായ രണ്ടു പന്ഥാവിലൂടെ ജീവിതം ചെലവഴിച്ച്, അവസാനം ജീവിതസായാഹ്നത്തിൽ തപശ്ചര്യയിലെത്തിച്ചേരുകയാണ് ധൃതരാഷ്ട്രരും കുന്തിയും ചെയ്യുന്നതു്. ധൃതരാഷ്ട്രക്ക്, പുത്രസ്നേഹമാകുന്ന ചുഴിയിൽപെട്ടു് ഉഴലുന്ന ആ ജീവിതത്തിൽ പുത്രനാശത്താലുണ്ടാകുന്ന ഘോരമായ കദനഭാരത്താലാണ് നൈരാശ്യബോധമുണ്ടായിത്തീരുന്നതു്. എന്നിട്ടാണ് തപശ്ചര്യക്കു പുറപ്പെടുന്നതു്. എന്നിട്ടുതന്നെ പുത്രവാത്സല്യംകൊണ്ടുണ്ടാകുന്ന ദുഃഖത്തിൽനിന്ന് കരകയറുവാൻ ആ വൃദ്ധന്നു് കഴിഞ്ഞില്ല. കുന്തീദേവിയുടെ ജീവിതമാകട്ടെ പരിപൂർണ്ണമായും നിഷ്കാമമായ തപശ്ചര്യയായിരുന്നു. ഭർത്തൃസവിധത്തിലെത്തുകപോലും ധർമ്മബോധത്തിലായിരുന്നു. ലോകത്തിൽ കുന്തീദേവിയുടെ മാതൃകയിൽ ജീവിക്കുന്നവരെ വിരളമായേ കാണൂ. ധൃതരാഷ്ട്രരുടെ മാതിരി ലോകത്തിലെ പലവിധ സംസാരരൂപമാകുന്ന ചുഴിയിൽപ്പെട്ടു ക്ലേശിക്കുന്നവരാകും ബഹുഭൂരിപക്ഷവും. അതിൽ ചുരുക്കം ചില വിവേകശാലികഠം മാത്രമേ ആ ചുഴികളിൽനിന്നു രക്ഷപ്പെട്ടു ശരിയായ ലക്ഷ്യത്തിലെത്തിച്ചേരുവാൻ ശക്തരാകുന്നുള്ളു;

---

'ഭഗവാനേ വരൂ' എന്നു വെറുതെ നാവുകൊണ്ടുമാത്രം ഒരു സാധകൻ പറഞ്ഞാൽ ഈശ്വരൻ പ്രത്യക്ഷനാകുകയില്ല. ഭഗവാൻ വരുമ്പോഴ് ഭക്തൻെറ ഹൃദയം അലിഞ്ഞു് ദിവ്യപ്രേമമയമാകുന്നു. ഉദ്ഘോഷണങ്ങഠം നിന്നുപോകുന്നു. ഹൃദയത്തിൻെറ ആഴത്തിൽനിന്ന് ഭക്തൻെറ വിളി കേട്ടാൽ പിന്നെ ഉടൻ വരാതിരിക്കുവാൻ ഈശ്വരനു സാധ്യമല്ല. —ശ്രീരാമകൃഷ്ണസൂക്തങ്ങഠം.

കുട്ടികളോട് — 17

# ശ്രീനാരായണഗുരുദേവൻ — I

പ്രശാന്താനന്ദസ്വാമി

മനോഹരമായ മണിപ്പന്തൽ. ആടയാഭരണങ്ങൾകൊണ്ട് മോടിപിടിപ്പിച്ച പെൺകുട്ടികൾ വിവാഹവേദിയിൽ ഇരുന്നുകഴിഞ്ഞു. ജാതിഭേദം കൊടികുത്തി വാണിരുന്ന കാലമായിരുന്നെങ്കിലും നാനാജാതിമതങ്ങളിൽ പെട്ടവർ അവിടെ കൂടിയിട്ടുണ്ട്. അത്രയ്ക്കുണ്ട് ആഘോഷത്തിന്റെ പട്ടവട്ടങ്ങൾ! അത്രയ്ക്കു സർവ്വസമ്മതനും വിലപ്പെട്ടവനുമാണ് അവിടുത്തെ ഗൃഹനാഥൻ.

ഇതൊരു കല്യാണമല്ല; കെട്ടുകല്യാണമാണ്. കടലും കടലാടിയും തമ്മിലുള്ള ബന്ധമേയുള്ളു കല്യാണത്തിനും കെട്ടുകല്യാണത്തിനും തമ്മിൽ. പ്രായമാകാത്ത പെൺകുട്ടികളെ കല്യാണം കഴിച്ചുകൊടുക്കുന്നുവെന്ന സങ്കല്പത്തിൽ നടത്തുന്ന വെറുമൊരു ചടങ്ങാണ് കെട്ടുകല്യാണം. അന്നു കെട്ടുന്ന 'ചെറുക്കൻ' പെണ്ണിന്റെ ഭർത്താവായിക്കൊള്ളണമെന്നില്ല. കെട്ടിക്കുന്ന പെണ്ണിനു കുഞ്ഞരിപ്പല്ലു കാട്ടി ചിരിക്കാനല്ലാതെ വിവാഹജീവിതത്തെക്കുറിച്ച് ചിന്തിക്കാനുള്ള പ്രായം പോലും ആയിട്ടുണ്ടാവില്ല. എന്നാലും ഇത്തരമൊരു ചടങ്ങിനുവേണ്ടി, ദുരഭിമാനത്തിന്റെ പേരിൽ, ആയിരക്കണക്കിനു രൂപ ചിലവഴിക്കാൻ അന്നാർക്കും മടിയുണ്ടായിരുന്നില്ല. അതൊരാവശ്യമാണെന്നു കരുതിയിരുന്നുതാനും.

വലിയ സദ്യയ്ക്കുള്ള ചട്ടവട്ടങ്ങൾ നടക്കുന്നു, ഒരു ഭാഗത്ത്. മറ്റൊരിടത്ത് കലാമേള. മണിപ്പന്തലിൽ വാദ്യഘോഷങ്ങൾ. കുട്ടികളുടെ ആർപ്പുവിളിയും പൊട്ടിച്ചിരിയും അതങ്ങനെ! തലമൂത്ത കാരണവന്മാരുടെ പരക്കം പാച്ചിൽ, ആജ്ഞകൾ, അനുജ്ഞകൾ, നിർദ്ദേശങ്ങൾ. ആകെക്കൂടി ബഹളമയം.

പെട്ടെന്ന് എല്ലാ ശബ്ദവും നിലച്ചു. വലിയ ഗൗരവത്തിൽ നടന്നവർ വിനയാന്വിതരാവുന്നു. എല്ലാവരുടെ മുഖത്തും ബഹുമാനത്തിന്റെ വേലിയേറ്റം. എല്ലാവരുടേയും ദൃഷ്ടികൾ പായുന്നു, ഒരേ ദിക്കിലേയ്ക്ക്. എല്ലാവരും എണീററു നില്ക്കുന്നു, തൊഴുകൈകളോടെ. എങ്ങും പ്രശാന്തഗംഭീരമായ നിശ്ശബ്ദത — മൂകതയുടെ പരിവേഷം ചാർത്തിയ വാചാലത!

ഒരു മനുഷ്യൻ നടന്നുവരുന്നു, പന്തലിലേയ്ക്ക്. വലിപ്പംകൊണ്ട് അതികായനല്ല — ഒരു സാധാരണ മനുഷ്യൻ. ശരീരത്തിന് സ്വർണ്ണവർണ്ണം. നീണ്ടുതിളങ്ങുന്ന കണ്ണുകൾ. തേജോദീപ്തമായ മുഖകമലം. മുട്ടോളമെത്തുന്ന കൈകൾ. വെള്ളമുണ്ടും ഉത്തരീയവുമാണ് വേഷം. പെട്ടെന്ന് ആബാലവൃദ്ധം ജനങ്ങളുടെ ശ്രദ്ധ ആ ഒരൊററ കേന്ദ്രത്തിൽ ഉറച്ചുനില്ക്കുന്നു.

ഗൃഹനാഥൻ ഓടിവന്നു. ആ പാദങ്ങളിൽ വീണു നമസ്കരിച്ചു; അവിടുത്തെ സ്വീകരിച്ചു ഭയഭക്തിബഹുമാനങ്ങളോടെ. ''നാം കെട്ടുകല്യാണത്തെ വിലക്കിയിരുന്നല്ലൊ ?'' ആഗതൻ വലിയ മുഖവുര കൂടാതെ ചോദിച്ചു.

''ഉവ്വ്.'' ഗൃഹനാഥന്റെ കുററബോധം നിഴലിക്കുന്ന ഉത്തരം.

''എന്നിട്ട് ഈ കോലാഹലങ്ങൾ ?'' ആഗതന്റെ ചോദ്യം.

''അറിവില്ലായ്മകൊണ്ട് പററിപ്പോയി. ഇനിമേലിൽ ഉണ്ടാവില്ല.'' ഗൃഹനാഥൻ പറഞ്ഞു.

''എന്തിന്, ഇനിമേലിൽ ? ഇത് ഇവിടെ വെച്ച് ഇപ്പോൾത്തന്നെ നിർത്തിക്കൂടെ ?'' എന്തൊരു ആജ്ഞാശക്തിയായിരുന്നു ആഗതന്റെ വാക്കുകളിൽ !

'അവിടുന്ന് എന്തു് കല്പിക്കുന്നുവോ അതുപോലെ.''

''എങ്കിൽ നാം ഈ കെട്ടുകല്യാണത്തെ നിരോധിച്ചതായി ഇവിടെ കൂടിയിരിക്കുന്ന

വരെ അറിയിക്കുക. അതുപോലെ ഇത്തരം അനാവശ്യച്ചെലവുകൾ ഇനി മേലിൽ ചെയ്തു് സ്വയം നശിക്കാതിരിക്കാൻ ശ്രദ്ധിക്കണമെന്നും അറിയിക്കുക.''

''അവിടുത്തെ ആജ്ഞ അടിയങ്ങൾ ശിരസാ വഹിക്കുന്നു.'' അമർഷത്തിന്റെ കറ പുരളാത്ത അനുസരണം.

ആഗതന്റെ ആജ്ഞ ഗൃഹനാഥൻ എല്ലാവരേയും അറിയിച്ചു. ആരും മറുത്തുപറഞ്ഞില്ല. ആരുടേയും മുഖം കറുത്തില്ല, നെററി ചുളിഞ്ഞില്ല. ആരുടെ മുഖത്തും നിരാശയുടെ കാർമേഘം ഉയർന്നില്ല. വേദിയിലിരുന്ന പെൺകുട്ടികൾ എണീററുപോയി, സന്തോഷത്തോടെ. മേളക്കാരും താളക്കാരും വീടുകളിലേയ്ക്കു മടങ്ങി – എല്ലാം മംഗളമായിക്കലാശിച്ച സംതൃപ്തിയോടെ. ക്ഷണിച്ചുവന്നവരും, ക്ഷണിക്കാതെ വന്നവരും ആ മഹാനുഭാവന്റെ മുമ്പിൽ പ്രണമിച്ചു് സ്ഥലം വിട്ടു – വിനയത്തോടെ, നവചൈതന്യത്തോടെ. കല്യാണപ്പന്തലിൽ അണിഞ്ഞൊരുങ്ങിയിരുന്ന പെൺകുഞ്ഞുങ്ങളുടെ അമ്മമാർക്ക പോലും ഒരു മംഗളകർമ്മം അലങ്കോലപ്പെട്ടതായി തോന്നിയില്ല. പ്രത്യുത പൂർണ്ണമായ സംതൃപ്തി, സന്തോഷം, കൃതാർത്ഥത, കൃതജ്ഞത ഇവയെല്ലാം ആ മുഖങ്ങളിൽ പ്രകടമായിരുന്നു. നവചൈതന്യം എങ്ങും !

ആരാണീ നവാഗതൻ? രണ്ടായിരത്തിയഞ്ഞൂറുകൊല്ലം മുമ്പു് ബിംബിസാരചക്രവർത്തിയുടെ യാഗശാലയിൽ കടന്നുചെന്നു് ബലിയാടുകളെ കയറൂരി വിട്ട ഗൗതമബുദ്ധനാണോ? അല്ല. ''നീ ആ വല വലിച്ചെറിഞ്ഞിട്ടു് എന്റെ പിന്നാലെ വരൂ. ഞാൻ നിന്നെ മനുഷ്യനെ പിടിക്കുന്നവനാക്കാം.'' എന്നു പറഞ്ഞു് അപരിചിതനെ നിമിഷംകൊണ്ടു് ശിഷ്യനാക്കി മാററിയ ക്രിസ്തുദേവനോ? അല്ല. ഞാനീപ്പറഞ്ഞതു് ആയിരക്കണക്കിനു വർഷങ്ങൾക്കോ മൈലുകൾക്കോ അപ്പുറത്തുനടന്ന ചരിത്രകഥയല്ല, പുരാണവുമല്ല. നമ്മുടെ അച്ഛന്മാരുടെയും മുത്തച്ഛന്മാരുടേയും കൺമുമ്പിൽ, നെയ്യാററിൻകരവെച്ചു് നടന്ന ഒരു സംഭവമാണു്. ശ്രീനാരായണഗുരുദേവനായിരുന്നു ആ ആഗതൻ. ഭഗവദ്ഭക്തികൊണ്ടു് സത്യസാക്ഷാത്ക്കാരം നേടിയ ഒരു ഋഷിപുംഗവനായിരുന്നു അവിടുന്നു്. സത്യസാക്ഷാത്കാരം നേടിയ വ്യക്തിയുടെ ഒരു വാക്കോ നോട്ടമോ വിചാരമോ മതി, മനുഷ്യവർഗ്ഗത്തിന്റെ മനോഗതി ഒന്നടങ്കം മാററിമറിക്കുവാൻ, ചരിത്രം മറിച്ചെഴുതുവാൻ. ശ്രീരാമകൃഷ്ണദേവൻ പറയുകയാണു്: 'ഈശ്വരാദേശം ലഭിച്ച ആളിന്റെ വാക്കുകൾക്കെന്തു ശക്തി! പർവ്വതംപോലും വിറയ്ക്കും. വെറും പ്രസംഗമോ? നാലുനാൾ ആളുകൾ കേൾക്കും. പിന്നൊന്നൊക്കെ മറക്കും.'' അങ്ങനെയുള്ള വ്യക്തി ദേവതുല്യനല്ല – ദേവൻ തന്നെയാണു്. അതാണു് അവിടുത്തെക്കുറിച്ചു് പറയുമ്പോൾ ശ്രീനാരായണഗുരുദേവൻ എന്നു തന്നെ പറയാൻ കാരണം.

1854 – ഇന്നേയ്ക്കു് 121 വർഷംമുമ്പു് ആഗസ്ററുമാസം 21-ാം നു- ആയിരുന്നു ശ്രീനാരായണഗുരുദേവന്റെ ജനനം. അവിടുത്തെ ജന്മംകൊണ്ടു് അനുഗ്രഹിക്കപ്പെട്ട പുണ്യഭൂപ്രദേശമാണു് ചെമ്പഴന്തി എന്ന പ്രകൃതിമനോഹരമായ ഗ്രാമം. തിരുവനന്തപുരത്തുനിന്നു് പത്തു മൈലോളം മാത്രമേയുള്ള ദൂരം. വീട്ടുപേരു് വയൽവാരമെന്നു്. അച്ഛന്റെ പേരു് മാടനാശാൻ; അമ്മയുടെതു് കുട്ടിയെന്നും.

അച്ഛനമ്മമാർ ഇട്ട പേരു് നാരായണൻ എന്നായിരുന്നു. ഓമനിച്ചു വിളിച്ചതു് നാണുവെന്നും – ജാനകി ജാനുവും വിജയൻ വിജുവും മററും ആകുന്നതുപോലെ. നമ്മെപ്പോലെ കുറച്ചെല്ലാം കുസൃതിയുള്ള ഒരു കുട്ടിയായിരുന്നു, ചെറുപ്പത്തിൽ. എന്നാൽ ഈശ്വരനാമം കേൾക്കുന്നതും പൂജാദികളിൽ പങ്കുകൊള്ളുന്നതും വലിയ ഇഷ്ടമായിരുന്നു, നാണുവിനു്. സന്ന്യാസിമാരെ കണ്ടാൽ സന്തോഷംകൊണ്ടു് തുള്ളിച്ചാടും. ആരെങ്കിലും സംന്യാസിമാരെ അവഹേളിച്ചാൽ, ഉപദ്രവിച്ചാൽ, നാണു പൊട്ടിക്കരയും – സങ്കടം സഹിക്ക വയ്യാതെ !

നാലഞ്ചു വയസ്സായപ്പോഴേയ്ക്കും കുസൃതിത്തരം കുറഞ്ഞുവന്നു, പകരം ചിന്താശീലം വളരുകയും ചെയ്തു. ഒരു നാൾ വീട്ടിലൊരു മരണം നടന്നു. അന്നു് മുഴുവൻ അലയും മുറയും നിലവിളിയും ആയിരുന്നു, വീട്ടിൽ. പിറേറന്നു വെളുത്തു. തലേദിവസത്തെ കാര്യമൊക്കെ മറന്നു; ചിരിയും കളിയും ബഹളവുമായി, അവിടെ. ഈ രണ്ടു രംഗങ്ങളും നാണുവിനെ ചിന്താ

മൂകനാക്കി. ആ കൊച്ചുചിന്തകൻ സാവധാനം വീട്ടിൽനിന്നിറങ്ങി. അടുത്തൊരു കാട്ടിൽ പോയിരുന്നു. അവിടെവെച്ച് ആരംഭിക്കുകയായി സത്യാന്വേഷണം. കുട്ടി വീട് മറന്നു, കളിയും കളിയും മറന്നു, ഊണും ഉറക്കവും മറന്നു; കാലവും ദേശവും മറന്നു. ബാഹ്യബോധം വിട്ട നാണു മണിക്കൂറുകൾ പറന്നകന്നതു് അറിഞ്ഞില്ല. നേരം സന്ധ്യയോടടുത്തു. വീട്ടുകാരുടെ ദൃഷ്ടിയിൽപ്പെട്ടു — കുട്ടി വീട്ടിൽ ഇല്ലെന്നു്. അവർ അന്വേഷിച്ചു — വീട്ടിന്റെ മുക്കിലും മൂലയിലും, പറമ്പിലും എല്ലാം. ഒടുവിൽ കണ്ടെത്തി, പട്ടാപ്പകൽ പ്രായംചെന്നവർക്കുപോലും ഒററയ്ക്കിരിക്കാൻ ഭയം തോന്നുന്ന കാട്ടിൽ ധ്യാനമഗ്നനായിരിയ്ക്കുന്ന നാണുവിനെ. അത്ഭുതപ്പെട്ടുപോയി കാരണവന്മാർ. അവർ കുട്ടിയോട് ഒരു പാടു ചോദ്യങ്ങൾ ചോദിച്ചു. നാണു ഉത്തരം പറഞ്ഞു: ''മിനിഞ്ഞാന്നു് ഒരാൾ മരിച്ചപ്പോൾ എല്ലാവരും എന്തു കരച്ചിലായിരുന്നു. ഇന്നലെ അതെല്ലാം മറന്നു് ചിരിയും തുടങ്ങി. ഇതുപോലെ അല്ലേ ഞാൻ മരിച്ചാലും ? ഇക്കാര്യം ആലോചിക്കുകയായിരുന്നു ഞാൻ.'' അഞ്ചു വയസ്സു തികയാത്ത ഓമനക്കുഞ്ഞിന്റെ വാക്കുകളാണോ ഇതെന്നു് കേട്ടുനിന്നവർ അത്ഭുതപ്പെട്ടു. മുളയിലേ അറിയാം മുളക്കരുത്തു്!

നാണു പതിന്നാലു വയസ്സിനു മുമ്പായി മലയാളം സംസ്കൃതം തമിഴ് എന്നീ ഭാഷകളിൽ സാമാന്യം പാണ്ഡിത്യം നേടി. പഠിപ്പിലും ഓർമ്മശക്തിയിലും എല്ലായിടത്തും ഒന്നാമനാണു് നാണു. അകലെ പോയി പഠിക്കാനുള്ള അസൗകര്യംകൊണ്ടു് തല്ക്കാലം അദ്ദേഹം പഠിപ്പു നിർത്തി. വളരുംതോറും പുറം ലോകവുമായുള്ള ബന്ധം കുറഞ്ഞുവന്നു. രാവിലെ എണീക്കും, കുളിക്കും, കുറിതൊടും, ജപിക്കും, ധ്യാനിക്കും, ക്ഷേത്രത്തിൽ പോകും. ഇവ വളരെ കൃത്യമായി നടന്നു. ഏതു സമയത്തും ഈശ്വരചിന്തതന്നെ. ഇതെല്ലാംകൂടിയായപ്പോൾ നാണു, ''നാണുഭക്തൻ'' എന്ന പേരിൽ അറിയപ്പെടാൻ തുടങ്ങി. ചിലർ അങ്ങനെ വിളിച്ചതു് കളിയാക്കാനായിരുന്നെങ്കിൽ മററു ചിലർ ബഹുമാനിക്കാനായിരുന്നു.

വീട്ടിലെ കാലികളെ മേയ്ക്കാൻ നാണുഭക്തൻ കാട്ടിൽ പോകാറുണ്ടായിരുന്നു. കാലികളുമായി കാട്ടിലെത്തിയാൽ കാലി മേയുന്ന നേരം മുഴുവൻ നാണു ഈശ്വരധ്യാനത്തിനുപയോഗിച്ചു. ഈ നിരന്തരചിന്തകൊണ്ടു് എല്ലാജീവജാലങ്ങളിലും ഈശ്വരചൈതന്യം കണ്ടുതുടങ്ങി അദ്ദേഹം. കാളപൂട്ടാൻ പോയാൽ കാളയെ തല്ലാൻ നാണുഭക്തനു മനസ്സു വരില്ല. കാളയിലും തന്നിലും കുടികൊള്ളുന്നതു് ഒരേ വസ്തുതന്നെ — ഈശ്വരചൈതന്യം! പിന്നെ എങ്ങനെ തല്ലും, എങ്ങനെ നിർബ്ബന്ധിക്കും? ഒരു ജീവിയെപ്പോലും നിന്ദ്യമായി കാണുവാൻ ആ കണ്ണുകൾക്കു് സാദ്ധ്യമല്ല. കാള പോകുന്ന വഴിയേ കലപ്പയും പിടിച്ച് നാമം ജപിച്ചുകൊണ്ടു നടക്കുവാനേ ആ ഭക്തനു കഴിഞ്ഞിരുന്നുള്ളു.

സർവ്വഭൂതവുമാത്മാവിൽ
ആത്മാവിനെയുമങ്ങനെ
സർവ്വഭൂതത്തിലും കാണുമ–
വനെന്തുള്ള നിന്ദ്യമായ്.

എന്നു് ഈശാവാസ്യോപനിഷത്തിൽ പറഞ്ഞിട്ടുള്ളതു് അക്ഷരംപ്രതി സത്യമായിത്തോന്നിത്തുടങ്ങി, ആ ധന്യാത്മാവിനു്.

ഇപ്പോൾ നാണു സത്യാന്വേഷിയാണു്, സത്യദർശിയല്ല. കൂടുതൽ അറിവുനേടാനുള്ള ആഗ്രഹം അദ്ദേഹത്തിൽ തളിരണിഞ്ഞുനിന്നു. അതുകൊണ്ടു് അദ്ദേഹം വീണ്ടും ഇരുപതാമത്തെ വയസ്സിൽ ഉപരിപഠനം ആരംഭിച്ചു – കരുനാഗപ്പള്ളിയിൽ ഒരു ആശാന്റെ കീഴിൽ. ആ പഠനം നാലുവർഷം തുടർന്നു. പിന്നെ പഠിപ്പു നിർത്തേണ്ടിവന്ന നാണുഭക്തൻ താൻ പഠിച്ചവ മററുള്ളവർക്കു് പറഞ്ഞുകൊടുക്കാൻ തുടങ്ങി. അങ്ങനെ ഗീതയെക്കുറിച്ചും മററും ക്ലാസ്സെടുക്കാൻ തുടങ്ങിയപ്പോൾ നാട്ടുകാരുടെ നാണുഭക്തൻ, നാണു ആശാനായി. ഇപ്പോഴും അദ്ദേഹത്തെ ആ ഒരു ചിന്ത അലട്ടിക്കൊണ്ടിരുന്നു – എങ്ങനെ ഈശ്വരദർശനം കിട്ടും? ബാഹ്യലോകത്തിൽനിന്നു് പാടെ അകന്ന നാണുവാശാൻ ഭക്തിമാർഗ്ഗത്തിൽ മുഴുകിക്കഴിഞ്ഞു.

നാണുവിന്റെ ഈ നില വീട്ടുകാർക്കു് ഇഷ്ടപ്പെട്ടില്ല. നാണു കല്യാണം കഴിക്കണം — സാധാരണ നാലാളെപോലെ ഗൃഹസ്ഥനാകണം അതാണവരുടെ ആഗ്രഹം. അവർ അദ്ദേഹത്തെ വിവാഹവും ചെയ്യിച്ചു. പക്ഷേ അദ്ദേഹം ഭാര്യയെ കാണുകയില്ലെന്നു മാത്രമല്ല, വീട്ടിൽപോലും കയറാതായി. ഒരു നാൾ പലരുടേയും നിർബന്ധം സഹിക്കവയ്യാതെ ഭാര്യാഗൃഹത്തിൽ പോയി. ഭാര്യ അദ്ദേഹ

ത്തിന്ന് മധുരപലഹാരങ്ങൾകൊടുത്തു. പക്ഷേ അതൊന്നും അദ്ദേഹത്തിന്ന രുചിച്ചില്ല. അദ്ദേഹം ഒരു പഴംമാത്രം എടുത്തു കഴിച്ചു. ആ പഴം കഴിക്കുമ്പോഴും അവിടുത്തെ മനസ്സ് ഭഗവാനിൽ മാത്രമായിരുന്നു. രണ്ടാമതൊരു പഴം ആ ത്യാഗിവര്യൻ എടുത്തില്ല. ഭാര്യയും മററുള്ളവരും കേൾക്കെ നാണു ഭക്തൻ പറഞ്ഞു: ''ഓരോ ജീവിക്കുമുണ്ട് ഓരോ ജീവിതലക്ഷ്യം. എന്റെ ജീവിതലക്ഷ്യം ഈശ്വരസാക്ഷാത്ക്കാരമാണ്. നിങ്ങളുടേതു് വേറെ പലതും. ഞാൻ എന്റെ ലക്ഷ്യം നേടാൻ ഉറച്ചുകഴിഞ്ഞു. നിങ്ങൾ നിങ്ങളുടെ ലക്ഷ്യം നേടു. ഞാൻ എന്റെ വഴി നോക്കട്ടെ.'' ഇതും പറഞ്ഞു് ആ ഭക്താഗ്രണി പുറത്തുകടന്നു. ആക്കും അദ്ദേഹത്തെ തടയാൻ കഴിഞ്ഞില്ല; സത്യാന്വേഷണവ്യഗ്രതയെ ആക്കു തടയാൻ കഴിയും ? പിന്നെ അവിടുന്ന് ഭാര്യാഗൃഹത്തിൽ കാലെടുത്തുകുത്തിയിട്ടില്ല. സ്വന്തം വീട്ടിൽ ഒരിക്കൽ പോയി – 1884-ൽ അച്ഛന്റെ മരണസമയത്തു് – അദ്ദേഹത്തിന്ന ദശനം കൊടുക്കുവാൻവേണ്ടി. ലോകസുഖങ്ങളെ വിഷം പോലെ തള്ളിക്കളഞ്ഞ ത്യാഗധനനും ധീരനുമായ പുത്രന്റെ മുഖം കണ്ടപ്പോൾ ആ അച്ഛൻ അഭിമാനംകൊണ്ടു. ആ ഭാവിയോഗീശ്വരന്റെ തൃക്കരങ്ങളിൽനിന്നും അവസാനത്തെ കുടിനീർ ഇറക്കി അന്ത്യശ്വാസം വലിച്ചു.

നാണു, ഭക്തനും ആശാനും, ആയ കഥയാണ് ഇന്നു നാം പറഞ്ഞതു്. ഗുരുവും ദേവനുമായ കഥ നാളെ പറയാം. കേരളത്തിന്റെ മണ്ണിൽ പിറന്ന ആ സത്യദശിയുടെ പാദങ്ങളിൽ ഭക്തിപൂവ്വം പ്രണാമങ്ങൾ അപ്പിച്ചുകൊണ്ടു് ഇന്നു നമുക്കുറങ്ങാം. ഉണരുമ്പോൾ ഉന്മേഷം വേണമെങ്കിൽ ഇത്തരം ധീരന്മാരെക്കുറിച്ചുള്ള സ്മരണ നമ്മുടെ രക്തത്തിൽ അലിഞ്ഞുചേരണം.

---

# പുസ്തകാഭിപ്രായം

## ചിജ്ജഡചിന്തനം

ശ്രീനാരായണഗുരുദേവകൃതം.

'ശിവാരവിന്ദ' വ്യാഖ്യാസഹിതം.

വ്യാഖ്യാതാ: പ്രൊഫ. ജി. ബാലകൃഷ്ണൻനായർ.

പ്രസാധകർ: ശ്രീനാരായണ പബ്ലീഷിംഗ് ഹൌസ്, ചെമ്പഴന്തി, തിരുവനന്തപുരം – 17.

Pages IV + 86. വില. രൂ. 3

ശ്രീനാരായണഗുരുദേവൻ ശുദ്ധമലയാളഭാഷയിൽ രചിച്ചിട്ടുള്ള യോഗവേദാന്തഗ്രന്ഥങ്ങളിൽ അതിവിശിഷ്ടമായ ഒരു ലഘുപ്രകരണമാകുന്നു, 'ചിജ്ജഡചിന്തനം.' ശമദമാദി ഷട്കസമ്പന്നനായ സാധകൻ ഗുരുമുഖത്തിൽനിന്നു പരമമായ വേദാന്താർത്ഥം ശ്രവിച്ചു്, അഖണ്ഡസച്ചിത്സുഖരൂപമായ ആത്മതത്ത്വത്തിൽ മനനനിദിധ്യാസനം വഴി സ്ഥിരബുദ്ധി നേടുന്ന വിചാരസരണിയാണു ഗുരുദേവൻ ഈ ലഘുകൃതിയിൽ ആവിഷ്കരിക്കുന്നതു്. തോടകവൃത്തത്തിൽ നിബദ്ധവും സൂത്രപ്രായവുമായ പത്തു പദ്യങ്ങളിൽ വേദാന്തചിന്താസരണി മുഴുവൻ ഒതുക്കിയിരിക്കയാണു്. ഭജനകീത്തനാവസരങ്ങളിൽ താളലയങ്ങൾക്കൊത്തു പാടി രസിക്കാവുന്നവയാണ് ഈ പദ്യസൂക്തികൾ.

സാരാർത്ഥഗർഭിതമായ ഇത്തരം പദ്യസൂക്തികളുടെ അർത്ഥം,വിസ്തൃതമായ വ്യാഖ്യാനമില്ലാതെ ജനസാമാന്യത്തിനു സുഗ്രഹമല്ല. ആ കുറവിനെ പരിഹരിക്കാനു് ഇദംപ്രഥമമായി പ്രകാശിപ്പിക്കപ്പെടുന്ന വ്യാഖ്യാനമാണ് പ്രൊഫ. ജി. ബാലകൃഷ്ണൻനായരുടെ 'ശിവാരവിന്ദം.' ശ്രീനാരായണഗുരുദേവകൃതികളായ ആത്മോപദേശശതകം, ദശനമാല, ജനനീനവരത്നമഞ്ജരി, അദ്വൈതദീപിക, കണ്ഡലിനിപ്പാട്ട് മുതലായ എട്ടു പ്രകരണഗ്രന്ഥങ്ങൾക്കു പ്രൗഢസുന്ദരങ്ങളായ ഭാഷ്യങ്ങളെഴുതി കൈരളിയെ ധന്യയാക്കിയിട്ടുള്ള ശ്രീ ബാലകൃഷ്ണൻനായർ ഇപ്പോൾ ബൃഹത്തായ ഗുരുദേവകൃതിക്കു് എഴുതുന്ന വ്യാഖ്യാനമാണു് 'ശിവാരവിന്ദം.' ശ്രീനാരായണഗുരുവിന്റെ ഇതരകൃതികളിൽനിന്നും, അതുപോലെതന്നെ ഗുരുദേവൻ പ്രമാണമായി അവലംബിച്ചിട്ടുള്ള യോഗവാസിഷ്ഠം, ഗീത, ഉപനിഷത്തു് തുടങ്ങിയ മൂലഗ്രന്ഥങ്ങളിൽനിന്നും പ്രസക്തഭാഗങ്ങൾ ഉദ്ധരിച്ചു് 'ചിജ്ജഡചിന്തന'വാക്യങ്ങളുടെ അർത്ഥം സുഗമമാക്കാൻ വ്യാഖ്യാകാരൻ പരമാവധി യത്നിച്ചിട്ടുണ്ടു്. പ്രൊഫ. സുകുമാർ അഴീക്കോടിന്റെ അവതാരിക ഗ്രന്ഥത്തിന്റെ പ്രൗഢിക്കു മാററുകൂട്ടുന്നു. അവതാരകൻ പറയുംപോലെ, മൃതമായി ഭസ്മീഭവിച്ചുകൊണ്ടിരിക്കുന്ന നമ്മുടെ ഇഹലോകജീവിതത്തിന്നു പുനരുജ്ജീവനം നല്കുമാറു് ഒഴുകിവന്ന അദ്വൈതാമൃതനിർത്ധരിയത്രേ ശ്രീനാരായണ

വാങ്മയമാകുന്ന പുണ്യഗംഗ. അതിനെ വഴിപോലെ നയിച്ച് നമ്മുടെ ജീവിതത്തെ നനയ്ക്കുന്ന ഭഗീരഥനാണ് ശ്രീ ബാലകൃഷ്ണൻനായരെന്നു പറഞ്ഞതു് എത്രയും ശരിയാണ്. വിശിഷ്ടമായ ഈ വ്യാഖ്യാമൃതസ്രോതസ്സു നമ്മുടെ ജീവിതം ധന്യമാക്കട്ടെ.

— സച്ചിദാനന്ദസ്വാമി

*　　*　　*

## വേദാന്തചിന്തകൾ

ശ്രീ സി. ടി. മാധവമേനോൻ, ശാരദാമന്ദിരം, ഇരിഞ്ഞാലക്കുട. പേജ് 60

ശ്രീ മാധവമേനോൻ പലകാലങ്ങളിലായി എഴുതിയിട്ടുള്ള അഞ്ചു് ഉപന്യാസങ്ങളുടെ സമാഹാരമാണ് വേദാന്തചിന്തകൾ. ആദ്യത്തെ രണ്ടു് ഉപന്യാസങ്ങൾ ക്ഷേത്രങ്ങളെ സംബന്ധിച്ചവയാണ്. പലരും ക്ഷേത്രങ്ങളിൽ പോകാറുണ്ടെങ്കിലും ആദ്ധ്യാത്മികഭാവത്തിൽ ക്ഷേത്രനിർമ്മാണത്തിലേയും ക്ഷേത്രാരാധനയിലേയും തത്ത്വങ്ങളെപ്പറ്റി ആരും ആലോചിക്കാറില്ല. അതുകൊണ്ടു്, ഈശ്വരാരാധനയിൽ ക്ഷേത്രങ്ങൾക്കുള്ള പ്രാധാന്യം, ക്ഷേത്രനിർമ്മാണംകൊണ്ടുദ്ദേശിക്കപ്പെട്ടിട്ടുള്ള ആദ്ധ്യാത്മികതത്ത്വങ്ങൾ, ക്ഷേത്രങ്ങളിലെ ചുററുവിളക്ക്, ലക്ഷദീപം, നിറമാല മുതലായവയുടെ ഉദ്ദേശം മുതലായവയെല്ലാം ഈ ലേഖനങ്ങളിൽ വ്യക്തമാക്കുന്നു. അടുത്ത ലേഖനം കുജനെന്ന ഗ്രഹത്തെപ്പററിയാണ്. ജ്യോതിഷത്തിന്റെ ദൃഷ്ടിയിൽക്കൂടി കുജനെ ലേഖകൻ ഇതിൽ പരിചയപ്പെടുത്തുന്നു. തീർത്ഥയാത്രാവിവരണമെന്ന അടുത്ത ലേഖനത്തിൽ ലേഖകൻ കണ്ടിട്ടുള്ള ചില പുണ്യസ്ഥലങ്ങളുടെ ഒരു സംക്ഷിപ്തവിവരണമാണ്. യാത്രാവിവരണവുംകൂടി ഉൾപ്പെടുത്തിയിരുന്നെങ്കിൽ അതു് കൂടുതൽ ആസ്വാദ്യമായേനെ. അടുത്ത ബ്രഹ്മം, ബ്രഹ്മജ്ഞാനം എന്ന സാമാന്യം നീണ്ട ലേഖനമാണ് പുസ്തകത്തിന്റെ പേരിന്നു് അടിസ്ഥാനമായിരിക്കുന്നതു്. ഈശ്വരനും ബ്രഹ്മവും, ജനനവും മരണവും, ബ്രഹ്മജ്ഞാനം, ജീവന്റെ തത്ത്വം, യോഗങ്ങൾ, യോഗഭൂമികകൾ, കുണ്ഡലിനീയോഗം, പ്രണവോപാസന, സമാധി മുതലായി വേദാന്തത്തിലെ എല്ലാ വിഷയങ്ങളേയും സ്പർശിച്ചിട്ടുണ്ടു്. എല്ലാ വിഷയങ്ങളിലും ഗ്രന്ഥകാരനുള്ള അറിവു് എല്ലായിടത്തും പ്രകാശിപ്പിക്കുവാൻ ശ്രമിച്ചിട്ടുണ്ടു്. വായിക്കുമ്പോൾ പ്രതിപാദനം കാര്യമാത്രപ്രസക്തവും സംക്ഷിപ്തവുമായിപ്പോയി എന്നു പല ഭാഗങ്ങളിലും തോന്നാം.

*　　*　　*　　*

## ദർശനമാല (രണ്ടാംഭാഗം)

ഡോ: പി. വി. എം. വാരിയർ, ശ്രീകൃഷ്ണ കോളേജ്, അരികന്നിയൂർ, ഗുരുവായൂർ.

വില 1.25

സാംഖ്യദർശനത്തെയും യോഗദർശനത്തെയും അനുവാചകർക്ക് പരിചയപ്പെടുത്തിക്കൊണ്ടു് രചിച്ചിട്ടുള്ള ഒരു ഗ്രന്ഥമാണ് ഇതു്. രണ്ടിന്റെയും തത്ത്വങ്ങളെയും സിദ്ധാന്തങ്ങളെയും ലളിതമായ ഗദ്യത്തിൽ വിവരിക്കുകയും അവയുടെ മൂലഗ്രന്ഥമായ സാംഖ്യകാരികകളെയും യോഗസൂത്രങ്ങളെയും അടിക്കുറിപ്പായിക്കൊടുക്കുകയും ചെയ്തിരിക്കുന്നു. യോഗവിദ്യാർത്ഥികൾക്ക് വളരെ ഉപയോഗപ്രദമായിരിക്കും ഈ ഗ്രന്ഥം.

---

# വാർത്തകൾ

## വിദ്യാർത്ഥികൾക്ക് ഒരു അന്തേവാസിയോഗം

വിദ്യാർത്ഥികളുടെ ഇടയിൽ സദാചാരമൂല്യബോധം ഉദ്ദീപിപ്പിക്കുന്നതിനും ഇന്നത്തെ അസ്വാസ്ഥതകൾക്ക് ഒരു പരിഹാരം കാണുവാൻ അവരെ സഹായിക്കുന്നതിനുമായി കാലടി ശ്രീരാമകൃഷ്ണഅദ്വൈതാശ്രമത്തിൽവെച്ച്, പത്താം സ്റ്റാൻഡാർഡിലും പ്രീഡിഗ്രിക്ലാസ്സിലും പഠിച്ചുകൊണ്ടിരിക്കുന്നവരും 15 നും 18 നും മദ്ധ്യേ പ്രായമുള്ളവരുമായ വിദ്യാർത്ഥികൾക്കായി മെയ് 1–ാംനു- മുതൽ 7–ാംനു- വരെ ഒരു അന്തേവാസിയോഗം നടത്തുവാൻ തീർച്ചപ്പെടുത്തിയിരിക്കുന്നു. യോഗാസനപരിശീലനം, ധ്യാനം, ജപം, ഗീത, ഉപനിഷത്തുകൾ, വിവേകാനന്ദസാഹിത്യം മുതലായ വിഷയങ്ങളിൽ നിഷ്ണാതന്മാരായ അധ്യാപകന്മാർ ക്ലാസ്സുകളെടുക്കുന്നതാണ്. ഒരാഴ്ചത്തെ താമസച്ചെലവിനും മററുമായി 30 രൂപയാണ് ഫീസ് വെച്ചിട്ടുള്ളതു്. അന്തേവാസിയോഗത്തിൽ അംഗങ്ങളായി ചേരുവാൻ ഉദ്ദേശിക്കുന്നവർ ഏപ്രിൽ 20–ാം നു-ക്കു മുമ്പായി പേർ രജിസ്റ്റർ ചെയ്യേണ്ടതാകുന്നു. കൂടുതൽ വിവരങ്ങൾക്കും അപേക്ഷാഫാറത്തിന്നും പ്രസിഡണ്ടു്, ശ്രീരാമകൃഷ്ണഅദ്വൈതാശ്രമം, കാലടി പോസ്റ്റ്, എറണാകുളം ഡിസ്ട്രിക്റ്റ് എന്ന മേൽവിലാസത്തിൽ 50 പൈസ സ്റ്റാമ്പോടുകൂടി എഴുതിച്ചോദിക്കുക.

*　　*　　*　　*

തിരുവനന്തപുരത്ത് ശ്രീരാമകൃഷ്ണമിഷൻ നടത്തിവരുന്ന ആസ്പത്രിയിൽ അമേരിക്കയിലെ വേദാന്തകേന്ദ്രത്തിൽനിന്നും സംഭാവനയായി ലഭിച്ചതും 3 ലക്ഷം ഉറുപ്പികയോളം വിലയുള്ളതുമായ ഒരു ഇൻറൻസീവ് കെയർ യൂനിററ് ഫെബ്രുവരി 20-ാം- ശ്രീ തപസ്യാനന്ദസ്വാമികളുടെ അദ്ധ്യക്ഷതയിൽ കൂടിയ ഒരു സമ്മേളനത്തിൽവെച്ച് മുഖ്യമന്ത്രി സി. അച്ചുതമേനോൻ ഉദ്ഘാടനം ചെയ്തിരിക്കുന്നു. കാലാതിപാതംകൊണ്ടും ആദർശച്യുതി സംഭവിക്കാത്ത ഒരു സ്ഥാപനമെന്നനിലയിൽ ശ്രീരാമകൃഷ്ണമിഷന്റെ പ്രവർത്തനങ്ങളെ മുഖ്യമന്ത്രി അഭിനന്ദിച്ചു. ദുഃഖിതരും ദരിദ്രരുമായ ജനങ്ങൾക്ക് രാമകൃഷ്ണാശ്രമം ചെയ്യുന്ന സേവനങ്ങളെ വിവരിച്ചതിനുശേഷം ആ സേവനം കൂടുതൽ ഫലപ്രദവും കാര്യക്ഷമവുമായ രീതിയിൽ നിർവ്വഹിക്കുന്നതിന്ന് സമ്പന്നസമുദായത്തിന്റെ നിർല്ലോഭമായ സഹായസഹകരണങ്ങൾ ഉണ്ടാകണമെന്ന് ശ്രീ തപസ്യാനന്ദസ്വാമികൾ ഉദ്ബോധിപ്പിക്കുകയുണ്ടായി.

*　　*　　*　　*

ഗുരുവായൂർ: 1975 ഏപ്രിൽ 16 മുതൽ 23 കൂടിയുള്ള തീയതികളിൽ ഗുരുവായൂർ മഹാക്ഷേത്രത്തിൽ വെച്ച് ഇരുപത്തിയൊന്നിലധികം പേർ ഒന്നിച്ചുപങ്കെടുത്തുകൊണ്ടുള്ള ഒരു ഭാഗവതസപ്താഹമഹായജ്ഞം നടത്തുവാൻതീർച്ചപ്പെടുത്തിയ വിവരം സപ്താഹക്കമ്മിററി സിക്രട്ടറി മേലേടത്ത് കേശവൻനമ്പൂതിരി (തെക്കേ നട, ഗുരുവായൂർ ഇവിടെ അറിയിച്ചിരിക്കുന്നു.

## ആശ്രമവാർത്തകൾ

1975 ഫെബ്രുവരി 2-ാം- ശ്രീ വിവേകാനന്ദസ്വാമികളുടെ ജന്മതിഥി ആശ്രമത്തിൽവെച്ച് സാഘോഷം കൊണ്ടാടി. രാവിലെ വേദപാരായണം, ഗീതാപാഠം, ശിവസഹസ്രനാമം, വിശേഷാൽ പൂജ മുതലായവയ്ക്കുശേഷം ആലപ്പുഴ എസ്. ഡി. കോളേജിലെ പ്രൊഫസ്സർ ശ്രീ മുരളീധരമേനോന്റെ അധ്യക്ഷതയിൽ വിദ്യാഭ്യാസസമ്മേളനം നടന്നു. പട്ടാമ്പികോളേജിലെ പ്രൊഫസ്സർ ശ്രീ പി. ജി. പുരുഷോത്തമൻ പിള്ള, കണിമംഗലം ഹൈസ്കൂൾ ഹെഡ മാസ്റ്റർ ശ്രീ ഐ. എം. വേലായുധൻ, തൃശ്ശൂർ വിവേകോദയം ഹൈസ്കൂൾ പണ്ഡിററ് ശ്രീ സി. എൻ. വിക്രമൻ എളയത് എന്നിവർ 'വിദ്യാഭ്യാസമണ്ഡലത്തിലെ അസ്വാസ്ഥതകളും പരിഹാരമാർഗ്ഗവും' എന്ന വിഷയം ചർച്ചയ്ക്കവതരിപ്പിച്ചുകൊണ്ട് ഓരോ പ്രബന്ധം വായിച്ചു. വളരെയധികം അധ്യാപകന്മാരും അധ്യാപികമാരും ചർച്ചയിൽ സജീവമായി പങ്കുകൊണ്ടു. ധാർമ്മികപശ്ചാത്തലത്തിൽ സദാചാരമൂല്യങ്ങളെപ്പററിയുള്ള ബോധം വിദ്യാർത്ഥികളിൽ ഉണ്ടാക്കിത്തീർക്കുവാൻ അധ്യാപകന്മാർ ശ്രമിക്കേണ്ടതാണെന്നും അതിന്നായി അധ്യാപകന്മാർ മാതൃകാപരമായ ഒരു ജീവിതം നയിക്കുവാൻ ശ്രമിക്കണമെന്നും ആയിരുന്നു മിക്കവരുടെയും അഭിപ്രായം. ഭാരതീയ പാരമ്പര്യത്തിലും സ്വദേശസ്നേഹത്തിലും അടിയുറപ്പിച്ചുകൊണ്ടുള്ള വിവേകാനന്ദസ്വാമികളുടെ വിദ്യാഭ്യാസാദർശങ്ങൾ പ്രായോഗികമാക്കിത്തീർക്കേണ്ടതിന്റെ ആവശ്യം ഊന്നിപ്പറഞ്ഞുകൊണ്ട് പ്രൗഢഗംഭീരമായ ഒരു പ്രസംഗത്തോടെ അധ്യക്ഷൻ ചർച്ച ഉപസംഹരിച്ചു.

ഉച്ചതിരിഞ്ഞ് ശ്രീ വല്ലച്ചിറ രാമൻനമ്പ്യാരുടെ പാഠകത്തിന്നുശേഷം ആശ്രമം പ്രസിഡണ്ട് ശങ്കരാനന്ദസ്വാമികളുടെ അദ്ധ്യക്ഷതയിൽകൂടിയ പൊതുസമ്മേളനത്തിൽവെച്ച് ശ്രീ എ. കരുണാകരമേനോൻ സിദ്ധേശ്വരാനന്ദസ്വാമികളുടെ 'Some Aspects of Vedanta Philosophy' എന്ന പുസ്തകത്തിന്റെ പ്രകാശനം നിർവ്വഹിച്ചു. ശ്രീ പി. ആർ. നായർ ഭാരതപുനരുദ്ധാരണത്തിന്നുള്ള സ്വാമിജിയുടെ മഹത്തായ സേവനങ്ങളെ അനുസ്മരിച്ചുകൊണ്ട് ഒരു പ്രഭാഷണം ചെയ്തു. ദീപാരാധനയ്ക്കുശേഷം ഗുരുകുലാന്തേവാസികളുടെ കലാപരിപാടികളും ഉണ്ടായിരുന്നു.

ഫെബ്രുവരി 28, മാർച്ച് 1, 2 തീയതികളിൽ പൂങ്കുന്നം വിവേകാനന്ദവിജ്ഞാനഭവനത്തിൽവെച്ച് വാർഷിക ജയന്തിയാഘോഷങ്ങൾ കൊണ്ടാടുന്നതാണ്.

മാർച്ചുമാസത്തിലെ ഏകദിന ആദ്ധ്യാത്മിക അന്തേര്യാഗം 9-ാം- ഞായറാഴ്ചയാകുന്നു.

ഭഗവാൻ ശ്രീരാമകൃഷ്ണദേവന്റെ 140-ാം ജന്മദിനം മാർച്ച് 15, 16, തീയതികളിൽ ആശ്രമത്തിൽ വെച്ച് ആഘോഷിക്കുന്നതാകുന്നു. 15-ാം- രാവിലെ വിശേഷാൽ പൂജ, ഹോമം, പ്രഭാഷണം മുതലായവയും 16-ാം- ഉച്ചതിരിഞ്ഞ് പാഠകം പൊതുസമ്മേളനം കലാപരിപാടികൾ മുതലായവയും ഉണ്ടായിരിക്കും. ഭക്തജനങ്ങളുടെ സാന്നിദ്ധ്യസഹകരണങ്ങൾ ഉണ്ടാകണമെന്നഭ്യർത്ഥിക്കുന്നു.

ആഘോഷച്ചെലവിലേയ്ക്കുള്ള സംഭാവനകൾ നന്ദിപൂർവ്വം സ്വീകരിക്കുന്നതാണ്.

# പ്രബുദ്ധകേരളം




ഉത്തിഷ്ഠത! ജാഗ്രത! പ്രാപ്യ വരാൻ നിബോധത!

| വാല്യം 60 | 1975 ഏപ്രിൽ | ലക്കം 4 |
|---|---|---|

## അമൃതവാണി

മാനവസമുദായം മുറയ്ക്കു നാലു ജാതികളാൽ ഭരിക്കപ്പെടുന്നു – പുരോഹിതർ, പടയാളികൾ, കച്ചവടക്കാർ, തൊഴിലാളികൾ. ഓരോ ഘട്ടത്തിന്നും അതതിൻേറതായ മികവുകളും കുറവുകളുമുണ്ട്. പുരോഹിതൻ (ബ്രാഹ്മണൻ) ഭരിക്കുമ്പോഴാണ് ശാസ്ത്രങ്ങളുടെ അടിത്തറയിട്ടതു്. അവർ മനസ്സിനെ സംസ്കരിച്ചു, മനസ്സിലൂടെയാണല്ലൊ അവർ ഭരണം നടത്തിയതു്. പട്ടാള(ക്ഷത്രിയ)ഭരണകാലത്തു് കലകളും സാമൂഹ്യസംസ്കാരവും ഉന്നതി പ്രാപിക്കുന്നു. വാണിജ്യ(വൈശ്യ)ഭരണകാലത്തു് രണ്ടു ഘട്ടങ്ങളിലും സഞ്ചിതങ്ങളായ ആശയങ്ങൾ നന്നായി വിതരണം ചെയ്യപ്പെടുന്നു; പക്ഷെ, സംസ്കാരം നശിക്കുവാൻ തുടങ്ങുന്നു. അവസാനം തൊഴിലാളി(ശൂദ്ര)ഭരണം വരും. അതിൻെറ മേന്മ ശാരീരികസുഖങ്ങളുടെ വിതരണമായിരിക്കും – പോരായ്മയാകട്ടെ ഒരു പക്ഷേ സംസ്കാരത്തിൻെറ അധഃപതനമായിരിക്കും. സാധാരണവിദ്യാഭ്യാസത്തിൻെറ ഒരു വലിയ വിതരണമുണ്ടാവും, പക്ഷെ അസാധാരണ പ്രതിഭകൾ കുറഞ്ഞുകുറഞ്ഞുവരും.

പുരോഹിതകാലത്തെ ജ്ഞാനവും പട്ടാളക്കാലത്തെ സംസ്കാരവും വാണിജ്യകാലത്തെ വിതരണോത്സാഹവും ഒടുവിലത്തേതിലെ സമത്വാദർശവും എല്ലാം ഭദ്രമായി, തത്തദ്ദോഷരഹിതമായി, നിലനിത്താനാവുന്ന ഒരു രാഷ്ട്രം രൂപവത്കരിക്കാൻ സാധിച്ചാൽ അതു് ഒരു മാതൃകാരാഷ്ട്രമായിരിക്കും. പക്ഷേ അതു സാധ്യമാണോ ?

എങ്കിലും ആദ്യത്തെ മൂന്നിനും തങ്ങളുടെ നാളുകൾ കിട്ടിക്കഴിഞ്ഞിരിക്കുന്നു. ഇപ്പോൾ അവസാനത്തേതിൻെറ കാലമാണ് – അവക്കതു കിട്ടണം – ആക്കും അതിനെ തടയുക സാധ്യമല്ല. സ്വർണ്ണത്തോതിൻേറയും വെള്ളിത്തോതിൻേറയും ബുദ്ധിമുട്ടുകളെല്ലാം എനിക്കറിഞ്ഞുകൂടാ. പക്ഷേ സ്വർണ്ണത്തോതു പണക്കാരെ കൂടുതൽ പണക്കാരും പാവങ്ങളെ കൂടുതൽ പാവങ്ങളുമാക്കിവരികയാണ്. ഈ വിഷമയുദ്ധത്തിൽ വെള്ളിത്തോതു പാവങ്ങൾക്കു് കുറച്ചുകൂടെ മെച്ചമായ അവസരം നല്കും. ഞാനൊരു സോഷ്യലിസ്റ്റാണ്, അതൊരു തികവുററ വ്യവസ്ഥയായിട്ടല്ല, പക്ഷേ അരയപ്പം ഒരപ്പവുമില്ലാത്തതിൽ ഭേദമാണല്ലോ.

മററു വ്യവസ്ഥകൾ പരീക്ഷിക്കപ്പെടുകയും അപര്യാപ്തങ്ങളെന്നു തെളിയുകയും ചെയ്തിരിക്കുന്നു. ഈ ഒന്നു പരീക്ഷിക്കപ്പെടട്ടെ – മറെറാന്നുമല്ലെങ്കിൽ അതിൻെറ പുതുമയ്ക്കു്. ഒരേ ആളുകൾക്കുതന്നെ എപ്പോഴും ദുഃഖങ്ങളും സുഖങ്ങളും കിട്ടുന്നതിനേക്കാൾ മെച്ചമാണല്ലൊ ദുഃഖങ്ങളുടേയും സുഖങ്ങളുടേയും ഒരു പുനർവിതരണം.

ഈ ദുഃഖമയമായ ലോകത്തിൽ ഏതു നായ്ക്കും അതിൻെറ നാൾ കിട്ടട്ടെ. എന്നിട്ടു സുഖമെന്നു ചൊല്ലുള്ള ഈ അനുഭവത്തിനുശേഷം, അവക്കെല്ലാം ഈശ്വരങ്കലേയ്ക്കു വരികയും ലോകവും ഭരണക്കൂടങ്ങളും മറെറല്ലാമായ ഈ വ്യർത്ഥതയെ കൈവെടിയുകയും ചെയ്യാമല്ലൊ.

—വിവേകാനന്ദസാഹിത്യസർവ്വസ്വം. ഭാഗം 5., പേജ് 451–452.

# ഇതാകുന്നു മതം

ശുദ്ധാനന്ദസ്വാമി

ഇന്നു വളരെയധികം തെററിദ്ധരിക്കപ്പെട്ടിട്ടുള്ള രണ്ടു വാക്കുകളാണ് മതമെന്നും ആദ്ധ്യാത്മികതയെന്നും ഉള്ളതു്. മതം പലപല കുഴപ്പങ്ങളും ലോകത്തിലുണ്ടാക്കിത്തീർക്കുന്നുവെന്നും സമുദായങ്ങളെ തമ്മിൽത്തല്ലിക്കുവാനും കലഹങ്ങളും കലാപങ്ങളും ഉണ്ടാക്കുവാനും മാത്രമേ അതു് ഉപയുക്തമായിത്തീരുന്നുള്ളുവെന്നും അതുകൊണ്ടു മതത്തിന്റെ സ്വാധീനത്തിൽനിന്നു മനുഷ്യരെ വിമുക്തരാക്കിയാൽ മാത്രമേ ലോകം നന്നാവുകയുള്ളുവെന്നും വാദിക്കുന്ന വലിയൊരുവിഭാഗം ജനങ്ങളെ നാം കാണുന്നുണ്ടു്. ആദ്ധ്യാത്മികത പരലോകത്തെപ്പററി ചിന്തിക്കുവാനാണ് പ്രേരിപ്പിക്കുന്നതെന്നും അനുഭവപ്രത്യക്ഷമായ ഈ ലോകത്തിലെ സുഖസൗകര്യങ്ങളെയെല്ലാം, കാണുവാനോ അറിയുവാനോ സാധിക്കാത്ത എന്തോ ഒന്നിനുവേണ്ടി ഉപേക്ഷിക്കുവാനാണ് ആദ്ധ്യാത്മികത ഉപദേശിക്കുന്നതെന്നും അതു മൂഢന്മാരുടെ അന്ധവിശ്വാസജടിലമായ ഒരു സങ്കല്പം മാത്രമാണെന്നും ആണു പലരുടെയും വാദഗതി. ഈ അഭിപ്രായങ്ങളുടെ സാധുത എത്രത്തോളം ഉണ്ടു്? യഥാർത്ഥമായ മതവും ആദ്ധ്യാത്മികതയും എന്താണ് ? എന്നു് വിചാരംചെയ്തറിയേണ്ടതു് ഇന്നു് പലരുടെയും സംശയപരിഹാരത്തിന്നു് ആവശ്യമായിത്തീർന്നിരിക്കുന്നു.

ഇന്നു നാം മനസ്സിലാക്കുന്ന രീതിയിലുള്ള മതങ്ങളുടെയും ആ മതങ്ങൾ പ്രചരിപ്പിക്കുവാനുള്ള സ്ഥാപനങ്ങളുടെയും പേരിൽ ഒട്ടനേകം കലഹങ്ങളും കലാപങ്ങളും ഉണ്ടായിട്ടുണ്ടെന്നുള്ളതു ശരിതന്നെ. ഈ കുഴപ്പങ്ങൾക്കു കാരണമായതു മതമാണെന്നതുകൊണ്ടു് മതത്തെത്തന്നെ നിരാകരിക്കയാണോ വേണ്ടതു്, അതോ കുഴപ്പങ്ങൾക്കുള്ള കാരണം കണ്ടുപിടിച്ച് അതിനെ പരിഹരിക്കയാണോ വേണ്ടതു് ? എന്നു നാം ആലോചിക്കേണ്ടിയിരിക്കുന്നു. തലയിൽ പേൻ വന്നു് ഉപദ്രവിക്കുന്നു എന്നതുകൊണ്ടു് തലതന്നെ വെട്ടിക്കളയണമോ, അതോ പേനിനെ നശിപ്പിക്കുവാനുള്ള മാർഗ്ഗം നോക്കണമോ എന്നതാണു് പ്രശ്നം. ലോകത്തിൽ ഏതിന്റെ പേരിലാണു് ലഹള ഉണ്ടാകാതിരുന്നിട്ടുള്ളതു് ? കമ്മ്യൂണിസവും സോഷ്യലിസവും എത്രമാത്രം ലഹളകളുണ്ടാക്കിയിട്ടില്ല ? ഇന്നു് വിദ്യാശാലകളിൽ, വ്യവസായശാലകളിൽ, വാണിജ്യകേന്ദ്രങ്ങളിൽ കലാപങ്ങൾ നടക്കുന്നില്ലേ? കക്ഷിരാഷ്ട്രീയം ഭാരതത്തിൽ എത്രമാത്രം അശാന്തിയും അസമാധാനവും ഉണ്ടാക്കിയിട്ടുണ്ടു് ? എത്രമാത്രം കൊള്ളയും കൊലയും നടത്തിയിട്ടുണ്ടു് ? അതുകൊണ്ടു് ഈ പ്രസ്ഥാനങ്ങളും സ്ഥാപനങ്ങളുമെല്ലാം നിരോധിക്കണമെന്നു് ആരും വാദിച്ചു കാണുന്നില്ല. പിന്നെയെന്തിന്നു മതത്തിന്റെ കാര്യത്തിൽ മാത്രം ഈ വാശി ?

ഒരു ഉദാഹരണമായി ബംഗ്ലാദേശത്തെ എടുത്തുനോക്കുക: മതസ്വാതന്ത്ര്യത്തോടുകൂടി നല്ല മുസ്ലിമാൻമാരായി ജീവിക്കുവാൻവേണ്ടിയാണു് പാക്കിസ്ഥാൻ ഇന്ത്യയിൽനിന്നും വേറിട്ടുപോയതു്. നിവൃത്തിയുള്ളേടത്തോളം മററുമതക്കാരെയെല്ലാം അവിടെനിന്നു് പുറത്താക്കുകയും ചെയ്തു. തൊണ്ണൂറു് ശതമാനത്തിലധികം മുസ്ലീംമതാനുയായികൾ മാത്രം നിവസിക്കുന്ന ബംഗ്ലാദേശിൽ പടിഞ്ഞാറൻ പാക്കിസ്ഥാനികൾ എന്താണു് ചെയ്തതു് ? എത്രമാത്രം കൊള്ളയും കൊലയുമാണു് നടത്തിയതു് ? എത്രമാത്രം നാശനഷ്ടങ്ങളുണ്ടാക്കി ? എത്ര ആയിരം ജീവൻ അപഹരിക്കപ്പെട്ടു ? അതിനെല്ലാം മതമാണോ കാരണം? ഒരിക്കലുമല്ല. രാഷ്ട്രീയമായ സ്വാർത്ഥതാൽപര്യങ്ങളാണു് അവിടെ മുമ്പിൽ നില്ക്കുന്നതു്. ഇതുപോലെത്തന്നെയാണു് മറെറല്ലാ രംഗങ്ങളിലും. നിഃസ്വാർത്ഥപ്രവർത്തകരായ ദേശസ്നേഹികളുടെ കൈകളിൽ കമ്മ്യൂണിസവും സോഷ്യലിസവും എന്നുവേണ്ട രാഷ്ട്രീയംപോലും രാഷ്ട്രനന്മക്കു കാരണമായിത്തീരുന്നു. പ്രവർത്തകരുടെ ഹൃദയങ്ങളിൽ സ്വാ

ത്ഥതാത് പര്യങ്ങരം കയറിപ്പററുമ്പോരം ഏതു നന്മയും നാട്ടിന്നു് തിന്മയായി രൂപാന്തരപ്പെടുന്നു. ഇതുതന്നെയാണു് മതങ്ങളുടെ കാര്യത്തിലും നാം കാണുന്നതു്. 'സവ്വഭൂതഹിതേരത'ന്മാരായ മതാചാര്യന്മാരുടെ ലക്ഷ്യം ലോകത്തിൻെറ സവ്വതോമുഖമായ നന്മമാത്രമായിരുന്നു. അനുയായികളുടെ കൈകളിൽ അതു തിന്മക്കു കാരണമായിട്ടുണ്ടെങ്കിൽ എവിടെയോ തെററു പററിയിട്ടുണ്ടെന്നു മനസ്സിലാക്കി ആ തെററു പരിഹരിക്കുവാൻ ശ്രമിക്കുകയാണു് വേണ്ടതു്. അല്ലാതെ മനുഷ്യക്കു് ജീവിതലക്ഷ്യം പ്രാപിക്കുവാൻ പ്രചോദനവും സഹായവും നൽകുന്ന മതങ്ങളെ നശിപ്പിക്കുകയല്ല.

ഇനി ആദ്ധ്യാത്മികതയെപ്പററിയാണെങ്കിൽ, പരലോകത്തിൽ സുഖം നേടുവാൻ വേണ്ടി ഈ ലോകത്തെയും ലോകകാര്യങ്ങളെയും ലൗകികസുഖഭോഗങ്ങളെയും എല്ലാം പാടെ ഉപേക്ഷിച്ചു് കഠിനവ്രതനിഷ്ഠകളോടുകൂടിയ ശുഷ്കമായ ഒരു ജീവിതം എല്ലാവരും നയിക്കണമെന്നു് ആദ്ധ്യാത്മികാചാര്യന്മാരുപദേശിക്കുന്നില്ല. അങ്ങനെ ഉണ്ടെന്നു വിചാരിക്കുന്നതു് ഒരു തെററിദ്ധാരണ മാത്രമാണു്. അനിത്യവും അസുഖവുമായ ഈ ലോകത്തിൽ നിത്യവും സുഖവുമായ എന്തെങ്കിലും നേടണമെങ്കിൽ അതിന്നു് ആദ്ധ്യാത്മികമൂല്യങ്ങളേ നമ്മെ സഹായിക്കു എന്നാണവർ ഓമ്മിപ്പിക്കുന്നതു്. തിന്നും കുടിച്ചും തിമിത്തും കഴിഞ്ഞതിന്നുശേഷം മൃഗങ്ങളെപ്പോലെ മൺമറഞ്ഞുപോകുക മാത്രമാണോ മനുഷ്യധമ്മം ? മഹത്തായ മനുഷ്യജന്മം നമുക്കു ലഭിച്ചിരിക്കുന്നതു് ലോകത്തിൽ പ്രയോജനപ്രദമായി ജീവിച്ചു് ശ്രേഷ്ഠമായ ഒരു ലക്ഷ്യം നേടുന്നതിന്നാണു്. ആ ലക്ഷ്യപ്രാപ്തിക്കു സഹായകമായ ആത്മവികാസം പ്രാപിക്കുവാൻ, ക്ഷുദ്രമായ വ്യക്തിത്വത്തിൽനിന്നു് ലോകപൗരത്വത്തിലേയ്ക്കു വികസിക്കുവാൻ, ലൗകികബന്ധങ്ങളും സുഖജീവിതവും ഉപേക്ഷിച്ചു് വനാന്തരങ്ങളെ പ്രാപിക്കണമെന്നോ കായ്കനികരം മാത്രം ഭക്ഷിച്ചു് തപസ്സു ചെയ്യണമെന്നോ ഉള്ള ഒരു തെററിദ്ധാരണയാണു് ആദ്ധ്യാത്മികതയെപ്പററി നവീനന്മാരുടെ അഭിപ്രായത്തിന്നടിസ്ഥാനമായി നില്ക്കുന്നതു്. അങ്ങനെയുള്ള കഠിനതപസ്സാഗ്രഹിക്കുന്നവരും അതിന്നധികാരികളും അങ്ങനെ ചെയ്തുകൊള്ളട്ടെ. പക്ഷെ സാധാരണജനങ്ങരക്കു് നിത്യനൈമിത്തികങ്ങളായ സാംസാരികവ്യവഹാരങ്ങളിൽ വ്യാപരിക്കുന്നതോടൊപ്പംതന്നെ, ഉള്ളിൽ നിറഞ്ഞ ഭക്തിയോടും നിസ്സംഗതയോടുംകൂടി ഈശ്വരനെ ഹൃദയത്തിൽ പ്രതിഷ്ഠിച്ചു് പാരത്രികാനന്ദം കൈവരുത്തുവാൻ സാധിക്കുമെന്നാണു് ആചാര്യന്മാർ പറയുന്നതു്. ഈ ജീവിതത്തെ മനുഷ്യാത്മാവിൻെറ പൂണ്ണതയിലേയ്ക്കുള്ള യാത്രയായി കാണണം. ആ യാത്രയിൽ നമുക്കു് അനുവത്തിക്കുവാനുള്ള സുഗമമായ മാർഗ്ഗമാണു് ആദ്ധ്യാത്മികത, അതാണു് യോഗശാസ്ത്രം നമ്മെ പഠിപ്പിക്കുന്നതു്.

ഇന്ദ്രിയപ്രത്യക്ഷമായ ഈ ലോകംമാത്രമാണു് സത്യമായിട്ടുള്ളതെന്നും ഈ ലോകത്തിലുള്ള സുഖഭോഗങ്ങരംതന്നെയാണു് ജീവിതലക്ഷ്യമെന്നും വിചാരിച്ചു് ഭൗതികമൂല്യങ്ങരക്കു മാത്രം പ്രാധാന്യം നല്കിക്കൊണ്ടുള്ള ഒരു ജീവിതത്തെ മാത്രമേ ആദ്ധ്യാത്മികശാസ്ത്രം അപലപിക്കുന്നുള്ളു. അങ്ങനെയുള്ള ഒരു ജീവിതത്തിൽ സുഖപ്രതീക്ഷകളല്ലാതെ യഥാത്ഥസുഖം അനുഭവിക്കുവാൻ സാധിക്കുകയില്ല. പലപ്പോഴും പ്രതീക്ഷകരം നിറവേററാൻ സാധിക്കുന്നതിനു മുമ്പു് ഈ ലോകത്തോടു യാത്ര പറയേണ്ടതായി വരികയും ചെയ്യും. ആദ്ധ്യാത്മികമൂല്യങ്ങളെ തീരെ അവഗണിച്ചുകൊണ്ടു് വെറും ഭൗതികമായ ലൗകികജീവിതം നയിക്കുന്നവർ വാദ്ധക്യത്തിലെത്തി പിന്തിരിഞ്ഞുനോക്കുമ്പോരം,

''ഭോഗാ ന ഭുക്താ വയമേവ ഭുക്താഃ
തപോ ന തപ്തം വയമേവ തപ്താഃ
കാലോ ന യാതോ വയമേവ യാതാഃ
തൃഷ്ണാ ന ജീർണ്ണാ വയമേവ ജീർണ്ണാഃ.''

എന്നു പശ്ചാത്തപിക്കേണ്ടിവരും. ലോകത്തിലുള്ള ഭോഗങ്ങരക്കോ തപസ്സിന്നോ കാലത്തിന്നോ തൃഷ്ണയ്ക്കോ യാതൊരു കുറവും പററിയിട്ടില്ല. അവയുടെ പിന്നാലെ ഓടിനടന്നു് നാം നമ്മുടെ ജീവിതം നഷ്ടപ്പെടുത്തിയെന്നുമാത്രം. അസ്ഥിരമായ ഭൗതികലോകത്തിലെ സുഖഭോഗങ്ങളിൽ സംതൃപ്തിനേടുവാൻ ആക്കെങ്കിലും സാധിക്കുമോ ? ഭോഗരതനായ യയാതി തൻെറ വാദ്ധക്യം നൽകി മകൻെറ യൗവനം ഏററുവാങ്ങി, ലൗകികസുഖഭോഗങ്ങളിൽ സംതൃപ്തി നേടുവാൻവേണ്ടി. ആയിരം കൊല്ലങ്ങളിലെ

സുഖാനുഭവങ്ങൾക്കുശേഷമേ അദ്ദേഹത്തിന്നു് മനസ്സിലായുള്ളു. 'ന ജാതു കാമഃ കാമാനാമുപ ഭോഗേന ശാമ്യതി' എന്നു്. ആഗ്രഹങ്ങളെ അനുഭവിച്ചു് തൃപ്തിപ്പെടുത്തുക എന്നതു സാധ്യമല്ല തന്നെ. തീയ്യിൽ നെയ്യൊഴിച്ചാലെന്നപോലെ അതു ക്രമേണ വദ്ധിച്ചുകൊണ്ടേവരും. ദേവീമാഹാത്മ്യത്തിൽ പറയുന്ന രക്തബീജൻെറ മാതിരിയാണു് ആഗ്രഹങ്ങൾ. രക്തബീജൻെറ ഒരു തുള്ളി രക്തം നിലത്തു വീഴുമ്പോൾ അതിൽ നിന്നു് നൂറുനൂറു രക്തബീജന്മാരുണ്ടാകുന്നു. അതുപോലെ അനേകം ആഗ്രഹങ്ങൾ ജന്മംകൊടുത്തുകൊണ്ടേ ഒരാഗ്രഹം നശിക്കുകയുള്ളു. അതിനാൽ സുഖാനുഭവങ്ങളിൽ സംതൃപ്തിയുണ്ടാവുക എന്നതു സാധ്യമല്ല, സംതൃപ്തിയിൽനിന്നല്ലാതെ സുഖമുണ്ടാകയുമില്ല. അതുകൊണ്ടു സുഖേച്ഛു വായ മനുഷ്യൻെറ കത്തവ്യം സംതൃപ്തിയുണ്ടാകവാൻ, ആഗ്രഹങ്ങൾ ശമിക്കുവാൻ, എന്താണു മാഗ്ഗമെന്നാരായുകയാണു്. ആ മാഗ്ഗമാണു് ആദ്ധ്യാത്മികശാസ്ത്രം നമുക്കുപദേശിക്കുന്നതു്.

മതമെന്നാലെന്താണെന്നു മനസ്സിലാക്കിയാൽ തെററിദ്ധാരണകൾ പലതും നീങ്ങുന്നതാണു്. മനുഷ്യൻെറ യാഥാത്ഥ്യമെന്താണെന്നറിവാൻ സഹായിക്കുന്നതാണു് മതം. മനുഷ്യനിൽ അന്തർല്ലീനമായ ദിവ്യത്വത്തിൻെറ പ്രകാശനമാണു് മതമെന്നു് പറയുമ്പോൾ വിവേകാനന്ദസ്വാമികൾ അത്ഥമാക്കുന്നതു് അവനവനെത്തന്നെ അറിയലാണു് മതത്തിലെ ലക്ഷ്യമെന്നാണു്. ലോകത്തിലുള്ള എല്ലാം അറിവാൻ കഴിഞ്ഞാലും തന്നെത്താൻ അറിവാൻ സാധിച്ചില്ലെങ്കിൽ പിന്നെ എന്താണൊരു ഫലം. ''എന്നെപ്പററി അറിവാൻ എനിക്കാഗ്രഹമില്ല'' എന്നു പറയുന്ന മൂഢന്മാർ മാത്രമേ മതത്തെ അനാവശ്യമെന്നു പറഞ്ഞു തള്ളിക്കളയുകയുള്ളു. നശ്വരങ്ങളായ ദേഹമോ ഇന്ദ്രിയങ്ങളോ മനസ്സോ ബുദ്ധിയോ അല്ല താനെന്നും, ഇവയെയെല്ലാം പ്രവത്തിപ്പിക്കുന്ന അന്തര്യാമിയായ ഒരു ചൈതന്യം നമ്മിലുണ്ടെന്നും മനസ്സിലാക്കി ആ അന്തരാത്മാവിൻെറ സ്വരൂപമറിയണമെന്നേ മതമുപദേശിക്കുന്നുള്ളു. അതു് ആക്കാണു് സ്വീകാര്യമല്ലാതിരിക്കുക? ആ ആത്മജ്ഞാനം നേടുവാനുള്ള മാഗ്ഗങ്ങളാണു് മതം ഉപദേശിക്കുന്ന സാധനകളെല്ലാം. അത്യന്തസൂക്ഷ്മമായ ആത്മതത്ത്വം അറിയണമെങ്കിൽ നമ്മുടെ മനസ്സിനെയും അതുപോലെ സുസൂക്ഷ്മവും ഏകാഗ്രവുമാക്കിത്തീക്കണം. സ്ഥൂലമായ മനസ്സുകൊണ്ടു് സ്ഥൂലങ്ങളായ കാര്യങ്ങളെ മാത്രമേ അറിവാൻ സാധിക്കുകയുള്ളുവല്ലൊ. മനസ്സിൻെറ ഏകാഗ്രത നേടുവാനാണു് ഈശ്വരവിശ്വാസവും ധ്യാനജപാദികളുമെല്ലാം വിധിക്കപ്പെട്ടിട്ടുള്ളതു്. അതുകൊണ്ടാണു് അവ എല്ലാ മതങ്ങളുടെയും അധിഷ്ഠാനതത്ത്വങ്ങളായിത്തീന്നതും. ഈശ്വരസങ്കല്പങ്ങൾക്കു് കാലദേശാവസ്ഥകൾക്കനുസരിച്ചു് വ്യത്യാസങ്ങളുണ്ടാകാമെങ്കിലും അവയുടെയെല്ലാം ലക്ഷ്യമൊന്നാണെന്നു ധരിക്കണം. അങ്ങനെ തന്നെത്താനറിയുവാൻ സഹായകമായ രീതിയിൽ ഈശ്വരവിശ്വാസത്തിലും സദാചാരബോധത്തിലും അധിഷ്ഠിതമായ മതം എങ്ങനെയാണു് മനുഷ്യരെ ദുഷിപ്പിക്കുക? മനുഷ്യരെ നന്നാക്കുവാൻ, സ്വാഭാവികവികാരങ്ങളായ കാമക്രോധാദികളെ ഉദാത്തങ്ങളാക്കി മനസ്സിനെ സംശുദ്ധമാക്കുവാൻ, സാമുദായികജീവിതത്തെ ഉത്കൃഷ്ടമാക്കിത്തീക്കുവാൻ, വേണ്ടിയാണു് മതതത്ത്വങ്ങളുപദേശിക്കപ്പെട്ടിട്ടുള്ളതു്. പരിപൂണ്ണതയുള്ള മാഗ്ഗങ്ങളാണു് അവ, എന്നാൽ കാലക്രമത്തിൽ അധികാരമോഹികളും ധനലോഭികളുമായ ചില 'ഉയന്ന മനുഷ്യരുടെ' സ്വാത്ഥപരതയിൽനിന്നും രൂപംപൂണ്ട ആചാരാനുഷ്ഠാനങ്ങളും ആശയങ്ങളുമാണു് സമുദായത്തിൽ കലഹങ്ങൾക്കും കലാപങ്ങൾക്കും കാരണമായിത്തീന്നതു്. അതിന്നുള്ള ഒരു ഉദാഹരണമാണു് ജന്മംകൊണ്ടുള്ള ജാതിനിണ്ണയവും ജാതികളിൽ കാണുന്ന വൈവിധ്യവും. മററു മതങ്ങളിലാണെങ്കിൽ, സ്വാത്ഥതാത്പര്യങ്ങൾക്കു വേണ്ടി വേദവാക്യങ്ങളെ സ്വേച്ഛയാ വ്യാഖ്യാനിച്ചു് സങ്കുചിതമാക്കിത്തീത്ത മതബോധത്തിൽനിന്നും ഉടലെടുത്ത കടുംപിടുത്തങ്ങളാണു് മതകലഹങ്ങൾക്കും കലാപങ്ങൾക്കും കളമൊരുക്കുന്നതു്. ഇങ്ങനെയുള്ള ദോഷങ്ങളെ ദൂരീകരിച്ചു് ശുദ്ധമായ മതതത്ത്വങ്ങളെ പ്രചരിപ്പിക്കുകയാണു് ജനങ്ങളെ ശ്രേയസ്സിലേയ്ക്കു് നയിക്കുവാനുള്ള മാഗ്ഗം.

മതവിഷയത്തിൽ സമത്വവാദത്തിന്നു സ്ഥാനമില്ല. വിഭിന്നങ്ങളായ മനോഭാവങ്ങളോടും ആശയങ്ങളോടും അഭിരുചികളോടും കൂടിയവരാണു് മനുഷ്യർ. അവരെല്ലാം ഒരേ വിധത്തിൽ പെരുമാറണം, ഒരേ വിധത്തിൽ വസ്ത്രം

ധരിക്കണം, ഒരേ സമയത്തു് ദേവാലയത്തിൽ പോകണം, ഒരേ വിശ്വാസം പുലർത്തണം, ഒരേ രീതിയിൽ പ്രാർത്ഥിക്കണം എന്നെല്ലാം പറയുന്നതു് ഉദ്ദിഷ്ടഫലപ്രാപ്തിക്കു സഹായമാവുകയില്ല. ബാഹ്യനിബന്ധനത്തിന്നനുസരിച്ചു് ശരീരം വ്യാപരിക്കുമെങ്കിലും മനസ്സ് അതിന്നു സമ്മതിക്കുമോ? ഉദാഹരണമായി പ്രാർത്ഥന നടന്നുകൊണ്ടിരിക്കുമ്പോൾ എല്ലാവരുടെയും മനസ്സ് ഏകാഗ്രമായി അവിടെത്തന്നെ നില്ക്കുമോ? ഓരോരുത്തരും അവരവരുടെ പ്രശ്നങ്ങളെപ്പററി ആലോചിച്ചുകൊണ്ടിരിക്കും. ഇങ്ങനെയുള്ള കപട പ്രാർത്ഥനയ്ക്കു പ്രേരിപ്പിക്കുന്നതിനെക്കാൾ നല്ലതു് അവരവർക്കു് ഇഷ്ടമുള്ള മാർഗ്ഗം തിരഞ്ഞെടുക്കുവാൻ അനുവദിക്കുകയാണു്.

എല്ലാ മാർഗ്ഗങ്ങളും എത്തിച്ചേരുന്നതു് ഒരേ ലക്ഷ്യത്തിലാണെന്ന തത്ത്വം സ്വീകരിക്കയാണു വേണ്ടതു്. ശ്രീരാമകൃഷ്ണൻ ഉപദേശിക്കുന്ന മതസമന്വയം ഇതുതന്നെയാണു്. 'യത മത തത പഥ' (എത്ര മതങ്ങളുണ്ടോ അത്ര മാർഗ്ഗങ്ങളുണ്ടു്.) എന്ന അഭിപ്രായം അദ്ദേഹം ആവിഷ്കരിച്ചതു് ഒരു തത്ത്വദർശനമെന്ന നിലയിലല്ല, പുസ്തകം വായിച്ചു മനസ്സിലാക്കിയിട്ടല്ല, ബുദ്ധിയുടെ പ്രവർത്തനംകൊണ്ടുമല്ല; പിന്നെയോ, അനുഭൂതിയുടെ പശ്ചാത്തലത്തിൽനിന്നാകുന്നു. ഭാരതീയ മതങ്ങൾ മാത്രമല്ല, വൈദേശികമതങ്ങളനുസരിച്ചുള്ള സാധനകൾകൂടി അനുഷ്ഠിച്ചു് ലക്ഷ്യം സാക്ഷാത്കരിച്ചു് അവയുടെയെല്ലാം പ്രാപ്യസ്ഥാനം ഒന്നാണെന്നു് അദ്ദേഹം അനുഭവിച്ചറിഞ്ഞിട്ടുണ്ടു്. ഇന്നു് മതസംവാദ (Dialogue)ത്തിന്നുവേണ്ടി ശ്രമിക്കുന്നവരും ലക്ഷ്യപ്രാപ്തിക്കു് ഒരേ മാർഗ്ഗമേയുള്ള എന്ന കടുംപിടുത്തത്തിന്നു് അയവു വരുത്താതെ വിജയിക്കുവാൻ പോകുന്നില്ലെന്നതു തീർച്ചയാണു്. ''വൈവിധ്യത്തിൽ ഏകത്വം'' എന്ന ഈ തത്ത്വത്തിലൂടെ മാത്രമേ ലോകത്തിൽ സഹവർത്തിത്വവും സമാധാനവും ഉണ്ടാകുകയുള്ളൂ.

മതത്തിന്റെ ഗുണഫലങ്ങൾ മുഴുവൻ അനുഭവിക്കണമെങ്കിൽ ആത്മാർത്ഥതയും ശ്രദ്ധയും സ്ഥിരോത്സാഹവും കൂടിയേതീരൂ. അനിത്യമായ കാര്യങ്ങളിൽനിന്നു് തന്റെ ലക്ഷ്യമായ നിത്യസുഖം നേടുവാൻ സാധിക്കയില്ലെന്നു് മനസ്സിലാക്കണം. ശാരീരികവും ഐന്ദ്രിയവുമായ തലത്തിൽനിന്നു് ആത്മീയതലത്തിലേയ്ക്കു് ഉയരണം. ആദ്ധ്യാത്മികമായ പശ്ചാത്തലത്തിൽ ലൗകികകാര്യങ്ങൾ നോക്കിക്കാണുവാനും ചെയ്യുവാനും സന്നദ്ധനാകണം. അപ്പോൾ മാത്രമേ ലൗകികസുഖങ്ങളും ശരിക്കനുഭവിക്കുവാൻ സാധിക്കുകയുള്ളൂ. അമേരിക്കയിൽ വെച്ചു് മതവിരോധിയായ ഇംഗർസോളും വിവേകാനന്ദസ്വാമികളുമായുള്ള സംഭാഷണം ഇവിടെ ശ്രദ്ധേയമാണു്. ഇംഗർസോൾ പറഞ്ഞു: ''ഞാനീ ലോകത്തിൽനിന്നു് കിട്ടാവുന്നിടത്തോളം എടുക്കുന്നതിൽ വിശ്വസിക്കുന്നു, മധുരനാരങ്ങയുടെ നീരു മുഴുവൻ പിഴിഞ്ഞെടുക്കുന്നതിൽ; കാരണം, നമുക്കു് ഈ ലോകത്തെക്കുറിച്ചു മാത്രമേ നല്ല ഉറപ്പുള്ളൂ.'' സ്വാമിജിയുടെ മറുപടി ഇതായിരുന്നു: ''ഈ ലോകമാകുന്ന മധുരനാരങ്ങ പിഴിയാൻ താങ്കൾക്കറിവുള്ളതിനെക്കാൾ മെച്ചപ്പെട്ട ഒരു വഴി എനിക്കറിയാം. എനിക്കതിൽനിന്നു് കൂടുതൽ കിട്ടുകയും ചെയ്യുന്നു. മനുഷ്യനെ ഈശ്വരനായി കണ്ടു് സ്നേഹിക്കുന്നതിലുള്ള ആനന്ദം ഒന്നാലോചിച്ചുനോക്കൂ. നിങ്ങളുടെ നാരങ്ങ ഈ രീതിയിൽ ഒന്നു പിഴിഞ്ഞുനോക്കൂ. എന്നിട്ടു് പതിനായിരമിരട്ടി അതിൽനിന്നു് സമ്പാദിക്കൂ. ഓരോ തുള്ളിയും അതിൽനിന്നെടുക്കൂ. ആസ്വദിക്കൂ.'' ഇങ്ങനെ 'മാമനുസ്മര യുധ്യ ച' എന്ന ഭഗവാന്റെ ഉപദേശം പ്രായോഗികമാക്കുവാൻ തുടങ്ങുമ്പൊഴേ ഒരുവൻ മതനിഷ്ഠനാകുകയുള്ളൂ. ആ മതനിഷ്ഠയാണു് നാം ശീലിക്കുകയും പ്രചരിപ്പിക്കുകയും ചെയ്യേണ്ടതു്. അപ്പൊഴേ നാം യഥാർത്ഥമനുഷ്യത്വത്തിലേയ്ക്കുയരുന്നുള്ളൂ.

ആചാരങ്ങളുടെയും അനുഷ്ഠാനങ്ങളുടെയും അന്ധവിശ്വാസങ്ങളുടെയും പ്രദർശനശാല എന്ന നിലയിൽനിന്നു് മഹത്തരങ്ങളായ ജീവിതമൂല്യങ്ങളുടെ വിളനിലമെന്നനിലയിൽ മതത്തെ കാണുവാനും മനസ്സിലാക്കുവാനുമാണു് ശ്രമിക്കേണ്ടതു്. നാളികേരത്തിന്റെ ചകിരിയും ചിരട്ടയും കളഞ്ഞു് അകത്തെ കാമ്പാണല്ലൊ നാം സ്വീകരിക്കാറുള്ളതു്.

# മതവും സദാചാരവും

## സ്വാമി ജ്ഞാനാനന്ദസരസ്വതി

എല്ലാ മതങ്ങൾക്കും പൊതുവെ മനുഷ്യന്റെ സദാചാരജീവിതവുമായി അഭേദ്യമായൊരു ബന്ധമുള്ളതായിക്കാണാം. വിഭിന്നമതസ്ഥരുടെ സദാചാരങ്ങൾ ഏകരൂപങ്ങളായിരിക്കുന്നില്ലെങ്കിൽ അതു് ദേശവ്യത്യാസംകൊണ്ടാണെന്നു കരുതണം. ഓരോ മതവും ഓരോ ദേശത്താണല്ലൊ വളൎന്നു വികസിക്കാനിടയായതു്. ആ കാരണത്താൽ അതാതു ദേശങ്ങൾക്കനുയോജ്യങ്ങളായ സദാചാരങ്ങളാണു് അതാതു് മതങ്ങളോട് ഒട്ടിപ്പിടിച്ചുനിൽക്കുന്നതെന്നു കാണാൻ വിഷമമില്ല. ഏതായാലും എല്ലാ മതങ്ങളും പൊതുവെ സദാചാരങ്ങളിൽ അധിഷ്ഠിതങ്ങളാണെന്നു സ്പഷ്ടമാണു്. മാത്രമല്ല; സദാചാരജീവിതമില്ലാത്തിടത്തു് മതമില്ലെന്നുകൂടി പറഞ്ഞാൽ തെററില്ല. സദാചാരവും മതവും അത്രമാത്രം ബന്ധപ്പെട്ടാണിരിക്കുന്നതു്. മതമില്ലാത്തിടത്തും സദാചാരമുണ്ടാവാൻ വിരോധമില്ലെന്നു് സാധാരണ പറയാറുണ്ടെങ്കിലും മിക്കവാറും അതു ശരിയല്ലെന്നനുഭവത്തിൽക്കൂടെ ബോധിക്കാൻ കഴിയുന്നതുകൊണ്ടു്, മതമില്ലാത്തിടത്തു് സദാചാരമുണ്ടാവില്ലെന്നും പറയാം. മതമെന്നതു് അദ്ധ്യാത്മതത്ത്വശാസ്ത്രങ്ങളും അവയുടെ ഉദ്ബോധനങ്ങളിൽക്കൂടെ കിട്ടുന്ന അലൌകികമായ അറിവും അനുഭവവുമാണു്. സദാചാരസമ്പന്നവും സത്വസംഫുല്ലവുമായ ഒരു നല്ല ജീവിതത്തിൽക്കൂടെയല്ലാതെ അവ വിളങ്ങാനൊ അനുഭവപ്പെടാനൊ പോവുന്നില്ല. അൎത്ഥശൂന്യങ്ങളും അനുഭവമില്ലാത്തവയുമായ ചില ചടങ്ങുകൾ മാത്രമാണു് മതമെന്ന തെററിദ്ധാരണ ബലപ്പെട്ടതോടെയാണു് കുറെ പേക്കെങ്കിലും മതത്തിൽ വെറുപ്പുണ്ടാവാൻ തുടങ്ങിയതു്.

ജീവിതത്തിന്റെ രൂപീകരണമാണു് വിദ്യാഭ്യാസംകൊണ്ടു മുഖ്യമായി ഉദ്ദേശിക്കപ്പെട്ടിട്ടുള്ളതു്. പഴയകാലത്തു് അങ്ങനെയാണു് നടന്നുവന്നിരുന്നതും. സത്യം, അഹിംസ, സമഭാവന, ജീവകാരുണ്യം, ഈശ്വരവിശ്വാസം, വിനയം, ഔദാൎയ്യം, ഗുരുഭക്തി തുടങ്ങിയ സദ്ഗുണങ്ങളൊന്നുമില്ലാത്ത അന്ധവും, മൂഢവുമായ ജീവിതത്തിൽ ഭൌതികകാൎയ്യങ്ങളെക്കുറിച്ചു് കുറച്ചു് ജഡമായ അറിവുണ്ടായതുകൊണ്ടെന്താണു് പ്രയോജനം ? നേരെമറിച്ചു് പഠിപ്പൊ അറിവൊ ഒന്നുമില്ലെങ്കിലും മേൽപ്പറഞ്ഞ ഗുണങ്ങളെല്ലാമുണ്ടെങ്കിൽ അങ്ങനെയുള്ള ജീവിതമാണു് തനിക്കും മററുള്ളവക്കും അല്പമെങ്കിലും പ്രയോജനപ്പെടുന്നതെന്നു പറയണം. അതുപോലെ സ്നാനം, ശൌചം, ഈശ്വരവന്ദനം, ഗുരുശുശ്രൂഷ, കൎത്തവ്യനിൎവ്വഹണം, ലോകസേവനം തുടങ്ങിയ സദാചാരങ്ങളില്ലെങ്കിലും ഒരാൾക്കു് മറെറന്തുണ്ടായിട്ടും പ്രയോജനമില്ല.

ഹൈന്ദവതത്ത്വശാസ്ത്രം മനുഷ്യജീവിതത്തിൽ ധൎമ്മാചരണത്തിന്നാണു് മുഖ്യസ്ഥാനം കൊടുത്തിരിക്കുന്നതു്. ഐഹികജീവിതത്തിന്റെ ആണിവേരുതന്നെ ധൎമ്മമാണെന്നാണു് തത്ത്വശാസ്ത്രങ്ങളുടെ സിദ്ധാന്തം. ധർമ്മശാസ്ത്രങ്ങൾക്കു പുറമെ പുരാണങ്ങളും ഇതിഹാസങ്ങളും കൂടി ധൎമ്മത്തെ ഉപദേശിക്കാൻ വേണ്ടിമാത്രം എഴുതപ്പെട്ടവയാണെന്നു പറഞ്ഞാൽ തെററില്ല. ധൎമ്മമെന്നതു് സദാചാരങ്ങളുടെ ഏററവും ഉയൎന്ന ഒരു പേരു് മാത്രമാണുതാനും. ധൎമ്മാചരണസൌകൎയ്യത്തിനുവേണ്ടിയാണു് ശ്രുതി, മനുഷ്യജീവിതത്തെ വൎണ്ണങ്ങളും ആശ്രമങ്ങളുമായി വേർതിരിച്ചിരിക്കുന്നതു്. ധൎമ്മാചരണത്തിന്റെ പ്രതിഫലമാണു് മനുഷ്യന്റെ സുഖസമാധാനങ്ങളും സംതൃപ്തിയും. അധാൎമ്മികനും, അനാചാരിയുമായി ജീവിക്കുന്നൊരാൾക്കു ദുഃഖങ്ങളും ക്ലേശങ്ങളു, മാത്രമാണു് ഈ ലോകത്തിലെ അനുഭവം; മരണാനന്തരം നരകയാതനകളും എന്നാണു് ധൎമ്മശാസ്ത്രസിദ്ധാന്തം.

സദാചാരനിയമങ്ങളിൽക്കൂടെയും, ധൎമ്മാചരണത്തിൽക്കൂടെയും, വ്യക്തിജീവിതത്തെ ഒരളവുവരെ കൎശമായി നിയന്ത്രിക്കുന്നതാണു് പലൎക്കും മതത്തോടു് വെറുപ്പുണ്ടാവാനുള്ള ഒരു കാരണം. മനുഷ്യജീവിതത്തെ ഉച്ഛൃംഖലമായി അനാചാരങ്ങളിലേയ്ക്കൊഴിച്ചുവിടാൻ മതമൊ

സദാചാരനിയമങ്ങളൊ അനുവദിക്കുന്നില്ല. ചപലമായ മനസ്സിന്റെ ദുർവൃത്തികളിൽത്തന്നെ എപ്പോഴും മുഴുകിക്കഴിയുന്നവർക്ക് അതൊരസഹ്യമായ പാരതന്ത്ര്യമാണല്ലൊ. തങ്ങൾ സദാചാരങ്ങളെയല്ല; മതത്തെയാണ് നിഷേധിക്കുന്നതെന്നവർ പറയുമെങ്കിലും, വാസ്തവത്തിൽ മതത്തെയല്ല; സദാചാരങ്ങളെയും ധാർമ്മികനിയമങ്ങളെയുമാണവർ ലംഘിക്കുന്നത്. സദാചാരങ്ങളെ നീക്കിയാൽ ആത്മജ്ഞാനം മാത്രമാണ് മതത്തിൽ ശേഷിക്കുന്നത്. അതാർക്കാണഭികാമ്യമല്ലാത്തത് ? മതം അനാവശ്യവും ആപൽക്കരവും കൂടിയാണെന്നു പറയുന്നവർക്കുപോലും ആത്മജ്ഞാനത്തെ ഇഷ്ടപ്പെട്ടുവരുന്നുണ്ടെന്നത് അതിനു തെളിവുമാണ്. അതിപ്പോൾ മതത്തെ നിഷേധിക്കുന്നവർ മുഖ്യമായി സദാചാരത്തെയാണ് നിഷേധിക്കുന്നതെന്നു കാണാൻ വിഷമമില്ല. എപ്പോഴും ഒന്നിച്ചു കൂടിച്ചേർന്നുനിൽക്കുന്നവയും ഒരിക്കലും രണ്ടായി പിരിഞ്ഞുനില്ക്കാത്തവയുമാണ് മതവും സദാചാരവുമെന്നുള്ളതാണ് പരമാർത്ഥം.

പ്രായേണ മനുഷ്യന്റെ മനസ്സിൽ രജസ്തമോഗുണങ്ങൾക്കാണ് ആധിക്യം. അങ്ങനെയുള്ള മനസ്സിൽനിന്ന് വിഷയാകാരവൃത്തികളും കർമ്മവാസനകളും മാത്രമേ ഒഴുകാൻ സാദ്ധ്യതയുള്ളു. കാമം, ക്രോധം, ലോഭം, മോഹം, ഭയം, വ്യസനം തുടങ്ങിയ ദുർവ്വികാരങ്ങൾ സ്വാഭാവികമായുണ്ടാവുകയും ചെയ്യും. ആ സ്ഥിതിക്ക് തെറ്റായ ആഗ്രഹങ്ങളും അവയെ സാധിക്കാനുള്ള ദുഷ്പ്രവൃത്തികളും സാധാരണ മനുഷ്യനിൽ കാണുന്നുവെങ്കിൽ അതത്ഭുതമല്ല. അവയെ നിയന്ത്രിച്ച് മനസ്സിനെ ശാന്തവും സത്വസമ്പന്നവുമാക്കിത്തീർക്കാനുള്ള മുഖ്യ ഉപായമായിട്ടാണ് കർശനങ്ങളും അനുല്ലംഘ്യങ്ങളുമായ സദാചാരനിയമങ്ങൾ ഉപദേശിക്കപ്പെട്ടിരിക്കുന്നത്. അവയെ അതിലംഘിച്ച് സ്വേച്ഛപോലെ ചരിക്കാനുള്ളതാണ് സാധാരണ മനുഷ്യമനസ്സിന്റെ പ്രവണത. ആ സ്ഥിതിക്ക് മതത്തോടു ബന്ധപ്പെടുന്നില്ലെങ്കിൽ സദാചാരങ്ങളെ ആചരിക്കാൻ ആരു് തയ്യാറാവും ? മതംതന്നെ സ്വർഗ്ഗാദി നല്ല അനുഭവങ്ങൾ കിട്ടുമെന്ന് പ്രലോഭിപ്പിച്ചും, നരകാദി യാതനകളനുഭവിക്കേണ്ടിവരുമെന്നു ഭീഷണിപ്പെടുത്തിയുമാണ് സദാചാരങ്ങളെ നടപ്പിൽവരുത്തിയിരിക്കുന്നത്. കൂടാതെ അതാതുകാലത്ത് ഓരോ പ്രകാരത്തിലുള്ള രാജശാസനങ്ങളെക്കൊണ്ടു ഭയപ്പെടുത്തിയും കൂടിയാണ് സദാചാരനിയമം ചിലപ്പോഴെങ്കിലും നിലനിൽക്കുന്നതെന്നു പറയണം. ആ സ്ഥിതിക്ക് മതനിയമങ്ങളുടെ അതിർത്തികളെയും, രാജശാസനങ്ങളുടെ ഭീഷണിയെയും വകവെയ്ക്കാത്ത കാലത്ത് സദാചാരനിയമങ്ങളെ മനുഷ്യന്റെ മലിനവും, ചപലവുമായ മനസ്സ് മാനിക്കാനൊ ആചരിക്കാനൊ പോവുന്നില്ല. മിക്കവാറും അതിനുദാഹരണമാണ് ഇന്നത്തെ ജനജീവിതമെന്നു പറഞ്ഞാൽ തെറ്റില്ലതാനും.

മതവിജ്ഞാനത്തെയും സദാചാരനിയമങ്ങളെയും ആദരിക്കുകയും ആചരിക്കുകയും ചെയ്യാത്ത ഒരു സമുദായത്തിന്നൊ രാഷ്ട്രത്തിന്നൊ സുഖസമാധാനങ്ങളും ഐശ്വര്യസമൃദ്ധിയുമുണ്ടാവാൻ വയ്യ. മതമെന്നത് അർത്ഥശൂന്യങ്ങളായ ചില ചടങ്ങുകളല്ല; അദ്ധ്യാത്മതത്ത്വശാസ്ത്രങ്ങളുടെ അറിവും ആചരണവുമാണെന്നൊരിക്കൽക്കൂടെ പറഞ്ഞുകൊള്ളട്ടെ. ശരിയായ തത്ത്വബോധമുള്ളൊരാൾ അറിഞ്ഞുകൊണ്ടു സദാചാരനിയമങ്ങളെ ലംഘിക്കാൻ മുതിരില്ലെന്നു കരുതാം. അതുപോലെ തത്ത്വബോധമില്ലാത്തവർക്ക് പ്രാകൃതജീവിതമല്ലാതെ സത്വസമ്പത്തിയൊ ആചാരശുദ്ധിയൊ ഉണ്ടാവാനും വയ്യ. ആ നിലയ്ക്കും മതവും സദാചാരവും ഒന്നായിത്തന്നെ ഒട്ടിപ്പററിനിൽക്കുന്നുവെന്നു കാണാൻ കഴിയും. അതിനാൽ മതബോധത്തിന്റെ കുറവ് എത്രത്തോളം സംഭവിക്കുന്നുവൊ, അത്രത്തോളം ധാർമ്മികമായ അധഃപതനം സംഭാവ്യമാണ്. ജനങ്ങളെ ധാർമ്മികന്മാരും സദാചാരനിഷ്ഠന്മാരുമാക്കിത്തീർക്കാൻ പററിയ ഒരേ ഒരു മാർഗ്ഗം അദ്ധ്യാത്മജ്ഞാനം ഉള്ളവരാക്കിത്തീർക്കലാണെന്ന് ഈ വീക്ഷണത്തിൽക്കൂടെ നോക്കിയാൽ കാണാൻ വിഷമമില്ലതാനും. അനേകം തലമുറകളൊ അഥവാ നൂററാണ്ടുകളൊ ആയിത്തന്നെ ഹിന്ദുസമുദായത്തിൽ അദ്ധ്യാത്മശാസ്ത്രങ്ങളുടെ പഠിപ്പും പ്രചരണവും കുറഞ്ഞുവരാൻ തുടങ്ങി. ക്രമേണ കേവലം ഇല്ലാതാവുക തന്നെ ചെയ്തു എന്ന നിലയിലെത്തിയിരിക്കയാണിപ്പോൾ. അതിന്റെ ഫലമായി ഹിന്ദുജനത ഭയങ്കരമായൊരു ധാർമ്മികാധഃപതനത്തെയും അതിന്റെ ദുരന്തങ്ങളായ ഫലങ്ങളെയും അനുഭവിച്ചുകൊണ്ടിരിക്കയാണ് ഇന്ന്. പഠിക്കാൻ താല്പര്യമുള്ളവരെ ജാതിയുടെ പേരിൽ നിഷേധിച്ചും, നിഷേധിക്കപ്പെടാത്തവർ പഠിക്കാതെയും കാലംകൊണ്ടു സമുദായത്തിന്റെ തത്ത്വബോധ

ത്തെ കെട്ടത്തികളഞ്ഞു. തെററായ ആ നടവടിയുടെ തിക്തഫലങ്ങളാണു് ഇന്നു് ഹിന്ദുസമുദായം മുഴുവനും അനുഭവിക്കുന്നതെന്നു പറയണം. ആവുന്ന വേഗത്തിൽ ജനങ്ങളെ അദ്ധ്യാത്മബോധമുള്ളവരാക്കിത്തീക്കലാണു് ഈ ആപത്തിൽ നിന്നു രക്ഷപ്പെടാനുള്ള ഒരേ ഒരു മാൎഗ്ഗമെന്നും പറയണം.

ഹിന്ദുക്കളുടെ മതഗ്രന്ഥങ്ങളും, തത്ത്വശാസ്ത്രങ്ങളും ധൎമ്മശാസ്ത്രങ്ങളുമെല്ലാം സംസ്കൃതഭാഷയിലാണു് എഴുതപ്പെട്ടിട്ടുള്ളതു്. അനാദികാലം മുതൽക്കുതന്നെ ഹൈന്ദവരുടെ മതഭാഷയാണു് സംസ്കൃതം. അതിനാൽ എല്ലാ ഹിന്ദുക്കളും സംസ്കൃതം പഠിച്ചുവരികയും ചെയ്തിരുന്നു. അടുത്തു് കുറച്ചു കാലം മുമ്പുവരെയും സംസ്കൃതം പഠിക്കുന്ന സമ്പ്രദായം ഹിന്ദുക്കളുടെ ഇടയിൽ പതിവുണ്ടായിരുന്നു. എന്നാൽ ഈയിടെയായി ആ സമ്പ്രദായംപോലും നഷ്ടപ്പെട്ടിരിക്കയാണു്. ഭാഷാപരിചയംപോലും ഇല്ലാത്തവൎക്കു ശാസ്ത്രബോധമുണ്ടാവുന്നില്ലെങ്കിൽ അതിലത്ഭുതമില്ലല്ലൊ. അതിനാൽ ഭാരതീയർ സംസ്കൃതം പഠിക്കാൻ തുടങ്ങേണ്ടതത്യാവശ്യമാണു്. സംസ്കൃതഭാഷാപരിചയത്തിൽക്കൂടെ മതബോധവും തത്ത്വബോധവുമുള്ളവരായി ജനങ്ങൾ നഷ്ടപ്പെട്ട സദാചാരനിഷ്ഠയെയും ധാൎമ്മികജീവിതത്തെയും വീണ്ടെടുത്താൽ മാത്രമേ സമുദായത്തിലും രാഷ്ടത്തിലും സുഖസമാധാനങ്ങളും ഐശ്വൎയ്യവും വളരാൻ പോവുന്നുള്ള എന്നതാണു് പരമാൎത്ഥം. മതവും സദാചാരവും രണ്ടല്ല; മതബോധത്തിൽക്കൂടെ മാത്രമെ സദാചാരത്തെയും ധാൎമ്മികജീവിതത്തെയും നിലനിൎത്താനും കഴിയൂ. ഈ സത്യത്തെ എത്ര വേഗത്തിൽ ജനങ്ങൾ ബോധിക്കുന്നുവൊ; അത്രയും വേഗത്തിൽ നമ്മുടെ നാടിന്നും സമുദായത്തിന്നും ഉയൎച്ചയും വളൎച്ചയും ഉണ്ടാവുകയും ചെയ്യും.

---

# സുഭാഷിതം

കഃ കാലഃ കാനി മിത്രാണി കോ ദേശഃ കൗ വ്യയാഗമൗ,
കശ്ചാഹം കാ ച മേ ശക്തിരിതി ചിന്ത്യം മുഹുൎമ്മുഹുഃ.
അപരീക്ഷ്യ ന കൎത്തവ്യം കൎത്തവ്യം സുപരീക്ഷ്യ ച,
നോ ചേദ്ഭവതി സന്താപോ ബ്രാഹ്മണ്യാ നകുലാദ്യഥാ.

ഏതൊരു കാര്യം ചെയ്യാൻ തുടങ്ങുമ്പോഴും കാലദേശാവസ്ഥകളെപ്പററി നാം നല്ലവണ്ണം ചിന്തിക്കണം: 'ഇക്കാലത്തു് ഈ സംരംഭം എത്രത്തോളം ഉചിതമാണു്? ഇതു സഫലമാക്കാൻ വേണ്ട സാഹചര്യങ്ങൾ ഈ പ്രദേശത്തുണ്ടോ? ഈ യത്നത്തിൽ സഹായിക്കാൻ മിത്രങ്ങളാരെല്ലാമുണ്ടാകും? ഇതുകൊണ്ടുള്ള ലാഭചേതങ്ങൾ എന്തെല്ലാം? ചേതം വന്നാൽ താങ്ങാൻ ഞാനാളാവുമോ? എനിക്കെന്തു ബലമുണ്ടു്?'— എന്നിങ്ങനെ പലതും ചിന്തിച്ചു പരീക്ഷ ചെയ്തുറപ്പിച്ച ശേഷമേ ഏതു കാര്യവും തുടങ്ങാവൂ. പരീക്ഷ ചെയ്യാതെ ഒരു വിഷയത്തിലും സാഹസം എടുത്തുചാടരുതു്. സാഹസത്തിന്നൊരുമ്പെട്ടാൽ പണ്ടൊരു ബ്രാഹ്മണിക്കുണ്ടായപോലെ കഠിനമായ സന്താപത്തിന്നിടവരുമെന്നാണു് ഈ നീതിവാക്യം ഉപദേശിക്കുന്നതു്. എന്താണു് ബ്രാഹ്മണിക്കു പററിയ ആപത്തു്? അപരീക്ഷ്യകാരിത്വത്തിന്നു് പഞ്ചതന്ത്രം ഉദാഹരിക്കുന്ന ഒരു നല്ല കഥയാണതു്.

പാവപ്പെട്ട ഒരു ബ്രാഹ്മണകുടുംബം. ഗൃഹനാഥൻ അകാലമരണം പ്രാപിച്ചു. അനാഥയായിത്തീൎന്ന ബ്രാഹ്മണിക്കു രണ്ടു പേരെ പോറേറണ്ട ഭാരം വന്നുകൂടി: ഒന്നു തന്റെ ഓമനപ്പൈതലും, രണ്ടു് അരുമയായി വളൎത്തുന്ന ഒരു കീരിയും. ഭിക്ഷയെടുത്തുവേണം രണ്ടു പേരേയും വളൎത്താൻ. ഒരു ദിവസം പിഞ്ചുപൈതലിനെ തൊട്ടിലിൽ ഉറക്കിക്കിടത്തി, കീരിയെ കാവലാക്കിയിട്ടു് മാതാവു ഭിക്ഷയെടുക്കാൻ പോയി. അത്തക്കത്തിൽ ഒരു മൂക്കൻപാമ്പു് ഇഴഞ്ഞുകയറിവന്നു, തൊട്ടിലിൽ ഉറങ്ങുന്ന ശിശുവിന്റെ നേൎക്കണഞ്ഞു. പാമ്പിനെക്കണ്ടതോടെ കീരിയുടെ വീൎയ്യം ഉണൎന്നു, ഒററച്ചാട്ടത്തിനു് അവന്റെ തല കടിച്ചുമുറിച്ചു തുപ്പി, ഉടൽ മൂന്നു കഷണമാക്കി; ഉണ്ട ചോറിനു് കൂറുകാട്ടി, കീരി കൃതാൎത്ഥനായി, സൎവ്വാംഗം നിണമണിഞ്ഞു് അമ്മയുടെ വരവും കാത്തു് വാതുക്കൽ നില്പായി. ബ്രാഹ്മണി ഭിക്ഷയുംകൊണ്ടു വന്നു കയറുമ്പോൾ, ചോരയിൽ കുളിച്ചുനില്ക്കുന്ന കീരിയെക്കണ്ടു് അവരുടെ അന്തം വിട്ടുപോയി. ഈ ദുഷ്ടജന്തു തന്റെ കുഞ്ഞിനെ കടിച്ചുകൊന്നിരിക്കുമെന്നു തോന്നി, കയ്യിലിരുന്ന വടികൊണ്ടു അതിന്റെ തലയ്ക്കു് ഒരടി. പാവം കീരി ചത്തുമലച്ചു. കഷ്ടം! ദൈവഗതി ആശ്ചര്യമെന്നല്ലാതെ എന്തു പറയാനാണു്. ബ്രാഹ്മണി അകത്തുകടന്നു നോക്കുമ്പോഴുണ്ടു്, കുഞ്ഞു തൊട്ടിലിൽ സുഖമായുറങ്ങുന്നു; കീരി കടിച്ചുകൊന്ന പാമ്പിന്റെ ഉടൽ വേറെയും! 'കഷ്ടം, എന്റെ കുഞ്ഞിന്റെ ജീവനെ രക്ഷിച്ച കീരിയെയാണല്ലോ ഞാൻ കൊന്നതു്! ദൈവമേ, എന്തു സാഹസമാണു് ഞാനീ കാണിച്ചതു്!' അവൾ കഠിനമായി പരിതപിച്ചു, ദൈവത്തോടു മാപ്പിരന്നു. അല്ലാതെന്തുചെയ്യും? ദേശകാലാവസ്ഥകളെ പരീക്ഷിക്കാതെ സാഹസകൃത്യങ്ങൾക്കൊരുമ്പെടുന്നവൎക്കെല്ലാം ബ്രാഹ്മണിയുടെ ഈ അനുഭവം ഒരു പാഠമായിരിക്കട്ടെ!

—സാധു

# ഐതരേയോപനിഷത് പ്രവചനം—I *

## ശ്രീ വിദ്യാനന്ദതീർത്ഥപാദസ്വാമി

ഈ പുണ്യാശ്രമത്തിൽവെച്ച് ആണ്ടുതോറും ക്രിസ്തുമസ് അവധിക്കാലത്ത് അഞ്ചുദിവസം തുടർച്ചയായി ''അന്തര്യോഗം'' നടന്നുവരുന്നുണ്ട്. കേരളത്തിന്റെ നാനാഭാഗങ്ങളിൽനിന്നും ഇതിൽ പങ്കുകൊള്ളാൻ ഭക്തന്മാരും ജിജ്ഞാസുക്കളുമായ ധാരാളം സുജനങ്ങൾ വരുന്നുണ്ട്. ആണ്ടുതോറും അവരുടെ സംഖ്യ കൂടിവരുന്നതുകൊണ്ട് അന്തര്യോഗം ജനങ്ങൾക്ക് വളരെ പ്രയോജനപ്പെടുന്നുവെന്നു കരുതാം. ഭൗതികവാദത്തിലും നിരീശ്വരവാദത്തിലും തത്പരരായി വർത്തിക്കുന്ന ഇന്നത്തെ ജനങ്ങളുടെയിടയിൽ ഇത്രയും ആളുകൾ ഭൗതികവാദികളാൽ അന്ധവിശ്വാസമെന്നു നിന്ദിക്കപ്പെടുന്ന മതതത്ത്വങ്ങളും ഈശ്വരകഥകളും ഗ്രഹിക്കുവാൻ വന്നുചേരുന്നത് ഭാവിശ്രേയഃപിശുനമായി ഗണിക്കാവുന്നതാണ്. എന്തെല്ലാം ഭൗതികസാമഗ്രികളുണ്ടെങ്കിലും മനുഷ്യന് നിത്യമായ സുഖം മതംകൊണ്ടുമാത്രമെ സിദ്ധിക്കുകയുള്ളൂ. ആ മതത്തിന്റെ കാതൽ ഈശ്വരസാക്ഷാത്കാരമാണ്. അല്ലയോ സുകൃതികളെ, സത്യസ്വരൂപനായ ഭഗവാൻ പരമേശ്വരൻ അതിദുർലഭമായ ശ്രേയസ്സരുളി നിങ്ങളെയെല്ലാം അനുഗ്രഹിക്കട്ടെ !

### അന്തര്യോഗവും ഉപനിഷത്പരിശീലനവും

മതപഠനത്തിന്റെ ലക്ഷ്യം ഈശ്വരസാക്ഷാത്ക്കാരമാണല്ലോ. സർവ്വത്ര സച്ചിദാനന്ദസ്വരൂപമായി പ്രകാശിക്കുന്ന ഈശ്വരനെ സാക്ഷാത്ക്കരിക്കുന്നതിനുള്ള സാധനകളാണ് അന്തര്യോഗത്തിൽ നടക്കുന്നത്. അന്തർഭാഗത്തിൽ – ഹൃദയപദ്മത്തിൽ – പ്രകാശിക്കുന്ന ഈശ്വരനെ ദർശിക്കുവാനുള്ള യോഗമാണ് അന്തര്യോഗം. നമ്മുടെ ചിത്തം എപ്പോഴും വൃത്തിരൂപത്തിൽ ബഹിർമുഖമായി പരിണമിച്ചുകൊണ്ടിരിക്കുന്നു. അതിനാലാണ് സകലവിധത്തിലുള്ള ദുഃഖങ്ങളും അനുഭവപ്പെടുന്നത്. ചിത്തവൃത്തി അന്തർമുഖമായി ഈശ്വരസ്വരൂപത്തെ മറച്ചിരിക്കുന്ന അജ്ഞാനം നീങ്ങുമ്പോൾ ആ ഈശ്വരൻ ആത്മാവിന്റെ വടിവിൽ ആനന്ദസ്വരൂപമായി അനുഭവപ്പെടും. അതാണ് ഈശ്വരാനുഭൂതി. അതു സമ്പാദിക്കുന്നതിന് വേദാന്തജ്ഞാനം, സദ്ഗുരുക്കന്മാരുടെ ഉപദേശങ്ങൾ, ഭജനം, ജപം, ധ്യാനം മുതലായ സാധനസാമഗ്രികൾ അത്യന്താപേക്ഷിതങ്ങളാണ്. അതെല്ലാം ഈ അന്തര്യോഗത്തിൽ പരിശീലിപ്പിക്കപ്പെടുന്നതുകൊണ്ട് പൂർണ്ണമായ ഒരന്തര്യോഗമാണ് ഇവിടെ നടക്കുന്നത്.

അന്തര്യോഗത്തിന്റെ ഫലം സകലവിധമായ ക്ലേശങ്ങളും നീങ്ങി ആനന്ദസ്വരൂപനായ ഈശ്വരനെ ദർശിക്കുകയാണല്ലോ. അത് പെട്ടെന്നു സാധിച്ചില്ലെന്നു വരാം. വളരെക്കാലത്തെ ശാസ്ത്രജ്ഞാനംകൊണ്ടും ആചാര്യോപദേശംകൊണ്ടും ശമം, ദമം, പരമപ്രേമം, ആത്മജ്ഞാനം തുടങ്ങിയ ദൈവികസമ്പത്തുകൾ കൊണ്ടും ശുദ്ധവും നിർമ്മലവുമായിത്തീർന്ന അന്തർമുഖമായ ചിത്തവൃത്തികൊണ്ടു മാത്രമേ സാധിക്കുകയുള്ളൂ. എന്നാലും ഇപ്പോൾത്തന്നെ അതിനുവേണ്ടി നാമെല്ലാം പരിശ്രമിക്കേണ്ടതാണ്. ഒന്നാമതു് ഈശ്വരനെക്കുറിച്ചുള്ള ബോധമാണ് നമുക്കുണ്ടാകേണ്ടതു്. അതു് വേദങ്ങൾ സ്മൃതികൾ തുടങ്ങിയ മതഗ്രന്ഥങ്ങൾ വഴിയാണ് നമുക്ക് സിദ്ധിക്കുന്നതു്. ''ശ്രുതിശ്ച നഃപ്രമാണം അതീന്ദ്രിയവിഷയവിജ്ഞാനോത്പത്തൗ'' എന്ന് ശ്രീശങ്കരഭഗവത്പാദർ ഭാഷ്യത്തിൽ പറയുന്നുണ്ട്. ഇന്ദ്രിയങ്ങൾക്കതീതമായ വിഷയങ്ങളുടെ ബോധം ഉണ്ടാകുന്ന

* 1974 ഡിസംബർ 25 മുതൽ 29 വരെ തൃശ്ശൂർ പുറനാട്ടുകര ശ്രീരാമകൃഷ്ണാശ്രമത്തിൽ വെച്ചു നടത്തിയ അന്തര്യോഗത്തിൽ ചെയ്ത പ്രഭാഷണങ്ങളുടെ സംഗ്രഹം. ഐതരേയോപനിഷത്തിന്നു് മൃഡാനന്ദസ്വാമികൾ എഴുതിയ മലയാളവ്യാഖ്യാനത്തിന്റെ പ്രസിദ്ധീകരണവും നടന്നതു് ഈ അവസരത്തിലാണ്.

തിനു് വേദമാണു് നമുക്കു പ്രമാണം, എന്നാണു് ഇതിൻെറ സാരം. ഈശ്വരൻ ഇന്ദ്രിയാതീതമായ സത്യവസ്തുവാണല്ലോ. അതിനാൽ ഈശ്വരപ്രാപ്തിക്കുവേണ്ടി പരിശ്രമിക്കുന്നവർ ശ്രുതി പരിശീലിക്കേണ്ടതാണു്. ശ്രുതിയെന്ന പദംകൊണ്ടു് വേദാന്തമായ ഉപനിഷത്തിനെയാണു് മിക്കവാറും ആചാര്യന്മാർ സൂചിപ്പിക്കുന്നതു്.

ഹിന്ദുക്കൾ ധർമ്മവിഷയങ്ങളിൽ പരമപ്രമാണമായി അംഗീകരിച്ചിരിക്കുന്നതു് വേദമാണു്. ''ഇഷ്ടപ്രാപ്തിക്കും അനിഷ്ടപരിഹാരത്തിനുമുള്ള അലൗകികമായ ഉപായത്തെ ബോധിപ്പിക്കുന്ന ഗ്രന്ഥമാണു് വേദ''മെന്നു് സായണാചാര്യർ പറയുന്നു. ധർമ്മം, അർത്ഥം, കാമം, മോക്ഷം ഈ നാലു പുരുഷാർത്ഥങ്ങളും നേടിത്തരാനുള്ള ഉപായമാണു് മനുഷ്യർക്കു വേദം കാണിച്ചുതരുന്നതു്. ഋക്കു്, യജുസ്സു്, സാമം, അഥർവ്വം എന്നു വേദം നാലായി വിഭജിക്കപ്പെട്ടിരിക്കുന്നു. ഋത്വിക്കുകൾ ഹോമത്തിൽ ദേവതകളെ പ്രശംസിച്ചുകൊണ്ടു് അതാതു ദേവതകളെ ആഹ്വാനം ചെയ്യുന്ന മന്ത്രസമൂഹം ഋക്കുകളും അധ്വര്യക്കൾ ഹോമത്തിൽ ഉപയോഗിക്കുന്ന മന്ത്രങ്ങൾ യജുർവ്വേദവും ഉദ്ഗാതാക്കൾ മധുരമായ സ്വരത്തിൽ ഗാനാത്മകമായി ചൊല്ലുന്ന മന്ത്രങ്ങൾ സാമവേദവും ബാക്കി മന്ത്രങ്ങൾ അഥർവ്വവേദവുമാണു്. വേദത്തെ യാഗാദികാര്യങ്ങൾക്കുവേണ്ടി ഇങ്ങനെ നാലായി വിഭജിച്ചതു ഭഗവാൻ വേദവ്യാസനാണെന്നു പറയപ്പെടുന്നു.

സംഹിത, ബ്രാഹ്മണം, ആരണ്യകം, ഉപനിഷത്തു് എന്നു നാലു ഭാഗങ്ങൾവീതം ഓരോ വേദത്തിനുമുണ്ടു്. മന്ത്രസമൂഹങ്ങൾ സംഹിതകളും യജ്ഞയാഗാദികർമ്മങ്ങൾ അനുഷ്ഠിക്കാനുള്ള വിധികൾ സവിസ്തരം പ്രതിപാദിക്കുന്ന ഭാഗം ബ്രാഹ്മണവും വാനപ്രസ്ഥാശ്രമം സ്വീകരിച്ചു് വനത്തിൽച്ചെന്നു് അന്തഃകരണശുദ്ധിക്കുവേണ്ടി അനുഷ്ഠിക്കപ്പെടുന്ന നിഷ്കാമകർമ്മങ്ങൾ വെളിവാക്കുന്ന ഭാഗം ആരണ്യകവും ജീവേശ്വരജഗത്സ്വരൂപത്തേയും ജീവൻെറ ബന്ധമോക്ഷാദികളേയും ജീവബ്രഹ്മൈക്യരൂപമായ മോക്ഷത്തെയും പ്രതിപാദിക്കുന്ന ഭാഗം ഉപനിഷത്തുമാണു്. വേദങ്ങളുടെയെല്ലാം സിദ്ധാന്തം അടങ്ങിയിരിക്കുന്നതു് ഉപനിഷത്തുകളിലാണു്. അതുകൊണ്ടു് അവയ്ക്കു് പൊതുവിൽ വേദാന്തമെന്നുകൂടി ഒരു പേരുണ്ടു്. വേദത്തെ കർമ്മകാണ്ഡമെന്നും ജ്ഞാനകാണ്ഡമെന്നും രണ്ടായിട്ടും വിഭജിക്കാറുണ്ടു്. സംഹിതയും, ബ്രാഹ്മണവും, ആരണ്യകവും കർമ്മകാണ്ഡത്തിലും ഉപനിഷത്തു് ജ്ഞാനകാണ്ഡത്തിലും ഉൾപ്പെടും. എല്ലാ വേദത്തിലും ഈ നാലു ഭാഗങ്ങളുണ്ടു്. എന്നാൽ ഇന്നു് ബ്രാഹ്മണവും ആരണ്യകവും പലതും നഷ്ടപ്പെട്ടുപോയി. സംഹിതകളും ഉപനിഷത്തുകളും കുറെയെല്ലാം ലഭിച്ചിട്ടുണ്ടു്.

## ഉപനിഷത്തു്

ഇന്നു് ഇരുനൂറിൽപ്പരം ഉപനിഷത്തുകൾ പ്രസിദ്ധീകൃതങ്ങളായിട്ടുണ്ടു്. എന്നാൽ 108 ഉപനിഷത്തുകൾക്കാണു് മുക്തികോപനിഷത്തിൽ പ്രാധാന്യം കല്പിച്ചിരിക്കുന്നതു്. ഐതരേയം, കൗഷീതകി, നാദബിന്ദു തുടങ്ങി പത്തു് ഉപനിഷത്തുകൾ ഋഗ്വേദത്തിലും ഈശാവാസ്യം ബൃഹദാരണ്യകം തുടങ്ങി പത്തൊൻപതു് ഉപനിഷത്തു് ശുക്ലയജുർവേദത്തിലും കഠവല്ലി, തൈത്തിരീയം തുടങ്ങി മുപ്പത്തിരണ്ടു് ഉപനിഷത്തു് കൃഷ്ണയജുർവേദത്തിലും കേനം, ഛാന്ദോഗ്യം, ആരുണി തുടങ്ങി പതിനാറു് ഉപനിഷത്തു് സാമവേദത്തിലും പ്രശ്നം, മുണ്ഡകം, മാണ്ഡൂക്യം തുടങ്ങി മുപ്പത്തിയൊന്നു് ഉപനിഷത്തു് അഥർവ്വവേദത്തിലും ഉണ്ടെന്നു് ശ്രീരാമചന്ദ്രൻ ഹനുമാനോടു പറയുന്നതായി മുക്തികോപനിഷത്തിൽ വർണ്ണിച്ചിരിക്കുന്നു. ഈ നൂററിയെട്ടു് ഉപനിഷത്തുകളിൽത്തന്നെ ഈശം, കേനം, കഠം, പ്രശ്നം മുണ്ഡകം, മാണ്ഡൂക്യം, തൈത്തിരീയം, ഐതരേയം, ഛാന്ദോഗ്യം, ബൃഹദാരണ്യകം ഇങ്ങനെ പത്തു് ഉപനിഷത്തുകൾക്കാണു് സമ്പ്രദായാചാര്യന്മാരെല്ലാം വളരെ പ്രാമാണ്യം കല്പിച്ചിരിക്കുന്നതു്.

ഇവിടെ ഞാൻ ഇന്നു വ്യാഖ്യാനിക്കുവാൻ പോകുന്നതു് ഐതരേയോപനിഷത്താണു്. ഋഗ്വേദാന്തർഗ്ഗതമായ ഇതിൻെറ ഉപജ്ഞാതാവു് ഐതരേയൻ എന്ന പേരിൽ പ്രസിദ്ധനായ മഹീദാസമഹർഷിയാകുന്നു. കുരുപാഞ്ചാലദേശത്തു് നൂററിപ്പതിനാറു വയസ്സുവരെ അദ്ദേഹം ജീവിച്ചിരുന്നുവെന്നാണു് പറയപ്പെടുന്നതു്. വിശാലൻ എന്ന മഹർഷിക്കു് ഇതരയെന്ന ശൂദ്രസ്ത്രീയിൽ ജനിച്ച പുത്രനാണു് ഐതരേയൻ. ആ മഹർഷിക്കു് വേറെ ഭാര്യമാരും ഉണ്ടായിരു

ന്നു. ഒരു ദിവസം യാഗശാലയിൽവെച്ച് ബാലനായ ഐതരേയൻ പിതാവിന്റെ മടിയിൽ ഇരിക്കാൻ തുടങ്ങി. അപ്പോൾ അദ്ദേഹത്തിന്റെ സ്വജാതിയിലുള്ള ഭാര്യമാരുടെ പ്രേരണനിമിത്തം ഐതരേയനെ അദ്ദേഹം അതിന് അനുവദിച്ചില്ല. ആ സംഭവം ഐതരേയനെ വളരെ ക്ലേശിപ്പിച്ചു. തന്റെ മകന് നേരിട്ട അപമാനത്തിൽ ഇതരയ്ക്കും വളരെ പരിതാപവും പ്രതികാരവാഞ്ഛയും ഉണ്ടായി. പതിവ്രതയായ ആ സ്ത്രീ ദിവസവും ഭൂമിദേവിയെ ഉപാസിച്ചിരുന്നു. തനിക്കുണ്ടായ ആപത്തിന് പരിഹാരം ഉണ്ടാക്കാൻവേണ്ടി ഇതര കഠിനമായി തപസ്സുചെയ്ത് ഭൂമിദേവിയെ പ്രത്യക്ഷമാക്കി, തന്റെ മകനെ ഉത്തമ ബ്രാഹ്മണനാക്കിത്തീർക്കണമെന്നപേക്ഷിച്ചു. ഭക്തവത്സലയായ ഭൂദേവി ദിവ്യരൂപം കൈക്കൊണ്ട് ഐതരേയ ബാലനെ ശോഭനമായ ഒരു പീഠത്തിലിരുത്തി അനന്യദുർല്ലഭമായ ജ്ഞാനം ഉപദേശിച്ചുകൊടുത്ത് അപ്പോൾത്തന്നെ അവനെ അനുഗ്രഹിച്ചു. അതോടെ ആ ബാലൻ മന്ത്രദ്രഷ്ടാവായ ഒരു ഋഷിയായിത്തീന്നു. ഇതരയുടെ മകനായതുകൊണ്ട് ഐതരേയൻ എന്നും മഹിയുടെ – ഭൂമിയുടെ – ദാസനായതുകൊണ്ട് മഹീദാസൻ എന്നും രണ്ടു പേരിൽ അദ്ദേഹം പിന്നീട് പ്രസിദ്ധനായിത്തീന്നുവെന്നാണ് ഐതിഹ്യം.

ദൈവം, ആർഷം, മാനുഷം ഇങ്ങനെ ജ്ഞാനം മൂന്നു വിധത്തിലുണ്ട്. ഇന്ദ്രാദിദേവതകളുടെ ഉപദേശംകൊണ്ടോ അനുഗ്രഹംകൊണ്ടോ ഉണ്ടാകുന്ന ജ്ഞാനമാണ് ദൈവം. പ്രതർദ്ദനന് ഇന്ദ്രനിൽനിന്നും യാജ്ഞവല്ക്യന് സൂര്യനിൽനിന്നും നചികേതസ്സിന് യമധർമ്മനിൽനിന്നും സിദ്ധിച്ചതു് ദൈവജ്ഞാനമാണ്. തപസ്സുകൊണ്ട് ഇന്ദ്രിയങ്ങളേയും മനസ്സിനേയും നിയന്ത്രിച്ച് സമാധി ദൃഢമാകുമ്പോൾ പ്രാതിഭം എന്നൊരു ശക്തി ബുദ്ധിക്കുണ്ടാകും. ആ ശക്തികൊണ്ട് പ്രത്യക്ഷവും അപ്രത്യക്ഷവുമായ എല്ലാ വിഷയങ്ങളെക്കുറിച്ചുമുള്ള ജ്ഞാനം ഉള്ളിൽ തനിയെ പ്രകാശിക്കും. അങ്ങനെയുണ്ടാകുന്ന ജ്ഞാനമാണ് ആർഷം. വിശ്വാമിത്രൻ മുതലായ ഋഷിമാക്കു സിദ്ധിച്ച ജ്ഞാനം ആർഷമാണ്. മനുഷ്യഗുരുക്കന്മാരിൽനിന്നു് ശാസ്ത്രജ്ഞാനംവഴി സിദ്ധിക്കുന്ന ജ്ഞാനമാണ് മാനുഷം. ശ്രവണം, മനനം, നിദിദ്ധ്യാസനം മുതലായ സാധനകൾകൊണ്ട് സമാധിവഴി പ്രാതിഭശക്തി സമ്പാദിച്ച് മാനുഷജ്ഞാനികൾക്കും ഋഷിയാകുവാൻ കഴിയും. ഭൂമിദേവിയുടെ ഉപദേശംകൊണ്ടും അനുഗ്രഹംകൊണ്ടും സിദ്ധിച്ച ദൈവികജ്ഞാനം വഴിയാണ് ഐതരേയൻ മഹർഷിവരേണ്യനായിത്തീന്നതു്.

## ഐതരേയോപനിഷത്ത്

ഐതരേയാരണ്യകത്തിൽ ആദ്യത്തെ മൂന്ന് ആരണ്യകങ്ങൾ ആവിഷ്കരിച്ചതു് ഐതരേയമഹർഷിയാണ്. ഒന്നും രണ്ടും ആരണ്യകങ്ങളിൽ അവ ബ്രഹ്മവിഷയകമായ മഹാവ്രതം പ്രാണവിദ്യ തുടങ്ങിയ വിഷയങ്ങളാണു പ്രതിപാദിച്ചിരിക്കുന്നതു്. പ്രാണൻ തന്നെ ബ്രഹ്മമാണെന്നും മററു ദേവതകളെല്ലാം ആ പ്രാണന്റെ വിഭൂതികളാണെന്നും പ്രാണവിദ്യയിൽ വർണ്ണിച്ചിരിക്കുന്നു. ജീവൻ മഹാപ്രാണരൂപമായ സഗുണബ്രഹ്മത്തിൽ ലയിക്കുന്നതാണ് മോക്ഷമെന്നുകൂടി അതിൽ പറയുന്നുണ്ട്. പ്രാണലയരൂപമായ മോക്ഷത്തിനുള്ള സാധനം ജ്ഞാനവും കർമ്മവുംകൂടി ഒരുമിച്ച് അനുഷ്ഠിക്കുന്നതാണെന്നും അതിലെടുത്തു പറയുന്നുണ്ട്. മഹാവ്രതംകൊണ്ടും പ്രാണവിദ്യകൊണ്ടും അന്തഃകരണശുദ്ധിയും, ഏകാഗ്രതയും സിദ്ധിച്ച് സാധനചതുഷ്ടയസമ്പന്നനായിത്തീരുന്ന പരബ്രഹ്മജിജ്ഞാസുവിനെ അനുഗ്രഹിക്കുവാനാണ് ഐതരേയമഹർഷി പരബ്രഹ്മസ്വരൂപത്തെ പ്രകാശിപ്പിക്കുന്ന ഐതരേയോപനിഷത്ത് ഉപദേശിച്ചിരിക്കുന്നതു്.

ഐതരേയൻ ഉപദേശിച്ച ഉപനിഷത്തായതുകൊണ്ടാണ് ഇതിന് ഐതരേയോപനിഷത്ത് എന്നു പേരു സിദ്ധിച്ചതു്. ഉപനിഷച്ഛബ്ദത്തിന് രഹസ്യവിജ്ഞാനമെന്നും ബ്രഹ്മവിദ്യയെന്നുംകൂടി അർത്ഥമുണ്ട്. സംസാരദുഃഖത്തേയും തത്ക്കാരണമായ അവിദ്യയേയും നശിപ്പിക്കുന്ന ബ്രഹ്മവിദ്യയാണ് ഉപനിഷത്ത്.

''ഉപനീയേമമാത്മാനം ബ്രഹ്മാപാസ്തദ്വയം സ്വതഃ
നിഹന്ത്യവിദ്യാം തജ്ജഞ്ച തസ്മാദുപനിഷദ്ഭവേത്.''

എന്നാണ് ഉപനിഷത്തിനെക്കുറിച്ച് ശ്രീ സുരേശ്വരാചാര്യസ്വാമികൾ വാർത്തികത്തിൽ പ്രതിപാദിച്ചിരിക്കുന്നതു്. അവിദ്യയേയും തജ്ജന്യമായ സംസാരദുഃഖത്തേയും നശിപ്പിച്ച്

ആത്മാവിനെ ഭേദരഹിതവും പൂൎണ്ണവുമായ ബ്രഹ്മത്തോടു ചേൎക്കുന്നതാണ് ഉപനിഷത്തെന്ന് ഇതിൽ നിന്നു വ്യക്തമാകുന്നുണ്ടല്ലോ. മുക്തികോപനിഷത്തിൽ ഐതരേയോപനിഷത്തിന് എട്ടാമത്തെ സ്ഥാനമാണ് നൽകിയിരിക്കുന്നത്. എന്നാൽ ഉപനിഷത്താത്പര്യരൂപമായ അനുഭൂതിപ്രകാശത്തിൽ ഐതരേയോപനിഷത്തിനാണ് ശ്രീ വിദ്യാരണ്യസ്വാമികൾ ഒന്നാം സ്ഥാനം നൽകിയിരിക്കുന്നത്. മൂന്നദ്ധ്യായങ്ങളായി വിഭജിക്കപ്പെട്ടിരിക്കുന്ന ഈ ഉപനിഷത്തിൽ ആകെ 33 മന്ത്രങ്ങളുണ്ട്. അവയിൽ 23 മന്ത്രങ്ങളും ഒന്നാമദ്ധ്യായത്തിൽ ഉൾപ്പെടുന്നു. ''സൃഷ്ടിക്കുമുമ്പ് ആത്മാവു മാത്രമേ ഉണ്ടായിരുന്നുള്ളു. അപ്പോൾ ജഡമോ ചേതനമോ ആയി വേറെ ഒന്നുംതന്നെ ഉണ്ടായിരുന്നില്ല. ആ ആത്മാവ് ലോകം സൃഷ്ടിക്കണമെന്ന് ഈക്ഷിച്ചു.'' എന്നാണ് ഒന്നാം മന്ത്രത്തിൽ പ്രതിപാദിക്കുന്നത്. തുടൎന്ന് രണ്ടുമുതൽ 21 വരെയുള്ള മന്ത്രങ്ങളിൽ ആത്മാവിന്റെ — ഈശ്വരന്റെ — ലോകസൃഷ്ടിയെക്കുറിച്ച് വൎണ്ണിച്ചിരിക്കയാണ്. സ്വസൃഷ്ടമായ പ്രപഞ്ചത്തിൽ ഭോക്താവ്, ഭോഗ്യം, ഭോഗം ഈ രൂപത്തിലുള്ള പ്രപഞ്ചത്തോട് താദാത്മ്യപ്പെട്ട ജീവൻ ബദ്ധനായി സംസാരക്ലേശം അനുഭവിക്കുന്നതായിട്ടാണ് സൃഷ്ടിപ്രക്രിയയുടെ അന്ത്യത്തിൽ പ്രകാശിപ്പിച്ചിരിക്കുന്നത്. 22, 23 ഈ മന്ത്രങ്ങളിൽ ഗുരൂപദേശം, ജ്ഞാനം, വൈരാഗ്യം മുതലായ സാധനകൾവഴി ബദ്ധനായ ജീവൻ മുക്തനായിത്തീരുന്നതായി വൎണ്ണിച്ച് ഒന്നാമദ്ധ്യായം അവസാനിപ്പിച്ചിരിക്കുന്നു. ഇരുപത്തിനാലുമുതൽ 29 വരെയുള്ള മന്ത്രങ്ങളിൽ ആത്മജ്ഞാനം സിദ്ധിക്കാത്ത ജീവന്റെ സംസാരദുഃഖാനുഭവങ്ങളും, ആത്മജ്ഞാനംകൊണ്ട് ആ ദുഃഖങ്ങളെല്ലാം നീങ്ങി നിത്യസുഖരൂപമായ മോക്ഷം അനുഭവിക്കുവാൻ കഴിയുമെന്നുമാണ് പ്രതിപാദിക്കുന്നത്. മുപ്പതുമുതൽ മുപ്പത്തിമൂന്നുവരെയുള്ള മന്ത്രങ്ങൾ വഴി ആത്മാനാത്മവിവേകംകൊണ്ട് അനാത്മവിഷയങ്ങളെല്ലാമസത്യമാണെന്നറിഞ്ഞ്, സത്യവും, പ്രജ്ഞാനസ്വരൂപവുമായ ബ്രഹ്മത്തെ സാക്ഷാത്കരിച്ച് മുക്തിപദത്തിലെത്തണമെന്നു ജിജ്ഞാസുക്കളെ ഉദ്ബോധിപ്പിക്കുന്നു. ഇതാണ് ഐതരേയോപനിഷത്തിന്റെ ചുരുക്കം.

**ശാന്തിപാഠം**

ശാന്തിമന്ത്രപാഠത്തോടുകൂടി വേണം ഉപനിഷത്പാഠം തുടങ്ങുവാൻ എന്നാണു നിയമം. ഋഗ്വേദാന്തൎഗതങ്ങളായ ഉപനിഷത്തുകൾക്ക് ''ഓം വാങ്മേ മനസി പ്രതിഷ്ഠിതാ മനോ മേ വാചി പ്രതിഷ്ഠിതം.'' എന്നു തുടങ്ങുന്ന ഋഗ്വേദമന്ത്രവും, ശുക്ലയജുൎവേദത്തിൽപ്പെട്ട ഉപനിഷത്തുകൾക്ക് ''ഓം പൂൎണ്ണമദഃ പൂൎണ്ണമിദം'' എന്നു തുടങ്ങുന്ന ശുക്ലയജുൎവേദമന്ത്രവും, കൃഷ്ണയജുൎവേദത്തിൽപ്പെട്ട ഉപനിഷത്തുകൾക്ക് ''ഓം സഹനാവവതു സഹ നൗ ഭുനക്തു'' എന്നു തുടങ്ങുന്ന കൃഷ്ണയജുൎവേദമന്ത്രവും, സാമവേദത്തിൽപ്പെട്ട ഉപനിഷത്തുകൾക്ക് ''ഓം ആപ്യായന്തു മമാംഗാനി'' എന്നു തുടങ്ങുന്ന സാമവേദമന്ത്രവും, അഥൎവ്വവേദത്തിൽപ്പെട്ട ഉപനിഷത്തുകൾക്ക് ''ഓം ഭദ്രം കൎണ്ണേഭിഃ ശൃണുയാമ ദേവാഃ.'' എന്നു തുടങ്ങുന്ന അഥൎവവേദമന്ത്രവും ശാന്തിമന്ത്രങ്ങളായി അംഗീകരിക്കപ്പെട്ടിരിക്കുന്നു. അവ ഉപനിഷത്പാഠത്തിന്റെ ആദ്യവും അവസാനവും പഠിക്കണമെന്നാണ് മുക്തികോപനിഷത്തിൽ അനുശാസിച്ചിരിക്കുന്നത്.

ഐതരേയോപനിഷത്ത് ഋഗ്വേദത്തിൽപെട്ടതാണല്ലോ. അതിനാൽ,

''ഓം വാങ്മേ മനസി പ്രതിഷ്ഠിതാ മനോ മേ വാചി പ്രതിഷ്ഠിതം ആവിരാവീൎമ ഏധി വേദസ്യ മ ആണീസ്ഥഃ ശ്രുതം മേ മാ പ്രഹാസീഃ അനേനാധീതേനാഹോരാത്രാൻ സന്ദധാമി ഋതം വദിഷ്യാമി സത്യം വദിഷ്യാമി തന്മാമവതു തദ്വക്താരമവതു അവതു മാം അവതു വക്താരം ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ.''

എന്ന ശാന്തിമന്ത്രമാണ് ഗുരുവും ശിഷ്യനും ചൊല്ലേണ്ടത്.

ഓം എന്ന മന്ത്രം ഈശ്വരനെക്കുറിക്കുന്ന മംഗളശബ്ദമാണ്. സംസാരദുഃഖത്തിൽനിന്നും ജീവനെ സമുദ്ധരിക്കുന്ന ഈശ്വരനെന്നും, സച്ചിദാനന്ദസ്വരൂപമായ നിൎഗ്ഗുണബ്രഹ്മചൈതന്യമെന്നും ഓങ്കാരശബ്ദത്തിനൎത്ഥമുണ്ട്. ഉപനിഷത്ത് ആരംഭിക്കുന്നത് മംഗളത്തോടുകൂടിയായിരിക്കണമെന്നു കരുതിയാണ് ഓങ്കാരം ആദ്യം ചേൎത്തിരിക്കുന്നത്. അല്ലയോ ഈശ്വര! ബ്രഹ്മ

വിദ്യ പരിശീലിക്കാൻ തുടങ്ങുന്ന എൻെറ വാക്കു് എപ്പോഴും മനസ്സിലും മനസ്സു വാക്കിലും ഉറച്ചു നില്ക്കണമേ! എന്നാണു് ഈ ശാന്തിമന്ത്രത്തിലെ ആദ്യത്തെ പംക്തിയുടെ അൎത്ഥം. വേദമന്ത്രങ്ങൾ ഉച്ചരിക്കുന്നതു വാഗിന്ദ്രിയം കൊണ്ടാണല്ലോ. ഈ ഇന്ദ്രിയം മനസ്സിനോടു ചേൎന്നു നിന്നില്ലെങ്കിൽ മനസ്സിനു യോജിച്ച വിധത്തിൽ വാഗിന്ദ്രിയത്തിനു പ്രവൎത്തിക്കുവാൻ ശക്തിയുണ്ടാവുകയില്ല., അതുപോലെ മനസ്സു് വാഗിന്ദ്രിയവുമായി ഇണങ്ങിനിന്നില്ലെങ്കിൽ ഉള്ളിലുള്ള ആശയം പുറമെ പ്രകടിപ്പിക്കുവാനും കഴിവുണ്ടാകുകയില്ല. അതുകൊണ്ടാണു് വാക്കു മനസ്സിലും മനസ്സു് വാക്കിലും ഉറച്ചുനില്ക്കണമെന്നു് പ്രാൎത്ഥിക്കുന്നതു്. മനസ്സെന്ന പദത്തിനു് അന്തഃകരണമെന്നാണു് അൎത്ഥം ഗ്രഹിക്കേണ്ടതു്. അതിൽ മനസ്സും ബുദ്ധിയും ഉൾപ്പെടും. വാഗിന്ദ്രിയം കൊണ്ടു വ്യവഹരിക്കുന്ന വിഷയങ്ങളെക്കുറിച്ചറിയുവാനുള്ള ശക്തി ബുദ്ധിക്കും അങ്ങനെ ചിന്തിച്ചുറപ്പിച്ചിട്ടുള്ള വിഷയങ്ങൾ വെളിയിൽ പ്രകടിപ്പിക്കുവാനുള്ള ശക്തി വാഗിന്ദ്രിയത്തിനും എപ്പോഴും ഉണ്ടാകണമെന്നാണു് ഈ പ്രാൎത്ഥനയുടെ ചുരുക്കം. അല്ലയോ, ആവിസ്സേ,—ബ്രഹ്മചൈതന്യമേ — എൻെറ അജ്ഞാനം നീക്കി എനിക്കു് എപ്പോഴും അവിടുന്നു് പ്രത്യക്ഷമായിത്തീരേണമേ എന്നാണു് 'ആവിരാവീർ മ ഏധി' എന്ന മന്ത്രഭാഗത്തിൻെറ പൊരുൾ. വേദമന്ത്രങ്ങളുടെയെല്ലാം മുഖ്യമായ അൎത്ഥം സച്ചിദാനന്ദസ്വരൂപമായ ബ്രഹ്മമാണു്. അതു് എല്ലാ ജീവജാലങ്ങളുടെയും ഹൃദയത്തിൽ ''ഞാൻ, ഞാൻ'' എന്നിങ്ങനെയുള്ള അനുഭവത്തിൽക്കൂടി പ്രകാശിക്കുന്നുണ്ടു്. എന്നാൽ അജ്ഞാനംനിമിത്തം സാധാരണ ജനങ്ങൾ അതു് അറിയുന്നില്ല. ദേഹം മുതലായ ദൃശ്യവസ്തുക്കളുടെ ധൎമ്മമായിട്ടേ ആ അനുഭവത്തെ അവർ കാണുന്നുള്ളു. അതുകൊണ്ടു് താൻ ദേഹാദിസംഘാതമാണെന്നു വിചാരിച്ചു്, ജനനമരണാദി ദുഃഖത്തിൽക്കിടന്നു് സാധാരണ മനുഷ്യൻ കറങ്ങുകയാണു്. അജ്ഞാനംനിമിത്തമുണ്ടായ സംസാരദുഃഖം നീക്കി ജീവനിൽ സഹജമായ ബ്രഹ്മസ്വരൂപബോധം വളൎത്താനാണു് ഉപനിഷന്മന്ത്രങ്ങൾ പ്രവൎത്തിക്കുന്നതു്. അതുകൊണ്ടാണു് ഇവിടെ അല്ലയോ ബ്രഹ്മചൈതന്യമേ, അവിടുന്നു് എനിക്കു പ്രത്യക്ഷമായിത്തീരേണമേ, എന്നു പ്രാൎത്ഥിക്കുന്നതു്.

ഈ പ്രാൎത്ഥനയുടെ ഉദ്ദേശ്യം ഈശ്വരൻ ഘടാദികളെപ്പോലെ ദൃശ്യരൂപത്തിൽ പ്രത്യക്ഷപ്പെടണമെന്നല്ല; സ്വസ്വരൂപത്തിൽ പ്രത്യക്ഷപ്പെടണമെന്നാണു്. എന്തെന്നാൽ ദൃശ്യമെല്ലാം ജഡവും നശ്വരവുമാകുന്നു. അതിനാൽ ഈശ്വരൻ പ്രത്യക്ഷപ്പെടുകയെന്നുവെച്ചാൽ അജ്ഞാനാവരണം നീങ്ങി ജീവൻ ഈശ്വരസ്വരൂപമായി — ബ്രഹ്മസ്വരൂപമായി — പ്രകാശിക്കുകയെന്നാണു് വേദാന്താനുസാരിയായ അൎത്ഥമെന്നു് മനസ്സിലാക്കണം.

''ഈശ്വരശ്ചേദനാത്മാ സ്യാത്
നാസാവസ്മീതി ധാരയേത്
ആത്മാ ചേദീശ്വരോഽസ്മീതി
വിദ്യാ സാന്യനിവൎത്തികാ.

എന്നാണു് ഉപദേശസാഹസ്രിയിൽ ഈശ്വരപ്രത്യക്ഷത്തെക്കുറിച്ചു് ശ്രീശങ്കരഭഗവത്പാദർ പ്രതിപാദിച്ചിരിക്കുന്നതു്. ഈശ്വരൻ ആത്മഭിന്നനാണെങ്കിൽ ദൃശ്യമായിത്തീരും. അങ്ങനെയുള്ള ഈശ്വരനാണു് ഈ ഞാൻ എന്ന അനുഭൂതി സാധകന്മാൎക്കു് ഉണ്ടാവുകയുമില്ല. കുടം ദൃശ്യമാണു്, അതു താനാണെന്നു് കാണുന്നവൎക്കു് തോന്നുകയില്ലല്ലോ. ഈശ്വരൻ ആത്മാവാണെങ്കിൽ ഞാൻ ഈശ്വരനാണെന്നുള്ള അനുഭൂതി ഉണ്ടാകും. അപ്പോൾ അജ്ഞാനവും തജ്ജന്യമായ ദേഹാഭിമാനങ്ങളും ജനനമരണാദിക്ലേശങ്ങളും നശിച്ചു് ജീവൻ മുക്തനായിത്തീരും. അതുകൊണ്ടു് വേദാന്തദൃഷ്ടിയിൽ ഈശ്വരപ്രത്യക്ഷമെന്നതു് ആത്മാവിനെ ഈശ്വരസ്വരൂപമായി സാക്ഷാത്കരിക്കയാണെന്നു് ബോധിക്കണം. ''യത് സാക്ഷാദപരോക്ഷാദ് ബ്രഹ്മ'' എന്ന തുടങ്ങിയ ഉപനിഷദ്വാക്യങ്ങളും അതിനു പ്രമാണങ്ങളാണു്. എന്നാൽ ഭക്തിമാൎഗ്ഗത്തിൽ സാധകന്മാൎക്കു് ഈശ്വരൻെറ സഗുണസാകാരരൂപം ദൃശ്യരൂപത്തിൽത്തന്നെ ദൎശിക്കുവാൻ കഴിയും. അവിടെ ഭക്തനും ഭജനീയനായ ഈശ്വരനും രണ്ടെന്ന നിലയിലാണു് സാധന. ഇവിടെ അതല്ല; ജ്ഞാനകാണ്ഡമാണു് പ്രതിപാദിച്ചിരിക്കുന്നതു്. അതുകൊണ്ടു് ഈശ്വരനെ അഭേദരൂപത്തിൽ ദൎശിക്കുകയാണു് വേണ്ടതു്.

'വേദസ്യ മ ആണീസ്ഥഃ' എന്ന വാക്യത്തിൽ പ്രകൃതംകൊണ്ടു് ഹേ വാങ്മനസീ, എന്ന സംബോധനാദിവചനംകൂടി ഗ്രഹി

ക്കണം. അല്ലയോ വാങ്മനസ്സുകളെ, നിങ്ങൾ രണ്ടുപേരും എനിക്കുവേണ്ടി വേദമന്ത്രങ്ങളുടെ അർത്ഥത്തെ വെളിപ്പെടുത്തുവാൻ ശക്തിയുള്ളവരായിത്തീരണമേ എന്നാണിതിനർത്ഥം. ഇവിടെ വാഗിന്ദ്രിയത്തേയോ മനസ്സിനേയോ അവയുടെ അഭിമാനിദേവതകളേയോ എടുക്കാവുന്നതാണ്. മന്ത്രങ്ങൾ നാവുകൊണ്ട് ഉച്ചരിക്കുമ്പോൾ അവയുടെ അർത്ഥം മനസ്സിൽ വേണ്ടവണ്ണം പ്രകാശിച്ചെങ്കിലേ സാധകന് ഏകാഗ്രത -- ബ്രഹ്മാകാര മനോവൃത്തി -- ഉണ്ടാവുകയുള്ളൂ. അതുകൊണ്ടാണ് ഇവിടെ വാഗിന്ദ്രിയത്തോടും മനസ്സിനോടും പ്രത്യേകം പ്രാർത്ഥിക്കുന്നത്.

'ശ്രുതം മേ മാ പ്രഹാസീഃ' ഗുരുമുഖത്തിൽ നിന്നു ശ്രവിച്ചതായ വേദമന്ത്രങ്ങൾ ഒരിക്കലും എന്നെ പിരിഞ്ഞു പോകരുതേ എന്നാണ് ഈ വാചകത്തിനർത്ഥം ശ്രവിച്ചതായ മന്ത്രവും അതിന്റെ അർത്ഥവും എപ്പോഴും ഓർത്തിരിക്കത്തക്ക ശക്തി എനിക്കുണ്ടാകണമെന്നാണ് ഇതിന്റെ സാരം. ''അനേനാധീതേന അഹോരാത്രാൻ സന്ദധാമി'' ഇങ്ങനെ വേദാന്തമന്ത്രങ്ങൾ അധ്യയനം ചെയ്തും ആ മന്ത്രങ്ങളുടെ അർത്ഥം ചിന്തിച്ചും രാപകൽ കഴിഞ്ഞുകൂട്ടുവാനുള്ള ശക്തി എനിക്കുണ്ടാകട്ടെ. 'ഋതം വദിഷ്യാമി സത്യം വദിഷ്യാമി' ശാസ്ത്രീയവും വ്യാവഹാരികവുമായ സത്യത്തിൽനിന്നു തെററാതെ ജീവിക്കുന്നതിനും ഏതു ചുററുപാടിലും ചാഞ്ചല്യമില്ലാതെ സത്യം പറയുന്നതിനുമുള്ള കെല്പ് എനിക്കുണ്ടാകട്ടെ. 'തന്മാമവതു തദ്വക്താരമവതു അവതു മാം അവതു വക്താരം' ''സത്യസ്വരൂപമായ ബ്രഹ്മം എന്നും എന്നെ രക്ഷിക്കട്ടെ. അത് എന്റെ ആചാര്യനേയും രക്ഷിക്കട്ടെ. എന്നെ രക്ഷിക്കട്ടെ. എന്റെ ആചാര്യനേയും രക്ഷിക്കട്ടെ.'' സമ്യഗ്ബോധം നൽകി എന്നേയും ആ ബോധം നൽകാനുള്ള സാമർത്ഥ്യം നൽകി ആചാര്യനേയും രക്ഷിക്കട്ടെ എന്നാണ് ആദ്യത്തെ അർത്ഥം. അതുതന്നെ വീണ്ടും ആവർത്തിക്കുന്നതിന്റെ ഉദ്ദേശ്യം ഈ ബ്രഹ്മാവബോധം കൊണ്ട് ശിഷ്യനിലുണ്ടാകുന്ന അവിദ്യാനിവൃത്തിയും ആനന്ദപ്രാപ്തിയും, അങ്ങനെയുള്ള ശിഷ്യനെക്കണ്ട് ആചാര്യനിലുണ്ടാകുന്ന ആനന്ദാതിരേകവും ആകുന്ന ഫലമാണ്. ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ എന്ന പദത്രയംകൊണ്ട് മൂന്നു വിധത്തിലുള്ള താപങ്ങൾക്ക് ശാന്തിയുണ്ടാകട്ടെ എന്നു പ്രാർത്ഥിക്കുന്നു. ആദ്ധ്യാത്മികം ആധിഭൗതികം ആധിദൈവികം എന്നു മൂന്നുവിധത്തിലുള്ള താപം പ്രാണികളെ, വിശേഷിച്ചും മനുഷ്യരെ, തളർത്തിക്കൊണ്ടാണിരിക്കുന്നത്. ശരീരം, ഇന്ദ്രിയം, മനസ്സ്, ബുദ്ധി തുടങ്ങി ഞാനെന്ന അഭിമാനത്തിനു വിഷയമായ വസ്തുക്കളിൽനിന്ന് ഉണ്ടാകുന്ന ദുഃഖമാണ് ആദ്ധ്യാത്മികം. ശരീരത്തിലുണ്ടാകുന്ന വാതാദി രോഗങ്ങളും മനസ്സിലുണ്ടാകുന്ന കാമക്രോധാദി വികാരങ്ങളും ബുദ്ധിയിലുണ്ടാകുന്ന നാനാതരത്തിലുള്ള പ്രാപഞ്ചികവിചാരങ്ങളും ആദ്ധ്യാത്മിക സാധനകൾക്കു തടസ്സമാണ്. അങ്ങനെയുള്ള തടസ്സം വരാതിരിക്കണമെന്നാണ് ഒന്നാമത്തെ ശാന്തിപദംകൊണ്ട് ഉദ്ദേശിക്കപ്പെട്ടിട്ടുള്ളത്. നമ്മുടെ ചുററുപാടുകളിൽനിന്നുണ്ടാകുന്ന ദുഃഖമാണ് ആധിഭൗതികം. മൃഗങ്ങൾ, ദുർജ്ജനങ്ങൾ, ശത്രുക്കൾ തുടങ്ങിയവയിൽനിന്നെല്ലാം ഉണ്ടാകുന്ന ഭൗതികദുഃഖങ്ങൾ ശമിക്കുന്നതിനുള്ള പ്രാർത്ഥനയാണ് രണ്ടാമത്തെ ശാന്തിപദത്തിൽ അടങ്ങിയിരിക്കുന്നത്. ദേവന്മാർ ഭൂതപ്രേത പിശാചാദികൾ തുടങ്ങിയ അദൃശ്യശക്തികളുടെ പ്രാതികൂല്യം നിമിത്തമുണ്ടാകുന്ന ദുഃഖം ആധിദൈവികമാണ്. അതിന്റെ ശമനത്തിനു വേണ്ടിയുള്ള പ്രാർത്ഥനയാണ് മൂന്നാമത്തെ ശാന്തിപദത്തിൽ ഉൾക്കൊള്ളിച്ചിരിക്കുന്നത്. അല്ലയോ ജഗദീശ്വര, അങ്ങയെ സാക്ഷാത്ക്കരിക്കുന്നതിനുവേണ്ടി ബ്രഹ്മവിദ്യ പരിശീലിക്കുവാൻ തുടങ്ങുന്ന എനിക്കും എന്റെ ഗുരുവിനും ആദ്ധ്യാത്മികമായും ആധിഭൗതികമായും ആധിദൈവികമായും ഉണ്ടാകുന്ന ദുഃഖം നിമിത്തം ആ വിദ്യ പരിശീലിക്കുന്നതിന് ഒരിക്കലും പ്രതിബന്ധം ഉണ്ടാകരുതേ. എല്ലാവിധത്തിലും ഞങ്ങൾക്ക് ശാന്തിയും സമാധാനവും ഉണ്ടാകേണമേ എന്നാണ് ശാന്തിശബ്ദം വഴി സാധകൻ പ്രാർത്ഥിക്കുന്നത്. എന്നാൽ തനിക്കും തന്റെ രാഷ്ട്രത്തിനും ലോകത്തിനാകെത്തന്നെയും ശാന്തിയുണ്ടാകണമെന്നാണ് ഈ മൂന്നു ശാന്തിപദങ്ങൾ സൂചിപ്പിക്കുന്നതെന്നുകൂടി ചില പണ്ഡിതന്മാർ അഭിപ്രായപ്പെടുന്നു. അതും പ്രകൃതത്തിനു യോജിച്ചതുതന്നെ. എങ്ങനെയെന്നാൽ ഉപനിഷത്തിന്റെ ജ്ഞാനംകൊണ്ട് ഒരു വ്യക്തിക്ക് ആത്മസാക്ഷാത്ക്കാരവും തജ്ജന്യമായ ശാന്തിയും ഉണ്ടായാൽ അത് അയാളുടെ രാജ്യത്തിൽ മാത്ര

മല്ല ലോകത്തിലാകമാനംതന്നെ വ്യാപിക്കാതിരിക്കയില്ലല്ലോ. ശ്രീബുദ്ധൻ, ശ്രീശങ്കരഭഗവത്പാദർ, ശ്രീ ക്രിസ്തുദേവൻ, ശ്രീരാമകൃഷ്ണദേവൻ തുടങ്ങിയ മഹാപുരുഷന്മാർക്ക് ലഭിച്ച ശാന്തിരൂപമായ അനുഭൂതിവിശേഷമാണല്ലോ ഇന്നും വിശ്വശാന്തിക്കുവേണ്ടി മാനവസമുദായത്തെ പ്രേരിപ്പിച്ചുകൊണ്ടിരിക്കുന്നത്. അങ്ങനെയുള്ള മഹാത്മാക്കൾ ഇല്ലായിരുന്നുവെങ്കിൽ മനുഷ്യരെല്ലാം രണ്ടു കാലിൽ സഞ്ചരിക്കുന്ന പുരോഗമനശാലികളായ ഹിംസ്രജന്തുക്കളായി മാറിപ്പോയേനേ.

ഉപനിഷത്തിൻെറ ജ്ഞാനംപരമാത്മദൃഷ്ടിയിൽ ജീവനെ പരിപൂർണ്ണവും സച്ചിദാത്മകവുമായ ബ്രഹ്മഭാവത്തിലേയ്ക്കുയർത്തുന്നു. എന്നാൽ വ്യാവഹാരികജീവിതത്തിൽ ആ ജ്ഞാനം ജീവനെ 'സർവ്വഭൂതഹിതേരതനും' ധർമ്മനിഷ്ഠനും ധീരനും ആപ്തകാമനുമായ ഒരു കർമ്മയോഗിയാക്കി മാററുകയാണു ചെയ്യുന്നത്. അതുകൊണ്ടു് ശ്രേയസ്സും പ്രേയസ്സും ആഗ്രഹിക്കുന്നവരെല്ലാം ഔപനിഷദജ്ഞാനം സമ്പാദിച്ച് സ്വജീവിതത്തെ സഫലമാക്കിത്തീർക്കുവാൻ യത്നിക്കേണ്ടതാണ്.

## അധികാരി

ശ്രദ്ധയും സാധനചതുഷ്ടയസമ്പത്തും മുമുക്ഷുത്വവും സമാർജ്ജിച്ച പരിശുദ്ധഹൃദയരായ മനുഷ്യരാണ് ഉപനിഷത്പരിശീലനത്തിന് അധികാരികൾ. അങ്ങനെയുള്ളവർ സമ്പ്രദായരഹസ്യവേദിയും ശ്രോത്രിയനും അകാമഹതനും ശാസ്ത്രജ്ഞനും സാരള്യം, വാത്സല്യം, കാരുണ്യം തുടങ്ങിയ ഗുണങ്ങൾക്ക് വിളനിലവുമായ സദ്ഗുരുവിനെ വിധിപോലെ ഉപസദിച്ച് അദ്ദേഹത്തിൽനിന്നുവേണംഉപനിഷത്തുകൾപരിശീലിക്കുവാൻ. എങ്കിൽമാത്രമേ 'തത് ത്വം' പദങ്ങളുടെ ലക്ഷ്യാർത്ഥമായ ജീവബ്രഹ്മൈക്യാനുഭൂതി ഉപനിഷത്പരിശീലനംകൊണ്ടു് സിദ്ധിക്കുകയുള്ളു. അല്ലാതെ ചരിത്രം ഭൂമിശാസ്ത്രം കാവ്യങ്ങൾ നാടകങ്ങൾ മുതലായവപോലെ കോളേജുകളിലെ പ്രൊഫസറന്മാരിൽനിന്നോ തനിയെ വായിച്ചോ ഉപനിഷത്തുകൾ പഠിച്ചാൽ അവയിലെ സംശയങ്ങൾ നീങ്ങുകയോ മനശ്ശാന്തി സിദ്ധിക്കുകയോ ചെയ്യുകയില്ല. അതിനുദാഹരണമായി ഇന്നത്തെ ഭൗതികവാദികളിൽനിന്നു ചിലരെ എടുക്കാവുന്നതാണ്. അവരിൽ പലരും ഉപനിഷത്തുകൾ കോളേജിൽ പഠിക്കുകയോ തന്നത്താൻ വായിച്ച് അവയുടെ വാച്യാർത്ഥം ഗ്രഹിക്കുകയോ ചെയ്തിട്ടുള്ളവരാണ്. പക്ഷെ ഭൗതികവിജ്ഞാനദൃഷ്ടിയിൽ ഉപനിഷത്തിലെ പ്രമേയങ്ങൾ പരസ്പരവിരുദ്ധങ്ങളും ഭ്രമജനകങ്ങളും അന്ധവിശ്വാസവർദ്ധകങ്ങളുമാണെന്ന് അവർ വാദിക്കുന്നു. ആ വാദം അവരുടെ ജ്ഞാനമണ്ഡലത്തിൽനിന്നു നോക്കുമ്പോൾ ശരിയായിരിക്കാം. എന്നാൽ ഉപനിഷത്തുകളുടെ മുഖ്യമായ പ്രമേയം ജീവബ്രഹ്മൈക്യാനുഭൂതിയാണ്. അതു് പ്രത്യക്ഷാദി പ്രമാണങ്ങൾക്കോ തദനുസാരിയായ യുക്തിക്കോ വിഷയമല്ല. ശുദ്ധവും നിർമ്മലവുമായ അന്തഃകരണവൃത്തിക്കു മാത്രം ലക്ഷീകരിക്കാവുന്ന ഒന്നാണത്.

''ഏഷ സർവ്വേഷു ഭൂതേഷു ഗൂഢോഽത്മാ ന പ്രകാശതേ
ദൃശ്യതേ ത്വഗ്ര്യയാ ബുദ്ധ്യാ സൂക്ഷ്മയാ സൂക്ഷ്മദർശിഭിഃ.''

എന്നു് ഉപനിഷത്തുകൾതന്നെ പറയുന്നുണ്ട്. ഈ ആത്മാവ് എല്ലാ ഭൂതങ്ങളിലും അന്തർലീനമായിരിക്കുന്നതിനാൽ സ്ഥൂലദൃഷ്ടികൾക്ക് അതു വ്യക്തമാകുകയില്ല. എന്നാൽ സൂക്ഷ്മദർശികളായ മനീഷികൾ അതിസൂക്ഷ്മവും ഏകാഗ്രവുമായ ബുദ്ധിവൃത്തികൊണ്ടു് ആ ആത്മതത്ത്വം സാക്ഷാത്ക്കരിക്കുന്നു, എന്നാണ് പ്രസ്തുതമന്ത്രത്തിൻെറ സാരം. നമുക്കനുഭവപ്പെടുന്ന പ്രപഞ്ചം സാധാരണന്മാർക്ക് സത്യമായിട്ടാണ് തോന്നുന്നതു്. എന്നാൽ ഉപനിഷത്തുകൾ ഈ പ്രപഞ്ചത്തിൻെറ കാര്യകാരണങ്ങളെക്കുറിച്ചു ചിന്തിച്ച് സർവ്വകാരണകാരണമായ ബ്രഹ്മം മാത്രം സത്യമെന്നും ബാക്കി സ്ഥൂലസൂക്ഷ്മകാരണപ്രപഞ്ചവിഷയങ്ങളെല്ലാം ആ ബ്രഹ്മത്തിൽ കല്പിതമാണെന്നും കാണിച്ചാണ് ബ്രഹ്മസ്വരൂപം വെളിപ്പെടുത്തിത്തരുന്നതു്. ഇതു് അദ്ധ്യാരോപാപവാദയുക്തികളാണ്. ബ്രഹ്മത്തെ പ്രപഞ്ചസ്വരൂപമായിക്കാണുന്നതു് അദ്ധ്യാരോപവും ആ പ്രപഞ്ചത്തെ വിചാരദൃഷ്ടിയിൽ നിഷേധിച്ച് ബ്രഹ്മസ്വരൂപത്തെ പ്രകാശിപ്പിക്കുന്നതു് അപവാദവുമാണ്.

''അദ്ധ്യാരോപാപവാദാഭ്യാം
നിഷ്പ്രപഞ്ചം പ്രപഞ്ച്യതേ
മുമുക്ഷൂണാം ബോധസിദ്ധ്യൈ
തത്ത്വജ്ഞൈഃ കല്പിതക്രമഃ.''

എന്നാണ് ആപ്തന്മാരായ ആചാര്യന്മാർ പ്രസ്തുതവിചാരക്രമത്തെക്കുറിച്ച് പ്രതിപാദിച്ചിരിക്കു

ന്നതു്. ഈ വിധത്തിൽ പ്രപഞ്ചത്തിൽ സത്യത്വബുദ്ധിയുണ്ടായിരുന്ന മാനവബുദ്ധിയെ അദ്ധ്യാരോപാപവാദയുക്തികൾവഴി ക്രമേണ ബ്രഹ്മാഭിമുഖമാക്കി മാററി ആ ബ്രഹ്മത്തിന്റെ സത്യസ്വരൂപം വെളിപ്പെടുത്തുകയാണു് ഉപക്രമോപസംഹാരാദി ക്രമത്തിൽ ഉപനിഷത്തുകൾ ചെയ്യുന്നതു്. ആ വെളിച്ചത്തിൽ പ്രത്യക്ഷാദി പ്രമാണങ്ങളും അവയ്ക്കു വിഷയമായ പ്രപഞ്ചവും മറഞ്ഞു് ഇന്ദ്രിയങ്ങൾക്കും മനസ്സിനും അതീതമായി സ്വസംവേദ്യമായി പ്രകാശിക്കുന്ന ജീവബ്രഹ്മൈക്യാനുഭൂതിമാത്രം അവശേഷിക്കും. അതു് നിഷേധിക്കുവാൻ ഒരു ഭൗതികശാസ്ത്രത്തിനും യുക്തിവാദത്തിനും സാദ്ധ്യമല്ല. കാരണം, അറിയപ്പെടാത്ത ഒന്നിനെ കൊള്ളാനോ തള്ളാനോ ആക്കും സാദ്ധ്യമല്ലല്ലോ. ബ്രഹ്മസ്വരൂപം പ്രത്യക്ഷാദിപ്രമാണങ്ങൾക്കോ യുക്തിക്കോ കണ്ടെത്താവുന്ന ഒരു വിഷയമല്ല. ഗുരുമുഖത്തിൽനിന്നു് ഉപനിഷന്മന്ത്രങ്ങൾ ശ്രവിച്ചു് മനനനിദിദ്ധ്യാസങ്ങൾകൊണ്ടു് ചിത്തവൃത്തി നിർമ്മലവും അന്തർമുഖവുമാകുമ്പോൾ സാധകനു് സ്വയം അനുഭവപ്പെടുന്ന ഒന്നാണതു്. ആ അനുഭൂതി അബദ്ധവും ഭ്രാന്തവും അന്ധവിശ്വാസജടിലവുമാണെന്നു് പറയുന്നതു് സൂര്യൻ തമോമയനാണെന്നു് അന്ധന്മാർ വാദിക്കുന്നതുപോലെ അപഹാസാസ്പദമായിട്ടേ വിവേകികൾ പരിഗണിക്കുകയുള്ളു. അതുകൊണ്ടു് ശ്രദ്ധാലുക്കൾ വെറും ഭൗതികവാദികളുടെ വാദകോലാഹലങ്ങൾ കേട്ടു് ബഹിർമുഖരായി അധഃപതിക്കാതെ ശ്രേയോലാഭത്തിനുവേണ്ടി ഉപനിഷജ്ജ്ഞാനം സമ്പാദിക്കേണ്ടതാണു്. ഈ ജ്ഞാനംകൊണ്ടു മാത്രമേ വ്യക്തിയ്ക്കും സമുദായത്തിനും ശാശ്വതസമാധാനം ഉണ്ടാവുകയുള്ളു.

---

# ദിവ്യാനുധാവനം

**മലയാലപ്പുഴ ഭാസ്കരസിംഗ്**

താരകപ്പൂ 'നിറമാലകൾ' തൂക്കിട്ടു
ശാരദ സന്ധ്യമടങ്ങിയാമന്ദമായ്

താരാമണാളനണഞ്ഞു ഗഗനത്തിൽ
ശ്രീരാമചന്ദ്രന്റെ ചാരുഹർമ്മ്യോപരി.
പൂന്തിരക്കൈകളാലാമണിമേടതൻ
പ്രാന്തമലർക്കാവു പുല്കിയൊഴുകിടും
ശാന്തസരയുവിലാവർത്തജാലത്തിൽ
ഹന്ത! കലേന്ദുകരങ്ങൾ പതിയ്ക്കവേ
അല്ലിൻചുരുളുകൾ വല്ലിത്തഴപ്പിലും
നല്ലാർ മുടിയിലും തേടുന്നു പാപ്പിടം.
വിസ്താരമേറുന്ന രാജമാർഗ്ഗങ്ങളിൽ
വീഥിവിളക്കു തെളിഞ്ഞു നിരവധി
മേടകൾ, മേദുരനാടകശാലകൾ
വാടികൾ, വാപിക,ളാപണവീഥികൾ
ആരാമശംബരധാരാകദംബകം*
ആരാലയോദ്ധ്യാനഗരം മനോഹരം
വാജികൾ പൂട്ടിയ വണ്ടികളൊട്ടേറെ
രാജപഥങ്ങളിലോടുന്നു സത്വരം

പാതതൻ രണ്ടു വശത്തും നിബിഡമായ്
മാനവസഞ്ചയം നീങ്ങുന്നു മന്ദമായ്.

ആ മർത്ത്യസാഗരമദ്ധ്യത്തിലേകനായ്
ആരും തിരിഞ്ഞൊന്നു നോക്കുന്നമാതിരി
പോകുന്നൊരായതാകാരനാം താപസൻ
കാകുത്സ്ഥവാനവിലംബിസൗധോന്മുഖം.
മാറിടം മൂടുന്ന താടിയും, തേജസ്സു–
മാറാത്ത തന്മുഖഗൗരവധാടിയും,
മുട്ടോളമെത്തുന്ന കൈകളുമങ്ങൊട്ടു–
മുട്ടാൻ മടിക്കുന്ന കാഷായ വസ്ത്രവും
രുദ്രാക്ഷമാലയും, ഭസ്മവിലേപവും,
ഭദ്രാംഗശോഭയും, വൻജടാഭാരവും
കണ്ടിട്ടിതാരെന്നു നോക്കുന്നു സാദരം
രണ്ടിടംപാടുമുള്ളാളുകളേവരും.
ആരെയും നോക്കാതെ, കാണികൾ കാട്ടുന്നൊ–
രാദരഭാവവും കാണാതെ മാമുനി
വേഗം നടന്നെത്തി വിൺമുകിൽ പുല്കുന്ന
വേദാദിവർണ്ണന്റെ ഗോപുരവാതിലിൽ.

ഭൂപാലപാർഷദർ വാതിൽ തുറന്നിട്ടു
താപസവര്യനെത്താണുവണങ്ങിനാർ

* ജലധാരായന്ത്രങ്ങൾ

നമ്രശിരസ്സരായ് രാജന്യസേവകർ
നില്ക്കുന്നു മാർഗ്ഗമൊഴിഞ്ഞു വിനീതരായ്
നേരേനടന്നു നൃപാലകമന്ദിര–
ദ്വാരമണഞ്ഞു നിയമിയാം മാമുനി.
കാവലായ്‌വാതിൽക്കൽ നില്ക്കുന്ന സൗമിത്രി
കാലടിതൊട്ടു വണങ്ങി വേത്താവിനെ. *
ആശിസ്സുണച്ചിട്ടു മാമുനി ചൊല്ലിനാൻ:
''ആശിച്ചു വന്നു ഞാൻ രാമനെക്കാണുവാൻ
ഇല്ല സമയമെന്നാകിലും കണ്ടിട്ടു
തെല്ലു പറയുവാനുണ്ടുമേ സംഗതി;
താമസം കൂടാതെയാനയിയ്ക്കുന്നെ നീ
രാമന്നരികത്തു പൂരുഷഭൂഷണ!
കണ്ണിന്നു കർപ്പൂരശീതളം താമര–
ക്കണ്ണന്റെ ദർശനം കാത്തു ഞാനേറെനാം.''

മാമുനിതന്മൊഴി കേട്ടിട്ടു ലക്ഷ്മണൻ
മൂർച്ഛിച്ചു വീണുപോയ് തത്പാദസീമയിൽ
വിദ്യുല്ലതാഘാതമേറ്റൊരു മാൻപോലെ,
പ്രത്യംഗമമ്പു തറച്ച പോരാളിപോൽ.
എന്താണിതാഹന്ത കാര്യമറിയാതെ
താന്തനായ് താപസനിത്തിരി നിന്നുപോയ്.
സത്വരം വേണ്ട സപര്യകൾ ചെയ്യുവാൻ
സംഭ്രമിച്ചെത്തീ രഘൂത്തമഭൃത്യരും.
വീശുന്നു, വെള്ളം തളിയ്ക്കുന്നു, വെന്നാലും
വീർപ്പിട്ടു, ഹന്ത! വിയത്തു കളേബരം!
താപസൻതന്നെയിരുന്നു തലോടുന്നു
താപസംഹാരിയാം കൈയാൽത്തദംഗകം!
ആയിരമായിരമാണ്ടുകളാത്മാവിൽ
ആയതനേത്രനെ ധ്യാനിച്ചു നേടിയ
ഉഗ്രതപഃശക്തി വായ്ക്കും മഹർഷിതൻ–
അഗ്ര്യകരാംഗുലികൊണ്ടു തലോടുകിൽ
മാറാത്ത വൈക്ലബ്യമെന്തുണ്ടു, തൽക്കര–
മാത്തരിലാനന്ദശീതളമല്ലയോ!
അല്പലം, ഭീതിയും, മാറി രാമാനുജൻ
തെല്ലിടകൊണ്ടു തുറന്നു മിഴിയിണ.
ആമോദബാഷ്പം പൊഴിയ്ക്കുന്നു സേവകർ
ആർദ്രമായ് കണ്ണുകളാ മുനിവര്യനും.

മന്ദമെഴുന്നേറ്റു ചൊല്ലി രാമാനുജൻ:
''ധന്യനായ് തൃക്കരസ്പർശനമേറ്റ ഞാൻ
വേദനാപൂർവ്വമുണർത്തട്ടെ ഞാൻ, കാര്യ–
വേദിയാമങ്ങു മറിച്ചു ധരിയ്ക്കൊലാ;
ഇത്തവ്വിലാക്രമകത്തു കടക്കുവാൻ
ഉത്തരവില്ലെന്നു ചൊന്നിട്ടു രാഘവൻ
പെട്ടെന്നു വന്നോരതിഥിയും താനുമായ്
അന്തഃപുരത്തിലിരിയ്ക്കുന്നു മാമുനേ!

വാതിലിൽക്കാവലായ്‌നില്ക്കുമെനിയ്ക്കിന്നു
വാക്കു പാലിയ്ക്കുവാനങ്ങു കനിയണം.
ഉത്തരമെന്തു ഞാനങ്ങയോടോതണ–
മിത്തരമോർത്താണു മൂർച്ഛിച്ചുപോയതും
'അത്രിതൻ പുത്രനെ' തെല്ലു തടയുവാൻ
ഇത്രിലോകങ്ങളിലാർക്കുമസാധ്യമാം.
ഭാവത്കവാത്സല്യവായ്പിന്റെ മാധുരി
തൂവുകയാണങ്ങു തെല്ലു ക്ഷമിയ്ക്കുകിൽ.''

ഏവം പറയുന്ന ലക്ഷ്മണൻതന്നോടു
ഭാവംപകർന്നോതി കോപിയാം താപസൻ:
''വാങ്മയമാധുരികൊണ്ടു പൊതിഞ്ഞ നിൻ
തൻമയഭാവം മനസ്സിലാക്കുന്നു ഞാൻ,
ചെപ്പിലൊളിയ്ക്കുന്ന കൊച്ചൊരു പാമ്പുപോ–
ലൊപ്പമതിലുള്ള നിന്റെ നിഷേധവും.
കല്പനകാത്തു ഞാനാരെയും കാണുവാൻ
സ്വപ്നത്തിലുമില്ല നിന്നതായോർമ്മകൾ!
പാലംപണിയുമിവനു നടക്കുവാൻ
പാലാഴിതൻ തിരമാലകൾപോലുമേ!
ആരുമനുവാദമേകേണ്ടു പോകുവാൻ
ആരുണ്ടറിയാതെയത്രിതൻ പുത്രനെ! *f*
ഭൂവിതു ഭൂതിയായ്ത്തീരുവാൻ പോരുമെൻ
കേവലവാങ്മയകല്പനയോർക്ക നീ!''
എന്നോതിയുള്ളിൽക്കടക്കുന്നു മാമുനി
നിന്നുപോയ്സൗമിത്രി നിന്നിമേഷാക്ഷനായ്.

ശുദ്ധാന്തമധ്യത്തിലത്യന്തസുന്ദര–
തല്പത്തിൽ മേവുന്ന രാമ, നതിഥിയും
കണ്ടില്ല താപസൻ വന്നതു പെട്ടെന്നു,
രണ്ടാളുമേകാന്തസംവാദമഗ്നരാം.
തെല്ലിട നിന്നിട്ടു രോഷകലുഷിതം
ചൊല്ലിനാൻ വാക്കുകൾ മാമുനിയിങ്ങനെ:
''ആതിഥ്യമര്യാദ തീരെ മറന്നു നീ
ആദിത്യവംശകളങ്കമായ് തീർന്നു നീ.
ഭൂപാല, ഞാനിതാ പോകുന്നു മാമക–
കോപാഗ്നി ശാപത്തിലെത്താതിരിക്കുവാൻ.''

ഓർക്കാതിരിയ്ക്കുന്ന രാമന്റെ ഹൃത്താരി–
ലുല്ക്കാനിപാതമായ് താപസഭാഷിതം.
ചാടിയെഴുന്നേറ്റു താപസപാദത്തിൽ
തേടി കൃപാമൃതം കാരുണ്യവാരിധി.
നീക്കണമില്ലാത്ത നൈദാഘമേഘത്തിൽ
നീരുള്ളി കാത്തുള്ള ചാതകംമാതിരി
പോംവഴിയെന്തിനി, കോപിയാം താപസൻ
പോംവഴി ദൂരെയായ്, ക്ഷീണനായ് രാഘവൻ
രൂപാന്തരം വന്ന വേഗാനിലൻപോലെ
താപസൻ ഗോപുരവാതിൽ കടന്നുപോയ്.

* മഹർഷിയേ

*f* ദുർവ്വാസാവു്.

നിന്നില്ലതിഥിയുമങ്ങോട്ടു സംവാദ–
മര്യാദ വിട്ടെന്നു, വിട്ടു നികേതനം.
ചിന്താനിമഗ്നനായന്തഃപുരത്തിന്റെ
വാതിൽക്കൽ വന്നു വിവശനാം രാഘവൻ.
നിശ്ചലം വീണു കിടക്കുന്നു സൗമിത്രി
നിശ്വാസമില്ലാ, നയനം നിമീലിതം.
ഗദ്ഗദകണ്ഠനായേട്ടൻ വിളിക്കുന്നു,
''ലക്ഷ്മണാ കുഞ്ഞേ! തുറക്കു നിൻകണ്ണുകൾ''
മാറ്റൊലിയേററു വിളിയ്ക്കയായ് തത്ക്ഷണം
ലക്ഷ്മണാ കുഞ്ഞേ, തുറക്കു നിൻകണ്ണുകൾ.''
ജീവൻ വെടിഞ്ഞു കിടക്കുമനുജനെ
ജീവന്മൃതനായ വത്സലനഗ്രജൻ
തണ്ണീരാൽക്കഴുകിച്ചനന്തരം
മന്ദം നടന്നു കവാടം കടന്നുപോയ്.

പിന്നാലെയെത്തുന്ന ഭൃത്യരെയൊക്കെയും
തന്നണിക്കയ്യാൽ വിലക്കിനടക്കയായ്
ആരാമവും താണ്ടിയാപഗാതീരത്തി–
ലാരാലണഞ്ഞഭിരാമകളേബരൻ.
''ഇന്നനുധാവനം ചെയ്യട്ടെ ഞാനിതാ–
നിന്നെയും ജാനകിതന്നെയും ലക്ഷ്മണ!''
എന്നോതുമായതനേത്രനൊഴുക്കുന്ന
തപ്താശ്രുവോടൊത്തു പായുന്നു നിമ്നഗ.
അഷ്ടമിത്തിങ്കളെ മൂടീ മുകിലുകൾ!
വിഷ്ടപവാസികൾ തൂകി പൂമാരികൾ!
ചൊല്ലുന്നതെങ്ങനെ – വിസ്തൃതവാഹിനീ–
കല്ലോലശയ്യയിൽ – നിത്തട്ടെ വാക്കുകൾ!!

---

# മൂല്യസംസ്ഥാപനം വിദ്യാഭ്യാസരംഗത്ത് *

പ്രവ്രാജികാ അജയാപ്രാണാ

''വളർന്നുവരുന്ന തലമുറയുടെ മനസ്സിൽ ചില അഭിരുചികൾ വളർത്തി എടുക്കുന്ന പ്രക്രിയയാണ് വിദ്യാഭ്യാസം'' എന്ന് സാമാന്യ വിദ്യാഭ്യാസത്തെപ്പററി ഹാർവേഡ് കമ്മിററിയുടെ റിപ്പോർട്ടു പറയുന്നു. അവർ എടുത്തു കാണിക്കുന്ന അഭിലഷണീയങ്ങളായ ഈ അഭിരുചികൾ നാലെണ്ണമാണ്: (1) കാര്യക്ഷമമായി ചിന്തിക്കുവാനും; (2) സ്വന്തം ചിന്തകളെ അന്യക്ക് പകർന്നുകൊടുക്കുവാനും; (3) ഈ ചിന്തകൾക്കനുസൃതമായി തീരുമാനങ്ങൾ എടുക്കുവാനും; (4) മൂല്യങ്ങളെ വിവേചനം ചെയ്യാനും ഉള്ള കഴിവുകൾ. ഇവ ഓരോന്നിനേയും അടിസ്ഥാനമാക്കി മനുഷ്യന്റെ വ്യക്തിത്വത്തെ വ്യത്യസ്ത അറകളായി വെട്ടിമുറിക്കാൻ സാദ്ധ്യമല്ല. അതിനാൽ ഇവയെല്ലാം ഒന്നിനോടൊന്ന് ഭംഗിയാംവണ്ണം ഇണങ്ങിച്ചേർന്ന ഒരു സമ്പൂർണ്ണ മനുഷ്യനെ വാർത്തെടുക്കണം എന്ന ലക്ഷ്യം മുന്നിൽ കണ്ടുകൊണ്ടുവേണം ഒരു വിദ്യാഭ്യാസ രീതി നിർണ്ണയിക്കാൻ. അതിനാൽ റിപ്പോർട്ട് തുടർന്നു പറയുന്നു: ''വിദ്യാഭ്യാസത്തിന്റെ ഉദ്ദേശ്യംതന്നെ ഒരു നല്ല മനുഷ്യനെ, ഒരു നല്ല പൗരനെ, പ്രയോജനകാരിയായ ഒരു വ്യക്തിയെ വാർത്തെടുക്കുക എന്നതായിരിക്കണം'' എന്ന്.

മുൻപറഞ്ഞ നാലു് അഭിരുചികളിൽ ആദ്യത്തെ മൂന്നെണ്ണം അതായതു് പ്രയോഗക്ഷമമായി ചിന്തിക്കുവാനും ആശയവിനിമയം ചെയ്യാനും പരിതഃസ്ഥിതികൾക്കനുസരിച്ച് തീരുമാനങ്ങൾ കൈക്കൊള്ളാനുമുള്ള കഴിവു് ചരിത്രം, സയൻസ്, കല എന്നിവ അഭ്യസിക്കുന്നതിൽ നിന്നു് ലഭ്യമാകേണ്ടതാണ്. ബ്രൈസൺ എന്ന മഹാൻ പറയുന്നു: '' (1) നീതിശാസ്ത്രം (Ethics) വഴി ചെയ്യേണ്ടതിനേയും ചെയ്തുകൂടാത്തതിനേയും പററി തീരുമാനങ്ങൾ എടുക്കാനും വേണ്ടതിനെ സ്വീകരിക്കാനും പഠിക്കുക; (2) സയൻസുവഴി പ്രാവർത്തികമായ തീർപ്പുകൾ എടുക്കുവാൻ ശക്തനാകുക; (3) കലാസ്വാദനം വഴി ചുററുപാടുകളോട് വികാരപരമായി ഒത്തുചേർന്ന് പ്രവർത്തിക്കുക എന്നീ കഴിവുകൾ

* 1974 ഡിസംബർ മാസത്തിൽ പുറനാട്ടുകര ശ്രീരാമകൃഷ്ണാശ്രമത്തിൽവെച്ചു കൂടിയ സാഹിത്യശിബിരത്തിൽ ചർച്ചാവിഷയമവതരിപ്പിച്ചുകൊണ്ട് വായിച്ച പ്രബന്ധം.

സമ്പാദിക്കണം എന്നതാണു് വിദ്യാഭ്യാസം കൊണ്ടുദ്ദേശിക്കുന്നതു്.'' എന്നാൽ ഇന്നു് ചരിത്രം, സയൻസു്, കല എന്നീ വിഷയങ്ങരം പഠിച്ചു് സ്കൂളുകളിൽനിന്നു് പുറത്തുവരുന്ന ഒരു കുട്ടി ഹാർവേഡു്കമ്മിററിയുടെ ശുപാശയനുസരിച്ചുള്ള മൂല്യങ്ങളേയോ ബ്രൈസൺ ചൂണ്ടിക്കാണിച്ച മൂല്യങ്ങളേയോ നേടിക്കൊണ്ടാണോ വരുന്നതു്.? അല്ലെന്നു് നിസ്സംശയം പറയേണ്ടിയിരിക്കുന്നു. അതുകൊണ്ടുതന്നെയാണല്ലൊ ഇന്നിവിടെ ഈ വിഷയത്തെ അധികരിച്ചു് ഒരു ചർച്ചയും വേണ്ടിവന്നതു്.

ഭൂമുഖത്തു് മനുഷ്യൻെറ ആവിർഭാവംമുതൽ ഇന്നുവരെ മനുഷ്യരാശി കടന്നുപോന്നിട്ടുള്ള അനുഭവങ്ങളുടെയും ചെയ്തുപോന്നിട്ടുള്ള ശരിയുടെയും തെററുകളുടെയും, കൈവരിച്ചുവന്നിട്ടുള്ള വിജയങ്ങളുടെയും നേട്ടങ്ങളുടെയും, നാശഗർത്തത്തിൽനിന്നു് - ചിലപ്പോരം ഉന്മൂലനാശത്തിൽനിന്നുതന്നെയും – മനുഷ്യരാശിയെ കരകയററി അടിപതറാതെ നിലനിർത്തിപ്പോന്നിട്ടുള്ള മഹത്തായ ആശയങ്ങളുടെയും ആദർശങ്ങളുടെയും സാരാംശം മാത്രമാണു് ചരിത്രം ഒരു വിദ്യാർത്ഥിയുടെ മുന്നിൽ നിരത്തുന്നതു്. ചരിത്രത്തിൻെറ നീണ്ടതും കുറുകിയതുമായ ചാലുകളിൽക്കൂടി ആ കൊച്ചുമനസ്സു് കടന്നുപോകുന്നതോടെ അവനു് ജീവിതത്തിൽ ഒരു ലക്ഷ്യവും ഉദ്ദേശ്യവും ലഭിച്ചു കഴിഞ്ഞിട്ടുണ്ടാവണം. സിസ്റ്റർ നിവേദിത വിദ്യാഭ്യാസത്തെക്കുറിച്ചുള്ള ലേഖനങ്ങളിൽ ചരിത്രപഠനം തുടങ്ങേണ്ടതു് ആദ്യം സ്വന്തം രാജ്യത്തിൻെറ ചരിത്രത്തിൽനിന്നായിരിക്കണമെന്നു് എടുത്തു പറയുന്നു. അങ്ങനെ കുട്ടിയുടെ മനസ്സു് മാതൃരാജ്യത്തിൻെറ പൂർവ്വസംസ്കാരത്തേയും ആശയസമ്പത്തിനേയും ആദ്യംതന്നെ പഠിച്ചുമനസ്സിലാക്കി, അതിൽ നല്ല ഭാഗങ്ങളെ സ്വായത്തമാക്കിത്തീർക്കണം. കഴിഞ്ഞ കാലത്തെ അനുഭവങ്ങളിൽ കാലൂന്നിച്ചവുട്ടിക്കൊണ്ടു്, വരാൻപോകുന്ന കാലത്തേയ്ക്കു് മുന്നേറണമെന്നാണു് ശ്രീ വിവേകാനന്ദസ്വാമികരം പറഞ്ഞിരിക്കുന്നതു്. പിന്നീടു് പതുക്കെ മററു രാജ്യങ്ങളുടെ ചരിത്രം പഠിക്കുന്നതോടെ അവൻെറ വ്യക്തിത്വം വികസിച്ചുവന്നു് അവൻ ലോകപൗരത്വത്തിലേയ്ക്കെത്തുന്നു. ചരിത്രം ചില സംഭവങ്ങളുടെ വിവരണങ്ങരം മാത്രമായ ഒരു ഡയറിപോലെയാണു് വിദ്യാർത്ഥിയുടെ മുമ്പിൽ ഇന്നു് അവതരിപ്പിക്കപ്പെട്ടുവരുന്നതു്. അതിനുപകരം കഴിഞ്ഞ കാലത്തെ സംസ്കാരങ്ങളും സംഭവങ്ങളും അവയ്ക്കു പിന്നിലുള്ള ചില വ്യക്തികളും അവക്കു ബലം നൽകിയിരുന്ന ആശയങ്ങളും ജീവസ്സുള്ള ഒരു നാടകംപോലെ വിദ്യാർത്ഥിയുടെ മുന്നിൽക്കൂടി കടന്നുപോകണം. അപ്പോരം വിദ്യാർത്ഥി താനറിയാതെതന്നെ ആ തലമുറകരം ചെയ്തുപോന്ന തെററുകളെ വിലയിരുത്തുകയും അവയുടെ നേട്ടങ്ങളിൽനിന്നു് വിദ്യ ആർജ്ജിക്കുകയും ചെയ്യുന്നു.

വിദ്യാസമ്പന്നനായ ഒരുവൻെറ പ്രധാന ലക്ഷണം ഏതു ഘട്ടത്തിൽ വന്നുപെട്ടാലും ശരിയായ ഒരു തീരുമാനമെടുക്കാനുള്ള സാമർത്ഥ്യം അവനിൽ കാണുമെന്നതാണു്. സയൻസു പഠനം ഇതിനെ വളരെയേറെ സഹായിക്കും. ആവശ്യമുള്ള വസ്തുതകളെല്ലാം ശേഖരിക്കുക, അവയെ ഓരോന്നിനേയും പരിശോധിച്ചു മനസ്സിലാക്കുക, നിശ്ചിതമായൊരു തീർപ്പു് കല്പിക്കുക എന്നീ ഗുണങ്ങരം സയൻസുപഠനത്തിൽനിന്നു ലഭ്യമാകേണ്ടതാണു്. ഇതിനെ 'സയൻറിഫിക് ആററിററ്യൂഡു്, എന്നു പറയും. തൻെറ ചുററുപാടും നടക്കുന്ന സംഭവങ്ങളെ തികച്ചും ഉണർവ്വോടെ അപ്പോഴപ്പോരം കണ്ടറിയാനും അതോടൊപ്പം അവയെ നേരിടാനും ഉള്ള ഒരു കഴിവു് സയൻസുവിദ്യാർത്ഥിയിൽ മുളച്ചുവളരണം. ഈ സ്വഭാവത്തെ അവൻ പിൽക്കാലത്തു് ജീവിതത്തിലേയ്ക്കു പകർത്തുമ്പോരം ജീവിതസമരത്തിലെ ഓരോ ഏററുമുട്ടലിലും അടിപതറാതെ പോരാടി വിജയിച്ചു് അവനു് മുന്നേറാൻ കഴിയുന്നു. ഇക്കാര്യംതന്നെയാണു് പി. ബ്ലാൻഷാഡു് തൻെറ ലേഖനത്തിൽ ചൂണ്ടിക്കാണിച്ചിരിക്കുന്നതു്: ''പ്രശ്നങ്ങരം മുന്നിൽവന്നു നില്ക്കുമ്പോരം അവയെ അങ്ങോട്ടു് കടന്നാക്രമിക്കുവാൻ ഒരു രീതിയുണ്ടാവുകയും പിന്നീടു് അതൊരു സ്വഭാവമായി പരിണമിക്കുകയും ചെയ്യുന്നവിധത്തിൽ വിദ്യാഭ്യാസം നമുക്കു് പരിശീലനം നൽകേണ്ടതുണ്ടു്. അതുപോലെതന്നെ ആത്മനിയന്ത്രണം, തെളിഞ്ഞ വീക്ഷണകോണം, ധൈര്യം, അടക്കം എന്നീ ഗുണങ്ങളും നമ്മിൽ പുഷ്ടിപ്പെടേണ്ടതുണ്ടു്.'' ഇന്നത്തെ സയൻസുപഠനം നമ്മുടെ കുട്ടികളിൽ ഈ സയൻറിഫിക് ആററിററ്യൂഡു് വളർത്തി എടുക്കുവാൻ ഉതകുന്നുണ്ടോ ? ഗണിതശാസ്ത്രത്തിലെ

പ്രശ്നങ്ങളെ അങ്ങോട്ടാക്രമിച്ച് ഉത്തരം കണ്ടു പിടിക്കുവാൻ പരിശീലിച്ചിട്ടുള്ള ഒരു വ്യക്തിക്ക് അതേ ഗുണം ജീവിതപ്രശ്നങ്ങളെ നേരിടുമ്പോഴും പ്രവൃത്തിരൂപത്തിൽ കൊണ്ടുവരുവാൻ പററാത്തതെന്തുകൊണ്ടാണ് ? ശരിയായ വിദ്യാഭ്യാസമല്ല അവനു് കിട്ടുന്നതു് എന്നതുതന്നെ. ശരിയായ വിദ്യാഭ്യാസം നേടിയ ഒരാറം പക്വബുദ്ധിയായി മാറുന്നു. താൻ അദ്ധ്യയനം ചെയ്ത പാഠങ്ങളിൽനിന്നുള്ള അറിവ് അവൻെറ മനസ്സിനെ പാകപ്പെടുത്തുന്നു. തത്ഫലമായി ഏതൊരു പരിതഃസ്ഥിതിയിൽച്ചെന്നുപെട്ടാലും അവനു് അടിപതറാതെ ഉറച്ചുനില്ക്കാനുള്ള കെൽപുണ്ടാകുന്നു.

ഒരു ദൃഷ്ടാന്തം പറയാം. ഇതൊരു സംഭവകഥയാണ്. 1896_ാമാണ്ടു് വിവേകാനന്ദസ്വാമികറം യൂറോപ്പിൽ പര്യടനം നടത്തിവരികയാണ്. ഒരുദിവസം പോമായിലെ പ്രഭ്വിയുടെകൂടെ സ്വാമിജി പാരീസ്നഗരത്തിൽ നിന്ന് അടുത്തുള്ളൊരു ഗ്രാമത്തിലേയ്ക്കു് കുതിരവണ്ടിയിൽ സവാരി പോകുകയാണ്, വെറുതെ കാററുകൊള്ളാൻ. സ്വാമിജിക്കു ഫ്രെഞ്ചുഭാഷ നല്ല വണ്ണം സംസാരിക്കാനറിയാം. വണ്ടിക്കാരനും നല്ല ശുദ്ധമായ ഫ്രെഞ്ചാണ് സംസാരിച്ചിരുന്നതു്. വണ്ടി ഒരു തെരുവിലെത്തിയപ്പോറം ഒരു കൊച്ചുബാലനും ബാലികയും ഒരു വേലക്കാരിയുംകൂടെ നടന്നുവരുന്നതു് അവർ കണ്ടു. കുട്ടികറം വലിയൊരു പ്രഭുകുടുംബത്തിലെ സന്താനങ്ങളാണെന്നു് കാഴ്ചയിൽത്തന്നെ അറിയാം. അടുത്തെത്തിയപ്പോറം വണ്ടിക്കാരൻ വണ്ടിനിർത്തി താഴെ ഇറങ്ങി; കുഞ്ഞുങ്ങളുടെ അടുത്തുചെന്നു് അവരെ ചുംബിച്ച് താലോലിച്ച് വീണ്ടും വണ്ടിയിൽ വന്നുകയറി. പ്രഭ്വിക്ക് ഇതത്ര പിടിച്ചില്ല. വണ്ടി ഓടുകയാണ്. ആ പ്രഭുകുടുംബത്തിലെ സന്താനങ്ങളുടെ അടുത്തു് അയാറം കാണിച്ചതു് കുറച്ച് ദുസ്വാതന്ത്ര്യമായില്ലെയെന്നു് വണ്ടിക്കാരനോടു് പ്രഭ്വി ചോദിച്ചു. അപ്പോറം കുതിരവണ്ടിക്കാരൻ പറഞ്ഞു, ''അതു് എൻെറ കുട്ടികളാണ്. നിങ്ങറം.........ബാങ്കിൻെറ പേരു കേട്ടിട്ടുണ്ടോ ?'' ''തീർച്ചയായും എല്ലാവക്കും അറിയാവുന്നതാണല്ലൊ. അടുത്തകാലത്തു് പൊളിഞ്ഞുതകന്നുപോയ ആ ക്രൂററൻ ബാങ്കിൻെറ കഥ.'' വീണ്ടും വണ്ടിക്കാരൻ പറഞ്ഞു: ''ആ ബാങ്കിൻെറ ഉടമസ്ഥൻ ഞാനായിരുന്നു. അതു നഷ്ടത്തിലാണ് നടക്കുന്നതെന്നു് ഞാൻ മനസ്സിലാക്കി. എൻെറ കടക്കാരിൽ നിന്നും കിട്ടാനുള്ളതൊക്കെ ഈടാക്കി എടുക്കുവാൻ ഇനിയും കുറെനാറം പിടിക്കും. അത്രയും കാലം മററുള്ളവക്കൊരു ഭാരമായിരിക്കുവാൻ ഞാനിഷ്ടപ്പെട്ടില്ല. ഞാനൊരു വീടു വ[illegible]ടുക്കയെടുത്തു് ഭാര്യയേയും മക്കളേയും അവിടെ താമസിപ്പിച്ചു; സഹായത്തിനു് ഒരു വേലക്കാരിയെയും. കയ്യിലുള്ള കാശുകൊണ്ടു് ഈ കുതിരവണ്ടിയും വാങ്ങി നിത്യവൃത്തി കഴിച്ചുവരികയാണ്. കുടിശ്ശികകറം മുഴുവൻ ഈടായിക്കഴിഞ്ഞാൽ ഞാൻ വീണ്ടുമൊരു ബാങ്കുതുടങ്ങി ബാങ്കറാകും,'' എന്നയാറം ഉറപ്പിച്ചു പറഞ്ഞു. സ്വാമിജിക്കു് വലിയ സന്തോഷമായി. ''ഇയാളാണ് ശരിയായ വേദാന്തി. ഇത്ര ഉയന്ന ഒരു പടിയിൽ നിന്നു് താഴെ പതിച്ചിട്ടും അയാറം പരിതഃസ്ഥിതികറക്കു് അടിപണിഞ്ഞിട്ടില്ല. അയാളുടെ ആത്മവിശ്വാസം നോക്കൂ,'' എന്നാണ് സ്വാമിജി വിളിച്ചുപറഞ്ഞതു്. ഈ ആത്മവിശ്വാസം, സ്വാശ്രയശീലം, ഇവയാണ് ഓരോ വിദ്യാസമ്പന്നനിലും തെളിഞ്ഞുകാണേണ്ടതു്.

''മനുഷ്യൻെറ ഉള്ളിൽ സ്വതവേതന്നെ കുടികൊള്ളുന്ന പൂർണ്ണതയെ പ്രകാശിപ്പിക്കൽ ആണ് വിദ്യാഭ്യാസം'' എന്നാണല്ലോ ശ്രീ വിവേകാനന്ദസ്വാമികറം പറഞ്ഞിരിക്കുന്നതു്. വിദ്യാഭ്യാസം ഒരുവനെ പൂർണ്ണതയിലേയ്ക്കെത്തിക്കുന്നു. ഏതൊരു വിദ്യാഭ്യാസസമ്പ്രദായമാണോ ഒരുവനെ സ്വാത്ഥതയിൽ ഒതുക്കിനിർത്തുന്നതു്, അവൻെറ അഹംഭാവത്തെ വദ്ധിപ്പിക്കുവാൻ മാത്രം സഹായിക്കുന്നതു്, ലോകപൗരത്വത്തിലേയ്ക്കു് വികസിക്കുവാനനുവദിക്കാതെ, തന്നിലേയ്ക്കു തന്നെ ചുരുങ്ങിയടങ്ങാൻ പ്രേരിപ്പിക്കുന്നതു് അതു് വിദ്യാഭ്യാസമല്ല. എന്തെന്നാൽ അഹങ്കാരം അപൂർണ്ണതയ്ക്കു് കാരണമാണ്. ഒരു വ്യക്തിയുടെ ഹൃദയം, മനസ്സ്, ഇച്ഛാശക്തി ഇവ മൂന്നിനുമാണ് പ്രാധാന്യം. വിദ്യാഭ്യാസത്തിനു് ഒരു ചട്ടക്കൂടു നിമ്മിക്കുമ്പോറം ഇവ മൂന്നും കണക്കിലെടുക്കേണ്ടതുണ്ടു്. ഇവയ്ക്കു മൂന്നിനും പ്രധാന പങ്കുള്ള ഒരു വ്യക്തിയെയാണ് നാം മുന്നിൽ കാണേണ്ടതു്. നിരവധി വിഷയങ്ങളെക്കുറിച്ചുള്ള വിവരങ്ങറം ശേഖരിക്കൽ വിദ്യാഭ്യാസമാകുന്നു എങ്കിൽ ഒരുച്ചഭാഷിണിയോ കാമറയോ കൈവശമുള്ളൊരുവൻ അഥവാ ഒരു ദിന

പത്രത്തിൻെറ പത്രാധിപർ, ക്ലാസുമുറിക്കകത്തു ള്ള അദ്ധ്യാപകനേക്കാരം കൂടുതൽ പ്രയോജന കാരിയാണെന്നാണു് ഒരു ചിന്തകൻ പറയു ന്നതു്. ഇന്നത്തെ പഠനസമ്പ്രദായം വിദ്യാ ത്ഥിയുടെ തലച്ചോറിനെ ഒരു ലൈബ്രറി യാക്കി മാററുക മാത്രമാണു് ചെയ്യുന്നതു്. അല്പംപോലും ദഹിക്കാതെയും അവൻെറ വ്യ ക്തിത്വത്തിനോടു് തെല്ലുപോലും അലിഞ്ഞു ചേരാതെയും ആ അറിവു മുഴവൻ തലച്ചോറിന കത്തു് അങ്ങനെതന്നെ കിടക്കുന്നു. ഇത്രയും കാലം പരിശ്രമവും ആരോഗ്യവും ധനവും ആയു സ്സും ചിലവാക്കി സമ്പാദിച്ചെടുത്ത ആ ജ്ഞാന സമ്പത്തു മുഴവൻ വിദ്യാലയത്തിൽനിന്നു് പുറ ത്തുവരുമ്പോരം ഉപയോഗശൂന്യമായിത്തീരുന്നു, അതു് ഒററയടിക്കു് അവനെ ഉപേക്ഷിക്കുകയും ചെയ്യുന്നു. അതുകൊണ്ടാണു് ജനറൽ ഓമർ ബ്രാഡ്ലി ഇന്നത്തെ യുഗത്തെ 'ന്യൂക്ലിയാർ രാക്ഷസന്മാരുടെയും നൈതികവാമനന്മാരുടെ യും യുഗം' (The age of Nuclear giants and Ethical pigmies) എന്നു വിളിച്ചതു്. ഗണിതം, സയൻസു്, ചരിത്രം എന്നിവയുടെ പാഠ്യപദ്ധതി ഒരു മാതിരി എല്ലാ രാഷ്ട്രങ്ങളിലും ഒരേ രീതി യിൽത്തന്നെയാണു് രൂപീകരിക്കപ്പെട്ടിട്ടുള്ള തെന്നു പറയുന്നതിൽ തെററില്ല. അതുമൂലം ഒരു ഗുണവുമുണ്ടു്. അതായതു് ഒരാരം പറഞ്ഞതു പോലെ, ''ഭൂമിശാസ്ത്രം, ചരിത്രം, ബീജഗണി തം, അങ്കഗണിതം എന്നിവ കുട്ടിക്കാലത്തെ ശാപങ്ങളും ദുരിതങ്ങളുമാണെങ്കിലും അവ അതി മഹത്തായൊരു നഗരിയിലേയ്ക്കുള്ള പ്രവേശന ദ്വാരമാണു്. ആധുനികചിന്താസാമ്രാജ്യത്തിലെ വോട്ടവകാശമാണവ. അവ കൈമുതലായുണ്ടാ യാൽ ഒരാരംക്കു് അഭ്യസ്തവിദ്യരുടെ ലോകം മുഴവനുമായും സമ്പക്ക്ത്തിലേപ്പെടുവാൻ കഴി യും.'' നെഹ്റു എഴുതിയ Glimpses of World History പോലെ സംസ്കാരങ്ങളുടെയും ജനതതി കളുടെയും ചില അസാധാരണവ്യക്തികളുടെയും അവയ്ക്കു പിന്നിലുള്ള ആദശ്ങ്ങളുടെയും തെററുക ളുടെയും കഥകളെന്നോണം ചരിത്രം എഴുതി അവതരിപ്പിക്കപ്പെട്ടാൽ അതു പഠിച്ചുവരുന്ന കുട്ടി സംസ്കാരസമ്പന്നനും അനുഭവസമ്പന്നനും വിശാലഹൃദയനും പക്വബുദ്ധിയുമായ ഒരു പൗരനായി മാറും.

ഹാർവേഡ് കമ്മിററി റിപ്പോർട്ടു് ചൂണ്ടി ക്കാണിച്ച നാലാമത്തെ അഭിരുചി — അതായതു് മൂല്യങ്ങളെ വിവേചനം ചെയ്യാനുള്ള കഴിവു് മുൻപറഞ്ഞവിധത്തിൽ കുറച്ചൊക്കെ കുട്ടികളിൽ വളത്തിയെടുക്കാവുന്നതാണു്. എങ്കിലും മൂല്യ ങ്ങരം ശരിയായും ഒരു വ്യക്തിയിൽ സ്ഥാപിച്ചു കിട്ടണമെങ്കിൽ ധാമ്മികവും സാന്മാഗ്ഗികവുമാ യുള്ള പഠനം വഴിയായി മാത്രമേ സാധിക്കു. റാൽഫ് ബാർട്ടൺ തൻെറ 'Realms of Values' എന്ന പുസ്തകത്തിൽ ഇപ്രകാരം പറയുന്നു: 'സാ ന്മാഗ്ഗികപഠനത്തെ അവഗണിച്ചു എന്നതു് ഇന്നു് ഒരു വിരോധാഭാസമായി നിലകൊള്ളുന്നു. ആധുനികസംസ്കാരം ഇത്ര ഗൗരവാവഹമായ ഒരു ആപത്ഘട്ടത്തിൽ എത്തി മുട്ടിനില്ക്കുകയാണു് എന്നതുതന്നെ അതിനൊരു തെളിവാണു്. സാ ങ്കേതികവിജ്ഞാനം ആണശാസ്ത്രത്തിൻെറ കളരി യങ്കത്തിലാണു് നമ്മെ കൊണ്ടെത്തിച്ചിട്ടുള്ളതു്. തന്മൂലം ജനസമുദായം തകച്ച്യുടെ വക്കത്താണു് നില്ക്കുന്നതു്. അതിനാൽ ഈ വിജ്ഞാനത്തെ നാ ശോന്മുഖമായ കാര്യങ്ങളിലേപ്പെടുന്നതിനെ തട ഞ്ഞു് എത്രയും വേഗം ശ്രേയോമാഗ്ഗത്തിലേയ്ക്കു് തിരിച്ചുവിടണമെന്നുണ്ടെങ്കിൽ അവയെ സാന്മാ ഗ്ഗികനിയന്ത്രണത്തിനു് വിധേയമാക്കുക എ ന്നൊരു പോംവഴിയേയുള്ളു.'' ശാസ്ത്രീയ കണ്ടു പിടിത്തങ്ങരം ജീവിതസൗകര്യങ്ങളേയും സുഖ ങ്ങളേയും വദ്ധിപ്പിച്ചു, ജീവിതയാത്ര കൂടുതൽ കൂടുതൽ സുഗമമാക്കി. ഭൗതികശാസ്ത്രഗവേഷണ ത്തിലായാലും കമ്മ്യൂണിസ്ററുവ്യവസ്ഥിതി യിലായാലും ജനകോടികരംക്കുവേണ്ടിയുള്ള ചിന്താഭാരം ഏതാനും ചില വ്യക്തികരം ഏറെറ ടുത്തു. ഇതിൻെറയെല്ലാം ഫലമായി സ്വയം ചിന്തിക്കാനും ഒരു ലക്ഷ്യം നേടുന്നതിനുംവേണ്ടി എന്തു കഷ്ടത സഹിക്കാനും ദൃഢതയോടും ക്ഷമ യോടുംകൂടി മുന്നോട്ടു കയറാനും ധൈര്യത്തോടെ ഏതു വിഘ്നങ്ങളെയും നേരിടാനും ഉള്ള കഴിവു് ഇന്നത്തെ തലമുറയിൽ തുലോം കുറഞ്ഞു കുറഞ്ഞു വരികയാണു്. എല്ലാവരുടെയും ദൃഷ്ടി എളുപ്പ വഴിയിലേയ്ക്കാണു്. ഫലം അല്പം താഴ്ന്ന തായാലും വേണ്ടില്ല. ഇതു് ആശേപരമായ ഒരു വലിയ അധഃപതനമാണു്. സിസ്റ്റർ നിവേദിത പറയുന്നതു്: ''ഒരുവൻെറ സ്വഭാവത്തിനും പൂവ്വ സംസ്കാരത്തിനും മനോഗതിക്കും അനുസൃതമായ ഒരാദശത്തേയും അതിനുപററിയ ജീവിതമൂല്യ

ങ്ങളേയും തിരഞ്ഞെടുക്കുവാൻ ഒരുവൻ ശക്തനാകണം. ഈ ജീവിതത്തിൽത്തന്നെ അവയെ നേടിയെടുക്കുവാൻ സധൈര്യം കിണഞ്ഞു പരിശ്രമിക്കുവാൻ അവൻ ഉത്സാഹത്തുള്ളിച്ചയോടെ മുന്നോട്ടുവരണം. ഈ വിധത്തിൽ അവനവനും രാഷ്ട്രത്തിനും ഒരനുഗ്രഹവും ഉപകാരവും ആയിത്തീരുകയും വേണം. ഇപ്രകാരമുള്ള ഒരു പ്രവണത ഒരു വിദ്യാർത്ഥിയിൽ വളർത്തിയെടുക്കുകയെന്നുള്ളതാണ് വിദ്യാഭ്യാസത്തിന്റെ ഏററവും പ്രധാനമായ ഉദ്ദേശ്യം'' എന്നാണ്.

സ്വാതന്ത്ര്യലബ്ധിക്കുശേഷം ഭാരതത്തിൽ നടപ്പിൽ വരുത്തേണ്ട വിദ്യാഭ്യാസസമ്പ്രദായത്തിന്റെ ലക്ഷ്യം എന്തായിരിക്കണം എന്ന ചോദ്യത്തിന് ഗാന്ധിജി ഒരിക്കൽ മറുപടി പറയുകയുണ്ടായി: ''സ്വഭാവരൂപീകരണം, ധൈര്യം, ആത്മബലം, വീര്യം, ഇവയെ സ്വായത്തമാക്കാനുള്ള ശ്രമത്തിൽ സ്വയം മറക്കാൻ കഴിയുക. ഈ ഗുണങ്ങളെ പോഷിപ്പിച്ചെടുക്കാനാണ് ഞാൻ ശ്രമിക്കുക. അക്ഷരാഭ്യാസം ചെയ്യുന്നതിനേക്കാൾ എത്രയോ പ്രാധാന്യമേറിയതാണിതു്. ഈ മഹത്തായ ലക്ഷ്യത്തിലെത്തിച്ചേരുന്നതിനുള്ള വെറും മാർഗ്ഗം മാത്രമാണ് എഴുത്തും വായനയും.'' രണ്ടു മാർഗ്ഗങ്ങളാണ് സ്വഭാവരൂപീകരണം സാധിക്കാൻ നിർദ്ദേശിക്കപ്പെട്ടിരിക്കുന്നതു്. 1 സാന്മാർഗ്ഗികവും ആദ്ധ്യാത്മികവുമായ മൂല്യങ്ങളെ കുട്ടികളുടെ മനസ്സിൽ വളർത്തിയെടുക്കുക; 2 അവയെ സ്വജീവിതത്തിൽ അനുഷ്ഠിച്ചുവരുന്ന അദ്ധ്യാപകരെ അവരുടെ കൺമുന്നിൽ നിർത്തുക. സാന്മാർഗ്ഗികഗുണങ്ങളാണ് നാനാഘട്ടങ്ങളിൽ മനുഷ്യനും മനുഷ്യനും തമ്മിലുള്ള ബന്ധത്തെ നിർണ്ണയിക്കുന്നതും, നിയന്ത്രിക്കുന്നതും. ആദ്ധ്യാത്മികമൂല്യങ്ങളാണ് ഒരുവന്റെ ആന്തരികമായ നിയന്ത്രണത്തെ പാലിക്കുന്നതു്, സ്വാർത്ഥത്തിൽ കേന്ദ്രീകരിച്ച ഒരു ജീവിതത്തിൽനിന്ന് വിടുർത്തി ഒരുവനെ ക്രമേണ സ്നേഹവും നിസ്വാർത്ഥതയും വിശാലതയും നിറഞ്ഞ ഒരു വ്യക്തിയാക്കി മാററുന്നതു്.

മൂല്യങ്ങളെപ്പററി ഡോ. രാധാകൃഷ്ണൻ ഇപ്രകാരം പറയുന്നു: ''ഓരോ രാഷ്ട്രത്തിനും അതിന്റേതായ വിദ്യാഭ്യാസലക്ഷ്യമുണ്ട്. ഗ്രീക്കുകാർ ബുദ്ധികൂർമ്മയേയും സൗന്ദര്യസമ്പൂർണ്ണതയേയും ലക്ഷ്യമായി കരുതിയിരുന്നു. റോമൻകാരാകട്ടെ സ്വരാജ്യസ്നേഹം, രാഷ്ട്രീയതാല്പര്യങ്ങളോടുള്ള കൂറ് എന്നിവയ്ക്കാണ് പ്രാധാന്യം കല്പിച്ചിരുന്നതു്. എന്നാൽ ഇന്നാട്ടിലാവട്ടെ നാം വിദ്യാഭ്യാസത്തെ ശ്രേഷ്ഠതരമായൊരു ജീവിതത്തിലേയ്ക്കുള്ള – ഒരിക്കൽ ജന്മമെടുത്തവരെ ദ്വിജന്മാരാക്കി മാററാനുള്ള ഒരു മാർഗ്ഗമായിട്ടാണ് കാണുന്നതു് – അതായതു് അഭയം, അഹിംസ, അസംഗത എന്നിവയുടേതായ രണ്ടാം ജന്മത്തിലേയ്ക്ക് കടത്തിവിടുകയാണ് ഭാരതത്തിന്റെ വിദ്യാഭ്യാസസമ്പ്രദായത്തിലെ അടിസ്ഥാനോദ്ദേശ്യം.'' അഭയം — ഭയത്തിൽനിന്നുള്ള മോചനമാണ്. അതായതു് തന്റെ സങ്കുചിതമായ വ്യക്തിത്വത്തിൽനിന്നു പുറത്തുകടന്ന്, നിന്നെപ്പോലെ നിന്റെ അയൽക്കാരനേയും സ്നേഹിക്കുക – തുടങ്ങിയ മഹത്തത്വങ്ങൾ ഉദ്ഘോഷിക്കുന്ന ആലോകപൗരത്വത്തിന്റെ – സാർവ്വലൗകികസ്നേഹത്തിന്റെ സാമ്രാജ്യം. അസംഗത - ഒന്നിനോടും ഒട്ടിനില്ക്കായ്ക – ഈ ലോകത്തിൽ സർവ്വശ്രേഷ്ഠമായി പെരുമാറാൻ നമ്മെ പ്രേരിപ്പിക്കുന്ന സ്വഭാവഗുണം. അഹിംസ – മററുള്ളവരെ ഉപദ്രവിക്കാതിരിക്കുക എന്ന പൊതുവായ അർത്ഥമുണ്ടെങ്കിലും അസൂയാരാഹിത്യം എന്നാണ് ശങ്കരാചാര്യർ അതിനു കൊടുത്തിരിക്കുന്ന അർത്ഥം. എല്ലാവരുടെയും ഉയർച്ചയിൽ ആത്മാർത്ഥമായ ആനന്ദം, അറിഞ്ഞുകൊണ്ടുതന്നെ അന്യരെ സ്നേഹിക്കുവാനുള്ള പരിശ്രമം. ഇങ്ങനെ ഒരു കുട്ടിയുടെ ബുദ്ധി, ഇച്ഛാശക്തി, ഹൃദയം ഇവ മൂന്നിന്റെയും സമഞ്ജസമായ വളർച്ചയും വികാസവും സാധിച്ചെടുക്കലാണ് പുരാതനഭാരതത്തിലെ വിദ്യാഭ്യാസാദർശം. ഒരു കൊച്ചുകുട്ടിക്കു് സത്യം, സാർവ്വത്രികസ്നേഹം, സ്വാർത്ഥത്യാഗം എന്നീ പദങ്ങളുടെ സാരം മനസ്സിലാക്കാനുള്ള കെൽപ്പുണ്ടോ ? എന്ന ചോദ്യത്തിന് ഗാന്ധിജി ഇപ്രകാരം ഉത്തരം നൽകി: ''നിശ്ചയമായും. സത്യം, ആത്മാവ്, സ്നേഹം, തുടങ്ങിയ ആശയങ്ങൾ നാം കുട്ടികളെ മനസ്സിലാക്കിക്കൊടുക്കുവാൻ ശ്രമിക്കുമ്പോൾ അവർ നേരത്തേ പഴകിപരിചയിച്ച ഭാഷതന്നെയാണ് നാം അവിടെ ഉപയോഗിക്കുന്നതു്. ഒരു ശവശരീരം കാണുമ്പോൾ കുട്ടികൾ സാധാരണ പറയാറില്ലെ – 'ഇയാളുടെ ജീവൻ എവിടേയ്ക്കാണാവോ പോയതു്?' എന്ന്. ഈ ചോദ്യം ചോദിക്കാൻ കഴിവുള്ള ഒരു കുട്ടിക്കു് തീർച്ചയായും ആത്മാവിനെപ്പററി

പ്പറഞ്ഞാൽ മനസ്സിലാക്കാനുള്ള കെൽപുണ്ടെന്ന തിൽ സംശയമേ ഇല്ല. കോടിക്കണക്കിന് അക്ഷരാഭ്യാസരഹിതരായ നമ്മുടെ കുഞ്ഞുങ്ങൾക്ക് ബുദ്ധിശക്തി വളരുന്ന പ്രായത്തിൽ ത്തന്നെ, സത്യാസത്യങ്ങളെ വേർതിരിച്ചറിയുന്നതിനുള്ള കഴിവും ലഭിക്കുന്നുണ്ട്.''

ഇതൊക്കെയായാലും ധാർമ്മികമൂല്യങ്ങളോട് ഇന്നത്തെ യുവതലമുറയ്ക്ക് ഒരു വെറുപ്പ് ആണ് കാണുന്നത്. ലെനിൻെറ ഭാഷയിലെ ''കറുപ്പ്'' ആണ് മതം എന്നവർ ശക്തിയായി വിശ്വസിക്കുന്നുണ്ട്. മതത്തേയും അഥവാ മതപരമായ എന്തിനേയും—ജീവിതമായാലും ജീവിതമൂല്യമായാലും അനാചാരം, അന്ധവിശ്വാസം എന്നിവയുടെ പര്യായപദങ്ങളായിട്ടാണ് അവർ കണക്കാക്കിവരുന്നത്. അതിന് മതിയായ കാരണവുമുണ്ട്. എന്താണ് ആ കാരണം ? ആധുനികസംസ്കാരത്തെ പാടെ തകിടം മറിക്കുവാൻ, നാശഗർത്തത്തിലേയ്ക്ക് തിരിച്ചുവിടാൻ പ്രഥമവും പ്രധാനവുമായ പ്രേരകശക്തി ധാർമ്മികമൂല്യങ്ങളോടുള്ള അവഗണനയാണെന്ന് റാൽഫ്ബാർട്ടൻ പറഞ്ഞത് നാം കേട്ടുവല്ലോ. ഈ അവഗണനയ്ക്ക് മുഖ്യഹേതു എന്തായിരുന്നു ? കുട്ടികളുടെ മുമ്പിൽ നാം വരച്ചുകാണിക്കുന്ന മതത്തിൻെറ ചരിത്രം അക്രമത്തിൻെറയും അസഹിഷ്ണുതയുടെയും ചരിത്രമാണ്. മതഭ്രാന്തും അസഹിഷ്ണുതയും മൂലം ലോകം എത്രമാത്രം ദുരിതമനുഭവിച്ചിട്ടുണ്ടെന്ന് നമ്മുടെ യുവാക്കൾ കണ്ടു. മാത്രമല്ല, മതാചാരങ്ങളും നിബന്ധനകളും മിക്കപ്പോഴും സാമൂഹ്യപുരോഗതിക്ക് തടസ്സമായി നില്ക്കുന്നതും രാഷ്ട്രങ്ങൾ തമ്മിലും സമുദായങ്ങൾ തമ്മിലുമുള്ള കലഹങ്ങൾക്ക കാരണമായിത്തീരുന്നതും നമ്മുടെ യുവതലമുറ കണ്ടു. ഇതൊന്നും പോരാതെ ആദ്ധ്യാത്മികതയുമായി യാതൊരു ബന്ധവുമില്ലാത്ത പല കാര്യങ്ങൾക്കുംവേണ്ടി മതത്തെ വിനിയോഗിക്കുന്നതും അവർ കണ്ടു. മതഗ്രന്ഥങ്ങളിലും മതപ്രസംഗങ്ങളിലും വീണ്ടും വീണ്ടും പ്രത്യക്ഷപ്പെടുന്ന സ്നേഹം, സാഹോദര്യം, നീതി എന്നീ പദങ്ങൾക്ക് അവ പ്രയോഗിക്കുന്നവരുടെ ജീവിതവുമായി യാതൊരു പൊരുത്തവുമില്ലെന്നും അവർ കണ്ടു. ഇത്തരം ആത്മാർത്ഥതയില്ലാത്ത മതമോ ധാർമ്മികമൂല്യങ്ങളോ അവർക്ക വേണ്ട. എന്നാൽ ഈ മൂല്യങ്ങളെ മാററിനിർത്തിയപ്പോൾ തൽസ്ഥാനത്ത് സ്ഥലം പിടിക്കുവാൻ മറെറാരു മൂല്യവും അവർക്ക കിട്ടിയതുമില്ല. ചിലർ സുഖം, സ്വാതന്ത്ര്യം, സമത്വം എന്നിവയെ വാഗ്ദാനം ചെയ്യുന്ന കമ്യൂണിസത്തെ തൽസ്ഥാനത്ത് പ്രതിഷ്ഠിക്കുവാൻ ശ്രമിച്ചു. വേറെ ചിലർ നൂതനമൂല്യങ്ങളെ അന്വേഷിച്ച് പടിഞ്ഞാറോട്ട് തിരിഞ്ഞു. പടിഞ്ഞാറൻ മുദ്രകുത്തിയ എന്തും അവരുടെ കണ്ണിൽ വിലപിടിച്ചതായി. സ്വന്തം നാട്ടിലെ വസ്തുക്കൾതന്നെ പടിഞ്ഞാട്ടുചെന്ന് ഒന്നു നിറം മാറിവന്നാൽ അവർക്ക് അവയോട് വലിയ പ്രതിപത്തിയായി. ആരോ ഒരിക്കൽ പറഞ്ഞതുപോലെ ''നമ്മുടെ ചെറുപ്പക്കാർ ഒരു കാൽ പൗരസ്ത്യദേശത്തും മറേറത് പാശ്ചാത്യദേശത്തും വെച്ചുകൊണ്ടാണ് നിൽപ്.'' രണ്ടും അനുദിനം മാറിമറിഞ്ഞുകൊണ്ടിരിക്കുന്നതിനാൽ നമ്മുടെ യുവതലമുറ ഒരരക്ഷിതാവസ്ഥയിൽ വന്നുപെട്ടിരിക്കുകയാണ്. അപ്പോഴാണ് 'മോഹഭംഗം', 'മൂല്യത്തകർച്ച' എന്നീ പദങ്ങൾ ചിന്തകന്മാരുടെ തൂലികത്തുമ്പുകളിൽനിന്ന് തുരുതുരെ ഉതിർന്നുവീഴാൻ തുടങ്ങിയത്.

ഇതിനെല്ലാം മാററുകൂട്ടുവാൻ നമ്മുടെ ഭരണഘടനയിലെ 'മതേതരരാഷ്ട്രം' എന്ന പദവും വളരെയേറെ സഹായിച്ചു. മതേതരരാഷ്ട്രത്തിൻെറ അർത്ഥം നാം പ്രത്യേകം ശ്രദ്ധിക്കേണ്ടതുണ്ട്. ''മതേതരരാഷ്ട്രം എന്നുവെച്ചാൽ ദൈവരഹിതമായ രാഷ്ട്രമെന്നല്ലർത്ഥം. മതേതരത്വം എന്നു വെച്ചാൽ എല്ലാ സാന്മാർഗ്ഗികതത്വങ്ങളേയും മൂല്യങ്ങളേയും പാടെ ഉപേക്ഷിക്കുക എന്നുമല്ല, നേരെമറിച്ച് സർവ്വമതവിശ്വാസങ്ങളോടും സഹിഷ്ണുത പാലിക്കുക, രാഷ്ട്രം ഏതെങ്കിലുമൊരു പ്രത്യേകമതവിശ്വാസത്തോട് കൂടുതൽ ബന്ധം പുലർത്താതിരിക്കുക എന്നാണുദ്ദേശിക്കുന്നത്. പലരും സ്വാതന്ത്ര്യം, മൗലികാവകാശം എന്നീ വാക്കുകളെ ചൊല്ലി ആവേശപൂർവ്വം മുറവിളി കൂട്ടുന്നതു കാണാം. എന്നാൽ സ്വാതന്ത്ര്യം ആകെ ഒന്നേയുള്ളു. അതായത് നന്മയും തിന്മയും വേർതിരിച്ചെടുക്കുന്നതിനുള്ള സ്വാതന്ത്ര്യം. അതുപോലെതന്നെ മൗലികാവകാശം എന്ന പദത്തിൻെറ സാരാംശത്തെ നമ്മുടെ വേദശാസ്ത്രങ്ങളിൽനിന്നെടുത്ത ഒരൊററ വാക്കിലൊതുക്കാം. അതായത് ധർമ്മം — സമർപ്പണബുദ്ധിയോടുകൂടി തൻെറ കർത്തവ്യം നിർവ്വഹിക്കുന്നതുവഴി ഉദ്ഭൂതമാകുന്ന സദാചാരരീതി എന്ന്

നാം ഈ മുറവിളി കൂട്ടുന്നവരെ ഒന്നു പഠിപ്പിക്കു വാൻ പുറപ്പെട്ടാൽ, എത്രമാത്രം ആവേശത്തോടു കൂടി അവരതു കൈക്കൊള്ളും എന്നൊന്നു് നോക്കേണ്ടതാണു്.''

മതം ഒരു പ്രത്യേകവിഷയമായി പഠിപ്പിക്കാതെ വിവിധ മതങ്ങളെ അടിസ്ഥാനമാക്കിയ ധാൎമ്മികമൂല്യങ്ങളുമായും അവയെ ജീവിച്ചുകാണിച്ചു് സാൎത്ഥകമാക്കി ലോകത്തിനു് അനുഗ്രഹം വർഷിച്ച മഹാത്മാക്കളുടെ ജീവിതവുമായി ബാലമനസ്സുകളെ പരിചയപ്പെടുത്തണം. എല്ലാ മതങ്ങളിലേയും നല്ല വശങ്ങളെ അവരുടെ മുന്നിൽ വെയ്ക്കണം. മതം പാടെ ഈ ഭൂമുഖത്തുനിന്നു് തുരത്തിക്കളയാം എന്നുവെച്ചാൽ അതു നടക്കുന്നതല്ല.

കമ്യൂണിസം എല്ലാ പ്രശ്നങ്ങൾക്കും ഒരു പോംവഴി നിൎദ്ദേശിക്കുവാൻ അപര്യാപ്തമാണെന്നു് തെളിഞ്ഞുകഴിഞ്ഞു. ആ വ്യവസ്ഥിതി നടപ്പിലുള്ള രാജ്യങ്ങളിലും മദം, മത്സരബുദ്ധി എന്നീ ദോഷങ്ങൾ — അതായതു് മനുഷ്യന്റെ അസംതൃപ്തി, അശാന്തി എന്നിവയിൽനിന്നും ഉടലെടുക്കുന്ന ദൂഷ്യങ്ങൾ — മററെങ്ങുംപോലെ തന്നെ നടമാടുന്നുണ്ടു്. ഗവണ്മെൻറിന്റെ നിയമഹസ്തങ്ങളെക്കൊണ്ടു് സൎവ്വസമത്വം നടപ്പിൽ വരുത്താനാവില്ല. സമത്വബുദ്ധി ആന്തരികമായി പരിപോഷിപ്പിച്ചുകൊണ്ടുവരികതന്നെ വേണം. അതിനുള്ള ഏററവും ഉപയുക്തമായ ക്ഷേത്രമാണു് വിദ്യാലയം. വിദ്യാലയത്തിലെ പല വിഭാഗങ്ങളിൽക്കൂടിയും സത്യം, സ്നേഹം, ആത്മവിശ്വാസം തുടങ്ങിയ ധാൎമ്മികമൂല്യങ്ങളും ഹാർവേഡു് കമ്മിററി റിപ്പോർട്ടു് നിൎദ്ദേശിച്ചിട്ടുള്ള അഭിരുചികളും വളൎന്നുവരുന്ന തലമുറയിൽ കെട്ടിപ്പടുത്തുകൊണ്ടുവരുവാൻ ശ്രമിക്കാവുന്നതാണു്. അവയിൽ ചിലതു് ഇവിടെ ചുരുക്കമായി സൂചിപ്പിക്കാം:

(1) അദ്ധ്യാപകൻ: അദ്ധ്യാപകന്റെ ചുമതല അളവററതാണു്. ധാൎമ്മികമൂല്യങ്ങളെ കുട്ടികൾക്കു പകൎന്നുകൊടുക്കുവാൻ ഏതു സന്ദൎഭത്തേയും ഉപയോഗിക്കുവാൻ അദ്ധ്യാപകൻ ശ്രമിക്കേണ്ടതാണു്. അദ്ധ്യാപകന്റെ ഉടുപ്പും നടപ്പും മറേറതു പെരുമാററവും കുട്ടികളറിയാതെ അവരുടെ മനസ്സിൽ മായാത്ത മുദ്ര പതിപ്പിക്കുന്നുണ്ടെന്നു് അദ്ദേഹത്തിനു് സദാ ഓൎമ്മ വേണം. വിദ്യാലയങ്ങളുടെ ഇന്നത്തെ അധഃപതനത്തിനു കാരണം മാസാവസാനത്തിലെ നോട്ടുകളുടെ തുക മാത്രം കണക്കിലെടുത്തുകൊണ്ടു് ജോലിക്കു വരുന്ന അദ്ധ്യാപകരാണു്. അവൎക്കു് സമൎപ്പണബുദ്ധിയില്ല. അതുകൊണ്ടു് നിവൃത്തിയുള്ള പക്ഷം വിദ്യാഭ്യാസാധികൃതന്മാർ അദ്ധ്യാപകരെ നിയമിക്കുമ്പോൾ അവരുടെ സ്വഭാവത്തേക്കുറിച്ചു് വളരെയധികം ശ്രദ്ധിക്കേണ്ടതുണ്ടു്. പാർട്ടിരാഷ്ട്രീയവും സംവരണവും വെച്ചുപുലൎത്തുന്ന ഇന്നത്തെ വ്യവസ്ഥിതിയിൽ ഇതിനു് മാററം വരാൻ വളരെ കാലതാമസം നേരിടും.

(2) പരീക്ഷ: ഇന്നത്തെ പരീക്ഷാസമ്പ്രദായത്തിൽ വളരെയധികം കോട്ടങ്ങളുണ്ടെന്നു് പലരും സമ്മതിച്ചിട്ടുള്ള കാര്യമാണു്. ഇന്നത്തെ പരീക്ഷാസമ്പ്രദായത്തിലെ ന്യൂനതകളുടെ കാര്യം നില്ക്കട്ടെ. ഒരു കുട്ടിയുടെ യോഗ്യതയുടെ മാനദണ്ഡം പരീക്ഷയിൽ കിട്ടുന്ന മാൎക്കുകളാണല്ലൊ. പക്ഷെ പരീക്ഷയിൽ കിട്ടുന്ന മാൎക്കു മുഴുവൻ ആ കുട്ടി ശരിക്കും കാണാപ്പാഠം പഠിച്ചെങ്കിലും എഴുതിമേടിച്ച മാൎക്കുകളാണെങ്കിൽ വേണ്ടില്ലായിരുന്നു. അതിനു പിന്നിൽ നടക്കുന്ന അക്രമങ്ങളെപ്പററി അന്വേഷിച്ചാൽ നമുക്കെല്ലാവൎക്കും ലജ്ജിച്ചു് തല താഴ്ത്തേണ്ടിവരും. വിദ്യാഭ്യാസം കഴിഞ്ഞു് കലാലയത്തിൽനിന്നും പുറത്തുവരുന്ന ഒരൊററ വിദ്യാൎത്ഥിക്കും സ്വന്തം കഴിവിനെക്കുറിച്ചു് ശരിയായൊരു ബോധമില്ല. നചികേതസ്സിനെപ്പോലെ ''ബഹൂനാമേമി പ്രഥമോ ബഹൂനാമേമി മദ്ധ്യമഃ, ശ്രേഷ്ഠന്മാരായ പലരിലും വെച്ചു് ഞാൻ ഒന്നാമൻതന്നെയാണു്, ഏററവും ശ്രേഷ്ഠന്മാരുടെ ഇടയിൽ ഒരു പക്ഷെ ഞാൻ രണ്ടാമനായേക്കാം, (എന്നാലൊരിക്കലും അതിൽ കീഴ്പോട്ടുപോകില്ല, തീൎച്ച)'' എന്നു പറയാൻ ഏതു കുട്ടിക്കാണിന്നു് ധൈൎയ്യം? ആത്മവിശ്വാസത്തിന്റെ ഉത്തമോദാഹരണമാണിതു്. ഇത്തരം ആത്മവിശ്വാസവും ദൃഢതയും ധൈൎയ്യവും വെളിവാകത്തക്കവിധത്തിൽ കുട്ടികളുടെ ഉള്ളിൽ കുടികൊള്ളുന്ന കഴിവുകളെ പുറത്തുകൊണ്ടുവന്നു് പരീക്ഷിച്ചു തിട്ടപ്പെടുത്തുവാനുതകുന്ന ഒരു പരീക്ഷാസമ്പ്രദായം എങ്ങനെയെങ്കിലും നമുക്കു കണ്ടുപിടിക്കണം. പലൎക്കും പല കഴിവുക-

ളുണ്ട്. ഒരേ ചോദ്യക്കടലാസുകൊണ്ട് എല്ലാ കഴിവുകളേയും പരീക്ഷിക്കാനാവില്ല. അതു കൊണ്ട് വിദ്യാഭ്യാസവിദഗ്ദ്ധന്മാർ ഒരുമിച്ചിരുന്നാലോചിച്ച് കഴിവുകളെ അളക്കാനൊരു പരീക്ഷണസമ്പ്രദായം കണ്ടുപിടിച്ചാൽ കുട്ടികൾ ഉത്സാഹത്തോടെ ആ പരീക്ഷകളിൽ പ്രവേശിക്കുന്നതു കാണാം, അവക്ക് അവരെത്തന്നെ സ്വയം അളക്കാനുള്ള അവസരവും ലഭിക്കും.

(3) സ്കൂൾ പാർലമെന്റ്: സ്കൂൾ പാർലമെന്റ് ഇന്നു രാഷ്ട്രീയപാർട്ടികളുടെ ഒരു കുത്തരങ്ങാണ്. രാജ്യത്തിലെ ജനപ്രതിനിധിസഭയിലെ പാർട്ടി വഴക്കുകളും അധികാരപ്രമത്തതയും കലാലയസഭകളിലും കടന്നുകൂടിയിട്ടുണ്ട്. രാഷ്ട്രീയപാർട്ടികളിലേയ്ക്കുള്ള നേതാക്കന്മാരെ വാർത്തെടുക്കുന്ന ഒരു കളരിയായിത്തീർന്നിട്ടുണ്ട് ഇന്നത് എന്നു പറഞ്ഞാൽത്തന്നെ അതൊരു അതിശയോക്തിയാവില്ല. കുട്ടികളിൽ ഐകമത്യം, സാഹോദര്യം, സഹിഷ്ണത, അഭിപ്രായസ്വാതന്ത്ര്യം എന്നീ സദ്ഗുണങ്ങളെ വളർത്തി പ്രശോഭിപ്പിക്കാനുദ്ദേശിച്ച് നടത്തപ്പെടുന്ന സ്കൂൾസഭകളിൽ രാഷ്ട്രീയത കൂടിക്കലരാതെ സൂക്ഷിക്കേണ്ടതുണ്ട്. ഇനിയും അതു ശുദ്ധമാക്കി എടുക്കുവാൻ വളരെ ക്ലേശിക്കേണ്ടിവരും. എങ്കിലും നമ്മുടെ കുട്ടികളെ ഉപകാരികളായ പൗരന്മാരാക്കി വളർത്തി എടുക്കണമെങ്കിൽ ഇതു സാധിച്ചേ തീരൂ.

ഇങ്ങനെ, ഗ്രൂപ്പ്കോമ്പോസിഷൻ, ഗെയിംസ്, സയൻസ്ക്ലബ്ബ് ആർട്സ്ക്ലബ്ബ് തുടങ്ങിയ ക്ലബ്ബുകൾ, സോഷ്യൽ സെർവീസ് ലീഗ് തുടങ്ങി വിദ്യാലയത്തിലെ വിവിധതുറകളിൽക്കൂടി അഭിലഷണീയങ്ങളായ അഭിരുചികളേയും സ്വഭാവഗുണങ്ങളേയും വളർത്തി എടുത്ത് നമ്മുടെ കുട്ടികളിൽ മൂല്യങ്ങളെക്കുറിച്ചുള്ള ഒരു ബോധവും അവയെ ജീവിച്ച് കാണിക്കുവാനുള്ള താല്പര്യവും നമുക്ക് പോഷിപ്പിച്ചു കൊണ്ടുവരാവുന്നതാണ്.

---

# ജീവന്മുക്തിവിവേകം – 38

**ജി. ബാലകൃഷ്ണൻനായർ**

## 5–വിദ്വത്സന്ന്യാസപ്രകരണം– വിദ്വത്സന്ന്യാസാധികാരി

ജീവന്മുക്തിയുടെ സ്വരൂപം, പ്രമാണം, സാധനം, പ്രയോജനം എന്നിവ വിവരിച്ചു കഴിഞ്ഞു. ഇനി ജീവന്മുക്തിയെ പ്രസിദ്ധമാക്കിത്തീർക്കാൻ കഴിവുള്ള വിദ്വത്സന്ന്യാസമാണു വിവരിക്കാനുള്ളത്. വിദ്വത്സന്ന്യാസത്തെക്കുറിച്ചു പരമഹംസോപനിഷത്ത് വിശദമായി ചർച്ച ചെയ്തിട്ടുണ്ട്. ആ ഉപനിഷത്തുതന്നെ വ്യാഖ്യാനിച്ചുകൊണ്ട് നമുക്ക് വിദ്വത്സന്ന്യാസം മനസ്സിലാക്കാൻ ശ്രമിക്കാം. വിദ്വത്സന്യാസത്തെക്കുറിച്ച് ഒരു ചോദ്യമുന്നയിച്ചുകൊണ്ടാണ് ഉപനിഷത്ത് ആരംഭിക്കുന്നത്. ''അഥ യോഗിനാം പരമഹംസാനാം കോയം മാർഗ്ഗസ്തേഷാം കാ സ്ഥിതിരിതി നാരദോ ഭഗവന്തമുപഗത്യോവാച'' ഇതാണു ചോദ്യം. അനന്തരം യോഗിമാരായ പരമഹംസന്മാരുടെ മാർഗ്ഗമെന്ത്? അവരുടെ സ്ഥിതിയെന്ത്? എന്നിങ്ങനെ നാരദൻ പിതാവായ ബ്രഹ്മാവിനോടു ചോദിച്ചു. വിദ്വത്സന്ന്യാസത്തെക്കുറിച്ചാണ് ചോദ്യം. ആരാണു വിദ്വത്സന്ന്യാസത്തിനധികാരി? വ്യക്തമായ തത്ത്വജ്ഞാനമുണ്ടായി; എന്നാൽ ലോകവ്യവഹാരങ്ങളിലേപ്പെടുന്നതു നിമിത്തം മനസ്സ് വിക്ഷേപങ്ങളിൽപെട്ടു ചലിക്കാനിടവരുന്നു. പൂർണ്ണമായ മനോവിശ്രാന്തി വേണമെന്നുണ്ടുതാനും. അങ്ങനെയുള്ളയാളാണു വിദ്വത്സന്യാസത്തിനധികാരി. ഈ അധികാരിയെ സൂചിപ്പിക്കാനാണ് ഉപനിഷത്ത് ആനന്തര്യാർത്ഥകമായ 'അഥ'ശബ്ദം പ്രയോഗിച്ചിരിക്കുന്നത്. കേവലയോഗിയേയും കേവലപരമഹംസനേയും ഒഴിവാക്കാനാണ് 'യോഗിമാരായ പരമഹംസന്മാർ' എന്നു രണ്ടു പദം പ്രയോഗിച്ചിരിക്കുന്നത്. കേവല

യോഗിക്കു് തത്ത്വജ്ഞാനമില്ല. അദ്ദേഹം ത്രികാലജ്ഞാനം, ആകാശഗമനം തുടങ്ങിയ യോഗസിദ്ധികൾ കൊതിക്കുന്നു. അവ നേടാനായി സദാ പ്രത്യേകരീതിയിലുള്ള ചില തപസ്സുകൾ അനുഷ്ഠിച്ചു കഴിഞ്ഞുകൂടുന്നു. അങ്ങനെ പരമപുരുഷാർത്ഥമായ മോക്ഷത്തിൽനിന്നും ഭ്രംശിക്കാനിടവരുന്നു. 'തേ സമാധാവുപസർഗ്ഗാഃ വ്യുത്ഥാനേ സിദ്ധയഃ' എന്ന സൂത്രംകൊണ്ടു് പതഞ്ജലി ഇക്കാര്യം വെളിപ്പെടുത്തിയിട്ടുണ്ടു്. സിദ്ധികൾ സമാധിക്കുവിഘ്നങ്ങളും ലോകവ്യവഹാരത്തിനു് അനുകൂലങ്ങളുമാണെന്നത്രേ സൂത്രതാത്പര്യം. കേവലപരമഹംസനാകട്ടെ തത്ത്വജ്ഞാനം നിമിത്തം യോഗസിദ്ധികൾ നിസ്സാരങ്ങളെന്നു കണ്ടു് അവയെ പുറംതള്ളുന്നു. ചിദാത്മാവിൽ ഇങ്ങനെ മായ പലതും പ്രദർശിപ്പിക്കുമെന്നറിഞ്ഞു് ആശ്ചര്യങ്ങളിൽ അദ്ദേഹം കുതുകിയായി ഭവിക്കുന്നില്ല. വിരക്തനാണെങ്കിലും കേവലപരമഹംസൻ ബ്രഹ്മാനുഭവദാർഢ്യം നിമിത്തം വിധിനിഷേധങ്ങളെ കൂട്ടാക്കുന്നതേയില്ല. ഗുണാതീതന്മാർക്കു് വിധിയെന്തു്? നിഷേധമെന്തു്? ശ്രദ്ധാലുക്കളായി ശിഷ്യന്മാർ അങ്ങനെയുള്ള പരമഹംസന്മാരെ ദുഷിച്ചു എന്നു വരാം. ''കലിയുഗത്തിൽ എല്ലാവരും ബ്രഹ്മത്തെക്കുറിച്ചു പ്രസംഗിക്കും. എന്നാൽ ആ സത്യത്തെ അനുസരിക്കുന്നവർ തുലോംകുറയും. വായും വയറുമാണെല്ലാവർക്കും പ്രധാനം'' എന്നീ മട്ടിലായിരിക്കും ദോഷദർശനത്തിന്റെ പോക്കു്. യോഗിയായ പരമഹംസനിൽ മേൽകാണിച്ച രണ്ടു ദോഷങ്ങളും സംഭവിക്കുന്നതല്ല. മാത്രമല്ല മറെറാരതിശയം കാണ്മാനുമുണ്ടാവും. രാമന്റെ ഒരു ചോദ്യത്തിനുത്തരമായി ഈ അതിശയമെന്താണെന്നു വസിഷ്ഠൻ വിവരിക്കുന്നുണ്ടു്. ഇങ്ങനെയൊക്കെയാണെങ്കിലും ജീവന്മുക്തനിൽ മാത്രം കാണാവുന്ന പ്രത്യേകത എന്താണെന്നത്രേ രാമന്റെ ചോദ്യം. നമുക്കു് വസിഷ്ഠന്റെ മറുപടി എന്താണെന്നു നോക്കാം. ജ്ഞാനി ഈ ലോകത്തിൽ ഒന്നിലും ഒരു പ്രത്യേകത കാണുന്നില്ല. അദ്ദേഹം സദാ നിത്യതൃപ്തനായി, ശാന്തനായി, ആത്മനിഷ്ഠനായി കഴിഞ്ഞുകൂടുന്നു. മന്ത്രസിദ്ധന്മാർക്കും, തപഃസിദ്ധന്മാർക്കും യോഗസിദ്ധന്മാർക്കുമുള്ളതാണു് ആകാശഗമനാദി സിദ്ധികൾ. അതിൽ അപൂർവ്വമായി ഒന്നുമില്ല. ജ്ഞാനിക്കു് ഒന്നിലും കൊതിയില്ല. അദ്ദേഹത്തിന്റെ മനസ്സു് സദാ നിർമ്മലമായി നീരാഗമായി വർത്തിക്കുന്നു. മൂഢന്മാരുടെ രാഗമില്ലായ്മയല്ലിതു്. സംസാരഭ്രമത്തിൽനിന്നും നിവൃത്തനായി മനോനാശം നേടിയ ജ്ഞാനിക്കു് ഒരു പ്രത്യേകതയുണ്ടു്. അദ്ദേഹത്തിൽ കാമം, ക്രോധം, വിഷാദം, മോഹം, ലോഭം തുടങ്ങിയ ആപത്തുകൾ ദിവസം പ്രതി സമർത്ഥമാംവണ്ണം കുറഞ്ഞു കുറഞ്ഞു വരുന്നു. ഇതുതന്നെയാണാ പ്രത്യേകത. ഈ പ്രത്യേകതയുള്ളവരും മുൻപറഞ്ഞ രണ്ടു ദോഷങ്ങളും മാറിക്കിട്ടിയവരുമായ യോഗികളായ പരമഹംസന്മാരുടെ മാർഗ്ഗവും സ്ഥിതിയും എന്തെന്നാണു് നാരദന്റെ ചോദ്യം. അവരുടെ വേഷമെന്തു്? ഭാഷയെന്തു്? എന്നൊക്കെയാണു ചോദ്യതാത്പര്യം. ചിത്തശമനരൂപത്തിലുള്ള ആന്തരധർമ്മമാണു സ്ഥിതി. ''തം ഭഗവാനാഹ'' എന്ന രണ്ടാം സൂത്രംകൊണ്ടു് മറുപടി അവതരിപ്പിക്കുകയാണുപനിഷത്തു്. 'നാരദനോടു ഭഗവാൻ പറഞ്ഞു' എന്നാണു സൂത്രതാത്പര്യം. പറയാൻ പോകുന്ന മാർഗ്ഗത്തിലേയ്ക്കു് കൂടുതൽ ശ്രദ്ധയെ ആകർഷിക്കാനായി ഉപനിഷത്തു് മൂന്നാം സൂത്രംകൊണ്ടു് മാർഗ്ഗത്തെ പ്രശംസിക്കുന്നു. മൂന്നാം സൂത്രമിതാണു്: ''സോയം പരമഹംസാനാം മാർഗ്ഗോ ലോകേ ദുർല്ലഭതരോ ന തു ബാഹുല്യഃ.'' ചോദ്യവിഷയമായ മാർഗ്ഗം പരമഹംസന്മാർക്കും ഈ ലോകത്തു് അത്യന്തദുർല്ലഭമാണു്, അധികമായി കാണാനേയില്ല. പരമകാഷ്ഠയിലെത്തിയ പരമഹംസവൈരാഗ്യം ഈ ലോകത്തു് ഏറെക്കുറെ അസാദ്ധ്യമായതുകൊണ്ടാണു് അത്യന്തദുർല്ലഭമെന്നു പറഞ്ഞിരിക്കുന്നതു്: എന്നുവച്ചു് തീരെ കാണ്മാനില്ലെന്നു കരുതരുതു്. അതു സൂചിപ്പിക്കാനാണു് 'അധികമായി കാണാനില്ല' എന്നു പറഞ്ഞിരിക്കുന്നതു്.

ഈ പരമഹംസമാർഗ്ഗം ദുർല്ലഭതരമാണെങ്കിൽ അതിനുവേണ്ടി ഇത്ര പ്രയാസമെന്തിനു് എന്നു ശങ്ക വരാം. ഈ സംശയം പരിഹരിക്കാനാണു് നാലാംസൂത്രം. ''യദ്യേകോ ഭവതി സ ഏവ നിത്യപൂതസ്ഥഃ സ ഏവ വേദപുരുഷ ഇതി വിദുഷോ മന്യന്തേ'' ഇതാണു നാലാം സൂത്രം. അങ്ങനെയുള്ളയാൾ ഒരാളെങ്കിലുമുണ്ടെങ്കിൽ അയാളെ നിത്യശുദ്ധനും വേദവേദ്യനുമായ സാക്ഷാത് പരമാത്മാവായിത്തന്നെ പണ്ഡിതന്മാർ കണക്കാക്കുന്നു എന്നാണു് സൂത്രതാത്പര്യം. പരമഹംസപദവി സുലഭമല്ലെന്നു ഭഗവാൻ ഗീതയിൽത്തന്നെ വെളിപ്പെടുത്തീട്ടുണ്ടല്ലോ:

മനുഷ്യാണാം സഹസ്രേഷു കശ്ചിദ്യതതി സിദ്ധയേ
യതതാമപി സിദ്ധാനാം കശ്ചിന്മാം വേത്തി തത്ത്വതഃ

ആയിരക്കണക്കിനു മനുഷ്യരിൽ ഒരാളായിരിക്കും സത്യം കാണാൻ യത്നിക്കുന്നത്. ഇങ്ങനെ യത്നിക്കുന്നവരിൽത്തന്നെ വല്ലപ്പോഴും ഒരാളായിരിക്കും ആ സത്യം യഥാർത്ഥമായി കണ്ടെത്തുന്നത്. ഈ ന്യായമനുസരിച്ച് എവിടെയെങ്കിലും എപ്പോഴെങ്കിലും യോഗിയായ ഒരു പരമഹംസനുണ്ടെന്നുവന്നാൽ അദ്ദേഹം നിത്യപൂതനാണ്. 'ആത്മാവ് അപഹതപാപനാണ്,' എന്ന ഛാന്ദോഗ്യോപനിഷത്പ്രഖ്യാപനമനുസരിച്ച് നിത്യപൂതൻ പരമാത്മാവാണ്. കേവലയോഗിയേയും കേവലപരമഹംസനേയും മാററിനിറുത്താനാണ് സൂത്രത്തിൽ 'ഏവ' എന്നുറപ്പിച്ചിരിക്കുന്നത്. കേവലയോഗി നിത്യപൂതമായ പരമാത്മാവിനെ അറിയുന്നില്ല. കേവലപരമഹംസൻ പരമാത്മാവിനെ അറിയുന്നുണ്ട്. പക്ഷെ ചിത്തവിശ്രാന്തിയില്ലാതെ ബഹിർമ്മുഖനായി കഴിയുന്നതുകൊണ്ട് അദ്ദേഹത്തിന്റെ ബ്രഹ്മനിഷ്ഠയ്ക്ക് ഉറപ്പില്ല. വേദത്തിൽ പറയപ്പെട്ടിരിക്കുന്ന പുരുഷനാണ വേദപുരുഷൻ. സൂത്രത്തിൽ വിദ്വാന്മാരെന്നു പറഞ്ഞിരിക്കുന്നത് ബ്രഹ്മനിഷ്ഠയുടെ ഫലമായുണ്ടാകുന്ന ചിത്തവിശ്രാന്തിയെക്കുറിച്ചു പ്രതിപാദിക്കുന്ന ശാസ്ത്രത്തിൽ പാരംഗതരായവർ എന്ന അർത്ഥത്തിലാണ്. പരമഹംസന്മാർ ബ്രഹ്മനിഷ്ഠന്മാരാണെന്ന് എല്ലാവരും സമ്മതിക്കുന്നു. വിദ്വാന്മാരാകട്ടെ അതുകൊണ്ടു തൃപ്തരാകാതെ പരമഹംസന്മാർ സാക്ഷാത് ബ്രഹ്മംതന്നെയാണെന്നു പ്രഖ്യാപിക്കുന്നു:

ദർശനാദർശനേ ഹിത്വാ സ്വയം കേവലരൂപതഃ
യസ്തിഷ്ഠതി സ തു ബ്രഹ്മൻ ബ്രഹ്മ ന ബ്രഹ്മവിത്
സ്വയം.

കാണുക, കാണാതിരിക്കുക എന്ന സ്ഥിതി വിട്ട് സദാ സ്വയം കൈവല്യം അനുഭവിക്കുന്നയാൾ സാക്ഷാദ് ബ്രഹ്മംതന്നെയാണ്. അദ്ദേഹത്തെ ബ്രഹ്മത്തെയറിയുന്നയാൾ എന്നു പറഞ്ഞാൽ മതിയാകുന്നതല്ല. അതുകൊണ്ട് വിദ്വത്സന്ന്യാസത്തിനു പ്രയോജനമില്ലെന്നു ശങ്കിക്കപോലും പാടില്ല.

## എന്താണു പരമഹംസസ്ഥിതി ?

നിത്യശുദ്ധത്വവും മഹാപുരുഷത്വവും വിശദമാക്കിക്കൊണ്ട് പരമഹംസസ്ഥിതി വെളിവാക്കുകയാണ് അഞ്ചാംസൂത്രം: 'മഹാപുരുഷോ യച്ചിത്തം തത്സർവ്വദാ മയ്യേവാവസ്ഥാപയതി, തസ്മാദഹം തസ്മിന്നേവാവസ്ഥിതഃ.' മഹാപുരുഷന്റെ ചിത്തം എല്ലായ്പ്പോഴും എന്നിൽത്തന്നെ സ്ഥിരമായി വർത്തിക്കുന്നു; അതുകൊണ്ട് ഞാനും അദ്ദേഹത്തിൽ സ്ഥിരമായി ഉറച്ചുനിൽക്കുന്നു എന്നു സൂത്രതാത്പര്യം. വൈദികജ്ഞാനകർമ്മങ്ങൾക്കധികാരികളായ പുരുഷന്മാരിൽ യോഗിയായ പരമഹംസന് അത്യന്തമഹത്ത്വമുള്ളതുകൊണ്ടാണ് സൂത്രത്തിൽ അദ്ദേഹത്തെ മഹാപുരുഷൻ എന്നു പറഞ്ഞിരിക്കുന്നത്. ആ മഹാപുരുഷൻ തന്റെ ചിത്തത്തെ സദാ എന്നിൽ ഉറപ്പിച്ചുനിറുത്തുന്നു. ലോകവിഷയങ്ങളിൽ ചലിച്ചുപോകാവുന്ന ചിത്തത്തെ അഭ്യാസവും വൈരാഗ്യവുംകൊണ്ട് പൂർണ്ണമായി നിരോധിച്ചതുകൊണ്ടാണ് അദ്ദേഹത്തിനിതു സാദ്ധ്യമാകുന്നത്. ശാസ്ത്രസിദ്ധമായ പരമാത്മാവിനെ സ്വാനുഭവപ്പെടുത്തിയിട്ടുള്ളതുകൊണ്ടാണ് ഭഗവാൻ പ്രജാപതി സൂത്രത്തിൽ 'എന്നിൽ' എന്നിങ്ങനെ ഉത്തമപുരുഷപദം പ്രയോഗിച്ചിരിക്കുന്നത്. പരമഹംസയോഗി എന്നിൽത്തന്നെ ചിത്തം ഉറപ്പിച്ചിട്ടുള്ളതുകൊണ്ട് ഞാനും പരമാത്മസ്വരൂപത്തിൽ ആ യോഗിയിൽ പ്രത്യക്ഷമായി വിട്ടുപോകാതെ സ്ഥിതിചെയ്യുന്നു. അവിദ്യയാൽ മറയ്ക്കപ്പെട്ടിരിക്കുന്നതുകൊണ്ട് അജ്ഞാനികളിൽ ഈ സ്ഥിതി സംഭവിക്കുന്നില്ല. തത്ത്വജ്ഞാനികളായ യോഗിമാരിൽപോലും ബാഹ്യചിത്തവൃത്തി പൂർണ്ണമായി നിലയ്ക്കാത്തിടത്തോളം അവയാൽ ഒട്ടൊക്കെ മറയ്ക്കപ്പെട്ടമെന്നുള്ളതുകൊണ്ട് ഈ നിരന്തരസ്ഥിതി സാദ്ധ്യമാകുന്നില്ല.

## മാർഗ്ഗപ്രതിപാദനം

യോഗിമാരായ പരമഹംസന്മാരുടെ മാർഗ്ഗമാണല്ലോ നാരദൻ ആദ്യമായി ചോദിച്ചത്. അതിനുത്തരമാണ് ആറാമത്തെ സൂത്രം: ''അസൗ സ്വപുത്രമിത്രകളത്രബന്ധ്വാദീൻശിഖായജ്ഞോപവീതേ സ്വാദ്ധ്യായം ച സർവ്വകർമ്മാണി സന്ന്യസ്യായം ബ്രഹ്മാണ്ഡം ച ഹിത്വാ കൗപീനം ദണ്ഡമാച്ഛാദനം ച സ്വശരീരോപഭോഗാർത്ഥായ ലോകസ്യോപകാരാർത്ഥായ ച പരിഗ്രഹേത്.'' പരമഹംസൻ സ്വന്തം പുത്രൻ, മിത്രം, കളത്രം, ബന്ധുക്കൾ, ശിഖ, യജ്ഞോപവീതം, സ്വാ

ദ്ധ്യായം, എല്ലാ ലോകകമ്മങ്ങളും എന്നിവയെ ല്ലാം വെടിഞ്ഞു് ബ്രഹ്മാണ്ഡത്തെ മുഴവൻ മാററി നിറുത്തി, എന്നാൽ കൗപീനം ആച്ഛാദനം എന്നിവ സ്വദേഹരക്ഷയ്ക്കായും ലോകോപകാരത്തിനായും സ്വീകരിച്ച കഴിഞ്ഞുകൂടേണ്ടതാണു്. പരമഹംസപദവിയിലെത്തുന്ന ഗൃഹസ്ഥനെ ഉദ്ദേശിച്ചാണു് പുത്രമിത്രകളത്രബന്ധുക്കളെ ഉപേക്ഷിക്കണംമെന്നു പറഞ്ഞതു്. ഗൃഹസ്ഥനായിരിക്കേതന്നെ പരമഹംസപദവിയിലെത്താൻ കഴിയുമോ ? കഴിയും. ചില ഗൃഹസ്ഥന്മാർ പൂവ്വജന്മസഞ്ചിതപുണ്യംകൊണ്ടു് പരിപക്വമതികളായിട്ടാണു് ഈ ജന്മമാരംഭിക്കുന്നതു്. അവർ മാതാവിനോടും പിതാവിനോടും മററുമുള്ള കടമകരം നിവ്വഹിക്കാനായി വിവിദിഷാസന്ന്യാസരൂപത്തിലുള്ള പരമഹംസാശ്രമം സ്വീകരിച്ചില്ലെന്നു വരാം. എങ്കിലും ശ്രവണമനനാദിസാധനകരം നല്ലപോലെ അനുഷ്ഠിച്ചു് തത്ത്വം ഗ്രഹിക്കും. അങ്ങനെ ഗൃഹസ്ഥാശ്രമത്തിൽ കഴിയും. തത്ത്വജ്ഞാനമുണ്ടെങ്കിലും അനേകതരം ലൗകികവൈദികവ്യവഹാരങ്ങരം നിമിത്തം അവരുടെ ചിത്തം വിക്ഷിപ്തമാകാനിടവരും. അതുകൊണ്ടു് ഒരു ഘട്ടത്തിൽ പൂണ്ണമായ ചിത്തവിശ്രാന്തിക്കായി അവർ വിദ്വത്സന്ന്യാസം സ്വീകരിക്കാനിടയുണ്ടു്. അങ്ങനെയുള്ളവർ വിദ്വത്സന്ന്യാസത്തിനു മുൻപു് പുത്രമിത്രകളത്രബന്ധുക്കളെ ഉപേക്ഷിക്കണമെന്നാണു് സൂത്രതാത്പയ്യം. നേരത്തേതന്നെ ഗൃഹസ്ഥാശ്രമത്തിൽ നിന്നും ഒഴിഞ്ഞുമാറി വിവിദിഷാസന്ന്യാസം സ്വീകരിച്ചു് തത്ത്വജ്ഞാനമുണ്ടായശേഷം വിദ്വത്സന്ന്യാസത്തിനു കൊതിക്കുന്ന യോഗിക്കു് പുത്രകളത്രാദിബന്ധുക്കളില്ലാത്തതുകൊണ്ടു് അവരെഉപേക്ഷിക്കുകയെന്ന പ്രശ്നമേയുദിക്കുന്നില്ല. ഇവിടെ ഒന്നു ചോദിച്ചുകൊള്ളട്ടെ. വിദ്വത്സന്ന്യാസം സ്വീകരിക്കുന്ന ക്രമമെന്താണു് ? വിവിദിഷാസന്ന്യാസമെന്നപോലെ പ്രൈഷമന്ത്രമുച്ചരിച്ചു് വിധിപ്രകാരം സ്വീകരിക്കേണ്ടതാണോ വിദ്വത്സന്ന്യാസവും ? അതോ കീറിയ മുണ്ടുപേക്ഷിക്കുന്നതുപോലെയോ ക്ലേശഭൂയിഷ്ഠമായ ഗ്രാമം വെടിയുന്നപോലെയോ ലൗകികത്യാഗം മാത്രംകൊണ്ടു നേടേണ്ടതാണോ ? ആദ്യപക്ഷം ശരിയല്ല. തത്ത്വജ്ഞാനിക്കു് കർത്തൃത്വബോധമില്ലാത്തതുകൊണ്ടു് വിധിനിഷേധങ്ങരം അദ്ദേഹത്തെ ബാധിക്കുന്നതല്ല. തത്ത്വജ്ഞാനിയെക്കുറിച്ചുള്ള സ്മൃതിയുടെ പ്രഖ്യാപനം നോക്കുക:

> ജ്ഞാനാമൃതേന തൃപ്തസ്യ
> കൃതകൃത്യസ്യ യോഗിനഃ
> നൈവാസ്തി കിഞ്ചിത് കർത്തവ്യം
> അസ്തി ചേന്ന സ തത്ത്വവിത്.

ജ്ഞാനാമൃതതൃപ്തനും കൃതകൃത്യനുമായ യോഗിക്കു് ഇവിടെ ചെയ്യേണ്ടതായി ഒന്നുതന്നെയില്ല. ചെയ്യാനെന്തെങ്കിലുമുണ്ടെന്നു വന്നാൽ അയാരം തത്ത്വജ്ഞാനിയല്ലെന്നറിയേണ്ടതാണു്. രണ്ടാമത്തെ പക്ഷവും അംഗീകാര്യമല്ല. കൗപീനം ദണ്ഡം മുതലായവ സ്വീകരിച്ചുകൊള്ളാനനുവദിക്കുന്നുണ്ടല്ലോ. അതു സാരമില്ല. ജ്ഞാനിയുടെ ത്യാഗം ജ്യോതിഷ്ടോമയാഗത്തിലെ പ്രതിപത്തികമ്മമെന്നപോലെ ഉഭയരൂപമാണെന്നു കരുതിയാൽമതി. ജ്യോതിഷ്ടോമയാഗത്തിൽ വ്രതനിഷ്ഠനായിക്കഴിയുന്നയാരം ചൊറിച്ചിൽ തോന്നിയാൽ കൈകൊണ്ടു ചൊറിയാൻ പാടില്ല എന്നു നിഷേധിച്ചിട്ടുണ്ടു്. എന്നാൽ വേണമെങ്കിൽ കൃഷ്ണമൃഗത്തിൻെറ കൊമ്പുകൊണ്ടു് ചൊറിയാമെന്നു വിധിയുമുണ്ടു്. കൈകൊണ്ടു ചൊറിഞ്ഞാൽ സന്തതിക്കു ദോഷം സംഭവിക്കുമെന്നാണു വിധി. കൃഷ്ണമൃഗത്തിൻെറ കൊമ്പുകൊണ്ടു ചൊറിഞ്ഞാൽ വ്രതം തീരുന്നതോടെ ആ കൊമ്പു് സ്വാഭാവികമായിത്തന്നെ അയാരം ഉപേക്ഷിച്ചോളും. അതുകൊണ്ടു് ദോഷമൊന്നും വരാനില്ല. ഇതാണു പ്രതിപത്തികമ്മം. ഇതു് ലൗകികവുമാണു്, വൈദികവുമാണു്. ചൊറിച്ചിൽ ലൗകികമാണു്; അതിന്നുപ്രകാരത്തിൽ വേണമെന്നുള്ള വിധി വൈദികമാണു്. അതുകൊണ്ടു് ഉഭയരൂപമാണു്. അതുപോലെ പരമഹംസൻ കൗപീനദണ്ഡാച്ഛാദനാദി സ്വീകരിക്കണമെന്നതു് ലൗകികമെന്നപോലെ വൈദികവിധിയുംകൂടിയാണു്. അങ്ങനെ ലൗകികത്യാഗം ചെയ്യുന്ന പരമഹംസൻ വേദവിധിയെ മാനിച്ചു് കൗപീനാദികരം അംഗീകരിക്കുന്നതുകൊണ്ടു ദോഷമൊന്നും വരാനില്ല. വിദ്വത്സന്ന്യാസം പ്രാതിപത്തികകമ്മംപോലെ ലൗകികവൈദികോഭയരൂപമാണെന്നു കരുതിയാൽമതി. പുത്രമിത്രാദിപോലെ കൗപീനാദികരം ചിത്തചാഞ്ചല്യത്തിനു കാരണമായി ഭവിക്കുന്നില്ല.

---

# അമ്മമാരുടെ കർത്തവ്യം *

ഡാക്ടർ കെ. പൊന്നമ്മ

ശ്രീരാമകൃഷ്ണൻേറയും വിവേകാനന്ദസ്വാമിയുടേയും ആദർശങ്ങളാൽ ആകൃഷ്ടരായി, ആവേശം കൊണ്ട് സ്വന്തം ജീവിതം ഈശ്വരാർപ്പണമാക്കി മാനുഷസേവചെയ്യുന്ന സന്ന്യാസിനിമാരുടെ നേതൃത്വത്തിലാണ് ഈ സ്ഥാപനം. രാഷ്ട്രീയത്തിൻെറ കറപററാതെ ജീവിക്കാനും ആദ്ധ്യാത്മികതയുടേയും ഈശ്വരവിശ്വാസത്തിൻേറയും മഹത്വം മനസ്സിലാക്കാനും, ജീവിതത്തിന് ഒരു ലക്ഷ്യവും നിയന്ത്രണവും ഉണ്ടാകുവാനും ഇത്തരം അന്തരീക്ഷം എത്രയോ ആവശ്യമാണ്. സ്കൂളുകളിൽനിന്നും കോളേജുകളിൽനിന്നും ലഭിക്കുന്ന ആധുനികവിദ്യാഭ്യാസം എത്ര അപൂർണ്ണമാണ്. കുട്ടികൾക്ക് സ്വഭാവസംസ്കരണം, മതബോധം, ആത്മധൈര്യം ഇവയെല്ലാം ഇന്നും — വീട്ടിൽ നിന്നുതന്നെ ലഭിക്കേണ്ടിയിരിക്കുന്നു. അക്കാര്യത്തിൽ ഒരു വലിയ പങ്ക് അമ്മമാരുടെ ചുമതലയിലാണ്. ഇന്നത്തെ പെൺകുട്ടികളാണ് നാളത്തെ അമ്മമാർ. 'അമ്മ,' എന്നു പറയുമ്പോൾ ഒരു കുടുംബം — ഒരു തലമുറ — ഓരോ അമ്മയെയും ആശ്രയിക്കുന്നതായി നാം ഓർക്കേണ്ടതുണ്ട്.

ഒരു ആൺകുട്ടി നന്നായാൽ ആ വ്യക്തി ഭാവിയിൽ ഒരു ഉത്തമപൗരനാകും. എന്നാൽ ഒരു പെൺകുട്ടി നന്നായാൽ — ഒരു നല്ല അമ്മയായാൽ — അവരുടെ സന്താനങ്ങൾ എല്ലാം — ഒരു കുടുംബം — ആണ് നന്നാകുന്നത്. ഗൃഹലക്ഷ്മിമാരായി, കുടുംബത്തിലെ എല്ലാ ശ്രേയസ്സിനും അവർ ആധാരമാകുകയാണ്. അപ്പോൾ, ഒരമ്മയാകുക എന്നത് എത്ര മഹത്തായ ഒരു ചുമതലയാണ്! പ്രസവിച്ചതുകൊണ്ടുമാത്രം 'അമ്മ'യാകയില്ലാ. സ്വസന്താനങ്ങൾ വീടിനും, നാടിനും, അഭിമാനപാത്രങ്ങളായി, വീരസന്താനങ്ങളായാൽ—അത്തരം സന്താനങ്ങളെ രാജ്യത്തിനു നൽകുന്ന അമ്മമാരാണ് ശരിയായ 'അമ്മ'മാർ. അവർ കൃതാർത്ഥരും രാജ്യം അനുഗൃഹീതവുമാകുന്നത് അങ്ങനെയാണ്. നമ്മുടെ ഭാരതത്തിലെ അമ്മമാർ അങ്ങനെ ജീവിച്ചിരുന്നു. മററെല്ലായിടത്തും സ്ത്രീക്ക്, 'ഭാര്യ' എന്ന നിലയിലാണ് പ്രാധാന്യം. ഭാരതത്തിൽ സ്ത്രീക്ക് 'അമ്മ' എന്ന സ്ഥാനം കിട്ടുമ്പോഴാണ് ആരാധ്യയാകുന്നത്. ഈശ്വരനേയും നാം 'അമ്മ'യായി കാണുന്നു.

ശരിയായ അറിവും, ശ്രദ്ധയും, പരിശ്രമവും, ത്യാഗബുദ്ധിയും ഉള്ള അമ്മമാർക്ക് അനന്തമായ കഴിവുകൾ ഉണ്ടാകും. ആ ഗുണങ്ങളും കഴിവുകളും കുട്ടികളിൽ പകർത്താനും അവർക്ക് സാധിക്കും. ശിവാജി, വിവേകാനന്ദൻ, ഗാന്ധിജി, ഇവരുടെയെല്ലാം മാഹാത്മ്യത്തിന് അടിത്തറ പാകിയത് അവരുടെ അമ്മമാരാണെന്ന് അവർതന്നെ പറഞ്ഞിട്ടുണ്ട്. നമ്മുടെ പൌരാണികരായ ആദർശവനിതകളെ അനുകരിച്ച് അവർ ജീവിച്ചു. ആത്മധൈര്യം, ചാരിത്രശുദ്ധി, അചഞ്ചലമായ ഈശ്വരവിശ്വാസം ഇവയായിരുന്നു അവരുടെ സമ്പത്ത്— അവർ കുട്ടികൾക്ക് നൽകിയതും അതുതന്നെ. ഈ പ്രേരണ അമ്മയുടെ ഗർഭത്തിൽ വളരുന്ന കാലത്തുമുതൽ കുട്ടിക്ക ലഭിക്കുന്നു എന്നും, ഗർഭകാലത്തെ അമ്മയുടെ ചിന്താഗതിയും, ആഹാരരീതിയും കുട്ടിയെയും ബാധിക്കുമെന്നും സംശയാതീതമായി തെളിഞ്ഞിട്ടുണ്ട്: ഇത് ചൈനയിലും ഇൻഡ്യയിലും ഉള്ള പുരാതന ശാസ്ത്രങ്ങളിൽ പ്രതിപാദിച്ചിട്ടുള്ളതാണ്. ഇക്കാലത്തും, ആധുനിക വൈദ്യശാസ്ത്രഗവേഷണങ്ങളിലും ഇതുതന്നെ അഭിപ്രായപ്പെടുന്നുമുണ്ട്.

ബാല്യകാലത്തിൽ വെള്ളക്കടലാസുപോലെ നിർമ്മലമായ കുട്ടികളുടെ മനസ്സിൽ ആശയങ്ങൾ നൽകി, ആദ്യചിത്രങ്ങൾ വരയ്ക്കുന്നത് അമ്മയാ

* തിരുവനന്തപുരത്ത് ശ്രീ ശാരദാമിഷൻ ആശ്രമത്തിൽവെച്ചുകൂടിയ ഒരു സമ്മേളനത്തിൽ ചെയ്ത അദ്ധ്യക്ഷപ്രസംഗത്തിൻെറ സംഗ്രഹം.

ണ്. അമ്മ കാട്ടിയ മാതൃകയും, നൽകിയ നിർദ്ദേശങ്ങളും ഒരു ജീവൻെറ പോക്കിന് മാർഗ്ഗദർശനവും ഉത്തേജനവും നൽകുന്നു എന്ന് നമുക്കു തന്നെ ചുററും നോക്കിയാൽ ബോദ്ധ്യം വരുന്നതാണ്. രജപുത്രസ്ത്രീകൾ തൊട്ടിലാട്ടുമ്പോൾ പാടിക്കൊണ്ടിരുന്ന ഗാനങ്ങൾ വീരകൃത്യങ്ങൾക്കു പ്രചോദനം നൽകുന്നവയായിരുന്നു. പൂർവ്വികന്മാരുടെ സദ്ഗുണങ്ങളും വീര്യശൌര്യാദികളും കീർത്തിച്ചുകൊണ്ട് അമ്മ പാടുന്ന പാട്ടുകൾ തൊട്ടിലിൽക്കിടന്നു ശിശുക്കൾ ശ്രദ്ധിച്ചു മനസ്സിലാക്കിയിരുന്നു. ആ മക്കൾ വളർന്നപ്പോൾ ധീരന്മാരും വീരന്മാരുമായി. ഇന്നും അവരുടെ ചരിത്രം നാം അഭിമാനത്തോടെ ഓർക്കുന്നു. ഇക്കാലത്തും ഭാഗ്യവശാൽ അത്തരം അമ്മമാരുണ്ട്. കുടത്തിലെ ദീപങ്ങൾപോലെ അവരുടെ മാഹാത്മ്യം ലോകരറിയുന്നില്ലെന്നേയുള്ളു. ഉത്തമജീവിതം നയിച്ച്, നിസ്വാർത്ഥമായി ലോകസേവനം ചെയ്യുന്നവർ അത്തരം അമ്മമാരുടെ മക്കളാണ്.

ഈ അവസരത്തിൽ ഒരു കാര്യം ഓർമ്മയിൽ വരുന്നു. കേരളയൂണിവേഴ്സിററിയിൽ വൈസ്ചാൻസലറായിരുന്ന കാലത്ത് ഡാക്ടർ കെ. സി. കെ. ഇ. രാജാ, സ്വന്തം അമ്മയെപ്പററി പറഞ്ഞതാണ്. ചെറിയ കുട്ടിയായിരുന്നപ്പോഴത്തെ ഒരനുഭവം—വൈകുന്നേരം സ്കൂളിൽനിന്നും ഓടി അമ്മയുടെ അടുത്തുവന്നു. അമ്മ കുളിപ്പിച്ച്, ആഹാരം നൽകി, വാത്സല്യപൂർവ്വം മകനെ മടിയിൽവെച്ചു ലാളിച്ചു. മകൻ മടിയിൽ കിടന്നുകൊണ്ട് അമ്മയുടെ മുഖത്തേയ്ക്കു നോക്കി. അമ്മയുടെ കണ്ണിൽ വെള്ളം നിറഞ്ഞു കണ്ടു. ''എന്താ അമ്മേ കരയുന്നതു്? എന്താണു സങ്കടം?'' എന്നു ചോദിച്ചു. അപ്പോൾ അമ്മ പറഞ്ഞു: ''എൻെറ ഈ ഓമനക്കുട്ടൻെറ ദേഹത്ത് ഒരു കൂത്തുമൂത്ത ഇരുമ്പു കുത്തിയിറക്കിയാൽ മോനു് എത്ര വേദനയുണ്ടാകും? എനിക്കെത്ര സങ്കടമുണ്ടാകും. എന്നു ഞാൻ ആലോചിച്ചു. സങ്കടംവന്നു.'' ''അതെന്താ അമ്മെ! എന്നെ എന്തിന് ആരെങ്കിലും ഉപദ്രവിക്കണം?'' ഉടനെ അമ്മ ''കുഞ്ഞെ, മോൻ ഇന്നു കാലത്ത് കളിച്ചുകൊണ്ടിരുന്നപ്പോൾ എന്താണു ചെയ്തതു്? സാധുക്കളായ ചെറുജീവികളെ ഈർക്കിലിൽ കോർത്തില്ലേ? അവയ്ക്കു ജീവനുണ്ട്—വേദനയുണ്ട്, എന്നോർത്തോ? അവയുടെ അമ്മയ്ക്കും സങ്കടംവരും എന്നോർത്തോ?'' എന്ന്. അങ്ങനെ ആ അമ്മ മകനെ അഹിംസ പഠിപ്പിച്ചു. ഏകദേശം 65 കൊല്ലത്തിനുശേഷവും ആ പാഠം ആ മകൻ ഓർത്തു.

ഒരു ഡാക്ടരുടെ ഭാര്യ ഒരിക്കൽ എന്നോടു പറഞ്ഞതിങ്ങനെയാണ്: ''എൻെറ അമ്മയ്ക്ക് ഞങ്ങൾ ആറു മക്കളാണ്. അഞ്ചു കുട്ടികൾ ഉണ്ടായശേഷം അമ്മയുടെ മനസ്സിനു വിരക്തി വന്നു. ഈശ്വരചിന്തയിലായി—ആറാമത്തും ഗർഭമായി അക്കാലത്ത് അമ്മ അടുത്തുള്ള ശിവക്ഷേത്രത്തിൽ പോയി നിത്യവും തൊഴാറുണ്ടായിരുന്നു. ''ഭഗവാനെ, ഇനിയും സംസാരത്തിലിട്ടു വലയ്ക്കരുതേ—രക്ഷിക്കണേ'' എന്നു പതിവായി പ്രാർത്ഥിച്ചു. ഒരനുജനെ പ്രസവിച്ചു. പക്ഷെ, ഞങ്ങൾ അഞ്ചുപേരിൽനിന്നും അനുജന് വ്യത്യസ്തസ്വഭാവമായിരുന്നു. ഞങ്ങൾ സിനിമയ്ക്കു പോകുമ്പോൾ ''വേണ്ടാ—ഞാൻ ഇവിടെ കളിച്ചുകൊള്ളാം'' എന്നു പറയും. ബിംബങ്ങൾ ഉണ്ടാക്കുക, പൂജാദ്ധ്യാനാദികൾ ചെയ്യുക ഇവയായിരുന്നു കളികൾ. ഭഗവത്കഥകൾ കേൾക്കുന്നതാണിഷ്ടം. അതിബുദ്ധിമാനുമായിരുന്നു. എല്ലാ ക്ലാസിലും ജയിച്ചു. ബിരുദം സമ്പാദിച്ചു. പിതാവു് ഉദ്യോഗത്തിനു ശ്രമിക്കുന്നതായറിഞ്ഞു് പെട്ടെന്നു് അനുജൻ സ്ഥലംവിട്ടു. ഒരാശ്രമത്തിൽ ചേർന്നു. സന്ന്യാസിയായി. ഇപ്പോൾ ഉത്തര ഇന്ത്യയിൽ ഒരു മഠാധിപതിയാണ്''—എന്ന്. അമ്മയുടെ ചിന്താഗതി രാജസമായിരുന്ന കാലത്തെ കുട്ടികൾ എല്ലാം നല്ല സ്ഥിതിയിൽ ഗൃഹസ്ഥാശ്രമത്തിൽ കഴിയുന്നു. ആ ചിന്താഗതി സാത്വികമായപ്പോൾ കുട്ടിയിലും അതുതന്നെ പ്രതിഫലിച്ചു എന്നു സ്പഷ്ടം. ഇങ്ങനെ പല ഉദാഹരണങ്ങളും ചുററും കാണാനുണ്ട്.

കുട്ടികളിൽ സദ്ഗുണങ്ങളും ആത്മധൈര്യവും പകരണമെങ്കിൽ—അവ അമ്മമാരുടെ സമ്പത്തായി ഉണ്ടായിരിക്കണം. ഉണ്ടെങ്കിലേ കൊടുക്കാൻ പററൂ. നേരത്തെ, അമ്മമാരാകുന്നതിനു മുൻപുതന്നെ സദ്ഗുണങ്ങൾ സമ്പാദിച്ചിരിക്കണം. സ്വന്തം ജീവിതത്തിൽ കാണിച്ചുകൊടുക്കണം. കാണുന്നതു് അനുകരിക്കപ്പെടും.

നിസ്വാത്ഥമായ സ്നേഹവും, സ്വഭാവശുദ്ധിയും കാലോചിതമായ സദുപദേശങ്ങളുമാണ് കുട്ടികളെ സന്മാഗ്ഗത്തിലേയ്ക്കു കെട്ടിയിടുന്ന ചരടുകഠം. ''എൻെറ അമ്മ സങ്കടപ്പെടരുതു്. ഞാൻ തെററു ചെയ്യുകയില്ലാ. എൻെറ അമ്മയ്ക്കു് അഭിമാനം തോന്നണം. ഞാൻ നന്മ ചെയ്യും.'' എന്നുള്ള ചിന്താഗതി വന്നാൽ കുട്ടികഠം രക്ഷപ്പെട്ടു. സ്വന്തം അമ്മയെപ്പററി അങ്ങനെ ചിന്തിക്കാൻ സാധിച്ചാൽ, സ്വന്തം രാജ്യത്തോടും അതേ മാതിരി ആ പൌരനു തോന്നും. രാജ്യത്തിനും നന്മയേ ചെയ്യുകയുള്ളു.

അമ്മമാർ ശ്രദ്ധ കുറച്ചു്, കടിഞ്ഞാൺ അഴിച്ചുവിട്ടതിൻെറ കെടുതികളല്ലേ നാം ഇപ്പോഠം കുട്ടികളിൽ കാണുന്ന നിയന്ത്രണരാഹിത്യത്തിനും, അശാന്തതയ്ക്കും കാരണം എന്നു ചിന്തിക്കേണ്ടതാണു്.

ആഹാരത്തിലും വസ്ത്രത്തിലും അമ്മമാർ ശ്രദ്ധിക്കുന്നു. എന്നാൽ കുട്ടികളുടെ സ്വഭാവരൂപീകരണത്തിൽ ശ്രദ്ധിക്കുന്നുണ്ടോ എന്നു് ഓരോ അമ്മയും ആത്മപരിശോധന ചെയ്യുകയും തന്നത്താൻ തിരുത്തുകയും ചെയ്യണം. സൂര്യചന്ദ്രന്മാരെയും, ഭൂമിയേയും, അതിലുള്ള സകലത്തേയും നിയന്ത്രിക്കുന്ന ഒരു ശക്തിയുണ്ടെന്നും, ജീവിതത്തിൽ ചില നിയമങ്ങഠം പാലിച്ചു്, ശരീരവും, മനസ്സും, ബുദ്ധിയും, ഒരുപോലെ ശക്തിപ്പെടുത്തേണ്ടതുണ്ടെന്നും കുട്ടികഠംക്കു ബോദ്ധ്യമുണ്ടാകണം. ''മുൻപേ ഗമിക്കുന്ന ഗോവു തൻെറ പിമ്പേ ഗമിക്കും ബഹുഗോക്കളെല്ലാം'' എന്ന ഇപ്പോഴത്തെ പോക്കു്, എന്തിനെന്നു ചിന്തിക്കാനും, തന്നത്താൻ അവരവരുടെ പ്രവൃത്തിയേയും അതിൻെറ ഉദ്ദേശ്യശുദ്ധിയെയും വിശകലനം ചെയ്യാനും ഉള്ള ചോദനം അവക്കു വീട്ടിൽനിന്നും കിട്ടണം.

പുരാണകഥാപാത്രങ്ങളുടേയും, ചരിത്രപ്രധാനന്മാരായ മഹാത്മാക്കളുടേയും, ജീവിതകഥകഠം കുട്ടികഠംക്കു മനസ്സിലാകണം. ''അതുപോലെ ഞാനും ആകണം'' എന്നു് ഒരു ലക്ഷ്യം അവക്കു നൽകണം.

ഈശ്വരവിശ്വാസം, ഗുരുജനങ്ങളോടു ബഹുമാനം, നിസ്വാത്ഥത, സേവനമനസ്ഥിതി ഇവയെല്ലാം, അവക്കു് അമ്മമാർ സ്വജീവിതചര്യയിൽ കാണിച്ചുകൊടുക്കണം. സന്ധ്യക്കു ''നാമം ജപിക്കു കുട്ടീ'' എന്നു പറഞ്ഞിട്ടു് അമ്മ സിനിമാപാട്ടു കേഠംക്കയോ, വെടിപറഞ്ഞിരിക്കയോ ചെയ്താൽ എന്തു ഫലമാണു് ?

പെൺകുട്ടികഠംക്കു് ഇത്തരമൊരു സംസ്കാരം, ഉത്തമ ഭാരതീയസംസ്കാരം ഉണ്ടാകുന്നതിനുള്ള പരിശ്രമം നാടിൻെറ ഉന്നമനത്തിനു് എത്രയോ ആവശ്യമാണു്.

''എൻെറ കുട്ടികഠം ഉത്തമപൌരന്മാരാകണം, വീടിനും നാടിനും അഭിമാനഭാജനങ്ങളാകണം.'' എന്നു വിചാരിക്കുന്ന അമ്മമാരും, — ''എൻെറ കുട്ടികളുടെ അമ്മയാകുന്ന സ്ത്രീ (ഭായ്യ) ഉത്തമഗുണങ്ങളുള്ള സ്ത്രീയാകണം'' എന്നു വിചാരിക്കുന്ന യുവാക്കന്മാരും ഉള്ള ഗൃഹത്തിലും സമുദായത്തിലും ക്ഷേമവും ഐശ്വര്യവും പ്രതീക്ഷിക്കാമെന്നതിനു് സന്ദേഹമില്ല.

ഈയിടെ അന്തരീക്ഷം മലിനമാകുന്ന (Air pollution)തിനെപ്പററി നാം ധാരാളം കേഠംക്കാറുണ്ടു്. അതിനു പ്രതിവിധികഠംക്കു്, സാവ്വലൗകികകമ്മിററികഠംവരെയുണ്ടു്. മാനസികാന്തരീക്ഷത്തിലും മലിനത ഉണ്ടാകാനുള്ള പരിതഃസ്ഥിതികഠം നാം ചുററുപാടും കാണുന്നു. ഈ മാലിന്യത്തിൻെറ കറ മാററാനും മനസ്സു ശുദ്ധീകരിക്കാനുമുള്ള അവസരങ്ങഠം നമുക്കു ആവശ്യമാണു്. ഉന്നതചിന്തകളും, ലഘുജീവിതവും, സത്സംഗവും, സാത്വികചിന്തയും ഇക്കായ്യത്തിൽ നമ്മെ വളരെ സഹായിക്കും.

നമ്മുടെ യുവതലമുറയിലെ കുട്ടികഠംക്കു് ഇങ്ങനെ ഒരന്തരീക്ഷമാണു്—സത്സംഗത്തിനും ധാമ്മികജീവിതത്തിനും പററിയ ഒരന്തരീക്ഷമാണു് — ശാരദാമിഷ്യൻ നൽകുന്നതു്.

ഈ സ്ഥാപനം അഭിവൃദ്ധിപ്പെട്ടു്, കൂടുതൽ കൂടുതൽ പെൺകുട്ടികഠംക്കും സ്ത്രീജനങ്ങഠംക്കും മാഗ്ഗദശനം ചെയ്വാൻ ശ്രീ ശാരദാദേവി അനുഗ്രഹിക്കട്ടെ.

# ദൃഷ്ടിദോഷം

എം. രാമകൃഷ്ണൻനായർ

പണ്ടൊരിക്കൽ, ധർമ്മപുത്രരും ദുര്യോധനനും കൂടി ചെറുപ്പകാലത്തു നടക്കാനിറങ്ങി. സാധാരണ അവർ ഒരുമിച്ചു നടക്കാറില്ലായിരുന്നു. ഒരു ദിവസം ഇങ്ങനെ സംഭവിച്ചുവെന്നു മാത്രം. അവർ നടന്നു പോകുംവഴി കുംഭോദരനായ ഒരു വിപ്രനെ കണ്ടു. വിപ്രന്റെ കുടവയർ കണ്ടപ്പോൾ ദുര്യോധനനു ചിരിയാണു വന്നതു്. അതിനെപ്പററിപ്പറഞ്ഞു് അയാൾ ഒട്ടേറെ ചിരിച്ചു. എന്നാൽ ധർമ്മപുത്രർ ആ ബ്രാഹ്മണന്റെ വേദപാണ്ഡിത്യത്തെക്കുറിച്ചോർത്തു് അദ്ദേഹത്തെ നമസ്കരിച്ചു. രണ്ടു പേരുംകൂടി നടന്നു നഗരപ്രാന്തത്തിലെത്തിയപ്പോൾ ഒരു വ്യാധൻ മൃഗങ്ങളെ കൊന്നു് ഇറച്ചി വെട്ടിമുറിച്ചു വില്ക്കാനൊരുങ്ങുന്നതായി കാണാനിടയായി. കശാപ്പുശാലയിലെ ദുർഗ്ഗന്ധവും കൊല്ലപ്പെട്ട മൃഗങ്ങളുടെ ഉടലും ചുററുപാടും തളംകെട്ടിക്കിടക്കുന്ന ചോരയും മൂളിപ്പറക്കുന്ന ഈച്ചക്കൂട്ടത്തെയും കണ്ടപ്പോൾ ധർമ്മപുത്രരും ദുര്യോധനനും ഏകമനസ്സോടെ ''ഇവനൊരു ദുഷ്ടൻ'' എന്നു തീരുമാനിച്ചു. വ്യാധന്റെ ഹിംസയിലെ ക്രൂരതയെക്കുറിച്ചു ദുര്യോധനൻ പറഞ്ഞ മൊഴികളെല്ലാംതന്നെ നൂറു ശതമാനവും ശരിയാണെന്നു ധർമ്മപുത്രരും സമ്മതിച്ചു. അല്പം കഴിഞ്ഞപ്പോൾ, വ്യാധൻ കശാപ്പുശാലയിൽ നിന്നിറങ്ങി, കണ്ടിച്ചെടുത്ത മാംസത്തിൽ കുറേശ്ശേ രക്തഗന്ധം പിടിച്ചെത്തിയ ശ്വാക്കൾക്കു തിന്നാൻ ചുററിലുമുള്ള നിലത്തേക്കും പക്ഷികൾക്കു തിന്നാൻ ശാലയുടെ മേൽക്കൂരയിലേക്കും എറിഞ്ഞുകൊടുക്കുന്നതും തുടർന്നു് പതിവുകാരോടു്, ''ഇനി വന്നോളൂ, വാങ്ങിക്കോളൂ'' എന്നു പറയുന്നതും ധർമ്മപുത്രരുടെ ദൃഷ്ടിയിൽപ്പെട്ടു. അപ്പോഴാണു് വ്യാധന്റെ ജീവിതത്തിനടിയിലൂടെ പ്രവഹിച്ചുകൊണ്ടിരുന്ന ആർഷധർമ്മധാര ധർമ്മപുത്രനയനങ്ങൾക്കു ഗോചരീഭവിച്ചതു്. തന്റെയും കുടുംബാംഗങ്ങളുടെയും ജീവനമാർഗ്ഗമായി കശാപ്പുജോലി വ്യാധൻ സ്വീകരിച്ചിരുന്നുവെങ്കിലും, മാംസവില്പന ആരംഭിക്കുന്നതിനുമുമ്പു പക്ഷിമൃഗാദികൾക്കു് അതിലൊരംശം 'നിവേദിക്കുന്നതു്'' ഭക്ഷണത്തിനുമുമ്പു് വിശന്നുവരുന്ന അതിഥികൾ ആരെങ്കിലും വരുന്നുണ്ടോ എന്നാരായുന്ന ഭാരതീയ ഗൃഹസ്ഥന്മാരുടെ നിത്യവ്രതങ്ങളിൽ ഒന്നുപോലെതന്നെയാണെന്നു കണ്ടു ധർമ്മപുത്രർ അതീവ സന്തുഷ്ടനായി. 'എനിക്കു വിശപ്പുണ്ടു്. അതുപോലെ മററു ജീവികൾക്കും വിശപ്പുണ്ടു്. എന്റെ വിശപ്പാററാൻ ഞാൻ കൊതിക്കുന്നതുപോലെ അന്യരുടെ ക്ഷുത്തകററാനും ഞാൻ ബാധ്യസ്ഥനാണു്' എന്ന ദൃഢബോധ്യത്തിന്മേലാണു് സനാതനധർമ്മത്തിന്റെ ഒരു തുണൂറപ്പിച്ചുനിറുത്തിയിട്ടുള്ളതു്. താനുണ്ണുന്നതിനുമുമ്പു്, ഒരംശം അന്യപ്രാണികൾക്കു ദാനംചെയ്ത ഈ വ്യാധൻ സനാതനധർമ്മത്തിന്റെ ഒരനുയായി ആണെങ്കിൽ തനിക്കെന്തുകൊണ്ടാണു് അയാൾ ദുഷ്ടനാണെന്നു തോന്നാൻ കാരണമെന്നു ധർമ്മപുത്രർ തലപുകഞ്ഞാലോചിച്ചു. ദുഷ്ടനായ ദുര്യോധനന്റെകൂടെ താനിത്രയുംനേരം ഇത്രയേറെദൂരം സഞ്ചരിച്ചതിനാലാണു് തനിക്കീ ദൃഷ്ടിദോഷം നേരിട്ടതെന്നു യുധിഷ്ഠിരൻ ഗ്രഹിച്ചു. ദുഷ്ടസംസർഗ്ഗം മതിയെ കെടുത്തുന്നതാണു്.

വാസ്തവത്തിൽ വസ്തുദോഷമില്ല, ദൃഷ്ടിദോഷമേയുള്ളു. കാണുന്നവസ്തുവിലല്ല, കാണുന്നവനിലാണു് ദോഷം. ഈ ദോഷം – ദൃഷ്ടിദോഷം – അകന്നു കിട്ടുന്നതിനാണു് ക്ഷേത്രാരാധന, ഗുരുപൂജ, ശ്രവണം, കീർത്തനം മുതലായവ ശ്രുതിസ്മൃതികൾ വിധിച്ചിട്ടുള്ളതു്. മതനിഷ്ഠയുള്ള ഒരു സാധകന്റെ ദൃഷ്ടിയിൽ എല്ലാം നല്ലതു്. മതപരമായ കർമ്മങ്ങളിൽ ഏർപ്പെട്ടിരിക്കുമ്പോഴെങ്കിലും നമ്മുടെയുള്ളിൽ സദ്വാസനാ ഭരണചക്രം തിരിക്കും. സത്തായ ഭഗവാന്റെ മുമ്പിൽ എല്ലാം എപ്പോഴും സത്തായിരിക്കുമല്ലോ.

രാവണൻ, കംസൻ, ഹിരണ്യകശിപു മുതലായവർ ജന്മനാ കർമ്മണാ ദുഷ്ടന്മാരായിരുന്നുവെങ്കിലും അവർ വിരോധഭക്തിയുടെ ഉത്തമോദാഹരണങ്ങളാണെന്നു സ്മരിക്കുമ്പോൾ നമുക്കവരോടും ആദരവു് തോന്നും. സജ്ജനങ്ങളുമായി സദാ ഇടപെട്ടുകൊണ്ടിരുന്നാൽ മാത്രമേ നമ്മുടെ ദൃഷ്ടിദോഷം മാറിക്കിട്ടുകയുള്ളു. ''മാതൃദേവോ

ഭവ, പിതൃദേവോ ഭവ, ആചാര്യദേവോ ഭവ'' എന്നുള്ള ശ്രുത്യനുശാസനം അനുസരിച്ചിട്ടുള്ള വക്ക മാത്രമേ സജ്ജനങ്ങളെ തിരിച്ചറിയുവാനും ആദരിക്കാനുമുള്ള കഴിവ് ലഭിക്കൂ.

നാമൊക്കെ വ്യവഹാരധർമ്മങ്ങൾമാത്രം പഠിച്ചവരാണ്. സജ്ജനങ്ങളാകട്ടെ ആത്മാർത്ഥ ധർമ്മങ്ങൾകൂടി അറിഞ്ഞിട്ടുണ്ട്. ആത്മാർത്ഥധർമ്മങ്ങളിൽ നിഷ്ണാതരായ സത്തുക്കളുടെ പാദസേവ കൊണ്ടും പ്രീതികൊണ്ടും നമുക്കുയരാനും വളരാനും കഴിയും. ''തദ്വിദ്ധി പ്രണിപാതേന പരിപ്രശ്നേന സേവയാ'' എന്ന ഗീതാവിധി സ്മർത്തവ്യമാണ്. ഈ വഴിയിലൂടെ സഞ്ചരിച്ചാൽ നമ്മുടെ ദൃഷ്ടിദോഷമകലും: വസ്തുദോഷമില്ലെന്നു നമുക്കു ഗ്രഹിക്കുവാൻ സാധിക്കും. അപ്പോൾ മാത്രമേ ഈശ്വരൻെറ ലീലയാണിതെല്ലാമെന്നു ബോധിക്കൂ.

---

# ആത്മനിവേദനം

## പൂവത്തുങ്കൽ ശ്രീധരൻ നായർ

ഗുരുപവനപുരനിലയ, നിഖിലവരദായകാ,
കാരുണ്യപൂരമേ, കാർവർണ്ണ, കൈതൊഴാം!
ഉരുതരമിതൊരു ദുരിതഭവജലധിതന്നിലായ്—
ച്ചേരുന്ന കർമ്മനക്രങ്ങളെല്ലാമൊഴിം.
കരവരെയുമതിവിവശമിരുചരണബാഹുക്ക—
ളാഞ്ഞു തുഴഞ്ഞടുത്തെത്താൻ ശ്രമിക്കവേ.
പുനരധികരഭസമവ നിശിതവദനങ്ങളാൽ
സാനന്ദമെത്തിച്ചുകൊൾവു മദ്ധ്യാർണ്ണവം!
മമ ഹൃദയകമലമതിവിനയസഹിതം ഭവാ—
നാമയം തീർത്തു രക്ഷിച്ചുകൊണ്ടീടുവാൻ,
തവ ചരണനളിനയുഗമകതളിരിലോർത്തു ഞാൻ
കൈവല്യദായക, കാഴ്ച വെയ്ക്കുന്നിതാ!
വരമടിയനരുളിടുകയനവരതമുൾത്താരി—
ലാരാധനയ്ക്കായെഴുന്നള്ളി വാഴണം.
സ്മരണകളിലകതളിരിലധികമധികോജ്ജ്വലം
നാരായണാകാരമുജ്ജ്വലമാവണം.

കമലമകളടിപണിയുമിരുചരണകാന്തിയും,
കോമളം പീതാംബരത്തിൻെറ ശോഭയും,
ഹരിതനിറമിയലുമൊരു വസനമരമേലതും,
ഭൂരിപ്രകർഷമിയലുമുപവീതവും,
തിരുവുരസി വിവിധതരമരിയ വനമാലയും,
ചേരുന്ന ശ്രീവത്സവും, രണ്ടു കൈകളും;
അഴകൊടൊരു മുരളിയതിലതിമൃദുലമായണ—
ച്ചേഴ രന്ധ്രങ്ങളിലംഗുലി പാകിയും,
അളകനിര ഗളമുപരി വിതറിയഴകോടു വീ—
ണാളുന്ന കുണ്ഡലദ്വന്ദ്വമിടക്കിടെ
അധരമതിലെഴമധികമൃദുഹസിതഭംഗിയാൽ
ശ്രീധരാ, ഞാനെന്തു വർണ്ണിച്ചിടട്ടിനി;
വിശദരുചി കലരുമിരുകവിളുകളിലേയ്ക്കു വ—
ന്നാശയാലെത്തിനോക്കുന്ന കർണ്ണാടിയും,
ചെവിയിലതിനിപുണമൊരു കഥ പറയുവാൻകുതി—
ച്ചായത്തു നന്നായ് ഭ്രമിക്കുന്ന കൺകളും,
കലിതരുചി കലരമിരുപുരികവരശോഭയും,
മാലിയന്നോർത്താലുടനോടിയെത്തുന്ന,
മുഖകമലമതിലഴകിലൊളി വിതറി ഭാവവും,
മേഘവർണ്ണോജ്ജ്വലകാന്തിയും, ഗോപിയാൽ;
അഴകധികമെഴമുപരിയിളകിയളകം പതി—
ച്ചോരു തുനെററിയും, പൊൻകിരീടത്തിലോ
വിവിധനിറമിയലുമൊരു നിഗമചരിതാമൃതം
തൂകിടും തൂമയിൽപീലിയുമങ്ങനെ;
മമ മനസി തെളിവിലനവരതമതികോമളം
തൂമ കലർന്നമേ! കാണായ്‌വരേണമേ!

ഭവതലമതിലുപരി മനമലയരുതേ വിഭോ;
ദേവാ, വിമോഹങ്ങൾ തോന്നരുതേ പ്രഭോ,
മമ കുതുകമഖിലജഗദധിപചരിതാമൃതം,
സീമയെന്യേ നുകർന്നീടുവാനാകണം!
ഇരുനയനമഖിലദിശി തിരയുവതു ശ്രീകൃഷ്ണ—
ചാരുവൃത്താന്തവും രൂപവുമാകണം!
ഗുരുപവനവരനിലയ, മൃദുഹസിതഭാവമോട—
ത്താരുൾക്കിടിലമോടെപ്പോൾ വിളിക്കിലും.
അവരുടയ ദുരിതമുടനപ്പടകററിടും
ശ്രീകൃഷ്ണ ഗോവിന്ദ, പാലിയ്ക്കു മാം വിഭോ!
അകതളിരിലറിവു ലവലേശമില്ലായ്കയാ—
ലേററം മദിച്ചു ഞാനോരോന്നു ചെയ്കിലും;
ഒഴിയരുതു മനസി തവ വരദ, മൃദുരൂപവും
നാഴികയ്ക്കായിരം നാമവും താവകം!
പിഴയതിനുവന്നിടും നാളിവന്നായുസ്സി—
നന്തമുണ്ടാക്കണം; ഗോവിന്ദ! പാഹി മാം!

---

കുട്ടികളോട് — 18

# ശ്രീനാരായണഗുരുദേവൻ–2

## പ്രശാന്താനന്ദസ്വാമി

നാണുഭക്തൻ സത്യസാക്ഷാത്കാരം ലഭിക്കാനുള്ള അത്യാർത്തിയോടെ വീടു വിട്ടതുവരെ വരെയുള്ള കഥയാണ് ഇന്നലെ നാം പറഞ്ഞത്.

''ഈശ്വരൻ ഉണ്ടോ ? ഉണ്ടെങ്കിൽ കാണണം. ഇല്ലെങ്കിൽ ഇല്ലെന്നു് തെളിയിക്കണം. ഇല്ലെന്നുള്ള വിവരം ജനലക്ഷങ്ങളെ അറിയിക്കണം. യുഗയുഗങ്ങളായി തുടർന്നുവരുന്ന ഒരു അന്ധവിശ്വാസത്തിൽനിന്നും സഹജീവികളെ രക്ഷിക്കാമല്ലോ ? പക്ഷേ, അതു വേണ്ടിവരില്ല, ഉണ്ടെന്ന ശ്രുതികൾ പറയുന്നു, കണ്ടിട്ടുണ്ടെന്നു് ആചാര്യന്മാർ ഉറപ്പിച്ചു പറയുന്നു; അപ്പോൾപിന്നെ ഇല്ലെന്നല്ല ഉണ്ടെന്നാണു തെളിയിക്കാനുള്ളതു്.'' സത്യാന്വേഷണതല്പരനായ നാണുഭക്തന്റെ ഉള്ളിൽ കൊടുങ്കാററു് ആഞ്ഞടിക്കുകയാണു്. ''ഉണ്ടു്, ഈശ്വരനുണ്ടു്. അതിനു് എത്രയോ തെളിവുകൾ കണ്ടിരിക്കുന്നു. എന്നിട്ടുമെന്തേ എന്റെ ഉള്ളിൽ സംശയത്തിന്റെ കാർമേഘം പരക്കുവാൻ! പക്ഷേ ഊഹംകൊണ്ടായില്ലല്ലോ. പ്രത്യക്ഷമാവുമെങ്കിൽ പ്രത്യക്ഷമാക്കിയല്ലേ പററൂ. അതിന്നു് ആരെ കാണണം, എങ്ങോട്ടു പോകണം, എന്തു ചെയ്യണം ? ഗാർഹികബന്ധത്തിന്റെ ഇരുമ്പുചങ്ങല ഇന്നെന്നെ ബന്ധിക്കുന്നില്ല. അതു പൊട്ടിച്ചാൽ എല്ലാമായി എന്നു് ഒരു കാലത്തു വിശ്വസിച്ചു. പക്ഷേ, പൊട്ടിച്ചപ്പോളല്ലേ മനസ്സിലായതു് അതു് ആദ്ധ്യാത്മികജീവിതത്തിന്റെ ഒടുക്കമല്ല, തുടക്കം മാത്രമാണെന്നു്. ഹാ, പരമസത്യമേ നീ വെളിവാകു.'' ചിന്തയുടെ വേലിയേററത്തിൽപ്പെട്ട നാണുഭക്തൻ ദിനരാത്രങ്ങൾ അടന്നു കൊഴിഞ്ഞതു് അറിഞ്ഞില്ല. അദ്ദേഹം പല പടികൾ കയറിയിറങ്ങി. പല കതകിലും മുട്ടി. പലരേയും കണ്ടു ചർച്ചകൾ നടത്തി, അന്വേഷണം നടത്തി. പക്ഷേ ആശ്വസ്സു വക എങ്ങും കിട്ടിയില്ല.

ആഹാരത്തിൽ അദ്ദേഹത്തിനു ശ്രദ്ധയില്ലാതായി; വസ്ത്രത്തിലും, ജനങ്ങളുടെ ജല്പനങ്ങളിലും അങ്ങനെതന്നെ. അന്വേഷണം, അന്വേഷണം —നിരന്തരമായ അന്വേഷണം! നടക്കുമ്പോൾ, ഇരിക്കുമ്പോൾ, ഉണ്ണുമ്പോൾ, ഉറങ്ങുമ്പോൾ എല്ലാമെല്ലാം അതിനുവേണ്ട പരീക്ഷണം തുടന്നു. അദ്ദേഹത്തിനു് ലോകം മുഴുവൻ ഒരു പരീക്ഷണശാല. തൂണും തുരുമ്പുമെല്ലാം പരീക്ഷണനാളികൾ, രാസവസ്തുക്കൾ!

പണത്തിന്റെയും പെണ്ണിന്റെയും സ്ഥാനമാനങ്ങളുടേയും പിന്നാലെ നാണംകെട്ടു് പരക്കം പായുന്ന സാധാരണക്കാരുമായുള്ള ബന്ധം അദ്ദേഹത്തിന്നു സഹിച്ചുകൂടാതായി. ഒടുവിൽ തന്റെ പരീക്ഷണങ്ങൾക്കു് പററിയ ഒരു സ്ഥലം കണ്ടെത്തി — മരുത്വാമല. കാവ്യഭംഗി ഓളം തല്ലുന്ന കാനനപ്പരപ്പു് ! കാട്ടുമൃഗങ്ങളുടെ കൂത്തരങ്ങു്! അവിടെ ഒരു ഗുഹയുണ്ടു്. ഉള്ളു വളരെ വിശാലം; വാതിൽ ഇടുങ്ങിയതും — സത്യത്തിന്റെ മുഖംപോലെ! അകലെ താഴെ, ഗുഹയുടെ വാതില്ക്കൽ കടൽ. അതുകൊണ്ടു് തപസ്സുചെയ്യുന്നവരെ തണുപ്പിക്കാനുള്ള കാററുമുണ്ടു്, ഗുഹയ്ക്കുള്ളിൽ. ഏതൊരു തപോനിഷ്ഠനും ഇഷ്ടം തോന്നുന്ന സാഹചര്യം — പ്രശാന്തഗംഭീരം, പ്രകൃതിരമണീയം, മനോമോഹനം!

അവിടെ നാണുഭക്തൻ തപസ്സിൽ മുഴുകി. തൈലധാരപോലെ ഇടമുറിയാതെ ഭഗവദ്ധ്യാനം, ഭഗവന്നാമജപം ഭഗവത്സ്തുതികൾ ആ നാവിൽനിന്നു് ഉതിരുന്നു, കവിതയായി രൂപം മാറുന്നു, കാടിന്റെ പ്രാണവായുവായിത്തീരുന്നു. കാട്ടുകിഴങ്ങുകളും ഇലകളും പഴങ്ങളുമായിരുന്നു ആഹാരസാധനങ്ങൾ; കാട്ടുറവിയിലെ വെള്ളം ശീതളപാനീയവും! അങ്ങനെ വർഷങ്ങൾ പലതും കഴിഞ്ഞു.

നിങ്ങൾ കേട്ടിട്ടില്ലേ, മുത്തുച്ചിപ്പിയെക്കുറിച്ചു്. ചോതി നക്ഷത്രത്തിലെ ഒരു തുള്ളി മഴവെള്ളത്തിനുവേണ്ടി അതു കടലിന്റെ മുകളിൽ കൂടെക്കൂടെ വരുന്നു. ഒരു തുള്ളി ഉള്ളിലായാൽ അതു് താഴേയ്ക്കു താഴുകയായി. പിന്നെ മുകളിൽ

വരികയില്ല. അടിയിലങ്ങനെ കൂടും. മുത്തു മാത്രമായിരിക്കും അതിൻെറ ചിന്ത. ആ നിരന്തര ധ്യാനം ഒടുവിൽ വെള്ളത്തുള്ളിയെ മുത്താക്കി മാററുന്നു.

നിങ്ങരം കണ്ടിട്ടുണ്ടാകും, കോഴി അടയിരിക്കുന്നതു്. പല ദിവസമിട്ട മുട്ടകരം ഒരുമിച്ചു വെച്ചു് പിടക്കോഴി മുകളിൽ ഇരിയ്ക്കുന്നു. ഹാ, പിന്നെ അതിന്നു് ആഹാരം വേണ്ട, ഉറക്കം വേണ്ട, കൂട്ടുകാരെ വേണ്ട. വല്ലപ്പോഴും ഒരിയ്ക്കൽ ചിറകടിച്ചു പറന്നു് ഓടിപ്പോയി വല്ലതും ഇത്തിരി കൊത്തിത്തിന്നും. നിമിഷങ്ങരംക്കുള്ളിൽ മടങ്ങിവന്നു് മുട്ടകളുടെ മുകളിൽ ഇരിയ്ക്കുകയും ചെയ്യും. അതിന്നു് ഒരേ ഒരു ചിന്തയേ ഉള്ളു — മുട്ട വിരിയണം, കുഞ്ഞിറങ്ങണം, അമ്മയാവണം. പൂർണ്ണമായ ഏകാഗ്രത, ഘോരമായ തപസ്സു്! ആ ചൂടിൽ മുട്ട വിരിയുന്നു, കുഞ്ഞിറങ്ങുന്നു, പിടക്കോഴി തള്ളയായി മാറുന്നു.

കുഞ്ഞുങ്ങളെ, നിങ്ങരം സൂക്ഷിച്ചിട്ടില്ലേ, നമ്മുടെ പൂവാലിപ്പശുവിനെ കറക്കുന്ന രംഗം? കറവക്കാരൻ അങ്ങോട്ടു ചെല്ലുമ്പോരം പൈക്കിടാവിനെന്തൊരു സന്തോഷം. അതു് പൊങ്ങിച്ചാടുന്നു, അമറുന്നു, വാലാട്ടുന്നു, കയറിൽ ചുററിമറിയുന്നു — അമ്മയുടെ അടുത്തു ചെല്ലുവാനുള്ള വെപ്രാളം! ഇതു കണ്ടാൽ ഏതു കറവക്കാരൻെറ മനസ്സാണു് അലിയാതിരിക്കുക? ആരും കയർ ഊരി കിടാവിനെ വിടുകതന്നെ ചെയ്യും. വിട്ടാൽ ഒററക്കുതിയാണു്, അതു് അമ്മയുടെ അടുത്തേയ്ക്കു്.

ധനത്തിൽ അത്യാർത്തിയുള്ള ഒരു കള്ളൻ ഒരു മുറിയിൽ. അടുത്ത മുറിയിൽ രണ്ടു തുലാം സ്വർണ്ണവും! രണ്ടിനെയും വേർതിരിക്കുവാൻ ഒരു ഭിത്തി മാത്രം. പരിസരത്തിൽ മററാരുമില്ല. കള്ളനു് അടുത്ത മുറിയിൽ സ്വർണ്ണമുള്ള വിവരം നന്നായി അറിയാം. ആ സ്വർണ്ണം കൈക്കലാക്കുന്നതുവരെ ആ കള്ളൻ ഉണ്ണുമോ, ഉറങ്ങുമോ, അടങ്ങിയിരിക്കുമോ? ഇല്ലേ, ഇല്ല. ആ ഭിത്തി കുത്തിത്തുറന്നു് അവനതു് എടുക്കുകതന്നെ ചെയ്യുന്നു.

കരിമരുന്നു പ്രയോഗം കണ്ടുനിന്ന ഒരുവൻെറ തലയിൽ വാണം വന്നു വീണു് തീപ്പിടിച്ചു. സഹിയ്ക്കുവയ്യാത്ത ചൂടു്! തലയിൽ തീയ്യു് കത്തിയെരിയുന്നു. പിന്നെ അവനു് ഒന്നേയുള്ളു, ലക്ഷ്യം. — അടുത്തുള്ള കുളം. അവൻ അലറിയോടിച്ചെന്നു് കുളത്തിൽ ചാടുന്നു — ഒന്നേ രണ്ടോ കുതികൊണ്ടു്! അങ്ങനെ രക്ഷ നേടുന്നു.

മുത്തുച്ചിപ്പിയുടെ വിശ്വാസവും ശ്രദ്ധയും, പിടക്കോഴിയുടെ ഏകാഗ്രതയും വിരക്തിയും, പൈക്കിടാവിൻെറ പ്രേമവായ്പും വെപ്രാളവും, കള്ളൻെറ ആർത്തിയും വ്യഗ്രതയും, തല തീപ്പിടിച്ചവൻെറ വ്യാകുലതയും തിടുക്കവും എല്ലാംകൂടി ഒത്തുചേരുന്ന ഒരു സ്ഥലമുണ്ടു് — ഭഗവാനെ കാണാൻ വെമ്പൽ കൊള്ളുന്ന സത്യാന്വേഷിയുടെ നെഞ്ചകം! നാണുഭക്തനിൽ ഇതെല്ലാം ഒത്തുചേർന്നിട്ടുണ്ടു്. സത്യസാക്ഷാത്കാരമാകുന്ന മുത്തു് ഇനി രൂപംപൂണ്ടേ പററൂ. ആ തപസ്സിൻെറ താപത്തിൽനിന്നു് ഈ മോക്ഷേച്ഛയാകുന്ന മുട്ടയ്ക്കു് ഇനി രക്ഷയില്ല. അതു പൊട്ടിവിരിഞ്ഞേ പററൂ. അതിൽനിന്നു് ആദ്ധ്യാത്മികതയുടെ അമൃതശിശുവിനു പുറത്തുവരാതിരിക്കാൻ സാദ്ധ്യമല്ല.

കാലത്തിൻെറ തികവിൽ ഇവിടെയും അതു സംഭവിക്കുകതന്നെ ചെയ്തു. അദ്ധ്യാത്മമുത്തു് ചിപ്പിയ്ക്കുള്ളിൽ രൂപംകൊണ്ടു. അതിൻെറ പ്രകാശം ചിപ്പിയുടെ അതിത്തിയിൽ ഒതുങ്ങാതെ പുറത്തു വന്നുതുടങ്ങി. മുട്ടത്തോടു് പൊട്ടിയകന്നു. പ്രശാന്തിയുടെ നേത്തു നനുത്ത ശാബകശബ്ദം പതുക്കെപ്പതുക്കെ പുറത്തുവന്നു. വിഷയചിന്തയുടെ കയർ പാടെ ഊരിയകന്നപ്പോരം ധീരസാധകനാകുന്ന കന്നിൻകിടാവു് ജഗജ്ജനനിയുടെ പാദമൂലത്തിൽ പററിക്കൂടി ബ്രഹ്മാനന്ദമാകുന്ന പാൽ നുണഞ്ഞു നുണഞ്ഞു കുടിച്ചു. ആ പാലിൻെറ പത അതാ കടവായിലൂടെ പതഞ്ഞു പതഞ്ഞു് പുറത്തു ചാടുന്നു –ശ്രീനാരായണഗുരുദേവകൃതികരം ! അതിലൊരു തുള്ളി പരിശോധിച്ചുനോക്കൂ. എത്ര മധുരം !

മീനായതും ഭവതി, മാനായതും ജനനി,
നീ നാഗവും നഗഖഗം
താനായതും, ധര നദീ നാരിയും നരനു–
മാനാകവും നരകവും
നീ, നാമരൂപമതിൽ നാനാവിധ പ്രകൃതി–
മാനായി നിന്നറിയുമീ–
ഞാനായതും ഭവതി, ഹേ നാദരൂപിണി–
യഹോ നാടകം നിഖിലവും.

ഇങ്ങനെ നരഞ്ഞുവീണ കാവ്യാമൃതബിന്ദുക്കാം വളരെയുണ്ട്. അവയോരോന്നും ഭൗതിക ജീവിതത്തിന്റെ നിസ്സാരതയെ എടുത്തു കാട്ടുന്നതും അദ്വൈതസത്യത്തിന്റെ മഹിമാതിശയത്തെ വിളിച്ചോതുന്നതുമാണ്.

സത്യസാക്ഷാത്കാരത്തിന്റെ ദിവ്യകാന്തി ആ കണ്ണുകളിലൂടെ, കപോലത്തിലൂടെ, ഗാത്രത്തിലൂടെ പുറത്തുവന്നു. അവിടുത്തെ നോട്ടത്തിൽ, വാക്കിൽ, ചലനങ്ങളിൽ എല്ലാം അതിന്റെ പ്രത്യേകത പ്രകടമായിരുന്നു. ആ ദിവ്യത്വം, ആ തേജസ്സ്, അവിടുത്തെ ദേവനാക്കി. ഈ ലോകം ഒരു നാടകവേദി. ആത്മാക്കാം അതിൽ പല വേഷം കെട്ടി കളിക്കുന്നു. ചില നടന്മാർ തങ്ങാം നടിക്കുകയാണെന്നറിയാതെ ദുഃഖിക്കുന്നു, സുഖിക്കുന്നു. നടനമാണെന്നറിഞ്ഞവർക്ക് നാടകത്തിലെ രംഗങ്ങാം ദുഃഖമുണ്ടാക്കുന്നില്ല, സുഖവും ഉണ്ടാക്കുന്നില്ല. അവർ എല്ലാം കളിയായിത്തന്നെ കരുതി ഈ നാടകം ശരിക്കും ആസ്വദിക്കുന്നു. അങ്ങനെ ജീവിതത്തെ കളിയായി കാണുന്ന മഹാത്മാവ് ദേവനാണ്. (ദേവശബ്ദത്തിന് ശോഭിക്കുക എന്നും കളിക്കുക എന്നും രണ്ടർത്ഥം.) അന്നിലയ്ക്കും അവിടുന്ന് ദേവൻതന്നെ.

ഈശ്വരൻ ഉണ്ട്. അവിടുത്തെ സാക്ഷാത്കരിക്കുകയും ചെയ്യാം. എല്ലാ ജീവജാലങ്ങളിലും വസ്തുക്കളിലും ആ പരംപൊരുാം കുടികൊള്ളുന്നു. ഈ സത്യം അറിഞ്ഞ ആളെ ശ്രീരാമകൃഷ്ണൻ ഉപമിക്കുന്നത് ഒരു പൂവിനോടാണ്. കൊടുംകാടിന്റെ ഉള്ളിൽ ആരും അറിയാതെ അതു വിടരുന്നു. വിടന്നാൽ വണ്ടുകാം പറന്നടുക്കുകയായി – മധു നുകരുവാൻ, സൗന്ദര്യം ആസ്വദിക്കുവാൻ. പൂവ് സ്വയം പരസ്യം ചെയ്യുന്നില്ല. ശ്രീ ശങ്കരഭഗവദ്പാദരുടെ ഭാഷയിൽ പറഞ്ഞാൽ വസന്തംപോലെയാണവർ. സ്വയം സംതൃപ്തർ; പ്രതിഫലേച്ഛകൂടാതെ മററുള്ളവർക്ക് സംതൃപ്തിയരുളുന്നവർ. ലോകത്തിലെ ദുഃഖങ്ങളിൽനിന്നെല്ലാം സ്വയം കടന്നവർ; കടക്കാത്തവരെ കടക്കുവാൻ സഹായിക്കുന്നവർ. അവരാണ് ഗുരുക്കന്മാർ. കോക്കണോ ആ ശ്ലോകം ?

**ശാന്താ മഹാന്തോ നിവസന്തി സന്തോ**
**വസന്തവല്ലോകഹിതം ചരന്തഃ**
തീർണ്ണാഃ സ്വയം ഭീമഭവാർണ്ണവം ജനാ–
നഹേതുനാന്യാനപി താരയന്തഃ.

(വിവേകചൂഡാമണി – 37.)

ഈ ലക്ഷണങ്ങാം നാണഭക്തനിൽ ഒത്തിരുന്നു. അതുകൊണ്ടുതന്നെ അവിടുന്ന്, ശ്രീനാരായണഗുരുദേവൻ എന്ന് അറിയപ്പെടുകയും ചെയ്തു.

ജീവിതത്തിലൊരിക്കലും കോപിക്കാത്ത ആാം എന്നാണ് അവിടുത്തെ ചില ചരിത്രകാരന്മാർ രേഖപ്പെടുത്തിയിരിക്കുന്നത്. ആ വ്യക്തിപ്രഭാവത്തിനുമുമ്പിൽ നമോവാകം അർപ്പിക്കാത്ത ജീവികാം അന്നില്ലായിരുന്നു എന്നുതന്നെ പറയാം. മനുഷ്യർ മാത്രമല്ല മനുഷ്യരോട് ഒരിക്കലും ഇണങ്ങാത്ത കടുവ, വിഷപ്പാമ്പുകാം മുതലായ ദുഷ്ടജന്തുക്കാംപോലും ആ തിരുമുമ്പിൽ ശാന്തി തേടി, നേടുകയും ചെയ്തു. അവിടേയ്ക്ക് ഒരു ജീവിപോലും നിന്ദ്യമല്ലായിരുന്നു, ഭീതിജനകവുമല്ലായിരുന്നു.

നീയല്ലൊ സൃഷ്ടിയും സ്രഷ്ടാ–
വായതും സൃഷ്ടിജാലവും
നീയല്ലോ ദൈവമേ, സൃഷ്ടി–
ക്കുള്ള സാമഗ്രിയായതും!

എന്ന് ആത്മാർത്ഥമായി പാടിയ അവിടേയ്ക്ക് എങ്ങനെ നല്ലതും തീയതും വേർതിരിക്കാനാവും?

സത്യദർശിയായ ശ്രീനാരായണഗുരുദേവനെ സമുദായനേതാവും സാമൂഹ്യപരിഷ്കർത്താവും മാത്രമായി ചിത്രീകരിക്കാറുണ്ട് ചില തല്പരകക്ഷികാം. ആ വസന്തത്തിന്റെ സുഗന്ധം പേറിയ മന്ദമാരുതനും ശീതളച്ഛായയും അതിനെല്ലാം സഹായിച്ചിട്ടുണ്ട് എന്നതു് സത്യം. പക്ഷേ, അവിടുത്തെ ലക്ഷ്യം അതായിരുന്നില്ല. ആദ്ധ്യാത്മികപുരുഷന്മാർ ഒരു കാലത്തും ഒരിടത്തും ഒരു ജാതിയുടേയോ മതത്തിന്റേയോ സ്വന്തമല്ല. സത്യദർശികാം എല്ലാവരുടേയുമാണ്. അവരെ സ്വന്തമാണെന്നു പറയുന്ന പ്രത്യേകസമുദായവും, ഇതരകുലത്തിൽ ജനിച്ചതുകൊണ്ട് തങ്ങളുടേതല്ല എന്നു പറയുന്ന സമുദായവും ഒരുപോലെ അപഹാസ്യരാണ്. മനുഷ്യസമുദായം അത്തരം നീചചിന്തകളെ പുറന്തള്ളിയില്ലെങ്കിൽ നമുക്ക് ആചാര്യന്മാർ ഉണ്ടാവില്ല. ഞാൻ ഈ പറഞ്ഞ

തിന്റെ ചുരുക്കം, ബ്രഹ്മനിഷ്ഠനായ ശ്രീനാരായണഗുരുദേവൻ അവശത അനുഭവിച്ച ചില സമുദായത്തിനുവേണ്ടി, അവരുടെ ആവശ്യപ്രകാരം നേതൃത്വം നല്കി എന്നു കരുതി അവിടുന്ന് ഒരു വിഭാഗത്തിന്റേതല്ല; എല്ലാവരുടേയുമാണ്.

സൂര്യപ്രകാശം തട്ടുമ്പോൾ കപ്പിക്കഷണങ്ങളും, അഭ്രം പുരണ്ട ശിലാതലങ്ങളും, തകരക്കഷണങ്ങളും വെട്ടിത്തിളങ്ങും. പക്ഷേ സൂര്യൻ അവയുടെ മാത്രം സ്വന്തമല്ല, അവയെ തിളക്കുക മാത്രമല്ല സൂര്യന്റെ ലക്ഷ്യവും. അതുപോലെ, തകരത്തെ പ്രകാശിപ്പിച്ചതുകൊണ്ട് സൂര്യൻ തന്റേതല്ല എന്നു പറഞ്ഞു് കണ്ണടച്ചിരിക്കുന്ന വിഡ്ഢികളെക്കുറിച്ചും അധികമൊന്നും പറയാനില്ല.

ഞാൻ അവിടുത്തെ ആദ്ധ്യാത്മികജീവിതത്തെക്കുറിച്ച് സൂചിപ്പിച്ചതു മാത്രമേയുള്ളു. അതു മാത്രമാണ് എന്റെ കടമ. ആ വെള്ളി നക്ഷത്രം കേരളത്തിന്റെ ചക്രവാളത്തിൽ ഉദിച്ചയന്നു്, പ്രകാശം പരത്തി. ആ പ്രകാശം ഉജ്ജ്വലമായിരുന്നു; അതേസമയം പ്രശാന്തശീതളവും ആയിരുന്നു. ആ ദിവ്യപ്രഭയിൽ പലതും ഇവിടെ നടന്നു – സമുദായസേവനം, ആചാരപരിഷ്കരണം, അങ്ങനെ പലതും. എന്നാൽ ആ നിലാവെളിച്ചത്തിൽ ഇററുവീണ ഹിമകണങ്ങൾ ഉൾക്കൊള്ളുവാനും വിടർന്നുവികസിക്കാനും കഴിഞ്ഞ സുന്ദരസൂനങ്ങൾ എത്ര വിരളമായിരുന്നു !

ആരെല്ലാം ഉൾക്കൊണ്ടാലും ഇല്ലെങ്കിലും, ആദ്ധ്യാത്മികതയുടെ ആ പ്രകാശപ്പൊലിമ കേരളാകാശത്തിൽ എഴുപത്തിനാലുകൊല്ലം പ്രകാശം പരത്തി കുളുമ്മയേകി. 1928 സെപ്റ്റംബർ മാസം 28-ാംനു ആ ദീപം പൊലിഞ്ഞു. പക്ഷെ പ്രകാശം ഇപ്പോഴും പരന്നുകൊണ്ടിരിക്കുന്നു !

അടുത്തദിവസം ശ്രീനാരായണഗുരുദേവന്റെ കവിതയെക്കുറിച്ച് സംസാരിക്കാം. ആ സത്യദർശിയുടെ പാദങ്ങളിൽ നമുക്കു് സാഷ്ടാംഗം പ്രണാമമർപ്പിക്കാം.

---

# പുസ്തകാഭിപ്രായം

## എന്റെ വൈദികസാഹിത്യസമന്വയം

ഗ്രന്ഥകർത്താവും പ്രസാധകനും:
കെ. ആർ. നമ്പൂതിരി, ചൂലിശ്ശേരി പോസ്റ്റ്,
മുണ്ടൂർ വഴി. തൃശ്ശൂർ ഡിസ്ട്രിക്ട്.
പേജ് 136 വില. രൂപ 8.00

'വൈദികസാഹിത്യ'മെന്നു കേൾക്കുമ്പോൾ, പ്രാചീനവേദവാണിയിൽ പ്രസിദ്ധങ്ങളായ ഋഗ്വേദാദി സംഹിതകളും ബ്രാഹ്മണങ്ങളും ആരണ്യകോപനിഷത്തുകളുമാണ് സാധാരണഗതിയിൽ പ്രതീതമാവുന്നതു്. എന്നാൽ ഇവിടെ ആ സാഹിത്യം മാത്രമല്ല, സ്മൃതിപുരാണേതിഹാസങ്ങളും, സാംഖ്യം യോഗം തുടങ്ങിയ വൈദികദർശനങ്ങളും, ബൗദ്ധം ജൈനം തുടങ്ങിയ അവൈദികദർശനങ്ങളുമെല്ലാം സമന്വയചിന്തയിലുൾപ്പെടുന്നു. ഗ്രന്ഥത്തിന്റെ പകുതിയിലധികഭാഗവും ശ്രീമദ്ഭാഗവതത്തിന്റെ അർത്ഥവിചാരത്തിനാണ് വിനിയോഗിച്ചിട്ടുള്ളതു്. ആ നിലയ്ക്ക് 'വൈദികസാഹിത്യസമന്വയ'മെന്ന പേരിനെ അപേക്ഷിച്ച 'സച്ഛാസ്ത്രസാഹിത്യസമന്വയ'മെന്ന പേരാണ് ഈ ഗ്രന്ഥത്തിന്നു് ഉചിതതരമെന്നു തോന്നുന്നു.

പ്രാചീനവും ആർഷപാരമ്പര്യത്തിൽ നമുക്കു കൈവന്നിട്ടുള്ളതുമായ ശാസ്ത്രസാഹിത്യതല്ലജങ്ങളുടെ പരമതാത്പര്യം നിർണ്ണയിക്കാൻ ധീരവും സ്വതന്ത്രവുമായ ഒരു വിചാരപദ്ധതിയാണ് ഗ്രന്ഥകാരൻ അവലംബിച്ചിട്ടുള്ളതു്. ആ നിലയ്ക്ക് അദ്ദേഹത്തിന്റെ സാഹിത്യപരിശ്രമം ശ്ലാഘ്യമെന്നുതന്നെ പറയണം. എന്നാൽ ശ്രീശങ്കരാചാര്യസ്വാമികളുടെ ഭാഷ്യങ്ങൾവഴി പ്രകാശിതമായിരിക്കുന്ന അദ്വൈതവേദാന്തം, സാംഖ്യം തുടങ്ങിയ ദർശനങ്ങളുടെ താത്പര്യം നിർണ്ണയിക്കുന്നിടത്തു്, വിശേഷിച്ചും പൂർവ്വാചാര്യന്മാർ തങ്ങളുടെ ശാസ്ത്രങ്ങളിൽ ഉപയോഗിച്ചിട്ടുള്ള സാങ്കേതികസംജ്ഞകളുടെ അർത്ഥം ഗ്രഹിക്കുന്ന വിഷയത്തിൽ, ഗ്രന്ഥകാരന്നു് ചിലേടത്തു് പ്രമാദം വന്നുപോയിട്ടുള്ളതുപോലെ തോന്നുന്നു; അർത്ഥം തെററിദ്ധരിച്ചാണ് പല വിഷയങ്ങളും ചിന്തിച്ചിട്ടുള്ളതു്.

എല്ലാ ശാസ്ത്രസാഹിത്യങ്ങളുടെയും പരമതാത്പര്യം നിസ്സ്വാർത്ഥതയിൽ അന്വയിക്കുന്നുവെന്ന ലക്ഷ്യത്തിലേയ്ക്കാണ് ഗ്രന്ഥകാരന്റെ ചിന്താസരണി നീങ്ങുന്നതു്. 'നിസ്സ്വാർത്ഥത'യുടെ ആന്തരവും സൂക്ഷ്മവുമായ അർത്ഥം ഗ്രഹിക്കുന്നപക്ഷം വലിയ ബുദ്ധിമുട്ടുകൂടാതെ എല്ലാത്തിന്റെയും താത്പര്യം അതാണെന്നു പറയു

ന്നതിൽ തെററില്ല. എന്നാൽ ഗ്രന്ഥകാരൻ ഇവിടെ നിസ്സ്വാർത്ഥതയെ നിഷ്കാമകർമ്മമായിട്ടാണ് വീക്ഷിക്കുന്നതു്. കർമ്മം, സകാമമോ നിഷ്കാമമോ എന്തായാലും, അതൊരിക്കലും പരമതാത്പര്യം, അഥവാ പുരുഷാർത്ഥം (മനുഷ്യജീവിതത്തിന്റെ പരമലക്ഷ്യം) ആകാവുന്നതല്ല; ഒരു ശാസ്ത്രത്തിനും സമ്മതമല്ല ഈ നിഗമനം. എന്തെന്നാൽ കർമ്മമേതും അപൂർണ്ണതയുടെ ലക്ഷണമാണു്. പൂർണ്ണതയാണു് പരമമായ പുരുഷാർത്ഥം. കർമ്മം, അവിദ്യാ (അജ്ഞാന)ജന്യമാണു്; ആത്മാവല്ലാത്ത ദേഹേന്ദ്രിയാദി വിഷയങ്ങളിൽ ആത്മത്വവും മമത്വവും ആരോപിക്കുന്നതിൽനിന്നാണു് കർമ്മമുണ്ടാവുന്നതു്. തെററായ ഈ ആരോപംതന്നെയാണു് അവിദ്യ. 'അനിത്യാശുചിദുഃഖാനാത്മസു നിത്യശുചിസുഖാത്മഖ്യാതിരവിദ്യാ''—എന്നു് പാതഞ്ജലയോഗദർശനം അവിദ്യയെ നിർവചിക്കുന്നുണ്ടല്ലോ. അവിദ്യാജന്യമായ കർമ്മത്തിൽ വേദശാസ്ത്രങ്ങളുടെയെല്ലാം താത്പര്യം സമന്വയിപ്പിക്കുന്ന ചിന്താഗതി വഴിതെററിപ്പോയിരിക്കുന്നുവെന്നും പറയാതെ തരമില്ല.

സൂക്ഷ്മമായി ചിന്തിച്ചാൽ 'നിസ്സ്വാർത്ഥത' ആത്മജ്ഞാനമാണെന്നു കാണാം. അനാത്മവിഷയങ്ങളായ ദേഹേന്ദ്രിയാദികളിൽ ആത്മത്വബുദ്ധിയാണല്ലോ 'സ്വാർത്ഥ'മെന്നു പറയപ്പെടുന്നതു്. അവിദ്യാലക്ഷണമായ ആ സ്വാർത്ഥത്തെ നിശ്ശേഷം ജയിച്ചിരിക്കുന്ന സ്ഥിതി, നിസ്സ്വാർത്ഥത, വിദ്യയാകുന്നു. ആത്മജ്ഞാനം എന്നു പറയപ്പെടുന്നതു് അതാണു്: വേദാന്തവിദ്യ, മോക്ഷം, കൈവല്യം, ഈശ്വരാത്മൈക്യം തുടങ്ങിയ ശബ്ദങ്ങളാൽ വിവക്ഷിക്കുന്ന പരമപുരുഷാർത്ഥവും അതുതന്നെ. അജ്ഞാനബന്ധത്തിൽനിന്നും മുക്തമായിരിക്കുന്ന നിലയാണു് വേദാന്തം ദർശിക്കുന്ന മോക്ഷം. അഖണ്ഡസത്യജ്ഞാനാനന്ദാനുഭവരൂപമായ നിജസ്ഥിതിയത്രേ അതു്. ഭിന്നസംജ്ഞകളാൽ പ്രതിപാദിക്കപ്പെടുന്ന സ്വസ്വരൂപാവസ്ഥിതിരൂപമായ ഈ നിസ്സ്വാർത്ഥതയത്രേ എല്ലാ സച്ഛാസ്ത്രങ്ങളുടേയും പരമതാത്പര്യം; അല്ലാതെ നിഷ്കാമകർമ്മമല്ല. സ്വസ്വരൂപാവസ്ഥിതിരൂപമായി വേദാന്തം ദർശിക്കുന്ന ഈ മോക്ഷത്തെ വെറും 'പുനർജന്മമോക്ഷ'മായി വ്യാഖ്യാനിച്ചുകൊണ്ടാണു് ഗ്രന്ഥകാരൻ, മോക്ഷത്തിനുമുപരിയാണു് നിഷ്കാമകർമ്മമെന്ന നിഗമനത്തിലെത്താൻ ശ്രമിച്ചിട്ടുള്ളതു്. അജ്ഞാനനിവൃത്തിരൂപമായ ചിത്തശുദ്ധി സമ്പാദിക്കാൻ സാധനമെന്ന നിലയിൽ നിഷ്കാമകർമ്മ(യജ്ഞ)ത്തിനുള്ള വൈശിഷ്ട്യം, ശങ്കരാചാര്യസ്വാമികളുടെ അദ്വൈതവേദാന്തശാസ്ത്രം ഒരിക്കലും നിഷേധിച്ചിട്ടില്ല; ആത്മാനുഭൂതിയെ പരമപുരുഷാർത്ഥമായി ദർശിക്കുന്ന എല്ലാ സച്ഛാസ്ത്രങ്ങൾക്കും സമ്മതമാണതു്. അതിനെ പുനഃസ്ഥാപിക്കാൻ, യജ്ഞത്തിന്റെ പ്രാധാന്യം ഊന്നിപ്പറയാൻ, ശാസ്ത്രീയസംജ്ഞകളെ അന്യഥാ വ്യാഖ്യാനിച്ചിട്ട വേണ്ടിയിരുന്നില്ല, എന്നേ പറയാനുള്ളു.

യജ്ഞദാനാദികർമ്മങ്ങളുടെ വൈശിഷ്ട്യം കാണിക്കാനുള്ള വ്യഗ്രതയിൽ ഗ്രന്ഥകാരനു് വന്നുപോയിട്ടുള്ള മറെറാരു പ്രമാദം, കർമ്മത്തെ അംഗിയും ജ്ഞാനത്തെ വെറും അംഗവുമാക്കിക്കൊണ്ടുള്ള സമുച്ചയവാദത്തിലാണു്. ഇരുട്ടും വെളിച്ചവുംപോലെ അത്യന്തഭിന്നങ്ങളാണു് അവിദ്യാലക്ഷണമായ കർമ്മവും വിദ്യാലക്ഷണമായ ജ്ഞാനവും. അവയുടെ സമുച്ചയം ഏകകാലത്തു് ഒരു പുരുഷനിൽ അസംഭാവ്യമാണെന്നു് ശങ്കരാചാര്യസ്വാമികൾ ഭാഷ്യങ്ങളിൽ വ്യക്തമാക്കിയിട്ടുണ്ടു്. അതിനെ നിരാകരിച്ചുകൊണ്ടോ, അന്യഥാ വ്യാഖ്യാനിച്ചുകൊണ്ടോ തുടരുന്ന ചിന്താഗതി നേർവഴിക്കല്ലെന്നാണു് പറയേണ്ടതു്. ഗ്രന്ഥകാരന്റെ ഈ ചിന്താഗതി, അദ്വൈതവേദാന്തദർശനത്തിലെ ജഗന്മിഥ്യാത്വവാദത്തെ വ്യാഖ്യാനിക്കുന്നതിലും പ്രകടമാകുന്നുണ്ടു്. ശങ്കരഭാഷ്യങ്ങളിലും പ്രകരണഗ്രന്ഥങ്ങളിലും ഉക്തമായിട്ടുള്ള ജഗന്മിഥ്യാത്വം വേദശാസ്ത്രസമ്മതമല്ലെന്നുള്ള മട്ടിലാണു് ഗ്രന്ഥകാരന്റെ സമന്വയചിന്താഗതി. ഇവിടെയും അദ്ദേഹം വാക്കിന്റെ അർത്ഥം തെററിദ്ധരിച്ചിരിക്കയാണു്., 'മിഥ്യ' യെന്നുവെച്ചാൽ, അസത്തോ, അത്യന്താഭാവമോ ആണെന്നു് ശങ്കരാചാര്യസ്വാമികൾ ഒരിടത്തും പറയുന്നില്ല. മൂന്നു കാലത്തിലും മാററം വരാതെ, ഒരുപോലെ ഭാസിക്കുന്നതു്, അഥവാ ജാഗ്രത് സ്വപ്നസുഷുപ്ത്യവസ്ഥകളിൽ മാററം വരാതെ തുടർന്നില്ക്കുന്നതു് ഏതോ അതു സത്യം. വിപരീതേന, കാലഗതിയിൽ മാറിക്കൊണ്ടിരിക്കുന്നതു മിഥ്യാ. ജാഗ്രത്തിൽ സത്യമായി അനുഭവപ്പെടുന്ന ഈ പ്രപഞ്ചം സ്വപ്നസുഷുപ്തികളിൽ ഇല്ലല്ലോ. അതുകൊണ്ടാണു് ജാഗ്രത്പ്രപഞ്ചത്തെ മിഥ്യയെന്നു് വേദാന്തശാസ്ത്രം പറയുന്നതു്. ജാഗ്രത്തിൽതന്നെ നാമരൂപപ്രപഞ്ചഭാവങ്ങൾ അനുക്ഷണം മാറിക്കൊണ്ടാണിരിക്കുന്നതു്. നാമരൂപങ്ങളുടെ ഈ വികാരസ്വഭാവത്തെ പറയാൻ ഉപയോഗിക്കുന്ന ശാസ്ത്രസംജ്ഞയാണു് 'മിഥ്യാ' എന്നതു്. പ്രപഞ്ചസ്വഭാവം അങ്ങനെയല്ലെന്നു് – അതു മൂന്നു കാലത്തിലും സത്യമാണെന്നു് – സപ്രമാണം പ്രതിപാദിക്കുന്ന ശാസ്ത്രമേതാണുള്ളതു് ?

മൂന്നു കാലത്തിലും, അവസ്ഥാത്രയത്തിലും, മാററം വരാത്തതു് സർവ്വത്തിനും സാക്ഷിയായ ചൈതന്യം – സച്ചിദ്രൂപമായ ആത്മതത്ത്വം – മാത്രമാണു്. അദ്വിതീയജ്ഞാനസ്വരൂപമായ അതിലാണു് അഖിലകർമ്മങ്ങളും സമാപിക്കുന്നതു്. ''സർവ്വം കർമ്മാഖിലം പാർത്ഥ, ജ്ഞാനേ പരിസമാപ്യതേ'' — എന്ന ഗീതാവചനം ശ്രദ്ധിക്കുക. അദ്വൈതജ്ഞാനത്തിലേ സമന്വയമുള്ളു; ദ്വൈതരൂപമായ കർമ്മത്തിൽ സമന്വയം സാദ്ധ്യമല്ല തന്നെ.

ശ്രീമദ്ഭാഗവതത്തിലെ ഓരോ സ്കന്ധത്തിന്റെയും പ്രതിപാദ്യം ഉദ്ധരിച്ചു താത്പര്യം പറയാൻ ഗ്രന്ഥകാരൻ ശ്രമിച്ചിട്ടുണ്ടു്. അജാമിളമോക്ഷം, ക്ഷീരാബ്ധിമഥനം, ബ്രഹ്മാണ്ഡവർണ്ണനം മുതലായ ഉപാഖ്യാനങ്ങളുടെ അർത്ഥം നല്ലപോലെ വിശദീകരിക്കുന്നുണ്ടു്

ദശമസ്കന്ധപ്രതിപാദനവും സുന്ദരമായിട്ടുണ്ട്. ഭാഗവതത്തിന്റെ ഒട്ടാകെയുള്ള താത്പര്യം പറയുന്നിടത്തു തത്പ്രതിപാദകമായ ദ്വാദശസ്കന്ധശ്ലോകം ഉദ്ധരിച്ചാൽ മതിയായിരുന്നു; ''ശ്രീമദ്ഭാഗവതം പുരാണമമലം....'' ഇത്യാദി (XII. 13. 18) ഭാഗവതത്തിൽ, പരയായ ഭക്തിയും പരമമായ ജ്ഞാനവും ഒന്നുതന്നെയാണ്, രണ്ടല്ല. പാരമഹംസ്യമായ ആ ജ്ഞാനത്തെയാണ് 'നൈഷ്കർമ്യം' എന്ന് ഈ ശ്ലോകത്തിൽ പറയുന്നതു്. കർമ്മങ്ങളുടെയെല്ലാം പരിസമാപ്തിയായി, അജ്ഞാനബന്ധത്തിൽനിന്നും നിശ്ശേഷം മുക്തമായിരിക്കുന്ന സ്വസ്വരൂപാവസ്ഥിതി, അഥവാ 'മോക്ഷ'മാണതു്. ഗ്രന്ഥകാരൻ പറയുന്ന 'നിസ്സ്വാർത്ഥത'യുടെ താത്പര്യവും അതുതന്നെയാകുന്നു.

—സഖ്യാനന്ദസ്വാമി

---

# വാർത്തകൾ

**കാലടി:** ശ്രീരാമകൃഷ്ണ അദ്വൈതാശ്രമത്തിൽവെച്ച് കൊല്ലംതോറും നടത്തിവരാറുള്ള ആദ്ധ്യാത്മികാന്തര്യോഗവും ശ്രീശങ്കരജയന്തിമഹോത്സവവും ഇക്കൊല്ലം മെയ് 12-ാംതീയതി മുതൽ 16-ാം തീയതിവരെയുള്ള ദിവസങ്ങളിൽ ആഘോഷിക്കുവാൻ തീരുമാനിച്ചിരിക്കുന്നു. 12, 13, 14 തീയതികളിലുള്ള അന്തര്യോഗത്തിലും 15, 16 തീയതികളിലുള്ള സമ്മേളനങ്ങളിലും പങ്കെടുക്കാനാഗ്രഹിക്കുന്നവർ വിവരം മുൻകൂട്ടി ആശ്രമാദ്ധ്യക്ഷനെ അറിയിക്കുകയും മെയ് 11-ാംനു വൈകീട്ട് ആശ്രമത്തിൽ എത്തിച്ചേരുകയും വേണം. പ്രമുഖസന്ന്യാസിമാരുടേയും മതപണ്ഡിതന്മാരുടെയും ക്ലാസ്സുകളും പ്രഭാഷണങ്ങളും എല്ലാ ദിവസങ്ങളിലും ഉണ്ടായിരിക്കുന്നതാണ്. അന്തര്യോഗാംഗങ്ങൾ ഭക്ഷണച്ചെലവിന്നും മററുമായി 30 രൂപ ആശ്രമത്തിൽ കൊടുക്കേണ്ടതും അവരവർക്കാവശ്യമുള്ള ശയ്യോപകരണങ്ങൾ സ്വയം കൊണ്ടുവരേണ്ടതുമാകുന്നു. ഉദ്ദേശം 5000 രൂപ ചെലവുവരുമെന്നു പ്രതീക്ഷിക്കുന്ന വിവിധ പരിപാടികൾ വിജയിപ്പിക്കുന്നതിന്ന് എല്ലാവരും ഉദാരമായ സംഭാവനകൾ നൽകി സഹായിക്കണമെന്ന് ആശ്രമം പ്രസിഡണ്ട് ഗണാനന്ദസ്വാമികൾ അഭ്യർത്ഥിക്കുന്നു.

**തിരുവനന്തപുരം:** ഇക്കൊല്ലത്തെ ശ്രീരാമകൃഷ്ണജയന്തി മഹോത്സവം മാർച്ച് 9 -ാംനു മുതൽ 16 -ാംനു വരെയുള്ള ദിവസങ്ങളിൽ ശ്രീരാമകൃഷ്ണാശ്രമത്തിൽവെച്ച് ആഘോഷിച്ചിരിക്കുന്നു. 9 -ാംനു മുതൽ 14 -ാം തീയതിവരെ ദിവസവും രാവിലെ ഗീതയിലെ പന്ത്രണ്ടാമദ്ധ്യായത്തെപ്പററിയും വൈകുന്നേരം ശ്രീമദ് ഭാഗവതത്തെക്കുറിച്ചും ശാസ്ത്രാമംഗലം ശ്രീരാമകൃഷ്ണാശ്രമത്തിൽവെച്ച് ശ്രീ വിദ്യാനന്ദതീർത്ഥപാദസ്വാമികളുടെ പ്രഭാഷണമുണ്ടായിരുന്നു. 15 -ാം തീയതി നെട്ടയം ശ്രീരാമകൃഷ്ണാശ്രമത്തിൽവെച്ച് രാവിലെ 8 മണി മുതൽ വിശേഷാൽ പൂജ, സഹസ്രനാമാർച്ചന, വേണുഗാനബാലസംഘത്തിന്റെ ഭജന മുതലായവയ്ക്കു പുറമെ ശ്രീ ജി. ബാലകൃഷ്ണൻ നായരുടെ വചനാമൃതപാരായണവുമുണ്ടായി. ഉച്ചയ്ക്കുശേഷം ശ്രീ മുഡാനന്ദസ്വാമികൾ മാതൃദേവിയെപ്പററിയും ശ്രീ വിദ്യാനന്ദതീർത്ഥപാദസ്വാമികൾ ഭാഗവതധർമ്മത്തെപ്പററിയും ഓരോ പ്രഭാഷണം ചെയ്തു. 16-ാം തീയതി വിവേകാനന്ദ ഇൻസ്റ്റിട്യൂട്ടിൽവെച്ചു കൂടിയ പൊതുസമ്മേളനത്തിൽ വിദ്യാനന്ദതീർത്ഥപാദസ്വാമികൾ ആദ്ധ്യക്ഷ്യം വഹിച്ചു. ശ്രീ ബോധസ്വരൂപാനന്ദസ്വാമികൾ ശ്രീരാമകൃഷ്ണദേവനെപ്പററി ഇംഗ്ലീഷിലും ശ്രീ മുഡാനന്ദസ്വാമികൾ ശ്രീരാമകൃഷ്ണസംഘത്തിലെ മൂർത്തിത്രയത്തെപ്പററി മലയാളത്തിലും ശ്രദ്ധേയങ്ങളായ പ്രസംഗങ്ങൾ ചെയ്തു. അനന്താത്മാനന്ദസ്വാമികൾ സദസ്യർക്ക് സ്വാഗതം പറഞ്ഞു. ശ്രീ വി. എസ്. ശർമ്മ കൃതജ്ഞതയും പ്രകാശിപ്പിച്ചു.

**കൊയിലാണ്ടി:** ഭഗവാൻ ശ്രീരാമകൃഷ്ണദേവന്റെ ജന്മദിനം കൊയിലാണ്ടി ശ്രീരാമകൃഷ്ണാശ്രമത്തിൽവെച്ച് മാർച്ച് 15, 23 തീയതികളിൽ ക്ഷേമമായി ആഘോഷിച്ചു. 15-ാം തീയതി രാവിലെ 5 മണി മുതൽ ആരംഭിച്ച നാമജപം, വിശേഷാൽ പൂജ, ഭജന, പാരായണം, പ്രസാദവിതരണം മുതലായ പരിപാടികൾ 11 മണിക്ക് അവസാനിച്ചു. 23-ാം തീയതിയായിരുന്നു ജയന്തി ആഘോഷം. അന്ന് വിശേഷാൽ പൂജ, സഹസ്രനാമാർച്ചന, ഭജന എന്നിവയ്ക്കുശേഷം ശ്രീ മുഡാനന്ദസ്വാമികൾ ശ്രീരാമകൃഷ്ണവചനാമൃതം വായിച്ച് സദസ്യർക്ക വിവരിച്ചുകൊടുത്തു. പിന്നീട് അന്ധനാണെങ്കിലും ഗാനകലാകോവിദനായ ശ്രീ ലക്ഷ്മണന്റെ മുത്തപ്പൻചരിത്രത്തെപ്പററിയുള്ള ഹരികഥയുമുണ്ടായി. പ്രസാദവിതരണത്തോടുകൂടി 12 മണിക്ക് രാവിലത്തെ പരിപാടികൾ അവസാനിച്ചു. ഉച്ചതിരിഞ്ഞു് 5 മണിക്കു കൂടിയ പൊതുസമ്മേളനത്തിൽ ശ്രീ മേധസാനന്ദസ്വാമികൾ സ്വാഗതം പറഞ്ഞു. കൊയിലാണ്ടിയിലെ പൗരപ്രധാനിയും ക്ഷേത്രോദ്ധാരണകാര്യങ്ങളിൽ അതീവ തത്പരനും ഉദാര

നമായ ശ്രീ രാമചന്ദ്രഅയ്യർ തന്റെ ഉദ്ഘാടനപ്രസംഗത്തിൽ ഇന്നത്തെ പ്രശ്നങ്ങൾ പരിഹരിക്കുവാൻ ഈശ്വരഭക്തിയോടുകൂടിയ ജീവിതത്തിന്നുമാത്രമേ സാധിക്കുകയുള്ളു എന്നു സമർത്ഥിച്ചു. ശ്രീ മൃഡാനന്ദസ്വാമികൾ തന്റെ അദ്ധ്യക്ഷപ്രസംഗത്തിൽ ശ്രീരാമകൃഷ്ണന്റെ അവതാരമാഹാത്മ്യത്തെ വിശദീകരിക്കുകയും വചനാമൃതം പ്രതിദിനം പാരായണം ചെയ്ത് ശാന്തിയും സമാധാനവും നേടുവാൻ ജനങ്ങളെ ഉപദേശിക്കുകയും ചെയ്തു. ദുർഗ്ഗാനന്ദസ്വാമി, കുമാരി സുമതി, രാജലക്ഷ്മി എന്നിവരുടെ പ്രസംഗങ്ങൾക്കുശേഷം തങ്കപ്പൻമാസ്റ്ററുടെ കൃതജ്ഞതയോടുകൂടി സമ്മേളനം അവസാനിച്ചു. പിന്നീട് ലതാകുമാരി & ഉഷാകുമാരിമാരുടെ സായിഭജനഗാനങ്ങൾ ഉണ്ടായിരുന്നു.

## ആശ്രമവാർത്തകൾ

ഇക്കൊല്ലത്തെ വാർഷികാഘോഷങ്ങൾ പൂങ്കുന്നത്ത് വിവേകാനന്ദവിജ്ഞാനഭവനത്തിൽവെച്ച് ഫിബ്രുവരി 28, മാർച്ച് 1, 2 തീയതികളിൽ സാഘോഷം കൊണ്ടാടി. എല്ലാ ദിവസവും രാവിലെ സുപ്രഭാതകീർത്തനം, നാമജപം, വിശേഷാൽപൂജ എന്നിവക്കുശേഷം ശ്രീ കെ. ജനാർദ്ദനൻതമ്പാൻ, ശ്രീ ഓട്ടൂർ ഉണ്ണിനമ്പൂതിരിപ്പാട് എന്നിവരുടെ പ്രഭാഷണങ്ങളുണ്ടായിരുന്നു. ഒന്നാം ദിവസം വൈകുന്നേരം കൂടിയ ശ്രീരാമകൃഷ്ണജയന്തി സമ്മേളനത്തിൽ റെവ: ഫാദർ അടപ്പൂർ എസ്. ജെ. ആദ്ധ്യക്ഷ്യം വഹിച്ചു. പ്രൊഫ: പി. സി. വാസുദേവൻ ഇളയത് ശ്രീരാമകൃഷ്ണദേവന്റെ ജീവിതത്തെയും ഉപദേശങ്ങളെയുംപററി വിജ്ഞേയമായ ഒരു പ്രസംഗം ചെയ്തു. ശ്രീരാമകൃഷ്ണഗുരുകുലം വിദ്യാർത്ഥികളുടെ വിവിധ കലാപരിപാടികൾക്കുശേഷം ശ്രീ. എം. എം. ബാലകൃഷ്ണന്റെ (തിരുവാഴിയോട്) ശ്രീരാമകൃഷ്ണചരിതത്തെ അടിസ്ഥാനമാക്കിയുള്ള കഥാപ്രസംഗമാണുണ്ടായിരുന്നത്. രണ്ടാം ദിവസം ശ്രീ. എം. കെ. കെ. നായരുടെ അദ്ധ്യക്ഷതയിൽ കൂടിയ ശ്രീ വിവേകാനന്ദജയന്തി സമ്മേളനത്തിൽ പ്രൊഫ: പി. അച്യുതനും (പാലക്കാട്) പ്രൊഫ: വി. മുരളീധരമേനോനും (ആലപ്പുഴ) ആയിരുന്നു പ്രാസംഗികന്മാർ. സമ്മേളനത്തിനുശേഷം ''ആ മോതിര''ത്തെ അടിസ്ഥാനമാക്കി ഗുരുവായൂരപ്പന്റെ മാഹാത്മ്യത്തെ വ്യക്തമാക്കുന്ന ശ്രീ ടി. വി. ബാലകൃഷ്ണൻനായരുടെ ഹരികഥ സദസ്യരെ ആകർഷിച്ചു. മൂന്നാം ദിവസം ശ്രീ ശാരദാജയന്തി സമ്മേളനത്തിൽ ജസ്ററിസ്. പി. ജാനകിഅമ്മയായിരുന്നു അദ്ധ്യക്ഷ. പ്രൊഫ. പുല്ലാട്ട് ലക്ഷ്മിക്കുട്ടിഅമ്മ ശാരദാദേവിയുടെ ജീവിതത്തിലെ പല സംഭവങ്ങളും വിവരിച്ചുകൊണ്ട് പ്രസംഗിച്ചു. അതിനുശേഷം പൂങ്കുന്നം ശാരദാബാലികാസംഘത്തിന്റെ ''തരംഗങ്ങളും'' വിശ്വഹിന്ദുപരിഷത്ത് ബാലികാവിഭാഗത്തിന്റെ കലാപരിപാടികളുമുണ്ടായിരുന്നു. ധാരാളം ഭക്തജനങ്ങൾ ആഘോഷങ്ങളിൽ പങ്കുകൊണ്ടു.

*  *  *  *  *

മാർച്ച് 15, 16, തീയതികളിൽ പുറനാട്ടുകര ശ്രീരാമകൃഷ്ണാശ്രമത്തിൽവെച്ച് ഭഗവാൻ ശ്രീരാമകൃഷ്ണദേവന്റെ 140–ാം ജന്മദിനം ആഘോഷിച്ചു. 15–ാംനു രാവിലെ 5 മണിക്ക് വേദപാരായണത്തോടുകൂടി പരിപാടികളാരംഭിച്ചു. നാമജപം, ഗീതാപാഠം, വിശേഷാൽപൂജ, ഹോമം എന്നിവയ്ക്കുശേഷം ബ്രഹ്മശ്രീ വൈശ്രവണത്തു രാമൻനമ്പൂതിരി ഭഗവാന്റെ അവതാരമാഹാത്മ്യത്തെ വ്യക്തമാക്കിക്കൊണ്ട് ഒരു പ്രഭാഷണം ചെയ്തു. പിന്നീട് ആരതിയും പ്രസാദവിതരണവും ദരിദ്രനാരായണസേവയും നടന്നു. 16–ാംനു ഉച്ചതിരിഞ്ഞ് 3 മണിക്ക് തൃക്കാരിയൂർ രാഘവൻനമ്പ്യാരുടെ പാഠകത്തോടുകൂടി പരിപാടികൾ തുടങ്ങി. സമ്മേളനത്തിൽ റിട്ട. ജഡ്ജി ശ്രീ സി. പി. ദാമോദരൻനായർ ആദ്ധ്യക്ഷ്യം വഹിച്ചു. ശ്രീ. വട്ടപ്പറമ്പിൽ ഗോപീനാഥൻപിള്ള എം. എ. (മാവേലിക്കര) ശ്രീരാമകൃഷ്ണസന്ദേശത്തിന്റെ പ്രാധാന്യത്തെയും ശ്രീരാമകൃഷ്ണസംഘത്തിന്റെ പ്രവർത്തനങ്ങളെ വിപുലീകരിക്കേണ്ടതിന്റെ ആവശ്യകതയെയും പുരസ്കരിച്ചുകൊണ്ട് പ്രസംഗിച്ചു. ശ്രീ ശക്രാനന്ദസ്വാമികളുടെ കൃതജ്ഞതാപ്രകടനത്തിന്നുശേഷം ദീപാരാധനയോടും ഭജനയോടും പൂങ്കുന്നം ഗീതാ & പാർട്ടിയുടെ ഹരികഥയോടുംകൂടി 8–30ന് പരിപാടികൾ അവസാനിച്ചു.

*  *  *

ഏപ്രിൽമാസത്തിലെ ഏകദിന ആദ്ധ്യാത്മികഅന്തര്യോഗം 13–ാംനു ഞായറാഴ്ചയായിരിക്കും.

---

# പ്രബുദ്ധകേരളം



**ഉത്തിഷ്ഠത! ജാഗ്രത! പ്രാപ്യ വരാൻ നിബോധത!**

| വാല്യം 60 | 1975 മേയ് | ലക്കം 5 |
|---|---|---|


## അമൃതവാണി

ത്യാഗം – അതാണ് ഭാരതപതാക. അതു ലോകത്തിനുമീതെ പാറുന്നു. ഭാരതത്തിൽനിന്നു വീണ്ടും അയയ്ക്കുന്ന അനശ്വരമായ ആശയമതാണ്. ക്ഷയോന്മുഖമായ വംശങ്ങൾക്കും നിപീഡനങ്ങൾക്കും ലോകത്തിലുള്ള ദുഷ്ടതകൾക്കും ഒക്കെക്കൂടിയുള്ള മുന്നറിയിപ്പാണത്. അതേ, ഹിന്ദുക്കളേ, ആ കൊടിയിന്മേൽനിന്നു് നിങ്ങളുടെ പിടി വിടാതിരിക്കട്ടെ. അതുയർത്തിപ്പിടിക്കുക. നിങ്ങൾ ക്ഷീണരാണെങ്കിലും, ത്യജിക്കാനാവില്ലെങ്കിലും, ആദർശം താഴ്ത്തരുത്. 'ഞാൻ ദുർബ്ബലനാണ്; ലോകം ത്യജിക്കാൻ എനിക്കു സാധ്യമല്ല!' എന്നു പറഞ്ഞോളൂ. പക്ഷെ ദാംഭികരായി വേദവാക്യങ്ങൾ വളച്ചൊടിക്കുകയും, യുക്ത്യാഭാസങ്ങൾ പുറപ്പെടുവിക്കുകയും അജ്ഞന്മാരുടെ കണ്ണിൽ മണ്ണിടാൻ ശ്രമിക്കയും ചെയ്യാതിരിക്കണം. അതരുത്. മറിച്ച് ദുർബലരാണെന്നു് സ്വയം സമ്മതിച്ചു കൊൾവിൻ. എന്തുകൊണ്ടെന്നാൽ ത്യാഗമെന്ന ആശയം മഹത്താണ്... നമുക്കു സ്വല്പം തപശ്ചര്യ ആവശ്യമാണ്. പണ്ടു ത്യാഗം ഭാരതത്തെ ജയിച്ചു കീഴടക്കി. ഇനിയും അതു ചെയ്യേണ്ടിയിരിക്കുന്നു. ഭാരതത്തിന്റെ ആദർശങ്ങളിൽവെച്ച് ഏററവും മഹത്തും ഉന്നതവുമാണ് ഈ ത്യാഗാദർശം. ബുദ്ധന്റെയും രാമാനുജന്റെയും രാമകൃഷ്ണപരമഹംസരുടെയും നാട്,, ത്യാഗത്തിന്റെ നാട്, പണ്ടുകാലം മുതൽ കർമ്മകാണ്ഡത്തിന്നെതിരായി പ്രസ്ഥാനങ്ങൾ നടന്നിട്ടുള്ള നാട് – ഇന്നുപോലും ഇവിടെ നൂറു നൂറാളുകൾ എല്ലാമുപേക്ഷിച്ചു ജീവന്മുക്തരായിട്ടുണ്ട്. ഈ നാട് അതിന്റെ ആദർശങ്ങൾ വെടിയുമോ ? നിശ്ചയമായുമില്ല. പാശ്ചാത്യമായ അമിതഭോഗാദർശങ്ങൾകൊണ്ട് തലതിരിഞ്ഞുപോയ ആളുകളുണ്ടാകാം. പാശ്ചാത്യലോകത്തിന്റെ അഭിശാപമായ ഭോഗവും ലോകത്തിന്റെ അഭിശാപമായ ഐന്ദ്രിയസുഖങ്ങളും ഉൾക്കൊണ്ടവരായി ആയിരവും ലക്ഷവും ആളുകളുണ്ടാകാം. ഇതൊക്കെയാണെങ്കിലും, എന്റെ ഈ മാതൃഭൂമിയിൽ ആയിരക്കണക്കിനുള്ള മററാളുകൾക്കു മതം എപ്പോഴും ഒരു യാഥാർത്ഥ്യമായിരിക്കും; അവർ വേണമെങ്കിൽ, കണക്കുകൂട്ടാതെ ത്യജിക്കാൻ സദാ സന്നദ്ധരാകയും ചെയ്യും.

—വിവേകാനന്ദസാഹിത്യസർവ്വസ്വം III. 234 – 235.

# ശ്രീശങ്കരനും മായാവാദവും

## മുഡാനന്ദസ്വാമി

ഭാരതം ദർശനങ്ങളുടെ ജന്മഭൂമിയാകുന്നു. ആ ദർശനങ്ങളാണ് തത്ത്വജ്ഞാനത്തിൻെറ മണ്ഡലത്തിൽ ഭാരതത്തിന്നു സമുന്നതമായ ഒരു സ്ഥാനം നേടിക്കൊടുത്തിട്ടുള്ളതു്. മററു രാഷ്ട്രങ്ങളും മതങ്ങളും തത്ത്വചിന്തയിൽ താഴോട്ടിറങ്ങിച്ചെല്ലുവാൻ ധൈര്യപ്പെടാതെ ഉപരിപ്ലവമായ ചിന്താമണ്ഡലത്തിൽ കഴിഞ്ഞുകൂടുമ്പോൾ, ഭാരതവും ഭാരതീയമതമായ സനാതനധർമ്മവും മാത്രമാണ് തത്ത്വചിന്തയുടെ അഗാധതലങ്ങളിലേയ്ക്കാണ്ടുചെന്നു് അവിടെയുള്ള തത്ത്വരത്നങ്ങൾ വാരി ലോകമെമ്പാടും വിതരണം ചെയ്തിട്ടുള്ളതു്. ബാഹ്യമായ പരിഷ്കാരങ്ങളിൽ ആവോളം പുരോഗമിച്ചിട്ടും ശാന്തിയും സമാധാനവും കാണാതെ നിരാശരായിത്തീരുന്ന മനുഷ്യർക്ക്, ജീവിതയാഥാർത്ഥ്യങ്ങളുടെ അടിയിലേയ്ക്കിറങ്ങിച്ചെന്നു് സ്വഹൃദയങ്ങളുടെ ആന്തരികമണ്ഡലങ്ങളിൽ സുഖവും സന്തോഷവും കണ്ടെത്തുവാനുള്ള മാർഗ്ഗങ്ങൾ നിർദ്ദേശിക്കുന്നതും ഭാരതീയാചാര്യന്മാരാണ്. ആത്മസാക്ഷാത്കാരമാകുന്ന അനുഭൂതിയുടെ പശ്ചാത്തലത്തിൽനിന്നുകൊണ്ടു് മനുഷ്യജീവിതത്തിൻെറയും പ്രപഞ്ചപ്രതിഭാസങ്ങളുടെയും രഹസ്യങ്ങളെ ഇത്രയും വ്യക്തമായി വിവരിച്ചുതരുന്ന ആദ്ധ്യാത്മികമഹാപുരുഷന്മാരെ ഭാരതത്തിലെപ്പോലെ മറെറങ്ങും കാണ്മാൻ സാധിക്കുന്നില്ല. സ്വേച്ഛാചരുവായ മനുഷ്യമനസ്സിനെ, പ്രലോഭനങ്ങളുടെ ചുഴിയിലിട്ടു കറക്കുന്ന മോഹനങ്ങളായ പ്രകൃതിവിലാസങ്ങളുടെ പിടിയിൽനിന്നും രക്ഷപ്പെടുത്തി, അമിതവും അനശ്വരവുമായ ആനന്ദമരുളുന്ന ആദ്ധ്യാത്മികസൗധത്തിൻെറ ഉപരിതലങ്ങളിലേയ്ക്കു് അധിരോഹണം ചെയ്യുവാൻ സഹായിക്കുന്ന ഭാരതീയ തത്ത്വചിന്തകളുടെയെല്ലാം ആകരമാണ് വേദങ്ങൾ.

വേദങ്ങളിലെ ജ്ഞാനകാണ്ഡപ്രതിപാദകങ്ങളായ ഉപനിഷത്തുകളെ അടിസ്ഥാനമാക്കി വളർന്നുവന്നിട്ടുള്ള വേദാന്തദർശനമാണ് തത്ത്വചിന്തയിൽ അജയ്യമായ സ്ഥാനം കരസ്ഥമാക്കി സർവ്വാദരണീയമായി പ്രശോഭിക്കുന്നതു്. ആ വേദാന്തത്തെ ദ്വൈതപരമായും വിശിഷ്ടാദ്വൈതപരമായും അദ്വൈതപരമായും ആചാര്യന്മാർ വ്യാഖ്യാനിച്ചിട്ടുണ്ട്. മധ്വാചാര്യരുടെ ദ്വൈതവും രാമാനുജാചാര്യരുടെ വിശിഷ്ടാദ്വൈതവും ശങ്കരാചാര്യരുടെ അദ്വൈതവും തദനുയായികളുടെ ഇടയിൽ പല കലഹങ്ങൾക്കും വാദകോലാഹലങ്ങൾക്കും കാരണമായിട്ടുണ്ടെങ്കിലും നിഷ്പക്ഷമതികളായ പണ്ഡിതന്മാർ സമന്വയരൂപത്തിലാണ് അവയെ വീക്ഷിക്കുന്നതു്. അത്യുന്നതമായ ജീവിതലക്ഷ്യത്തിലേയ്ക്കു് പുരോഗമിക്കുന്ന മനുഷ്യന്നു് കയറിപ്പോകുവാനുള്ള മൂന്നു പടികൾ മാത്രമാണവ. ആദ്ധ്യാത്മികദർശനങ്ങളിൽ ചിന്താവിഷയമാകുന്നതു് ഈശ്വരൻ, ജീവൻ, ജഗത്തു്, എന്ന മൂന്നു തത്ത്വങ്ങളാണല്ലൊ. ഇവയ്ക്കു മൂന്നിന്നും വേറെ വേറെ അസ്തിത്വമുണ്ടെന്നു കാണുന്ന ദ്വൈതി ആദ്യത്തെ പടിയിലാണ് നില്ക്കുന്നതു്. ചിദചിദ്‌വിശിഷ്ടനായ സർവ്വേശ്വരൻെറ അംഗങ്ങളാണ് ജീവനും ജഗത്തുമെന്നു വാദിക്കുന്ന വിശിഷ്ടാദ്വൈതി ഒരു പടികൂടി മേലോട്ടു പോകുന്നു. സ്വാതന്ത്ര്യവും ഭയരഹിതവുമായ ഒരു സ്ഥാനത്തെത്തിനില്ക്കുന്ന അദ്വൈതിക്കാകട്ടെ പരമാർത്ഥസത്ത ഒന്നേയുള്ളു. ആ ഒന്ന് പരിപൂർണ്ണവും സർവ്വവ്യാപിയുമാണെന്നു പറയണമെങ്കിൽ അതിനെ പരിച്ഛേദിക്കുന്നതോ പരിമിതപ്പെടുത്തുന്നതോ ആയി മറെറാന്നുണ്ടാകുവാൻ നിവൃത്തിയില്ല എന്നാണ് അദ്വൈതികളുടെ പക്ഷം. മാത്രമല്ല 'ദ്വിതീയാദ്‌വൈ ഭയം ഭവതി' രണ്ടാമതൊന്നുണ്ടെന്നു സമ്മതിച്ചാൽ ഭയരഹിതമായ അവസ്ഥയിലെത്താൻ സാധിക്കുകയുമില്ല. അതുകൊണ്ടാണ് ആചാര്യന്മാർ 'മൃത്യോഃ സ മൃത്യും ഗച്ഛതി യ ഇഹ നാനേവ പശ്യതി'' (നാനാത്വം കാണുന്നവൻ ജനനമരണചക്രത്തിൽ കറങ്ങിക്കൊണ്ടേയിരിക്കുന്നു) എന്നു പറഞ്ഞിരിക്കുന്നതു്. അദ്വൈതദർശിയായ ഒരുവ

ന്നു് ശോകമോഹങ്ങളോ രാഗദ്വേഷങ്ങളോ ഇല്ല. കാരണം, രണ്ടാമതൊന്നില്ലാത്തതിനാൽ അവൻ ആരെ രാഗിക്കാനും ദ്വേഷിക്കാനുമാണു്? ഈ അദ്വൈതം മററു മതവിഭാഗങ്ങൾക്കെല്ലാം യഥോചിതമായ സ്ഥാനം നൽകി അവയെയെല്ലാം അതിക്രമിച്ചുനില്ക്കുന്നു. ഇങ്ങനെ സർവ്വതന്ത്രസ്വതന്ത്രവും ഭയരഹിതവും അജവും അമരവുമായ ഒരു നിത്യസത്തയെ പ്രഖ്യാപനം ചെയ്യുന്ന പരമോന്നതമായ അദ്വൈതമതത്തിന്റെ പ്രവാചകനായിട്ടാണു് ശ്രീശങ്കരഭഗവത്പാദർ അറിയപ്പെടുന്നതു്.

കേരളത്തിലാണു് ജനിച്ചതെങ്കിലും ശ്രീശങ്കരൻ ഭാരതം മുഴുവൻ തന്റെ പ്രവർത്തനമണ്ഡലമായി തിരഞ്ഞെടുത്തു സനാതനമതത്തിൽ പലപ്പോഴുമുണ്ടായിട്ടുള്ള പരിഷ്കരണപ്രസ്ഥാനങ്ങളിൽ അതിപ്രധാനമായ ഒന്നിന്റെ നേതാവായിരുന്ന അദ്ദേഹം, മാർഗ്ഗഭ്രംശം വന്ന ബൗദ്ധന്മാരുടെയും കർമ്മഠന്മാരായ മീമാംസകന്മാരുടെയും ആക്രമണങ്ങളിൽനിന്നു് സനാതനധർമ്മത്തെ വീണ്ടെടുത്തു. ഉപനിഷത്തുകളിൽ വ്യാപിച്ചു കിടക്കുന്ന അദ്വൈതസിദ്ധാന്തത്തിന്റെ അടിസ്ഥാനത്തിൽത്തന്നെ വേദാന്തമതത്തെ സുപ്രതിഷ്ഠിതമാക്കി. അതിനുവേണ്ടി, യാത്രാസൗകര്യങ്ങളോ അച്ചടിയോ മററു പ്രചരണോപാധികളോ ഒന്നും ഇല്ലാതിരുന്ന ഒരു കാലഘട്ടത്തിൽ കാശ്മീർമുതൽ കേരളംവരെ അനേകവാരം കാൽനടയായി സഞ്ചരിച്ചു. തന്റെ അസാധാരണമായ മേധാശക്തികൊണ്ടു പ്രതിദ്വന്ദികളെയെല്ലാം വാദത്തിൽ പരാജിതരാക്കി, യുക്തിവാദത്തിന്റെ അടിത്തറയിൽത്തന്നെ അഭേദ്യമാംവണ്ണം അദ്ദേഹം ധർമ്മസംസ്ഥാപനം ചെയ്തു. ശ്രീശങ്കരൻ തന്റെ ഹ്രസ്വമായ ജീവിതകാലത്തിനുള്ളിൽ ചെയ്ത പ്രവൃത്തികളെപ്പററി ആലോചിച്ചു ലോകം അദ്ദേഹത്തെ ഒരു അത്ഭുതപുരുഷനായിട്ടാണു് ഗണിച്ചുവരുന്നതു്. അമാനുഷമായ പ്രതിഭാവിലാസത്തെ പ്രകാശിപ്പിക്കുന്ന അദ്ദേഹത്തിന്റെ ലളിതസുന്ദരങ്ങളായ ഭാഷ്യങ്ങളാണു് ഇന്നു് വേദാന്തപഥസഞ്ചാരികൾക്കു മാർഗ്ഗദർശകമായിരിക്കുന്നതു്. പ്രധാനപ്പെട്ട ഉപനിഷത്തുകൾ, ബ്രഹ്മസൂത്രം, ഗീത എന്നീ പ്രസ്ഥാനത്രയത്തിന്നു് അദ്ദേഹമെഴുതിയിട്ടുള്ള ഭാഷ്യങ്ങളെ അധഃകരിക്കത്തക്ക വ്യാഖ്യാനങ്ങൾ അവയ്ക്കു മുമ്പോ പിമ്പോ ഉണ്ടായിട്ടില്ലെന്നതു് അദ്ദേഹത്തിന്റെ അസാമാന്യമായ ബുദ്ധിശക്തിയുടെ തീക്ഷ്ണതയെയാണു് കാണിക്കുന്നതു്. വിജ്ഞാനത്തിന്റെ പരമോച്ചദശയെ പ്രഖ്യാപിക്കുന്ന ആഷ്ഗ്രന്ഥങ്ങളിൽത്തന്നെ ജീവിതലക്ഷ്യത്തെപ്പററിയുള്ള പൂർണ്ണവിവരണവും ലക്ഷ്യപ്രാപ്തിക്കുള്ള മാർഗ്ഗനിർദ്ദേശവും കണ്ടെത്തിയ അദ്ദേഹം പുതിയ ഒരു മതം സ്ഥാപിക്കുവാനോ പുതിയൊരു സമ്പ്രദായം സൃഷ്ടിക്കുവാനോ സന്നദ്ധനായില്ല. പ്രസ്ഥാനത്രയത്തെ പ്രമാണമാക്കിക്കൊണ്ടു് അദ്ദേഹം, വ്യാസൻ തുടങ്ങിവെച്ച സനാതനധർമ്മപ്രചരണത്തെ വിജയത്തിലെത്തിക്കുകയാണു് ചെയ്തതു്. ആ അഭയപ്രദായകങ്ങളായ അമൂല്യതത്വങ്ങളുടെ പ്രചാരണത്തിന്നു് ഇന്നു് ഭാരതം മാത്രമല്ല ലോകം മുഴുവൻ ശ്രീശങ്കരനോടു കടപ്പെട്ടിരിക്കുന്നു.

മനുഷ്യജീവിതത്തിൽ അദ്വൈതജ്ഞാനമാകുന്ന പരമലക്ഷ്യത്തിനു് സർവ്വപ്രാധാന്യം നല്കുന്ന ആചാര്യൻ കർമ്മത്തിന്റെയും ഭക്തിയുടെയും വിരോധിയാണെന്ന ഒരാക്ഷേപം ചിലർ ഉന്നയിക്കാറുണ്ടു്. വിവിധദേവീദേവന്മാരെപ്പററി മനോഹരങ്ങളും ഹൃദയസ്പൃശികളുമായ അനേകം സ്തോത്രങ്ങളുടെ കർത്താവും, ഭാരതത്തിന്റെ ദേശീയോദ്ഗ്രഥനത്തെ ലക്ഷ്യമാക്കി അനേകം മഠങ്ങളും ക്ഷേത്രങ്ങളും സ്ഥാപിക്കുവാനായി ജീവിതത്തിൽ വിശ്രമമെന്തെന്നറിയാതെ പ്രവൃത്തിനിരതനമായിരുന്ന ശ്രീശങ്കരാചാര്യരെപ്പററി ഈ ആക്ഷേപം എത്ര നിരാസ്പദമാണെന്നു് ഏവക്കും അനായാസേന അറിയാവുന്നതാണു്. ജനങ്ങളുടെ വൈകാരികഭാവങ്ങളെ അവഗണിക്കാൻ പാടില്ല എന്നതുകൊണ്ടാണു് അദ്ദേഹം ഭക്തിയെ പ്രോത്സാഹിപ്പിക്കുന്നതു്. ''മോക്ഷകാരണസാമഗ്ര്യാം ഭക്തിരേവ ഗരീയസീ.'' (വി. ചൂ. 32.) എന്നു പറഞ്ഞു് അദ്ദേഹം ഭക്തിയുടെ പ്രാധാന്യത്തെ വ്യക്തമാക്കുന്നുണ്ടു്. പക്ഷെ അദ്ദേഹത്തിന്റെ ഭക്തി ലിംഗധാരണത്തിലോ ക്ഷേത്രദശനത്തിലോ ജപസ്തോത്രാദികളിലോ ഒതുങ്ങിനില്കുന്ന ഒന്നായിരുന്നില്ല. നിഖിലാന്തര്യാമിയായ സർവ്വേശ്വരനെ സാക്ഷാത്കരിക്കുവാനുള്ള സാധനാഭ്യസനമായിട്ടാണു് ഭക്തിയെ അദ്ദേഹം കണക്കാക്കിയതു്. സഗുണോപാസനാരൂപമായ ഭക്തി ക്രമേണ നിർഗ്ഗുണസാക്ഷാത്കാരത്തിൽ ചെന്നവസാനിക്കണം. ഉപേ

യത്തെ മറന്ന് ഉപായത്തിൽത്തന്നെ നിന്നു പോകരുതെന്ന് അദ്ദേഹം ഭക്തന്മാരെ ഓർമ്മിപ്പിക്കുന്നു. കർമ്മത്തിന്നും അദ്ദേഹം തക്കതായ സ്ഥാന കല്പിച്ചുകൊടുക്കുന്നുണ്ട്. ജീവിതലക്ഷ്യം പ്രാപിക്കണമെങ്കിൽ ജ്ഞാനം നേടണം. ജ്ഞാനസമ്പാദനത്തിന്ന് അപരിഹാര്യമായ ഒന്നാണ് ചിത്തശ്ശുദ്ധി. ചിത്തശ്ശുദ്ധിക്കുള്ള മാർഗ്ഗം കർമ്മയോഗാനുഷ്ഠാനംമാത്രമാണുതാനും. ''യാവത്തത്ത്വജ്ഞാനം ന സംഭവതി, താവദന്തഃകരണശുദ്ധ്യർത്ഥം അനുഷ്ഠേയം കർമ്മ.'' (തത്ത്വജ്ഞാനം സിദ്ധിക്കുന്നതുവരെ ചിത്തശ്ശുദ്ധിക്കുവേണ്ടി കർമ്മം അനുഷ്ഠിക്കേണ്ടതാണ്.) എന്ന് അദ്ദേഹം തന്റെ ഭാഷ്യത്തിൽ വ്യക്തമാക്കുന്നുണ്ട്. അവസാനകാലത്ത് അദ്ദേഹം ശിഷ്യർക്കും തദ്വാരാ ലോകത്തിന്നും കൊടുക്കുന്ന ഉപദേശം ഇതാണ്:

''വേദോ നിത്യമധീയതാം തദുദിതം
കർമ്മസ്വനുഷ്ഠീയതാം
തേനേശസ്യ വിധീയതാമപചിതിഃ
കാമ്യേ മതിസ്ത്യജ്യതാം.''

(സാധനാപഞ്ചകം)

വേദം നിത്യം പഠിക്കുകയും വേദവിഹിതങ്ങളായ കർമ്മങ്ങൾ ഈശ്വരാർപ്പണമായും നിഷ്കാമമായും അനുഷ്ഠിക്കുകയും വേണമെന്നർത്ഥം. അതുകൊണ്ട്, ''തസ്മാദജ്ഞേനാധികൃതേന കർത്തവ്യമേവ കർമ്മ'' (ജ്ഞാനം സിദ്ധിക്കാത്ത കർമ്മാധികാരി കർമ്മം അനുഷ്ഠിക്കുകതന്നെ വേണം) എന്ന് ഉറപ്പിച്ചു പറയുന്ന ശ്രീശങ്കരനെ കർമ്മവിരോധിയെന്നു മുദ്ര കുത്തുന്നത് കുറെ സാഹസം തന്നെയാണെന്നു വേണം പറയുവാൻ.

പിന്നെ ആചാര്യപാദരെപ്പററി ശരിയായി മനസ്സിലാക്കാതെയും മനസ്സിലാക്കാൻ ശ്രമിക്കാതെയും ചിലർ ജഗന്മിഥ്യാത്വവാദി, മായാവാദി, എന്നെല്ലാം അദ്ദേഹത്തെ ആക്ഷേപിക്കാറുണ്ട്. പ്രപഞ്ചത്തെ നിഷേധിക്കുന്ന അദ്ദേഹത്തിന്റെ മായാവാദമാണ് ഭാരതത്തിന്റെ അധഃപതനത്തിന്ന് കാരണമായിത്തീർന്നതെന്നുംകൂടി ചിലപണ്ഡിതംമന്യന്മാർ പറവാൻ മടിക്കുന്നില്ല. അദ്വൈതവാദത്തിന്റെ തത്ത്വം മനസ്സിലാക്കിയാൽ ഈ ആക്ഷേപങ്ങളും നിരർത്ഥകങ്ങളാണെന്നറിയാം. അദ്വൈതസിദ്ധാന്തത്തിന്റെ മൂലതത്ത്വത്തെ പതിനാറ് അക്ഷരങ്ങളിൽ ചുരുക്കി പറഞ്ഞിട്ടുള്ളതു നോക്കുക:

''ബ്രഹ്മ സത്യം ജഗന്മിഥ്യാ ജീവോ ബ്രഹ്മൈവ നാപരഃ.'' ബ്രഹ്മം മാത്രമേ നിത്യസത്യമായിട്ടുള്ളു. നാം കാണുന്ന ജഗത്തു മിഥ്യയാണ്. ജീവനാകട്ടെ ബ്രഹ്മംതന്നെയാണ്, മറെറാന്നല്ല. ഈശ്വരൻ, ജീവൻ, ജഗത്ത്, എന്ന മൂന്നു തത്ത്വങ്ങളുടെയും സാരാംശം പ്രതിപാദിക്കുന്ന ഈ ശ്ലോകാർദ്ധത്തിന്റെ അർത്ഥം നാം ശ്രദ്ധിച്ചു മനസ്സിലാക്കേണ്ടിയിരിക്കുന്നു.

എല്ലാ ഉപനിഷത്തുകളും നാനാത്വത്തെ നിഷേധിക്കുകയും നിന്ദിക്കുകയുമാണ് ചെയ്യുന്നത്; ഒരിടത്തും നാനാത്വത്തെ സാധൂകരിക്കുന്നതായോ പുകഴ്ത്തുന്നതായോ കാണുന്നില്ല. മാത്രമല്ല, ഏകത്വത്തെ ഒരിക്കലും നിരാകരിക്കുന്നില്ലെന്നു മാത്രമല്ല, പലവിധത്തിലും ഏകത്വത്തെ ഉറപ്പിച്ചു പറയുന്നതായും നാം കാണുന്നു. അതുകൊണ്ട് സത്യമായിട്ടുള്ളത് ഒന്നേയുള്ളു എന്ന വിഷയത്തിൽ എല്ലാ ഋഷികളും ഏകാഭിപ്രായക്കാരാണ്. ആ സത്യമായിട്ടുള്ളതിനെ ബ്രഹ്മം എന്നു പറയുന്നു. അത് അനശ്വരവും അവ്യയവും സത്യവും നിത്യവുമാകണമെങ്കിൽ, നിർഗ്ഗുണവും നിരാകാരവും നിർവ്വിശേഷവും പരിണാമരഹിതവുമായിരിക്കണം. അങ്ങനെയാണെങ്കിൽ നമുക്കനുഭവപ്പെടുന്ന ഇന്ദ്രിയപ്രത്യക്ഷമായ ഈ ലോകത്തിന്റെ നിലയെന്താണ്? ഈ ലോകത്തിൽ കർമ്മങ്ങൾ അനുഷ്ഠിക്കുകയും കർമ്മഫലങ്ങൾ അനുഭവിക്കുകയും ചെയ്യുന്ന നമ്മുടെയെല്ലാം നിലയെന്താണ്? ഉപനിഷന്മതത്തെ അടിസ്ഥാനമാക്കിക്കൊണ്ട് ശ്രീശങ്കരൻ പറയുന്നു ഇതെല്ലാം മിഥ്യയാണ്, മായയാണ് എന്ന്. മിഥ്യയെന്നും മായയെന്നും പറയുന്നതിന്റെ ശരിയായ അർത്ഥം മനസ്സിലാക്കാത്തതുകൊണ്ട് പല തെററിദ്ധാരണകളും ഉണ്ടാകുന്നുണ്ട്. പലരും വിചാരിക്കുന്നു, ആകാശകുസുമംപോലെ അസത്തും ശശവിഷാണംപോലെ അഭാവാത്മകവുമായിട്ടുള്ളതാണ് മായയെന്ന്. ആചാര്യൻ മായയ്ക്കു ലക്ഷണം പറയുന്നതു നോക്കുക:

അവ്യക്തനാമ്നീ പരമേശശക്തി–
രനാദ്യവിദ്യാ ത്രിഗുണാത്മികാ പരാ
കാര്യാനുമേയാ സുധിയൈവ മായാ
യയാ ജഗത്സർവ്വമിദം പ്രസൂയതേ.

(വിവേകചൂഡാമണി 110)

അവ്യക്തമെന്നും അവിദ്യയെന്നും പേരുള്ളതും അനാദിയും സത്ത്വം, രജസ്സ്, തമസ്സ് എന്നു മൂന്നു ഗുണങ്ങളുടെ സ്വരൂപത്തോടുകൂടിയതും ആയ മായ പരമേശ്വരന്റെ ശക്തിയാകുന്നു. ബുദ്ധിമാന്മാർക്ക് ഈ മായയെ കാര്യം കൊണ്ട് അനുമാനിക്കാം. ആ മായയാണ് ഈ ജഗത്തിനെ എല്ലാം ഉണ്ടാക്കുന്നത്.

സന്നാപ്യസന്നാപ്യുഭയാത്മികാ നോ
ഭിന്നാപ്യഭിന്നാപ്യുഭയാത്മികാ നോ
സാംഗാപ്യനംഗാപ്യുഭയാത്മികാ നോ
മഹാത്ഭുതാനിർവ്വചനീയരൂപാ.

(വി. ചൂ. 111)

ഈ മായ ഉള്ളതല്ല, ഇല്ലാത്തതല്ല, രണ്ടും കൂടിയതുമല്ല. അതു ബ്രഹ്മത്തിൽനിന്ന് ഭിന്നവുമല്ല, അഭിന്നവുമല്ല, ഭിന്നാഭിന്നവുമല്ല. അത് അവയവമുള്ളതല്ല, അവയവമില്ലാത്തതല്ല, രണ്ടും കൂടിച്ചേർന്നതുമല്ല. അത് ഏററവും അത്ഭുതമായിട്ടുള്ളതും ഇന്ന വിധത്തിലെന്നു പറവാൻ കഴിയാത്ത രൂപത്തിലുള്ളതുമാണ്.

ഈ മായാലക്ഷണം ജഗത്തിന്റെ കാര്യത്തിൽ എത്രത്തോളം യോജിക്കുന്നുണ്ടെന്നാണ് നോക്കേണ്ടത്. നമ്മുടെ മനസ്സ് ജാഗ്രദവസ്ഥയിൽ ഒരു വിധത്തിലുള്ള ലോകത്തെ സൃഷ്ടിച്ച് നാമതിൽ വിഹരിക്കുന്നു. സ്വപ്നാവസ്ഥയിൽ മററൊരു വിധത്തിലുള്ള ലോകത്തെ സൃഷ്ടിച്ച് നാമതിൽ വിഹരിക്കുന്നു. സുഷുപ്തിയിൽ രണ്ടു ലോകങ്ങളെയും സംഹരിച്ച് നിശ്ചിന്തമായി ഉപശമത്തെ പ്രാപിക്കുന്നു. വിചാരശീലനായ ഒരു മനുഷ്യന്ന് ഇതിൽ ഏതാണ് സത്യമായിട്ടുള്ളത് എന്നുള്ളതിനെപ്പററി ഭ്രമമുണ്ടാകുന്നു. സ്വപ്നത്തിൽ മനോനിർമ്മിതമായ ഒരു ലോകത്തിൽ എല്ലാം സത്യമാണെന്ന ബോധത്തോടുകൂടിയാണ് നാം പെരുമാറുന്നത്. അവിടെയുള്ള കാലപരിമാണവും മററും ജാഗ്രല്ലോകത്തിൽനിന്നും തീരെ വിഭിന്നമായിരിക്കുന്നു. ദ്വൈതഭാവത്തിൽനിന്നുണ്ടാകുന്ന സന്തോഷസന്താപങ്ങളും സുഖദുഃഖങ്ങളും ഭയഭ്രാന്തികളുമെല്ലാം നാം അവിടെ അനുഭവിക്കുന്നുണ്ട്. പക്ഷെ അവിടെനിന്നുണർന്നാലോ! തീരെ വിഭിന്നമായ മററൊരു ലോകത്തിൽ നാമെത്തിച്ചേരുന്നു. അവിടെ മററൊരു വിധത്തിൽ ഈ അനുഭവങ്ങളെല്ലാം നമുക്കുണ്ടാകുന്നു. ജാഗ്രല്ലോകത്തിലും എല്ലാം സത്യമാണെന്ന ഭാവനയോടുകൂടിത്തന്നെ നാം ജീവിക്കുന്നു. എന്നാൽ ഇതും അജ്ഞാനനിദ്രയിലുണ്ടാകുന്ന ഒരു സ്വപ്നംതന്നെയാണെന്ന് സത്യസാക്ഷാത്കാരം സിദ്ധിച്ച ജ്ഞാനികൾ പറയുന്നു. അജ്ഞാനം നശിച്ച് ജ്ഞാനം സിദ്ധിക്കുമ്പോൾ ഈ ലോകവും സ്വപ്നലോകംപോലെ ഇല്ലാത്തതായിരുന്നുവെന്നും പ്രതീതിമാത്രമായിരുന്നുവെന്നും ബോധ്യപ്പെടും. സന്ധ്യയ്ക്കുള്ള ഇരുളിൽ കയറിനെപ്പററി അറിയാത്തതുകൊണ്ടുണ്ടാകുന്ന സർപ്പബോധം പോലെ, അജ്ഞാനദശയിൽ ബ്രഹ്മത്തെപ്പററി അറിയാത്തതുകൊണ്ട് മായാസ്വരൂപമായ രജസ്തമോഗുണങ്ങളുടെ ആവരണവിക്ഷേപശക്തികളിൽനിന്നാണ് ഈ ലോകത്തെപ്പററിയുള്ള ബോധമുണ്ടാകുന്നതെന്ന് അദ്വൈതികൾ യുക്തിയുക്തം സമർത്ഥിക്കുന്നു. എന്നാൽ അജ്ഞാനദശയിൽ ഈ ലോകത്തിന്റെ വ്യാവഹാരികസത്യത്വത്തെ അവരും നിഷേധിക്കുന്നില്ല. അങ്ങനെ അനുഭവദശയിൽ ഉണ്ടെന്നു തോന്നിക്കുന്നതും യാഥാർത്ഥ്യചിന്തയിൽ ഇല്ലെന്നു ബോധ്യപ്പെടുത്തുന്നതുമായ ശക്തിയെയാണ് മായയെന്നു പറയുന്നത്. അതായത് ഉണരുന്നതുവരെ സ്വപ്നലോകം യഥാർത്ഥമായിരിക്കുന്നതുപോലെ ബ്രഹ്മജ്ഞാനമുണ്ടാകുന്നതുവരെ ഈ വ്യാവഹാരികലോകം ഒരുവന്ന് സത്യംതന്നെയാണെന്നർത്ഥം. അപ്പോൾ മാററത്തിന്ന് വിധേയമായിക്കൊണ്ടിരിക്കുന്ന ക്ലേശഭൂയിഷ്ഠമായ ഈ ലോകത്തിൽനിന്നു മോചനം നേടുവാനുള്ള ശ്രമങ്ങളും സാധനാനുഷ്ഠാനങ്ങളും എല്ലാം അവന്ന് ആവശ്യമായി വരുന്നു. കർമ്മയോഗവും സാർത്ഥകമായിത്തീരുന്നു.

സത്യാസത്യവിവേചനം ചെയ്യുമ്പോൾ പരമാർത്ഥാവസ്ഥയിൽ ഈ ജഗത്തിന്ന് സത്യത്വമില്ല എന്നേ 'ജഗന്മിഥ്യാ' എന്നതിന്ന് അർത്ഥമുള്ളു. ഇരുട്ടു പോകുമ്പോൾ പാമ്പ് കയറായിത്തന്നെ കാണപ്പെടുന്നതുപോലെ അജ്ഞാനം നശിക്കുമ്പോൾ ഈ ജഗത്ത് ബ്രഹ്മരൂപത്തിൽത്തന്നെ കാണപ്പെടുന്നു. അപക്വമതികളെ ഉദ്ദേശിച്ചുമാത്രമാണ് ഈ ജഗത്ത് മിഥ്യയാണെന്നുള്ള മായാവാദമെന്നും പക്വമതികൾക്ക് ഈ ജഗത്ത് ബ്രഹ്മംതന്നെയാണെന്നുള്ള ബ്രഹ്മവാദമാണ് വേദാന്തം നല്കുന്നതെന്നും ആചാര്യർ 'സ്വാത്മനിരൂപണ'ത്തിൽ പറയുന്നുണ്ട്:

സത്യം ജഗദിതി ഭാനം സംസൃതേഃ
സ്യാദപക്വചിത്താനാം.
തസ്മാദസത്യമേതന്നിഖിലം പ്രതി–
പാദയന്തി നിഗമാന്താഃ. 81

പരിപക്വമാനസാനാം പുരുഷവരാണാം
പുരാതനൈഃ സുകൃതൈഃ
ബ്രഹ്മൈവേദം ജഗദിതി
പ്രബോധയത്യേഷഃ. 82

(അപക്വമതികളായവൎക്കു് ഈ ജഗത്തു് സത്യമാണെന്ന തോന്നലുണ്ടാകും. അവരെ ഉദ്ദേശിച്ചാണു് വേദാന്തം ഇതെല്ലാം അസത്യമാണു്, മിഥ്യയാണു് എന്നു പറയുന്നതു്. പൂൎവ്വസുകൃതം കൊണ്ടു് ചിത്തം പരിപക്വമായിട്ടുള്ളവരോടു് ഈ ജഗത്തു് ബ്രഹ്മംതന്നെയാണെന്നേ പറയുന്നുള്ളു.) ജഗത്തിന്നു് അസ്തി, ഭാതി, പ്രിയം, രൂപം, നാമം ഇങ്ങനെ അഞ്ചു് അംശങ്ങളുള്ളതിൽ ആദ്യത്തെ മൂന്നെണ്ണം (സത്–ചിത്–ആനന്ദാംശങ്ങൾ) ബ്രഹ്മത്തിൻെറ ഗുണങ്ങളും രൂപവും നാമവും ജഗത്തിൻെറ സ്വരൂപവുമാകുന്നു. ജഗത്തിനെ ജഗത്തായി കാണിക്കുന്ന നാമരൂപങ്ങൾ ബ്രഹ്മത്തിൽ അധ്യസ്തങ്ങളും നശ്വരങ്ങളും അസത്യങ്ങളുമാകയാൽ അവ മിഥ്യയാണെന്നേ ശ്രീശങ്കരൻ അഭിപ്രായപ്പെടുന്നുള്ളു. അല്ലാതെ അവയുടെ പിന്നിലുള്ള ആധ്യാത്മികാംശത്തെ ഒരിക്കലും നിഷേധിക്കുന്നില്ല. ഭൗതികവാദമല്ല അധ്യാത്മവാദമാണു് ശരിയെന്നൎത്ഥം. അതായതു് ഭൗതികമൂല്യങ്ങൾ അനിത്യങ്ങളും അസത്യങ്ങളുമാകയാൽ അവയ്ക്കു് പ്രാധാന്യം കൊടുക്കരുതെന്നും ആദ്ധ്യാത്മിക മൂല്യങ്ങൾ സത്യങ്ങളും നിത്യങ്ങളുമാകയാൽ അവയെ സാക്ഷാത്കരിക്കാൻ ശ്രമിക്കയാണു് വേണ്ടതെന്നും അദ്ദേഹം അപക്വമതികളെ ഉദ്ബോധിപ്പിക്കയാണു് ചെയ്യുന്നതു്. പ്രപഞ്ചത്തെ അദ്ദേഹം നിഷേധിക്കുന്നില്ല. അതിനെ വിശകലനം ചെയ്തു് നോക്കുമ്പോൾ അതു് അനിൎവ്വചനീയമാണു്, യുക്തിയുക്തമായി അതിനെ നിൎവ്വചിക്കുക സാധ്യമല്ല എന്നു മാത്രം പറയുന്നതേയുള്ളു. അതുകൊണ്ടു് മായാവാദം മനുഷ്യനെ അധഃപതിപ്പിക്കുകയല്ല ചെയ്യുന്നതു്, പരമാൎത്ഥസത്യം കണ്ടറിഞ്ഞു് പരമലക്ഷ്യം പ്രാപിക്കുവാൻ അവന്നു് പ്രചോദനവും പ്രോത്സാഹനവും നൽകുകയാണു് ചെയ്യുന്നതു്.

ശ്രീശങ്കരൻെറ ജന്മജയന്തി ആഘോഷിക്കുന്ന ഈ സന്ദൎഭത്തിൽ അദ്ദേഹത്തിൻെറ ഗ്രന്ഥങ്ങൾ സശ്രദ്ധം പഠിക്കുവാനും ഭാരതത്തിൻെറ മഹനീയമായ ദൎശനങ്ങളെയും പാരമ്പര്യത്തെയും പററി കൂടുതൽ യാഥാൎത്ഥ്യബോധത്തോടെ മനസ്സിലാക്കുവാനും ശ്രമിക്കേണ്ടതാവശ്യമാണു്. സ്വന്തം പ്രതിഭാശക്തികൊണ്ടും ധിഷണാപാടവംകൊണ്ടും ലോകപൗരനായിത്തീൎന്ന ആ കേരളപുത്രൻെറ പാദങ്ങളിൽ ഭക്ത്യാദരപൂൎവ്വമായ അഞ്ജലികൾ നമുക്കു സമൎപ്പിക്കാം.

---

“നിങ്ങൾ ഉപാസനയിൽ പ്രത്യേകം ശ്രദ്ധിക്കണം. നിൎഗ്ഗുണബ്രഹ്മത്തിൻെറ സ്വരൂപം പ്രാപിക്കുകയാണു് ലക്ഷ്യമെങ്കിലും ഉപാസനയെ നിസ്സാരമാക്കരുതു്. ദേഹം രക്ഷിക്കാൻ ആഗ്രഹം ഉള്ളിടത്തോളംകാലം ഉപാസനയും അവശ്യം അനുഷ്ഠിക്കണം. ദേഹത്തിലെ ഓരോ അങ്ഗവും ഓരോ ദേവതാസ്ഥാനമാണു്. ദേവന്മാരുടെ അടുക്കൽ നമുക്കുള്ള കടപ്പാടു് ലംഘിച്ചാൽ ജീവിച്ചിരിക്കാൻ സാധിക്കയില്ല. രാജാവും പ്രജകളും തമ്മിലുള്ള ബന്ധംപോലെയാണു് ദേവതകളും ജീവികളും തമ്മിലുള്ള ബന്ധം. രാജാവിനു കരം കൊടുക്കുന്നതുപോലെ ദേവന്മാൎക്കു പൂജ സമൎപ്പിക്കണം. അതു് അവശ്യകൎത്തവ്യമാണു്. ഉപാസനകൊണ്ടു് ചിത്തം ശുദ്ധമാകും. സംശയവിപര്യയവിസ്മൃതികൾ നീങ്ങും. ഉപാസനകൊണ്ടു് ഏകാഗ്രത സിദ്ധിക്കും. ഏകാഗ്രതതന്നെയാണു് യോഗരാജ്യത്തിൻെറ കവാടം. ഉപാസനകൊണ്ടു് സഞ്ചിതദുരിതങ്ങൾ ക്ഷയിക്കുകയും ശുഭാദൃഷ്ടങ്ങൾ ജനിക്കുകയും ചെയ്യും. അതുകൊണ്ടു ബ്രഹ്മജ്ഞാനാഭ്യാസത്തോടൊപ്പം ഉപാസനയും നടത്തേണ്ടതാണു്. ഉപാസനയിൽ ഒരിക്കലും ഒരു വിധത്തിലുമുള്ള ഉപേക്ഷ പാടില്ല. ശാരദാഭഗവതി വിദ്യയുടെ അധിഷ്ഠാനദേവതയാണു്. ഭഗവതിയുടെ ഉപാസനയാൽ വിദ്യാസ്ഫുരണം ഉണ്ടാകും. വിദ്യ സ്ഫുരിക്കാതെ അജ്ഞാനം നീങ്ങുന്നതല്ല. അജ്ഞാനം നശിച്ചാൽ മാത്രമേ ജ്ഞാനം ഉദിക്കയുള്ളു. അതുകൊണ്ടു് നിവൃത്തിമാൎഗ്ഗം അവലംബിച്ചിരിക്കുന്ന സന്ന്യാസിമാൎക്കും ശാരദാഭഗവതിയുടെ ഉപാസന ഏററവും സഹായകമാകും.” (ശ്രീശങ്കരാചാൎയ്യചരിതം 50–51.)

# പാതിരാപ്പകൽ

ഈശ്വരാനന്ദസ്വാമികൾ

അർദ്ധരാത്രിയിലുണ്ടായ് തിളങ്ങും സൂര്യോദയം,
കേളെടോ, മഹാശ്ചര്യം ! കോൾമയിർക്കൊണ്ടീടുന്നു.

ഗാഢമാം നിദ്രയിങ്കലുണർന്നു മിഴിക്കാതെ
കണ്ണുകളഞ്ചിപ്പോയി കൂരിരുട്ടു തന്നിൽ.

മണ്ണില്ലാ മരുഭൂവിൽ ചരിച്ചു നിശ്ചലനായ്,
പ്രാണങ്ങൾ കുളിർത്തിതാ ചൂടെഴും വെയിൽതന്നിൽ,

അലയില്ലാതംബുധിയിലാഴത്തിൽ ചുഴികൊണ്ടു,
നീർത്തുള്ളി കുടിക്കാതെ ദാഹവും ശമിച്ചിതു,

ഉണ്ടു രസനയെന്യേ മധുരരസത്തെയും,
പൂർണ്ണകുക്ഷിയായ്ത്തീർന്നേനേതുമേ ഭക്ഷിക്കാതെ.

കണ്ടിതു മഹോത്സവം, ചെണ്ടകൊട്ടലില്ലേതും
കുഴലു വിളിച്ചീല, ബിംബമില്ലെഴുന്നെള്ളാൻ,

കണ്ണുകളെന്യേ കാണായ് പുത്തനാമഴകുകൾ
കാതുകളെന്യേ കേൾക്കായ് വിശ്വമോഹനഗാനം.

നാടകമൊന്നു കാണായ്, കണ്ടീലാ നടികളെ
കാണ്മോരുമെങ്ങുമില്ല, വിളക്കില്ലൊരേടവും.

വെളിയാം രംഗമതിൽ തെളിഞ്ഞോരൊളിയുള്ളി-
ലൊളിഞ്ഞു കണ്ടീടിനേനൊളി തന്നൊളിയതു്.

അഗ്നിയെദ്ദഹിപ്പിക്കും ജ്വാലയില്ലാതൊരഗ്നി-
യെന്നെയും ദഹിപ്പിച്ചു, കണ്ടീല ഞാനെന്നെയും

കതിരോൻ തെളിക്കില്ലാ വെളിച്ചമമ്പിളിയും
തെളിയിക്കില്ലാ മിന്നലഗ്നിയും നക്ഷത്രവും

തന്നെത്താൻ തെളിഞ്ഞീടുമാ വെളിച്ചത്തിനാലേ
തെളിയുന്നിവയെല്ലാ, മില്ലൊന്നും തെളിയിക്കാൻ

ഇരുളിലൊളിഞ്ഞെങ്ങും നിറഞ്ഞുകളിക്കുമോ-
മൊളിയെ മറച്ചുവാനെളുതല്ലിരുളിന്നും.

ജനനം മരണവു, മുറക്കമുണർച്ചയു-
മല്ലിതു; രാവിൽപ്പകലിരുളിൽ സൂര്യോദയം.

ഐതരേയോപനിഷത്പ്രവചനം — 2

# ആത്മസ്വരൂപനിർണ്ണയം

വിദ്യാനന്ദതീർത്ഥപാദസ്വാമികൾ

ഐതരേയോപനിഷത്ത് ആകാരംകൊണ്ടു ചെറുതാണെങ്കിലും ആശയഗാംഭീര്യംകൊണ്ടും തത്ത്വപ്രകാശനംകൊണ്ടും വളരെ വലുതാണ്. ഇതിൽ ആകെ മുപ്പത്തിമൂന്നു മന്ത്രങ്ങൾ ഉണ്ടു്. അവ പദം തിരിച്ച് അന്വയം പറഞ്ഞു് പ്രത്യേകം വ്യാഖ്യാനിക്കാൻ ഞാനുദ്ദേശിക്കുന്നില്ല. അങ്ങനെ മനസ്സിലാക്കാനാഗ്രഹിക്കുന്നവർ മലയാളത്തിൽ വ്യാഖ്യാനത്തോടുകൂടി ഈ ആശ്രമത്തിൽനിന്നു പ്രസിദ്ധപ്പെടുത്തിയിട്ടുള്ള ഐതരേയോപനിഷദ്ഗ്രന്ഥം വാങ്ങിച്ചു പഠിക്കേണ്ടതാണ്. പദം തിരിച്ച് അർത്ഥം പറഞ്ഞു് ശ്രീ ശങ്കരഭഗവത്പാദരുടെ ഭാഷ്യത്തിനനുസരിച്ചു വ്യാഖ്യാനിക്കപ്പെട്ടിട്ടുള്ള ഈ ഗ്രന്ഥം വിദ്വാന്മാർക്കും സാധാരണക്കാർക്കും രുചിക്കത്തക്ക വിധത്തിലാണ് രചിക്കപ്പെട്ടിട്ടുള്ളതു്. മലയാളഭാഷയിൽ ഇന്നുണ്ടായിട്ടുള്ള ഉപനിഷദ്വ്യാഖ്യാനങ്ങളിൽ പ്രഥമസ്ഥാനം ശ്രീ മുദാനന്ദസ്വാമികളുടെ വ്യാഖ്യാനത്തിനു നൽകാമെന്നാണെന്റെ അഭിപ്രായം. ഇന്നത്തെ നിലയ്ക്കു വിലയും വളരെ കുറവാണ്.

### ആത്മദർശനം

ഐതരേയോപനിഷത്തിലെ മന്ത്രങ്ങളുടെ സാമാന്യാർത്ഥം പറഞ്ഞു് ആ ഉപനിഷത്തിന്റെ താത്പര്യനിർണ്ണയം ചെയ്യുവാനാണ് ഇവിടെ ഉദ്ദേശിക്കുന്നതു്. അതുകൊണ്ടു മാത്രമേ സംശയങ്ങൾ തീർന്നു് ഉപനിഷത്തിൽ പ്രതിപാദിച്ചിരിക്കുന്ന ആത്മതത്ത്വം ഹൃദയത്തിൽ പ്രകാശിക്കുകയുള്ളു. വിദ്യാദശയിലും അവിദ്യാദശയിലും അനുഭവപ്പെടുന്ന വിഷയം ഈ ഉപനിഷത്തിൽ വർണ്ണിച്ചിട്ടുണ്ടു്. വിദ്യാദശയിലെ അനുഭവം സത്യവും അബാധിതവുമാകയാൽ യാഥാർത്ഥ്യമാണ്. അവിദ്യാദശയിലെ അനുഭവം മാറിക്കൊണ്ടിരിക്കുന്നതിനാൽ വ്യാവഹാരികമാകുന്നു. വിദ്യാദശയിൽ ആത്മാവൊന്നു മാത്രമേ സത്യമായിട്ടുള്ളു. എന്നാൽ അവിദ്യാദശയിൽ ഈശ്വരൻ, ജീവൻ, ജഗത്തു്, ബന്ധം, മോക്ഷം തുടങ്ങി അനേകവിഷയങ്ങൾ അനുഭവഗോചരമാകുന്നതിനാൽ സത്യമായി തോന്നുന്നു. വിചാരശീലന്മാർക്ക് വ്യാവഹാരികമായ സത്യത്തേക്കാൾ പാരമാർത്ഥികമായ സത്യത്തെ അന്വേഷിക്കാനാണു താത്പര്യം. അങ്ങനെയുള്ള അന്വേഷണത്തിനാണ് ഉപനിഷത്തിൽ എല്ലാററിലും കൂടുതൽ പ്രാധാന്യം കല്പിക്കപ്പെട്ടിട്ടുള്ളതു്.

'ആത്മാ വാ ഇദമേക ഏവാഗ്ര ആസീത്' (സൃഷ്ടിക്കു മുൻപ് ഈ കാണപ്പെടുന്ന പ്രപഞ്ചം മുഴുവൻ ഒരേ ഒരു ആത്മാവു മാത്രമായിരുന്നു.) എന്നാണ് ഐതരേയോപനിഷത്ത് ഉപക്രമിക്കുന്നതു്. ഉപനിഷത്തുകൾ സംവാദിവിദ്യയാണ്. ശിഷ്യന്റെ ചോദ്യവും അതിനുള്ള ഗുരുവിന്റെ ഉത്തരവും ഉൾക്കൊള്ളുന്നതാണതു്. ചില ഉപനിഷത്തുകളിൽ ചോദ്യങ്ങൾ വ്യക്തമല്ലായിരിക്കാം. എന്നാൽ പ്രതിപാദനശൈലിയിൽനിന്നു് അവ ചോദ്യത്തിനുള്ള ഉത്തരങ്ങളാണെന്നു നമുക്കൂഹിക്കുവാൻ കഴിയും. ഐതരേയോപനിഷത്ത് അങ്ങനെയുള്ള ഒരു സംവാദിവിദ്യയാണ്.

സത്യാന്വേഷകനായ ശിഷ്യൻ ചുററുപാടും കാണുന്ന ലോകത്തിലേയ്ക്കു നോക്കിയപ്പോൾ ഈ ലോകമെല്ലാം മാറിക്കൊണ്ടിരിക്കുന്നതും വൈവിദ്ധ്യം നിറഞ്ഞതും ദുഃഖത്തെ ഉളവാക്കുന്നതുമാണെന്നു് അയാൾക്കനുഭവപ്പെട്ടു. അതിനാൽ ഈ പ്രപഞ്ചത്തിനു വല്ല കാരണവുമുണ്ടോ, ഉണ്ടെങ്കിൽ അതു് സത്യമോ അസത്യമോ ഏകമോ അനേകമോ എന്നിങ്ങനെയുള്ള ജിജ്ഞാസ ആ ശിഷ്യന്റെ ഹൃദയത്തിൽ അങ്കുരിക്കുകയുണ്ടായി. അതിനു ശമനം വരുത്തുന്നതിനുവേണ്ടി ആ പ്രശ്നം ഗുരുവിന്റെ മുൻപിൽ സമർപ്പി

ച്ചപ്പോൾ ആ ഗുരുവരുളിയതു് 'സൃഷ്ടിക്കു മുമ്പു് ഈ പ്രപഞ്ചമെല്ലാം ആത്മാവു മാത്രമായിരുന്നു' എന്നാണു്. ഋഗ്വേദം മുതലായ സംഹിതകളിലും ഇതുപോലെയുള്ള പ്രശ്നങ്ങൾ ഉന്നയിക്കപ്പെടുകയും അതിനുള്ള സമാധാനം കണ്ടെത്താൻ ശ്രമിക്കുകയും ചെയ്തിട്ടുണ്ടു് എന്നു് മനസ്സിലാക്കാൻ കഴിയും. എന്നാൽ ഉപനിഷത്തുകളിലാണു് സത്യാന്വേഷണം ഈശ്വരദർശനമായും ബ്രഹ്മദർശനമായും ജീവബ്രഹ്മൈക്യാനുഭൂതിയായും അനുഭവപ്പെട്ടു് മനുഷ്യൻ ആത്മാരാമനായി അമൃതനായി മാറുന്നതായി കാണുന്നതു്. സത്തു്, ചിത്തു്, ആനന്ദം, ബ്രഹ്മം, ഈശ്വരൻ, തത്വം തുടങ്ങി പല പേരുകളിൽ വ്യവഹരിക്കപ്പെടുന്ന പരംപൊരുളിനെയാണു് ഈ ഐതരേയോപനിഷത്തിൽ ആത്മാവെന്ന പദംകൊണ്ടു ഗുരു നിർദ്ദേശിച്ചിരിക്കുന്നതു്.

ദേഹം, ജീവൻ, സ്വരൂപം, ഈശ്വരൻ തുടങ്ങി അനേകം അർത്ഥം ആത്മശബ്ദത്തിനു പറയാമെങ്കിലും വേദാന്തഗ്രന്ഥങ്ങളിൽ സോപാധികമായ ബ്രഹ്മചൈതന്യമെന്നോ നിരുപാധികമായ ബ്രഹ്മചൈതന്യമെന്നോ ഉള്ള അർത്ഥമാണതിനു കല്പിക്കപ്പെട്ടിട്ടുള്ളതു്.

യച്ചാപ്നോതി യദാദത്തേ യച്ചാത്തി വിഷയാനിഹ
യച്ചാസ്യ സന്തതോ ഭാവഃ തസ്മാദാത്മേതി കീർത്ത്യതേ.

എന്നു ശ്രീ ശങ്കരഭഗവത്പാദർ ഐതരേയോപനിഷദ്ഭാഷ്യത്തിൽ ഒരു പ്രാചീനാചാര്യന്റെ ശ്ലോകം ഉദ്ധരിച്ചു് ആത്മശബ്ദം വിവരിച്ചിട്ടുണ്ടു്. ആപിക്കുന്നതുകൊണ്ടും ആദാനം ചെയ്യുന്നതുകൊണ്ടും അദിക്കുന്നതുകൊണ്ടും സന്തതമായ ഭാവംകൊണ്ടും ബ്രഹ്മത്തിനു് ആത്മാവെന്ന പേരു സിദ്ധിച്ചു എന്നു് ഇതിൽനിന്നു വ്യക്തമാകുന്നു. ആപിക്കുക എന്നതിനു പ്രാപിക്കുക എന്നാണർത്ഥം. പ്രപഞ്ചത്തിന്റെ ഉപാദാനകാരണവും നിമിത്തകാരണവും ബ്രഹ്മമാണു്. അതു കാരണവടിവിൽ കാര്യഭാവത്തെ പ്രാപിക്കുന്നതുകൊണ്ടു് ആത്മാവെന്ന പേരിനർഹമായി. ആദാനം ചെയ്യുക എന്നതിനു് സ്വീകരിക്കുക—തന്നിലടക്കുക എന്നാണാശയം. പ്രളയകാലത്തു സർവ്വദൃശ്യവിഷയങ്ങളേയും ബ്രഹ്മം തന്നിലടക്കുന്നതുകൊണ്ടു് ആദാനം ചെയ്യുന്നതു് എന്ന അർത്ഥത്തിൽ ബ്രഹ്മത്തിനു് ആത്മശബ്ദം യോജിക്കും. വിഷയങ്ങളെ അദിക്കുക എന്നതിനു് അനുഭവിക്കുക എന്നാണർത്ഥം. ഈശ്വരൻ — ബ്രഹ്മം — അന്തര്യാമി എന്ന നിലയിൽ സർവ്വജീവജാലങ്ങളിൽക്കൂടിയും വിഷയങ്ങൾ അനുഭവിക്കുന്നുണ്ടു്. അതിനാൽ അതിനു് ആത്മാവെന്ന പേരു യുക്തംതന്നെ. എപ്പോഴും ഉള്ളതു്, പരമാർത്ഥ സത്ത — എന്നു് സന്തതഭാവത്തിനർത്ഥം പറയാം. ദേശംകൊണ്ടോ കാലംകൊണ്ടോ വസ്തുകൊണ്ടോ പരമമായ ആ ഉണ്മയ്ക്കു് മാററമോ നാശമോ ഒരു വിധത്തിലും സംഭവിക്കുകയില്ല. അതിനാൽ ബ്രഹ്മം സന്തതഭാവം സാതത്യഗമനം — എന്ന നിലയിൽ ആത്മാവാണു്. ഈ വ്യാഖ്യാനം ആത്മാവിന്റെ സമഷ്ടിഭാവത്തെയാണു് പ്രകാശിപ്പിക്കുന്നതു്. സന്തതഭാവം നിരുപാധികമായ ബ്രഹ്മഭാവത്തെയും, മററു മൂന്നും സോപാധികമായ ബ്രഹ്മഭാവത്തേയും സൂചിപ്പിക്കുകയാണു് ചെയ്യുന്നതു്. വ്യഷ്ടിരൂപത്തിലും ആത്മശബ്ദത്തെ വ്യാഖ്യാനിക്കാം. ജാഗ്രത്തു് സ്വപ്നം സുഷുപ്തി ഈ മൂന്നവസ്ഥകളാണല്ലോ നമുക്കനുഭവമുള്ളതു്. ആത്മാവു് ഉപാധി കൈക്കൊണ്ടു് സുഷുപ്തിയിലും സ്വപ്നത്തിലും ജാഗ്രത്തിലും വർത്തിക്കുന്നു. സുഷുപ്തിയിൽ സോപാധികനായ ജീവൻ ഉപാധി ലയിച്ചു് ആനന്ദസ്വരൂപമായ ബ്രഹ്മത്തെ പ്രാപിക്കുന്നു എന്നു ശ്രുതികളിൽ വർണ്ണിക്കപ്പെടുന്നു. അതിനാൽ സുഷുപ്ത്യഭിമാനിയായ പ്രാജ്ഞൻ ബ്രഹ്മത്തെ ആപിക്കുന്നവനെന്ന നിലയിൽ ആത്മാവാണെന്നു പറയാം. സ്വപ്നത്തിൽ എല്ലാ ഇന്ദ്രിയവ്യാപാരങ്ങളും അടങ്ങുമ്പോൾ മാനസികവാസനകളെ ആദാനം ചെയ്തു നൂതനപ്രപഞ്ചം സൃഷ്ടിച്ചു് ജീവൻ അതിൽ രമിക്കുന്നുണ്ടു്. ഇതുകൊണ്ടു് സ്വപ്നാഭിമാനിയായ തൈജസനും ആത്മാവെന്ന പേരിനു് അർഹതയുണ്ടു്. ജാഗ്രത്തിൽ ഇന്ദ്രിയങ്ങൾ വഴി ചൈതന്യം പ്രപഞ്ചഭോഗ്യങ്ങൾ അദിക്കുന്നുണ്ടു്. അതിനാൽ അത്താവായ വിശ്വൻ ആത്മപദവാച്യനാണെന്നു പരിഗണിക്കാം. ഇങ്ങനെ ജാഗ്രദാദി മൂന്നവസ്ഥകളും വന്നും പോയും ഇരിക്കുമ്പോഴും അവയെ പ്രകാശിപ്പിച്ചുകൊണ്ടു് എപ്പോഴും ഒരു സാക്ഷി നിലനിൽക്കുന്നുണ്ടു്. ദേശകാലവസ്തു പരിച്ഛേദശൂന്യമായി ചിന്മാത്രമായി സർവ്വത്ര വ്യാപിച്ചിരിക്കുന്ന ആ ചൈതന്യം സന്തതഭാവാത്മകമാകയാൽ ആത്മാവാണെന്നു തീരുമാനിക്കാം. ജാഗ്രത്തിലെ വിശ്വനും, സ്വപ്നത്തിലെ തൈജ

സന്നം, സുഷുപ്തിയിലെ പ്രാജ്ഞനം വ്യാവഹാരികവും സോപാധികവുമായ ആത്മഭാവത്തേയും സാക്ഷിചൈതന്യം നിരുപാധികവും പാരമാർത്ഥികവുമായ ആത്മഭാവത്തേയുമാണ പ്രകാശിപ്പിക്കുന്നതു്. സൃഷ്ടിക്കുമുൻപു് പൂർണ്ണമായി ഏകമായി വിളങ്ങിയ ആത്മാവും, മൂന്നവസ്ഥകാംക്കും സാക്ഷിയായി പ്രകാശിക്കുന്ന കൂടസ്ഥചൈതന്യവും വിദ്യാദൃഷ്ടിയിൽ ഒരേ പരമാർത്ഥവസ്തുവാണെന്നു് ആത്മശബ്ദത്തിൻെറ ഈ വ്യാഖ്യാനംകൊണ്ടു മനസ്സിലാക്കാം.

ആത്മാവിൻെറ നിരുപാധികമായ യാഥാർത്ഥ്യം സാധാരണ മനുഷ്യനു പെട്ടെന്നു മനസ്സിലാകുകയില്ല. അതുകൊണ്ടു ലോകാനുഗ്രഹദീക്ഷാദക്ഷരായ പൂർവ്വമഹർഷീശ്വരന്മാർ സ്വരൂപലക്ഷണം, ഉപാധി, തടസ്ഥലക്ഷണം ഈ വഴികളിൽക്കൂടി ആത്മസ്വരൂപം വെളിപ്പെടുത്തിക്കൊടുക്കാനാണൊരുങ്ങുന്നതു്. ആത്മാവിൻെറ സ്വരൂപലക്ഷണം സച്ചിദാനന്ദമാണു്. ഉപാധി അജ്ഞാനരൂപമായ മായയാകുന്നു. തടസ്ഥലക്ഷണം പ്രപഞ്ചത്തിൻെറ സൃഷ്ടിസ്ഥിതിസംഹാരകർത്തൃത്വമാണു്. സ്വരൂപലക്ഷണം എപ്പോഴും ലക്ഷ്യത്തിൽനിന്നു വിട്ടുമാറാതെ അതിൻെറ സ്വരൂപത്തിൽത്തന്നെ നിലകൊള്ളും. ഉണ്മയും വിളക്കവും പേരിമ്പവും ആത്മാവിൻെറ – ബ്രഹ്മത്തിൻെറ – സ്വരൂപം തന്നെയാണു്. സ്വരൂപത്തിൽ പ്രവേശിക്കാതെ അതിനെ മററുള്ളതിൽനിന്നു വേർതിരിച്ചു കാണിക്കുന്നതാണുപാധി. ആകാശത്തിൽ പ്രവേശിക്കാതെ ഘടം മഹാകാശത്തിൽനിന്നു ഘടാകാശത്തെ വേർതിരിച്ചു കാണിക്കുന്നു. ഇവിടെ ഘടം ഘടാകാശത്തിനുപാധിയാണു്. അതുപോലെ ബ്രഹ്മത്തിൽ പ്രവേശിക്കാതെതന്നെ നിർഗ്ഗുണവും നിരുപാധികവുമായ ആ ബ്രഹ്മത്തിൽനിന്നു സഗുണസാകാരബ്രഹ്മത്തെ മായ വേർതിരിച്ചു കാണിക്കുന്നു. സഗുണബ്രഹ്മത്തിനു മായ ഉപാധിയാണു്. ഉപാധിയോടുകൂടിയ ബ്രഹ്മത്തെ സൃഷ്ടിസ്ഥിതിസംഹാരരൂപത്തിൽ നിർദ്ദേശിക്കുന്നതാണു് തടസ്ഥലക്ഷണം. ആ ലക്ഷണം ഉപാധിയുള്ളിടത്തോളം കാലമേ നിലനിൽക്കുകയുള്ളു. അതിനാൽ നിത്യമല്ല, താത്കാലികമാണു്. വ്യാവഹാരികദൃഷ്ടിയിൽ മായോപാധികമായ ബ്രഹ്മം ഈശ്വരനും പ്രപഞ്ചത്തിൻെറ സൃഷ്ടിസ്ഥിതിസംഹാരകർത്താവുമാണു്. പരമാർത്ഥദൃഷ്ടിയിൽ ആ ബ്രഹ്മം മായാരഹിതവും നിർഗ്ഗുണവും സൃഷ്ടിസ്ഥിതിസംഹാരകർത്തൃത്വരഹിതവും സന്മാത്രവും അദ്വൈതവുമാണു്. ഈ രണ്ടു ദൃഷ്ടിയും ഐതരേയോപനിഷത്തിൽ അംഗീകരിച്ചുകൊണ്ടാണു് വ്യാവഹാരികദൃഷ്ടികൊണ്ടു സാധകൻ പരമാർത്ഥമായ ആത്മാവിനെ സാക്ഷാത്കരിക്കാനൊരുങ്ങുന്നതെന്ന വസ്തുത ഓർത്തുകൊണ്ടുവേണം ഉപനിഷദ്ഗ്രന്ഥങ്ങാം പഠിക്കുവാനും അതിൻെറ അർത്ഥം മനനം ചെയ്യുവാനും. ഈ വാസ്തവം ചിന്തിക്കാത്ത ഉപനിഷത്പഠിതാക്കാംക്കു പലവിധത്തിലുള്ള സംശയങ്ങളും അസംഭാവനകളും വിപരീതഭാവനകളും ഉണ്ടാകും. അതു് ആത്മസാക്ഷാത്കാരത്തിനു തടസ്സം ഉണ്ടാക്കുന്നതാണു്.

## സംശയാദി തടസ്സങ്ങാം

ഉഭയകോടിജ്ഞാനമാണു് സംശയം. ഒരു ജിജ്ഞാസുവിനു് ഉപനിഷത്തുകളിൽനിന്നറിയേണ്ട വിഷയം അദ്വിതീയമായ ബ്രഹ്മതത്ത്വമാണു്. അതിനുവേണ്ടി ഉപനിഷദ്വാക്യങ്ങാം പഠിക്കുമ്പോാം അദ്വൈതബോധത്തിനു പകരം ദ്വൈതം, ത്രിത്വം, ബഹുത്വം മുതലായ ബോധമാണുണ്ടാകുക. കാരണം ഉപനിഷത്തുകളിൽ വ്യാവഹാരികമായി ഈശ്വരൻ, ജീവൻ, ജഗത്തു്, ബന്ധം, മോക്ഷം മുതലായവ പ്രതിപാദിക്കപ്പെടുന്നുണ്ടു്. അവയെല്ലാം സത്യമാണെന്നേ സാധാരണ ശ്രദ്ധാലു വിചാരിക്കുകയുള്ളു. ഒരു വസ്തു ഉണ്ടാകാനിടയില്ലെന്നു തോന്നിക്കുന്ന മനോവൃത്തി അസംഭാവനയാണു്. പരമാത്മാവു മൂന്നു കാലത്തും തനിയേ പ്രകാശിക്കുന്ന സിദ്ധവസ്തുവാണെങ്കിൽ ഭൂമി, സൂര്യൻ മുതലായവയെപ്പോലെ അതും പ്രത്യക്ഷവിഷയമാകേണ്ടതാണു്. അങ്ങനെ ആകാത്തതിനാൽ ഉപനിഷദ്വാക്യങ്ങാംക്കു് ഒരു പ്രയോജനവുമില്ല. ബ്രഹ്മം എന്ന ഒരു വസ്തു ഉണ്ടാകാനുമിടയില്ല എന്ന തോന്നലാണു് അസംഭാവന. ഒരു പ്രമേയത്തെ മറെറാരുവിധത്തിൽ ചിന്തിക്കുന്നതിനു വിപരീതഭാവന എന്നു പറയുന്നു. ബ്രഹ്മം സിദ്ധവസ്തുവല്ല. സിദ്ധവസ്തുവിനെ ഉപനിഷത്തു പ്രകാശിപ്പിക്കേണ്ട കാര്യവുമില്ല. അതിനാൽ അസിദ്ധമായ – കർമ്മസാധ്യമായ – സ്വർഗ്ഗത്തേയോ ഉപാസനാസാധ്യമായ വൈകുണ്ഠാദി പരലോകങ്ങളേയോ ആണു് ഉപനിഷത്തുകാം

പ്രകാശിപ്പിക്കുന്നതെന്നു നിശ്ചയിക്കുന്ന മനോഭാവമാണു വിപരീതഭാവന.

**സാധനകൾ**

ആത്മദർശനത്തിനു തടസ്സമായി നിൽക്കുന്ന സംശയാദിമനോവൃത്തികളെ നീക്കി ജീവബ്രഹ്മൈക്യരൂപമായ ആത്മാനുഭൂതിയുണ്ടാക്കുന്നതിനുള്ള മുഖ്യസാധനകൾ ഉപനിഷദ്‌വാക്യങ്ങളുടെ ശ്രവണവും മനനവും നിദിദ്ധ്യാസനവുമാണ്. അവയിൽ ശ്രവണംകൊണ്ടു സംശയവും മനനംകൊണ്ട് അസംഭാവനയും നിദിദ്ധ്യാസനംകൊണ്ടു വിപരീതഭാവനയുമാണു മാറുന്നത്. സിദ്ധവസ്തുവാണെങ്കിലും അനാദിയായ അവിദ്യയാലാവൃതമായ ബ്രഹ്മത്തിന്റെ ബോധം ''വിസ്മൃതകണ്ഠചാമീകര''ന്യായംപോലെ വേദാന്തമഹാവാക്യശ്രവണംകൊണ്ടുണ്ടാകും. അതിന്റെ ദാർഢ്യത്തിനു മനനവും നിദിദ്ധ്യാസനവുംകൂടി പരിശീലിക്കേണ്ടതാണ്. ''ആത്മാവാ അരേ ദ്രഷ്ടവ്യഃ ശ്രോതവ്യോ മന്തവ്യോ നിദിദ്ധ്യാസിതവ്യഃ'' എന്നു യാജ്ഞവൽക്യൻ മൈത്രേയിക്കുപദേശിക്കുന്നതായി ബൃഹദാരണ്യകോപനിഷത്തിൽ (6. 5. 4.) പ്രതിപാദിച്ചിട്ടുണ്ട്. ആത്മതത്ത്വം ദർശിക്കപ്പെടുകയും ശ്രവിക്കപ്പെടുകയും മനനം ചെയ്യപ്പെടുകയും നിരന്തരം ധ്യാനിക്കപ്പെടുകയും ചെയ്യണമെന്നാണിതിനർത്ഥം. ഈ ഉപദേശത്തിൽ ആത്മദർശനത്തിനുള്ള മുഖ്യമായ ഉപായം ശ്രവണവും മനനവും നിദിദ്ധ്യാസനവുമാണെന്നു സിദ്ധിക്കപ്പെടുന്നു. ശ്രവണംകൊണ്ടുതന്നെ ആത്മസാക്ഷാത്കാരം സിദ്ധിക്കുമെന്നും മനനനിദിദ്ധ്യാസനങ്ങൾ ശ്രവണത്തിനുള്ള പ്രതിബന്ധത്തെ നീക്കുന്നതേയുള്ളു എന്നും വാർത്തികകാരനായ സുരേശ്വരാചാര്യസ്വാമികൾ സമർത്ഥിക്കുന്നു. എന്നാൽ ഭാമതീകാരനായ വാചസ്പതിമിശ്രന്റെ അഭിപ്രായത്തിൽ, ശ്രവണംകൊണ്ടു ബ്രഹ്മത്തിന്റെ പരോക്ഷജ്ഞാനമേ ഉണ്ടാകുന്നുള്ളു എന്നും അപരോക്ഷജ്ഞാനം മനനനിദിദ്ധ്യാസനങ്ങൾകൊണ്ടാണുണ്ടാകുന്നതെന്നുമാണ്. ഈ രണ്ടു പക്ഷവും അധികാരിഭേദമനുസരിച്ച് സ്വീകാര്യമാണെന്ന് അഭിജ്ഞന്മാരായ വേദാന്തികൾ അഭിപ്രായപ്പെടുന്നു. അതിനാൽ ശ്രവണമനനനിദിദ്ധ്യാസനങ്ങളെക്കുറിച്ച് വിചാരം ചെയ്യേണ്ടതു് ആവശ്യമാകുന്നു.

---

# ഭഗവാൻ ശ്രീരാമകൃഷ്ണദേവൻ *

**വൈശ്രവണത്തു് രാമൻനമ്പൂതിരി**

ഭഗവാൻ ശ്രീരാമകൃഷ്ണദേവന്റെ അവതാരമഹോത്സവത്തിൽ പങ്കുകൊള്ളുവാൻ വന്നവനാണ് ഈയുള്ളവൻ. അല്ലാതെ അവിടുത്തെപ്പററിയോ അവിടുത്തെ ദിവ്യപ്രഭാവത്തെപ്പററിയോ ഗുണഗണങ്ങളെപററിയോ പ്രഭാഷണംചെയ്തു നിങ്ങളെയെല്ലാം പ്രബുദ്ധരാക്കിക്കളയാമെന്ന് മിഥ്യാധാരണയിൽ വന്നവനല്ല. അതു് ആക്കു് സാധിക്കും ? ആക്കും സാധ്യമല്ല. കാരണം, അവിടുന്നും അവിടുത്തെ അനന്തകല്യാണഗുണഗണങ്ങളും നമ്മുടെ ഇന്ദ്രിയങ്ങൾക്കും മനസ്സിന്നും അതീതങ്ങളാണെന്ന് 'യതോ വാചോ നിവർത്തന്തേ' എന്നിപ്രകാരം ഉപനിഷത്തുകൾ ഘോഷിക്കുന്നു. എന്നാൽപിന്നെ എന്തിന്നു പറയുവാൻ തുടങ്ങുന്നുവെന്നാണെങ്കിൽ പറയാം. അനാവശ്യങ്ങളും അനർത്ഥകരങ്ങളുമായ വിഷയങ്ങളെപ്പററി പറഞ്ഞു പറഞ്ഞു് ഏററവും ദുഷിച്ച വാക്കുകളെ ഒന്നു ശുദ്ധീകരിക്കുവാൻ വേണ്ടിമാത്രം ഭഗവാനെപ്പററി രണ്ടു വാക്കു് പറയുകയാണ്. ''രഥ്യോദകമിവ ഗംഗാപ്രവാഹപാതഃ പവിത്രയതി'' — അഴുക്കുചാലിലെ ദുർഗ്ഗന്ധപൂരിതമായ അശുദ്ധജലത്തെപ്പോലും ഗംഗയിൽച്ചെന്നു പതിച്ചാൽ അതു ശുദ്ധീകരിക്കുന്നു. അതുപോലെ ഭഗവാനേയോ അവിടുത്തെ ഗുണഗണങ്ങളേയോ ലക്ഷ്യമാക്കിക്കൊണ്ടു്

* വിലങ്ങൻ ശ്രീരാമകൃഷ്ണാശ്രമത്തിലെ ശ്രീരാമകൃഷ്ണജയന്തിസമ്മേളനത്തിൽ ചെയ്ത പ്രഭാഷണത്തിന്റെ സംഗ്രഹം.

എന്തെങ്കിലും കുറച്ചൊന്നു പറഞ്ഞാൽ അതു് നമ്മുടെ വാക്കിനെ ശുദ്ധീകരിക്കും; മററുള്ളവരെപ്പോലും ശുദ്ധീകരിക്കുവാനുള്ള ശക്തി അതിന്നു സിദ്ധിക്കും. അതുകൊണ്ടു രണ്ടുവാക്കു പറയുവാൻ ശ്രമിക്കാം. ആ കൃപാമൂർത്തി പ്രസാദിക്കട്ടെ!

സർവ്വേശ്വരൻ ധർമ്മസ്ഥാപനത്തിന്നും ഭക്തജനപരിപാലനത്തിന്നും എല്ലാ ദേശത്തും എല്ലാ കാലത്തും അവതാരമെടുക്കുന്നുണ്ടു്! ഗീത ഘോഷിക്കുന്നുണ്ടു്:

യദാ യദാ ഹി ധർമ്മസ്യ ഗ്ലാനിർഭവതി ഭാരത
അഭ്യുത്ഥാനമധർമ്മസ്യ തദാത്മാനം സൃജാമ്യഹം
പരിത്രാണായ സാധൂനാം വിനാശായ ച ദുഷ്കൃതാം
ധർമ്മസംസ്ഥാപനാർത്ഥായ സംഭവാമി യുഗേ യുഗേ.
(ഗീത. IV. 7, 8.)

ധർമ്മത്തിന്നു വാട്ടം തട്ടുകയും അധർമ്മം വദ്ധിക്കുകയും ചെയ്യുമ്പോഴെല്ലാം അധർമ്മനിഷ്ഠരായ ദുർജ്ജനങ്ങളെ ശിക്ഷിച്ചു് സജ്ജനങ്ങളെ പരിപാലിക്കുവാനും ധർമ്മത്തെ സ്ഥാപിക്കുവാനുമായി യുഗംതോറും സർവ്വേശ്വരനായ ഞാൻ അവതാരമെടുക്കുന്നു. ഇതു സത്യമൂർത്തിയായ തന്തിരുവടിയുടെ ഒരു പ്രതിജ്ഞയാണു്. ഇതു നിറവേററുവാൻവേണ്ടി അവിടുന്നു് അനേകമവതാരങ്ങൾ എടുത്തു ലീലയാടി ഇതു നമുക്കു കാണിച്ചുതന്നിട്ടുണ്ടു്!

പത്തൊമ്പതാം നൂററാണ്ടിൽ അപ്രകാരം ഒരവതാരത്തിന്റെ അത്യാവശ്യകതയുണ്ടായി. ഭാരതത്തിന്റെ സർവ്വസ്വം ആദ്ധ്യാത്മികസംസ്കാരമാണു്. അതിന്നു വലുതായ ഒരു ആഘാതം തട്ടി. എന്താണു് ആർഷധർമ്മമെന്നു് ആക്കുമറിയാതായി. മതമെന്നുവെച്ചാൽ വെറും വേഷഭൂഷണങ്ങളും ചില ആചാരങ്ങളും അടക്കളയുമാണു് എന്നു് യാഥാസ്ഥിതികന്മാർ കരുതി. പുതിയ വിദ്യാഭ്യാസം സിദ്ധിച്ചവരാകട്ടെ മതം മയക്കുമരുന്നാണെന്നും വേദങ്ങളും ശാസ്ത്രങ്ങളുമെല്ലാം മൂഢന്മാരായ ചില താടിക്കാരുടെ മിഥ്യാപ്രലപനങ്ങളാണെന്നും വാദിക്കുവാൻ തുടങ്ങി. അന്ധവിശ്വാസങ്ങളുടെ അഭയസ്ഥാനങ്ങളാണു് ക്ഷേത്രങ്ങൾ. അവ പൊളിച്ചുകളയണം, വേദശാസ്ത്രങ്ങൾ ചുട്ടുകളയണം എന്നിപ്രകാരമുള്ള ഘോരവാക്യങ്ങളാൽ ആകാശം സദാ മുഖരിതമായിത്തീൎന്നു. പഴമക്കാരുടേയും പുതുമക്കാരുടേയും ഇടയിൽ ഭാരതത്തിന്റെ ജീവനാഡിയായ ആത്മീയസംസ്കാരത്തിന്നു തീരേ സ്ഥാനമില്ലാതായി. ഭാരതവും തദ്വാരാ ലോകവും വെറും മൃഗീയതയിലേയ്ക്കു് ആണ്ടുപോകുമോ എന്നു തോന്നത്തക്കവണ്ണം ഒരു വലിയ വിപത്തു വന്നുചേൎന്നു. അതു ഭാരതത്തിൽ ഏററവും അധികം മൂർച്ഛിച്ചതു് ബംഗാളിലായിരുന്നു. അതുകൊണ്ടു് തന്തിരുവടി ഇത്തവണ ധർമ്മസ്ഥാപനാർത്ഥം ബംഗാളിൽത്തന്നെ ശ്രീരാമകൃഷ്ണഭാവത്തിൽ ആവിർഭവിച്ചു. ക്ഷേത്രങ്ങൾ പൊളിച്ചുകളയണമെന്നു് ഘോഷം മുഴക്കിയിരുന്നവരുടെ മധ്യത്തിൽ ഒരു ക്ഷേത്രത്തിന്റെ പൂജാരിയുടെ ഭാവത്തിൽത്തന്നെ ലീലയാടി. വിദ്യാവിദഗ്ദ്ധരെന്നഭിമാനിക്കുന്നവരുടെ മധ്യത്തിൽ വെറും ഉദരപൂരണത്തിന്നു മാത്രമുതകുന്ന വിദ്യാഭ്യാസം വിദ്യാഭ്യാസമല്ല, അതെനിക്കു വേണ്ട വേണ്ട എന്നു പറഞ്ഞു്, വിദ്യാലയം വിട്ടു് വിദ്യാവിഹീനനെപ്പോലെ ലീലയാടി. ആത്മസാക്ഷാത്ക്കാരത്തിന്നു് ഉതകാത്ത വിദ്യാഭ്യാസം വിദ്യാഭ്യാസമല്ല എന്നു് ചെറിയ ബാലനായിരിക്കെത്തന്നെ പ്രഖ്യാപനം ചെയ്തു.

ക്ഷേത്രത്തിൽ പൂജാരിയായി താമസിക്കുമ്പോൾ ചിന്മയിയായ മാതാവിനെയാണു് ആരാധിച്ചതു്, അല്ലാതെ വിഗ്രഹത്തെയല്ല. കുറച്ചുദിവസം കഴിഞ്ഞപ്പോൾ പൂജയുടെ ചടങ്ങുകളനുസരിച്ചു പൂജിക്കുവാൻ അവിടേയ്ക്കു കഴിയാതെയായി. ഇടയ്ക്കു ധൂപം കാണിക്കുവാൻ തുടങ്ങിയാൽമണിക്കൂറുകളോളംഅതുതന്നെകാണിച്ചുകൊണ്ടിരിക്കും. അഭിഷേകസമയത്തു് ദേവിയും താനുംരണ്ടെന്ന ഭാവമില്ലാതെ തന്റെ ശിരസ്സിൽത്തന്നെ അഭിഷേകം ചെയ്യും. സന്ദർശകർ പൂജാരിക്കുഭ്രാന്തുപിടിച്ചുവോ എന്നുപോലും സംശയിച്ചു. എന്നാൽ ദുർല്ലഭം ചില പുണ്യാത്മാക്കൾക്കു് ഇതു ഭാവസമാധിയിലെത്തിയ ദിവ്യോന്മാദമാണെന്നു ഗ്രഹിക്കുവാൻ കഴിഞ്ഞു. ഏതായാലും പൂജാരിയുടെ സ്ഥാനത്തുനിന്നു് അവിടേയ്ക്കു് മുക്തി ലഭിച്ചു. ഏകാന്തസാധനയിൽത്തന്നെ അവിടുന്നു് ദിവസങ്ങൾ നയിക്കുവാൻ തുടങ്ങി. ധർമ്മസ്ഥാപനത്തിന്നുവേണ്ടി അവതാരമെടുത്ത അവിടേയ്ക്കു് സധനയുടെ ആവശ്യകത തീരെ ഇല്ലല്ലോ. എങ്കിലും സാധനയുടെ തത്ത്വം ലോകത്തിന്നു കാട്ടിക്കൊടുക്കുവാനായി അവിടുന്നു സ്വയം അതു് അനുഷ്ഠിച്ചു് കാണിച്ചുകൊടുത്തു.

ഹാ ഹാ! എന്തൊരു കഠിനസാധനയാണ് അവിടുന്ന് അനുഷ്ഠിച്ചു കാണിച്ചുകൊടുത്തത്. സൂര്യനുദിക്കുന്നതോ അസ്തമിക്കുന്നതോ അവിടുന്ന് അറിഞ്ഞിരുന്നില്ല. ഭക്ഷണംപോലും ഇല്ലാതെ ദിവസങ്ങൾ കഴിഞ്ഞുപോയി. ചില ബന്ധുക്കൾ ഇടയ്ക്ക് ബലാൽക്കാരേണ വായ പൊളിച്ച് ഒന്നോ രണ്ടോ ഉരുള വായിൽ വെച്ചുകൊടുക്കും. ഇടയ്ക്ക് അതു് ഇറങ്ങിയെന്നു വരും. ഇടയ്ക്ക് അതു് അവിടെത്തന്നെ ഇരിക്കും. അങ്ങനെ കുറച്ചു ദിവസങ്ങളല്ല, മാസങ്ങളല്ല, കൊല്ലങ്ങൾ തന്നെ കഴിഞ്ഞുപോയി. രാത്രിപൂജയെല്ലാം കഴിഞ്ഞു ക്ഷേത്രത്തിലെ നട അടയ്ക്കുന്ന സമയത്തെ മണിനാദം കേട്ടാൽ പീഡ സഹിക്കാതെ തന്റെ മുഖം നിലത്തു് ഉരച്ചുകൊണ്ടു പ്രലപിക്കും — ''അമ്മേ, വില മതിക്കുവാൻ കഴിയാത്ത മനുഷ്യജന്മത്തിലെ ഒരു പുണ്യദിനംകൂടി ഇതാ വ്യർത്ഥമായിപ്പോയി. അവിടുത്തെ ദിവ്യദർശനം സിദ്ധിക്കുവാൻ ഭാഗ്യമില്ലാത്ത ഈ ജീവിതംകൊണ്ട് എന്തു കാര്യം.'' ഇപ്രകാരം പറഞ്ഞു കണ്ണീരൊഴുക്കി പ്രലപിച്ചു. ''തദർപ്പിതാഖിലാചാരതാ തദ്വിസ്മരണേ പരമവ്യാകുലതാ ച'' — സർവ്വസ്വവും തന്തിരുവടിയിൽ അർപ്പിച്ച് അവിടുത്തെ വിയോഗത്തിലുള്ള അസഹ്യപീഡാതിശയമാണ് ഭക്തിയുടെ ലക്ഷണമെന്നു ശ്രീനാരദൻ ഘോഷിക്കുന്നു. ആ വിയോഗപീഡയുടെ മൂർദ്ധന്യദശയാണ് അവിടുത്തെ സാധനയിൽ കാണപ്പെടുന്നതു്. ഇനി ഒരു ദിവസംപോലും ഈ വിയോഗം സഹിക്കുവാൻ സാധ്യമല്ലെന്നു പറഞ്ഞുകൊണ്ട്, തന്റെ ശിരസ്സു ഛേദിക്കുവാൻ തുടങ്ങിയപ്പോൾ ഉടൻ കരുണാമയിയായ അമ്മ ദർശനംകൊടുത്തു് അനുഗ്രഹിക്കുന്നു.

പിന്നെ നിരന്തരം അമ്മയോടുകൂടി ക്രീഡിക്കുവാൻ തുടങ്ങി. അമ്മയുടെ കരുണയാൽ തോതാപുരി മുതലായ ഗുരുക്കന്മാർവഴി നിർവ്വികല്പസമാധിപര്യന്തം സർവ്വവും സാക്ഷാത്കരിച്ചു. അത്രതന്നെയല്ല, കേവലം നിർഗ്ഗുണഭാവത്തിൽ രമിച്ചിരുന്ന തോതാപുരിയേയും 'അമ്മേ, അമ്മേ,' എന്നു വിളിച്ച് ആനന്ദബാഷ്പംഒഴുക്കുന്ന ഒരു പരമഭാഗവതനാക്കി രൂപാന്തരപ്പെടുത്തി.

പിന്നെ മുസ്ലീംധർമ്മവും ക്രൂസ്ത്യൻധർമ്മവും ബൗദ്ധധർമ്മവും എല്ലാം സ്വയം അനുഷ്ഠിച്ച് അനുഭവത്തിൽ വരുത്തി. എല്ലാ ധർമ്മങ്ങളും ഒരേ ലക്ഷ്യത്തിലേയ്ക്കാണു നയിക്കുന്നതെന്ന് സാക്ഷാത്കരിച്ചു. ഹിമാലയത്തിൽ നിന്നു് അനേകം നദികൾ ഉത്ഭവിക്കുന്നു. പല വഴിക്കും ഒഴുകി എല്ലാം അവസാനം സമുദ്രത്തിൽത്തന്നെ ചെന്ന് പര്യവസാനിക്കുന്നു. അതുപോലെ എല്ലാ ധർമ്മങ്ങളും ഒരേ ഒരു സച്ചിദാനന്ദത്തിൽ ചെന്നു് പര്യവസാനിക്കുന്നു. ഈ തത്ത്വം രാമകൃഷ്ണാവതാരത്തിലാണ് ഏററവും മധികം പ്രസ്പഷ്ടമായി പ്രഖ്യാപനം ചെയ്തതു്. ഈ തത്ത്വങ്ങളെല്ലാം സ്വജീവിതത്തിലും വ്യക്തമാക്കി ആചാര്യഭാവത്തിൽ ഇരുന്ന് അമൃതസ്രാവിയായ തന്റെ ദിവ്യവാണികളെക്കൊണ്ടു ജീവരാശിയെ സേവനം ചെയ്ത് നിത്യാനന്ദപദത്തിലേയ്ക്ക് നയിച്ചു. ഡോക്ടർമാർ അരുതാത്തതു് എന്ന് നിഷേധിച്ചിട്ടും അതു് തീരെ വകവെയ്ക്കാതെ തന്റെ അവതാരലീല ഉപസംഹരിക്കുന്നതുവരെ ഉപദേശാമൃതംകൊണ്ടു താപതപ്തമായ ലോകത്തെ ശീതളമാക്കി.

സർവ്വേശ്വരഭാവത്തിൽ സർവ്വജീവരാശികളേയും ആരാധിക്കുന്നതാണ് ശരിക്കുള്ള ഈശ്വരാരാധനം എന്ന് അവിടുന്ന് ലോകത്തെ പഠിപ്പിച്ചു. ഒരിക്കൽ കാശിയാത്രയിൽ അവിടുന്ന് ദുഃഖിതരും പീഡിതരുമായ കുറേ ജനങ്ങളെ സർവ്വാഭീഷ്ടങ്ങളും കൊടുത്തു് സന്തുഷ്ടരാക്കണമെന്ന് കല്പിച്ചു. ഒന്നിച്ചുണ്ടായിരുന്നവർ കുറച്ചു മടി കാണിച്ചപ്പോൾ അവിടുന്ന് ആ ദുഃഖിതരുടെ കൂട്ടത്തിൽ ചെന്നിരുന്ന് അരുളിച്ചെയ്തു: ''ഇവരാണ് പ്രത്യക്ഷവിശ്വനാഥന്മാർ. ഇവരെ ആരാധിക്കാതെ ഞാൻ കാശിക്കില്ലതന്നെ.'' അതു മുതൽക്കാണ് ദരിദ്രനാരായണസേവ എന്ന മഹത്തായ മുദ്രാവാക്യം രൂപംകൊണ്ടതു്.

ഭഗവാന്റെ നിരതിശയപ്രഭാവത്താൽ നിർവ്വികല്പസമാധി താനനുഭവിച്ചുവെങ്കിലും അതു തനിക്കു സ്വാധീനമായില്ലല്ലോ എന്ന ഒരു വിചാരം നരേന്ദ്രനുണ്ടായി. ഉടൻ രോഗശയ്യയിൽ കിടന്നിരുന്ന ഭഗവാൻ നരന്റെ നേരെ തിരിഞ്ഞു് അരുളിച്ചെയ്തു: ''താപതപ്തമായ ലോകത്തിന്നു് ശീതളച്ഛായ കൊടുക്കുന്ന ഒരു വടവൃക്ഷമായിത്തീരുമെന്നാണ് നിന്നെപ്പററി ഞാൻ വിചാരിക്കുന്നതു്. നീ നിന്റെ മുക്തി മാത്രമാഗ്രഹിക്കുന്നുവോ ?'' ഭഗവാന്റെ ഈ

ദിവ്യമായ വാക്കിൽനിന്നാണ് "ആത്മനോ മോക്ഷാർത്ഥം ജഗദ്ധിതായ ച" എന്ന മഹത്തായ മുദ്രാവാക്യം രൂപം കൊണ്ടതു്.

സാധകഭാവം, ആചാര്യഭാവം, അവതാര ഭാവം ഈ മൂന്നു ഭാവങ്ങളെ ഈ അവതാരത്തിൽ സുവ്യക്തമായി പ്രകടിപ്പിച്ചു. ഉപാസകന്മാർക്ക് തങ്ങളുടെ ഇഷ്ടമൂർത്തിയുടെ രൂപത്തിലാണ് അവിടുന്ന് പ്രകാശിച്ചതു്. രാമഭക്തന്മാർക്ക് രാമനായും കൃഷ്ണഭക്തന്മാർക്ക് കൃഷ്ണനായും ശാക്തേയന്മാർക്ക് അമ്മയായും അതാതു് ഉപാസകന്മാർക്ക് ഇഷ്ടമനുസരിച്ച് അതാതു ഭാവത്തിലാണ് അവിടുന്ന് പ്രകാശിക്കുന്നതു്. അതാതു ഭാവങ്ങളെല്ലാം സ്വീകരിക്കുന്ന പൂർണ്ണസച്ചിദാനന്ദമാണ് താനെന്ന് അവിടുന്ന് ഈ അവതാരത്തിൽ സുവ്യക്തമാക്കി. യാതൊരു സച്ചിദാനന്ദം രാമനായും കൃഷ്ണനായും ആവിർഭവിച്ചുവോ ആ സമ്പൂർണ്ണസച്ചിദാനന്ദം തന്നെ ഇവിടെ രാമകൃഷ്ണഭാവത്തിൽ ആവിർഭവിച്ചിരിക്കുന്നു എന്ന് അവിടുന്നു തന്നെ തൻെറ ലീലോപസംഹാരത്തിൽ ശ്രീമുഖംകൊണ്ടുതന്നെ അരുളിച്ചെയ്തിട്ടുമുണ്ട്.

---

# ജീവന്മുക്തിവിവേകം – 39

**ജീ. ബാലകൃഷ്ണൻനായർ**

## ജ്ഞാനിയുടെ നിസ്സംഗഭാവം

വിദ്വത്സന്ന്യാസം ലൗകികവൈദികോഭയരൂപമായിരിക്കുന്നതുപോലെ വിദ്വത്സന്ന്യാസത്തിനു മുൻപ് തത്ത്വജ്ഞാനിയുടെ കർത്തൃത്വബോധം പാടേ മാഞ്ഞുപോയതായും കരുതാൻ വയ്യ. ചിദാത്മാവിൽ ആരോപിതമായിരിക്കുന്ന കർത്തൃത്വം വിദ്യകൊണ്ട് ഇല്ലാതായി എന്നതു വാസ്തവം. എന്നാൽ ചിത്പ്രതിബിംബത്തോടുകൂടിയ അന്തഃകരണോപാധിയിൽ ആയിരക്കണക്കിനു വികാരങ്ങൾ സംഭവിക്കുമ്പോൾ കർത്തൃത്വം സ്വതഃസിദ്ധമായി വന്നുചേരുന്നതു് തടയാവുന്നതല്ല. പുറമേ പദാർത്ഥഭാവനയുള്ളിടത്തോളം അതു തുടരുകയും ചെയ്യും. അപ്പോൾ ജ്ഞാനാമൃതതൃപ്തനും കൃതകൃത്യനുമായ യോഗിക്കു കർത്തവ്യമൊന്നുംതന്നെയില്ലെന്നു നേരത്തേ പറഞ്ഞതു ശരിയാകാതെ പോകുമല്ലോ? ശരിയാണ്; ജ്ഞാനമുണ്ടെങ്കിലും പൂർണ്ണമായ ചിത്തവിശ്രാന്തിയില്ലെന്നുവന്നാൽ തൃപ്തി വരുന്നതല്ല. പൂർണ്ണവിശ്രാന്തിക്കായുള്ള കർത്തവ്യം അപ്പോഴും അവശേഷിക്കുന്നുണ്ടാവും. അതുകൊണ്ടുതന്നെ കൃതകൃത്യത സാദ്ധ്യവുമല്ല. അപ്പോൾ തത്ത്വജ്ഞാനിയും വിധിനിഷേധങ്ങളെ അംഗീകരിക്കുന്നു എന്നു വന്നാൽ തത്ഫലമായ പാപപുണ്യങ്ങൾ ജന്മാന്തരഹേതുവായി ഭവിക്കുകയില്ലേ? അങ്ങനെ വരില്ല. ജ്ഞാനിയുടെ വിധിനിഷേധാനുഷ്ഠാനങ്ങൾ തത്കാലത്തെ ചിത്തവിശ്രാന്തിയെ തടയുമെന്നല്ലാതെ സഞ്ചിതപുണ്യപാപങ്ങൾക്ക് കാരണമായി ഭവിക്കുന്നില്ല. പ്രധാനമായും ചിത്തവിശ്രാന്തിപ്രതിബന്ധകമായ പ്രാരബ്ധത്തെ ഒഴിവാക്കാനാണ് ജ്ഞാനി വിധിനിഷേധങ്ങൾക്കു വഴങ്ങുന്നതു്. പ്രാരബ്ധമൊടുങ്ങിയാൽ പൂർണ്ണമായ ചിത്തവിശ്രാന്തി കൈവരികയും ചെയ്യും. അങ്ങനെയല്ലെന്നു വന്നാൽ ആത്മജ്ഞാനപ്രതിബന്ധങ്ങളെ അകററാൻ ശ്രവണമനനാദി വിധികളനുഷ്ഠിക്കുമ്പോൾ അവയുടെ ഫലമായുണ്ടാകുന്ന പുണ്യവും ജന്മാന്തരത്തിനു ഹേതുവായിത്തീരുമെന്നു പറയേണ്ടിവരും. ജ്ഞാനമൊരിക്കലുണ്ടായാൽ പിന്നീടുള്ള വിധിനിഷേധാനുഷ്ഠാനങ്ങളൊന്നും ജന്മാന്തരഹേതുവായി ഭവിക്കുന്നില്ലെന്നുള്ളതാണു വസ്തുത. അതുകൊണ്ട് വിവിദിഷുവിനെപ്പോലെ വിദ്വാനും ചില വിധിനിഷേധങ്ങൾ അംഗീകരിച്ചുകൊണ്ടുതന്നെ സന്ന്യസിക്കുന്നതിൽ ദോഷമൊന്നും വരാനില്ല. വിശേഷിച്ചും ഗൃഹസ്ഥനായ വിദ്വാനാണെങ്കിൽ നാന്ദീമുഖം, ശ്രാദ്ധം, ഉപവാസം, ജാഗരണം ഇവയെക്കുറിച്ചുള്ള വൈദികവിധികളൊക്കെ അംഗീകരിച്ചുകൊണ്ടുതന്നെ സന്ന്യസിക്കേണ്ടതാണ്. വിദ്വത്സന്ന്യാസത്തിൽ

ശ്രാദ്ധാദികർമ്മങ്ങൾ വിധിച്ചിട്ടില്ലെന്നതു ശരി തന്നെ. പക്ഷെ വിവിദിഷാസന്ന്യാസത്തിൽ അവ വിധിച്ചിട്ടുണ്ടല്ലോ. വിദ്വത്സന്ന്യാസം വിവിദിഷാസന്ന്യാസത്തിൻെറ തുടർച്ചയാണ്. തുടർന്നുവരുന്നതിൽ ആദ്യത്തേതിൻെറ അംശങ്ങൾ ഉൾക്കൊള്ളണമെന്നതു നിയമമാണ്. അതുകൊണ്ടു് വിവിദിഷാസന്ന്യാസധർമ്മങ്ങളെല്ലാം വിദ്വത്സന്ന്യാസത്തിലും അനുഷ്ഠേയങ്ങളാണ്. അഗ്നിഷ്ടോമത്തിൻെറ തുടർച്ചയാണ് അതിരാത്രം. അതുകൊണ്ടു് അഗ്നിഷ്ടോമധർമ്മങ്ങളെല്ലാം അതിരാത്രത്തിലും വേണമെന്നാണ നിയമം. അതുപോലെയാണു് വിവിദിഷാസന്ന്യാസവും വിദ്വത്സന്ന്യാസവും. വിവിദിഷാസന്ന്യാസത്തിലെന്നപോലെ വിദ്വത് സന്ന്യാസത്തിലും പ്രൈഷമന്ത്രമുച്ചരിച്ചു് പുത്രമിത്രാദി ത്യാഗം ഉറപ്പിക്കേണ്ടതാണ്. 'ആദി' പദംകൊണ്ടു് ഭൃത്യർ, പശു, വസ്തുവകകൾ തുടങ്ങി എല്ലാ . ലൗകികപരിഗ്രഹവിശേഷങ്ങളും സംഗ്രഹിക്കപ്പെടുന്നു. സൂത്രത്തിൽ സ്വാദ്ധ്യായം ത്യജിക്കണമെന്നു പറഞ്ഞിട്ടുണ്ടല്ലോ. വേദാർത്ഥനിർണ്ണയത്തിനുപകരിക്കുന്ന പദവാക്യപ്രമാണശാസ്ത്രങ്ങളും വേദവിഷയങ്ങളെ .വിസ്തരിച്ചു കാണിക്കുന്ന ഇതിഹാസപുരാണങ്ങളും എല്ലാം ത്യജിക്കണമെന്നാണതിൻെറ താത്പര്യം. ഔത്സുക്യം ശമിപ്പിക്കാൻ മാത്രമുപകരിക്കുന്ന കാവ്യനാടകാദിഗ്രന്ഥങ്ങളുടെ കഥ വിശേഷിച്ചു പറയേണ്ടതില്ലല്ലോ. സർവ്വകർമ്മങ്ങളും ഉപേക്ഷിക്കണം എന്നിടത്തെ സർവ്വപദംകൊണ്ടു് ലൗകികവൈദികനിത്യനൈമിത്തിക കാമ്യകർമ്മങ്ങളെല്ലാം സംഗ്രഹിക്കപ്പെടുന്നു. പുത്രാദിയെ ത്യജിക്കുന്നതുകൊണ്ടു് ഐഹികഭോഗത്തെ ത്യജിക്കുന്നു. സർവ്വകർമ്മത്യാഗംകൊണ്ടു് ചിത്തവിക്ഷേപത്തിനു കാരണമായ പരലോകഭോഗവും ഒഴിവാക്കുന്നു. ബ്രഹ്മാണ്ഡത്തെ ത്യജിക്കാൻ പറഞ്ഞിരിക്കുന്നതു് ബ്രഹ്മാണ്ഡസാക്ഷാത്കാരത്തിനുതകുന്ന വിരാഡ്രൂപോപാസനയും ഉപേക്ഷിക്കണമെന്നു കാണിക്കാനാണ്. അതുപോലെ പ്രാണസാക്ഷാത്കാരത്തിനു സഹായിക്കുന്ന ഹിരണ്യഗർഭോപാസനയും തത്ത്വജ്ഞാനഹേതുക്കളായ ശ്രവണാദിയും ത്യജിക്കണമെന്നു കാണിക്കാനാണു് സമുച്ചയാർത്ഥകമായ 'ച'കാരം സൂത്രത്തിൽ പ്രയോഗിച്ചിരിക്കുന്നതു്. പുത്രധനാദിയിൽ തുടങ്ങി ഹിരണ്യഗർഭോപാസനവരെയുള്ള ഇഹലോകപരലോകസുഖസാധനങ്ങളെല്ലാം പ്രൈഷമന്ത്രമുച്ചരിച്ചുപേക്ഷിച്ചാൽ വിദ്വത് സന്ന്യാസിക്കു് തുടർന്നു കൗപീനവും, ദണ്ഡവും, ആച്ഛാദനവും അംഗീകരിക്കാവുന്നതാണ്. 'ആച്ഛാദനം ച' എന്നിടത്തു് സമുച്ചയാർത്ഥകമായ 'ച' കാരം ചേർത്തിരിക്കുന്നതുകൊണ്ടു് പാദുക തുടങ്ങി ചിലതുകൂടി വേണമെങ്കിൽ അംഗീകരിക്കാമെന്നു താത്പര്യം സ്മൃതിയും സമ്മതിച്ചിട്ടുണ്ടു്. ശരീരോപഭോഗത്തിനായി ഇവ അംഗീകരിക്കാമെന്നാണല്ലോ പറഞ്ഞതു് എന്താണു ശരീരഭോഗം ? കൗപീനംകൊണ്ടു് ലജ്ജാനിവൃത്തി; ദണ്ഡംകൊണ്ടു് ഗോസർപ്പാദ്യുപദ്രവനിവൃത്തി; ആച്ഛാദനംകൊണ്ടു് ശീതപരിഹാരം. പാദുകാദികൊണ്ടു് അശുദ്ധദേശസ്പർശപരിഹാരാദി ഊഹിക്കാവുന്നതാണ്. ഇവ സ്വീകരിക്കുന്നതുകൊണ്ടു് ലോകോപകാരവുമുണ്ടെന്നു പറഞ്ഞല്ലോ. എന്താണു ലോകോപകാരം ? ദണ്ഡാച്ഛാദനാദിലക്ഷണങ്ങൾ കാണുന്നതോടെ വിദ്വത്സന്ന്യാസിയുടെ ഉത്തമാശ്രമസ്ഥിതി ലോകർക്കു ബോദ്ധ്യപ്പെടും. തുടർന്നു് ഉചിതമായി അദ്ദേഹത്തെ അഭിവന്ദനം ചെയ്യുന്നതുകൊണ്ടും ഭിക്ഷാദിദാനംകൊണ്ടും മററുള്ളവർക്കു സുകൃതം സിദ്ധിക്കുന്നതാണ്. ആശ്രമോചിതമായ ശിഷ്ടാചാരനിർവ്വഹണവും സാദ്ധ്യമായിത്തീരുന്നു. സമൂഹജീവിതത്തിൽ ആനുകൂല്യം സമ്പാദിക്കാൻവേണ്ടിമാത്രമാണു് കൗപീനാദി സ്വീകരിക്കാമെന്നു പറഞ്ഞതു്. അല്ലാതെ വിദ്വത്സന്ന്യാസത്തിൽ കൗപീനാദിസ്വീകാരം മുഖ്യനിയമമായി കരുതരുതു്. ഏഴാംസൂത്രം ഇക്കാര്യം വെളിപ്പെടുത്തുന്നു: ''തച്ച ന മുഖ്യോഽസ്തി'' എന്നാണു് സൂത്രം. അതാകട്ടെ പ്രധാനമല്ല എന്നർത്ഥം. കൗപീനാദി പരിഗ്രഹമെന്നു പറയുന്നതു് യോഗിയായ പരമഹംസനു് മുഖ്യമായ നിയമമല്ല. വേണമെങ്കിൽ ആകാമെന്നേയുള്ളു. വിവിദിഷാസന്ന്യാസിക്കു് ദണ്ഡഗ്രഹണം മുഖ്യമാണ്. വിവിദിഷാസന്ന്യാസി ദണ്ഡമില്ലാതെ സഞ്ചരിക്കരുതെന്നു് സ്മൃതി പ്രത്യേകം അനുശാസിക്കുന്നു. ദണ്ഡമില്ലാതെ എപ്പോഴെങ്കിലും സഞ്ചരിക്കാനിടയായാൽ പ്രായശ്ചിത്തമായി നൂറു പ്രാണായാമം അനുഷ്ഠിക്കേണ്ടതാണെന്നും സ്മൃതി അനുശാസിക്കുന്നു. അപ്പോൾ യോഗിയായ പരമഹംസൻെറ മുഖ്യാചാരമെന്താണ് ? ഈ

ചോദ്യവും അതിന്ന മറുപടിയുമാണ് എട്ടാം സൂത്രം.

## പരമഹംസന്റെ മുഖ്യാചാരം

എട്ടാംസൂത്രം ഇതാണ്: ''കോയം മുഖ്യ ഇതി ഭേദയം മുഖ്യഃ, ന ദണ്ഡം, ന ശിഖം, ന യജ്ഞോപവീതം, നാച്ഛാദനം ചരതി പരമഹംസഃ.'' മുഖ്യാചാരം എന്തെന്നാണെങ്കിൽ ഇതാണ്; ദണ്ഡമില്ല, ശിഖയില്ല, യജ്ഞോപവീതമില്ല, ആച്ഛാദനമില്ല; ഇങ്ങനെയാണ പരമഹംസൻ ജീവിതം നയിക്കുന്നതു്. വിവിദിഷുവായ പരമഹംസന്ന് ശിഖയും യജ്ഞോപവീതവും മുഖ്യമല്ലാതിരിക്കുന്നതുപോലെ വിദ്വത്പരമഹംസന്ന് ദണ്ഡവും ആച്ഛാദനവും കൂടി മുഖ്യമല്ലെന്നറിയേണ്ടതാണ്. ദണ്ഡവും ആച്ഛാദനവും സമ്പാദിക്കുന്നതിലും സൂക്ഷിക്കുന്നതിലുമൊക്കെ ചിത്തനിരോധം സാദ്ധ്യമാകാതെ വരുമെന്ന കരുതിയാണോ അവയ്ക്കു മുഖ്യത്വം നിഷേധിക്കുന്നതു് ? അങ്ങനെയല്ല. പരമഹംസചിഹ്നമായി അംഗീകരിക്കുന്നവ അതിനെ വിരോധിക്കുന്നവയായിത്തീരാൻ ഇടയില്ലല്ലോ. വരനെ കൊല്ലാനല്ലല്ലോ കന്യകയെ വേളി കഴിക്കുന്നതു്. ഇനിയും ആച്ഛാദനാദി കൈവെടിഞ്ഞാൽ ശീതാദിബാധയ്ക്കു പരിഹാരമെന്തു് എന്നൊരു ശങ്ക വരാം. അതിന്ന സമാധാനമാണ് ഒൻപതാം സൂത്രം. ''ന ശീതം ന ചോഷ്ണം ന സുഖം ന ദുഃഖം ന മാനാപമാനൗ ച ഷഡൂർമ്മിവർജ്ജം.'' ശീതമില്ല, ഉഷ്ണവുമില്ല, സുഖമില്ല, ദുഃഖമില്ല, മാനാപമാനങ്ങളുമില്ല, ഷഡൂർമ്മികളുമില്ല, എന്നർത്ഥം. ചിത്തവൃത്തികളെല്ലാം നിരോധിച്ചിരിക്കുന്ന യോഗിക്കു് ശീതമില്ല. അതുണ്ടെന്ന തോന്നലിനദ്ദേഹം വഴങ്ങുകില്ലെന്ന താത്പര്യം. കളിയിൽ മുഴുകിയിരിക്കുന്ന കുട്ടിക്കു് പുതപ്പും മററുമില്ലെങ്കിൽപോലും മഞ്ഞുകാലത്തു് പുലച്ച്യ്ക്കുതന്നെയും തണുപ്പുണ്ടെന്നനുഭവപ്പെടുന്നില്ല. അതുപോലെ ആത്മാനന്ദത്തിൽ ലയിച്ചിരിക്കുന്ന യോഗിക്കും ശീതം അനുഭവപ്പെടുന്നില്ല. വേനൽക്കാലത്തു ചൂടും ഇതേ മാതിരിതന്നെ യോഗിക്കനുഭവപ്പെടുന്നില്ലെന്നറിയേണ്ടതാണ്. വർഷകാലത്തു് ചൂടും തണുപ്പും രണ്ടും അനുഭവപ്പെടുന്നില്ലെന്ന കാണിക്കാനാണ് സമുച്ചയപദം പ്രയോഗിച്ചിരിക്കുന്നതു്. ശീതോഷ്ണങ്ങൾ അനുഭവപ്പെടുന്നില്ലെന്ന വന്നാൽ അവയുടെ ഫലമായുണ്ടാകുന്ന സുഖദുഃഖങ്ങൾ അനുഭവപ്പെടുന്നില്ലെന്നുള്ളതു യുക്തം തന്നെ. വേനൽക്കാലത്തു തണുപ്പു സുഖവും മഞ്ഞുകാലത്തു തണുപ്പു ദുഃഖവുമാണ്. ചൂട നേരെമറിച്ചും. മററൊരാളിൽനിന്നുമുണ്ടാകുന്ന സത്കാരമാണ മാനം. തിരസ്കാരമാണപമാനം. യോഗിക്കു് തന്നിൽനിന്നും ഭിന്നനായ പുരുഷൻ തന്നെ ഉണ്ടായിരിക്കുന്നില്ല. അതുകൊണ്ടു മാനാപമാനങ്ങളുടെ പ്രശ്നമേ ഉദിക്കുന്നില്ല. സമുച്ചയം പ്രയോഗിച്ചിരിക്കുന്നതുകൊണ്ടു് യോഗിക്കു് ശത്രുമിത്രരാഗദ്വേഷാദി ദ്വന്ദ്വഭാവങ്ങളൊന്നുംതന്നെ ഇല്ലെന്ന വന്നുകൂടുന്നു. വിശപ്പ്, ദാഹം, ശോകം, മോഹം, ജര, മരണം എന്നിവയാണ് ഷഡൂർമ്മികൾ. ഇവയിൽ വിശപ്പും ദാഹവും പ്രാണധർമ്മങ്ങളാണ്. ശോകവും മോഹവും മനോധർമ്മങ്ങൾ. ജരയും മരണവും ദേഹധർമ്മങ്ങളും. സദാ ആത്മതത്ത്വാഭിമുഖനായി വർത്തിക്കുന്ന യോഗിയെ പ്രാണമനോദേഹധർമ്മങ്ങളായ ഈ മൂന്നു ദ്വന്ദ്വങ്ങളും ബാധിക്കുന്നില്ല എന്നു പറയുന്നതു യുക്തംതന്നെ. ഇവിടെ ഒരു സംശയം വരാം. യോഗിക്കു് സമാധിദശയിൽ ശീതാദിക്ലേശങ്ങൾ ഇല്ലെന്ന സമ്മതിക്കാം. എന്നാൽ വ്യവഹാരദശയിൽ നിന്ദാദിക്ലേശങ്ങൾ സംസാരിക്കെന്നപോലെ യോഗിക്കും സംഭവിക്കാതിരിക്കുന്നതെങ്ങനെ? ഈ സംശയത്തിന്ന മറുപടിയാണ് പത്താംസൂത്രം. ''നിന്ദാഗർവ്വമത്സരദംഭദർപ്പേച്ഛാദ്വേഷസുഖദുഃഖകാമക്രോധലോഭമോഹഹർഷാസൂയാഹങ്കാരാദീംശ്ച ഹിത്വാ'' എന്ന്. നിന്ദ, ഗർവ്വം, മത്സരം, ദംഭം, ദർപ്പം, ഇച്ഛ, ദ്വേഷം, സുഖം, ദുഃഖം, കാമം, ക്രോധം, ലോഭം, മോഹം, ഹർഷം, അസൂയ, അഹങ്കാരം തുടങ്ങിയവയേയും ഒഴിവാക്കണം എന്നർത്ഥം. പലതരം ആളുകൾ ഒരുവനെക്കുറിച്ചു പറയുന്ന ദോഷവാക്കുകളാണ് നിന്ദ. മററുള്ളവരേക്കാൾ ഞാൻ കേമനാണെന്ന ചിന്തയാണ് ഗർവ്വം. വിദ്യ, ധനം തുടങ്ങിയവയിൽ ഞാനും അന്യരോടു തുല്യനായിത്തീരുന്നുണ്ടു് എന്ന ബുദ്ധിയാണ് മത്സരം. മററുള്ളവരുടെ മുൻപിൽ തന്റെ കേമത്തം പ്രകടമാക്കുന്നതാണ് ദംഭം. ആരൊക്കെ ശകാരിച്ചാലും കൂട്ടാക്കാതെ വർത്തിക്കുന്നതു ദർപ്പം. ധനസമ്പാദനത്തിലും മററുമുള്ള ആഗ്രഹമാണ് ഇച്ഛ. ശത്രുനാശം കൊതിക്കുന്ന ബുദ്ധിയാണ് ദ്വേഷം. അനുകൂലകാര്യങ്ങൾ

സാധിക്കുന്നതുകൊണ്ടുണ്ടാകുന്ന അനുഭവമാണ് സുഖം. അതിനു വിപരീതമായതു ദുഃഖം. ശാരീരികസുഖാഭിലാഷമാണ് കാമം. കാമം സാധിക്കാതെ വരുമ്പോഴുള്ള ബുദ്ധിക്ഷോഭമാണ് ക്രോധം. കിട്ടിയതു വിട്ടുപോകരുതെന്ന ചിന്തയാണ് ലോഭം. ഹിതത്തെ അഹിതമായും അഹിതത്തെ ഹിതമായും തെററിദ്ധരിക്കുന്നതു മോഹം. മനസ്സിലുള്ള സുഖത്തെ പ്രകടമാക്കുമാറ് മുഖപ്രസാദഹേതുകമായ ചിത്തവൃത്തിയാണ് ഹർഷം. പരഗുണങ്ങളിൽ ദോഷം കാണുന്നതു് അസൂയ. ദേഹേന്ദ്രിയാദി ജഡങ്ങളെ ആത്മാവെന്നു ഭ്രമിക്കുന്നതു് അഹങ്കാരം. ആദിപദംകൊണ്ടു് സുഖസാമഗ്രികളിൽ മമത, ധന്യഭാവം തുടങ്ങിയവ സംഗ്രഹിക്കപ്പെടുന്നു. വാസനാക്ഷയം അഭ്യസിച്ച് യോഗി നിന്ദാദിദോഷങ്ങളെല്ലാം വെടിഞ്ഞു വർത്തിക്കേണ്ടതാണെന്നു താത്പര്യം.

ശരീരം നിലവിലുള്ളിടത്തോളം ഇവയൊക്കെ പരിത്യജിക്കുക സാദ്ധ്യമാണോ എന്ന ശങ്ക വരാം. അതിനുള്ള സമാധാനമാണ് പതിനൊന്നാംസൂത്രം. 'സ്വവപുഃ കുണപമിവ ദൃശ്യതേ യതസ്തദപുരവധ്വസ്തം' എന്നു്. ദേഹം നിരാകൃതമായതുകൊണ്ടു ശവമെന്നപോലെ ഗണിക്കപ്പെടുന്നു എന്നർത്ഥം. യോഗി മുൻപു തൻേറതെന്നു കരുതിയിരുന്ന ദേഹത്തെ ഇപ്പോൾ ആത്മാവിൽനിന്നും വേർപെടുത്തി ശവസദൃശമായേ കാണുന്നുള്ളു. ശ്രദ്ധാലുക്കൾ സ്പർശനഭയം ഒഴിവാക്കാനായി ശവദേഹം ദൂരെനിന്നു മാത്രമേ നോക്കിക്കാണുകയുള്ളു. യോഗിയും ദേഹത്തിൽ താദാത്മ്യഭാവം വന്നുപോകുമോ എന്നു ഭയന്നു് എപ്പോഴും ശ്രദ്ധാപൂർവ്വം ആത്മാവിൽനിന്നും ദേഹത്തെ വേർപെടുത്തി കാണാൻ ഉണർന്നു വർത്തിക്കുന്നു. ഗുരൂപദേശം, ശ്രുതിപ്രാമാണ്യം, അനുഭവം എന്നിവയെ ആസ്പദമാക്കി, ദേഹം ചിദാത്മസന്നിധിയിൽനിന്നും തിരസ്കൃതമായി ഭവിക്കുന്നു. അങ്ങനെ ചൈതന്യവിഹീനമായ ദേഹം ശവതുല്യം ഗണിക്കപ്പെടുന്നതുകൊണ്ടു് ദേഹമുള്ളപ്പോഴും നിന്ദാദിദോഷങ്ങൾ അനായാസം ഒഴിവാക്കാവുന്നവയാണ്.

---

# സ്വാമി രാമതീർത്ഥൻ*

**ശുക്രാനന്ദസ്വാമി**

''മണി എത്രയായി ?''

''ഒന്നാകുന്നു.''

''അതൊരു മഹത്തായ സന്ദേശമാണ്''

ചോദ്യകർത്താവിൻെറ ഈ അഭിപ്രായം ഏതോ നിഗൂഢലോകത്തിലേക്കുള്ള മാർഗ്ഗത്തിൽ പ്രകാശം പരത്തുന്നതായി തോന്നി പ്രൊഫ: തീർത്ഥരാമനു്. ഒരു യുവപഞ്ചാബിക്കു ചേർന്ന അരോഗദൃഢഗാത്രം, ഒരു പ്രാധ്യാപകനുണ്ടായിരിക്കേണ്ട തെളിഞ്ഞ പാണ്ഡിത്യം, 'സത്യസ്യ സത്യം' തേടുന്ന ആത്മാർത്ഥമായ ജിജ്ഞാസ, ആഴത്തിൽ വേദാന്തവിചാരം ചെയ്യാൻ കെൽപ്പുററ ധിഷണാവൈഭവം—ഇവയെല്ലാം ഉടമയായിരുന്നു പില്ക്കാലത്തു് സ്വാമി രാമതീർത്ഥനെന്നു പ്രസിദ്ധനായ പ്രൊഫ: തീർത്ഥരാമഗോസ്വാമി. ചോദ്യകർത്താവാകട്ടെ വിശ്വവിഖ്യാതനായ വിവേകാനന്ദസ്വാമികളും. സ്വാമിജിയുടെ സാന്നിദ്ധ്യത്തിൽ തീർത്ഥരാമൻെറ ഹൃദയം ആനന്ദപുളകിതമായി. സ്വാമിജിയുടെ ലാഹോറിലെ പരിപാടികളെല്ലാം വിജയപ്രദമാക്കുവാൻ പ്രധാനമായി പരിശ്രമിച്ചതു് പ്രൊ: തീർത്ഥരാമനും അദ്ദേഹത്തിൻെറ ശിഷ്യസംഘവുമായിരുന്നു. ഹ്രസ്വമായിരുന്ന ആ സന്ദർശനകാലത്തു് അവർ തമ്മിലുണ്ടായ സൗഹൃദബന്ധം

* ഭാരതത്തിൻെറ ആദ്ധ്യാത്മികനവോത്ഥാനത്തിൽ അതിപ്രധാനമായ പങ്കു വഹിച്ച സ്വാമി രാമതീർത്ഥൻ മുപ്പത്തിമൂന്നുകൊല്ലത്തെ ഹ്രസ്വമായ തൻെറ ജീവിതകാലത്തിലെ പ്രവർത്തനംകൊണ്ടു് ഭാരതചരിത്രത്തിൽ ഒരിക്കലും മായാത്ത വ്യക്തിമുദ്ര പതിപ്പിച്ചിട്ടുണ്ടു്. അദ്ദേഹത്തിൻെറ ജന്മശതാബ്ദി ആഘോഷിക്കുന്ന കാലമാണിപ്പോൾ. പ്രബുദ്ധഭാരതത്തിലെ ഒരു പ്രബന്ധമാണ് ഈ ലേഖനത്തിന്നടിസ്ഥാനം.

പിന്നീട് വളരെ സുദൃഢമായിത്തീൎന്നു. അക്കാലത്തു ശ്രീകൃഷ്ണഭക്തനും അദ്വൈതവാസനാസമ്പന്നനുമായിരുന്ന തീൎത്ഥരാമന്റെ ആദ്ധ്യാത്മികോന്നതിയിൽ സ്വാമിജിക്കു് അതിയായ വ്യഗ്രത ഉണ്ടായിരുന്നു. 'രാമനുള്ളിടത്തു് കാമനില്ല, കാമനുള്ളിടത്തു് രാമനില്ല' എന്ന അൎത്ഥം സ്ഫുരിക്കുന്ന ഒരു പാട്ടുപാടി പരിപൂൎണ്ണത്യാഗത്തിന്റെ മാഹാത്മ്യം സ്വാമിജി തീൎത്ഥരാമന്നു് വ്യക്തമാക്കിക്കൊടുത്തു. തമ്മിൽ വിട്ടുപിരിയുന്ന വേളയിൽ തീൎത്ഥരാമൻ സ്വാമിജിക്കു് ഒരു സ്വൎണ്ണവാച്ചു് സമ്മാനിച്ചു. സ്വാമിജിയാകട്ടെ താൻ പഠിപ്പിച്ച അദ്വൈതസന്ദേശത്തിന്റെ ഒരു വിശദീകരണമെന്ന നിലയിൽ ആ വാച്ചു് തീൎത്ഥരാമന്റെ പോക്കററിൽ നിക്ഷേപിച്ചുകൊണ്ടു് ഇങ്ങനെ പറഞ്ഞു: ''ഞാൻ ഈ വാച്ചു് താങ്കളുടെ പോക്കററിൽ ധരിച്ചുകൊള്ളാം.'' അങ്ങനെ വിവേകാനന്ദസ്വാമിയുടെ ലാഹോർസന്ദൎശനം തീൎത്ഥരാമനെ സംബന്ധിച്ചിടത്തോളം പ്രത്യേക പ്രാധാന്യമുള്ള ഒന്നായിരുന്നു. ഒരു പരിവ്രാജകസന്ന്യാസിയായി വേദാന്തപ്രചാരണം ചെയ്യാനുള്ള അദ്ദേഹത്തിന്റെ ആന്തരമായ ആഗ്രഹത്തെ അതു ശതഗുണീഭവിപ്പിച്ചു. തീൎത്ഥരാമൻ സന്ന്യസിക്കാനുള്ള അന്തിമതീരുമാനമെടുത്തതു് സ്വാമിജിയുമായുണ്ടായ ഈ സമാഗമത്തിനുശേഷമാണു്. താൻ സ്വയം പരിചിന്തനം ചെയ്തുകൊണ്ടിരുന്ന അദ്വൈതവേദാന്തത്തിന്റെ ഒരു സമ്പൂൎണ്ണനിദൎശനവും വ്യാഖ്യാനവും സ്വാമി വിവേകാനന്ദനിൽ അദ്ദേഹം ദൎശിച്ചു. ഇക്കാലത്തു് അദ്വൈതചിന്താപദ്ധതിയിലേയ്ക്കു തീൎത്ഥരാമനെ പ്രേരിപ്പിച്ച മറെറാരു മഹാത്മാവാണു് ദ്വാരകയിലെ ശ്രീശങ്കരാചാൎയ്യർ.

## ബാല്യവും വിദ്യാഭ്യാസവും

മുരളിവാലാ (ഇപ്പോൾ പാക്കിസ്ഥാനിൽ ഗുജ്രൻവാലാ ജില്ലയിൽ) എന്ന ഒരു ഗ്രാമത്തിലെ ഒരു ബ്രാഹ്മണകുടുംബത്തിൽ 1873 ഒക്ടോബർ 22-ാം തീയതി നമ്മുടെ കഥാനായകൻ ജനിച്ചു. ഗോസായിസമ്പ്രദായത്തിൽപ്പെട്ട കുടുംബത്തിൽ ജനിച്ച തീൎത്ഥരാമഗോസ്വാമി സ്വാഭാവികമായി നല്ല വാസനകളും ധാൎമ്മികബുദ്ധിയുമുള്ള ഒരു ബാലനായിരുന്നു. കുട്ടിക്കാലത്തുതന്നെ മഹാഭാരതം, ഭാഗവതം മുതലായ പുരാണങ്ങൾ വായിച്ചുകേൾക്കുന്നതിൽ തല്പരനും, അൎത്ഥഗൎഭമായ ചോദ്യങ്ങൾ ചോദിക്കാൻ സമൎത്ഥനും ആയിരുന്നു തീൎത്ഥരാമൻ. ഇസ്ലാമികപണ്ഡിതന്മാരാൽ വിദ്യ അഭ്യസിപ്പിക്കപ്പെട്ടതിന്റെ ഫലമായി കുമാരന്റെ ഉള്ളിൽ ഇസ്ലാംധൎമ്മത്തിൽ അനല്പമായ താല്പൎയ്യം ഉളവായി. ക്രൈസ്തവവിദ്യാലയത്തിലും, കലാലയത്തിലും പിന്നീടു പഠിച്ചതുകൊണ്ടു് ക്രിസ്തുധൎമ്മവും തീൎത്ഥരാമൻ ഗ്രഹിച്ചു. ചെറുപ്രായത്തിൽത്തന്നെ ഈ മൂന്നു വിശിഷ്ടധൎമ്മങ്ങളുമായിപരിചയപ്പെടുവാൻ സാധിച്ചതുകൊണ്ടു് ധൎമ്മസമന്വയത്തിന്റെയും, അദ്വൈതഭാവത്തിന്റെയും മതൈക്യത്തിന്റെയും മുദ്ര തീൎത്ഥരാമന്റെ ഹൃദയത്തിൽ ആഴത്തിൽ പതിഞ്ഞു. പ്രസന്നത, പ്രായത്തിൽക്കവിഞ്ഞ പക്വത, ധ്യാനശീലം, അന്തർമുഖത, വിജ്ഞപ്രീതി ഇവ അദ്ദേഹത്തിന്റെ വിശേഷസ്വഭാവങ്ങളായിരുന്നു. താൻ ഏൎപ്പെടുന്ന എന്തിലും സൎവ്വാത്മനാ മുഴുകുക എന്നതു് അദ്ദേഹത്തിന്റെ ശീലമായിരുന്നു. അഹമ്മദ്ആലിമൗലവിയുടെ അടുത്തു് ഹാഫിസിന്റെ പേർഷ്യൻ കവിത പഠിക്കുമ്പോൾ തനിക്കു് സമ്പൂൎണ്ണമായി മനസ്സിലാകാതെ ആദ്യപദ്യത്തിൽനിന്നടുത്ത പദ്യത്തിലേയ്ക്കു കടക്കാൻ രാമൻ സമ്മതിയ്ക്കുമായിരുന്നില്ല. പേർഷ്യൻ സാഹിത്യം വളരെ വേഗം അദ്ദേഹം സ്വായത്തമാക്കി. ആദ്യംമുതൽ പേർഷ്യൻഭാഷ പഠിച്ചുപോന്ന തീൎത്ഥരാമൻ ബി. എ. യ്ക്കു തനിക്കു തീരെ പരിചയമില്ലാത്ത സംസ്കൃതം പഠനഭാഷയായി സ്വീകരിച്ചു. മാത്രമോ കാളിദാസകൃതിയായ രഘുവംശം രണ്ടാഴ്ചകൊണ്ടു് ഭംഗിയായി പഠിച്ചു് അധ്യാപകന്മാരുടെ പ്രശംസയ്ക്കു പാത്രീഭൂതനാവുകയും ചെയ്തു. പിൽക്കാലങ്ങളിൽ പേർഷ്യൻ, ഉറുദു, സംസ്കൃതം എന്നഭാഷകളിലേതെങ്കിലും തനിക്കു പ്രിയങ്കരങ്ങളായ നല്ല പദ്യങ്ങളോ, അഥവാ 'ഓം'കാരമോ ജപിച്ചുകൊണ്ടു് ചുററുപാടെല്ലാം മറന്നു് ധ്യാനമഗ്നനാവുക പതിവാണു്. സ്വയം പ്രതിഭാസമ്പന്നനായ ഒരു കവികൂടിയായിരുന്ന അദ്ദേഹം മണിക്കൂറുകളോളം കവിതയിൽ മുഴുകി ആത്മവിസ്മൃതിയിൽ കഴിയാറുണ്ടു്.

## മാൎഗ്ഗദൎശിയും രക്ഷിതാവും

ഭഗവദ്ധന്നരാം തന്റെ ആധ്യാത്മിക പ്രഭാവത്താൽ തീൎത്ഥരാമനെ ബാല്യകാലത്തുതന്നെ ആകൎഷിച്ചിരുന്നു. പ്രാഥമികവിദ്യാഭ്യാ

സാനന്തരം ഉന്നതവിദ്യാഭ്യാസത്തിനായി തീർത്ഥരാമൻ ഗ്രാമംവിട്ട് ഗുജ്രൻവാല എന്ന നഗരത്തിലേയ്ക്ക് താമസം മാററി. രാമൻെറ അച്ഛൻെറ ഉററ സുഹൃത്തായ ധന്നരാം അവിടെയാണ് താമസിച്ചിരുന്നത്. തീർത്ഥരാമൻെറ താത്കാലികരക്ഷാകർത്താവായി അച്ഛൻ തൻെറ സുഹൃത്തിനെ – ധന്നരാമിനെ നിശ്ചയിച്ചു. അങ്ങനെ ധിഷണാശാലിയായ ധന്നരാമിൻെറസംരക്ഷണത്തിൻകീഴിലായി തീർത്ഥരാമൻ. സ്വഗുരുവിൽ നിന്ന് ദീക്ഷിതനായ ഉത്തരക്ഷണത്തിൽ മണിക്കൂറുകളോളം സമാധിമഗ്നനായിത്തീർന്ന എന്നു പറഞ്ഞാൽ ധന്നരാമിൻെറ ആധ്യാത്മികൌന്നത്യത്തെക്കുറിച്ച് ഊഹിക്കാവുന്നതാണല്ലൊ. ധന്നരാം സന്ന്യാസം സ്വീകരിച്ചില്ല. എന്നാൽ ഒരു നൈഷ്ഠികബ്രഹ്മചാരിയായിരുന്നു. ജീവികാസമ്പാദനത്തിനു് ചെമ്പുപണിയാണ് കൈയ്ക്കൊണ്ടതു്. ജീവിതമോ അത്യന്ത പവിത്രം. പ്രാഥമികവിദ്യാഭ്യാസംതന്നെ മുഴമിപ്പിക്കാൻ കഴിയാതിരുന്ന അദ്ദേഹത്തിന്നു് ഉപക്കാഴ്ചയോടുകൂടി യോഗവാസിഷ്ഠം മുതലായ ഗ്രന്ഥങ്ങൾ വ്യാഖ്യാനിക്കുവാൻ കഴിയുമായിരുന്നു; പരഹൃദയജ്ഞാനവുമുണ്ടായിരുന്നു ധന്നരാമിന്നു്. ബാലനായ തീർത്ഥരാമൻ അദ്ദേഹത്തെ ഈശ്വരതുല്യം ഭയഭക്തികളോടെ വീക്ഷിച്ചതിൽ അദ്ഭുതത്തിനവകാശമില്ലല്ലൊ. ഇത്തരം ഒരു രക്ഷാകർത്താവിനെയാണ് നമ്മുടെ കഥാനായകനു് കിട്ടിയതു്. അദ്ദേഹം തീർത്ഥരാമനു് സുഹൃത്തും, ഉപദേഷ്ടാവും മാർഗ്ഗദർശകനും എല്ലാമായിരുന്നു. കലാലയവിദ്യാഭ്യാസത്തിനായി ലാഹോറിൽ പോയശേഷവും തീർത്ഥരാമൻ എഴുത്തുകളിലൂടെ ധന്നരാമിൻെറ ഉപദേശങ്ങൾ തേടിയിരുന്നു.

### ദാരിദ്ര്യം ഒരനുഗ്രഹം

ദാരിദ്ര്യം ഒരു ശാപമോ ദോഷമോ ആയിക്കൊള്ളണമെന്നില്ല. മറിച്ച് അതു് ഒരുവൻെറ ആന്തരശക്തിയെ ഉണർത്തുന്നതിനും, ഇച്ഛാശക്തിയെ പ്രബലപ്പെടുത്തുന്നതിനും, ഈശ്വരപ്രേമം വർദ്ധിപ്പിക്കുന്നതിനും സഹായകമാകുമെന്നുള്ളതിനും ഒരു ഉത്തമോദാഹരണമാണ് തീർത്ഥരാമൻെറ ജീവിതം. തീർത്ഥരാമൻ തൻെറ ഡയറിയിൽ എഴുതിയിരിയ്ക്കയാണ് ''ദാരിദ്ര്യം ധന്യമാണ്, അതു് കണ്ണുനീർക്കണങ്ങൾകൊണ്ടു് ഈശ്വരസന്നിധിയിലേയ്ക്കുള്ള സോപാനങ്ങൾ പടുത്തുയർത്തുന്നു.'' അദ്ദേഹത്തിനു് അനവധി പ്രതിബന്ധങ്ങളോടു് മല്ലിടേണ്ടിവന്നിട്ടുണ്ട്. ആദ്യംതന്നെ തികഞ്ഞ യാഥാസ്ഥിതികനായിരുന്ന തൻെറ അച്ഛൻെറ ഉന്നത വിദ്യാഭ്യാസത്തിനോടുള്ള എതിർപ്പ്. അച്ഛൻ പഠിക്കാൻ സഹായിച്ചില്ലെന്നുമാത്രമല്ല, തീർത്ഥരാമൻെറ വീട്ടുചുമതലകൾ പോലും നോക്കിനടത്തുവാൻ വിസമ്മതിച്ചു. അതുകൊണ്ടു് അദ്ദേഹം കുടുംബഭാരം സ്വയം ഏറെറടുക്കുവാൻ നിർബ്ബന്ധിതനായി. അക്കാലത്തെ നടപ്പനുസരിച്ച് ശൈശവത്തിൽ തന്നെ തീർത്ഥരാമൻ വിവാഹബദ്ധനായിരുന്നു. താൻ ജനിച്ച് കുറച്ചു ദിവസങ്ങൾക്കുശേഷം അമ്മ മരിച്ചുപോയതിനാൽ സമാശ്വസിപ്പിക്കാൻ അമ്മയുണ്ടായിരുന്നില്ല. ഒരിടത്തുനിന്നും യാതൊരുവിധ സഹായവും പ്രതീക്ഷിയ്ക്കാനുണ്ടായിരുന്നില്ല. ചുററും കൂരിരുട്ട്, ഭാവി കുററാകുററിരുട്ട്! ഇതൊന്നും തീർത്ഥരാമനെ അധൈര്യപ്പെടുത്തിയില്ല. അദ്ദേഹം തൻെറ നിശ്ചയത്തിൽ ഉറച്ചുനിന്നു. 1888 – ൽ ലാഹോറിലുള്ള ഫോർമാൻ കൃസ്ത്യൻ കോളേജിൽ ചേർന്നു. ഒരു പോസ്റ്റ്കാർഡ് വാങ്ങാൻപോലും പൈസ കയ്യിലില്ലായിരുന്നു എന്നു പറഞ്ഞാൽ തീർത്ഥരാമൻെറ കലാലയജീവിതത്തിലെ ദുരവസ്ഥയെക്കുറിച്ച് ഊഹിക്കാമല്ലൊ! എന്നാൽ എല്ലായ്പോഴും രാമൻ ഭഗവാനെത്തന്നെ സർവ്വാത്മനാ ശരണംപ്രാപിച്ചു. അദ്ദേഹത്തിൻെറതന്നെ വാക്കുകൾ ഉദ്ധരിക്കാം. ''കണ്ണുനീർപ്പുഴ ഒഴുക്കിക്കൊണ്ടു് ഞാൻ പ്രാർത്ഥിച്ചു: 'അല്ലയോ ഭഗവൻ, തീർത്ഥരാമൻ പരിപൂർണ്ണമായും അങ്ങയുടേതാണ്, അങ്ങു രാമൻെറയും; എൻെറ ഒരേ ഒരു കർത്തവ്യം നിരന്തരപ്രാർത്ഥനയും, യദൃച്ഛാലാഭസന്തുഷ്ടനായിരിയ്ക്കുകയുമാകുന്നു. അങ്ങയുടേതാകട്ടെ എല്ലാവിധവും ഇവനെ രക്ഷിയ്ക്കുകയും. രാമൻെറ ദേഹം പോലും അവൻെറതല്ല. അതു് അങ്ങയുടെതാണ്, അങ്ങയുടേതു്, അങ്ങയുടേതു്. അവനെ രക്ഷിക്കുകയോ ശിക്ഷിക്കുകയോ ചെയ്യാലും; എല്ലാമവിടുത്തെ ഇഷ്ടം.'' ഇതിൽനിന്നു് ഏതു വിധിയേയും നിഷേധിയ്ക്കത്തക്ക ഒരു ഇച്ഛാശക്തി അദ്ദേഹത്തിനുണ്ടായിരുന്നു എന്നു് വ്യക്തം.

### യശോലാഭം

പരിപൂർണ്ണശരണാഗതിയും തളരാത്ത ഇച്ഛാശക്തിയും സമ്മോഹനമാംവണ്ണം ഒത്തിണങ്ങി

യ നമ്മുടെ കഥാനായകൻ എല്ലാ വിഷമതകളേയും അതിജീവിച്ചു. അദ്ധ്യയനം മുറയ്ക്കു നടത്തി, ഗൃഹകാര്യങ്ങളെല്ലാം നിർവ്വഹിച്ചു; അക്കൂട്ടത്തിൽ നിർദ്ധനരായ മററു കുട്ടികളെ സഹായിയ്ക്കുകയും ചെയ്തു. സ്വജീവിതം സ്വയം കെട്ടിപ്പടുത്തതിൻെറ വിജയവിലസിതമായ ഒരു ഒന്നാംതരം ഉദാഹരണമാണ് തീൎത്ഥരാമൻേറതു്. കലാലയത്തിലെ പ്രഥമപരീക്ഷയിൽ ഒന്നാമനായി ജയിച്ചു. ''ഞങ്ങളുടെ ഗണിതാദ്ധ്യാപകൻ സുഖക്കേടായതിനാൽ ദിവസവും ഒരു മണിക്കൂർ അദ്ദേഹത്തിനുപകരം എനിയ്ക്കു് ക്ലാസ്സെടുക്കേണ്ടിയിരിയ്ക്കുന്നു'' എന്നു് ധന്നാരാമിനു് തീൎത്ഥരാമൻ ഇക്കാലത്തു് കത്തയയ്ക്കുന്നതായി കാണുന്നു. പതിനേഴുവയസ്സു പ്രായമേ ഉണ്ടായിരുന്നുള്ളു അന്നു് ആ വിദ്യാൎത്ഥിക്കു്. 1893_ൽ ബി.എ. പരീക്ഷയുടെ ഫലം പുറത്തു വന്നപ്പോഠം തീൎത്ഥരാമൻ സംസ്ഥാനത്തിൽ ഒന്നാമൻ. വ്യായാമം ചെയ്തു് നല്ല ആരോഗ്യം നിലനിൎത്തിപോന്നതുകൊണ്ടാണു് അദ്ദേഹത്തിനു് എത്ര വിഷമം പിടിച്ച ബുദ്ധിമുട്ടുകളും സഹിയ്ക്കാൻ കഴിഞ്ഞിരുന്നതു്. പില്ക്കാലത്തു് പരിവ്രാജകനായി അമേരിക്കയിൽ സഞ്ചരിക്കുന്ന അവസരത്തിൽ പൎവ്വതാരോഹണത്തിലും, മുപ്പതുമൈൽ മാരത്തോൺ ഓട്ടത്തിലും അന്നാട്ടുകാരെ അദ്ദേഹം തോല്പിച്ചു എന്നു പറഞ്ഞാൽ അദ്ദേഹത്തിൻെറ ആരോഗ്യനിലയെക്കുറിച്ചു് നമുക്കു് മനസ്സിലാക്കാമല്ലൊ.

കഥ തുടരാം. കലാലയജീവിതഘട്ടത്തിൽ ബുദ്ധിപരമായ നേട്ടങ്ങളോടൊപ്പം ഹൃദയവിശാലത നേടുന്നതിലും അദ്ദേഹം പ്രത്യേകം ശ്രദ്ധിച്ചിരുന്നു. സ്വയം നിർദ്ധനനും പരവശനുമായിരുന്ന തീൎത്ഥരാമൻ പഠിപ്പിന്നിടയിൽ മററു വിദ്യാൎത്ഥികഠക്കു് ട്യൂഷൻ കൊടുത്തും പുസ്തകങ്ങഠം കൊടുത്തും സഹായിക്കാൻ സമയവും സമ്പത്തും കണ്ടുപിടിച്ചിരുന്നു. ബി. എ. യ്ക്കു് സൎവ്വകലാശാലയിൽ ഒന്നാം സ്ഥാനം നേടിയതിനാൽ ഗവണ്മെൻറിൻെറ സ്കോളർഷിപ്പിന്നർഹനായി; കേംബ്രിഡ്ജിൽ പോയി ഗണിതശാസ്ത്രത്തിലെ ഒരു വലിയ ബഹുമതി സ്വീകരിക്കാൻ അനുമതിയും പ്രോത്സാഹനവും കിട്ടി. എന്നാൽ മഹത്തരമായ മറേറതോ ജീവിതകൃത്യനിൎവ്വഹമാണു് തൻെറ ലക്ഷ്യമെന്നു് നിശ്ചയമുണ്ടായിരുന്ന അദ്ദേഹം ഈ ബഹുമതികളൊന്നും സാരമായി കരുതിയതേയില്ല. ഗവണ്മെൻറ് കോളേജിൽനിന്നും എം. എ.യ്ക്കു് കണക്കിൽ വിശിഷ്ടയോഗ്യതയോടുകൂടി ഒന്നാമനായി ജയിച്ചു് 1896_ൽ ഫോർമാൻ കൃസ്ത്യൻ കോളേജിൽ പ്രാധ്യാപകനായി ജോലിയിൽ പ്രവേശിച്ചു; ഉയൎന്ന വേതനത്തോടുകൂടി.

## കൃഷ്ണഭക്തി

ഇക്കാലത്തു് ശ്രീ ധന്നാരാമിനു് അദ്ദേഹമെഴുതി ''ഈശ്വരാരാധനയായി ചെയ്യുന്ന കൎമ്മനിൎവ്വഹണത്തിൽനിന്നു് ലഭിക്കുന്ന ശാന്തി ഒന്നുകൊണ്ടു് ഞാൻ സംതൃപ്തനാണു്. വേതനം എനിയ്ക്കു് ഒരു പ്രശ്നമേയല്ല. അതിൻെറ കൂടുതൽ കുറവു കൊണ്ടു ഞാൻ വളരുകയോ തളരുകയോ ചെയ്യുന്നില്ല. സമ്പാദിക്കുന്നതിൽ എനിയ്ക്കു താല്പര്യമില്ലേയില്ല. വീടു് വൃക്ഷച്ചുവടു്; അണിയാൻ വെണ്ണൂറു്; കിടക്കാൻ ഭൂതലം; ഭക്ഷണത്തിനു ഭിക്ഷ ഇവകൊണ്ടു ഞാൻ സംതൃപ്തനാണു്.'' ഇതിൽനിന്നും തീൎത്ഥരാമൻെറ ജീവിതവീക്ഷണം എന്തായിരുന്നു എന്നു് വ്യക്തമാണല്ലൊ. യുവാവായ ഒരു പ്രഫസറിൽനിന്നു് ഇത്തരമൊരു പ്രതികരണം തീരെ അപ്രതീക്ഷിതമായിരുന്നു. എന്തിനേറെ, തീൎത്ഥരാമൻ സുഹൃത്തുക്കളുടെയെല്ലാം ആരാധനാപാത്രമായിത്തീൎന്നു. അദ്ദേഹം ഭക്ത്യാവേശത്തിൽ മുഴുകി നദിതീരത്തിലൂടെ അലഞ്ഞുതിരിയും. ഭഗവന്നാമത്തിൻെറ ഒരു സൂചന മതി, തീൎത്ഥരാമൻ ഭാവാവേശവിവശനാകും. ''അല്ലയോ കണ്ണെ, കണ്ണനെ കാണാനുതകാത്ത നിന്നെക്കൊണ്ടെനിയ്ക്കു് എന്തു കാര്യം ? നീ അടയൂ അടയൂ ! അല്ലയൊ കരങ്ങളെ, കൃഷ്ണപാദസ്പൎശനത്തിനുപരിക്കാത്ത നിങ്ങളെക്കൊണ്ടെനിക്കു് എന്തു പ്രയോജനം ? നിങ്ങഠം ശുഷ്കങ്ങളായി നിൎജ്ജീവങ്ങളായി പോകട്ടെ ! ഹേ ഭഗവൻ, എൻെറ ജീവൻ ബലിയൎപ്പിച്ചാൽ അവിടുന്നു് പ്രത്യക്ഷപ്പെടുമെങ്കിൽ ഇതാ ഞാൻ ജീവൻ അൎപ്പിക്കുന്നു.''

ഇങ്ങനെ കേണുകേണു് അദ്ദേഹം ബോധമററു് നിലത്തു വീണു. ബോധമുണൎന്നു് കണ്ണു മിഴിച്ചപ്പോഠം ഉണ്ടു് വരുന്ന ചീറിക്കൊണ്ടു് ഒരു സൎപ്പം അടുക്കലേയ്ക്കു്. നിർഭീകനായി അദ്ദേഹം ഇപ്രകാരം മൊഴിഞ്ഞു: ''ഹേ നാഥാ, വരൂ, വരൂ, അവിടുന്നു് ഈ രൂപത്തിലാണോ പ്രത്യക്ഷപ്പെടുന്നതു് ? ഗോപീമനോമോഹനമായ അങ്ങയുടെ സുന്ദരരൂപം ദർശിക്കാൻ

ഇവൻ കൊതിയ്ക്കുന്നു.'' വിദ്യാഭ്യാസകാലത്തു തന്നെ രാമൻ കണ്ണന്റെ കേളീരംഗങ്ങളായ മഥുരയിലും വൃന്ദാവനത്തിലും ധാരാളം സമയം ചെലവഴിക്കുക പതിവായിരുന്നു. അനന്തരകാലങ്ങളിൽ ധർമ്മസഭകളിൽ അദ്ദേഹം ചെയ്തിട്ടുള്ള പ്രഭാഷണങ്ങളിൽ അദ്ദേഹത്തിന്റെ കൃഷ്ണഭക്തി തെളിഞ്ഞുകാണാമായിരുന്നു.

## അദ്വൈതസിദ്ധി

വിവേകാനന്ദസ്വാമിയുടെയും, ദ്വാരകാമഠത്തിലെ ശങ്കരാചാര്യസ്വാമിയുടെയും സമ്പർക്കത്തിന്റെ ഫലമായി തീർത്ഥരാമൻ അദ്വൈതചിന്തയിൽ തത്പരനായിത്തീർന്നു. പിന്നീട് വൃന്ദാവനം മഥുര ഇവയ്ക്കുപകരം അദ്വൈതപരമ്പരയിൽപ്പെട്ട സന്ന്യാസിമാരുടെ സങ്കേതമായ ഋഷീകേശവും ഹരിദ്വാരവുമായി തീർത്ഥരാമന്റെ തീർത്ഥാടനകേന്ദ്രങ്ങൾ. സ്വതന്ത്രമെങ്കിലും യുക്തിപൂർണ്ണമായ ചിന്താസരണി അദ്ദേഹത്തെ വൈവിദ്ധ്യമാർന്ന പ്രപഞ്ചപ്രതിഭാസത്തിന്റെ പിന്നിലുള്ള ഏകതയിലെത്തിച്ചു നിർത്തി. കൃഷ്ണപ്രേമം അദ്ദേഹത്തെ സച്ചിദാനന്ദസ്വരൂപമായ മോക്ഷപദവിയിലെത്തിച്ചു. ഉള്ളതു് ഒന്നു മാത്രം, അതു് സത്യമല്ലാതെ മറ്റൊന്നുമല്ല എന്നായിരുന്നു അദ്ദേഹത്തിന്റെ അനുഭൂതി. അദ്വൈതചിന്താപരമായ ഗ്രന്ഥങ്ങൾ വായിക്കാനും അതെപ്പറ്റി വിചാരം ചെയ്യാനും മാത്രമേ ഈ കാലത്തു് തീർത്ഥരാമന്നു് ഉത്സാഹമുണ്ടായിരുന്നുള്ളു. 'അദ്വൈതാമൃതവർഷിണി സഭ' ലാഹോറിൽ സ്വന്തം വസതിയിൽ സ്ഥാപിച്ചതും ഇക്കാലത്താണ്. അവിടെ സാധുമഹാത്മാക്കളെ ക്ഷണിച്ചു വരുത്തി അദ്വൈതവേദാന്തവിചാരത്തിൽ അവരുമൊന്നിച്ച് ദിവസങ്ങൾതന്നെ മുഴുകമായിരുന്നു. അദ്വൈതവേദാന്തപ്രചരണത്തിനായി 'ആലിഫ്' (ഏകം എന്നർത്ഥം വരുന്ന ഒരു പേഷ്യൻ വാക്ക്) എന്ന പേരിൽ ഒരു മാസികയുടെ പ്രസിദ്ധീകരണവും തുടങ്ങി. അതിലെ ലേഖനങ്ങളുടെ സ്വഭാവം വെളിവാക്കുന്നതിന് ഒരു ഉദ്ധരണി താഴെ ചേർക്കാം.

''അലയാഴിയിലെ തിരമാലകളിലെ തുള്ളികൾ വിങ്ങിപ്പൊട്ടി കരഞ്ഞുകൊണ്ടു് പറഞ്ഞു: 'ഞങ്ങൾ സമുദ്രത്തിൽനിന്നും തികച്ചും ഭിന്നരാണ്.' ഇതു കേട്ടു് പരിഹാസപൂർവ്വം ആഴി മൊഴിഞ്ഞു: 'നമ്മളെല്ലാം ഒന്ന്, വെള്ളം. അതുപോലെ അനന്തവും സനാതനവുമായ സത്യത്തെ സാക്ഷാത്ക്കരിച്ചവൻ സംസാരതാപതപ്തനായ ജീവനോടു് അരുളുന്നു, 'നാം സച്ചിദാനന്ദ ബ്രഹ്മമല്ലാതെ മറ്റൊന്നുമല്ല' എന്നു്.

## സന്ന്യാസവും ആത്മസാക്ഷാത്കാരവും

വേദാന്തം വെറും അഭ്യൂഹമോ, ബുദ്ധിക്കസത്തോ അല്ല, മറിച്ച് കരതലാമലകംപോലെ അനുഭവപ്പെടുത്താവുന്ന സത്യമാണ് അതു്. എന്നാൽ അതിനുമുണ്ടു് മററു ശാസ്ത്രങ്ങൾക്കെന്ന പോലെ അതിന്റേതായ പദ്ധതിയും ശിക്ഷണക്രമവുമൊക്കെ. തക്ക വില കൊടുക്കാതെ ജന്മാവകാശമായ ഈശ്വരലാഭം നേടുക സാദ്ധ്യമല്ല തന്നെ. ''ഹൃദയശുദ്ധിയുള്ളവർ അനുഗൃഹീതരാണ്, എന്തെന്നാൽ അവർ ഈശ്വരനെ കാണും.'' ''ലൌകികവിഷയങ്ങളിലുള്ള ആസക്തി ഇല്ലാതിരിക്കുക എന്നുള്ളതാണ് ഹൃദയശുദ്ധി എന്നതിന്നർത്ഥം; സമ്പൂർണ്ണത്യാഗത്തിൽ കുറഞ്ഞൊന്നുമല്ല അതു്. ഈ ഹൃദയശുദ്ധി സമ്പാദിക്കു, ഈശ്വരദർശനം നിങ്ങൾക്കു ലഭിക്കും. അദ്വൈതമാണ് സത്യമെങ്കിൽ അതൊഴിച്ചുള്ളതെല്ലാം ത്യാജ്യം എന്നു നിശ്ചയിച്ച് തികഞ്ഞ വിരാഗിയായി തീർത്ഥരാമൻ എല്ലാം വെടിഞ്ഞു്, ഉദ്യോഗവും, വീടും, കുടുംബവും, തനിയ്ക്കേറ്റവും പ്രിയപ്പെട്ട ഗണിതശാസ്ത്രവും എല്ലാം വലിച്ചെറിഞ്ഞു് 1900_ാമാണ്ടു് ജൂലൈ മാസത്തിൽ ഹിമാലയത്തിലേയ്ക്കു പോയി. അവിടെ അങ്ങനെ സർവ്വതന്ത്രസ്വതന്ത്രനായി തന്റെ ചിരകാലാഭിലാഷമായ കരതലഭിക്ഷയും, തരുതലവാസവും ആയി തപശ്ചര്യയിലേപ്പെട്ടു. തിരിച്ചുവന്നു സമൂഹസേവനം ചെയ്യുവാൻ നിർബ്ബന്ധിച്ചപ്പോൾ അദ്ദേഹം ഇപ്രകാരം മറുപടി പറഞ്ഞു. ''ഞാനിവിടെ ശാസ്ത്രപഠനത്തിലും, പാശ്ചാത്യതത്ത്വചിന്താശിക്ഷണത്തിലും ഏർപ്പെട്ടുകൊണ്ടു് എന്റെ സ്വന്തമായ ഒരു ഗവേഷണത്തിൽ മുഴുകിയിരിക്കയാണ്. ജീവിതകാലമത്രയും ഇതിന്നായി വിനിയോഗിക്കേണ്ടതായിട്ടില്ല. നിരന്തരപ്രയത്നംകൊണ്ടു് ഞാൻ നേടുന്നതെല്ലാം മാനവസമൂഹത്തിനായി ഉടനെ ഞാൻ സമ്മാനിക്കാം. സത്യമാണെന്നു് എനിക്കു് അനുഭവപ്പെടാത്തതൊന്നും ഞാൻ പ്രചരിപ്പിക്കുകയില്ല. എന്റെ മനസ്സാക്ഷിക്കു വിപരീതമായി യശ

സ്സിനുവേണ്ടിയോ, മരണത്തേയോ, മററു വിപത്തുകളെയോ ഭയന്നോ ഞാൻ ഒന്നും ചെയ്യുകയില്ല.''

സന്ന്യാസദീക്ഷയ്ക്കുവേണ്ടി തീർത്ഥരാമൻ 1901-ൽ ഉത്തരകാശിയിലെ രാമാശ്രമജി സ്വാമിയെ സമീപിച്ചു. 'ഞാൻ ശിഷ്യന്മാരെ സ്വീകരിക്കുന്നില്ല' എന്നായിരുന്നു അദ്ദേഹത്തിൻെറ ഉത്തരം. അപ്പോൾ സ്വയം മുണ്ഡനം ചെയ്ത് 'രാമതീർത്ഥ' എന്ന പേരിൽ സന്ന്യാസം സ്വീകരിച്ചു. അങ്ങനെ ലൗകികജീവിതം ഉപേക്ഷിച്ച് സ്വാഭിലാഷമായ ത്യാഗജീവിതം സ്വീകരിച്ചു. എന്നാൽ അതുകൊണ്ടും ലക്ഷ്യപ്രാപ്തി പൂർണ്ണമായില്ല. പിൽക്കാലത്തു ജപ്പാനിൽ വെച്ച് എന്തിനാണ് വീട് ഉപേക്ഷിച്ചതെന്നുള്ള ചോദ്യത്തിന് ഇങ്ങനെ ഉത്തരമരുളി: ''വിപുലതരമായ മറെറാന്ന് തേടുന്നതിനും തൻെറ ആനന്ദത്തെ സർവ്വലോകക്കുമായി പങ്കിടുന്നതിനും.'' അതായത് ഭുവനൈകകുടുംബിയാകുന്നതിനും പരമാനന്ദം അനുഭവിക്കുന്നതിനും. അതെ, നേടിയതേ കൊടുക്കാനൊക്കൂ. അതിനാൽ പ്രയത്നം ചെയ്യു്. ആദ്യം നേടണം, എന്നാലേ കൊടുക്കാനൊക്കൂ. ഇതിനുവേണ്ടി അദ്ദേഹത്തിനു ചെയ്യേണ്ടി വന്ന അധ്വാനവും, സാഹസകൃത്യങ്ങളും, നേരിടേണ്ടിവന്ന അനുഭവങ്ങളും, എന്തെല്ലാമെന്നും എത്രയെന്നും അദ്ദേഹത്തിനേ അറിയാവൂ. നേതി, നേതി പ്രക്രിയയിലൂടെയാണ് അന്നദ്ദേഹം കടന്നുപോയിരുന്നതെന്ന് അദ്ദേഹത്തിൻെറ ഈ വരികളിൽ നിന്നു് മനസ്സിലാക്കാം.

''സ്തുതിയോ നിന്ദയോ, മിത്രമോ ശത്രുവോ, രാഗമോ ദ്വേഷമോ, ശരീരമോ, ബന്ധുക്കളോ, സ്വദേശമോ, വിദേശമോ ഒന്നും സാരമില്ല. സാരമായതു് ഒന്നുമാത്രം, ഈശ്വരൻ, ഈശ്വരൻമാത്രം. മറെറല്ലാം പോകട്ടെ ഈശ്വരൻ ഒന്നുമാത്രം എല്ലാററിലും മേലെ.''

അവസാനം ബ്രഹ്മപുരിവനത്തിൽവെച്ച് ആത്മസാക്ഷാത്കാരം നേടി; അനുഭൂതിയാണ് മതം എന്ന തൻെറ സിദ്ധാന്തം വിളംബരം ചെയ്തു.

''ഹൃഷീകേശത്തിനു സമീപമുള്ള ബ്രഹ്മപുരിവനത്തിൽ വെച്ചാണ് സ്വാമി രാമതീർത്ഥൻ ആത്മസാക്ഷാത്കാരം നേടിയതു്. ശോകമോഹരഹിതമായ, അഭയപ്രദവും, ആനന്ദപൂർണ്ണവുമായ മനസ്സിൻെറ ഏകരൂപഭാവത്തിലെത്തിയതു് ഇവിടെ വെച്ചാണ്. ബ്രഹ്മാത്മൈക്യബോധമൂലവായ ഒരുവന്ന് സമസ്തപ്രപഞ്ചവും തൻെറ ശരീരമായനുഭവപ്പെട്ടുമെന്നുള്ള തത്ത്വനിർദ്ധാരണം ചെയ്തതും ഇവിടെ വെച്ചുതന്നെ ആയിരുന്നു,'' എന്ന് അദ്ദേഹം തന്നെ പ്രസ്താവിച്ചിട്ടുണ്ട്. (തുടരും)

---

# ശാസ്ത്രവും മതവും ജീവിതത്തിൽ *

കടവനാട്ട് കുട്ടിക്കൃഷ്ണൻ

ഹിമാലയത്തിൽ മഞ്ഞുരുകിയോ മഴപെയ്തോ കൊച്ചു നീർച്ചാലുകളുണ്ടാവുന്നു. അവ താഴോട്ടൊഴുകുന്നു. ഒന്നിച്ചുചേർന്നു കൈവഴികളായും പോഷകനദികളായും, ഒടുക്കം കളിച്ചുപുളച്ചൊഴുകുന്ന അതിവിസ്തൃതമായ ഗംഗാനദിയായും തീരുന്നു. ഗംഗയിലെ നീരിന് താൻ എവിടെ നിന്നു വരുന്നു എന്നോ എങ്ങോട്ടുപോകുന്നു എന്നോ ആലോചനയുണ്ടോ? നാം അറിഞ്ഞേടത്തോളം ഇല്ല. തനിക്കു ചെറുത്തുനിൽക്കാൻ കഴിയാത്ത ഏതോ ശക്തിയാൽ ഒഴുക്കപ്പെടുന്നു എന്നു മാത്രം.

ഗംഗാനദിക്ക് മതമോ ശാസ്ത്രമോ ഇല്ല. ഗംഗ പുണ്യനദിയാണെന്നതു് സങ്കല്പസമർത്ഥനായ മനുഷ്യൻെറ ആരോപണം മാത്രം.

സസ്യജാലങ്ങൾക്കും തിര്യക്കുകൾക്കും അറിവുണ്ടെങ്കിലും ആലോചനയില്ല. ജീവപ്രതി

* 1974 ഡിസംബറിൽ തൃശ്ശൂർ ശ്രീരാമകൃഷ്ണാശ്രമത്തിൽവെച്ചു കൂടിയ ചർച്ചാസമ്മേളനത്തിൽ വായിച്ച പ്രബന്ധം.

ഭാസത്തിൻെറ പരമകാഷ്ഠ മനുഷ്യനിലാണ ല്ലൊ. ചിന്തിക്കുക എന്ന പ്രക്രിയ അതിൻെറ ലക്ഷണമാണ്. ചിന്താശീലനായ മനുഷ്യനു മാത്രമേ മതവും ശാസ്ത്രവുമുള്ളു. അറിവിൻെറ, ആലോചനയുടെ, അനന്തര ഫലങ്ങളത്രെ അവ.

എങ്ങനെ, എന്തുകൊണ്ട് എന്നു മനുഷ്യ ബുദ്ധി എല്ലായ്പോഴും ചോദിക്കും. ആ ചോദ്യ ങ്ങളാൽ പ്രേരിതമായ പരീക്ഷണനിരീക്ഷണ ങ്ങൾകൊണ്ട് അറിവുകൾ പലതും അവൻ നേടി. ഒന്നു കണ്ടാൽ തൊട്ടു നോക്കണം, മണത്തു നോക്കണം, ഉരച്ചു നോക്കണം, രുചിച്ചു നോ ക്കണം. മണ്ണിൻെറ വർണ്ണവും ഗന്ധവും മനസ്സി ലാക്കിയ ആദിമ മനുഷ്യൻ, കുമാരസംഭവത്തി ലെ വസന്താഗമത്തിൽ ശിവഭൃതങ്ങൾ ചെയ്തതു പോലെ അവ ശരീരത്തിൽ പൂശി ആനന്ദമനുഭ വിച്ചിരിക്കാം. കയ്യിൽക്കിട്ടിയ കൽത്തുണ്ടുകൾ ഉരച്ചാണല്ലൊ ഭൗതികശാസ്ത്രത്തിൻെറ ആദി മാതാവായ അഗ്നിയെ അവൻ ആവാഹിച്ചെടു ത്തിയതു്. ചുററും കണ്ട പുൽത്തുമ്പുകളും പച്ചി ലകളും ഞെരിച്ചും, മണത്തും, രുചിച്ചും നോക്കി ഔഷധശാസ്ത്രത്തിൻെറ ബാലപാഠങ്ങൾ അവൻ ആരംഭിച്ചു. ആററം–ഹൈഡ്രജൻ ബോംബുകളി ലെത്തിനിൽക്കുന്ന മാരകായുധങ്ങളുടെ ആദ്യാ വതാരം കായേൻ ആബേലിൻെറ നെഞ്ചിൽ കുത്തിയിറക്കിയ മരക്കമ്പുതന്നെ. മണ്ണിളക്കു വാനുപയോഗിച്ച പട്ടകലപ്പയാവില്ലേ കാഷി കഗവേഷണത്തിൻെറ പ്രപിതാമഹൻ?

ഭൗതികവസ്തുക്കളെ മുഴുവൻ അവൻ വിശക ലനം ചെയ്തു പരിശോധിച്ചു. വിശകലനാ ത്മകമായ മനുഷ്യബുദ്ധിയാണ് ശാസ്ത്രത്തിൻെറ മാതാവു്. അറിഞ്ഞതെല്ലാം ജീവിതസുഖ ത്തിനായി പ്രയോജനപ്പെടുത്തി. വ്യക്തിയുടെ സുഖത്തിനുമാത്രമോ? അല്ല. സമൂഹത്തിൻെറ സുഖത്തിനുകൂടി. അവിടെ മറെറാരു 'എന്തിനു്' ഉദിക്കുന്നു. അതിൻെറ ഉത്തരത്തിലടങ്ങിയി രിക്കുന്നു. ധർമ്മസംഹിതയുടെ ആദിബീജം.

ശാസ്ത്രചിന്തകൾ ഇരുളടഞ്ഞ വഴിത്താരക ളിലെത്തുമ്പോൾ അനുമാനമാണ് തുണയ്ക്കെത്താറു ള്ളതു്. അനുമാനം യുക്തിബോധത്തിൻെറ ജ്വാലകൾതന്നെ. വിറകിൽനിന്നു വിട്ടുനിൽ ക്കുന്നതാണല്ലൊ ജ്വാല. എങ്കിലും മറെറാന്നിനു തീപ്പിടിപ്പിക്കാൻ അതു മതി. അനുമാനമെന്ന ജ്വാലയാണ് പല കണ്ടുപിടുത്തങ്ങളിലും മനു ഷ്യനെ കൊണ്ടുചെന്നെത്തിച്ചിട്ടുള്ളതു്. അനു മാനം ഒരാന്തരികപ്രേരണകൂടിയാണ്. ഈ ആന്തരികപ്രേരണയത്രെ ഈശ്വരബോധത്തി ലേയ്ക്കു്, അതിൽനിന്നു ശാഖോപശാഖകളായി പന്തലിച്ച മതവിശ്വാസത്തിലേയ്ക്കു്, മനുഷ്യനെ നയിച്ചിട്ടുള്ളതു്.

അനുമാനത്തിൻെറ കൂടെപ്പിറപ്പാണ് വി ശ്വാസം. അനുമാനം തെററാം. തെററിയാലും വിശ്വാസംകൂടെയുണ്ടെങ്കിൽ പരിശ്രമത്തെ പ്ര യോജനകരമായ ഏതെങ്കിലും കരയ്ക്കടുപ്പിക്കാൻ കഴിയാതെ വരില്ല. കൊക്കിനു വെച്ചതു് കുള ക്കോഴിക്കു് എന്നു പറയുന്നതുപോലെ, പല അന്വേഷണങ്ങളും ഒന്നിനുവേണ്ടി പുറപ്പെട്ടു മറെറാന്നിൽ ചെന്നെത്തിയതിനു് ഉദാഹരണ ങ്ങളുണ്ടു്. കൊളമ്പസ് അമേരിക്ക കണ്ടുപിടി ച്ചതു് അങ്ങനെയാണത്രെ. ഉദിച്ചുയരുന്ന സൂര്യ നെ കണ്ട് മധുരക്കനിയാണെന്നു നിനച്ചുപോയി ഹനുമാൻ. അതു കൈക്കലാക്കാൻ ആ വായു പുത്രൻ കുതിച്ചുചാടി. അടുത്തെത്തുന്നതിനുമുമ്പു് ഇന്ദ്രൻെറ വജ്രായുധം, അശനിപാതം, കവിളി ലേററു നിലംപതിച്ചു. പക്ഷെ സൂര്യനെ അവൻ വിട്ടില്ല. സർവ്വ ഉല്പന്നങ്ങളുടെയും പിതാവായ ലോകതേജസ്സിൽനിന്നു് അറിയേണ്ടതെല്ലാം ഹനുമാൻ ഗ്രഹിച്ചു. സർവ്വശാസ്ത്രപാരംഗതനായി. ആ ഹനുമാനെ പരമഭക്തോത്തംസമായാണ് നാം അറിയുന്നതു്. രാമനിൽ സർവ്വസ്വസമർപ്പ ണം ചെയ്തു വിശ്വാസിയായി.

രാമൻ ആരു്? രാമശബ്ദം ഒരു സമന്വയ മാണ്. ആ മരത്തിൻെറയും ഈ മരത്തിൻെറയും സമന്വയം. ഈ മരം ഇക്കാണുന്ന പ്രാപഞ്ചിക സത്യംതന്നെ. ആ മരമോ? ഇവയെല്ലാം ബീജ രൂപത്തിൽ ഉൾപ്പെട്ടിരിക്കുന്ന, "ഉർദ്ധ്വമൂലമധഃ ശാഖ"മായ ആദ്ധ്യാത്മികബോധം. ഇവയുടെ സമന്വയമത്രെ രമണീയമായ യോഗം. യോഗം പ്രായോഗികരൂപത്തിൽ "കർമ്മസു കൗശല" മായി വർത്തിക്കുകയും ചെയ്യുന്നു. സമന്വയപര മായ ചിന്തയാണ് മതത്തിൻെറ ഉറവിടം എന്നു പറയാം. വിശകലനവിധേയമല്ലാതെ കണ്ട പ്രകൃതിപ്രതിഭാസങ്ങളുടെ മുമ്പിൽ, അജ്ഞത യോടും ഭീതിയോടുംകൂടി കൈകൂപ്പിനിന്ന പ്രാ കൃതമനുഷ്യനിൽനിന്നു് തത്ത്വചിന്തനത്തിലു

ടെ, അനുമാനങ്ങളിലൂടെ, പരമാത്ഥത്തിലേക്കു കൂട്ടതൽ അടുത്തിട്ടും എന്നെ തുണയ്ക്കൂ, എന്നെ എടുക്കൂ എന്ന പ്രാത്ഥന മനുഷ്യൻ കൈവെടിഞ്ഞിട്ടില്ല. എല്ലാം അറിയുന്നില്ല എന്നതാണ് ഏറ്റവും വലിയ അറിവ്. എത്രയെത്ര അറിഞ്ഞു ചെന്നാലും, അറിവിൻെറ ചക്രവാളം അകന്നുതന്നെ നിൽക്കും. ആ അനന്തമായ അറിവിലേയ്ക്കാണ് ''എന്നെ എടുക്കൂ'' ''ഹരേ, ഹരേ'' എന്നു മനുഷ്യൻ പ്രാത്ഥിക്കുന്നത്. പരമമായ ഒരു പ്രബോധത്തെ വിഭാവനംചെയ്യാൻ കഴിയുക എന്നതുതന്നെ ഭാഗ്യം. ശകലിതമായ അറിവുകളാണല്ലൊ ജീവസ്സുരണങ്ങളേതും. അറിയുക എന്നതു തന്നെയാണ് ജീവിതം. അനുഭവിക്കുക എന്നതു് അതിൽ ഉൾപ്പെട്ടു നിൽക്കുന്നു. അറിയുന്നതുതന്നെ ലക്ഷ്യവും. പ്രഭവസ്ഥാനമായ അറിവിൽ ലയിക്കുക. ഉടലിൽനിന്നു പ്രാണൻ പോയതിനുശേഷം കിട്ടുന്നതല്ല ആ ലയം. ആ ലയത്തിൻെറ, ആ ബോധോദയത്തിൻെറ പരമസുഖം അനുഭവിച്ചവർ അതിനെപ്പററി പറഞ്ഞിട്ടുണ്ട്. പേരുപോലും അറിഞ്ഞുകൂടാത്ത അനേകമനേകം യോഗികൾ ആ സുഖം അനുഭവിച്ചവരാണ്. ബുദ്ധൻ, ക്രിസ്തു, മഹാവീരൻ, ശ്രീശങ്കരൻ, ശ്രീരാമകൃഷ്ണൻ, വിവേകാനന്ദൻ, ശ്രീനാരായണഗുരു, രമണമഹഷി പലരും അവാച്യമായ ആ ആനന്ദാനുഭൂതിയെപ്പററി സൂചനാമാത്രമായെങ്കിലും പ്രസ്താവിച്ചിട്ടുണ്ട്.

ഒരു പതിനായിരമാദിതേയരൊന്നായ്
വരുവതുപോലെ വരും വിവേകശക്തി''

എന്നാണ് നാരായണഗുരു ആ വെളിച്ചത്തെപ്പററി പറഞ്ഞിട്ടുള്ളതു്.

യത് ത്രൈലോക്യമഹീയസോപി മഹിതം
സമ്മോഹനം മോഹനാത്
കാന്തം കാന്തിനിധാനതോപി മധുരം
മാധുര്യധുര്യാദപി
സൗന്ദര്യോത്തരതോപി സുന്ദരതരം
ത്വദ്രൂപമാശ്ചര്യതോ–
പ്യാശ്ചര്യം കരുതേ ന കസ്യ കുതുകം
പുഷ്ണാതി വിഷ്ണോ വിഭോ!

എന്നു നാരായണീയകത്താവ് ഒരു സങ്കല്പത്തെ മുൻനിത്തി ചെയ്ത അനുഭവകഥനവും മറെറാന്നിനെയല്ല ലക്ഷീകരിക്കുന്നതു്.

മതത്തിൻെറ, വിശ്വാസത്തിൻെറ, സമന്വയപരമായ ചിന്തയുടെ, തത്ഫലമായ സവ്വാത്മസമപ്പണത്തിൻെറ പരമകാഷ്ഠയാണിതു്. ഇതിൽനിന്നു് ഉത്ഭവിക്കുന്ന ഫലം സമദശിത്വമത്രെ. 'സമത്വം യോഗ ഉച്യതേ' എന്നു ഗീതയിൽ പറഞ്ഞിട്ടുണ്ടല്ലൊ.

വിദ്യാവിനയസമ്പന്നേ
ബ്രാഹ്മണേ ഗവി ഹസ്തിനി
ശുനി ചൈവ ശ്വപാകേ ച
പണ്ഡിതാഃ സമദശിനഃ.

എന്നു പറഞ്ഞതും ഗീതയിൽ തന്നെ. സിദ്ധയോഗിയായ ശിദ്ദിസായിബാബ പട്ടികളോടും പക്ഷികളോടുമൊപ്പം ഭക്ഷിച്ചിരുന്നതായി വായിച്ചിട്ടുണ്ട്.

യസ്തു സവ്വാണി ഭൂതാനി
ആത്മന്യേവാനുപശ്യതി
സവ്വഭൂതേഷു ചാത്മാനം
തതോ ന വിജുഗുപ്സതേ.

എന്നു് ആയിരത്താണ്ടുകൾക്കു മുമ്പ് ഈശാവാസ്യോപനിഷത്തിൽ എഴുതി വച്ചിട്ടുള്ളതും ഈ വിഷയത്തെക്കുറിച്ചുതന്നെ. അന്വേഷണപരീക്ഷണങ്ങളുടെ ഫലം തനിക്കു മാത്രമല്ലാതെ മററുള്ളവക്കു കൂടിയും പ്രയോജനപ്പെടുത്താമെന്ന വിചാരം, സമദശിത്വത്തിൻെറ ഒരു തുടക്കമായി കണക്കാക്കാം.

അവനവനാത്മസുഖത്തിനാചരിക്കു–
ന്നവയപരന്നു സുഖത്തിനായ്‌വരേണം.

എന്നു് നാരായണഗുരു ഒരു 'മിനിമം പരിപാടി' യെന്ന നിലയിൽ ഉപദേശിച്ചതു്,

അവനിവനെന്നറിയുന്നതൊക്കെയോത്താ–
ലവനിയിലാദിമമായൊരാത്മരൂപം

എന്ന അറിവിൻെറ അനുഭവപ്പെടൽ മൂലമുണ്ടായ സമദശിത്വത്തിൽനിന്നാണ്. തത്ത്വചിന്തകൻെറ മതത്തെപ്പററി മാത്രമല്ല ഇവിടെ പറയുന്നതു്. മതവിശ്വാസിയായ സാധാരണക്കാരനും ചെന്നെത്താൻ ശ്രമിക്കുന്നതു് ഈ സമദശിത്വത്തിൽത്തന്നെ. ശബരിമലയ്ക്കു പോകുന്നവർ എല്ലാവരും കറുപ്പുടുക്കുന്നതും: മുടിയും താടിയും കളയാതെ എല്ലാവരും ഒരേതരം പ്രാകൃതവേഷത്തിലും പ്രകൃതിസാത്മ്യത്തിലും മുഴകുന്നതും, ഒരേ ശരണം വിളിയിൽ ലയിക്കുന്നതും ഒരുതരം

സമദർശിത്വമാണ്. അടിയിൽനിന്നു മുകളിലേക്കു ചെറുതായിച്ചെറുതായി വരുന്ന വൃത്തങ്ങളിൽ അനേകം തിരിയിട്ടു ജ്വലിപ്പിച്ച ഉന്നതമായ ക്ഷേത്രദീപം കാണുമ്പോൾ, അതിലെ എല്ലാനാളങ്ങളും ഒററനാളമായി ഒന്നിക്കുന്നതു കാണാൻ ഞാൻ ഇമയിറുക്കി നോക്കാറുണ്ട്. എനിക്കു് ഇന്നയിന്ന ഭൗതികൈശ്വര്യങ്ങളുണ്ടാവണേ എന്നതോടൊപ്പം എനിക്കു് ഏകത്വദർശനമുണ്ടാവണേ എന്നതും ക്ഷേത്രത്തിൽ തൊഴുന്ന സാധാരണക്കാരന്റെ മനസ്സിൽ സ്വാഭാവികമായും ചെന്നെത്തുന്നുണ്ട്.

''അന്നവസ്ത്രാദി മുട്ടാതെ തന്നു രക്ഷിക്കു'' ന്നതു് അങ്ങുതന്നെ. എന്നാൽ

''ആഴിയും തിരയും കാററും
ആഴവും പോലെ ഞങ്ങളും
മായയും നിൻ മഹിമയും
നീയുമെന്നുള്ളി''ലാവുക.

എന്നതാണ് പ്രാർത്ഥനയുടെ പരമലക്ഷ്യം. ശങ്കരക്കുറുപ്പു പാടിയതുപോലെ ഇന്ദ്രനേത്രങ്ങളോടുകൂടി, ദ്യാവാപൃഥിവികളുടെ കൊക്കു പിളർത്തി പറന്നു വരുന്ന പഞ്ചവർണ്ണക്കിളി നെഞ്ചിൽ ഒരു കൊത്തുകൊത്തുമ്പോൾ 'കഠിനവാത്സല്യകരുണ'കളുടെ മുന മാറിൽക്കൊണ്ടു് ആ വേദനയുടെ ആസ്വാദം നുകരുവാൻ ആഗ്രഹിക്കുന്നവൻ തന്നെയാണ് ലളിതമനസ്സനായ സാധാരണനും.

അന്തിക്കു് അല്പം ഭസ്മമെടുത്തു നെററിയിൽ വരയ്ക്കുന്ന അമ്മൂമ്മ എല്ലാവരും ഒരേ ചാരത്തിലേയ്ക്കു നടങ്ങാനുള്ളവരാണ് എന്നു് ഓർക്കുകയാണ്. അമ്മൂമ്മയ്ക്കു മാത്രമല്ല ആർക്കും ആ ഓർമ്മ അനാവശ്യമായ മാത്സര്യങ്ങളിലേയ്ക്കും വിദ്വേഷങ്ങളിലേയ്ക്കും വീഴാതിരിക്കാൻ കാരണമാവും. ആ ഓർമ്മ മനുഷ്യനിൽ ഉറപ്പിക്കാൻ ചിരപുരാതനകാലംതൊട്ടുതന്നെ പ്രയത്നങ്ങൾ നടന്നിട്ടുണ്ട്.

വീണ പൂവിനെ ചൂണ്ടി ''ശ്രീ ഭുവിലസ്ഥിര'' എന്നു് ഓർമ്മിപ്പിക്കുകയാണ് കുമാരനാശാൻ ചെയ്യുന്നതു്. അതേ സമയം,

''സാധിച്ചു വേഗമഥവാ നിജജന്മകൃത്യം
സാധിഷ്ഠർ, പോട്ടിഹ സദാ ഭുവി പാന്ഥപാദം
ബാധിച്ചു രൂക്ഷശില വാഴ്‌വതിൽനിന്നു മേഘ-
ജ്യോതിസ്സുതൻ ക്ഷണികജീവിതമെത്ര കാമ്യം''

എന്നും അദ്ദേഹം കാണിച്ചുതന്നു. മരണത്തെ കേവലം നിഷേധാത്മകമായല്ലാതെ കാണുന്ന ഭാരതീയ തത്ത്വചിന്തയുടെ അങ്കുരംതന്നെ ആ ആശയം. പരമാനന്ദകരമായ ആത്മലയം, അതിന്റെ ഫലമായ സമദർശിത്വം, വന്നുചേരേണ്ടതു മരണാനന്തരമല്ല; മരണം ഒരാനുഷംഗികസംഭവംമാത്രം.

ശാസ്ത്രജ്ഞൻ വിശകലനബുദ്ധിയും, മതഭക്തൻ സമന്വയസമാധാനിയും ആയിരിക്കുന്നതുകൊണ്ടു്, ഈ രണ്ടു വിഭാഗക്കാരും പരസ്പരപ്പൊരുത്തമില്ലാത്ത വിമതന്മാരാണ് എന്നു ധരിക്കേണ്ടതില്ല. രണ്ടു പ്രവണതയും മനുഷ്യനുള്ളതു തന്നെ. ഭക്തന്മാരായ ശാസ്ത്രജ്ഞർ ധാരാളമുണ്ട്. ഐൻസ്റ്റീനെപ്പോലെയും എഡിംഗ്ടണെപ്പോലെയുമുള്ള ശാസ്ത്രജ്ഞന്മാർ പദാർത്ഥപരിശോധനയിലൂടെ ആദ്ധ്യാത്മികതയോടടുത്തവരാണ്.

''Matter is what is known to Mr. X'' എന്നു പറഞ്ഞ ഐൻസ്റ്റീൻ അവസാനമായി എത്തിനിൽക്കുന്നതു് പ്രബോധാത്മകമായ ആദ്ധ്യാത്മികതയിലത്രെ.

പരമാണുവെ വിശകലനം ചെയ്ത ശാസ്ത്രജ്ഞൻ അതിൽ മൂന്നു ഘടകങ്ങൾ കണ്ടെത്തി. പ്രോട്ടോൺ, ഇലക്ട്രോൺ, ന്യൂട്രോൺ. ഇതിലെ ന്യൂട്രോൺ ഒരു സമന്വയഘടകമത്രെ. ചേർന്നുനിൽക്കാൻ കൂട്ടാക്കാത്ത പ്രോട്ടോണുകളെ ചേർത്തു പിടിക്കുന്നതു് അതാണ്. ഈ ന്യൂട്രോണിന്റെ സ്ഥാനമാണ് തത്ത്വചിന്തയ്ക്കുള്ളതു്. ഭൗതികശാസ്ത്രസിദ്ധികളുടെ ശക്തിയേയും, ധർമ്മബോധത്തിന്റെ ബഹിരാവരണത്തോടുകൂടിയ ആദ്ധ്യാത്മികസിദ്ധിയേയും ചേർത്തിണക്കുന്ന കണ്ണിയാണ് തത്ത്വചിന്ത. യുക്തിചിന്തവഴി അതു ശാസ്ത്രത്തോടും, ഉത്ഭവത്തേയും സമാധാനത്തേയും തേടിയുള്ള പോക്കിൽ അതു മതത്തോടും ചേർന്നുനിൽക്കുന്നു. പ്രോട്ടോണും ഇലക്ട്രോണും പരമാർത്ഥത്തിൽ ഭിന്നങ്ങളല്ല. ഒട്ടധികം ഇലക്ട്രോണുകൾ പ്രത്യേകരീതിയിൽ സംഘടിച്ചതാണ് പ്രോട്ടോൺ. ന്യൂട്രോണും അങ്ങനെതന്നെ. അവസാനവിശകലനത്തിൽ എല്ലാം ഒന്നു്. എല്ലാം ഒന്നു് എന്ന അറിവു തന്നെയാണ് ഭൗതികവും ആദ്ധ്യാത്മികവുമായ എല്ലാ അറിവുകളുടെയും ആകത്തുക.

ശാസ്ത്രം പുറത്തെ ലോകത്തിന്റെയും മതം, അഥവാ ജ്ഞാനയോഗം അകത്തെ ലോകത്തി

ന്റെയും – മനസ്സുകൾക്കിടയിലുള്ള ബോധസാമ്രാജ്യത്തിന്റെ – അന്വേഷണമാണ്. രണ്ടും അന്വേഷണംതന്നെ.

ഏതു രൂപവും ചിത്രപ്പെടുത്തുന്നതു രേഖകളെക്കൊണ്ടാണല്ലൊ. ബിന്ദുവിന്റെ ആവർത്തനമാണ് രേഖ. ബിന്ദു എന്നാൽ എന്താണ് ? നീളവും വണ്ണവുമില്ലാത്ത ഒരടയാളം. ഇത് എത്ര സൂക്ഷ്മതരമാക്കാം ? യഥാർത്ഥബിന്ദു, നീളവും വണ്ണവും ഇല്ലാത്ത ബിന്ദു, ഉണ്ടോ ഇല്ലയോ എന്നു സംശയമാവും. ഏതു വസ്തുവിന്റെയും അടിസ്ഥാനഘടകം അതിന്റെ അണുവാണ് (molecule). ഒരേ തരമോ, പലതരമോ ആയ പരമാണുക്കൾ ചേർന്നതാണ് മോളിക്യൂൾ. പരമാണുവിലെ വിവിധഘടകങ്ങൾ ഒരേ വസ്തുവിന്റെ സംഘാതങ്ങളാണെന്നു മുമ്പേ പറഞ്ഞുവല്ലോ. ആ സൂക്ഷ്മകണികകളേക്കാൾ സൂക്ഷ്മസൂക്ഷ്മമായ കണികകളും ഉണ്ടെന്നു കണ്ടുപിടിക്കപ്പെട്ടിരിക്കുന്നു. പ്രകാശവികിരണങ്ങളിലുള്ളവയാണവ. എക്സ്റേ മുതലായ രശ്മികൾ രശ്മികളെന്ന നിലയിൽപ്പോലും ദൃശ്യമല്ല. അൾട്രാവയലററും ഇൻഫ്രാ റെഡ്ഡുമായ വികിരണങ്ങൾ നമ്മുടെ ദൃഷ്ടിയെ കബളിപ്പിക്കുന്നവയാണല്ലൊ. ഒരു മലയാളിയായ ജോർജ്ജ് സുദർശൻ എന്ന ശാസ്ത്രജ്ഞൻ അത്യന്തസൂക്ഷ്മമായ ഒരു കണിക കണ്ടുപിടിച്ചതിനെപ്പററി റിപ്പോർട്ടുകളുണ്ടായിരുന്നു. പ്രകാശതലങ്ങൾ തള്ളിവിടുന്ന രശ്മികൾ കണികാസംഘാതങ്ങളാണെന്നും ശക്തിയുടെ (Energy) അലകളാണെന്നും പക്ഷമുണ്ട്. ഉള്ളതോ ഇല്ലാത്തതോ എന്നു സംശയിക്കാവുന്ന കണികകളെന്ന് അവയെപ്പററിപ്പറയാം. ഭാവത്തിന്റേയും അഭാവത്തിന്റേയും മദ്ധ്യബിന്ദുക്കൾ, അതാണ് മായ. മായയെപ്പററി ശങ്കരാചാര്യർ നിർവ്വചിച്ചിട്ടുള്ളതു് ഇപ്രകാരമാണ്.

സന്നാപ്യസന്നാപ്യുഭയാത്മികാ നോ
ഭിന്നാപ്യഭിന്നാപ്യുഭയാത്മികാ നോ
സാംഗാപ്യനംഗാപ്യുഭയാത്മികാ നോ
മഹാത്ഭുതാനിർവ്വചനീയരൂപാ !

ഉണ്ടെന്നോ ഇല്ലെന്നോ പറയാൻ കഴിയാത്ത, രണ്ടും കലർന്നതെന്നു വേണമെങ്കിൽ പറയാവുന്ന, 'മഹാത്ഭുതാനിർവ്വചനീയരൂപ'ങ്ങളായ ഈ കണികകളും ബിന്ദുക്കളുമടങ്ങിയ മായയിൽനിന്നാണ് വസ്തുക്കളായും ചിത്രങ്ങളായും പ്രപഞ്ചം ഉരുത്തിരിഞ്ഞിട്ടുള്ളതു്.

ശാസ്ത്രത്തിന്റെ കണ്ടുപിടുത്തങ്ങളെല്ലാം മനുഷ്യന്റെ സുഖത്തിനുവേണ്ടിയുള്ളതാണ്. എന്നാൽ ശാസ്ത്രസിദ്ധികളുടെ സൗകര്യങ്ങളെല്ലാമുണ്ടായാലും, എത്ര തന്നെ സമ്പത്തുണ്ടായാലും സുഖം പൂർണ്ണമാവുന്നില്ല. മനഃസുഖം എന്നതു മററു ചില കാര്യങ്ങളിൽ അധിഷ്ഠിതമത്രെ.

ആററം – ഹൈഡ്രജൻ ശക്തികളെ മനുഷ്യൻ ചൊല്പടിക്കു നിർത്തിയിട്ടും ലോകത്തിനു ശാന്തിയുണ്ടാക്കാൻ കഴിഞ്ഞിട്ടുണ്ടോ ?

ശാന്തി മറെറാരിടത്തിരിക്കുന്നു. സുഖം വസ്തുക്കളിൽനിന്നു ഭിന്നമായിരിക്കുന്നു. പ്രസാദമുണ്ടാവണം. അതിലാണ് ദുഃഖശാന്തി.

പ്രസാദേ സർവ്വദുഃഖാനാം
ഹാനിരസ്യോപജായതേ
പ്രസന്നചേതസോ ഹ്യാശു
ബുദ്ധിഃ പര്യവതിഷ്ഠതേ.

എന്നു ഗീതയിൽ പറഞ്ഞിട്ടുണ്ട്. പ്രസാദമുണ്ടാവണമെങ്കിലോ ? രാഗദ്വേഷങ്ങളില്ലാതിരിക്കണം.

രാഗവിദ്വേഷവിയുക്തൈസ്തു
വിഷയാനിന്ദ്രിയൈശ്ചരൻ
ആത്മവശ്യൈർവ്വിധേയാത്മാ
പ്രസാദമധിഗച്ഛതി.

രാഗദ്വേഷരഹിതമായ, സമഭാവപരമായ യോഗമില്ലാത്ത ആൾക്ക് ബുദ്ധിയും ഭാവനയുമില്ലെന്ന് ഗീത പറയുന്നു. ഭാവനയില്ലാത്തവക്ക് ശാന്തിയില്ല. ശാന്തില്ലാത്തവക്ക് എന്തു സുഖം എന്നാണ് ഗീത ചോദിക്കുന്നതു്.

ലോകത്തിൽ ജീവിതത്തിൽ രണ്ടുമുണ്ട്. ചൂടും തണുപ്പും, നന്മയും തിന്മയും, സുഖവും ദുഃഖവും. ദ്വന്ദ്വങ്ങളെ സമീകരിച്ചു കാണണം, ഒന്നിച്ചു സ്വീകരിക്കണം. 'ഉഭയം സഹ' എന്ന് ഈശാവാസ്യോപനിഷത്തിൽ ആവർത്തിച്ചു പറഞ്ഞിട്ടുള്ളതു്, ദ്വന്ദ്വങ്ങളെ സമഭാവത്തോടെ സ്വീകരിക്കണമെന്ന അർത്ഥത്തിലാണ്. ചിലതിനെ പ്രവർത്തിപ്പിക്കുകയും ചിലതിനെ നിവൃത്തമാക്കി നിർത്തുകയുംചെയ്യേണ്ടതുണ്ട്. സൗന്ദര്യലഹരിയിലെ ഒരു ശ്ലോകത്തിൽ കവി പറയു

ന്നുണ്ട്; ദുഷ്ടദ്വേഷിയായ ഈശ്വരിയുടെ കയ്യിൽ ധനുസ്സും ബാണവുമുള്ളതു മനസ്സിലായി. കയറും തോട്ടിയും എന്തിന് ? ആനക്കാരിയാണോ ? അതെ; എയ്തു വിടാനും പിടിച്ചു തളയ്ക്കാനുമുള്ള കാര്യങ്ങളുണ്ട്. ദേവിയിൽ മാത്രമല്ല എല്ലാവരിലും. യശശ്ശരീരനായ ഇടശ്ശേരി, ഹനുമാനെപ്പററി എഴുതിയിരിക്കുന്ന ഒരു കവിതയിൽ, ലങ്കാപുരിയിൽ ചെന്ന ഹനുമാന് കാമാതുരനായ രാവണനെ അയാൾ സീതയോടു ശൃംഗരിക്കാൻ ശിംശപവൃക്ഷച്ചുവട്ടിൽ വന്ന ആ നിമിഷത്തിൽതന്നെ ഞെരിച്ചുകൊല്ലാനുള്ള തോന്നലുണ്ടായി. അതിനുള്ള കരുത്തും ഇല്ലാഞ്ഞിട്ടല്ല. എങ്കിലും,

രാമാസ്ത്രത്തിനുവച്ച നൈവേദ്യമെന്നോ ഹാ ഹാ
രാക്ഷസരാജാവിനെ സ്വാദുനോക്കാതെ വിട്ടു.
യമിതേന്ദ്രിയ, സ്വന്തം ബലത്തെ സ്വയം തള്ളും
ബലമേ, ഭവാൻ കൈക്കൊണ്ടാലുമെൻ,
[പ്രണാമങ്ങൾ

എന്നാണ് കവി പറഞ്ഞിരിക്കുന്നത്. ഈ ബലം, ഉപേക്ഷയുടെ ബലം, സംയമനത്തിന്റെ ബലം അത്യന്താപേക്ഷിതമാണ്. ഇന്ദ്രിയജന്യമായ ആകർഷണങ്ങളെ തളച്ചുനിർത്തി, സുഖദുഃഖങ്ങളെ സമഭാവത്തിലെടുത്ത് ഉപനിഷത്തിൽ പറഞ്ഞതുപോലെ സർവ്വരിലും സ്വ ആത്മാവിനെ കണ്ട്, വിഷയങ്ങളിൽ വ്യാപരിക്കുന്നവനാണ് യമിയും യോഗിയും. അവനുള്ളതാണ് സുഖം.

സുഖം കിട്ടാൻ ഏറെ പഠിച്ചിരിക്കണമെന്നില്ല. സ്വധർമ്മം അനുഷ്ഠിക്കണം. വികാരങ്ങളെ അടക്കുക. ധർമ്മനിഷ്ഠരായ ആളുകൾ പറഞ്ഞുതരുന്നതുപോലെ സത്യം, സ്നേഹം, ദയ തുടങ്ങിയ കാര്യങ്ങൾ അനുവർത്തിക്കുക. അത്രയൊക്കെയേ വേണ്ടൂ. മോശെക്കു ലഭിച്ച പത്തു കല്പനകളിലും, യേശുക്രിസ്തുവിന്റെ പർവ്വതപ്രസംഗത്തിലും മുഹമ്മദ് നബിയുടെ ഉപദേശങ്ങളിലും ബുദ്ധൻ നിർദ്ദേശിച്ച അഷ്ടമാർഗ്ഗങ്ങളിലും എല്ലാം അതടങ്ങിയിരിക്കുന്നു.

ഗീതയിലെ രണ്ടാം അദ്ധ്യായത്തിലെ പതിനെട്ടു ശ്ലോകങ്ങൾ സ്ഥിതപ്രജ്ഞദർശനം എന്ന പേരിൽ അറിയപ്പെടുന്നു. അതിലുൾപ്പെട്ടതാണ് മുമ്പേ ഉദ്ധരിച്ച ചില ശ്ലോകങ്ങൾ. ആ ശ്ലോകങ്ങൾ പഠിച്ചുവയ്ക്കുകയും, ഓരോ ദിവസത്തിന്റെയും അവസാനത്തിൽ ആത്മപരിശോധനയ്ക്കുള്ള ഉരകല്ലാക്കുകയും ചെയ്യുന്നതു് നന്ന് എന്നു ഞാൻ വിശ്വസിക്കുന്നു. തെററിപ്പോവാം. തെററിനു പരിഹാരമുണ്ട്. പശ്ചാത്താപം പ്രായശ്ചിത്തമാണെന്നു യേശുക്രിസ്തുവും പറഞ്ഞിട്ടില്ലേ ? ഇന്ദ്രിയങ്ങൾ വഴിവിട്ടുപോവാം എന്നു ഗീത സമ്മതിക്കുന്നു. എന്നാലും അവയെ തിരിച്ചുപിടിക്കാം. ''യുക്ത ആസീത മത്പരഃ'' എന്ന ഉപദേശപ്രകാരം വിശ്വാസത്തിൽ തളച്ചു നിർത്തുകയും ചെയ്യാം. അവസാനനാളിലായാലും, അതുകൊണ്ടു സുഖപ്രാപ്തിയുണ്ടാവും എന്നാണ്, ശുഭാപ്തിവിശ്വാസമല്ലാതെ മററൊന്നും നൽകാനില്ലാത്ത ഭാരതീയതത്ത്വചിന്ത ഉറപ്പു നൽകുന്നതു്.

ശങ്കരാചാര്യരുടെ ആത്മബോധത്തിൽ ഇങ്ങനെയൊരു ശ്ലോകമുണ്ട്.

തീർത്ത്വാ മോഹാർണ്ണവം ഹത്വാ
രാഗദ്വേഷാദി രാക്ഷസാൻ
യോഗീ ശാന്തിസമായുക്തോ
ഹ്യാത്മാരാമോ വിരാജതേ.

ഈ ശ്ലോകത്തിന്റെ അർത്ഥം ഗ്രഹിച്ചാലേ ഋഷിയായ വാല്മീകി രാമായണം എന്തിനെഴുതി എന്നു മനസ്സിലാവുകയുള്ളു. ശാസ്ത്രത്തിന്റെയും മതത്തിന്റെയും സൽഫലങ്ങൾ യോഗബുദ്ധിയോടുകൂടി ഉൾക്കൊള്ളുകയാണ് സാധാരണജീവിതത്തിന്റെ രമ്യതയ്ക്ക് ഏതു സാഹചര്യത്തിലും ആവശ്യം.

---

''.........പൂർവ്വചിന്തകളാകുന്ന ഭൂതങ്ങൾ, പൂർവ്വജന്മങ്ങൾ, നമ്മെ പിടിച്ചു താഴ്ത്തുന്നു. ലോകത്തിലെ ക്ലേശമെല്ലാം ഈ ഇന്ദ്രിയദാസ്യംകൊണ്ടുണ്ടായതാണ്. ഇന്ദ്രിയജീവിതത്തിനുപരി ഉയരാനുള്ള നമ്മുടെ കഴിവില്ലായ്മയാണ്, ശാരീരികസുഖത്തിനുവേണ്ടിയുള്ള പാടുപെടലാണ്, ലോകത്തിലെ സർവ്വഭയങ്ങൾക്കും ക്ലേശങ്ങൾക്കും കാരണം.'' വി. സാ. സ. IV. 246.

# പ്രശ്നോത്തരാവലി

## തപസ്യാനന്ദസ്വാമി

ചോദ്യം: സത്യം ഒന്നാണെന്നിരിയ്ക്കെ എന്തുകൊണ്ടാണ് ആചാര്യന്മാർ താന്താങ്ങളുടെ സിദ്ധാന്തങ്ങളെക്കുറിച്ചു വാദകോലാഹലങ്ങളെക്കൊണ്ട് നമ്മെ സംഭ്രമിപ്പിക്കുന്നത്?

ഉത്തരം: ആചാര്യന്മാരുടെ വാദകോലാഹലത്തിലുള്ള താത്പര്യം ജിജ്ഞാസുക്കളെ നഷ്ടബുദ്ധികളാക്കുന്നു എന്നുള്ളതു ദൗർഭാഗ്യകരംതന്നെ. ഈ ദുഃസ്ഥിതി ഒഴിവാക്കാനുള്ള ഒരേ ഒരു മാർഗ്ഗം, സർവ്വ ആധ്യാത്മികദർശനങ്ങളുടേയും കലവറയിലേയ്ക്കു മാർഗ്ഗദർശകമായി പരിലസിക്കുന്ന ശ്രീരാമകൃഷ്ണദേവൻെറ ജീവിതോപദേശങ്ങളെ ഉൾക്കൊള്ളുകയാണ്. ശ്രീരാമകൃഷ്ണൻ പറയുന്നു: 'ഈശ്വരനെ സംബന്ധിച്ചുള്ള ആഴമേറിയ നിഗൂഢതത്ത്വം മുഴുവനും ഒരാൾക്കും പൂർണ്ണമായി അറിയുക സാധ്യമല്ല. ശുകദേവനെപ്പോലുള്ള മഹാചാര്യന്മാർപോലും പഞ്ചസാരക്കുന്നിൽനിന്നു് ഒരു തരി പഞ്ചസാര എടുത്തു സംതൃപ്തമാകുന്ന എറുമ്പിനെപ്പോലെയാണ്.'' എറുമ്പ് എത്ര വലുതായാലും ഏതാനും തരി പഞ്ചസാരയിൽ കൂടുതൽ ആ കുന്നിൽനിന്നു് എടുക്കാനാവില്ല. ഈ സത്യം അംഗീകരിച്ചാൽ എല്ലാ ആചാര്യന്മാരും അവർ അപരോക്ഷാനുഭൂതിയുള്ളവരായാൽ പോലും അക്ഷയ്യവും ബഹുമുഖവുമായ ഈശ്വരവിഭൂതികളുടെ ഏതെങ്കിലും ഒന്നിനെ മാത്രമേ അഭിവ്യക്തമാക്കുന്നുള്ളു എന്നു് സമ്മതിയ്ക്കേണ്ടി വരും.

'സത്യം ഒന്നു്, വിജ്ഞന്മാർ അതിനെക്കുറിച്ച് വിവിധരീതിയിൽ പറയുന്നു' എന്നു് വേദത്തിൽ പറയുന്നതിൻെറയും താത്പര്യം ഇതുതന്നെയാണ്. തത്ത്വജ്ഞന്മാരുടെ പ്രസ്താവനകളിൽ അഭിപ്രായഭേദങ്ങൾ കാണുന്നതുകൊണ്ടു് അവ സത്യവിരുദ്ധങ്ങളെന്നു് കരുതേണ്ടതില്ല. മറിച്ച് വിഷയത്തിൻെറ പരമ നിഗൂഢതയേയും അതു് ഗ്രഹിക്കുന്നതിനും വ്യക്തമാക്കുന്നതിനും മനുഷ്യമനസ്സിനുള്ള കഴിവുകേടിനേയുമാണ് അതു കുറിക്കുന്നത്. ഒരു സംഭവത്തെക്കുറിച്ച് ദൃക്സാക്ഷികൾ നൽകുന്ന വിവരണങ്ങൾപോലും വിശദാംശങ്ങളിൽ വിഭിന്നങ്ങളാവുക സാധാരണമാണല്ലോ. സംഭവത്തിൻെറ അസത്യതയെയല്ല സങ്കീർണ്ണതയെയാണ് ഈ വ്യത്യാസങ്ങൾ വെളിപ്പെടുത്തുന്നത്.

എങ്കിലും ആചാര്യന്മാർ എന്തിനു് ഇവ്വിധം വാദകോലാഹലങ്ങളിലേർപ്പെടണം എന്ന ചോദ്യം ഇനിയും അവശേഷിക്കുന്നു. അവരുടെ സിദ്ധാന്തസ്ഥാപനത്തിനും അവരുടെ അനുയായികൾക്കു് തൃപ്തിയും ആത്മവിശ്വാസവും നൽകുന്നതിനും അതു് ആവശ്യമായിരുന്നിരിക്കാം. ശരാശരി ധാരണാശക്തിയുള്ള ഒരാൾക്കു് ഈശ്വരനെക്കുറിച്ചുള്ള ഏതെങ്കിലും ഒരു സങ്കല്പമോ, ആധ്യാത്മികലക്ഷ്യമോ ഗ്രഹിക്കുന്നതിനുള്ള കഴിവേ ഉണ്ടായിരിക്കയുള്ളു. അയാൾക്കു വിശ്വാസദാർഢ്യം വരുത്താൻ വിഭിന്നസങ്കല്പങ്ങൾക്കെതിരെ വാദിയ്ക്കേണ്ടിവന്നേയ്ക്കാം. അവനവൻെറ നില ഉറപ്പിക്കുന്നതിനു് ഇത്തരം വാദഗതി പലപ്പോഴും അനിവാര്യമായിത്തീരുകയും ചെയ്യും. ഇല്ലെങ്കിൽ അപക്വമതികളായ ജിജ്ഞാസുക്കളുടെ ഉള്ളിൽ അവിശ്വാസവും തത്ഫലമായി അനിശ്ചിതത്വവും ഉളവാകും. എങ്കിലും ആചാര്യന്മാർ ഇത്ര സ്വാഭിപ്രായഭ്രാന്തു് കാണിക്കാതിരുന്നെങ്കിൽ നന്നായിരുന്നു. സ്വാഭിപ്രായത്തിലുറച്ചുനിൽക്കെത്തന്നെ തങ്ങളുടേതുപോലെതന്നെ സാധുവായ മററു് അഭിപ്രായങ്ങളുമുണ്ടാകാമെന്നു് സമ്മതിക്കാവുന്നതാണ്. അനന്തവും അജ്ഞാതവുമായ പരംപൊരുളിനെ സമീപിക്കുന്നതിനും ധരിക്കുന്നതിനും ഒന്നിലധികം മാർഗ്ഗങ്ങളും, സമ്പ്രദായങ്ങളും ഉണ്ടായിരിക്കുക സമീചീനം തന്നെ

പലപല ആചാര്യന്മാരുടേയും ഭാഷ്യകാരന്മാരുടേയും ഗ്രന്ഥങ്ങൾ പഠിക്കുന്നവർ ഒരു വസ്തുത ഓർമ്മിയ്ക്കേണ്ടതുണ്ട്. സ്വന്തം നിലപാടിൽ ഉറച്ചുനിൽക്കാൻ തക്ക പക്വബുദ്ധികളല്ലാത്തവർ വിശാലവീക്ഷണത്തിൻെറ പേരിൽ ബുദ്ധിഭേദം ഉണ്ടാകത്തക്കവണ്ണമുള്ള നാനാതരം സിദ്ധാന്തങ്ങളുൾക്കൊള്ളുന്ന ഗ്രന്ഥങ്ങൾ പഠിക്കാൻ മുതിരരുത്. സ്വന്തം കഴിവിനും സ്വഭാവത്തിനും ഇണങ്ങുന്ന ചിന്താസരണിയിൽ ഒതുങ്ങി നിൽക്കുന്നതായിരിക്കും അവക്കു നല്ലതു്. പലതരം ആധ്യാത്മിക സാധകന്മാരെയുമുദ്ദേശിച്ച് എഴുതിയിട്ടുള്ള ആചാര്യന്മാരെയല്ല, വിവേകരഹിതവും ഉച്ഛൃംഖലവുമായ പഠനരീതിയേയും, വിചാരരീതിയേയുമാണ് നമ്മുടെ ബുദ്ധിഭ്രമത്തിനു് നാം കുററപ്പെടുത്തേണ്ടതു്.

(വേദാന്തകേസരിയിൽനിന്നു് വിവർത്തനം: ശക്രാനന്ദസ്വാമി.)

---

# യോഗേശ്വരൻെറ സമാധി

## എസ്. വി. ഉണ്ണിക്കൃഷ്ണൻ

കുമാരസംഭവം മഹാകാവ്യത്തിൽ, മൂന്നാം സർഗ്ഗത്തിൽ, ധ്യാനനിമഗ്നനായ ശിവനെ വർണ്ണിക്കുന്ന ഏതാനും ശ്ലോകങ്ങളുണ്ട്. സമാധിസ്ഥനായ ഒരു മഹായോഗിയുടെ ബാഹ്യവും ആഭ്യന്തരവുമായ അവസ്ഥകളെ ഇത്രയും മനോഹരമായി, സമഗ്രമായി, ഗംഭീരമായി ചിത്രീകരിക്കുന്ന ഒരു വിവരണം കാവ്യസാഹിത്യത്തിൽ മറെറങ്ങും കാണുമെന്നു തോന്നുന്നില്ല. അതിമനോഹരങ്ങളായ ആ ശ്ലോകങ്ങളും, അവയുടെ വിവർത്തനവും താഴെ കൊടുക്കുന്നു:

സ ദേവദാരുദ്രുമവേദികായാം
ശാർദ്ദൂലചർമ്മവ്യവധാനവത്യാം
ആസീനമാസന്നശരീരപാത–
സ്ത്രിയംബകം സംയമിനം ദദർശ. 1

പര്യങ്കബന്ധസ്ഥിരപൂർവ്വകായം
ഋജ്വായതം സന്നമിതോഭയാംസം
ഉത്താനപാണിദ്വയസന്നിവേശാത്
പ്രഫുല്ലരാജീവമിവാങ്കമധ്യേ, 2

ഭുജംഗമോന്നദ്ധജടാകലാപം
കർണ്ണാവസക്തദ്വിഗുണാക്ഷസൂത്രം
കണ്ഠപ്രഭാസംഗവിശേഷനീലാം
മൃഗത്വചം ഗ്രന്ഥിമതീം ദധാനം, 3

കിഞ്ചിത്പ്രകാശസ്തിമിതോഗ്രതാരൈഃ
ഭ്രൂവിക്രിയായാം വിരതപ്രസംഗൈഃ
നേത്രൈരവിസ്പന്ദിതപക്ഷ്മമാലൈഃ
ലക്ഷ്യീകൃതഘ്രാണമധോമയൂഖൈഃ. 4

അവൃഷ്ടിസംരംഭമിവാംബുവാഹം
അപാമിവാധാരമനുത്തരംഗം
അന്തശ്ചരാണാം മരുതാം നിരോധാത്
നിവാതനിഷ്കമ്പമിവ പ്രദീപം, 5

കപാലനേത്രാന്തരലബ്ധമാർഗ്ഗൈഃ
ജ്യോതിഃപ്രരോഹൈരുദിതൈഃ ശിരസ്തഃ
മൃണാളസൂത്രാധികസൗകുമാര്യാം
ബാലസ്യ ലക്ഷ്മീം ഗ്ലപയന്തമിന്ദോഃ, 6

മനോ നവദ്വാരനിഷിദ്ധവൃത്തി
ഹൃദി വ്യവസ്ഥാപ്യ സമാധിവശ്യം
യമക്ഷരം ക്ഷേത്രവിദോ വിദുസ്ത–
മാത്മാനമാത്മന്യവലോകയന്തം. 7

1. ഉടൽ വീണടിയാനടുത്ത അയാാം (കാമദേവൻ) പുലിത്തോലു വിരിച്ച ദേവദാരുവൃക്ഷത്തറയിന്മേൽ ഇരുന്നരുളുന്ന സംയമിയായ മുക്കണ്ണനെ നോക്കിക്കണ്ടു:

2. വീരാസനത്തിലിരിക്കയാൽ അരയ്ക്കു മേൽഭാഗം ഉറച്ച്, നീണ്ടുനിവന്ന്, ചുമൽ രണ്ടും കുനിഞ്ഞു്, കൈപ്പടം രണ്ടും (മേല്ക്കുമേലെ) മലർത്തിവെച്ചതുകൊണ്ടു് മടിയിൽ ഒരു വിടർന്ന താമരപ്പൂവോടുകൂടിയവനെപ്പോലിരിക്കുന്നവനും; 3. സർപ്പത്തെക്കൊണ്ടു് നിവർത്തിക്കെട്ടിയ ജടാകലാപത്തോടും, ചെവിയിന്മേൽ രണ്ടു ചുററാക്കിയിട്ട രുദ്രാക്ഷമാലയോടും, കഴുത്തിലെ (കറുത്ത) ശോഭ കൊഴുക്കെ വ്യാപിച്ചതുകൊണ്ടു് വിശേഷിച്ചും കറുത്ത ഉത്തരീയമായിക്കെട്ടിയ മാൻതോലിനോടും കൂടിയവനും; 4, അല്പമൊന്നു കാണാംമാറു് അനക്കമെററു് മൂത്തുനില്ക്കുന്ന കൃഷ്ണമണികളോടു കൂടിയവയും, പുരികങ്ങൾക്കു് അനങ്ങുവാൻ ഇടകൊടുക്കാത്തവയും, ഇളക്കമററ ഇമരോമങ്ങളോടുകൂടിയവയും, കിരണങ്ങൾ കീഴ്പോട്ടായവയുമായ മൂന്നു കണ്ണുകളെക്കൊണ്ടും നാസികയെ ലക്ഷ്യമാക്കിയിരിക്കുന്നവനും; 5. അകത്തുള്ള വായുക്കളെ അടക്കിയതുകൊണ്ടു് മഴ പെയ്യാൻ തുടങ്ങാത്ത നീർകൊണ്ടൽപോലെയും, തിരപൊങ്ങലില്ലാതെ കിടക്കുന്ന നീരാഴിപോലെയും, കാററില്ലാത്തേടത്തു് അനക്കമെററിരിക്കുന്ന വിളക്കുപോലെയും ഉള്ളവനും; 6. ശിരസ്സിൽനിന്നുദിച്ച് കപാലത്തിൻെറ കണ്ണിലൂടെ പഴുതു കിട്ടിയ തേജോങ്കുരങ്ങളെക്കൊണ്ടു്, താമരവളയനൂലിനേക്കാൾ സുകുമാരമായ ബാലചന്ദ്രൻെറ ശോഭയെ വാട്ടുന്നവനും; 7. ഒമ്പതു ദ്വാരങ്ങളിലൂടെയുമുള്ള പ്രവൃത്തിയെ

തടഞ്ഞു് സമാധികൊണ്ടു വശപ്പെട്ട മനസ്സിനെ ഹൃദയത്തിൽ ഉറപ്പിച്ചുനിർത്തി, ക്ഷേത്രക്ഷേത്രജ്ഞവിഭാഗമറിയുന്നവർ യാതൊന്നിനെ അക്ഷരബ്രഹ്മമെന്നറിയുന്നുവോ, ആ ആത്മാവിനെ ആത്മാവിൽ കണ്ടുകൊണ്ടിരിക്കുന്നവനമായ; (മുക്കണ്ണനെയാണു് കാമദേവൻ കണ്ടതു്.)

അത്യന്തം ഭവ്യവും ഉദാരവുമായ ഈ വിവരണത്തിൽ അഞ്ചാമത്തെ ശ്ലോകത്തിലുള്ള മൂന്നു് ഉപമകൾ അതിസുന്ദരവും ഗംഭീരവുമാണെന്നു് പലരാലും ശ്ലാഘിക്കപ്പെട്ടിട്ടുണ്ടു്. ഒരു വസ്തുവിനെ വർണ്ണിക്കാനായി ഒരേ ശ്ലോകത്തിൽ ഇങ്ങനെ മൂന്നുപമകൾ കാളിദാസമഹാകവിതന്നെ മറെറങ്ങും പ്രയോഗിച്ചിട്ടുണ്ടെന്നു തോന്നുന്നില്ല. ആലോചിക്കുംതോറും മാധുര്യമേറുന്ന ഈ ഉപമകൾക്കും, പൊതുവേ ഈ സമാധിവിവരണത്തിന്നും, പിന്നിൽ യോഗശാസ്ത്രത്തിലെ സൂക്ഷ്മതത്വങ്ങൾ ഉണ്ടെന്നും അവയെ പൂർണ്ണമായും മനസ്സിൽ കണ്ടുകൊണ്ടാണു് മഹാകവി ഈ ഭാഗം വിരചിച്ചതെന്നും ചൂണ്ടിക്കാണിക്കുകയാണു് ഈ ലേഖനത്തിൻെറ ഉദ്ദേശം.

ഹിമാലയസാനുവിൽ തക്കതായ ഒരു സ്ഥലം തിരഞ്ഞെടുത്തു് ശിവൻ തപസ്സു ചെയ്യാൻ തുടങ്ങിയതു് ഒന്നാംസർഗ്ഗത്തിൽ പരാമർശിക്കുന്നുണ്ടു്.

തത്രാഗ്നിമാധായ സമിത്സമിദ്ധം
സ്വമേവ മൂർത്ത്യന്തരമഷ്ടമൂർത്തിഃ
സ്വയം വിധാതാ തപസഃ ഫലാനാം
കേനാപി കാമേന തപശ്ചചാര.

അഷ്ടമൂർത്തിയായ ശിവൻ, തൻെറതന്നെ മൂർത്തികളിലൊന്നായ അഗ്നിയെ ജ്വലിപ്പിച്ചു്, താൻതന്നെ തപസ്സിന്നു ഫലം നല്കുന്നവനായിരിക്കെ, ഏതോ കാമത്താൽ, തപസ്സനുഷ്ഠിച്ചു എന്നാണു് പറയുന്നതു്. പ്രത്യേകമായൊന്നും കാമിക്കേണ്ടതോ സാധിക്കേണ്ടതോ ആയി ഇല്ലാത്ത പരമേശ്വരൻ ലോകമംഗളാർത്ഥമാണു് തപസ്സിന്നൊരുങ്ങിയതു് എന്നു് വ്യക്തമാണു്. പരമേശ്വരൻ തപസ്സുചെയ്തിരുന്ന ആ പ്രദേശത്തുതന്നെ വേറെയും തപസ്വിമാർ തപോവൃത്തിനിരതരായിരുന്നു എന്നു് മഹാകവി പറയുന്നുണ്ടു്. എന്നാൽ അവരുടെ തപസ്സും പരമേശ്വരൻെറ തപസ്സും തമ്മിൽ അതിബൃഹത്തായ അന്തരമുണ്ടു്. ഒന്നു് മനസ്സിനെ സംയമം ചെയ്വാൻ ശ്രമിക്കുന്ന ''ആരുരുക്ഷു''ക്കളുടെ തപസ്സാണു്; മറേറതു് സംയമം എന്നെന്നുമുള്ള 'യോഗാരൂഢ'ൻെറ തപസ്സാണു്. (ഗീത – 6. 3.) ഇവരെ രണ്ടു കൂട്ടരേയും 'സംയമി' എന്നു് മഹാകവി വിശേഷിപ്പിയ്ക്കുന്നുണ്ടു്: 'തസ്മിൻ വനേ സംയമിനാം മുനീനാം' എന്നു് തപസ്വിമാരെപ്പററിയും 'ത്ര്യംബകം സംയമിനം ദദർശ' എന്നു് പരമേശ്വരനെപ്പററിയും ഒരേ വിശേഷണം തന്നെ പ്രയോഗിയ്ക്കുന്നു; എന്നാൽ ഈ പദപ്രയോഗം അത്യന്തം വിഭിന്നാർത്ഥത്തിലാണെന്നതു് വ്യക്തമാണു്. കാരണം, കാമൻെറ സഹചരനായ വസന്തൻ ആ വനത്തിൽ പ്രവേശിച്ചതോടെ പ്രകൃതിയിലാകമാനമുണ്ടായ പരിണാമത്തിൽ അവിടെയുള്ള തപസ്വികൾ വികാരങ്ങളെ പണിപ്പെട്ടടക്കി എങ്ങനെയോ മനസ്സിൻെറ അധീശന്മാരായി വർത്തിച്ചു എന്നും (കഥഞ്ചിദീശാ മനസാം ബഭൂവുഃ) എന്നാൽ, അപ്സരസ്സുകളുടെ മോഹനമായ ഗീതം ചെവിയിൽ വന്നലച്ചിട്ടും ആത്മേശ്വരനായ ശിവൻ ആത്മധ്യാനനിരതനായിത്തന്നെ വർത്തിച്ചു (ഹരഃ പ്രസംഖ്യാനപരോ ബഭൂവ) എന്നും മഹാകവി വർണ്ണിയ്ക്കുന്നു അപ്പോൾ ശിവൻെറ സംയമം മററുള്ളവരുടേതിൽനിന്നു് പാടെ വ്യത്യസ്തമായ ഒന്നാണെന്നു വ്യക്തം. ഈ സംയമം പാതഞ്ജലയോഗസൂത്രത്തിലെ സംയമമാണെന്നു കാണാൻ വിഷമമില്ല. വിഭൂതിപാദത്തിൽ അഷ്ടാംഗയോഗത്തിലെ അവസാനത്തെ പടികളെ ഇങ്ങനെ വിവരിക്കുന്നു.

'ദേശബന്ധശ്ചിത്തസ്യ ധാരണാ (ഒരിടത്തു്, ഒരു വസ്തുവിൽ ഊന്നിനിർത്തുന്നതാണു് ധാരണ.)

'തത്ര പ്രത്യയൈകതാനതാ ധ്യാനം'– അങ്ങനെ ഊന്നിനിർത്തുന്ന വസ്തുവിൽ അവിച്ഛിന്നമായ ജ്ഞാനവൃത്തിപ്രവാഹമാണു് ധ്യാനം.

'തദേവാർത്ഥമാത്രനിർഭാസം സ്വരൂപശൂന്യമിവ സമാധിഃ' (അതുതന്നെ രൂപങ്ങളെല്ലാം തള്ളി അർത്ഥം മാത്രം പ്രകാശിപ്പിക്കുമ്പോൾ സമാധി.)

'ത്രയമേകത്ര സംയമഃ.' (ഈ മൂന്നും ഒരേ വിഷയത്തിൽ ചെയ്താൽ സംയമം.)

'തജ്ജയാത് പ്രജ്ഞാലോകഃ' (അതിൻെറ ജയംകൊണ്ടു്, സംയമസ്ഥൈര്യംകൊണ്ടു്, പ്രജ്ഞയുടെ പ്രകാശമുണ്ടാവുന്നു.)

ഈ വിധമുള്ള സംയമവും പ്രജ്ഞാലോകവും പരമേശ്വരന്ന് ഇച്ഛാമാത്രപ്രാപ്യമാണെന്ന് വ്യക്തമാണല്ലോ. അപ്പോൾ വിവരണത്തിലെ രണ്ടാമത്തെ ശ്ലോകത്തിൽ ''പ്രഫുല്ല രാജീവം'' എന്ന പദം കൈപ്പടത്തിന്റെ ഭംഗി മാത്രമല്ല, അന്തഃകരണം മുഴുവൻ ഉണർന്ന് ഏകാഗ്രമായി ബുദ്ധി തെളിഞ്ഞു വികസിച്ചുനില്ക്കുന്ന 'പ്രജ്ഞാലോകം' എന്ന അവസ്ഥയെ ദ്യോതിപ്പിക്കുന്നു എന്നുകൂടി പറയാവുന്നതാണ്. മുൻ പറഞ്ഞ സംയമത്തിന്റെ സ്വാഭാവികമായ പരിണതഫലം മാത്രമാവും അത്.

ഇനി, മൂന്നുപമകൾ കോർത്തിണക്കിയ, വിവരണത്തിലെ അഞ്ചാം ശ്ലോകം നോക്കാം. പ്രാണചലനം പാടെ നിരോധിച്ചതുകൊണ്ട് ഒരു യോഗിയ്ക്ക് കൈവരുന്ന ചിത്തപ്രശമത്തിന്റേയും ആത്മപ്രകാശത്തിന്റേയും മൂന്നു മനോഹര ചിത്രങ്ങളാണ് നമുക്കിവിടെ കിട്ടുന്നത് – മഴ പെയ്യാൻ തുടങ്ങാതെ നില്ക്കുന്ന നീർകൊണ്ടൽ, തിരപൊന്താതെ കിടക്കുന്ന ജലപ്പരപ്പ്, കാററില്ലാത്തിടത്തു കത്തുന്ന ദീപം. സമാധിയുടെ അനുക്രമമായ തീവ്രതയും സൂക്ഷ്മസ്വഭാവവുംകൂടി ഈ ഉപമകളിൽ കാണാം. ഒരു മേഘക്കെട്ടിനെ അടിച്ചുമാററാൻ ഏതാണ്ട് ശക്തിയുള്ള കാററു വേണം; എന്നാൽ ജലപ്പരപ്പിൽ നേരിയ ഓളങ്ങളിളക്കാൻ ഒരു തൈത്തെന്നൽ മതി. ചിത്തവൃത്തിനിരോധമാകുന്ന യോഗത്തിൽ ചിത്തം ശമിയ്ക്കുന്നതോടെ, മനസ്സ് ക്രമത്തിൽ അതിന്റെ ആധാരമായ ബുദ്ധിയിലും തദ്വാരാ ആത്മാവിലും ലയിയ്ക്കുന്നതോടെ, പ്രാണചലനം നേർത്തുനേർത്തുവരുന്നു എന്ന തത്വം ഇവിടെ കാണാം. ഏററവും സൂക്ഷ്മമായ സമാധ്യവസ്ഥയാണ് സുവിദിതമായ മൂന്നാമത്തെ ഉപമയിൽ കാണിച്ചിരിക്കുന്നത് – കാററില്ലാത്തേടത്ത് കത്തുന്ന ദീപംപോലെ. മുമ്പുപറഞ്ഞ മേഘക്കെട്ടും ജലപ്പരപ്പും നോക്കുമ്പോൾ ഒരു ദീപശിഖയെ ചലിപ്പിയ്ക്കാൻ എത്ര നേരിയ വായുചലനം മതി എന്ന് ഓർക്കാമല്ലോ. മനസ്സ് പൂർണ്ണമായി ലയിച്ച, പ്രാണചലനം പൂർണ്ണമായി സ്തംഭിച്ച ആ അവസ്ഥ ഇതിലും യുക്തമായ ഒരുപമകൊണ്ടു കാണിക്കാൻ സാധ്യമല്ലെന്നു പറയാം. ''യഥാ ദീപോ നിവാതസ്ഥോ നേംഗതേ സോപമാ സ്മൃതാ'' എന്ന് ഗീത ആറാമദ്ധ്യായത്തിൽ യതചിത്തനായ യോഗിയുടെ വിവരണത്തിൽ പറയുന്നുണ്ട്. ''യോഗതാരാവലി'' എന്ന ലഘുകൃതിയിൽ ആചാര്യസ്വാമികൾ ലയസമാധിയെ ഇങ്ങിനെ വർണ്ണിക്കുന്നു:

> നേത്രേ യയോന്മേഷനിമേഷശൂന്യേ
> വായുര്യയാ വർജ്ജിതരേചപൂരഃ
> മനശ്ച സങ്കല്പവികല്പശൂന്യം
> മനോന്മനീ സാ മയി സന്നിധത്താം. 17
>
> ചിത്തേന്ദ്രിയാണാം ചിരനിഗ്രഹേണ
> ശ്വാസപ്രവാഹേ ശമിതേ യമീന്ദ്രാഃ
> നിവാതദീപാ ഇവ നിശ്ചലാങ്ഗാഃ
> മനോന്മനീമഗ്നധിയോ ഭവന്തി. 18

''കണ്ണുകൾ അടയ്ക്കുകയും തുറക്കുകയും ചെയ്യാതെ, ശ്വാസം അകത്തേയ്ക്കും പുറത്തേയ്ക്കും പ്രവഹിയ്ക്കാതെ, മനസ്സിൽ സങ്കല്പങ്ങളും വികല്പങ്ങളുമില്ലാതെ ഉള്ള ആ മനോന്മനി എന്ന നിർവ്വികല്പ സമാധി എന്നിലുണ്ടാവട്ടെ. മനസ്സും ഇന്ദ്രിയങ്ങളും ചിരകാലം നിഗ്രഹം ചെയ്യതുകൊണ്ട് ശ്വാസപ്രവാഹം (പ്രാണസഞ്ചാരം) ശമിച്ചിട്ടുള്ള സംയമശാലികൾ കാററില്ലാത്തിടത്തെ ദീപം പോലെ നിശ്ചലാങ്ഗരായി നിർവ്വികല്പസമാധിയിൽ ലയിക്കുന്നു.''

ഈ വിവരണത്തിൽ സമാധിയുടെ ബാഹ്യാന്തരാവസ്ഥകളെപ്പററി സനിഷ്കർഷമായ ഒരു ചിത്രം ലഭിക്കുന്നുണ്ട്. ഗീതയിൽ ആറാമദ്ധ്യായത്തിൽ വിവരിക്കുന്ന ധ്യാനയോഗത്തിലെ പടികളുമായി ഈ വിവരണത്തെ തട്ടിച്ചു നോക്കുന്നത് ഉപകാരപ്രദമായിരിക്കും. ശാന്തവും ഏകാന്തവുമായ സ്ഥാനം, അല്പം ഉയർന്ന തറ, പുലിത്തോല്, സ്ഥിരമായ ആസനം, നീണ്ടു നിവർന്ന ഇരിപ്പ്, കുനിഞ്ഞ ചുമലുകൾ, മടിയിൽ മലർത്തി ഒന്നിനുമീതെ ഒന്നായി വെച്ച കൈപ്പടങ്ങൾ, അർദ്ധനിമീലിതങ്ങളായ കണ്ണുകൾ, ഇളകാത്ത പുരികങ്ങളും ഇമകളും, നാസാഗ്രദത്തദൃഷ്ടി – ഇത്രയും ബഹിരംഗങ്ങളാണെന്നു പറയാം. സമാധിസ്ഥനായ യോഗിയുടെ സമ്പൂർണ്ണചിത്രമാണിത്. ഭാവനയിലിത് കാണാൻ സാധിക്കാത്തവർ വിവേകാനന്ദസ്വാമികളുടെ ചിത്രം ഒന്നു ശ്രദ്ധിച്ചു നോക്കിയാൽ മതി. ആ രൂപം ഈ വിവരണവുമായി എത്രമാത്രം ഒത്തു പോകുന്നു എന്നു കാണാം. ഈ ഇരിപ്പിൽ (ഏഴാം ശ്ലോകം നോക്കുക) ഇന്ദ്രിയദ്വാരാ ശരീരത്തിലെ നവദ്വാരങ്ങളിലൂടെ പുറത്തേയ്ക്കൊഴുകി പ്രപഞ്ചത്തെ അറിയുന്ന മനസ്സിന്റെ വൃത്തികളെ തട

ഞ്ഞിരിക്കുന്ന, സ്ഥൂലശരീരത്തിന്റേയും ഇന്ദ്രിയങ്ങളുടേയും സമ്പൂർണ്ണമായ നിശ്ചലാവസ്ഥയാണ്. 'മഴ പെയ്യാൻ വെമ്പാതെ നില്ക്കുന്ന അംബുവാഹം' എന്ന വരികൊണ്ട് കാണിച്ചിരിക്കുന്നതു്. ഇന്ദ്രിയങ്ങളെ മനസ്സിലും, മനസ്സിനെ ബുദ്ധിയിലും (ഹൃദയത്തിലും), ബുദ്ധിയെ ആത്മാവിലും ലയിപ്പിക്കുക എന്നതാണ് സമാധിയിലേയ്ക്കുള്ള രാജവീഥി. ''ഇന്ദ്രിയാണി പരാണ്യാഹുഃ'' എന്നു തുടങ്ങുന്ന ഗീതാശ്ലോകവും (3. 42) ഈ മാർഗ്ഗത്തെ പരാമർശിക്കുന്നു. ഈ പ്രക്രിയയാണ് ഏഴാംശ്ലോകത്തിൽ രണ്ടാമത്തെ വരികൊണ്ട് നിർദ്ദേശിച്ചിരിക്കുന്നതു് — അന്തഃകരണത്തിന്റെ പൂർണ്ണശമനം. അതുതന്നെയാണ് ''തിരകളില്ലാത്ത ജലപ്പരപ്പുപോലെ'' എന്ന രണ്ടാമത്തെ ഉപമ ചൂണ്ടിക്കാണിക്കുന്നതു്. അന്തഃകരണത്തെ ജലരാശിയോടു് ഉപമിക്കുന്നതു് സാധാരണമാണല്ലോ; അതിലെ ക്ഷോഭങ്ങളാണ് തിരമാലകൾ. ശരീരവും ഇന്ദ്രിയങ്ങളും പൂർണ്ണമായി നിശ്ചലങ്ങളാവുകയും ചിത്തവൃത്തിനിരോധം സാധിക്കുകയും ചെയ്യുന്നതോടെ 'ക്ഷേത്രവിത്തുകൾ അക്ഷരമെന്നറിയുന്ന' ആത്മജ്യോതിസ്സ് തെളിഞ്ഞു പൊന്തുന്നു — ഇതാണ് മൂന്നാമത്തെ ഉപമയിലെ ദീപനാളം. സമാധിയിൽ കുണ്ഡലിനി ശിരസ്സിലേയ്ക്കു പ്രവഹിച്ച് സഹസ്രാരപദ്മത്തിലെത്തി അവിടെ തേജോമയവും ആനന്ദമയവുമായ ഒരനുഭൂതി സൃഷ്ടിക്കുന്നതും ആ ആത്മാനുഭൂതിയുടെ തേജോരശ്മികൾ ശിരോമദ്ധ്യത്തിലെ ബ്രഹ്മരന്ധ്രത്തിലൂടെ പുറത്തു പ്രസരിക്കുന്നതും വളരെ മനോഹരമായി ആറാമത്തെ ശ്ലോകത്തിൽ കാണിച്ചിരിക്കുന്നു. അപ്പോൾ ഈ വിവരണവും, അതിലെ പ്രസിദ്ധമായ മൂന്നുപമകളും, കവിഭാവനയിൽനിന്നുടലെടുത്ത ചമൽക്കാരപൂർവ്വമായ സങ്കല്പങ്ങളല്ലെന്നും, അവയ്ക്കു പിന്നിൽ സമാധിയോഗത്തെപ്പററിയുള്ള ശാസ്ത്രീയവും സുവ്യക്തവുമായ അറിവുണ്ടെന്നും പറയാതെ തരമില്ല.

സമാധിസ്ഥനായ പരമേശ്വരന്റെ അതിഭവ്യമായ ഈ ചിത്രം സാധകരായ നമുക്കെല്ലാം പ്രചോദനമരുളിക്കൊണ്ട് നമ്മുടെ ഹൃദയത്തിൽ സദാ വിളങ്ങട്ടെ.

---

# കനിവരുളേണമേ!

## സി. നാരായണഗുപ്തൻ

രാമകൃഷ്ണ ! ജഗത്പ്രഭോ! കൈതൊഴാം
ഭക്തവത്സല ! മുക്തിപ്രദായക!
പാമരന്നും പരിഷ്കൃതമർത്ത്യന്നും
പ്രേമഭക്തിയുണർത്തിയ സദ്ഗുരോ!
മുന്നിലാക്കും വെളിപ്പെടാതെപ്പൊഴും
മന്നിലെങ്ങും വിളങ്ങും മഹേശ്വരാ !
രാമകൃഷ്ണ ! ജഗത്പ്രഭോ ! കൈതൊഴാം
സച്ചിദാനന്ദപൂർണ്ണസ്വരൂപക !

നേതി നേതിയെന്നോതി മനുഷ്യന്മാർ
നിന്നെ വാക്കിൽക്കുടുക്കുവാൻ നോക്കുന്നു!
ജന്മമൃത്യുവിഹീന! മനുഷ്യർ നിൻ
ജന്മനക്ഷത്രഘോഷം മുഴക്കുന്നു!
നിർഗ്ഗുണ! നിൻ ഗുണഗണം വാഴ്ത്തുന്ന
കീർത്തനം ചൊല്ലിയാടിയും പാടിയും!

ഹന്ത! നാമവിഹീനനാം നിന്നുടെ
നാമമെത്ര ജപിക്കുന്നു, മർത്ത്യന്മാർ
നീ നിരാകാരനാണെന്നിരിക്കിലും
നിന്റെ രൂപങ്ങളെത്ര ചമയ്ക്കുന്നു!
അമ്പലം മർത്ത്യനെത്ര പണിയുന്നു
വിശ്വരൂപ! നിനക്കു വസിക്കുവാൻ!
മർത്ത്യനെത്ര വിഭവമൊരുക്കുന്നു
നിത്യതൃപ്ത! നിനക്കു ഭുജിക്കുവാൻ!
ശുദ്ധനിർമ്മലപ്രേമപ്രവാഹമേ,
സച്ചിദാനന്ദബോധസ്വരൂപമേ!
നീയഖിലജഗന്മയനെങ്കിലും
നിന്നെ മർത്ത്യൻ പ്രദക്ഷിണം ചെയ്യുന്നു!
ആത്മവിസ്മൃതിമൂലമഹന്തയാൽ
നിന്നെ ഞങ്ങളിന്നന്യനായ് കാണുന്നു !
അന്യദേവതാഭക്തരാം ഞങ്ങളി-
ലന്തരാത്മൻ! കനിവരുളേണമേ!

കുട്ടികളോട് — 19

# ശ്രീനാരായണഗുരുദേവകൃതികൾ–I

പ്രശാന്താനന്ദസ്വാമി

കഴിഞ്ഞ രണ്ടു ദിവസങ്ങളിലായി നാം ശ്രീനാരായണഗുരുദേവൻെറ കഥ പറഞ്ഞു. ഇന്ന് ഗുരുദേവൻെറ കൃതികളെക്കുറിച്ച് പറയാമെന്നാണ് പറഞ്ഞിരുന്നത്.

ഭർത്തൃഹരിയെക്കുറിച്ചും അദ്ദേഹത്തിൻെറ കൃതികളെക്കുറിച്ചും പറഞ്ഞത് നിങ്ങൾക്ക് ഓർമ്മയുണ്ടാകും. മണം മനോഹാരിത മാർദ്ദവം ഇവ ഒത്തുചേർന്ന ഒരു വാടാമലരിൽ മധുക്കുടി ഇററുനിന്നാലുള്ള സുഖവും സംതൃപ്തിയുമാണ് കാവ്യഗുണം തികഞ്ഞ കവിതകൾ വായിക്കുമ്പോൾ ഉണ്ടാകുന്നതെന്ന് അന്നു നമ്മൾ പറഞ്ഞു. അത്തരം കവിതകൾ അംഗുലീപരിമിതമായേ കാണാൻ കഴിയാറുള്ളു.

ഈ പറഞ്ഞ ഗുണങ്ങളെല്ലാം തികഞ്ഞ ഒരു പൂവും ഇരുളിൽ നിന്നാൽ നാം കാണില്ല. കാരണം അവയ്ക്ക് പ്രകാശം ഇല്ല. എന്നാൽ സ്വയം പ്രകാശം പരത്തുന്ന പൂവുകൾ ഉണ്ടെങ്കിൽ എത്ര കേമമായിരിക്കും. ആ പ്രകാശം നമ്മെ മാടിവിളിക്കും. അടുത്തുചെന്നാൽ അടിമുടി രസിച്ച് മടങ്ങിപ്പോരാം. അതുപോലെയാണ് ജീവിതത്തിന് മാർഗ്ഗദർശനം അരുളുന്ന, കാവ്യഗുണങ്ങളെല്ലാം ഒത്തുചേർന്ന, കവിത അനുഭൂതിയുടെ പ്രകാശത്തിൽ കുളിച്ചു നില്ക്കുമ്പോൾ. അതു നമ്മെ മാടിവിളിക്കും; ആനന്ദാനുഭൂതിയുടെ അമൃതൂട്ടിയേ നമ്മെ മടക്കി അയയ്ക്കുതാനും. സത്യസാക്ഷാത്ക്കാരം നേടിയ മഹാത്മാക്കളിൽനിന്നല്ലാതെ അത്തരം കാവ്യം രൂപം കൊള്ളുകയില്ല. ആ അപൂർവ്വയോഗ്യത നിറഞ്ഞതാണ് ശ്രീനാരായണഗുരുദേവകൃതികൾ.

നാം പലപ്പോഴും ഉപയോഗിച്ച പദങ്ങളാണ് സത്യദർശനം, സത്യസാക്ഷാത്ക്കാരം, സത്യദർശി എന്നൊക്കെ. പക്ഷേ അതിൻെറ അർത്ഥം നിങ്ങൾക്ക് ശരിക്ക് പിടികിട്ടിയിട്ടുണ്ടാവില്ല.

എല്ലാ ജീവികളും ആഗ്രഹിക്കുന്ന ഒന്നുണ്ട് — സുഖം. നമ്മൾ കഥ പറയുന്നതും കേൾക്കുന്നതും, കളിക്കുന്നതും കുളിക്കുന്നതും, ഉണ്ണുന്നതും ഉറങ്ങുന്നതും, പഠിക്കുന്നതും പഠിപ്പിക്കുന്നതും എല്ലാം സുഖത്തിനുവേണ്ടിയാണ്. എന്തിൽനിന്നാണ് സുഖം കിട്ടുക എന്ന് നമുക്ക് അറിഞ്ഞുകൂടാ. പിറന്നുവീണ നിമിഷംമുതൽ ഓരോ ജീവിയും സുഖം തേടുകയായി. കൈകാൽ കുടഞ്ഞു കരയുന്ന പിഞ്ചോമന അമ്മിഞ്ഞപ്പാലിലും അമ്മയുടെ പഞ്ചാരയുമ്മയിലും സുഖം കണ്ടെത്തുന്നു. എന്നാൽ കാലത്തിൻെറ തികവിൽ അവന് അവയിൽനിന്നും സുഖം കിട്ടാതാവുന്നു. അവൻ അവ ഉപേക്ഷിക്കുന്നു. നല്ല ആഹാരത്തിലും വേഷത്തിലും കളിക്കോപ്പുകളിലും അവൻ കണ്ടെത്തുന്നു സുഖം. പക്ഷേ ക്രമത്തിൽ അതുകൊണ്ടും അവനു സംതൃപ്തിയില്ലാതാകുന്നു. സാമ്പത്തികസൗകര്യങ്ങൾ, സ്ഥാനമാനങ്ങൾ, ഉന്നതപദവികൾ, വൈവാഹികവാഗ്ദാനങ്ങൾ, ഭാര്യാപുത്രാദികൾ ഇവയെല്ലാം അവനെ മാടിവിളിക്കുന്നു — സുഖത്തിൻെറ കള്ളനാണയം കാണിച്ചുകൊണ്ട്. അവിടേയ്ക്കെല്ലാം അവൻ മാറിമാറി ഓടുന്നു. ഒടുവിൽ ഓടി മടുത്ത അവൻ വാടിത്തളർന്നു വീണ് മണ്ണടിയുന്നു — നിരാശനായി, സുഖം കണ്ടെത്താതെ! ഇതാണ് സാധാരണക്കാരൻെറ നില. ഇതുതന്നെ സംസാരം.

ഇങ്ങനെ പലതിലും പരതിനടക്കാതെ ഒന്നിലുറച്ചുനിന്നാൽ നിത്യസുഖം കിട്ടുമോ എന്ന് ചിലർ അന്വേഷണം നടത്തുന്നു. ആ അന്വേഷണമാണ് സത്യാന്വേഷണം. അതിൽ വിജയിച്ച് ശാശ്വതസുഖം കണ്ടെത്തുന്നവരാണ് സത്യദർശികൾ. സത്യാന്വേഷകരെ സാധകന്മാർ എന്നും, സത്യദർശികളെ സിദ്ധന്മാർ എന്നും പറയാം. വളരെ പ്രയാസം പിടിച്ച കാലമാണ് സാധകന്മാരുടേത്. ലോകത്തിലെ നിസ്സാരസുഖങ്ങളിലൊന്നും കണ്ണുവെയ്ക്കാതെ

മുന്നോട്ടുപോകുന്നവനു മാത്രമേ അതിൽ വിജയിക്കാനാവൂ. എന്നാൽ നാം അറിയാതെതന്നെ അതിൽ ആഗ്രഹം ഉണ്ടാകും, അവ നമ്മുടെ മുമ്പിൽവന്നു് നിരന്നു നില്ക്കുകയും ചെയ്യും. സ്കൂളിൽ പഠിക്കാൻ പോകുന്ന നമ്മുടെ കൂട്ടുകാരുടെ മുമ്പിൽ രാഷ്ട്രീയക്കാരും ലഹരിപദാർത്ഥങ്ങളും വന്നുപെടാറില്ലേ? അവയുടെ പിടിയിൽ പെട്ടാലോ, അവന്റെ വിദ്യാഭ്യാസം നിലയ്ക്കും. അതുപോലെയാണ് സാധകന്മാർ ലോകസുഖങ്ങളുടെ കെണിയിൽ പെട്ടാലും. അവയെല്ലാം വിവേചനം ചെയ്ത് തള്ളിക്കളയണം. സാധനാകാലത്തു് ശ്രീനാരായണഗുരുദേവൻ പെട്ട പാടും പ്രാർത്ഥനകളും അദ്ദേഹത്തിന്റെ ആദ്യകാലത്തുള്ള കവിതകൾ പ്രകടമാക്കുന്നുണ്ട്. പിന്നീടുള്ള കവിതകളിൽ താൻ നേടിയെടുത്ത ശാശ്വതസുഖത്തിന്റെ വർണ്ണനയും സംതൃപ്തിയും വ്യക്തമായി കാണാം. അതായതു് സാധനാകാലത്തെ കവിതകളും സിദ്ധപദപ്രാപ്തിക്കുശേഷമുള്ള കവിതകളും എന്നു് രണ്ടായി തിരിക്കാം.

അശ്വതിനാളിലെ ഒരു തുള്ളി വെള്ളത്തിനു വേണ്ടി കടലിന്റെ മുകൾപ്പരപ്പിൽ തെരുതെരെ വരുന്ന മുത്തുച്ചിപ്പി, അടയിരിക്കുന്ന കോഴിപ്പിട, അമ്മയുടെ അകിട്ടിലെത്താൻ വെമ്പൽ കൊള്ളുന്ന പശുക്കിടാവു്, അത്യാഗ്രഹിയായ കള്ളൻ, തലയ്ക്കു തീപിടിച്ചവൻ ഇവയെക്കുറിച്ചു് കഴിഞ്ഞദിവസം പറഞ്ഞതു് ഓർമ്മയുണ്ടാകും— സാധനാകാലത്തെക്കുറിച്ചു പറഞ്ഞപ്പോൾ. ഈ വ്യഗ്രതയും വെപ്രാളവും വേദനയും വ്യക്തമാണു് ഗുരുദേവന്റെ ആദ്യകാലകൃതികളിൽ.

ഒരു സാധകന്റെ ഏററവും വലിയ ശത്രുക്കളാണ് ലോകസുഖങ്ങളും സ്ഥാനമാനങ്ങളും കുടുംബബന്ധങ്ങളും. ഇവയിൽനിന്നു രക്ഷപ്പെടുവാൻ സാധകൻ പാടുപെടുന്നു, പ്രാർത്ഥിക്കുന്നു — തലയ്ക്കു തീപിടിച്ചവൻ കുളത്തിലേയ്ക്കു് ഓടുംപോലെ. അതിൽനിന്നു രക്ഷനേടുവാൻ ഗുരുദേവൻ പ്രാർത്ഥിക്കുകയാണു്, സുബ്രഹ്മണ്യസ്വാമിയോടു്:

കൊല്ലുവാൻ കൊലയാനപോലെ—
യണഞ്ഞിടും മലമായയെ
വെല്ലുവാനൊരു മന്ത്രമിങ്ങരുളിടു
ഷൺമുഖ! പാഹി മാം.

(കൊല്ലുവാൻ വരുന്ന കൊലയാനയെപ്പോലെ മഹാമായ എന്നെ ഭീഷണിപ്പെടുത്തുന്നു. അതിൽ നിന്നു് രക്ഷനേടുവാനുള്ള ഒരു മന്ത്രം, ഒരുപായം, ഭഗവാനേ, അരുളിയാലും. അവിടുന്നിവനെ രക്ഷിച്ചാലും. —ഷൺമുഖസ്തോത്രം. 18)

അതുപോലെ ദേവിയോടു് പ്രാർത്ഥിക്കുന്നു.

നമസ്തേ, മഹാഘോരസംസാരവാരാ—
ന്നിധിക്കക്കരെക്കേറുവാൻ തൃപ്പദത്താ—
രിണക്കപ്പലല്ലാതൊരാലംബനം മ—
റെറനിക്കൊന്നുമില്ലംബ! കരുണ്യരാശേ!

* * *

പണം പെണ്ണിലും മണ്ണിലും ചെന്നു പുക്കാ-
ശ്വസിച്ചാത്തമോദം ഗുണം കെട്ടു
ദുഃഖിച്ചു പോവാനയക്കൊല്ല;.........

(കാളിനാടകം)

(അമ്മേ ജഗജ്ജനനീ, കരുണാമയീ, അവിടുത്തെ തൃപ്പാദം മാത്രമാണെനിക്കാശ്രയം. ഈ ലോകസുഖങ്ങളാകുന്ന പെരുംകടൽ കടക്കുവാൻ അവിടുത്തെ തൃക്കാലിണയാകുന്ന ആവിക്കപ്പൽ മാത്രമേ ഉതകൂ......... പണം, പെണ്ണു്, പറമ്പു് ഇവയിലെല്ലാം സുഖം തേടിത്തേടി എന്നെ നശിക്കാൻ അവിടുന്നയയ്ക്കരുതേ........)

ഇങ്ങനെ പ്രാർത്ഥിക്കാനുള്ള കാരണം അവിടുന്നു് ശിവശതകത്തിലൂടെ വ്യക്തമാക്കുന്നു:

ഇതിൽക്കിടന്നു കേണു വാണു നാൾ
കഴിഞ്ഞിടുന്നെനി—
ക്കിതിൽപ്പരം നിനയ്ക്കിലെന്തു
വന്നിടുന്നു സങ്കടം.

ഈശ്വരസാക്ഷാത്ക്കാരം കിട്ടാതെ ഇങ്ങനെ എത്രനാൾ കഴിയും? ആ ഹൃദയം ഭഗവാനെ കാണാത്ത വേദനകൊണ്ടു വിങ്ങിപ്പൊട്ടുന്നു.

ധരണിയിലിങ്ങനെ വാഴ്‌വാനസഹ്യം
മരണവുമില്ല നമുക്കു പാർത്തുകണ്ടാൽ.

ഈ വരികൾ പാടിയപ്പോൾ ആ കണ്ണുകൾ നിറഞ്ഞു കവിഞ്ഞിട്ടുണ്ടാകും, തീർച്ച. ഭഗവദ്ദർശനം കിട്ടാത്ത തനിക്കു് മരണവും ഇല്ലേ എന്നു് അവിടുന്നു് സംശയിക്കുന്നു, സങ്കടപ്പെടുന്നു.

''ഭഗവൻ, എന്താണവിടുന്ന് എൻെറ മുമ്പിൽ വരാതിരിക്കാൻ കാരണം ? ഒരു പക്ഷേ,

കഴലിണ കാത്തുകിടന്നു വിളിക്കുമെ–
ന്നഴലവിടുന്നറിയാതെയിരിക്കയോ ?
പിഴ പലതുണ്ടിവനെന്നു നിനക്കയോ ?
കുഴിയിലിരുന്നു കരേറുവതെന്നു ഞാൻ.''

(ഒരുപക്ഷേ, അവിടുത്തെ തൃപ്പാദദർശനത്തിനു വേണ്ടി കാത്തുകിടക്കുന്ന അടിയൻെറ വേദന അവിടുന്ന് അറിയുന്നില്ലയോ ? അല്ലെങ്കിൽ അടിയൻ തെററുകൾ പലതും ചെയ്യുവനാണെന്നു കരുതി അവിടുന്നു വരാതിരിയ്ക്കുയാണോ ? ഈ ലോകമാകുന്ന പടുകുഴിയിൽനിന്ന് എന്നാണ് ഭഗവൻ, ഞാൻ കരേറുക.) ഇതുകൊണ്ടും സങ്കടം സഹിക്കാതെ അദ്ദേഹം ഒരിടത്തു പറയുകയാണ് (ശിവശതകത്തിൽത്തന്നെ): ''എൻെറ ഹൃദയം തീയിലിട്ട വെണ്ണപോലെ ദുഃഖംകൊണ്ട് ഉരുകുന്നു.'' എന്ന്.

ഓരോ സന്ധ്യകൾ കാണുമ്പോഴും സാധനാ കാലത്ത് ശ്രീരാമകൃഷ്ണദേവൻ ദുഃഖം സഹിക്ക വയ്യാതെ കരഞ്ഞു പറഞ്ഞു: ''അമ്മേ, ഇതാ ഒരു നാളുംകൂടി കടന്നുപോയി. ഇനിയും അവിടുന്നെനിക്ക് ദർശനം അരുളിയില്ലല്ലോ, അമ്മേ!'' ഇതാ ആ വാചകം മറെറാരു ഭാഷയിൽ ഈ സാധകനും ആവർത്തിക്കുന്നു:

വയറു പതപ്പതിനുണ്ടു കണ്ടതെല്ലാം
കയറിമറിഞ്ഞു മരിച്ചിടുന്നതിൽ മുൻ
ദയ തിരുമേനി മനസ്സിലോർത്തു ഭക്തി–
ക്കയറുകൊടുത്തു കരേററണം മനം മേ.

(വയറു നിറയ്ക്കുവാൻവേണ്ടി കണ്ടതെല്ലാം തെണ്ടിനടന്നു ചാകുംമുമ്പേ, അവിടുത്തെ തിരുവുള്ളം ഉണ്ടായിട്ട് ഭക്തിയാകുന്ന കയറിട്ട് തന്ന് ഈ മനസ്സിനെ അവിടുത്തെ പാദകമലങ്ങളിലേയ്ക്ക് ഉയർത്തിയാലും.) ''പണ്ട് അവിടുന്ന് കാമദേവനെ എരിച്ച ആ മൂന്നാം തൃക്കണ്ണ് ഒന്നു കൂടി തുറന്ന് അടിയനിലുള്ള മാരനെയും എരിയ്ക്കുണേ ?'' കാരണം:

മലമുകളീന്നു വരുന്നൊരു പാറപോൽ
മുലകുടിമാറിയ നാൾമുതൽ മനം
അലർശരസായകമല്ലപിടിച്ചനിൻ–
മലരടിയും ജഗദീശ! മറന്നു ഞാൻ.

(മുലകുടിമാറിയ നിമിഷംമുതൽ ഈ മനസ്സ് ആ മാരനുമായി മല്ലുപിടിച്ച് അവിടുത്തെ തൃക്കഴൽപോലും മറന്നു. കുന്നിൻമുകളിൽനിന്നു വരുന്ന പാറപോലെ ഇതിൻെറ ഗതി എന്നും കീഴോട്ടായിരുന്നു.)

കുട്ടികളേ, ഇതാ, വായിയ്ക്കൂ, ഒരു ശ്ലോകം, നാലു ദിവസമെങ്കിലും ആത്മാർത്ഥതയോടെ നാമം ജപിച്ചിട്ടുള്ള ഒരുവനും കണ്ണുനിറയാതെ ഉരുവിടാനാവാത്ത ശ്ലോകം !

നിലയനമേറി ഞെളിഞ്ഞിരുന്നിവണ്ണം
തലയിണപോലെ തടിച്ചു തീററി തിന്ന്
തുലയണമെന്നു പുരൈവ ഭവാനുമെൻ–
തലയിൽ വരച്ചതിതെന്തൊരു സങ്കടം!

വീട്ടിൽ ഞെളിഞ്ഞിരുന്ന് തീററിതിന്നു തിന്ന് തലയണിപോലെ ഞാൻ തടിച്ചുവീത്തു്. ഇങ്ങനെ നശിക്കണമെന്നാണോ അവിടുന്നെൻെറ തലയിലെഴുതിയത് — ഈശ്വരസാക്ഷാത്കാരം കിട്ടാതെ തുലയണമെന്നോ ? ഭഗവൻ ഇതെത്ര സങ്കടം ?

നാം എല്ലാം സ്വയം ചോദിക്കേണ്ട ഒരു ചോദ്യം! വെറുതെ ഉണ്ടും ഉറങ്ങിയും വയറുനിറയ്ക്കുവാൻവേണ്ടി വല്ലതും ജോലിചെയ്തും അങ്ങനെ കഴിഞ്ഞുകൂടിയാൽ മതിയോ ? അങ്ങനെ വെറുതെ കഴിഞ്ഞുകൂടിയാൽ തലയിണപോലെ തടിച്ചുവീക്കും. പക്ഷേ ഉള്ളിൽ വെറും പഞ്ഞി മാത്രം. — കാററിൽ പറക്കുന്ന പഞ്ഞി. അതുകൊണ്ടു കാര്യമൊന്നുമില്ല എന്ന് ഗുരുദേവൻ നമ്മെ ഓർമ്മിപ്പിക്കുന്നു.

ഈശ്വരനെ കാണാത്ത വേദനകൊണ്ടു തുടിക്കുന്നതാണ് അവിടുത്തെ ആദ്യകാല കവിതകളുടെ ഓരോ അക്ഷരവും. ഇത്തരം അനേകം ശ്ലോകങ്ങൾ അടങ്ങിയതാണ് അവ. അതിൻെറ കാവ്യഗുണത്തെയല്ല ഞാൻ വിലയിരുത്തിയത്. കാവ്യഗുണത്തിലും അതിൻെറ ഓരോ വരിയും ചൈതന്യപൂർണ്ണമാണുതാനും.

കഴിഞ്ഞ ദിവസം നാം പറഞ്ഞ ഉദാഹരണങ്ങൾ എല്ലാം ശരിയായിരുന്നുവെന്ന് ആ കവിത വായിക്കുമ്പോൾ ബോധ്യമാകും. അതിലെ ഓരോ വരിയും കണ്ണീരിൻെറ കൊച്ചരുവി

യാണ് — ഭഗവാനെ കാണാൻ വെമ്പുന്ന ഭക്തന്റെ കണ്ണീർ. അതിന്റെ ഫലമായിരുന്നു അവിടുത്തെ സത്യദർശനം. സത്യസാക്ഷാത്ക്കാരത്തിനുശേഷമുള്ള കവിതകളിൽ കണ്ണീരിന്റെ കണികപോലും ഇല്ല. ആദ്യം പൊഴിച്ച കണ്ണീർത്തുള്ളികഠം അമൃതബിന്ദുക്കളായി മാറിയതാണോ പിന്നീടുള്ള കവിതകഠം എന്നു തോന്നിപ്പോകും. അതിലോരോ ശ്ലോകവും ആദ്ധ്യാത്മികചൈതന്യമില്ലാത്ത, മൃതതുല്യരായ, ഭൗതികവാദികഠക്കുപോലും ജീവൻ പകരാൻ പററിയതാണ്. ആ അമൃതബിന്ദുക്കഠം അടുത്ത ദിവസം പരിശോധിക്കാം.

സത്യദർശനത്തിനുള്ള വ്യഗ്രത നമ്മിലും ഉണ്ടാകട്ടെ. എല്ലാ സത്യദർശികളുടെ പാദങ്ങളിലും പ്രണാമം അർപ്പിച്ചുകൊണ്ടു് ഇന്നു നമുക്കറങ്ങാം.

---

# മഹാത്മാവായ ധൃതരാഷ്ട്രർ

## വി. എം. വിമല, വളളൂർമന

ഭയങ്കരമായ കുരുക്ഷേത്രയുദ്ധം നടക്കുകയാണ്. മഹാധനുർദ്ധരനായ ഭാരതപിതാമഹൻ ശിഖണ്ഡിയാൽ നിലംപതിപ്പിക്കപ്പെട്ടു, പരാജിതനാക്കപ്പെട്ടു. വിസ്മയാവിഷ്ടരായ ദേവഗന്ധർവ്വന്മാരടക്കം സകലരും, ഭാർഗ്ഗവരാമനുപോലും തോല്പിക്കാൻ കഴിയാതിരുന്ന ഭീഷ്മർ പാഞ്ചാലനാൽ പരാജിതനാക്കപ്പെട്ടതു കണ്ടു് സ്തബ്ധരായി നില്പായി. 'കാലം' എന്നല്ലാതെ മററെന്തു പറയാനാണ് ? ഭീഷ്മരുടെ പതനത്തോടൊപ്പം കൗരവരുടെ ആശാസൗധം തകർന്നുവീണു. പാണ്ഡവരുടെ അജയ്യത ഒരിക്കൽക്കൂടി സ്പഷ്ടമായി. സേനാധിപത്യം വഹിച്ചു്, കൗരവസൈന്യത്തെ യുദ്ധക്കളത്തിലേയ്ക്കു നയിക്കുന്നതിനു മുമ്പായി ഭീഷ്മർ ദുര്യോധനനോടു് രണ്ടു സംഗതികഠം തീർത്തുപറഞ്ഞിരുന്നു. അതിൽ ഒന്നു്, സ്ത്രീ പുരുഷനായിത്തീർന്ന ശിഖണ്ഡിയെ താൻ എതിരിടില്ലെന്നും, രണ്ടാമത്തേതു്, തനിക്കു് പാണ്ഡവർ കൗരവരിൽനിന്നു് ഒട്ടും വ്യത്യസ്തന്മാരല്ലാത്തതിനാലും, അവർ കൃഷ്ണാനുഗൃഹീതരായതിനാലും അവർ തനിക്കു് അവദ്ധ്യരാണെന്നും ആയിരുന്നു. കൗരവസൈന്യത്തിലെ യോദ്ധാക്കഠം ധനഞ്ജയസംരക്ഷണത്തിൽ ഭീഷ്മരെ എതിർക്കുന്ന ശിഖണ്ഡിയെ എതിർക്കുവാൻ കഴിയുന്നതും ശ്രമിച്ചെങ്കിലും ഭീഷ്മരെ രക്ഷിക്കാനവർക്കു കഴിഞ്ഞില്ല.

ഉത്തരായണവും പ്രതീക്ഷിച്ചു ശരശയ്യയിൽ കിടക്കുന്ന ഭീഷ്മർ ആ അവസരത്തിൽപോലും, തന്നെ സമീപിച്ച ദുര്യോധനനോടു് തന്റെ പതനത്തോടെയെങ്കിലും, പാണ്ഡവരുമായി സന്ധിചെയ്‌വാൻ ഉപദേശിക്കുന്നു. എന്നിട്ടും കുരുകുലമന്നവൻ അതിനു വഴങ്ങിയില്ല. പിന്നീടു് തന്നെ ഏകാന്തത്തിൽ വന്നു് അഭിവാദ്യം ചെയ്ത കർണ്ണനോടു് യുദ്ധത്തിൽ പാണ്ഡവപക്ഷം സമാശ്രയിക്കാൻപോലും ഭീഷ്മർ ആവശ്യപ്പെടുന്നു. കാരണം, ദുര്യോധനന്റെ വാശിക്കു് പ്രധാനകാരണം കർണ്ണന്റെ പൗരുഷമാണെന്നും കർണ്ണൻ പിന്മാറിയാൽ ബന്ധുജനങ്ങഠം തമ്മിലുള്ള പോരാട്ടം അവസാനിക്കും എന്നും ഭീഷ്മർ ചിന്തിച്ചു. കർണ്ണന്റെ മറുപടിയും നിരാശാജനകമായിരുന്നു.

പിന്നീടു് സർവ്വസൈന്യാധിപതിയായി ദ്രോണാചാര്യർ വാഴിക്കപ്പെട്ടപ്പോഠം ഭീഷ്മപതനത്താൽ ഭഗ്നോത്സാഹയായ കൗരവവരൂഥിനി പൂർവ്വാധികം ഉത്സാഹത്തോടെ അടർക്കളത്തിലേയ്ക്കു പുറപ്പെട്ടു. തനിക്കു നല്കിയ ബഹുമതിക്കു പ്രത്യുത്തരമായി ദ്രോണർ, 'ധനഞ്ജയന്റെ അഭാവത്തിൽ താൻ ധർമ്മപുത്രരെ ബന്ധനസ്ഥനാക്കി നല്കാം' എന്നു ദുര്യോധനനു വാഗ്ദാനവും നല്കി. എന്നാൽ ഒപ്പംതന്നെ ദ്രുപദപുത്രൻ തന്റെ അന്തകനാണ് എന്നു് ദുര്യോധനനെ ഓർമ്മിപ്പിക്കു

കയും ചെയ്തു. യുദ്ധം തുടങ്ങി അഞ്ചാം ദിവസം ധൃഷ്ടദ്യുമ്നനാൽ ദ്രോണരും വധിക്കപ്പെട്ടു.

അരമനയിൽ അന്ധനായ ധൃതരാഷ്ട്രരെ സൂതനായ സഞ്ജയൻ ഈ വിവരമെല്ലാം പറഞ്ഞറിയിക്കയാണ്. കേവലം അസംഭാവ്യമെന്നു കരുതിയിരുന്ന, കൗരവപക്ഷീയരും മഹാരഥന്മാരുമായ ഭീഷ്മരുടെയും ദ്രോണരുടെയും പതനവാർത്ത കേട്ട് വൃദ്ധനായ കൌരവമന്നവൻെറ ഹൃദയം നിരാശയിൽ ആലിലപോലെ വിറകൊണ്ടു. പുത്രനാശമോർത്ത ആ വൃദ്ധൻ തൻെറ നിസ്സഹായതയിൽ ദുഃഖംപൂണ്ടു. നിരവധി സന്താനങ്ങളുണ്ടെന്നിരിക്കിൽത്തന്നെ ഒരു സന്താനത്തിന്നു സംഭവിക്കുന്ന നാശം മാതാപിതാക്കന്മാർക്ക് സഹിക്കാനാവുന്നില്ല. അങ്ങനെയിരിക്കെ പുത്രശതവും നഷ്ടപ്പെടുന്ന ഭാവി അന്ധനായ ആ രാജാവ് എങ്ങനെ സഹിക്കും? ദുഃഖതപ്തനായ ധൃതരാഷ്ട്രർക്ക് ബോധക്ഷയമുളവായതിൽ ആശ്ചര്യപ്പെടുവാനില്ല. ധൃതരാഷ്ട്രർ സഞ്ജയനോടു പറയുന്നു.

മുഹ്യതേ മേ മനസ്താത
കഥാ താവന്നിവാര്യതാം,
ഭൂയസ്തു ലബ്ധസംജ്ഞസ്ത്വാം
പരിപൃച്ഛാമി സംജയ.

(മഹാഭാരതം ദ്രോണപർവ്വം 9. 44.)

(എനിക്കു ബോധക്ഷയം വരുന്നു. അതിനാൽ വിവരണം തൽക്കാലം നിറുത്തുക. വീണ്ടും എനിക്കു ബോധംവന്നാൽ ഞാൻ കഥ തുടരാനാവശ്യപ്പെടാം.)

ബോധക്ഷയത്താൽ നിലംപതിച്ച ധൃതരാഷ്ട്രരെ തുല്യദുഃഖിതകളായ കൌരവസ്ത്രീകം ശീതോപചാരാദികളാൽ ബോധവാനാക്കുന്നു. അജയ്യരായ പാണ്ഡുപുത്രന്മാരുടെ വിജയഹേതു ശ്രീകൃഷ്ണപരമാത്മാവാണെന്ന്, ധൃതരാഷ്ട്രർ തൻെറ പുത്രനാശദുഃഖത്തിലൂടെ അറിഞ്ഞ്, അദ്ദേഹത്തെ–ശ്രീകൃഷ്ണനെ–സ്തുതിക്കുന്നു.

മനുഷ്യന്ന് സർവ്വമോഹാവരണങ്ങളും ഭേദനം ചെയ്താലേ ജഗത്ക്കാരണനായ സാക്ഷാൽ സർവ്വേശ്വരനെ കാണ്മാൻ സാധിക്കുകയുള്ളു. അപ്പോഴം സകല ദൌർബല്യങ്ങളും അവനിൽ അസ്തമിതപ്രായങ്ങളാകുന്നു. അതോടെ സമഭാവത്തിൽ സർവ്വവും വീക്ഷിക്കാനും, ഈശ്വരലീലയിൽ ഒരു ചെറിയ കളിപ്പാട്ടമാകാൻ കഴിഞ്ഞതിൽ സ്വയം ചരിതാർത്ഥനായി മനക്കരുത്തു നേടാനും അവൻ സമർത്ഥനാവുന്നു. ധൃതരാഷ്ട്രരുടെ ഇപ്പോഴത്തെ അവസ്ഥയും ഇതുതന്നെയാണ്. പാണ്ഡവർക്ക് ന്യായപ്രകാരം ലഭിക്കേണ്ട അവകാശം നൽകി പ്രാജ്ഞമതം അനുസരിക്കാൻ ഇന്നദ്ദേഹമശക്തനാണ്. അഥവാ പുത്രസ്നേഹം അതിന്നു വിലങ്ങുതടിയാണ്. എന്നാൽ പുത്രനാശം തീർച്ചയാണ്. അതു കാണ്മാൻ കഴിവുമില്ല. ഇങ്ങനെ കലശലായ മനോവ്യഥ മോഹാവരണം നീക്കി തൻെറ യഥാർത്ഥാവസ്ഥ കാണ്മാനദ്ദേഹത്തെ ശക്തനാക്കുന്നു. അപ്പോഴാണ് കാലത്തിൻെറ കരത്തിൽ താൻ ഒരു കളിപ്പാവയാണ് എന്ന വസ്തുതയും കൃഷ്ണനാകുന്ന കാലപുരുഷൻെറ മാഹാത്മ്യവും അദ്ദേഹം അറിയുന്നത്. ശ്രീകൃഷ്ണതത്ത്വം അറിയുന്നതോടെ അദ്ദേഹത്തിൻെറ മനോവ്യഥ ആനന്ദക്കടലായി മാറുന്നു. ഭക്ത്യുത്ക്കർഷത്തോടെ അദ്ദേഹം കൃഷ്ണമഹിമകളെ പാടിപ്പാടി സ്വന്തം കദനഭാരത്തെ മറക്കുന്നു. അദ്ദേഹം സഞ്ജയനോടു പറയുകയാണ്:

നാരായണോ രണേ നാഥോ
ദിവ്യോ ദിവ്യാത്മകഃ പ്രഭുഃ,
യസ്യ ദിവ്യാനി കർമ്മാണി
പ്രവദന്തി മനീഷിണഃ,
താന്യഹം കീർത്തയിഷ്യാമി
ഭക്ത്യാ സ്ഥൈര്യാർത്ഥമാത്മനഃ.

(മ. ഭ. ദ്രോ പ. 10. 76, 77)

''വിദ്വാന്മാർ കീർത്തിച്ചിട്ടുള്ള ശ്രീനാരായണൻെറ ദിവ്യലീലകളെ ഭക്തിയോടെ ഞാൻ പാടട്ടെ; എന്തിന്ന്? എൻെറ ക്ഷയിച്ച മനഃസ്ഥൈര്യത്തെ വീണ്ടെടുക്കാൻ.''

ഭാരതീയഹൃദയമിതാണ്. നശ്വരമായ പ്രാപഞ്ചികഭാവങ്ങൾ എത്ര മധുരമായി തോന്നിയാലും അതൊരു പുറംതേപ്പാണ്. അതൊന്നുരഞ്ഞാൽ യഥാർത്ഥഭാവം തെളിയും. അതിനാൽ പ്രാപഞ്ചികാനുഭൂതികളെ ഭക്തിയുടെ മാധുര്യത്തിൽ പൊതിയുന്നതായാൽ, നിറസ്സുന്ദരമായാൽ, സദാ സുഖാനുഭൂതിയേ അതിൽനിന്നു ലഭിക്കയുള്ളു. ഈശ്വരചരണങ്ങളിൽ ദൃഢചിത്തനായ ഒരുവന്ന് പ്രാപഞ്ചികാഘാതങ്ങൾ ഒന്നും

തന്നെ അസഹനീയമായനുഭവപ്പെടുന്നതല്ല. ധൃതരാഷ്ട്രക്ക് ഈ നില കൈവന്നപ്പോഠ ദുഃഖം സഹനീയമായതു് ഇതിന്നൊരു ദൃഷ്ടാന്തമല്ലേ ? അദ്ദേഹം സമാധാനിക്കുകയാണു്:

''പ്രാപ്തഃ പ്രകൃതിതോ ധർമ്മോ
ന ധർമ്മോ മാമകാൻ പ്രതി,
ക്രൂരഃ സർവ്വവിനാശായ
കാലോഽസൌ നാതിവർത്തതേ.
അന്യഥാ ചിന്തിതാ ഹ്യർത്ഥാഃ
നരൈസ്താത മനസ്വിഭിഃ,
അന്യഥൈവ പ്രപദ്യന്തേ
ദൈവാദിതി മതിർമ്മമ.
തസ്മാദപരിഹാര്യേഽർത്ഥേ
സംപ്രാപ്തേ കൃച്ഛ്റ ഉത്തമേ,
അപാരണീയേ ദുശ്ചിന്ത്യേ
യഥാഭൂതം പ്രചക്ഷ്വ മേ.

(മ. ഭാ. ദ്രോ. പ. 11. 49 – 51)

''ധർമ്മാത്മാവായ ധർമ്മപുത്രക്കു് പൂർവ്വകൃതസുകൃതങ്ങളുടേയും, എൻെറ പുത്രന്മാക്കു് അവർ ചെയ്ത ദുഷ്കൃതങ്ങളുടേയും ഫലം ലഭിക്കാറായിത്തുടങ്ങി. അതിനാൽ പുത്രനാശം സംഭവിക്കാതിരിക്കില്ല. മനസ്വികഠക്കുപോലും ഒന്നുദ്ദേശിച്ചു് ആരംഭിക്കുന്ന കർമ്മത്തിൻെറ ഫലം അന്യഥാ സംഭവിക്കുന്നതു് കർമ്മഫലത്താലെന്നേ ഞാൻ കരുതുന്നുള്ളു. അതിനാൽ അനിയന്ത്രിതമാണെന്നുറപ്പുവരുന്ന ഈ യുദ്ധാവസാനത്തിൽ – പുത്രനാശത്തിൽ – ഞാൻ ധൈര്യവാനായിരിക്കുന്നു. യുദ്ധവാർത്ത യഥാതഥം വിവരിക്കുക.''

ധർമ്മം അധർമ്മത്തെ ജയിക്കും എന്ന വസ്തുത തികച്ചും ബോദ്ധ്യപ്പെട്ട ധൃതരാഷ്ട്രർ മനഃസ്ഥൈര്യം വീണ്ടെടുക്കുന്നു. പ്രാണി സ്വകർമ്മഫലം ഭുജിക്കും. അതിൽ ആർ ആരോടു പരിഭവിക്കാൻ ? പ്രപഞ്ചവ്യവഹാരമാസകലം സൃഷ്ടികർത്താവിൻെറ ലീലയായി കാണാനുള്ള ഹൃദയവിശാലത സിദ്ധിക്കുന്നതോടൊപ്പം, അദ്ദേഹത്തിന്നു് മനഃസ്ഥൈര്യം വീണ്ടുകിട്ടുന്നു. അതാണു് അദ്ദേഹം ആ ഘോരവിശസനം സംഭവിച്ച രീതിയിൽ വർണ്ണിക്കാൻ സംജയനോടു് ആവശ്യപ്പെടുന്നതു്. ഇവിടെയാണു് ധൃതരാഷ്ട്രരുടെ യഥാർത്ഥമാഹാത്മ്യം അറിയുവാൻ തുടങ്ങുന്നതു്. ഒരു വത്സലപിതാവായേ ധൃതരാഷ്ട്രരെ ഇതുവരെ കാണുവാൻ കഴിഞ്ഞിരുന്നുള്ളു. പുത്രവാത്സല്യം ഹേതുവായ പക്ഷപാതവും അദ്ദേഹത്തിൽ കാണാം. പുത്രനാശം സംഭവിക്കുമെന്നു തീച്ച്പ്പെട്ടതോടെ ധൃതരാഷ്ട്രർ ആളാകെ മാറുന്നു. ദുഃഖത്തിൻെറ കയ്പുററ കനിയാണു് ധൃതരാഷ്ട്രരുടെ ജീവിതാന്ത്യദശ. എന്നാൽ ആ ദുഃഖം അദ്ദേഹത്തെ പാടെ ഒരു മഹാത്മാവാക്കുകയാണു് ചെയ്തതു്.

ഭാരതീയസംസ്കാരം ആത്മനിയന്ത്രണത്തിലൂടെ നന്നാവാനാണു് അനുശാസിച്ചുപോന്നിട്ടുള്ളതു്. ഒരുവൻ അവനവനെ സർവ്വാവസ്ഥയിലും നിയന്ത്രിക്കുന്നതായാൽ അവനെവിടെ ദുഃഖം ? അങ്ങനെ നിയന്ത്രണത്തിലൂടെ ജീവിതത്തെ മുഴുവൻ ഈശ്വരാർപ്പണമായി യാപനം ചെയ്യുന്നതായാൽ ഒരിക്കലും അവന്നു പശ്ചാത്തപിക്കേണ്ടതായി വരികയില്ല; അവൻെറ ജീവിതം ആനന്ദനികേതനമായി മാറും, നിശ്ചയംതന്നെ.

---

## പുസ്തകാഭിപ്രായം

Tales from Ramakrishna: Retold by Irene R. Ray and Mallika Clare Gupta. (Advaita Ashrama, Calcutta - 700014; Price: Rs 4. 25.)

Even in the not - far - distant past our grandmothers used to entertain children with stories from our epics and Puranas and thereby inculcate in their tender minds high ideals of culture and character. In this way they struck the springs of our culture in the young generation and tried to mould their character. But, unfortunately, in these days when most people lead a kind of hectic life, they do not have the time and patience to bring up their children as worthy citizens. Moreover, people who can render such service are very rare, and even if there are any, they are handicapped by paucity of time, as already stated. Another alternative to achieve the same end is to make available to the young

generation cheap and attractive books on the great heroes and heroines of our country. It is such a book that has been placed before us for review.

This book, "Tales from Ramakrishna," contains six stories and they have been selected from the teachings and parables of Sri Ramakrishna and rewritten in an interesting manner making them palatable to the young generation.

The Stories of Sarvamangala, Jatila, and Kamala particularly teach the values of simple faith, childlike simplicity and purity of mind for advancing towards God. Devicharan could get 'Durga' herself in the form of his own daughter Sarvamangala. Was it not his perfect faith and devotion to Durga that set him on to perform Durgapuja ? How was Jatila able to get Madhusudan as his companion for going to School ? His mother was pure and good. She had utmost faith in Madhusudan and Jatila had simple unquestioning faith in his mother. On the other hand, his teacher failed to see Madhusudan because he was not pure enough at heart. Kamala, the thirteen year old girl, could cross the river without the help of the ferryman. She could also save the pundit from sinking in the water. How was it possible? It was entirely due to her perfect faith in Hari and her earnest supplications to Him.

The story of the Seven Jars has another lesson to teach us. The barber would have lost his life if the king had not told him that the Seventh Jar was a trap to catch him. It was the Jar of desire. It could never be filled. The barber learned that he should not be greedy.

Repeating the holy word that the monk had given him, the cobra not only got rid of his evil tendency to harm others, but became too good, too much satvic, with the result that he was harmed by others in turn. However, later, acting on the advice of his guru, he protected himself by hissing and thus frightening away the boys who wanted to injure him. This Parable teaches us how and to what extent we should practise ahimsa in our lives in the work - a - day world.

Thus, when we finish reading each story, we feel that our minds have been impressed with a new great moral truth. And that should be one of the aims of good literature. Literature should be not only entertaining but also enlightening and elevating. Judged by this criterion, we can definitely say that this is a really good work which may profitably be read by all people -old as well as young.

The printing and get-up leave nothing to be desired; and the pictures given are realistic and fascinating. If at all there is anything to be said adverse, it is with regard to the price which seems to be a bit too high for the size of the book.

— V. K. Nair

---

# വാർത്തകൾ

ശ്രീരാമകൃഷ്ണസംഘത്തിൻെറ തലസ്ഥാനമായ ബേലൂർമഠത്തിൽവെച്ച് ശ്രീരാമകൃഷ്ണദേവൻെറ 140-ാം ജന്മദിനം മാർച്ച് 15-ാംനു ആഘോഷിക്കപ്പെട്ടു. 25000-ത്തോളം ഭക്തജനങ്ങൾക്ക് അന്നു് പ്രസാദം നൽകുകയുണ്ടായി. തുടർന്നു 23-ാംനു ഞായറാഴ്ചയായിരുന്നു അതു സംബന്ധിച്ചുള്ള പൊതുസമ്മേളനം. അന്നും ധാരാളം ഭക്തജനങ്ങൾ ആഘോഷങ്ങളിൽ പങ്കുകൊണ്ടു. മുപ്പതിനായിരത്തിലധികം ഭക്തന്മാക്ക് അന്നും പ്രസാദം നൽകുകയുണ്ടായി. 15-ാംനു രാത്രി നടന്ന കാളിപൂജയ്ക്കുശേഷം പുതുതായി 16 പേർ വിരജഹോമം ചെയ്തു് സന്ന്യാസദീക്ഷയും 19 പേർ ബ്രഹ്മചര്യദീക്ഷയും സ്വീകരിച്ചു.

സംഘത്തിൻെറ വൈസ്പ്രസിഡണ്ടുമാരായി ശ്രീമദ് ഭൂതേശാനന്ദസ്വാമികളും ശ്രീമത് കൈലാസാനന്ദസ്വാമികളും, സിക്രട്ടറിമാരായി ശ്രീ ഹിരണ്മയാനന്ദസ്വാമികളും ശ്രീ ഗീതാനന്ദസ്വാമികളും ഭൂരിപക്ഷാഭിപ്രായപ്രകാരം തെരഞ്ഞെടുക്കപ്പെട്ടിരിക്കുന്നു.

കാലടി ശ്രീരാമകൃഷ്ണഅദ്വൈതാശ്രമത്തിൽവെച്ച് മേയ് 12, 13, 14 തീയതികളിൽ ആദ്ധ്യാത്മിക അന്തര്യോഗവും 15, 16 തീയതികളിൽ ശ്രീശങ്കരരാമകൃഷ്ണജയന്തിയും നടക്കുന്നതാണു്. അന്തര്യോഗത്തിൽ

പങ്കെടുക്കുവാനാഗ്രഹിക്കുന്നവർ മെയ് 11-ാംനു- വൈകുന്നേരം ആശ്രമത്തിൽ എത്തിച്ചേരേണ്ടതും ഭക്ഷണച്ചെലവിനും മറ്റുമായി 30 ക. ആശ്രമത്തിൽ അടയ്ക്കേണ്ടതുമാകുന്നു.

തൃശ്ശൂർ പൂങ്കുന്നം വിവേകാനന്ദവിജ്ഞാനഭവനത്തിൽവെച്ച് മേയ് 18-ാംനു- ഞായറാഴ്ച ശ്രീശങ്കരജയന്തി സംബന്ധിച്ചും 25-ാംനു- ശ്രീബുദ്ധജയന്തി സംബന്ധിച്ചും ഓരോ സിമ്പോസിയം നടത്തുന്നതായിരിക്കും. പേരെടുത്ത പണ്ഡിതന്മാർ രണ്ട് ആചാര്യന്മാരുടെയും ജീവിതങ്ങളിലെ വിവിധ വശങ്ങളെപ്പറ്റി പ്രബന്ധങ്ങളെഴുതി വായിക്കാമെന്നു സമ്മതിച്ചിട്ടുണ്ട്.

വിലങ്ങൻ ആശ്രമത്തിൽവെച്ച് മാസംതോറും നടത്തിവരാറുള്ള ഏകദിന അന്തര്യോഗം മേയ് 11-ാംനു- ഞായറാഴ്ചയായിരിക്കും.

* * *

കന്യാകുമാരിയിൽ വിവേകാനന്ദമിഷനുവേണ്ടി സമർപ്പണബുദ്ധിയോടെ പ്രവൃത്തിയെടുക്കുവാൻ തയ്യാറായിട്ടുള്ള ആജീവനാന്തസേവകന്മാരുടെ രണ്ടാമത്തെ സംഘത്തിന്റെ പരിശീലനം 1975 ഏപ്രിൽ 12-ാംനു- അവസാനിച്ചിരിക്കുന്നു. സംഘത്തിലുള്ള 16 പേരും ഇന്ത്യയുടെ വടക്കുകിഴക്കൻ സംസ്ഥാനങ്ങളിൽ പ്രവർത്തനങ്ങൾക്കു താമസിയാതെ പോകുന്നതായിരിക്കും. മൂന്നാമത്തെ സംഘത്തിന്റെ പരിശീലനം സെപ്റ്റംബർ 11-ാംനു- ആരംഭിക്കുന്നതാണ്. അതിൽ ചേരുവാനാഗ്രഹിക്കുന്നവർ ഡിഗ്രി പരീക്ഷ പാസ്സായിട്ടുള്ളവരും അവിവാഹിതരും 30 വയസ്സിൽ താഴെ പ്രായമുള്ളവരും ആയിരിക്കണം. കൂടുതൽ വിവരങ്ങൾ അറിവാനാഗ്രഹിക്കുന്നവർ കന്യാകുമാരി വിവേകാനന്ദകേന്ദ്രം സെക്രട്ടറിക്കെഴുതുക.

## എട്ടു പ്രശ്നങ്ങൾ

'കേരളത്തിന്റെ പ്രശ്നങ്ങളെ അടിസ്ഥാനപരമായി എങ്ങനെ നേരിടാം ?' എന്ന വിഷയത്തെ കേന്ദ്രമാക്കി എറണാകുളം പ്രസ്സ് ക്ലബ്ബ് ഹാളിൽ മാർച്ച് 2 നു് കൂടിയ പത്രാധിപന്മാരുടെ സമ്മേളനത്തിൽ ശ്രീമാന്മാർ കെ. പി. മാധവൻനായർ, പ്രൊഫ; ജി. കുമാരപിള്ള, ഡി. രാമചന്ദ്രൻപോററി, കെ. ഭീമൻനായർ തുടങ്ങി പലരും പങ്കെടുത്തിരുന്നു. 'ദർശനം' വാരികയുടെ ആഭിമുഖ്യത്തിലാണ് ചർച്ച സംഘടിപ്പിച്ചിരുന്നതു്. ഈ വിഷയത്തെപ്പററി പൊതുജനാഭിപ്രായമറിയുവാൻ ഒരു ശ്രമം നടത്തണമെന്ന് യോഗം നിശ്ചയിച്ചതനുസരിച്ച് തയ്യാറാക്കിയ ചോദ്യാവലി താഴെ കൊടുക്കുന്നു. വായനക്കാർ ഉത്തരങ്ങൾ 'ദർശനം' വാരിക, കഞ്ഞിപ്പാടം P. O., ആലപ്പുഴ – 5 എന്ന വിലാസത്തിൽ അയച്ചുകൊടുക്കണം.

ചോദ്യങ്ങൾ: 1. നമ്മെ അഭിമുഖീകരിക്കുന്ന പ്രധാന വിഷമപ്രശ്നങ്ങൾ ഏവ ? 2. ഈ പ്രശ്നങ്ങൾ പരിഹരിക്കുന്നതിനു് വിശ്വാസ്യമായ ഏതെങ്കിലും പ്രവർത്തനം ഇന്നു കേരളത്തിൽ നടക്കുന്നതായി അറിവുണ്ടോ ? ഉണ്ടെങ്കിൽ ഏതു് ? 3. കേരളത്തിനു് സാംസ്കാരികമായും സാമ്പത്തികമായും ഭരണപരമായും മാതൃക കാട്ടുന്ന ഒരു സാമൂഹ്യവ്യവസ്ഥയുടെ രൂപരേഖ തയ്യാറാക്കാമോ ? 4. ഉള്ളതു് എല്ലാവർക്കും, പോരാത്തതു് എല്ലാവരും ചേർന്നു്, സുഖമായാലും ദുഃഖമായാലും ഒന്നിച്ച്. ഇപ്രകാരമൊരു ജീവിതം സാദ്ധ്യമാകുമെന്നു വിശ്വസിക്കുന്നുവോ ? ഇല്ലെങ്കിൽ കാരണം വ്യക്തമാക്കാമോ ? 5. മനുഷ്യത്വത്തിന്റെ പുരോഗതിക്കു് ചെറുസമൂഹങ്ങളുടെ അടിസ്ഥാനത്തിലുള്ള സംവിധാനമോ, ഇന്നത്തെമാതിരിയുള്ള കേന്ദ്രീകൃത സംവിധാനമോ ഏതായിരിക്കും സഹായകം ? 6. കേരളജനത അയൽവക്ക അടിസ്ഥാനത്തിൽ മാസംതോറും കൂടിച്ചേർന്നു്, കേരളത്തിന്റെ പ്രശ്നങ്ങളെപ്പററി പൊതുവായും അതതു പ്രദേശത്തെ പ്രശ്നങ്ങളെപ്പററി പ്രത്യേകമായും ആലോചിക്കുകയും, സർവ്വസമ്മതമായ തീരുമാനങ്ങൾക്കനുസരിച്ച് സാമൂഹ്യജീവിതം നയിക്കുകയും ചെയ്യുന്നതു്, ഇന്നത്തെ പ്രശ്നങ്ങൾക്കു് ഏററവും നല്ല മരുപടിയായിരിക്കുമെന്നും, നവസമുദായരചനയ്ക്കു് പരസ്പരബന്ധമുള്ള ഈ അയൽസമൂഹങ്ങൾ ഏററവും നല്ല അടിക്കല്ലുകളായിത്തീരുമെന്നും ഉള്ള അഭിപ്രായത്തോടു് യോജിക്കുന്നുവോ ? 7. കേരളത്തിൽ ഇന്നുള്ള എല്ലാ സംഘടനകളും യോജിച്ച്, അടിസ്ഥാനമാനുഷികപ്രശ്നങ്ങളെ അഭിമുഖീകരിക്കുന്നതിനു് ഏതെങ്കിലും സാദ്ധ്യത കാണുന്നുണ്ടോ ? ഐക്യത്തിനു് ഒരു പ്രായോഗിക പരിപാടി നിർദ്ദേശിക്കാമോ ? 8. കേരളത്തിൽ സമൂലമായ പരിവർത്തനം സാധിക്കുന്നതിനു് താങ്കൾ മറ്റേതെങ്കിലും മാർഗ്ഗം കാണുന്നുണ്ടോ ? ഉണ്ടെങ്കിൽ വ്യക്തമാക്കിയാലും.

# പ്രബുദ്ധകേരളം




**ഉത്തിഷ്ഠത! ജാഗ്രത! പ്രാപ്യ വരാൻ നിബോധത!**

| വാല്യം 60 | 1975 ജൂൺ | ലക്കം 6 |
|---|---|---|

## അമൃതവാണി

മററുള്ളവരുടെ കുററങ്ങൾ ചെന്നു ചൂണ്ടിക്കാട്ടുന്നതിന്നു മുമ്പു് നല്ലവണ്ണം ആലോചിക്കണം. സ്വാന്തത്തിൽ സത്യം നേരിട്ടു കാണാൻ ശ്രമിക്കുന്നേടത്തോളം അനുഭൂതിയിലേയ്ക്കുള്ള അവരുടെ മാർഗ്ഗം അവർ അവലംബിച്ചുകൊള്ളട്ടെ. വിശാലവും സ്പഷ്ടവുമായ സത്യം കാണപ്പെടുമ്പോൾ, ഭാരതത്തിലെ സിദ്ധന്മാരെല്ലാം സാക്ഷ്യപ്പെടുത്തിയിട്ടുള്ള, സത്യം സാക്ഷാത്കരിച്ചിട്ടുള്ളവരെല്ലാം സാക്ഷ്യപ്പെടുത്തിയിട്ടുള്ള, ആ അത്ഭുതാനന്ദം നേരിട്ടറിഞ്ഞുകൊള്ളും. ആ ഹൃദയത്തിൽനിന്നു് സ്നേഹത്തിന്റേതായ വാക്കുകളേ പുറപ്പെടൂ. അപ്പോൾ, അപ്പോൾ മാത്രമേ, വിഭാഗീയകലഹങ്ങളെല്ലാം തീരൂ. അപ്പോൾ ഹിന്ദുവെന്ന പേരുള്ളവരെയെല്ലാംതന്നെ, ഹൃദയത്തിലേയ്ക്കു കൊണ്ടുവന്നാശ്ലേഷിക്കാനും, തീവ്രമായി സ്നേഹിക്കാനും നാം പ്രാപ്തരാകും. എന്റെ വാക്കുകൾ ശ്രദ്ധിക്കുക: ഹിന്ദുവെന്ന വാക്കുതന്നെ കുരുത്തേറിയ ഒരു വൈദ്യുതാഘാതം നിങ്ങളിലുളവാക്കുമ്പോൾ മാത്രമേ നിങ്ങളൊരു ഹിന്ദുവാകൂ. ഹിന്ദുവെന്നറിയപ്പെടുന്നവൻ, ഏതു രാജ്യത്തുനിന്നെങ്കിലും വരട്ടെ, നമ്മുടെ ഭാഷയോ മറേറതെങ്കിലും ഭാഷയോ സംസാരിക്കട്ടെ, ഉടനടി നിങ്ങളോടു് ഏററവും അടുത്തവനും നിങ്ങൾക്കു് ഏററവും പ്രിയപ്പെട്ടവനുമാകുമ്പോൾ മാത്രമേ നിങ്ങളൊരു ഹിന്ദുവാകൂ. ഹിന്ദുവെന്ന പേരുള്ള ഏതൊരുവന്റെയും കഷ്ടതകൾ നിങ്ങളുടെ കരളിൽ കടന്നു് നിങ്ങളുടെ പുത്രൻതന്നെ കഷ്ടതയിൽ പെട്ടിരിക്കുന്നു എന്ന തോന്നലുണ്ടാക്കുമ്പോൾ മാത്രമേ നിങ്ങളൊരു ഹിന്ദുവാകൂ. മഹാനായ ഗുരു ഗോവിന്ദസിംഹനെപ്പോലെ, ഹിന്ദുക്കൾക്കുവേണ്ടി എല്ലാം സഹിക്കുവാൻ ഒരുക്കമാകുമ്പോൾ മാത്രമേ നിങ്ങളൊരു ഹിന്ദുവാകൂ ... നിങ്ങളുടെ നാട്ടുകാർക്കുള്ള ആയിരം കുററങ്ങൾ നിങ്ങൾക്കു കാണാൻ കഴിഞ്ഞേയ്ക്കാം. പക്ഷെ അവർക്കും ഹിന്ദുരക്തമാണുള്ളതെന്നു നിങ്ങൾ ധരിക്കണം. നിങ്ങൾക്കു് ആരാധ്യരായ ഒന്നാമത്തെ ഈശ്വരന്മാരാണവർ. അവരുടെ പ്രവൃത്തികളെല്ലാം നിങ്ങളെ ഉപദ്രവിക്കാനായിട്ടാണെങ്കിൽത്തന്നെ, അവരൊക്കെ നിങ്ങളെ ശപിക്കയാണെങ്കിൽത്തന്നെ, നിങ്ങൾ അവർക്കു സ്നേഹവചസ്സുകളാണയച്ചുകൊടുക്കേണ്ടതു്. ഇത്തരക്കാരനാണു് ഹിന്ദുവെന്ന പേരിന്നർഹൻ. എല്ലായ്പോഴും ഇത്തരത്തിലുള്ള ഒരാദർശമാണു നമ്മുടെ മുമ്പിൽ വേണ്ടതു്. നമുക്കു കലഹായുധങ്ങളെല്ലാം ദൂരെ വലിച്ചെറിയാം. ഉത്കൃഷ്ടമായ ഈ സ്നേഹപ്രവാഹം ചുററുപാടും പ്രസരിപ്പിക്കാം.

— വിവേകാനന്ദസാഹിത്യസർവ്വസ്വം III. പേജ് 267 — 268.

# ഭഗവദ്ഗീത

**മൃഡാനന്ദസ്വാമി**

ഹിന്ദുമതത്തിന്നു് പ്രമാണഭൂതമായ ഒരു മുഖ്യഗ്രന്ഥമാണല്ലൊ ഗീത. 'സമസ്തവേദാത്ഥ സാരസംഗ്രഹഭൂതം' എന്നു് ശ്രീശങ്കരഭഗവത് പാദർ അതിനെ വിശേഷിപ്പിക്കുന്നു. അതായതു് വേദങ്ങളിൽ പ്രതിപാദിച്ചിട്ടുള്ള എല്ലാ വിഷയങ്ങളുടെയും സാരസംഗ്രഹമായിട്ടുള്ളതു്. വേദവേദാന്തങ്ങളിൽ പ്രതിപാദിച്ചിട്ടുള്ള മഹനീയങ്ങളായ തത്ത്വസിദ്ധാന്തങ്ങളുടെയെല്ലാം പ്രായോഗികരൂപത്തെ കാണിച്ചുതരുന്നതാണു് ഗീത. ലൗകികജീവിതത്തിൽ ഒരുവന്നു് നേരിടേണ്ടിവരുന്ന പ്രതിസന്ധികളെ തന്റെ ആദ്ധ്യാത്മികജീവിതത്തിന്നു് ഹാനികരമാകാത്തവിധം എങ്ങനെ നേരിട്ടു് വിജയം നേടാമെന്നാണു് ഗീത പ്രധാനമായും ഉപദേശിക്കുന്നതു്. രണ്ടു വിധം ധമ്മങ്ങളുള്ളതിൽ പ്രവൃത്തിലക്ഷണമായ ധമ്മം അഭ്യുദയത്തിന്നും നിവൃത്തിലക്ഷണമായ ധമ്മം നിഃശ്രേയസത്തിന്നും കാരണമാണെന്ന ഒരു ധാരണ സാമാന്യജനങ്ങളുടെ ഇടയിൽ വന്നപ്പോഠം രണ്ടുവിധം ധമ്മങ്ങളും എങ്ങനെ നിഃശ്രേയസകാരണമാക്കിത്തീക്കാമെന്നു ഗീത നമുക്കു കാണിച്ചുതരുന്നു. നിത്യാനിത്യ വസ്തുവിവേകംകൊണ്ടു് ജീവിതലക്ഷ്യം ഭൗതികമല്ല, ആദ്ധ്യാത്മികമാണെന്നു് ഉറപ്പുവരുത്തി അതനുസരിച്ചു് നാം ചെയ്യുന്ന കമ്മങ്ങളെല്ലാം ആദ്ധ്യാത്മികസാധനയാക്കിത്തീത്തു് ജീവിതം സാത്ഥകവും ധന്യവുമാക്കിത്തീക്കാനാണു് ഭഗവാൻ ശ്രീകൃഷ്ണൻ ഗീതയിലൂടെ നമ്മെ ആഹ്വാനം ചെയ്യുന്നതു്. അദ്ദേഹം ഒന്നിനേയും നിന്ദിക്കുകയോ നിരസിക്കുകയോ ചെയ്യുന്നില്ല; എല്ലാററിനെയും ഉദാത്തീകരിച്ചു് ജീവിതലക്ഷ്യപ്രാപ്തിക്കു് ഉപയുക്തമായ രീതിയിൽ ഊജ്ജസ്വലമാക്കിത്തീക്കുവാൻ ഉപദേശിക്കുകയാണു് ചെയ്യുന്നതു്.

അടുത്തകാലത്തു് ഗീതയെ ഒരു ആദ്ധ്യാത്മികശാസ്ത്രമെന്ന നിലയിൽനിന്നു് ഒരു സാമൂഹ്യശാസ്ത്രമെന്ന നിലയിലേയ്ക്കു് കൊണ്ടുവരുവാനുള്ള ഒരു പ്രവണത കണ്ടുവരുന്നുണ്ടു്. സമുദായസ്നേഹികളായ അത്തരം സാധകരുടെ വാദമുഖമിതാണു്: ഗീതയെ ഒരു മോക്ഷശാസ്ത്രമായി വ്യാഖ്യാനിക്കുവാൻ ശ്രമിച്ചുകൊണ്ടിരുന്നതിന്റെ ഫലമാണു് ഇന്നു് ഹിന്ദുസമുദായത്തിന്നുണ്ടായിട്ടുള്ള അധഃപതനം മുഴുവൻ സമുദായത്തിലുള്ള മററു അംഗങ്ങളോടു് എങ്ങനെ പെരുമാറണമെന്നോ അവരുടെ ദുഃഖങ്ങളിൽ നാം എങ്ങനെ ഭാഗഭാക്കുകളാകണമെന്നോ ഉപദേശിച്ചു് സമുദായത്തിൽ ഐക്യമുണ്ടാക്കിത്തീക്കാൻ നാം ശ്രമിച്ചില്ല. വ്യക്തിഗതമായ മോക്ഷത്തെപ്പററി ചിന്തിച്ചും അതിന്നുവേണ്ടിയുള്ള സാധനകളിലേപ്പെട്ടും കഴിയുവാനാണു് നാം ഇതേവരെ ശ്രമിച്ചതു്. അതിന്നനുസരിച്ചു് മതനിഷ്ഠന്മാരായ പണ്ഡിതന്മാർ ഗീതയെ വ്യാഖ്യാനിക്കുകയും ചെയ്തു. അതുകൊണ്ടാണു് ഇന്നു് ഇതരസമുദായങ്ങളിൽ കാണുന്ന സാമൂഹ്യമായ ഐക്യം ഹിന്ദുക്കളുടെ ഇടയിൽ കാണാതിരിക്കുന്നതു്. മററുള്ളവരുടെ സഹകരണംകൊണ്ടു നേടേണ്ടുന്ന ഒരു കായ്യം ഹിന്ദുവായ മാധവൻ എന്ന നിലയിൽ നമുക്കു സാധിക്കുന്നില്ലെങ്കിൽ മുസ്ലീമായ അബ്ദുറഹിമാനായിത്തീന്നാൽ നമുക്കു സാധിക്കുന്നു. അതിന്നുള്ള കാരണം ഹിന്ദുക്കളുടെ ഇടയിൽ സാമൂഹ്യബോധം ഉണ്ടാക്കിത്തീക്കത്തക്കവണ്ണം നാം ഗീതയെ വ്യാഖ്യാനിക്കാതിരുന്നതാണു്. മാത്രമല്ല അജ്ജുനന്നു് ജാതിധമ്മങ്ങളും കുലധമ്മങ്ങളും നശിച്ചുപോകുന്നതിൽ വലിയ സങ്കടവും കാണുന്നു. ഒന്നാമധ്യായത്തിൽ യുദ്ധംകൊണ്ടുള്ള ദോഷങ്ങളെ വിവരിക്കുന്ന അവസരത്തിൽ, വണ്ണസങ്കരമുണ്ടാകാവുന്ന രീതിയിൽ ജാതിധമ്മങ്ങളുടെയും കുലധമ്മങ്ങളുടെയും നാശത്തിന്നു് ഹേതുഭൂതന്മാരായവക്കു് നിത്യനരകമാണു് ഫലമെന്നും പറയുന്നു. അതിൽനിന്നു ഹിന്ദുസമുദായശരീരത്തിലെ ഏററവും വലിയ പുഴക്കുത്തായി ഇന്നും അനുഭവപ്പെട്ടുകൊണ്ടിരിക്കുന്ന ജാതിയും ആചാരവുമെല്ലാം നിലനിത്തണമെ

ന്നാണ് അജ്ജ്യനന്റെ അഭിപ്രായമെന്നും തോന്നിപ്പോകുന്നു. അതുകൊണ്ടു ഗീതയുടെ ആവിർഭാവകാലത്തുപോലും ഉണ്ടായിരുന്ന രോഗങ്ങളെയെല്ലാം നശിപ്പിച്ച് ഹിന്ദുസമുദായശരീരത്തെ ദൃഢവും ബലവത്തുമാക്കിത്തീക്കുവാൻ സാധിക്കാതിരുന്നതു് ഗീതയെ വ്യഷ്ടിപരമായ മോക്ഷശാസ്ത്രമായി വ്യാഖ്യാനിച്ചതുകൊണ്ടാണ്. ഇനിയെങ്കിലും ആ നില മാററി സമുദായത്തിനു മുഴുവൻ ഉപയോഗപ്പെടും രീതിയിൽ സാമൂഹ്യശാസ്ത്രമെന്ന രീതിയിൽ ഗീതയെ മനസ്സിലാക്കുവാൻ ശ്രമിക്കുകയാണ് വേണ്ടതു്. സമുദായത്തിൽ അംഗങ്ങൾ എങ്ങനെ പെരുമാറണം? അവക്കു പരസ്പരമുള്ള കടമയെന്തു് ? മററു സമുദായങ്ങളെപ്പോലെ കെട്ടുറപ്പുള്ളതായിത്തീരാൻ സാമൂഹ്യതലത്തിലെന്തു ചെയ്യണം? എന്നെല്ലാം നാം ഗീതയിലൂടെ മനസ്സിലാക്കുവാൻ ശ്രമിക്കുകയാണ് വേണ്ടതു്.

ഒരു വീക്ഷണകോണത്തിൽക്കൂടി നോക്കുമ്പോൾ ഈ അഭിപ്രായം ശരിയായിരിക്കാം. 'യേ യഥാ മാം പ്രപദ്യന്തേ താംസ്തഥൈവ ഭജാമ്യഹം.' (ആർ എന്നെ ഏതു വിധത്തിൽ ഭജിക്കുന്നുവോ അവരെ ഞാനും ആ വിധത്തിൽ ഭജിക്കുന്നു.) എന്നു ഭഗവാൻ തന്നെപ്പററി പറഞ്ഞതു് ഗീതയെപ്പററിയും ശരിയാണ്. സ്വാഭിപ്രായമനുസരിച്ച് ഏതു നിലയിലും ഗീതയെ വ്യാഖ്യാനിക്കുവാൻ സാധിക്കും. പക്ഷെ ഉപക്രമോപസംഹാരാദിലിംഗങ്ങളെയെല്ലാം അടിസ്ഥാനമാക്കി ആചാര്യന്മാർ ആലോചിച്ചുറപ്പിച്ചു വെച്ചിട്ടുള്ള ഗീതാസന്ദേശത്തെ തന്റെ ജീവിതത്തിൽ പകത്തുവാൻ ശ്രമിക്കുകയല്ലാതെ തന്റെ അഭിപ്രായത്തെ ഗീതോപദേഷ്ടാവിന്റെ തലയിൽ വെച്ചുകെട്ടുവാൻ ശ്രമിക്കുന്നതു് പലപ്പോഴും ദോഷകരമായിത്തീന്നേയ്ക്കാം. ഗീതയിലെ ഓരോ അധ്യായത്തിന്റെയും അവസാനത്തിൽ നാം വായിക്കുന്നു: ''ശ്രീമദ്ഭഗവദ്ഗീതാസൂപനിഷത്സു ബ്രഹ്മവിദ്യായാം യോഗശാസ്ത്രേ ശ്രീകൃഷ്ണാജ്ജുനസംവാദേ'' എന്ന്. കുരുപാണ്ഡവയുദ്ധത്തിൽ അജ്ജുനന്നു കൊടുക്കുന്ന ഉപദേശത്തിന്റെ രൂപത്തിൽ ഭഗവാൻ ആവിഷ്കരിക്കുന്ന തത്ത്വസംഹിതകളെല്ലാം മഹത്തായ ജീവിതായോധനത്തിലെ യോദ്ധാക്കളായ ഏവക്കും തരുന്ന ഉപദേശങ്ങളാണെന്നുള്ളതു് നിസ്തക്കമാണ്. അവിടെ ഭഗവാൻ ഗാനം ചെയ്തിട്ടുള്ളതു് ഉപനിഷത്തുകളാണെന്ന് പ്രത്യേകം എടുത്തു പറഞ്ഞിരിക്കുന്നു. ഉപനിഷത്തുകളിലെ പ്രതിപാദ്യം ആത്മതത്ത്വമല്ലാതെ മററൊന്നല്ല. അതു ബ്രഹ്മവിദ്യയാണ്. ആത്മാവും ബ്രഹ്മവും തമ്മിലുള്ള യോഗത്തെപ്പററി, ഐക്യത്തെപ്പററി പ്രതിപാദിക്കുന്ന ശാസ്ത്രമാണ് ഗീതയെന്നാണ് ആ വാക്യത്തിൽനിന്നു് നാം മനസ്സിലാക്കേണ്ടതു്. അതായതു് 'തത്ത്വമസി' എന്ന മഹാവാക്യംകൊണ്ടു് വ്യക്തമാക്കിയിട്ടുള്ളതും ഹിന്ദുമതത്തിലെ പരമപ്രധാനതത്ത്വമായി കണക്കാക്കി വരുന്നതുമായ ബ്രഹ്മാത്മൈക്യരൂപമായ മോക്ഷസ്വരൂപംതന്നെയാണ് ഗീതയിലെയും പ്രതിപാദ്യം. ഒന്നു മുതൽ ആറുവരെയുള്ള അദ്ധ്യായങ്ങളെക്കൊണ്ടു് ത്വം എന്നുള്ള ജീവസ്വരൂപത്തെയും, 7മുതൽ 12 വരെയുള്ള അദ്ധ്യായങ്ങളെക്കൊണ്ടു് തത് എന്നുള്ള ഈശ്വരസ്വരൂപത്തെയും, 12മുതൽ 18 കൂടിയുള്ള അദ്ധ്യായങ്ങളെക്കൊണ്ടു് അസി എന്നുള്ള ഐക്യത്തേയും ഗീത സ്പഷ്ടമായി വിവരിക്കുന്നു. പക്ഷെ, ഉപനിഷത്തിനും ഗീതയ്ക്കും തമ്മിൽ ഒരു വ്യത്യാസമുണ്ടു്: ഉപനിഷത്തുകളിൽ തത്ത്വങ്ങൾ യഥാതഥമായി വണ്ണിക്കുമ്പോൾ ഗീതയിൽ അവയെ എങ്ങനെ നമ്മുടെ ദൈനന്ദിനജീവിതത്തിൽ പ്രായോഗികങ്ങളാക്കണമെന്നു കൂടി വിവരിക്കുന്നു. അതുകൊണ്ടാണതിനെ യോഗശാസ്ത്രമെന്നു പറയുന്നതു്. സ്മൃതിയുടെ ധമ്മവും അതാണല്ലൊ.

നമ്മുടെ ശരീരത്തിൽ കുടികൊള്ളുന്നതു് ചിത്സ്വരൂപമായ പരമാത്മചൈതന്യംതന്നെയാണ് എന്ന യാഥാത്മ്യം അജ്ഞാനാവരണത്തെ നശിപ്പിച്ച് കണ്ടറിയുകയാണ് ശോകമോഹങ്ങൾ നീങ്ങി മനസ്സിൽ ശാന്തിയും സന്തൃപ്തിയും ഉണ്ടാകുവാനുള്ള ഏകമാഗ്ഗം. അജ്ഞാനാവരണം നീക്കി ജീവിതലക്ഷ്യം പ്രാപിക്കുവാനുള്ള മാഗ്ഗങ്ങളായാണ് നാലു യോഗങ്ങളെ ഗീതയിൽ പ്രതിപാദിച്ചിട്ടുള്ളതു്. അതു് പ്രധാനമായി പരിഗണിക്കുന്നതു് ഒരു വ്യക്തിയുടെ ജീവിതത്തെ സമുത്കൃഷ്ടമാക്കി ലക്ഷ്യത്തിലെത്തിക്കുക എന്നുള്ളതാണ്. വ്യക്തി നന്നായാലല്ലാതെ സമുദായത്തെ നന്നാക്കാൻ സാധിക്കുമോ? തന്നെപ്പററി അറിയുവാൻ ശ്രമിക്കാതെ മററുള്ള കാര്യങ്ങളെപ്പററി മാത്രം അറിവാൻ ശ്രമിക്കുന്നവന്നു് പരാജയമായിരിക്കും ഫലം.

അതുകൊണ്ട് ഒന്നാമതായി വേണ്ടതു് മററുള്ളവക്ക് കൊടുക്കുവാൻ തുടങ്ങുന്നതിന്നു മുമ്പു് കൊടുക്കുവാനുള്ളതു് സ്വയം സമ്പാദിക്കുകയാണു്. 'താനുണ്ണാത്തേവർ വരം കൊടുക്കുകയില്ലല്ലൊ.' ധമ്മതത്വത്തിൽ അടിയുറച്ചുനിന്നുകൊണ്ടു് ജീവിതത്തിൻെറ ഏടുകരം ഓരോന്നായി മതത്തിൻെറ ഭാഷയിൽ വിശദമായി വ്യാഖ്യാനിച്ചു കാണിക്കുന്ന ഗീത ജീവിതത്തിൻെറ ആധ്യാത്മികവും ലൗകികവുമായ രണ്ടു ഘടകങ്ങളെയും സമന്വയിപ്പിച്ചുകൊണ്ടു് പുരോഗമിക്കുവാനാണു് ഉപദേശിക്കുന്നതു്. ആദ്യം ആദ്ധ്യാത്മികമായ ഘടകത്തിൻെറ യാഥാത്ഥ്യം മനസ്സിലാക്കിയതിന്നുശേഷം അതു് എങ്ങനെ ലോകത്തിൽ പ്രായോഗികമാക്കണമെന്നു് പഠിക്കുക. അപ്പോഠം മാത്രമേ നമുക്കു ലോകത്തിന്നു് എന്തെങ്കിലും ഗുണം ചെയ്യുവാൻ സാധിക്കുകയുള്ളു. അതായതു് ഗീതയെ ആദ്ധ്യാത്മികശാസ്ത്രമെന്ന നിലയിൽ പഠിച്ചതിന്നുശേഷംമാത്രം അതിൻെറ സാമൂഹ്യമായ പ്രായോഗികരൂപത്തെപ്പററി ചിന്തിക്കുവാൻ ശ്രമിക്കുക എന്നത്ഥം. അല്ലാതെ ഒരു സാമൂഹ്യശാസ്ത്രമെന്ന നിലയിൽ മാത്രം ഗീതയെ സമീപിക്കുന്നവർ, ക്ഷേത്രങ്ങളിൽ വിളക്കു വെയ്ക്കുന്നുണ്ടോ ? മാല ചാത്തുന്നുണ്ടോ ? പൂജ നടക്കുന്നുണ്ടോ ? എന്നൊന്നും നോക്കാതെ ബാഹ്യമായ ക്ഷേത്രോദ്ധാരണകാര്യ്യങ്ങളിൽമാത്രം വ്യാപൃതരാകുന്നവരെപ്പോലെയാണു്. പൂജാദികാര്യങ്ങളിൽ പ്രത്യേകം ശ്രദ്ധിക്കാതെ ക്ഷേത്രോദ്ധാരണം നിവ്വഹിച്ചതുകൊണ്ടു് യാതൊരു കാര്യവുമില്ലല്ലൊ.

ജാതിധമ്മങ്ങഠം നശിച്ചു് സങ്കരമുണ്ടാകുമെന്നുള്ള അജ്ജുനൻെറ ഭയം പരിഗണനാഹ്മാണെന്നുതന്നെ ഭഗവാന്നു തോന്നിയിട്ടില്ല. കാരണം ഗുണകമ്മവിഭാഗമനുസരിച്ചുള്ള നാലു ജാതികഠം മാത്രമാണു് ഭഗവാന്നു സമ്മതമായിട്ടുള്ളതു്. 'ചാതുവ്വണ്ണ്യം മയാ സൃഷ്ടം ഗുണകമ്മവിഭാഗശഃ' ഗുണങ്ങളുടെയും കമ്മങ്ങളുടെയും വിഭാഗമനുസരിച്ചു് നാലു വണ്ണങ്ങളേ താൻ സൃഷ്ടിച്ചിട്ടുള്ളു എന്നു് അദ്ദേഹം വ്യക്തമായി പറയുന്നുമുണ്ടു്. ജാതികളിൽ ഓരോരുത്തരുടേയും സ്വധമ്മത്തെപ്പററിയും പതിനെട്ടാമദ്ധ്യായത്തിൽ വിസ്തരിച്ചു വിവരിക്കുന്നുണ്ടു്. ഈ ജാതിവിഭാഗം ലോകത്തിൽ സവ്വത്ര നിലനില്ക്കുന്നതും നിലനില്ക്കേണ്ടതുമാണു്. മററുള്ള ജാതിവിഭാഗങ്ങഠം — ജന്മനാ ഉള്ള ജാതിനിണ്ണയം — അധികാരമോഹികളായ ജനങ്ങളുടെ സ്വാത്ഥപ്രചോദിതമായ സൃഷ്ടിയാകയാൽ അതു നശിക്കുന്നതിൽ വ്യാകുലതയുണ്ടാകേണ്ടതില്ല എന്നായിരിക്കും ഭഗവാൻെറ അഭിപ്രായം. അതുകൊണ്ടാണു് ആദശപരമായ ജാതിനിണ്ണയത്തെപ്പററി മാത്രം ഉപന്യസിച്ചതു്. മനുഷ്യത്വത്തിലധിഷ്ഠിതമായ സമത്വസുന്ദരമായ ഒരു സമുദായമാണു് ഗീത ആദശമാക്കുന്നതു്. ജാതിയുടെ അടിസ്ഥാനത്തിൽ ശ്രീരാമൻ ശൂദ്രകനെ വധിച്ച കഥകളും മററും ഉദ്ധരിച്ചു പുരാണങ്ങളെ അപലപിക്കുന്നതിന്നു പകരം സമുദായത്തിൽ ഇന്നു വന്നിട്ടുള്ള കാമ്യങ്ങളായ മാററങ്ങഠം കണക്കിലെടുത്തു് ഇനിയും എങ്ങനെ അതിനെ മുന്നോട്ടു നയിക്കാമെന്നു ചിന്തിക്കുകയാണു് നാം വേണ്ടതു്. നമുക്കു സ്വീകരിക്കാവുന്ന നല്ല ആദശങ്ങഠം പുരാണങ്ങളിലും മററുമുള്ളതു് സ്വീകരിക്കുക. ദോഷദൃഷ്ടികളാകുന്നതിനു പകരം ഗുണദൃഷ്ടികളാകുവാൻ ശ്രമിക്കുക. അതുകൊണ്ടേ നമുക്കും സമുദായത്തിനും ഗുണമുണ്ടാകുകയുള്ളു.

മററു മതാനുയായികളുടെ ഇടയിൽ കാണുന്നതുപോലെയുള്ള സാമുദായിക ഐക്യം ഹിന്ദുക്കളുടെ ഇടയിൽ കാണാത്തതു് ഗീതയെ സാമൂഹ്യശാസ്ത്രമായി പഠിപ്പിക്കാത്തതുകൊണ്ടാണെന്നു പറയുന്നതും നിരാസ്പദമാണു്. പ്രപഞ്ചത്തിലുള്ള ഓരോ സംഭവങ്ങളിലും കാലഗതി വരുത്തിത്തീക്കുന്ന മാററങ്ങഠം നാം കണക്കിലെടുക്കണം. മനുഷ്യരുടെ സ്വഭാവത്തിൽത്തന്നെ കാലം എന്തെന്തു മാററങ്ങഠം വരുത്തിത്തീക്കുന്നുവെന്നുള്ളതു് ഇന്നു പ്രത്യക്ഷാനുഭവമാണല്ലൊ. ആറായിരമോ ഏഴായിരമോ അതിലധികമോ വഷങ്ങളോളം പഴക്കമുള്ള ഹിന്ദുസമുദായത്തിൽ കാലഗതിയിൽ വന്നുചേന്നിട്ടുള്ള അനാചാരങ്ങളും അസമത്വബോധങ്ങളും ഒരിക്കലും നീതീകരിക്കാനാകാത്ത പെരുമാററച്ചട്ടങ്ങളും ഒത്തുകൂടി സമുദായശരീരത്തെ ശിഥിലവും ദുഷ്ടവുമാക്കിത്തീത്തിട്ടുള്ളതിന്നു് മതത്തേയോ മതഗ്രന്ഥങ്ങളേയോ അല്ല കുററം പറയേണ്ടതു്, സ്വാത്ഥപ്രചോദിതരായ ജനങ്ങളുടെ വിവേകരഹിതമായ മനോഭാവത്തിൽനിന്നുണ്ടാകുന്ന പ്രവത്തനങ്ങളെയാണു്. ''അനുഷ്ഠാതൃണാം കാമോദ്ഭവാത് ഹീയമാനവിവേകവിജ്ഞാനഹേതുകേന അധമ്മേണ അഭിഭൂയമാനേ ധമ്മേ''

എന്നു്. ശ്രീശങ്കരൻ ഗീതാഭാഷ്യത്തിന്റെ ഉപോദ്ഘാതത്തിൽ പറയുന്നതും ഇതാണു്. വ്യക്തിസ്വാതന്ത്ര്യത്തെ അനുവദിച്ചുകൊടുത്തു് സ്വതന്ത്രമായ ചിന്താഗതിയോടെ വളൎന്നുവന്ന ഹൈന്ദവസമുദായത്തിന്റെ മഹാമനസ്കതയിലും ഉദാരമനോഭാവത്തിലും ഇവിടെ വളൎന്നുവന്ന ഇതരസമുദായങ്ങൾ സ്വന്തം നിലനില്പിന്നും വളൎച്ചയ്ക്കുംവേണ്ടി സംഘടിച്ചുനില്ക്കുന്നുണ്ടെങ്കിൽ അതിൽ ആശ്ചര്യപ്പെടുവാനില്ല. പക്ഷെ, ഭാരതത്തിന്റെ പ്രതീക്ഷകൾക്കു വിപരീതമായി, ഇവിടത്തെ സംസ്കാരത്തോടും പാരമ്പര്യത്തോടും ഇണങ്ങിച്ചേരാതെ, മതഭ്രാന്തിന്റെ വെളിച്ചത്തിൽ ഹിന്ദുക്കളോടു വിരോധം ഭാവിക്കുന്നതിലും അവരെ നശിപ്പിക്കുവാൻ ശ്രമിക്കുന്നതിലുമാണു് ആശ്ചര്യം തോന്നുക. കാലഗതിയിൽ ഹിന്ദുക്കളുടെ ഇടയിൽ വന്നുകൂടിയ അസംഘടിതാവസ്ഥയെ അവർ അതിന്നായി ശരിക്കും ഉപയോഗപ്പെടുത്തുന്നുണ്ടുതാനും. ഇതിന്നൊരു പരിഹാരം കാണുവാൻ ഹിന്ദുക്കൾ ഇന്നു് സംഘടിക്കേണ്ടതാവശ്യമാണു്. സ്വന്തം സംസ്കാരത്തിന്റെ പശ്ചാത്തലത്തിൽ ഹിന്ദുക്കളെ ഒന്നിച്ചുകൊണ്ടുവരുവാൻ വല്ല സംഘടനകളും പരിശ്രമിക്കുന്നുണ്ടെങ്കിൽ അവയെ പ്രോത്സാഹിപ്പിക്കേണ്ടതും ആവശ്യംതന്നെ. ഭാരതീയ സംസ്കാരത്തിന്റെ പ്രോത്സാഹനവും സംരക്ഷണവുമായിരിക്കണം അങ്ങനെ സംഘടിക്കുന്നതിന്റെ ഉദ്ദേശം. ദ്വേഷബുദ്ധിക്കോ ആക്രമണമനോഭാവത്തിന്നോ അവിടെ തീരെ സ്ഥാനമുണ്ടായിരിക്കരുതു്. അതു സാധിക്കണമെങ്കിൽ ഗീതയുടെ ലോകോത്തരമായ സന്ദേശം ആധ്യാത്മികതയുടെ പശ്ചാത്തലത്തിൽ ജനങ്ങളുടെ ഇടയിൽ പ്രചരിപ്പിക്കുകതന്നെ വേണം. ഭൗതികമായ നിലയിൽ മാത്രം ഗീതയെ വ്യാഖ്യാനിക്കുന്നതുകൊണ്ടു് അതു സാധിക്കുകയില്ല. മാധവൻ അബ്ദുറഹിമാനായി വരുമ്പോഴുണ്ടാകുന്ന സംഘശക്തിക്കു കീഴടങ്ങാതിരിക്കണമെങ്കിൽ ബുദ്ധിക്കും മനസ്സിന്നും ഹൃദയത്തിന്നും ശരീരത്തിന്നും ഒരുപോലെ ബലമുള്ള ഒരു സമൂഹമായി ഹിന്ദുക്കൾ വളൎന്നുവരികതന്നെ വേണം. അപ്പോഴേ സത്യത്തിന്റെയും ധൎമ്മത്തിന്റെയും മാൎഗ്ഗം വെടിയാതെ മുന്നോട്ടുപോകുവാൻ നമുക്കു സാധിക്കുകയുള്ളു. മതത്തിന്റെ പേരിൽ സംഘടിച്ചു്, ശാരീരികമായ ശക്തിയെ ആശ്രയിച്ചു്, അനീതിക്കും അക്രമത്തിനും തുനിയുന്ന സംഘബലത്തെ നിരുത്സാഹപ്പെടുത്തുകതന്നെ വേണം. അതിന്നു മററു സമുദായങ്ങളുടെ ഇടയിലും ഗീതയുടെ ആദ്ധ്യാത്മികസന്ദേശം പ്രചരിപ്പിക്കുകയാണു് മാൎഗ്ഗം.

ആരാധനയുടെ കാര്യത്തിലും ഗീത അവരവൎക്കനുസരിച്ച മാൎഗ്ഗം സ്വീകരിക്കുവാനുള്ള സ്വാതന്ത്ര്യം നൽകുന്നുണ്ടു്. നിൎഗ്ഗുണോപാസനയെ സ്വീകരിക്കുന്നവർ അതു മാത്രമാണു് ശരിയെന്നും സഗുണാരാധന തെററാണെന്നും പറയുന്നതു് ഗീതയോടു കാണിക്കുന്ന ഒരു വലിയ അപരാധമാണു്. നമ്മുടെ ലക്ഷ്യം നിൎഗ്ഗുണനിരാകാരത്തിന്റെ സാക്ഷാത്കാരമാണെങ്കിലും തുടക്കത്തിൽത്തന്നെ ആ നിലയിലുള്ള ഉപാസന ക്ലേശകരമാണെന്നും സാധാരണന്മാൎക്കു് അതു വിഷമമായിരിക്കുമെന്നും ഗീത പന്ത്രണ്ടാമധ്യായത്തിൽ വ്യക്തമാക്കുന്നുണ്ടു്. അതുകൊണ്ടു് ജ്ഞാനമാൎഗ്ഗത്തിന്നധികാരികളായുള്ളവർ അതു സ്വീകരിച്ചുകൊള്ളട്ടെ. അങ്ങനെ അല്ലാത്ത സാധാരണജനങ്ങൾ ഭക്തിമാൎഗ്ഗം സ്വീകരിച്ചു് സഗുണേശ്വരന്റെ ആരാധനയിലൂടെ മന്ദം മന്ദം പുരോഗമിച്ചു് നിൎഗ്ഗുണോപാസനയിലെത്തിച്ചേരുന്നതാണു് ഗീതയ്ക്കു സമ്മതമായിട്ടുള്ള മാൎഗ്ഗം. കൎമ്മത്തിലൂടെ നൈഷ്കൎമ്മ്യത്തിലെത്തിച്ചേരുന്നതുപോലെ സകാമഭക്തിയിലൂടെയും സഗുണാരാധനയിലൂടെയും നിഷ്കാമഭക്തിയിലും നിൎഗ്ഗുണോപാസനയിലും എത്തിച്ചേരുവാൻ സാധിക്കും. അതിന്നുള്ള മാൎഗ്ഗം ഉപദേശിച്ചുകൊടുക്കുകയാണു് ഗീതാധ്യാപകന്മാർ ചെയ്യേണ്ടതായിട്ടുള്ളതു്. ഗീത പഠിക്കുന്നേടത്തു് പ്രതിമയോ പ്രതീകമോ ഒന്നും പാടില്ലെന്നു പറയുന്നതു് സാധാരണജനങ്ങളെ സംബന്ധിച്ചേടത്തോളം മനോവിഭ്രാന്തിക്കു കാരണമാകുകയേ ഉള്ളു.

അതുകൊണ്ടു് ഉപനിഷത്തത്ത്വങ്ങളെപ്പററി പ്രധാനമായി പ്രതിപാദിക്കുന്ന ഗീത ആദ്ധ്യാത്മികമായ പശ്ചാത്തലത്തിൽ സ്വയം പഠിച്ചു് ജീവിതലക്ഷ്യത്തെയും അതു് പ്രാപിക്കുവാനുള്ള മാൎഗ്ഗത്തെയും പററി ദൃഢമായ ബോധം സമ്പാദിച്ചതിന്നുശേഷം സാമുദായികവും രാഷ്ട്രീയവും സാമ്പത്തികവുമായ രംഗങ്ങളിൽ ഗീതയ്ക്കു പഠിപ്പിക്കുവാനുള്ള പാഠങ്ങളെപ്പററി ചിന്തിക്കുകയും പ്രചരിപ്പിക്കുകയും ചെയ്യുവാനാണു് ഗീതാകേന്ദ്രങ്ങൾ ശ്രമിക്കേണ്ടതു്. അങ്ങനെ

യുള്ള ഗീതാകേന്ദ്രങ്ങൾ ഓരോ സ്ഥലങ്ങളിലും ഉണ്ടായിവരുന്നതും ആ കേന്ദ്രങ്ങളെ കേന്ദ്രമാക്കി ജനങ്ങൾ സംഘടിക്കുന്നതും സമുദായത്തിന്റെ സുസ്ഥിതിക്ക് അത്യാവശ്യമാകുന്നു.

ഗീതാസന്ദേശത്തെ ചുരുക്കത്തിൽ ഇങ്ങനെ സംഗ്രഹിക്കാം: "നീ ചെയ്യുന്ന സകല കർമ്മങ്ങളും ഈശ്വരാർപ്പിതമായി, ആദ്ധ്യാത്മികസാധനയായി, നിഷ്കാമമായി, നിസ്സ്വാർത്ഥമായി ചെയ്യുക. നിന്റെ പ്രവൃത്തിരംഗം രാഷ്ട്രീയമോ, സാമുദായികമോ, വിദ്യാഭ്യാസപരമോ, സാമ്പത്തികമോ, വ്യാവസായികമോ, ഏതു തന്നെയായിക്കൊള്ളട്ടെ, അതിന്നു വിരോധമില്ല. എന്തു ചെയ്താലും ഈശ്വരാർപ്പണമായി നിസ്സ്വാർത്ഥമായി 'ബഹുജനഹിതായ ബഹുജനസുഖായ' ചെയ്യുക; അങ്ങനെ ചെയ്താൽ മനസ്സ് രാഗദ്വേഷവിമുക്തമാകും, ശുദ്ധമാകും. ശുദ്ധമായ മനസ്സുകൊണ്ട് ഈശ്വരനെ കാണാം. ഈശ്വരനെ കണ്ടാൽ നിത്യാനന്ദമനുഭവിക്കാം. അതാണ് മനുഷ്യജന്മത്തിന്റെ പരമലക്ഷ്യം. ഈശ്വരദർശനം ലഭിച്ചശേഷം ഈശ്വരൻ ആദേശിക്കുന്നെങ്കിൽ പിന്നെയും ലോകസംഗ്രഹത്തിന്നായി കർമ്മം ചെയ്യാം."

---

# ഭാരതീയസംസ്കാരവും ആധുനികചിന്താഗതികളും*

## പി. എൻ. ഗോപാലകൃഷ്ണൻ

"അമേരിക്കൻ ഐക്യനാടുകളിലെ ചെറുപ്പക്കാരെല്ലാം ഭൗതികതയിലടിയുറച്ച സാമ്പത്തികവും സാമൂഹ്യവുമായ സംസ്കാരങ്ങളിൽനിന്ന് അകന്നുപോയിരിക്കുന്നു. അവർക്കതിലൊരു പങ്കും വേണ്ട. അവർ അവരുടെ മങ്ങാത്ത യുവത്വം തുളുമ്പുന്ന കണ്ണുകൾകൊണ്ട് അതിന്റെ നിഷ്പ്രയോജനത്വം കണ്ടു മനസ്സിലാക്കിയവരാണ്. ആ സംസ്കാരത്തിന്റെ പൊള്ളക്കൊഴുപ്പും ഭോഗൈശ്വര്യസംതൃപ്തിയും മിഥ്യാചാരത്വവും നിരാശയും എല്ലാം കണ്ടു മനസ്സിലാക്കി ഭാണ്ഡംമുറുക്കി വഴിയിലിറങ്ങിയ ചെറുപ്പക്കാരാണ് അവർ. ഇരുപതിനോടടുത്ത പ്രായമുള്ള ചെറുപ്പക്കാരും ചെറുപ്പക്കാരികളും അവർ താമസിച്ചിരുന്ന സുഖസമൃദ്ധമായ വീടുകൾ ഉപേക്ഷിച്ച് ഒരു പൈസപോലും പോക്കററിലില്ലാതെ കുറച്ച് ആദ്ധ്യാത്മികജ്ഞാനം കിട്ടാൻ വേണ്ടി ഇറങ്ങിത്തിരിച്ചു. ആദ്ധ്യാത്മികജീവിതമാണവർക്കാവശ്യം. ഇങ്ങനെ അദ്ധ്യാത്മദാഹത്തോടെ അലഞ്ഞുതിരിയുന്ന ചെറുപ്പക്കാർ മൊത്തത്തിൽ 'ഹിപ്പികൾ' എന്നാണറിയപ്പെടുന്നത്. ഇവർക്കുമാത്രമല്ല എല്ലാ ചെറുപ്പക്കാർക്കും പിടിപെട്ടിട്ടുള്ളതാണ് ഈ ആധ്യാത്മികാസ്വാസ്ഥ്യം. ഈ തിളച്ചുപൊന്തൽ രാജ്യവ്യാപകമാണ്." മേരി ലൂയി ബക്ക് എന്ന അമേരിക്കൻ വനിത തന്റെ കൺമുമ്പിൽ കാണുന്ന കാര്യങ്ങൾ നിരത്തിവെയ്ക്കുന്നതിലെ ഏതാനും വരികളാണ് മേലുദ്ധരിച്ചത്. ഇതു വായിക്കുമ്പോൾ ദരിദ്രനാരായണന്മാരുടെ നാടായ ഭാരതത്തെക്കുറിച്ച് അഭിമാനവും, പാശ്ചാത്യപരിഷ്കാരത്തിന്റെ പിന്നാലെ പരക്കംപായുന്ന ചെറുപ്പക്കാരെക്കുറിച്ച് സഹതാപവും തോന്നുന്നു. കാരണം, ഭൗതികസമ്പത്ത് എത്ര സംഭരിച്ചാലും, ചന്ദ്രനിൽവരെ കാലുകുത്താൻ സാധിച്ചാലും, മനുഷ്യൻ അസ്വസ്ഥനാണെന്നു വരുമ്പോൾ സമ്പത്തല്ല, സൗഖ്യത്തിനാധാരമെന്നു മനസ്സിലാകുന്നു. അമേരിക്കക്കാർ ഇപ്പോഴിതു മനസ്സിലാക്കി. അവർ ആദ്ധ്യാത്മികതയുടെ നാടായ ഇന്ത്യയെ കണ്ടെത്തിയിരിക്കുകയാണ്. അതേസമയം ഇവിടത്തെ യുവാക്കന്മാർ പാശ്ചാത്യരെ അനുകരിച്ച് 'ഹിപ്പി'കളാകാൻ വെമ്പൽകൊള്ളുന്നു, എല്ലാററിനേയും നിഷേധിക്കുന്നു, അവഗണിക്കുന്നു. നമ്മുടെ സംസ്കാരം പഴഞ്ചനാണെന്നു പറഞ്ഞു പരിഹസിക്കുന്നു. ഈ വൈപരീത്യത്തിനു കാരണമെന്താണ്?

---

* പറനാട്ടുകര ശ്രീരാമകൃഷ്ണാശ്രമത്തിൽവെച്ചു കൂടിയ ഒരു ചർച്ചാസമ്മേളനത്തിൽ അവതരിപ്പിച്ച പ്രബന്ധം.

പാശ്ചാത്യർ ഇത്ര ആകാംക്ഷയോടെ ഇന്ത്യയിലേയ്ക്കു് ഉററു നോക്കണമെങ്കിൽ തീച്ച്യയായും 'കഴമ്പു'ള്ള എന്തോ ഒന്നു് ഇവിടെയുണ്ടെന്നു തീച്ച്യയാണു്. ശാസ്ത്രീയമനോഭാവമാണല്ലോ അവക്കുള്ളതു്. കണ്ണടച്ച വിശ്വസിക്കുന്ന സ്വഭാവം അവക്കില്ല. അതിനാൽ ഭാരതീയസംസ്കാരത്തെക്കുറിച്ചു് അല്പമൊന്നു ചിന്തിക്കുന്നതു നന്നായിരിക്കും.

ഭാരതസംസ്കാരത്തിൻെറ അടിത്തറ ആദ്ധ്യാത്മികതയുടെ കനത്ത പാറയിലാണു് ഉറപ്പിച്ചിരിക്കുന്നതു്, പാശ്ചാത്യസംസ്കാരം ഭൗതികതയിലും. ഗ്രീക്കു്,ബാബിലോൺ തുടങ്ങിയ പാശ്ചാത്യസംസ്കാരങ്ങരം ഭൂമുഖത്തുനിന്നും മറഞ്ഞെങ്കിലും ഭാരതീയസംസ്കാരം ഇന്നും നട്ടെല്ല നിവത്തി നില്ക്കുന്നതിന്നുള്ള കാരണം ഇതുതന്നെയാണു്.

ഓരോ വ്യക്തിക്കും സ്വന്തമായ സംസ്കാരവും വ്യക്തിത്വവുമുള്ളതുപോലെ ഓരോ ജനതയ്ക്കുമുണ്ടു് സ്വന്തമായ വ്യക്തിത്വവും സംസ്കാരവും. ഓരോ രാജ്യത്തിൻേയും അടിത്തട്ടിൽക്കൂടി ഊറിവരുന്ന സത്തു്,അന്തഃധാര എന്തെന്നു മനസ്സിലാക്കിയെങ്കിലേ ആ ജനതയെക്കുറിച്ചു് വിലയിരുത്താൻ കഴിയൂ. ഇതു മനസ്സിലാക്കാതെ മററു രാജ്യങ്ങളെ അനുകരിക്കാനോ, അതുപോലെയായിത്തീരാനോ ശ്രമിച്ചാൽ പരാജയമായിരിരിക്കും ഫലം. ഭാരതത്തെ സംബന്ധിച്ചിടത്തോളം ആദ്ധ്യാത്മികതയാണു് ഈ സത്തു്. വിവേകാനന്ദസ്വാമികരം ഒരു പ്രസംഗത്തിൽ ഇപ്രകാരം പറയുന്നു: ''മനുഷ്യൻെറ മനസ്സിനു കൈകാര്യം ചെയ്യാവുന്ന വിഷയങ്ങളിൽവെച്ചു് ഏററവും മഹത്തും, ഉത്കൃഷ്ടവും, ഉദാത്തവുമായ ഒന്നാണു് ലോകപുരോഗതിക്കു് ഭാരതം ചെയ്തിട്ടുള്ള സംഭാവന – ഭാരതീയ ദശനവും ആദ്ധ്യാത്മികതയും.''

മററു പല വിഷയങ്ങളും നമ്മുടെ പൂവ്വികന്മാർ പരീക്ഷിച്ചുനോക്കി. മററു ജനതയെപ്പോലെ ബാഹ്യപ്രകൃതിയുടെ രഹസ്യങ്ങരം മനസ്സിലാക്കാനും, കീഴടക്കാനും അവർ ശ്രമിച്ചു. വേദാന്തശാസ്ത്രം മുതൽ കാമശാസ്ത്രം വരെ എല്ലാററിലും അവർ പരീക്ഷണങ്ങരം നടത്തിയിട്ടുണ്ടു്. രാഷ്ട്രതന്ത്രം, ധനതത്ത്വശാസ്ത്രം, ഗണിതശാസ്ത്രം, വൈദ്യശാസ്ത്രം, ജ്യോതിശ്ശാസ്ത്രം തുടങ്ങിയ ഭൗതികശാസ്ത്രത്തിൻെറ വിവിധ ശാഖകളിൽ മഹത്തായ സംഭാവനകരം ലോകത്തിനു നല്കാൻ ഭാരതീയക്കു കഴിഞ്ഞിട്ടുണ്ടു്. എന്നാൽ നമ്മുടെ പൂവ്വികന്മാരുടെ ശ്രദ്ധ വേറൊരു വിഷയത്തിലാണു് പ്രധാനമായി കേന്ദ്രീകരിച്ചതു്. മേല്പറഞ്ഞ വിദ്യകളിൽ പലതും സഹജീവികളെ കീഴടക്കാനും ഭരിക്കാനും, ദുബ്ബലരുടെ മേൽ പ്രതാപം കാണിക്കാനും മാത്രമേ പ്രയോജനപ്പെടുകയുള്ളൂ എന്നു് മനസ്സിലായതോടെ ആന്തരപ്രകൃതിയെ കീഴടക്കാനുള്ള ശ്രമത്തിലേയ്ക്കു് അവർ ശ്രദ്ധ തിരിച്ചു. സ്വാമിജി പറയുന്നതുപോലെ ''ആശ്ചര്യജനകമായ ആ വംശത്തിനു് അവരുടെ ബൃഹത്തായ മസ്തിഷ്കം കൊണ്ടു് ലോകക്കു് അഭിമാനം കൊള്ളത്തക്ക പല അത്ഭുതങ്ങളും ചെയ്യാൻ കഴിഞ്ഞേനെ.'' ശ്രമിച്ചിരുന്നെങ്കിൽ എത്രയോ നൂററാണ്ടുകരംക്കു മുമ്പു് ആററംബോബു പൊട്ടിയ്ക്കാനും, ചന്ദ്രനിൽ പോകുവാനും അവക്കു കഴിയുമായിരുന്നു. പക്ഷെ അവർ തങ്ങളുടെ മസ്തിഷ്കം കൂടുതൽ പ്രയോജനകരമായ കാര്യത്തിനാണു് ഉപയോഗിച്ചതു്. ഇവിടെയാണു് പാശ്ചാത്യരും പൗരസ്ത്യരും തമ്മിലുള്ള പ്രകടമായ വ്യത്യാസം. ''അഥ പരാ യയാ തദക്ഷരമധിഗമ്യതേ.'' (മുണ്ഡകോപനിഷത് 1. 5.) ''മാററമില്ലാത്തതിനെക്കുറിച്ചു് അറിവു തരുന്ന വിദ്യയാണു് യഥാത്ഥവിദ്യ, ഏററവും മെച്ചപ്പെട്ടതു്'' എന്നു് അവർ മനസ്സിലാക്കി. യഥാത്ഥവിദ്യയെന്നു പറഞ്ഞാൽ ആനന്ദസ്വരൂപിയായ ഈശ്വരനെക്കുറിച്ചുള്ള ജ്ഞാനം എന്നവർ വ്യാഖ്യാനിക്കുകയും ചെയ്തു. മേല്പറഞ്ഞ വിദ്യയെക്കുറിച്ചുള്ള ചിന്തയുടെ തരംഗങ്ങളാണു് ഭാരതസംസ്കാരത്തിൻെറ പ്രാണവായു.

നമ്മുടെ ഉപനിഷത്തുകരം മനസ്സിരുത്തി വായിച്ചാൽ ഭാരതീയ തത്ത്വജ്ഞാനത്തിൻെറ ഉള്ളടക്കം വ്യക്തമാകും. ഉപനിഷത്തിനെ ആസ്പദമാക്കിയുള്ള സംസ്കാരമാണിവിടെയുള്ളതു്. ആത്മാവിൻെറ അമരത്വത്തെക്കുറിച്ചു പ്രകീത്തിക്കുന്ന ഗ്രന്ഥങ്ങളാണു് ഉപനിഷത്തുകരം. വേദങ്ങരം അനാദിയും അനന്തവുമാണു്, ഓരോ കാലത്തു് ഓരോ തത്ത്വദ്രഷ്ടാക്കരം സാക്ഷാത്കരിച്ചിട്ടുള്ള ആദ്ധ്യാത്മികതത്ത്വങ്ങളുടെ സഞ്ചിതനിധിയാണു്. വേദങ്ങളുടെ അന്തമാണു് വേദാന്തം അല്ലെങ്കിൽ ഉപനിഷത്തുകരം. മനുഷ്യാത്മാവു നിത്യനും അമൃതനും പരിപൂണ്ണനുമാണെ

ന്ന് ഉപനിഷത്തുകളിൽ പ്രതിപാദിച്ചിരിക്കുന്നു. ഈ പ്രപഞ്ചത്തിന്റെയും ജനനമരണങ്ങളുടെയും യാഥാർത്ഥ്യത്തെപ്പററിയുള്ള വിചാരമാണ് അവിടെ നാം കാണുന്നതു്. മരണത്തിൽ നിന്നു രക്ഷപ്പെടാനാണല്ലൊ മനുഷ്യനാഗ്രഹിക്കുന്നതു്. അതിനുള്ള മാർഗ്ഗത്തെക്കുറിച്ച് ഉപനിഷത്തിൽ ഇങ്ങനെ പറയുന്നു:

ശൃണ്വന്തു വിശ്വേ അമൃതസ്യ പുത്രാ
ആ യേ ധാമാനി ദിവ്യാനി തസ്ഥുഃ
വേദാഹമേതം പുരുഷം മഹാന്ത–
മാദിത്യവർണ്ണം തമസഃ പരസ്താത്
തമേവ വിദിത്വാ അതിമൃത്യുമേതി
നാന്യഃ പന്ഥാ വിദ്യതേഽയനായ.

''അമൃതാനന്ദത്തിന്റെ അരുമക്കിടാങ്ങളേ! ദിവ്യധാമങ്ങളിൽ നിവസിക്കുന്നവരേ! ഇരുളിനെല്ലാം അപ്പുറത്തു്, മായയ്ക്കുപ്പുറത്തു്, ആദിത്യവർണ്ണനായ പുരാണപുരുഷനെ ഞാൻ കണ്ടിരിക്കുന്നു. അവനെ അറിഞ്ഞാൽ മാത്രമേ നിങ്ങൾ മരണപരമ്പരയിൽനിന്നു വിമുക്തനാകൂ.'' ഈ ഭാഗത്തെ ഉദ്ധരിച്ചുകൊണ്ടു് വിവേകാനന്ദസ്വാമികൾ ഇപ്രകാരം പറയുന്നു. ''അമൃതാനന്ദത്തിന്റെ അരുമക്കിടാങ്ങളെ! എത്ര മധുരമായ പേർ! എത്ര ആശാവഹം! ആ പേരു ചൊല്ലി നിങ്ങളെ ഞാൻ വിളിക്കട്ടെ! അമൃതാനന്ദത്തിന്റെ അനന്തരാവകാശികൾ – അതെ, നിങ്ങളെ പാപികളെന്നു വിളിക്കാൻ ഹിന്ദു കൂട്ടാക്കയില്ല. ഈശ്വരസന്താനങ്ങളാണ് നിങ്ങൾ. അമൃതാനന്ദത്തിന്റെ പങ്കാളികൾ! പരിപൂർണ്ണന്മാർ, അല്ലയോ ഭൂലോകദേവന്മാരെ! അല്ലയോ സിംഹക്കുട്ടികളെ! മരണം തീണ്ടാത്ത ആത്മാക്കളാണ് നിങ്ങൾ; മുക്തന്മാർ, ധന്യന്മാർ, നിത്യന്മാർ. ജഡമല്ല നിങ്ങൾ.'' ഉപനിഷത്തുകൾ പിഴിഞ്ഞെടുത്ത സത്താണ് വിവേകാനന്ദവാണികളിൽ നാം കാണുന്നതു്. ഈയൊരു സംസ്കാരത്തിൽ വളന്ന ജനതയ്ക്കു് ഭയത്തിനവകാശമുണ്ടോ ? ഒരിക്കലുമില്ല.

ഭാരതസംസ്കാരത്തിന്റെ ആന്തരസത്തയിലേയ്ക്കു മാത്രമേ ഞാൻ വിരൽ ചൂണ്ടിയുള്ളു. എത്രയോ കാര്യങ്ങൾ ഇനിയും പ്രതിപാദിക്കാനിരിക്കുന്നു! ഹിന്ദുമതവും ഭാരതസംസ്കാരവും കുററമററതാണെന്നു ഞാൻ പറയുന്നില്ല. ധാരാളം വൈകല്യങ്ങളുണ്ടു്. അന്ധവിശ്വാസം, അനാചാരം, ജാതിവ്യവസ്ഥ, തുടങ്ങിയ കാര്യങ്ങൾ അതിൽ ഉൾപ്പെടുന്നു. ജാതിവ്യവസ്ഥയുടേയും, അന്ധവിശ്വാസങ്ങളുടേയും ദോഷവശങ്ങൾ എത്ര വേണമെങ്കിലും പറയുവാനുണ്ടു്. ഭാരതസംസ്കാരത്തെ ഏററവും ഉയർത്തിപ്പറഞ്ഞ വിവേകാനന്ദസ്വാമികൾതന്നെ ആ സംസ്കാരത്തെ ഏററവും നിശിതമായ ഭാഷയിൽ വിമർശിച്ചിട്ടുമുണ്ടു്. കുറെ അഴുക്കുചാലുകൾ ഒലിച്ചു ചേരുന്നതുകൊണ്ടു് ഗംഗയുടെ പവിത്രതയ്ക്കു കുറവൊന്നും വരുകയില്ലല്ലോ. ''പലവിധ വിദേശീയസംസ്കാരങ്ങളും ദുഷ്ടങ്ങളായ ആചാരങ്ങളും ഊക്കോടെ അടിഞ്ഞേറിയിട്ടും അവയെക്കൂടി അടിയൊഴുക്കിൽ ചേർത്തുകൊണ്ടു് ശുദ്ധസൗരഭ്യമിയററുന്ന സംസ്കാരമാണ് ഹിന്ദുസംസ്കാരം.''

ഇങ്ങനെ വേദങ്ങളും ഉപനിഷത്തുകളുമാകുന്ന വളവും വെള്ളവും വലിച്ചെടുത്തു് ആദ്ധ്യാത്മികതയുടെ ഉൾനീർ പ്രവഹിപ്പിച്ചു്, ലോകത്തിനു മുഴുവൻ തണലേകാൻ കഴിവുള്ള ഭാരതസംസ്കാരമാകുന്ന വൃക്ഷത്തിൽ ആധുനികചിന്താഗതികൾ ഗ്രാഫ്ററു ചെയ്താൽ എത്രമാത്രം ഫലപ്രദമാകുമെന്നുള്ളതാണു് ഇവിടെ പ്രശ്നം. ശാസ്ത്രത്തിന്റേയും സാങ്കേതികവിജ്ഞാനത്തിന്റെയും വളച്ച്യും അവ നമ്മുടെ ജീവിതരീതിയിലും ചിന്താഗതിയിലും വരുത്തിയ വിപ്ലവങ്ങളുമാണ് ഇതിൽ ഏററവും പ്രധാനപ്പെട്ടതു്. ഇംഗ്ലണ്ടിൽ വ്യവസായവിപ്ലവത്തിനു ശേഷം കണ്ടുപിടുത്തങ്ങളുടെ ഒരു പരമ്പരതന്നെയായിരുന്നു. വൈദ്യുതിയും ആവിയന്ത്രവും കണ്ടുപിടിച്ചതോടെ അതിനെ അടിസ്ഥാനമാക്കിയുള്ള ഗവേഷണങ്ങളും പുതിയ യന്ത്രോപകരണങ്ങളും ലോകത്തിന്റെ മുഖച്ഛായതന്നെ മാററി. ഗതാഗതം, കൃഷി, ഭക്ഷണം, വസ്ത്രം, വസതി, ആരോഗ്യം, തുടങ്ങി ദൈനംദിനജീവിതവിഭാഗങ്ങളിലെല്ലാം ശാസ്ത്രത്തിന്റെ സാങ്കേതികമായ സഹായഹസ്തം നമുക്കു കാണാൻ കഴിയും. എന്നാൽ ഈ നേട്ടങ്ങളേക്കാൾ എല്ലാം ഉപരിയായ നേട്ടം ശാസ്ത്രീയമനോഭാവം ആണെന്നു് എനിക്കു തോന്നുന്നു. അപ്രാപ്യമെന്നു തോന്നുന്ന ഏതു മണ്ഡലത്തിലേക്കും ചെന്നു കയറുവാനുള്ള ധീരത, മനുഷ്യന്റെ കഴിവിലുള്ള ഉറച്ച വിശ്വാസം, ജ്ഞാനസമ്പാദനത്തിനുവേണ്ടി എന്തു സാഹസം ചെയ്യാനും എന്തു ത്യാഗം അനുഷ്ഠിക്കുവാനുമുള്ള സന്നദ്ധത, ഇതെല്ലാം ശാസ്ത്രീയമനോഭാവത്തിന്റെ സംഭാവനയാണു്. പാശ്ചാ

ത്യദേശങ്ങളിൽ ആരംഭിച്ച ഈ ശാസ്ത്രവികാസത്തിൻെറ ഫലമായി ആ രാജ്യങ്ങൾ ദ്രുതഗതിയിൽ പുരോഗമിച്ചു. സാമ്പത്തികമായി അവക്കു വന്ന നേട്ടം അത്ഭുതാവഹമായിരുന്നു.

സയൻസിൻെറ സ്വാധീനശക്തി ഭാരതത്തിലും അലയടിച്ചതു് സ്വാഭാവികം മാത്രമാണല്ലോ. ഇതു സ്വാഗതാഹ്വമായിരുന്നു. ഭാരതത്തിലെ അനാചാരങ്ങളും അന്ധവിശ്വാസങ്ങളും അകററാനെങ്കിലും ശാസ്ത്രീയമനോഭാവം പ്രയോജനപ്പെട്ടതിൽ നമുക്കു സന്തോഷിക്കാം. ഇന്ത്യ ദരിദ്രരാഷ്ട്രമല്ലെങ്കിലും നാം ദരിദ്രരാണു്. ഇവിടെയുള്ളവർ അലസന്മാരായി ഉറങ്ങുന്നതു കണ്ടു് വിവേകാനന്ദസ്വാമികൾ വിളിച്ചു പറഞ്ഞു, ''ഉണരുവിൻ; എഴുനേല്ക്കുവിൻ; കണ്ണുതുറന്നു നോക്കുവിൻ! ലോകം എത്ര വേഗമാണു് പുരോഗമിക്കുന്നതു്! അപ്പോൾ നിങ്ങൾക്കു് ഉറങ്ങാൻ കഴിയുമോ ? ഇവിടെ ഇപ്പോൾ ആവശ്യം മതവും പൂജയുമൊന്നുമല്ല. വിശക്കുന്ന വയറുകൾക്കു് മതമല്ല അപ്പമാണു് ആവശ്യം. ഒരു അമ്പതു വഷത്തേയ്ക്കു് നിങ്ങളുടെ അമ്പലവും പള്ളിയുമൊക്കെ അവിടെ കിടക്കട്ടെ; ഭാരതമാതാവിനെ ആരാധിക്കു; നിങ്ങൾ ലോകപുരോഗതി കണ്ടു പഠിക്കു.'' സ്വാമിജിയുടെ വാക്കുകളിൽ നിന്നും ഒരു കാര്യം വ്യക്തമാകുന്നു. നാം സയൻസിൻെറ നേട്ടങ്ങൾ സ്വീകരിക്കുകയും അതുവഴി ഭാരതം പുരോഗമിക്കുകയും ചെയ്യണമെന്നു്.

സയൻസു് എന്നു പറയുമ്പോൾ പ്രധാനമായും ഭൗതികശാസ്ത്രത്തെയാണു് ഇവിടെ ഉദ്ദേശിക്കുന്നതു്. നമ്മുടെ വേദഗ്രന്ഥങ്ങളോ ഉപനിഷത്തുകളോ ശാസ്ത്രത്തിനെതിരല്ല. ശാസ്ത്രം സത്യാന്വേഷണമാണു്. വേദാന്തവും സത്യാന്വേഷണമാണു്. പക്ഷെ ഭൗതികശാസ്ത്രജ്ഞന്മാരുടെ അന്വേഷണം ഒരു പരിധി കഴിഞ്ഞാൽ അപ്പുറം കടക്കുകയില്ല. വേദാന്തശാസ്ത്രത്തിലെ സത്യാന്വേഷണമാകട്ടെ, അതിനപ്പുറത്തേയ്ക്കുള്ള കാര്യത്തിനാണു് പ്രാധാന്യം നല്കുന്നതു്. ശാസ്ത്രജ്ഞാനം മനുഷ്യനു് പ്രകൃതിരഹസ്യങ്ങളുടെ ചുരുൾ ഓരോന്നായി അഴിച്ചുകൊടുക്കുന്നു. പക്ഷെ ബുദ്ധി വികസിക്കുന്നതിനോടൊപ്പം ഹൃദയം വികസിക്കുന്നില്ലെന്നുമാത്രം. ജ്ഞാനസമ്പാദനത്തിനോടൊപ്പം വിവേകവും ഹൃദയവികാസവും സമ്പാദിക്കുന്നില്ലെങ്കിൽ ആ ജ്ഞാനത്തിൻെറ ഫലം ദുഃഖമായിരിക്കും. വിവേകാനന്ദസ്വാമികൾ ഈ അറിയിപ്പു് പാശ്ചാത്യക്കെത്രയോ മുമ്പു നല്കിയതാണു്. ''നിങ്ങളുടെ ഭൗതികസംസ്കാരം ആദ്ധ്യാത്മികതയിലടിയുറച്ചില്ലെങ്കിൽ, വരുന്ന അമ്പതു വഷത്തിനുള്ളിൽ യൂറോപ്പു് തകന്നു തരിപ്പണമാകും.'' അന്നാരും അതു ശ്രദ്ധിച്ചില്ലെങ്കിലും ഇപ്പോൾ ശ്രദ്ധിക്കുന്നുണ്ടെന്നുള്ളതിനു പല തെളിവുകളുമുണ്ടു്.

ഭൗതികശാസ്ത്രത്തിൻെറ നേട്ടങ്ങൾ ഇന്ത്യയിലുമുണ്ടായി. കൂടുതൽ അണക്കെട്ടുകളും പാലങ്ങളും ഉയന്ന കെട്ടിടങ്ങളും കൂടുതൽ വാഹനങ്ങളുമെല്ലാം ഇവിടെ കാണാം. എന്നാൽ പാശ്ചാത്യരുടെ ഭൗതികശാസ്ത്രത്തെ അന്ധമായി അനുകരിക്കുകയാണു നാം ചെയ്യതു്. നമ്മുടെ സംസ്കാരത്തെയും, ആചാരമര്യാദകളേയും പഴഞ്ചനാണെന്നു പറഞ്ഞു പുച്ഛിച്ചു തള്ളി, പച്ചപ്പരിഷ്കാരികളായി ചമയാനാണു് തുനിഞ്ഞതു്. അച്ഛനമ്മമാരേയും ഗുരുക്കന്മാരേയും അനുസരിക്കുന്നതു് പഴഞ്ചനാചാരമായി. ക്ഷേത്രങ്ങളിൽ പോകുന്നതും ആരാധന നടത്തുന്നതും ഭ്രാന്തന്മാരുടെ ലക്ഷണമായി കണക്കാക്കി. നമ്മുടെ മതഗ്രന്ഥങ്ങളെയും ക്ലാസിക്സാഹിത്യകൃതികളേയും പുച്ഛിച്ചു തള്ളിയിട്ടു് നോവലുകളും സിനിമാമാസികകളും നിത്യപാരായണഗ്രന്ഥങ്ങളാക്കി. സിനിമാശാലകളുടെ എണ്ണം വദ്ധിച്ചു. ഏതു നഗ്നചിത്രവും അവിടെ പ്രദശിപ്പിക്കാം. യുവാക്കന്മാരും യുവതികളും വിദ്യാത്ഥികളും സിനിമാശാലയുടെ മുമ്പിൽ 'ക്യൂ' നിന്നുതുടങ്ങി. നിശാക്ലബ്ബുകളും ക്യാബറെ നൃത്തങ്ങളും സാധാരണയായി. പാശ്ചാത്യരെ അനുകരിച്ചു് വേഷഭൂഷാദികൾക്കു മാററം വരുത്തി. യുവാക്കന്മാർ, മുടി വളത്തിയാൽ ഹിപ്പികളായെന്നും മാതാപിതാക്കന്മാരെ അനുസരിക്കാതിരിക്കാനുള്ള ഒരു യോഗ്യതയാണിതെന്നും കരുതി. ഈ പട്ടിക എത്ര വേണമെങ്കിലും നീട്ടാം. ഇതെല്ലാമാണോ ഭൗതികവിജ്ഞാനത്തിൻെറ നേട്ടങ്ങൾ ? ഇതെല്ലാമാണോ പരിഷ്കാരം ? ഇതെല്ലാം പടിഞ്ഞാറുനിന്നും നോക്കിപ്പഠിക്കാനാണോ സ്വാമിജിയെപ്പോലുള്ള ദേശീയനേതാക്കന്മാർ നമ്മോടാവശ്യപ്പെട്ടതു് ? പടിഞ്ഞാറുനിന്നു പഠിക്കേണ്ടതൊന്നും ഇവിടെ പഠിച്ചില്ല; വേണ്ടാത്തതെല്ലാം പഠിച്ചു. സ്വരാജ്യസ്നേഹം, സത്യസന്ധത, ആത്മാത്ഥത, കഠിനാദ്ധ്വാനം,

സാഹോദര്യം, ആജ്ജവം, ശാസ്ത്രീയമനോഭാവം, കത്തവ്യബോധം ഇതൊന്നും നമ്മാം അവരിൽ നിന്നു പഠിച്ചില്ല. ഇന്നു ഭാരതത്തിനു സംഭവിച്ചിരിക്കുന്ന തകരാറും ഇതാണ്. അല്ലെങ്കിൽ സയൻസ് ഇത്ര പുരോഗമിച്ചിട്ടും, ശാസ്ത്രപഠനം ഇത്രയും കാലം നടന്നിട്ടും ഇന്നും നമ്മാം കാര്യമായിട്ടൊന്നും നേടാത്തതെന്തുകൊണ്ടാണ് ?

ഭൗതികശാസ്ത്രത്തിൻെറ അപര്യാപ്തതയും അതു മനുഷ്യരാശിക്കു വരുത്തിവെച്ച വിനകളും മനസ്സിലായപ്പോാം ശാസ്ത്രജ്ഞന്മാരുടെ ശ്രദ്ധ ജീവശാസ്ത്രത്തിലേയ്ക്കു തിരിഞ്ഞു. ഡോ: കെ. ഭാസ്കരൻനായർ പറയുന്നതുപോലെ, ''ജഡപ്രകൃതിയെ കീഴടക്കി ഇച്ഛാനുവത്തിയാക്കാനുള്ള ശ്രമം ആശിച്ച ഫലം ചെയ്യാതെ വന്നപ്പോാം ആ അടവുകാം ജീവപ്രകൃതിയുടെ നേക്കു തുടങ്ങിയിരിക്കുകയാണ്.'' ഹരിതവിപ്ലവവും ധവളവിപ്ലവവും നീലവിപ്ലവവുമെല്ലാം നാം ഇപ്പോാം ദിവസേന കോംക്കുന്നുണ്ട്. പലതരം പുതിയ വിത്തുകളും രാസവളങ്ങളും നാമിന്നുപയോഗിക്കുന്നു. രാസവളപ്രയോഗംമൂലം മണ്ണ് നിർവീര്യമായിരിക്കുന്നുവെന്നിപ്പോാം കഷ്കർ പരാതിപ്പെടുന്നു. രാസവളവും പ്രാണിവിഷവുമെല്ലാം ഭൂമാലിന്യം വദ്ധിപ്പിച്ചിരിക്കുകയാണ്. കൃത്രിമവളങ്ങളെല്ലാം ഉപയോഗിച്ച് കടംകൃഷി ചെയ്യതിൻെറ ഫലമായി ഒലിച്ചിറങ്ങിയ വിഷദ്രാവകങ്ങാം കലന്നുകൊണ്ട് ഐക്യനാടുകാംക്കു ചുററുമുള്ള അഞ്ചു മഹാജലാശയങ്ങാം ദൂഷിച്ചുപോയ സംഭവം എല്ലാവക്കമറിയാം. സമുദ്രസമ്പത്തുകാം കുറഞ്ഞു വരുന്നു. ആരോടു പരാതിപ്പെടാനാണ് ! പ്രകൃതിയുടെ താളം തെററിച്ചിരിക്കുകയാണ്. അവാം ആരെയും വെറുതെ വിടുകയില്ല. ഏംഗൽസിൻെറ പ്രവചനം ശരിയായി വരുകയാണ്: ''പ്രകൃതിയുടെ മേൽ മനുഷ്യരായ നാം നടത്തുന്ന ഈ ആക്രമണത്തെപ്പററി അത്ര വലിയ പ്രത്യാശയൊന്നും പുലത്തരുത്. നമ്മുടെ ഓരോ വിജയത്തിനും പ്രതികാരം ചെയ്യാനവാംക്കു കഴിയും.'' അങ്ങനെ ആ രംഗത്തും ശാസ്ത്രജ്ഞന്മാർ പരാജയപ്പെടാൻ പോകുകയാണ്. ചുരുക്കത്തിൽ ബാഹ്യപ്രകൃതിയെ കീഴടക്കുന്ന കാര്യത്തിൽപോലും മനുഷ്യൻ പരാജയപ്പെടുന്നു. പിന്നെ ആന്തരപ്രകൃതിയെ കീഴടക്കുന്ന കാര്യം പറയാനുണ്ടോ ?

ശരി, ആന്തരപ്രകൃതികൊണ്ടുദ്ദേശിക്കുന്ന മനസ്സിൻെറ പഠനത്തെക്കുറിച്ചും അല്പം ചിന്തിക്കാം. മനഃശാസ്ത്രം ഇന്ന് വികാസം പ്രാപിച്ച ഒരു ശാസ്ത്രശാഖയാണ്. ''കോപ്പർനിക്കസ്സിൻെറ ജ്യോതിശ്ശാസ്ത്രം ഭൂമിയുടെ പ്രാധാന്യം കുറച്ചു. ഡാർവിൻെറ പരിണാമസിദ്ധാന്തമാകട്ടെ മനുഷ്യൻെറ ശ്രേഷ്ഠതയെ ഇടിച്ചുതാഴ്ത്തി. മനുഷ്യന് സ്വതന്ത്രമായ ഇച്ഛാശക്തിയോ യുക്തിവിചാരമോ ഇല്ല, അബോധമനസ്സിൻെറ പ്രേരണകളാണ് എല്ലാം നിയന്ത്രിക്കുന്നതെന്ന് ആധുനികമനഃശാസ്ത്രത്തിൻെറ ഉപജ്ഞാതാവെന്നു വിളിക്കുന്ന ഡാ: ഫ്രോയിഡ് പറഞ്ഞപ്പോാം മനുഷ്യൻ കുറച്ചുകൂടി മൃഗത്തോടടുത്തു. തീന്നില്ല, മനുഷ്യൻ മനസ്സെന്നൊന്നില്ലാത്ത ശരീരം മാത്രമാണെന്ന് ഡാക്ടർ വാററ്സൺ, പാവ്‌ലോവ് തുടങ്ങിയ 'ബിഹേവിയറിസ്‌ററ്'കളുടെ സിദ്ധാന്തംകൂടി വന്നതോടെ എല്ലാം പൂത്തിയായി. അങ്ങനെ ഭൗതികവാദം കൊടികുത്തി വാഴകയാണ്.'' പാശ്ചാത്യമനഃശാസ്ത്രപണ്ഡിതന്മാരുടെ അഭിപ്രായത്തോടു യോജിക്കാൻ നമുക്ക് പ്രയാസമാണ്. ഫ്രോയിഡിൻെറ അഭിപ്രായത്തിൽ മനുഷ്യൻ അബോധമനസ്സിൻെറ അടിമയാണ്. മനുഷ്യനിൽ ലൈംഗികവാസനയെന്നൊരു വാസന മാത്രമേയുള്ളു. ഫ്രോയിഡ് മനുഷ്യമനസ്സിനെ ഒരു ഇരുനിലകെട്ടിടത്തിനോടുപമിച്ചു. അടിയിലത്തെ നില അബോധമനസ്സും മുകളിലത്തെ നില ബോധമനസ്സുമാണ്. ബോധതലത്തിലേയ്ക്കു വരുന്ന പ്രാകൃതവാസനകളുടെ ശുദ്ധീകരണപ്രക്രിയയാണ് അഭൗമീകരണം(Sublimation). ഫ്രോയിഡിൻെറ ഗവേഷണം ഇച്ഛാശക്തിയും യുക്തിവിചാരശീലവും സ്വതന്ത്രമാണെന്ന ചിന്താഗതിയെ തകത്തുകളഞ്ഞു. മനുഷ്യരെല്ലാം ഞരമ്പുരോഗികളാണെന്നും സംസ്കാരം മനുഷ്യനു ശത്രുവാണെന്നും വന്നു. സഹജമായ പ്രേരണകളെ, അതായതു് ലൈംഗികവാസനയെ അമച്ചുചെയ്യാൽ ന്യൂറോസിസവും വർദ്ധിച്ചുവരും. സംസ്കാരമുള്ള മനുഷ്യൻ എന്നു പറയുമ്പോാം അബോധമനസ്സിനെ ശുദ്ധീകരിച്ചവൻ എന്നത്ഥം കിട്ടും. അഭൗമീകരണം അത്ര എളുപ്പമല്ലാത്തതിനാൽ സംസ്കാരമുള്ളവൻ എന്നു പറഞ്ഞാൽ ഞരമ്പുരോഗി എന്നത്ഥത്തിലെത്തും.

വേറൊരു മനഃശാസ്ത്രപണ്ഡിതനെ മനസ്സിലാക്കാം. ഡാ: സി. ജി. യുങ്. ഫ്രോയിഡിന്റെ മാർഗ്ഗത്തിൽനിന്നും തെററിപ്പിരിഞ്ഞുപോയ പണ്ഡിതനാണ് യുങ്. അദ്ദേഹത്തിന്റെ വീക്ഷണത്തിൽ മനസ്സിന്റെ അബോധതലം മൃഗീയവും അസാമൂഹ്യവുമായ വാസനകളുടെ കലവറയല്ല, ബോധതലത്തിന്റെ ഉത്പത്തിയും നിലനില്പും അതിന്റെ അടിസ്ഥാനത്തിലാണ്. അബോധമനസ്സ് ജീവിതത്തിലെ പുതിയ സാദ്ധ്യതകളുടെ ബീജങ്ങളെ മുഴുവൻ ഉൾക്കൊണ്ടിരിക്കുന്നു.

ബിഹേവിയറിസം മനോവിജ്ഞാനത്തിന്റെ വേറൊരു ശാഖയാണ്. അതനുസരിച്ച് മനസ്സേയില്ല. എല്ലാം യാന്ത്രികമായി നടക്കുന്നു. ഏതു ചീത്ത പ്രവൃത്തിക്കും മനുഷ്യൻ ഉത്തരവാദിയല്ല. പുണ്യപാപങ്ങൾ ഇല്ലാത്തതാണ്. സദാചാരത്തിനു യാതൊരു സ്ഥാനവുമില്ല. മതവിശ്വാസങ്ങളുടെ അടിത്തറതന്നെ ഈ ചിന്താഗതി തകർത്തിരിക്കുന്നു.

മേല്പറഞ്ഞ ആധുനികമനോവിജ്ഞാനീയങ്ങളൊന്നും ഭാരതസംസ്കാരമാകുന്ന വൃക്ഷത്തിൽ ഗ്രാഫ്റ്റു ചെയ്യാൻ കഴിയുകയില്ല. എന്നാൽ ഈ ചിന്താഗതികൾ, പ്രത്യേകിച്ച് ഫ്രോയിഡിന്റെ തത്വശാസ്ത്രം നമ്മുടെ സാഹിത്യകാരന്മാരെയും ചെറുപ്പക്കാരെയും വല്ലാതെ സ്വാധീനിച്ചിട്ടുണ്ട്. ഇന്നത്തെ സാഹിത്യകൃതികളിലെല്ലാം മുഴച്ചുനില്ക്കുന്നതു് അബോധമനസ്സിന്റെ വിക്രിയകളാണ്. സാഹിത്യത്തിന്റെ എല്ലാശാഖയിലും ഈ സ്വാധീനം കാണാം.

ഇന്നു സ്വാതന്ത്ര്യത്തെക്കുറിച്ച് വളരെയൊക്കെ കൊട്ടിഘോഷിക്കുന്നുണ്ടല്ലോ. അതേ സമയം അബോധമനസ്സിന്റെ അടിമയാണെന്നും പറയുന്നു. ഇതെങ്ങനെ പൊരുത്തപ്പെടും? മനുഷ്യൻ മനസ്സിന്റേയും പഞ്ചേന്ദ്രിയങ്ങളുടേയും അടിമയായിരിക്കുന്നിടത്തോളം കാലം സ്വതന്ത്രനല്ല എന്നു ഭാരതീയർ വിശ്വസിക്കുന്നു. മനസ്സിനെ നിയന്ത്രിക്കാമെന്നും നമുക്ക് മനസ്സിന്റെ യജമാനന്മാരാകാൻ കഴിയുമെന്നും ഭാരതീയമഹർഷിമാരും സിദ്ധന്മാരും കാണിച്ചുതന്നിട്ടുണ്ട്. ശ്രീരാമകൃഷ്ണദേവന്റെ ജീവചരിത്രം ഇതിന് ഉത്തമ ഉദാഹരണമാണ്. മനസ്സിന്റെ ആഴത്തിലേയ്ക്കിറങ്ങി അതിനെ മനസ്സിലാക്കാൻ പോയ ശാസ്ത്രകാരന്മാരെല്ലാം കാര്യമായിട്ടൊന്നും സമ്പാദിക്കാതെയാണ് തിരിച്ചുവന്നതു്. കുരുടന്മാർ ആനയെ കണ്ടതുപോലെയുള്ള അനുഭവമേ അവർക്കുണ്ടായുള്ളു. അതുകൊണ്ടാണ് ഫ്രോയിഡ് അവസാനം പറഞ്ഞതു്: ''മനുഷ്യന്റെ ശാരീരികവ്യാപാരങ്ങളെ സംബന്ധിച്ച് മാനസികമായ ചില പ്രവണതകൾ ഉണ്ടെന്നു സ്ഥാപിക്കാനും അവയുടെ ഉത്ഭവത്തെപ്പററി ചില അനുമാനങ്ങൾ നല്കുവാനും പ്രകൃതിശാസ്ത്രത്തിനു സാധിച്ചിട്ടുണ്ട്. എന്നാൽ ഇതു് മാനസികപ്രവണതകളെ സംബന്ധിച്ചുള്ള പ്രശ്നങ്ങളെ ഒരു പടി പിന്നോട്ടു തള്ളുന്നു എന്നല്ലാതെ മൗലികപ്രശ്നങ്ങൾക്കുത്തരമാകുന്നില്ല. അതായതു് പ്രജ്ഞ എവിടെനിന്നു വരുന്നു? ആത്മാവ് എന്നാൽ എന്തു്? ഈ ചോദ്യങ്ങൾക്കു സമാധാനം തരുന്നില്ല. ഈ ദിക്കിൽ പ്രകൃതിശാസ്ത്രം വഴിമുട്ടി നില്ക്കുന്നു.''

പ്രജ്ഞയാണ് മൗലികസത്തയെന്ന് പിന്നീടു് പ്ലാങ്ക് എന്ന ശാസ്ത്രജ്ഞൻ പറയുന്നു. Consciousness എന്ന ഗ്രന്ഥത്തിൽ അദ്ദേഹം ഇപ്രകാരം എഴുതിയിട്ടുണ്ട്: ''പ്രജ്ഞയാണ് മൗലിക സത്ത. ദ്രവ്യം പ്രജ്ഞയിൽനിന്നുണ്ടാകുന്നു. നമുക്ക് ഏതിനെപ്പററി അറിയാനും, ഉണ്ടെന്നു നിശ്ചയിക്കാനും പ്രജ്ഞ വേണം.''

അയ്യായിരം വർഷങ്ങൾക്കു മുമ്പ് ഋഷിവര്യന്മാർ ഇതുതന്നെയല്ലേ പറഞ്ഞതു്:

''സർവ്വം തത് പ്രജ്ഞാനേത്രം പ്രജ്ഞാനേ
പ്രതിഷ്ഠിതം, പ്രജ്ഞാനേത്രോ ലോകഃ.''

പാശ്ചാത്യശാസ്ത്രജ്ഞന്മാരുടെ എല്ലാ ചിന്തകളും അടുക്കിവച്ചുനോക്കുമ്പോൾ രണ്ടു കാര്യം വ്യക്തമാണ്. 1) ജീവൻ, മനസ്സ്, പ്രജ്ഞ, ആത്മാവ് എന്നിവയെ അവർ കൂട്ടിമറിക്കുകയാണ് 2) അവരുടെ നിഗമനങ്ങൾ മനസ്സുവരെ മാത്രമേ പോകുന്നുള്ളു. അതിനാൽ നാം ഉദ്ദേശിക്കുന്ന അർത്ഥത്തിലുള്ള ആത്മാവ് എന്താണെന്ന് എത്ര പറഞ്ഞാലും അവർക്കു മനസ്സിലാകുകയില്ല. എന്നിട്ടും ഭാരതത്തിലെ സാഹിത്യകാരന്മാർക്കും ചെറുപ്പക്കാർക്കുമെല്ലാം ഫ്രോയിഡും യുങ്ങും മററുമാണ് ആരാധ്യർ!

വേറൊരു പ്രധാനഭാഗത്തിലേക്കുകൂടി നമുക്കൊന്നു കണ്ണോടിക്കാം. രാഷ്ട്രീയസിദ്ധാന്ത

ങ്ങാം. ആധുനികചിന്താഗതിയെ ഗണ്യമായി വശീകരിച്ചിട്ടുള്ള രണ്ടു വ്യക്തികളാണ് ഫ്രോയിഡും കാറൽമാർക്സും. മാർക്സിസം ഉല്പാദനരീതിയേയും ആത്ഥികപരിതോവസ്ഥകളേയും എല്ലാ മാനുഷികവ്യാപാരങ്ങാംക്കും ഹേതുവായി കല്പിക്കുന്നു. ഏംഗൽസിന്റെ അഭിപ്രായം ഇതാണ്: 'ചരിത്രത്തിനെ ഭൗതികമായി വ്യാഖ്യാനിക്കുന്ന സിദ്ധാന്തപ്രകാരം അതിന്റെ നിണ്ണായകമായ അംശം മൗലികമായി ജീവിതത്തിനു് ആവശ്യമുള്ള സാധനങ്ങളുടെ നിമ്മാണമാണ്. ഇതിൽ കൂടുതലായി മാർക്സോ ഞാനോ പ്രസ്താവിച്ചിട്ടില്ല. സാമ്പത്തികവ്യവസ്ഥയാണ് അടിസ്ഥാനം.' ഈ പ്രസ്താവനയിൽനിന്നും മാർക്സിയൻ തത്വചിന്തയുടെ കാതലായ ഭാഗം നമുക്കു പിടികിട്ടുന്നു. എന്നാൽ തുടന്നുള്ള പ്രസ്താവനയിൽ അവരുടെ അഭിപ്രായം മാററുന്നുണ്ട്. കാലത്തിന്റെ ഗതിക്കനുസരിച്ച് മാററങ്ങാം വരുത്തണമെന്നവർതന്നെ വിശ്വസിക്കുന്നുണ്ട്. പക്ഷെ മാർക്സിസ്ററുകാർ അവരുടെ പഴയ പ്രമാണങ്ങളിൽതന്നെ ഉറച്ചു നില്ക്കുകയാണ്. ആദ്ധ്യാത്മികതയിൽ അടിയുറച്ച് സ്വന്തമായ വ്യക്തിത്വം പുലത്തുന്ന ഭാരതത്തിൽ തികച്ചും ഭൗതികത്തിലധിഷ്ഠിതമായ മാർക്സിയൻ തത്വശാസ്ത്രത്തിനു വളരാനുള്ള വളവും വെള്ളവും കിട്ടുമെന്നു തോന്നുന്നില്ല. ഇന്ത്യയിലൊരു സാംസ്കാരിക വിപ്ലവം നടത്തുക എളുപ്പമുള്ള കാര്യമല്ല.

ഇന്ത്യയെ സംബന്ധിച്ചിടത്തോളം പ്രായപൂത്തിവോട്ടവകാശത്തെ അടിസ്ഥാനമാക്കിയുള്ള ഒരു ജനാധിപത്യവ്യവസ്ഥിതിയാണിവിടെ വേരുറച്ചിരിക്കുന്നതു്. മനുഷ്യന്റെ അഭിലാഷങ്ങാം പൂത്തീകരിക്കാൻ ഇതിൽക്കവിഞ്ഞൊരു നല്ല വ്യവസ്ഥിതിയില്ല. യഥാത്ഥജനാധിപത്യം മനുഷ്യന്റെ അന്തസ്സു വദ്ധിപ്പിക്കും. സ്വാതന്ത്ര്യത്തിനു വിലകല്പിക്കുന്ന ഒരേയൊരു ഭരണസമ്പ്രദായം ഇതു മാത്രമാണ്. ബുദ്ധിശക്തിയും കഴിവുമുള്ള ഏതൊരു പൗരനും ഏതു സ്ഥാനത്തുവേണമെങ്കിലും എത്താം. ഓരോ പൗരനും ഭരണകാര്യങ്ങളിൽ പങ്കുണ്ടെന്നുള്ള വിശ്വാസം അവനെ ആത്മാത്ഥതയുള്ളവനാക്കുന്നു. ഡെമോക്രാററിക് ഭരണസമ്പ്രദായമാണ് നമ്മുടെ സംസ്കാരവുമായി കൂടുതൽ യോജിച്ചുപോകുന്നതു്. കാരണം ഡെമോക്രസിയുടെ സന്ദേശങ്ങളായ സ്വാതന്ത്ര്യവും സമത്വവും സാഹോദര്യവും വാസ്തവത്തിൽ ആദ്ധ്യാത്മികസന്ദേശം തന്നെയാണ്. എന്നാൽ വെറും രാഷ്ട്രീയവും സാമ്പത്തികവുമായ മാറ്റങ്ങളിലൂടെ ഇതു നേടിയെടുക്കാൻ കഴിയുകയില്ല. സ്വാതന്ത്ര്യവും സമത്വവും വേദാന്തതത്വങ്ങളാണ്. സ്വാതന്ത്ര്യം ആദ്ധ്യാത്മികപ്രകൃതിയിൽ നിന്നും ഉത്ഭവിക്കുന്നതാണ്. താൻ ആത്മാവാണെന്ന ബോധമുണ്ടാകുമ്പോാം മാത്രമാണ്, എല്ലാ മനുഷ്യരിലും ഒരേ ചൈതന്യത്തിന്റെ പ്രതിസ്ഫുരണമാണെന്ന സത്യം മനസ്സിലാകുന്നതു്. ഈ സമയത്തു മാത്രമേ സമത്വത്തിന്റെ അത്ഥം മനസ്സിലാകൂ.

ഇന്നു് പാശ്ചാത്യർ ഭാരതീയസംസ്കാരത്തിനു് ശരിയായ സ്ഥാനം കല്പിച്ചുകൊടുക്കുവാനും അതനുസരിച്ചു് ജീവിക്കുവാനും ശ്രമിക്കുന്നുണ്ടു്. ഒന്നാമതായി മതത്തിന്റെ മണ്ഡലത്തിൽ വന്ന മാററമാണ്. വിവിധമതങ്ങളിലെ ആശയങ്ങാം പഠിക്കാനും സ്വന്തം മതത്തിലെ വിവിധ സംഘടനകാം രമ്യതയിൽ പോകുവാനും ആഗ്രഹിക്കുന്നു. പോപ്പ് ജോൺ 23-ാമനോടു കൂടിയാണ് ഈ ചിന്താഗതി വളരാൻ തുടങ്ങിയതു്. വിവേകാനന്ദസ്വാമികാം നിർദ്ദേശിച്ച മതസൗഹാദ്ദം പാശ്ചാത്യരാജ്യങ്ങളിൽ ഇന്നു് ശക്തി പ്രാപിച്ചുവരുന്നു. മനഃശാസ്ത്രത്തിന്റെ കാര്യത്തിലും ശാസ്ത്രതത്വങ്ങളുടെ കാര്യത്തിലും ഭാരതീയചിന്തകാംക്കു് പുതിയ ചക്രവാളങ്ങാം കണ്ടു തുടങ്ങിയിരിക്കുന്നു.

സ്വാമിജി ഉദ്ദേശിച്ച സമന്വയമേ ലോകപുരോഗതിക്കും, പ്രത്യേകിച്ചു് ഇന്ത്യയുടെ നന്മയ്ക്കും പ്രയോജനപ്രദമാകൂ. അതായതു് കിഴക്കും പടിഞ്ഞാറും തമ്മിലുള്ള സമന്വയം; പാശ്ചാത്യസംസ്കാരവും പൗരസ്ത്യസംസ്കാരവും തമ്മിലുള്ള സമന്വയം; സയൻസും മതവും തമ്മിലുള്ള സമന്വയം; ഹൃദയവും ബുദ്ധിയും തമ്മിലുള്ള സമന്വയം; യാഥാസ്ഥിതികത്വവും ഉൽപതിഷ്ണുത്വവും തമ്മിലുള്ള സമന്വയം; ജനാധിപത്യവും ത്യാഗമനോഭാവവും തമ്മിലുള്ള സമന്വയം; അതാണാവശ്യം. ഏറെ കിഴക്കോട്ടുപോയാൽ പടിഞ്ഞാറും, ഏറെ പടിഞ്ഞാറോട്ടു യാത്ര ചെയ്താൽ കിഴക്കും ചെന്നെത്തുമെന്നുള്ള ഭൂമിശാസ്ത്രതത്വവും ശരിയായി വരും.

ഐതരേയോപനിഷത്പ്രവചനം – 3

# ശ്രവണം

വിദ്യാനന്ദതീർത്ഥപാദസ്വാമികൾ

എല്ലാ വേദാന്തവാക്യങ്ങളും അദ്വിതീയ ബ്രഹ്മതത്ത്വത്തെ ആണ് ബോധിപ്പിക്കുന്നതെന്ന് ഷഡ്‌വിധലിംഗങ്ങൾകൊണ്ടു നിർണ്ണയിക്കുന്നതിന് വേദാന്തശാസ്ത്രത്തിൽ ശ്രവണം എന്നു പറയുന്നു: ''ശ്രവണം നാമ ഷഡ്‌വിധലിംഗൈരശേഷവേദാന്താനാം അദ്വിതീയവസ്തുനി താത്പര്യാവധാരണം'' എന്നു ശ്രീ സദാനന്ദയോഗീന്ദ്രൻ വേദാന്തസാരത്തിൽ ശ്രവണത്തിനു നിർവചനം കൊടുത്തിരിക്കുന്നു. ഉപക്രമോപസംഹാരങ്ങൾ,അഭ്യാസം,അപൂർവ്വത,ഫലം, അർത്ഥവാദം, ഉപപത്തി ഇവയാണ് ഷഡ്‌വിധലിംഗങ്ങൾ. ഗുരുമുഖത്തിൽനിന്ന് ഇങ്ങനെ ആറു വിധത്തിലുള്ള ലിംഗങ്ങൾവഴി വേദാന്തവാക്യങ്ങളുടെ എല്ലാം ലക്ഷ്യാർത്ഥം അദ്വൈതബ്രഹ്മതത്ത്വമാണെന്നു ശിഷ്യന്റെ ഹൃദയത്തിലുണ്ടാകുന്ന നിശ്ചയരൂപമായ അന്തഃകരണവൃത്തിയാണ് ശ്രവണത്തിന്റെ മുഖ്യമായ അർത്ഥം.

**ഉപക്രമോപസംഹാരങ്ങൾ:** ഗ്രന്ഥത്തിന്റെ പ്രാരംഭത്തിലും സമാപ്തിയിലും ഉള്ള പ്രതിപാദ്യവിഷയത്തിന്റെ ഐകരൂപ്യമാണ് ഉപക്രമോപസംഹാരങ്ങൾ. ''സൃഷ്ടിക്കു മുൻപ് ഈ ലോകം ആത്മാവു മാത്രമായിരുന്നു. അപ്പോൾ ചേതനമോ അചേതനമോ ആയ വേറേ ഒന്നും തന്നെ ഉണ്ടായിരുന്നില്ല. ആ ആത്മാവ് ഈക്ഷിച്ചു, ''ഞാൻ ലോകത്തെ സൃഷ്ടിക്കട്ടെ,'' എന്ന് (1. 1. 1.). ഇതു് ഐതരേയോപനിഷത്തിലെ ഉപക്രമവാക്യമാണ്. ''എല്ലാംതന്നെ പ്രജ്ഞയാൽ നയിക്കപ്പെടുന്നതും പ്രജ്ഞാനത്തിൽ പ്രതിഷ്ഠിക്കപ്പെടുന്നതുമാകുന്നു. ലോകമെല്ലാം തന്നെ ആ പ്രജ്ഞയാലാണു നയിക്കപ്പെടുന്നതു്. അതിനെല്ലാം ആശ്രയവും പ്രജ്ഞയാകുന്നു. പ്രജ്ഞാനം ബ്രഹ്മമാണ്.'' (3. 2. 3.) ഇതു് ഐതരേയോപനിഷത്തിലെ ഉപസംഹാരവാക്യമാകുന്നു. ഉപക്രമവാക്യത്തിൽ പ്രതിപാദിച്ച ആത്മാവ് ജ്ഞാനസ്വരൂപവും നിരുപാധികവുമായ ബ്രഹ്മമാണ് എന്ന് ഉപസംഹാരംകൊണ്ടു സിദ്ധിക്കുന്നു.

**അഭ്യാസം:** പ്രതിപാദ്യവിഷയത്തെ വീണ്ടും വീണ്ടും ഊന്നിപ്പറയുന്നതാണഭ്യാസം. ''ആ ആത്മാവ് ലോകങ്ങളെ–അംഭസ്സ്, മരീചികൾ, മരം, അപ്പുകൾ ഇവയെ–സൃഷ്ടിച്ചു.'' (1. 1. 2.) സ്വർഗ്ഗത്തിനു മുകളിലാണംഭസ്സ്. സ്വർഗ്ഗത്തിന് ഉപരിഭാഗത്തുള്ള മഹർല്ലോകം, ജനലോകം, തപോലോകം, സത്യലോകം, സർവ്വദേവന്മാർക്കും ആശ്രയഭൂതമായ സ്വർഗ്ഗലോകം ഇതെല്ലാം അംഭശ്ശബ്ദംകൊണ്ടു് ഗ്രഹിക്കണമെന്നുദ്ദേശിച്ചാണ് അതിനെ ശ്രുതി പ്രത്യേകം എടുത്തു വ്യാഖ്യാനിക്കുന്നതു്. മരീചികൾകൊണ്ടു് അന്തരീക്ഷത്തെയാണു ഗ്രഹിക്കേണ്ടതു്. അവിടെ സൂര്യാദിഗ്രഹങ്ങളുടെ രശ്മികൾ എപ്പോഴും വ്യാപിച്ചിരിക്കുന്നതുകൊണ്ടാണ് മരീചികൾ എന്ന പേരു നല്കപ്പെട്ടതു്. മരം എന്ന ശബ്ദം ഭൂമിയെയാണു വിവക്ഷിക്കുന്നതു്. ഭൂമിയിലുള്ള പ്രാണികൾ എപ്പോഴും മരിക്കുന്നു. അതുകൊണ്ടു് ഉപലക്ഷണയാ ഭൂമിക്കു മരം എന്ന പേരു വന്നുചേർന്നു. ഭൂമിയുടെ അധോഭാഗത്തുള്ള പാതാളാദിലോകങ്ങളെയാണ് അപ്പുകൾ എന്ന നാമംകൊണ്ടു ശ്രുതി നിർദ്ദേശിക്കുന്നതു്. ഇവിടെ അംഭസ്സു മുതലായ ലോകങ്ങളെ സൃഷ്ടിച്ചു എന്നു മാത്രമേ പറഞ്ഞിട്ടുള്ളു എങ്കിലും അവയ്ക്കു മൂലഭൂതമായ പഞ്ചഭൂതങ്ങളും സൃഷ്ടിയിൽപ്പെട്ടതായി ഗ്രഹിക്കേണ്ടതാണ്. നിർഗ്ഗുണവും നിരാകാരവുമായ ബ്രഹ്മം പ്രപഞ്ചകാരണമാകുകയില്ല. ''ആ ബ്രഹ്മം ലോകമുണ്ടാകട്ടെ എന്ന് ഈക്ഷിച്ചു'' എന്ന വാക്യം മായോപഹിതമായ സഗുണബ്രഹ്മം പ്രപഞ്ചത്തിന്റെ ഉപാദാനകാരണവും നിമിത്തകാരണവുമായിത്തീർന്നു എന്നും ആ ബ്രഹ്മത്തിൽനിന്ന് ആകാശം, വായു, അഗ്നി, ജലം, പൃഥിവി ഈ സൂക്ഷ്മഭൂതങ്ങളും അവയുടെ പഞ്ചീകരണത്തിൽ നിന്നുണ്ടായ സ്ഥൂലഭൂതങ്ങളും ഉണ്ടായി എന്നും

ഇതരശ്രുതികൾ വ്യക്തമാക്കുന്നുണ്ട്. അതു് ഇവിടേയും ഗ്രഹിക്കേണ്ടതാണ്. ഈക്ഷണം എന്നതിനു സങ്കല്പം എന്നാണർത്ഥം. സഗുണബ്രഹ്മം സ്വസങ്കല്പംകൊണ്ടു സകലലോകങ്ങളേയും സൃഷ്ടിച്ചു എന്നു പറയുമ്പോൾ ആ ബ്രഹ്മം ചേതനവും സൃഷ്ടി മായികവുമാണെന്നു തെളിയുന്നു.

**സൃഷ്ടിവിചാരം:** സംഘാതവാദം, ഉല്പത്തിവാദം, പരിണാമവാദം, വിവർത്തവാദം ഇങ്ങനെ പ്രധാനപ്പെട്ട നാലു വാദങ്ങളാണ് സൃഷ്ടിചിന്തയിൽ ഭാരതീയദാർശനികന്മാർ അംഗീകരിച്ചിരിക്കുന്നതു്. നിത്യവും അതിസൂക്ഷ്മവുമായ പരമാണുക്കൾ ഒന്നിച്ചുചേർന്നതാണ് ഈ പ്രപഞ്ചമെന്ന ചാർവ്വാകന്മാരുടേയും സൗത്രാന്തികവൈഭാഷികന്മാരുടേയും സിദ്ധാന്തമാണ് സംഘാതവാദം.

കാരണത്തിൽനിന്നു ഭിന്നമായി കാര്യം നൂതനമായി ഉണ്ടാകുന്നു എന്ന സിദ്ധാന്തം ഉത്പത്തിവാദമാണ്. ഇതു നൈയ്യായികന്മാരും കർമ്മമീമാംസകന്മാരും അംഗീകരിക്കുന്നു. ഉല്പത്തിവാദത്തിൽ, കാര്യോത്പത്തിക്കു മുൻപ്, നിമിത്തകാരണവും (കർത്താവും) ഉപാദാനകാരണവും സഹകാരികാരണവും, അത്യന്താപേക്ഷിതമാണ്. ഈശ്വരൻ നിമിത്തകാരണവും, പരമാണുക്കൾ ഉപാദാനകാരണവും ജീവന്റെ പൂർവ്വകർമ്മം സഹകാരികാരണവുമാണ്. കാരണം കാര്യമായി രൂപാന്തരപ്പെടുന്നതാണ് പരിണാമവാദം. സാംഖ്യന്മാരും, യോഗികളും, അദ്വൈതവേദാന്തത്തിൽപ്പെട്ട ഭർത്തൃപ്രപഞ്ചനും, വൈഷ്ണവദാർശനികന്മാരും ഈ വാദമാണംഗീകരിച്ചിരിക്കുന്നതു്.

കാരണത്തിന്റെ സ്വരൂപത്തിനു യാതൊരു കോട്ടവുമില്ലാതെ, അതു മറെറാരു വിധത്തിൽ – കാര്യരൂപത്തിൽ – പ്രതിഭാസിക്കുന്നതു് വിവർത്തമാകുന്നു. ബൗദ്ധമതത്തിൽപ്പെട്ട ക്ഷണികവിജ്ഞാനവാദികളും ശൂന്യവാദികളും അദ്വൈതവേദാന്തികളും വിവർത്തവാദമാണംഗീകരിക്കുന്നതു്. പക്ഷേ ക്ഷണികവിജ്ഞാനവാദവും ശൂന്യവാദവും ശ്രുതിക്കും യുക്തിക്കും അനുഭവത്തിനും ചേർന്നതല്ലെന്നും ശ്രുതിസമ്മതം ബ്രഹ്മാദ്വൈതവാദമാണെന്നും ശ്രീശങ്കരഭഗവത്പാദർ സമർത്ഥിച്ചിട്ടുണ്ട്.

പ്രപഞ്ചത്തിന്റെ ഉത്പത്തിക്കു മുൻപും അതുണ്ടായപ്പോഴും അതിന്റെ ലയത്തിനുശേഷവും പൂർണ്ണവും നിഷ്കളവും ഏകവുമായ ബ്രഹ്മം പ്രകാശിക്കുന്നു എന്ന് ശ്രുതിവാക്യങ്ങൾ ഉച്ചൈസ്തരം ഉദ്ഘോഷിക്കുന്നുണ്ട്. അതനുസരിച്ച് സംഘാതവാദവും ഉത്പത്തിവാദവും പരിണാമവാദവും ശ്രുതിസമ്മതമല്ലെന്നു കാണാം. ബ്രഹ്മം സ്വസങ്കല്പംകൊണ്ടു പ്രപഞ്ചത്തെ സൃഷ്ടിച്ചു എന്നു ശ്രുതി പറയുന്നു. പൂർണ്ണമായ ബ്രഹ്മത്തിനു വെളിയിൽ സൃഷ്ടി നടപ്പില്ല. അതിനാലതു് വിവർത്തമാണ്. അതിനു കാരണം അവിദ്യാരൂപമായ മായയാകുന്നു. ആ മായ ബ്രഹ്മത്തെ ആശ്രയിച്ചും അതിന്റെ സ്വരൂപത്തെ മറച്ചും പ്രപഞ്ചസ്വരൂപമായി പരിണമിക്കുകയാണ്. അതിനാൽ മായോപാധികനായ ഈശ്വരൻ പ്രപഞ്ചത്തിന്റെ ഉപാദാനകാരണവും നിമിത്തകാരണവുമാണെന്നു സിദ്ധിക്കുന്നു. വലയ്ക്ക് എട്ടുകാലി എന്നപോലെയും രജ്ജുസർപ്പത്തിന് അജ്ഞാനസഹിതമായ രജ്ജു എന്ന പോലെയും സ്വപ്നപ്രപഞ്ചത്തിനു ജീവചൈതന്യം എന്നപോലെയും മായോപാധികനായ ഈശ്വരൻ പ്രപഞ്ചത്തിന്റെ ഉപാദാനകാരണവും നിമിത്തകാരണവുമാകുന്നു എന്നാണ് ഉപനിഷത്സിദ്ധാന്തം. 'മായാം തു പ്രകൃതിം വിദ്യാദ് മായിനം തു മഹേശ്വരം', 'ഇന്ദ്രോ മായാഭിഃ പുരുരൂപ ഈയതേ' എന്ന ശ്രുതിവാക്യങ്ങൾ ഈ വസ്തുതയാണ് പ്രഖ്യാപിക്കുന്നതു്. ഇത്രയുംകൊണ്ട് പ്രപഞ്ചകാരണം നിർഗ്ഗുണവും നിഷ്കളവും നിരുപാധികവുമായ ബ്രഹ്മമല്ലെന്നും, മായാശബളിതവും സഗുണവുമായ ബ്രഹ്മമാണെന്നും തെളിയുന്നു.

തുടർന്ന് ഈശ്വരൻ വിരാട്പുരുഷനേയും ഇന്ദ്രിയഗോളങ്ങൾ, ഇന്ദ്രിയങ്ങൾ, തദഭിമാനികളായ ദേവതകൾ ഇവയേയും സ്ഥാവരജംഗമരൂപങ്ങളായ സകല പ്രാണിദേഹങ്ങളേയും അവയ്ക്കു ഭുജിക്കുവാനുള്ള അന്നത്തേയും സൃഷ്ടിച്ചു. അതിനുശേഷം അദ്ദേഹം ഇങ്ങനെ വിചാരിച്ചു: 'ഈ ദേഹേന്ദ്രിയസംഘാതം എന്നെക്കൂടാതെ എങ്ങനെയാണ് നിലനില്ക്കുന്നതു്'' എന്ന്. അദ്ദേഹം വീണ്ടും ആലോചിച്ചു, ''രണ്ടുമാർഗ്ഗങ്ങളിൽ ഏതിൽക്കൂടിയാണ് ഞാനിതിന്റെ ഉള്ളിൽ പ്രവേശിക്കേണ്ടതു്'' എന്ന്. ആ ഈശ്വരൻ പിന്നീടാലോചിച്ചതു്, ''വാഗിന്ദ്രിയം

തനിയേ വ്യവഹരിക്കുകയാണെങ്കിൽ, കണ്ണു തനിയേ കാണുകയാണെങ്കിൽ, ചെവി തനിയേ കേൾക്കുകയാണെങ്കിൽ, അപാനൻ തനിയേ ഭക്ഷിക്കുകയാണെങ്കിൽ, ജനനേന്ദ്രിയം തനിയേ വിസർജ്ജിക്കുകയാണെങ്കിൽ പിന്നെ ഞാനാരാകുന്നു?'' (1. 3. 11.) എന്നാണ്. ഈ വാചകങ്ങൾ ഐതരേയോപനിഷത്തിലെ അഭ്യാസത്തിൽ പെട്ടവയാണ്. ശരീരത്തിൽ ഈശ്വരസാന്നിധ്യമില്ലെങ്കിൽ ദേഹേന്ദ്രിയാദിസംഘാതങ്ങൾ ജഡങ്ങളും പ്രവർത്തനരഹിതങ്ങളുമായിത്തീരുമെന്ന് ഈ വാചകങ്ങളിലെ ആദ്യത്തെ ഭാഗം സൂചിപ്പിക്കുന്നു. അഥവാ അവയ്ക്കു സ്വയം പ്രവർത്തനശക്തി ഉണ്ടാകുകയാണെങ്കിൽ ഓരോന്നും തങ്ങൾക്കു തോന്നിയതുപോലെ പ്രവർത്തിക്കുകയും ശരീരത്തിലെ നടപടിക്രമങ്ങൾക്കു വ്യവസ്ഥയില്ലാതാകുകയും ചെയ്യും. അതു വരാതിരിക്കണമെങ്കിൽ ഈ ദേഹാദിസംഘാതരൂപമായ പിണ്ഡാണ്ഡത്തിൽ പ്രവേശിച്ച് ദേഹേന്ദ്രിയപ്രാണാദികളെ നിയന്ത്രിച്ച് യഥായോഗ്യം അവയെ പ്രവർത്തിപ്പിക്കേണ്ടിയിരിക്കുന്നു. ഏതു മാർഗ്ഗത്തിൽക്കൂടിയാണ് ഉള്ളിൽ പ്രവേശിക്കേണ്ടതു്? ഉള്ളിൽ പ്രവേശിക്കുവാൻ മൂർദ്ധാവും പാദവും എന്നു രണ്ടു മാർഗ്ഗങ്ങളുണ്ട്. പ്രാണൻ പാദം വഴി ഉള്ളിൽ പ്രവേശിച്ചതായി മുൻപുള്ള ആരണ്യകത്തിൽ വിവരിച്ചിട്ടുണ്ട്. അതുകൊണ്ടു ശരീരാദ്ധ്യക്ഷനായ താൻ ആ വഴിയെ പ്രവേശിക്കുന്നതു ശരിയല്ലെന്നു കരുതിയാകാം ഏതു വഴിയിൽക്കൂടി അകത്തു കടക്കണം എന്നു ചിന്തിച്ചതു്. ''സൃഷ്ടികർത്താവായ അവൻ ശിരസ്സിന്റെ അതിർത്തി (ഉച്ചി) പിളർന്നിട്ട് ഈ ദ്വാരത്തിൽക്കൂടി ദേഹത്തിൽ പ്രവേശിച്ചു. അതു വിദൃതിയെന്ന പേരിൽ പ്രസിദ്ധമായ ദ്വാരമാണ്. പരമമായ ആനന്ദത്തിന്റെ സ്ഥാനവും അതാണ്. അവനിവിടെ മൂന്നു നിവാസസ്ഥാനങ്ങളും മൂന്നു സ്വപ്നങ്ങളും ഉണ്ട്. ഇതു വാസസ്ഥാനമാകുന്നു.''(1. 3. 12.) ആത്മാവ് ജ്ഞാനശക്തിരൂപത്തിൽ ഉച്ചിപിളർന്ന് ബ്രഹ്മരന്ധ്രം വഴി ശരീരത്തിന്റെ ഉള്ളിൽ പ്രവേശിച്ചു ജീവനായിത്തീർന്നു. പിളർക്കപ്പെട്ടതുകൊണ്ട് ആ ദ്വാരത്തിനു വിദൃതി എന്ന പേരു സിദ്ധിച്ചു. ഇതു ശരീരത്തിൽ ഏററവും പ്രധാനപ്പെട്ട സ്ഥാനമാണ്. സുഷുമ്നാനാഡി പര്യവസാനിക്കുന്നതും അവിടെയാണ്. ബ്രഹ്മോപാസകന്റെ ജീവൻ മരണസമയത്തു് ഈ ദ്വാരംവഴി വെളിയിൽ പോയി അർച്ചിരാദിമാർഗ്ഗത്തിൽക്കൂടി നിരതിശയസുഖം അനുഭവിക്കുന്നു. അങ്ങനെയുള്ള സുഖപ്രാപ്തിക്കു ദ്വാരമായതുകൊണ്ടു നന്ദനമെന്നും ഇതിനു പേരുണ്ട്. നന്ദനപദത്തിന്റെ വൈദികരൂപമാണ് ഐതരേയോപനിഷത്തിൽ പ്രയോഗിച്ചിരിക്കുന്ന നാന്ദനം. ഈ ഭാഗംകൊണ്ട് ആത്മാവ് നാനാതരത്തിലുള്ള സ്ഥാവരജംഗമങ്ങൾ സൃഷ്ടിച്ചതിനുശേഷം പുരുഷശരീരം സൃഷ്ടിച്ച് അതിൽ പ്രവേശിച്ചു എന്നു കാണാം.

**ജീവാത്മവിചാരം:** അഭ്യാസത്തിൽ പ്രപഞ്ചസൃഷ്ടിയും സൃഷ്ടിക്കപ്പെട്ട ദേഹത്തിൽ ആത്മാവിന്റെ പ്രവേശനവുമാണ് പ്രധാനമായി പ്രതിപാദിച്ചിരിക്കുന്നതു്. ആത്മാവു സർവ്വവ്യാപിയാണ്. അതു സ്വല്പദേശസ്ഥമായ ശരീരത്തിൽ എങ്ങനെ പ്രവേശിച്ചു എന്ന ചോദ്യം ജിജ്ഞാസുക്കൾക്കുണ്ടാകാം. അതിനു പ്രതിബിംബവാദം, അവച്ഛേദവാദം, ആഭാസവാദം എന്ന മൂന്നു വാദങ്ങൾ അംഗീകരിച്ചുകൊണ്ടാണ് വേദാന്തശാസ്ത്രം സമാധാനം പറയുന്നതു്. ശരീരത്തിന് കാരണം, സൂക്ഷ്മം, സ്ഥൂലം എന്നു മൂന്നു വിഭാഗങ്ങളുണ്ട്. ഞാനജ്ഞനാണെന്നുള്ള അഭിമാനത്തിനവലംബമായിരിക്കുന്ന അവിദ്യയാണ് കാരണശരീരം. അപഞ്ചീകൃതപഞ്ചഭൂതങ്ങൾകൊണ്ടുണ്ടായ അന്തഃകരണവും ജ്ഞാനേന്ദ്രിയപഞ്ചകവും കർമ്മേന്ദ്രിയപഞ്ചകവും പ്രാണാദിപഞ്ചകവും ചേർന്നുണ്ടായതാണു സൂക്ഷ്മശരീരം. മാതാപിതാക്കളുടെ വീര്യത്തിൽനിന്നുണ്ടായതും, രക്തമാംസാദി സപ്തധാതുമയവും, പഞ്ചീകൃതപഞ്ചഭൂതങ്ങളുടെ വികാരവുമായ ശരീരം സ്ഥൂലശരീരമെന്നു പറയപ്പെടുന്നു. പ്രപഞ്ചമെന്നപോലെ പ്രപഞ്ചത്തിലുൾപ്പെട്ട ശരീരവും, ആത്മാവിന്റെ വിവർത്തവും അവിദ്യയുടെ പരിണാമവുമാണ്. അതിനാൽ ദേഹവും ആത്മാവാകുന്ന അധിഷ്ഠാനത്തിലാണ് പ്രതീതമാകുന്നതു്. ആ അധിഷ്ഠാനചൈതന്യത്തിന് കൂടസ്ഥനെന്നു വേദാന്തശാസ്ത്രത്തിൽ സംജ്ഞ നൽകപ്പെട്ടിരിക്കുന്നു. നിർവികാരവും നിർഗ്ഗുണവും സച്ചിദാനന്ദസ്വരൂപവുമാണതു്. അതിനാൽ ദേഹത്തെ അതു പ്രവർത്തിപ്പിക്കുകയില്ല. ശുദ്ധവും നിർമ്മലവുമായ കണ്ണാടിയിൽ സൂര്യൻ പ്രതിഫലിക്കുന്നതുപോലെ ആത്മാവ്

അന്തഃകരണത്തിൽ പ്രതിഫലിക്കുന്നു. മനസ്സ്, ബുദ്ധി, ചിത്തം, അഹങ്കാരം എന്ന നാലു വൃത്തികരം അന്തഃകരണത്തിനുണ്ട്. അന്തഃകരണവും അതിന്റെ വൃത്തികളും ജഡങ്ങളാണെങ്കിലും ആത്മാവിന്റെ പ്രതിബിംബത്തോടു താദാത്മ്യപ്പെടുമ്പോരം അവ സചേതനങ്ങളും സക്രിയങ്ങളും ആയിത്തീരുന്നു. അപ്പോരം ബിംബഭൂതമായ ആത്മാവിന്റെ ചേതനത്വവും ഉപാധിയായ അന്തഃകരണത്തിന്റെ കർതൃത്വം, ഭോക്തൃത്വം മുതലായ ധർമ്മങ്ങളും അഹങ്കാരം ഏറെറടുത്ത്, ശരീരാദി സംഘാതം താനാണെന്നഭിമാനിക്കുന്നു. ഈ അഭിമാനം നിമിത്തം ആത്മാവിന്റെ സ്വരൂപം വിസ്മരിക്കപ്പെട്ടു ജീവൻ ബദ്ധനായിത്തീരുന്നു. അധിഷ്ഠാനചൈതന്യമായ കൂടസ്ഥനും, ഉപാധിയായ അന്തഃകരണവും ആത്മപ്രതിബിംബമായ ചിദാഭാസനും ചേന്ന സമൂഹമാണ് സംസാരിയായ ജീവൻ. ഇവിടെ ആത്മാവു ശരീരത്തിന്റെ ഉള്ളിൽ പ്രവേശിച്ചു എന്ന ശ്രുതി പറഞ്ഞതിന്റെ അത്ഥം അന്തഃകരണത്തിൽ പ്രതിബിംബിച്ചു എന്നാണ് ഗ്രഹിക്കേണ്ടതു്. സൂര്യൻ കുളത്തിൽ ഉദിച്ചു എന്നൊരാരം പറഞ്ഞാൽ, സൂര്യൻ കുളത്തിലെ ജലത്തിൽ പ്രതിബിംബിച്ചു എന്നേ നാം മനസ്സിലാക്കുകയുള്ളു. അതുപോലെ പൂണ്ണനായ ആത്മാവു് — ഈശ്വരൻ — താൻ സൃഷ്ടിച്ച ശരീരത്തിൽ പ്രവേശിച്ചു എന്നു് ഉപനിഷത്തു പറയുന്നതിനത്ഥവും ഉള്ളിലുള്ള അന്തഃകരണത്തിൽ പ്രതിബിംബിച്ചു എന്നേ ബോധിക്കാവൂ.

''ഏകധാ ബഹുധാ ചൈവ
ദൃശ്യതേ ജലചന്ദ്രവത്.''
''ഏക ഏവ ഹി ഭൂതാത്മാ
ഭൂതേ ഭൂതേ വ്യവസ്ഥിതഃ.''
''അഗ്നിര്യഥൈകോ ഭുവനം പ്രവിഷ്ടോ
രൂപം രൂപം പ്രതിരൂപോ ബഭൂവ
ഏകസ്തഥാ സർവ്വഭൂതാന്തരാത്മാ
രൂപം രൂപം പ്രതിരൂപോ ബഭൂവ.''

ഇങ്ങനെയുള്ള അനവധി പ്രമാണങ്ങരം ആത്മാവിന്റെ അന്തഃകരണത്തിലുള്ള പ്രവേശനത്തെ പ്രതിഫലനമാണെന്നു കാണിക്കുന്നുണ്ട്. ബിംബം ആത്മാവും പ്രതിഫലനം ജീവനുമാണെന്നുള്ള വാദമാണ് പ്രതിബിംബവാദം. അന്തഃകരണമാകുന്ന ഉപാധിയാൽ അവച്ഛേദിക്കപ്പെടുന്ന — വേർതിരിക്കപ്പെടുന്ന — ആത്മചൈതന്യം ജീവനാണെന്നുള്ള സിദ്ധാന്തം അവച്ഛേദമാണ്. പ്രതിബിംബചൈതന്യംകൊണ്ടു വിളങ്ങുന്ന അന്തഃകരണത്താൽ വിശേഷിക്കപ്പെടുന്ന ആത്മചൈതന്യം ജീവനാണെന്നുള്ള സിദ്ധാന്തം ആഭാസവാദമാണ്. ഈ മൂന്നു വാദങ്ങളിൽ ഏതെങ്കിലുമൊന്നംഗീകരിച്ചുകൊണ്ടാണ് വേദാന്തശാസ്ത്രങ്ങരം ആത്മാവിന്റെ ജീവഭാവം പ്രതിപാദിക്കുന്നതു്. ഈ മൂന്നു വാദത്തിലും ജീവനിൽ തോന്നുന്ന സുഖദുഃഖാദി പ്രതീതി അന്തഃകരണധമ്മമാണെന്നും അതു് അന്തഃകരണത്തിന്റെ സാക്ഷിയും അധിഷ്ഠാനവുമായ ആത്മചൈതന്യത്തെ ഒരു വിധത്തിലും സ്പർശിക്കുകയില്ലെന്നും വേദാന്തശാസ്ത്രം അനുഭവങ്ങരക്കിണങ്ങുതക്കവണ്ണം വിവരിക്കുന്നുണ്ട്. 'ഞാൻ ലോകത്തെ സൃഷ്ടിക്കുന്നുണ്ട്'' എന്ന ഈക്ഷണം മുതൽ ശരീരത്തിന്റെ ഉള്ളിൽ പ്രവേശിച്ചു ജീവനായിത്തീന്നിടംവരെ ഈശ്വരസൃഷ്ടിയാണ് പ്രസ്തുത ഉപനിഷത്തിൽ പ്രതിപാദിച്ചിരിക്കുന്നതു്.

ആത്മാ വാ ഇദമഗ്രേ/ഭൂത്
സ ഈക്ഷത സൃജാ ഇതി
സങ്കല്പേനാസൃജല്ലോകാൻ
സ ഏതാനിതി ബഹ്വൃചാഃ. 1
കൃത്വാ രൂപാന്തരം ജൈവം
ദേഹം പ്രാവിശദീശ്വരഃ
ഇതി താഃ ശ്രുതയഃ പ്രാഹുർ
ജീവത്വം പ്രാണധാരണാത്. 2
ചൈതന്യം യദധിഷ്ഠാനം
ലിംഗദേഹശ്ച യഃ പുനഃ
ചിച്ഛായാലിംഗദേഹസ്ഥാ
തത്സംഘോ ജീവ ഉച്യതേ. 3
മാഹേശ്വരീ തു മായാ യാ
തസ്യാ നിർമ്മാണശക്തിവത്
വിദ്യതേ മോഹശക്തിശ്ച
തം ജീവം മോഹയത്യസൗ. 4
മോഹാദനീശതാം പ്രാപ്യ
മഗ്നോ വപുഷി ശോചതി
ഈശസൃഷ്ടമിദം ദ്വൈതം
സർവ്വമുക്തം സമാസതഃ. 5

എന്നു പഞ്ചദശി ദ്വൈതവിവേകപ്രകരണത്തിൽ ഈശ്വരസൃഷ്ടമായ പ്രപഞ്ചത്തെക്കുറിച്ചു പ്രതിപാദിച്ചിരിക്കുന്നതിൽ ഐതരേയോപനി

ഷത്തിലെ സൃഷ്ടിപ്രക്രിയയുടെ ആശയം കാണാം. സൃഷ്ടമായ പ്രപഞ്ചം ബ്രഹ്മത്തിന്റെ വിവർത്തകാര്യമാണ്. അതിനാൽ പ്രപഞ്ചധർമ്മങ്ങൾ വിവർത്തകാരണമായ ബ്രഹ്മത്തെ ഒരു വിധത്തിലും സ്പർശിക്കുകയില്ല. രജ്ജുസർപ്പത്തിന്റെ വിഷം രജ്ജുവിൽ വ്യാപിക്കുകയില്ലല്ലോ. അതുപോലെ കല്പിതവസ്തുവിന്റെ ധർമ്മങ്ങളും തദധിഷ്ഠാനത്തിൽ കലരുകയില്ല. ഈ ദൃഷ്ടിയിൽ പ്രപഞ്ചത്തിന്റെ ഉത്പത്തിസ്ഥിതിലയങ്ങൾകൊണ്ടു ബ്രഹ്മത്തിൽ ഒരു വികാരവും ഉണ്ടാകുകയില്ലെന്നു ബോധിക്കാൻ കഴിയും. അതുകൊണ്ടാണ് ബ്രഹ്മം 'നിത്യശുദ്ധബുദ്ധമുക്തസ്വഭാവ'മാണെന്ന് ഉപനിഷത്തുകൾ ഉദ്ഘോഷിക്കുന്നത്. പക്ഷേ വ്യാവഹാരികസത്യത്വം പ്രപഞ്ചത്തിനുണ്ടെന്നുകൂടി വേദാന്തം സമ്മതിക്കുന്നുണ്ട്. ആ സമ്മതം വേദാന്തപ്രമാണസിദ്ധമല്ല. പ്രത്യക്ഷപ്രമാണത്തിന്റെ അനുവാദം മാത്രമാണ്.

---

# തിരുക്കുറൾ

**സി. ദാമോദരമേനോൻ, പാണാവള്ളി**

പ്രാക്തനമായ ഭാരതീയ സംസ്കാരത്തിന്റെ ഉറവിടമെന്ന നിലയ്ക്ക് സിന്ധുനദീതടപ്രദേശങ്ങൾക്കു സംസ്കാരചരിത്രത്തിൽ അതിപ്രധാനമായ ഒരു സ്ഥാനമാണുള്ളത്. മൊഹഞ്ജോദാരൊ, ഹാരപ്പ എന്നീ പ്രദേശങ്ങളിൽനിന്നു കുഴിച്ചെടുത്ത ഭഗ്നാവശിഷ്ടങ്ങൾ പരിശോധിച്ച് പുരാതത്വഗവേഷകന്മാർ അഭിപ്രായപ്പെട്ടിട്ടുള്ളത് ആ പ്രദേശങ്ങൾ ഒരു കാലത്ത് വിശിഷ്ടമായ ഒരു നാഗരികതയുടെ വിളനിലമായിരുന്നുവെന്നാണ്. ആ നാഗരികത ആര്യമോ ദ്രാവിഡമോ എന്ന കാര്യത്തിൽ ചരിത്രകാരന്മാരുടെ ഇടയിൽത്തന്നെ ചിന്താക്കുഴപ്പമുണ്ടായിട്ടുണ്ട്. കേവലം ഭാഷാപരമായ ഭേദത്തെമാത്രം അടിസ്ഥാനപ്പെടുത്തി ഭാരതജനതയെ ആര്യരെന്നും ദ്രാവിഡരെന്നും തരംതിരിച്ച ചരിത്രകാരന്റെ നോട്ടപ്പിശകുമൂലമുണ്ടായ കെടുതി ഇനിയും കെട്ടടങ്ങാതെ ദൂരവ്യാപകമായ ദൂഷ്യഫലങ്ങൾ ഉളവാക്കിക്കൊണ്ടിരിക്കുകയാണ്. വാസ്തവത്തിൽ സംസ്കൃതവും തമിഴും സംസാരിച്ചിരുന്ന സിന്ധുനദീതടനാഗരികരെ — ഹിന്ദുജനതയെ — ഒട്ടാകെ ഉൾക്കൊള്ളുന്ന ഒന്നാണ് ''ആര്യ''പദം. സംസ്കൃതസാഹിത്യത്തിലും തത്വചിന്തയിലും ധർമ്മശാസ്ത്രങ്ങളിലും ഇഴകിച്ചേർന്നിട്ടുള്ള ദ്രാവിഡഘടകങ്ങളെ സൂക്ഷ്മമായി പരിശോധിച്ചാൽ ആര്യജനതയുടെ ഈ സമന്വിതഭാവം കുറെക്കൂടി വ്യക്തമായി കാണുവാൻ സാധിക്കുമെന്നും ഭാരതമൊട്ടുക്കും ''ആര്യ''മല്ലാതെ മറ്റൊന്നില്ലെന്നും വിവേകാനന്ദസ്വാമികൾതന്നെ അഭിപ്രായപ്പെട്ടിട്ടുണ്ട്. അതിനാൽ, സിന്ധുനദീതടപ്രദേശങ്ങളിൽ ആര്യദ്രാവിഡസംഘാതരൂപത്തിലുള്ള ഹിന്ദുനാഗരികതയായിരുന്നു നിലനിന്നിരുന്നതെന്നു നമുക്കു മനസ്സിലാക്കാം. എന്നാൽ ചരിത്രവസ്തുത എങ്ങനെയിരുന്നാലും പ്രാദേശികതയുടെ അതിപ്രസരംമൂലം വേർതിരിഞ്ഞുനില്ക്കുവാനുള്ള വ്യഗ്രതയാണ് ഇന്നു നാം എങ്ങും കാണുന്നത്. തന്മൂലം ആര്യരെന്നും ദ്രാവിഡരെന്നുമുള്ള മനോഭാവത്തിലും കവിഞ്ഞ് ''മണ്ണിന്റെ മക്കൾ'' വാദംവരെ ചെന്നെത്തിയിരിക്കയാണ് ഇന്നു ഭാരതീയരുടെ വിഭാഗീയചിന്ത.

അതെല്ലാം എങ്ങനെയുമിരിക്കട്ടെ. കാലികമായ അവസ്ഥാവിശേഷമെന്നു കരുതി സമാധാനിക്കാം. ആര്യന്മാരും ദ്രാവിഡന്മാരും ഭിന്നരാണെന്ന വാദം എങ്ങനെയിരുന്നാൽത്തന്നേയും ഇന്ന് അറിഞ്ഞിടത്തോളം പ്രാക്തനവും പരിഷ്കൃതവുമെന്നു പരക്കെ പരിഗണിക്കപ്പെടുന്ന സിന്ധുനദീതടനാഗരികത ദ്രാവിഡരുടെകൂടി സംഭാവനയാണെന്ന വസ്തുത പെട്ടെന്നങ്ങു തള്ളിക്കളയാവുന്ന ഒന്നല്ല. കാരണം, ആ നാഗരികതയുടെ ഉദ്ഗമസ്ഥാനമായ സിന്ധുതടപ്രദേശം മൂലദ്രാവിഡരുടെകൂടി നിവാസസ്ഥാനമായിരുന്നു

എന്നു പുരാതത്വഗവേഷകന്മാർതന്നെ സമ്മതിച്ചിട്ടുള്ള കാര്യമാണ്.

ദ്രാവിഡഭാഷാഗോത്രത്തിലെ ഏററവും പ്രാചീനമായ അംഗമാണ് തമിഴ്. പൗരാണികകാലത്തു് സംസ്കൃതത്തോടൊപ്പം സംഭാഷണമാദ്ധ്യമമായിരുന്ന ഭാഷയായിരുന്നു അതു്. സംസ്കൃതത്തിന്റെ വ്യവഹാരമാധ്യമത നഷ്ടപ്പെട്ടിട്ടും തമിഴിന്റേതു പുഷ്ടിയാൎന്നു തുടൎന്നുകൊണ്ടിരുന്നു. അതുകൊണ്ടുതന്നെ തമിഴിന്റെ സമ്പന്നതയും സുസ്ഥിതിയും വ്യക്തമാകുന്നുണ്ട്. വിദേശാധിപത്യത്തിന്റേയും തമിഴ സംസാരിക്കുന്നവർ കൈക്കൊണ്ട ഉപേക്ഷാഭാവത്തിന്റേയും ഫലമായി തമിഴ് മററു ചില ഭാഷകളുമായി താരതമ്യപ്പെടുത്തി നോക്കുമ്പോൾ പിന്നണിയിൽ പെട്ടതായി തോന്നിയേയ്ക്കാം. എന്നാൽ രണ്ടായിരം വൎഷങ്ങൾക്കു മുമ്പുള്ള സ്ഥിതി അതല്ലായിരുന്നു. ഏണ്ണപ്പെട്ട സാഹിത്യങ്ങൾ ആ ഭാഷയിൽ ഉണ്ടായിക്കൊണ്ടിരുന്നു. സംസ്കൃതം പോലെ തമിഴും ദേവഭാഷയാണ്.

അഗസ്ത്യമുനി എഴുതിയ അഗത്തിയമാണ് തമിഴിലെ ഏററവും പഴക്കംചെന്ന ഗ്രന്ഥതല്ലജം. അതു് ക്രിസ്തുവിനു മുമ്പു് പ്രഥമകവിസംഘകാലത്തിലെ രചനയാണ്. തൊൽകാപ്പിയമാണ് തമിഴിലെ ഏററവും പ്രാചീനമായ വ്യാകരണഗ്രന്ഥം. തൊൽകാപ്പിയകൎത്താവായ തൊൽകാപ്പിയർ അഗസ്ത്യമഹൎഷിയുടെ ശിഷ്യനായിരുന്നു. തൊൽകാപ്പിയത്തിന്റെ രചന, ബി. സി. 1500_ൽ ദ്വിതീയകവിസംഘകാലത്താണ് നടന്നിട്ടുള്ളതെന്നും കാണുന്നു. ദ്വിതീയകവിസംഘകാലത്തിലെ മററു കൃതികളൊന്നും കണ്ടുകിട്ടിയിട്ടില്ലെങ്കിലും തൃതീയകവിസംഘകാലത്തിലെ സ്ഥിതി അതല്ല. അക്കാലത്തു് ഉണ്ടായ രചനകളിൽ ഏററവും മികച്ചു നില്ക്കുന്ന കൃതിയാണ് തിരുവള്ളുവരുടെ തിരുക്കുറൾ.

**തമിഴ്‌വേദം :** തമിഴ്‌ഭാഷയിലെ നീതിശാസ്ത്രഗ്രന്ഥമായ തിരുക്കുറളിനു വിശ്വമഹാഗ്രന്ഥങ്ങളുടെ കൂട്ടത്തിൽ പ്രധാനമായ സ്ഥാനമാണുള്ളതു്. സ്വദേശീയരെന്നല്ല വിദേശീയവിദ്വാന്മാരും തിരുക്കുറളിനെ അഭിനന്ദിച്ചിട്ടുള്ളതിനു കണക്കില്ല. ''മാനവചിന്തയുടെ സമുന്നതവും സമുൽകൃഷ്ടവുമായ ആവിഷ്കരണം'' എന്നാണു ഫ്രഞ്ചു ചിന്തകനായ ''ഏറിയൽ'' അഭിപ്രായപ്പെട്ടിട്ടുള്ളതു്. തമിഴർ തിരുക്കുറളിനെ തമിഴ്‌വേദമെന്നാണ് വിശേഷിപ്പിച്ചിട്ടുള്ളതു്.

തിരുവള്ളുവർ, സ്വഗ്രന്ഥത്തിൽ ചെറിയ ചെറിയ സൂത്രവാക്യങ്ങളിലൂടെ അഥവാ സൂക്തങ്ങളിലൂടെ ധൎമ്മാൎത്ഥകാമങ്ങളെ സാകല്യേന പ്രപഞ്ചനം ചെയ്തിരിക്കുകയാണ്. പുരുഷാൎത്ഥങ്ങളെ ആസ്പദമാക്കി പലേ ഗ്രന്ഥങ്ങളും ഉണ്ടായിട്ടുണ്ടെങ്കിലും തിരുക്കുറളിനോടു കിടപിടിക്കുന്നവ വളരെ വിരളംതന്നെയാണ്. ധൎമ്മാൎത്ഥകാമങ്ങളെ ഓരോന്നായി എടുത്തു പ്രതിപാദിച്ചിട്ടുണ്ടെങ്കിലും മോക്ഷത്തെ ആസ്പദമാക്കിയുള്ള പ്രത്യേക പ്രതിപാദനം മാത്രം തിരുക്കുറളിലില്ല. അത്യന്തനിഷ്ഠയോടുകൂടിയ ധൎമ്മാൎത്ഥകാമങ്ങളുടെ അനുപാലനംകൊണ്ടു് മോക്ഷകവാടം തനിയെ തുറക്കുമെന്നാണ് തിരുവള്ളുവരുടെ നിഗമനം. അതുകൊണ്ടാണ് അദ്ദേഹം മോക്ഷത്തെ പ്രത്യേകമെടുത്തു പ്രതിപാദിക്കാഞ്ഞതു്.

**മുപ്പാൽ അഥവാ ത്രിവൎഗ്ഗം :** ധൎമ്മാൎത്ഥകാമങ്ങളായ ത്രിവൎഗ്ഗങ്ങളെ തമിഴിൽ യഥാക്രമം അറം, പൊരുൾ, ഇൻപം എന്നാണു പറയുന്നതു്. തമിഴിലെ മററു പ്രാചീനഗ്രന്ഥങ്ങളിലും ഈ ത്രിവൎഗ്ഗങ്ങളെപ്പററി മാത്രമേ പറയുന്നുള്ളൂ. ധൎമ്മാൎത്ഥകാമങ്ങളുടെ സ്വരൂപവിവേചനമാണ് തിരുക്കുറളിലെ മുഖ്യപ്രതിപാദ്യം. അവയെ ആസ്പദമാക്കി മൂന്നു പ്രകരണമായി തിരിച്ചിരിക്കുന്നു. അറത്തുപ്പാൽ, പൊരുൾത്തുപ്പാൽ, കാമത്തുപ്പാൽ എന്നിങ്ങനെ. പാൽ എന്നതിനു അദ്ധ്യായം, പ്രകരണം, കാണ്ഡം എന്നെല്ലാം അൎത്ഥം പറയാം. ഈ വൎഗ്ഗീകരണത്തെ ആസ്പദമാക്കിയാണ് തിരുക്കുറളിനു ''മുപ്പാൽ'' എന്നു കൂടി പേരുണ്ടായതു്.

**ഗ്രന്ഥപ്രശസ്തി:** തിരുക്കുറൾ എന്ന പേരുതന്നെ ഗ്രന്ഥത്തിനു പ്രശസ്തിയെ പ്രദാനം ചെയ്യുന്ന ബഹുമതിയാണ്. തമിഴിലെ ഏററവും ചെറിയ ശീലിന്റെ പേരാണ് കുറൾ. ശ്രീമത്, ശ്രീ, ദിവ്യം എന്നിത്യാദി അൎത്ഥമുള്ള ''തിരു'' എന്ന ആചാരവാക്കു ചേൎത്തു് ''തിരുക്കുറൾ'' എന്നു നാമകരണം ചെയ്തിരിക്കുകയാണ് ഗ്രന്ഥത്തിനു്. തിരുവള്ളുവമാലയുടെ ആഗമചരിത്രവും തിരുക്കുറളിന്റെ പ്രശസ്തിയെ വിളംബരം ചെയ്യുന്നു. തിരുവള്ളുവർ മധുരയിലെ വിദ്വത്സംഘത്തിന്റെ മുമ്പിൽ തിരുക്കുറൾ

അവതരിപ്പിച്ചപ്പോൾ സംഘാംഗങ്ങൾ നാല്പ ത്തിയൊമ്പതുപേരും ഗ്രന്ഥത്തെ പ്രശംസിച്ച് ഓരോ ഗാനം പാടിയെന്നാണ് ഐതിഹ്യം. ആ നാല്പത്തൊമ്പതു ഗാനങ്ങളാണ് വള്ളുവമാല.

**ഗ്രന്ഥസ്വരൂപം:** തിരുക്കുറളിലെ മൂന്നു പ്രകരണങ്ങളിലായി ധർമ്മാർത്ഥകാമങ്ങളെ ചർച്ചചെയ്തിരിക്കുകയാണെന്നു പറഞ്ഞുവല്ലൊ. ആദ്യപ്രകരണത്തിൽ 38, ദ്വിതീയത്തിൽ 70, തൃതീയത്തിൽ 25 – ഇങ്ങനെ 133 അദ്ധ്യായങ്ങളാണുള്ളത്. ഓരോ അദ്ധ്യായത്തിലും പത്തു കുറൾ വീതമുണ്ട്. ഇങ്ങനെ 133 വിഷയങ്ങൾ 1330 കുറൾ ഛന്ദസ്സുകളായി ഗ്രന്ഥത്തിൽ പ്രപഞ്ചനം ചെയ്തിരിക്കുന്നു.

കടലിനെ കടുകിൽ ഒതുക്കുന്ന "കയ്യടക്ക" മറിയുന്ന കവികൾക്കേ അതിസൂക്ഷ്മമായ കുറൾ ഛന്ദസ്സിൽ അത്യായതങ്ങളായ ആശയങ്ങളെ അണിനിരത്താൻ കഴിയൂ. അക്കാര്യത്തിൽ തിരുവള്ളുവർ എത്രമാത്രം വിജയിച്ചിട്ടുണ്ടെന്നുള്ളതിനു തിരുക്കുറളിനു സിദ്ധിച്ചിട്ടുള്ള കാവ്യപ്രശസ്തി തെളിവാണ്. "കടുകൈത്തുളത്തേഴകടലൈപ്പുകട്ടിക്കുറുകത്തറിത്ത കുറൾ" എന്നാണ് കുറളിന്റെ പ്രശസ്തിയെ കുറിക്കുന്ന പ്രസിദ്ധമായ ഗാനശകലം. ("കടുകുതുളച്ചതിലേഴാഴിയും കൊള്ളിച്ച കുറിയനുറുങ്ങുകളാക്കിയ കുറളിതാം.)

തമിഴ ഭാഷയിലെ ഏററവും വിശിഷ്ടമായ ഒരു ഈരടിവൃത്തമാണ് കുറൾ. പ്രഥമപാദത്തിൽ നാലും ദ്വിതീയപാദത്തിൽ മൂന്നും പദങ്ങളടങ്ങുന്ന ഒരു വൃത്തം. പ്രഥമപാദത്തിലെ ആദ്യപദത്തിനും അതേപാദത്തിലെ നാലാമത്തേയോ രണ്ടാംപാദത്തിലെ ആദ്യത്തെയോ പദത്തിനും തമ്മിൽ സജാതീയപ്രാസം ഉണ്ടായിരിക്കുകയും വേണം.

**കവിയും കാലവും:** തിരുവള്ളുവരുടെ കാലത്തെപ്പററി പണ്ഡിതന്മാർ ഏകാഭിപ്രായക്കാരല്ല. തിരുവള്ളുവർ ജീവിച്ചിരുന്നതു് ബി. സി. നാലാം നൂററാണ്ടിലാണെന്നും മൂന്നാം നൂററാണ്ടിലാണെന്നും എ. ഡി. രണ്ടാം നൂററാണ്ടിലാണെന്നും മററുമുള്ള വാദങ്ങളെ പിൻതള്ളിക്കൊണ്ടു പ്രൌഢപണ്ഡിതനായ പളനിയപ്പാപിള്ള, വള്ളുവരുടെ കാലം കാളിദാസമഹാകവിയുടെ കാലത്തോടു തൊട്ടടുത്ത ബി. സി. ഒന്നാം ശതകത്തിന്റെഉത്തരാർദ്ധത്തിലാണെന്ന് ആഭ്യന്തരമായ തെളിവുകളെ ആസ്പദമാക്കി സമർത്ഥിച്ചിട്ടുണ്ട്. തിരുവള്ളുവർ അന്ത്യജജാതിയിൽപ്പെട്ട ജൈനമതവിശ്വാസിയായ ഒരാചാര്യനായിരുന്നുവെന്നും അദ്ദേഹത്തിന്റെ ജന്മദേശം മദിരാശിയിലെ മൈലാപ്പൂരിനടുത്തു എവിടേയൊ ആയിരുന്നുവെന്നുമാണ് പളനിയപ്പാപിള്ള 'തിരുക്കുറൾപൊരുൾ പാൽ' എന്ന തന്റെ ഗ്രന്ഥത്തിൽ പ്രസ്താവിച്ചിട്ടുള്ളതു്.

**പ്രചാരം:** കാലദേശങ്ങളേയും ജാതിമതഭേദങ്ങളേയും മറികടന്നു മാനവസമുദായത്തെ ആകമാനം ആകർഷിക്കുവാനും അവരുടെ ശ്രദ്ധാദരങ്ങളെ ആർജ്ജിക്കുവാനും തിരുക്കുറളിനു കഴിഞ്ഞിട്ടുണ്ട്. ലാററിൻ, ജർമ്മൻ, ഫ്രെഞ്ചു്, ഇംഗ്ലീഷ് എന്നീ യൂറോപ്യൻ ഭാഷകളിലേക്കെല്ലാം ഈ തമിഴഗ്രന്ഥം വിവർത്തിതമായിട്ടു വളരെക്കാലം കഴിഞ്ഞിരിക്കുന്നു. ആയിരത്തി എഴുന്നൂററി മുപ്പതിൽ കാംസടേംശിസ് (Camsat-emshis) എന്ന പേരായ ക്രിസ്തീയപുരോഹിതനാണ് ആദ്യമായി തിരുക്കുറൾ ലാററിൻ ഭാഷയിലേയ്ക്കു തർജ്ജമചെയ്തതു്. നാല്പത്തിരണ്ടു കൊല്ലം തമിഴനാട്ടിൽ താമസിച്ച് ഭാഷാസേവനം നടത്തിയ ആ മഹാൻ "വീരമാമുനിവരൻ" എന്ന ബിരുദസംജ്ഞയ്ക്കു പാത്രമായിയെന്നു പറഞ്ഞാൽ തമിഴഭാഷയ്ക്ക് അദ്ദേഹം ചെയ്തിട്ടുള്ള സേവനം എത്ര മികച്ചതാണ് എന്നു നമുക്ക് ഊഹിക്കാമല്ലൊ. ആയിരത്തിതൊള്ളായിരത്തി റുപത്തൊമ്പതിൽ മദിരാശിയിൽവെച്ചു നടന്ന സാർവ്വലൗകികതമിഴഭാഷാപരിഷത്തിന്റെ കേന്ദ്രസമ്മേളനം മൈലാപ്പൂർ കടപ്പുറത്തു അദ്ദേഹത്തിന്റെ ഒരു പൂർണ്ണകായപ്രതിമ സ്ഥാപിച്ച് 'വീരമാമുനിവര'നോടു തമിഴർക്കുള്ള ആദരാതിശയം പ്രകടമാക്കിയിട്ടുണ്ട്. വീരമാമുനിവരൻ തിരുക്കുറളിന്റെ രണ്ടു ഖണ്ഡം മാത്രമേ തർജ്ജമ ചെയ്തിട്ടുള്ളു. തിരുക്കുറളിനു് ആദ്യമായുണ്ടായ തർജ്ജമയും അതാണ്.

തിരുക്കുറളിന്റെ ഇംഗ്ലീഷുപരിഭാഷ ഭാരതീയരും അഭാരതീയരുമായ പല പണ്ഡിതന്മാരും നിർവ്വഹിച്ചിട്ടുണ്ട്. പാശ്ചാത്യപണ്ഡിതരിൽ ജി. പി. പോപ്പും ഭാരതീയപണ്ഡിതരിൽ മഹർഷി വി. വി. എസ്സും. അവരും തയാറാക്കിയ വിവർത്തനങ്ങളാണ് അവയിൽ കൂടുതൽ മെച്ചപ്പെട്ടവ. ഏതാണ്ടു ഒരു ശതാബ്ദത്തിനുമുമ്പ് മാത്രമാണ് "സുനീതികുസുമമാല" എന്ന പേ

രിൽ തിരുക്കുറളിനു ഒരു സംസ്കൃതപരിഭാഷ പ്രസിദ്ധീകൃതമായതു്.

1924-ൽ പ്രസിദ്ധീകൃതമായ ക്ഷേമാനന്ദ രാഘത്തിൻെറ പരിഭാഷയാണ തിരുക്കുറളി ൻെറ ആദ്യത്തെ ഹിന്ദിവിവൎത്തനം. രാഹത്തും വീരമാമുനിവരനെപ്പോലെ ധൎമ്മാൎത്ഥങ്ങൾ മാത്ര മുൾക്കൊള്ളുന്ന രണ്ടു ഖണ്ഡങ്ങളേ വിവൎത്തന വിധേയമാക്കിട്ടുള്ളു. ചില ജൈനപണ്ഡിത ന്മാരും ഹിന്ദിയിൽ തിരുക്കുറളിൻെറ ആംശി കാനുവാദം നിൎവ്വഹിച്ചിട്ടുണ്ടു്. ഡോ: ശങ്കരരാജ നായിഡുവിൻേറയും ശ്രീ വെങ്കിടകൃഷ്ണൻേറയും കൃതികളാണു് ഹിന്ദിയിൽ വന്നിട്ടുള്ള സമ്പൂൎണ്ണ തൎജ്ജമകൾ.

ബംഗാളി, മറാത്തി, തെലുങ്കു്, മലയാളം എന്നീ ഭാഷകളിലും തിരുക്കുറൾ ആനൂദിതമാ യിക്കഴിഞ്ഞിരിക്കുന്നു. വെണ്ണിക്കുളത്തിൻെറ പദ്യനിബദ്ധമായ പരിഭാഷയിലൂടെ തിരുക്കുറ ളുമായി മലയാളികൾ പരിചയപ്പെടാൻ തുട ങ്ങിയിട്ടു് ഒന്നൊന്നര വ്യാഴവട്ടമേ ആയിട്ടുള്ളു. തമിഴർക്കുപോലും നാളികേരപ്രായമായി തോന്നു ന്ന ഈ കൊടുന്തമിഴ്കൃതി മലയാളികൾക്കു ദ്രാക്ഷാപാകത്തിലാക്കിത്തന്ന ശ്രീ വെണ്ണിക്കുള ത്തിൻെറ ഈ സംഭാവനകൊണ്ടു മലയാളവും മലയാളികളും ധന്യരായിത്തീൎന്നിരിക്കുന്നു.

തമിഴിനെ മൂലകൃതിയെന്നപോലെ മല യാളഭാഷയെ ധന്യമാക്കിയ പരിഭാഷാകൃതിയി ലെ ഏതാനും ഗാനങ്ങൾ ഉദ്ധരിക്കട്ടെ. ഉത്തമ ഗൃഹനായികയുടെ മാതൃക എവ്വണ്ണമാകണമെന്നു തിരുവള്ളുവർ സങ്കല്പിച്ചിരിക്കുന്നതു നോക്കുക:

''നിത്യം ഗൃഹശ്രീയായ് ഭർത്തൃസമ്പൽസ്ഥിതി യ്ക്കൊത്തു ജീവിക്കുവോൾ പത്നി.

കാന്തയ്ക്കു ഗാൎഹസ്ഥ്യസൽഗുണമില്ലെങ്കി-
ലെന്തുണ്ടെന്നാകിലുമെന്തേ ?
നല്ലവൾ വല്ലഭയാകിലില്ലാത്തതെ-
ന്തു,ള്ളതെന്തന്യഥാ വന്നാൽ ?
മാറേറും ചാരിത്രം ജായയിൽ കാണ്മോനു
മറെറന്തു നേട്ടം വരേണ്ടു ?
ഉണരുമ്പോൾ ദൈവമായ്
പ്രേയോനെ കുപ്പുവോൾ
ഉരിയാടിയാൽ മഴ പെയ്യും.
നാഥനെ കുപ്പുന്ന നാരിമാരെങ്കിലോ
നാകവും കുപ്പുമവരെ.''

ധൎമ്മത്തേയും തദനുഷ്ഠാനത്തിൻെറ പ്രാധാ ന്യത്തേയും പററി തിരുവള്ളുവൎക്കു പറയാനുള്ളതു ഇത്രമാത്രമാണു്:

''നാറുമസൂയാശ കോപകടുക്തികൾ
നാലുമൊഴിപ്പതേ ധൎമ്മം.
മാററിവെച്ചീടാതെ ധൎമ്മമനുഷ്ഠിച്ചാൽ
പോററുമതെന്നെന്നും നമ്മെ.
ഇല്ലല്ലൊ ധൎമ്മംപോലുൽക്കൎഷമായതു
തള്ളുന്നതിൽ പരം കേടും.
ഉള്ളിലെ ചപ്പുകൾ മാററണം ധൎമ്മാൎത്ഥി
അല്ലാത്തതൊക്കെയും നാട്യം.''

ഗൃഹസ്ഥാശ്രമത്തിൻെറ സ്വയംപൎയ്യാപ്ത തയും സമ്മാന്യതയുമാണു് ഗൃഹസ്ഥധൎമ്മത്തി ൻെറ പ്രസ്താവത്തിൽ വള്ളുവൎക്കു പറയാനുള്ളതു്:

''ധൎമ്മൈകപാന്ഥൻ ഗൃഹസ്ഥനു കാമ്യമെ-
ന്തന്യാശ്രമങ്ങളിൽനിന്നും.
ഉന്നതഗാൎഹസ്ഥ്യധൎമ്മം പുലൎത്തുവോൻ
മന്നിതിൽ വാഴ്കിലും ദേവൻ.

സത്സന്താനസൗഭാഗ്യത്തെ എത്ര ഹൃദയസ്പ ൎശിയായ രീതിയിലാണെന്നൊ തിരുവള്ളുവർ അവതരിപ്പിച്ചിരിക്കുന്നതു്!

''ഏഴ്ശിടാ നമ്മൾക്കു നന്മക്കളുണ്ടാകി-
ലേഴ ജന്മത്തിലും ദുഃഖം.
പൊന്നിളം കൈകൊണ്ടു മക്കൾ വിരകിയോ-
രന്നമമൃതിനെ വെല്ലും.
കുഴലും വിപഞ്ചിയും ഹാരിയെന്നാത്മജ-
കളിർകൊഞ്ചൽ കേൾക്കാത്തോരോതും.''

സന്യാസാശ്രമത്തിൻെറ മഹത്ത്വം അപരി മേയമാണെന്നു കാട്ടുവാൻ തിരുവള്ളുവർ പ്രയോ ഗിച്ചിരിക്കുന്ന ടിക്കു് ആരേയും ഇരുത്തി ചിന്തിപ്പിക്കും:

''യതികൾ തൻ മാഹാത്മ്യമെണ്ണുവാനുഴിയിൽ
മൃതരായോരെത്രയെന്നെണ്ണി.''

**നീതിഗ്രന്ഥം:** തിരുക്കുറൾ ധൎമ്മഗ്രന്ഥ മല്ലെങ്കിലും എല്ലാ ധൎമ്മാവലംബികളും അതി നെ ആദരിക്കുന്നു. ഏതു ധൎമ്മാവലംബികൾക്കും എളുപ്പത്തിൽ ആദ്ധ്യാത്മികമായ പ്രചോദനം ലഭിക്കത്തക്കവിധം സുലളിതവും സാരഗൎഭിതവു മായ രീതിയിലാണു് തിരുക്കുറളിലെ ധൎമ്മപ്ര തിപാദനം. അതിനാൽ മാനവരാശിയുടെ മുഴു വൻ ശ്രദ്ധാസ്പദമായിത്തീൎന്നിട്ടുള്ള ഒരു നീതി ശാസ്ത്രഗ്രന്ഥമാണു് തിരുക്കുറൾ എന്നു പറയാം.

അഹിംസ, സത്യം, അസ്തേയം, അപരിഗ്രഹം, ബ്രഹ്മചര്യം ഈ പഞ്ചതത്ത്വങ്ങൾ ഏതു ധർമ്മത്തിൻേറയും പഞ്ചശീലമാണല്ലൊ. ഈ പഞ്ചശീലങ്ങളെ അനുശീലിക്കുന്നതിനുള്ള ആഹ്വാനമാണ് നാം തിരുക്കുറളിലൂടെ കേൾക്കുന്നതു്.

ലോകത്തിലെ ഏതു മതത്തിൻെറ ദൃഷ്ടിയിലും മനുഷ്യരെല്ലാം സമാനരാണ്. മനുഷ്യരെ ഒന്നായിക്കാണുന്ന അതേ മതങ്ങൾതന്നെ അവനെ ധാർമ്മികസമ്പ്രദായങ്ങളുടെ വിഭജനരേഖകളിൽ വരഞ്ഞുനിർത്തിയിരിക്കുന്ന കാഴ്ചയാണ് നാമിന്നു കാണുന്നതു്. എന്നാൽ തിരുക്കുറളിനു് അതിൻേറതായ പ്രത്യേക ധർമ്മമോ സമ്പ്രദായമോ ഇല്ല. അതു് അനുവാചകരെ സങ്കീർണ്ണസരണികളിലൂടെ നടത്തിച്ച്, മാനവധർമ്മത്തിൻെറ വിസ്തൃതമേഖലയിലേയ്ക്കു നയിക്കുകയാണ് ചെയ്യുന്നതു്. അജ്ഞാനതിമിരമകററി ജ്ഞാനദീപം കൊളുത്തിക്കാട്ടുകയാണ് അതിൻെറ ലക്ഷ്യം.

തിരുവള്ളുവർ ഭക്തനായും, ദാർശനികനായും, രാജ്യതന്ത്രജ്ഞനായും, കാമുകനായും, കലാകാരനായും മുമ്പിൽ പ്രത്യക്ഷപ്പെടുന്ന അനുഭവമാണ് മുപ്പാലിൽ (തിരുക്കുറൾ) അടങ്ങിയ തത്തദധികരണങ്ങൾ വായിക്കുമ്പോൾ നമുക്ക് ഉണ്ടാകുന്നതു്. വാസ്തവത്തിൽ തിരുക്കുറളിലെ കലാകാരൻെറ കവിസ്വരൂപം കാണണമെങ്കിൽ കാമത്തുപ്പാൽ (കാമപദ്ധതി) എന്ന തൃതീയഖണ്ഡം വായിച്ചു നോക്കണം.

നീതിശാസ്ത്രഗ്രന്ഥങ്ങൾ പലതുമുണ്ടെങ്കിലും ജീവിതത്തിലെ എല്ലാ തത്ത്വങ്ങളേയും എടുത്തു് ഇത്ര സൂക്ഷ്മമായും ഗഹനമായും ചിന്തിച്ചിട്ടുള്ള ഒരു നീതിശാസ്ത്രഗ്രന്ഥം തിരുക്കുറൾപോലെ മറെറാന്നില്ല. തമിഴ്ഭാഷയ്ക്കു് എക്കാലവും അഭിമാനിക്കത്തക്ക ഒരു അമൂല്യസമ്പത്താണ് തിരുക്കുറൾ.

---

# വാണി ! വണങ്ങുന്നു ഞാൻ

**ടി. പി. നാരായണൻ**

കാണാകുന്ന ചരാചരങ്ങളഖിലം നിർമ്മിച്ചു പാലിച്ചുട –
ച്ചെന്നും കേളി നടത്തിയൊന്നുമറിയാത്തോണം മറഞ്ഞുണ്മയിൽ,
ചാലേ നേരിനു നേർക്കിരുന്നു നിതരാം നാവിന്നുണർവ്വേകിടു –
ന്നോങ്കാരദ്ധ്വനി വീണയിങ്കലരുളും വാണീ ! വണങ്ങുന്നു ഞാൻ. 1

വിജ്ഞാനപ്രദശാസ്ത്രസാരകണികാകാരം നിരീക്ഷിക്കവേ –
രന്തഃസാരമറിഞ്ഞിടാതെ വിഷമിച്ചൂററം നശി,ച്ചീശ്വരീ !
നിത്യം താവകപാദധൂളിയണിയാനൗത്സുക്യമാർന്നാർത്തിയോ –
"ടമ്മേ!"യെന്നു വിളിച്ചിടുന്നളവിലേയുൾക്കാമ്പുണർത്തീടണേ. 2

നാദത്തിങ്കലതിന്നു വർണ്ണവടിവിന്നൊപ്പിച്ചു തീർപ്പിച്ചെടു –
ത്തീടുന്നക്ഷരമാല ചേർത്തു പദമോരോന്നായ് നിബന്ധിക്കവേ,
ആരമ്യദ്ധ്വനിമാധ്വി ചേർന്നു വിടരും വാരുററ ചെന്താമര –
ത്താരിന്നുള്ളിലൊളിഞ്ഞിടുന്ന ജനനീ ! നിൻകാൽ വണങ്ങുന്നു ഞാൻ. 3

ആത്മാവിൻെറ തനിപ്പകർപ്പു തനിയേ വന്നെത്തിടും കാവ്യമാ, –
ണാത്മാന്വേഷണതല്പരർക്കു മധുരാലംബം വിശേഷിച്ചുമേ;
സ്വാത്മാനന്ദരസം പകർന്നപരനും താനെന്ന ബോധത്തിനാ –
ലാത്മൈക്യപ്രദമാണു രണ്ടുമൊരുപോലദ്വൈതവും കാവ്യവും. 4

---

# ഭക്തപ്രേമം

## പ്രവ്രാജികാ അജയപ്രാണാ

''നാരായണ! നാരായണ!'' കൊട്ടാരത്തിനകത്തു പലയിടത്തും നടന്നു നോക്കി, ഭഗവാനെ കാണാനില്ല. ''നാരായണ! നാരായണ!'' ''ഹരേ ഗോവിന്ദ! നന്ദനന്ദന! ജനമോഹനമുരളീഗാന!...'' നാമാവലികളും ഭജനഗാനങ്ങളും പാടിക്കൊണ്ട്, വീണമീട്ടുന്ന മഹാമുനി അന്വേഷിച്ചു നടക്കാത്ത സ്ഥലമില്ല. ഭഗവാനെങ്ങു പോയി ? അപ്പോഴാണറിഞ്ഞത്, ശ്രീമന്നാരായണൻ പൂജാമുറിക്കകത്താണെന്ന്, പൂജിക്കുകയാണത്രെ! ഇതെന്തൊരു മായാവിലാസം! അഖിലലോകപൂജ്യനായ സാക്ഷാദ് അച്യുതൻ ഇനി ആരെയാണ് പൂജിക്കുന്നത് ? ആത്മപൂജയോ? പൂജാമുറിയുടെ വാതിൽക്കൽച്ചെന്ന് മഹർഷി ഒന്നെത്തിനോക്കി. അദ്ദേഹം സ്തംഭിച്ചു നിന്നുപോയി. വേദിയിൽ ജഗത്പിതാവിന്റെ പൂജയും സ്വീകരിച്ചുകൊണ്ട് ഇരിക്കുന്നത് ഭഗവദ്വിഗ്രഹമല്ല, ഭക്തന്മാരുടെ വിഗ്രഹങ്ങൾ. നാരദമുനി ഒന്നുകൂടി സൂക്ഷിച്ചുനോക്കി. അതെ, അവിടെ നിരന്നിരിക്കുന്നു പ്രഹ്ലാദൻ, ധ്രുവൻ, ദ്രൌപദി, ശബരി, വിദുരർ...എന്നു വേണ്ട, ഭക്തന്മാരെല്ലാവരുമുണ്ട്! തന്റെ വിഗ്രഹവുമുണ്ട് കൂട്ടത്തിൽ! വെറുതെയല്ല ഭഗവാൻ സ്വയം ഭക്തദാസനാണെന്ന് പലപ്പോഴും പറയാറുള്ളത്. മഹാമുനി സന്തുഷ്ടനായി, തിരിഞ്ഞു നടന്നു. ഭഗവാന്റെ ഭക്തവാത്സല്യം!

* * *

ഭഗവത്കീർത്തനങ്ങളാലപിച്ചുകൊണ്ട്, നാരദമഹർഷി പതിന്നാലു ലോകത്തിലും ആനന്ദമഗ്നനായി സഞ്ചരിക്കുകയാണ്. വഴിക്ക് ഒരിക്കൽ ഹിമാലയപർവ്വതശിഖരങ്ങൾക്കിടയിൽ അതിമനോഹരമായൊരു സ്ഥലം അദ്ദേഹം കണ്ടെത്തി. നയനമോഹനമായ ആ ഭൂപ്രദേശം വിഹായസവിഹാരിയായ മുനിയെ ആകർഷിച്ച് താഴെ ഇറക്കി. എന്തൊരു ഭംഗിയുള്ള സ്ഥലം. ശാന്തഗംഭീരമായ അന്തരീക്ഷം. പൂനിലാവിൽ കുളിച്ചുനില്ക്കുന്നതുപോലെ വെൺതുവാടയണിഞ്ഞു ശോഭിക്കുന്ന ഉത്തുംഗശൃംഗങ്ങൾക്കിടയിൽ തൊട്ടിലിൽ കിടക്കുംപോലെ അടങ്ങിയൊതുങ്ങിക്കിടക്കുന്ന ഈ കോമളഭൂവിഭാഗം. ഉമാപതിയുടെ അപദാനങ്ങൾ പാടിയാടി ഉലഞ്ഞു വരുന്ന ജാഹ്നവി ഇവിടെ എത്തിയപ്പോൾ നിശ്ശബ്ദയായി താളം തെററാത്ത പദവിന്യാസങ്ങളോടെ മന്ദംമന്ദം നീങ്ങിയകന്നു പോകുന്നു. ആശ്ചര്യം! മുനി ഇവിടെ കാലു കുത്തിയതോടെ നാരദമുനിയുടെ ഹൃദയം താനെ ശാന്തിയിലമർന്നു. മനസ്സിനെന്തൊരു കുളുർമ്മ! ചേതോവൃത്തികളെ ആയാസലേശംകൂടാതെ പ്രശാന്തതയിലേയ്ക്കെത്തിക്കാൻ സഹായിക്കുന്ന ഈ വാതാവരണം തപസ്സിനു യോജിച്ച ഇടം തന്നെ. മഹർഷിയുടെ കാലു മുന്നോട്ടു നീങ്ങുന്നില്ല. ഇവിടെ ഇരുന്നു ഭഗവദ്ഭജനം ചെയ്യാം. ആ മഹർഷിവര്യൻ വീണ താഴെ വെച്ച് ഒരിടത്ത് ഇരിപ്പുറപ്പിച്ചു. താമസംവിനാ മനസ്സ് ഒതുങ്ങി ആനന്ദപൂർണ്ണമായ സമാധിയിലമർന്നു.

ദിവസങ്ങൾ നീങ്ങി മറഞ്ഞു. മഹർഷിയുടെ സമാധിയുടെ ദൃഢത കണ്ട് ഭീതി പൂണ്ട ദേവരാജാവ് തപോഭംഗം വരുത്തുവാനായി കാമദേവനെ പറഞ്ഞയച്ചു. കാമദേവൻ വസന്തത്തേയുംകൊണ്ടു തപോഭൂമിയിലെത്തി. തങ്ങൾക്കറിയാവുന്ന സർവ്വ അടവുകളും അവരവിടെ പ്രയോഗിച്ചുനോക്കി. പക്ഷെ നിർവ്വികല്പസമാധിയിലാണ്ടിരിക്കുന്ന മഹാമുനിയുടെ മനോരാജ്യത്തിലേയ്ക്കു കടന്നാക്രമിക്കാൻ അവർ സമർത്ഥരായില്ല. രണ്ടുപേരും തോററു മടങ്ങി. കാലക്രമത്തിൽ സമാധിയിൽ നിന്നിറങ്ങി വന്ന നാരദമഹർഷിക്ക് സ്വയം ഒരു മതിപ്പ് തോന്നി – കാമത്തിന് തന്നെ സ്പർശിക്കാൻ പോലും സാധിച്ചില്ലല്ലൊ. വിജയാനന്ദത്തോടെ അദ്ദേഹം യാത്രയായി കൈലാസത്തേയ്ക്ക്, കാമാരിയായ പരമശിവനെ കാണാൻ. പക്ഷെ പാവം, മുനി അറിഞ്ഞില്ല, അദ്ദേഹത്തിന്റെ തപോവീര്യത്തോടേററുമുട്ടി ശക്തി ക്ഷയിച്ചതു

കൊണ്ടല്ല കാമദേവന്ന് തോൽവി അടയേണ്ടി വന്നതു്, മഹാദേവന്റെ ദിവ്യപ്രഭാവംമൂല മാണ് അതു സംഭവിച്ചതെന്നു്. പണ്ടു്, ഹിമ വത്ശൃംഗത്തിൽ നിന്നിറങ്ങിവന്നു് ഗഹന മായ തപോനിഷ്ഠയിലാണ്ടു് പരമാനന്ദാനുഭവ ത്തിന്നു് മഹാദേവൻ തിരഞ്ഞെടുത്ത സ്ഥലം ജാഹ്നവീനദി തഴുകിത്തലോടി ശുദ്ധമാക്കിയി ട്ടുള്ള പ്രകൃതിമോഹനമായ ഈ പ്രദേശമായി രുന്നു. ഭഗവാന്റെ തപസ്സിന്നു് വിഘ്നം വരുത്താ നുദ്ദേശിച്ചെത്തിയ പൂവമ്പനെ തൃക്കണ്ണാലെരി ച്ചു ചാമ്പലാക്കിയതും ഇവിടെവെച്ചുതന്നെ. അന്നു് ഭർത്തൃനാശത്താൽ ദുഃഖാർത്തയായി കേഴു ന്ന രതീദേവിയെ കൈലാസപതി സമാധാനി പ്പിച്ചു: ''നിന്റെ ഭർത്താവു് മറെറാരു രൂപത്തിൽ ഉടലെടുത്തു നിന്നോടുകൂടിച്ചേരും. ഈ സ്ഥല ത്തുനിന്നുകൊണ്ടു ചുററുപാടും നോക്കുമ്പോഠം കണ്ണെത്താവുന്ന അത്രയും പ്രദേശത്തു് കാമദേ വന്റെ ശക്തിപ്രഭാവം ഫലിക്കുകയില്ല.'' ഇതാ ണു് ഇവിടെ കാമദേവന്റെ പരാജയത്തിന്നു കാരണം. അഹങ്കാരവിജൃംഭിതനായ നാരദ മുനിക്കുണ്ടോ ഇതു മനസ്സിലാക്കാനൊക്കുന്നു!

ഏതെങ്കിലുമാവട്ടെ, കാമജയിയായ മുനി പ്രവരൻ കൈലാസത്തിലെത്തി. സർവ്വാന്തര്യാമി യായ പരമശിവന്നു് കാര്യം നേരത്തെ മനസ്സി ലായി. ഭക്തപ്രവരനായ മഹർഷിയുടെ ഹൃദയ ത്തെ വീണ്ടും ശുദ്ധീകരിച്ചെടുക്കേണമെന്നു് ഭക്തവത്സലനായ ഭഗവാൻ തീരുമാനിച്ചു. കുശ ലപ്രശ്നാദികഠംക്കുശേഷം മഹർഷി തന്റെ കാമ വിജയകഥ വിസ്തരിച്ചു പറഞ്ഞുകേഠംപ്പിച്ചു. ഉമാപതി പറഞ്ഞു: ''നാരദരെ, എനിക്കിതു് കേട്ടിട്ടു് അതിരററ സന്തോഷമായി. അങ്ങ യോടു സ്വതവേയുള്ള സ്നേഹവും ബഹുമാനവും പതിന്മടങ്ങു വർദ്ധിച്ചു. പക്ഷെ ഒരു ശുഭകാംക്ഷി എന്ന നിലയ്ക്കു് എനിക്കങ്ങയോടൊരു കാര്യം പറയാനുണ്ടു്, അതായതു്, അങ്ങയുടെ ഈ നേട്ട ത്തെക്കുറിച്ചു് ഒരു വാക്കുപോലും ആ പാലാഴി നാഥനോടു മിണ്ടിപ്പോകരുതു്. അദ്ദേഹം മഹാ കുഴപ്പക്കാരനാണു്, എന്തെങ്കിലും കുസൃതി ഒപ്പി ക്കും.'' നാരദൻ ''ശരി, ശരി'' എന്നു തലയാട്ടി സമ്മതിച്ചു.

യാത്ര പറഞ്ഞിറങ്ങിയപ്പോഠം മുനിയുടെ മനസ്സു് പറയുകയാണു്: ''സദാശിവൻ ആളു് തരക്കേടില്ല. കാമനുമായുണ്ടായ ഏററുമുട്ടലിൽ ഗതിമുട്ടി ഒടുവിൽ ആത്മനിയന്ത്രണംതന്നെ കൈവിട്ടുപോയ അദ്ദേഹത്തിന്നു് കോപത്തിന്ന ടിമപ്പെട്ടു്, ശത്രുവെ ഉടലോടെ ദഹിപ്പിച്ചിട്ടേ അടങ്ങാനൊത്തുള്ളു. എന്നിട്ടോ, ഉമാദേവിയുടെ സൌന്ദര്യത്താൽ മുഗ്ദ്ധനായി ചാപല്യത്തിന്റെ പരമകാഷ്ഠവരെ ചെന്നെത്തി, ഇന്നും അർദ്ധനാ രീശ്വരനായിട്ടാണു് ഇരിപ്പു്. എനിയ്ക്കു ക്ഷോഭ ലേശം കൂടാതെ കാമനെ തോല്പിച്ചുകററാൻ പററിയതിൽ അദ്ദേഹത്തിന്നു് അസൂയയുണ്ടു്. ശ്രീഹരിയെ ഈ വാർത്ത അറിയിക്കരുതേ എന്ന വിലക്കു് തരാൻ അതുതന്നെയാണു് കാരണം. എന്റെ മഹത്ത്വം കണ്ടറിയാൻ കെൽപ്പുള്ള വിഷ്ണുഭഗവാൻ ഒരു പക്ഷെ എന്നെ ഇപ്പോഴത്തേ ക്കാഠം കൂടുതൽ ബഹുമാനിച്ചെങ്കിലോ എന്നാ ണു് ഹരന്നു് ഭയം. നേരെ നടന്നതു് വൈകുണ്ഠ ത്തിലേയ്ക്കു്. യോഗനിദ്രയിൽനിന്നുണർന്നു് മുനി യുടെ വരവും കാത്തു കിടക്കുകയാണു് വൈകു ണ്ഠനാഥൻ. അതു കണ്ടപ്പോഠം മുനിയുടെ ഹൃദ യം സന്തോഷംകൊണ്ടും അഭിമാനംകൊണ്ടും ഒന്നു് പുളഞ്ഞു. ആദ്യോപചാരങ്ങഠംക്കുശേഷം സംഭാഷണമദ്ധ്യേ മുനിപുംഗവൻ തന്റെ വിജ യകഥയെ കേഠംപ്പിച്ചു. ആനന്ദതുന്ദിലനായ ശ്രീപതി മഹർഷിയെ ആദ്യന്തം പുകഴ്ത്തി: ''മഹ ർഷേ ! എന്റെ പ്രിയഭക്തനായ അങ്ങു ധന്യൻ തന്നെ. കാമവിജയത്തിൽ അങ്ങു ശ്രീ മഹാ ദേവനെപ്പോലും പിന്നിലാക്കി. മൂന്നു ലോക ത്തിൽ അന്വേഷിച്ചാലും അങ്ങയെപ്പോലൊരു മഹാത്മാവിനെ വേറെ കാണാൻ ഞെരുക്കം. ആരുടെ ഹൃദയത്തിൽ ഭക്തി, ജ്ഞാനം, വൈ രാഗ്യം ഇവ ഒന്നിനോടൊന്നു ചേർന്നില്ലന്നി ല്ലയോ അവൻ സകലദുഃഖങ്ങഠംക്കും ഹേതുഭൂത മായ കാമം, മോഹം എന്നിവയ്ക്കു് അടിമപ്പെടുന്നു. അങ്ങു് നൈഷ്ഠികബ്രഹ്മചാരിയാണു്, സദാ ജ്ഞാനവൈരാഗ്യയുക്തനാണു്. അങ്ങയുടെ ഉള്ളിൽ കാമവികാരങ്ങഠംക്കു് ഇടമേ ഇല്ല. അങ്ങു് ജന്മനാ നിർവ്വികാരനും ശുദ്ധബുദ്ധിയോ ടുകൂടിയവനും ആണു്.'' നാരദനു് തൃപ്തിയായി. ഉദാരമതിയായ ശ്രീനാരായണന്നു് എവിടെയാ യാലും മഹത്ത്വം കണ്ടറിയാനുള്ള കെൽപ്പുണ്ടു്. മുനി പറഞ്ഞു: ''സ്വാമിൻ ! അവിടുത്തെ കൃപാ കടാക്ഷം എന്നിലുള്ളേടത്തോളം കാലം ആ കാമ ദേവന്നു് എന്നെ സമീപിക്കാൻപോലും സാദ്ധ്യ

മല്ല !'' ഗവ്വ് അതിൻെറ പരമകാഷ്ഠയിലെത്തി ക്കഴിഞ്ഞു. മുനി യാത്രയായി.

ആകാശഗാമിയായ നാരദമഹഷ്ി കീത്ത നങ്ങരം പാടി അങ്ങനെ നീങ്ങുകയാണ്. പെ ട്ടെന്നു് അതിമനോഹരമായൊരു നഗരം ഇളം വെയിലിൽ വെട്ടിത്തിളങ്ങുന്നതു് മുനിയു ടെ ശ്രദ്ധയിൽപ്പെട്ടു. ഇതേതാണീ സ്ഥലം ? താനിതുവരെ ഇതു ശ്രദ്ധിച്ചിട്ടില്ലല്ലൊ. മഹ ഷി വീണയിൽ പതുക്കെ വിരലോടിച്ചുംകൊ ണ്ടു് ഭൂതലത്തിലേയ്ക്കിറങ്ങിവന്നു. എത്ര ഭംഗി യുള്ള നഗരം, നയനമോഹനങ്ങളായ മണിമേട കളും, ദീപാലങ്കാരങ്ങളും തോരണങ്ങളുംകൊണ്ടു് നാകലോകത്തെ വെല്ലുന്ന മനോഹാരിതയാണു് ഇതിനു്. രാജകുമാരന്മാരുടെ ഒരു വലിയ സമ്മേ ളനം തന്നെ നടക്കുന്നുണ്ടവിടെ. ആയിരക്കണ ക്കിനാളുകരം നാനാവസ്ത്രാലങ്കാരങ്ങളോടുകൂടി ബദ്ധപ്പെട്ടു്, നാലുപാടും ഓടിനടക്കുന്നുണ്ടു്. ഓഹോ, ശീലനിധിരാജാവിൻെറ പുത്രിയായ ശ്രീമതി എന്ന രാജകുമാരിയുടെ സ്വയംവരം നടക്കാൻ പോവുകയാണു്. ശീലനിധിയുടെ ക്ഷണമനുസരിച്ചു്, നാനാ ദിക്കുകളിൽനിന്നും വന്നെത്തിയ രാജകുമാരന്മാരുടെ ആളുകളാണി വർ. സൌന്ദര്യത്തിടമ്പായ ശ്രീമതിയെ, നൂറു കണക്കിനു് യുവകോമളന്മാരെ ആകർഷിച്ചു വരു ത്താൻ തക്ക സൌന്ദര്യമുള്ള ആ മോഹനാംഗി യെ, ഒന്നു കണ്ടുകളയാം എന്നു തോന്നി ബ്രഹ്മ ഷിയായ നാരദനു്. മഹഷ്ി കൊട്ടാരത്തിൽ കയറിയ ഉടനെ രാജാവു് ഭക്ത്യാദരപുരസ്സരം മഹഷിയെ എതിരേററു്, യഥാവിധി ഉപചാരാ ദികരം ചെയ്തു. കുശലപ്രശ്നങ്ങരംക്കുശേഷം രാജാവു് സ്വയംവരത്തിനു് തയ്യാറായി നിൽ ക്കുന്ന തൻെറ പുത്രിയെ അനുഗ്രഹിക്കാൻ മുനി യോടപേക്ഷിച്ചു. ശരി, രാജകുമാരി പതുക്കെ പതുക്കെ മുറിക്കുള്ളിൽ പ്രവേശിച്ചു. വിശ്വ മോഹിനി എന്നുകൂടി പേരുള്ള ഈ ദേവകന്യക ലോകൈകസുന്ദരിതന്നെ. ലക്ഷ്മിയും പാവ്വതി യുംകൂടി ഇവരംക്കുമുമ്പിൽ പരാജയമടയും. മുഗ്ദ്ധ നായി ഇരുന്നുപോയ മഹഷിയെ പെട്ടെന്നു് രാജാവിൻെറ ചോദ്യം ബാഹ്യപ്രജ്ഞയിലേ യ്ക്കാനയിച്ചു: ''ത്രികാലജ്ഞനായ മഹാമുനേ ! ഇവരംക്കു് വന്നു ചേരുവാൻ പോകുന്ന യുവകോ മളൻ ആരായിരിക്കാം എന്നൊന്നു് പറഞ്ഞു തന്നാലും.'' ഒരു ചെറുപുഞ്ചിരിയോടെ നാരദൻ പറഞ്ഞു: ''ഭുവനമോഹിനിയായ ഈ കുമാരി യിൽ സവ്വശുഭലക്ഷണങ്ങളും വിളങ്ങിക്കാണു ന്നുണ്ടു്. ആരുടേയും മനം മയക്കുന്ന ഈ സൌ ന്ദര്യധാമത്തിനു് ഭത്താവായി വരുന്നവൻ ശ്രീ ശങ്കരനെപ്പോലെ വൈഭവശാലിയും, ആരിൽ നിന്നും തോൽവി അടയാത്തവനും, സവ്വേശ്വ രനും, വീരനും കാമനെ ജയിച്ചവനും, അതുപോ ലെ ദേവതകളിൽവെച്ചു സവ്വശ്രേഷ്ഠനുമായ ഒരു ഉത്തമപുരുഷനായിരിക്കും.'' രാജാവിനു് സന്തോഷമായി.

കൊട്ടാരം വിട്ടിറങ്ങിയ മഹഷ്ി നേരെ പോയതു് വൈകുണ്ഠത്തിലേയ്ക്കാണു്. അവിടെ ച്ചെന്നു് ശീലനിധിമന്നൻെറ കന്യകയായ വി ശ്വമോഹിനിയെ കണ്ടതും, തന്നേക്കാരം ശ്രേഷ്ഠ നായൊരു പുരുഷൻ ഇത്രിഭുവനത്തിലില്ലാത്ത തിനാൽ താൻതന്നെയാണു് അവരംക്കനുരൂപനാ യ ഭത്താവു് എന്നു് സ്വയം തീരുമാനിച്ചതുമായ വൃത്താന്തം മഹഷി വിഷ്ണുസമക്ഷം അറിയിച്ചു. സ്വയംവരത്തിൽ മററു രാജകുമാരന്മാരോടൊപ്പം താൻ പങ്കെടുക്കാൻതന്നെ തീച്ചയാക്കിയിരിക്കു കയാണു്. അതിൽ വിജയം കൈവരിക്കേണ മെങ്കിൽ കുമാരിയുടെ ഹൃദയം കവരുമാറു് ഒരു സുന്ദരാകാരം തനിയ്ക്കു വേണ്ടിയിരിക്കുന്നു. സൌ ന്ദര്യത്തിൻെറ അവസാനവാക്കായ ശ്രീഹരി യുടെ വടിവൊത്ത ശരീരംപോലെ തൻെറ ഉട ലും ഒന്നു് രൂപം മാററിക്കിട്ടേണമെന്നായി മുനി യുടെ ആവശ്യം. സ്മേരവദനനായി ശേഷശായി അരുളിച്ചെയ്തു: ''ഓഹോ, ആകാമല്ലൊ. അങ്ങു സ്വസ്ഥാനത്തേയ്ക്കു മടങ്ങിക്കോളു. അങ്ങയുടെ ഹിതത്തിനു തക്കവണ്ണം ഞാനെല്ലാം ഏപ്പാടു ചെയ്യാം.'' മുനി സംതൃപ്തനായി.

ശീലനിധിരാജാവിൻെറ നഗരിയിൽ പ്രവേശിക്കുംമുമ്പു് കഠോരതപശ്ചര്യയുടെ ആ ഘാതമേററു് ശുഷ്കിച്ചു് ഭംഗി നശിച്ചു വരണ്ടു പോയിരുന്ന നാരദമുനിയുടെ ദേഹം പെട്ടെന്നു് യുവത്വം തുളുമ്പുന്ന മനോഹരവടിവോടുകൂടി യതായിത്തീന്നു. പീതാംബരത്തിൽ പൊതി ഞ്ഞു് ഉചിതമായ ആഭരണങ്ങളോടും അല ങ്കാരങ്ങളോടുംകൂടിയ സ്വശരീരം കണ്ടു്, മഹഷി സന്തുഷ്ടചിത്തനായി. സ്വയംവരസഭയിൽ പ്ര ധാനപ്പെട്ട ഒരു കോണിൽ ഒരു ഉയന്ന ആസന ത്തിൽ ചെന്നിരിപ്പായി. സഭയിൽ ഹാജരുള്ള

ആയിരക്കണക്കിന് യുവരാജാക്കന്മാരും കാണികളും മുനിയെ പ്രത്യേകം ശ്രദ്ധിച്ചു. ഏവരുടേയും മുഖത്ത് നിഴലിച്ച പുഞ്ചിരിയിൽ അപഹാസ്യത കലന്നിട്ടുണ്ടോ എന്നൊരു തോന്നൽ. ഇല്ല, തൻെറ സൗന്ദര്യത്തിനു മുമ്പിൽ അവരുടെ ശരീരഭംഗി ക്ഷയിച്ചുപോയല്ലൊ എന്നോർത്തിട്ടുള്ള ജാള്യതയായിരിക്കാം. അപ്പോഴേയ്ക്കും രണ്ടു ബ്രാഹ്മണക്കുട്ടികൾ നാരദൻെറ അടുത്തു വന്ന് ഇരിപ്പായി. അവർ മഹർഷിയുടെ മുഖത്തു നോക്കും, കളിയാക്കി പൊട്ടിച്ചിരിക്കും. കുറച്ചു നേരം കഴിഞ്ഞപ്പോഴേയ്ക്കും നാരദന് ശുണ്ഠി കയറിത്തുടങ്ങി. പെട്ടെന്ന് ശംഖധ്വനി മുഴങ്ങി. ഒരു മിന്നൽപ്പിണർപോലെ വെട്ടിത്തിളങ്ങുന്ന മോഹനാംഗി വരമാലയും കൈയിലേന്തി സഭയിൽ പ്രവേശിച്ചു. നാരദൻ മന്ത്രമുഗ്ദ്ധനെപ്പോലെ അവളെത്തന്നെ നോക്കിയിരിപ്പായി. ആ പുഷ്പഹാരം ഇപ്പോൾ തൻെറ കഴുത്തിൽ വീഴും എന്നു കരുതി ആകാംക്ഷയോടെ കാത്തിരിക്കുന്ന മുനിയുടെ ചേഷ്ടകളെ പുച്ഛിച്ചുകൊണ്ടുള്ള പൊട്ടിച്ചിരി അടുത്തിരിക്കുന്ന ബ്രാഹ്മണയുവാക്കളിൽനിന്ന് പൊങ്ങിപ്പൊങ്ങിവരുന്നതിനെ ഈ സന്ദർഭത്തിൽ മുനി അത്ര ഗൌനിച്ചില്ല. ക്രമേണ കോമളകളേബരയായ വിശ്വമോഹിനി നാരദമഹർഷിയുടെ സമീപമെത്തി അവൾ അദ്ദേഹത്തിൻെറ മുഖത്തേയ്ക്കു തലയുയർത്തി നോക്കലും ഞെട്ടി വിറച്ചുകൊണ്ടു പെട്ടെന്നങ്ങ് അകലെ മാറിയതും ഒപ്പം കഴിഞ്ഞു. മഹർഷിക്കു ദേഷ്യവും നിരാശയും താങ്ങാനാവാതെയായി. സഭയിലാകെ പൊട്ടിച്ചിരിയുയൎന്നു. അപ്പോഴേയ്ക്കും മംഗളധ്വനികൾ മുഴങ്ങുന്നതു കേട്ട് മഹർഷി കാരണം അന്വേഷിച്ചപ്പോൾ രാജകുമാരി തനിക്കിഷ്ടപ്പെട്ട വരനെ തിരഞ്ഞെടുത്തുവെന്ന് മനസ്സിലായി. ആരാണാ ഭാഗ്യവാൻ? എന്ത്? നാരദന് തൻെറ കണ്ണുകളെ വിശ്വസിക്കാൻ കഴിഞ്ഞില്ല. പാലാഴിശായിയായ സാക്ഷാത് ശ്രീഹരിയല്ലെ വരമാലയുമണിഞ്ഞ്, വിജയാനന്ദത്തോടെ വിശ്വമോഹിനിയുടെ കൈയും പിടിച്ചു നടന്നു മറയുന്നത്? നാരദന് കോപത്താൽ ഓർമ്മവിട്ടതുപോലെയായി. അദ്ദേഹം സഭ വിട്ടിറങ്ങി. എന്നാലും, ഇതു കുറെ കടന്നുപോയി. കൈലാസനാഥൻ പറഞ്ഞതപ്പോൾ ശരിയാണ്. ഹരി തന്നെ കുരങ്ങു കളിപ്പിക്കുകയായിരുന്നു. പിന്നിൽനിന്ന് അടക്കിപ്പിടിച്ച ചിരി കേട്ടിട്ടു തിരിഞ്ഞുനോക്കി. ആ രണ്ടു ബ്രാഹ്മണക്കുട്ടികളുണ്ട് പരിഹസിച്ചു ചിരിക്കുന്നു. കോപം കയറിയ മഹർഷിയോട് അവർ പറഞ്ഞു: ''മഹാമുനേ, അങ്ങ് ആരാണെന്നു ഞങ്ങൾക്കറിയാം. ഞങ്ങൾ ചിരിക്കാനുള്ള കാരണം അറിയണമെങ്കിൽ ഒരു കണ്ണാടിയിൽ സ്വന്തം മുഖമൊന്ന് നോക്കൂ.'' അപ്പോഴല്ലെ നാരദനറിഞ്ഞത്? അതിസുന്ദരമായ ശരീരത്തിനു മുകളിൽ കുരങ്ങൻെറ മുഖമാണ് വിഷ്ണുഭഗവാൻ തനിക്കു തന്നത്! ചിരിക്കുന്നത് ! ദേഷ്യംകൊണ്ട് ബുദ്ധി നശിച്ച മഹർഷി ആ രണ്ടു ബ്രാഹ്മണക്കുട്ടികളെ— അവർ നാരദൻെറ സംരക്ഷണാർത്ഥം ശിവനയച്ച രണ്ടു ഭൂതങ്ങളായിരുന്നു — നന്നായി ഒന്ന് ശപിച്ചുവിട്ടു. '' നിങ്ങൾ ബ്രാഹ്മണയോനിയിൽ ജനിച്ച് രാക്ഷസന്മാരായി ഭൂമിയിൽ വസിക്കുമാറാകട്ടെ. ശിവഗണങ്ങളായതുകൊണ്ട് ശിവഭക്തിയുള്ളവരായിരിക്കുമെന്നു മാത്രം.'' എന്നിട്ട് അതിവേഗത്തിൽ കുതിച്ചു പാലാഴിയിലേയ്ക്ക്. അവിടെ ചെന്നപ്പോൾ യാതൊന്നും സംഭവിക്കാത്തമട്ടിൽ ശേഷശായിയുണ്ട് ശ്രീരമയോടൊപ്പം ശാന്തനായി ഇരുന്നരുളുന്നു. കോപാക്രാന്തനായ നാരദമുനി തുടങ്ങി ഒരു ശകാരവർഷം, കൂട്ടത്തിൽ വിഷ്ണുവിനൊരു ശാപവും. ''ഹരേ, അങ്ങ് മഹാദുഷ്ടനാണ്, സർവ്വജഗത്തിനേയും മോഹചക്രത്തിലിട്ടു കറക്കുകയാണ്. അങ്ങയുടെ ക്രൂരവിനോദം. ഒരാളുടേയും ശ്രേയസ്സും നന്മയും അങ്ങയ്ക്ക് പൊറുക്കാനാവില്ല, അസൂയയുടെ മൂർത്തിമദ്ഭാവമാണ് അങ്ങ്. മായാവിയായ അങ്ങയുടെ ഹൃദയം മലിനമാണ്. പണ്ട് മോഹിനീരൂപം ധരിച്ച് അസുരന്മാരെ മദ്യം കുടിപ്പിച്ചില്ലെ, അവരുടെ കയ്യിൽനിന്നു അമൃത് തട്ടിയെടുത്ത് അവരെ നിരാശാഗർത്തത്തിൽ തള്ളിവിട്ടില്ലെ? അന്ന് പരമശിവൻ ആ കൊടുംവിഷം കുടിച്ചിരുന്നില്ലെങ്കിൽ ഇന്ന് ഈ സുഖശയ്യയിൽ കിടക്കാനൊക്കുമായിരുന്നോ? ബ്രാഹ്മണനെ തൊട്ടു കളിച്ചതിൻെറ ഫലം അനുഭവിച്ചോളൂ. സ്ത്രീവിരഹദുഃഖം എന്നെക്കൊണ്ട് അനുഭവിപ്പിച്ചില്ലെ? അങ്ങ് ഭൂമിയിൽ പിറന്ന് സ്ത്രീവിരഹാഗ്നിയിൽ വെന്തു നീറി നീറി അലഞ്ഞു നടക്കുമാറാകട്ടെ. എനിക്ക് വാനരൻെറ മുഖം തന്ന് എന്നെ അധിക്ഷേപിച്ചതിന് പകരമായി വാനരന്മാർ മാത്ര

മായിരിക്കും അങ്ങയ്ക്കു് അന്നു് സഹായം.'' ശ്രീനാരായണൻ പതുക്കെ ഒന്നു് ചിരിച്ചു: ''മഹാമുനേ! നമസ്കാരം. നന്നായി. ഈ ശാപത്തിനു് നന്ദിയുണ്ടു്. പക്ഷെ ഞാനൊരു കാര്യം പറയട്ടെ. അങ്ങു് എന്റെ ഭക്തന്മാരിൽ അഗ്രഗണ്യനാണു് എന്നതുകൊണ്ടു് എനിക്കെത്രയും പ്രിയപ്പെവനാണു്. അങ്ങു തപസ്സുചെയ്ത സ്ഥലത്തിന്റെ മേന്മകൊണ്ടു് കാമദേവന്റെ സൂത്രങ്ങളൊന്നും അങ്ങയിൽ ഫലിക്കാതെ പോയി. പക്ഷെ സ്വന്തം തപഃശക്തിയുടെ ഫലമായിട്ടാണു് ആ വിജയം സാധിച്ചതെന്ന അഹംഭാവം അങ്ങയുടെ ഉള്ളിൽ കയറി. ആ കറ കഴുകിക്കളയാനായി ഞാനെടുത്ത ഒരു പണിയാണു് ഇപ്പോൾ നടന്നതു്. പരമശിവൻ അതിനുള്ള കളവും ഒരുക്കിത്തന്നു. നാരദമുനേ, അങ്ങു കണ്ട നഗരി മായാനഗരിയാണു്. ആ രാജാവും വെറും സങ്കല്പകോലം മാത്രമായിരുന്നു. വിശ്വമോഹിനിയായി പ്രത്യക്ഷപ്പെട്ടതു് എന്റെ മായാശക്തിയാണു്. മഹർഷേ, ഭുവനമോഹിനിയായ എന്റെ മായാശക്തി എന്നിലല്ലാതെ മറെറാരുവനിൽ ചെന്നു ചേരുമോ ? അങ്ങയുടെ ഹൃദയം അഹങ്കാരജടിലമായിരുന്നതിനാലാണു് ആ മോഹനശരീരത്തിനു പിന്നിലുള്ള മായാശക്തിയെ കാണാനൊക്കാതെ വന്നതു്. ആകട്ടെ, ഇനിയെങ്കിലും ശാന്തമനസ്സനായി പൊയ്ക്കോളൂ.'' മായാമറ കൺമുന്നിൽ നിന്നു നീങ്ങിയതോടെ നിയന്ത്രണം തിരിച്ചുകിട്ടിയ നാരദമുനിക്കു സത്യാവസ്ഥ മനസ്സിലായി. പശ്ചാത്താപാഗ്നിയിൽ വെന്തു നീറുന്ന ഹൃദയത്തോടെ അദ്ദേഹം സർവ്വേശ്വരന്റെ തൃപ്പാദങ്ങൾ രണ്ടും കെട്ടിപ്പിടിച്ചു് തേങ്ങിത്തേങ്ങിക്കരയാൻ തുടങ്ങി: ''പ്രഭോ, ഞാനെന്തു പ്രായശ്ചിത്തം ചെയ്താലാണു് ഈ കൊടുംപാപത്തിനു് ഒരറുതി വരിക ? അങ്ങയുടെ അപാരമായ ഭക്തവാത്സല്യത്തിന്റെ ആഴവും താല്പര്യവും കണ്ടറിയാനുള്ള കെൽപു് അഹങ്കാരംകൊണ്ടു് മതിമറന്ന ഈ പാപിക്കുണ്ടോ ? അങ്ങയെ ശപിക്കാനുള്ള ധാർഷ്ട്യത്തിനുപോലും ഞാൻ മുതിർന്നല്ലൊ എന്നോർക്കുമ്പോൾ എന്റെ ദേഹമാകെ തപിച്ചുരുകുന്നു. എന്നിൽ കനിവു തോന്നി അങ്ങു് സ്വയം ആ ശാപത്തെ ഇല്ലായ്മ ചെയ്യണേ!''

പുഞ്ചിരിതൂകിക്കൊണ്ടു് കരുണാവാരിധിയായ വിഷ്ണുഭഗവാൻ അരുളിച്ചെയ്തു: ''ഇല്ല, മഹാമുനെ, ആ ശാപം അവിടെ ഇരിക്കട്ടെ. അങ്ങു് ശപിച്ചുവിട്ട ആ രണ്ടു് ശിവഗണങ്ങൾ ശിവഭക്തന്മാരായ രാവണകുംഭകർണ്ണന്മാരായി ഭൂതലത്തിൽ ജന്മമെടുക്കും. ഭൂദേവിയെ അവരുടെ അക്രമണങ്ങളിൽനിന്നു് രക്ഷിക്കാൻ എനിക്കൊരു നരനായി ജനിക്കേണ്ടി വരും. അപ്പോൾ എന്റെ ജീവിതനാടകം എങ്ങനെയാണു് അഭിനയിക്കേണ്ടതെന്നതിനെപ്പററി ഞാൻ ചിന്തിക്കുകയായിരുന്നു. അങ്ങേതായാലും എനിക്കതിനൊരു രൂപരേഖ വരച്ചുതന്നു. നന്നായി. അതൊരുപകാരമായി. വളരെ സന്തോഷം.'' നാരദമഹർഷിക്കു് ഒന്നും മിണ്ടാനുണ്ടായിരുന്നില്ല. അദ്ദേഹം വിമ്മിവിമ്മിക്കരഞ്ഞു. ഭക്തന്റെ ശാപവും ഭഗവാനു് അനുഗ്രഹംതന്നെ! ഭക്തൻ വഴി തെററിപ്പോകുന്നു എന്നു കണ്ടാൽ അതിനൊരു മറുമരുന്നു കണ്ടുപിടിച്ചു് നിർബ്ബന്ധിച്ചെങ്കിലും അതു് അടിച്ചേല്പിച്ചേ അടങ്ങൂ. ഭഗവദ്വാണി തുടരന്നൊഴുകുകയാണു്: ''നാരദരേ, പരമശിവൻ ആദിദേവനാണു്. അങ്ങു് മഹാദേവന്റെ ചരണകമലങ്ങളെ ഹൃദയത്തിൽ സ്ഥാപിച്ചു് ശിവഗാനം പാടിക്കൊണ്ടു് തീർത്ഥങ്ങൾ സന്ദർശിക്കാൻ പുറപ്പെട്ടോളു. മനഃശുദ്ധിയും ഹൃദയശുദ്ധിയും ശരീരശുദ്ധിയും അതുവഴി കൈവരും. എല്ലാ സ്ഥാനങ്ങളും കണ്ടതിനുശേഷം ഒടുവിൽ ആനന്ദവന (കാശി)ത്തിൽച്ചെന്നു് കാശീവിശ്വനാഥനെ ദർശിക്കുന്നതോടെ അങ്ങയുടെ മനോമാലിന്യങ്ങൾ എല്ലാം നീങ്ങും.'' പ്രസന്നനായ ശ്രീഹരി മംഗളപ്രഭാവനായ ഭക്തന്റെ ഹൃദയത്തെ ശിവഭക്തിസമ്പൂർണ്ണമാക്കിത്തീർത്തിട്ടു് അന്തർദ്ധാനം ചെയ്തു. നാരദൻ ശിവഗാനം പാടി ഭഗവാന്റെ അപാരപ്രേമത്തെപ്പററി ചിന്തിച്ചു് വിസ്മയചകിതനായി തീർത്ഥയാത്രയ്ക്കിറങ്ങി.

ശിവേതി നാമദാവാഗ്നേർമഹാപാതകപർവ്വതാഃ,
ഭസ്മീഭവന്ത്യനായാസാത് സത്യം സത്യം ന സംശയഃ.

''പർവ്വതസമാനങ്ങളായ കൊടുംപാപങ്ങൾ ശിവനാമമായ കാട്ടുതീയ്ക്കുമുമ്പിൽ അനായാസേന വെന്തു ഭസ്മമായിത്തീരുന്നു. ഇതു് സത്യം, സത്യംമാത്രമാണെന്നതിൽ സംശയമില്ല.''

---

# ജീവന്മുക്തിവിവേകം – 40

## ജി. ബാലകൃഷ്ണൻനായർ

### പരമഹംസനിഷ്ഠ

യോഗിയായ പരമഹംസന് നിന്ദാദിക്ലേശങ്ങൾ ഒരിക്കലും സംഭവിക്കുകയില്ലെന്നു പറഞ്ഞുവല്ലോ. അതു പൂർണ്ണമായും ശരിയായിക്കരുതാമോ? ഒരാൾക്ക് ദിഗ്ഭ്രമമുണ്ടായാൽ സൂര്യോദയം കാണുന്നതോടെ അതില്ലാതാകുമെങ്കിലും ചില വേളകളിൽ വീണ്ടും ആ ഭ്രമം ഉണ്ടായി എന്നു വരാം. അതുപോലെ ആത്മദർശനത്തോടെ ദേഹാത്മഭ്രമം മാറുമെന്നതു സത്യം തന്നെ. എങ്കിലും ചിലപ്പോൾ ദേഹാത്മസംശയമുണ്ടായാൽ വീണ്ടും വീണ്ടും നിന്ദാദി ക്ലേശങ്ങൾ സംഭവിക്കാമല്ലോ. ഈ സംശയത്തിനു മറുപടിയാണ് പന്ത്രണ്ടാംസൂത്രം: ''സംശയവിപരീതമിഥ്യാജ്ഞാനാനാം യോ ഹേതുസ്തേന നിത്യനിവൃത്തഃ.'' സംശയവിപരീത മിഥ്യാജ്ഞാനങ്ങളുടെ ഹേതു അദ്ദേഹത്തെ എന്നെന്നേയ്ക്കുമായി വിട്ടുപോയിരിക്കുന്നു എന്നു സൂത്രതാത്പര്യം. ആത്മാവിന് കർത്തൃത്വാദിധർമ്മങ്ങളുണ്ടോ ഇല്ലയോ എന്ന ചിന്തയാണ് സംശയം. ദേഹമാണാത്മാവ് എന്ന ധാരണയാണു വിപരീതജ്ഞാനം. ഇതു രണ്ടും ഭോക്താവിനെ സംബന്ധിച്ച കാര്യങ്ങളാണ്. മിഥ്യാജ്ഞാനം ഭോഗ്യവസ്തുവിനെ സംബന്ധിച്ച കാര്യമാണ്. അതനേകതരത്തിൽ സംഭവിക്കാം. സങ്കല്പപ്രഭവങ്ങളായ കാമങ്ങളെക്കുറിച്ച് മുൻപ് സ്പഷ്ടമായി വിവരിച്ചിട്ടുണ്ടല്ലോ. ഈ കാമങ്ങളെയുളവാക്കുന്നത് നാലു കാരണങ്ങളാണ്. ''അനിത്യാശുചിദുഃഖാനാത്മസു നിത്യശുചിസുഖാത്മഖ്യാതിരവിദ്യാ.'' എന്ന സൂത്രത്തിൽ പതഞ്ജലി ഈ കാരണങ്ങൾ വെളിപ്പെടുത്തിയിരിക്കുന്നു. അനിത്യങ്ങളായ പർവ്വതനദീസമുദ്രാദിപ്രപഞ്ചദൃശ്യങ്ങളിൽ നിത്യത്വഭ്രാന്തിയാണ് ഒന്നാമത്തെ കാരണം. അശുചിപൂർണ്ണങ്ങളായ ഭാര്യാപുത്രാദിദേഹങ്ങളിൽ ശുചിത്വഭ്രാന്തിയാണ് രണ്ടാമത്തേതു്. ദുഃഖകരങ്ങളായ കൃഷി കച്ചവടം തുടങ്ങിയവയിലെ സുഖത്വഭ്രാന്തിയാണു മൂന്നാമത്തേതു്. ഗൗണാത്മാക്കളായ പുത്രദാരാദിയിലും മിഥ്യാത്മാക്കളായ അന്നമയാദികോശങ്ങളിലും മുഖ്യാത്മത്വഭ്രാന്തിയാണു നാലാമത്തെ കാരണം. അദ്വയബ്രഹ്മമാണു താനെന്ന അനുഭവജ്ഞാനത്തെ മറച്ചുകളയുന്ന അജ്ഞാനവും തുടർന്നുണ്ടാകുന്ന ലൗകികവാസനയുമാണ് സംശയവിപര്യയമിഥ്യാജ്ഞാനങ്ങൾക്കുള്ള പൊതുവായ ഹേതു. യോഗിയായ പരമഹംസന് മഹാവാക്യാർത്ഥബോധമുണ്ടാകുന്നതോടെ ഈ അജ്ഞാനം പാടെ ഒഴിഞ്ഞുമാറുന്നു. തുടർന്ന് യോഗാഭ്യാസം ദൃഢപ്പെടുന്നതോടെ വാസനയും വിട്ടുപോകുന്നു. നേരത്തെ ദൃഷ്ടാന്തമായി കാണിച്ച ദിഗ്ഭ്രമത്തിൽ അജ്ഞാനം മാറിയെങ്കിലും വാസന അവശേഷിക്കുന്നതുകൊണ്ടാണ് ഇടയ്ക്കിടയ്ക്കു ഭ്രമവ്യവഹാരം. യോഗിക്ക് ഭ്രാന്തിഹേതുക്കളായ അജ്ഞാനവും വാസനയും രണ്ടും പൂർണ്ണമായി ഒഴിഞ്ഞുമാറിയിട്ടുള്ളതുകൊണ്ട് സംശയവിപരീതമിഥ്യാജ്ഞാനങ്ങളുടെ പ്രസക്തിപോലുമുണ്ടാകുന്നില്ല. ഇവ ഒരിക്കലും യോഗിയെ പിൻതുടരുന്നില്ലെന്നു കാണിക്കാനാണ് 'നിത്യനിവൃത്തഃ' എന്നു സൂത്രത്തിൽ പ്രയോഗിച്ചിരിക്കുന്നതു്. അജ്ഞാനവാസനകൾ യോഗിയിൽ നിവർത്തിച്ചു എന്നു മാത്രമല്ല എന്നെന്നേയ്ക്കുമായി നിവർത്തിച്ചു എന്നു കാണേണ്ടതാണ്.

ഈ നിത്യനിവൃത്തി എങ്ങനെ സംഭവിച്ചു എന്നാണ് പതിമൂന്നാംസൂത്രംകൊണ്ടു വെളിപ്പെടുത്തുന്നതു്: ''തന്നിത്യബോധഃ.'' അതിനെക്കുറിച്ചു നിത്യബോധമുള്ളയാളാണു യോഗി എന്നത്രേ സൂത്രാർത്ഥം. സൂത്രത്തിലെ സർവ്വനാമവാചിയായ 'തത്''ശബ്ദം സർവ്വവേദാന്തപ്രസിദ്ധമായ പരമാത്മാവിനെയാണു കുറിക്കുന്നതു്. ആ പരമാത്മാവിൽ നിത്യബോധമുള്ളയാളാണു യോഗി. ''തമേവ ധീരോ വിജ്ഞായ പ്രജ്ഞാം കുർവ്വീത ബ്രാഹ്മണഃ.'' (ധീരൻ ആ സത്യത്തെ അറിഞ്ഞ് സദാ അനുഭവംകൊണ്ടു് ബ്രഹ്മനിഷ്ഠനായി കഴിയുന്നു.) എന്ന് ബൃഹദാരണ്യകോപനിഷത്ത്

പ്രഖ്യാപിക്കുന്നു. ഈ ശ്രുതിക്കനുസരണമായി യോഗി യോഗംകൊണ്ടു ചിത്തവിക്ഷേപങ്ങളെ ഒഴിവാക്കി നിരന്തരമായി ബ്രഹ്മാനുഭവത്തിൽ വർത്തിക്കുന്നു. അങ്ങനെ ബോധം നിത്യമായതുകൊണ്ടു് ബോധത്താൽ നാശം പ്രാപിക്കുന്ന അജ്ഞാനവാസനകൾ നിത്യേന ഒഴിഞ്ഞുമാറിയിരിക്കുന്നു എന്നു കാണേണ്ടതാണു്.

അറിയപ്പെടുന്ന പരമാത്മാവു് താർക്കികന്റെ ഈശ്വരനെപ്പോലെ മദ്ധ്യവർത്തിയാണോ എന്ന ശങ്കയെ ദൂരീകരിക്കാനാണു് പതിന്നാലാം സൂത്രം: ''തത്സ്വയമേവാവസ്ഥിതിഃ.'' അതു് സ്വയം താൻതന്നെയാണെന്നനുഭവിക്കുന്നേതാണു് യോഗിയുടെ സ്ഥിതി എന്നത്രെ സൂത്രതാത്പര്യം. വേദാന്തവേദ്യമായ പരബ്രഹ്മവസ്തു സ്വയം താൻതന്നെയാണു്, തന്നിൽനിന്നു് ഭിന്നമേയല്ല എന്ന ഉറപ്പായ അനുഭവമാണു് യോഗിയുടെ സ്ഥിതി. അങ്ങനെയുള്ള യോഗിയുടെ ബ്രഹ്മാനുഭവസ്വരൂപമാണു് പതിനഞ്ചാം സൂത്രംകൊണ്ടു വിശദമാക്കുന്നതു്: ''തം ശാന്തമചലമദ്വയാനന്ദവിജ്ഞാനഘന ഏവാസ്മി തദേവ മമ പരമം ധാമ.'' ശാന്തവും അചലവും അദ്വയവും ആനന്ദവും വിജ്ഞാനഘനവുമായ പരമാത്മാവു് ഞാൻതന്നെയാണു്; അതുതന്നെയാണെന്റെ വാസ്തവസ്വരൂപം എന്നാണു യോഗിയുടെ അനുഭവം എന്നത്രേ സൂത്രാർത്ഥം. ക്രോധാദിവിക്ഷേപങ്ങൾ ഇല്ലാത്തവനായതുകൊണ്ടു് ശാന്തനും, ഗമനാദിക്രിയകൾ ഇല്ലാത്തവനായതുകൊണ്ടു് അചലനും സ്വഗതസജാതീയവിജാതീയഭേദരഹിതനും സച്ചിദാനന്ദസ്വരൂപിയുമായ പരമാത്മാവുതന്നെയാണു ഞാൻ എന്നത്രേ യോഗിയുടെ അനുഭവം. ആ ബ്രഹ്മതത്ത്വംതന്നെയാണു് യോഗിയായ എന്റെ വാസ്തവസ്വരൂപം; അല്ലാതെ കർത്തൃത്വഭോക്തൃത്വാദ്യനുഭവങ്ങളോടുകൂടിയ ജീവഭാവം എന്റെ യഥാർത്ഥരൂപമല്ല. ജീവഭാവം വെറും മായാകല്പിതം മാത്രമാണു്. ഇവിടെ ഒരു സംശയം വരാം. ആത്മാവിന്റെ യാഥാർത്ഥ്യം പരബ്രഹ്മസ്ഥിതിയാണെങ്കിൽ സാധാരണക്കാർക്കും സദാ ആനന്ദാനുഭവം എന്തുകൊണ്ടുണ്ടാകുന്നില്ല ? ഈ സംശയത്തിനു സമാധാനം ദൃഷ്ടാന്തസഹിതം ഇങ്ങനെ വിവരിക്കപ്പെട്ടിട്ടുണ്ടു്. പശുക്കളുടെ ദേഹത്തിൽ സ്ഥിതിചെയ്യുന്നവയാണല്ലോ പാലും നെയ്യും. പക്ഷെ അതുകൊണ്ടു മാത്രം അവ പശുവിന്റെ ശരീരാവയവങ്ങൾക്കു പോഷകങ്ങളായി ഭവിക്കുന്നില്ല. നേരേ മറിച്ചു് അവ വേർതിരിഞ്ഞു കിട്ടുന്നതോടെ ആരുടെ ശരീരാവയവങ്ങളേയും പോഷിപ്പിക്കാൻ സമർത്ഥങ്ങളായിത്തീരുന്നു:

> ഏവം സർവ്വശരീരസ്ഥഃ
> സർപ്പിർവ്വത് പരമേശ്വരഃ
> വിനാ ചോപാസനാം ദേവോ
> ന കരോതി ഹിതം നൃഷു.

അതുപോലെ ഈശ്വരൻ സകല ശരീരങ്ങളിലും സർവ്വവ്യാപിയായി വർത്തിക്കുന്നു. എങ്കിലും ഉപാസിച്ചുകണ്ടെത്താത്തിടത്തോളം ആ ദേവൻ മനുഷ്യനു് ഹിതകാരിയായി ഭവിക്കുന്നില്ല.

ഇങ്ങനെ പരമാത്മനിഷ്ഠയിലുറയ്ക്കുന്ന യോഗിയെ ആചാരബദ്ധന്മാരും കർമ്മികളുമായ പൂർവ്വാശ്രമബന്ധുക്കൾ പരിഹസിച്ചു എന്നു വരാം. ഇവൻ ശിഖയോ യജ്ഞോപവീതമോ സന്ധ്യാവന്ദനനിയമങ്ങളോ ഒന്നുമില്ലാത്ത അവിശ്വാസിയാണെന്നായിരിക്കും ആക്ഷേപം. തുടർന്നു് ആ പൂർവ്വാചാരങ്ങളിലേയ്ക്കു മടങ്ങിവരാൻ വ്യാമോഹിച്ചു എന്നും വരും. അത്തരം വ്യാമോഹങ്ങളിൽ പെടാതിരിക്കാനുള്ള യോഗിയുടെ നിശ്ചയദാർഢ്യമാണു് പതിനാറാം സൂത്രം വ്യക്തമാക്കുന്നതു്: ''തദേവ ച ശിഖാ തദേവോപവീതം ച പരമാത്മാത്മനോരേകത്വജ്ഞാനേന തയോർഭേദ ഏവ വിഭഗ്നഃ സാ സന്ധ്യാ.'' അതുതന്നെയാണു് ശിഖ, അതുതന്നെയാണു് യജ്ഞോപവീതവും; പരമാത്മാവിനെയും ആത്മാവിനെയും അറിഞ്ഞതോടെ അവയുടെ ഭേദംതന്നെ നഷ്ടമായി; അതുന്നെ സന്ധ്യ എന്നാണു് സൂത്രാർത്ഥം. വേദാന്തവേദ്യമായ പരമാത്മാവിനെ അറിയുക എന്നതുതന്നെയാണു് കർമ്മാനുഷ്ഠാനത്തിലെ ബാഹ്യചിഹ്നങ്ങളായ ശിഖയും യജ്ഞോപവീതവുമൊക്കെ. സൂത്രത്തിൽ സമുച്ചയപദം പ്രയോഗിച്ചിരിക്കുന്നതുകൊണ്ടു് കർമ്മാംഗഭൂതങ്ങളായ മന്ത്രദ്രവ്യാദി സംഗ്രഹിക്കപ്പെടുന്നു. ശിഖാദി അംഗങ്ങളോടുകൂടി കർമ്മമനുഷ്ഠിക്കുന്നതുകൊണ്ടു വന്നുചേരാവുന്ന സ്വർഗ്ഗാദിസുഖം സർവ്വവും ബ്രഹ്മജ്ഞാനംകൊണ്ടു തന്നെ ലഭിക്കുന്നു. എല്ലാ വിഷയസുഖങ്ങളും

ബ്രഹ്മാനന്ദലേശങ്ങൾ മാത്രമാണെന്ന പ്രസിദ്ധമാണല്ലോ. ''ഈ സുഖത്തിൻെറ ലേശങ്ങൾ കൊണ്ടാണ് മററു ജീവികൾ കഴിഞ്ഞുകൂടുന്നതു്'' എന്നാണല്ലോ ബൃഹദാരണ്യകോപനിഷത്തിൻെറ പ്രഖ്യാപനം. ഈ ആശയം മനസ്സിൽ കണ്ടുകൊണ്ടാണ് അഥർവ്വവേദശാഖക്കാർ ബ്രഹ്മോപനിഷത്തിൽ ഇങ്ങനെ പ്രഖ്യാപിക്കുന്നതു്:

സശിഖം വചനം കൃത്വാ
ബഹിഃ സൂത്രം ത്യജേദ് ബുധഃ
യദക്ഷരം പരം ബ്രഹ്മ
തത് സൂത്രമിതി ധാരയേത്.

ശിഖയുംകൂടെ ശിരസ്സ് മുണ്ഡനം ചെയ്ത് സന്യാസി യജ്ഞോപവീതം ഉപേക്ഷിക്കേണ്ടതാണ്. അനശ്വരമായ ബ്രഹ്മസത്യം തന്നെയാണ് യജ്ഞോപവീതമെന്നറിഞ്ഞു ബ്രഹ്മനിഷ്ഠനായി വർത്തിക്കേണ്ടതുമാണ്. സത്യസ്വരൂപത്തെ സൂചിപ്പിക്കുന്നതാണ് സൂത്രം. അതുകൊണ്ട് പരമസത്യപദംതന്നെയാണ് സൂത്രം. ഈ സൂത്രരഹസ്യം ആരറിയുന്നുവോ അവനാണ് വേദപാരഗനായ വിപ്രൻ. സൂത്രത്തിൽ മണിഗണങ്ങളെന്നപോലെ പരമാത്മാവിൽ പ്രപഞ്ചദൃശ്യങ്ങൾ കോർത്തിണക്കപ്പെട്ടിരിക്കുന്നു. തത്ത്വദർശിയായ യോഗി സൂത്രസ്ഥാനീയമായ ആ സത്യത്തെ സദാ ഉള്ളിൽ ധരിക്കുന്നു. ഉത്തമയോഗി പുറമേ ധരിക്കുന്ന സൂത്രം ഉപേക്ഷിച്ച്, ബ്രഹ്മഭാവമെന്ന സൂത്രം ധരിക്കേണ്ടതാണ്. ഈ സൂത്രം ധരിക്കുന്നയാൾ പുറംതള്ളപ്പെട്ടവനോ അശുചിയോ ആയി ഭവിക്കുന്നില്ല. ജ്ഞാനയജ്ഞോപവീതം ഉള്ളിൽ ധരിക്കുന്നവരാണ് യഥാർത്ഥത്തിൽ സൂത്രവിത്തുക്കളായ യജ്ഞോപവീതികൾ. ബ്രഹ്മനിഷ്ഠന്മാർക്ക് ജ്ഞാനമാണ് ശിഖ, ജ്ഞാനമാണ് യജ്ഞോപവീതം, എന്തിനേറെ, അവർക്ക് പരമവും പവിത്രവുമായിട്ടുള്ളതു ജ്ഞാനമത്രേ. ജ്ഞാനമയമായ ശിഖ ധരിക്കുന്ന വിദ്വാനാണ് ശിഖി. അല്ലാതെ വെറും കേശധാരികളെ ശിഖികളെന്നു പറഞ്ഞുകൂടാ. വൈദികകർമ്മങ്ങൾക്കധികാരികളായവർ കർമ്മാംഗമായ ജ്ഞാനസൂത്രം ധരിച്ചിരിക്കേണ്ടതാണ്. ജ്ഞാനമയമായ ശിഖയും യജ്ഞോപവീതവും ആർക്കുണ്ടോ പൂർണ്ണബ്രാഹ്മണ്യം അയാളുടേതാണ്. ഇതാണ് ബ്രഹ്മജ്ഞാനികളുടെ അഭിപ്രായം.

ജ്ഞാനമയങ്ങളായ യജ്ഞോപവീതങ്ങളെപ്പോലെ തന്നെയാണ് യോഗിയുടെ സന്ധ്യയും. ശാസ്ത്രഗമ്യനായ പരമാത്മാവും, 'ഞാൻ, ഞാൻ' എന്നിങ്ങനെ അറിയപ്പെടുന്ന ജീവാത്മാവും ഒന്നു തന്നെയെന്ന മഹാവാക്യാർത്ഥം ഗ്രഹിക്കുന്നതോടെ ഭ്രമംകൊണ്ടുണ്ടെന്നു തോന്നിയിരുന്ന ഭേദം അപ്പാടെ നഷ്ടമായി ഭവിക്കുന്നു. ഭ്രമം വീണ്ടും ആവിർഭവിക്കാതിരിക്കുന്നതാണ് ഇവിടത്തെ വൈശിഷ്ട്യം. ഈ ഏകത്വബുദ്ധി രണ്ടിൻെറ ഒരുമിക്കലിൽ സംഭവിക്കുന്നതായതുകൊണ്ട് ഇതിനെ സന്ധ്യയെന്നു വിളിക്കുന്നു. പകലും രാത്രിയും ഒരുമിക്കുന്നതിനെ സന്ധ്യയെന്നു പറയുന്നതുപോലെ. സന്ധ്യയ്ക്കനുഷ്ഠിക്കേണ്ട കർമ്മങ്ങളും സന്ധ്യയെന്നറിയപ്പെടുന്നു. ജ്ഞാനിയുടെ സന്ധ്യ സർവ്വഥാ ഏകത്വബുദ്ധിതന്നെയാണ്. ഇപ്രകാരം പരമഹംസനായ യോഗി ഒരിക്കലും ശ്രദ്ധാജഡന്മാരായ ആചാരബദ്ധന്മാരുടെ കെണിയിൽ, വ്യാമോഹങ്ങളിൽ, പെട്ടുഴലാൻ ഇടവരുന്നതേയില്ല.

---

## ഗുരുധ്യാനം

സത്യം സനാതനതമം പുരുഷോത്തമം തം
സന്താപമോക്ഷനിലയം സതതം പ്രസന്നം
ആനന്ദമന്ദിരമമോഘസുഖസ്വരൂപം
ധ്യായാമി മംഗളകരം പ്രഭുരാമകൃഷ്ണം. 1

ഗൗരാംഗവർണ്ണമതിനിർമ്മലമഞ്ജുരൂപം
മന്ദസ്മിതോരുവികസദ്വദനാംബുജാഭം
ധ്യാനപ്രമീലിതനിജേക്ഷണലക്ഷണം തം
ധ്യായാമി സദ്ഗുരുവരം പ്രണതാവലംബം. 2

യോഗപ്രദീപിതവരാനനചാരുരൂപം
യോഗേക്ഷണം നിജവപുസ്സ്ഫുരിതപ്രകാശം
യോഗപ്രസന്നഹൃദയം മുനിവംശദീപം
വന്ദേ ഗുരുപ്രവരമീശ്വരരാമകൃഷ്ണം. 3

ഭക്താതിവത്സല, യതീശ്വര, ശാരദേശ,
കോ വേത്തി ദിവ്യമഹിമാം തവ രാമകൃഷ്ണ!
സർവ്വാത്മഭാവമതുലം തവ യോഗസൂത്രം
വേദാന്തവേദ്യമഖിലം ഹൃദി ഭാസതാം മേ 4

— കൃഷ്ണധൂളി

# സ്വാമി രാമതീൎത്ഥൻ

(കഴിഞ്ഞ ലക്കത്തിൽനിന്നു തുടൎച്ച)

**ശക്രാനന്ദസ്വാമി**

ആത്മസാക്ഷാത്കാരം ലഭിച്ചതോടുകൂടി സ്വാമി രാമതീൎത്ഥനിൽ സദാ ആനന്ദവും പ്രേമവും കവിഞ്ഞൊഴുകാൻ തുടങ്ങി. തന്റെ ആധ്യാത്മികാനുഭൂതി മററുള്ളവൎക്കുകൂടി പങ്കിട്ടു കൊടുക്കുവാൻ അദ്ദേഹം വെമ്പൽകൊണ്ടു. എന്നാൽ ലോകശിക്ഷണം തുടങ്ങുന്നതിനുമുമ്പ് ഒരു ഹിമാലയപൎയ്യടനം നടത്താൻ തീൎച്ചപ്പെടുത്തി, തന്റെ അനുയായികളായ നാരായണനും തുലാരാമലാലനുമൊന്നിച്ച് 1901 ആഗസ്റ്റ് 16-ാംനു- അദ്ദേഹം ഹിമാലയത്തിലെ ചതുൎദ്ധാമദൎശനത്തിന്നായി പുറപ്പെട്ടു. അവർ ജമ്നോത്രി, ഗംഗോത്രി, കേദാരനാഥ്, ബദരിനാഥ് മുതലായ തീൎത്ഥസ്ഥാനങ്ങൾ സന്ദൎശിക്കുകയും സുമേരുശൃംഗത്തിൽ കയറുകയും ചെയ്തു. ഈ പൎവ്വതാരോഹണത്തെക്കുറിച്ച്, പിന്നീട് ഒരൊന്നാന്തരം വിവരണം അദ്ദേഹം എഴുതിയിട്ടുണ്ട്. അനുയായികൾ രണ്ടുപേരും പിന്നീട് സന്ന്യാസം സ്വീകരിക്കുകയുണ്ടായി.

ഒരു ദിവ്യാവേശത്തോടുകൂടി അദ്ദേഹം ഹിമാലയത്തിൽനിന്നും ഇപ്രകാരം എഴുതി: 'ഞാൻ ഇവിടെവെച്ച് നേടിയ വിജ്ഞാനം നിൎഭീകനായി സധൈൎയ്യം ലോകസമക്ഷം വാരിവിതറും, എത്രതന്നെ എതിൎപ്പുണ്ടായാലും.'' മഥുരയിൽ വെച്ചു നടന്ന ഒരു മതമഹാസമ്മേളനത്തിൽ ആദ്ധ്യക്ഷ്യം വഹിക്കാനാണ് ആദ്യം സ്വാമി രാമതീൎത്ഥൻ സമതലങ്ങളിലേയ്ക്കു വന്നതു്. അദ്ദേഹത്തിന്റെ ഉജ്ജ്വലമായ അധ്യക്ഷപ്രസംഗം ശ്രോതാക്കളെ സ്തബ്ധരാക്കി. ഭാരതത്തിനു് ഭാസുരമായ ഒരു ഭാവിയുണ്ടെന്നും, നവീനശാസ്ത്രത്തിനനുസരിച്ചുവേണം ധൎമ്മപ്രചരണം നടത്താനെന്നും അദ്ദേഹം അഭിപ്രായപ്പെട്ടു. അദ്ദേഹത്തിന്റെ ധൎമ്മപ്രചരണത്തിന്റെ നാന്ദിയായിരുന്ന ആ പ്രസംഗം. അഹങ്കാരത്യാഗം, ജീവാത്മപരമാത്മൈക്യം, ലോകസേവ, നിഷ്കാമകൎമ്മം ഇവയായിരുന്ന രാമതീൎത്ഥന്റെ പ്രസംഗത്തിലെ പ്രധാന വിഷയങ്ങൾ. ഒരു പ്രായോഗികമതമായിരുന്നു അദ്ദേഹം പ്രചരിപ്പിച്ചതു്. അദ്ദേഹം പറയുന്നതു നോക്കുക:

''ബൈബിളിലോ, അതിപുരാതനമായ വേദങ്ങളിലോ മാത്രം പരാമൎശിയ്ക്കപ്പെടുന്ന ഒരു മതമല്ല, മറിച്ച് നൂതനമായ തത്വചിന്തയേയും നവീനശാസ്ത്രത്തേയും അടിസ്ഥാനമാക്കിയുള്ള ഒരു മതമാണ് രാമൻ നിങ്ങളുടെ മുമ്പിൽ വെക്കുന്നതു്. ജനസാമാന്യങ്ങളുടെ സാധാരണ ജീവിതത്തിലും, പ്രകൃതിയിലെ പച്ചപ്പരവതാനിയിലും, കൊച്ചരുവികളുടെ കളകളാരവത്തിലും, തൈത്തെന്നലിന്റെ മൎമ്മരശബ്ദത്തിലും നിങ്ങളുടെതന്നെ ധമനികളിലെ രക്തത്തുടിപ്പിലും പ്രതിഫലിക്കുന്ന സൎവ്വജീവിതവ്യാപാരങ്ങളേയും സ്പൎശിക്കുന്ന, അനുഷ്ഠാനത്തിനായി ദേവാലയത്തിലും മററും പോകേണ്ടതില്ലാത്ത, പ്രതിനിമിഷം ജീവിതസ്പൎശിയായ, ഒരു മതമാണ് രാമതീൎത്ഥൻ നിങ്ങളുടെ മുമ്പിൽ ആവിഷ്കരിക്കുന്നതു്. വേദാന്തം വിവരിക്കുന്നതു് അടിസ്ഥാനസത്യത്തെയാണ്. അതു നിങ്ങളുടെ സ്വന്തരൂപമാണ്. സൎവ്വമതങ്ങളുടേയും സഫലീകരണമാണ് വേദാന്തം; അതു് മറെറാരു മതത്തിനും വിരുദ്ധമല്ല.''

മഥുരയിൽനിന്നു് വീണ്ടും അദ്ദേഹം ഹിമാലയത്തിൽ പോയി വേദാന്തചിന്തയിൽ മുഴുകി ദിനരാത്രങ്ങൾ കഴിച്ചു. ആനന്ദമത്തനായി ബാഹ്യബോധമററു് ആഹാരാദികളും വെടിഞ്ഞു് ഗുഹാഗഹ്വരങ്ങളിൽ അദ്ദേഹം പാൎക്കുന്നതു് പലരും അന്നു് കണ്ടിട്ടുണ്ട്.

ടെഹരി രാജാവിന്റെ അപേക്ഷപ്രകാരം ജപ്പാനിൽ നടക്കുന്ന ഒരു സൎവ്വമതസമ്മേളനത്തിൽ പങ്കെടുക്കുവാൻ സ്വാമി രാമതീൎത്ഥൻ 1902-ൽ ടോക്യോ നഗരത്തിൽ എത്തി. അവിടെ എത്തിയപ്പോഴല്ലെ കാര്യം മനസ്സിലായതു്.

മുമ്പ് ശ്രീ വിവേകാനന്ദസ്വാമികരം മദിരാശിയിലെ ചില ചെറുപ്പക്കാരുടെ വാക്ക വിശ്വസിച്ച് അമേരിക്കയിൽ ഒരു മതമഹാസമ്മേളനത്തിന പോയി. അവിടെ ചെന്നപ്പോഴാണ് സമ്മേളനം അഞ്ചാറുമാസം കഴിഞ്ഞിട്ടാണെന്ന മനസ്സിലായത്. ഇവിടെയുമതുതന്നെ ഗതി. ഇവിടെയാകട്ടെ അങ്ങനെ ഒരു സമ്മേളനം തന്നെ ഉണ്ടായിരുന്നില്ല. രാജാവിന ലഭിച്ച വാർത്ത തികച്ചും അസത്യമായിരുന്നു. പക്ഷെ മഹാപുരുഷന്മാർക്കുണ്ടോ പ്രമാദം ഭവിക്കുന്നു? സ്വാമി രാമതീർത്ഥൻെറ പ്രതികരണം നിരാശയ്ക്കിടമില്ലാത്തതായിരുന്നു: ''എത്ര മനോഹരമായ തന്ത്രമുപയോഗിച്ചാണ് പ്രകൃതി രാമനെ ഏകാന്തശാന്തമായ ഹിമാലയപ്രാന്തങ്ങളിൽ നിന്നും വിശാലമായ ജനപദത്തിലേയ്ക്കാനയിച്ചതു് ! ഒരു മിഥ്യാപ്രചരണം എങ്ങനെയാണ് അത്യന്തം ഫലസന്ദായകമായി ഭവിക്കുന്നതു്! ആശ്ചര്യം!'' വിവേകാനന്ദസ്വാമികളെപ്പോലെ വേദാന്തപ്രചരണം ചെയ്യുന്നതിനുള്ള ഒരു സന്ദർഭമായി ഈ വിദേശയാത്രയെ അദ്ദേഹം ഉപയോഗിച്ചു. ഏതു പ്രതികൂലസാഹചര്യത്തേയും തനിക്ക് അനുകൂലമാക്കാമെന്ന് രാമതീർത്ഥൻ തെളിയിച്ചു.

### ജപ്പാനിൽ

1902-ൽ സ്വാമി രാമതീർത്ഥൻ ജപ്പാനിൽ ആരംഭിച്ച തൻെറ വേദാന്തപ്രഭാഷണങ്ങളിൽ ശ്രോതാക്കളായി വന്നവർ ഒട്ടുമുക്കാലും ബുദ്ധമതാനുയായികളും, തിയോസഫിക്കാരുമായിരുന്നു. അത്യുജ്ജ്വലമായിരുന്നു അദ്ദേഹത്തിൻെറ പ്രഭാഷണം. പതിന്നാലുദിവസം അദ്ദേഹം ടോക്യോവിൽ തങ്ങി. ആ ദിവസങ്ങളിലെല്ലാം തീപ്പൊരി ചിതറുന്ന അദ്ദേഹത്തിൻെറ വാഗ്ധോരണി കേരംക്കാൻ ആളുകരം സന്ധ്യവേളകളിൽ അദ്ദേഹത്തിൻെറ ചുററും കൂട്ടകതിവായിരുന്നു. ''ഇംഗ്ലണ്ടിൽ മാക്സ്മുള്ളരുടെ വസതിയിൽവെച്ച് അനേകം തത്വചിന്തകന്മാരെ കാണാനും പരിചയപ്പെടാനും എനിക്ക സന്ദർഭം കിട്ടിയിട്ടുണ്ട്. എന്നാൽ സ്വാമി രാമതീർത്ഥനോട്ട കിടപിടിക്കത്തക്ക ഒരൊററയാളെ അക്കൂട്ടത്തിൽ കാണാൻ കഴിഞ്ഞിട്ടില്ല. താൻ പ്രതിനിധാനം ചെയ്യുന്ന തത്വദർശനത്തിൻെറ സജീവമൂർത്തിയായിരുന്നു രാമതീർത്ഥൻ. അദ്ദേഹം മൂർത്തിമത്തായ ധർമ്മംതന്നെയാകുന്നു.'' എന്നാണ് ടോക്യോവിലെ സംസ്കൃതപണ്ഡിതനും പൗരസ്ത്യതത്വശാസ്ത്രവിശാരദനമായിരുന്ന താകാകുത്സു സ്വാമി രാമതീർത്ഥനെക്കുറിച്ചു പറഞ്ഞതു്. 'വിജയരഹസ്യം' എന്ന വിഷയത്തെക്കുറിച്ച് ടോക്യോ കലാശാലയിൽ അദ്ദേഹം ചെയ്ത ഉജ്ജ്വലപ്രഭാഷണം ആരെയും ആവേശം കൊള്ളിക്കുന്നതും ആത്മോദ്ദീപകവുമായിരുന്നു. ഉത്തമപൗരന്മാരെ സൃഷ്ടിക്കുവാൻ പോന്ന അദ്ദേഹത്തിൻെറ ഈ പ്രഭാഷണം പോകുന്നിടത്തെല്ലാം അദ്ദേഹം ആവർത്തിച്ചിരുന്നു.

വിജയത്തിലേയ്ക്കുള്ള മാർഗ്ഗം, സ്വാർത്ഥത്യാഗം, തന്നത്താൻ മറക്കുക, വിശ്വപ്രേമം, പ്രസന്നത, നിർഭീകത, ആത്മവിശ്വാസം എന്നിവയാണെന്നുള്ള ആശയങ്ങരം മുററിനില്ക്കുന്നവയായിരുന്നു അദ്ദേഹത്തിൻെറ ജപ്പാനിലെ പ്രഭാഷണങ്ങരം.

### അമേരിക്കയിൽ

ജപ്പാനിൽനിന്നു് അമേരിക്കയിലേയ്ക്കാണ് സ്വാമിജി പോയതു്. അമേരിക്കയിലുടനീളം സഞ്ചരിച്ച് പ്രഭാഷണങ്ങളിലൂടെയും, സ്വന്തം ജീവിതമാതൃകയിലൂടെയും അദ്ദേഹം വേദാന്തപ്രചരണം നടത്തി. ഒരു യഥാർത്ഥത്യാഗിയായ അദ്ദേഹം പേരും പെരുമയും വെറുത്തിരുന്നു.

''സ്വാമിജി, ഞാൻ ആർത്തയാണ്. എന്നെ അനുഗ്രഹിച്ചാലും. ഞാൻ അണിഞ്ഞിരിക്കുന്ന രത്നാഭരണങ്ങളോ, എൻെറ പുഞ്ചിരിയോ കണക്കാക്കണ്ട. അവ വെറും പുറംപൂച്ചുകരംമാത്രം. ഞാൻ, എൻെറ അന്തരാത്മാവിൽ കഠിനദുഃഖമനുഭവിക്കുന്നു.'' സർവ്വാഭരണഭൂഷിതയായി പുഞ്ചിരി അഭിനയിച്ചുകൊണ്ട് തൻെറ മുമ്പിൽ കുമ്പസാരിച്ച ഈ വനിത അമേരിക്കൻ ജനതയെ പ്രതിനിധീകരിക്കുന്നു എന്നാണ് സ്വാമി രാമതീർത്ഥൻ പറഞ്ഞതു്. ഭൗതികാഭിവൃദ്ധിയുടെ ഉച്ചകോടിയിലെത്തിയ അമേരിക്ക ആന്തരികമായി പരമദരിദ്രയാണ്. മറിച്ച് ആധ്യാത്മികമായി അത്യുച്ചനില പ്രാപിച്ച ഭാരതം ഭൗതികതലത്തിൽ അത്യന്തം ദരിദ്രയും. ഈ രണ്ടു സംസ്കാരങ്ങളുടേയും സമഞ്ജസസമ്മേളനമാണ് രണ്ടുകൂട്ടർക്കും അഭ്യുന്നതിയ്ക്കുള്ള മാർഗ്ഗമെന്ന് സ്വാമി രാമതീർത്ഥൻ ഉറപ്പിച്ചു പറഞ്ഞു. അദ്ദേഹം പറ

ഞ്ഞു: ''പരമമായ സത്യം നിങ്ങരം ദേവനാണ്, സർവ്വേശ്വരൻതന്നെയാണ് എന്നുള്ളതാണ്. ഇതു് സാക്ഷാത്കരിക്കുക. പിന്നെ ഇഹത്തിലും പരത്തിലും നിങ്ങളെ ഒന്നിനും ഉപദ്രവിക്കാനോ നശിപ്പിക്കാനോ കഴിയുകയില്ല. നിങ്ങരം സർവ്വ ശക്തനായ പരമേശ്വരനാണ്. നിങ്ങളീ സത്യം ഇതുവരെ കേട്ടിട്ടില്ലായിരിക്കാം. സാരമില്ല. നിങ്ങളുടെ പിതാക്കന്മാരോ പിതാമഹന്മാരോ ഇതു് വിശ്വസിച്ചിരിക്കയില്ല. അതുകൊണ്ടെന്തു്? അവർ അവർക്കാവുന്നതു ചെയ്തു. നിങ്ങരം നിങ്ങളുടെ പരമാവധി ചെയ്യണം. നിങ്ങളുടെ മോക്ഷം അവർ സാധിക്കേണ്ടതല്ല. അതു് നിങ്ങരം സ്വയം നേടേണ്ടതുണ്ട്. ഈ വേദാന്ത തത്ത്വം വൈദേശികമാണെന്നു് കരുതണ്ട. അല്ല ഒരിക്കലുമല്ല. അതു് തികച്ചും സ്വാഭാവികമാണ്. നിങ്ങളുടെ ആത്മാവു് നിങ്ങരംക്ക ന്യമാണോ? വേദാന്തം നിങ്ങളുടെ ആത്മാവിനെക്കുറിച്ചുമാത്രമേ പ്രസ്താവിക്കുന്നുള്ളു. നിങ്ങളുടെ ആത്മാവു് നിങ്ങരംക്കു് അപരിചിതമാണെങ്കിലേ വേദാന്തവും അപരിചിതമാകൂ. വേദാന്തതത്ത്വാനുഭൂതി ലഭിച്ചാൽ സർവ്വവിധ വേദനകളും – ശാരീരികമോ, മാനസികമോ, ആധ്യാത്മികമോ–ആയ എല്ലാത്തരം വേദനകളും അവസാനിക്കും. ഈ അനുഭൂതി നേടുക അത്ര അസാധ്യമൊന്നുമല്ലതന്നെ.'' മനുഷ്യനിൽ ദിവ്യത്വമുണ്ട്. സർവ്വാത്മഭാവം നേടിയ മഹാത്മാവിന്നു് സർവ്വലോകവും അനുകൂലമാകുന്നു. ഹൃദയം പ്രേമപൂർണ്ണം, മനം മാധവനിൽ, കരചരണങ്ങരം കർമ്മങ്ങളിൽ ഈ നിലയാണ് ജീവന്മുക്തി. അദ്വൈതസാക്ഷാത്ക്കാരം നേടിയാൽ നിസ്സംശയം നിർവ്വിശങ്കം സ്വതന്ത്രനായി സ്വാത്മാരാമനായി ആനന്ദിക്കാം. ഭൗതികശാസ്ത്രം പഠിക്കുന്നതുപോലെതന്നെ അധ്യാത്മശാസ്ത്രവും അനുഭൂതിപര്യന്തം പഠിക്കണം എന്നിവയായിരുന്നു അദ്ദേഹത്തിന്റെ പ്രധാന ഉദ്ബോധനങ്ങരം.

## സ്വരാജ്യസ്നേഹി

വേദാന്തപ്രചരണം മാത്രമായിരുന്നില്ലാ സ്വാമിയുടെ യാത്രോദ്ദേശം. തന്റെ നാട്ടിലെ പട്ടിണിപ്പാവങ്ങളെ എങ്ങനെ സഹായിക്കാം, അവരെ നിത്യദാരിദ്ര്യത്തിൽനിന്നെങ്ങനെ കരകയററാം എന്നുള്ള വിചാരം അദ്ദേഹത്തിന്റെ മനസ്സിനെ പീഡിപ്പിച്ചിരുന്നു. എന്നാൽ അമേരിക്കയുടെ മുമ്പിൽ ഒരു പിച്ചക്കാരനായിട്ടല്ല മറിച്ചു് വിലയററ വേദാന്തരത്നം കൊടുത്തു് അവരുടെ സാങ്കേതികവിജ്ഞാനം കൈക്കൊള്ളുക എന്ന ആദാനപ്രദാനപ്രക്രിയയായിരുന്നു അദ്ദേഹം കൈക്കൊണ്ട മാർഗ്ഗം. അദ്ദേഹം അമേരിക്കക്കാരോടു് ഇപ്രകാരം ആഹ്വാനം ചെയ്തു:

''വിശക്കുന്ന വയറുമായി ഇൻഡ്യക്കാരുടെ വേഷത്തിൽ ഇതാ ഈശ്വരൻ നിങ്ങളുടെ മുമ്പിൽ വരുന്നു. ഈശ്വരനെ ഊട്ടുക. അവർ ദുഃഖിതരായിരിക്കുന്നതു് പ്രേമവും ദാനവും കൊടുത്തു് സ്വയം ധന്യരാകുവാൻ നിങ്ങരംക്കൊരവസരം നൽകാനാണ്. അവർ പതിതരായിരിക്കുന്നതു് നിങ്ങരംക്കു് ഉയച്ച്യെരാരവസരം ഉണ്ടാകുവാനാണ്. നിങ്ങളിൽ ഉദാരഭാവങ്ങളുണർത്തുവാൻ സഹായിക്കുന്ന അവരോടു് കൃതജ്ഞതയുള്ളവരായിരിക്കുവിൻ. അല്ലയോ അമേരിക്കക്കാരെ, ഇതാ ഹിന്ദുക്കരം, നിങ്ങളുടെ മാംസവും രക്തവും. ഉദാരമതികളും, കൃതജ്ഞതാനിർഭരരും, വാത്സല്യനിധികളും, വിശ്വസ്തരും ആയ അവരെ നിങ്ങരം അവഗണിക്കരുതു്.''

അന്നത്തെ അമേരിക്കൻ പ്രസിഡണ്ടു് റൂസ്വെൽടിനെ നേരിൽ കണ്ടു് തന്റെ ഈ സന്ദേശം സമർപ്പിക്കാൻപോലും അദ്ദേഹം മടിച്ചില്ല. അത്ര സുദൃഢമായിരുന്നു അദ്ദേഹത്തിന്റെ വേദാന്തദൃഷ്ടിയും അഭേദഭാവവും. ഇന്നും ലോകത്തിനിതല്ലാതെ ദുഃഖനിവൃത്തിക്കു് എന്തുള്ള മററു മാർഗ്ഗം ?

## ഭാരതീയയുവാക്കന്മാരോടു്

അനൈക്യവും നിസ്സഹകരണവും നിങ്ങളുടെ സഹജസ്വഭാവമായിത്തീന്നിരിക്കുന്നു. എന്താണതിനു കാരണം ? ദാരിദ്ര്യവും ജനപ്പെരുപ്പവും. ദാരിദ്ര്യത്തെ എങ്ങനെ ഇല്ലായ്മചെയ്യാം? സുശക്തവും, പരിശുദ്ധവുമായ കർമ്മപദ്ധതികളാവിഷ്കരിച്ചു് പ്രയോഗത്തിൽ വരുത്തിയാൽ രാജ്യം ഐശ്വര്യപൂർണ്ണമാകും. ഭൂതകാലചരിത്രത്തിന്റെ നേട്ടങ്ങളിൽ അസ്തിവാരമുറപ്പിച്ചു്, പരിശുദ്ധിയും സത്യസന്ധതയും കൈമുതലാക്കിവെച്ചുകൊണ്ടു് പ്രായോഗികബുദ്ധിയോടെ സാഭിമാനം കായികാധ്വാനം ചെയ്തു് ഭാവി ഭാസുരമാക്കണം. അപ്പോരം കാണാം ഭാവി നിങ്ങളുടേതാണെന്നു്. ജനങ്ങളുടെ ഇടയിൽ ജാതി

യും ഉപജാതിയുമായുണ്ടായിട്ടുള്ള ഉറംപ്പിരിവുകളും ഭേദബുദ്ധിയും സന്ത്യജിക്കണം. അനാരോഗ്യകരങ്ങളായ സമുദായാചാരങ്ങളെ പുറന്തള്ളണം. സ്ത്രീകളേയും, സാധാരണജനങ്ങളേയും വിദ്യ അഭ്യസിപ്പിക്കണം.

ജന്തുശാസ്ത്രജ്ഞനായ ഹെർബർട്ട് സ്പെൻസർ പറയുന്നു: ''മനുഷ്യന്റെ സന്താനോത്പാദനശക്തിയുടെ വർദ്ധനവിനനുസരിച്ച് അവന്റെ വിചാരശക്തിയും ബുദ്ധിശക്തിയും കുറയും'' എന്ന്. ഇതുതന്നെയല്ലെ നമ്മുടെ ധർമ്മശാസ്ത്രഗ്രന്ഥങ്ങൾ ബ്രഹ്മചര്യത്തിന്റെ മഹത്ത്വത്തെ പുകഴ്ത്തുമ്പോൾ അർത്ഥമാക്കുന്നത് ? വീര്യസംരക്ഷണത്തിലൂടെ മനുഷ്യൻ അവന്റെ യഥാർത്ഥസത്തയെ കുറിച്ചു ബോധവാനാകുന്നു. ആ ആത്മജ്ഞാനം അവന്ന് അപാരമായ ശക്തിയും, അനശ്വരമായ ശാന്തിയും പ്രദാനം ചെയ്യുന്നു. നിങ്ങളുടെ ആത്മരക്ഷയ്ക്കും ലോകോദ്ധരണത്തിനും ഈ ബ്രഹ്മചര്യവ്രതവും പരിശുദ്ധിയും സത്യസന്ധതയും ജീവിതനിയമമാക്കിയേ കഴിയൂ.

## ചലനാത്മകരാഷ്ട്രതന്ത്രം

1904 ഒക്ടോബറിൽ രാമതീർത്ഥൻ മടങ്ങി ബോംബയിലെത്തി. മററെല്ലാ കാര്യങ്ങളിലുമെന്നപോലെ രാഷ്ട്രീയതലത്തിലും അദ്ദേഹത്തിന്റെ ചിന്തയ്ക്കും പ്രവർത്തനത്തിനും അടിസ്ഥാനം ആധ്യാത്മികതതന്നെയായിരുന്നു. അദ്ദേഹത്തിന്റെ പൂജാമൂർത്തികൾ ദരിദ്രനാരായണന്മാരും മൂർഖനാരായണന്മാരും ആയിരുന്നു. വേദാന്താശയങ്ങൾ ദൈനന്ദിനജീവിതത്തിൽ പ്രായോഗികമാക്കുന്നതുകൊണ്ടേ, ജനജനാർദ്ദനസേവകൊണ്ടേ, രാഷ്ട്രശക്തി ഉണരുകയുള്ളൂ എന്ന് അദ്ദേഹം ഉറച്ചു വിശ്വസിച്ചു. ഈ ധർമ്മത്തിൽ ഉറച്ചുനിന്നാൽ ഭാരതത്തിന്റെ ഭാവി പൂർവ്വാധികം ഐശ്വര്യപൂർണ്ണമാകുമെന്ന് അദ്ദേഹം ശക്തിയായി ഉദ്ബോധിപ്പിച്ചു.

## വിശ്വപ്രേമം

അനന്തപ്രേമം ആകാരംപൂണ്ട ഒരു മഹാനായിരുന്നു സ്വാമി രാമതീർത്ഥൻ. ഇന്ത്യയിൽ മടങ്ങിയെത്തിയ സ്വാമിയോടു സ്വന്തം സംഘടനയൊന്നും തുടങ്ങുന്നില്ലെ എന്ന് സുഹൃത്തുക്കൾ ആരാഞ്ഞപ്പോൾ അദ്ദേഹം പറഞ്ഞു: ''കൃസ്ത്യാനികളും, ഹിന്ദുക്കളും, പാഴ്സികളും, ആര്യസമാജക്കാരും, സിക്കുകാരും, മുഹമ്മദീയരും എല്ലാം എനിക്കു തുല്യം. എല്ലാവരും എന്റെ സഹോദരർ, പോരാ, എന്റെ സ്വന്തം ആത്മാവാണ്. ഞാൻ എല്ലാവരേയും സ്നേഹിക്കുന്നു, ആരേയും അന്യരായി കാണുന്നില്ല. ഞാൻ പ്രേമമൂർത്തിയാണ്. പ്രേമം പ്രകാശംപോലെ എല്ലാററിനേയും ആലിംഗനം ചെയ്യുന്നു. സത്യം സത്യം, ഞാൻ പ്രേമപ്രവാഹമാണ്. ഞാൻ എല്ലാവരേയും ഒരുപോലെ പ്രേമിക്കുന്നു.''

വീണ്ടും രാമതീർത്ഥൻ ഹിമാലയപർവ്വതത്തിന്റെ മഹിമയാലാകൃഷ്ടനായി സമതലം വിട്ട് ഋഷീകേശത്തിലേയ്ക്കു പോയി. അവിടെ സംസ്കൃതപഠനത്തിലും ശാസ്ത്രചർച്ചയിലും മുഴുകി. വേദങ്ങളുടെ സാമ്പ്രദായിക വ്യാഖ്യാനങ്ങളോടൊപ്പം പാശ്ചാത്യപഠനപര്യടനങ്ങളിൽനിന്നു നേടിയ തന്റേതായ ഒരു നൂതനവ്യാഖ്യാനംകൂടി ചേർത്ത് ഒരു ഗ്രന്ഥം രചിക്കുവാൻ സ്വാമി രാമതീർത്ഥൻ ഒരുമ്പെട്ടു. ഈ മഹാസംരംഭത്തിൽ ഏർപ്പെട്ടിരിക്കവേ 1906_ൽ ദീപാവലിദിവസം സ്നാനത്തിനായി ഗംഗയിൽ ഇറങ്ങിയ രാമതീർത്ഥനെ ഗംഗാമാതാവു് തന്റെ ഉത്സംഗത്തിൽ ചേർത്ത് എന്നെന്നും താലോലിക്കുവാൻ വാരിപ്പുണർന്നു. അങ്ങനെ ഈ ലോകത്തിന്ന് ആ പുണ്യചരിതൻ നഷ്ടപ്പെട്ടു. മുപ്പത്തിമൂന്നു വർഷത്തെ ഹ്രസ്വജീവിതത്തിനുള്ളിൽ സ്വന്തം ജീവിതലക്ഷ്യം നേടി, മഹത്തമമായ ലോകസേവനവും ചെയ്ത് ആ തേജഃപുഞ്ജം അപ്രത്യക്ഷമായി.

ഇതാണ് ശ്രീ സ്വാമി രാമതീർത്ഥന്റെ അദ്ഭുതചരിതം — ആത്മവിശ്വാസത്തിന്റേയും, ആത്മസാക്ഷാത്കാരത്തിന്റെയും വിശ്വപ്രേമത്തിന്റേയും കഥ. ഇന്ത്യയിലെന്നുമാത്രമല്ല ഈ ഭൂഗോളത്തിൽ ജനിച്ചിട്ടുള്ള അത്യന്തം മഹാനായ ഒരു മനുഷ്യൻ എന്നാണ് മഹാത്മാഗാന്ധി ഇദ്ദേഹത്തെ വിശേഷിപ്പിച്ചിട്ടുള്ളതു്.

## "രാമം ദശരഥം വിദ്ധി"

### കെ. ഭീമൻനായർ

നാട്ടുകാരൊക്കെയും നോക്കിനില്ക്കെ
നാട്ടിന്നരചൻ കരഞ്ഞിരിയ്ക്കെ,
കാട്ടിന്നു പോകുവാൻ സീതയൊത്തു
കാർമുകിൽവർണ്ണനിറങ്ങി നില്ക്കെ,
കൂടെപ്പുറപ്പെട്ട തന്മകനെ
ഗാഢം പുണർന്നു സുമിത്രയോതി:–
"അച്ഛൻ നിനക്കിന്നു രാമചന്ദ്രൻ
സ്വച്ഛയാം സീത നിന്നമ്മതന്നെ,
നിങ്ങളിരിയ്ക്കുന്ന കാടയോദ്ധ്യ
മംഗളമായി നീ പോയ്‌വരിക!"

പുത്രന്റെ യാത്ര തടഞ്ഞുനിന്ന
കൗസല്യ തൻതല താഴ്ത്തിനിന്നു.
ആപത്തിതൊക്കെ വരുത്തിവെച്ച
രാജ്ഞിയും ലജ്ജയ്ക്കധീനയായി.
കണ്ണുനീർ വാർത്തു കിടന്ന ഭൂപൻ
കണ്ണു തുറന്നു കുറച്ചുനേരം.
നാട്ടുകാരൊക്കെയുമമ്പരന്നു
കാട്ടുമീ ത്യാഗത്തെ വാഴ്ത്തിനിന്നു!

ഓതിനാരം വീണ്ടും സുമിത്രയേവം,
"ഓമനേ നീയെന്നെ ധന്യയാക്കി.
കാലം പതിന്നാലുമെന്മനസ്സിൽ
കാണും ഞാൻ നിന്റെയീ കാട്ടുരൂപം.
സ്വാർത്ഥത്തിൻ കൂരിരുട്ടാണ്ട നാട്ടിൽ
ത്യാഗത്തിൻ ദീപ്തിതാൻ നീ പരത്തി,
ദുഃഖമെനിക്കില്ലിന്നൊന്നുകൊണ്ടും
സൗഖ്യദമത്രേ നിൻ ഭ്രാതൃഭക്തി!
സൂര്യന്റെ വംശത്തിൽ നിൻ ചരിത്രം
സൂര്യനുള്ളന്നോളം ശോഭ വീശും.
ജ്യേഷ്ഠനും സീതയ്ക്കും വേണ്ടപോലെ
ശ്രേഷ്ഠമാം ശുശ്രൂഷ നല്കിടും നീ.
കർമ്മഗതിയിൽ മരിച്ചെന്നാലും
അമ്മ കരയാതിരുന്നുകൊള്ളാം.
നിന്നമ്മ ഞാനെന്ന ചിന്തയാൽത്താൻ
ധന്യ ഞാൻ, എന്തിതിന്മീതെ വേണം?
പൊട്ടിക്കരയും നിന്നച്ഛനേയും
പെററുള്ളൊരെന്നെയും നാട്ടിനേയും
കെട്ടിയ പെണ്ണിനെപ്പോലുമിങ്ങു
വിട്ടുപോം നീയല്ലൊ ധീരധീരൻ!
വീരസൂവായി ഞാനെന്മകനേ
വേണ്ടതെനിക്കിനിയെന്തു വേറെ?
പോയിവരികെന്റെ ലക്ഷ്മണാ, നീ,
പോററിടും നിന്നെ നിൻ ധർമ്മദൈവം."

അമ്മകൻ ചെയ്യതാം ത്യാഗമൊന്നേ
അമ്മതൻ ത്യാഗത്തിൻ തുല്യമുള്ളു.
ഇമ്മഹാഗാഥ കലർന്നതാലേ
രാമായണത്തിനു മാററുകൂടി.

---

# "സ്വകൃതം ഭുജ്യതേ കർമ്മ"

### വി. എം. വിമല, വള്ളൂർമന

സംസാരമാകുന്ന സാഗരത്തെ തരണം ചെയ്യാൻ അജ്ഞാനാന്ധനായ മനുഷ്യന്നു് പല ദുർഘടസന്ധികളേയും തരണം ചെയ്യേണ്ടതുണ്ടു്. അജ്ഞന്മാർ ജീവിതസമുദ്രത്തിലെ ശോകമോഹാദി ചുഴികളിൽപ്പെട്ടു് നശിച്ചുപോവുന്നു. ജീവിതത്തെ അതിന്റെ ശരിയായ നിലയ്ക്കു വീക്ഷിച്ചാലേ വിജയപൂർവ്വം ലക്ഷ്യത്തിലെത്താൻ കഴിയൂ. ജീവിതത്തിൽ തനിക്കുണ്ടാവുന്ന എല്ലാ അനുഭവങ്ങൾക്കും കാരണം തന്റെതന്നെ കർമ്മങ്ങളാണു്. അതിന്നു മററുള്ളവരെ കുററപ്പെടുത്തുന്നതു് ഒരിക്കലും ശരിയല്ല.

പ്രബലരും യുദ്ധവിശാരദരുമായ ഭീഷ്മദ്രോണാദികളുടെ സഹായവും, പതിനൊന്നു് അക്ഷൗഹിണീസൈന്യങ്ങളും മററും ഉണ്ടായിരുന്ന കൗരവക്കു് എങ്കിലും വിജയം കൈവരിച്ചതു് പാണ്ഡവരായിരുന്നു. ഒരാം എത്രതന്നെ സമ

ത്ഥനാണെങ്കിലും ധമ്മവിദൂഷണം നാശഗത്ത ത്തിലേയ്ക്കുള്ള അയാളുടെ കാൽവെപ്പാണല്ലോ. അതിനാൽ ധമ്മാവതാരമായ ധമ്മപുത്രമഹാ രാജാവു് ശ്രീകൃഷ്ണപരമാത്മാവിൻെറ അനുഗ്രഹ ത്താലും ഭീമാജ്ജുനബലത്താലും സ്വന്തം അഭം ഗുരമായ ധമ്മനിഷ്ഠയാലും അധമ്മികളായ ധാത്തരാഷ്ട്രന്മാരെയെല്ലാം ജയിച്ച് രാജ്യാധി കാരിയായി. എന്നാൽ ഈ വിജയം അദ്ദേഹ ത്തെ സന്തുഷ്ടനാക്കിയില്ല. ബന്ധുജനനാശവും യുദ്ധത്തിൻെറ വ്യാപകമായ കൊടുംകെടുതി കളും അദ്ദേഹത്തെ ശോകകാതരനാക്കുകയാണു് ചെയ്തതു്. ആക്കുംതന്നെ അദ്ദേഹത്തെ സാന്ത്വ നിപ്പിക്കാനായില്ല. അതിനാൽ ശ്രീകൃഷ്ണൻെറ ഉപദേശമനുസരിച്ച് ശരശയ്യയിൽ കിടക്കുന്ന ഭീഷ്മരെ സമീപിച്ച് സന്താപനിവൃത്തിക്കപേ ക്ഷിച്ചു. ഭീഷ്മരാകട്ടെ കൃഷ്ണാനുഗ്രഹത്താൽ ഗത ക്ലമനായി ധമ്മപുത്രരുടെ മനസ്സിലുള്ള സംതാപ ത്തെ അമൃതവഷികളായ ധമ്മചരിതങ്ങളാൽ അകററാനാരംഭിച്ചു. ഈശ്വരമഹിമകളെ വാഴ്ത്തി ഭീഷ്മർ, സവ്വവും കാലത്തിന്നു്_കാലസ്വരൂപ ന്നു് _ വശഗമാണു് എന്നും അതിനാൽ ഇവിടെ ആരും സ്വതന്ത്രരല്ല എന്നും എല്ലാം കമ്മാനുസൃത മായാണുണ്ടാകുന്നതെന്നും മററുമൊക്കെ പറയുന്നു.

ധമ്മപുത്രരുടെ സംശയമിതാണു്: ''ഞാനീ ചെയ്ത ഘോരപാതകത്തിന്നു് പരിഹാരം എങ്ങ നെ ചെയ്യാനാകും ?'' ഭീഷ്മർ പറഞ്ഞു:

പരതന്ത്രം കഥം ഹേതുമാത്മാനമനുപശ്യസി,
കമ്മണാം ഹി മഹാഭാഗ സൂക്ഷ്മം ഹ്യേതദതീന്ദ്രിയം.

'പരകീയ പ്രേരണയാൽ താൻ ചെയ്യുന്ന കമ്മത്തെ എന്തിന്നവനവൻ ചെയ്തതായി സങ്ക ല്പിച്ച് അനുതപിക്കുന്നു ? കാരണം കമ്മഗതി അതിസൂക്ഷ്മമാണല്ലോ.' ഇത്രയും പറഞ്ഞു് ഭീ ഷ്മർ ഒരു പുരാവൃത്തത്തെ വിവരിക്കുന്നു:

''ഗൌതമി എന്നൊരു ബ്രാഹ്മണസ്ത്രീയുടെ സന്താനത്തെ ഒരിക്കൽ ഒരു സപ്പം ദംശിച്ചു. വിഷബാധ ഏററു് ആ ബാലൻ മൃതിയടഞ്ഞു. താമസമുണ്ടായില്ല, അജ്ജുനകനെന്നൊരു ലുബ്ധ കൻ ആ സപ്പത്തെ ബന്ധിച്ച് ബ്രാഹ്മണിയുടെ അടുക്കലെത്തി ചോദിച്ചു:

''ബാലനെ മൃതിപ്പെടുത്തിയ ഈ സപ്പ ത്തെ ഏതു വിധത്തിൽ ദ്രോഹിച്ച് തീയി ലിട്ടോ, വെട്ടിനുറുക്കിയോ _ കൊല്ലണം ?''

ബ്രാഹ്മണി പറഞ്ഞു: ''ഏതു വിധത്തിലും വേണ്ട. അതിനെ വിട്ടയച്ചാൽ മതി. അതിനെ കൊന്നതുകൊണ്ടു് എൻെറ പുത്രൻ ജീവിച്ചു വരില്ല.'' എന്നാൽ ലുബ്ധകന്നതു സമ്മതമാ യില്ല. അയാരം അതിനെ കൊന്നേ തീരൂ എന്നു ശഠിച്ചു. അപ്പോരം ബന്ധനസ്ഥനായ നാഗം അവശസ്വരത്തിൽ പറഞ്ഞു:

''ഞാനെൻെറ തന്നിഷ്ടത്താൽ ബാലനെ ദംശിച്ചതല്ല. കാലനെന്നെ പ്രേരിപ്പിച്ചതാണു്. അതിനാൽ നിരപരാധിയായ എന്നെ വിട്ടയ ച്ചാലും.'' അതു കേട്ട് ലുബ്ധൻ പറഞ്ഞു:

''ആരുടെ പ്രേരണകൊണ്ടായാലും ബാലൻ മരിച്ചതു് നിൻെറ വിഷമേററാണു്. അതിനാൽ നീ മരിച്ചേ തീരൂ.'' അപ്പോഴേയ്ക്കു് മൃത്യുദേവ തയും അവിടെ വന്നെത്തി. മൃത്യു പറഞ്ഞു:

''കാലപ്രേരണയാൽ എനിക്കു് ബാലനെ വധിക്കാൻ നിന്നെ നിബ്ബന്ധിക്കേണ്ടിവന്നു. ഞാനതിനാൽ നിരപരാധിയായിരിക്കെ എന്തി നെൻെറമേൽ കുററം ചുമത്തുന്നു?''

അങ്ങനെ പറഞ്ഞിരിക്കെ കാലനവിടെ വന്നെത്തി. കാലൻ പറഞ്ഞു:

ന ഹ്യഹം നാപ്യയം മൃത്യുഃ
നായം ലുബ്ധക പന്നഗഃ,
കിൽബിഷീ ജന്തുമരണേ
ന വയം ഹി പ്രയോജകാഃ.
അകരോദ് യദയം കമ്മ
തന്നോഽജ്ജുനക ചോദകം,
വിനാശഹേതുന്നാന്യോഽസ്യ
വധ്യതേഽയം സ്വകമ്മണാ.

''ഹേ അജ്ജുനക, ഈ ബാലൻെറ മരണത്തി ന്നു ഞാനോ, ഈ മൃത്യുവോ, ഈ സപ്പമോ കാര ണക്കാരല്ല. ബാലൻ ചെയ്തുവെച്ചിട്ടുള്ള കമ്മം അതിനു് ഞങ്ങളെ പ്രേരിപ്പിച്ചതാണു്. അവ ൻെറ കമ്മഫലത്താൽതന്നെ ഈ തരത്തിൽ മൃത്യു അവനു സംഭവിച്ചു.''

ഗൗതമിയും കാലൻെറ അഭിപ്രായത്തോടനു കൂലിച്ചു. എല്ലാവരും അവനവൻെറ വഴിക്കു പി രിയുകയും ചെയ്തു. കഥ ഉപസംഹരിച്ച് ഭീഷ്മർ ധമ്മപുത്രരോടു പറഞ്ഞു:

''ഏതച്ഛ്രുത്വാ ശമം ഗച്ഛ
മാ ഭൂഃ ശോകപരായണഃ,

സ്വകർമ്മപ്രത്യയാൻ ലോകാൻ
സർവ്വേ ഗച്ഛന്തി വൈ നൃപ.
നൈവ ത്വയാ കൃതം കർമ്മ
നാപി ദുര്യോധനേന വൈ,
കാലേനൈതത്കൃതം വിദ്ധി
നിഹതാ യേന പാർത്ഥിവാഃ.''

സർവ്വരും സ്വകൃതത്തെ ഭുജിക്കുന്നു. ഈ പാർത്ഥിവക്ഷയം അങ്ങു ചെയ്തതോ, ദുര്യോധനൻ ചെയ്തതോ അല്ല. സ്വസ്വകൃതം മാത്രം. ഇതു കേട്ട് അങ്ങു സമാധാനിക്കുക.''

ധർമ്മപുത്രരുടെ ദുഃഖഭാരം ഇതു കേട്ട് ലഘൂഭവിച്ചു. പ്രപഞ്ചത്തിലെ സകല വസ്തുജാതവും സ്വകർമ്മത്തെയാണ് ഭുജിക്കുന്നതു്. അതിനാൽ തന്നെ അവനവന്റെ സകല ശുഭാശുഭങ്ങൾക്കും കാരണം അവനവൻതന്നെയാണ്. ''ആത്മൈവ ഹ്യാത്മനോ ബന്ധുഃ ആത്മൈവ രിപുരാത്മനഃ.'' ഈ വിശാലാശയത്തിന്റെ ഉത്ഭവക്ഷേത്രംതന്നെ സനാതനമതമാണ്. ഭാരതീയ ചിന്താഗതി എന്നും അതിവിശാലവും അനശ്വരവും ആയിട്ടുള്ളതിന്റെ കാരണവും സകലജീവലോകത്തിന്നും സമാധാനമരുളുവാൻ പര്യാപ്തങ്ങളായ ഇത്തരം തത്ത്വരത്നങ്ങൾ അടങ്ങിയ ഒരു രത്നാകരമാണ് അതു് എന്നതുതന്നെയാണ്.

---

# ശ്രീനാരായണഗുരുദേവകൃതികൾ—2

## പ്രശാന്താനന്ദസ്വാമി

മുകളിൽ ആകാശം — എരിയുന്ന സൂര്യന്റെ വിഹാരരംഗം! താഴെ ഭൂമി — ചുട്ടുപഴുത്ത മണൽക്കാട്! എങ്ങുമില്ല, വൃക്ഷലതാദികളും പക്ഷിമൃഗാദികളും മനുഷ്യരും! ''വേതാളനഗരംപോലെ ഭയങ്കരവും ശൂന്യവു''മായ ആ ചുട്ടുപഴുത്ത മണൽക്കാട്ടിൽ വന്നു പെട്ടു, ദാഹിച്ചുവലഞ്ഞ ഒരു മാൻപേട! എങ്ങനെയാണ് ഇവിടെ വന്നുപെട്ടതെന്ന് അതിന്നറിഞ്ഞുകൂടാ. എങ്ങനെയോ വന്നു, അത്രതന്നെ. ഒന്ന് അതിന്നറിയാം— ഒരിറക്കു വെള്ളം കുടിക്കണം. ചാവും മുമ്പ് വരണ്ട ചുണ്ടുകൾ കുടിനീർകൊണ്ടു നനയ്ക്കണം. ദാഹം — അടക്കിയാൽ അടങ്ങാത്ത, ഒടുക്കിയാൽ ഒടുങ്ങാത്ത ദാഹം! പക്ഷേ ആശയ്ക്ക് അവകാശമില്ല, ആശിച്ചിട്ടു വിശേഷവും ഇല്ല.

എങ്കിലും അടുത്തും അകലെയും അന്വേഷണം ആരംഭിച്ചിരിക്കുകയാണ് — ഒരിറക്കുവെള്ളത്തിനുവേണ്ടി. പെട്ടെന്ന് ആ മാൻപേടയുടെ മിഴികൾ മിഴിവുററതാവുന്നു, മുഖം പ്രസന്നമാകുന്നു — ജലരാശി കണ്ടെത്തിയതുപോലെ! അങ്ങകലെ, അതാ ഓളംതല്ലുന്ന ജലാശയം!

ആ മാൻപേട ആശ്വസിച്ചു; കുതിച്ചു പാഞ്ഞു — ഒരു കവിൾ വെള്ളം ഉള്ളിലാക്കുവാനുള്ള ആർത്തിയോടെ. നില്ക്കാതെ ഓടുകയാണതു്. ദൂരം വളരെ പിന്നിട്ടു. പക്ഷേ, ആ പൊയ്ക ഒട്ടുംതന്നെ അടുത്തില്ല. അടുക്കുംതോറും കൂടുതൽ കൂടുതൽ അകലുകയായിരുന്നു! എങ്കിലും ആശ അതിനെ നിർത്താതെ, നിലംതൊടാതെ, ഓടിച്ചു.

ഓടിയോടി കാലുകൾ കുഴഞ്ഞു. ഉയർന്നുനിന്നിരുന്ന തല താനേ താണുതുടങ്ങി. നാവു വരണ്ടു. നുരയും പതയും പുറത്തുവന്നു. കിതച്ചുകിതച്ച് കണ്ണുതുറിച്ചു. തുറിച്ച കണ്ണുകളിൽ നിന്ന് കണ്ണീർത്തുള്ളികൾ ഒലിച്ചിറങ്ങി. നാവു കടിച്ച്, വിറച്ചു വിറച്ച് അതു് മരിച്ചു വീണു, ആ ചുട്ടുപഴുത്ത മണൽക്കാട്ടിൽ — ജലകണികകണ്ടെത്താതെ, സുഖലേശം ആസ്വദിക്കാതെ!

അകലെ അതു കണ്ടതു മരുമരീചികയായിരുന്നു — കേവലം മൃഗതൃഷ്ണിക, കാനൽജലം.

ലോകസുഖങ്ങളിൽ കണ്ണുനട്ടു കുതിച്ചുപായുന്ന സാധാരണ മനുഷ്യനെ ഈ മാൻപേടയോടാണ് വേദാന്തശാസ്ത്രം ഉപമിക്കുന്നതു്. ലോകസുഖങ്ങളെ മരുപ്പച്ചയോടും. കാട്ടിൽ സ്വൈരമായി വിഹരിച്ചിരുന്ന മാൻപേട മരുഭൂമിയിൽ വന്നുപെട്ടപ്പോൾമുതൽ അതിനു ദുഃഖം തുടങ്ങി. ആ മരുഭൂമിയിൽ കണ്ട കാനൽജലം സത്യമാണെന്നു കരുതി കുടിക്കുവാൻ ഓടിത്തുടങ്ങിയപ്പോൾ സ്വന്തം ശവക്കുഴി തോണ്ടുവാനും തുടങ്ങി

ക്കഴിഞ്ഞു. അതിന്നു് വന്നവഴിക്കു് തിരിച്ചു പോയി ജന്മസ്ഥലമായ കാട്ടിൽ എത്തിച്ചേരാമായിരുന്നു. പക്ഷേ അതുണ്ടായില്ല. ഇല്ലാത്ത കുളത്തിലെ വെള്ളം കുടിക്കുവാൻ വെമ്പൽകൊണ്ടു് കുതിച്ചുപാഞ്ഞു. അമ്പേ പരാജയപ്പെട്ടു് മരണമടഞ്ഞു. അതുപോലെ ഇല്ലാത്ത സുഖം ആസ്വദിക്കുവാൻ പാടുപെടുന്നതാണു് നമ്മുടെയെല്ലാം ദുഃഖത്തിൻെറ കാരണം.

കാനൽജലത്തിൽ കണ്ണുവെയ്ക്കാതെ, പിറന്നു വളന്ന കാട്ടിലേയ്ക്കു് തിരിച്ചുപോകാൻ വെമ്പുന്ന മാനിനെപ്പോലെയാണു് സത്യാന്വേഷിയായ സാധകൻ. അവനോടു് സത്യം പറഞ്ഞാൽ വിശേഷമുണ്ടു്. സത്യത്തെക്കുറിച്ചു കേട്ടാൽ അവനു് മനസ്സിലാകയും ചെയ്യും. കാരണം അവനു് ഈ ലോകം മരുഭൂമിപോലെ ഭയകാരണമാണു്. അക്കാര്യം ശ്രീനാരായണഗുരുദേവൻ പറയുകയാണു്:

ഭയങ്കരമിദം ശൂന്യം വേതാളനഗരം യഥാ
തഥൈവ വിശ്വമഖിലം വ്യകരോദദ്ഭുതം വിഭുഃ.

(ദശനമാല 1. 8.)

വേതാളനഗരം ഭയങ്കരവും സുഖത്തിൻെറ കാര്യത്തിൽ ശൂന്യവും പ്രലോഭകാരിയും യഥാർത്ഥത്തിൽ ഇല്ലാത്തതുമാണു്. അതുപോലെയാണു് ഭഗവാൻ ഈ ലോകത്തെ മുഴവൻ ഉണ്ടാക്കിയിരിക്കുന്നതു്. ഇതിൽനിന്നു് സുഖം ഒട്ടും പ്രതീക്ഷിക്കുവാനില്ല. കാരണം:

നേരല്ല ദൃശ്യമിതു ദൃക്കിനെ നീക്കി നോക്കിൽ
വേറല്ല വിശ്വമറിവാം മരുവിൽ പ്രവാഹം
കാര്യത്തിൽ നില്പതിഹ കാരണസത്തയന്യേ
വേറല്ല വീചിയിലിരിപ്പതു വാരിയത്രേ.

(അദ്വൈതദീപിക – 2.)

നാം ഈ ലോകത്തിൽ കാണുന്ന കാഴ്ചയൊന്നും സത്യമല്ല. ദ്രഷ്ടാവിൽ നിന്നന്യമായിട്ടൊരു ദൃശ്യമില്ല. ഈ ലോകമെന്നു പറയുന്നതു് നമ്മുടെ ബോധമാകുന്ന മരുഭൂമിയിലെ മൃഗതൃഷ്ണിക മാത്രമാണു് – വെറും തോന്നൽ! കാരണത്തിൽനിന്നു് അന്യമായിട്ടു് ഒരു കാര്യമില്ല. കാനൽജലത്തിൻെറ കാരണം മരുഭൂമിയാണു്. കാനൽജലം തോന്നലും മരുഭൂമി സത്യവുമാണു്. കടലിൽ നാം തിരമാല കാണുന്നു. വാസ്തവത്തിൽ തിരമാല എന്നാൽ എന്താണു് – വെറും വെള്ളം മാത്രം. വെള്ളം കാരണം. തിരമാല കാര്യം. തിരമാല തോന്നൽ, വെള്ളം സത്യം. അതുപോലെ ഈശ്വരൻമാത്രം സത്യം. ഈ ലോകം വെറും തോന്നൽ. ഈശ്വരൻ കാരണം. ലോകം കാര്യം.

നാം ഈ കാണുന്ന ലോകം തോന്നലാണോ? എന്നാൽ കഥ പറയുന്ന ഞാനും, കേറക്കുന്ന നിങ്ങളും വെറും തോന്നലല്ലേ? നമ്മുടെ അച്ഛനമ്മമാരുടെ വലിയ ജോലിയും സ്ഥാനമാനങ്ങളും സുഖദുഃഖങ്ങളും വെറും തോന്നലാണെന്നോ? എങ്കിൽ വേദാന്തവും വേദാന്തികളും സത്യദശനവും, ശ്രീ നാരായണഗുരുദേവനുറപ്പടെയുള്ള സത്യദശികളും ഇല്ലാത്തതല്ലേ? എങ്കിലെന്തിനീ വേദാന്തപഠനം, സത്യദശനം? ഇങ്ങനെ ഒരായിരം സംശയങ്ങറ നിങ്ങളുടെ ഉള്ളിൽ വരുന്നുണ്ടാകും. അതിനു് ഗുരുദേവൻ തന്നെ ഉത്തരം തരുന്നു:

പേരായിരം പ്രതിയായിരമിങ്ങവററി-
ലാരാലെഴും വിഷയമായിരമാം പ്രപഞ്ചം
ഓരായ്കിൽ നേരിതു, കിനാവുണരുംവരെയ്ക്കും
നേരാ, മുണന്നളവുണന്നവനാമശേഷം.

(അദ്വൈതദീപിക – 1.)

ആയിരക്കണക്കിനു് പേരുകളും രൂപങ്ങളും അവ നമ്മിലുണ്ടാക്കുന്ന പ്രതികരണങ്ങളുമെല്ലാം, ചിന്തിക്കാത്ത മനുഷ്യനു്, സത്യംതന്നെയാണു്. എന്നാൽ ചിന്തിക്കുന്നവന്നാകട്ടെ വെറും തോന്നൽ മാത്രം – സ്വപ്നംപോലെ. മയങ്ങിക്കിടന്നു് സ്വപ്നം കാണുന്നവനു് അതു് സ്വപ്നമാണെന്നു തോന്നുകയില്ല. അവനെ സംബന്ധിച്ചിടത്തോളം അതു തികച്ചും സത്യം. എന്നാൽ അവൻ ഉണരട്ടെ, കാര്യം മാറുകയായി. പിന്നെ താൻ കണ്ട സ്വപ്നത്തിലെ വസ്തുക്കളും വ്യക്തികളുമായി ഇടപഴകുവാൻ ഇഷ്ടപ്പെടുന്നില്ല. സ്വപ്നത്തിൽ കണ്ട ആനയ്ക്കു തോട്ടി മേടിക്കുവാൻ ഉണന്നവനുണ്ടോ മിനക്കെടുന്നു!

ഈ സ്വപ്നത്തിൽനിന്നു് ഉണരുവാൻ എന്താണു് മാർഗ്ഗം? അതിനുത്തരം ഗുരുദേവൻ വ്യക്തമാക്കുന്നു:

അതുമിതുമല്ലസദത്മല്ലഹം, സ–
ച്ചിദമൃതമെന്നു തെളിഞ്ഞു ധീരനായി
സദസദിതി പ്രതിപത്തിയററു സത്തോ–
മിതി മൃദുവായ് മൃദുവായമന്നിടേണം.

(ആത്മോപദേശശതകം 100)

സ്വപ്നത്തിൽ പലതും കാണുന്നു, പലരുടേയും വേഷം കെട്ടുന്നു. പക്ഷേ അപ്പോഴൊക്കെ ഓർക്കാൻ ശ്രമിക്കുക: ''ഞാൻ അതുമിതുമൊന്നുമല്ല; ഞാൻ ഇന്നാരാണ്, ഇന്ന ദേശക്കാരനാണ്.''ഇങ്ങനെ ചിന്തിക്കുമ്പോൾ ഉണരും. അതുപോലെ ലോകജീവിതത്തിൽ നാം വിചാരിക്കണം: 'ഞാൻ കൃഷ്ണനും തോമസും പരീക്കുട്ടിയുമൊന്നുമല്ല! സച്ചിദാനന്ദസ്വരൂപനായ പരബ്രഹ്മംതന്നെയാണ്'' എന്ന്. നല്ലതും ചീത്തയും എന്ന് നാം പലതിനെയും മുദ്രകുത്തിയിരുന്നല്ലൊ. ഇനി ആ ചിന്ത വെടിഞ്ഞു 'ഓം' എന്ന് ജപിച്ചു ജപിച്ച് കഴിയണം.

സ്വവേശ്മനി വനേ തഥാ പുളിനഭൂമിഷു പ്രാന്തരേ
ക്വവാ വസതു യോഗിനോ വസതി മാനസം ബ്രഹ്മണി
ഇദം മരുമരീചികാസദൃശമാത്മദൃഷ്ട്യാഖിലം
നിരീക്ഷ്യ രമതേ മുനിർന്നിരുപമേ പരബ്രഹ്മണി.

(മുനിചര്യാപഞ്ചകം 5)

അങ്ങനെയുള്ള യോഗികൾ സ്വന്തം വീട്ടിലോ വനത്തിലോ നദീതടങ്ങളിലോ ഗിരിഗുഹകളിലോ എവിടെ വേണമെങ്കിലും വസിച്ചുകൊള്ളട്ടെ. അവരുടെ മനസ്സ് ഭഗവാനിൽത്തന്നെ ഉറച്ചിരിക്കും. ഈ ലോകം വെറും കാനൽജലംപോലെ മിഥ്യയാണെന്നു കരുതി ഭഗവാനിൽത്തന്നെ മനസ്സുറപ്പിച്ച് സന്തുഷ്ടചിത്തനായി കഴിയുന്നവരാണ് സത്യദർശികൾ. അവർ ലോകത്തിനൊരു ഭാരമല്ല, പ്രത്യുത അനുഗ്രഹമാണ്. അവരുടെ ഒരു ചിത്രം ഗുരുദേവൻ നമ്മുടെ മുമ്പിൽ വരച്ചു കാണിക്കുന്നു.

പുരുഷാകൃതി പൂണ്ട ദൈവമോ
നരദിവ്യാകൃതിപൂണ്ട ധർമ്മമോ
പരമേശപവിത്രപുത്രനോ
കരുണാവാൻ നബി മുത്തുരത്നമോ
നരരൂപമെടുത്തു ഭൂമിയിൽ
പെരുമാറീടിന കാമധേനുവോ
പരമാത്ഭുതദാനദേവതാ-
തരുവോയീ യനുകമ്പയാണ്ടവൻ.

(അനുകമ്പാദശകം – 7, 10)

അനുകമ്പാദശകത്തിന്റെ അവസാനപദ്യങ്ങളിലൂടെ ശ്രീനാരായണഗുരുദേവൻ അവിടുത്തെ സ്വന്തം രൂപമല്ലേ ചിത്രീകരിച്ചത് എന്ന് തോന്നിപ്പോകുന്നു. ഈ ലോകം മുഴുവൻ മിഥ്യയാണെന്ന് അറിഞ്ഞാൽ ശൂന്യതാബോധംകൊണ്ടു മനുഷ്യൻ നശിക്കുകയില്ലേ എന്ന് നമുക്കു തോന്നാം. ഇല്ല. സ്വയം ആടാണെന്നു കരുതി പുല്ലു തിന്നുകഴിഞ്ഞിരുന്ന സിംഹക്കുട്ടി ഒരു ദിവസം മനസ്സിലാക്കി, താൻ ആടല്ല, സിംഹമാണെന്ന്. ആടാണെന്ന തോന്നൽ ഇല്ലാതായതുകൊണ്ട് സിംഹക്കുട്ടിയുണ്ടോ ചത്തു ? അതുപോലെ ലോകത്തിന്റെ മിഥ്യാത്വം ബോധ്യപ്പെട്ടാൽ ശൂന്യതയല്ല പൂർണ്ണതയാണ് ഉണ്ടാകുന്നത്. അപ്പോൾ എല്ലാം ഈശ്വരമയമായി കാണുന്നു.

സർവ്വം ഹി സച്ചിദാനന്ദം
നേഹ നാനാസ്തി കിഞ്ചന
യഃ പശ്യതീഹ നാനേവ
മൃത്യോർമൃത്യും സ ഗച്ഛതി. (ദർശനമാലാ – 2.10)

മരീചികാവത് പ്രാജ്ഞസ്യ
ജഗദാത്മനി ഭാസതേ. (ദർശനമാല – 3. 6.)

മരണവുമില്ല, പുറപ്പുമില്ല, വാഴ്വും
നരസുരാദിയുമില്ല; നാമരൂപം
മരുവിലമന്ന മരീചിനീരുപോൽ നി-
ല്ലൊരു പൊരുളാം; പൊരുളല്ലിതോർത്തിടേണം.

(ആത്മോപദേശശതകം – 78.)

ഈ ലോകത്തിൽ കാണുന്നതെല്ലാം ഈശ്വരമയം. ഈശ്വരനൊഴിച്ച് മറ്റൊന്നും ഇല്ല. ഈശ്വരനെ കാണാതെ വസ്തുക്കളെ വേറെ വേറെ കാണുന്നവൻ മരണത്തിൽനിന്നു മരണത്തിലേയ്ക്കു വഴുതിപ്പോകുന്നു. ബുദ്ധിമാന് ഈ ലോകം, മാൻപേട കണ്ട കാനൽജലംപോലെ, ആത്മാവാകുന്ന മരുഭൂമിയിൽ കണ്ട തോന്നൽമാത്രമാണ്. അതിനു സംശയം ഇല്ല. ഈ ലോകത്തിൽ ഒന്നിനും ജനനമരണങ്ങളില്ല. വാസ്തവത്തിൽ നാമിവിടെ ജീവിക്കുന്നതുതന്നെയില്ല; നരൻ സുരൻ മുതലായ ഭേദങ്ങളും അങ്ങനെതന്നെ. ഇപ്പോൾ നാം ഈ കാണുന്ന നാമരൂപങ്ങൾ മരുഭൂമിയിലെ കാനൽജലംപോലെ തോന്നൽ മാത്രമാണ്. അല്ലാതെ സത്യമല്ല.

എല്ലാററിലും സ്വന്തം ആത്മാവിനെ ദർശിക്കുക. അതാണ് ജീവിതലക്ഷ്യം, അതാണ് പരമസുഖപ്രദം.

തന്നിൽനിന്നന്യമല്ലാതെ-
യെന്നു കാണുന്നു സർവ്വവും
അന്നേതു മോഹമന്നേതു
ശോകമേകത്വദർശിനു് ?

(ഈശാവാസ്യോപനിഷത് പരിഭാഷ – 8.)

തന്നിൽ അന്യമല്ലാതെ എല്ലാററിനേയും കാണാൻ തുടങ്ങുന്ന ആളിനു് എങ്ങനെയാണു് ശോകമോഹങ്ങരം ഉണ്ടാകുന്നതു് ?

കുട്ടികളെ, ഇന്നത്തെ ചച്ച ഇത്തിരി കടന്നു പോയി. നിങ്ങരംക്കു് അധികമൊന്നും വിഷയം പിടി കിട്ടിയിട്ടുണ്ടാവില്ല. എന്നാൽ ഈ കാര്യങ്ങളെല്ലാം വളരെ ലളിതമായി വിവരിക്കുന്ന ഒരു കവിതയുണ്ടു് — ദൈവദശകം. അതു് അതി ലളിതമാണു്, അതേ സമയത്തുതന്നെ അതി ഗഹനവുമാണു്.

ശ്രീനാരായണഗുരുദേവകൃതികളിൽ കാണുന്ന ആശയങ്ങളൊന്നും പുത്തനല്ല; ഒരിക്കലും പുതുമ നശിക്കാത്ത ഉപനിഷത്സത്യങ്ങളാണു് അവ. നാം പറയുമ്പോരം അവയ്ക്കു തേജസ്സുണ്ടാവില്ല. കാരണം നമുക്കു് അനുഭൂതിയില്ല. സാധനചെയ്തു സത്യം സാക്ഷാത്കരിച്ച ഒരു മഹാഗുരുവിൻെറ നാവിൽനിന്നുതിരുമ്പോരം അതിനുണ്ടു് ഒരു പ്രത്യേകത — ഒരു തേജസ്സു്, ഒരു ജീവൻ. അതാണു് ഗുരുദേവകൃതികളുടെ പ്രത്യേകത.

ലോകസുഖങ്ങളാകുന്ന മൃഗതൃഷ്ണിക നമ്മെ വഞ്ചിക്കാതിരിക്കട്ടെ. സത്യദശികളുടെ എല്ലാം പാദകമലങ്ങളിൽ നമുക്കു ഭക്തിപൂവ്വം പ്രണമിക്കാം.

---

# പുസ്തകാഭിപ്രായം

**ഗുരുഭക്തിസുധ:** (സ്തോത്രകാവ്യം)

ഗ്രന്ഥരചന: കൃഷ്ണധൂളി

പ്രകാശനം: പാട്ടത്തിൽ ചന്ദ്രശേഖരമേനോൻ, പുത്തൻതെരുവു്, തിരുവനന്തപുരം

വിതരണം: ശ്രീരാമകൃഷ്ണഅദ്വൈതാശ്രമം, പോസ്റ്റു് കാലടി.

പേജ്—120. വില. രൂപ. 2. 50.

മലയാളത്തിൽ ശ്രീകൃഷ്ണനെയും ശ്രീരാമകൃഷ്ണനെയുംപററി പല സ്തോത്രഗ്രന്ഥങ്ങളും എഴുതി പഴക്കവും തഴക്കവും സിദ്ധിച്ചിട്ടുള്ള കൃഷ്ണധൂളിയുടെ ഈ പുതിയ സ്തോത്രകൃതി ഭക്തജനങ്ങരംക്കു് ഏററവും ആകഷ്കമായി തോന്നുന്ന ഒന്നാണു്. ശ്രീരാമകൃഷ്ണദേവനേയും ശ്രീ ശാരദാദേവിയേയും പററിയുള്ള ഓരോ സ്തോത്രങ്ങളാണു് ആദ്യമുള്ളതു്. അതിനുശേഷം ശ്രീശാരദാഷ്ടോത്തരശതനാമസ്തോത്രം നാമാവലിയോടുകൂടി കൊടുത്തിരിക്കുന്നു. പിന്നീടു് ശ്രീരാമകൃഷ്ണനെയും ശ്രീശാരദാദേവിയെയുംപററിയുള്ള എമ്പതു കീത്തനങ്ങളും ഗോപാലകൃഷ്ണനെപ്പററിയുള്ള ഇരുപത്തി എട്ടു കീത്തനങ്ങളുമാണു് ഇതിലെ ഉള്ളടക്കം. അകൃത്രിമസുന്ദരവും ലളിതവുമായ ഭാഷയിൽ എഴുതിയിട്ടുള്ള സ്തോത്രങ്ങളും ഗാനങ്ങളും എല്ലാം, ഹൃദയത്തിൽ കവിഞ്ഞൊഴുകുന്ന ഭക്തിയുടെ പുറത്തേയ്ക്കുള്ള പ്രവാഹത്തിൽ നിന്നു് ഉടലെടുത്തതാകയാൽ ശ്രോതാക്കളിലും ഭഗവത്പ്രേമം ഉണത്തിവിടുവാൻ പര്യാപ്തങ്ങളാണു്. ഈശ്വരവിശ്വാസവും ഭക്തിയും പൊതുജനങ്ങളുടെ ഇടയിൽ പ്രചരിപ്പിക്കുക എന്നുള്ളതാണു് ഇന്നു് ഏററവും വലിയ ലോകസേവനം. അതിനായി ഗുരുഭക്തിയാകുന്ന പയഃപയോധിയിൽനിന്നും പൊങ്ങിവന്ന ഈ അമൃതു് ഭക്തജനങ്ങരംക്കു് വിതരണം ചെയ്ത പ്രകാശകനും അഭിനന്ദനമഹിക്കുന്നു.

എം. എസ്.

---

# വാർത്തകരം

പൂങ്കുന്നം വിവേകാനന്ദവിജ്ഞാനഭവനത്തിൽവെച്ചു് മെയ് 18—ാം തീയതി ശ്രീ ശങ്കരജയന്തിയും,25—ാം തീയതി ശ്രീബുദ്ധജയന്തിയും ആഘോഷിക്കുകയുണ്ടായി.18—ാംനു-പ്രൊഫ: പി. വി. കൃഷ്ണൻനായർ, പ്രൊഫ: വൈദ്യലിംഗശമ്മ, പ്രൊഫ: സി.കെ. വാരിയർ, പ്രൊഫ: പി.സി.

വാസുദേവൻ എളയത്ത് എന്നിവർ പങ്കെടുത്ത ഒരു ചർച്ചായോഗം ശ്രീ ഓട്ടൂർ ഉണ്ണി നമ്പൂതിരിപ്പാടിന്റെ അദ്ധ്യക്ഷതയിൽ കൂടി. 25-ാംനു- ശ്രീ കെ. പി. നാരായണപ്പിഷാരടി, ശ്രീ ഐ. എം. വേലായുധൻ, ശ്രീ തേറമ്പിൽ ശങ്കുണ്ണിമേനോൻ, ശ്രീ വി. മുരളീധരമേനോൻ എന്നിവർ പങ്കെടുത്ത ഒരു ചർച്ചാസമ്മേളനം ശ്രീ സിദ്ധിനാഥാനന്ദസ്വാമികളുടെ അദ്ധ്യക്ഷതയിൽ കൂടി. രണ്ടു ദിവസങ്ങളിലും സമ്മേളനങ്ങൾക്കുശേഷം പാട്ടുകച്ചേരിയും വിവിധ കലാപരിപാടികളുമുണ്ടായിരുന്നു.

## ശ്രീശങ്കരജയന്തി

കാലടി ശ്രീരാമകൃഷ്ണാദ്വൈതാശ്രമത്തിൽ ആണ്ടുതോറും നടത്തിവരുന്ന ശ്രീശങ്കരജയന്തി ഈ വർഷം പൂർവ്വാധികം ഭംഗിയായി നടന്നു. 11-ാം തീയതി വൈകീട്ട് തൃശ്ശൂർ ശ്രീരാമകൃഷ്ണാശ്രമം പ്രസിഡൻറ് ശ്രീമത് ശക്രാനന്ദസ്വാമികൾ അന്തര്യോഗം ഉദ്ഘാടനം ചെയ്തു. തകർന്നുകൊണ്ടിരിക്കുന്ന ധാർമ്മികമൂല്യങ്ങളെ പുനരുദ്ധരിക്കുകയും ശാരീരികമായും മാനസികമായും ശക്തി സംഭരിച്ച് പ്രലോഭനങ്ങളിൽ വീഴാതെ ജീവിതലക്ഷ്യം നേടിയെടുക്കുകയുമാണ് അന്തര്യോഗത്തിന്റെ ലക്ഷ്യമെന്നു സ്വാമികൾ പ്രസ്താവിച്ചു. മൂന്നു ദിവസം നീണ്ടുനിന്ന അന്തര്യോഗത്തിൽ ശ്രീമദ് വിദ്യാനന്ദതീർത്ഥപാദസ്വാമികൾ, ശ്രീ മൃഡാനന്ദസ്വാമികൾ, ശ്രീ ഓട്ടൂർ ഉണ്ണി നമ്പൂതിരിപ്പാട് എന്നിവർ ആചാര്യന്മാരായിരുന്നു. അവർ യഥാക്രമം വിവേകചൂഡാമണി, കഠോപനിഷത്ത്, ശ്രീമദ് ഭാഗവതം എന്നീ ഗ്രന്ഥതത്ത്വങ്ങളെ സമഗ്രമായി പ്രതിപാദിച്ചു. എല്ലാ ദിവസവും ശ്രീ സ്വപ്രഭാനന്ദജിയുടെ വചനാമൃതപാരായണവും ഉണ്ടായി.

15-ാം തീയതി രാവിലെ ശ്രീ കെ. എ. ദാമോദരമേനോൻ ശ്രീശങ്കരരാമകൃഷ്ണജയന്തി സമ്മേളനങ്ങൾ ഉദ്ഘാടനം ചെയ്തു. തുടർന്നു പ്രമുഖസന്യാസിശ്രേഷ്ഠന്മാർ പ്രസംഗിക്കുകയും ചെയ്തു. തിരുവനന്തപുരം ശ്രീരാമകൃഷ്ണാശ്രമം പ്രസിഡൻറ് ശ്രീമദ് അനന്താത്മാനന്ദസ്വാമികൾ ശ്രീരാമകൃഷ്ണദേവന്റെ ഉപദേശത്തിന്റെ വെളിച്ചത്തിൽ സർവ്വശാസ്ത്രങ്ങളും പഠിക്കേണ്ടതിന്റെ ആവശ്യം എടുത്തുകാട്ടി. തുടർന്നു ശ്രീ സിദ്ധിനാഥാനന്ദസ്വാമികൾ, ശ്രീ പി. ആർ. നായർ, വി. മുരളീധരമേനോൻ എന്നിവർ പ്രസംഗിച്ചു. ശ്രീ പരമേശ്വരക്കുറുപ്പിന്റെ വചനാമൃതപാരായണവും ഉണ്ടായി.

ശ്രീശാരദാഭക്തജനസമ്മേളനത്തിൽ പ്രവ്രാജികാ ധീരാപ്രാണാ, പ്രവ്രാജികാ അജയാപ്രാണാ എന്നിവർ മാതൃദേവിയുടെ ഉപദേശങ്ങളെ സ്വീകരിക്കേണ്ടതിന്റെ ആവശ്യം എടുത്തുകാട്ടി.

വിവേകാനന്ദജയന്തി സമ്മേളനത്തിൽ ശ്രീമത് സിദ്ധിനാഥാനന്ദജി ആദ്ധ്യക്ഷ്യം വഹിച്ചുകൊണ്ട് വിവേകാനന്ദസന്ദേശം ലോകം ഇന്ന് സ്വീകരിക്കുകയാണെന്ന് ഉദാഹരണങ്ങളെക്കൊണ്ടു വിശദമാക്കി. തുടർന്നു ശ്രീ പി. ആർ. നായർ സ്വാമിജിയുടെ ജീവിതത്തെയും സന്ദേശത്തെയും വിവരിച്ചുകൊണ്ടുള്ള സുദീർഘമായ ഒരു പ്രസംഗംകൊണ്ടു സദസ്യരെ ആനന്ദിപ്പിച്ചു.

16-ാംനു- രാവിലെ ശ്രീ മൂരിയിൽ നാരായണൻ നമ്പീശന്റെ ബ്രഹ്മസൂത്രഭാഷ്യപ്രവചനത്തോടെ ശ്രീശങ്കരജയന്തിസമ്മേളനം ആരംഭിച്ചു. തുടർന്നു ശ്രീശങ്കരശർമ്മയുടെ മലയാളപ്രഭാഷണവും നടന്നു. ഉച്ചകഴിഞ്ഞുള്ള സമ്മേളനത്തിൽ ശ്രീ നിസ്സ്വാനന്ദസ്വാമികൾ അദ്ധ്യക്ഷത വഹിച്ചു. അദ്ദേഹം ശ്രീശങ്കരജയന്തിയുടെ പ്രാധാന്യത്തെ വിവരിച്ചുകൊണ്ട് ചെറുപ്രഭാഷണം ചെയ്തു. തുടർന്നു ശ്രീ പി. ആർ. നായരും ശ്രീ ശങ്കരനാരായണപിള്ളയും ശ്രീശങ്കരന്റെ ജീവിതത്തെയും പ്രവർത്തനങ്ങളേയുംപററി ഓരോ പ്രസംഗങ്ങൾ ചെയ്തു. തിരുവനന്തപുരം ഗുരുഭക്തിസുധാമണ്ഡലിയിലെ ബാലികമാരുടെ ഭക്തിഗാനങ്ങൾ എല്ലാ ദിവസവും ഉണ്ടായി. വർണ്ണശബളമായ ഒരു ഘോഷയാത്രയെത്തുടർന്നു കോട്ടയ്ക്കൽ സംഘത്തിന്റെ കഥകളിയോടുകൂടി ജയന്തി ഉത്സവങ്ങൾ സമാപിച്ചു

* * *

പുറനാട്ടുകര ശ്രീരാമകൃഷ്ണാശ്രമത്തിൽവെച്ച് ജൂൺ 8-ാംനു- ഞായറാഴ്ച പതിവുപോലെ ഏകദിന അന്തര്യോഗം നടത്തുന്നതാണ്.

# പ്രബുദ്ധകേരളം




ഉത്തിഷ്ഠത! ജാഗ്രത! പ്രാപ്യ വരാൻ നിബോധത!

| വാല്യം 60 | 1975 ജൂലായ് | ലക്കം 7 |
|---|---|---|


## അമൃതവാണി

''ഹാ ! രാജ്യത്തുള്ള ദരിദ്രരുടെയും ദുഃഖിതരുടെയും കാര്യം ആരും ചിന്തിക്കുന്നില്ല. അവരാണ് നാട്ടിന്റെ നട്ടെല്ല്; അവർ പണിയെടുത്തിട്ടാണ് ആഹാരപദാർത്ഥങ്ങൾ വിളയുന്നത്. ഈ തൂപ്പുകാരും വേലക്കാരും ഒരു ദിവസം പണിമുടക്കിയാൽ പട്ടണം മുഴുവൻ മുറവിളിയാകും. ഹാ ! അവരോട് അനുകമ്പ കാണിക്കാൻ, കഷ്ടതകളിൽ അവർക്കൊരു സാന്ത്വനമരുളാൻ, ആരിന്നാള് നാട്ടിലില്ല ! ഇതു കണ്ടില്ലേ, ഹിന്ദുക്കളിൽ നിന്ന് ഒരു സഹാനുഭൂതിയും ലഭിക്കാതെ മദ്രാസ് സംസ്ഥാനത്തിൽ ആയിരമായിരം പറയന്മാർ കൃസ്ത്യാനികളായിപ്പോകുന്നു. ഇതു വെറും വയറിന്റെ പൊരിച്ചിൽകൊണ്ടല്ലെന്ന് ഓർത്തുകൊള്ളുക. നമ്മിൽനിന്ന് ഒരു കരുണയും അവർക്കു ലഭിക്കാത്തതാണ് കാരണം. നാം രാപകൽ അവരോട് അലറുന്നു: 'തൊടരുത്, തൊടരുത്.' നാട്ടിൽ വല്ല ദയയോ ധർമ്മമോ ഇനി ബാക്കിയുണ്ടോ? തനി തീണ്ടാപ്പരിഷകൾ ! അത്തരം ആചാരങ്ങളുടെ മുഖത്തു ചൂലെടുത്തടിക്കണം — ഉലക്കകൊണ്ടു തല്ലണം ! അവരുയർന്നില്ലെങ്കിൽ അമ്മ ഉണരില്ല. നമുക്കവരുടെ ഊണിന്നും ഉടുപ്പിന്നും വേണ്ടി ഒന്നും ചെയ്യാൻ കഴിഞ്ഞിട്ടില്ല, അവർക്കീ ലോകത്തിന്റെ രീതികളൊന്നുമറിഞ്ഞുകൂടാ; അതുകൊണ്ട് രാപകൽ പാടുപെട്ടാലും ഉണ്ണാനും ഉടുക്കാനും വേണ്ട വക സമ്പാദിക്കാൻ കഴിയുന്നില്ല. നമുക്കെല്ലാവർക്കും ഒത്തുചേർന്ന് അവരുടെ കണ്ണു തുറന്നുകൊടുക്കാം. ഞാനെന്റെ ദിവ്യചക്ഷുസ്സുകൊണ്ടു കാണുന്നു, എന്റെ ഉള്ളിലും അവരുടെ ഉള്ളിലും ഒരേ ബ്രഹ്മം, ഒരേ ശക്തി, വർത്തിക്കുന്നു. വികാസത്തിന്ന് ഏററക്കുറച്ചിലുണ്ടെന്നു മാത്രം. രക്തസഞ്ചാരം സർവ്വാംഗങ്ങളിലും വ്യാപിക്കാതെ, ഏതു ദേശം, ഏതു കാലത്ത്, എവിടെ ഉയർന്നതായി കണ്ടിട്ടുണ്ട്? ഒരവയവം തളർന്നുപോയാൽ മററംഗങ്ങൾ ശക്തങ്ങളായാലും ദേഹം കൊണ്ട് വലിയ കാര്യങ്ങളൊന്നും ചെയ്യാനൊക്കില്ല — ഇതു തീർച്ചയെന്നറിഞ്ഞോളു.

—വിവേകാനന്ദ സാഹിത്യസർവ്വസ്വം VI. 238.

# നാലു യോഗങ്ങൾ

### ഈശ്വരാനന്ദസ്വാമികൾ

അനിത്യമസുഖം ലോക-
മിമം പ്രാപ്യ ഭജസ്വ മാം. (ഗീത. 9. 33)

അനിത്യവും അസുഖവുമായ ഈ ലോകത്തിൽ വന്നു ജനിക്കുന്ന മനുഷ്യന്നു് നിത്യതയും സുഖവും പ്രാപിക്കുവാനുള്ള ഉപായം സർവ്വേശ്വരനെ ഭജിക്കലാണെന്നു് ഭഗവാൻ ശ്രീകൃഷ്ണൻ ഗീതയിൽ അരുളിച്ചെയ്യുന്നു. ഭജിക്കേണ്ടതെങ്ങനെയെന്നും ഭഗവാൻ അടുത്ത ശ്ലോകത്തിൽത്തന്നെ നമുക്കു വ്യക്തമാക്കിത്തരുന്നുണ്ടു്. പതിനെട്ടു് അദ്ധ്യായങ്ങളുള്ള ഗീതയിലെ ഒമ്പതാമദ്ധ്യായത്തിന്റെ അവസാനത്തിലുള്ള ആ ശ്ലോകം മദ്ധ്യമണിന്യായേന ഏററവും പ്രാധാന്യമർഹിക്കുന്ന ഒന്നാണു്. മാത്രമല്ല ഈ ശ്ലോകം തന്നെ അല്പം വ്യത്യാസത്തോടുകൂടി ഗീതോപദേശത്തിന്റെ അവസാനത്തിൽ (18. 65.) ആവർത്തിച്ചു പറയുന്നതുകൊണ്ടും അതിന്റെ പ്രാധാന്യം മനസ്സിലാക്കാവുന്നതാണു്. ഇതാണു് ആ ശ്ലോകം:

മന്മനാ ഭവ മദ്ഭക്തോ മദ്യാജീ മാം നമസ്കുരു
മാമേവൈഷ്യസി യുക്ത്വൈവമാത്മാനം
മത്പരായണഃ. (9. 34.)

(എന്നിൽത്തന്നെ മനസ്സുറപ്പിച്ചവനായി, എന്നിൽത്തന്നെ ഭക്തിയുള്ളവനായി ഭവിക്കുക. കർമ്മങ്ങളെക്കൊണ്ടും എന്നെ സേവിക്കുന്നവനായി എന്നെ നമസ്കരിക്കുക. ഇപ്രകാരം സർവ്വോത്കൃഷ്ടമായ രക്ഷാസ്ഥാനം ഞാനാണെന്നു് വിചാരിച്ചു് ചിത്തം എന്നിലുറപ്പിച്ചാൽ എന്നെത്തന്നെ പ്രാപിക്കാൻ നിനക്കു സാധിക്കും.) ഇതിൽ ജീവിതലക്ഷ്യമായ നിത്യനിരതിശയാനന്ദപ്രാപ്തിക്കുള്ള നാലു് ഉപായങ്ങളെപ്പററി ഭഗവാൻ സൂചിപ്പിക്കുന്നുണ്ടു്. അവയെത്തന്നെയാണു നാലു യോഗങ്ങളെന്നും പറയുന്നതു്. മന്മനാഃ എന്നതുകൊണ്ടു് ധ്യാനയോഗത്തെയും, മദ്ഭക്തഃ എന്നതുകൊണ്ടു് ഭക്തിയോഗത്തെയും, മദ്യാജീ എന്നതുകൊണ്ടു് കർമ്മയോഗത്തെയും, മത്പരായണഃ മാം ഉപൈഷ്യസി എന്നതുകൊണ്ടു് ജ്ഞാനയോഗത്തെയും ഭഗവാൻ ആത്മസാക്ഷാത്കാരത്തിന്നുള്ള ഉപായങ്ങളായി പറയുന്നു. ഭഗവാൻതന്നെ ആ നാലുപായങ്ങളെപ്പററി ഗീതയിൽ ചുരുക്കി പ്രതിപാദിക്കുന്നുണ്ടു്. പിന്നീടു് ശ്രീവിവേകാനന്ദസ്വാമികൾ, ഓരോ യോഗത്തെയും വിസ്തൃതമായി വിവരിച്ചുകൊണ്ടു് ഗ്രന്ഥങ്ങൾ രചിച്ചിട്ടുണ്ടു്. അവയുടെ ഒരു സാരസംഗ്രഹംതന്നെ സംക്ഷിപ്തമായി പുനരാഖ്യാനം ചെയ്യുകയാണിവിടെ ചെയ്യുന്നതു്. ജീവിതത്തിന്റെ പരമലക്ഷ്യം ആത്മയാഥാർത്ഥ്യം അറിയുകയാണു് എന്നതുകൊണ്ടു് ജ്ഞാനയോഗത്തെപ്പററി നമുക്കു് ആദ്യം പര്യാലോചിക്കാം.

### ജ്ഞാനയോഗം

ഈ യോഗം അഥവാ ഉപായംകൊണ്ടു് അവനവന്റെ(ആത്മാവിന്റെ)യും ഈ ജഗത്തിനു ആധാരമായ വസ്തുവിന്റെയും (ബ്രഹ്മത്തിന്റെയും) യഥാർത്ഥസ്വരൂപമെന്തെന്നു് അറിയുന്നു. പാരമാർത്ഥികനിലയിൽ ആത്മാവും ബ്രഹ്മവും ഒന്നുതന്നെയെന്നും, ഈ പ്രപഞ്ചത്തിൽ കാണപ്പെടുന്ന നാനാത്വം ബ്രഹ്മത്തിൽ പരമാർത്ഥത്തിൽ ഇല്ലെന്നും അതു് മിഥ്യയാണെന്നും, പരമാർത്ഥതത്ത്വം രണ്ടില്ലാത്ത ഒന്നുമാത്രമേയുള്ളു അതായതു് അദ്വൈതമാണെന്നും ജ്ഞാനയോഗം നമ്മെ ബോധിപ്പിക്കുന്നു. ഈ ജ്ഞാനമുണ്ടായാൽ ജീവിച്ചിരിക്കുമ്പോൾതന്നെ മനുഷ്യൻ മുക്തനായിത്തീരുന്നു. സർവ്വവും താൻതന്നെയെന്നും തന്നിൽനിന്നു് അന്യമായി ഒന്നും ഇല്ലെന്നും താൻ എപ്പോഴും ശുദ്ധബുദ്ധമുക്തസ്വരൂപനാണെന്നും അറിഞ്ഞു മുക്തൻ നിത്യാനന്ദത്തെ അനുഭവിക്കുന്നു.

ഈ തത്ത്വജ്ഞാനം എങ്ങനെ ഉണ്ടാകും? അനുഭവത്തെ വെച്ചുകൊണ്ടു് ആലോചിക്കുമ്പോൾ, വിചാരം ചെയ്യുമ്പോൾ, അതിൽ അന്തർഭവിച്ചിരിക്കുന്ന തത്ത്വം വെളിപ്പെടുന്നു, അദ്വി

തീയ ബ്രഹ്മാത്മതത്ത്വത്തിൽ ജ്ഞാനികൾ എങ്ങനെ എത്തിച്ചേരുന്നു ? ആദ്യമായി ദൃക്കും ദൃശ്യവും രണ്ടാണെന്നുള്ള നമ്മുടെ അനുഭവത്തിലുള്ള യുക്തിയെ അടിസ്ഥാനപ്പെടുത്തി ദൃശ്യമായ ഈ ബാഹ്യപ്രപഞ്ചവും ശരീരവും മനസ്സും ബുദ്ധിയും ദൃക്കായ താനല്ലെന്നും അവയോടു ചേർന്നു നില്ക്കുന്ന ഗുണങ്ങളും ധർമ്മങ്ങളും തനിക്കുള്ളതല്ലെന്നും താൻ അവയുടെ ഒക്കെയും സാക്ഷിയായി നില്ക്കുന്ന, അവയെ വെളിപ്പെടുത്തുന്ന, ശുദ്ധചൈതന്യംമാത്രമാണെന്നും അതു നിർഗ്ഗുണവും നിരാകാരവും നിർവ്വികാരവും നിഷ്ക്രിയവുമാണെന്നും സുഖവും ദുഃഖവും, നന്മയും തിന്മയും, പാപവും പുണ്യവും, ശുദ്ധവും അശുദ്ധവും, വർണ്ണാശ്രമധർമ്മങ്ങളും, ജാതിനാമാദികളും മററും തന്നെ ബാധിക്കുന്നവയല്ലെന്നും അറിയുന്നു. തത്ത്വവിചാരത്തിന്റെ ഈ ആദ്യത്തെ പടിയെ വ്യതിരേകിന്യായം എന്നു വേദാന്തികൾ പറയുന്നു. രണ്ടാമത്തെ പടിയിൽ താനല്ലെന്നു തള്ളിക്കളഞ്ഞ ദൃശ്യപ്രപഞ്ചം എന്താണെന്നുള്ള ചോദ്യത്തിനു് ഉത്തരം കിട്ടാൻ ശ്രമിക്കുന്നു. ഇതിലേയ്ക്കു നമുക്കുണ്ടാകാവുന്ന എല്ലാ അനുഭവങ്ങളെയുംപററി ആലോചിച്ചു് ഒരു സിദ്ധാന്തത്തിൽ എത്തിച്ചേരേണ്ടിയിരിക്കുന്നു. എല്ലാ അനുഭവങ്ങളും ജാഗ്രത്, സ്വപ്നം, സുഷുപ്തി എന്ന മൂന്നവസ്ഥകളിലാണുണ്ടാകുന്നതു്; അതുകൊണ്ടു് ഈ മൂന്നവസ്ഥകളെയും അവയുടെ സ്വഭാവത്തെയും നിരീക്ഷണം ചെയ്താൽ ഈ പ്രപഞ്ചത്തിന്റെ സ്വഭാവം ഗ്രഹിക്കാൻ സാധിക്കും. ജാഗ്രത്തിലും സ്വപ്നത്തിലും കാണുന്ന പ്രപഞ്ചം സുഷുപ്തിയിൽ ദൃക്കിന്റെ ദൃഷ്ടിയിൽ ഇല്ലാതാകുന്നു. ഈ പ്രപഞ്ചത്തെ അപ്പോൾ കാണാതിരുന്ന അനുഭവത്തിനാണു് സുഷുപ്തി എന്നു പറയുന്നതു്. അവിടെ ദൃക്കുമാത്രം ശേഷിക്കുന്നു. ദൃശ്യം എന്തെങ്കിലും ഉണ്ടായിരുന്നെങ്കിൽ ദൃക്കിനു്അനുഭവപ്പെട്ടേനെ. അങ്ങനെ അനുഭവപ്പെട്ടില്ല. അപ്പോൾ ദൃശ്യപ്രപഞ്ചം എവിടെ എങ്ങനെയിരുന്നു ? ആത്മാവിൽനിന്നു ദൃശ്യത്തെ അന്യമായിക്കാണിച്ചിരുന്ന അവിദ്യയും മിഥ്യാജ്ഞാനവും നീങ്ങിയതുകൊണ്ടും ദൃശ്യത്തെ ആത്മാവിൽനിന്നു് അന്യമായിക്കാണാൻ സാധിച്ചില്ല. രണ്ടാമതൊന്നുണ്ടെങ്കിലല്ലാതെ അതിനെക്കാണാനും കേൾക്കാനും അതിനെപ്പററി ചിന്തിക്കാനും സാധിക്കുമൊ ? അതിനാൽ സുഷുപ്തിയിൽ നാം അനുഭവിക്കുന്നതു് അദ്വൈതമാകുന്നു. അതായതു് ദൃക്കും ആത്മാവുമായിരുന്ന താൻ മാത്രമേ ഉണ്ടായിരുന്നുള്ളു. ജാഗ്രത്സ്വപ്നപ്രപഞ്ചങ്ങൾ താൻ തന്നെയാണു്; തന്നിൽത്തന്നെയാണു് സ്ഥിതി ചെയ്യുന്നതു്. ഈ ജഗത്തും ജീവന്മാരും തന്നിൽ നിന്നു് അന്യമല്ല. എല്ലാററിലും ഒരേ ഒരു ആത്മാവു് അഥവാ ബ്രഹ്മം മാത്രമേയുള്ളു. ഇപ്രകാരം രണ്ടാമത്തെപ്പടിയായി പ്രയോഗിക്കുന്ന യുക്തിക്കു സമന്വയി എന്നു പേർ പറയുന്നു. എന്തെന്നാൽ ഈ യുക്തി സർവ്വത്തെയും സമന്വയിക്കുന്നു, ഒന്നായിട്ടു കൂട്ടിയിണക്കുന്നു.

ഈ ജ്ഞാനയോഗത്തിൽ സ്വീകരിച്ചിരിക്കുന്ന ഉപായം വിചാരമാകുന്നു. വിചാരമില്ലാതെ തത്ത്വബോധം അനുഭവംകൊണ്ടുമാത്രം ഉണ്ടാകുന്നതല്ല. സുഷുപ്തിയിൽ അദ്വൈതബ്രഹ്മാനുഭവമെല്ലാവർക്കുമുണ്ടെങ്കിലും അതിൽ അന്തർഭവിച്ചിരിക്കുന്ന തത്ത്വം വെളിപ്പെടണമെങ്കിൽ വിചാരം ചെയ്യണം. സാംഖ്യം എന്നു ഗീതയിൽ പറയുന്നതു് ജ്ഞാനയോഗത്തെത്തന്നെയാണു്. ജ്ഞാനി താൻ ബ്രഹ്മമാണു് എന്നു അറിയുക മാത്രമേ ചെയ്യുന്നുള്ളു. സയൻസിലെപ്പോലെ ബ്രഹ്മജ്ഞാനം യഥാഭൂതജ്ഞാനമാണു്. അതു വസ്തുസ്വരൂപത്തെ ആശ്രയിച്ചിരിക്കുന്നതിനാൽ ഒരു ക്രിയപോലെയല്ല. ഒരു ക്രിയ ചെയ്യാനോ ചെയ്യാതിരിക്കാനോ മററൊരു പ്രകാരത്തിൽ ചെയ്യാനോ സാധിക്കും. ഒരു വസ്തുവിനെപ്പററിയുള്ള ജ്ഞാനമാവട്ടെ മാററിമറിക്കാനോ ഇല്ലാതാക്കാനോ ഉപേക്ഷിക്കാനോ പ്രവർത്തിച്ചുണ്ടാക്കാനോ സാധ്യമല്ല. ജ്ഞാനം വസ്തുതന്ത്രമാണു്. ക്രിയ പുരുഷതന്ത്രമാണു്. ഭക്തിയോഗം, ധ്യാനയോഗം, കർമ്മയോഗം ഇവ അഭ്യാസപ്രധാനങ്ങളാകയാൽ മാനസക്രിയയെ ആശ്രയിച്ചിരിക്കുന്നു. അതായതു പുരുഷതന്ത്രമാണു്. അതിനാൽ ഈ മൂന്നു യോഗവും ജ്ഞാനയോഗത്തിൽനിന്നു വ്യത്യാസപ്പെട്ടിരിക്കുന്നു. ഗീതയിൽ സാംഖ്യം യോഗം എന്നിങ്ങനെ രണ്ടായി വേർതിരിച്ചിരിക്കുന്നതിന്റെ അടിസ്ഥാനതത്ത്വം ഒന്നു ജ്ഞാനാത്മകവും മററവ ക്രിയാത്മകവും ആണെന്നുള്ളതാണു്. അതുകൊണ്ടു് ഗീതയിൽ ജ്ഞാനത്തിൽനിന്നു വേർതിരിച്ചു യോഗശബ്ദത്തെ പ്രയോഗിക്കുന്നിടത്തു മാനസക്രിയയുണ്ടെന്നു് അറിയണം. ക്രിയയുള്ളിടത്തു് ഇച്ഛാശക്തി ഉപ

യോഗിക്കുന്നു. ജ്ഞാനത്തിൽ ഇച്ഛാശക്തി ഉപയോഗിക്കുന്നില്ല.

വിചാരത്തിന്റെ ഫലമായിട്ട് കിട്ടുന്ന ബ്രഹ്മജ്ഞാനത്തിന്റെ സ്വരൂപത്തെ അങ്ങിങ്ങായി ഗീതയിൽ കാണിച്ചിട്ടുണ്ടെങ്കിലും വിചാരമാർഗ്ഗത്തെ പ്രദർശിപ്പിച്ചിട്ടില്ല. അതുകൊണ്ടാണ് ഗീതയെ ''യോഗശാസ്ത്രം''എന്നു ജ്ഞാനശാസ്ത്രത്തിൽനിന്നു വ്യത്യാസപ്പെടുത്തിക്കാണിക്കുവാൻ വേണ്ടി ശങ്കരാചാര്യസ്വാമി എടുത്തുപറഞ്ഞിട്ടുള്ളത്. എന്നാൽ ഗീതയിൽ ജ്ഞാനസമ്പാദനത്തിനുള്ള യോഗ്യത സമ്പാദിക്കുവാനുള്ള സാധനകളെ പ്രത്യേകിച്ചും 13-ാമദ്ധ്യായത്തിൽ പ്രതിപാദിച്ചിട്ടുണ്ട്. ജ്ഞാനശാസ്ത്രം പിന്നെ ഏതാണ് എന്നു ചോദിച്ചാൽ ഉപനിഷത്തുകളെയാണ് ജ്ഞാനശാസ്ത്രം എന്നു പറയുന്നത്.

### ഭക്തിയോഗം

ഇതു് ഈശ്വരപ്രേമമാണ്. ഈശ്വരനെക്കാൾ മാഹാത്മ്യമുള്ള വസ്തു ഒന്നുംതന്നെയില്ല. ഈശ്വരൻ പ്രേമസ്വരൂപനും ആനന്ദസ്വരൂപനും എല്ലാവിധ സൌന്ദര്യത്തിന്റെയും ഗുണങ്ങളുടെയും ഇരിപ്പിടവും ആകുന്നു. അതുകൊണ്ട് ഭക്തന്ഈശ്വരനെ സ്നേഹിക്കാതിരിക്കാൻവയ്യ.

ഭക്തി അഭ്യസിച്ചുതന്നെ ഉണ്ടാക്കേണ്ടിയിരിക്കുന്നു. ഭക്തജനസംസർഗ്ഗം, ഈശ്വരകഥാശ്രവണം, നാമസങ്കീർത്തനം, സദാ ഈശ്വരസ്മരണ ഇവയാണ് ഭക്തിസാധനകൾ. വിഗ്രഹാരാധനയും ഭക്തിയുണ്ടാകുവാൻ സഹായിക്കുന്നു.

ഭക്തി ആറുവിധം: ശാന്തം, ദാസ്യം,സഖ്യം, വാത്സല്യം, മധുരം, ബാലകം എന്നിങ്ങനെ. ഈ ഭാവങ്ങൾ വഴി നാം ഈശ്വരനോടു അടുത്ത ബന്ധം സ്ഥാപിക്കുന്നു. 1. ഭക്തിയുടെ തീവ്രവേഗത്തിൽനിന്നുണ്ടാകുന്ന ഉന്മാദഭാവമൊന്നുമില്ലാതെ, പ്രതിമാപൂജ പ്രതീകം ഇവയിൽ നിന്നെല്ലാം ഉയന്നു് ഈശ്വരനെ സർവ്വസാധാരണമായ നിലയിൽ സ്നേഹിക്കുന്നതിനെയാണ് ശാന്തമെന്നു പറയുന്നതു്. ശാന്തഭക്തൻ ഒന്നിനും തിടുക്കംകൂട്ടാതെ സൌമ്യനും സ്വസ്ഥനുമായി സ്ഥിതിചെയ്യുന്നു. സാമാന്യേന മഹർഷിമാർ ഈ തരത്തിലുള്ള ഭക്തന്മാരാണ്. 2. താൻ ഭഗവാന്റെ ദാസനാണെന്നു ഭാവിക്കുന്ന നിലയാണ് ദാസ്യം. ഒരു വിശ്വസ്തഭൃത്യൻ തന്റെ യജമാനനോടു പെരുമാറുന്നതുപോലെ ഒരു ദാസ്യഭക്തൻ ഭഗവാനോടു പെരുമാറുന്നു. ഹനുമാനെ ഇതിന്നു് ഉദാഹരണമാക്കാം. 3. ഈശ്വരനെ തന്റെ സ്നേഹിതനായി കണക്കാക്കുന്നതാണ് സഖ്യം. ഒരുവൻ തന്റെ ആപ്തമിത്രത്തിന്റെ അടുത്തു പെരുമാറുന്നതുപോലെ ഇവിടെ ഒരു ഭക്തൻ ഉത്തമവിശ്വാസത്തോടെ ഭഗവാന്നു് തന്റെ ഹൃദയം തുറന്നു് കാണിക്കുകയും തുല്യനിലയിൽ പെരുമാറുകയും ചെയ്യുന്നു. അർജ്ജുനനും കൃഷ്ണനും തമ്മിലുള്ള പെരുമാററംതന്നെ ഇതിന്നു ദൃഷ്ടാന്തം. 4. ഈശ്വരനെ തന്റെ കുട്ടി എന്ന നിലയിൽ സ്നേഹിക്കുന്നതാണ് വാത്സല്യം. ഈശ്വരൻ സർവ്വശക്തൻ എന്ന ഭയജനകഭാവം ഇതിൽ തീരെയുണ്ടാവുകയില്ല. തന്റെ കുട്ടിക്കുവേണ്ടി അച്ഛനമ്മമാർ എല്ലാം ത്യജിക്കുവാൻ തയ്യാറാകുന്നതുപോലെ ഈ ഭാവത്തിൽ ഭക്തൻ ഈശ്വരന്നു വേണ്ടി എന്തു ത്യാഗം ചെയ്യാനും തയ്യാറാകുന്നു. യശോദയുടെ വാത്സല്യഭാവം പ്രസിദ്ധമാണല്ലൊ. 5. പതിപത്നീഭാവത്തിൽ ഈശ്വരനെ ഭജിക്കുന്നതാണ് മധുരഭാവം. ലോകത്തിലുള്ള ഏററവും ശക്തികൂടിയ പ്രേമം ഒരു ഭാര്യയ്ക്കു ഭർത്താവിനോടുള്ളതാണല്ലൊ. നാമെല്ലാവരും സ്ത്രീകളാണെന്നും ഈശ്വരൻ നമ്മുടെ ഭർത്താവാണെന്നും സങ്കല്പിച്ചു ഭജിക്കുന്നതാണ് മധുരം. രാധയുടെ ഭക്തി ഇതിന്നുദാഹരണമാണ്. 6. താൻ ഈശ്വരന്റെ ഒരു കുട്ടിയാണെന്നും മാതാപിതാക്കന്മാരെപ്പോലെ തന്നെ എല്ലാ കാര്യങ്ങളിലും വേണ്ടതുപോലെ കൊണ്ടുനടത്തുന്നതു് ഭഗവാനാണെന്നും ഉള്ള ഭാവമാണ് ബാലകഭാവം. ശ്രീരാമകൃഷ്ണന്റെ ജീവിതത്തിൽ ഇതു വ്യക്തമായിക്കാണാം. ഈ ഭാവങ്ങളിൽക്കൂടി ഭക്തി വളന്നു് ഒടുവിൽ പരഭക്തി ഉണ്ടാകുമ്പോൾ എല്ലായിടത്തും എപ്പോഴും ഈശ്വരനെത്തന്നെ ഭക്തൻ കണ്ടുകൊണ്ടു് ആനന്ദിക്കുന്നു. ഈ പ്രപഞ്ചം ഭഗവല്ലീലയായിക്കാണുന്നു. താനും ആ ലീലയിൽ പങ്കുകൊള്ളുന്നതായിക്കാണുന്നു. എല്ലാം ഈശ്വരൻതന്നെ ചെയ്യുന്നു എന്നും താൻ ഈശ്വരന്റെ ഒരു ആയുധം മാത്രമാണെന്നും ഭക്തൻ സാക്ഷാത്കരിക്കുന്നു. എല്ലാ ജീവികളിലും ഈശ്വരനെത്തന്നെ കണ്ടു് അവരെ സ്നേഹിക്കുകയും സേവിക്കുകയും ചെയ്യുന്നു. ഇങ്ങനെ സർവ്വഭാവങ്ങളുടെയും വികാരങ്ങളുടെയും

ഒരേ ലക്ഷ്യവും പ്രാപ്യസ്ഥാനവും ഭഗവാനാണെന്നു കാണുന്നതാണ് ഭക്തിയോഗം.

## ധ്യാനയോഗം

ഈ യോഗത്തിൽ പഞ്ചേന്ദ്രിയങ്ങളെയും അവയുടെ വിഷയങ്ങളിൽ നിന്നു പിൻതിരിച്ചു മനസ്സിനെ അന്തർമുഖമാക്കി ആത്മാവിൽ ഉറപ്പിക്കുന്നു. മനസ്സും ഇന്ദ്രിയങ്ങളും വിഷയങ്ങളിലേയ്ക്കു് ഓടിപ്പോകുമ്പോൾ അവയെ വീണ്ടും സാവധാനത്തിൽ ഇച്ഛാശക്തികൊണ്ടു നിയന്ത്രിച്ചു മനസ്സിനെ ഏകാഗ്രമാക്കി ആത്മാവിൽ ലയിപ്പിക്കണം. മനസ്സിലുള്ള വൃത്തികൾ സാവധാനത്തിൽ അടങ്ങുന്നു. ഇപ്രകാരം ചിത്തവൃത്തികളെ നിരോധിക്കുമ്പോൾ ധ്യാനയോഗി ബാഹ്യപ്രജ്ഞ വിട്ടു സമാധിയിൽ പ്രവേശിക്കുന്നു. ആ അവസ്ഥയിൽ ഉണ്ടാകുന്ന പരമാത്മദർശനം കൊണ്ടു് പരമാനന്ദം അനുഭവിക്കുന്നു. ഇതിലുമുപരിയായ ഒരു സുഖം ലോകത്തിലില്ലെന്നു് അവൻ അറിയുന്നു. സർവ്വഭൂതങ്ങളും തന്നിൽ തന്നെയാണെന്നും, താൻ സർവ്വഭൂതങ്ങളിലും അവയുടെ ആത്മാവായി സ്ഥിതി ചെയ്യുന്നു എന്നും ധ്യാനയോഗി അറിഞ്ഞു് അവയുടെ സുഖദുഃഖങ്ങളിൽ പങ്കുകൊണ്ടു് അവരുടെ സേവനം അനുഷ്ഠിക്കുന്നു. ധ്യാനയോഗത്തിൽ അതീന്ദ്രിയങ്ങളായ പ്രകൃതിരഹസ്യങ്ങളെയും അറിയുന്നതിനു സാധിക്കുന്നു.

## കർമ്മയോഗം

ഈ യോഗത്തിൽ കർമ്മഫലത്തെ ആശ്രയിക്കാതിരിക്കുക എന്നതാണ് പ്രധാന അഭ്യാസം. താനുദ്ദേശിക്കുന്ന ഫലം കിട്ടിയില്ലെങ്കിൽ ദുഃഖിക്കാതെ വീണ്ടും പരിശ്രമിക്കുന്നു. ഇഷ്ടഫലം വന്നുചേർന്നാൽ അതിൽ ആഹ്ലാദിക്കുന്നില്ല. അനിഷ്ടഫലം വന്നാൽ അതിൽ ഖേദിക്കുന്നതുമില്ല. ജയത്തിലും പരാജയത്തിലും കർമ്മയോഗി സമചിത്തനായിരിക്കും. അതുപോലെ ലാഭത്തിലും നഷ്ടത്തിലും സുഖത്തിലും ദുഃഖത്തിലും ഈ സമത്വമാണ് കർമ്മിയുടെ യോഗം. കർമ്മയോഗി കർമ്മഫലത്തെ സന്ന്യസിക്കുന്നതുകൊണ്ടു് അയാൾ അത്രയുമാത്രം സന്ന്യാസിയാണ്. പരമാർത്ഥസന്ന്യാസിയാവട്ടെ താൻ കർമ്മം ചെയ്യുന്നില്ല; ശരീരം മനസ്സ് ബുദ്ധി ഇന്ദ്രിയങ്ങൾ ഇവയാണ് കർമ്മം ചെയ്യുന്നതു്; താൻ അവയുടെ സാക്ഷി മാത്രമാണ് എന്നറിഞ്ഞു കർത്തൃത്വത്തേയും സന്ന്യസിക്കുന്നു. ആത്മജ്ഞാനമുണ്ടായതിനു ശേഷമേ കർത്തൃത്വത്തെ സന്ന്യസിക്കാൻ സാധിക്കുയുള്ളൂ. കർമ്മയോഗി താൻ കർത്താവാണെന്നുള്ള ഭാവത്തെ ത്യജിക്കാതെ കർമ്മഫലത്തെ മാത്രം ത്യജിക്കുന്നു. അതുകൊണ്ടു് അയാൾ അത്രമാത്രം ത്യാഗിയാണ്. കർമ്മഫലത്തിലുള്ള ആശയെ വെടിയുന്നതിനാൽ അയാളുടെ മനസ്സ് ശാന്തവും ഏകാഗ്രവും സ്വാധീനവുമാകുന്നു. അപ്പോൾ അയാൾ ധ്യാനയോഗത്തിനു സമർത്ഥനാകുന്നു. ഇപ്രകാരം കർമ്മയോഗം ധ്യാനയോഗത്തിനു അയാളെ സമർത്ഥനാക്കുന്നു.

കർമ്മയോഗി കർമ്മഫലത്തെ ഈശ്വരനിൽ അർപ്പിക്കുമ്പോൾ അതു് ഭക്തിയോഗത്തിനും സഹായമാകുന്നു. അയാൾ തന്റെ കർമ്മങ്ങളെ ഭഗവത്സേവയായിക്കരുതുന്നു. ഈശ്വരൻതന്നെ എല്ലാവരുടെയും ആത്മാവായിരിക്കുന്നതുകൊണ്ടു് ജീവനിൽക്കൂടെ അയാൾ ഈശ്വരനെ സേവിക്കുന്നു എന്നു വിശ്വസിച്ചുകൊണ്ടു് അവർക്കു വേണ്ടി നിസ്സ്വാർത്ഥമായി കർമ്മം അനുഷ്ഠിക്കുന്നു. ഇതു ഭക്തിയെ വർദ്ധിപ്പിക്കുകയും ചെയ്യുന്നു. എന്നാൽ ധ്യാനത്തിൽ മുഴുകുമ്പോഴും ഈശ്വരപ്രേമാനന്ദംകൊണ്ടു് ഉന്മത്തനാകുമ്പോഴും കർമ്മം സാദ്ധ്യമല്ല. അപ്പോൾ അയാൾ കർമ്മഫലത്തെ മാത്രമല്ല ലൗകികധർമ്മങ്ങളേയും ബന്ധനങ്ങളേയും ഉപേക്ഷിച്ചു സന്ന്യാസാശ്രമത്തിൽ പ്രവേശിച്ചു ധ്യാനയോഗത്തിൽ നിരതനാകുന്നു. അതിനു് ആവശ്യമുള്ള സാധനകളെ അനുഷ്ഠിക്കുന്നു. ഈ അനുഷ്ഠാനങ്ങളും കർമ്മങ്ങൾതന്നെ. താൻ അനുഷ്ഠിക്കുന്നു എന്ന വിചാരമുള്ളിടത്തോളം കാലം, അതായതു് താൻ കർത്താവാണ് എന്നു ബോധം ഉണ്ടെങ്കിൽ അയാൾ പരമാർത്ഥസന്ന്യാസിയായിട്ടില്ല. ജ്ഞാനംകൊണ്ടു് താൻ കർത്താവല്ല എന്ന ബോധമുണ്ടാകുമ്പോഴേ അയാൾ പരമാർത്ഥസന്ന്യാസിയാകുന്നുള്ളൂ. അയാൾ മററുള്ളവരുടെ ദൃഷ്ടിയിൽ കർമ്മം ചെയ്യുമ്പോഴും സ്വന്തം ദൃഷ്ടിയിൽ കർമ്മം ചെയ്യുന്നില്ല. അതുകൊണ്ടു് അയാളുടെ കർമ്മം കർമ്മമല്ല. കർമ്മവും കർമ്മഫലവും കർമ്മസാമഗ്രികളും കർത്താവും എല്ലാം ബ്രഹ്മം തന്നെയായിട്ടു കാണുന്നതിനാൽ അയാളുടെ അവസ്ഥ യോഗത്തിന്റെ പൂർണ്ണാ

വസ്ഥയായ ജ്ഞാനമാണ്. കർമ്മം ചെയ്യുന്ന ജ്ഞാനി സിദ്ധനാണ്; കർമ്മയോഗി സാധകനാണ്. ജ്ഞാനി കർമ്മം ചെയ്താലും ചെയ്തില്ലെങ്കിലും ബദ്ധനല്ല. കർമ്മയോഗി ബദ്ധനായതുകൊണ്ട് കർമ്മം ചെയ്യാതിരിക്കാൻ സാദ്ധ്യമല്ല. അങ്ങനെയിരുന്നാൽ അയാൾ ഒരു അലസനും കപടനുമായിത്തീരും. ലൌകികവാസനകൾ അയാളിൽനിന്നു പോകുന്നില്ല. അതുകൊണ്ട് അയാൾ കർമ്മയോഗം അനുഷ്ഠിക്കേണ്ടതു് ആവശ്യമാണ്. ജ്ഞാനി നിഷ്കാമനായിരിക്കുന്നതിനാൽ കർമ്മം ചെയ്തുകൊള്ളണമെന്നു നിർബ്ബന്ധമില്ല. എങ്കിലും ലോകസംഗ്രഹത്തിനായിക്കൊണ്ട് ജ്ഞാനികളും ബദ്ധജീവന്മാരിലുള്ള കാരുണ്യംകൊണ്ട് കർമ്മത്തിൽ ഏർപ്പെട്ടു ലോകസേവനം ചെയ്യുന്നു. അലസന്മാരെ അവർ കർമ്മത്തിൽ പ്രേരിപ്പിക്കുകയും ചെയ്യുന്നു.

കർമ്മയോഗത്തിലും സിദ്ധിയില്ലാതില്ല. ആ സിദ്ധി അഭ്യാസംകൊണ്ടു കിട്ടുന്ന സമത്വമാണ്. അതു ജ്ഞാനിയുടെ സിദ്ധിയിൽനിന്നു അല്പം വ്യത്യാസപ്പെട്ടതാണ്. എന്തെന്നാൽ ജ്ഞാനിയുടെ സമത്വം സർവ്വവും ബ്രഹ്മമാണെന്നുള്ള ബോധംതന്നെയാണ്. ബ്രഹ്മം എല്ലായ്പോഴും എല്ലായിടത്തും ഒരുപോലെയിരിക്കുന്നു. മനോവൃത്തിയെ മാത്രം നോക്കുന്ന പക്ഷത്തിൽ വൃത്തി രണ്ടു കൂട്ടരുടെയും ഒരുപോലെ സാമ്യാവസ്ഥയിൽ ഇരിക്കുന്നു. എന്നാൽ കർമ്മയോഗംകൊണ്ടു സിദ്ധിക്കുന്ന സമത്വം അഭ്യാസബലത്തെ ആശ്രയിച്ചിരിക്കുന്നു; അഭ്യാസത്തിന് അയവു വന്നാൽ അഭ്യാസംകൊണ്ടുണ്ടായ സമത്വവൃത്തിക്കു ക്ഷയമുണ്ടാകുന്നു. ജ്ഞാനിയുടെ സമത്വം ബ്രഹ്മജ്ഞാനസ്വരൂപമായ വസ്തുവിൽനിന്നു അന്യമല്ലാത്തതിനാൽ അതിനു നാശമില്ല. അതുകൊണ്ട് കർമ്മയോഗസിദ്ധിയാകുന്ന സമത്വത്തെ പ്രാപിച്ചയാൾ പൂർണ്ണസിദ്ധനല്ല; അയാൾ അതിനപ്പുറം ബ്രഹ്മജ്ഞാനത്തിനായിക്കൊണ്ടു പരിശ്രമിക്കേണ്ടിയിരിക്കുന്നു. അതിനാൽ തന്നെയാണ "സിദ്ധിയെ പ്രാപിച്ചയാൾ എപ്രകാരം ബ്രഹ്മത്തെ പ്രാപിക്കുന്നു എന്നു നീ കേട്ടുകൊൾക'' (സിദ്ധിം പ്രാപ്തോ യഥാ ബ്രഹ്മ തഥാപ്നോതി നിബോധ മേ.) എന്നിങ്ങനെ ഭഗവാൻ പതിനെട്ടാമദ്ധ്യായത്തിൽ അമ്പതാം ശ്ലോകത്തിൽ പറഞ്ഞിട്ടുള്ളതു്. അവനവന്റെ കർമ്മത്തിൽ നിരതനായിരിക്കുന്നവൻ സംസിദ്ധിയെ പ്രാപിക്കുന്നു. ആ സിദ്ധി എങ്ങനെ പ്രാപിക്കുന്നു എന്നു കേട്ടുകൊൾക. യാതൊരു ഈശ്വരനിൽനിന്നാണോ എല്ലാ ഭൂതങ്ങളുടെയും പ്രവൃത്തി ഉത്ഭവിച്ചിരിക്കുന്നതു് അദ്ദേഹത്തെ സ്വകർമ്മംകൊണ്ട് അർച്ചിച്ചിട്ടു മനുഷ്യൻ സിദ്ധിയെ പ്രാപിക്കുന്നു എന്നിപ്രകാരം ജ്ഞാനനിഷ്ഠക്കു യോഗ്യതയെ സമ്പാദിക്കുന്നതും കർമ്മജവുമായ സിദ്ധിയെയും ഭഗവാൻ നിർദ്ദേശിച്ചിട്ടുണ്ട്.

സ്വേ സ്വേ കർമ്മണ്യഭിരതഃ സംസിദ്ധിം ലഭതേ നരഃ
സ്വകർമ്മനിരതഃ സിദ്ധിം യഥാ വിന്ദതി തച്ഛൃണു.
യതഃ പ്രവൃത്തിർഭൂതാനാം യേന സർവ്വമിദം തതം
സ്വകർമ്മണാ തമഭ്യർച്ച്യ സിദ്ധിം വിന്ദതി മാനവഃ.
(ഗീത. 18. 45, 46.)

അമ്പത്തഞ്ചാം ശ്ലോകത്തിൽ 'താത്വികമായിട്ട് എന്നെ അറിഞ്ഞു് എന്നിൽ അവൻ പ്രവേശിക്കുന്നു' (തതോ മാം തത്ത്വതോ ജ്ഞാത്വാ വിശതേ തദനന്തരം.) എന്നിപ്രകാരം ജ്ഞാനനിഷ്ഠ(തത്ത്വജ്ഞാനം)യാണ് ഒടുവിലത്തെ സാധനമെന്നു വിശദമാക്കുകയും ചെയ്യുന്നു. ജ്ഞാനനിഷ്ഠാലക്ഷണമായിരിക്കുന്ന സിദ്ധിയെ നൈഷ്കർമ്മ്യസിദ്ധി എന്നും പറയുന്നു. എന്തുകൊണ്ടെന്നാൽ ജ്ഞാനി ഒന്നും ചെയ്യുന്നില്ല, താൻ നിഷ്ക്രിയാത്മാവായ ബ്രഹ്മംതന്നെ എന്ന് അറിഞ്ഞുകൊണ്ടിരിക്കുന്നു. ഈ ബ്രഹ്മദർശനംകൊണ്ടുള്ള നൈഷ്കർമ്മ്യസിദ്ധിയാണ് മനുഷ്യജീവിതത്തിന്റെ ലക്ഷ്യം.

ഈ നാലു യോഗങ്ങളിൽക്കൂടി ജീവിതലക്ഷ്യം പ്രാപിച്ചിട്ടുള്ളവനെയാണ് ഗീതയിൽ സ്ഥിതപ്രജ്ഞനെന്നും യോഗാരൂഢനെന്നും ഗുണാതീതനെന്നും മററും പറഞ്ഞിട്ടുള്ളതു്. അവനാണ് ഈ ലോകത്തിൽ ജീവിതം ചരിതാർത്ഥമാക്കിയിട്ടുള്ള ധന്യപുരുഷൻ. അതുകൊണ്ട് തങ്ങളുടെ മനോഗതിക്കും സ്വഭാവത്തിനും അനുസരിച്ചുള്ള യോഗം അനുഷ്ഠിച്ച് ജീവിതത്തെ സാധനാമയമാക്കിത്തീർത്തു്, ജീവിതസാഫല്യം നേടുവാൻ ഓരോരുത്തരും ശ്രമിക്കേണ്ടതാണ്.

# ശ്രീരാമകൃഷ്ണലീലയുടെ സവിശേഷതകൾ

**തുളസീതീൎത്ഥൻ**

ഭഗവാൻ ശ്രീരാമകൃഷ്ണദേവനെ ലോകമൊട്ടുക്കും ഈശ്വരാവതാരമായി ഇന്നു് ആരാധിച്ചുവരുന്നുണ്ടു്. ധൎമ്മസംസ്ഥാപനത്തിനായി ജന്മമെടുക്കുന്ന അവതാരപുരുഷന്മാരെപ്പററിയും അവരുടെ യുഗംതോറുമുള്ള ധൎമ്മങ്ങളെപ്പററിയും എല്ലാ കാലങ്ങളിലും എല്ലാ ശാസ്ത്രശാഖകളിലും പരാമൎശങ്ങളുണ്ടായിട്ടുണ്ടെന്നു് ശ്രീ ശാരദാനന്ദ സ്വാമികൾ തന്റെ 'ലീലാപ്രസംഗ'ത്തിൽ സവിസ്തരം പ്രതിപാദിക്കുന്നുണ്ടു്. വേദങ്ങളിൽ അവതാരം എന്ന പദപ്രയോഗമില്ലെങ്കിലും ആപ്തപുരുഷന്മാരായ ഋഷീശ്വരന്മാരെ അവതാരങ്ങളായിക്കണ്ടു് ആരാധിച്ചുപോന്നിരുന്നു. സാംഖ്യശാസ്ത്രത്തിൽ അവതാരങ്ങൾക്കു് പല പേരുകൾ നല്കിയിട്ടുള്ളതായിക്കാണാവുന്നതാണു്. അവതാരങ്ങളുടെ ധൎമ്മത്തേയും അതിനു് വേണ്ടി സ്വീകരിച്ച ശക്തിയേയും കണക്കാക്കി അധികാരിപുരുഷൻ, കല്പനിയാമക ഈശ്വരൻ, പ്രകൃതിലീനപുരുഷൻ, ഈശ്വരകോടി എന്നിങ്ങനെ വ്യത്യസ്തഭാവസംജ്ഞകൾ കല്പിക്കപ്പെട്ടു കാണുന്നുണ്ടു്. ഈശ്വരാവതാരംതന്നെയാണു് ഗുരുരൂപത്തിൽ ആവിൎഭവിക്കുന്നതെന്ന വിശ്വാസം ധ്യാനസമാധികളിൽക്കൂടി വേദകാലഘട്ടത്തിൽ സത്യാന്വേഷികൾ സാക്ഷാത്തായി അനുഭവിച്ചിരുന്നു.

ഈ വിശ്വാസം ഉപനിഷദ് – ദൎശനകാലഘട്ടങ്ങളിലൂടെ വികാസം പ്രാപിച്ചു് 'അവതാരം' എന്ന സങ്കല്പത്തിനു് നമ്മുടെ മനസ്സിൽ വ്യക്തമായ ധാരണ വളൎന്നതു് പുരാണേതിഹാസകാലഘട്ടത്തിലായിരുന്നു. നിൎഗ്ഗുണബ്രഹ്മത്തെ സഗുണമായിട്ടും നിരാകാരസത്യത്തെ സാകാരേശ്വരനായിട്ടും ഉപാസിച്ചു് സാക്ഷാത്കരിക്കാമെന്നും അഭവപ്പെട്ടു. ഭക്തികാലഘട്ടത്തിൽ പ്രത്യേകിച്ചും ഇതിനു് സ്ഥിരപ്രതിഷ്ഠ ലഭിക്കുകയും ചെയ്തു. (കാലഘട്ടങ്ങളുടേയും പ്രസ്ഥാനങ്ങളുടേയും വിഭജനം നമ്മുടെ സൗകൎയ്യത്തെ മുൻനിൎത്തി മാത്രമാണു്; അവയ്ക്കു് സത്യത്തിൽ വേർതിരിവുണ്ടെന്നു് വിവക്ഷയില്ല.) ഇവിടെ ഈശ്വരൻ ഭക്തനു് കരുണാമൂൎത്തിയായ ഭഗവാനായി ദൎശനം കൊടുത്തു് അഭയമരുളുന്നു. എത്രതന്നെ താഴ്ന്ന നിലയിലായാലും ശരി, അശരണരായ ജനങ്ങളെ ജഗന്നിയന്താവു് അപാരകരുണാഹേതുവായി കരകാണാത്ത ദുഃഖക്കടലിനപ്പുറമെത്തിക്കുമെന്നു് സാക്ഷാത്കാരത്തിലൂടെ ഭഗവദ്ഭക്തന്മാൎക്കു് ബോധമുറച്ചു. സൎവ്വജ്ഞത്വവും സൎവ്വശക്തിത്വവും ഒരിടത്തു്; ജീവന്മാരുടെ ദുഃഖത്തിൽനിന്നുയരുന്ന അപാരകരുണ മറുവശത്തു്: ഇവ സമ്മേളിക്കുമ്പോഴാണു് ഭഗവാൻ മാനുഷരൂപം ധരിച്ചു് നമ്മുടെയിടയിലേയ്ക്കിറങ്ങിവന്നു ലീലയാടുന്നതു്.

അത്തരമൊരവതാരമായിരുന്നു ഭഗവാൻ ശ്രീരാമകൃഷ്ണദേവൻ. ആപ്തപുരുഷൻ, കല്പനിയാമക ഈശ്വരൻ, പ്രകൃതിലീനപുരുഷൻ, പരമഗുരു, അധികാരിപുരുഷൻ എന്നിങ്ങനെ ഏതു നിലയിൽ നിന്നായാലും, എല്ലാ നിലകളിൽക്കൂടി നോക്കിയാലും, അവിടുന്നു് ഈശ്വരാവതാരമാണു്. ഇതാദ്യമായി പ്രഖ്യാപിച്ചതു് ഭൈരവിബ്രാഹ്മണി വിളിച്ചുകൂട്ടിയ പണ്ഡിതസദസ്സായിരുന്നു. ഭാരതീയദൎശനങ്ങളിൽ പ്രവീണരായ പല പണ്ഡിതന്മാരും ഭഗവാന്റെ ശിഷ്യന്മാരും ഭക്തന്മാരുമായ തപസ്വികളും ഇതംഗീകരിച്ചിട്ടുമുണ്ടു്. മഹാസമാധിക്കു് തൊട്ടുമുമ്പു് ഭഗവാൻതന്നെ ഇക്കാൎയ്യം നരേന്ദ്രനു് ബോദ്ധ്യപ്പെടുത്തിക്കൊടുത്തിട്ടുമുണ്ടു്, '' ........അസിതോ ദേവലോ വ്യാസഃ സ്വയം ചൈവ ബ്രവീഷി മേ'' എന്നു് അൎജ്ജുനൻ ശ്രീകൃഷ്ണന്റെ സ്വരൂപം വൎണ്ണിക്കുന്നതുപോലെ.

എന്നിരിക്കിലും ശ്രീരാമനെപ്പോലെയും ശ്രീകൃഷ്ണനെപ്പോലെയും ശ്രീരാമകൃഷ്ണദേവനെ ഈശ്വരാവതാരമായി അംഗീകരിക്കാനും ആരാധിക്കാനും വിഷമിക്കുന്നവരുണ്ടു്. ഗുരുവായൂരോ തിരുപ്പതിയോപോലെ ഏതെങ്കിലും ശ്രീരാമകൃഷ്ണക്ഷേത്രത്തെ പുണ്യതീൎത്ഥമായിക്കണക്കാ

ക്കാനും മനസ്സിന്ന് വിഷമം തോന്നുന്നവരുണ്ട്. സുഖത്തിനും ശാന്തിക്കും എവിടേയോ അപൂർണ്ണത അവശേഷിക്കുന്നു. അതു് സ്വാഭാവികമാണു താനും, അതിലൊട്ടും അപാകതയുമില്ല. ഇതൊരിടത്തു്. മറുവശത്തു്, വിവേകാനന്ദനിർമ്മലാനന്ദാദി സന്ന്യാസിശിഷ്യന്മാരുടേയും നാഗമഹാശയാദി ഗൃഹസ്ഥശിഷ്യന്മാരുടേയും സ്വാനുഭവങ്ങൾ. 'അവതാരം' എന്ന വിശേഷണം അവിടുത്തെ അനന്തമഹിമയ്ക്കു്, അപ്രമേയതയ്ക്കു് കളങ്കം ചേർക്കലാണു്, അവയെ വിലകുറച്ചു് കാണിക്കുകയാണു്. കാണാനാവാത്ത എത്രയോ നക്ഷത്രങ്ങൾ ആകാശത്തുണ്ടെന്നിരിക്കെ, ലക്ഷം നക്ഷത്രങ്ങളുണ്ടെന്നു് പറയുംപോലെ, അവതാരമെന്നതു് ഭഗവാന്റെ തടസ്ഥലക്ഷണം മാത്രമാണെന്നാണു് അവരുടെ മതം. നിർമ്മലാനന്ദസ്വാമികൾ ഒരിക്കൽ പ്രസ്താവിച്ചതു്, ''അവിടുന്നു് അവതാരത്തേക്കാൾ എത്രയോ വലുതാണു്. സ്വാമിജിയാണു് അവതാരം. ശ്രീരാമകൃഷ്ണദേവനാകട്ടെ, അതിനിടംകൊടുത്ത മഹാശക്തിയും'' എന്നാണു്. പൂർണ്ണാവതാരമായ ശ്രീകൃഷ്ണനുണ്ടായിട്ടും ശ്രീരാമകൃഷ്ണദേവനെ 'അവതാരവരിഷ്ഠൻ' എന്നാണു് വിവേകാനന്ദസ്വാമികൾ വിശേഷിപ്പിച്ചിരിക്കുന്നതു്. സ്വാമിജി പറയുന്നു, ''അവിടുന്നു് കഴിഞ്ഞ എല്ലാ അവതാരങ്ങളേക്കാളും ചൈതന്യമുററ അവതാരമായിരുന്നു. ശ്രീരാമകൃഷ്ണദേവനെപ്പോലെ പൂർണ്ണാവതാരം ഇതിന്നു് മുമ്പു് ഉണ്ടായിട്ടില്ല....'' ഇവ വെറും വാക്കുകളല്ല, മററവതാരങ്ങളെ താഴ്ത്താനുമല്ല. ഒററനോട്ടത്തിൽ വളരെ സാധാരണമെന്നു് മാത്രം തോന്നിയേയ്ക്കാവുന്ന ഭഗവാന്റെ അവതാരമാഹാത്മ്യത്തിലേയ്ക്കും സവിശേഷതകളിലേയ്ക്കും നമ്മുടെ ശ്രദ്ധ തിരിയാൻ ഇത്തരം വർണ്ണനകൾ സഹായിക്കുന്നു.

എല്ലാ അവതാരങ്ങളുടേയും മുഖ്യോദ്ദേശ്യം ധർമ്മസംസ്ഥാപനം തന്നെയെങ്കിലും ശ്രീരാമകൃഷ്ണദേവൻ അതു നിർവ്വഹിച്ചതു് സവിശേഷരീതിയിലായിരുന്നു. അതിന്നു് കാരണം പാശ്ചാത്യപരിഷ്കാരം ഭാരതീയസംസ്കാരത്തിന്നെതിരെ നടത്തിയ വെല്ലുവിളിയും കടന്നാക്രമണവുമായിരുന്നു. ഇവിടെ ധർമ്മഗ്ലാനിയല്ല, ബോധപൂർവ്വമായ ധർമ്മധ്വംസനവും ധർമ്മതിരസ്കരണവുമായിരുന്നു നടന്നതും നടപ്പാക്കിവന്നതും. ബംഗാളിൽനിന്നാരംഭിച്ച ഈ പരിഷ്കാരഭ്രമത്തെ, സംസ്കാരനിന്ദയെ, അവിടംമുതൽതന്നെ നശിപ്പിക്കാൻവേണ്ടിയല്ലേ വംഗദേശത്തെ ഭഗവാൻ തന്റെ അവതാരലീലാരംഗമായിത്തിരഞ്ഞെടുത്തതു് എന്നു് തോന്നിപ്പോകും. സംസ്കാരലോപത്തിന്നു് ഏററവും പററിയ തന്ത്രമായിരുന്നു 1836_ൽ മെക്കാളെപ്രഭു അവതരിപ്പിച്ച വിദ്യാഭ്യാസസമ്പ്രദായം. ഭഗവാന്റെ അവതാരം അതേ കൊല്ലത്തിൽതന്നെ ഉണ്ടായതും കേവലം യാദൃച്ഛികമായിരിക്കുമോ? മതം വെറും അന്ധവിശ്വാസങ്ങളും അനാചാരങ്ങളുമാണെന്നും ഹിന്ദുമതം കാലഹരണപ്പെട്ട പഴഞ്ചരക്കാണെന്നുമുള്ള അഭ്യസ്തവിദ്യരുടെ വാദത്തെയും വിശ്വാസത്തേയും ഖണ്ഡിച്ചതു് സാധനാനുഷ്ഠാനങ്ങളെക്കൊണ്ടും അനുഭവസാക്ഷാത്കാരങ്ങളിൽകൂടിയുമാണു്. ആധുനികഭൌതികശാസ്ത്രങ്ങളിലെന്നപോലെ മതത്തിലും ആദ്ധ്യാത്മികതയിലും നിരീക്ഷണപരീക്ഷണങ്ങളും സത്യദർശനവുമുണ്ടെന്നു് കാണിച്ചു് ഹിന്ദുമതം സനാതനവും നിത്യനൂതനവുമാണെന്നു് തെളിയിച്ചു. ശ്രീരാമകൃഷ്ണദേവൻ ഈശ്വരനുണ്ടെന്നു് തെളിയിച്ചതു് തർക്കംകൊണ്ടോ വാദകോലാഹലങ്ങളിൽകൂടിയോ അല്ല, ഈശ്വരദർശനത്തിൽകൂടിയാണു്; മാത്രമല്ല, നിരീശ്വരരുടെ ഇടയിൽ സ്വയം ഈശ്വരനായി ജീവിച്ചുകൊണ്ടുംകൂടിയാണു്. മതവും ഈശ്വരനും വെറും ഊഹാപോഹങ്ങളോ കാല്പനികകഥകളോ അല്ല, മറിച്ചു് അനുഭവസിദ്ധമാണെന്നു് ശാസ്ത്രബുദ്ധി നിറഞ്ഞ സ്വാമിജിയെ ബോദ്ധ്യപ്പെടുത്തിയതോടെ ഭഗവാന്റെ ധർമ്മസംസ്ഥാപനത്തിന്റെ നാന്ദി കുറിച്ചു.

ഭഗവാന്റെ ബാല്യകാലലീലകളെല്ലാം സർവ്വേശ്വരന്റെ ശക്തിയേയോ സിദ്ധിയേയോ പ്രകടിപ്പിക്കുന്നതിന്നു് പകരം അവിടുത്തേയ്ക്കു് സഹജമായ ഈശ്വരബോധത്തെ പ്രകാശിപ്പിക്കുന്നതായിരുന്നു. 'യത്ര യത്ര മനോ യാതി തത്ര തത്ര സമാധയഃ' എന്നതായിരുന്നു ഭഗവാന്റെ ജീവിതത്തിലെ നിത്യേനയുള്ള സവിശേഷത. എത്രയോ ജന്മങ്ങളിലെ നിരന്തരസാധനകൾകൊണ്ടു് കിട്ടിയേക്കാവുന്ന സമാധ്യവസ്ഥ വെറുമൊരു സൂചനകൊണ്ടു് (ഉദാ: ശിവന്റെ വേഷം കെട്ടിയ സമയത്തു്, മത്സ്യങ്ങൾ കുളത്തിൽ നീന്തിക്കളിക്കുന്നതു് കണ്ടപ്പോൾ, ഭക്തിഗാനം കേൾക്കുമ്പോൾ, വെള്ളപ്പക്ഷികൾ

നീലാകാശത്തു പറക്കുന്നതു കണ്ടപ്പോരം) ഭഗവാന് ലബ്ധമാകുന്നു. അകമ്മായത്തദേഹനും ആജന്മപൂണ്ണസിദ്ധനുമായ അവിടുന്ന് സാധകനല്ല, സാധ്യവസ്തുതന്നെയാണെന്ന് ഈ ലീല വെളിപ്പെടുത്തുന്നു. 12 കൊല്ലം നീണ്ടുനിന്ന അവിടുത്തെ അത്ഭുതകരമായ സാധനാകാലഘട്ടം ഭഗവാനെസ്സംബന്ധിച്ചല്ല, നമ്മെസ്സംബന്ധിച്ചാണ് അത്ഥവത്തായിത്തീരുന്നതു്. സാധനാനുഷ്ഠാനത്തിൻെറ പരമപ്രാധാന്യവും ഉത്തമസാധകൻെറ ഭാവവുമാണ് ഈ ജീവിതം നമ്മെ പഠിപ്പിക്കുന്നതു്.

ശ്രീബുദ്ധന് തൻെറ ജീവിതകാലസാധനകൊണ്ട് ഒരേയൊരു സമ്പ്രദായത്തിൽമാത്രം സാക്ഷാത്കാരം നേടാൻ സാധിച്ചപ്പോരം ശ്രീരാമകൃഷ്ണദേവൻ സിദ്ധിനേടാത്ത സമ്പ്രദായമില്ല, അനുഭവിക്കാത്ത ഈശ്വരഭാവമില്ല, സാക്ഷാത്കരിക്കാത്ത ദേവീദേവന്മാരില്ല. നിമ്മലാനന്ദസ്വാമികരം ചിത്രീകരിച്ചതുപോലെ ഭഗവാൻ 'ആദ്ധ്യാത്മികപരീക്ഷണശാല'യായിരുന്നു. ഭാരതീയങ്ങളും ഭാരതബാഹ്യങ്ങളുമായ എല്ലാ മതസമ്പ്രദായങ്ങളിൽക്കൂടിയും യാത്ര ചെയ്തു് ഈശ്വരസക്ഷാത്കാരം നേടിയ മററൊരുദാഹരണം ഒരിക്കലും ഒരിടത്തും കാണാവുന്നതല്ല. എല്ലാ ആദ്ധ്യാത്മികശാസ്ത്രശാഖകരംക്കും സാധുതയും പ്രാമാണ്യവും നല്കിക്കൊണ്ടായിരുന്നു അവിടുത്തെ സാധനാ–സാക്ഷാത്കാരസമ്പ്രദായം. ഇതിനുശേഷം ഹിന്ദുമതം പഴഞ്ചനാണ്, അപ്രായോഗികമാണ്, അശാസ്ത്രീയമാണ് എന്നാക്ഷേപിക്കാൻ വയ്യാതായി.

ശ്രീരാമകൃഷ്ണദേവൻെറ സവിശേഷതകളിലൊന്ന് അവിടുന്ന് സവ്വദേവദേവീസ്വരൂപനും സവ്വാവതാരസാരനുമായി എന്നുള്ളതാണ്. എല്ലാ ഉപാസകക്കും ഇഷ്ടമൂത്തിയായി അവിടുന്ന് വിരാജിച്ച്, അവരവരുടെ ഇഷ്ടദേവതയായി ദശനം കൊടുത്തനുഗ്രഹിക്കുന്നു. ഭഗവാനിൽനിന്ന് എല്ലാ ദേവീദേവന്മാരും ഉത്ഭവിക്കുന്നതായും വിലയം പ്രാപിക്കുന്നതായും കാണാം. പ്രപഞ്ചത്തിൻെറ മാത്രമല്ല, എല്ലാ ദേവതകളുടെയും പ്രഭവസ്ഥിതിലയങ്ങരം ഭഗവാനിൽതന്നെയെന്ന് കാണാം. ''മുപ്പതുകോടി ഭാരതീയരുടെ രണ്ടായിരം കൊല്ലത്തെ ആദ്ധ്യാത്മികതയുടെ പൂത്തീകരണമാണ്'' ഭഗവാനെന്നും അവിടുത്തെ വണ്ണിക്കേണ്ടതു് ''Man-gods'' എന്ന വ്യാകരണവിരുദ്ധമായ പുതിയ പദംകൊണ്ടാണെന്നും പറഞ്ഞുവെച്ച റൊമാൻ റോളാങ്ങ് ഒരു കത്തിൽ ഭഗവാനെ സ്തുതിക്കുന്നതു്, ''ഒരു മഹാത്മാവുമായും താരതമ്യപ്പെടുത്താൻ വയ്യാത്ത അത്ഭുതകരമായ ആദ്ധ്യാത്മികപ്രതിഭാസം'' എന്നീ വാക്കുകളിൽക്കൂടിയാണ്.

സവ്വധമ്മസമന്വയമാണല്ലോ ഭഗവാൻെറ അവതാരധമ്മത്തിലെ മുഖ്യാംശം. ഇതു് വികൃതമായ തുന്നിച്ചേക്കലുകരം വഴിയല്ല, പ്രത്യേകതകരംക്ക് കോട്ടംതട്ടാതെ, അവയെ തള്ളിക്കളയാതെ മതസാരാംശത്തെ സ്വാംശീകരിച്ച്, സമന്വയിപ്പിക്കുകയായിരുന്നു. അനുഭവസാക്ഷാത്കാരമായിരുന്നു അതിനു് പ്രമാണവും. ഒരു മതം, ഒരു ദൈവം — പക്ഷെ എൻേറതുമാത്രം എന്ന സമന്വയമാഗ്ഗത്തിൽനിന്ന് എത്ര വിഭിന്നം! ''മതങ്ങളുടെ അസ്ഥിപഞ്ജരങ്ങരം നിരന്നിരുന്ന വട്ടമേശസമ്മേളന''വുമല്ലായിരുന്നു ഭഗവാൻെറ ധമ്മസമന്വയം. ''ഏകം സത് വിപ്രാ ബഹുധാ വദന്തി'' എന്ന വേദസമ്മതമായ സത്യദശനത്തിൻെറ അനുഭൂതിയിൽനിന്നുള്ള വിളംബരമായിരുന്നു അതു്. എല്ലാ മതങ്ങളും സാധനാസമ്പ്രദായങ്ങളും ശരിയാണെന്ന് തൻെറ ഗുരുക്കളായ ഭൈരവിബ്രാഹ്മണിയേയും തോതാപുരിസ്വാമിയേയും ബോദ്ധ്യപ്പെടുത്തി പരമഗുരുവായി അവിടുന്ന് വിളങ്ങുന്നു.

മായാസിദ്ധാന്തത്തെക്കുറിച്ച് എത്രയെത്ര പ്രബന്ധങ്ങളുണ്ടെങ്കിലും ശ്രീരാമകൃഷ്ണൻെറ നിവ്വചനത്തോളം സരളവും സ്പഷ്ടവുമായതു് മററൊന്നില്ല. കാമിനീകാഞ്ചനമാണ് മായ, അവയുടെ ത്യാഗം അഥവാ അവയോടുള്ള സംഗത്യാഗം മോക്ഷവും. കാമിനീകാഞ്ചനത്യാഗത്തിൻെറ ഉത്തമോദാഹരണമായിരുന്നു ഭഗവാൻെറ ജീവിതം. 'ഭൃശം കാമിനീം കാഞ്ചനം കിഞ്ചനാഽപ്യസ്പൃശൻ സുപ്തികാലേഽപിയോഽഭ്രദസംഗഃ' എന്ന് മഹാകവി കുട്ടമത്തു് ഭഗവാനെ സ്തുതിക്കുന്നു. ഇങ്ങനെ ഭഗവാൻെറ അവതാരലീലകളോരോന്നും സവിശേഷത നിറഞ്ഞതാണ്. ഓരോരുത്തക്ക് ഓരോന്ന് കൂടുതൽ ആകഷികമായിത്തോന്നാമെന്നേയുള്ളൂ. ഏതെങ്കിലുമൊന്നുതന്നെ അവിടുന്ന് അവതാരവരി

ഷ്ടനാണെന്നു് വിളിച്ചോതുന്നു. വിവിധ ഭാവങ്ങളിൽ ഒരുപോലെ പൂർണ്ണത പ്രകാശിപ്പിച്ചതുകൊണ്ടായിരിക്കാം, സ്വാമിജി ഭഗവാനെ അങ്ങനെ വർണ്ണിച്ചിട്ടുള്ളതു് എന്നു് ഊഹിക്കാം. മനുഷ്യൻ; ഈശ്വരൻ; സാധകൻ, സിദ്ധൻ; ഗൃഹസ്ഥൻ, സന്ന്യാസി; ഗുരു, ശിഷ്യൻ; ഭക്തൻ, ജ്ഞാനി എന്നീ നിലകളിലെല്ലാം ശ്രീരാമകൃഷ്ണൻ സർവ്വർക്കും ആദർശഭൂതനും സമാദരണീയനുമാണു്, അവിടത്തെ അപ്രമേയതസ്സു് അവയോരോന്നും തെളിവുമാണു്. വീര്യപരാക്രമങ്ങൾ കാണിക്കാതെ, അത്ഭുതസിദ്ധികൾ പ്രകടിപ്പിക്കാതെ, പണ്ഡിതോചിതം പ്രസംഗിക്കാതെ, പുസ്തകമെഴുതാതെ ശുദ്ധാനുരാഗശൃംഖലകൊണ്ടു് സർവ്വരേയും തന്നിലേക്കാകർഷിച്ചു. പ്രത്യേകമായ മതമോ സിദ്ധാന്തമോ സ്ഥാപിക്കാതെ, അവിടുന്നു് ഓരോ ഗൃഹവും തപോവനമാക്കി. അവിടത്തെ കൃപാവർഷം നമ്മിലെന്നും ചൊരിയട്ടെ.

---

# ഭഗവദ്ഗീതാപ്രചാരണം

## (ചില ആക്ഷേപങ്ങളും സമാധാനവും)

**കെ. ജനാർദ്ദനൻതമ്പാൻ**

കഴിഞ്ഞ (ജൂൺ) ലക്കം പ്രബുദ്ധകേരളത്തിൽ ''ഭഗവദ്ഗീത'' എന്ന ശുദ്ധാനന്ദസ്വാമികളുടെ മുഖപ്രസംഗം വായനക്കാർക്കു ശ്രദ്ധേയമായിട്ടുണ്ടാവും. അതു വായിച്ചപ്പോൾ എന്റെ മനസ്സിലുദിച്ച അഭിപ്രായം ഞാൻ ഇവിടെ രേഖപ്പെടുത്തുവാൻ ആഗ്രഹിക്കുകയാണു്. പ്രസ്തുത ലേഖനത്തിൽ സൂചിപ്പിച്ച 'സാമൂഹ്യശാസ്ത്രവാദി'കളുമായുള്ള സംവാദത്തിൽ ഈ ലേഖകനും ഭാഗഭാക്കായിരുന്നു എന്നതാണു് ഇതെഴുതുവാൻ പ്രേരകമായിത്തീർന്നതു്.

''ജീവിതയാഥാർത്ഥ്യങ്ങളെ അവഗണിയ്ക്കലും 'വിരക്തസന്ന്യാസ'ത്തെ പുകഴ്ത്തലുമാണു് സാമ്പ്രദായിക ഗീതാപ്രചരണത്തിന്റെ പോക്കു്. ശാസ്ത്രസങ്കേതശബ്ദജാലത്താൽ ഇക്കാണുന്നതും കേൾക്കുന്നതുമെല്ലാം ഇല്ലാത്തതു് — വെറും മിഥ്യ — എന്നു സമർത്ഥിക്കലും, 'ആത്മബ്രഹ്മൈക്യം' എന്ന 'വേദാന്തം' പ്രസംഗിയ്ക്കലും മാത്രമാണു് ഈ 'ഗീതാജ്ഞാനയജ്ഞ'ങ്ങൾ. ഇതൊക്കെ സമുദായത്തിനു് അതിന്റെ ഇന്നത്തെ ദുരിതങ്ങളെ നേരിട്ടു തരണം ചെയ്യുവാൻ വല്ലതും ഉപകരിക്കുന്നുണ്ടോ? സ്വതന്ത്രഭാരതത്തിൽ ഭാരതീയ സംസ്കാരത്തിനും വിശിഷ്യ ഹിന്ദുസമുദായത്തിനും നാശകരമായി ഉണ്ടായിക്കൊണ്ടിരിക്കുന്ന അധഃപതനത്തെ തടയുവാൻ എത്രകണ്ടു പ്രയോജനപ്പെടുന്നുണ്ടു് ഈ ഗീതാജ്ഞാനയജ്ഞങ്ങൾ? ഹിന്ദുമതവിശ്വാസികളുടെ ഉത്കർഷം സാധിക്കുവാൻ എന്നതുവിട്ടു് ഈ രാജ്യത്തിൽ അവരുടെ നിലനിൽപ്പു് ഉറപ്പിയ്ക്കുവാൻപോലും സഹായകമാകുന്നുണ്ടോ ഈ പഴയ ഗതാനുഗതിക ഗീതാവേദാന്തപ്രഭാഷണങ്ങൾ?'' നാട്ടിലിന്നു നടമാടുന്ന നഗ്നയാഥാർത്ഥ്യങ്ങളുടെ ദുരന്തതകൾ കണ്ടു് 'കാർപ്പണ്യദോഷോപഹതോ'ത്സാഹരായ ആ യുവസുഹൃത്തുക്കളിൽനിന്നു് ഇങ്ങനെയൊക്കെയാണു് ആക്ഷേപങ്ങൾ പുറപ്പെട്ടതു്.

ഈ ചെറുപ്പക്കാരാരും നിരീശ്വരന്മാരോ നാസ്തികന്മാരോ അല്ലതന്നെ. എന്നാൽ ഭൂരിപക്ഷസമുദായത്തിന്റെ ആത്മഹത്യാപരമായ ഉണർവ്വില്ലായ്മ, ഒരുമയില്ലായ്മ, അതിന്റെ നിരവധി അന്ധമൂഢവിശ്വാസങ്ങൾ, ഇതുകളോടു പല വാറും ഏറ്റുമുട്ടി തങ്ങളുടെ ഉത്സാഹയോഗം 'വിഷാദയോഗ'മായി മാറിയിരിക്കുകയാണു് ഈ യുവാക്കൾക്കു്. സ്വതേ കർമ്മനിരതരായ ഇവരുടെ ഈ വിഷാദയോഗമാണു് അവരെക്കൊണ്ടു് 'ഗീതയെ ഒരധ്യാത്മശാസ്ത്രമെന്ന നിലയിൽനിന്നു് ഒരു സാമൂഹ്യശാസ്ത്രമെന്ന നിലയിലേയ്ക്കു്'' കൊണ്ടുവരികയാണു് ഇന്നു വേണ്ടതു് എന്നവരെ പറയിപ്പിച്ചതു്.

പ്രസ്തുത പ്രശ്നങ്ങളെപ്പററി ഗീതതന്നെ എന്തു പറയുന്നു എന്നുള്ള വിവിക്തവിചാരത്തിൻെറ സർവ്വസ്വീകാര്യമായ ഫലമാണ് പ്രബുദ്ധകേരളത്തിലെ മുൻചൊന്ന മുഖപ്രസംഗം.

''ഹിന്ദുമതത്തിന്നു പ്രമാണഭൂതമായ ഒരു മുഖ്യഗ്രന്ഥമാണല്ലോ ഗീത'' എന്ന അതിലെ പ്രഥമവാക്യംതന്നെ ഓർമ്മിപ്പിയ്ക്കുലും ഒരു ഹാനവുമാണ് ആ ആക്ഷേപക്കാരായ ഹിന്ദുയുവാക്കൾക്ക്. എന്തു് ഓർമ്മിപ്പിക്കുന്നു ? ''വേദവേദാന്തങ്ങളിൽ പ്രതിപാദിച്ചിട്ടുള്ള മഹനീയ തത്ത്വസിദ്ധാന്തങ്ങളുടെ എല്ലാം പ്രായോഗിക രൂപത്തെ കാണിച്ചുതരുന്നതാണ് ഗീത'' എന്നും, ''ലൌകികജീവിതത്തിൽ ഒരുവന്നു് നേരിടേണ്ടിവരുന്ന പ്രതിസന്ധികളെ തൻെറ ആദ്ധ്യാത്മികജീവിതത്തിന്നു ഹാനികരമാകാത്തവിധം എങ്ങനെ നേരിട്ടു വിജയം നേടാമെന്നാണ് ഗീത പ്രധാനമായും ഉപദേശിയ്ക്കുന്നതു്'' എന്നും. ഈ ഓർമ്മിപ്പിക്കൽ ആ ആക്ഷേപങ്ങൾക്കു തക്കതായ മറുപടിയാണ്. ഗീത വേണ്ടുംവണ്ണം പഠിയ്ക്കുകയാണെങ്കിൽ കാണാം ഹിന്ദുമതപ്രമാണഗ്രന്ഥമായ ഭഗവദ്ഗീത ലൌകികജീവിതത്തേയോ സമുദായാഭ്യുദയാദിയേയോ അവഗണിയ്ക്കുന്നില്ല എന്ന്. പ്രത്യുത, നമുക്കു നമ്മുടെ ജീവിതവിഷമങ്ങളെ നേരിട്ടു വിജയം വരിയ്ക്കാവുന്നതു് — വിജയം വരിയ്ക്കേണ്ടതു്— എങ്ങനെ എന്നുകൂടി ഗീത ഉപദേശിയ്ക്കുന്നു. പക്ഷെ അതിലെ പ്രധാനമായ ഒരു സംഗതി ഓർമ്മിപ്പിച്ചിട്ടുണ്ട്: അവനവൻെറ ''ആദ്ധ്യാത്മികജീവിതത്തിന്നു ഹാനികരമാവാത്തവിധം'' വേണം നാം നമ്മുടെ ലൌകികസാമൂഹികദുരിതപ്രതിസന്ധികളേയും നേരിട്ടു വിജയം നേടുവാൻ. ഭഗവദ്ഗീതയുടെ ഈ ''ആദ്ധ്യാത്മിക പ്രാധാന്യം'' ഓർമ്മവെയ്ക്കണം പരിഷ്ക്കർത്താക്കളെല്ലാം — ഭാരതീയസംസ്കാരത്തേയും ഹിന്ദുമത സനാതനധർമ്മത്തേയും കുറിച്ച് അഭിമാനം കൊള്ളുന്ന യുവപരിഷ്ക്കർത്താക്കൾ വിശേഷിച്ചും. ലൌകികഭൌതികാഭ്യുദയങ്ങളിൽ ഭാരതത്തിന്നുണ്ടായിരുന്ന ''സുവർണ്ണയുഗ''ത്തിൽപ്പോലും ഭാരതം അതിൻെറ പ്രത്യേകതയായ ''ആദ്ധ്യാത്മികത''യ്ക്കായിരുന്നു പ്രാധാന്യം കല്പിച്ചിരുന്നതു്. ഓരോ രാജ്യത്തിന്നും അതിൻേറതായ വ്യക്തിത്വം ഉണ്ട്. അതു സജീവമായി നിലനിർത്തുകയും വേണം. ഭാരതത്തിൻെറ അന്യാദൃശവും അത്യുൽകൃഷ്ടവുമായ വൈശിഷ്ട്യം—മററു നാടുകൾക്കും ഉദാരമായി ഭാരതത്തിന്നു നല്കാവുന്ന നിത്യശാന്തിസന്ദായകമായ നിരതിശയസംഭാവന — അതിൻെറ ആദ്ധ്യാത്മികനേട്ടങ്ങളാണ് എന്നു സ്വാമി വിവേകാനന്ദൻ വളരെ വ്യക്തമാക്കിയിട്ടുണ്ടു. സോഷ്യലിസവും സ്ഥിതിസമത്വവും മററും നടപ്പിലാക്കേണ്ടതുതന്നെ. പക്ഷെ അതു നമ്മുടെ പ്രാജ്ഞരായ പൂർവ്വപിതാക്കൾ — ''വസുധൈവകുടുംബക''ത്തെ ദർശിച്ച ഋഷികൾ — നിഖിലജീവിതാധിഷ്ഠാനമായ അദ്വൈതാത്മ പരമസത്യത്തെ ദർശിച്ച ഋഷികൾ — നിർദ്ദേശിച്ചിട്ടുള്ള മാർഗ്ഗത്തിലൂടെയാവണം. ചരിത്രപരവും മററുമായ കാരണങ്ങളാൽ—'കാലേന മഹതാ'— നഷ്ടപ്രായമായിട്ടുള്ള ആ ആർഷപ്രബോധിതമായ ആദ്ധ്യാത്മികത നാം വീണ്ടെടുക്കേണ്ടിയിരിയ്ക്കുന്നു. എല്ലാ ഉൺമകളുടേയും നന്മകളുടേയും മൂലവും ആലംബവുമായ അധ്യാത്മസത്യബോധം നാടാകെ പ്രചരിപ്പിച്ചു ജനതയെ പ്രബുദ്ധമാക്കിക്കൊണ്ടു വേണം ഇവിടെ സോഷ്യലിസവും മറേറതു ഭൌതികപരിവർത്തനവും വരുത്തിത്തീർക്കുക. ഇതാണ് ഭാരതത്തിൻെറ സ്വഭാവ—സ്വധർമ്മാനസൃതകർമ്മമാർഗ്ഗം. ''സ്വധർമ്മേ നിധനം ശ്രേയഃ പരധർമ്മോ ഭയാവഹഃ'' എന്നാണ് ഗീതാവാക്യം.

സ്വാമി വിവേകാനന്ദൻെറ അപ്രകാരമുള്ള സന്ദേശം അസ്വതന്ത്രഭാരതത്തിൽ മുഴങ്ങി. അസ്വാതന്ത്ര്യത്തിൽ വശംകെട്ടുകിടന്ന ഭാരതം അതു കേട്ടുണന്നു. ഭാരതത്തിൻെറ അസ്വാതന്ത്ര്യമൊടുക്കി മാതൃഭൂമിയെ സ്വതന്ത്രയാക്കുവാനായി ഉയിർക്കൊണ്ട ദേശീയ കോൺഗ്രസ്സിൻെറ ആദ്യകാല നേതാക്കളേവരും സ്വാമി വിവേകാനന്ദൻെറ ആ സന്ദേശോപദേശങ്ങൾ ചെവിക്കൊള്ളുകയും അതിൻവണ്ണംതന്നെ സ്വാതന്ത്ര്യസമരപ്രസ്ഥാനം നയിയ്ക്കുകയും ചെയ്തു. ആധ്യാത്മികവും നൈതികവുമായ ആ സ്വാതന്ത്ര്യസമരസമ്പ്രദായം ഇന്നു് ലോകശാന്തി കൈവരുത്തുവാനുള്ള ഏക നിദർശനമായി നിലകൊള്ളുന്നു. ആധുനികലോകത്തിൽ ഭാരതത്തിൻെറ ആധ്യാത്മികതയെ ഉൾക്കൊണ്ടു് ജനതോദ്ധാരകങ്ങളായ മഹത്കർമ്മങ്ങൾ നിർവ്വഹിച്ച ശ്രീ തിലകൻ, ശ്രീ അരവിന്ദമഹർഷി, മഹാത്മാ ഗാന്ധി എന്നിവർക്കു പ്രചോദനവും പ്രബോധനവും നല്കിയതു് മുഖ്യമായി ഭഗവദ്ഗീതയാ

യിരുന്നു എന്നു നമ്മുടെ യുവാക്കൾ ഓർത്തിരുന്നാൽ നന്ന്.

ഇവിടെയാണ് സ്വാമിയുടെ ആ പ്രഥമ വാക്യത്തിൽ ഉണ്ടെന്നു പറഞ്ഞ ആ 'ആഹ്വാനം' പ്രസക്തമാവുന്നത്. പക്ഷെ വാചികമായിട്ടല്ല, ധ്വനിതമായിട്ടാണ് ആ ആഹ്വാനം. അതിതാണ്. ഹിന്ദുമതത്തിൻെറ പ്രമാണഭൂതമായ മുഖ്യഗ്രന്ഥമായ ഭഗവദ്ഗീതയെ ശരിക്കും പഠിച്ചു മനസ്സിലാക്കണം. "കാർപ്പണ്യദോഷോപഹത"രായി വെറും വിഷാദപ്രതിഷേധാദിയിൽ മുഴുകിക്കഴിയുന്ന നമ്മുടെ യുവാക്കൾ. ഇതെടുത്തു പറയാൻ കാരണമുണ്ട്. ഭാരതീയസംസ്കൃതിയേയും വിശിഷ്യ ഹിന്ദുമതധർമ്മങ്ങളേയും ഉദ്ധരിക്കുവാനും കാത്തുരക്ഷിക്കുവാനും വേണ്ടി ഇന്നു പല സംഘങ്ങളും പരിഷത്തുകളും മിഷൺകളും ഉത്ഭവിച്ചിട്ടുണ്ട്. നിരവധി യുവാക്കൾ ഈ സംഘങ്ങളിൽ അംഗങ്ങളായുണ്ട്. കൃച്ഛ്റകർമ്മങ്ങൾക്കു തയ്യാറുമാണവർ. എന്നാൽ അവരിൽ അധികം പേരും ഭഗവദ്ഗീതയെപ്പോലുള്ള തത്ത്വപ്രതിപാദകഗ്രന്ഥങ്ങളെക്കുറിച്ചു വ്യക്തവും പര്യാപ്തവുമായ അറിവുള്ളവരല്ല. അതു നേടുവാൻ തക്കവണ്ണം സാവധാനം ഇരുന്നു വായിച്ചു ചിന്തിക്കുന്നവരുമല്ല അവർ. ബഹിർമ്മുഖമായ, പ്രകടനാത്മകമായ, കർമ്മങ്ങളിൽ അവർ ഉത്സാഹികളാണ്. അന്തർമുഖമായ, ഏകാന്തമായ, ബുദ്ധിവിവേകവികസനപരമായ, പഠനചിന്തനങ്ങളിൽ അവർക്കു താല്പര്യമില്ല. ഒരു ഉദാഹരണം പറയാം. ഹിന്ദുസമാജസംരക്ഷണത്തിന്നായുള്ള ഒരു സംഘത്തിലെ ചില യുവാക്കൾക്ക് ഒരിക്കൽ ഞാൻ ഒരു പ്രബുദ്ധകേരളം ലക്കം കൊടുത്തു. "മാസികപതിവായിത്തരാം. നിങ്ങൾ ഇതു വായിക്കുക," എന്നു ഞാൻ ആവശ്യപ്പെട്ടു. രണ്ടുമൂന്നുമാസം അവർ എൻെറ അടുക്കൽ വന്നു മാസിക മേടിച്ചു കൊണ്ടുപോയി. പിന്നെ അവരുടെ വരവില്ലാതായി. കാരണമെന്തെന്നു ഞാനന്വേഷിച്ചു. "ഞങ്ങളുടെ ചെറുപ്പക്കാർക്ക് ഈ മാസികയിലെ ലേഖനങ്ങളൊന്നും മനസ്സിലാവുന്നില്ല. ആർക്കും അതിൽ രസം തോന്നുന്നില്ല," എന്നാണ് ആ നേതാക്കൾ പറഞ്ഞത്. ഭഗവദ്ഗീതയിലെ താത്ത്വികപ്രധാനങ്ങളായ ഒരു പത്തു ശ്ലോകം അർത്ഥഗ്രഹണത്തോടെ പഠിച്ചിട്ടുണ്ടോ എന്ന് ഈ യുവസുഹൃത്തുക്കളോടു ചോദിച്ചാൽ "ഇല്ല" എന്നായിരിക്കും അവർ പറയുക. (അസത്യം പറയാൻ മടിയുണ്ട് എന്നുള്ള ഒരു സംസ്കാരാവശിഷ്ടം ഇവരിലുണ്ടെന്നുള്ളത് ആശാവഹമാണ്.) മററൊരു കാര്യം കൂടി ഇവിടെപ്പറയട്ടെ. സംഘം കൂടുമ്പോൾ അഭിനന്ദനീയമായ അച്ചടക്കവും കർമ്മവീര്യവും പ്രകടിപ്പിക്കുന്ന ഈ യുവാക്കൾക്ക് അവരുടെ സാധാരണ പെരുമാററങ്ങളിൽ, സ്വകാര്യജീവിതത്തിൽ, ആ അച്ചടക്കവും കർമ്മവീര്യകുശലതകളും നിലനിർത്താൻ ആവുന്നില്ല. സ്വകാര്യജീവിതത്തിൽ അവർ വൈകാരികവും മററുമായ ക്ഷോഭങ്ങൾക്കു വശംവദരായിക്കാണുന്നു. എന്താണിതിന്നു കാരണം? അവരുടെ അച്ചടക്കശിക്ഷണങ്ങൾ അവരുടെ വ്യക്തിത്വത്തിൻെറ ബാഹ്യതലത്തെ – ദേഹപ്രാണേന്ദ്രിയങ്ങളെ – മാത്രമേ സ്പർശിക്കുന്നുള്ളു. സുശിക്ഷണം, യഥാർത്ഥവിദ്യാവിനയം, മനോബുദ്ധിവൃത്തികളേയും സുനിയതങ്ങളാക്കേണ്ടിയിരിക്കുന്നു. അതിന്നു ഭഗവദ്ഗീതയെപ്പോലുള്ള "ബ്രഹ്മവിദ്യ"യായ ആധ്യാത്മികശാസ്ത്രം വേണ്ടുംവണ്ണം പഠിക്കുകതന്നെ വേണം. അതിന്നുള്ള ആഹ്വാനമാണ് സ്വാമിയുടെ ഉപന്യാസത്തിൽ ധ്വനിതമായിട്ടുള്ളത്.

ആ പഠനം എങ്ങനെ വേണമെന്നും സ്വാമികൾ സ്പഷ്ടമായിപ്പറയുന്നുണ്ട്. "ഗീതയെ ഒരാധ്യാത്മികശാസ്ത്രമെന്ന നിലയിൽനിന്ന് ഒരു സാമൂഹ്യശാസ്ത്രമെന്ന നിലയിലേയ്ക്കു കൊണ്ടുവരുന്നത്" ശരിയല്ല. അതാവശ്യവുമില്ല എന്നു സ്വാമികൾ വ്യക്തമാക്കുന്നുണ്ട്. "നിത്യാനിത്യവസ്തുവിവേകംകൊണ്ട് ജീവിതലക്ഷ്യം ഭൌതികമല്ല, ആധ്യാത്മികമാണ് എന്ന് ഉറപ്പുവരുത്തി അതനുസരിച്ചു നാം ചെയ്യുന്ന കർമ്മങ്ങളെല്ലാം ആദ്ധ്യാത്മികസാധനയാക്കിത്തീർത്ത് ജീവിതം സാർത്ഥകവും ധന്യവുമാക്കാനാണ് ശ്രീകൃഷ്ണൻ ഗീതയിലൂടെ നമ്മെ ആഹ്വാനം ചെയ്യുന്നത്. ഭഗവാൻ ഒന്നിനേയും നിന്ദിക്കുകയോ നിരാകരിക്കുകയോ ചെയ്യുന്നില്ല. എല്ലാററിനേയും ഉദാത്തീകരിച്ച് ജീവിതലക്ഷ്യപ്രാപ്തിക്ക് ഉപയുക്തമായ രീതിയിൽ ഊർജ്ജസ്വലമാക്കിത്തീർക്കുവാൻ ഉപദേശിക്കുകയാണ് ചെയ്യുന്നത്." ഈ വസ്തുതകൾ ശരിയായി മനസ്സിലാക്കിയാൽ നമ്മുടെ ആ യുവസുഹൃത്തുക്കളുടെ മിക്ക ആക്ഷേപങ്ങളും തെററിദ്ധാരണകളും നീങ്ങും. "ഗീത ഒരു മോക്ഷശാസ്ത്രമായി വ്യാ

ഖ്യാനിക്കുവാൻ ശ്രമിച്ചുകൊണ്ടിരുന്നതിന്റെ ഫലമാണ് ഇന്നു് ഹിന്ദുസമുദായത്തിന്നുണ്ടായിട്ടുള്ള അധഃപതനം മുഴുവൻ'' എന്ന വാദം ഒരു തെററിദ്ധാരണയുടെ ഫലമാണ് എന്നു സ്വാമികൾ യുക്തിപൂർവ്വം അവരെ ബോധിപ്പിക്കുന്നു. ''ആചാര്യന്മാർ ആലോചിച്ചുറപ്പിച്ചുവെച്ചിട്ടുള്ള ഗീതാസന്ദേശത്തെ തന്റെ ജീവിതത്തിൽ പകർത്തുക''യാണു വേണ്ടതു് എന്നു സ്വാമികൾ സൌമ്യമായി അനുശാസിക്കുന്നു. ''മററു മതാനുയായികളുടെ ഇടയിൽ കാണുന്നതുപോലുള്ള സാമുദായികൈക്യം ഹിന്ദുക്കളുടെ ഇടയിൽ കാണാത്തതു് ഗീതയെ സാമൂഹ്യശാസ്ത്രമായി പഠിപ്പിക്കാത്തതുകൊണ്ടാണു്'' എന്ന ആക്ഷേപത്തിന്റെ നിരാസ്പദത്വവും സ്വാമികൾ ബോധ്യമാക്കുന്നുണ്ടു്. പ്രാസംഗികമായി, ഗീതയിലെ 'ചാതുർവ്വർണ്ണ്യവ്യവസ്ഥയുടെ സർവ്വാദരണീയ' സനാതന ധർമ്മത്വവും, അതിനെ തെററിദ്ധരിച്ചും വ്യഭിചരിച്ചുമുണ്ടായ ജാതിവിഭാഗജാതീയ ചിന്തനങ്ങളുടെ ദോഷങ്ങളും സ്വാമികൾ ചൂണ്ടിക്കാട്ടിയിരിക്കുന്നു.

ചുരുക്കത്തിൽ, നമ്മുടെ സർവ്വതോമുഖമായ അഭ്യുദയത്തിന്നും പരമമായ നിഃശ്രേയസത്തിന്നും ഒരുപോലെ പ്രയോജനപ്പെടുന്ന ഒരു പ്രമാണശാസ്ത്രഗ്രന്ഥമാണ് ഭഗവദ്ഗീത എന്നു സ്വാമികൾ സമർത്ഥിച്ചിരിക്കുന്നു. എന്നാൽ ഭഗവദ്ഗീത സർവ്വോപരി ഉപനിഷത്താണ്, ബ്രഹ്മവിദ്യയാണ്, യോഗശാസ്ത്രമാണ്. അതിനാൽ ഭഗവദ്ഗീതയെ പ്രാജ്ഞഗുരുഭൂതന്മാർ നിർദ്ദേശിച്ചിട്ടുള്ള പഠനപദ്ധതിയനുസരിച്ചുവേണം പഠിക്കുവാൻ എന്നാണ് സ്വാമികൾ തീർത്തുപറയുന്നതു്. അദ്ദേഹം തന്റെ ഉപന്യാസം ഉപസംഹരിക്കുന്നതു ശ്രീ ഗീതാസന്ദേശവാക്യമായിട്ടാണ്. കേൾക്കുക: ''നീ ചെയ്യുന്ന സകല കർമ്മങ്ങളും ഈശ്വരാർപ്പിതമായി, ആദ്ധ്യാത്മികസാധനയായി, നിഷ്കാമമായി, നിസ്വാർത്ഥമായി ചെയ്യുക. നിന്റെ പ്രവൃത്തിരംഗം രാഷ്ട്രീയമോ, സാമുദായികമോ, വിദ്യാഭ്യാസപരമോ, സാമ്പത്തികമോ, വ്യാവസായികമോ ഏതു തന്നെ ആയിക്കൊള്ളട്ടെ, ഒന്നും വിരോധമില്ല. എന്തു ചെയ്താലും ഈശ്വരാർപ്പണമായി, നിഃസ്വാർത്ഥമായി, 'ബഹുജനഹിതായ ബഹുജനസുഖായ' ചെയ്യുക; അതുകൊണ്ടു മനസ്സു രാഗദ്വേഷവിമുക്തമാകും, ശുദ്ധമാകും. ശുദ്ധമായ മനസ്സുകൊണ്ടു് ഈശ്വരനെക്കാണാം, നിത്യാനന്ദമനുഭവിക്കാം. അതാണു് മനുഷ്യജന്മത്തിന്റെ ലക്ഷ്യം. ഈശ്വരദർശനം ലഭിച്ചശേഷം, ഈശ്വരൻ ആദേശിക്കുന്നുവെങ്കിൽ, പിന്നേയും ലോകസംഗ്രഹാർത്ഥം എന്തു കർമ്മവും ചെയ്യാം.''

---

''വലിയൊരു ചളിക്കുണ്ടുണ്ടു് മുമ്പിൽ; സൂക്ഷിക്കുക. അതിൽ പലരും വീണു നശിക്കുന്നുണ്ടു്. ഇതാണു് ആ കുണ്ടു്, ഹിന്ദുക്കളുടെ മതം വേദത്തിലോ പുരാണത്തിലോ ഭക്തിയിലോ മുക്തിയിലോ അല്ല, അതു് ചോററുകലത്തിൽ കടന്നിരിക്കുന്നു. ഹിന്ദുമതം തത്ത്വവിചാരത്തിലോ ജ്ഞാനമാർഗ്ഗത്തിലോ അല്ല, 'എന്നെ തൊടരുതു്, എന്നെ തൊടരുതു്'' എന്നതിലാണു്. അത്രയേയുള്ളു. ഈ ഘോരമായ വാമാചാരത്തിൽ, അസ്പൃശ്യങ്ങളിൽ, വീണു നശിക്കാതിരിക്കാൻ സൂക്ഷിച്ചുകൊള്ളുക. 'ആത്മവത്സർവ്വഭൂതേഷു' (സർവ്വഭൂതങ്ങളേയും സ്വാത്മാവിനെപ്പോലെ ദർശിക്കണം) എന്നതു പുസ്തകങ്ങളിൽമാത്രം വർത്തിച്ചാൽ മതിയോ? ദരിദ്രക്കു് ഒരു അപ്പക്കഷണം കൊടുക്കുവാൻ സാധിക്കാത്തവരാണോ മോക്ഷം നല്കാൻ പോകുന്നതു്! അന്യന്റെ നിശ്വാസത്താൽ അശുദ്ധരാകുന്നവർക്കു് മററുള്ളവരെ പരിശുദ്ധരാക്കുവാൻ സാധിക്കുമോ? 'എന്നെത്തൊടരുതു്'' എന്നതു് ഒരു തരം മാനസികരോഗമാണു്. വികാസം ജീവിതവും സങ്കോചം മരണവുമാണു്. സ്നേഹം വികാസവും സ്വാർത്ഥം സങ്കോചവുമാണു്. അതുകൊണ്ടു് ഒരൊററ ജീവിതനിയമം സ്നേഹമത്രെ. സ്നേഹിക്കുന്നവൻ ജീവിക്കുന്നു; സ്വാർത്ഥപരൻ മരിച്ചുകൊണ്ടിരിക്കുന്നു. അതുകൊണ്ടു് സ്നേഹത്തിന്നുവേണ്ടി ജീവിക്കുക; എന്തെന്നാൽ ജീവിക്കാൻ ശ്വസിക്കേണ്ടതുപോലെതന്നെ ജീവിതത്തിന്റെ ഒരൊററ നിയമം സ്നേഹമത്രെ. ഇതുതന്നെ നിഷ്കാമപ്രേമം, കർമ്മം മുതലായവയുടെ രഹസ്യം.''

—വി. സാ. സ. V. 329.

ഐതരേയോപനിഷത്പ്രവചനം – 4

# ജീവസൃഷ്ടി

## വിദ്യാനന്ദതീർത്ഥപാദസ്വാമികൾ

ഐതരേയോപനിഷത്തിൽ ലോകത്തെ സൃഷ്ടിക്കണമെന്നുള്ള ഈക്ഷണം മുതൽ പുരുഷ ശരീരത്തിൽ പ്രവേശിച്ചതുവരെയുള്ള ഭാഗത്തിൽ ഈശ്വരസൃഷ്ടിയെപ്പററിയാണ് വിവരിച്ചതു്. ആ ഈശ്വരൻ പുരുഷദേഹത്തിൽ പ്രവേശിച്ച് ബദ്ധനായി സംസാരക്ലേശങ്ങളനുഭവിച്ചതിനുശേഷം ആദ്ധ്യാത്മികസാധനകൾകൊണ്ട് മുക്തനായിത്തീരുന്നിടംവരെയുള്ള ഭാഗമാണ് ഒന്നാമദ്ധ്യായത്തിൽ ഇനിയും വിവരിക്കുവാൻ പോകുന്നതു്. അതിനു് ജീവസൃഷ്ടിയെന്നു പറയുന്നു.

> ഈക്ഷണാദിപ്രവേശാന്താ സൃഷ്ടിരീശേന കല്പിതാ
> ജാഗ്രദാദിവിമോക്ഷാന്തഃ സംസാരോ ജീവകല്പിതഃ.

എന്നു് പഞ്ചദശി ചിത്രദീപപ്രകരണത്തിൽ ഈ വിഷയം പ്രതിപാദിക്കുന്നു. ''അവനു് ഇവിടെ മൂന്നു വാസസ്ഥാനങ്ങളും മൂന്നു സ്വപ്നങ്ങളും ഉണ്ടു്. ഇതു വാസസ്ഥാനമാകുന്നു. ഇതു വാസസ്ഥാനമാകുന്നു. ഇതു വാസസ്ഥാനമാകുന്നു.'' (1. 3. 12.) ഇവിടെ വാസസ്ഥാനമെന്നു പറയുന്നതു് ജാഗ്രദവസ്ഥയിൽ വലത്തെ കണ്ണും സ്വപ്നാവസ്ഥയിൽ കണ്ഠവും സുഷുപ്താവസ്ഥയിൽ ഹൃദയപത്മവുമാണ്.

> നേത്രസ്ഥം ജാഗരിതം വിദ്യാത്
> കണ്ഠേ സ്വപ്നം സമാദിശേത്
> സുഷുപ്തം ഹൃദയസ്ഥം തു
> തുരീയം മൂർദ്ധ്നി സംസ്ഥിതം.

എന്നുള്ള ബ്രഹ്മോപനിഷദ്വാക്യം ഇതിനു പ്രമാണമാണ്. മൂന്നു സ്വപ്നങ്ങൾ ജാഗ്രത്തും, സ്വപ്നവും, സുഷുപ്തിയും ആകുന്നു. ജാഗ്രത്തിൽ ജീവൻ വിശ്വനെന്ന പേരിൽ വെളിയിലുള്ള വിഷയഭോഗങ്ങൾ അനുഭവിക്കുന്നു. അപ്പോൾ ജീവന്റെ പ്രധാന വ്യവഹാരകേന്ദ്രം തലച്ചോറാണ്. അതിനെ ഉദ്ദേശിച്ചാണ് നേത്രമെന്നു സൂചിപ്പിക്കുന്നതു്. സ്വപ്നത്തിൽ ബാഹ്യേന്ദ്രിയങ്ങളുടെ വ്യാപാരം വിരമിക്കുമ്പോൾ ജീവൻ ഉപബോധമനസ്സിൽ സഞ്ചയിച്ച വാസനകളെ ഉത്തേജിപ്പിച്ച് കണ്ഠസ്ഥാനമായ ചെറുതലച്ചോറിൽ നൂതനലോകം സൃഷ്ടിച്ച് സൂക്ഷ്മഭോഗങ്ങൾ അനുഭവിച്ചുകൊണ്ടിരിക്കുന്നു. സുഷുപ്തിയിൽ മനസ്സും വാസനകളും ലയിച്ച് ജീവൻ ഹൃദയപത്മത്തിൽ കാരണശരീരമായ അജ്ഞാനത്തോടു ചേർന്ന് ആത്മാവിൽ വിശ്രമിക്കുന്നു. സ്വപ്നാഭിമാനിയായ ജീവനെ തൈജസനെന്നും സുഷുപ്താഭിമാനിയായ ജീവനെ പ്രാജ്ഞൻ എന്നും പറയുന്നു. ഈ മൂന്നവസ്ഥകളും ആത്മസ്വരൂപത്തിൽ കല്പിതമാകയാൽ സ്വപ്നമെന്നാണ് വ്യവഹരിക്കപ്പെടുന്നതു്. സ്വപ്നം അനുഭവകാലത്തു് ജാഗ്രത്തും വാസ്തവവുമാണെന്നു തോന്നിയാലും ഉണരുമ്പോൾ അതു് അസത്യമായിരുന്നുവെന്ന് അനുഭവപ്പെടുമല്ലോ. അതുപോലെ ജാഗ്രത്തു്, സ്വപ്നം, സുഷുപ്തി ഈ മൂന്ന് അവസ്ഥകളും സർവ്വസാക്ഷിയും നിത്യവുമായ ആത്മസ്വരൂപം അറിയുമ്പോൾ – ആത്മാനുഭൂതിയാകുന്ന പരജാഗ്രത്തിൽ എത്തുമ്പോൾ – സ്വപ്നതുല്യം അസത്യമായിരുന്നുവെന്ന് ബോധിക്കപ്പെടും. ഈ ആത്മാനുഭൂതി, ഗുരുമുഖത്തുനിന്നും വേദാന്തവാക്യങ്ങൾ ശ്രവിച്ച് മനനനിദിദ്ധ്യാസങ്ങൾവഴി നിർവ്വികല്പസമാധിയും വ്യുത്ഥാനദശയിൽ അദ്വൈതാത്മതത്ത്വനിർണ്ണയവും സമ്പാദിച്ച ഉത്തമാധികാരികൾക്കു മാത്രമേ ഉണ്ടാവുകയുള്ളൂ. അങ്ങനെയുള്ള സമാധിയും ആത്മാനുഭൂതിയും സഹസ്രാരപത്മത്തിലാണ് വിളങ്ങുന്നതെന്ന് ഉദ്ധൃതമായ ബ്രഹ്മോപനിഷദ്വാക്യത്തിലെ 'തുരീയം മൂർദ്ധ്നി സംസ്ഥിതം' എന്ന ഭാഗം വ്യക്തമാക്കുന്നു. ബ്രഹ്മാനുഭൂതി സിദ്ധിച്ച ജീവന്റെ സ്വരൂപമാണ് അടുത്ത മന്ത്രത്തിൽ പ്രതിപാദിക്കുന്നതു്. 'ജീവസ്വരൂപത്തിൽ ദേഹത്തിൽ പ്രവേശിച്ച ആത്മാവു് ഭൂതങ്ങളേയും പ്രാണികളേയും വേർതിരിച്ചു നോക്കി. ലോകത്തിൽ ആത്മാ

വല്ലാതെ സാരമായി മറെറാന്നെന്താണുള്ളത്? പിന്നീട് അവൻ ഈ പുരുഷനെത്തന്നെ സർവ്വവ്യാപിയായ ബ്രഹ്മമായി അറിഞ്ഞു, ഞാൻ ബ്രഹ്മത്തെ സാക്ഷാത്കരിച്ചു എന്ന്.' (1.3.13) അജ്ഞാനം നിമിത്തമുണ്ടായ സംസാരക്ലേശത്തിൽ നീറി ഒടുവിൽ വിഷയവിരക്തനായി വിവേകിയായിത്തീർന്ന ജീവൻ കരുണാനിധിയായ ഗുരുവിൻെറ കൃപാപൂർവ്വമുള്ള വേദാന്തോപദേശങ്ങൾ കേട്ട് അന്തർമ്മുഖമായിത്തീർന്ന്, സ്വയം ചിന്തിച്ചപ്പോൾ ലോകത്തിലുള്ള സർവ്വ ചരാചരവസ്തുക്കളും ഒരേ ആത്മാവാണെന്നും ആ ആത്മാവുതന്നെയാണ് താനെന്നും അയാൾക്ക് അനുഭവപ്പെട്ടു എന്നുമാണ് ഈ ഉപനിഷദ്വാക്യം സ്പഷ്ടമാക്കുന്നത്. ''അതുകൊണ്ട് അവന്ന് ഇദന്ദ്രൻ എന്ന പേരുണ്ടായി. ഇദന്ദ്രൻ എന്നുള്ളത് അവൻെറ പ്രസിദ്ധമായ പേരാകുന്നു. ഇങ്ങനെ ഇദന്ദ്രനായിട്ടുള്ള അവനെ പരോക്ഷമായി ഇന്ദ്രൻ എന്നു പറയുന്നു. എന്തുകൊണ്ടെന്നാൽ ദേവന്മാർ പരോക്ഷപ്രിയരാകുന്നു.'' (1.3.14.) തുടങ്ങിയുള്ള ഉപനിഷദ്വാക്യങ്ങളാണിത്. ഈ പ്രപഞ്ചത്തെ ബ്രഹ്മസ്വരൂപമായി ദർശിച്ചതുകൊണ്ട് ആത്മാവിന്ന് ഇദന്ദ്രൻ എന്നൊരു പേരു സിദ്ധിച്ചുവെന്നും അതാണ് ക്രമേണ ഇന്ദ്രനായിത്തീർന്നതെന്നും ഈ വാചകത്തിൽനിന്നും മനസ്സിലാക്കാം.

വിവേകിയായ ജീവൻ സത്യം ഇന്നത് അസത്യം ഇന്നത് എന്ന് പരിശോധിച്ച് അസത്യത്തെ തള്ളി സത്യം തൻെറ ആത്മസ്വരൂപമാണെന്നറിഞ്ഞ് തൃപ്തനാകുന്നു. ഓരോ പദാർത്ഥത്തെയും പരിശോധിച്ചു നോക്കുമ്പോൾ അവയിൽ സദ്ഭാവവും ചിദ്ഭാവവും ആനന്ദഭാവവും നാമവും രൂപവും അനുഭവപ്പെടും. നാമരൂപങ്ങൾ മാറുന്നതും സച്ചിത്സുഖഭാവം മാറാത്തതുമാണ്. ഈ സച്ചിത്സുഖഭാവത്തേയും നാമരൂപങ്ങളേയും പരിശോധിക്കുമ്പോൾ ബാഹ്യപ്രപഞ്ചവിഷയങ്ങളും ഇന്ദ്രിയങ്ങളും ചിത്തവൃത്തികളും തുടങ്ങി അറിയപ്പെടുന്നവ എല്ലാം തന്നെ നാമരൂപങ്ങളായും അവയെ പ്രകാശിപ്പിക്കുന്ന അറിവ് സച്ചിത്സുഖസ്വരൂപമായ താനായും വേർപെടും. ആ താനാണ് നിത്യവും പൂർണ്ണവുമായ ബ്രഹ്മം. നാമരൂപങ്ങൾ അതിൽ കല്പിതവും. ബ്രഹ്മരൂപമായ എന്നിൽ അദ്ധ്യസിക്കപ്പെടുന്ന നാമരൂപങ്ങളാണ് സൃഷ്ടിയെന്നു പറയപ്പെടുന്നത്.

സൃഷ്ടിർനാമ ബ്രഹ്മരൂപേ സച്ചിദാനന്ദവസ്തുനി
അബ്ധൗ ഫേനാദിവത് സർവ്വനാമരൂപപ്രസാരണാ.

എന്ന ആപ്തവാക്യം ഈ പരമാർത്ഥമാണ് വിളംബരം ചെയ്യുന്നത്.

## സൃഷ്ടി എപ്പോൾ ? എങ്ങനെ ?

ബ്രഹ്മം പ്രപഞ്ചം സൃഷ്ടിച്ചത് എപ്പോഴാണെന്നും എങ്ങനെയാണെന്നും പലരും ചോദിക്കാറുണ്ട്. എപ്പോൾ എന്നത് കാലത്തേയും എങ്ങനെയെന്നത് കാരണത്തേയുമാണ് സൂചിപ്പിക്കുന്നത്. ബ്രഹ്മം മാത്രമുള്ളപ്പോൾ തദ്ഭിന്നമായി കാലമോ കാരണമോ ഇല്ല. ഒരു സംഭവത്തെ വെച്ചുകൊണ്ടാണല്ലോ കാരണത്തേയും കാലത്തേയും കല്പിക്കുന്നത്. പ്രപഞ്ചമുണ്ടായി എന്ന സംഭവത്തിൽ നിന്നാണ് കാരണത്തേയും കാലത്തേയുംപററി ഊഹിക്കുന്നത്. അതിനാൽ കാലവും കാരണവും സംഭവവും സാപേക്ഷവും ജീവകല്പിതവുമാണെന്നു തീരുമാനിക്കാം. പ്രപഞ്ചവും ജീവനും ഉണ്ടാകാതെ അതിനു കാരണമോ അതുണ്ടാകാനുള്ള കാലമോ ആ കാരണവും കാലവും ഇല്ലാതെ പ്രപഞ്ചമോ ജീവനോ ഉണ്ടാവുകയില്ല. അതുകൊണ്ട് സൃഷ്ടിയും അവയെ അപേക്ഷിച്ചുള്ള കാരണവും കാലവും ദേശവും മററും മായാകല്പിതമാണെന്ന് വേദാന്തശാസ്ത്രം ഉദ്ബോധിപ്പിക്കുന്നു.

ബീജസ്യാന്തരിവാങ്കുരോ ജഗദിദം
പ്രാങ്നിർവികല്പം പുനർ-
മായാകല്പിത ദേശകാല കലനാ
വൈചിത്ര്യചിത്രീകൃതം.

എന്ന് ശ്രീശങ്കരഭഗവത്പാദർ അരുളിച്ചെയ്യുന്നതു് ഈ വസ്തുതയാണ്. അതുകൊണ്ട് എപ്പോൾ ? എങ്ങനെ ? എന്നുള്ള ചോദ്യം വേദാന്തദൃഷ്ടിയിൽ ശരിയല്ലെന്നു കാണാം.

ബ്രഹ്മാനുഭൂതിയിൽ പ്രപഞ്ചസ്ഫുരണവും പ്രപഞ്ചാനുഭൂതിയിൽ ബ്രഹ്മസ്ഫുരണവും അനുഭവപ്പെടാറില്ല. അതിനാൽ ജ്ഞാനിക്കും മൂഢനും ഇങ്ങനെയുള്ള ചോദ്യം ഉണ്ടാവുകയില്ല. അവിദ്യാദശയിൽ വ്യാവഹാരികസത്യത്തെ അംഗീകരിച്ചുകൊണ്ടാണ് പ്രപഞ്ചത്തിൻെറ കാര്യകാരണഭാവത്തെക്കുറിച്ചു ചിന്തിക്കുന്നത്. അങ്ങനെയുള്ള ചിന്താസരണികളിൽക്കൂടി ജിജ്ഞാസുവിൻെറ ചിത്തത്തെ ബ്രഹ്മാകാരമാക്കിത്തീർക്കുന്നതിനുവേണ്ടി ഉപനിഷത്തുകളിൽ വിവിധ

രീതിയിലുള്ള സൃഷ്ടിപ്രക്രിയകൾ പ്രതിപാദിക്കപ്പെട്ടു കാണുന്നു. ബിംബഭൂതനായ ഈശ്വരന്റെ ഏകത്വവും സർവ്വജ്ഞത്വവും സർവ്വവ്യാപിത്വവും നിത്യമുക്തത്വവും പ്രപഞ്ചകർത്തൃത്വവും മററും സമ്മതിക്കുന്നതോടൊപ്പം പ്രതിബിംബഭൂതനായ ജീവന്റെ നാനാത്വവും അല്പജ്ഞത്വവും കർത്തൃത്വവും സുഖദുഃഖാദി ഭോക്തൃത്വവും സംസാരബദ്ധത്വവും മററുംകൂടി വേദാന്തശാസ്ത്രത്തിൽ സമ്മതിച്ചു പ്രതിപാദിക്കപ്പെടുന്നു. ബിംബം ഈശ്വരനും പ്രതിബിംബം ജീവനുമാണല്ലോ. മായയാകുന്ന ഉപാധിയോടുകൂടിയ ബ്രഹ്മചൈതന്യം ഈശ്വരനും അവിദ്യയാകുന്ന ഉപാധിയോടുകൂടിയ ബ്രഹ്മചൈതന്യം ജീവനുമാണ്. അതിനാൽ ഈശ്വരന്റെ ഏകത്വം സർവ്വജ്ഞത്വം മുതലായ ധർമ്മങ്ങളും ജീവന്റെ നാനാത്വം അല്പജ്ഞത്വം മുതലായ ധർമ്മങ്ങളും ഉപാധികൃതങ്ങളാണെന്നു മനസ്സിലാക്കണം. ഈശ്വരനിൽ ബിംബത്വവും ജീവനിൽ പ്രതിബിംബത്വവുംകൂടി വന്നുചേർന്നതു് ഉപാധിനിമിത്തമുള്ള ആരോപംകൊണ്ടാണ്. ഉപാധിയും അതിൽ ആരോപിക്കപ്പെട്ട ധർമ്മങ്ങളും സമ്യഗ്ജ്ഞാനത്തിൽ നശിക്കുമ്പോൾ ജീവനും ഈശ്വരനും നിരുപാധികവും നിഷ്കളവും ഏകവുമായ ബ്രഹ്മചൈതന്യമായി പ്രകാശിക്കും. അങ്ങനെയുള്ള ജ്ഞാനോദയം ഉണ്ടാകുന്നിടംവരെ ഒരു ജീവനെ സംബന്ധിച്ചിടത്തോളം ഈശ്വരനെപ്പോലെ ഈശ്വരസൃഷ്ടിയും അനാദിയും വ്യാവഹാരികസത്യവുമാണ്. അനാദിയായ ജീവന്റെ കർമ്മങ്ങൾക്കു് അനുരൂപമായ ഫലം നൽകുന്നതിനാണ് കർമ്മഫലദാതാവായ ഈശ്വരൻ നാനാതരത്തിലുള്ള ചരാചരപ്രപഞ്ചത്തെ സൃഷ്ടിക്കുന്നതു്. അതിനാൽ ഈശ്വരനിൽ വിഷമദൃഷ്ടിദോഷമില്ല. ലോകത്തിൽ ചിലർ സുഖികളായും ചിലർ ദുഃഖികളായും ചിലർ നിത്യരോഗികളായും ചിലർ അരോഗദൃഢഗാത്രന്മാരായും കാണപ്പെടുന്നു. ഇതുപോലെ എവിടെ നോക്കിയാലും വൈഷമ്യമേ കാണാനുള്ളു. ചില ജീവികളെ നിത്യദുരിതമനുഭവിക്കുന്നവരായും ചിലരെ നിത്യസംതൃപ്തന്മാരായും സൃഷ്ടിക്കുന്ന ഈശ്വരനു് പക്ഷപാതം ഉണ്ടെന്നു മാത്രമല്ല കരുണയില്ലെന്നുകൂടി നാസ്തികന്മാർ കൊട്ടിഘോഷിക്കാറുണ്ടു്. എന്നാൽ ജീവാനുഭവങ്ങളുടെ മുഖ്യകാരണം ആ ജീവസമൂഹങ്ങളുടെ കർമ്മമാണെന്നും സമദർശിയും നീതിശാലിയും പക്ഷപാതരഹിതനുമായ ഈശ്വരൻ ആ കർമ്മത്തിനനുസരിച്ചു കർമ്മഫലം നല്കുന്നതേയുള്ളുവെന്നുമാണ് ഉപനിഷത്തുകൾ അനുശാസിക്കുന്നതു്. അതിനാൽ നാസ്തികന്മാരുടെ ആരോപണം തെററാണെന്നു് മനസ്സിലാക്കണം.

സൃഷ്ടി, ക്രമസൃഷ്ടിയെന്നും യുഗപത്സൃഷ്ടിയെന്നും രണ്ടു വിധത്തിൽ ഉപനിഷത്തുകളിൽ വർണ്ണിക്കപ്പെടുന്നു. സ്വസങ്കല്പംകൊണ്ടു് ഈശ്വരൻ ആകാശം വായു തുടങ്ങിയ പദാർത്ഥങ്ങളെയെല്ലാം ക്രമമായി സൃഷ്ടിച്ചു എന്ന വർണ്ണന ക്രമസൃഷ്ടിയും ചരാചരാത്മകമായ പ്രപഞ്ചത്തെയെല്ലാം ഒരുമിച്ചു സൃഷ്ടിച്ചുവെന്ന വർണ്ണന യുഗപത്സൃഷ്ടിയുമാണ്. തൈത്തിരീയം മുതലായ ഉപനിഷത്തുകളിൽ ക്രമസൃഷ്ടിയാണ് പ്രതിപാദിക്കപ്പെട്ടിട്ടുള്ളതു്. എന്നാൽ 'സ ഇമാൻ ലോകാനസൃജത' എന്ന വാക്യത്തിൽ എല്ലാം ഒരുമിച്ചു സൃഷ്ടിച്ചിരിക്കുന്നതായി ഈ ഐതരേയോപനിഷത്തിൽ വർണ്ണിക്കപ്പെട്ടിട്ടുള്ളതു കാണാം. ഇതിൽത്തന്നെ പിന്നീടു് ക്രമസൃഷ്ടിയുടെ സൂചനയുമുണ്ടു്. സൃഷ്ടി മായാമയമായതുകൊണ്ടും സ്വപ്നത്തിൽ ഈ രണ്ടുപ്രകാരത്തിലുള്ള സൃഷ്ടിയും കാണപ്പെടുന്നതുകൊണ്ടും ക്രമസൃഷ്ടിയേയും യുഗപത്സൃഷ്ടിയേയും വേദാന്തികൾ സ്വീകരിക്കുന്നുണ്ടു്.

ഐതരേയോപനിഷത്തിൽ ഒന്നാംഖണ്ഡം ഒന്നാമദ്ധ്യായം രണ്ടാം വാക്യം മുതൽ ഒന്നാമദ്ധ്യായം മൂന്നാം ഖണ്ഡം പന്ത്രണ്ടാം വാക്യം വരെ സൃഷ്ടിപ്രക്രിയയാണ് വർണ്ണിക്കപ്പെട്ടിരിക്കുന്നതു്. അതുതന്നെയാണ് അദ്ധ്യാരോപവും. മൂന്നാംഖണ്ഡം 12, 13, 14 ഈ വാക്യങ്ങളിൽ ലയചിന്തവഴി അപവാദപ്രക്രിയ പ്രതിപാദിക്കപ്പെട്ടിരിക്കുന്നു. ഇവയെല്ലാംതന്നെ ഷഡ്വിധലിംഗങ്ങളിലുള്ള അഭ്യാസത്തിൽപ്പെടും. ഉപക്രമോപസംഹാരങ്ങൾ വഴി നിർണ്ണയിക്കപ്പെട്ട ബ്രഹ്മസ്വരൂപമായ ആത്മാവു് വ്യാവഹാരികദൃഷ്ടിയിൽ പ്രപഞ്ചത്തിന്റെ സൃഷ്ടിസ്ഥിതി സംഹാരകർത്താവാണെന്നും പരമാർത്ഥദൃഷ്ടിയിൽ സച്ചിദാനന്ദസ്വരൂപമായ പരമാത്മാവാണെന്നും അഭ്യാസംവഴി ഐതരേയോപനിഷത്തു് പ്രഖ്യാപിക്കുന്നു.

## സൃഷ്ടിയുടെ ഉദ്ദേശ്യം

ഹിന്ദുക്കളുടെ മൗലികപ്രമാണമായ ഉപനിഷത്തുകളിൽ പലവിധത്തിലുള്ള സൃഷ്ടിപ്രക്രിയ കാണുന്നതിനെക്കുറിച്ച് പാശ്ചാത്യരും പൗരസ്ത്യരുമായ പല പണ്ഡിതന്മാരും പല ആക്ഷേപങ്ങളും പുറപ്പെടുവിച്ചിട്ടുണ്ട്. പ്രത്യക്ഷസിദ്ധമായ പ്രപഞ്ചത്തിന്റെ ഉത്പത്തിയെക്കുറിച്ചു പോലും വേദങ്ങളിൽ ഐകരൂപ്യമില്ലെങ്കിൽ ആ വേദങ്ങളിൽപ്പറയുന്ന അപ്രത്യക്ഷങ്ങളായ മററു വിഷയങ്ങൾ വാസ്തവമാണെന്ന് ബുദ്ധിശാലികൾ എങ്ങനെ വിശ്വസിക്കും? എന്നും അവർ ചോദിക്കാറുണ്ട്. ഈ ചോദ്യം ശരിയോ തെറേറാ ആയിക്കൊള്ളട്ടെ. പക്ഷെ പ്രത്യക്ഷസിദ്ധമായ പ്രപഞ്ചത്തിന്റെ യഥാർത്ഥ സ്വരൂപമോ അസ്തിത്വമോ സ്ഥാപിക്കുവാനല്ല, ഉപനിഷത്തുകൾ സൃഷ്ടിപ്രക്രിയ പ്രതിപാദിച്ചിരിക്കുന്നത്. മാറിക്കൊണ്ടിരിക്കുന്ന ഈ പ്രപഞ്ചം സത്യമല്ലെന്നും മായികമാണെന്നും പൂർവ്വമഹർഷിമാർ ഉൾക്കണ്ണുകൊണ്ടറിഞ്ഞു. മായയുടെ വിലാസങ്ങളെല്ലാം മായാവിയുടെ അസ്തിത്വത്തെ ബോധിപ്പിക്കുന്നുണ്ടെന്നും ഋഷികൾ മനസ്സിലാക്കി. മായയിൽ കാണപ്പെടുന്ന ഒന്നിനുംതന്നെ വാസ്തവദൃഷ്ടിയിൽ കാര്യകാരണബന്ധമോ വ്യവസ്ഥയോ ഇല്ല. അതെല്ലാം മായാവിയുടെ മായാവൈഭവപ്രകടനം മാത്രമാണ്. അതുപോലെ നാനാതരത്തിൽ കാണപ്പെടുന്ന പ്രപഞ്ചപ്രതിഭാസങ്ങളും മായാവിയായ ഈശ്വരന്റെ മായാവിദ്യാപ്രദർശനങ്ങളാണെന്ന് പ്രാചീനമഹർഷിമാർ അവരുടെ പ്രാതിഭദൃഷ്ടികൊണ്ട് അറിയുകയുണ്ടായി. മായാനിർമ്മിതമായ പ്രപഞ്ചം മാറിക്കൊണ്ടിരിക്കുന്നതിനാൽ സത്തല്ല, അനുഭവപ്പെടുന്നതിനാൽ ആകാശകുസുമംപോലെ വെറും അസത്തുമല്ല. അതിനാൽ സത്തിൽനിന്നും അസത്തിൽനിന്നും വിലക്ഷണമായ പ്രപഞ്ചവും അതിന് ഉപാദാനകാരണമായ മായയും മിഥ്യയാണെന്നറിഞ്ഞ ഋഷീശ്വരന്മാർ ആ മായാവിലാസത്തിൽ ക്രമമായ വ്യവസ്ഥയോ അതിന്റെ ശരിയായ സ്വരൂപമോ ദർശിച്ച് സമയം കളയാതെ അതു് പ്രദർശിപ്പിക്കുന്ന മായാവിയായ ഈശ്വരനെ പരിചയപ്പെടുത്തിക്കൊടുക്കാനാണ് ശ്രമിച്ചതു്. ആ വിവരണമാണ് സൃഷ്ടിപ്രക്രിയാരൂപത്തിൽ ഉപനിഷത്തുകളിലെല്ലാം പ്രതിപാദിക്കപ്പെട്ടിരിക്കുന്നതു്. ഇത്രയുംകൊണ്ട് സൃഷ്ടിപ്രതിപാദനത്തിന്റെ ഉദ്ദേശ്യം ആ സൃഷ്ടി സത്യവും വ്യവസ്ഥാപിതവുമാണെന്നു സ്ഥാപിക്കാനല്ല, അതിലൂടെ ഈശ്വരന്റെ സ്വരൂപം വെളിപ്പെടുത്തുവാനാണ് ഉപനിഷത്തുകൾ ശ്രമിക്കുന്നതെന്ന് നാം മനസ്സിലാക്കണം.

തസ്മാത് സത്യാദിയാഥാത്മ്യം തസ്മാദിത്യേവമാദിനാ
വക്ഷ്യതേ ബ്രഹ്മണഃ സമ്യക്സൃഷ്ടിവ്യാജേന യത്നതഃ.

('തസ്മാദ്വാ ഏതസ്മാദാത്മന ആകാശഃ സംഭൂതഃ' എന്നുതുടങ്ങി ആകാശാദിഭൂതങ്ങൾ ക്രമേണ ഉണ്ടായതായി വർണ്ണിച്ചിരിക്കുന്നതു ബ്രഹ്മത്തിന്റെ സച്ചിദാനന്ദാദി സ്വഭാവം സൃഷ്ടിയെന്ന വ്യാജേന വ്യക്തമായി പ്രഖ്യാപിക്കുന്നതിനുവേണ്ടിയാണ്, അല്ലാതെ പ്രപഞ്ചത്തെ സ്ഥാപിക്കുവാനല്ല.)

എന്ന് സൃഷ്ടിപ്രതിപാദനത്തിന്റെ ഉദ്ദേശ്യത്തെക്കുറിച്ച് തൈത്തിരീയോപനിഷദ്ഭാഷ്യവാർത്തികത്തിൽ ശ്രീസുരേശ്വരാചാര്യസ്വാമികൾ പറഞ്ഞിട്ടുള്ളതു് ഈ അവസരത്തിൽ ശ്രദ്ധേയമാണ്.

ഖരകിരണസകാശേ വൻതമസ്സെന്നവണ്ണം
പരവെളിയിലിരിക്കാ വിഷ്ടപാലേഖ്യജാലം
പരമമതമിതത്രേ പാകമാവാതവർക്കായ്
മറകൾ ഭുവനസൃഷ്ടിപ്രക്രമം ചൊന്നതാമേ.

എന്ന് ശ്രീ പരമാനന്ദനാഥ്ജി ബ്രഹ്മാഞ്ജലിയിൽ പ്രസ്തുതവിഷയം എടുത്തു പറയുന്നുണ്ട്. ഈ ശാസ്ത്രവാക്യങ്ങൾകൊണ്ടു സിദ്ധിക്കുന്നതു്, ഉപനിഷത്പ്രതിപാദിതമായ സൃഷ്ടിപ്രക്രിയകൾക്ക് വൈവിദ്ധ്യമുള്ളതു് കുറവായി ഗണിക്കാൻ പാടില്ലെന്നാണല്ലോ. സദ്ഗുരുക്കന്മാരിൽനിന്ന് ഉപനിഷത്തുകളുടെ ലക്ഷ്യാർത്ഥം മനസ്സിലാക്കാത്തതുകൊണ്ടാണ് പണ്ഡിതമ്മന്യന്മാർ ആ പ്രക്രിയകളിൽ ആക്ഷേപം പുറപ്പെടുവിക്കുന്നതു്. സൃഷ്ടി ഏതു വിധത്തിലുള്ളതായാലും ശരി അതെല്ലാം ഈശ്വരന്റെ മായാവിലാസമാണെന്നറിഞ്ഞാൽ ഒരാക്ഷേപത്തിനും അവകാശമില്ല.

# വിദ്യാർത്ഥിലോകത്തിലെ അസ്വസ്ഥതകളും പരിഹാരമാർഗ്ഗവും

പ്രൊഫസ്സർ പി. ജി. പുരുഷോത്തമൻ പിള്ള

'പ്രാചീനയവനന്മാരുടെ ഇടയിൽ ചിന്ത ഒരു ബഹുമതിയായിരുന്നു. പിന്നീട് അതു് അവർക്കൊരാനന്ദവും. അതിനുശേഷം അതൊരു ദൗർബ്ബല്യമായി. എന്നാൽ ഇന്നത്തെ ലോകത്തിൽ അതു് ഒരപരാധമായിത്തീർന്നിരിക്കുന്നു.' നിരാശ നിറഞ്ഞ ഈ വാക്കുകളിലാണ്, 'എറിക് മേറിയാ റിമാർക്ക്' എന്ന പ്രസിദ്ധ ജർമ്മൻ സാഹിത്യകാരൻ, 'ഫ്ളോട്സം' എന്ന തന്റെ വിശിഷ്ടകൃതി ഉപസംഹരിച്ചിരിക്കുന്നതു്. ഏറെക്കുറെ ഇതേ അപരാധബോധത്തോടെയാണ്, വിദ്യാർത്ഥിലോകത്തിലെ അസ്വസ്ഥതകളെക്കുറിച്ചു് ഈയുള്ളവനും ചിന്തിച്ചുപോകുന്നതു്.

വിദ്യാർത്ഥിലോകം ഇന്നു് വളരെ അസ്വസ്ഥമാണ് എന്ന കാര്യത്തിൽ ആർക്കും തർക്കമില്ല. പക്ഷെ അതിന്റെ മൂലകാരണങ്ങളും, പ്രേരകശക്തികളും, പ്രഭവകേന്ദ്രങ്ങളും ഏതേതെന്നു് ചിന്തിച്ചുതുടങ്ങിയാൽ അഭിപ്രായഭേദങ്ങൾ ഉരുത്തിരിയുകയായി. അതിനാൽ അക്കാദമിക് നിലവാരത്തിൽ വസ്തുനിഷ്ഠമായി ഈ പ്രശ്നം പരിശോധിയ്ക്കേണ്ടിയിരിക്കുന്നു. വിദ്യാർത്ഥിലോകത്തിന്റെ – യുവത്വത്തിന്റെതന്നെ – ഈ പ്രതിഷേധവും പൊട്ടിത്തെറിക്കലും, ഈ തലമുറയുടെ മാത്രം പ്രത്യേകതയാണോ ? ഇതു് കേരളത്തിലോ, ഭാരതത്തിലോ മാത്രം ഒതുങ്ങിനില്ക്കുന്ന ഒരു പ്രസ്ഥാനമാണോ ? അതോ ഒരാഗോളപ്രതിഭാസമോ ? ഈ പ്രക്ഷുബ്ധതയുടെ സ്വരൂപവും സ്വഭാവവും എന്തു് ? ഇതിന്റെ നിദാനങ്ങൾ – അടിവേരുകൾ – ഏവ ? തികഞ്ഞ ഗൌരവബുദ്ധിയോടെ കൈകാര്യം ചെയ്യില്ലെങ്കിൽ ഒരു മഹാവിപത്തായിത്തീർന്നേക്കാവുന്ന ഈ അസ്വസ്ഥതയ്ക്കു് പരിഹാരമെന്തു് ? ഇതെല്ലാമാണ് ചിന്തിക്കേണ്ട പ്രശ്നങ്ങൾ.

പരിണാമം, പരിവർത്തനം, വിപ്ലവം – ഇതെല്ലാം പ്രകൃതിയുടെ സഹജഭാവങ്ങളാണ്. സജീവതയുടേയും ചലനാത്മകതയുടേയും മാത്രാഭേദങ്ങളാണിവ. അതോടൊപ്പം അവശ്യംഭാവികളും. മനുഷ്യരാശിയ്ക്കു് ആരോഗ്യകരവും, ശ്രേയസ്കരവുമാകുന്നേടത്തോളം, ഈ പ്രക്രിയകൾ സ്വാഗതാർഹവുമത്രെ. പക്ഷെ അശിക്ഷിതഹസ്തങ്ങളിലെ ആയുധങ്ങൾപോലെ, തെററി ഉപയോഗിച്ചാൽ ഇവയുടെ ഫലവും വിപരീതമായി, അമൃതം വിഷമായി. അതൊഴിവാക്കുക എന്നതാണ് ലോകസ്നേഹികളുടെ കർത്തവ്യം.

## ഇതിൽ എന്തു പുതുമ ?

യുവത്വത്തിന്റെ ഈ പ്രതിഷേധം ഇന്നോ ഇന്നലെയോ തുടങ്ങിയതാണോ ? പഴമയോടുള്ള പിണക്കം മുൻതലമുറക്കാരിലും ഉണ്ടായിട്ടില്ലേ? പ്രസിദ്ധ ആഖ്യായികാകാരനായ ചന്തുമേനോനോടു് ഒന്നു ചോദിച്ചുനോക്കുക. അദ്ദേഹത്തിന്റെ 'ഇന്ദുലേഖ'യിൽ സ്വന്തം അമ്മാവനോടു് അനാദരമായി സംസാരിച്ചു, തന്റെ മകൻ മാധവനെ ശങ്കരമേനോൻ കലശലായി ഗുണദോഷിച്ചപ്പോൾ മാധവൻ പറയുകയാണ്: 'ന്യായമായ വാക്കുകൾ പറഞ്ഞാൽ എന്തിനു മുഷിയുന്നു ? അദ്ദേഹത്തിന്റെ ന്യായമല്ലാത്ത മുഷിച്ചിലിൽ എനിയ്ക്കു ഭയമില്ല.'

ശങ്കരമേനോൻ: 'ച്ഛീ! ഗുരുത്വക്കേടു് പറയൊല്ല.'

മാധവൻ: 'എന്തു ഗുരുത്വക്കേടു് ? എനിക്കു് ആ വാക്കിന്റെ അർത്ഥംതന്നെ അറിഞ്ഞുകൂട !' അമ്മാവനായ പഞ്ചുമേനോനും അനന്തരവൻ മാധവനും തമ്മിലുള്ള ഈ സംഘർഷം, രണ്ടു തലമുറകൾ തമ്മിൽ എക്കാലവുമുള്ള പോരാട്ടത്തിന്റെ ശാശ്വതപ്രതീകമാണ്. മാത്രമല്ല, ചന്തുമേനോൻ അംഗീകരിച്ചതു്, 'പഴയ ലോകത്തിന്റെ താക്കോൽക്കാരനായ' പഞ്ചുമേനോനെയല്ല, 'നവലോകത്തിന്റെ ശംഖവാദക'നായ മാധവനെയാണ്.

കുടമ കളഞ്ഞതിനും, ക്രോപ്പ് ചെയ്തതിനും, തൊട്ടതിനും, തീണ്ടിയതിനും, കോട്ടിട്ടതിനും ടൈ കെട്ടിയതിനും സ്നേഹിച്ചുപോയ മുറപ്പെണ്ണല്ലാത്തവളെ കെട്ടിയതിനും, മുൻതലമുറയിലെ പിതാക്കൾ അവരുടെ മക്കളും മരുമക്കളുമായി ഏറ്റുമുട്ടുകയും ലോകം നശിച്ചുവെന്ന് തലയിൽ കൈവെച്ച് കേഴുകയും ചെയ്തിട്ടില്ലേ ? എന്നിട്ടും ഈ ലോകം (അവരുടെ മാതൃകയിൽ ഉള്ളതല്ലെങ്കിൽകൂടി)നിലനിൽക്കുന്നു! പക്ഷെ ഇന്നത്തെ യുവാക്കളുടെ പ്രതിഷേധങ്ങളിൽ സുപ്രധാനമായ ചില വ്യത്യാസങ്ങളുണ്ട് എന്നതാണ് പ്രശ്നത്തെ ഇപ്പോൾ ഗൗരവതരമാക്കിയിരിക്കുന്നത്. തലമുറകൾ തമ്മിലുള്ള വിടവ് ഇന്നോ ഇന്നലെയോ തുടങ്ങിയതല്ലെങ്കിലും, യുവാക്കൾക്കിടയിൽ ഇന്നത്തെപ്പോലുള്ള അസ്വാസ്ഥ്യങ്ങൾ (ഒരു പ്രശ്നത്തെച്ചൊല്ലിയും,) മുമ്പൊരിക്കലും ഉണ്ടായിട്ടില്ല. ജാതിവ്യവസ്ഥ എന്ന ചിരകാല പ്രശ്നത്തെത്തന്നെ എടുക്കുക. ശതാബ്ദങ്ങളായി അച്ഛന്റെ ജാതിബോധത്തിനെതിരായി മക്കൾ പ്രക്ഷോഭം കൂട്ടിയിരുന്നില്ല. അവരുടെ സന്തതികൾപോലും അടുത്തകാലംവരെ അയിത്തത്തെ ന്യായീകരിക്കുകയാണ് ചെയ്തിരുന്നത്. അതുപോലെ രാജാധിപത്യം, നാടുവാഴിത്തം എന്നിവയേയും, തലമുറയായി പിൻതാങ്ങിപ്പോന്നിരുന്നു. എന്നാൽ ഇന്നത്തെ സ്ഥിതി അതല്ല. ചന്ദനപ്പൊട്ടും കസവുവേഷ്ടിയും, ക്രോപ്പും, കുട്ടിക്കൂറ പൗഡറും ഉപേക്ഷിച്ച്, എണ്ണ കാണാത്ത നീണ്ട ചകിരിത്തലമുടിയും, കൃതാവും, ഊശാന്താടിയും, ബെൽബോട്ടവും, കടുംനിറത്തിലുള്ള ചിത്രശലഭക്കുപ്പായങ്ങളും ധരിക്കുക എന്ന ബാഹ്യവിപ്ലവം മാത്രമല്ല, ആധുനികയുവാക്കളുടെ പ്രതിഷേധത്തിലടങ്ങിയിട്ടുള്ളത്. ഇവരുടെ വിശ്വാസങ്ങൾ, സാന്മാർഗ്ഗികമൂല്യങ്ങൾ, പെരുമാററച്ചട്ടങ്ങൾ—എല്ലാററിലും പഴമയുമായി പൊരുത്തപ്പെടാനാവാത്ത മാററങ്ങളുണ്ട്. നിലവിലുള്ള എല്ലാററിനേയും അവർ കണ്ണും ചിമ്മി എതിർക്കുന്നു. പഴമയുടെ എല്ലാ പരിപാവനതകളുടേയും നേർക്ക് അവർ കാക്കിച്ചുതുപ്പുന്നു. നിലവിലുള്ള സാമൂഹ്യ–സാംസ്കാരിക–രാഷ്ട്രീയ–സാമ്പത്തിക–വ്യവസ്ഥകളെ അവർ പാടെ നിരാകരിക്കുന്നു. അച്ഛനമ്മമാരുടേയും അദ്ധ്യാപകന്മാരുടേയും ആധികാരിത, രാഷ്ട്രീയനേതാക്കളുടെ ഉദ്ബോധനങ്ങൾ, ജനാധിപത്യം, സ്വകാര്യസ്വത്തുടമാസമ്പ്രദായം, ഭരണസ്ഥാപനങ്ങൾ, മതസംഘടനകൾ, സദാചാരനിയമങ്ങൾ, കുടുംബബന്ധപവിത്രതകൾ, സാഹിത്യകലാരൂപങ്ങൾ, സ്ഥാനമാനങ്ങൾ — ഇവയൊന്നിലും അവർക്ക് വിശ്വാസമില്ല.

അതുപോലെ മുൻതലമുറയെ അപേക്ഷിച്ച് സംഘടനാബലവും, പ്രചരണസാമഗ്രികളും, സംഘർഷകാരണങ്ങളും ഏറുമെന്നതുകൊണ്ട് ഇന്നത്തെ അസ്വസ്ഥകൾ കുറേക്കൂടി രൂക്ഷവും, പ്രകടവുമായ രൂപഭാവങ്ങൾ കൈക്കൊള്ളുന്നു എന്നതും ശ്രദ്ധേയമാണ്. ജീവിതചലനത്തിന്, ഇപ്പോൾ ജ്യാമിതീയാനുപാതത്തിൽ (Geometrical Proportion) ഗതിവേഗം കൂടിവരുന്നതിനാൽ ഇന്നത്തെ അച്ഛനും മകനും തമ്മിൽ, മാധവന്റെ കാലത്തെ അമ്മാവനും മരുമകനും തമ്മിലുള്ളതിലേറെ അന്തരവുമുണ്ട്. ഈ കാലപ്രവാഹത്തിന്നെതിരേ, കന്മതിൽ കെട്ടാനുള്ള ഉദ്യമം വ്യർത്ഥമാണ്. ആകെക്കൂടി ചെയ്യാവുന്നത്, ഈ പരിവർത്തനം ആവുന്നത്ര അനുക്രമവും, പ്രശാന്തവും, സമൂഹത്തിനു ഗുണകരവുമാക്കിത്തീർക്കുക, എന്നതത്രേ.

## അസ്വാസ്ഥ്യത്തിന്റെ അടിവേരുകൾ

ദാരിദ്ര്യം, തൊഴിലില്ലായ്മ, വിലവർദ്ധനവ്, വിദ്യാലയങ്ങളിലെ അസൗകര്യങ്ങൾ, പരീക്ഷകളുടെ അപര്യാപ്തത, പാഠ്യപദ്ധതിയിൽ ആധുനികവിജ്ഞാനത്തിന്റെ അഭാവം, സർവ്വകലാശാലാഭരണത്തിൽ പങ്കാളിത്തമില്ലായ്മ, മുതലായവ ഇവിടത്തെ വിദ്യാർത്ഥികളെ അസംതൃപ്തരും അസ്വസ്ഥരുമാക്കിയിട്ടുണ്ടെന്നതിൽ പക്ഷാന്തരമില്ല. പക്ഷേ അവയാണ് അവരുടെ അവിരാമമായ പ്രക്ഷോഭണങ്ങൾക്കും അഴിഞ്ഞാട്ടങ്ങൾക്കും മൂലകാരണമെന്നു തോന്നുന്നില്ല.

വാസ്തവത്തിൽ ഇതിന്റെ വേരുകൾ ആഗോളവ്യാപകമായി പരന്നുകിടക്കുന്നുണ്ട്. ഇന്ത്യയിൽ മാത്രമല്ല, ലോകമെമ്പാടുമുള്ള യുവതലമുറ മുതിർന്നവരുമായി പിണങ്ങിനില്ക്കുകയാണ്. അതിനുള്ള പല കാരണങ്ങളിൽ ഒന്ന് ഇതാകുന്നു. രണ്ടാം ലോകമഹായുദ്ധം എന്തെല്ലാം പ്രതീക്ഷകളാണ് അക്കാലത്ത് ഉണർത്തിവിട്ടത്? യുദ്ധങ്ങളെ എന്നെന്നേയ്ക്കുമായി ഭൂമുഖത്തിൽനിന്നു തുടച്ചുനീക്കാനുള്ള യുദ്ധം, സ്വാതന്ത്ര്യത്തിനും ജനാധിപത്യത്തിനും, സമത്വത്തി

നം സോഷ്യലിസത്തിനുംവേണ്ടിയുള്ള യുദ്ധം! പക്ഷേ ലക്ഷോപലക്ഷം ജീവൻ ആ യുദ്ധകാലത്തും പിന്നീടും ഹോമിയ്ക്കപ്പെട്ടിട്ടും, മുൻചൊന്ന മാനുഷികമൂല്യങ്ങളൊന്നുംതന്നെ സാക്ഷാത്കരിക്കപ്പെട്ടില്ല. തന്മൂലം പിൻതലമുറയ്ക്കുണ്ടായ നൈരാശ്യവും, മോഹഭംഗവും, വിശ്വാസത്തകർച്ചയും ഈ ആഗോളാസ്വാസ്ഥ്യത്തിന്റെ പ്രേരണാശക്തികളിൽ സർവ്വപ്രധാനമായിത്തീൎന്നു. അതോടൊപ്പം സയൻസിന്റേയും സാങ്കേതികവിദ്യയുടേയും ദ്രുതപുരോഗതി, സാംസ്കാരികപുരോഗതിയെ ത്വരിതപ്പെടുത്തുന്നതിനു പകരം, മനുഷ്യരാശിയുടെ മുമ്പിൽ അപായത്തിന്റെ കൊടി ഉയൎത്തുകയാണ് ചെയ്തതു്. തത്ഫലമായി അമേരിക്കയിലും, യൂറോപ്പിലും ആഫ്രിക്കയിലും, ഏഷ്യയിലുമുള്ള സാമൂഹ്യധാൎമ്മികനീതികളെ യുവലോകം വെല്ലുവിളിച്ചിരിക്കുന്നു. ഓരോ നാട്ടിലും സമരത്തിന്റെ താത്ക്കാലിക ലക്ഷ്യങ്ങൾക്കും രൂപങ്ങൾക്കും വ്യത്യാസമുണ്ടെന്നുമാത്രം. പക്ഷേ ആന്തരമായി അവയെല്ലാം ഒരു 'പാറ്റേൺ' ആണ് ഉള്ളതു്. ഇംഗ്ലണ്ടിലും അമേരിക്കയിലും ലൈംഗികസ്വാതന്ത്ര്യമാണ് അവൎക്കാവശ്യം. ഫ്രാൻസിൽ ഭരണകാര്യത്തിൽ പങ്കാളിത്തമാണ് വേണ്ടതു്. ഈജിപ്റ്റ്, ഇൻഡൊനേഷ്യ എന്നിവിടങ്ങളിലാകട്ടെ, തീവ്രവും സങ്കുചിതവുമായ ദേശീയ – സാമുദായിക – ബോധമാണ് അവരെ പ്രകമ്പനം കൊള്ളിയ്ക്കുന്നതു്.

ഭൗതികസൗഖ്യപ്പുളപ്പിൽ മദിച്ച്, ആത്മാവു നഷ്ടപ്പെട്ടുകഴിഞ്ഞ, ചില പാശ്ചാത്യനാട്ടുകളിൽ ഈ സമരത്തിനു മറ്റൊരു മുഖംകൂടിയുണ്ട്. സമസ്തമാനുഷികസദാചാരമൂല്യങ്ങളേയും തട്ടിത്തകൎത്തുകൊണ്ടുള്ള ഒരു പരക്കംപാച്ചിൽ. അമേരിക്കയിലെ 'ടൈം'മാസികയുടെ വിലയിരുത്തലനുസരിച്ച് അമേരിക്കൻ വിവാഹവേദിയിലെത്തുന്ന ആറു മണവാട്ടിമാരിൽ ഒരാൾവീതം ഗൎഭിണിയാണ്. 1970–ൽ ഒരുകോടി ശിശുക്കളാണ് അവിടെ വിവാഹബന്ധത്തിനു പുറത്തു പിറന്നതു്. അവിടത്തെ പുതിയ സദാചാരത്തിന്റെ സൂചികയാണിതു്. പടിഞ്ഞാറൻ നാട്ടുകളിൽ പണവും പദവിയും യുവാക്കളെ ആകൎഷിക്കാതായി. താടിയും കുന്തളവും, പ്രാകൃതവേഷവും, L. S. D. യും, നഗ്നതാക്കമ്പവും, ഗൎഭനിരോധഗുളികകളും, ഹരേകൃഷ്ണപ്രസ്ഥാനവും, ഇലക്ട്രോണിക് വാദ്യസംഗീതവും, അബ്സേർഡ് നാടകങ്ങളും, അത്യന്താധുനികകവിതയും, ലൈംഗികസ്വാതന്ത്ര്യപ്രക്ഷോഭവും – ഇവയൊന്നുംതന്നെ പണത്തിനോ പദവിയ്ക്കോ വേണ്ടിയുള്ളതല്ല. കത്തിജ്വലിക്കുന്ന മാനസികാസ്വാസ്ഥ്യത്തിന്റേയും, വിശ്വാസത്തകൎച്ചയുടേയും, കടിഞ്ഞാണില്ലാത്ത ലൈംഗികദാഹത്തിന്റേയും, ഇതികൎത്തവ്യതാമൂഢതയുടേയും അപസ്മാരഗോഷ്ഠികളാണിവ. പണപ്പെരുപ്പം വരുത്തിവെച്ച വിന.

അതെന്തായാലും മുൻചൊന്ന നാട്ടുകളിൽ യുവതലമുറയുടെ മുദ്രാവാക്യങ്ങൾക്ക്, അതതു രാജ്യങ്ങളെ സംബന്ധിച്ചിടത്തോളം അൎത്ഥവ്യക്തിയും പ്രസക്തിയുമുണ്ട്. എന്നാൽ ഈ കാഴ്ചപ്പാടുവെച്ച് ഇൻഡ്യൻ വിദ്യാൎത്ഥിസമരങ്ങളെ നോക്കിക്കണ്ടാൽ വളരെ അവ്യക്തവും ഇരുണ്ടതുമായ ഒരു ചിത്രമാണ് നമുക്കു ലഭിയ്ക്കുക. ഇവിടെ പണപ്പുളപ്പിന്റെ പ്രശ്നം ഇല്ലാതിരുന്നിട്ടും പട്ടിണി ആസേതുഹിമാചലം കൊടികുത്തിവാണിട്ടും, 'അമേരിയ്ക്കൻ മോഡൽ' പ്രക്ഷോഭണമാണ് നടക്കുന്നതു്! ഇവിടെ വിദ്യാൎത്ഥിസമരങ്ങൾക്ക് ആദൎശപരമായ ഒരു പശ്ചാത്തലമില്ല എന്നതാണ് പരമാൎത്ഥം. അതുകൊണ്ട് ഒരു പൊതുനേതൃത്വമോ പൊതുപരിപാടിയോ, പൊതുമുദ്രാവാക്യങ്ങൾപോലുമോ അവൎക്കില്ല. ഹിന്ദിയ്ക്ക് അനുകൂലമായും പ്രതികൂലമായും അവർ സമരം ചെയ്യും. രാമലീലയ്ക്കും, രാവണലീലയ്ക്കും അവർ കൊമ്പുവിളിയ്ക്കും. പരീക്ഷയ്ക്ക് കോപ്പിയടിക്കാനുള്ള മൗലികാവകാശംമുതൽ, ബോട്ടുകൂലി ഒരണ വൎദ്ധിപ്പിച്ചതുൾപ്പെടെയുള്ള ഏതു ബാലിശപ്രശ്നത്തിന്മേലും അവർ അക്രമാസക്തമായ സമരങ്ങൾക്കൊരുമ്പെടുന്നു. ചുരുക്കത്തിൽ തൊട്ടതിനൊക്കെ സമരവും എതിർസമരവുമാണിവിടെ.

## ആരുടെ മുഖച്ഛായ ?

ആഴത്തിൽ ചികഞ്ഞു നോക്കിയാൽ, ഇവിടെയും മുതിൎന്ന തലമുറയാണ് പ്രതിക്കൂട്ടിൽ എന്നു കാണാം. ഒരു പ്രസിദ്ധനിരൂപകൻ പറഞ്ഞപോലെ 'ഇംഗ്ലണ്ടിലും, ഫ്രാൻസിലും, ജപ്പാനിലും മുതിൎന്ന തലമുറയ്ക്ക് അവരവരുടേതായ മുഖച്ഛായയുണ്ട്. അപ്പോൾ ഇളംതലമുറ ആ വ്യക്തിത്വത്തിനെതിരെ പ്രതികരിക്കുന്നതു്, കരിങ്കൽച്ചുവരിലടിച്ച കാൽപ്പന്തുപോ

ലെയാണ്. ഇന്ത്യയിൽ മുതിന്നവക്കുതന്നെ വ്യക്തിത്വം പൊയ്പ്പോയിരിക്കുന്നതിനാൽ ഇവിടെ യുവാക്കളുടെ പ്രതികരണം ചളിയിൽ ചെന്നുവീണ പന്തിനെപ്പോലെ ഗതിബോധ ശൂന്യമായിത്തീന്നിരിക്കുന്നു'. സ്വാതന്ത്ര്യസമര ക്കാലത്തെ കർമ്മോത്സുകതയും, ദേശസ്നേഹവും, ത്യാഗമനോഭാവവും പമ്പകടന്നിരിക്കുന്നു. യാതൊരു മനസ്സാക്ഷിക്കുത്തുമില്ലാതെ എന്തു് അധർമ്മം ചെയ്തും പണം വാരിക്കൂട്ടി, തനിക്കും കുടുംബത്തിനും പരമാവധി സുഖിക്കാനുള്ള ഒട്ടപ്പന്തയത്തിലാണ്, മുതിന്ന തലമുറ ഏർപ്പെട്ടിരിക്കുന്നതു്. 'സ്വതന്ത്രഭാരതത്തിൽ ഗാന്ധിജി മുഴുത്ത പരാജയവും, ഡാൽമിയ വമ്പൻ വിജയവുമായിത്തീന്നിരിക്കുന്നു', എന്നതാണ് പരമാർത്ഥം. 'എനിക്കുശേഷം പ്രളയം' എന്നതു് ധാർമ്മികമായ അസ്ഥിവാരം തകന്ന ഒരു ജനതയുടെ ഭരതവാക്യമത്രെ. മുതിന്നവരുടെ ഈ സന്മാർഗ്ഗച്യുതിക്ക്, ഇളംതലമുറ നൽകുന്ന ഭാഷ്യമാണ് ഈ ആക്രാമകമായ പ്രക്ഷോഭണങ്ങൾ.

## ഇന്നത്തെ അധ്യാപകൻ

വിദ്യാഭ്യാസപ്രക്രിയയിലെ രണ്ടാമത്തെ ഘടകമായ അധ്യാപകരെക്കുറിച്ചാലോചിച്ചാലോ? വിദ്യാർത്ഥികളുടെ 'തര ത്തിൽ വന്ന മാററത്തിനൊത്തു്' അധ്യാപകലോകത്തിലും മാററം വന്നിട്ടുണ്ട്. ഇവിടെയും എണ്ണപ്പെരുപ്പത്തിന്റെ വിപരീതാനുപാതത്തിൽ ഗുണോൽക്കർഷം കുറഞ്ഞിരിക്കുന്നു. സാന്ദീപനിമാരും, ആശ്രമ വിദ്യാപീഠങ്ങളും, നാളന്ദ – തക്ഷശിലകളും ഗോഖലെയും, ടാഗൂറും ശാന്തിനികേതനങ്ങളും ഇന്നത്തെ അധ്യാപകലോകത്തിനു് കെട്ടുകഥകളാണ്. ആധുനികാചാര്യന്മാർ ഒട്ടുമുക്കാലും അക്ഷരാർത്ഥത്തിൽത്തന്നെ ഉദ്യോഗാർത്ഥികളാണ്, വെറും വയററുപ്പിഴപ്പുകാർ. തനി തൊഴിലാളി വർഗ്ഗമായി തരംതാണവർ. ശമ്പളക്കൂടുതലിനു വേണ്ടി, ക്ലാസ്സു ബഹിഷ്കരിച്ച് തെരുവിലിറങ്ങി മുദ്രാവാക്യം മുഴക്കുന്ന അധ്യാപകനും, എന്തിനുംവേണ്ടി പഠിപ്പുമുടക്കുന്ന വിദ്യാർത്ഥികളും വാസ്തവത്തിൽ ഒരേ സാമൂഹ്യപ്രതിഭാസത്തിന്റെ രണ്ടു മുഖങ്ങൾ മാത്രമല്ലേ? 'ആശാനക്ഷരമൊന്നു പിഴച്ചാൽ അമ്പത്തൊന്നു പിഴയ്ക്കും ശിഷ്യനു്' എന്ന പഴഞ്ചൊല്ലിൽ പതിരില്ല. കുട്ടികളുടെ ബുദ്ധിപരമായ ജിജ്ഞാസകളെ ഉണർത്താനോ തൃപ്തിപ്പെടുത്താനോ അവരിൽ വളരെ കുറച്ചുപേക്കേ കഴിവും, താല്പര്യവുമുള്ളൂ. വിജ്ഞാനോപാസനയിലും, കർത്തവ്യനിർവ്വഹണത്തിലും മാത്രമല്ല, ജീവിതവിശുദ്ധിയിലും കൂടി ഇവരിലധികംപേരും അധഃസ്ഥിതരാണ്. ഇത്തരം അധ്യാപകരെ സംസ്കരിക്കുകയോ രംഗത്തുനിന്നൊഴിവാക്കുകയോ, ചെയ്യാതെ വിദ്യാഭ്യാസാന്തരീക്ഷം ശുദ്ധമാകയില്ല. ഇന്നത്തെ കലാലയങ്ങളിൽ പഠിക്കുകയും പഠിപ്പിക്കുകയും ചെയ്യുന്ന വിദ്യാർത്ഥികളിലും അധ്യാപകരിലും ബഹുഭൂരിപക്ഷം പേരും മററു പോംവഴികളില്ലാത്തതിനാൽ ഇവിടെ ചടഞ്ഞുകൂടിയിട്ടുള്ളവരാണ്. സെക്കണ്ടറി വിദ്യാഭ്യാസം വിദ്യാർത്ഥികളെ കുലത്തൊഴിൽ പഠിപ്പിക്കാൻ സമ്മതിച്ചില്ല, മറെറന്തെങ്കിലും തൊഴിൽ പഠിപ്പിച്ചതുമില്ല. അങ്ങനെ അവരെ ജീവിതപ്പെരുവഴിയിൽ തള്ളിവിടുകയാണ് ചെയ്യുന്നതു്. പിന്നെ കുടുംബത്തിന്റെ ഭാവിയും പണയപ്പെടുത്തിക്കൊണ്ടു്, ഭാഗ്യപരീക്ഷണത്തിനായി ഈ കുട്ടികൾ കലാലയത്തെ അഭയം പ്രാപിക്കുന്നു. 'ഏതെങ്കിലും ഒരു കോളേജിൽ ചെന്നു്, പ്രതിമാസം പത്തോ ഇരുനൂറോ രൂപ ശമ്പളമുള്ള ഉദ്യോഗം വേണ്ടവർ ഇറങ്ങിവരിക, എന്ന് ആഹ്വാനം ചെയ്താൽ, അവിടെ പിന്നെ പഠിക്കാൻ എത്ര കുട്ടികൾ ബാക്കിയുണ്ടാകും? പത്തു ശതമാനത്തിൽ കവിയില്ലെന്നാണ് എന്റെ ദൃഢമായ അഭിപ്രായം' എന്ന് ഒരു വിദ്യാഭ്യാസചിന്തകൻ പ്രസ്താവിച്ചതിൽ വളരെ പരമാർത്ഥമുണ്ട്. യഥാർത്ഥവിദ്യാവ്യസനികളെ ഒഴിച്ച് മററുള്ളവരെ മുഴുവൻ വല്ല ജോലിയും നൽകി സർവ്വകലാശാലകളിൽനിന്നു പറഞ്ഞയയ്ക്കാമെങ്കിൽ, ഉന്നതവിദ്യാഭ്യാസരംഗത്തെ ഒട്ടേറെ പ്രശ്നങ്ങൾ അതോടെ പരിഹരിക്കപ്പെടും. അതിനു് സെക്കണ്ടറി വിദ്യാഭ്യാസം തീർത്തും തൊഴിലധിഷ്ഠിതമാക്കിയേ പററൂ താനും. അധ്യാപകരുടെ കാര്യത്തിലും മുൻചൊന്ന നടപടി ആവശ്യമാണ്.

## ബഹുജനമാധ്യമങ്ങളുടെ സ്വാധീനം

യുവതലമുറയുടെ ജീവിതത്തിൽ ബഹുജനമാധ്യമത്തിന്റെ സ്വാധീനശക്തിയേയും അതിന്റെ പ്രതികരണങ്ങളേയും കുറിച്ചു വേണ്ടത്ര വിലയിരുത്തിക്കഴിഞ്ഞിട്ടില്ല. പത്രമാസിക

കരം, പുസ്തകങ്ങരം, സിനിമ, പ്രസംഗവേദികരം, റേഡിയോ, സാമൂഹ്യസമ്പക്ക്ങ്ങരം എന്നിങ്ങനെ ഒട്ടേറെ ഉപാധികരം മുൻതലമുറകരംക്ക് അവരുടെ യൗവനാരംഭത്തിൽ സങ്കല്പിക്കാൻ പോലും കഴിഞ്ഞിരുന്നില്ല. ലോകവിജ്ഞാനത്തിൻെറ ഒരു നയാഗ്രാപ്രവാഹംതന്നെ ഈ മാധ്യമങ്ങരംവഴി ആധുനികയുവലോകത്തിൻെറ ഹൃദയകവാടങ്ങരം തള്ളിത്തുറന്ന് ഉള്ളിൽ കയറിയിട്ടുണ്ട്. ആ പെരുവെള്ളപ്പാച്ചിലിൽ യുവഹൃദയങ്ങളിൽ നല്ലതും തീയതുമെല്ലാം അടിഞ്ഞുകൂടുകയും ചെയ്തിട്ടുണ്ട്. പ്രായവും അറിവും തമ്മിലുള്ള ബന്ധത്തെപ്പററി നമുക്കുണ്ടായിരുന്ന ധാരണയെ നിത്യവികസ്വരമായ ഈ ബഹുജനമാധ്യമങ്ങരം തെററിച്ചു കളഞ്ഞിരിക്കുന്നു.

പുറത്തുള്ള സമുദായത്തിൻെറ സമ്മർദ്ദത്തിനും വിദ്യാത്ഥിലോകം വിധേയമാകുന്നുണ്ട്. ഈ ബാഹ്യസമൂഹങ്ങളിൽ ഏററവും അധികം സ്വാധീനം ചെലുത്തുന്നത്, വിഭിന്ന ചേരികളിൽനിന്നുകൊണ്ട് കാളപ്പോരു നടത്തുന്ന രാഷ്ട്രീയകക്ഷികളത്രെ. വിവേകത്തേക്കാരം വികാരംകൊണ്ട് ഭരിക്കപ്പെടുന്ന യുവലോകം ഈ രാഷ്ട്രീയമേഷയുദ്ധത്തിനിടയിൽപ്പെട്ട് നട്ടം തിരിയുന്നതിൻെറ കെടുതികളാണ് നാം ചുററുപാടും നിത്യേന കാണുന്നത്.

എന്നാൽ അത്രതന്നെയോ അതിനേക്കാരം മാരകമോ ആണ് ഇവരുടെ മേൽ വ്യാപാരലോകം ചെലുത്തുന്ന സ്വാധീനശക്തി. പക്ഷേ അത് കലാത്മകവും പരോക്ഷവുമായ രീതിയിലാണെന്നു മാത്രം. ലാഭേച്ഛ മാത്രമാണ് വ്യാപാരിലോകത്തിൻെറ ധർമ്മബോധത്തെ നിയന്ത്രിക്കുന്നത്. ഇന്ദ്രിയദാഹത്തിൻെറ സന്തപ്പ്ണത്തിൽ കവിഞ്ഞ ഒരു ദാശ്നികവീക്ഷണവും അവക്കില്ല. കോത്താരിക്കമ്മീഷൻ റിപ്പോർട്ട് പ്രകാരം പത്തു വയസ്സിനും ഇരുപത്തിരണ്ടു വയസ്സിനുമിടക്കു പ്രായമുള്ള വിദ്യാത്ഥികളുടെ സംഖ്യ ഇപ്പോരം ഇരുപതുകോടിയോളം വരും. കുടുംബത്തിൻെറ ക്രയശേഷി (Purchasing Power)യുടെമേൽ, ഭക്ഷ്യവിഭവങ്ങളെ മാററിനിർത്തിയാൽ നിണ്ണായകമായ സ്വാധീനം ചെലുത്തുന്നതും ഈ പ്രായക്കാരായ കുമാരീകുമാരന്മാരാണ്. മുതലാളിത്തത്തിൻെറ വ്യാപാരമണ്ഡലം ഇവരെ നീരാളിപ്പിടുത്തംപോലെ പിടിച്ചിരിക്കുകയാണ്. ഈ പ്രായക്കാരുടെ ഹൃദയതന്ത്രികളിൽ ഏററവും ലോലമായ സ്ഥാനങ്ങളിലാണ് ഇവർ വിരലമത്തുന്നത്. പുസ്തകങ്ങരം, മാസികകരം, ചിത്രങ്ങരം, വസ്ത്രങ്ങരം, സിനിമ, സൗന്ദര്യസംവദ്ധകങ്ങരം, പുകയില ഉൽപ്പന്നങ്ങരം, ലഹരിപദാത്ഥങ്ങരം ഗർഭനിയന്ത്രണോപകരണങ്ങരം-ഇങ്ങനെ ഒട്ടേറെ വസ്തുക്കരം ഉല്പാദിപ്പിക്കുന്നതും പരസ്യം ചെയ്യുന്നതും അധികവും യുവലോകത്തെ ലക്ഷ്യം വെച്ചുകൊണ്ടാണ്. ഉപയോഗിച്ചു തുടങ്ങിയാൽ ആരും ആമരണം ഇവയുടെ അടിമയാവാനാണ് സാധ്യത. മുതലാളിത്തവ്യവസായലോകം ഈ യുവമനശ്ശാസ്ത്രം ശരിക്കും ഉപയോഗപ്പെടുത്തുന്നു. അമേരിക്കയെപ്പോലെ വ്യാവസായികമായി പൂണ്ണവികാസം പ്രാപിച്ച രാജ്യങ്ങളിൽ ഈ ലോഭതൃഷ്ണ ജനതയെ എവിടെയ്ക്കാണെത്തിച്ചിരിക്കുന്നതെന്നത് നമുക്കൊരു പാഠമാകേണ്ടതാണ്. അമേരിക്കയിൽ ഇപ്പോരം 'പിതൃമര്യാദാവാരം' (പിതാക്കളോടും കൊല്ലത്തിലൊരിക്കലെങ്കിലും മര്യാദ കാട്ടാനുള്ള വാരം)കൊണ്ടാടി വരികയാണ്. കാര്യത്തിൻെറ അത്ഥം അതിൽനിന്നു സിദ്ധം. അവിടെ ഒരു തോക്കുകമ്പനിയുടെ പരസ്യം ഇപ്രകാരമാണ്. 'നമ്മുടെ രണ്ടു പ്രസിഡണ്ടുമാരെ കാച്ചിയ തരത്തിൽപ്പെട്ട ഒരു തോക്കു വേണമെന്ന് നിങ്ങരംക്കും മോഹമില്ലെ ?' സാംസ്കാരികമായി ആത്മഹത്യയുടെ വക്കിൽ നിൽക്കുന്ന ഒരു രാഷ്ട്രത്തിന് പ്രതീകാത്മകമായി ഇതിലും നല്ല ഒരു പരസ്യം കിട്ടാനുണ്ടോ ? ഈ വ്യാപാരതൃഷ്ണാവിഷം ഇൻഡ്യൻ രംഗത്തും പടന്നു വരികയാണ്.

## പരിഹാരമെന്ത്?

ഭാരതത്തെ സംബന്ധിച്ചിടത്തോളം, വിദ്യാത്ഥിലോകത്തിലെ ഈ അസ്വാസ്ഥ്യത്തിൻെറ സവ്വപ്രധാനമായ കാരണം, ശതാബ്ദങ്ങളായുള്ള വൈദേശികാധിപത്യത്തിലൂടെ നുഴഞ്ഞുകയറി, സ്വാതന്ത്ര്യലബ്ധിക്കുശേഷം കൊടികുത്തിവാഴുന്ന അധമ്മങ്ങളുടെ അതിപ്രസരത്താൽ ഇവിടെ ഉൽകൃഷ്ടങ്ങളായ മാനുഷികബന്ധങ്ങളിൽ പൊതുവേയും, അധ്യാപക-വിദ്യാത്ഥിബന്ധത്തിൽ പ്രത്യേകിച്ചും വന്ന ശൈഥില്യവും, സ്വഭാവശുദ്ധിയുടെ തകച്ചയുമാകുന്നു. വിദ്യാഭ്യാസത്തിൻെറ ലക്ഷ്യ-പ്രയോഗ-പ്രയോജനതല

ങ്ങൾ ആകെ താറുമാറായിരിക്കുന്നു. ഭാരതത്തിന്റെ സാമ്പത്തികവും സാംസ്കാരികവുമായ പരിധിയിൽനിന്നുകൊണ്ടു്, വിദ്യാൎത്ഥിലോകത്തേയും തദ്വാരാ ഭാവിഭാരതത്തേയും എങ്ങനെ സംരക്ഷിയ്ക്കാം എന്നാണു് ആലോചിയ്ക്കേണ്ടതു്. ഒന്നാമതായി ഇൻഡ്യൻ വിദ്യാഭ്യാസസമ്പ്രദായത്തിൽ കാലോചിതവും, ജീവികാമാൎഗ്ഗപ്രധാനവുമായ എന്തെന്തു നൂതനപരിഷ്കാരങ്ങൾ നടപ്പിലാക്കാൻ ശ്രമിച്ചാലും, അവ വിജയിയ്ക്കണമെങ്കിൽ, വിദ്യാഭ്യാസത്തെ ഭാരതീയമായ പശ്ചാത്തലത്തിലും കാഴ്ചപ്പാടിലും വീക്ഷിയ്ക്കാനും, ഭാരതീയസംസ്കാര-ധൎമ്മങ്ങളുടെ അടിത്തറയിൽ അതിനെ വീണ്ടും പടുത്തുയർത്താനും നാം അത്യധ്വാനം ചെയ്യേണ്ടിയിരിയ്ക്കുന്നു. അങ്ങനെ ഇന്നത്തെ വിദ്യാഭ്യാസസമ്പ്രദായത്തെ ആമൂലാഗ്രം നവീകരിക്കുകയും, അതിനെ പ്രയോജനമാക്കാൻ, നഷ്ടപ്പെട്ടുപോയ ആ പ്രാചീനഗുരുശിഷ്യബന്ധം പുനഃസ്ഥാപിയ്ക്കുകയുമാണു് വേണ്ടതു്.

പ്രാചീനകാലത്തെ വനാന്തരസൎവ്വകലാശാലകളിലെ ഗുരുശിഷ്യബന്ധത്തിലന്തർഭവിച്ചിരുന്ന ആത്മൈക്യം, ഈ അണുയുഗത്തിലെ 'നാഗരിക' കലാശാലകളിലും വേണമെങ്കിൽ ഊട്ടിവളൎത്താവുന്നതേയുള്ളു. ഇപ്പറഞ്ഞതിനൎത്ഥം പട്ടണപ്രാന്തങ്ങളിൽ പണ്ടേപ്പോലെ കാടുകളും പൎണ്ണശാലകളും, ജടാവല്ക്കലധാരികളായ അധ്യാപകമഹൎഷിമാരും, ബ്രഹ്മചാരികളും, ആശ്രമജീവിതവും ഇവിടെ സാൎവ്വത്രികമാക്കണമെന്നല്ല. അതു് ഇന്നു പ്രായോഗികവുമല്ല. എങ്കിലും അധ്യാപകാധ്യേതാക്കൾ തമ്മിലുള്ള നിത്യസമ്പൎക്കവും സഹവാസവുംവഴി അവർ തമ്മിലുള്ള ആത്മബന്ധം സുദൃഢമാക്കിയാലേ, ഈ അണുയുഗത്തിലും വിദ്യയുടെ ആദാനപ്രദാനം സുകരമാകൂ, സഫലമാകൂ. ഈ പരിപാടി വിജയിക്കണമെങ്കിൽ, അധീതി, ബോധം, ആചരണം എന്നിവ സ്വായത്തമാകാത്ത ഒരാൾക്കും പ്രചരണത്തിനോ അധ്യാപനത്തിനോ അൎഹതയില്ലെന്ന പ്രാചീനമാനദണ്ഡം വെച്ചു് അധ്യാപകരംഗത്തേയ്ക്കുള്ള തിരഞ്ഞെടുപ്പും കൎശനമാക്കേണ്ടിയിരിക്കുന്നു. അങ്ങനെ തിരഞ്ഞെടുക്കപ്പെടുന്ന ഉത്തമാചാര്യന്മാരുടെ സഹവാസസമ്പൎക്കങ്ങളേ, വിദ്യാൎത്ഥിലോകത്തിനു ഗുണം ചെയ്യൂ.

**മാതൃസംസ്കാരത്തെ മറക്കാതിരിക്കുക**

ഭാരതീയരായ നമുക്കു്, നമ്മുടെ സംസ്കാരപശ്ചാത്തലത്തിനനുയോജ്യവും, അതേ സമയം കാലോചിതവും ജീവസന്ധാരണക്ഷമവുമായ-ആത്മീയവും ഭൗതികവുമായ അംശങ്ങൾ ശ്രദ്ധാപൂൎവ്വം സമന്വയിപ്പിച്ച-ഒരു വിദ്യാഭ്യാസസമ്പ്രദായമാണു് അത്യാവശ്യമെന്നു്, ഈ ശതാബ്ദത്തിന്റെ അരുണോദയത്തിൽ, ക്രാന്തദൎശിയായ സ്വാമി വിവേകാനന്ദൻ ഉൽഘോഷിക്കുകയുണ്ടായി. അദ്ദേഹം പറയുന്നു: 'ചെറുപ്രായത്തിൽ പണ്ടേപ്പോലെയുള്ള ഗുരുകുലവാസവും, കൂട്ടത്തിൽ ഭൗതികാഭിവൃദ്ധിക്കുതകുന്ന ആധുനികശാസ്ത്രാഭ്യസനവും നൽകുക. ദേശസ്നേഹവും നമ്മുടെ സംസ്കാരപൈതൃകത്തെപ്പററി തികഞ്ഞ അഭിമാനവും വളൎത്താൻ വിദ്യാഭ്യാസം സഹായകമാകണം......ആൎക്കും ആരേയും പുതുതായി ഒന്നും പഠിപ്പിക്കുക സാധ്യമല്ല. മനുഷ്യന്റെ ഉള്ളിൽ സൎവ്വവും ഉണ്ടെന്നു വേദാന്തം പറയുന്നു. ഒരു ബാലന്റെ ഉള്ളിലും എല്ലാമുണ്ടു്. അതു് ഉണൎത്തിവിടണമെന്നുമാത്രം. അത്രമാത്രമേ അധ്യാപകനു പണിയുള്ളൂ......സ്വതന്ത്രമായി നമ്മുടെ വിദ്യകൾ അഭ്യസിക്കുന്നതോടൊപ്പം ഇംഗ്ലീഷും, ആധുനിക സയൻസും പഠിക്കണം. സാങ്കേതികവിദ്യാഭ്യാസവും, വ്യവസായങ്ങൾ വളരാനുള്ളതൊക്കെയും വേണം. അങ്ങനെ ആളുകൾക്കു് സൎക്കാരുദ്യോഗം തേടാതെതന്നെ ജീവിക്കാൻ കഴിയാറാകണം.'' (വിവേകാനന്ദസാഹിത്യസൎവ്വസ്വം വാല്യം 6.) സ്വാമിജി വീണ്ടും പറയുന്നു: 'മനുഷ്യനെ യന്ത്രമാക്കി മാററുന്ന പ്രക്രിയ വിദ്യാഭ്യാസമല്ല. എന്റെ അഭിപ്രായത്തിൽ സ്വേച്ഛയുടേയും ബുദ്ധിയുടേയും പ്രേരണകൊണ്ടു് തെററു ചെയ്യുന്നതുപോലും യന്ത്രംകണക്കു നന്മചെയ്യുന്നതിനേക്കാൾ അനുഗൃഹീതമായ അവസ്ഥയാണു്.' (വി. സാ. സ. വാല്യം 3.) ചുരുക്കത്തിൽ ഭാരതീയവും പാശ്ചാത്യവുമായ ജ്ഞാനവിജ്ഞാനങ്ങളുടെ സമന്വയമാണു് നമുക്കാവശ്യമെന്നും, ഒന്നിനെ പാടേ അവഗണിച്ചു് മറേറതിനെമാത്രം ഉപാസിക്കുന്നതു് ആത്മഹത്യാപരമാണെന്നും, പവിത്രമായ ഗുരുശിഷ്യബന്ധത്തിലൂടെയും വിദ്യാഭ്യാസകാലത്തെ തപസ്യയിലൂടെയും മാത്രമേ സൽസ്വഭാവത്തിന്റെ അടിത്തറയിൽ പടുത്തുയൎത്തിയ

# രണ്ടു വിദ്യാർത്ഥികൾ

## ഓട്ടൂർ ഉണ്ണിനമ്പൂതിരിപ്പാട്

'ആചാര്യസ്സർവ്വചേഷ്ടാസു
ലോക ഏവ ഹി ധീമതാം.'

അതാ ഒരവധൂതൻ പോകുന്നു. പുണ്യവും വിശാലവുമായ ഭാരതവർഷത്തിൽ അവിടവിടെ അദ്ദേഹം സഞ്ചരിയ്ക്കുകയാണ്. അതാരായിരിയ്ക്കും ? ആകാരംകൊണ്ടും ആചാരംകൊണ്ടും സംഭാഷണംകൊണ്ടും ആളെ തിരിച്ചറിയാൻ ഞെരുക്കം. ബലിഷ്ഠനും അരോഗദൃഢഗാത്രനും നിത്യസന്തുഷ്ടനുമാണെന്നു മാത്രം കണ്ടാൽ തോന്നും. ഏതു വർണ്ണിയാണ്, ഏതാശ്രമിയാണ് എന്നൂഹിയ്ക്കാൻ പററില്ല. അന്തണനോ അന്ത്യജനോ, പണ്ഡിതനോ പാമരനോ, വാഗ്മിയോ മൂകനോ, സന്ന്യാസിയോ ദീപാളിയോ എന്നൊന്നും മനസ്സിലാവില്ല. പരിവ്രാജകൻ ജ്ഞാനേന്ദ്രിയങ്ങളെയെല്ലാം അടച്ചുവെയ്ക്കാതെ തുറന്നിട്ടിരിയ്ക്കുകയാണ്. ചുററും കണ്ണോടിയ്ക്കുന്നുണ്ട്; ചെവി കൂർപ്പിയ്ക്കുന്നുണ്ട്. അതാ ആ മനുഷ്യൻ പെട്ടെന്നു നില്ക്കുന്നു; എന്തോ സൂക്ഷിച്ചുനോക്കുന്നു. എട്ടു

---

ഉത്തമവിദ്യാഭ്യാസം ലഭ്യമാകൂ എന്നും, സ്വഭാവശുദ്ധിയും, ധാർമ്മികദാർഢ്യവുമില്ലാത്ത ഒരു ജനതയ്ക്കും ഭാവിയില്ലെന്നും വിവേകാനന്ദസൂക്തി വിളിച്ചറിയിക്കുന്നു.

### ധാർമ്മികമായ ഹിരണ്യഗർഭം

വിദ്യാഭ്യാസരംഗത്തു മാത്രമായി ഈദൃശമായ ഒരു പരിവർത്തനം പ്രായോഗികമല്ലാത്തതിനാൽ ഒരു മാതൃകാസമുദായത്തെ ലക്ഷ്യീകരിച്ചുകൊണ്ടുള്ള ഒരു സാംസ്കാരികവിപ്ലവംകൊണ്ടേ നമ്മുടെ പ്രശ്നങ്ങൾ പരിഹൃതമാകൂ. യന്ത്രസംസ്കാരം പാലൂട്ടി വളർത്തിയ ഇന്നത്തെ മനുഷ്യനെ ഒന്നു പുനർനിർമ്മിക്കുക. ആധുനിക ഭാരതീയൻ ധാർമ്മികമായ ഒരു ഹിരണ്യഗർഭത്തിനും, ആധ്യാത്മികമായ ഒരു പർവ്വതാരോഹണത്തിനും സ്വയം വിധേയനാകാതെ, ഈ സ്വയംകൃതാനർത്ഥത്തിൽനിന്ന് അവന് മോചനം ലഭിക്കുക സാധ്യമല്ല. ശാസ്ത്ര-യാന്ത്രികസംസ്കാരങ്ങളുടെ അതിപ്രസരത്തെ നിയന്ത്രിച്ച്, പകരം ധാർമ്മികമൂല്യങ്ങൾക്കാധിപത്യമുള്ള ഒരു സംസ്കാരം നമുക്കു വിളയിച്ചെടുക്കേണ്ടിയിരിക്കുന്നു. ഈ യന്ത്രസംസ്കാരത്തിന്റെ കെടുതികൾ നമുക്കിപ്പോൾതന്നെ വ്യക്തമായിരിയ്ക്കെ, അതിന്റെ പൊളിച്ചുപണിക്കാവശ്യമായ സകല കഴിവും നമുക്കു സ്വായത്തമായിരിക്കെ, നമ്മുടെ ഭാഗധേയം ഇപ്പോൾ നമ്മുടെ കരങ്ങളിൽതന്നെ നിക്ഷിപ്തമായിരിക്കെ, ഈ പരിവർത്തനം നമുക്കു വേണമെങ്കിൽ സാധിക്കാവുന്നതേയുള്ളൂ. പക്ഷെ അതിനു കർക്കശമായ ആത്മനിയന്ത്രണവും ത്യാഗവും സഹിക്കേണ്ടിവരുമെന്നുമാത്രം. 'ഭാരതവർഷത്തിലെപ്പൂർവ്വരാമൃഷീന്ദ്രന്മാർ' പണ്ടേ കണ്ടെത്തിയ ഈ നിത്യസത്യം ഇപ്പോൾ പാശ്ചാത്യശാസ്ത്രജ്ഞന്മാർകൂടി അംഗീകരിച്ചിരിക്കുന്നു. സുപ്രസിദ്ധ ഫ്രെഞ്ച് ശാസ്ത്രജ്ഞനായ അലെക്സിസ് ക്യാരൽ പറയുന്നു: ''മനുഷ്യന് വേദനയനുഭവിക്കാതെ ഈ പുനർനിർമ്മാണം സാധ്യമല്ല. കാരണം അവൻതന്നെയാണ് ഈ നൂതനസൃഷ്ടിയുടെ ശിലയും ശില്പിയും. തന്റെ യഥാർത്ഥസത്തയെ ആവിഷ്കരിക്കാൻ സ്വന്തം ബാഹ്യസത്വത്തെ അവന് ചുററികയുടെ കനത്ത പ്രഹരങ്ങൾകൊണ്ട് സ്വയം തകർക്കേണ്ടിയിരിക്കുന്നു.'' ഈ പുനർനിർമ്മാണപ്രക്രിയയിലൂടെ സ്നേഹസാന്ദ്രവും, ശാന്തിസമാധാനങ്ങളുടെ വിലാസരംഗവുമായ ഒരു നവലോകവും നവീനജനതയും ഉയിർക്കൊള്ളുമാറാകട്ടെ !

[ശ്രീവിവേകാനന്ദജയന്തി പ്രമാണിച്ച് പുറനാട്ടുകര ശ്രീരാമകൃഷ്ണാശ്രമത്തിൽ വെച്ചുകൂടിയ ചർച്ചാസമ്മേളനത്തിൽ വിഷയമവതരിപ്പിച്ചുകൊണ്ടു വായിച്ച പ്രബന്ധം.]

കാലൻെറ മരാമത്തു പരിശോധിയ്ക്കുകയാണ്. ആ ജന്തു വായിൽനിന്നു കുറെ പഞ്ഞി പുറത്തേയ്ക്കെടുത്തു നൂലു നൂററു വലകെട്ടി അതിൽ ഉഴിഞ്ഞാലാടിക്കളിച്ച് ഒടുവിൽ എല്ലാം വിഴുങ്ങി വിശ്രമിയ്ക്കുന്നു. ചിലന്തിയുടെ ഈ കൈക്കുററപ്പാടു തൃക്കൺപാൎത്ത് അവധൂതൻ ഒന്നു തല കുലുക്കി. ഒരു പുതിയ വിദ്യ ഇന്നു തനിയ്ക്കു പഠിഞ്ഞതായി ഭാവിച്ചു. അതെന്താണ്? ''ഈശ്വരൻെറ സൃഷ്ടിലീല ഇങ്ങനെയാവണം. തൻെറ ഉള്ളിൽ ലയിച്ചുകിടക്കുന്ന ശക്തിയെ പുറത്തേയ്ക്കാവാഹിച്ചു പ്രപഞ്ചരൂപേണ പരിണമിപ്പിച്ച് അതിൽ സ്വയം അന്തൎയ്യാമിയായി ക്രീഡിച്ച് അവസാനത്തിൽ സൎവ്വത്തെയും ഉദരത്തിലേയ്ക്കുദസിക്കുന്നു. വിശ്വരചനാവിഷയത്തിൽ കുമ്പാരനും മണ്ണും ദണ്ഡവും ചക്രവും കുടവുമെല്ലാം അദ്വിതീയമായ ബ്രഹ്മം മാത്രം.'' അപൂൎവ്വവിദ്യ പഠിപ്പിച്ചുതന്ന ആചാര്യനെ അവധൂതൻ തല കുനിച്ചഭിവാദ്യം ചെയ്തു. നിഷ്കിഞ്ചനനായ ശിഷ്യൻെറ ഗുരുദക്ഷിണ അതു മാത്രമായിരുന്നു.

അവധൂതൻ യാത്ര തുടൎന്നു. കുറെ കഴിഞ്ഞപ്പോരം അദ്ദേഹം വീണ്ടും മേല്പോട്ടു നോക്കിക്കൊണ്ടു നില്പായി. ഒരു പരുന്തു കാക്കകളുടെ ശല്യം സഹിയ്ക്കാതെ അങ്ങോട്ടുമിങ്ങോട്ടും പറക്കുകയാണ്. കിഴക്കോട്ടു പറന്നു. കാക്കകളൊപ്പമുണ്ട്. പടിഞ്ഞാട്ടു പറന്നു. അപ്പോഴും അവററ ഒഴിയ്ക്കുന്നില്ല. തെക്കോട്ടും വടക്കോട്ടും മേല്പോട്ടും കീഴ്പോട്ടും മാറിമാറിപ്പറന്നിട്ടും ഫലമുണ്ടായില്ല. കാകന്മാർ നാലുപുറവും വന്നു പൊതിയുന്നതിനു കുറവുണ്ടായില്ല. അങ്ങനെയിരിയ്ക്കെ പരുന്തിൻെറ വായിലുണ്ടായിരുന്ന മാംസക്കഷ്ണം താഴെ കൊഴിഞ്ഞു വീണു. ഉടനെ കാക്കകരം കൂട്ടത്തോടെ പരുന്തിനെ വെടിഞ്ഞു മത്തിയുടെ പിന്നാലെ പാച്ചിലായി. കൃഷ്ണപ്പരുന്താകട്ടെ അനൎത്ഥമൊഴിഞ്ഞു സ്വസ്ഥനായി അരയാലിൻെറ കൊമ്പത്തു ചെന്നിരിപ്പായി. അവധൂതൻ ഇതെല്ലാം പാൎത്തു കഴുത്തൊന്നു ചാച്ചു ദൃഷ്ടി ലേശം ഊൎദ്ധ്വമുഖമാക്കി ആലോചിച്ചു: ''പരിഗ്രഹമുള്ളവനു സ്വാസ്ഥ്യമുണ്ടാവില്ല. കൈകൊണ്ടും കരരംകൊണ്ടും ഭോഗ്യവസ്തുക്കളെ യാതൊന്നിനെയും പേറാതെ നിഷ്കിഞ്ചനനായിരിയ്ക്കുന്ന ആരംക്കേ ആദ്ധ്യാത്മികാദി താപത്രയത്തിൽനിന്നും മുക്തനാവാൻ സാധിയ്ക്കൂ. ഈ സത്യം ഉപദേശിച്ചുതന്ന ദേശികനു നമസ്കാരം!''

രണ്ടാമത്തെ അധ്യാപകനോടു കൃതജ്ഞതാപൂൎവ്വം യാത്ര പറഞ്ഞു പിന്നെയും വിദ്യാൎത്ഥി സഞ്ചാരം തുടങ്ങി. ഏതാനും വഴി നടന്ന് ഒരിടത്തു നിന്നു. കൃഷിക്കാർ പാടത്തു പണിയുകയാണ്. പൂട്ടുന്നു, കിളക്കുന്നു, കട്ടയുടയ്ക്കുന്നു. നനയ്ക്കുന്നു, കാരവെട്ടുന്നു, കൊട്ടയാട്ടുന്നു, കീറിപ്പൊളിയ്ക്കുന്നു. സൎവ്വംസഹ എല്ലാം പൊറുക്കുന്നു. എന്നു മാത്രമല്ല, ഇങ്ങനെ പ്രവൎത്തിയ്ക്കുന്ന കൃഷീവലന്മാരെ പ്രിയസന്താനങ്ങളായിക്കരുതി ഉണ്ണാൻ ചോറും ഉടക്കാൻ തുണിയും ഇരിയ്ക്കാൻ പുരയും കിടക്കാൻ പായും കൊടുത്തു വാത്സല്യപൂൎവ്വം പോററുകയാണ് ഭൂതധാത്രി ചെയ്യുന്നതു്. അമ്മയുടെ ഈ ഉദാരസ്വഭാവത്തെ പകൎത്താനാണ് മക്കളായ നാം ശ്രമിയ്ക്കേണ്ടതു്. സ്ഥിതപ്രജ്ഞത്വവും വിശ്വമൈത്രിയും പഠിപ്പിച്ച ഭൂമിദേവിയെ മനസാ നമിച്ച് ആ വിദ്യാവ്യസനി സ്ഥലംവിട്ടു.

പിന്നെ അദ്ദേഹം നടത്തം നിൎത്തിയതു് ഒരു കുളവക്കത്താണ്. നോക്കി; സ്ഫടികംപോലെ തെളിഞ്ഞ വെള്ളം. കൈകാൽ കഴുകി; ചളിയൊക്കെ പോയി. ഇറങ്ങി മേൽക്കഴുകി; നല്ല തണുപ്പ്, ചൂടും ക്ഷീണവും പറപറന്നു. ധാരാളം മുക്കിക്കുടിച്ചു; ബഹു സ്വാദ്, ദാഹം മാറി. അവധൂതൻെറ അന്തരാത്മാവിൽ ശ്രമശാന്തികൊണ്ടും തൃഷാശാന്തികൊണ്ടുമുണ്ടാവുന്ന ഉല്ലാസമല്ലാതെ മറെറാരസാധാരണനിൎവൃതി ഈ അനുഭവത്തിൽ നിന്നുളവായി. അതെന്താണ്? ''യോഗി അഥവാ ഭക്തൻ ഈ തീൎത്ഥം പോലിരിയ്ക്കണം. സ്വയം നിൎമ്മലനും, അന്യന്മാരെ ശുദ്ധീകരിയ്ക്കുന്നവനും, തപ്തന്മാരുടെ താപം തീൎക്കുന്നവനും, സൎവ്വജനങ്ങളെയും ആനന്ദിപ്പിക്കുന്നവനുമായിരിയ്ക്കണം.'' ശിഷ്യൻ കൃതജ്ഞതയോടും കൃതാൎത്ഥതയോടുംകൂടി 'ആപോ നാരായണഃ' എന്നു തീൎത്ഥരൂപിയായ തന്തിരുവടിയെ വന്ദിച്ചുകൊണ്ടു പ്രയാണം തുടൎന്നു.

നടന്നു നടന്ന് ആ ജിജ്ഞാസു ഒരു വനത്തിലെത്തി. ദാവാനലൻ ആളിപ്പടൎന്നു നാവു നീട്ടി അഖിലത്തെയും ആലേഹനം ചെയ്യുക

യാണ്. മൃഗം, മരം, മലം, വിഷം മുതലായതു മുഴവൻ അഗ്നിഭഗവാൻ ഭക്ഷിച്ചു. അവിടയ്ക്കു് അജീർണ്ണം പിടിച്ചില്ല. വിഷം തീണ്ടിയതുമില്ല. ''ജ്ഞാനാഗ്നി ഇതേ മാതിരിയാണ്. സർവ്വപാപങ്ങളെയും കർമ്മങ്ങളെയും ഭസ്മമാക്കും. ജ്ഞാനി എന്തു പ്രവൃത്തി ചെയ്താലും എന്തു വിഷയമനുഭവിച്ചാലും എല്ലാം അപ്പപ്പോൾ നശിക്കും. ഒന്നും അവനെ ബാധിക്കില്ല.'' അഗ്നിഭഗവാങ്കൽനിന്നും ലഭിച്ച പുത്തൻ വിജ്ഞാനം കൊണ്ടു വ്യുൽപത്തി വർധിച്ച മാണവകൻ പ്രണാമംകൊണ്ടു ഗുരുദക്ഷിണ നടത്തി വീണ്ടും വിദ്യാഭിക്ഷ തേടി പര്യടനമാരംഭിച്ചു.

അനന്തരം അവധൂതൻ കേറിച്ചെന്നതു് ഒരു ഗൃഹത്തിലേയ്ക്കാണ്. അവിടെ ഒരു പെൺകിടാവു വിരുന്നുകാരെ ഊട്ടാൻ നെല്ലു കുത്തുകയാണ്. അതിഥികൾ തന്റെ പരിണയം നിശ്ചയിക്കാൻവേണ്ടി വന്ന വരന്റെ ബന്ധുക്കളാണ്. കന്യകയുടെ വളക്കിലുക്കം അവഘാത സമയത്തു വല്ലാതെ അലട്ടുന്നുണ്ടു്. അവൾക്കു നാണക്കേടായി. പുറമേ വന്നവർ ശബ്ദം കേൾക്കാതിരിയ്ക്കാൻ വളകൾ ഓരോന്നായി ഊരിവെച്ചു. ക്രമേണ രണ്ടു കൈയിലും ഈരണ്ടെണ്ണം ശേഷിച്ചു. കോലാഹലം അപ്പോഴും നിലച്ചില്ല. ഒടുക്കംകാലം ഓരോന്നുകൂടി ഊരിയെടുത്തു. അതോടെ കങ്കണധ്വനി തീരെ ഇല്ലാതായി. ഇതെല്ലാം പതുങ്ങി നോക്കിക്കൊണ്ടും ചെവിയോർത്തുകൊണ്ടും നിന്നിരുന്ന വിദ്യാർത്ഥിയുടെ ചുണ്ടത്തു് ഒരു മന്ദഹാസം തെളിഞ്ഞുമിന്നി. ആ ഹാസം തന്റെ ബുദ്ധിയിൽ നടാടെ സ്ഫുരിച്ച വിദ്യയുടെ കിരണമായിരുന്നു. ''യോഗി ഒററയ്ക്കു വേണം സഞ്ചരിക്കാൻ. കൂട്ടുകൂടിയാൽ വാഗ്വാദവും കലഹവുമുണ്ടാവും. ഏകാകിയായ മുനിയ്ക്കു നിരന്തരം ലക്ഷ്യത്തിൽ ചിത്തമുറപ്പിയ്ക്കാൻ കഴിയുന്നതുകൊണ്ടു ഭ്രംശത്തിനു പ്രസക്തിയില്ല.'' എന്ന അപൂർവ്വരഹസ്യം വെളിപ്പെടുത്തിത്തന്ന കുമാരിയുടെ കങ്കണത്തെ ഗുരുബുദ്ധ്യാ നമസ്കരിച്ചു വിനീതനായ ശിഷ്യൻ അവിടെനിന്നും നിഷ്ക്രമിച്ചു.

തെരുവിൻകോലായിൽ തനിയെ കമിഴ്ന്നുകിടന്നു കളിക്കുന്ന കിടാവിനെ കണ്ടപ്പോഴാണു പരിവ്രാജകന്റെ ചംക്രമണത്തിനു പിന്നീടു ഭംഗം വന്നതു്. ശിശുവിനു് ഒരു പാവ കിട്ടി. അതെടുത്തു വിനോദിച്ചു. പിന്നെ ഒരു കിലുക്കു കിട്ടിയപ്പോൾ പാവ അവിടെ ഇട്ടു. അവധൂതൻ ഒരു മാമ്പഴം കൊടുത്തു. കുഞ്ഞു് അതു മേടിച്ചു കടിച്ചുതുടങ്ങി. ഒരു വെള്ളാരം കല്ലു കൊടുത്തു. അതും വായിലാക്കി. 'മിടുക്കാ' എന്നു വിളിച്ചു. പൈതൽ ചിരിച്ചു. 'വിഡ്ഢീ' എന്നു വിളിച്ചു. അപ്പോഴും ബാലൻ ചിരിച്ചു. ഇറയത്തെ നിലത്തു വെള്ളം തൂത്തിരുന്നു. കിടാവു വട്ടത്തിൽത്തിരിഞ്ഞു അവിടെ എത്തി. വെള്ളം ഇളംകൈകൊണ്ടു തല്ലിത്തെറിപ്പിച്ചുതുടങ്ങി. അതിനിടയ്ക്കു 'ചീച്ചി' വീഴ്ത്തി. അതും കരംകൊണ്ടു തച്ചു പുണ്യാഹം തളിച്ചുതുടങ്ങി. ഈ ബാലോപാധ്യായനിൽനിന്നു് അവധൂതൻ സ്വയം ഗ്രഹിച്ച തത്ത്വങ്ങളെ ഇങ്ങനെ സംഗ്രഹിക്കാം: ''ബാലന്റെയും പരമഹംസന്റെയും സ്വഭാവം ഒരേ മാതിരിയാകുന്നു. ഒന്നിലും സംഗമില്ല. എപ്പോഴുമാനന്ദമാണ്. ആത്മാരാമനാണ്. ഭക്ഷ്യാഭക്ഷ്യവിവേകമോ മാനാവമാനഭേദമോ ശുദ്ധാശുദ്ധസങ്കല്പമോ യാതൊന്നുമില്ല.'' ഗുരുപാദരെ പ്രണിപതിച്ചു ബഹുഗുരുകൻ തന്റെ ജ്ഞാനഭിക്ഷാടനം വീണ്ടും മേല്ക്കുമേൽ തുടൎന്നുകൊണ്ടേയിരുന്നു.

എത്രയായാലും തൃപ്തി ശമിക്കാത്ത ഈ ജ്ഞാനാമൃതപിപാസു ആരാണെന്നു മനസ്സിലായോ ? ഇദ്ദേഹമാണ് മഹാവിഷ്ണുവിന്റെ അവതാരഭൂതനും, ഇരുപത്തിനാലധ്യാപകന്മാരുടെ ശിഷ്യനും, ഗുരുകുലക്ലിഷ്ടനും, യദുവിന്റെയും പ്രഹ്ലാദന്റെയും കാർത്തവീര്യാർജ്ജുനന്റെയും ആചാര്യനുമായ സാക്ഷാൽ ദത്താത്രേയമഹർഷി. ഈ മഹാപുരുഷൻ ചരിത്രത്തിനു് എത്ര ഓടിയാലും അടുക്കാനാവാത്ത അത്ര അകലെ പുരാണങ്ങളിൽ വർത്തിക്കുന്ന ചിരഞ്ജീവിയത്രേ ! ഇനി ശബ്ദപ്രപഞ്ചത്തിലല്ലാതെ സ്ഥൂലലോകത്തിൽത്തന്നെ സന്നികൃഷ്ടങ്ങളായ ദേശകാലങ്ങളിൽ ജീവിച്ച ഒരു മഹാത്മാവിനെ കാണണമെന്നുണ്ടെങ്കിൽ വന്നോളൂ:

ഇതേവരെ രംഗത്തിലാടിയിരുന്ന കഥാപാത്രം യുവാവാണെങ്കിൽ, ഇനി അരങ്ങേറാൻ ഭാവിക്കുന്ന നായകൻ കിശോരനാകുന്നു. ജ്ഞാനതൃഷ്ണയും സൂക്ഷ്മദർശിത്വവും ഊഹാപോഹപടുത്വ

വും രണ്ടുപേക്കും തുല്യം. വംഗദേശത്തുള്ള കമ്മ കാരപുഷ്കരമെന്ന ഗ്രാമത്തിലെ ഒരു ബ്രാഹ്മണ ഗൃഹം. ഒരു കുമാരൻ അതാ അടുക്കളയിൽ വന്നു നോക്കുന്നു. അടുപ്പത്തു വെച്ച കൽച്ചട്ടിയിലെ കൂട്ടാന്റെ കഷ്ണം തിളയ്ക്കുന്ന വെള്ളത്തിൽ തുള്ളി ച്ചാടുകയാണ്. അതിനു ജീവനുണ്ടോ? അടുപ്പി ലെ കത്തുന്ന കൊള്ളി പിരിഞ്ഞു. ഉടനെ വെ ള്ളത്തിന്റെ തിളയും കഷ്ണത്തിന്റെ തുള്ളലും അവിടെനിന്നു. കൊള്ളി പിന്നെയും അടുപ്പിൽ കൂട്ടി. വീണ്ടും പണ്ടത്തെ മാതിരി തന്നെയായി കൽച്ചട്ടിയിലെ സ്ഥിതി. ബാലൻ ചിന്തിച്ചു: ''മൂട്ടിൽ തീ കത്തുന്നതുകൊണ്ടാണ് മുകളിൽ തിളയ്ക്കുന്നതും തത്തുന്നതും. അതുപോലെ ചേത നനായ ആത്മാവിന്റെ സമ്പക്കംകൊണ്ടാണ് ജഡമായ ശരീരം പ്രവൎത്തിക്കുന്നതു്. ആത്മാ വിന്റെ വിയോഗത്തിൽ പ്രാണനോ ഇന്ദ്രിയ മോ മനസ്സോ യാതൊന്നും ചേഷ്ടിക്കുകയില്ല.''

ഇറയത്തു് അമ്മ അരി ചേറുകയായിരുന്നു. എല്ലാം കഴിഞ്ഞപ്പോൾ ഉണ്ണി പരിശോധിച്ചു. മുറത്തിൽ നെല്ലിന്റെ മണിമാത്രമുണ്ടു്. പതി രൊക്കെ ചേറിക്കളഞ്ഞിരിക്കുന്നു. ബുദ്ധിമാനാ യ അയാളൂഹിച്ചു: ''സജ്ജനത്തിന്റെ സ്വഭാവം ഈ മുറത്തിന്റേതുപോലെയാണ്. ഗുണം മാത്രം സ്വീകരിച്ചു ദോഷം മുഴുവൻ ത്യജിക്കും.'' മാതാവു വെണ്ണ ഉരുക്കിയതു് അരിക്കുകയായി രുന്നു. പുത്രൻ അരിപ്പ സൂക്ഷിച്ചുനോക്കി. അതിൽ കക്കനും കരടും മാത്രം ശേഷിച്ചിട്ടുണ്ടു്. നെയ്യൊക്കെ ചോൎത്തിക്കളഞ്ഞിരിക്കുന്നു. കുശാ ഗ്രബുദ്ധിയായ അയാൾക്കു് ഈ കാൎയ്യവും വ്യൽ പാദകമായിരുന്നു: 'ദുൎജ്ജനം അരിപ്പയ്ക്കു തുല്യ മാണ്. തിന്മമാത്രം കൈക്കൊണ്ടു നന്മ മുഴു വൻ കളഞ്ഞുകളിക്കും.' ഒരു സദ്യയ്ക്കു ക്ഷണമുണ്ടാ യിരുന്നു. ബ്രാഹ്മണകുമാരൻ പോയി. ഊട്ടു പുരയിൽ സ്ഥലം പിടിച്ചിരിക്കുന്ന ഒട്ടനവധി പേരുണ്ടായിരുന്നു. സകലരും വായിൽത്തോ ന്നിയതു സംസാരിക്കുകയാണ്. ബഹളബഹള. അങ്ങനെയിരിക്കുമ്പോഴാണ് ഇലക്കെട്ടു വന്ന തു്. കശപിശ ലേശം ശമിച്ചു. ചോറും കറി കളും വിളമ്പി, ഊണു തുടങ്ങി. അപ്പോഴേക്കും ഘോഷം പകുതി നിലച്ചു. വെള്ളത്താടിയുടെ – പഞ്ചാരപ്പായസത്തിന്റെ – എഴുന്നള്ളത്തായി. കോലാഹലം മുക്കാലേ അരയ്ക്കാലും നിന്നു. കുടി ക്കുന്ന സീൽക്കാരം മാത്രം കേൾക്കാം. ഒടുവിൽ സദ്യയുണ്ടു വയർ വീപ്പിച്ചു സന്തുഷ്ടിയോടെ മിക്കവരും കിടന്നു മയക്കമായി. നിശ്ശബ്ദം!

മററു കുട്ടികൾ പപ്പടവും പഴവും കൊണ്ടു മടി കനപ്പിച്ചു് വീട്ടിലേയ്ക്കു മടങ്ങിപ്പോയി. ധിഷണാശാലിയായ നമ്മുടെ ദ്വിജാൎഭകനാകട്ടെ ഊട്ടുപുരയിൽ പ്രത്യക്ഷീഭവിച്ച ചേഷ്ടാവിശേ ഷങ്ങളിൽനിന്നു സ്വയം ഞെവുണ്ടിപ്പിഴിഞ്ഞരി ച്ചു് ററിയെടുത്ത എന്തോ നവസുധയും നുകൎന്നു രസിച്ചുകൊണ്ടാണ് ഗൃഹത്തിലേയ്ക്കു തിരിച്ചു ചെന്നതു്. ആ അമൃതെന്തായിരുന്നു? ''ശാസ്ത്രം മാത്രം പഠിച്ചുകൊണ്ടിരിക്കുമ്പോൾ വാഗ്വാദ മാവും പ്രധാനം. സ്വതഃ പ്രമാണം, പരതഃ പ്രമാണം, അവച്ഛേദപക്ഷം, പ്രതിബിംബ പക്ഷം, ഏകജീവവാദം, അനേകജീവവാദം, ദൃഷ്ടിസൃഷ്ടിവാദം, അജാതവാദം – മുതലായ ഗ ൎജ്ജനങ്ങൾ മുഴങ്ങിക്കൊണ്ടിരിക്കും. സാധനാനു ഷ്ഠാനമാരംഭിച്ചാൽ ആ വക അലച്ചുകൾ കുറെ കുറയും. അനുഭവം തുടങ്ങിയാൽ ഒച്ചപ്പാടുകൾ ഒട്ടുമുക്കാലും നിന്ന മട്ടാവും. ശരിയായ സാ ക്ഷാത്കാരം ലഭിച്ചു സമാഹിതനായിക്കഴി ഞ്ഞാൽ ശാന്തഗംഭീരമായ മൌനം.''

അന്തഃപുരത്തിൽ മൂടുപടം ധരിച്ചു വൎത്തി ക്കുന്ന തന്റെ അമ്മയ്ക്കു പുറത്തു നില്ക്കുന്ന പുരു ഷന്മാരെ കാണാം. അവൎക്കാണെങ്കിൽ ഇങ്ങോട്ടു നോക്കിയാൽ അമ്മയെ കാൺനുമില്ല. ഈ അദ് ഭുതം മകനെ ഇരുത്തിച്ചിന്തിപ്പിച്ചു. അതിൽ നിന്നു് അയാൾ ഒരു രഹസ്യം മനസ്സിലാക്കി: ''ഇങ്ങനെയാണ് മായാവഗുണ്ഠനവതിയായ ജഗദംബികയെ പുറത്തു മേവുന്ന – ബഹിർമുഖ ന്മാരായ – ജീവന്മാൎക്കു കാണാൻ കഴിയാത്തതും തന്തിരുവടിക്കു ഇങ്ങോട്ടു വീക്ഷിക്കാൻ സാധി ക്കുന്നതും.'' പകൽ മാനത്തേയ്ക്കു നോക്കി. ഒന്നു മില്ല. നേരം സന്ധ്യമയങ്ങി. ആകാശത്തിൽ നിറയെ നക്ഷത്രങ്ങൾ. നേരം വെളുത്താൽ വീണ്ടും അതെല്ലാം മായുകയായി. ഉണ്ണി യുക്തി വിചാരം ചെയ്തു: ''പകലില്ലാത്ത ഒരു സാധനം ഇരവിലുണ്ടാവുകയല്ല. വെയിലിന്റെ അതിപ്രഭ കൊണ്ടു് താരകങ്ങളെ അഹസ്സിൽ കാണായ്ക യാണ്. ഇതുപോലെയാണ്, ഈശ്വരന്റെ കഥ യും. അവിടുന്നു പ്രപഞ്ചത്തിന്റെ അകത്തും പുറ

ത്തും നിറഞ്ഞിട്ടും പ്രത്യക്ഷീഭവിയ്ക്കാത്തതു കാമിനീകനകങ്ങളുടെ പകിട്ടുകൊണ്ടു കരളിന്റെ കണ്ണു മഞ്ഞളിച്ചിട്ടാണ്. കാമലോഭവാസന കെട്ടടങ്ങുമ്പോൾ ശുദ്ധസത്ത്വമായ അന്തഃകരണത്തിലും നിർമ്മലമായ ചക്ഷുസ്സിലും ഭഗവാൻ സ്വയം പ്രകാശിക്കുകതന്നെ ചെയ്യും.''

തയിരിലാണ് വെണ്ണയുടെ താമസമെന്നു കേട്ടു വിപ്രബാലൻ കയ്യിട്ടു തപ്പി. കിട്ടിയില്ല. അമ്മ ഉറതയിർ കടഞ്ഞു. അപ്പോൾ വെണ്ണ താനേ പൊന്തി വരുന്നതു കണ്ടു. മകനാലോചിച്ചു: ''ഭഗവാൻ ഹൃദയത്തിൽ കുടികൊണ്ടാലും കാണണമെങ്കിൽ സാധനഭക്തികൊണ്ടു — ജപധ്യാനങ്ങൾകൊണ്ട് — മഥിക്കുകതന്നെ വേണം. അല്ലാതെ ഉള്ളിലുണ്ടെന്നും പറഞ്ഞു ശൂമ്മാ കുത്തിയിരുന്നാൽപ്പോരാ.'' രണ്ടു തത്തകൾക്ക് രാമനാമം ചൊല്ലിക്കൊടുത്തു. ഒരു തത്ത ഏതാനും ദിവസംകൊണ്ട് നാമം ഓതിത്തുടങ്ങി. മറേറ തത്ത എത്ര നാൾ കഴിഞ്ഞിട്ടും നാമം ജപിച്ചില്ല. എന്താണ് വ്യത്യാസത്തിനു കാരണമെന്നു പരിശോധിച്ചുനോക്കി. ആദ്യത്തേതിനു ചെറുപ്പമാണ്; കഴുത്തിൽ വര വീണിട്ടില്ല. രണ്ടാമത്തേതിനു പ്രായം കടന്നു പോയിരിക്കുന്നു; കണ്ഠരേഖ തെളിഞ്ഞുകഴിഞ്ഞു. ഈ അനുഭവത്തിൽ നിന്നും ഉണ്ണി ഒരു സത്യം അനുമിച്ചറിഞ്ഞു: ''ചെറുപ്പത്തിൽ വേണം സാധനഭജനകൾ ചെയ്ത് ഐശ്വരവാസന സമ്പാദിക്കാൻ. എല്ലു മൂത്താൽപ്പിന്നെ സത്സംസ്കാരങ്ങൾ ജനിപ്പിക്കാൻ ഞെരുക്കമാണ്.''

വരൻ സുഹൃത്തുക്കളോടുകൂടി നവോഢയായ വധുവിനെ സ്വഗൃഹത്തിലേയ്ക്കു കൊണ്ടുപോവാൻ ശ്വശുരഭവനത്തിൽ വന്നിരിക്കുന്നു. അന്തഃപുരസ്ഥയായ വധുവിനോടു സഖി ചോദിക്കുകയാണ്: 'അതാണോ നിന്റെ വല്ലഭൻ, മററതാണോ, ആ മൂന്നാമനാണോ, നാലാമനാണോ?' — എന്നിങ്ങനെ. അല്ല, അല്ല, അല്ല, അല്ല എന്നു മറുപടി പറഞ്ഞുകൊണ്ടിരിക്കുന്നു. എല്ലാം കഴിഞ്ഞ് ഒടുവിൽ 'ആ ഇരിയ്ക്കുന്നതാണോ?' എന്ന തോഴിയുടെ ചോദ്യത്തിനു വധു ഉത്തരമോതാതെ കേവലം തല താഴ്ത്തുകമാത്രമേ ചെയ്യുള്ളു. എങ്കിലും സഖിക്കു കാര്യം മനസ്സിലായി. ഭൂസുരബാലൻ അന്തഃപുരത്തിൽ നടന്ന പ്രസ്തുത വിഭ്രമങ്ങളെല്ലാം സൂക്ഷിച്ചു നോക്കിക്കണ്ടു. അതിൽ നിന്നും ആ പ്രതിഭാശാലി പഠിച്ച പാഠമിതാണ്: ''വേദങ്ങളുടെ ബ്രഹ്മപ്രതിപാദനം ഇപ്രകാരമാണ്. കൈയില്ല കാലില്ല, കണ്ണില്ല കാതില്ല, അണുവല്ല സ്ഥൂലമല്ല — ഇങ്ങനെ നേതി നേതി എന്നു നിഷേധിക്കുകമാത്രം ചെയ്ത് അവ വിരമിക്കുന്നു. എന്നിട്ടു ശേഷിക്കുന്ന — മൌനം കൊണ്ടു വ്യഞ്ജിക്കുന്ന — വസ്തുവാണ് ബ്രഹ്മം. ശബ്ദബ്രഹ്മത്തിനുംകൂടി എച്ചിലാക്കാൻ പററാത്തതാണ് ശുദ്ധ പരബ്രഹ്മം.''

പച്ചത്തേങ്ങ കുലുങ്ങുന്നില്ല. കൊട്ടത്തേങ്ങയാണെങ്കിൽ കുലുങ്ങുന്നു. എന്തുകൊണ്ട്? കഴമ്പു ചിരട്ടയിൽനിന്നു വേർപെട്ടതുകൊണ്ട്. ബ്രാഹ്മണബാലൻ യുക്തികൊണ്ടു തീരുമാനിച്ചു: ''ജീവന്മുക്തന്റെ അവസ്ഥ കൊട്ടത്തേങ്ങയുടെ മട്ടിലാണ്; പ്രകൃതിയും പുരുഷനും വേർതിരിഞ്ഞിരിക്കുന്നു. ജനനമരണങ്ങൾ, സുഖദുഃഖങ്ങൾ, ക്ഷുത്പിപാസകൾ തുടങ്ങിയ ശരീരധർമ്മങ്ങളൊന്നും ആത്മാവിനെ ബാധിക്കാതായിരിയ്ക്കുന്നു.'' മനുഷ്യൻ പാമ്പിന്റെ കടിയേററാൽ അതിന്റെ പല്ലിൽനിന്നൊഴുകുന്ന വിഷം രക്തത്തിൽ പകർന്നു സിദ്ധികൂടുന്നുണ്ട്. പക്ഷെ പാമ്പാണെങ്കിൽ ഇര ചവയ്ക്കുമ്പോൾ പല്ലിൽനിന്നു വായിലേയ്ക്കു നഞ്ഞു കിനിഞ്ഞിറങ്ങി ചോരയിൽ വ്യാപിച്ചു ചാവുന്നുമില്ല. പ്രേക്ഷാവാനായ കുമാരനു് ഈ ദൃഷ്ടാന്തം നിരീക്ഷിച്ചപ്പോൾ ബ്രഹ്മത്തെക്കുറിച്ചുണ്ടായിരുന്ന വിവിദിഷയും വിചികിത്സയും തീർന്നു: ''ബ്രഹ്മനിഷ്ഠയായ അവിദ്യ ജീവനെ മോഹിപ്പിക്കുന്നുവെങ്കിലും ബ്രഹ്മത്തെ മോഹിപ്പിക്കുന്നില്ല. ജീവനേ സംസാരമുള്ളു. ബ്രഹ്മം നിത്യമുക്തമായിത്തന്നെ വർത്തിക്കുന്നു.''

മരക്കൊമ്പത്തൊരോന്തിനെ കാണാനുണ്ട്. ഉണ്ണി സൂക്ഷിച്ചു നോക്കി. നല്ല മഞ്ഞനിറം. സ്വല്പസമയം കഴിഞ്ഞു. പിന്നെ നോക്കിയപ്പോൾ ആ ജന്തുവിനു തവിട്ടുനിറമാണ്. ഏതാനും നിമിഷങ്ങൾക്കു ശേഷം വീണ്ടും പരിശോധിച്ചു. ഒന്നാന്തരം നീലനിറം. നാലാമതു കണ്ണോടിച്ചപ്പോഴയ്ക്കും രക്തവർണ്ണമായിരിക്കുന്നു. ഇങ്ങനെ ഓരോ സമയത്തു് ഓരോ നിറത്തിലാണ് കൃകലാസത്തെ ദർശിച്ചതു്. ഒടുവിൽ ഒരു

വണ്ണവുമില്ലാതെയും ആ സത്ത്വം പ്രത്യക്ഷംപ്പെട്ടു. വിപ്രകുമാരൻ ഈ ഓന്തിന്റെ സ്വഭാവവിശേഷത്തിൽനിന്നും ഈശ്വരന്റെ സ്വരൂപവൈചിത്ര്യത്തെ അനുമിച്ചു: ''പരമേശ്വരനും അനന്തരൂപനാണ്. രാമൻ, കൃഷ്ണൻ, കാളി, ശിവൻ, കൃസ്തു, അള്ള, എന്നിപ്രകാരം നാനാഭാവങ്ങളും അസംഖ്യാകാരങ്ങളും തന്തിരിവടിക്കുണ്ട്. ചിലപ്പോൾ നിരൂപവും നിർഗ്ഗുണവുമായ അവസ്ഥയും അവിടയ്ക്കു കാണാം.''

ഈവണ്ണം ഈ ആശ്ചര്യബാലൻ ലോകത്തിൽ സർവ്വസാധാരണമായി അതിസുലഭമായി കാണുന്ന ഓരോ സംഭവത്തിൽനിന്നും ഉത്കൃഷ്ടമായ ഓരോ വിജ്ഞാനത്തെ ആലോചനാദണ്ഡം കൊണ്ട് ആലോഡനം ചെയ്തെടുത്തുകൊണ്ടിരുന്നു. അക്ഷയപ്രതിഭനും അമേയപ്രഭാവനുമായ ഈ കുമാരനാരാണെന്നറിയാമോ? ഇയാളാണ് ഗദാധരൻ ഗയാവിഷ്ണുവിന്റെ അവതാരഭൂതനും ചന്ദ്രമണിയുടെ കണ്ണിലുണ്ണിയും നരേന്ദ്രപ്രഭൃതികളുടെ ആചാര്യനുമായ സാക്ഷാൽ ഗദാധരൻ അഥവാ ശ്രീരാമകൃഷ്ണൻ. ദത്താത്രേയനും ഗദാധരനും ഇരുവരും ഓലകൊണ്ടും കടലാസുകൊണ്ടുമുള്ള ഗ്രന്ഥത്തിനു വലുപ്പം പോരെന്നു വെച്ചു പള്ളിക്കൂടത്തിൽനിന്നു ചാടിപ്പോയവരും പ്രകൃതിമഹാഗ്രന്ഥത്തിന്റെ ഏടുകൾ നിവർത്തി വായിച്ചു സ്വയം ജ്ഞാനസാഗരത്തിന്റെ മറുകര കണ്ടവരുമാകുന്നു.

---

# കണി കാണേണം

**മലയാലപ്പുഴ ഭാസ്കരസിംഹ്**

കണ്ണനെക്കാണണം, സംസാരസാഗര –
കർണ്ണധാരനെ,ക്കണി കാണേണം !
സൂരജാതീരത്തി,ലോടക്കുഴലൂതും
നീരജനേത്രനെക്കാണാകേണം !!

ആയർകുലം തന്നി,ലായതനേത്രനായ്,
കായാമ്പൂവർണ്ണനായ്,ക്കോമളനായ്,
പണ്ടൊരു ബാലകനുണ്ടായിരുന്നു, ചൊൽ –
ക്കൊണ്ടൊരു നന്ദനു നന്ദനനായ്.
കണ്ണനെന്നോമനപ്പേരിട്ടു, താമര –
ക്കണ്ണനുണ്ടായിരം പേരെങ്കിലും.
ചായലിൽ പീലികൾ ചാർത്തി,യഞ്ജനത്തിരിൽ
ചായും മിഴികളിൽ മയ്യണിഞ്ഞും,
ഗോകുലവാടങ്ങൾ തൻകളിവീടാക്കി,
ഗോകുലം മേച്ചു നടന്നു കണ്ണൻ !
പൊന്നണിക്കിങ്ങിണി, തോൾവള, കൈവള,
പൊന്നുണ്ണിയെന്നുമണിഞ്ഞിരുന്നു.
മഞ്ഞപ്പട്ടാടയും കാഞ്ചനകാഞ്ചിയും
കുഞ്ഞിന്നഴകേററതായിരുന്നു,
വാരെഴും മിന്നലും, വാർമഴവില്ലു,മാ –
വാനിൽവളർത്തുന്ന കാന്തിപോലെ.

വെണ്ണ മണക്കുന്ന നിന്മണിച്ചുണ്ടിലെ
വെണ്ണിലാവെൻകണ്ണ ! കാണാകേണം !
തൂലികത്തുമ്പിൽ കവിത തുളുമ്പണം
പീലിത്തിരുമുടി വർണ്ണിക്കുവാൻ !

ഗോപിച്ചെറുകുറി ചാർത്തും തിരുനെററിയിൽ,
ഗോപിമാർ മുത്തങ്ങൾ പൂകവിളിൽ
പാൽ നറും വെണ്ണ മുലപ്പാലും, താൻ നല്കി,
പാൽപ്പുഞ്ചിരിപ്പൂ സമ്മാനം വാങ്ങി,
രോമാഞ്ചംകൊള്ളും യശോദതൻ ഭാഗ്യത്തിൽ
പൂമാതിന്നീർഷ്യ വളർന്നുകാണും !
ബാലന്റെ ലീലാവിലാസവും, സംസാര –
മാൽ മാററും പഞ്ചാരപ്പുഞ്ചിരിയും,
ആലോകനം ചെയ്യുമാഭീരനാരിമാർ
ഈ ലോകകാര്യങ്ങൾ വിസ്മരിച്ചു !
വല്ലവബാലനായ്ത്തീർന്നല്ലോ നന്ദന്റെ –
ചെല്ലക്കിടാവായി ചിത്സ്വരൂപൻ.

കണ്ണനെക്കാണണം സംസാരസാഗര –
കർണ്ണധാരനെ,ക്കണി കാണേണം !
സൂരജാതീരത്തിലോടക്കുഴലൂതും
നീരജനേത്രനെക്കാണാകേണം !!

---

# ജീവന്മുക്തിവിവേകം – 41

ജീ. ബാലകൃഷ്ണൻനായർ

## ശുദ്ധാദ്വൈതസ്ഥിതി

പരമഹംസന്റെ മാർഗ്ഗമെന്ത് ? സ്ഥിതിയെന്ത് ? എന്നീ പ്രശ്നങ്ങൾ വിശദമായി ചർച്ച ചെയ്തശേഷം ആ വിഷയം ഉപസംഹരിക്കുകയാണുപനിഷത്ത് പതിനേഴാം സൂത്രത്തിൽ. ''സർവ്വാൻ കാമാൻ പരിത്യജ്യ അദ്വൈതേ പരമാ സ്ഥിതിഃ'' എന്നാണ് പതിനേഴാം സൂത്രം. എല്ലാ കാമങ്ങളും പരിത്യജിച്ച് അദ്വൈതത്തിൽ അചഞ്ചലമായ സ്ഥിതി വന്നുചേരുന്നതാണ് പരമഹംസത്വം. ക്രോധം ലോഭം തുടങ്ങിയ വികാരങ്ങൾ കാമത്തിന്റെ അനന്തരഫലങ്ങളാണ്. അതുകൊണ്ട് കാമങ്ങളെല്ലാം ഉപേക്ഷിക്കുന്നതോടെ ചിത്തദോഷങ്ങൾ പാടെ മാറിക്കിട്ടുന്നതാണ്. ''ഈ പുരുഷൻ കാമമയനാണെന്നു പറയപ്പെടുന്നു '' എന്ന് ബൃഹദാരണ്യകോപനിഷത്ത് പ്രഖ്യാപിക്കുന്നത് ഇക്കാര്യം വെളിപ്പെടുത്താനാണ്. അപ്പോൾ കാമരഹിതമായ യോഗിചിത്തം അദ്വൈതത്തിൽ നിർവ്വിഘ്നം സ്ഥിതിചെയ്യുമെന്നു പറയേണ്ടതില്ലല്ലോ.

ഇവിടെ ഒരു സംശയം വരാം. 'ദണ്ഡാദി ഗ്രഹിച്ചുകൊള്ളണം' എന്നിത്യാദി വിധികളിൽ വാസനാഗ്രസ്തമായിത്തീരുന്ന വിവിദിഷാസന്ന്യാസിയുടെ ചിത്തം ദണ്ഡരഹിതമായ പരമഹംസപദവിയെ എങ്ങനെ സമീപിക്കാനാണ് ? ഈ സംശയത്തിനുള്ള സമാധാനമാണ് പതിനെട്ടാം സൂത്രം:

> ജ്ഞാനദണ്ഡോ ധൃതോ യേന
> ഏകദണ്ഡീ സ ഉച്യതേ
> കാഷ്ഠദണ്ഡോ ധൃതോ യേന
> സർവാശീ ജ്ഞാനവർജ്ജിതഃ.
> സ യാതി നരകാൻ ഘോരാൻ
> മഹാരൗരവസംജ്ഞകാൻ
> തിതിക്ഷാജ്ഞാനവൈരാഗ്യ–
> ശമാദിഗുണവർജ്ജിതഃ
> ഭിക്ഷാപാത്രേണ യോ ജീവേത്
> സ പാപീ യതിവൃത്തിഹാ.
> ഇദമന്തരം ജ്ഞാത്വാ സ പരമഹംസഃ.''

ഇത്രയുമാണ് പതിനെട്ടാം സൂത്രം. ജ്ഞാനമാകുന്ന ദണ്ഡം ധരിച്ചു വർത്തിക്കുന്നയാളാണ് ഏകദണ്ഡിയായ പരമഹംസൻ. ജ്ഞാനമില്ലാതെ ആശാപാശബദ്ധനായി വടിയും ധരിച്ചു നടക്കുന്നയാൾ പരമഹംസനല്ല. തിതിക്ഷ, ജ്ഞാനം, വൈരാഗ്യം, ശമം തുടങ്ങിയ ഗുണങ്ങളൊന്നുമില്ലാതെ വെറും വേഷമണിഞ്ഞു നടക്കുന്നയാൾ ഘോരങ്ങളായ മഹാരൗരവനരകങ്ങളെ പ്രാപിക്കാനിടവരുന്നു. ജ്ഞാനമില്ലാതെ ഭിക്ഷാപാത്രവുമായി ജീവിക്കുന്നവൻ സന്ന്യാസവൃത്തിയെ ഹനിക്കുന്ന പാപിയാണ്. ഈ വ്യത്യാസം അറിയുന്നയാളാണ് പരമഹംസൻ.

പരമഹംസന് ഏകദണ്ഡത്വം രണ്ടു വിധമാകാം. ജ്ഞാനമാകുന്ന ദണ്ഡമൊന്ന്; കയ്യിൽ ധരിക്കുന്ന വടി മറ്റൊന്ന്. വാഗ്ദണ്ഡം, മനോദണ്ഡം, കർമ്മദണ്ഡമെന്നിങ്ങനെ ത്രിദണ്ഡികൾക്കു ദണ്ഡം മൂന്നു വിധമുള്ളതുപോലെ. ലൗകികവ്യവഹാരങ്ങളിൽ ഈ ത്രിദണ്ഡങ്ങളെ പ്രയോഗിച്ച് കാമക്രോധങ്ങളെ ജയിക്കുന്ന യോഗി സിദ്ധനായി ഭവിക്കുന്നു എന്നാണ് മനുവിന്റെ പ്രഖ്യാപനം. ത്രിദണ്ഡപ്രയോഗം എന്താണെന്നു ദക്ഷൻ വിശദീകരിച്ചിട്ടുണ്ട്. മൗനമാണ് വാഗ്ദണ്ഡപ്രയോഗം. ഫലേച്ഛയില്ലായ്മയാണ് കർമ്മദണ്ഡസ്വരൂപം. പ്രാണായാമമത്രേ മനോദണ്ഡസ്വരൂപം. അല്പഭോജനമാണ് കർമ്മദണ്ഡസ്വരൂപമെന്ന് വേറൊരു സ്മൃതി അനുശാസിക്കുന്നു. ഈ വിധമുള്ള ത്രിദണ്ഡത്വം പരമഹംസനും അംഗീകരിക്കാവുന്നതാണ്. മറ്റൊരു സ്മൃതിയിൽ ഇങ്ങനെ കാണുന്നു:

> യതിഃ പരമഹംസസ്തു
> തുര്യാഖ്യഃ ശ്രുതിചോദിതഃ
> യമൈശ്ച നിയമൈർയുക്തോ
> വിഷ്ണുരൂപീ ത്രിദണ്ഡഭൃത്,

പരമഹംസനായ യതി ശ്രുതിപ്രസിദ്ധമായ തുരീയസ്വരൂപം പ്രാപിച്ചയാളാണ്.

അദ്ദേഹം യമനിയമങ്ങളോടുകൂടി ത്രിദണ്ഡം ധരിച്ച് സദാ വിഷ്ണുരൂപിയായി വർത്തിക്കുന്നു. ഇവിടെ മൗനം തുടങ്ങിയവ വാക്ക് മുതലായവയെ ദമനം ചെയ്യുന്നതുകൊണ്ടാണല്ലോ ദണ്ഡമെന്ന പേരിൽ അറിയപ്പെടുന്നത്. അതുപോലെ അജ്ഞാനത്തെയും അതിന്റെ കാര്യങ്ങളേയും ദമനം ചെയ്യുന്നതുകൊണ്ടാണ് ജ്ഞാനവും ദണ്ഡമെന്നപേരിൽ അറിയപ്പെടുന്നത്. പരമഹംസനാൽ ധരിക്കപ്പെടുന്ന ഈ ജ്ഞാനദണ്ഡമാണ് ദണ്ഡങ്ങളിൽവെച്ച് മുഖ്യം. അതുകൊണ്ടാണ് പരമഹംസനെ ഏകദണ്ഡി എന്നു വിളിക്കുന്നത്. മാനസികമായ ജ്ഞാനദണ്ഡത്തിനു് ചിത്തവിക്ഷേപംകൊണ്ടു ചിലപ്പോഴ് വിസ്മൃതി സംഭവിച്ചുപോകാമെന്നു കരുതി അതിനെ ഓർമ്മിപ്പിക്കാനായിട്ടാണ് വടിയുടെ രൂപത്തിലുള്ള ദണ്ഡം ധരിക്കാൻ അനുശാസിച്ചിരിക്കുന്നത്. ഈ ശാസ്ത്രരഹസ്യം ധരിക്കാതെ ചിലർ വേഷംകൊണ്ടുമാത്രം പുരുഷാർത്ഥം സിദ്ധിക്കുമെന്നു കരുതി വടിധരിച്ചു നടക്കാറുണ്ടു്. അങ്ങനെ പരമഹംസത്വം ഭാവിച്ചു നടക്കുന്നവർ പലവിധ യാതനകളോടുകൂടിയ ഘോരരൗരവനരകങ്ങളെ പ്രാപിക്കുമെന്നാണ് സൂത്രതാത്പര്യം.

എന്താണതിനു കാരണം? പരമഹംസവേഷം കണ്ടിട്ട് ജ്ഞാനിയാണെന്നു ഭ്രമിച്ച് ജനങ്ങൾ അങ്ങനെയുള്ളയാളിനെ വീട്ടിൽ ക്ഷണിച്ചു സത്കരിക്കുന്നു. നാക്കിനു നെറിയില്ലാത്ത ആ വിഡ്ഢിയാകട്ടെ തള്ളേണ്ടതും കൊള്ളേണ്ടതുമൊന്നും കണക്കിലെടുക്കാതെ അന്നപാനാദി സത്കാരങ്ങൾ അംഗീകരിക്കുന്നു. അതുനിമിത്തം പതനം സംഭവിക്കാനുമിടവരുന്നു. 'സന്ന്യാസിക്ക് അന്നദോഷശങ്ക വേണ്ട', 'നാലു വർണ്ണങ്ങളിൽനിന്നും സന്ന്യാസിക്കു ഭിക്ഷ സ്വീകരിക്കാം' എന്നും മറ്റുമുള്ള നിർദ്ദേശങ്ങൾ ജ്ഞാനിയെ സംബന്ധിച്ചുള്ളവയാണെന്നോർക്കണം. ജ്ഞാനമില്ലാത്തയാൾ ജ്ഞാനിയെ അനുകരിച്ചാൽ നരകമാണ് ഫലം എന്നുമോർക്കണം. അതുകൊണ്ടാണ് ജ്ഞാനമില്ലാത്തയാൾക്കു ഭിക്ഷാനിയമങ്ങൾ വിധിച്ചിരിക്കുന്നത്. വരാനിരിക്കുന്ന ആപത്തുകളെക്കുറിച്ച് പ്രശ്നം പറഞ്ഞോ നക്ഷത്രഫലങ്ങൾ വിവരിച്ചുകേൾപ്പിച്ചോ ശാസ്ത്രചർച്ച നടത്തിയോ ഒന്നും സന്ന്യാസി ഭിക്ഷ യാചിക്കാൻ പാടില്ല. ദിവസം ഒരിക്കലേ ഭിക്ഷ യാചിക്കാവൂ. ഭിക്ഷാടനസമയം നീട്ടിക്കൊണ്ടുപോകാനുള്ള ആസക്തി ഒഴിവാക്കേണ്ടതാണ്. ഭിക്ഷാടനത്തിൽ ആസക്തനായിത്തീരുന്ന യതി വിഷയങ്ങളിൽ സംഗബദ്ധനായി ഭവിക്കുന്നതാണ്. ജ്ഞാനാഭ്യാസിയായ പരമഹംസൻ ഒന്നോ രണ്ടോ തവണയേ ഭക്ഷണം കഴിക്കാവൂ. അധികസമയവും കഴിയുന്നത്ര ജ്ഞാനാഭ്യാസത്തിൽത്തന്നെ കഴിച്ചുകൂട്ടേണ്ടതാണ്. അതുകൊണ്ട് ജ്ഞാനദണ്ഡി ഉത്തമനും വെറും കാഷ്ഠദണ്ഡി അധമനുമാണെന്നു കാണേണ്ടതാകുന്നു. ഈ വസ്തുത ധരിച്ച് ആരാണോ ജ്ഞാനദണ്ഡിയായി വർത്തിക്കുന്നത് അദ്ദേഹമാണ് യഥാർത്ഥപരമഹംസൻ.

ഇരിക്കട്ടെ; ജ്ഞാനിയായ പരമഹംസനു് ജ്ഞാനദണ്ഡം മതിയല്ലോ; പിന്നെ കാഷ്ഠദണ്ഡം വേണമെന്നു നിർബ്ബന്ധിക്കേണ്ട കാര്യമില്ലല്ലോ. ശരിയാണ്; ജ്ഞാനിയായ പരമഹംസന്റെ പൂർണ്ണസ്ഥിതി ഇതാ പത്തൊമ്പതാം സൂത്രത്തിൽ വിവരിച്ചിരിക്കുന്നു: ''ആശാംബരോ ന നമസ്കാരോ ന സ്വധാകാരോ ന നിന്ദാസ്തുതിര്യാദൃച്ഛികോ ഭവേദ് ഭിക്ഷുന്നാവാഹനം ന വിസർജ്ജനം ന മന്ത്രം ന ധ്യാനം നോപാസനം ന ലക്ഷ്യം നാലക്ഷ്യം ന പൃഥഗ് നാപൃഥഗ് ന ചാഹം ന ത്വം ന ച സർവ്വം സ ചാനികേതസ്ഥിതിരേവ സ ഭിക്ഷുഃ സൗവർണ്ണാദീനൈവ പരിഗ്രഹേന്ന ലോകം നാവലോകം ച.'' പരമഹംസയോഗി ദിഗംബരനാണ്. മുട്ടിനു മുകളിൽ നാഭിക്കു താഴെ ഒരു വസ്ത്രംകൊണ്ടു മറച്ചും മറ്റൊരു വസ്ത്രം ഉത്തരീയമായി ധരിച്ചും ഭിക്ഷാടനം ചെയ്യണമെന്ന് സ്മൃതി ഘോഷിക്കുന്നുണ്ടു്. എന്നാൽ ഈ നിർദ്ദേശം പരമഹംസയോഗികൾക്കുള്ളതല്ല എന്നറിയേണ്ടതാണ്. അതുപോലെ യോഗി ആരുടെ മുൻപിലും നമസ്കാരം അർപ്പിക്കേണ്ടതില്ല. തന്നേക്കാൾമുൻപേ സന്ന്യാസം സ്വീകരിച്ചയാൾക്കും ധർമ്മാചരണത്തിൽ തന്നോടു തുല്യതയുള്ളയാൾക്കും നമസ്കാരമർപ്പിക്കാമെന്നുള്ള സ്മൃതിനിർദ്ദേശവും യോഗിക്കുള്ളതല്ലെന്നോർക്കേണ്ടതാണ്. ബ്രാഹ്മണലക്ഷണത്തിലും നിർന്നമസ്കാരത്വവും നിസ്തുതിയും വ്യക്തമാക്കിയിട്ടുണ്ടു്. ഗയാപ്രയാഗാദി തീർത്ഥസ്ഥാനങ്ങളിലെ ശ്രാദ്ധാഞ്ജലിയിൽ പ്രസക്തമായിത്തീരുന്ന സ്വധാകരണവും യോഗിക്കാവശ്യമില്ല. നേരത്തേ പരകൃതമായ നിന്ദ

# ശാസ്താവിൻെറ വരവും പഴമയും

കെ. കെ. മേനോൻ

''ഏകം സത് വിപ്രാ ബഹുധാ വദന്തി.'' സത്തായിട്ടുള്ള വസ്തു ഒന്നു മാത്രം, അതിനെ വിവിധനാമങ്ങൾകൊണ്ട് അറിയുന്നു എന്നതു് ഋഗ്വേദത്തിലെ ഒരു അടിസ്ഥാനതത്വം. ആ തത്വത്തെതന്നെയാണ് ''ഏകാനാം ആദിദേവ ഏകഃ'' എന്നു് മറെറാരു ഭാഷയിൽ പറയുന്നതു്. മോഹൻജോദാരോ, ഹാരപ്പ എന്ന നാഗരികതകളുടെ കാലത്തു് ഒരു മാതൃദേവനേയും മഹേശ്വരനേയും ഒരു കൊമ്പുള്ള ദൈവത്തേയും ആരാധിച്ചുവന്നു. ഈ കൊമ്പുള്ള ദൈവം ഗണപതിയായിരുന്നില്ല; വിനായകാരാധന ആരംഭിച്ചതു് 5-ാം ശതകത്തിൻെറ ഉത്തരാദ്ധത്തിലോ 6-ാം ശതകത്തിൻെറ പൂർവ്വാദ്ധത്തിലോ മാത്രമാണ്. ഋഗ്വേദത്തിൽ ഇന്ദ്രൻ, വരുണൻ, അഗ്നി, മരുത്തുക്കൾ മുതലായവക്കാണ് കൂടുതൽ സ്ഥാനം. രുദ്രൻ ഒരു ദേവതയായിട്ടു വന്നുപോകുന്നുണ്ടു്.

> ''ആരുടെ മൂന്നു വൻ തൃക്കഴൽവെപ്പിൽ
> പ്പാരുകളൊക്കെയുംപ്പെട്ടൊതുങ്ങിയോ.''

ആ വിഷ്ണുവും ഋഗ്വേദത്തിൽ അപൂർവ്വമായി രംഗപ്രവേശം ചെയ്യുന്നുണ്ടു്. ഹാരപ്പന്മാരുടെ സംസ്കാരത്തെ തുടൎന്നുവന്നതാണ് ഋഗ്വേദസംസ്കാരം എന്നു പറയുന്നതുകൊണ്ടും, ആര്യന്മാക്ക് ആദ്യംമുതല്ക്കുതന്നെ ത്രിവിക്രമാവതാരം പരിചിതമായിരുന്നു എന്നു കാണുന്നതുകൊണ്ടും ഹാരപ്പന്മാക്കു് വിഷ്ണുവും അപരിചിതനായിരുന്നിരിക്കില്ല എന്നു് അനുമാനിക്കേണ്ടിയിരിക്കുന്നു. ''ദാസരാജ്ഞം'' എന്ന വൻപോരിന്നു് ശേഷം ദ്രാവിഡന്മാരുടെ ദൈവങ്ങൾ പുരോഗമിക്കാൻ തുടങ്ങി. പോരെങ്കിൽ ''മൂരി മാംസവും തിന്നു്,

---

യോഗിക്കു ബാധകമല്ലെന്നു പറഞ്ഞു. പ്രസ്തുത സൂത്രത്തിൽ യോഗി മറെറാരാളെ സ്തുതിക്കുകയോ നിന്ദിക്കുകയോ ചെയ്യുകയില്ലെന്നു വെളിപ്പെടുത്തിയിരിക്കുന്നു. ഒന്നിലും നിർബന്ധമില്ലായ്മയാണ് യാദൃച്ഛികത്വം. ലോകവ്യവഹാരത്തിൽ യോഗി ഒരിടത്തും ഒന്നിനും നിർബന്ധം കാണിക്കുന്നില്ല. ഭിക്ഷാടനം, ജപം, ശൗചം, സ്നാനം, ധ്യാനം, ദേവാച്ചനം എന്നീ ആറുകൂട്ടം രാജനിയമമെന്നപോലെ അനുസരിക്കണമെന്നു് സ്മൃതി ഘോഷിക്കുന്നതു് യോഗിയെ സംബന്ധിച്ചുള്ളതല്ല. ഇക്കാര്യം വ്യക്തമാക്കാനാണ് ഭിക്ഷാടനം, ആവാഹനം, വിസർജ്ജനം, മന്ത്രം, ധ്യാനം, ഉപാസനം ഇവയൊന്നും യോഗിക്കാവശ്യമില്ലെന്നു സൂത്രത്തിൽ എടുത്തു പറഞ്ഞിരിക്കുന്നതു്. വല്ലപ്പോഴും സ്മരിക്കുന്നതാണ് ധ്യാനം. നിരന്തരസ്മരണമാണുപാസനം. നിന്ദാസ്തുതിരൂപത്തിലുള്ള ലോകവ്യവഹാരങ്ങളും ദേവപൂജാദി ധൎമ്മശാസ്ത്രവ്യവഹാരങ്ങളും യോഗിക്കില്ലാതിരിക്കുന്നതുപോലെ ലക്ഷ്യമേതു്, ലക്ഷ്യമല്ലാത്തതേതു് ഇത്യാദി ജ്ഞാനശാസ്ത്രവ്യവഹാരങ്ങളും യോഗിയെ വിട്ടൊഴിക്കുന്നു. ശരീരങ്ങളോടു സംഗം പുലത്താതെ വത്തിക്കുന്ന സാക്ഷിചൈതന്യമാണ് 'തത് ത്വമസി' മഹാവാക്യത്തിലെ 'ത്വം'പദംകൊണ്ടു് ലക്ഷ്യമാക്കുന്നതു്. ദേഹത്തോടു മമത പുലത്തുന്ന ചൈതന്യമാകട്ടെ ലക്ഷ്യമല്ല, വാച്യമാണ്. ആ വാച്യാത്ഥം 'തത്' പദത്തിൻെറ അത്ഥത്തിൽനിന്നും ഭിന്നമാണ്. ലക്ഷ്യാത്ഥമാകട്ടെ ഭിന്നമല്ല; ദേഹബന്ധത്തെ സൂചിപ്പിക്കുന്ന വാച്യാത്ഥമാണ് 'ഞാൻ'എന്ന വ്യവഹാരത്തിനഹ്മായിട്ടുള്ളതു്; അന്യദേഹബന്ധമുള്ള ചൈതന്യമാണ് 'നീ' എന്ന വ്യവഹാരത്തിനഹ്മായുള്ളതു്. ഇങ്ങനെ ചൈതന്യം ലക്ഷ്യമെന്നും വാച്യമെന്നും രണ്ടുവിധം; മററു ജഗത്തുമുഴുവൻ ജഡമെന്ന വ്യവഹാരത്തിനഹ്മായി ഭവിക്കുന്നു. ഈ വിധമുള്ള വ്യവഹാരവികല്പങ്ങളൊന്നും യോഗിയെ സ്പശിക്കുന്നതേയില്ല. യോഗിചിത്തം സദാ ബ്രഹ്മത്തിൽ വിശ്രമംകൊണ്ടരുളുന്നു.

പരസ്ത്രീഗമനകാംക്ഷിയായി, സോമപാനം ചെയ്ത മത്തനായി കൂത്താടിയിരുന്ന ഇന്ദ്രൻ ആരാദ്ധ്യനല്ല'' എന്നും തോന്നിത്തുടങ്ങി. മനുഷ്യൻ മനുഷ്യൻെറ രൂപത്തിൽ സൃഷ്ടിക്കുക യാണല്ലൊ ദൈവത്തെ. അതുകൊണ്ടു മനുഷ്യ സമുദായം സംസ്കരിച്ചപ്പോഠം, കയ്യൂക്കുള്ളവനല്ല കാര്യക്കാരൻ, സദാചാരസമ്പന്നനാണ് എന്നു വന്നപ്പോഠം, ഇന്ദ്രനെ ഇന്ദ്രപട്ടത്തിൽനിന്ന് ഇറക്കാൻ നിർബ്ബന്ധംവന്നു. യജുർവേദത്തി ൻെറ കാലമായപ്പോഠം ഈ പട്ടത്തിലേയ്ക്കു രുദ്രൻ കയറിത്തുടങ്ങി. ''ഏകോ ഹി രുദ്രോ ന ദ്വിതീയ തസ്ഥേ'' എന്നും മററുമായിരുന്നു അന്നത്തെ ചിന്താഗതി. ''ഏകം സത്'' എന്ന ഋഗ്വേദ തത്ത്വത്തെ വിസ്മരിച്ചു, ദൈവങ്ങഠം തമ്മിൽ ഒരു മത്സരം ഉണ്ടാക്കാതിരിക്കാനായി.

''ചിന്മയസ്യാദ്വിതീയസ്യ നിഷ്കളസ്യാശരീരിണഃ
ഉപാസകാനാം കാര്യാർത്ഥം ബ്രഹ്മണോ രൂപകല്പനാ.''

ഉപാസകൻെറ സൌകര്യത്തിന്നു വേണ്ടി മാത്രമാണ് ഈ വൈവിദ്ധ്യം എന്നു വ്യക്ത മാക്കി. പുരാണങ്ങളുടെ കാലത്തെത്തിയപ്പോഠം അനവധി പുതിയ ദൈവങ്ങളെ സൃഷ്ടിച്ചു. പക്ഷേ ഇന്ദ്രനെ മാത്രം വളരാൻ സമ്മതിച്ചില്ല. സദാചാരത്തിന്നു പ്രാധാന്യം കൊടുക്കാൻ തുട ങ്ങിയ സമുദായത്തിൽ, പലപല ദുരാചാരങ്ങ ളോടും ബന്ധിക്കപ്പെട്ടിരുന്ന ഇന്ദ്രനെ — അതെ, ഋഗ്വേദത്തിൽ, യുദ്ധകാലത്തു സുശ്രവസ്സു നിസ്സ ഹായനായപ്പോഠം തൻെറ തേർച്ചക്രംകൊണ്ടു 20 രാജാക്കന്മാരേയും 6099 പടയാളികളേയും നശിപ്പിച്ചു ദസ്യുക്കളെ ഉന്മൂലനാശം വരുത്തിയ ആ വീരയോദ്ധാവിനെ — ഭാഗവതം ദശമസ്കന്ധ ത്തിൽ, ശ്രീകൃഷ്ണൻ ഗോവർദ്ധനോദ്ധാരണവേള യിൽ അടിച്ചമർത്തി. അതേപോലെത്തന്നെ ഋഗ്വേദത്തിലെ ഇതര ദൈവങ്ങളായിരുന്ന ബ്രഹ്മാവ്, വരുണൻ, അഗ്നി മുതലായവരേയും ആരാദ്ധ്യപീഠങ്ങളിൽ നിന്നിറക്കി, ആ സ്ഥാനം വിഷ്ണുവിന്നു നൽകി.

'ഇതിഹാസപുരാണാഭ്യാം വേദം സമുപബൃംഹയേത്.'

ഇതിഹാസ പുരാണങ്ങളെക്കൊണ്ടു വേദാ ർത്ഥം വിവരിക്കണം എന്നാണല്ലൊ ആപ്തവ ചനം. അതനുസരിച്ച് ''ഏകം സത്'' എന്ന തത്ത്വത്തെ വിവരിക്കാനായി സൃഷ്ടിച്ചിട്ടുള്ള രണ്ടു മൂർത്തികളാണ് ശാസ്താവും ശങ്കരനാരായ ണനും. ഒന്ന് ഉത്ഭവത്തിലുള്ള അഭേദ്യാവസ്ഥ യെ കാണിക്കുന്നു; മറേറതു രൂപത്തിലുള്ള ഐ ക്യത്തേയും. പ്രകൃതിയും പുരുഷനും, സ്ത്രീയും പുരുഷനും, ശക്തിയും ശിവനും തമ്മിലുള്ള ഐക്യത്തെയാണല്ലൊ അർദ്ധനാരീശ്വരൻ കാ ണിക്കുന്നതു്. അതേ തത്ത്വംതന്നേയാണ് ബ്രഹ്മാവിൻെറ നാക്കിൽ സ്ഥിതിചെയ്യുന്ന സരസ്വതിയും, മഹാവിഷ്ണുവിൻെറ വക്ഷഃസ്ഥ ലത്തു സ്ഥാനം പിടിച്ചിട്ടുള്ള മഹാലക്ഷ്മിയും കുറിക്കുന്നതു്. അർദ്ധനാരീശ്വരരൂപത്തിലെ, നാരീഭാഗത്തിൽ മഹാവിഷ്ണു സ്ഥാനം പിടിച്ച പ്പോഴാണല്ലൊ ശങ്കരനാരായണനായി മാറുന്ന തു്. പല സന്ദർഭത്തിലും വിഷ്ണു നാരീരൂപം കൈക്കൊണ്ടിട്ടും ഉണ്ടല്ലൊ. അങ്ങനെ നാരീ രൂപം കൈക്കൊണ്ട ഒരു സന്ദർഭത്തിൽ ശിവനും വിഷ്ണുവും തമ്മിലുണ്ടായ ഐക്യത്തെയാണല്ലൊ ശാസ്താവിൻെറ ഉത്ഭവത്തിന്ന് അടിസ്ഥാന മായി പറയുന്ന കഥയുടെ ബീജവും.

ഹരിഹരപുത്രനാണ് ശാസ്താവ്. പാലാഴി മഥനാനന്തരം അസുരന്മാരെ പററിച്ച് അമൃ തു് തട്ടിയെടുക്കാനായി മഹാവിഷ്ണു മോഹിനീ രൂപം കൈക്കൊണ്ടിട്ടുണ്ട്. ശൂർപ്പകാസുരവധ ത്തിന്നായിട്ടും ഭസ്മാസുരവധത്തിന്നായിട്ടും, ദാരു കവനത്തിലെ ഋഷിമാരുടെ ഗർവ്വ് അടക്കാനാ യിട്ടും ഭഗവാൻ വിഷ്ണു മായാരൂപം സ്വീകരിച്ച തായി പറയുന്നു. പഴയ പാട്ടുകളിലും മററും ശൂർപ്പകാസുരവധത്തിനായിട്ടു മോഹിനീവേഷം കൈക്കൊണ്ടപ്പോഴാണ് ശാസ്താവ് ഉണ്ടായതു് എന്നും, ആധുനികമായ ചില പാട്ടുകളിൽ പാലാഴിമഥനാനന്തരം അമൃതു തട്ടിക്കൊണ്ടുപോ യ വിഷ്ണുമായയിൽനിന്നാണ് ശാസ്താവി ൻെറ ഉത്ഭവം എന്നും പറയുന്നു. ഇടത്തെ തുട യിൽനിന്ന് ഹരിഹരസുതൻ ഉണ്ടായി എന്നാ ണ് രണ്ടുപേരുടേയും പക്ഷം.

പുരാണങ്ങളിലാവട്ടെ, ശ്രീപാർവ്വതിയുടെ മുമ്പിൽവെച്ചാണ് ശ്രീപരമേശ്വരൻ ഈ 'കോമാ ളിത്തര'ങ്ങഠം ഒക്കെ കാണിച്ചതു് എന്നും പറയു ന്നുണ്ട്. ഇതു ശരിയായോ? നമ്മഠം പ്രാചീന കാലം മുതൽ ആരാധിച്ചുവരുന്ന, കാമസംഹാര മൂർത്തിയാണ് എന്നു വിശ്വസിച്ചുവരുന്ന, ശ്രീപര മേശ്വരൻെറ ഈ ധാർമ്മികാധഃപതനം എങ്ങനെ ന്യായീകരിക്കാം എന്ന യുക്തിവാദികളുടെ ഒരു

ചോദ്യത്തിന് ഇവിടെ സമാധാനം പറയേണ്ടതുണ്ട്. മഹാത്മാക്കളുടെ ഉപദേശങ്ങൾ സ്വീകരിക്കുകയല്ലാതെ,അവരുടെ പ്രവൃത്തികൾ അനുകരിക്കരുത് എന്നും, ശിവനെപ്പോലെ കാളകൂടവിഷം ഭക്ഷിക്കാൻ നമുക്കു സാധിക്കുമോ എന്നുമുള്ള സമാധാനം ഒരു ഭാഗത്തുണ്ട്. എന്നാൽ ഇതിൽ മറെറാരു തത്ത്വംകൂടി അടങ്ങീട്ടുണ്ട്. ഇതിഹാസപുരാണാദികൾ വേദതത്ത്വങ്ങളെ ഉദാഹരിക്കുവാനും ആ തത്ത്വങ്ങളെ മനുഷ്യഹൃദയങ്ങളിൽ ഉറപ്പിയ്ക്കുവാനും വേണ്ടി ഉള്ളവയാണ്, ചരിത്രകഥാനിരൂപണങ്ങളല്ല. ഒരു സനാതനധമ്മത്തെ ഉദാഹരിക്കേണ്ടിവരുമ്പോൾ വേണ്ടിവന്നാൽ കഥാപാത്രങ്ങളെ ആദർശസിംഹാസനങ്ങളിൽനിന്ന് ചുവട്ടിലേയ്ക്ക് ഇറക്കുവാൻ പുരാണകർത്താക്കൾ സംശയിക്കാറില്ല. ഒരു രാജാവു സ്വാത്മത്തെയോ, സ്വന്തം അഭിപ്രായത്തെയോ അല്ല പൊതുജനാഭിപ്രായത്തെയാണ് വിലവെയ്ക്കേണ്ടതു് എന്നു കാണിക്കേണ്ട സന്ദർഭം വന്നപ്പോൾ പൂർണ്ണഗർഭിണിയായിരുന്ന തന്റെ ഭാര്യയെ ഘോരമൃഗങ്ങൾ തിങ്ങിക്കളിച്ചിരുന്ന 'കാട്ടിൽ കളഞ്ഞീലയോ രാമൻ?' ഭാരതയുദ്ധത്തിൽ ആയുധം എടുക്കില്ല എന്ന് ശ്രീകൃഷ്ണ ഭഗവാൻ സത്യം ചെയ്തു. 'എടുപ്പിക്കും' എന്നു ഭക്താഗ്രേസരനായിരുന്ന ഭീഷ്മരും സത്യം ചെയ്തു. ഭഗവാന്റെ ഭക്തവാത്സല്യം കാണിക്കേണ്ടിവന്നപ്പോൾ, സത്യലംഘനം ചെയ്ത് ഭീഷ്മരുടെ സത്യം നിലനിർത്തേണ്ടിവന്നു. അതേപോലെ, ഒരു തത്ത്വത്തെ കാണിക്കാനാണ് ശിവനെ ഈ വിധത്തിൽ വിവരിച്ചതു്. ആത്മീയപുരോഗതിക്കുള്ള രണ്ടു തടസ്സങ്ങൾ കനകവും കാമിനിയുമാണ്. പൊന്നാശകൊണ്ടു വരാവുന്ന നാശം ഭാരതവും, പെണ്ണാശകൊണ്ടു വരാവുന്ന നാശം രാമായണവും എടുത്തുകാട്ടുന്നു. കാമിനിയുടെ ആകർഷണത്തിൽനിന്നു ഒഴിഞ്ഞുമാറാൻ ഒട്ടും എളുപ്പമല്ല. കാമിനിമൂലം നശിക്കാതിരിക്കണം എന്നു പുരാണങ്ങൾ വീണ്ടും വീണ്ടും എടുത്തു കാണിക്കുന്നു. വിശ്വാമിത്രൻ മേനകമൂലം അധഃപതിച്ചു. പരാശരൻ മത്സ്യഗന്ധിയിൽ അനുരക്തനായി. ബ്രഹ്മാവ് സ്വപുത്രിയായ സരസ്വതിയെ കാമിച്ച് മാനിന്റെ രൂപം കൈക്കൊണ്ട് അവളുടെ പിന്നാലെ പാഞ്ഞു. ദേവേന്ദ്രൻ അഹല്യയിൽ അനുരക്തനായിട്ടു സഹസ്രാക്ഷനായി. ശ്രീപരമേശ്വരൻതന്നെ വിഷ്ണുമായയെ കണ്ടു ഭ്രമിച്ചു. പരാശരന് എത്ര തപശ്ശക്തി ഉണ്ടായിരുന്നാലും യൗവ്വനയുക്തയായിരുന്ന മത്സ്യഗന്ധിയുടെകൂടെ തനിച്ചു തോണിയാത്ര ചെയ്തതു തെററാണ്. അതുകൊണ്ടാണ് തന്റെ പിതാവിന്നു് അധഃപതനം വന്നതു്; അതാണ് തന്റെ ജനനത്തിനു കാരണം എന്ന് വ്യാസൻ സധൈര്യം എടുത്തുപറയുന്നു. മോഹിനീരൂപം കാണാൻ ശിവൻ മോഹിച്ചതു് തെററാണ്. അതിന്റെ ഫലമാണ് അനുഭവിച്ചതു്; പൊൻമാനിനെ കണ്ടു സീത കാമിച്ചതിന്റെ ഫലമായി അനുഭവിക്കേണ്ടിവന്ന കഷ്ടങ്ങൾപോലെ. സ്ത്രീവിഷയത്തിൽനിന്നു രക്ഷപ്പെടാൻ ഉള്ള കഷ്ടം ഭാഗവതത്തിൽ എടുത്തെടുത്തു പറയുന്നുണ്ട്. ബ്രഹ്മാവുതന്നെ സ്വപുത്രിയിൽ കാമിച്ചു മാനിന്റെ ഭാവം എടുത്തു പിന്നാലെ ഓടി— പിന്നെയാണോ ബ്രഹ്മസൃഷ്ടികളുടെ കാര്യം? ജീവികളിൽ കാമിക്കാത്ത ഒരുവനുണ്ടെങ്കിൽ അതു ബ്രഹ്മസൃഷ്ടിക്കതീതനായ ശ്രീനാരായണൻമാത്രമാണ് എന്ന വ്യാസമതം ഉദാഹരിക്കുകയാണ് ഈ കഥ ചെയ്യുന്നതു്.

'കേവലം ഐതിഹാസികമോ ഐതിഹ്യപരമോ ആയ പരശുരാമകഥകളുടെ വിശ്വസനീയമല്ലാത്ത അംശങ്ങൾ വിട്ടുകളഞ്ഞാലും ഒന്നു രണ്ടു കാര്യങ്ങൾ നമുക്ക് യുക്തിപൂർവ്വം അനുമാനിക്കാവുന്നതാണ്. നാഗങ്ങളുടെ ശാപം ഉണ്ടായിരുന്ന കേരളത്തിൽ നാഗാരാധനാക്രമം നടപ്പാക്കിയതും സമുദ്രോൽഭൂതമായ കേരളഭൂമി സന്തതചഞ്ചലയായതിനാൽ ഉറപ്പിയ്ക്കാൻവേണ്ടി പടിഞ്ഞാറു അമ്മമാരേയും കിഴക്ക് ശാസ്താക്കളേയും പരശുരാമൻ പ്രതിഷ്ഠിച്ചതും, കേരള മത ചരിത്രത്തിന്റെ ആദിമഘട്ടത്തെ സംബന്ധിച്ച് സുപ്രധാനമായ തെളിവുകൾ തരുന്നുണ്ട്. ഇതിൽനിന്ന് അമ്മയും അയ്യപ്പനും ആണ് സർപ്പങ്ങൾക്കു ഒപ്പമോ പിമ്പോ നമുക്ക് ആരാധ്യദേവതകൾ ആയിരുന്നതെന്നു സ്പഷ്ടമാണ്' എന്ന് ഡോക്ടർ എസ്. കേ. നായരുടെ അഭിപ്രായം സ്മരണീയമാണ്. ശാസ്താവ് എന്ന പേരല്ല 'അയ്യനെ''ന്നും 'അയ്യനാരെ'ന്നും ഉള്ള പേരുകളാണ് ആദ്യം ഉണ്ടായിരുന്നതു്. ഇതിൽനിന്നു കേരളചരിത്രത്തിന്റെ ആദിമഘട്ടം മുതല്ക്ക് അയ്യനും അപ്പയും അപരിചിതന്മാരായിരുന്നില്ല എന്നു വ്യക്തമാവുന്നു. തമിഴ് സാഹി

# കഥയുള്ള രണ്ടു കഥകൾ

ഏ. കരുണാകരമേനോൻ

## 1. സിംഹക്കുട്ടികളാണു് നിങ്ങൾ, ആട്ടിൻകുട്ടികളല്ല.

ക്ഷേത്രങ്ങളിലും പള്ളികളിലും മററും പോയി, പലതിനും വേണ്ടി, കണ്ണുനീർവാർത്തുകൊണ്ടു നാം പ്രാർത്ഥിക്കാറുണ്ടു്. പക്ഷെ ആരെ സങ്കല്പിച്ചാണോ നാം ആ പ്രാർത്ഥന നടത്തുന്നതു് ആ അനന്തശക്തി വാസ്തവത്തിൽ നമ്മുടെ ഉള്ളിൽതന്നെയാണു് വാണരുളുന്നതു്, പുറത്തെങ്ങുമല്ല. അതിനെപ്പററി നാം ബോധവാന്മാരല്ലെന്നേയുള്ളു. കട്ടികൂടിയ ഒരാവരണം അതിനെ മറച്ചിരിക്കുന്നു. ആ മറ നീക്കി ഉള്ളിലുള്ള ഐശ്വരശക്തിയെ പ്രകാശിപ്പിക്കുന്നതിനുവേണ്ടിയാണു് നാം മനുഷ്യജന്മമെടുത്തിരിക്കുന്നതു്. നാമൊരിക്കലും ദുർബ്ബലരല്ല, അനന്തശക്തികളുടെ ഉടമകളാണു്, എന്നു ബോധിപ്പിക്കുവാനാണു് വിവേകാനന്ദസ്വാമികൾ ഈ കഥ പറയുന്നതു്.

ഒരിക്കലൊരു പെൺസിംഹം ഒരാട്ടിൻപററത്തെ ആക്രമിച്ചു. ആ പരിഭ്രമത്തിൽ അതൊരു സിംഹക്കുട്ടിയെ പ്രസവിച്ചു. പക്ഷെ പ്രസവിക്കലും ആ പെൺസിംഹം ചത്തുവീഴലും ഒപ്പം കഴിഞ്ഞു. തള്ളയില്ലാത്ത സിംഹക്കുട്ടിയാകട്ടെ, താനൊരു സിംഹമാണെന്നറിയാതെ, ആടുകളെപ്പോലെ പുല്ലു തിന്നുകൊണ്ടും,

---

ത്യത്തിൽ ഏററവും പ്രാചീനമായിട്ടുള്ള കൃതികൾ സംഘകാലകൃതികളാണല്ലൊ. അതിനു മുമ്പു എഴുത്തുതന്നെ നടപ്പിൽ ഉണ്ടായിരുന്നില്ല എന്നാണു് ഒരു പക്ഷം. സംഘകൃതികളിൽ അയ്യനാരെ ആരാധിച്ചുപാസിക്കുന്നതായിക്കാണാനുണ്ടു്. ശൂരപദ്മന്റെ ഉപദ്രവം സഹിക്കാനാവാഞ്ഞു് ഒളിച്ചോടിയ ഇന്ദ്രൻ, ഇന്ദ്രാണിയെ രക്ഷിക്കാൻ "എല്ലൈ" കാത്തിരുന്ന അയ്യനാരെ ആണു് ഏല്പിച്ചതു്. അയ്യനാരാവട്ടെ ആ ഭാരം തന്റെ സേനാനിയായിരുന്ന "മഹാകാളനെ" ഏല്പിച്ചുവത്രെ. രാമായണം, ഭാരതം മുതലായ പുരാണങ്ങളുടെ കാലത്തു് "കേരളം" ഉണ്ടായിരുന്നു എന്നും, അന്നു ചേരരാജ്യമായിട്ടല്ല, കേരളമായിട്ടാണു് അറിഞ്ഞിരുന്നതെന്നും ഉള്ളതിന്നു് ആ ഗ്രന്ഥങ്ങൾതന്നെ സാക്ഷ്യം വഹിക്കുന്നു. രാമായണത്തിൽ കിഷ്കിന്ധാകാണ്ഡത്തിൽ നാല്പത്തി ഒന്നാം അദ്ധ്യായത്തിലും ഭാരതത്തിൽ കർണ്ണപർവ്വം നാല്പത്തിരണ്ടാം അദ്ധ്യായത്തിലും ഭീഷ്മപർവ്വത്തിലും "കേരളം" കാണാനുണ്ടു്. അക്കാലത്തു ശാസ്താവു ശാസ്താവായിട്ടും അയ്യനായിട്ടും അയ്യനാരായിട്ടും സുപരിചിതനായിരുന്നു. അന്നു് 'തമിഴക്കടവുളായിരുന്ന' മുരുകന്റെ കൂട്ടുകാരനായിരുന്നു എന്നല്ലാതെ മുരുകനെ വിട്ടു കേരളത്തിൽ വന്നു് താമസമുറപ്പിച്ച ഒരു "തനി മലയാളത്തുക്കടവുളായി" മാറിയിട്ടുണ്ടായിരുന്നില്ല.

ചരിത്രകാലത്തേയ്ക്കു വരുമ്പോൾ, ആദിശങ്കരൻ തന്റെ ശിവപാദാദി കേശവർണ്ണനത്തിൽ ശിവന്റെ മൂന്നാമത്തെ പുത്രനായി ശാസ്താവിനെ കാണുന്നുണ്ടു്. ശാസ്താവിന്റെ ധ്യാനശ്ലോകങ്ങളിൽവെച്ചു് ഏററവും പ്രസിദ്ധമായതു ആദിശങ്കരന്റേതാണു്. തമിഴനാട്ടിൽ അങ്ങുമിങ്ങുമൊക്കെ അയ്യനാരെ കാണാം. അയ്യനാർ അവർക്കു് പണ്ടേ സുപരിചിതനാണു്. കാഞ്ചികാമാക്ഷിക്ഷേത്രത്തിൽ, ശബരിമലയിൽ കാണുന്നതുപോലെതന്നെയുള്ള ഒരു ശാസ്താവുണ്ടു്. ഈ ക്ഷേത്രവും ആദിശങ്കരനുമായിട്ടുള്ള ബന്ധം ചരിത്രപ്രസിദ്ധമാണല്ലൊ. ഈ വിഗ്രഹം അക്കാലത്തുതന്നെ പ്രതിഷ്ഠിച്ചതാവാനാണു് വഴി. തമിഴനാട്ടിൽ ഏററവും പ്രാചീനമായ 'അയ്യൻ' ക്ഷേത്രം കാഞ്ചികാമാക്ഷിക്ഷേത്രമാണെന്നാണു് പണ്ഡിതമതം.

'മെ, മെ', എന്നു കരഞ്ഞുകൊണ്ടും ആ ആട്ടിൻ കൂട്ടത്തിൽ വളൎന്നുവന്നു.

അങ്ങനെ ഇരിക്കെ മറെറാരു സിംഹം അതിനെ കാണാനിടയായി. പുല്ലു തിന്നുന്ന ഒരു സിംഹക്കുട്ടിയെ കണ്ടപ്പോൾ ആ സിംഹം അത്ഭുതപ്പെട്ടുപോയി. പുതിയ സിംഹത്തെ കണ്ടപ്പോൾ ആ ആടുകളും ഒപ്പം ആ സിംഹക്കുട്ടിയും ഭയന്നോടിപ്പോയി. പക്ഷെ ആ സിംഹക്കുട്ടിയെ പിടികൂടാനായി ആ സിംഹം ഒരവസരം കാത്തുകൊണ്ടിരുന്നു. ഒരിക്കൽ ആ കുട്ടിയെ കയ്യിൽ കിട്ടിയപ്പോൾ ആ സിംഹം പറഞ്ഞു: 'നീയൊരു സിംഹമാണ്.' പേടിച്ച ആ സിംഹക്കുട്ടി 'മെ, മെ'എന്നൊക്കെ കരയാൻ തുടങ്ങി. സിംഹം ആ സിംഹക്കുട്ടിയെ വലിച്ചിഴച്ച് ഒരു തടാകത്തിൻെറ അടുത്തുകൊണ്ടുപോയി ഇങ്ങനെ പറഞ്ഞു: 'ആദ്യം നീ വെള്ളത്തിൽ നിൻെറ നിഴലൊന്നു നോക്കുക, പിന്നീട് എൻെറ മുഖത്തേയ്ക്കു നോക്കുക, എന്നിട്ടു പറയുക, നമ്മൾ രണ്ടുപേരും ഒരുപോലെയല്ലേ എന്ന്.' വെള്ളത്തിൽ നോക്കിയപ്പോൾ സിംഹക്കുട്ടിക്കു മനസ്സിലായി രണ്ടുപേരുടേയും മുഖം ഒരുപോലെയാണെന്ന്. പിന്നീട് ആ പുതിയ സിംഹം ഒന്നലറി, സിംഹക്കുട്ടിയോടും ഒന്നലറിനോക്കാൻ പറഞ്ഞു. സിംഹക്കുട്ടി ഒന്നു പരീക്ഷിച്ചുനോക്കി. അപ്പോൾ പുതിയ സിംഹത്തെപ്പോലെ അതിഗംഭീരമായ സ്വരത്തിൽ അതിനും അലറാൻ കഴിഞ്ഞു. അതോടെ തൻെറ യഥാൎത്ഥസ്വരൂപം മനസ്സിലാക്കാൻ ആ സിംഹക്കുട്ടിക്കു കഴിഞ്ഞു.

അതുപോലെ സിംഹതുല്യം ശക്തന്മാരാണ് നാമോരോരുത്തരും. അതു മനസ്സിലാക്കി ഉണൎന്നു പ്രവൎത്തിക്കാനാണ് നമ്മുടെ യുവാക്കളോടു സ്വാമിജി പറയുന്നതു്. ഒരിരുട്ടു മുറിയിൽ പെട്ടാൽ നമ്മളെന്താണ് ചെയ്യുക ? നെഞ്ഞത്തടിച്ച്, 'ഇരുട്ടാണേ, ഇരുട്ടാണേ,' എന്നു വിലപിക്കുകയാണോ ? ഒരിക്കലുമല്ല. ബുദ്ധിയുള്ളവർ വിളക്കു കത്തിക്കും. അപ്പോൾ വെളിച്ചം പരക്കും, ഇരുട്ടകലുകയും ചെയ്യും. പ്രപഞ്ചത്തെ മുഴുവൻ പ്രകാശിപ്പിക്കാൻ തക്ക ആത്മചൈതന്യം നമ്മുടെ ഓരോരുത്തരുടേയും ഉള്ളിലുണ്ട്, അതിനെ ഒന്നു ജ്വലിപ്പിക്കയേ വേണ്ടു. അതു സാധിച്ചാൽ പാപവാസനകളാകുന്ന കൂരിരുട്ടെല്ലാം ആ നിമിഷത്തിൽ പറപറക്കും, നമ്മുടെ അകവും പുറവും ഒരുപോലെ ശോഭായമാനമായിത്തീരും, നമ്മിലുള്ള അനന്തശക്തിയെപ്പററി ശരിക്കും നാം ബോധവാന്മാരായിത്തീരുകയും ചെയ്യും.

## 2. അതു് നീതന്നെയാണു്

ലോകമതങ്ങളെല്ലാം, നേരിട്ടുള്ള അനുഭവം, എന്ന ഉറച്ച അടിസ്ഥാനത്തിന്മേൽ കെട്ടിപ്പടുത്തിട്ടുള്ളവയാണ്. ലോകഗുരുക്കന്മാർ ഈശ്വരനെ കണ്ടിട്ടുണ്ട്, അവൎക്കു ശരിയായ ആത്മദൎശനമുണ്ടായിട്ടുണ്ട്. തങ്ങൾ കണ്ടതു മാത്രമേ അവർ ഉപദേശിച്ചിട്ടുമുള്ളു. അവൎക്കാത്മദൎശനമുണ്ടായിട്ടുണ്ടെങ്കിൽ, ആ അനുഭവം അതിനു മുമ്പും പലൎക്കുമുണ്ടായിട്ടുണ്ടാകണം. ദേഹത്തിൻേറയും മനസ്സിൻേറയും പരിപൂൎണ്ണമായ നിയന്ത്രണംകൊണ്ട് ആ സത്യദൎശനം ഇന്നെന്നല്ല ഇനിയെന്നും ഉണ്ടാകുകയും ചെയ്യും. മനോനിയന്ത്രണത്തിലൂടെ എങ്ങനെ ആ സത്യദൎശനം സാധിക്കാൻ കഴിയുമെന്നു വിശദീകരിക്കുവാൻ ഉപനിഷത്തു പറയുന്ന ഒരു കഥയാണ് ഇതു്.

ഒരിക്കൽ ദേവരാജാവായ ഇന്ദ്രനും അസുരരാജാവായ വിരോചനനുംകൂടി ആത്മാവിനെപ്പററി പഠിക്കാനായി പ്രജാപതിയുടെ അടുക്കൽ പോയി. വളരെക്കാലം അവരവിടെ പഠിച്ചു. ഒടുവിൽ അദ്ദേഹം അവരോടു പറഞ്ഞു: 'നിങ്ങൾ തേടുന്ന ആത്മാവു് നിങ്ങൾതന്നെയാണു്.' അതു കേട്ടപ്പോൾ അവൎക്ക് തൃപ്തിയായി. അവർ രണ്ടുപേരും കരുതി, തങ്ങളുടെ ശരീരം തന്നെയാണ് ആത്മാവു് എന്ന്. സന്തോഷത്തോടെ അവർ സ്വജനങ്ങളുടെ അടുക്കലേയ്ക്കു മടങ്ങി, എന്നിട്ടു പറഞ്ഞു: 'പഠിക്കേണ്ടതെല്ലാം ഞങ്ങൾ പഠിച്ചുകഴിഞ്ഞു; തിന്നുക, കുടിക്കുക, ആഹ്ലാദിക്കുക; ഈ ദേഹംതന്നെയാണ് ആത്മാവു്; ഈ ദേഹത്തിന്നപ്പുറമൊന്നുമില്ല.'

തികച്ചും താമസപ്രകൃതിക്കാരനായ അസുരന് പിന്നെ ഒന്നുംതന്നെ ആലോചിക്കാനുണ്ടായിരുന്നില്ല. ഞാൻതന്നെയാണ് ഈശ്വരൻ, ശരീരത്തെത്തന്നെയാണ് ആത്മാവു് എന്നു പറയുന്നതു്, എന്ന ആശയംകൊണ്ടു് അയാൾ തൃപ്തനായിരുന്നു. സത്വഗുണപ്രധാനിയാണെങ്കിലും ഇന്ദ്രനും ആദ്യം ഒരമിളി പിണഞ്ഞു. അദ്ദേഹം ചിന്തിച്ചു, 'ഞാൻ, അതായതു് ഈ ശരീരംതന്നെ

പരബ്രഹ്മം. അതുകൊണ്ടു് അതിനെ അരോഗദൃഢമാക്കിവെയ്ക്കണം, നല്ല നല്ല വസ്ത്രാഭരണങ്ങൾകൊണ്ടു് അതിനെ അലങ്കരിക്കണം, അതിനു വേണ്ടതായ എല്ലാ സുഖഭോഗങ്ങളും നല്കുകയും വേണം.' പക്ഷെ കുറച്ചുദിവസത്തിനകം അദ്ദേഹത്തിനു മനസ്സിലായി, അതായിരിക്കുകയില്ല തങ്ങളുടെ ഗുരു പറഞ്ഞതിന്റെ ശരിയായ അർത്ഥമെന്നു്. അതുകൊണ്ടു് അദ്ദേഹം ഗുരുവിനെ സമീപിച്ചു ചോദിച്ചു: 'ഗുരോ, ശരീരമാണു് ആത്മാവു് എന്നാണോ അങ്ങു് ഞങ്ങളെ പഠിപ്പിച്ചതു്? അങ്ങനെയാണെങ്കിൽ എല്ലാ ശരീരവും മരിക്കുന്നതായി ഞാൻ കാണുന്നുണ്ടല്ലൊ, ആത്മാവിനു മരണമില്ലല്ലൊ.'

പ്രജാപതി പറഞ്ഞു, 'അതു നീ സ്വയം മനസ്സിലാക്കിക്കൊള്ളുക. നീ തന്നെയാണു് അതു്.' അപ്പോൾ ദേവൻ കരുതി, ശരീരത്തെ പ്രവർത്തിപ്പിക്കുന്ന ജീവശക്തികളെയാണു് ഗുരു ഉദ്ദേശിച്ചതു് എന്നു്. കുറച്ചു ദിവസങ്ങൾക്കുള്ളിൽ അദ്ദേഹത്തിനു മനസ്സിലായി അതായിരിക്കുകയില്ല ഗുരുവാക്യത്തിന്റെ പൊരുളെന്നു്. എന്തെന്നാൽ താൻ ശരിക്കും ആഹാരം കഴിക്കുമ്പോൾ ആ ശക്തികൾ ബലമാർജ്ജിക്കുന്നതായും പട്ടിണി കിടക്കുമ്പോൾ അവ ക്ഷയിക്കുന്നതായും അദ്ദേഹം കണ്ടു. വീണ്ടും അദ്ദേഹം ഋഷിയെ സമീപിച്ചു ചോദിച്ചു, 'ഗുരോ, ജീവശക്തികളെയാണോ ആത്മാവു് എന്നതുകൊണ്ടു് അങ്ങു് അർത്ഥമാക്കുന്നതു്? ഗുരു പറഞ്ഞു: 'നീ അതു സ്വയം കണ്ടുപിടിക്കുക; അതു് നീ തന്നെയാണു്.'

ആത്മാവു് ഒരുപക്ഷെ മനസ്സായിരിക്കുമെന്നു കരുതി ദേവൻ സ്വഗൃഹത്തിലേയ്ക്കു മടങ്ങി. പക്ഷെ അതു മനസ്സായിരിക്കുകയില്ല എന്നു് അദ്ദേഹത്തിനു വേഗം ബോദ്ധ്യമായി, എന്തെന്നാൽ തന്റെ മനസ്സു് എപ്പോഴും ചഞ്ചലവും ചപലവുമായിരുന്നു. അതുകൊണ്ടു്, വീണ്ടും അദ്ദേഹം ഗുരുവിന്റെ അടുത്തു പോയി ചോദിച്ചു, 'ഗുരോ, ആത്മാവു് മനസ്സാകുന്നതെങ്ങനെയാണു്? അതാണോ അങ്ങുദ്ദേശിക്കുന്നതു്?'

'അല്ല,' ഗുരു മറുപടി പറഞ്ഞു, 'അതു നീ തന്നെയാണു്; നീതന്നെ സ്വയം കണ്ടുപിടിക്കുക.'

ദേവൻ സ്വഗൃഹത്തിലേയ്ക്കു് മടങ്ങി. അവസാനം അദ്ദേഹം ശരിക്കും മനസ്സിലാക്കി, 'അതു നീ തന്നെയാണു്' എന്നുള്ളതിന്റെ ശരിയായ പൊരുളെന്തെന്നു്. താൻ ശരീരമല്ല, മനസ്സുമല്ല; എല്ലാത്തിനും അതീതമായ, ചിന്തയ്ക്കും വാക്കിനും അപ്രാപ്യമായ, ജനനമരണരഹിതനും ആദ്യന്തരഹിതനുമായ, സർവ്വജ്ഞനും സർവ്വവ്യാപിയും സർവ്വശക്തനുമായ, അചലവും അവ്യക്തവുമായ, നാശരഹിതമായ ആത്മാവാണു് താൻ എന്നു ദേവനു് തികച്ചും ബോദ്ധ്യമായി. പക്ഷെ ആ സത്യം ഗ്രഹിക്കാൻ അസുരനു കഴിഞ്ഞില്ല, ശരീരത്തോടുള്ള അതിയായ മമതകൊണ്ടു്. ഈ കഥയെ അനുസ്മരിച്ചുകൊണ്ടു് വിവേകാനന്ദസ്വാമി പറയുന്നു: 'അതുപോലുള്ള ആസുരപ്രകൃതിക്കാർ ലോകത്തിലിന്നു വളരെയധികമുണ്ടു്, പക്ഷെ അതോടൊപ്പം കുറച്ചു ദേവന്മാരുമുണ്ടെന്നു പറയാം. ഇന്ദ്രിയങ്ങളെ എങ്ങനെ ഭോഗാനുഭവയോഗ്യമാക്കിത്തീർക്കാൻ കഴിയും എന്നാരെങ്കിലും പറയുകയാണെങ്കിൽ അവിടെ ആളുകൾ തടിച്ചുകൂടും. ജീവിതത്തിന്റെ പരമലക്ഷ്യത്തെപ്പററി പറയുകയാണെങ്കിൽ അതു ശ്രദ്ധിക്കാനാരുമുണ്ടാകുകയില്ല. അതു മനസ്സിലാക്കാൻ കഴിയുന്നവർതന്നെ ചുരുക്കം, മനസ്സിലാക്കിയാൽത്തന്നെ ആ ലക്ഷ്യപ്രാപ്തിക്കുവേണ്ടി പ്രവർത്തിക്കുന്നവർ അതിലും ചുരുക്കം. പക്ഷെ കുറച്ചുപേരുണ്ടു് എത്രകാലം നിലനിന്നാലും ഈ ശരീരം അവസാനം നശിച്ചുപോകുമെന്നു ബോധമുള്ളവർ. ശരീരത്തെ കൂട്ടിച്ചേർത്തു നിർത്തുന്ന ശക്തികൾ വേർപിരിഞ്ഞുപോകുമ്പോൾ ശരീരം പതിക്കുകതന്നെ ചെയ്യും. ശരീരത്തിൽ വന്നുകൊണ്ടിരിക്കുന്ന മാററങ്ങൾ ഒരു നിമിഷമെങ്കിലും തടയാൻ കഴിയുന്ന ഒരു മനുഷ്യനും ഇതുവരെ ജനിച്ചിട്ടില്ല. എങ്കിലും ശരീരം അരോഗദൃഢമായി വെച്ചുകൊണ്ടിരിക്കണം. ''ശരീരമാദ്യം ഖലു ധർമ്മസാധനം.''

# പ്രശ്നോത്തരാവലി

തപസ്യാനന്ദസ്വാമി

ചോദ്യം: ആധ്യാത്മികോന്നതി പ്രാപിച്ച ജീവന്മാർ ഒഴികെ ബാക്കിയുള്ളവരെല്ലാം മരണാനന്തരം ഒരു കൊല്ലമെങ്കിലും സൂക്ഷ്മശരീരത്തിൽ ജീവിക്കേണ്ടിവരുമെന്ന ശ്രീമാതൃദേവി പറയാറുണ്ടായിരുന്നു. ഓരോ ആത്മാവും പരിപൂർണ്ണമാണെന്നിരിക്കെ, കർമ്മബദ്ധമല്ലെന്നിരിക്കെ, ഇതെങ്ങനെ ശരിയാകും? ആത്മാവിനെ സംബന്ധിച്ച ഈ ഭേദഭാവത്തെ നാം എങ്ങനെയാണ് മനസ്സിലാക്കേണ്ടത്?

ഉത്തരം: പരലോകപ്രശ്നങ്ങൾ മനസ്സിലാക്കാനും പരിഹാരങ്ങൾ കാണാനും വളരെ വിഷമമാണ്. മരണാനന്തരക്രിയകളുടെ ആവശ്യത്തെക്കുറിച്ച് ചിന്തിക്കുന്ന സന്ദർഭത്തിലാണ് ദേവി ഇപ്രകാരം പറഞ്ഞിട്ടുള്ളത്. മരണാനന്തരം മറ്റൊരു ശരീരം എടുക്കുന്നതിനിടയിലുള്ള ജീവന്റെ സ്ഥിതിയെക്കുറിച്ചാണ് ഇവിടെ പറയുന്നത്. ധർമ്മാനുസൃതമായ പുണ്യകർമ്മങ്ങൾ നിസ്സ്വാർത്ഥമായി ചെയ്ത് ഭക്തിയും ജ്ഞാനവും നേടിയവരാണ് ആധ്യാത്മികവികാസം പ്രാപിച്ച പുണ്യാത്മാക്കൾ; വേദവിഹിതങ്ങളായ ധർമ്മകർമ്മങ്ങളും, ദാനധർമ്മാദികളും ഫലേച്ഛയോടെ അനുഷ്ഠിക്കുന്നവർ മരണാനന്തരം പിതൃയാനം അഥവാ ധൂമാദിമാർഗ്ഗത്തിലൂടെ സ്വർഗ്ഗലോകത്തെ പ്രാപിച്ച്, ദിവ്യശരീരം നേടി തങ്ങളുടെ പുണ്യകർമ്മങ്ങളുടെ സത്ഫലങ്ങൾ അനുഭവിക്കുന്നു. സർവ്വേശ്വരനിൽ മനസ്സുറപ്പിച്ച് ജീവിതത്തിൽ തങ്ങളുടെ കർത്തവ്യങ്ങളെല്ലാം ഫലേച്ഛകൂടാതെ ഈശ്വരാർപ്പണമായി അനുഷ്ഠിച്ച് അർച്ചിരാദിമാർഗ്ഗത്തിലൂടെ സത്യലോകംവരെയുള്ള ഊർദ്ധ്വലോകങ്ങളിൽ ചെന്ന് അവിടെനിന്ന് ജ്ഞാനം നേടി ആത്മസായുജ്യം പ്രാപിക്കുന്ന മറ്റുചിലർ. ഈ രണ്ടു കൂട്ടരെക്കുറിച്ചാകണം സൂക്ഷ്മശരീരത്തിൽകുടുങ്ങാതെ ആധ്യാത്മികൗന്നത്യം പ്രാപിച്ച ജീവന്മാർ എന്ന് ദേവി പറഞ്ഞത്. ബഹുഭൂരിപക്ഷത്തിൽപ്പെട്ട മൂന്നാമത്തെ കൂട്ടർ ശാസ്ത്രത്തേയോ, ധർമ്മത്തെയോ വകവെയ്ക്കാതെ ജ്ഞാനലേശംപോലുമില്ലാതെ ജന്മജന്മാന്തരങ്ങളിൽ സംസാരചക്രത്തിൽ പെട്ടുഴലുന്നവരാണ്. അവരാണ് മരണാനന്തരം സൂക്ഷ്മശരീരത്തിൽ ഗതികിട്ടാതെ പുതിയൊരു ശരീരത്തെത്തേടി നട്ടംതിരിയുന്നത്. ഇവരെയായിരിക്കണം മാതൃദേവി ആധ്യാത്മികവികാസം പ്രാപിച്ച ജീവന്മാരിൽനിന്നും വേർതിരിച്ചു പറഞ്ഞിരിക്കുന്നത്. ഇവയ്ക്ക് മരണാനന്തരമുള്ള ക്രിയകളെ സംബന്ധിച്ച പ്രത്യേക പ്രാധാന്യമുണ്ടല്ലൊ.

ആത്മാവ് കർമ്മബദ്ധമല്ലല്ലൊ എന്നുള്ള ചോദ്യം ഒരു തെററിദ്ധാരണയിൽനിന്നുണ്ടായതാണ്. പൂർണ്ണവും അപാപവിദ്ധവുമായ ആത്മാവ് ശുദ്ധചൈതന്യമാണ്. കാരണ – സൂക്ഷ്മസ്ഥൂലശരീരങ്ങളുമായി ബന്ധപ്പെട്ട ആത്മാവ് സംസാരത്തിലെ ജീവാത്മാവാണ്. സ്ഥൂലശരീരമാണ് മരണവേളയിൽ നശിക്കുന്നത്. മററു രണ്ടും മോക്ഷപ്രാപ്തിവരെ – ആത്മൈക്യബോധമുണ്ടാകുംവരെ – നിലനില്ക്കുന്നു. അവയിൽ കുടുങ്ങിക്കിടക്കുന്നതു ജീവാത്മാവാണ്. കർമ്മഫലങ്ങൾ സൂക്ഷ്മശരീരത്തിൽ സഞ്ചയിച്ച് പുനർജന്മങ്ങളിലെ ശരീരാന്തരങ്ങളിലേയ്ക്ക് സംക്രമിപ്പിക്കുന്നു. പരമാത്മാവിന്റെ ശുദ്ധബുദ്ധമുക്തസ്വഭാവം ജീവാത്മാവിനെക്കുറിച്ച് ചിന്തിക്കുന്നിടത്ത് ചേരുകയില്ല; ഇതു രണ്ടും കൂടി കൂട്ടിക്കുഴച്ചാൽ കാര്യം വിഷമമാകും. സാധനചെയ്ത് ഭക്തിയും ജ്ഞാനവും സമ്പാദിച്ച് കാരണശരീരത്തെയും സൂക്ഷ്മശരീരത്തേയും ജ്ഞാനാഗ്നിയിൽ ദഹിപ്പിച്ചുകളയുന്നതുവരെ കർമ്മഫലം, സൂക്ഷ്മശരീരംവഴി ജീവാത്മാവിനെ ജന്മജന്മാന്തരങ്ങളിൽ പിന്തുടരും. കാരണശരീരവും നശിച്ചതിനുശേഷം ആത്മാവ് അതിന്റെ പൂർണ്ണശോഭയിൽ പ്രകാശിക്കുന്നു. സൂക്ഷ്മശരീരങ്ങളിലൂടെയുള്ള ജീവാത്മാവിന്റെ സംസാരപരമ്പര പരമാത്മാവിന്റെ സഹജമായ പൂർണ്ണതയ്ക്കും യാതൊരു ഹാനിയും വരുത്തുന്നില്ല; ശരീരത്തിനു

സംഭവിക്കുന്ന മാററങ്ങളൊന്നും ആത്മാവിനെ ബാധിക്കുന്നുമില്ല എന്ന് സിദ്ധം.

ചോദ്യം: 'അദ്വൈതജ്ഞാനം തുണിത്തുമ്പിൽ കെട്ടിക്കൊണ്ട് ഇഷ്ടംപോലെ ജീവിക്കു' എന്നുള്ള ശ്രീരാമകൃഷ്ണദേവൻെറ ഉപദേശത്തിൻെറ പൊരുളെന്താണ്?

ഉത്തരം: സച്ചിദാനന്ദമാണ് പരമസത്യം എന്നുള്ള സതതബോധമാണ് അദ്വൈതജ്ഞാനം; വിപരീതമായുള്ള അനുഭവങ്ങൾ സച്ചിദാനന്ദത്തിൻെറ പുറംതോടുകളാണ്, അതിൽനിന്നു ഭിന്നമായി അവയ്ക്കു നിലനില്പില്ല, അവയൊന്നും സത്യമായുള്ള ഉണ്മയെ ഒരുതരത്തിലും ബാധിക്കുന്നുമില്ല. ആത്മബോധത്തിൻെറ ചെറു ചെറു കേന്ദ്രങ്ങളായ നാം ഓരോരുത്തരും ആ നിത്യസത്യമായ സച്ചിദാനന്ദത്തോട് അഭേദ്യമായി ബന്ധപ്പെട്ടാണ് നിലനില്ക്കുന്നത്. ഈ ബോധത്തിലുറച്ചുനില്ക്കുന്ന ഒരാൾക്ക് ലോകത്തിലുള്ളതെല്ലാം ആ സച്ചിദാനന്ദത്തിൻെറ നിഴലുകൾ മാത്രമാണ്. ഈ ആത്മബോധത്തിൽ അല്പമെങ്കിലും ദൃഢതവന്നിട്ടുള്ള ഒരുവനെ ലോകത്തിലുള്ള യാതൊരു ശക്തിക്കും ഇളക്കാനാവില്ല. 'സ്വല്പമപ്യസ്യ ധർമ്മസ്യ ത്രായതേ മഹതോ ഭയാത്!' 'ഇഷ്ടംപോലെ ജീവിക്കു' എന്നു ഗുരുദേവൻ പറയുമ്പോൾ തോന്ന്യാസമായി എന്തും കൊള്ളരുതായ്മയും ചെയ്യാനുള്ള അനുവാദമല്ല അത്; മറിച്ച് സ്ഥിതപ്രജ്ഞനായ ഒരുവൻെറ മനസ്സ് ഒരിക്കലും ഹീനമാർഗ്ഗങ്ങളിൽ ചരിക്കുകയില്ലെന്നും അയാൾ ഹീനകൃത്യങ്ങൾ ചെയ്യുകയില്ലെന്നുമാണ് അതു് ഉറപ്പിച്ചു സ്ഥാപിക്കുന്നതു്. ലൗകികവ്യവഹാരമാകുന്ന ചക്ക മുറിക്കുന്നതിനു മുമ്പ് ഭക്തിയും വൈരാഗ്യവുമാകുന്ന എണ്ണ കൈയ്യിൽ പുരട്ടിയാൽ മുളഞ്ഞു് കൈയിലൊട്ടുകയില്ല എന്ന് പറയുമ്പോഴും ഗുരുദേവൻ ഇതേ ആശയംതന്നെയാണ് വ്യക്തമാക്കുന്നതു്.

എന്നാൽ ഈ അദ്വൈതബോധം, ഉണ്ടാവുക അത്ര എളുപ്പമൊന്നുമല്ല. ശാസ്ത്രപാണ്ഡിത്യമോ ഊഹാപോഹവിചക്ഷണതയോ ഒന്നും ഇതിൽ നമ്മെ വളരെയൊന്നും സഹായിക്കുകയില്ല. വ്യാകുലതയോടെയുള്ള പ്രാർത്ഥനയും സാധനയും ചെയ്യണം. സത്യദർശനത്തിനുള്ള കണ്ണുതുറക്കാനും, മായാവലയിൽ കുടുക്കാതിരിക്കാനും ആ പരംപൊരുളിനോട് സദാ പ്രാർത്ഥിക്കുകയും വേണം. ഇപ്രകാരം നിരന്തരസാധനചെയ്താൽ മാത്രമേ ജ്ഞാനപ്രാപ്തിയുണ്ടാകൂ.

[വേദാന്തകേസരി, ഫെബ്രുവരി 1975. വിവർത്തനം: ശക്രാനന്ദസ്വാമി]

---

# പുസ്തകാഭിപ്രായം

## 1) ശ്രീകൃഷ്ണചന്ദ്രികാ
## 2) ശ്രീകൃഷ്ണദർശനം

ഗ്രന്ഥകർത്താ: കൃഷ്ണധൂളി

പ്രകാശനം: പാട്ടത്തിൽ ചന്ദ്രശേഖരമേനോൻ, 1. പുത്തൻതെരുവ്, തിരുവനന്തപുരം.

കേരളത്തിൽ ശ്രീകൃഷ്ണവിഷയകമായിട്ടുണ്ടായിട്ടുള്ള സ്തോത്രങ്ങൾക്ക് കയ്യും കണക്കുമില്ല. വാസനാകവികളുടെ ഹൃദയം ഭക്തിപൂർണ്ണമാകുമ്പോൾ അതു സ്വയം സ്തോത്രരൂപത്തിൽ നിർഗ്ഗളിക്കുന്നു. മററു് ഈശ്വരന്മാരെക്കാൾ അത്തരം ഭക്തഹൃദയങ്ങളെ ആകർഷിക്കുന്നതു് ശ്രീകൃഷ്ണനാണുതാനും. ഭക്തിഗാനങ്ങൾ രചിച്ചും ആലപിച്ചും ഭഗവന്മയമായിത്തീർന്ന കൃഷ്ണധൂളിയുടെ ഹൃദയത്തിൽനിന്നുള്ള ശ്രീകൃഷ്ണഭക്തിയുടെ ബഹിഃപ്രസരമാണ് ഈ രണ്ടു സ്തോത്രകാവ്യങ്ങൾ. ഭഗവാൻെറ വിവിധഭാവങ്ങളെയും വിവിധ ലീലകളെയും അനുസ്മരിച്ചുകൊണ്ട് 471 സംസ്കൃതശ്ലോകങ്ങളിലായെഴുതിയിട്ടുള്ള ആറു സ്തോത്രങ്ങളാണ് ശ്രീകൃഷ്ണചന്ദ്രികയിലുള്ളതു്. നിത്യപാരായണത്തിനു പററിയ സുന്ദരങ്ങളും ഹൃദയസ്പർശികളുമായ ശ്ലോകങ്ങളാണ് എല്ലാമെന്നുതന്നെ പറയാം. ഭാഗവതം ദശമസ്കന്ധത്തിൽ വിവരിച്ചിട്ടുള്ള ഭഗവാൻെറ ഭക്തജനമനോഹാരികളായ വൃന്ദാവനലീലകളെ സുന്ദരമായി വിവരിക്കുന്ന ഭക്തിരസപൂർണ്ണങ്ങളായ പതിനേഴ് ഹിന്ദി ഗാനങ്ങളാണ് ശ്രീകൃഷ്ണദർശനത്തിലുള്ളതു്. ശ്രീകൃഷ്ണസ്മരണത്തോടുകൂടി ആരംഭിച്ച് ശ്രീകൃഷ്ണസങ്കീർത്തനമാലയോടുകൂടി അവസാനിക്കുന്ന ഈ ഗ്രന്ഥവും ഗാനരസികരായ ഭക്തജനങ്ങൾക്ക് ഏററവും ഇഷ്ടപ്പെടുന്നതായിരിക്കും. ഈശ്വരഭക്തിസംവർദ്ധകങ്ങളായ ഇത്തരം കാവ്യങ്ങൾക്കു സർവ്വരും സ്വാഗതം നൽകുന്നതാണ്.

എം. എസ്.

## ഭഗവദ്ദർശനം.

**ഗ്രന്ഥകർത്താ: വിദ്യാനന്ദതീർത്ഥപാദസ്വാമികൾ**
**തീർത്ഥപാദാശ്രമം തീർത്ഥപാദപുരം, വാഴൂർ.**

പേജ് 58. വില: രൂപ 3.

ഭഗവദ്ദർശനം എന്ന ഗ്രന്ഥനാമംതന്നെ അതിന്റെ ഉള്ളടക്കത്തെയും വിളംബരം ചെയ്യുന്നു. 201 ശ്ലോകങ്ങൾ ഉൾക്കൊള്ളുന്ന ഒരു സ്തോത്രഗ്രന്ഥമാണിതു്. സാധാരണ മായി ഭക്തകവികൾ സ്തോത്രത്തിനു വിഷയമായി ഏതെങ്കിലും ദേവതാസ്വരൂപത്തെ സ്വീകരിക്കുന്നു. ഇവിടെയും ഒരു ദേവതയുണ്ടു്, സാക്ഷാൽ ഭഗവാൻ. ഭഗവാൻ എന്ന പദം ശ്രീകൃഷ്ണനിലാണല്ലൊ രൂഢമായിരിക്കുന്നതു്. അതെ, ശ്രീകൃഷ്ണനെ സംബന്ധിച്ച സ്തോത്രം തന്നെയാണിതു്: പക്ഷെ മററുള്ള സ്തോത്രങ്ങളിൽനിന്നും ഇതിനു് ഒരു വ്യത്യാസമുണ്ടു്. മററുള്ളവ അധികവും അവാങ് മനസഗോചരമായ പരംപൊരുളിന്നു് നാമവും രൂപവും നല്കി അദ്ദേഹത്തിന്റെ വീര്യശൗര്യസൗന്ദര്യാദികൾ വർണ്ണിക്കുമ്പോൾ, ഈ ഗ്രന്ഥം വസുദേവസൂനുവിന്റെ പരംഭാവപ്രഭാവത്തെയാണു് വർണ്ണിക്കുന്നതു്. മാനവരൂപമെടുത്ത തന്റെ ഭൂതമഹേശ്വരവും പ്രകൃഷ്ടവുമായ തത്ത്വത്തെ, നിത്യശുദ്ധബുദ്ധമുക്തസ്വഭാവത്തെ, അറിയാതെ മൂഢന്മാർ തന്നെ അവമാനിക്കുന്നു എന്നു ഗീതാചാര്യൻ പരാതി പറയുന്നുണ്ടല്ലൊ. ആ പരാതിയ്ക്കൊരു പരിഹാരമാണു് ഈ സ്തോത്രം.

ഇരുളായൊളിയായ് ഗ്രഹങ്ങളായ്
ധരയായ് വാരിധിയായണുക്കളായ്
മരമായ് മൃഗമായ് വിഹംഗമായ്
നരനായ് നിർജ്ജരനായ് സ്ഫുരിപ്പു നീ. (ശ്ലോ 13.)

ആ സർവ്വാത്മാവാണു് ഇതിലെ ഭഗവാൻ. ഭഗവാന്റെ സ്വരൂപം, ഭഗവത്പ്രാപ്തിക്കുള്ള ഉപായങ്ങൾ, അനുഭൂതിസമ്പന്നന്റെ ആത്മാവിഷ്കാരം ഇവയെല്ലാം തെളിവായ് വെളിവായ് ഇതിൽ വിളങ്ങുന്നു. അദ്വൈതചിന്താപദ്ധതിയിലെ അവസ്ഥാത്രയപരിശോധന, ദൃഗ്ദൃശ്യവിവേകം തുടങ്ങിയ പ്രക്രിയകളും മായ, അവിദ്യ, നിഷ്ക്രിയനിർവ്വികാരപരംതത്ത്വം, ജീവേശ്വരൈക്യദർശനം എന്നിങ്ങനെയുള്ള വേദാന്തവിഷയങ്ങളുമെല്ലാം ലളിതസുന്ദരമായ ശൈലിയിൽ, ചുരുങ്ങിയ തോതിൽ പ്രതിപാദിക്കുന്ന ഈ സ്തോത്രകർത്താവു് യഥാർത്ഥമായും കവി–ക്രാന്തദർശി–തന്നെ. എന്താണു് അനുഭൂതി?

ഹേ ദേവദേവ ഭഗവൻ, തവ ദർശനത്താൽ
ഭേദപ്രതീതികൾ സമൂലമൊടുങ്ങവേ ഞാൻ
ഖേദം തരിമ്പുമണയാത്തൊരു പൂർണ്ണസച്ചി–
ന്മോദാനുഭൂതിരസമാർന്നു വിമുക്തനായി. (ശ്ലോ 179)

കവി കൃതകൃത്യൻ. അന്നില നേടാൻ തുണയ്ക്കുന്നൊരു നിസ്തുല നിധിയാണു് ഈ 'ഭഗവദ്ദർശനം.'

എസ്. എൻ. പി.

## ബ്രഹ്മവിദ്യ

**ഗ്രന്ഥകർത്താ: വിദ്യാനന്ദതീർത്ഥപാദസ്വാമികൾ**
**തീർത്ഥപാദാശ്രമം, തീർത്ഥപാദപുരം, വാഴൂർ**
**പേജ് 116. വില: രൂപ 6.**

സ്കന്ദശരണാഗതി, ബാലാംബാദർശനം, പ്രണവവിചാരം, യോഗവിദ്യ, ബ്രഹ്മവിദ്യ – ഇങ്ങനെ അഞ്ചു പ്രകരണങ്ങൾ അടങ്ങിയിട്ടുള്ള ഒരു വേദാന്തഗ്രന്ഥമാണു് ബ്രഹ്മവിദ്യ. ഉപാസന, യോഗം, ജ്ഞാനം തുടങ്ങി വിവിധരീതിയിലുള്ള ആദ്ധ്യാത്മികസാധനകളെപ്പററി തന്റെ ഒരു ശിഷ്യയായ ചിദ്വിലാസിനിക്കു കൊടുക്കുന്ന ഈ ഉപദേശങ്ങൾ ആദ്ധ്യാത്മികമാർഗ്ഗത്തിൽ സഞ്ചരിക്കുന്നവർക്കെല്ലാം വളരെയധികം പ്രയോജനപ്രദമാകുന്നവയാണു്. ചട്ടമ്പിസ്വാമിപരമ്പരയിൽ ഇന്നും പ്രധാനമായി അനുസരിച്ചുപോരുന്ന ഷണ്മുഖോപാസനയുടെ പല സാധനാക്രമങ്ങളും ഒന്നാം പ്രകരണത്തിലും, സച്ചിദാനന്ദരൂപമായ പരംപൊരുളിനെ മാതൃഭാവത്തിൽ സാക്ഷാത്കരിക്കുന്നതിന്നുള്ള ഉപായങ്ങൾ രണ്ടാം പ്രകരണത്തിലും വിവരിക്കുന്നു. മാണ്ഡൂക്യോപനിഷത്തിലെ വിഷയം മുഴവൻ പ്രണവവിചാരത്തിൽ വിശദമാക്കിയിരിക്കുന്നു. ഓങ്കാരോപാസനയുടെ വിസ്തരിച്ച വ്യാഖ്യാനമാണിതു്. അഷ്ടാംഗയോഗത്തിന്റെ അനുഷ്ഠാനക്രമങ്ങളും പ്രത്യേകിച്ചു് ഖേചരീമുദ്രയുടെ വിവിധവശങ്ങളും യോഗവിദ്യാപ്രകരണത്തിൽ പ്രതിപാദിക്കുന്നുണ്ടു്. അഞ്ചാമത്തെ ബ്രഹ്മവിദ്യാപ്രകരണമാണു് ഏററവും പ്രധാനമായിട്ടുള്ളതു്. ഒരു വേദാന്തജിജ്ഞാസു അറിഞ്ഞിരിക്കേണ്ട മുഖ്യവിഷയങ്ങളെല്ലാം ഈ ഭാഗത്തിൽ ഉൾക്കൊള്ളിച്ചിട്ടുണ്ടു്. വേദാന്തമഹാവാക്യങ്ങളുടെ വ്യാഖ്യാനവും ഉപദേശക്രമങ്ങളും, സാധനാക്രമങ്ങൾ, സമാധിയുടെ വിവിധഭാവങ്ങൾ, ജീവന്മുക്തലക്ഷണം മുതലായ വിവിധവിഷയങ്ങൾ വിവരിച്ചതിന്നുശേഷം അദ്വൈതബ്രഹ്മോപദേശത്തോടുകൂടി ഉപസംഹരിക്കുന്നു. അകൃത്രിമസുന്ദരങ്ങളും അതിലളിതങ്ങളുമായ ചെറിയ ഭാഷാപദ്യങ്ങളിൽ ഇത്രയും സുഗമവും സരളവുമായി ഗഹനമായ വേദാന്തവിഷയങ്ങൾ പ്രതിപാദിക്കാമെന്നുള്ളതു് ഇതു വായിക്കുമ്പോഴേ ഒരുവന്നു മനസ്സിലാവുകയുള്ളു. സർവ്വദർശനപണ്ഡിതനും വിശിഷ്യ വേദാന്തത്തിൽ കൃതഹസ്തനുമായ ഒരു ആദ്ധ്യാത്മികാചാര്യനുമാത്രമേ ഇതു സാധിക്കുകയുള്ളു. സ്വാമിജിയുടെ ആ വ്യക്തിമാഹാത്മ്യം ഇതിൽ സർവ്വത്ര തെളിഞ്ഞു കാണാം. ആദ്ധ്യാത്മികവിഭാഗത്തിൽ മലയാളത്തിലെ ഒരമൂല്യഗ്രന്ഥമായി ഇതിനെ കണക്കാക്കാം.

എം. എസ്.

---

**ജൂലായ് 13–ാംനു ഞായറാഴ്ച ഏകദിന അന്തർയ്യോഗം പതിവുപോലെ ആശ്രമത്തിൽവെച്ചു നടത്തുന്നതാണു്.**

# പ്രബുദ്ധകേരളം




ഉത്തിഷ്ഠത! ജാഗ്രത! പ്രാപ്യ വരാൻ നിബോധത!

| വാല്യം 60 | 1975 ആഗസ്റ്റ് | ലക്കം 8 |
|---|---|---|

## അമൃതവാണി

''സംസ്കൃതം പഠിക്കുക: എന്നാൽ അതോടൊപ്പം പാശ്ചാത്യശാസ്ത്രങ്ങളും പഠിക്കണം. സൂക്ഷ്മനിരീക്ഷണം ശീലിക്കിൻ, കുഞ്ഞുങ്ങളേ. പഠിക്കിൻ, പ്രയത്നിക്കിൻ; അങ്ങനെ ചെയ്താൽ നമ്മുടെ ചരിത്രം ശാസ്ത്രീയമായ അടിസ്ഥാനത്തിൽ ഉറപ്പിക്കാൻ നിങ്ങൾക്കു കഴിയുന്ന ഒരു കാലം വരും. ഇപ്പോൾ ഇന്ത്യയുടെ ചരിത്രം കുഴഞ്ഞുമറിഞ്ഞു കിടക്കുകയാണ്. അതിനു കാലാനുക്രമമായ സൂക്ഷ്മതയില്ല. നമ്മുടെ രാജ്യത്തിന്റെ ചരിത്രം ഇംഗ്ലീഷുകാരെഴുതിയവ നമ്മുടെ മനസ്സിനെ ദുർബ്ബലപ്പെടുത്തുവാനല്ലാതെ തരമില്ല; കാരണം അവർ നമ്മുടെ അധഃപതനത്തെക്കുറിച്ചു മാത്രമേ പറയുന്നുള്ളു. നമ്മുടെ ആചാരാനുഷ്ഠാനങ്ങളെക്കുറിച്ചോ നമ്മുടെ മതത്തെക്കുറിച്ചോ തത്ത്വചിന്തയെക്കുറിച്ചോ ഒരു ചുക്കും നിശ്ചയമില്ലാത്ത പരദേശികൾക്ക് ഇന്ത്യയെക്കുറിച്ച് യഥാർത്ഥവും നിഷ്പക്ഷവുമായ ചരിത്രമെഴുതാൻ എങ്ങനെ സാധിക്കും ? സ്വാഭാവികമായും പല തെററിദ്ധാരണകളും അബദ്ധനിഗമനങ്ങളും അവയിൽ കടന്നുകൂടിട്ടുണ്ട്. എന്നിരുന്നാലും, നമ്മുടെ പുരാതനചരിത്രത്തിൽ ഗവേഷണം നടത്തേണ്ടതെങ്ങനെയെന്നു യൂറോപ്യന്മാർ നമുക്കു കാണിച്ചുതന്നിരിക്കുന്നു. ഇനിയിപ്പോൾ നമ്മുടെ വേദങ്ങളും പുരാണങ്ങളും പൗരാണികചരിത്രങ്ങളും പഠിക്കാനും, അവയിൽനിന്നു കൃത്യവും സഹഭാവപൂർണ്ണവും ആവേശകരവുമായ ചരിത്രമെഴുതുകയെന്നതു നമ്മുടെ ജീവിതസാധനയാക്കാനും, ഒരു സ്വതന്ത്രമാർഗ്ഗം വെട്ടിത്തെളിയിക്കേണ്ടതു നമ്മുടെ കർത്തവ്യമാകുന്നു. ഭാരതീയർ വേണം ഭാരതചരിത്രമെഴുതാൻ. അതുകൊണ്ട്, നഷ്ടങ്ങളും നിഗൂഢങ്ങളുമായ നമ്മുടെ അമൂല്യനിധികളെ വിസ്മൃതിയിൽനിന്നു വീണ്ടെടുക്കുന്ന വേലയിൽ നിങ്ങൾ വ്യാപൃതരാകുവിൻ. കാണാതെപോയ മകനെ കണ്ടെത്തുന്നതുവരെ അമ്മ അടങ്ങിയിരിക്കാത്തതുപോലെ, നിങ്ങളും ഭാരതത്തിന്റെ പുരാതനമഹത്ത്വം ജനതയുടെ ബോധത്തിൽ വീണ്ടുകൊണ്ടുവരുന്നതുവരെ നിരന്തരം പ്രയത്നിക്കുവിൻ. അതായിരിക്കും ശരിയായ ദേശീയ വിദ്യാഭ്യാസം; അതിന്റെ പുരോഗമനത്തോടുകൂടി യഥാർത്ഥമായ ദേശീയബോധവും ഉണ്ടാകുന്നതാണ്.

—വിവേകാനന്ദസ്വാമികൾ (പേജ് 250)

# സംസ്കൃതവും സംസ്കാരവും

**ശുദ്ധാനന്ദസ്വാമി**

ഭാരതത്തിന്ന് ലോകരാഷ്ട്രങ്ങളുടെ ഇടയിൽ ആദരണീയമായ ഒരു സ്ഥാനം കൈവന്നിട്ടുള്ളതിന്നു കാരണം അതിന്റെ ഭൗതികമായ ശക്തിയോ സമ്പത്തോ അല്ല എന്നുള്ളത് സർവ്വവിദിതമാണ്. ചരിത്രാതീതകാലംമുതൽക്കേ ഭാരതം സ്വീകരിച്ചുവന്നിട്ടുള്ളതും ഇവിടെ ജന്മമെടുത്ത അനേകമനേകം മഹാന്മാർ കാലാകാലമായി വളർത്തിക്കൊണ്ടുവന്നിട്ടുള്ളതുമായ ആർഷസംസ്കാരത്തിന്റെ പ്രഭാവം മാത്രമാണ് ഭാരതത്തിന്ന് മഹത്വം അവകാശപ്പെടുവാനുള്ള ഒരേ ഒരു മൂലധനം. ആ പ്രാചീനസംസ്കാരത്തിന്റെ ആകരം എന്ന നിലയിലാണ് സംസ്കൃതഭാഷയും സർവ്വാദൃതമായിത്തീർന്നിട്ടുള്ളത്. ഭാരതത്തിന്റെ ബുദ്ധിപരവും സദാചാരപരവും സാംസ്കാരികവും ആദ്ധ്യാത്മികവുമായ സമ്പത്തിന്റെ മുഴുവൻ ഭാണ്ഡാഗാരം സംസ്കൃതമാണ്. ഒരു ഭാഷയെന്ന നിലയിൽ അതിന്നു കിട്ടിയിട്ടുള്ള പൂർണ്ണത മറെറാരു ഭാഷയ്ക്കും കിട്ടിയിട്ടില്ല. മററുള്ള ഭാഷകൾ ആശയപ്രകാശനത്തിന്നുള്ള ഉപാധികളായി വർത്തിക്കുമ്പോൾ സംസ്കൃതം, തന്നെ ആശ്രയിക്കുന്നവരുടെ മനസ്സിനെ ഉദാത്തങ്ങളായ ആദർശങ്ങളുടെയും ആശയങ്ങളുടെയും വിളനിലമാക്കി മാററുന്നു. ഭാരതത്തിന്റെ പൗരാണികമായ ചരിത്രത്തിലേയ്ക്ക് ഒന്നെത്തിനോക്കണമെങ്കിൽ സംസ്കൃതപഠനം കൂടിയേ കഴിയൂ.

ഭാരതസംസ്കാരത്തിന്റെ പ്രതീകമായി വിളങ്ങുന്ന സംസ്കൃതത്തിൽക്കൂടിയല്ലാതെ ആർഷഭാരതത്തിന്റെ മഹത്വത്തെപ്പററി പൂർണ്ണമായി അറിയുക സാദ്ധ്യമല്ല. മററു രാഷ്ട്രങ്ങളിൽ സംസ്കാരം നാമ്പെടുക്കുന്നതിന്നു മുമ്പുതന്നെ ഭാരതം എത്രമാത്രം സംസ്കാരസമ്പന്നമായിരുന്നുവെന്നറിയുവാൻ സംസ്കൃതസാഹിത്യത്തിന്റെ വിവിധശാഖകളിലേയ്ക്ക് ഒന്നു കണ്ണോടിച്ചാൽ മതി. ശാസ്ത്രത്തിന്റെ എല്ലാ ശാഖകളിലുമുള്ള ഗ്രന്ഥങ്ങൾ നമുക്ക് അവിടെ കാണാൻ കഴിയുന്നു. ഒട്ടേറെ ഗ്രന്ഥങ്ങൾ കാലാതിപാതത്തിൽ നശിച്ചുപോയി; ഒട്ടേറെ ഗ്രന്ഥങ്ങൾ ഇന്നും വെളിച്ചം കാണാതെ പഴയ ഗ്രന്ഥശേഖരങ്ങളുടെ അടിത്തട്ടുകളിൽ അടിഞ്ഞുകൂടിക്കിടക്കുന്നു. എന്നിട്ടും നമുക്കിന്നു കിട്ടിയിട്ടുള്ള ഗ്രന്ഥങ്ങളുടെ ബാഹുല്യം ആശ്ചര്യകരമായിട്ടുള്ളതാണ്. അവയിൽ പ്രതിപാദിക്കപ്പെട്ടിട്ടുള്ള വിഷയങ്ങളുടെ വൈവിധ്യമോ അത്യാശ്ചര്യകരവും. ലാററിൻ, ഗ്രീക്ക്, ഹിബ്രു, മുതലായ പൗരാണികഭാഷകൾക്കൊന്നും ഇല്ലാത്ത അലൗകികതയുടെ ഒരു പരിവേഷം സംസ്കൃതത്തിന്ന് പ്രത്യേകമായുള്ളതാണ് അതിന്റെ മഹത്വം. ലൗകികങ്ങളും അലൗകികങ്ങളുമായ വിഷയങ്ങളെ ഒരുപോലെ കണ്ടറിഞ്ഞിട്ടുള്ള ഋഷിപുംഗവന്മാർ കൈകാര്യം ചെയ്തിരുന്ന ഭാഷയെന്ന നിലയിൽ ആ അമരഭാരതിക്കു കൈവന്നിട്ടുള്ള മഹത്വം ലോകത്തിലുള്ള ചിന്തകന്മാരെല്ലാം അംഗീകരിച്ചിട്ടുള്ളതാണ്. വേദവേദാംഗങ്ങളിലും പുരാണേതിഹാസങ്ങളിലും മാത്രമല്ല കാവ്യനാടകാദി സാഹിത്യഗ്രന്ഥങ്ങളിൽപോലും ആ അമാനുഷിക പ്രതിഭാവിലാസത്തിന്റെ നാളങ്ങൾ നമുക്കു കാണാം.

സംസ്കൃതസാഹിത്യത്തിന്റെ സൗന്ദര്യവും മഹത്വവും അതിൽ പ്രതിപാദിക്കപ്പെട്ടിട്ടുള്ള തത്വദർശനത്തിന്റെ ഗാംഭീര്യവും പാശ്ചാത്യപണ്ഡിതന്മാർക്കുകൂടി ആ ഭാഷാപഠനത്തിന്ന് പ്രോത്സാഹനം നല്കുവാൻ കാരണമായിട്ടുണ്ട്. മാക്സ്മുള്ളരെപ്പോലുള്ള വിദേശീയ വിദ്വാന്മാർ ഗൈർവ്വാണിയുടെ അസാധാരണമായ മഹത്വത്താലാകൃഷ്ടരായി സ്വജീവിതത്തിന്റെ നല്ലൊരു ഭാഗം സംസ്കൃതപഠനത്തിന്നും ഉത്കൃഷ്ടങ്ങളായ സംസ്കൃതഗ്രന്ഥങ്ങളെ സ്വഭാഷയിലേയ്ക്കു തർജ്ജമചെയ്യുന്നതിന്നുമായി വിനിയോഗിച്ചുവെന്നുള്ളത് അതിന്നു ദൃഷ്ടാന്തമാണ്. വിദേശങ്ങളിലെ പല സർവ്വകലാശാലകളിലും പ്രത്യേകപ്രാധാന്യം നല്കി ഇന്നു സംസ്കൃതപഠനത്തെ പ്രോത്സാഹിപ്പിച്ചുവരുന്നു. ലോകത്തിന്നാക

മാനം വെളിച്ചവും വീര്യവും നല്കുവാൻ കഴിവുള്ള ഒരു സാഹിത്യമാണ് അമരഭാരതിയിലുള്ളത് എന്നതാണതിന്നു കാരണം. മനുഷ്യമനസ്സിൽ ഉത്തരം കാണാതെ വിഷമിച്ചുകൊണ്ടിരിക്കുന്ന പല പ്രശ്നങ്ങൾക്കും സമാധാനം നല്കി ശാന്തിയിലേയ്ക്കും സമാധാനത്തിലേയ്ക്കും നയിക്കുവാനും ഉദാത്തങ്ങളും ഊർജ്ജസ്വലങ്ങളുമായ ആശയങ്ങളെക്കൊണ്ട് മനുഷ്യനെ ഉന്നതവും ഉത്കൃഷ്ടവുമായ ഒരു മാനസികതലത്തിലേയ്ക്ക് ഉയർത്തി കർമ്മോന്മുഖരാക്കുവാനും കെൽപുള്ള ഒന്നാണ് സംസ്കൃതഭാഷയെന്ന് പാശ്ചാത്യർ കണ്ടറിഞ്ഞ് അതിനെ ആദരിക്കുമ്പോൾ സ്വന്തം ജന്മഭൂമിയായ ഭാരതത്തിൽ അതിന്ന് കിട്ടുന്ന സ്ഥാനം ഇന്ന് എന്താണ്?

വളരെക്കാലത്തെ പാരതന്ത്ര്യത്തിന്നുശേഷം ചിരപ്രതീക്ഷിതമായ സ്വാതന്ത്ര്യം ഭാരതത്തിന്നു കൈവന്നപ്പോൾ വളരെയധികം ആശകളോടും പ്രതീക്ഷകളോടുംകൂടിയാണ് ആ സ്വാതന്ത്ര്യദിനത്തെ ഭാരതീയർ സ്വാഗതം ചെയ്തത്. സ്വന്തം സംസ്കാരത്തെ വളർത്തിയെടുത്ത് തനതു വ്യക്തിത്വത്തിലുറച്ചുനിന്നുകൊണ്ട് ലോകത്തിലെങ്ങും പ്രകാശം പരത്തുന്ന ആർഷഭാരതത്തിന്റെ പുനരുത്ഥാനത്തെ സ്വപ്നം കണ്ടുകൊണ്ടാണ് സ്വാതന്ത്ര്യസൂര്യന്റെ ഉദയത്തെ അന്നു പലരും അഭിവാദ്യം ചെയ്തത്. അജ്ഞതയിലും ദാരിദ്ര്യത്തിലും ആണ്ടുകിടക്കുന്ന ഭാരതത്തെ പുനരുദ്ധരിക്കുന്ന കാര്യത്തിൽ ഭൗതികമായിട്ടും വളരെയധികം ചെയ്തുതീർക്കാനുണ്ടായിരുന്നുവെന്നുള്ളതും വിസ്മരിക്കാവതല്ല. ആത്മാവും ശരീരവും ഒരുപോലെ തളർന്നുകിടന്നിരുന്ന ഭാരതാംബയുടെ ദേഹത്തെ മാത്രം പരിപുഷ്ടമാക്കുന്ന കാര്യത്തിലാണ് സ്വതന്ത്രഭാരതത്തിന്റെ ഭരണകർത്താക്കൾ പ്രധാനമായി ശ്രദ്ധ ചെലുത്തിയതു്. ആ വിഷയത്തിലും ഇത്രയും നീണ്ടകാലത്തെ പരിശ്രമംകൊണ്ട് പരിപൂർണ്ണവിജയം നേടുവാൻ സാധിച്ചിട്ടില്ലെങ്കിലും കുറെയൊക്കെ നേട്ടങ്ങളുണ്ടായിട്ടുണ്ട് എന്നുള്ളതു് അഭിനന്ദനാർഹംതന്നെ. എന്നാൽ ഒരു രാഷ്ട്രത്തിന്റെ യഥാർത്ഥമായ പുരോഗതി ഈ ബാഹ്യങ്ങളായ നേട്ടങ്ങൾ മാത്രമാണോ? ജനസമുദായത്തിൽ പൊതുവെ കാണുന്ന ശാന്തിയും സമാധാനവും, സംതൃപ്തിയും സന്തോഷവുമാണ് സമുദായപുരോഗതിയുടെ ചിഹ്നമായി കണക്കാക്കേണ്ടതു്. ആ നിലയ്ക്കു നോക്കുമ്പോൾ സ്വതന്ത്രഭാരതത്തിന്റെ നേട്ടങ്ങളെപ്പററി അഭിമാനിക്കുവാൻ എത്രത്തോളം വകയുണ്ട്? ഭൗതികമായിത്തന്നെ, പ്രകൃതിയാൽ സമൃദ്ധമായി അനുഗ്രഹിക്കപ്പെട്ട ഭാരതത്തെ സ്വയംപര്യാപ്തമാക്കാൻ സാധിച്ചിട്ടില്ലെന്നുള്ള കാര്യം ഇനിയും അവശേഷിക്കുന്നു.

ഇന്ന് ആഭ്യന്തരമായ ഒരു അടിയന്തരാവസ്ഥ പ്രഖ്യാപിക്കേണ്ടിവരത്തക്കവണ്ണം പൊതുജനങ്ങളുടെ പെരുമാററം ധാർമ്മികമായും സാംസ്കാരികമായും ഇത്രയും അധഃപതിച്ചുപോകുവാൻ എന്താണ് കാരണം? എല്ലാവരും ഒത്തൊരുമിച്ച് രാഷ്ട്രപുരോഗതിക്കുവേണ്ടി പരിശ്രമിക്കേണ്ട ഒരു സന്ദർഭത്തിൽ അന്യോന്യം വിഘടിച്ചുനില്ക്കാനും പരസ്പരം കലഹിക്കുവാനും ഉള്ള മനോഭാവം എങ്ങനെ ഭാരതീയരിൽ വളർന്നുവന്നു? മററു പല രാഷ്ട്രങ്ങളും സ്വാതന്ത്ര്യലബ്ധിക്കുശേഷം ഒരു ദശാബ്ദംകൊണ്ട് എത്രമാത്രം അഭിവൃദ്ധി നേടിയെന്നുള്ളതിന്റെ ചരിത്രം നമുക്കറിയാവുന്നതാണ്. ജനശക്തിയും വിഭവശക്തിയും സമൃദ്ധമായുള്ള ഭാരതത്തിൽ നമുക്ക് അതു് സാധിച്ചിട്ടില്ലെങ്കിൽ പുരോഗതിക്കുള്ള പരിശ്രമത്തിൽ എന്തോ തെററ് പററിയിട്ടുണ്ടെന്നുള്ളതു തീർച്ചയാണ്. അതിനെപ്പററി അപഗ്രഥിച്ചുനോക്കുമ്പോൾ പല ന്യൂനതകളും നമുക്കു കാണാൻ കഴിയും. ഒന്നാമതായി, സാംസ്കാരികമായ ഐക്യബോധവും ഭാരതീയത്വത്തിൽ അഭിമാനവും ജനങ്ങളിൽ ഉണ്ടാക്കത്തക്കവണ്ണമുള്ള വിദ്യാഭ്യാസരീതിയോ മററു പദ്ധതികളോ ആവിഷ്കരിക്കുവാൻ ഇന്നും സാധിച്ചിട്ടില്ല. ജാതി മതം മുതലായ അതിർവരമ്പുകളിട്ട് ന്യൂനപക്ഷം ഭൂരിപക്ഷം എന്ന മനോഭാവത്തെ വളർത്തിക്കൊണ്ടുവരുന്ന പഴയ രീതിക്ക്, മനഃപൂർവ്വമല്ലെങ്കിലും, കുറെക്കൂടി ആക്കംകൂട്ടുകയാണ് അധികൃതന്മാർ ചെയ്തിട്ടുള്ളതു്. ഭാഷാപ്രവിശ്യകൾ രൂപീകരിച്ച് സങ്കുചിതമായ പ്രാദേശികമനോഭാവത്തിന്നും സ്വാർത്ഥതാത്പര്യങ്ങൾക്കും വളരുവാനുള്ള അനുകൂലപരിതസ്ഥിതികളും ഇവിടെയുണ്ടായി. ന്യൂനപക്ഷതാത്പര്യങ്ങളെയും അധഃസ്ഥിതോന്നമനത്തെയും ലക്ഷ്യമാക്കിക്കൊണ്ട്, ബുദ്ധിപരമായും സാംസ്കാരികമായും ഉയർന്ന തലത്തിൽ എത്തിയിട്ടുള്ള ഭൂരിപക്ഷങ്ങളെ അവഗണിക്കുന്ന ഒരു രാഷ്ട്രത്തിന്ന് അധഃപതനമല്ലാതെ എന്താണുണ്ടാവുക? ശ്രീ വിവേ

കാനന്ദസ്വാമികൾ ഒരിടത്തു പറയുന്നുണ്ട്, നാം അസൂയകൊണ്ട് ബ്രാഹ്മണരെ ഇടിച്ചുതാഴ്ത്തി നശിപ്പിക്കുവാൻ ശ്രമിക്കുകയല്ല വേണ്ടതു്, പറയനെയും പുലയനെയും മററു താഴ്ന്ന സമുദായങ്ങളെ മുഴുവനും ബ്രാഹ്മണ്യത്തിലേയ്ക്കുയർത്തുകയാണു് വേണ്ടതെന്നു്, അതിനുള്ള പരിശ്രമങ്ങളിൽ മുഴുകുകയാണു് വേണ്ടതെന്നു്.

ഭൗതികമായ അഭിവൃദ്ധിക്കുവേണ്ടി പരിശ്രമിക്കുന്നതോടുകൂടി സാംസ്കാരികമായ ഉന്നമനവും ഒരു ഗവമ്മെണ്ടിന്റെ പരമലക്ഷ്യമായിരുന്നാൽ മാത്രമേ ഒരു മാതൃകാരാഷ്ട്രത്തെ കെട്ടിപ്പടുക്കുവാൻ സാധിക്കുകയുള്ളു. പാശ്ചാത്യസംസ്കാരത്തിന്റെ മടിത്തട്ടിൽ വളന്നുവന്നവരായിരുന്നു സ്വതന്ത്രഭാരതത്തിന്റെ ഭാഗ്യവിധാതാക്കൾ. അവർ ഭാരതീയ ചിന്താഗതിയുടെയും തത്വദശ്നത്തിന്റെയും മഹത്വത്തെയും പ്രാധാന്യത്തെയും രാഷ്ട്രനിമ്മാണപരിശ്രമങ്ങളുടെ അടിത്തറയായി സ്വീകരിക്കുവാൻ കാണിച്ച വൈമനസ്യത്തിന്റെ ഫലമാണു് നാമിന്നു് അനുഭവിക്കുന്നതു്. മതമാണു് ഭാരതത്തിന്റെ ജീവശക്തിയെന്നും ആദ്ധ്യാത്മികതയാണു് ഭാരതത്തിന്റെ നട്ടെല്ലെന്നും വിവേകാനന്ദസ്വാമികളെപ്പോലെയുള്ള ഭാരതീയമഹാത്മാക്കളെല്ലാം ഒരുപോലെ ഉദ്ഘോഷിച്ചിട്ടുള്ളതാണു്. ആ ജീവശക്തിക്കും നട്ടെല്ലിനും ബലം കൊടുക്കുന്നതിനുപകരം അതിനെ അവഗണിക്കുന്ന തരത്തിലാണു് നാം പോയിക്കൊണ്ടിരിക്കുന്നതു്. ഒന്നാമതായി മതേതരമെന്ന ഭാവനതന്നെ നോക്കുക. ഭരണഘടനാവിധാതാക്കളുടെ ആ പ്രഖ്യാപനം എത്രതന്നെ സദുദ്ദേശപരമായിരുന്നാലും അതു് പൊതുജനങ്ങളിൽ ഉണ്ടാക്കിത്തീർത്ത പ്രതികരണം എത്രമാത്രം ദോഷകരമായിരുന്നു! മതത്തിന്റെ അടിസ്ഥാനത്തിൽ വളന്നുവന്നിട്ടുള്ള ഒരു രാഷ്ട്രത്തെ ഇന്നത്തെ സാഹചര്യത്തിൽ മതേതരമായി പ്രഖ്യാപിക്കുമ്പോൾ പല സംശയങ്ങളും ജനഹൃദയങ്ങളിലുണ്ടാവുക സ്വാഭാവികം മാത്രമാണു്. മതപരമായ സഹിഷ്ണുതയെയും സഹകരണത്തെയും മതത്തിന്റെ പിടിയിൽനിന്നും വിടുത്തി രാഷ്ട്രീയത്തിന്റെ പിടിയിലൊതുക്കുവാൻ ശ്രമിച്ചപ്പോഴാണു് ഇവിടെ മതകലഹങ്ങൾ വദ്ധിച്ചുവന്നതു്. രാഷ്ട്രീയത്തിന്റെ ചൂടു് എത്തിയിട്ടില്ലാത്ത ഉൾനാടുകളിൽ വിഭിന്നമതങ്ങളുടെ അനുയായികൾ ഏകോദരസഹോദരഭാവേന ജീവിക്കുന്ന ദൃശ്യം ഇന്നും കേരളത്തിൽത്തന്നെ കാണാവുന്നതാണു്. രാഷ്ട്രീയച്ചൂടു് തട്ടിയിട്ടുള്ള പ്രദേശങ്ങളിലാകട്ടെ ഓരോ മതത്തിന്റെയും അനുയായികൾ പ്രത്യേകം പ്രത്യേകം സംഘടനകളുണ്ടാക്കി വൈരത്തോടും വിദ്വേഷത്തോടും കൂടിയാണു് അന്യോന്യം നോക്കിക്കാണുന്നതു്. സാംസ്കാരികമായ പശ്ചാത്തലത്തിൽ ഭാരതീയരെല്ലാം ഒന്നാണെന്നും ജാതിയോ മതമോ മററു സങ്കുചിതമനോഭാവങ്ങളോ അതിനു പ്രതിബന്ധമായി നില്ക്കരുതെന്നും ഉള്ള ഒരു മനോഭാവം ജനങ്ങളിൽ വളത്തിക്കൊണ്ടുവരികയാണു് ഇതിനുള്ള പരിഹാരം. ''ഞാനൊരു ഭാരതീയനാണു്, ഓരോ ഭാരതീയനും എന്റെ സഹോദരനാണു്. ഭാരതീയസമുദായം എന്റെ ശൈശവത്തിലെ കളിത്തൊട്ടിലും യൗവനത്തിലെ നന്ദനവനവും വാദ്ധക്യത്തിലെ പാവനസ്വഗ്ഗവുമാണു്. ഭാരതത്തിലെ മണ്ണു് എന്റെ അത്യുച്ചസ്വഗ്ഗമാണു്; ഭാരതത്തിന്റെ നന്മ എന്റെ നന്മയാണു്.'' എന്ന വിവേകാനന്ദസ്വാമികളുടെ വാക്കുകളെ ആത്മാത്ഥതയോടെ, മനസ്സാക്ഷിയുടെ പൂണ്ണാനുമതിയോടെ, ആവത്തിച്ചു പറയുവാൻ എത്ര ആളുകൾ ഇന്നു് ഭാരതത്തിൽ തയ്യാറാകും ? ഭാരതത്തിന്റെ സാംസ്കാരികമായ ഐക്യബോധത്തിൽനിന്നല്ലാതെ അങ്ങനെയൊരു മനോഭാവമുണ്ടാവുക സാധ്യമല്ല. അങ്ങനെയൊരു മനോഭാവമുണ്ടാകാതെ ഭാരതത്തിന്നു് സവ്വതോമുഖമായ അഭിവൃദ്ധിയും പ്രതീക്ഷിക്കാവതല്ല.

ഭാരതം ഭാരതമായിത്തന്നെ വളരണമെന്നും ഭാരതസംസ്കാരത്തിന്നു് സവ്വോപരി പ്രാമാണ്യവും പ്രോത്സാഹനവും നൽകണമെന്നും ആലോചിക്കുകയും പറയുകയും ചെയ്യുന്നവരുടെ വാക്കുകൾ ഇന്നു വനരോദനമായിത്തീരുന്നതായിട്ടാണു കാണുന്നതു്. വെറും സാമ്പത്തികപരിപാടികൾ നടപ്പാക്കുന്നതുകൊണ്ടുമാത്രം ജനങ്ങളെ നന്നാക്കുവാൻ സാധിക്കുകയില്ല. ആന്തരികമായ മനോഭാവത്തിലും അനുകൂലമായ മാററം ഉണ്ടാകേണ്ടതിന്റെ ആവശ്യകതയെപ്പററി ജനങ്ങളെ ബോധവാന്മാരാക്കുവാൻകൂടി ശ്രമിക്കേണ്ടതാണു്. ആദ്ധ്യാത്മികമായ പശ്ചാത്തലത്തിൽ ജനങ്ങൾ അന്യോന്യം സ്നേഹിക്കുകയും സഹകരിക്കുകയും ചെയ്യുന്ന—മററുള്ളവരുടെ നന്മയിലും സുഖത്തിലും സന്തോഷം കൊള്ളുന്ന—ഒരു

സമുദായം ഉണ്ടാകണമെങ്കിൽ സാംസ്കാരികമായ ഒരു ഉയൎന്ന നിലവാരത്തിലേക്കു് അവരെ നയിക്കുകതന്നെ വേണം. രാഷ്ട്രീയത്തിന്നുപരിയായ ഒരു വീക്ഷണമാണതിന്നു് ആവശ്യമായിട്ടുള്ളതു്. ഭാരതീയമായ പശ്ചാത്തലത്തിൽ സാംസ്കാരികോന്നമനത്തിന്നുവേണ്ടി ശ്രമിക്കുന്ന സംഘടനകളെ പ്രോത്സാഹിപ്പിക്കേണ്ടതിന്റെ ആവശ്യകത നാം കണ്ടറിയണം. ഭാരതീയത്വത്തിൽ അഭിമാനംകൊള്ളുന്ന ഒരു ദേശീയമനോഭാവത്തെ രൂപപ്പെടുത്തുകയും വളൎത്തുകയും ചെയ്യുന്ന ശക്തികളുയൎന്നുവരട്ടെ. ആദൎശഭാരതത്തിന്റെ അരുണോദയമായി അതിനെ കണക്കാക്കണം.

ഭാരതസംസ്കാരമെന്നും ആദ്ധ്യാത്മികസംസ്കാരമെന്നും പറയുന്നതു് ഹിന്ദുക്കളുടെ മാത്രം സംസ്കാരമാണെന്നും അതിന്നു് പ്രോത്സാഹനം നൽകണമെന്നു പറയുന്നതു് ന്യൂനപക്ഷതാത്പര്യങ്ങൾക്കു ഹാനികരമാണെന്നും പറയുന്ന ഒരു കൂട്ടം ആളുകളെ നാമിന്നു കാണുന്നുണ്ടു്. ഇത്രയും തെററായ ഒരു ധാരണ പ്രചരിപ്പിക്കുന്നതു് ഒന്നുകിൽ അവരുടെ അജ്ഞതയാണു്, അല്ലെങ്കിൽ രാഷ്ട്രീയമായ സ്വാൎത്ഥതാത്പര്യങ്ങൾക്കുവേണ്ടി യാഥാൎത്ഥ്യത്തെ ബോധപൂൎവ്വം ദുൎവ്യാഖ്യാനം ചെയ്യുകയാണു്. ശാന്തിയും സമാധാനവും ലഭിക്കുവാൻ, ജീവിതലക്ഷ്യം പ്രാപിക്കുവാൻ, വിശ്വാസത്തിൽക്കൂടിയും പ്രാൎത്ഥനയിൽക്കൂടിയുമുള്ള ആദ്ധ്യാത്മികസമീപനമാണു് ശരിയായ മാൎഗ്ഗമെന്നു് എല്ലാ മതാചാര്യന്മാരും അനുശാസിച്ചിട്ടുള്ളതാണു്. ഭൗതികത്തെക്കാൾ ആദ്ധ്യാത്മികതയ്ക്കു പ്രാധാന്യം കൊടുത്തുകൊണ്ടുള്ള ആ സംസ്കാരത്തെ ഹൈന്ദവസംസ്കാരമെന്നു് മുദ്ര കുത്തുന്നതു് ഒരിക്കലും ശരിയല്ല. സ്വന്തം വ്യക്തിത്വത്തിന്നും മതവിശ്വാസങ്ങൾക്കും കോട്ടം തട്ടാതെതന്നെ ഭാരതസംസ്കാരം ഉൾക്കൊള്ളാൻ കഴിയുമെന്നുള്ള പരമാൎത്ഥം ക്രിസ്തുമതനേതാക്കന്മാരിൽ പലരും മനസ്സിലാക്കിക്കഴിഞ്ഞിട്ടുണ്ടു്. അതിന്നനുസരിച്ച ഒരു നീക്കം ഇന്നു് പല സ്ഥലങ്ങളിലും കാണുന്നുമുണ്ടു്. മുഹമ്മദീയരിൽ ആ ബോധം ഇനിയും വരേണ്ടതായിട്ടാണിരിക്കുന്നതു്. അവരുടെ ഇടയിൽ വിദ്യാഭ്യാസം കൂടുതലായി പ്രചരിക്കുമ്പോൾ അവരും ഈ വഴിക്കു ചിന്തിക്കുമെന്നും വിദ്വേഷഭാവം ഉപേക്ഷിച്ചു് വിശാലമായ ഭാരതസംസ്കാരസൗധത്തിന്റെ പ്രശാന്തസുന്ദരമായ അന്തൎഭാഗത്തിലേയ്ക്കു പ്രവേശിക്കുമെന്നും നമുക്കു് ആശിക്കാം. എം. ഇ. എസ്. പോലുള്ള രാഷ്ട്രീയത്തിന്നതീതമായ സംഘടനകളുടെ പ്രവൎത്തനം അതിന്നു സഹായകമായിത്തീരട്ടെ.

സാംസ്കാരികമായ ഐക്യബോധം ഭാരതത്തിലുണ്ടാകണമെങ്കിൽ ആ സംസ്കാരത്തിന്റെ ആകരമായ സംസ്കൃതഭാഷയെ സൎവ്വഥാ പ്രോത്സാഹിപ്പിക്കുകതന്നെ വേണം. ഭാരതീയസംസ്കാരത്തെപ്പററിയുള്ള ശരിയായ ബോധവും അഭിമാനവും ജനങ്ങളിലുണ്ടാകുന്നതിനുള്ള എളുപ്പവഴി സംസ്കൃതഭാഷാപ്രചാരണമാണു്. സംസ്കൃതപഠനം ജനങ്ങളുടെ ചിന്താഗതിയിലും പെരുമാററത്തിലും വലിയ ഒരു മാററംതന്നെ ഉണ്ടാക്കിത്തീൎക്കും. 'ഭാരതത്തിന്റെ ഭാവി' എന്ന ഒരു പ്രസംഗത്തിൽ വിവേകാനന്ദസ്വാമികൾ ഉറപ്പിച്ചു പറയുന്നുണ്ടു്, സംസ്കൃതവിദ്യാഭ്യാസം നടപ്പിൽ വരുത്താതെ ഭാരതത്തിന്നു് നല്ല ഒരു ഭാവിയെ പ്രതീക്ഷിക്കുവാൻ നിവൃത്തിയില്ലെന്നു്. ശ്രീ ഗൗതമബുദ്ധനു നേരിട്ട ഒരു വൈഷമ്യത്തെപ്പററി സ്വാമിജി ഇങ്ങനെ വിലയിരുത്തുന്നു. ''സംസ്കൃതഭാഷ പഠിക്കുവാൻ പൊതുജനങ്ങൾക്കു പ്രതിബന്ധം സൃഷ്ടിച്ചപ്പോൾ മഹാനായ ബുദ്ധന്റെപോലും ചുവടു പിഴച്ചു. വേഗത്തിൽ, ഉടനടിയുള്ള ഫലങ്ങളാണു് അദ്ദേഹം ആഗ്രഹിച്ചതു്. അങ്ങനെ അക്കാലത്തെ ഭാഷയായ പാലിയിലേയ്ക്കു് ആശയങ്ങൾ വിവൎത്തനം ചെയ്തു പ്രചരിപ്പിച്ചു. ഇതൊരു ശ്ലാഘ്യമായ കാര്യംതന്നെ. അദ്ദേഹം പൊതുജനങ്ങളുടെ ഭാഷയിൽ സംസാരിച്ചു; അവർ അദ്ദേഹത്തെ മനസ്സിലാക്കി. ആശയങ്ങൾ നാട്ടിലെങ്ങും നെടുനീളെ ചെന്നെത്തി. പക്ഷെ, അതോടൊപ്പം സംസ്കൃതവും പ്രചരിക്കേണ്ടിയിരുന്നു. അറിവുണ്ടായി; പക്ഷെ അന്തസ്സും സംസ്കാരവും ചോൎന്നുപോയി.'' ഇതായിരുന്നു ഭാരതത്തിൽ ബുദ്ധമതത്തിന്നുണ്ടായ പരാജയത്തിന്നു് ഒരു പ്രധാനകാരണം. ആശയങ്ങൾ കൊടുക്കുന്നതോടൊപ്പം സംസ്കാരവുംകൂടി കൊടുക്കുന്നില്ലെങ്കിൽ സാമാന്യജനങ്ങളുടെ ഉയൎന്ന നിലയ്ക്കു് ഉറപ്പുണ്ടാവുകയില്ല. സ്വാമിജി തുടരുന്നു: ''നിങ്ങൾ താണജാതിയിൽപ്പെട്ടവരോടു ഞാൻ പറയുകയാണു്, ഒരേ രക്ഷ, നിങ്ങളുടെ നില ഉയൎത്തുവാനുള്ള ഒരേ ഉപായം, സംസ്കൃതം പഠിക്കുകയാ

ണ്. ഉയന്ന ജാതിക്കെതിരായുള്ള ഈ കലഹവും എഴുത്തും ശബ്ദമുയത്തലും വ്യത്ഥമാണ്....... ജാതിസമീകരണത്തിന്നുള്ള ഒരേ മാഗ്ഗം സംസ്കാര സമാജ്ജനമാണ്, മേൽജാതിക്കാരുടെ ശക്തികേന്ദ്രമായ (സംസ്കൃത)വിദ്യാഭ്യാസം പിടിച്ചടക്കുകയാണ്. അതു ചെയ്താൽ നിങ്ങാംക്കുവേണ്ടതു കിട്ടി.'' (വി. സാ. സ. III, 183.)

ദേശീയഭാഷകളുടെ അഭിവൃദ്ധിക്കും സംസ്കൃതാഭ്യസനം കൂടാതെ കഴിയുകയില്ല. ദേശീയോദ്ഗ്രഥനം സാധിക്കണമെങ്കിൽ ഇന്നു് മററുയാതൊരു പോംവഴിയുമില്ല. ഭാരതീയ ഭാഷകാംക്കെല്ലാം ശബ്ദരാശിയിലും ആശയമഹത്വത്തിലും പോഷണം നല്കിക്കൊണ്ടിരിക്കുന്ന സംസ്കൃതത്തെ രാഷ്ട്രഭാഷയായംഗീകരിച്ചാൽ ഭാഷാപരമായ കലഹങ്ങാംക്കും ലഹളകാംക്കും വിരാമമിടുവാനും കഴിയും. പക്ഷെ അതിന്നു് സംസ്കൃതവിദ്യാഭ്യാസരീതിയിൽ കാലാനുസൃതങ്ങളായ മാററങ്ങാം വരുത്തി ഭാഷ സരളവും സുഗമവുമാക്കിത്തീക്കേണ്ടതുണ്ടെന്നുമാത്രം. അങ്ങനെ സംസ്കൃതഭാഷയുടെ പ്രോത്സാഹനവും തദ്വാരാ ഭാരതീയസംസ്കാരത്തിന്റെ പുനരുദ്ധാരണവും പ്രധാനകത്തവ്യമായി ഭാരതത്തിന്റെ ഭരണകത്താക്കന്മാർ കരുതുകതന്നെ വേണം. ഭാരതാംബയുടെ ആത്മാവിനെ ദൃഢവും ബലിഷ്ഠവുമാക്കത്തീക്കുവാനുള്ള സുഗമമായ മാഗ്ഗം അതാണ്.

ഇന്നു് സംസ്കൃതത്തിന്റെയും സംസ്കാരത്തിന്റെയും മഹത്വത്തെയും ആവശ്യകതയെയുംപററി പ്രസംഗിക്കുന്ന നേതാക്കന്മാരും ഭരണാധിപന്മാരും പലരും ഉണ്ടെങ്കിലും പ്രസംഗം പ്രായോഗികമാക്കുന്ന വിഷയത്തിൽ തികഞ്ഞ ഉദാസീനതയാണുള്ളതെന്നു് ഖേദപൂവ്വം പറയേണ്ടിയിരിക്കുന്നു. കേന്ദ്രഗവമ്മെണ്ടു് വലിയൊരു തുക വഷംതോറും സംസ്കൃതഭാഷാപ്രചാരണത്തിനായി നീക്കിവെയ്ക്കുന്നുണ്ടെങ്കിലും ശമ്പളവും ബത്തയും സമ്മേളനച്ചെലവുകളും കഴിഞ്ഞാൽ ചെറിയ ഒരു തുകയേ പ്രായോഗികമായ കാര്യങ്ങാംക്കായി ബാക്കിയുണ്ടാകുന്നുള്ളു. അതുതന്നെ കാര്യക്ഷമമായ രീതിയിൽ ഉപയോഗപ്പെടുത്തുന്നുണ്ടോ എന്നതും സംശയമാണ്. ഉദാഹരണമായി ഗുരുവായൂർ സംസ്കൃതവിദ്യാപീഠം ജാതിമതവ്യത്യാസമെന്യേ അനേകം വിദ്യാത്ഥികാം പഠിക്കുന്നതും നല്ലനിലയിൽ നടന്നുവരുന്നതുമായ ഒരു സ്ഥാപനമാണ്. കേന്ദ്രവിദ്യാഭ്യാസവകുപ്പിന്റെ കീഴിൽ പ്രവത്തിക്കുന്ന രാഷ്ട്രീയസംസ്കൃതസംസ്ഥാനം നടത്തുന്ന പരീക്ഷകാംക്കു് ധാരാളം കുട്ടികളും അവിടെനിന്നു സന്നിഹിതരാകുന്നുണ്ടു്. കേന്ദ്രഗവമ്മെണ്ടു് ഒരു മാതൃകാവിദ്യാലയമായി അംഗീകരിച്ചു്, പ്രശസ്തമായ നിലയിൽ നടത്തിക്കൊണ്ടുപോകേണ്ട ആ വിദ്യാലയത്തിന്റെ സ്ഥിതി ഇന്നും ത്രിശങ്കുസ്വഗ്ഗത്തിലാണെന്നാണറിവു്. തിരുപ്പതിയെപ്പോലുള്ള ചുരുക്കം ചില ദേവസ്ഥാനങ്ങാം സംസ്കൃതത്തിനു് പ്രോത്സാഹനം നല്കുന്ന ചില സ്ഥാപനങ്ങാം നടത്തുന്നുണ്ടെന്നുള്ളതു് ആശ്വാസദായകംതന്നെ. പക്ഷെ ഗവമ്മെണ്ടുതലത്തിൽ അതിന്നുള്ള ശ്രമവും പ്രോത്സാഹനവുമില്ലെങ്കിൽ സ്വകാര്യസ്ഥാപനങ്ങാംക്കു ചെയ്യുവാൻ സാധിക്കുന്നതു് വളരെ പരിമിതമാണ് ഇന്നത്തെ പരിതസ്ഥിതിയിൽ. രാഷ്ട്രത്തിൽ ഐക്യവും സമാധാനവും സംസ്കാരവും വളത്തിയെടുക്കേണ്ട ചുമതല പ്രധാനമായും ഗവമ്മെണ്ടിന്റേതാണല്ലോ.

കേരളഗവമ്മെണ്ടിനെ സംബന്ധിച്ചാണെങ്കിൽ സ്ഥിതി തീരെ നിരാശാജനകമാണ്. ഇവിടെ സംസ്കൃതത്തിനു് പ്രോത്സാഹനമില്ലെന്നു മാത്രമല്ല സംസ്കൃതം പഠിക്കുവാൻ മുന്നോട്ടുവരുന്നവരെയും പഠിപ്പിക്കുന്നവരെയും നിരാശപ്പെടുത്തുന്ന രീതിയിലാണ് കാര്യങ്ങാം നടക്കുന്നതു്. സംസ്കൃതത്തിന്നു് പ്രത്യേക പ്രോത്സാഹനം നല്കണമെന്നു് സ്ഥാനത്തും അസ്ഥാനത്തും പ്രസംഗിച്ചുകൊണ്ടിരിക്കെ, ഭാരതത്തിന്റെ ആമാതൃഭാഷ പഠിച്ചു എന്ന ഒരൊററ കാരണംകൊണ്ടു് കഴിഞ്ഞ എസ്. എസ്. എൽ. സി. പരീക്ഷയിൽ കുട്ടികാംക്കു് അഹമായ യോഗ്യത അനുവദിച്ചുകൊടുക്കാൻ വിസമ്മതിച്ച ഗവമ്മെണ്ടിന്റെ നടപടിയെപ്പററി എന്തു പറയാനാണ്! ഭാരതത്തിൽ ജനിച്ചു വളന്ന ഒരു കുട്ടി സ്വന്തം സംസ്കാരത്തിൽ പ്രതിപത്തി തോന്നി സംസ്കൃതം പഠിച്ചതു് വലിയൊരു തെററായിപ്പോയത്രെ! ഈ വിധിയെഴുതിയ അധികാരികാം, ഇതു് സ്വന്തം സംസ്കാരത്തോടു കാണിക്കുന്ന അവഹേളനമാണെന്നു് ആലോചിക്കേണ്ടതായിരുന്നു. കേന്ദ്രപരീക്ഷകാം പാസ്സായിട്ടുള്ളവക്കു കൂടി ഇവിടെ അംഗീകാരം നല്കുകയില്ല. പഠിക്കുവാൻ വിദ്യാത്ഥികാം ഉണ്ടെങ്കിലും പല സ്കൂളുകളിലും അദ്ധ്യാപകരില്ല. അദ്ധ്യാപകരിൽ

# ആർഷഭൂമിയുടെ ഭാഗ്യം

ഓട്ടൂർ ഉണ്ണിനമ്പൂതിരിപ്പാട്

ബിംബാരാധകരാണ, വാനരസമന്മാരാണ ഹിന്ദുക്കളെ-
ന്നോതിപ്പാതിരിമാരജസ്രമവരെത്തേജോവധം ചെയ്കിലും
ഓജസ്സിത്തിരി ബാക്കിയുണ്ട, മുഴവൻ പോയിക്കഴിഞ്ഞി,ല്ലതാ-
ണിന്നാ വംശ്യരിൽ നിന്നൊരദ്ഭുതപ്പുമാൻ പൊന്തീടുവാൻ കാരണം. 1

ഇന്നും ഭാഗ്യപയോധിയാണ, നിതരാം താരുണ്യസമ്പന്നയാ-
ണാർഷക്ഷോണി, ദരിദ്രയായ്ജ്ജരഠയായ് മൂർഖന്ന തോന്നീടിലും;
അല്ലെങ്കിൽപ്പുകളാന്ന തത്രഭവതിയ്ക്കിമ്മട്ട ഗർഭത്തിൽനി-
ന്നണ്ടാവാൻ വഴിയില്ല ചന്ദ്രമണിതൻ പൊന്നുണ്ണിയെപ്പോലൊരാൾ. 2

സമ്യക്കായ വിവേകവും, പ്രബലമാം ത്രൈവർഗ്യവൈരാഗ്യവും,
മുക്തിക്കുള്ള പൊരിച്ചിലും, കഠിനമാം നാനാതപശ്ചര്യയും,
അത്യാശ്ചര്യകരങ്ങളാം പലതരം സംസിദ്ധിലാഭങ്ങളും
ഭൂലോകത്തു നടാടെയാണൊരുവനിൽക്കാണുന്നതീമാതിരി. 3

---

പലക്കും പൂർണ്ണ ആനുകൂല്യം നല്കുകയുമില്ല. സംസ്കൃതപഠനത്തെ അഭിവൃദ്ധിപ്പെടുത്തേണ്ട തിനെപ്പററി അന്വേഷിച്ചു നിർദ്ദേശങ്ങൾ സമപ്പി ക്കുവാൻ ഒരു കമ്മീഷനെ നിയോഗിച്ചു. സംസ്കൃതത്തിന് ഒരു പ്രത്യേക സർവ്വകലാശാല സ്ഥാപിക്കേണ്ട രീതിയും സ്ഥലവും മററും തീച്ച പ്പെടുത്തുവാനായി മറെറാരു കമ്മീഷനെയും നിയോഗിച്ചു. രണ്ടു കമ്മീഷനും അവരുടെ വിശദമായ റിപ്പോർട്ടുകൾ സമപ്പിക്കുകയും ചെയ്തു. അങ്ങനെ കുറെ പണം ചെലവാക്കി യെന്നല്ലാതെ അതുകൊണ്ട് യാതൊരു ഫലവു മുണ്ടായില്ല. ആ റിപ്പോർട്ടുകളെപ്പററി ആലോ ചിക്കാനോ നടപടിയെടുക്കാനോ ഗവമ്മെണ്ട് ഇന്നു തെയ്യാറില്ല. ഈ പ്രതികൂലനയം അവ സാനിപ്പിച്ച്, രാഷ്ട്രത്തിൻെറ നന്മയും അഭിവൃ ദ്ധിയും ലക്ഷ്യമാക്കി, സാംസ്കാരികൈക്യം നിലനിത്തുന്നതിന്നായി, സംസ്കൃതപഠനത്തി ന്നുള്ള സന്ദർഭങ്ങളും സൗകര്യങ്ങളും എല്ലാ വിദ്യാ ലയങ്ങളിലും ഏപ്പെടുത്തുകയും അതിന്നുവേണ്ട പ്രോത്സാഹനം നല്കുകയും ചെയ്യുന്നതു് ഗവമ്മെ ണ്ടിൻെറ ഒരു കത്തവ്യനിവ്വഹണം മാത്രമാ യിരിക്കും.

സ്വാതന്ത്ര്യത്തിന്നു മുമ്പ് ബ്രിട്ടീഷുഭരണ കാലത്തു സംസ്കൃതവിദ്യാഭ്യാസത്തിനുണ്ടായി രുന്ന നിലയും വിലയും ആനുകൂല്യങ്ങളും ഇന്നി ല്ലെന്നു പറയുന്നതു് സ്വതന്ത്രഭാരതത്തിന്ന് അപ മാനകരവുംകൂടിയാണ്. അന്നു സംസ്കൃത വിദ്യാഭ്യാസത്തെ സഹായിക്കുവാൻ പ്രത്യേക ഡിപ്പാർട്ടുമെണ്ടുകൾതന്നെയുണ്ടായിരുന്നു. രാഷ്ട്രം സ്വതന്ത്രമായെങ്കിലും വിദേശഭാഷയുടെയും സംസ്കാരത്തിൻെറയും അടിമത്തത്തിൽനിന്ന് നാം ഇന്നും മുക്തി നേടിയിട്ടില്ലെന്നാണിതു കാണിക്കുന്നതു്.

ഭാരതത്തിൻെറ സാമ്പത്തികമായ അഭിവൃ ദ്ധിയോടൊപ്പംതന്നെ സാംസ്കാരികമായ അഭ്യു ദയത്തെക്കൂടി കണക്കിലെടുത്തുകൊണ്ടു്, ആർഷ ഭാരതത്തിൻെറ അനഘങ്ങളായ ആശയരത്നങ്ങ ളെപ്പററി ജനങ്ങളെ ബോധവാന്മാരാക്കുവാൻ ഭാ രതത്തിൻെറ സാംസ്കാരികഭാഷയായ അമരഭാര തിയ്ക്കു് അതഹിക്കുന്ന സ്ഥാനം അനുവദിച്ചുകൊ ടുക്കേണ്ടതാണ് എന്നു് സംസ്കാരപ്രേമികളായ പലരും ഇന്നു് ആശിച്ചുപോവുകയാണ്.

---

ആഴം കാണാത്ത വേദക്കടലിനു മുഴവൻ, ധർമ്മപൂഗത്തിനെല്ലാം,
ദേവന്മാർക്കാകമാനം, പൃഥിവിയിലിയലും തീർത്ഥരാശിക്കശേഷം,
സൽപാത്രങ്ങൾക്കു സർവ്വം, പുകളെഴുമവതാരാവലിക്കൊക്കെ, യെന്തോ
പുത്തൻ തേജസ്സണച്ചിട്ടതുകളെ വിലസിപ്പിച്ചു ചന്ദ്രാതനൂജൻ. 4

കല്പാന്തംവരെ ധൂർത്തടിച്ചുകളയാൻ തന്മക്കളാവും വിധം
യത്നിച്ചാലുമൊടുങ്ങിടാത്ത പരമശ്രേയോധനം ദായമായ്
പന്തീരാണ്ടു പൊരിഞ്ഞുകൊണ്ടവനവൻ ശീലിച്ച യോഗങ്ങളാൽ–
സ്സമ്പാദിച്ചു കൊടുത്തു ഭാരതമഹീദേവിക്കു ചന്ദ്രാത്മജൻ. 5

മാർഗഭ്രഷ്ടർക്കു നേരാം പെരുവഴി തെളിയിച്ചീടുമാചാര്യനായും,
ഭക്തശ്രേഷ്ഠർക്കുബന്ധപ്രണയവിഷയനാം ജീവിതാധീശനായും,
മുക്തശ്രേണിക്കു സാക്ഷാൽ ത്രിഗുണരഹിതമാം കേവലബ്രഹ്മമായും,
ക്രീഡിച്ചീടട്ടെ നീണാളുലകിൽ മുഴുവനിപ്പുണ്യപൂർണ്ണാവതാരം ! 6

വിശ്വാസത്തോടു കോവിലിൽ പ്രതിമയെത്തെറ്റാതുപാസിച്ചിടും–
ഭക്തന്മാരുടെ വാഞ്ഛിതങ്ങൾ മുഴുവൻ സാധിക്കുമെന്നുള്ളതും,
സാക്ഷാലീശ്വരിതന്നെയാം പ്രതിമയായ് മിന്നുന്നതെന്നുള്ളതും,
ചന്ദ്രാസൂനു വെളിപ്പെടുത്തി നിജമാം കാത്യായനീപൂജയാൽ. 7

ഈശൻ ദർശിക്കുവാനും, ഭയരഹിതമടുത്തീടുവാനും, യഥേഷ്ടം
സൊല്ലീടാനും, തൊടാനും, രസമൊടുമടിയിൽക്കേറി വാഴാനുമെല്ലാം
ദേഹിക്കൊക്കുന്ന സച്ചിൽപ്രണയജലധിയാണെന്നു ചന്ദ്രാതനൂജൻ
ചാർവ്വാകന്മാരെയത്യദ്ഭുതനിജചരിതംകൊണ്ടു ബോദ്ധ്യപ്പെടുത്തി. 8

ജ്ഞാനം, ഭക്തി, സമാധി, ധർമ്മമിവതൻതത്ത്വത്തെ നവ്യങ്ങളാം–
നാനോദാഹരണങ്ങൾകൊണ്ടു പൃഥുകൻ പോലും ഗ്രഹിക്കും വിധം
മാധുര്യം, ഫലിതം തുടങ്ങിയ ഗുണം വെട്ടിത്തുളുമ്പുന്നതാം–
വാക്യത്താൽ വിശദീകരിച്ചു ഗുരുവിൻ പാദങ്ങളെക്കുപ്പിടാം. 9

വൈരാഗ്യത്തിൻ സുഗന്ധം വിതറി, വിമലമാം ഭക്തിയൂഷം തുളുമ്പി,
ജ്ഞാനത്തിൻ കാന്തി ചിന്തി,ബ്ഭുവനവിരളമാം ശാന്തിസന്ദോഹമേന്തി,
കർണ്ണത്തിന്നിമ്പമേകി,സ്സപദി ധിഷണയെ ധ്യാനയോഗത്തിലാഴ്ത്തി,–
ച്ചന്ദ്രാപുത്രങ്കൽനിന്നും സതതമൊഴുകിടും സൂക്തിയാണെന്റെ വേദം. 10

ആത്മാന്വേഷണതൃഷ്ണയാണു ഭരതക്ഷ്മാദേവിതൻ ലക്ഷണം,
ഭാഗ്യംകൊണ്ടു നിജസ്വഭാവമിതുനാളോളം വെടിഞ്ഞില്ലവൾ;
ആദർശത്തിനു വല്ല സംഗതിവശാൽ മാറ്റം ഭവിച്ചീടുകിൽ
പ്രാണൻ പോയ് മരവിക്കുമാർഷമഹിയാളെന്നോതി ചന്ദ്രാത്മജൻ. 11

അജ്ഞാനം തീണ്ടിയേക്കാം, സകല വിഭവവും നാട്ടിൽനിന്നോടിയേക്കാം,
പഞ്ഞം കൂത്താടിയേക്കാം, രിപുനിരകളണഞ്ഞെപ്പൊഴും തല്ലിയേക്കാം;
എന്നാലും ബ്രഹ്മവിദ്യാപ്രവണത ഭരതോർവിക്കു നഷ്ടപ്പെടാഞ്ഞാൽ
പ്പേടിക്കാനില്ല, ജീവിച്ചരുളിടുമവളെന്നോതി ചന്ദ്രാതനൂജൻ. 12

ശിഷ്ടന്മാരുടെ പുണ്യപുഞ്ജമൊരുമിച്ചേകത്ര മേളിച്ചപോൽ,
യുക്തന്മാരുടെ യോഗമാർത്തതനുവായ് പ്രത്യക്ഷമായ്ത്തീർന്നപോൽ,
ഭക്തന്മാരുടെ രാഗഭക്തിയലറിത്തുള്ളിക്കളിക്കുന്നപോൽ,
ശോഭിക്കുന്ന നവാവതാരമവനിക്കേകട്ടെ നിത്യോത്സവം ! 13

ഇന്നോളം ഭരതോർവ്വി ചെയ്ത സകലശ്രേയസ്സുമൊന്നിച്ചതാ,–
യെന്നാളും കൃപണക്കു സൌഖ്യമരുളാൻ നോല്പ്പിട്ടിരിക്കുന്നതായ്,
വിണ്ണാളും വിബുധേന്ദ്രർപോലുമഭയം പ്രാപിച്ചിടും ദൈവമായ്,
മിന്നീടുന്നൊരു രാമകൃഷ്ണനെ വെടിഞ്ഞാരുണ്ടെനിക്കാശ്രയം ? 14

ആത്മാരാമങ്ങളാം മന്ദസ്മിതസുമനികരംകൊണ്ടു ചുററും ചമച്ചും,
നാനാതീർത്ഥങ്ങളാം പാദന്യസനവിലസിതംകൊണ്ടു സർവ്വത്ര തീർത്തും,
പുത്തൻവേദങ്ങളാം നിത്യം മധുരമൊഴികളാൽ സ്പഷ്ടമാവിഷ്കരിച്ചും,
ക്രീഡിച്ചീടുന്ന ചന്ദ്രാതനയനെ മനമേ, സ്നേഹപൂർവ്വം സ്മരിക്കു. 15

പാദാംഭോരുഹധൂളികൊണ്ടുലകിനെത്തീർത്ഥീകരിക്കുന്നവൻ,
കേളീനിർഝരികൊണ്ടു കാലപുരിയെ സ്വർലോകമാക്കുന്നവൻ,
സ്നിഗ്ദ്ധാപാംഗസമീക്ഷകൊണ്ടു ജഡനെസ്സർവ്വജ്ഞനാക്കുന്നവൻ,
വെല്ലട്ടേ സകലാവതാരകലയെ സ്വാംഗത്തിലേററുന്നവൻ ! 16

സ്വാചാരംവഴി സർവ്വധർമ്മവിധികൾക്കോജസ്സു നൽകുന്നവൻ,
തന്മെയ്യിൽസ്സകലാവതാരനിരയെക്കാട്ടിക്കൊടുക്കുന്നവൻ,
തൃക്കാലിൻ നഖകാന്തിയാൽക്കരളിരുട്ടെല്ലാമകററുന്നവൻ,
വെല്ലട്ടേ ഭുവി ദക്ഷിണേശ്വരപുരത്തെന്നും കളിക്കുന്നവൻ ! 17

വെല്ലട്ടേ ക്ഷുദിരാമജൻ — വിഷയമോടെന്നും കലമ്പുന്നവൻ,
നിർവ്യാജസ്മിതചന്ദ്രികാലഹരിയിൽത്തൂച്ചുണ്ടൊലമ്പുന്നവൻ,
കാരുണ്യാർണ്ണവവീചി കണ്ണിലനിശം വെട്ടിത്തുളുമ്പുന്നവൻ,
ബ്രഹ്മാനന്ദരസാമൃതം നരതതിക്കെല്ലാം വിളമ്പുന്നവൻ. 18

ദേഹാഹങ്കാരമാകും കഠിനവിഷധരത്തിൻെറ പത്തിക്കു ഞേട്ടം,
ലോഭം കൂടാതെ നിശ്ശ്രേയസഫലമരുളും കല്പകത്തിന്നു തോട്ടം,
ഭക്തിജ്ഞാനാദി നാനാവിധ സരണികൾതൻ ചാരുവാം കൂടിയാട്ടം,
വെല്ലട്ടേ രാമകൃഷ്ണൻവഴി ഭരതധരിത്രിക്കു കൈവന്ന നേട്ടം ! 19

---

ഈയാർഷഭാരതമെവൻെറ പദാബ്ജചിഹ്നം
മിന്നുന്നതാം വഴിയിലൂടെ നടന്നു പോയാൽ
രണ്ടാമതും സ്വമഹിമാവിനെ വീണ്ടെടുക്കാൻ
സാധിക്കു,മപ്പരമഹംസനു കൂപ്പിടുന്നേൻ.

കരമലരുകൾ കൂപ്പി, ധ്യാനയോഗത്തിൽ മുങ്ങി,
സ്മിതരുചികളൊഴുക്കി, സ്വസ്തികാസീനനായി
തിരുമിഴികളടച്ചുംകൊണ്ടു മേവുന്ന ചന്ദ്രാ–
തനയനൊരുവനല്ലാതെയില്ലെനിക്കന്യദൈവം.

(യമുനാകുഞ്ജം)

# ഉപനിഷത്തുകളും ഭക്തിയും

വൈശ്രവണത്തു് രാമൻനമ്പൂതിരി

ഉപനിഷത്തുകൾ പ്രധാനമായി ജ്ഞാനത്തെയാണു് പ്രകാശിപ്പിക്കുന്നതു് എന്നതു് സത്യംതന്നെ. എന്നാൽ ആ ജ്ഞാനം അനുഭവസാക്ഷാത്ക്കാരപര്യവസായിയായിത്തീരണം. വെറും പരോക്ഷമായ ജ്ഞാനം വാദകോലാഹലങ്ങൾക്കും പാണ്ഡിത്യപ്രദർശനത്തിന്നും ഉദരംഭരണത്തിന്നും മാത്രം കൊള്ളാം. അല്ലാതെ ആധ്യാത്മികാനുഭൂതിയോ, ശാശ്വതാനന്ദമോ, നിത്യശാന്തിയോ അതുകൊണ്ടു് സിദ്ധിക്കുകയില്ല. അദ്വൈതസ്ഥാപകനും ഭാഷ്യകാരനുമായ ശ്രീശങ്കരഭഗവത്പാദർ പറയുന്നതു് നോക്കുക:

വാഗ്വൈഖരീ ശബ്ദഝരീ ശാസ്ത്രവ്യാഖ്യാനകൌശലം
വൈദുഷ്യം വിദുഷാം തദ്വദ് ഭുക്തയേ, ന തു മുക്തയേ.

ഗംഗാപ്രവാഹംപോലെ ഇടമുറിയാതെ ശബ്ദങ്ങളെ പ്രവഹിപ്പിച്ചു് പ്രഭാഷണം നടത്താം, സദസ്സിനെ മുഴുവൻ ആശ്ചര്യചകിതമാക്കിക്കൊണ്ടു് ശാസ്ത്രാർത്ഥങ്ങളെ വ്യാഖ്യാനിക്കാം; ആ വാചാലതയും പാണ്ഡിത്യവുമെല്ലാം ഭോഗത്തിന്നും ഊണിന്നും കൊള്ളാം. അല്ലാതെ ആത്മീയമായ ഉയർച്ചയുടെ ഒരു കണികപോലും അതുകൊണ്ടു് സാധിക്കുകയില്ല.

അനുഭവസാക്ഷാത്ക്കാരം വരണമെങ്കിൽ കരുണാമൂർത്തിയായ സർവ്വേശ്വരൻ കൃപചെയ്യുകതന്നെ വേണം. ഉപനിഷത്തുകൾ ഇതു് പദേ പദേ സുവ്യക്തമാക്കുന്നുണ്ടു്. കഠോപനിഷത്തു് ഉച്ചൈസ്തരം പ്രഖ്യാപനം ചെയ്യുന്നു:

നായമാത്മാ പ്രവചനേന ലഭ്യോ
ന മേധയാ ന ബഹുനാ ശ്രുതേന
യമേവൈഷ വൃണുതേ തേന ലഭ്യ–
സ്തസ്യൈഷ ആത്മാ വിവൃണുതേ തനൂം സ്വാം.
(1. 2. 23.)

ഈ ആത്മതത്ത്വം വാചാലമായ പ്രഭാഷണംകൊണ്ടോ, അത്ഭുതകരമായ ബുദ്ധിശക്തികൊണ്ടോ, കുറെ അധികം അധ്യയനം ചെയ്തതുകൊണ്ടോ പ്രാപിക്കാൻ കഴിയുകയില്ല. കരുണാമൂർത്തിയായ തന്തിരുവടി കൃപാപൂർവ്വം ഏതൊരാളെ ഇങ്ങോട്ടു് സ്വീകരിക്കുന്നുവോ ആ പുണ്യാത്മാവിന്നു മാത്രമേ ഈ ആത്മതത്ത്വം അനുഭവപ്പെടുകയുള്ളൂ. സർവ്വേശ്വരപാദാരവിന്ദങ്ങളെ നിരന്തരം സേവിക്കുന്ന ഭാഗവതനിൽ ആ കൃപ അനവരതം പ്രവഹിക്കുന്നു. ആ ഭാഗ്യവാൻതന്നെ ആത്മസാക്ഷാത്ക്കാരം പ്രാപിച്ചു കൃതാർത്ഥനായിത്തീരുന്നുവെന്നു ഭാവം.

ഈ കഠോപനിഷത്തുതന്നെ മറ്റൊരു മന്ത്രത്തിൽ തന്തിരുവടിയുടെ പ്രസാദത്തിൽനിന്നു മാത്രമേ സാക്ഷാത്ക്കാരമുദിക്കുകയുള്ളുവെന്നു് പറയുന്നതു് നോക്കുക:

അണോരണീയാൻ മഹതോ മഹീയാൻ
ആത്മാസ്യ ജന്തോർനിഹിതോ ഗുഹായാം
തമക്രതുഃ പശ്യതി വീതശോകോ
ധാതുഃ പ്രസാദാന്മഹിമാനമാത്മനഃ. (1. 2. 20.)

ദേശകാലപരിച്ഛേദരഹിതനായ പരമാത്മാവു് സർവ്വ ജീവരാശിയുടേയും ഹൃദയത്തിൽ സദാ വസിക്കുന്നുണ്ടു്. എങ്കിലും തന്തിരുവടിയുടെ ആരാധനയാൽ ഹൃദയത്തിന്നു് വേണ്ടത്ര ശുദ്ധി സിദ്ധിക്കാത്തവർക്കു് അവിടുന്നു് പ്രകാശിക്കുകയില്ല. എന്തെന്നാൽ അവിടുന്നു് അണുവിൽവെച്ചു് അണുവുമാകുന്നു. തന്തിരുവടിയിൽ അർപ്പിച്ചു കർമ്മങ്ങൾ ചെയ്തു നിഷ്കാമനും ശോകരഹിതനുമായിത്തീർന്ന പുണ്യാത്മാവു മാത്രമേ അവിടുത്തെ തത്ത്വവും പ്രഭാവവും സാക്ഷാത്ക്കരിക്കുവാൻ ശക്തനായിത്തീരുകയുള്ളൂ. എന്തെന്നാൽ അവിടുത്തെ പ്രസാദമാണു് സാക്ഷാത്ക്കാരത്തിന്നു് ഏകാവലംബം. ശ്രീപാദഭക്തിയെ അനാദരിക്കുന്നവർക്കു് തന്തിരുവടിയുടെ പ്രസാദവും തദ്വാരാ സാക്ഷാത്ക്കാരവും സിദ്ധിക്കുകയില്ലതന്നെ.

സർവ്വേശ്വരഭക്തിയും ഗുരുഭക്തിയും ആത്മസാക്ഷാത്ക്കാരത്തിന്നു് അത്യന്താപേക്ഷിത

മാണ്. അതില്ലാത്തവക്ക് ഉപനിഷത്തുകൾ മുഴുവൻ കേട്ടാലും ആത്മതത്ത്വം സ്ഫുരിക്കുകയില്ല എന്നാണ്, ശ്വേതാശ്വതരോപനിഷത്ത് അസംദിഗ്ദ്ധമായി ഉച്ചൈസ്തരം പ്രഖ്യാപനം ചെയ്യുന്നതു്. നോക്കുക:

യസ്യ ദേവേ പരാ ഭക്തിഃ യഥാ ദേവേ തഥാ ഗുരൌ
തസ്യൈതേ കഥിതാ ഹ്യർത്ഥാഃ പ്രകാശന്തേ മഹാത്മനഃ.

ഏതൊരാൾക്കു് സർവ്വേശ്വരനിൽ ദൃഢഭക്തിയുണ്ടോ, അപ്രകാരംതന്നെ ഗുരുവിലും ഭക്തിയുണ്ടോ, ആ മഹാത്മാവിന്നു മാത്രം ഉപനിഷത്തുകളിൽ പ്രതിപാദിക്കപ്പെട്ട തത്ത്വങ്ങൾ പ്രകാശിക്കുന്നു, ഭക്തിശൂന്യക്ക് ഒരിക്കലും പ്രകാശിക്കുകയില്ല. അതുകൊണ്ടു് ആത്മസാക്ഷാത്ക്കാരംവഴി നിത്യാനന്ദത്തിന്നു ശ്രമിക്കുന്നവർ ഭക്തിപൂർവ്വം സർവ്വേശ്വരനെ ആശ്രയിച്ചു സേവിക്കുകതന്നെ വേണം. ശ്വേതാശ്വതരോപനിഷത്തുതന്നെ മറെറാരിടത്തു് പറയുന്നു:

യുക്തേന മനസാ വയം ദേവസ്യ സവിതുഃ സവേ
സുവർഗ്ഗേയായ ശക്ത്യാ (2. 2.)

പ്രപഞ്ചകോടികളുടെ കർത്താവായ തന്തിരുവടിയുടെ ആരാധനയിൽ മനസ്സ് ഏകാഗ്രമാക്കി നിത്യാനന്ദസിദ്ധിക്കായി ശക്തിപൂർവ്വം യത്നിക്കണം. അല്ലാതെ വെറും പ്രവചനാദികൾ കൊണ്ടു് നിത്യാനന്ദം പ്രാപിക്കാമെന്നു് ഭ്രമിക്കരുതു്.

ആ ഉപനിഷത്തുതന്നെ മറെറാരു മന്ത്രത്തിൽ ഉദ്ഘോഷിക്കുന്നതു് നോക്കുക:

യോ ബ്രഹ്മാണം വിദധാതി പൂർവ്വം
യോ വൈ വേദാംശ്ച പ്രഹിണോതി തസ്മൈ
തം ഹ ദേവമാത്മബുദ്ധിപ്രകാശം
മുമുക്ഷുർവൈ ശരണമഹം പ്രപദ്യേ. (6. 18.)

യാതൊരു സർവ്വേശ്വരൻ ആദ്യം ബ്രഹ്മാവിനെ സൃഷ്ടിക്കുകയും ആ ബ്രഹ്മാവിന്നായിക്കൊണ്ടു് വേദശാസ്ത്രങ്ങളെ പ്രകാശിപ്പിക്കുകയും ചെയ്യുന്നുവോ, സർവ്വാന്തര്യാമിയായി ഇരുന്നു് ബുദ്ധിവൃത്തികളെ പ്രവർത്തിപ്പിക്കുന്നവനും സ്വയം പ്രകാശനുമായ ആ തന്തിരുവടിയെ സംസാരമോചനത്തിന്നായി ഞാൻ സർവ്വാത്മനാ ശരണം പ്രാപിക്കുന്നു. നിത്യാനന്ദസിദ്ധിക്കു മനുഷ്യൻ ചെയ്യേണ്ടതായ ഏററവും മഹത്തായ കാര്യം സർവ്വാത്മനാ തന്തിരുവടിയെ ശരണംപ്രാപിക്കുകയാണെന്നു് ഇതു് സ്പഷ്ടമാക്കുന്നു.

മാണ്ഡൂക്യത്തിലെ ശാന്തിപാഠംതന്നെ ഭക്തിനിർഭരമാണ്:

ഭദ്രം കർണ്ണേഭിഃ ശൃണുയാമ ദേവാ
ഭദ്രം പശ്യേമാക്ഷഭിർയജത്രാഃ
സ്ഥിരൈരംഗൈസ്തുഷ്ടുവാംസസ്തനൂഭി-
ർവ്യശേമ ദേവഹിതം യദായുഃ.

''അവിടുത്തെ പുണ്യയശസ്സുതന്നെ ശ്രോത്രങ്ങൾകൊണ്ടു കേൾക്കുവാൻ ഞങ്ങൾക്കു സംഗതിവരട്ടെ. മംഗളകരമായ അവിടുത്തെ ശ്രീമൂർത്തിതന്നെ കാണുവാനും ഭാഗ്യം സിദ്ധിക്കട്ടെ. എല്ലാ അംഗങ്ങൾകൊണ്ടും അവിടുത്തെ ആരാധന ചെയ്തുകൊണ്ടു് അവിടുത്തെ പ്രസാദത്തിന്നായി ആയുസ്സ് മുഴുവൻ നയിക്കാനും സംഗതിവരട്ടെ.'' ഭക്തിപൂർവ്വം ഇപ്രകാരം പ്രാർത്ഥിച്ചു സേവിക്കുന്നവർക്കേ ഉപനിഷദർത്ഥം അനുഭവത്തിൽ എത്തുകയുള്ളു എന്നാണ് ഇതു കാണിക്കുന്നതു്.

മാണ്ഡൂക്യോപനിഷത്തു മുഴുവൻ തിരുനാമമാഹാത്മ്യപ്രകാശകമാണ്. തന്തിരുവടിയുടെ തിരുനാമങ്ങളിൽ സർവ്വപ്രധാനമായതാണ് ഓങ്കാരം. തിരുനാമോപാസനകൊണ്ടുതന്നെ നിത്യാനന്ദം കരഗതമായിത്തീരുമെന്നു് ഇതു കാണിക്കുന്നു. നാമനാമികൾ അഭിന്നങ്ങളാകയാൽ തിരുനാമോപാസകൻ തന്തിരുവടിയുടെ ഉപാസകൻതന്നെ എന്നു് ഈ ഉപനിഷത്തു് പ്രഖ്യാപനം ചെയ്യുന്നു.

ഇനി സർവ്വോപനിഷത്സാരസംഗ്രഹമായ ഭഗവദ്ഗീതോപനിഷത്ത് എന്തു പറയുന്നുവെന്നു് നോക്കാം. ഏഴാമദ്ധ്യായം മുതൽ പന്ത്രണ്ടാമദ്ധ്യായംകൂടി ആറു് അദ്ധ്യായംമുഴുവൻ ഭക്തിയുടെ ദിവ്യപ്രഭാവത്തെ ഉദ്ഘോഷിക്കുന്നു.

'' നാഹം വേദൈർന തപസാ ന ദാനേന ന ചേജ്യയാ
ശക്യ ഏവംവിധോ ദ്രഷ്ടും ദൃഷ്ടവാനസി മാം യഥാ.
ഭക്ത്യാ ത്വനന്യയാ ശക്യ അഹമേവംവിധോƒർജ്ജുന
ജ്ഞാതും ദ്രഷ്ടും ച തത്ത്വേന പ്രവേഷ്ടും ച
പരംതപ. (11. 53,54.)

അങ്ങു് ഇപ്പോൾ എന്നെ സർവ്വാത്മകനായി ദർശിച്ചതുപോലെ വെറും വേദങ്ങൾകൊണ്ടോ തപസ്സുകൊണ്ടോ ദാനംകൊണ്ടോ യജ്ഞംകൊണ്ടോ ആർക്കും ദർശിക്കുവാൻ സാധ്യമല്ല. ഏകാന്തഭക്തി ഒന്നുകൊണ്ടുമാത്രമേ എന്നെ അറിയുവാനും സാക്ഷാത്കരിക്കുവാനും പ്രാപിക്കുവാനും കഴിയുകയുള്ളു.

അനന്യാശ്ചിന്തയന്തോ മാം യേ ജനാഃ പര്യുപാസതേ
തേഷാം നിത്യാഭിയുക്താനാം യോഗക്ഷേമം വഹാമ്യഹം

ഏകാന്തഭക്തിയോടുകൂടി എന്നെ ആശ്രയിക്കുന്ന ഭാഗവതന്മാരുടെ സർവ്വ യോഗക്ഷേമങ്ങളും ഞാൻതന്നെ സ്വയം നിർവ്വഹിക്കുന്നു.

''കൌന്തേയ പ്രതിജാനീഹി ന മേ ഭക്തഃ പ്രണശ്യതി.'' അർജ്ജുന, എൻെറ ഭക്തൻ ഒരിക്കലും നശിക്കുകയില്ല എന്നു് പ്രതിജ്ഞചെയ്യു ആ പ്രതിജ്ഞയെ ഞാൻ പരിപാലിക്കും. സംശയിക്കേണ്ട. ഈ ആറധ്യായങ്ങളിലെ സർവ്വശ്ലോകങ്ങളും ഇപ്രകാരം ഭക്തിയുടെ ദിവ്യപ്രഭാവവർണ്ണനയിൽ അഹമഹമികയാ മുന്നോട്ടുവരുന്നു. കർമ്മയോഗത്തെപ്രകാശിപ്പിക്കുന്ന ആദ്യത്തെ അധ്യായഷട്കവും ഭക്തിയുടെ ബന്ധമില്ലാത്തപക്ഷം എത്ര നല്ല കർമ്മവും ബന്ധകരമാണെന്നു് ''യജ്ഞാത്ഥാത് കർമ്മണോഽന്യത്ര ലോകോഽയം കർമ്മബന്ധനഃ'' എന്നതുകൊണ്ടു് കാണിക്കുന്നു. ജ്ഞാനത്തിൻെറ പ്രഭാവം വ്യക്തമാക്കുന്ന അവസാനത്തെ അധ്യായഷട്കവും ഭക്തിയുടെ പ്രഭാവാതിശയം പദേപദേ വ്യക്തമാക്കുന്നു. ജ്ഞാനസാധനങ്ങളെ പറയുന്ന കൂട്ടത്തിൽ ''മയി ചാനന്യയോഗേന ഭക്തിരവ്യഭിചാരിണീ'' എന്നിപ്രകാരം ജ്ഞാനസാധനങ്ങളിൽ എന്നിലുള്ള ഏകാന്തഭക്തി പരമപ്രധാനമാണെന്നു പറയുന്നു. തന്തിരുവടിയിൽ സമ്പൂർണ്ണമായ ആത്മസമർപ്പണം ചെയ്തിട്ടുവേണം അവിടത്തെ പരമാത്ഥസ്വരൂപം അന്വേഷിക്കുവാൻ.

''തതഃ പരം തത്പരിമാർഗ്ഗിതവ്യം
യസ്മിൻ ഗതാ ന നിവർത്തന്തി ഭൂയഃ
തമേവ ചാദ്യം പുരുഷം പ്രപദ്യേ
യതഃ പ്രവൃത്തിഃ പ്രസൃതാ പുരാണീ.

ഏതൊന്നിൽനിന്നു് പ്രപഞ്ചകോടികൾ എല്ലാം ഉണ്ടായോ, ഏതൊന്നിനെ പ്രാപിച്ചാൽ പിന്നെ പുനരാവൃത്തിയില്ലയോ ആ സർവ്വേശ്വരനെ ഞാൻ സർവ്വാത്മനാ ശരണം പ്രാപിക്കുന്നു എന്നിപ്രകാരം ഭക്തിപൂർവ്വം ശരണം പ്രാപിച്ചുതന്നെ തന്തിരുവടിയുടെ വാസ്തവസ്വരൂപത്തെപ്പററി അന്വേഷിക്കണം. അല്ലാതെ ആ അന്വേഷണം സഫലമാവുകയില്ല. മററൊരു ഭാഗത്തു് ഗീത ഉദ്ഘോഷിക്കുന്നു:

ഭക്ത്യാ മാമഭിജാനാതി യാവാൻ യാശ്ചാസ്മി തത്ത്വതഃ
തതോ മാം തത്ത്വതോ ജ്ഞാത്വാ വിശതേ തദനന്തരം.

ഞാൻ എപ്രകാരമുള്ളവനാണു്, എൻെറ ദിവ്യപ്രഭാവം എത്രയാണു്, എന്നെല്ലാം ആ പരാഭക്തികൊണ്ടു് സാക്ഷാത്കരിക്കുകയും അനന്തരം എന്നെ പ്രാപിക്കുകയും ചെയ്യുന്നു. ആ ഭക്തി സിദ്ധിക്കാതെ ആത്മസാക്ഷാത്കാരവും സ്വരൂപപ്രാപ്തിയും സാധ്യമല്ലെന്നു ഭാവം. സർവ്വവും വിട്ടു്, തന്തിരുവടിയെ സർവ്വാത്മനാ ശരണം പ്രാപിക്കുന്നതിലാണു് ഗീതയുടെ പരമതാല്പര്യമെന്നു് കരുണാമൂർത്തിയായ തന്തിരുവടി പതിനെട്ടാമദ്ധ്യായത്തിൻെറ അവസാനത്തിൽ അസംദിഗ്ദ്ധമായി വ്യക്തമാക്കുന്നു. നോക്കുക;

''സർവ്വധർമ്മാൻ പരിത്യജ്യ മാമേകം ശരണം വ്രജ''

സർവ്വധർമ്മങ്ങളേയും ധർമ്മാധർമ്മചിന്തപോലും വിട്ടു്, സംപൂർണ്ണഭാവത്തിൽ എന്നെ ശരണം പ്രാപിക്കുക.

ഇതെല്ലാം കാണിക്കുന്നതു് ഉപനിഷത്തുകളും സർവ്വോപനിഷത്സാരസംഗ്രഹമായ ഭഗവദ്ഗീതോപനിഷത്തും ആത്മീയമാർഗ്ഗത്തിൽ ഭക്തിക്കു് അത്യുന്നതസ്ഥാനമാണു് കല്പിച്ചിട്ടുള്ളതു് എന്നാണു്. ഭക്തിയുടെ ബന്ധമില്ലെങ്കിൽ കർമ്മം വെറും കാമ്യകർമ്മമായി അധഃപതിക്കുന്നു. ജ്ഞാനം വെറും വാദകോലാഹലങ്ങൾക്കു മാത്രം ഉപകരിക്കുന്ന പരോക്ഷജ്ഞാനം മാത്രമായിത്തീരുന്നു. യോഗം വെറും നാസികാപീഡനത്തിൽ പര്യവസാനിക്കുന്നു. ഭക്തിയുടെ സഹായമുണ്ടെങ്കിൽ കർമ്മം ഭാഗവതധർമ്മമായിത്തീരുന്നു. അപ്പോൾ ആ കർമ്മങ്ങൾ വറുത്ത ധാന്യങ്ങൾ അങ്കുരങ്ങളെ ഉൽപാദിപ്പിക്കാത്തതുപോലെ വാസനകളെ ഉണ്ടാക്കുകയില്ല. ജ്ഞാനം സാക്ഷാത്ക്കാരത്തിൽ പര്യവസാനിക്കുന്നു. വാദകോലാഹലങ്ങൾക്കോ അഹങ്കാരത്തിന്നോ പിന്നെ അവസരംതന്നെ ഇല്ലാതാവുന്നു. യോഗം സമാധിയിൽ ചെന്നു് പര്യവസാനിക്കുന്നു. അതുകൊണ്ടു് ആ ഭക്തിതന്നെ സർവ്വക്കും ശരണീകരണീയം. അതു് ആരംഭംമുതൽ അവസാനംവരെ മധുരമധുരമാണു്, അക്ലിഷ്ടസുന്ദരമാണു്. സർവ്വജീവരാശിയേയും ഭഗവദ്ഭാവത്തിൽ പ്രേമപൂർവ്വം ശുശ്രൂഷിക്കുവാൻ സാധിക്കുന്നതു് ഈ ഭക്തികൊണ്ടാണു്. അതുകൊണ്ടേ നിത്യശാന്തിയും നിത്യാനന്ദവും സിദ്ധിക്കുകയുള്ളൂ. കൃപാമൂർത്തിയായ തന്തിരുവടി ആ ഭക്തി സർവ്വക്കും പ്രദാനം ചെയ്യട്ടെ.

---

# ഇന്നത്തെ പ്രതിസന്ധിയും പരിഹാരമാർഗ്ഗങ്ങളും *

എസ്സ്. വി. ഉണ്ണിക്കൃഷ്ണൻ

ഇന്നത്തെ പ്രതിസന്ധിയുടെ സ്വരൂപം, ഭാരതീയാദർശങ്ങളുടേയും വിവേകാനന്ദ സന്ദേശത്തിന്റേയും വെളിച്ചത്തിൽ, പ്രായോഗികതലത്തിൽ, അതിനുള്ള പരിഹാരസാധ്യതകൾ — ഇവയാണ് നമ്മുടെ ആലോചനാവിഷയം. പ്രതിസന്ധിയെപ്പററി ആലോചിക്കുമ്പോൾ അതിനെ സാഹിത്യരംഗത്തിൽ മാത്രമായി ഒതുക്കിനിർത്താനാവില്ല എന്നു കാണാം. ഒരു വിധത്തിൽ പ്രതിസന്ധി സാഹിത്യത്തിലല്ല, വ്യക്തിയുടെ ജീവിതത്തിലും, തന്മൂലം സാമുദായികവും രാഷ്ട്രീയവുമായ ജീവിതത്തിലും ആണെന്നും, സാഹിത്യത്തിൽ കാണുന്നതു് അതിന്റെ നേരിയൊരു പ്രതിഫലനം മാത്രമാണെന്നും, പറയാം. ആധുനികത്വം എന്ന പേരിൽ, ജനജീവിതത്തിൽനിന്നകന്നു്, നിരർത്ഥകമായ ഒരു തലത്തിലേയ്ക്കു വഴുതിവീണ ഒരു വിചിത്രസങ്കല്പമായിത്തീർന്നിരിക്കുന്നു ഇന്നു് സാഹിത്യം പൊതുവിൽ. ജനജീവിതത്തിലാണു് യഥാർത്ഥ പ്രതിസന്ധി. ആ ജീവിതം ശുദ്ധവും ഓജസ്സുററതും ഋജുവുമായിത്തീരുന്നതോടെ സാഹിത്യത്തിനു വേണ്ട ഗുണങ്ങൾ സ്വയമേവ കൈവന്നുകൊള്ളും. അത്തരം ശുദ്ധമായ ജനജീവിതത്തിന്റെ അമൃതഗംഗ പാനംചെയ്യുന്നവരാവുമല്ലോ അന്നത്തെ സാഹിത്യകാരന്മാർ. അതുകൊണ്ടു് ആദ്യം പ്രതിസന്ധിയുടെ യഥാർത്ഥരംഗത്തേയ്ക്കു കടക്കുക.

എല്ലാം സുഗമമായും, ഏററവുമധികം ജനങ്ങളുടെ പൊതുവായ നന്മയ്ക്കനുകൂലമായും നടക്കാൻ വേണ്ടി വിഭാവനം ചെയ്ത ഒരു ചട്ടക്കൂട്ടും സ്ഥാപനങ്ങളും നമുക്കുണ്ടു്. പാർലമെണ്ടറി ജനാധിപത്യമാണു് നാം സ്വീകരിച്ചിട്ടുള്ള രാഷ്ട്രീയസംവിധാനം. പരന്ന വോട്ടവകാശവും നിഷ്പക്ഷമായ തിരഞ്ഞെടുപ്പും ഭൂരിപക്ഷത്തിന്റെ നിയമാനുസൃതമായ ഭരണവുമാണു് അതിന്റെ ആണിക്കല്ലുകൾ. തിരഞ്ഞെടുക്കപ്പെട്ട ജനപ്രതിനിധികളടങ്ങിയ നിയമസഭയ്ക്കു വിധേയമാണു് സർക്കാരെന്നും, സർക്കാരിനെ നയിക്കുന്നതു് നിയമസഭയിലെ ഭൂരിപക്ഷപിന്തുണയുള്ള ജനപ്രതിനിധികളാണെന്നും, ഈ ഭൂരിപക്ഷഭരണത്തെ കടിഞ്ഞാണിടാനും നേരായ വഴിക്കു നടത്താനും സദാ ജാഗരൂകമായ ഒരു പ്രതിപക്ഷമുണ്ടെന്നും നാം അഭിമാനിക്കുന്നു. ഈ സർക്കാർ ജനതയുടെ ഉത്തരോത്തരമായ പുരോഗതിക്കുവേണ്ടി പദ്ധതികൾ ആസൂത്രണം ചെയ്യുകയും വിഭവങ്ങൾ ശേഖരിക്കുകയും വിശദപരിപാടികൾ തയ്യാറാക്കി നടപ്പിലാക്കുകയും ചെയ്യുന്നു. എല്ലാത്തിനും അടിസ്ഥാനമായി ഒരു വശത്തു് വ്യക്തിയുടെ സ്വാതന്ത്ര്യവും അവകാശങ്ങളും, മറുവശത്തു് സർക്കാരിന്റെ അധികാരവും പരിമിതികളും വ്യക്തമായി വേർതിരിച്ചു കാണിക്കുന്ന ഒരു ഭരണഘടനയും നമുക്കുണ്ടു്. ഇതു് ലോകത്തിലെ മികച്ച ഭരണഘടനകളിലൊന്നാണെന്നു പറയപ്പെടുന്നു. രാഷ്ട്രത്തിന്റെ വിവിധ ഘടകങ്ങൾക്കിടയിൽ സംഘർഷമുണ്ടാവുന്നതൊഴിവാക്കാനായി ഒരു സ്വതന്ത്രമായ നീതിന്യായവ്യവസ്ഥയും നമുക്കുണ്ടു്.

അങ്ങനെ കടലാസ്സിൽ കാണുമ്പോൾ ഈ ചിത്രം ആദർശപരമായി സമ്പൂർണ്ണമാണു്. നിഷ്പക്ഷമായ തിരഞ്ഞെടുപ്പു്, ഭൂരിപക്ഷത്തിന്റെ നിയമാനുസൃതമായ ഭരണം, സാമ്പത്തികോന്നമനത്തിനുള്ള തീവ്രയത്നം, ശുദ്ധമായ നീതിന്യായം — രാഷ്ട്രപുരോഗതിക്കും ജനക്ഷേമത്തിനും ഇതിലധികം എന്തുതന്നെ വിഭാവനം ചെയ്യാൻ കഴിയും? എന്നാൽ യാഥാർത്ഥ്യമെന്താണു്?

ഒരു വശത്തു്, നാം ഒട്ടേറെ പുരോഗതി നേടിയിട്ടുണ്ടു്. അവയെ കണക്കിലെടുക്കാതെ വീഴ്ചകളെ മാത്രം കാണാൻ സാധ്യമല്ലതന്നെ. കൂടുതൽ ആഹാരം, കൂടുതൽ വീടുകൾ, നല്ല

* പുറനാട്ടുകര ശ്രീരാമകൃഷ്ണാശ്രമത്തിൽവെച്ചു നടത്തിയ സാഹിത്യശിബിരത്തിൽ വായിച്ച പ്രബന്ധം.

വസ്ത്രം, വൈദ്യസഹായം, പരന്ന വിദ്യാഭ്യാസം എന്നിവ നമുക്കു കൈവന്നിട്ടുണ്ട്. ശിശുമരണവും സാംക്രമികരോഗബാധയും കുറഞ്ഞു, ആയുസ്സു വദ്ധിച്ചു, നിരക്ഷരത്വം കുറഞ്ഞു, ജലസേചന – വൈദ്യുതപദ്ധതികളും വ്യവസായശാലകളും പൊന്തി, ആണവോപകരണം വിജയപ്രദമായി പരീക്ഷിച്ചു, സൈനികശക്തിയും രാഷ്ട്രങ്ങൾക്കിടയിൽ അന്തസ്സും വദ്ധിച്ചു. എന്നാൽ, മറുവശത്തു് ഈ നേട്ടങ്ങളെ നിഷ്പ്രഭവും നിഷ്പ്രയോജനവുമാക്കുന്ന പലതും കാണുന്നു: പട്ടിണികൊണ്ടു മരിക്കുന്നവരും പോഷകാഹാരക്കുറവുകൊണ്ടു് വളച്ചുമുട്ടി മൃഗസമാനരായി ജീവിക്കുന്നവരുമായ ജനലക്ഷങ്ങൾ, സമൃദ്ധിക്കിടയിലെ നരകസങ്കേതങ്ങൾ, തിരഞ്ഞെടുപ്പുമുതൽ ഭരണനിവ്വഹണംവരെയുള്ള എല്ലാ രംഗങ്ങളിലും മുററിനില്ക്കുന്ന അഴിമതിയും അനാസ്ഥയും, രാഷ്ട്രത്തോടുള്ള കടമ നിർവ്വഹിക്കാൻ കൂട്ടാക്കാതെ പൊതുമുതൽ തിന്നുന്ന ഉദ്യോഗസ്ഥ – തൊഴിലാളിവഗ്ഗങ്ങൾ, കക്ഷിരാഷ്ട്രീയത്തിലും നശീകരണപ്രവത്തനത്തിലും കുടുങ്ങി വഴിമുട്ടിക്കിടക്കുന്ന വിദ്യാത്ഥികൾ – അങ്ങനെ എണ്ണിയാലൊടുങ്ങാത്ത ദുരവസ്ഥകളുടെ പരമ്പര. ഇതെങ്ങനെ സംഭവിച്ചു? എല്ലാം സമ്പൂർണ്ണമാകാമായിരുന്ന ഒരു പരിതഃസ്ഥിതിയിൽ എല്ലാം തലതിരിഞ്ഞു് താറുമാറായപോലെ തോന്നുന്ന ഈ സ്ഥിതിവിശേഷം എങ്ങനെ ഉണ്ടായി?

ഈ വസ്തുതകളെ പരാമശിച്ചാണു് ഇന്നത്തെ രാഷ്ട്രീയ – സാമ്പത്തികവ്യവസ്ഥ അപ്പാടെ തകരാറാണെന്നും, പുറമേയ്ക്കു് ഭദ്രമെന്നു തോന്നിയാലും അനീതിയിലുറച്ചതാണെന്നും, നേരിട്ടുള്ള ഇടപെടൽകൊണ്ടു് ജനങ്ങൾതന്നെ ഇതിന്നൊരു പ്രതിവിധി കാണണമെന്നും സമുന്നതനേതാക്കന്മാർതന്നെ ആവശ്യപ്പെടുന്നതു്. ഈ ദുഃസ്ഥിതി ലോകത്തിൽ പല പരിഷ്കൃതരാജ്യങ്ങളിലും വ്യാപകമാണെന്നതു് വാസ്തവം തന്നെ എങ്കിലും അതു് നമുക്കൊരു സമാധാനമല്ലല്ലോ. ഭാരതത്തിന്നു് ഉജ്ജ്വലമായൊരു ആദ്ധ്യാത്മിക–സാംസ്കാരികപാരമ്പര്യമുണ്ടു് എന്നോക്കുമ്പോൾ ലോകത്തിന്നു് എന്നും വെളിച്ചം നല്കിപ്പോന്ന ഈ രാഷ്ട്രം ഇത്തരം ഒരധോഗതിക്കിരയാവരുതു് എന്നാണു് നമ്മുടെ ഉൽക്കണ്ഠ.

ഇന്നത്തെ ഭാരതത്തിന്റെ സ്ഥിതിയും വിവേകാനന്ദസ്വാമികൾ അമേരിക്കയിൽനിന്നു വന്നപ്പോൾ കണ്ട ഭാരതത്തിന്റെ സ്ഥിതിയും ഒന്നു തട്ടിച്ചു നോക്കുന്നതു് ഉപയോഗപ്രദമായിരിക്കും. തമസ്സിലാണ്ടു്, നൈഷ്കമ്മ്യത്തിലമന്നു്, പുരുഷാത്ഥങ്ങൾ മറന്ന ഒരു ജനതയെയാണു് സ്വാമിജി അന്നു ദശിച്ചതു്. വിദ്യാഭ്യാസമില്ലാത്ത, നവോത്ഥാനത്തെക്കുറിച്ചു് പ്രത്യാകാംക്ഷകളില്ലാത്ത, ദരിദ്രരും പീഡിതരുമായ ഒരു വലിയ ജനവിഭാഗം ഒരു വശത്തു്, സാമൂഹ്യപരിഷ്കാരത്തിന്റെ പേരിൽ യഥാത്ഥ പ്രശ്നങ്ങളുടെ വക്കു മാത്രം സ്പശിച്ചു് പ്രവത്തിക്കുന്ന ചില സംഘടനകളും, വിദേശപരിഷ്കാരത്തിൽ മുങ്ങി നമ്മുടെ പാരമ്പര്യത്തെ ആകെ തള്ളിപ്പറയുന്ന ചില വ്യക്തികളും മറുവശത്തു് – ഇതാണദ്ദേഹം കണ്ടതു്. ആദ്ധ്യാത്മികസംസ്കാരത്തിന്റെ കാതൽ കോട്ടം തട്ടാതെ നിലനില്ക്കുന്നു എങ്കിലും മതം ജാത്യാചാരങ്ങളിലും അടുക്കളയിലും അടഞ്ഞു കിടക്കുന്നു എന്നു് അദ്ദേഹം ദശിച്ചു. അമരത്വത്തിന്റെ സന്താനങ്ങൾ, അതിമഹത്തായൊരു നിധി ആരും കാണാത്ത മൂലകളിൽ അടച്ചുവെച്ചു് അതിനെപ്പററി മറന്നു് ചെളിയിലെ പന്നികളെപ്പോലെ ജീവിക്കുന്ന ദയനീയമായ കാഴ്ച അദ്ദേഹം കണ്ടു. ആശിക്കാനൊന്നും വകയില്ലാത്തവരെന്നു് പുറമേയ്ക്കു തോന്നിച്ച ഈ ജനകോടികളെ ഉണത്തി, അവരിൽ ഉപനിഷത് പ്രതിപാദ്യമായ ആത്മവീര്യം പകന്നു് അവരെ പുരുഷാത്ഥങ്ങളിൽ തത്പരരാക്കി രാഷ്ട്രത്തെ സമുദ്ധരിക്കാനാണു് അദ്ദേഹം അതിന്നുശേഷം തന്റെ ശക്തി മുഴുവൻ വിനിയോഗിച്ചതു്. ഇനി എഴുതുന്നതധികവും ആ സിംഹഗജ്ജനത്തിലടങ്ങിയ വാക്കുകളാണു്.

ഓരോ ജനതയ്ക്കും അതിന്റെ പ്രാണശക്തിയായ ഒരാദശമുണ്ടു്; ചലിക്കാൻ സ്വായത്തമാക്കേണ്ട ഒരു വഴിത്താരയുണ്ടു്. ഭാരതീയമനസ്സിന്റെ വളച്ചയുടെ സവിശേഷത മതമാണു്. ജനതാഹൃദയത്തിന്റെ കേന്ദ്രം മതമാണു്. മതമാണു് നട്ടെല്ലു്, കൽത്തറ. ജനജീവിതമാകുന്ന ഈ ആശ്ചര്യനദി നമ്മുടെ മുമ്പിലൂടെ ഒഴുകുകയാണു്. ആക്കറിയാം, ആർ പറയാൻ ധൈര്യപ്പെടും, അതു നന്നെന്നോ, അതെങ്ങനെ പ്രവഹിക്കണമെന്നോ ? അതിനു സവിശേഷപ്രചോദനം നല്കിക്കൊണ്ടു് ആയിരമായിരം പരിതഃ

സ്ഥിതികരം അതിൻെറ ചുററും തിങ്ങിക്കൂടിയിട്ടുണ്ട്. അവ ഒരിക്കൽ ആ ഒഴുക്കിനെ മന്ദിപ്പിക്കുന്നു; മററൊരിക്കൽ ത്വരിപ്പിക്കുന്നു. അതിൻെറ ചലനത്തെ ശാസിക്കാൻ ആർ മുതിരും ? മിക്കവാറും വൻകടലിനോടടുത്ത ഈ വമ്പിച്ച പ്രവാഹം ഹിമാലയത്തിലെ മഞ്ഞുകട്ടകളിലേയ്ക്കു് മടങ്ങുമെന്നു വിചാരിക്കുന്നതു് മൂഢതയാണ്. അതിന്നു ശ്രമിച്ചാൽ അതു് ഛിന്നഭിന്നമാകയേ ഉള്ളു. അതുകൊണ്ടു് ഞാൻ പരിഷ്കാരത്തിൽ വിശ്വസിക്കുന്നേയില്ല. എൻെറ വിശ്വാസം വളർച്ചയിലാണ്. നമ്മുടെ കർത്തവ്യം ഗീത പറയുംപോലെ, ഫലാപേക്ഷ കൂടാതെ പ്രവർത്തിക്കുക മാത്രമാണ്. ജനതയുടെ ജീവിതപ്രവാഹത്തിന്നു് വഴി കൊടുക്കുക; അതിൻെറ പുരോഗതി മുടക്കുന്ന പ്രതിബന്ധങ്ങൾ എടുത്തു മാററുക; അതിൻെറ വഴി വെടിപ്പാക്കുക – അപ്പോളതു് സ്വശക്തികൊണ്ടുതന്നെ വെളിയിലേയ്ക്കു് കുതിച്ചുകൊള്ളും. ആവശ്യമുള്ള വിറകിട്ടു് ജനതാജീവിതമാകുന്ന തീയിനെ ജ്വലിപ്പിക്കുക – എന്നാൽ വളർച്ച അതിൻേറതുമാത്രമാണ്. നമ്മുടെ സ്വഭാവത്തിനൊത്തുവേണം നമുക്കു വളരാൻ. അന്യരുടെ വ്യവസ്ഥകളെ ഞാൻ കുററപ്പെടുത്തുകയല്ല. അവക്കവ നന്നു്, നമുക്കു നന്നല്ല. നാം നമ്മുടെ ആയിരമായിരം കൊല്ലത്തെ പാരമ്പര്യവും കർമ്മവും അനുസരിച്ചു് നമ്മുടേതായ വഴിയിലൂടെ ചരിക്കണം. ഇതായിരുന്നു സ്വാമിജിയുടെ കർമ്മപദ്ധതിയുടെ അടിത്തറയായ ആശയം.

അപ്പോൾ മതം – അടുക്കളമതവും അമ്പലമതവുമല്ല, എല്ലാവരിലും കുടികൊള്ളുന്ന ദിവ്യത വിളംബരം ചെയ്യുന്ന മതം – ഈ കേന്ദ്രാശയത്തെ മുറുകെപ്പിടിച്ചുകൊണ്ടുള്ള ഒരു കർമ്മപരിപാടിയാണ് സ്വാമിജി വിഭാവനം ചെയ്തതു് എന്നു് വ്യക്തമാണല്ലോ. ഈ പരിപാടിയുടെ വിശദാംശങ്ങളിലേയ്ക്കും നമുക്കു്, അദ്ദേഹത്തിൻെറ വാക്കുകളിലൂടെത്തന്നെ, കടന്നു ചെല്ലാം. മഹത്തുക്കളായ പ്രാചീനാചാര്യന്മാരുടെ ആശയങ്ങളെ പിന്തുടരുകയെന്നതാണ് എൻെറ പരിപാടി. പ്രഭാവം, പരിശുദ്ധി, ജീവിതം ഇവയെല്ലാം നല്കിയ മഹാന്മാരാണവർ. നമ്മുടെ ജീവിതത്തിൻെറ മുഖ്യരാഗമായ മതം വെടിഞ്ഞു് രാഷ്ട്രീയമോ സാമുദായികമോ ആയ എന്തെങ്കിലും കേന്ദ്രമാക്കിയാൽ ഫലം നിങ്ങളുടെ അററതിയാവും. മതമാകുന്ന നട്ടെല്ലിലൂടെ നിങ്ങളുടെ നാഡികളെല്ലാം സ്പന്ദിക്കട്ടെ. ഇന്നാട്ടിൽ സാമൂഹ്യപരിഷ്കാരം രാഷ്ട്രീയത്തേയോ വ്യാപാരത്തേയോ എത്രകണ്ടു് മെച്ചപ്പെടുത്തുമെന്നല്ല നോക്കേണ്ടതു്, ജനതയുടെ അദ്ധ്യാത്മജീവിതത്തെ എത്രകണ്ടു മെച്ചപ്പെടുത്തുമെന്നാണ്. അതിന്നുതകാത്ത പരിഷ്കാരങ്ങൾ നമുക്കു് നിഷ്പ്രയോജനമാണ്. ജഡത്തിൽ വിരക്തിയും ചൈതന്യത്തിൽ വിശ്വാസവും നിങ്ങളിൽ കാലാകാലമായി കുടികൊള്ളുന്നുണ്ടു്. അതുപേക്ഷിക്കാൻ നിങ്ങൾക്കു് സാധ്യമല്ല. മതപരമായ ഉജ്ജൃംഭണം വേണം. ആദ്ധ്യാത്മികാശയങ്ങളിൽ നാട്ടു് ആറാടിക്കണം. പുരാണങ്ങളിലും ഉപനിഷത്തുകളിലുമുള്ള സത്യങ്ങളെ വാരിവിതറണം. ദാനങ്ങളിൽവെച്ചു ശ്രേഷ്ഠതമമാണ് അദ്ധ്യാത്മവിദ്യാദാനം, അതു നിർല്ലോഭം, ഭാരതത്തിനകത്തും പുറത്തും ചെയ്യണം.

വേദാന്തത്തിലെ ഇ മഹാസത്യങ്ങൾ മറന്നതാണ് ഭാരതത്തിൻെറ അധഃപതനത്തിന്നു് മൗലികകാരണമെന്നു് സ്വാമിജി ഉൽഘോഷിച്ചു. സർവ്വത്ര ഏകരസമായി വർത്തിക്കുന്ന ആത്മതത്ത്വത്തിലുമുപരി, സാമുദായികസമത്വത്തിനും സാഹോദര്യത്തിന്നും ആശ്രയമായി, വേറൊരു സത്യമില്ല. ആ ഗ്രന്ഥങ്ങളും തത്ത്വങ്ങളും ഒരു ചെറിയ പുരോഹിതവിഭാഗം കൈയടക്കിവെച്ചു്, ഭൂരിപക്ഷത്തെ അചിന്ത്യമായ അടിമത്തത്തിന്നിരയാക്കി. യജ്ഞസങ്കല്പത്തോടെ, വിരാട്പുരുഷൻെറ പൂജ എന്ന നിലയിൽ, ആസക്തിരഹിതമായി, ലോകസംഗ്രഹാർത്ഥമായി ചെയ്യുന്ന കർമ്മത്തേക്കാൾ മഹത്തായൊരു കർമ്മമില്ല. അങ്ങനെയൊരു മാർഗ്ഗമാണ് വേദാന്തം മനുഷ്യരാശിക്കു നിർദ്ദേശിച്ചതു്. അതിൽ നിന്നുണ്ടാവുന്ന സാത്വികശാന്തിക്കു പകരം അകർമ്മണ്യതയുടെ താമസികാലസ്യത്തെ നാം ആദർശമായി തെററിദ്ധരിച്ചു. ''അഭയം'' എന്ന വാക്കാണ് ഉപനിഷത്തുകളുടെ സാരസർവ്വസ്വം എന്നു് സ്വാമിജി പറയുന്നു, ആത്മാവിൻെറ അമരത്വമാണതിന്നടിസ്ഥാനം. അതു ധരിക്കാതെ ഭയത്തിന്നും അതിനോടു ബന്ധപ്പെട്ട എല്ലാ കുത്സിതവൃത്തികൾക്കും ഭാരതം ഇരയായി. ഇന്നും ആത്മാഭിമാനമില്ലാത്ത ഒരു ജനതയായി തുടരാൻ അതു നമ്മെ നിർബ്ബന്ധിക്കുന്നു. ആത്മവിശ്വാസമാണു ശരിയായ ഈശ്വരവിശ്വാസം.

എന്നു് അദ്ദേഹം ആവൎത്തിച്ചു പറഞ്ഞു. ആത്മാവിൻെറ സൎവ്വശക്തിത്വം എന്ന ഉപനിഷത്തത്ത്വംതന്നെ അതിന്നും അടിസ്ഥാനം. ഈ തത്ത്വങ്ങൾ ജനതക്കിടയിൽ പരത്തിയാൽ, അതോടൊപ്പം അവൎക്കു് ആവശ്യമായ ഭൗതികവിദ്യാഭ്യാസവും നല്കിയാൽ അവരുണൎന്നെഴുന്നേല്ക്കും, പ്രബുദ്ധരാവും, പിന്നെ അവരുടെ കുതിച്ചുകയററം തടയാൻ ഒരു ശക്തിക്കും സാധ്യമല്ല എന്നദ്ദേഹം വിശ്വസിച്ചു. ബ്രാഹ്മണരുടേയും ക്ഷത്രിയരുടേയും, ആധിപത്യമുള്ള യുഗങ്ങൾ കഴിഞ്ഞു; ഇപ്പോൾ വൈശ്യരുടെ – വ്യാപാരികളുടേയും വ്യവസായികളുടേയും യുഗമാണു്; ഇനിവരുന്നതു ശൂദ്രരുടെ – തൊഴിലാളികളുടെ – യുഗമാവും എന്നദ്ദേഹം പ്രവചിട്ടുണ്ടു്. ഭാരതം ഉണൎന്നു് തൻെറ അദ്ധ്യാത്മസംസ്കാരം നവീകരിച്ചില്ലെങ്കിൽ ആ യുഗം നാശോന്മുഖമായിരിക്കും; ഭോഗസുഖങ്ങളിൽ കെട്ടിപ്പടുത്ത ഒരു സംസ്കാരത്തിനും അധികകാലം നിലനില്ക്കാനാവില്ല. ഭാരതീയ ജനതയെ ഉണൎത്തുക എന്ന ഈ കൎമ്മപരിപാടിക്കു് ഏററവും ഉപയുക്തമായ ഉപകരണമായിട്ടാണു് അദ്ദേഹം സന്ന്യാസാശ്രമത്തെ കണക്കാക്കിയതു്. ഭാരതത്തിൽ സന്ന്യാസി ഏററവുമധികം ആദരിക്കപ്പെടുന്നു. അതുകൊണ്ടും സന്ന്യാസിമാരെ ഈ മഹത്തായ കൎമ്മത്തിലേപ്പെടുത്തണം. അവർ ഗ്രാമംതോറും നടന്നു് അദ്ധ്യാത്മവിദ്യയും ഭൗതികവിദ്യയും നല്കണം; ലളിതമായ ഉപകരണങ്ങളുടെ സഹായത്തോടെ സയൻസിൻെറ ബാലപാഠങ്ങൾ പഠിപ്പിക്കണം. സൎവ്വഥാ ജനങ്ങൾക്കാചാൎയ്യരായിത്തീരണം. ഇതാണു് സ്വാമിജി സങ്കല്പിച്ചതു്. ആദ്യം തമസ്സിൽനിന്നുണൎന്നു് കഠിനമായി അദ്ധ്വാനിക്കട്ടെ; ധനം സമ്പാദിക്കട്ടെ; അത്യാവശ്യമായ സുഖം ആസ്വദിക്കട്ടെ; പിന്നെ അവർ തന്നെത്താൻ അദ്ധ്യാത്മമാൎഗ്ഗത്തിൽ ചരിച്ചുകൊള്ളും – ഇതായിരുന്നു അദ്ദേഹത്തിൻെറ സങ്കല്പം. അതുവരെ യഥാൎത്ഥമായ ആദ്ധ്യാത്മികത ഇവിടെ പരക്കില്ല; പ്രത്യുത, ഭോഗത്തിൻെറ പാരമ്യത്തിലെത്തിയ പാശ്ചാത്യജനത ഇനി യോഗത്തിലേക്കു തിരിയും എന്നദ്ദേഹം പ്രവചിച്ചു. ഇതു് ഇന്നു് സത്യമായിക്കൊണ്ടിരിക്കുന്നതു് നാം കാണുന്നുണ്ടല്ലോ. ചില വൈകൃതങ്ങളൊക്കെയുണ്ടെങ്കിലും അദ്ധ്യാത്മസത്യങ്ങൾ അറിയാനും അനുഭവിക്കാനും ഒരു തീക്ഷ്ണമായ ദാഹം ഇന്നു പാശ്ചാത്യലോകത്തുണ്ടു്. അതിന്നവർ സമീപിക്കുന്നതു് ഭാരതത്തെയാണു് എന്നു് നാം കാണുന്നു.

ഭാരതത്തിൻെറ ഉന്നമനത്തിന്നുള്ള മാൎഗ്ഗമായി സ്വാമിജി നിൎദ്ദേശിച്ച ആ കൎമ്മമാൎഗ്ഗത്തിലേയ്ക്കു കാലെടുത്തുവെച്ചിട്ടേയുള്ളു നാം. സ്വാതന്ത്ര്യസമരം അതിൻെറ മുന്നോടിയായിരുന്നു. 'രാഷ്ട്രീയ സ്വാതന്ത്ര്യമില്ലാതെ ആരും നാം പറയുന്നതു് ചെവിക്കൊള്ളാൻ പോകുന്നില്ല' എന്നദ്ദേഹം പറഞ്ഞിട്ടുണ്ടു്. സ്വാതന്ത്ര്യത്തിനുശേഷമാണു് രാഷ്ട്രത്തിന്നു് ബലവും ഐശ്വൎയ്യവും കൈവരുത്തുക എന്ന പരിശ്രമത്തിൽ നാം ശ്രദ്ധ ചെലുത്താൻ തുടങ്ങിയതു്. നമ്മുടെ തുടക്കങ്ങൾ ശരിയായിരുന്നു – അതിൽ ആൎക്കും അഭിപ്രായവ്യത്യാസമുണ്ടാവില്ല. ജനാധിപത്യം, പാൎലമെൻററി സമ്പ്രദായം, ആസൂത്രണം ഇവയൊക്കെ ശരിയായ നടപടികൾതന്നെ. പക്ഷേ പിന്നീടുള്ള പരിപാടികളിൽ, അവയുടെ നിൎവ്വഹണത്തിൽ, പാകപ്പിഴകൾ പലതും പററിയിട്ടുണ്ടു്. അഴിമതിയും അനാസ്ഥയും ഒരു മഹാവ്യാധിപോലെ പടൎന്നുപിടിച്ചു; രാഷ്ട്രീയമത്സരം രക്തത്തിലെ ഒരു ജ്വരമായിത്തീൎന്നു. നമ്മുടെ പദ്ധതികൾ ഉദ്ദേശിച്ചവിധം ഫലം തരാത്തതിൻെറ ഏററവും പ്രധാനകാരണം അഴിമതിയും അനാസ്ഥയുമാണെന്നു് പരക്കെ സമ്മതിക്കപ്പെടുന്നു. രാഷ്ട്രം ഒരു സജീവസത്തയാണു്, അതിൻെറ പുരോഗതിക്കുവേണ്ടി ആത്മാൎപ്പണബുദ്ധിയോടെ പരമാവധി പ്രയത്നിക്കണം എന്ന ആദൎശം മാറി, ആ സ്ഥാനത്തു്, പൊതുമുതൽ അവിഹിതമാൎഗ്ഗങ്ങളിലൂടെ സ്വന്തമാക്കാനുള്ളതാണു്, അതിൽ എന്തു വഞ്ചനയും പ്രയോഗിക്കാം എന്നു് വിശ്വസിക്കപ്പെടാൻ തുടങ്ങിയിരിക്കുന്നു. ഈ ധൎമ്മനാശം തുടങ്ങിയതു് മുകളിൽനിന്നോ ചുവട്ടിൽനിന്നോ എന്നതു് അപ്രധാനമാണു്. നമ്മുടെ രാഷ്ട്രീയവ്യവസ്ഥതന്നെയല്ലേ അതിന്നു കാരണം എന്നും ചോദ്യമുയരാം. രാജ്യക്ഷേമത്തിന്നു വിരുദ്ധമായ പ്രവൎത്തനങ്ങൾ നടത്തുന്നവൎക്കെതിരായി നമ്മുടെ രാജ്യത്തു പല രംഗങ്ങളിലും നിയമനിൎമ്മാണമുണ്ടായിട്ടുണ്ടു്. എന്നാൽ ആ നിയമങ്ങൾ നടപ്പാക്കാൻ ചുമതലപ്പെട്ടവർതന്നെ, അവർ മുകളിലായാലും താഴെയായാലും, അഴിമതിക്കാരാണെന്നുവന്നാൽ അത്തരം നിയമങ്ങളും നിയന്ത്രണങ്ങളും രാജ്യത്തിന്നു് എത്രതന്നെ ഹാനിയുണ്ടാക്കില്ല ? അതാണിന്നു

സംഭവിച്ചിരിക്കുന്നതു്. നാം പ്രവർത്തിക്കുന്നുണ്ടു്, പക്ഷേ വേണ്ട രീതിയിലല്ല, വേണ്ടത്രയില്ല, ആത്മാർത്ഥതയോടെയല്ല, അതാണു് നില.

ഏതൊരു ജനസാമാന്യത്തിന്റെ പേരിലാണോ ഭരണവും പ്രവർത്തനങ്ങളും നടക്കുന്നതു്, ആ ജനസാമാന്യത്തെ വിദ്യാഭ്യാസത്താൽ ഉദ്ബുദ്ധരാക്കി രാഷ്ട്രത്തിന്റെ ഏററവും സുശക്ത ഘടകമാക്കിത്തീർക്കുക എന്ന വിവേകാനന്ദസന്ദേശംതന്നെയാണു് ഈ പ്രതിസന്ധി പരിഹരിക്കുവാനുള്ള വഴി. ഭാരതത്തിന്നു് വളരാനും ഉയരാനുംവേണ്ട പ്രകൃതിവിഭവങ്ങളും, അവ വേണ്ടപോലെ ഉപയോഗിക്കാനുള്ള ബുദ്ധിശക്തിയും ഉണ്ടെന്നും, അടുത്ത നൂററാണ്ടിൽ ഭാരതം ലോകത്തിലെ എണ്ണപ്പെട്ട ശക്തികളിലൊന്നായിത്തീരുമെന്നും ഇന്നു് അംഗീകരിക്കപ്പെട്ടുകഴിഞ്ഞിരിക്കുന്നു. ജനസാമാന്യത്തിന്റെ ചിലവിൽ വിദ്യയഭ്യസിച്ചു് വിവിധസ്ഥാനങ്ങളിലിരിക്കുന്ന നാമെല്ലാം അവരുടെ ദുഃസ്ഥിതിക്കു് ഉത്തരവാദികളായിത്തന്നെ കണക്കാക്കപ്പെടണം — ഏതെങ്കിലും തരത്തിൽ നമ്മുടെ പൂർണ്ണശക്തിയുപയോഗിച്ചു് നാമവരെ സേവിക്കാനും ഉയർത്താനും ശ്രമിക്കുന്നില്ലെങ്കിൽ അതുകൊണ്ടു് നാം കുററവാളികളാണു്. അവർക്കു് ഭൗതികവും ആദ്ധ്യാത്മികവുമായ വിദ്യ നല്കുക എന്ന വിവേകാനന്ദകർമ്മപദ്ധതിയിൽ വ്യത്യാസമൊന്നുമില്ല. അതു രണ്ടും സംന്യാസിമാർ ചെയ്യണമെന്നു് അദ്ദേഹം ആഗ്രഹിച്ചു — അന്നത്തെ സർക്കാരിന്നു് സാർവ്വത്രിക വിദ്യാഭ്യാസത്തിൽ കാര്യമായ താല്പര്യമില്ലാതിരുന്നതുകൊണ്ടു്. ഇന്നു് ഭൗതികവിദ്യ പ്രചരിപ്പിക്കാൻ സർക്കാർ ഭരണഘടനകൊണ്ടും സാമൂഹ്യാഭിപ്രായംകൊണ്ടും കടമപ്പെട്ടിരിക്കുന്നു; അതുകൊണ്ടു് ആ രംഗത്തിൽ സംന്യാസിമാരുടെ പ്രവർത്തനം കുറയ്ക്കാമെന്നായിരിക്കുന്നു. എന്നാൽ അദ്ധ്യാത്മവിദ്യ നല്കുന്നതിൽ സംന്യാസിമാരുടെ പങ്കു് ഏറിയിരിക്കയാണു്. കാരണം, സ്വാമിജിയുടെ കാലത്തിന്നുശേഷം ഭൗതികവിദ്യ ഒട്ടേറെ മുന്നേറിയിട്ടുണ്ടു്. അതനുസരിച്ചു് അദ്ധ്യാത്മബോധം മുന്നേറാനിരിക്കുന്നതേയുള്ളു. ഉപനിഷത്തുകളിലെ അതേ അമൃതധാര ഇന്നു് എന്നത്തേക്കാളുമേറെ ആവശ്യമായി വന്നിരിക്കയാണു്. ഈ ഗംഗാപ്രവാഹം സർവ്വത്ര എത്തിക്കുന്നതിൽ സംന്യാസിമാരോടൊപ്പം സാഹിത്യകാരന്മാർക്കും ഒരു വലിയ പങ്കുണ്ടെന്നു് ഞാൻ കരുതുന്നു. ഞാൻ വീണ്ടും സ്വാമിജിയുടെ വാക്കുകളിൽ സംസാരിക്കട്ടെ:

എവിടേയുമുണ്ടു് തിന്മ. തിന്മയെ പരിഹരിക്കാനുള്ള മാർഗ്ഗമല്ല ശരിയായ മാർഗ്ഗം. നമ്മുടെ ദർശനം പഠിപ്പിക്കുന്നു, നന്മയും തിന്മയും നിത്യബദ്ധമാണു്; ഒരേ നാണയത്തിന്റെ ഇരുവശങ്ങളാണു്. ഒന്നുണ്ടെങ്കിൽ മററതും കൂടിയേ തീരൂ. അതിനാൽ നമുക്കു ചെയ്യാവുന്ന ഒന്നു് തിന്മയ്ക്കെതിരായുള്ള പ്രവൃത്തിയെല്ലാം വസ്തുനിഷ്ഠത്തേക്കാളേറെ ആത്മനിഷ്ഠമാണെന്നു് ധരിക്കയത്രേ. അതു് ഫലിക്കുന്നതിലേറെ പ്രവർത്തകനെ പഠിപ്പിക്കയാണു് ചെയ്യുക. ഈ സത്യം നമ്മെ ശാന്തരാക്കും; രക്തത്തിൽനിന്നു് തീവ്രവാദജ്വരത്തെ നീക്കും. വേണ്ടത്ര സംഘടനകളും പ്രസംഗങ്ങളും എല്ലാമുണ്ടു്; എന്നാൽ വാസ്തവത്തിൽ ഞങ്ങളെ സ്നേഹിക്കുന്ന വ്യക്തിയെവിടെ എന്നു് ജനങ്ങൾ ചോദിക്കുന്നു. അതെ, ആ മനുഷ്യനെയാണാവശ്യം. പരിഷ്കരണസംഘങ്ങളുടെ പ്രവർത്തനഫലമായി ആക്രോശങ്ങളും പ്രതിഷേധങ്ങളും അങ്ങേയററം നിറഞ്ഞ ഒരു സാഹിത്യം സൃഷ്ടിച്ചതൊഴിച്ചു് മറെറന്തു നന്മയാണു് അവക്കു കഴിഞ്ഞതു്? ഈശ്വരൻ കനിഞ്ഞു് ഈ സാഹിത്യമിവിടെ ഇല്ലായിരുന്നെങ്കിൽ!.........വമ്പിച്ച നേട്ടങ്ങൾക്കു് മൂന്നെണ്ണം വേണം. ഒന്നു്, ഹൃദയം അത്യന്തം തപിക്കണം. ബുദ്ധിയിലും യുക്തിയിലുമെന്തിരിക്കുന്നു ? പ്രചോദനം സ്നേഹത്തിലൂടെയാണു്. ജനലക്ഷങ്ങൾ അറിവില്ലായ്മയിലും പട്ടിണിയിലും മുങ്ങിക്കിടക്കുന്നതിൽ തപിക്കണം. പിന്നെ അവക്കുവേണ്ടി നല്ലതു പറയാനും കനത്ത പ്രതിബന്ധങ്ങൾ കടക്കാനും തയ്യാറാവണം. ഇതു മൂന്നുമുണ്ടെങ്കിൽ, നിങ്ങൾ മിണ്ടിയാലും ഇല്ലെങ്കിലും, നിങ്ങളിലൂടെ അദ്ഭുതങ്ങൾ പ്രവർത്തിക്കപ്പെടും...............നമ്മുടെ ഗ്രന്ഥങ്ങളിൽ ഒളിഞ്ഞുകിടക്കുന്ന ആശയങ്ങൾ ജനങ്ങളുടെ ഭാഷയിൽ വാരിവിതറണം. അതോടൊപ്പം സംസ്കൃതവിദ്യാഭ്യാസവും വേണം. അതില്ലെങ്കിൽ സാമാന്യജനങ്ങളിൽ കൈവരുത്തുന്ന ഉണർച്ച അധികകാലം നിലനില്ക്കില്ല. അറിവുണ്ടാവണം. എന്നാൽ അന്തസ്സും സംസ്കാരവും ചോർന്നുപോകരുതു്. താണവരെ സുശക്തരാക്കാൻ ഏററവും നല്ലതു് അവരെ സംസ്കൃതം പഠിപ്പിക്കുകയാണു്. അതുകൊണ്ടു് ജാതിസമീകരണവും നടക്കും. ഉയർന്നവരുടെ നിലവാരത്തി

# സന്ന്യാസാശ്രമത്തിലെ ആദ്ധ്യാത്മികത
## (ഹിന്ദുമതത്തിലും ക്രസ്തുമതത്തിലും)

**രംഗനാഥാനന്ദസ്വാമികൾ**

[1972-ൽ രാമകൃഷ്ണമിഷനിലെ ഒരംഗമായ ശ്രീമദ് രംഗനാഥാനന്ദസ്വാമിജി നെതർലണ്ടിലും ബെൽജിയത്തിലും മൂന്നാഴ്ച നീണ്ടുനിന്ന ഒരു പ്രസംഗപര്യടനം നടത്തിയ അവസരത്തിൽ, ആംസ്റ്റർഡാമിൽ ആംസ്റ്റെൽവീൻ എന്ന സ്ഥലത്തു് കാർമലൈററു് സന്ന്യാസി സംഘം നടത്തുന്ന ഒരു റോമൻ കത്തോലിക്കാമഠത്തിൽ മൂന്നു ദിവസം അതിഥിയായി താമസിക്കുകയുണ്ടായി. സെപ്തംബർ 15-ാം തീയതി ഒരു ചോദ്യോത്തരപരിപാടിയിൽവെച്ചു് അദ്ദേഹം അവിടുത്തെ സന്ന്യാസിനിമാരെ കണ്ടു് അവരുടെ ചോദ്യങ്ങൾക്കു് ഉത്തരങ്ങൾനല്കി. ആ പരിപാടിയുടെ ഒരു റിപ്പോർട്ടാണു് ഞങ്ങൾ വായനക്കാരുടെ മുമ്പിൽ വെയ്ക്കുന്നതു്. ക്രൈസ്തവ ഹൈന്ദവമതങ്ങളുടേയും അവയുടെ പാരമ്പര്യങ്ങളുടേയും താരതമ്യപഠനത്തിലൂടെ സ്വാമിജി നൽകുന്ന സമഗ്രവീക്ഷണം അനുവാചകർക്കു് രസകരവും ഗുണപ്രദവുമാകുമെന്നു് ഞങ്ങൾ കരുതുന്നു സ്വാമിജിയുടേയും സന്ന്യാസിനിമാരുടേയും ഇടയ്ക്കു് ദ്വിഭാഷിയായിരുന്നതു് ആംസ്റ്റർഡാം സർവ്വകലാശാലയിലെ പ്രൊഫസ്സർ ജോവാൻ ഓർ ഷോവാൻ ആയിരുന്നു.

സ്വാമിജി ഉപക്രമത്തിൽ താൻ മുമ്പൊരിക്കൽ, 1971-ൽ പ്രസ്തുത മഠം സന്ദർശിച്ച കാര്യം

---

ലേയ്ക്കു താണവരെ ഉയർത്തുകയാണു് നമ്മുടെ പരിപാടി; മറിച്ചല്ല. ബ്രാഹ്മണ്യമാണു് ഭാരതത്തിന്റെ മഹനീയമായ ആദർശം. [പൂണൂലിടുക എന്നല്ല, ബ്രഹ്മജ്ഞാനിയാവുക എന്നാണു് സ്വാമിജി ഉദ്ദേശിക്കുന്നതു്.] എല്ലാവരും ഋഷിമാരും മന്ത്രദ്രഷ്ടാക്കളുമാകണം.

ഈ വാക്കുകളാവട്ടെ നമ്മുടെ ആദർശം. അവയ്ക്കു് എന്തേറതായി വ്യാഖ്യാനം ആവശ്യമില്ല. പുരോഗമനം, ആധുനികത്വം എന്നിവയുടെ പേരിൽ നാം സാഹിത്യത്തിൽ എന്തൊക്കെയോ കാട്ടിക്കൂട്ടുന്നു ! മോഹഭംഗമെന്നു പറഞ്ഞു് എത്രകാലമായി വിലപിക്കുന്നു ! സിദ്ധാർത്ഥ ഗൗതമനേക്കാളും ഗീതയിലെ അർജ്ജുനനേക്കാളും വലിയ മോഹഭംഗം അനുഭവിച്ചവർ ആരെങ്കിലുമുണ്ടോ? അവരൊന്നും കള്ളിലും കഞ്ചാവിലുമല്ല സമാധാനം കണ്ടെത്തിയതു്. ഉണരു, എഴുന്നേൽക്കു! ലക്ഷ്യത്തിലേയ്ക്കു സുധീരം പ്രയാണം ചെയ്യു, എന്നു് സ്വാമിജിതന്നെ എത്രയെത്ര ഉച്ചത്തിൽ, എത്രയെത്ര ആവൃത്തി ആഹ്വാനം ചെയ്തിട്ടുണ്ടു്? ആ പാരമ്പര്യം പിന്നിലുള്ള നാം ബുദ്ധിനാശത്തിലേയ്ക്കും സർവ്വനാശത്തിലേയ്ക്കും നയിക്കുന്ന കുത്സിതമാർഗ്ഗങ്ങൾ കൈവെടിഞ്ഞു ജീവിതത്തെ, കർത്തവ്യങ്ങളെ ധീരമായി നേരിടാൻ തയ്യാറാവണം. നമ്മുടെ വാരികകളിലെ ബാലപംക്തികൾ ഇളം ചുണ്ടുകളുടെ ദീനരോദനംകൊണ്ടു് നിറഞ്ഞിരിക്കുന്നതു കാണുമ്പോൾ സങ്കടം തോന്നുന്നു. ഈ പ്രായത്തിൽ തന്നെ അവർ മോഹഭംഗത്തിന്റെ വഴിയിലൂടെയാണു് നീങ്ങുന്നതു്. അതു നിർത്തി ധീരതയുടേയും കർമ്മണ്യതയുടേയും മാർഗ്ഗം കാണിച്ചുകൊടുക്കേണ്ടതു് സാഹിത്യകാരന്റെ കടമയാണു്. അതിന്നവർക്കു വേണ്ടുന്ന പ്രചോദനം നല്കുകയാണു് ഈ ശിബിരത്തിന്റെ ഒരുദ്ദേശ്യം എന്നു് ഞാൻ കരുതുന്നു. ശ്രീ രംഗനാഥാനന്ദസ്വാമികളുടെ അടുത്ത കാലത്തെ ഭാഷണങ്ങളെല്ലാം രാഷ്ട്രത്തോടുള്ള കർത്തവ്യം പൂർണ്ണമായി നിറവേററാനുള്ള ആഹ്വാനമാണെന്നു് പലയവസരങ്ങളിലായി അദ്ദേഹത്തിന്റെ പ്രസംഗം ശ്രവിച്ചിട്ടുള്ള ഞാൻ മനസ്സിലാക്കുന്നു. സാഹിത്യകാരനും ഈ കർത്തവ്യത്തിൽനിന്നു് മുക്തനല്ല എന്നു് ഓർമ്മിപ്പിക്കുവാൻ ഈയവസരം ഞാൻ ഉപയോഗിച്ചുകൊള്ളട്ടെ.

അനുസ്മരിച്ചു. ലത്തീൻ അമേരിക്കൻ രാജ്യങ്ങളെ സംബന്ധിച്ച തന്റെ നേരിട്ടുള്ള പഠനത്തെ ആധാരമാക്കിയും, അവരുടെ വികാരതീവ്രമായ സ്വഭാവത്തെ ഇംഗ്ലീഷ്, ഡച്ച്, ജർമൻ എന്നിവരുടെ ഏറെക്കുറെ ശുഷ്കവും വികാരശൂന്യവുമായ സ്വഭാവത്തോട് താരതമ്യപ്പെടുത്തിയുംകൊണ്ട് അദ്ദേഹം യൂറോപ്യന്മാർ ഈശ്വരഭക്തി വളർത്തി എടുക്കേണ്ടതിന്റെ ആവശ്യകത ഊന്നിപ്പറഞ്ഞു. മഹത്തായ ആ ഭക്തി പാരമ്പര്യം റോമൻ കത്തോലിക്കാമതത്തിന്ന് ഉണ്ടായിരുന്നു എന്ന് അദ്ദേഹം ചൂണ്ടിക്കാട്ടി. എന്നാൽ ഇന്ന് അത് ഉപേക്ഷാഭാവത്തോടുകൂടിയാണ് വീക്ഷിക്കപ്പെടുന്നത്. ക്രൈസ്തവമതത്തിലെ പുതിയ നിയമവും സിദ്ധന്മാരുടേയും ദാർശനികരുടേയും ജീവിതോപദേശങ്ങളും ഗ്രന്ഥങ്ങളും താൻ ദീർഘകാലം വളരെ ശ്രദ്ധയോടുകൂടി പഠിച്ചിട്ടുള്ളതിനെപ്പററി സ്വാമിജി പ്രാസംഗികമായി പറഞ്ഞു. അദ്ദേഹം മനസ്സിലാക്കിയേടത്തോളം യേശുക്രിസ്തുവിന്റെ ഏററവും മഹത്തായ രണ്ട് ഉപദേശങ്ങൾ ഇവയാണ്: 1) നീ നിന്റെ ദൈവത്തെ സമ്പൂർണ്ണഹൃദയത്തോടും മനസ്സോടും, ആത്മാവോടുംകൂടി സ്നേഹിക്കുക; 2) നിന്റെ അയൽക്കാരനെ നിന്നെപ്പോലെ സ്നേഹിക്കുക. എല്ലാ നിയമവും എല്ലാ പ്രവാചകന്മാരും ഈ രണ്ടെണ്ണത്തെയാണ് അവലംബമാക്കിയിട്ടുള്ളത്", എന്നു പറഞ്ഞുകൊണ്ടാണ് യേശുക്രിസ്തു തന്റെ ഈ ഉപദേശം ഉപസംഹരിക്കുന്നത്.]

സ്വാമിജിയുടെ ഉപക്രമത്തിനുശേഷം ഒരു സിസ്റ്റർ ഇങ്ങനെ ചോദ്യം ആരംഭിച്ചു: അതാണ് ഞാൻ അങ്ങയോടു ചോദിക്കുവാൻ ആഗ്രഹിക്കുന്നത്. അങ്ങ് യേശുക്രിസ്തുവിന്റെ രണ്ടു വ്യത്യസ്ത ഉപദേശങ്ങളെക്കുറിച്ചു സംസാരിക്കുന്നു. ഈശ്വരസ്നേഹവും മനുഷ്യസ്നേഹവും. പക്ഷെ, മനുഷ്യനെ, അല്ലെങ്കിൽ സമുദായത്തെ, ഈശ്വരന്റെ ഒരു സവിശേഷമൂർത്തി ആയി കാണുവാൻ കഴിയുമോ?

സ്വാമിജി: ഉവ്വ്, അതാണ് ഹിന്ദുമതം ഊന്നിപ്പറഞ്ഞിട്ടുള്ള പ്രത്യേകതത്ത്വം. മനുഷ്യൻ ഈശ്വരശക്തിയുടെ ഒരു സ്ഫുലിംഗമാണ്. അപ്പോൾ മനുഷ്യസേവനം ഈശ്വരാരാധനയായിത്തീരുന്നു. മനുഷ്യനെ അവന്റെ യഥാർത്ഥരൂപത്തിൽ അതായത്, ഈശ്വരന്റെ ഒരു അംശമായി വീക്ഷിച്ചാൽ മാത്രമേ ഇതു സാദ്ധ്യമാകൂ. മറിച്ച്, ഇന്ദ്രിയങ്ങൾക്ക പ്രത്യക്ഷപ്പെടുന്നതുപോലെ പരിച്ഛിന്നമായ, ദുർബ്ബലമായ, പലപ്പോഴും ഇന്ദ്രിയബദ്ധമായ, ഒരു ജീവിയായി വീക്ഷിച്ചാൽ, ഇതു സാദ്ധ്യമല്ല. ബൈബിളിലെ പുതിയ നിയമവും ഈ സത്യം വിളംബരം ചെയ്യുന്നു, "സ്വർഗ്ഗരാജ്യം നിന്നിൽത്തന്നെ ആകുന്നു." എന്ന്.

സിസ്റ്റർ: അതല്ല ഞാൻ ഉദ്ദേശിച്ചത്. എന്റെ അഭിപ്രായത്തിൽ, അങ്ങു പറഞ്ഞതുപോലെയായാൽ മനുഷ്യന് അവന്റെ പൂർണ്ണമായ മൂല്യം കിട്ടുന്നില്ല; അപ്പോൾ അവനു കിട്ടുന്ന മൂല്യം ഈശ്വരൻ ഹേതുവായിട്ടുള്ളതു മാത്രമാകുന്നു. അവൻ സ്വയം ഒരു മൂല്യത്തിന്റെ കേന്ദ്രമായി ഭവിക്കുന്നില്ല.

സ്വാമിജി: അങ്ങനെയാണെങ്കിൽ, നിങ്ങൾക്ക് ഈശ്വരന്റെ മഹത്ത്വത്തിന്നായി മനുഷ്യനെ സ്നേഹിക്കുകയും സേവിക്കുകയും ചെയ്യാം. എങ്ങനെയായാലും, വേദാന്തത്തെ സംബന്ധിച്ചിടത്തോളം, ഈശ്വരനും മനുഷ്യനും തമ്മിലുള്ള ഈ പരസ്പരവൈരുദ്ധ്യം ഉദിക്കുന്നില്ല. എന്തുകൊണ്ടെന്നാൽ, വേദാന്തം അനുശാസിക്കുന്ന ഈശ്വരൻ പ്രപഞ്ചത്തിന്റെ പുറത്തല്ല, മനുഷ്യനിൽ തന്നെയാണ്, പ്രപഞ്ചത്തിൽ തന്നെയാണ്. മനുഷ്യന്റെ യഥാർത്ഥമാഹാത്മ്യം വെറും ഇന്ദ്രിയബദ്ധമായ ഒരു പരിച്ഛിന്നജീവി ആയിട്ടല്ല, എന്നാൽ 'ആത്മാവ്', ദിവ്യമായ ആത്മാവ്, എന്ന നിലയിലാണ്.

സിസ്റ്റർ: ഈ പറഞ്ഞ ആത്മാവ് ആന്തരതമമായ അഹംവസ്തുതന്നെയാണോ?

സ്വാമിജി: അതെ, നിങ്ങൾക്ക് അതിനെ അങ്ങനെ പറയാം. നമ്മുടെ അഹംബോധത്തിന്റെ അടിത്തട്ടിലാണ് ഈശ്വരൻ നമ്മെ സ്പർശിക്കുന്നത്. അതാണ് നമ്മുടെ ധർമ്മബോധത്തിന് ഒരേ ഒരു യുക്തിയുക്തമായ ആധാരമാകുന്നതും, മനുഷ്യനും മനുഷ്യനും തമ്മിലുള്ള ആദ്ധ്യാത്മിക ഐക്യത്തിന് വഴിവെയ്ക്കുന്നതും. പുതിയ നിയമത്തിലും, "നിങ്ങൾ ഈശ്വരന്റെ പവിത്രവാസസ്ഥാനങ്ങളല്ലെ?", "സ്വർഗ്ഗരാജ്യം നിന്നിൽ തന്നെ ആകുന്നു", എന്നുള്ള യേശുക്രിസ്തുവിന്റെ പ്രസ്താവനകൾ നമുക്കു കാണാം.

മറെറാരു സിസ്റ്റർ: നിങ്ങഠം ഇന്ത്യയിൽ അന്യോന്യം വന്ദിക്കുന്നതു് കൂപ്പുകൈകളോടെയാണ്. ഈ രാജ്യങ്ങളിൽ ആരുംതന്നെ, ഇന്ത്യയിൽ ചെയ്യുന്നതുപോലെ, നിങ്ങളെ വന്ദിക്കുന്നില്ല എന്നതിൽ നിങ്ങഠംക്കു വിഷമം തോന്നുന്നില്ലേ?

സ്വാമിജി: ഇല്ല; അതു ഞങ്ങളെ ഒട്ടും വിഷമിപ്പിക്കുന്നില്ല. ഓരോ സംസ്കാരത്തിനും അതിൻേറതായ അഭിവാദനരീതികഠം ഉണ്ടു്. ഞങ്ങഠം, പാശ്ചാത്യരുടെ ''കൈകുലുക്കൽ'' പോലെയുള്ള, മററു സംസ്കാരങ്ങളുടെ അഭിവാദനരീതികളെ ആദരിക്കുന്നു. പ്രാസംഗികമായി പറയുകയാണെങ്കിൽ, ഈ കൈകുലുക്കൽ സമ്പ്രദായം ഭാരതത്തിന്നു് അപരിചിതമല്ല. വളരെ പുരാതനമായ അഭിവാദനരീതികളിൽ ഒന്നാണ് അതെന്നു് ഞങ്ങളുടെ പാരമ്പര്യം പറയുന്നു. ഈ തരത്തിലുള്ള അഭിവാദനത്തെപ്പററി മഹാഭാരതത്തിൽ പലയിടത്തും പരാമർശം കാണുന്നുണ്ടു്. വിഷ്ണുവും, ബ്രഹ്മാവും തമ്മിലുള്ള ഇത്തരത്തിലുള്ള അഭിവാദനത്തെപ്പററി, ഭക്തിയുടെ മഹാഗ്രന്ഥമായ ശ്രീമദ്ഭാഗവതത്തിൽ, താഴെ കാണുന്ന മനോഹരമായ ശ്ലോകം പ്രതിപാദിക്കുന്നു.

തം പ്രീയമാണം സമുപസ്ഥിതം തദാ
പ്രജാവിസർഗേ നിജശാസനാർഹണം;
ബഭാഷ ഈഷത്സ്മിതരോചിഷാ ഗിരാ
പ്രിയഃ പ്രിയം പ്രീതമനാഃ കരേ സ്പൃശൻ.
(ഭാഗവതം, 2. 9. 18.)

(ഭഗവദ് ദർശനത്തിൽ സന്തുഷ്ടനായി, സ്നേഹത്തിലും, സ്വർഗ്ഗീയാനന്ദത്തിലും മുഴുകുന്നവനായ ബ്രഹ്മാവിന്നു് വളരെ പ്രിയമുള്ള സർവ്വശക്തനായ ഭഗവാൻ, ലോകസൃഷ്ടി എന്ന ജോലി ഏല്പിക്കുവാൻ ബ്രഹ്മാവു് അർഹനാണെന്നുള്ള വസ്തുത മനസ്സിലാക്കി വളരെ സന്തുഷ്ടനായി. ബ്രഹ്മാവിൻെറ കരത്തെ സ്വന്തം കരംകൊണ്ടു സ്പർശിച്ചു്, തിളങ്ങുന്ന ഒരു പുഞ്ചിരിയോടുകൂടി, അദ്ദേഹത്തോടു് ഇപ്രകാരം പറഞ്ഞു.)

ഇന്ത്യയിൽ ഞങ്ങഠം അന്യോന്യം അഭിവാദനം ചെയ്യുന്നതു് സാധാരണയായി രണ്ടു കൈകളും കൂപ്പിയിട്ടാണ്. ഈശ്വരന്നു് കൊടുക്കുന്ന ഒരു വന്ദനമാണ് അതു്; അതു മനുഷ്യനും കൊടുക്കുന്നതു് അവനിൽ ഈശ്വരചൈതന്യം ഉള്ളതുകൊണ്ടാണ്. ഞാൻ മനസ്സിലാക്കിയിടത്തോളം, ഇതായിരുന്നു യേശുകൃസ്തുവിൻെറ കാലത്തെ അഭിവാദനരീതിയും. കൈകുലുക്കൽ, മററു പല തിനെപ്പോലെ, പിന്നീടു് ഉണ്ടായ ഒരു പാശ്ചാത്യ ആചാരം മാത്രമാണ്. വസ്ത്രധാരണത്തിലുള്ള മാററങ്ങളും, ഈജിപ്തുകാരുടെ അടിമത്തത്തിൽനിന്നു് ഇസ്രേലിയക്കാൎക്കു് മോചനം ലഭിച്ചതിനെ അനുസ്മരിപ്പിക്കുവാനുള്ള ജൂതന്മാരുടെ പാസ്സോവർ എന്ന ആഘോഷവേളയിൽ പങ്കിടുന്ന പുളിക്കാത്ത മാവുകൊണ്ടുള്ള റൊട്ടിയ്ക്കു് പകരം ആധുനികകാലത്തെ റൊട്ടിയിലേയ്ക്കുള്ള മാററവും അതിന്നു് ഉദാഹരണമാണ്. യേശുകൃസ്തുവും അദ്ദേഹത്തിൻെറ കൂടെയുള്ള ജനങ്ങളും, അതുപോലെ, ആതൻസിലും റോമിലും ഉള്ളവരും ഞങ്ങഠം ഇന്നും ഇന്ത്യയിൽ ധരിക്കുന്നതുപോലെയാണ് വസ്ത്രങ്ങഠം ധരിച്ചിരുന്നതു് – വലതുകൈകൊണ്ടു് സ്വതന്ത്രമായി ആംഗ്യങ്ങഠം കാണിക്കുന്നതിന്നു് മേൽമുണ്ടു് ഇടതുചുമലിൽ ഇടുന്ന രീതി – ഞാൻ എൻെറ മേൽവസ്ത്രം, ഛദ്ദർ, ധരിച്ചിരിക്കുന്നതുപോലെ. സ്പൂണുകളോ, മുള്ളുകളോ (Forks) ഉണ്ടായിരുന്നില്ല. ഇംഗ്ലണ്ടിലെ രാജാവായ ഹെൻറി എട്ടാമൻ പോലും, സ്വന്തം കൈകഠംകൊണ്ടു ഭക്ഷിക്കുന്നതായി, ഞാൻ വായിച്ചിട്ടുള്ള പുസ്തകത്തിലെ ഒരു ചിത്രത്തിൽ ചിത്രീകരിച്ചുകണ്ടിട്ടുണ്ടു്. പുരാണ പാശ്ചാത്യസംഗീതം, ഉദാഹരണമായി ഗ്രിഗോറിയൻ ഗണസംഗീതം (ഗ്രിഗറി ഒന്നാമൻ മാർപാപ്പയുടെ പേരിലറിയപ്പെടുന്ന ലളിതമായ ആചാരസംഗീതം), ഇന്ത്യയിലെ പണ്ടത്തേയും ഇപ്പോഴത്തേയും സംഗീതത്തിനോടു സാദൃശ്യമുള്ളവയാണ്. ആധുനിക പാശ്ചാത്യസംഗീതമാണ് അതിൻെറ പഴയ രൂപത്തിൽനിന്നും, ശൈലിയിൽനിന്നും, അകന്നുപോയിട്ടുള്ളതു്. ഉദാഹരണമായി ഞാൻ ചൊല്ലുന്ന ഉപനിഷത്തുകളിൽനിന്നുള്ള ഈ വൈദികമന്ത്രോച്ചാരണം കേട്ടു്, പുരാതന പാശ്ചാത്യസംഗീതത്തിനോടു് അതിനുള്ള സാദൃശ്യം മനസ്സിലാക്കുക:

ഓം; സഹ നാവവതു; സഹ നൗ ഭുനക്തു;
സഹ വീര്യം കരവാവഹൈ; തേജസ്വി
നാവധീതമസ്തു; മാ വിദ്വിഷാവഹൈ;
ഓം ശാന്തിഃ, ശാന്തിഃ, ശാന്തിഃ.

(ഈശ്വരൻ നമ്മഠം ഇരുവരേയും, ഗുരുവിനേയും ശിഷ്യനേയും, രക്ഷിക്കട്ടെ; അദ്ദേഹം നമ്മഠം ഇരുവരേയും പോഷിപ്പിക്കട്ടെ; ഈ പഠനത്തിൻെറ ഫലമായി നാം ശക്തിയാർജ്ജിക്കട്ടെ, ഈ പഠനത്തിൻെറ ഫലമായി

നാം തേജസ്വികളാവട്ടെ. നാം തമ്മിൽ വിദ്വേഷം ഇല്ലാതിരിക്കട്ടെ; ഓം; ശാന്തിഃ, ശാന്തിഃ, ശാന്തിഃ.)

ഇതു വളരെ പുരാതനമായ ഒരു മന്ത്രമാണ് – മൂന്നോ നാലോ ആയിരം വർഷങ്ങൾ പഴക്കമുള്ളതായിരിക്കാം.

മറെറാരു സിസ്റ്റർ: മനുഷ്യനിലുള്ള ഈശ്വരഭാവത്തെക്കുറിച്ചു സംസാരിക്കുമ്പോൾ നിങ്ങൾ അവൻെറ മാനുഷികമൂല്യത്തെ അവഗണിക്കുകയാണ് ചെയ്യുന്നതു് എന്ന് എനിക്കു തോന്നുന്നു.

സ്വാമിജി: മറിച്ച് അവൻെറ വില, അതുമൂലം, വർദ്ധിക്കുന്നു എന്ന് ചിന്തിച്ചുകൂടെ? വെറും ഒരു ഐന്ദ്രിയജീവി എന്ന നിലയിൽ നിന്ന് ഒരു മാനസികജീവിയിലേയ്ക്കും, പിന്നീട് ഒരു ബുദ്ധിജീവിയിലേയ്ക്കും പിന്നീട് ഒരു ആദ്ധ്യാത്മികജീവിയിലേയ്ക്കും –അവസാനം പ്രപഞ്ചം മുഴുവൻ നിറഞ്ഞുനില്ക്കുന്നതും പ്രപഞ്ചത്തെ താങ്ങിനിർത്തുന്നതുമായ ആ ഈശ്വരശക്തിയുടെ ഒരു കണത്തിലേയ്ക്കും – എന്നിങ്ങനെ നമുക്ക് അവനെപ്പററിയുള്ള മൂല്യനിർണ്ണയം മേല്ക്കുമേൽ ഉയരുമ്പോൾ, അവൻെറ വിലയും ഉയരുന്നു. ഈശ്വരൻ നമ്മിൽ വസിക്കുന്നു. ഈ സത്യം കണ്ടുപിടിക്കപ്പെട്ടപ്പോൾ മനുഷ്യൻ അവനിൽ ത്തന്നെ ഒരു പുതിയ അതുല്യത ആവിഷ്ക്കരിച്ചു. ഉപനിഷത്തുകളിലുള്ള ആ കണ്ടുപിടുത്തത്തിനു ശേഷം, അവനെ വെറും ഒരു പാപിയായോ, ഒരു ക്ഷുദ്രവസ്തുവായോ, നിയന്ത്രണവിധേയമായ ഒരു വെറും നിസ്സഹായജന്തുവായോ, വീക്ഷിക്കുവാൻ പ്രയാസമായിത്തീർന്നു. പ്രകൃതിയുടെ ഉത്കൃഷ്ടതമമായ സൃഷ്ടിയാണ് മനുഷ്യൻ; പ്രകൃതി അവനു് തന്നെത്തന്നെ അതിക്രമിക്കാനും, തന്നിൽ ഒളിഞ്ഞുകിടക്കുന്ന അനന്തമായ കഴിവുകളെ മനസ്സിലാക്കുവാനും, വേണ്ട അതുല്യമായ കഴിവ് പ്രദാനംചെയ്തിട്ടുണ്ട്.

നാം ഒരു ഗൃഹത്തിൽ വസിക്കുന്നതുപോലെ, ഈശ്വരൻ നമ്മിൽ വസിക്കുന്നു. ഇതുകൊണ്ട് നാം നിഷ്കാസനം ചെയ്യപ്പെടുന്നില്ല; നാം നിലനില്ക്കുന്നു; പക്ഷെ, മഹത്തരമായ എന്തോ ഒരു തത്ത്വത്താൽ പരിപുഷ്ടരായിട്ട്. എപ്പോൾ ആ അനന്തതത്ത്വം നമ്മിൽ ചലിക്കുവാൻ തുടങ്ങുന്നുവോ, അപ്പോൾ നമ്മുടെ മൂല്യം വർദ്ധിക്കുന്നു, ഒട്ടും ചുരുങ്ങുന്നില്ല. ഒരു ഭർത്താവ് സ്വന്തം ഭാര്യയെയും ഒരു ഭാര്യ സ്വന്തം ഭർത്താവിനെയും സ്വഹൃദയങ്ങളിൽ പ്രതിഷ്ഠിക്കുന്നതുപോലെ, അല്ലെങ്കിൽ, നാം നമുക്ക് ഏററവും പ്രിയപ്പെട്ട മറെറാരാളെ നമ്മുടെ ഹൃദയത്തിൽ പ്രതിഷ്ഠിക്കുന്നതുപോലെ ഈശ്വരനേയും നാം നമ്മുടെ ഹൃദയത്തിൽ പ്രതിഷ്ഠിക്കുന്നു. അതു് ഇരുവരുടേയും വ്യക്തിവൈഭവത്തെ പോഷിപ്പിക്കുന്നതോടുകൂടി ഇരുവരേയും തമ്മിൽ അടുപ്പിക്കുകയും ചെയ്യുന്നു.

ഈശ്വരനെ മനുഷ്യനും പ്രപഞ്ചത്തിനും പുറത്തായി, ലോകബാഹ്യനായി, സങ്കല്പിച്ചാൽ മനുഷ്യൻ ഒരു നിസ്സാരവസ്തുവായിത്തീരുന്നു. മനുഷ്യൻെറ നിസ്സാരത, ഈശ്വരൻെറ മഹത്ത്വത്തിൻെറ മാനദണ്ഡമായിത്തീരുന്നു. ആധുനികപാശ്ചാത്യചിന്തയുടെ അധികഭാഗവും പാശ്ചാത്യബ്രഹ്മവിദ്യയിൽ നിർദ്ദേശിച്ചിട്ടുള്ള മനുഷ്യനെ സംബന്ധിച്ചും ലോകബാഹ്യനായ ഈശ്വരനെ സംബന്ധിച്ചുമുള്ള ഈ വീക്ഷണത്തിനു് എതിരാണ്. ആധുനിക ചിന്തയും ആധുനികമനുഷ്യനും ലോകബാഹ്യനായ ഇപ്രകാരമുള്ള ഒരു ഈശ്വരൻെറ അധികാരത്തെ വെല്ലുവിളിക്കുന്നു. പുറമെനിന്നുള്ള എല്ലാ അധികാരത്തിനും എതിരായി വിപ്ലവം നടക്കുന്ന ഒരു യുഗത്തിലാണ് നാമിപ്പോൾ ജീവിക്കുന്നതു്. ഇപ്രകാരമുള്ള ഒരു ലോകബാഹ്യനായ ഈശ്വരൻ ഉപാസകന്മാരിൽനിന്ന്, രാജാക്കന്മാരും ചക്രവർത്തിമാരും പ്രജകളിൽനിന്നെന്നപോലെ, വിപ്ലവത്തിൽനിന്ന് രക്ഷ നേടിയിട്ടില്ല. ഒരു ജനാധിപത്യരാഷ്ട്രത്തിൽ, ഒരിക്കൽ ഒരു രാജാവിലോ ചക്രവർത്തിയിലോ കേന്ദ്രീകൃതമായിരുന്ന അധികാരം റിപ്പബ്ലിക്കിൻെറ അംഗങ്ങളാകുന്ന കോടിക്കണക്കിനു് സ്ത്രീപുരുഷന്മാരിൽ കേന്ദ്രീകരിക്കുന്നു. അധികാരവും, അംഗീകാരവും പുറത്തുനിന്നല്ലാതെ, ഉള്ളിൽ നിന്നുതന്നെ വരികയാണെങ്കിൽ, വിപ്ലവം ഉണ്ടാവുകയില്ല. പ്രപഞ്ചത്തിനു വെളിയിലുള്ള ഈശ്വരൻ എപ്പോഴും യുക്തിവാദികളുടേയും, ശാസ്ത്രജ്ഞന്മാരുടേയും, മാനുഷികമൂല്യവാദികളുടേയും (ഹ്യൂമനിസ്റ്റ്സ്) ആക്രമണത്തിനു് ലക്ഷ്യമായിരിക്കും. ഇവർ ആദ്ധ്യാത്മികഭാവം ഇല്ലാത്തവരല്ല. ഒരുപക്ഷെ, വിശ്വാസികളാണെന്നു പറയുന്ന പല ആസ്തികന്മാരേക്കാളും അധികം ആദ്ധ്യാത്മികഭാവമുള്ളവരും ദൈവികഗുണങ്ങളുള്ളവരും ആയിരിക്കും.

മാത്രമല്ല, ഈശ്വരൻ ദൂരെയാണെങ്കിൽ, മനുഷ്യാനുഭവത്തിന്റെ പരിധിക്കുള്ളിൽ വരുവാൻ അദ്ദേഹത്തിന് കഴിയുകയില്ല; വിശ്വാസത്തിന്റെമാത്രം പരിധിയിൽ വരുവാനേ കഴിയൂ. കത്തോലിക്കാമതം, ഹിന്ദുമതത്തെപ്പോലെ, ഈശ്വരനിൽ വിശ്വസിക്കുക മാത്രമല്ല, ഈശ്വരനെ സാക്ഷാത്കരിക്കുകകൂടിചെയ്തിട്ടുള്ള അനേകം സിദ്ധന്മാരെ സൃഷ്ടിച്ചിട്ടുണ്ട്. ഹൈന്ദവസന്ന്യാസവും ബൌദ്ധസന്ന്യാസവുംപോലെ, കത്തോലിക്കാസന്ന്യാസവും മനുഷ്യന് ഈശ്വരനെ, ആ പരമമായ സത്യത്തെ, സാക്ഷാത്കരിക്കുവാൻ കഴിയും എന്നും, ആ സത്യത്തെക്കുറിച്ചുള്ള ബോധത്തിൽ ജീവിക്കുവാൻ കഴിയും എന്നും ഉള്ള തത്ത്വത്തിൽ അധിഷ്ഠിതമാണ്. അതുപോലെ, മതം അന്ധമായ അനുഷ്ഠാനത്തിലോ, ദേവാലയനിയമങ്ങൾ അനുസരിക്കുന്നതിലോ, അഥവാ സ്വീകൃതമതപ്രമാണങ്ങളിലോ അവസാനിക്കുന്നില്ല എന്നുമുള്ള ദൃഢബോധത്തിന്റെ ആധാരത്തിൽ പ്രതിഷ്ഠിതമാണ്.

സെൻറ് അഗസ്റ്റീൻ Confessions എന്ന ഗ്രന്ഥത്തിൽ വിവരിച്ചിട്ടുള്ള തന്റെ ഈശ്വരാനുഭൂതിയെപ്പററിയുള്ള വിവരണം ഇത്തരുണത്തിൽ പ്രത്യേകം സ്മർത്തവ്യമാണ്. ഹൃദയസ്പൃക്കായ ഒരു ഭാഗത്തിൽ അദ്ദേഹം ഇങ്ങനെ പറയുന്നു:

'ഞാൻ ഭൂമിയോട് ചോദിച്ചു, അത് എന്നോട് മറുപടിയും പറഞ്ഞു, ''ഞാൻ ഈശ്വരനല്ല''... ഞാൻ കടലിനോടും അഗാധസമുദ്രങ്ങളോടും ജീവനുള്ളതും ഇഴയുന്നതും ആയ എല്ലാ വസ്തുക്കളോടും ചോദിച്ചു; അവർ മറുപടിയും പറഞ്ഞു, ''ഞങ്ങൾ നിന്റെ ഈശ്വരനല്ല, ഞങ്ങളുടെ മീതെ അന്വേഷിക്കൂ.'' ഞാൻ ചലിക്കുന്ന വായുവിനോട് ചോദിച്ചു; വായു മുഴുവൻ, അതിലെ നിവാസികളോടുകൂടി, മറുപടി പറഞ്ഞു, ''അനക്സിമീനിസ് (ഗ്രീക്കു ചിന്തകൻ) ചതിക്കപ്പെട്ടിരുന്നു; ഞാൻ ഈശ്വരനല്ല.'' സ്വർഗ്ഗത്തിനോടും, സൂര്യനോടും, ചന്ദ്രനോടും, നക്ഷത്രങ്ങളോടും ഞാൻ ചോദിച്ചു. ''നീ അന്വേഷിക്കുന്ന ഈശ്വരൻ ഞങ്ങൾ അല്ല,'' എന്ന് അവർ പറയുന്നു. എന്റെ ശരീരത്തിന്റെ കവാടത്തെ വലയം ചെയ്യുന്ന എല്ലാ ഇന്ദ്രിയങ്ങളോടും ഞാൻ പറഞ്ഞു, ''നിങ്ങൾ എന്റെ ഈശ്വരനെപ്പററി പറഞ്ഞിട്ടുണ്ടല്ലോ, ആ ഈശ്വരൻ നിങ്ങളല്ല എന്ന്; അദ്ദേഹത്തെക്കുറിച്ച് അല്പം എന്നോട് പറയൂ.'' അവർ ഉച്ചത്തിൽ ഉദ്ഘോഷിക്കുകയും ചെയ്തു, ''അദ്ദേഹമാണ് ഞങ്ങളെ സൃഷ്ടിച്ചത്.''...എന്തെന്നാൽ, സത്യം എന്നോട് പറയുന്നു: ''സ്വർഗ്ഗമോ, ഭൂമിയോ, മറെറന്തിങ്കിലുമോ അല്ല നിന്റെ ഈശ്വരൻ.''... ഇനി ഞാൻ നിന്നോട് സംസാരിക്കുന്നു, അയ്യോ, എന്റെ ജീവാത്മാവേ, നീയാണ് എന്റെ അത്യുത്തമമായ ഭാഗം; എന്തെന്നാൽ, നീ എന്റെ ശരീരത്തിന്, മറെറാന്നിനും നൽകാൻ കഴിയാത്ത ചൈതന്യം നൽകിക്കൊണ്ട്, അതിന് ജീവശക്തി നൽകുന്നു. എന്നാൽ നിന്റെ ഈശ്വരൻ നിനക്ക് നിന്റെ ജീവന്റേയും ജീവനാണ്.''

നിന്റെ ജീവന്റെയും ജീവൻ. ''പ്രാണസ്യ പ്രാണഃ'' എന്ന് ഉപനിഷത്തുകൾ ഈശ്വരനെ വർണ്ണിക്കുന്നതുപോലെ.

മറെറാരു സിസ്റ്റർ: ഇതു നമ്മുടെ ആന്തരതമമായ അഹംബോധം തന്നെയാണൊ ?

സ്വാമിജി: അതെ, നമ്മുടെ ആത്മാവിന്റേയും ആത്മാവ്, ഓരോ വ്യക്തിയുടേയും ജീവാത്മാവിന്റെ പിന്നിലുള്ള സമഷ്ടിരൂപനായ ആത്മാവുപോലെ. വേദാന്തം ഈശ്വരനെ വർണ്ണിക്കുന്നത് അന്തര്യാമി എന്നാണ്, അതായത് ഉള്ളിലിരുന്ന് നിയന്ത്രിക്കുന്നവൻ. ഈശ്വരനെ അന്തരാത്മാവ്, (എല്ലാവരുടേയും) ഉള്ളിലുള്ള ആത്മാവ്, എന്ന് പറയുന്നു. ഒരു മാലയിലെ ഓരോ മുത്തുകളേയും യോജിപ്പിക്കുന്നതിനായി, എല്ലാ മുത്തുകളിൽക്കൂടിയും കടന്നുപോകുന്ന ഒരു നൂലുപോലെ, അന്തരാത്മാവിൽ നാമെല്ലാം ഒന്നാണ്: 'മയി സർവ്വമിദം പ്രോതം സൂത്രേ മണിഗണാ ഇവ.' (ഗീത. vii-7)

ഈശ്വരൻ നമ്മുടെ അന്തരാത്മാവായതുകൊണ്ടാണ് മനുഷ്യന് ഈശ്വരനെ അനുഭൂതിവിഷയമാക്കാനും സാക്ഷാത്കരിക്കാനും സാധിക്കുന്നത്. പുതിയ നിയമത്തിൽ യേശുക്രിസ്തു ഈശ്വരനെ രണ്ടു ഭാവങ്ങളിൽക്കൂടി കാണിക്കുന്നു; ഒന്ന്, സ്വർഗ്ഗത്തിലുള്ള നമ്മുടെ പിതാവായിട്ട് – പുറമേ, അങ്ങകലെ – സാധാരണ നിലയിൽ ആദ്ധ്യാത്മികമായി അനുഗൃഹീതരായവർക്കും ഇന്ദ്രിയങ്ങൾകൊണ്ട് പുറമെയുള്ള യാഥാർത്ഥ്യത്തെ മാത്രം ഗ്രഹിക്കുവാൻ സാധിക്കുന്നവ

ക്കംവേണ്ടി. അതുകൊണ്ട്, ദൈവം അങ്ങ് ഉയരത്തിൽ, സ്വർഗ്ഗത്തിൽ സ്ഥിതിചെയ്യുന്നു എന്ന വിശ്വാസത്തോടെ, തുറന്ന മിഴികളുമായി, ദൂരെയുള്ള ആകാശത്തേയ്ക്കു നോക്കി പ്രാർത്ഥന നടത്തപ്പെടുന്നു. അത്യന്തം സൂക്ഷ്മമായ ആദ്ധ്യാത്മിക സത്യങ്ങളെ ഗ്രഹിക്കുവാൻ കഴിയുന്നവരും ഇന്ദ്രിയങ്ങൾക്ക് അധീനരല്ലാത്തവരുമായവർക്ക് ക്രിസ്തു ദൈവത്തെ കാണിച്ചുകൊടുക്കുന്നതു് ഇപ്രകാരമാണ്: 'സ്വർഗ്ഗരാജ്യം നമ്മുടെ ഉള്ളിലാണ്; നമ്മുടെ ആത്മാവിന്റെ ആത്മാവാണ് ദൈവം.' അദ്ദേഹത്തെ സാക്ഷാത്കരിക്കുന്നതിന് ക്രിസ്തു നിർദ്ദേശിക്കുന്ന മാർഗ്ഗം ആന്തരപ്രാർത്ഥനയും, ഇന്ദ്രിയങ്ങളെ അടക്കി, ഏകാഗ്രതയോടെ കണ്ണു മടച്ചുള്ള ധ്യാനവുമാണ്. ബാഹ്യമായ ചടങ്ങുകളും അച്ചനകളും അനുഷ്ഠാനങ്ങളും ആദ്യം പറഞ്ഞ തരത്തിലുള്ളവരുടെ ആദ്ധ്യാത്മികോന്നമനത്തിനുള്ള ആരാധനാക്രമമാകുമ്പോൾ ആന്തരപരിശുദ്ധി രണ്ടാമതു പറഞ്ഞതരത്തിലുള്ളവരുടെ ആദ്ധ്യാത്മികോന്നതിക്കുള്ള വ്യവസ്ഥിതിയായിത്തീരുന്നു. 'ഹൃദയശുദ്ധിയുള്ളവർ അനുഗൃഹീതർ, എന്തെന്നാൽ അവർക്ക് ദൈവത്തെ ദർശിക്കാം.' ദൈവത്തിൽ വിശ്വസിക്കുക മാത്രമല്ല, അദ്ദേഹത്തെ സാക്ഷാത്ക്കരിക്കുകകൂടി ചെയ്യാം.

രണ്ടു സമീപനരീതികളും ശരിയാണ്. എന്നാൽ, ആദ്യത്തേതു് രണ്ടാമത്തേതിലേയ്ക്ക് നയിക്കണം. രണ്ടും ചേർന്ന് ഒരു പൂർണ്ണമായ സാധനാപദ്ധതിയാകുന്നു; അതു് ഈശ്വരനെക്കുറിച്ചുള്ള ഒരു തത്ത്വത്തിൽ വിശ്വസിക്കുന്നതിനു മാത്രമല്ല, അദ്ദേഹത്തെ കുറിച്ചുള്ള ബോധത്തിലേയ്ക്ക് സാവധാനം പുരോഗമിക്കുന്നതിനും, അവസാനം ഈ ജീവിതത്തിൽതന്നെ അദ്ദേഹത്തെ സാക്ഷാത്കരിക്കുന്നതിനും സഹായമാകുന്നു. സന്ന്യാസാശ്രമജീവിതം വളരെ പ്രധാനപ്പെട്ടതാണ്, എന്തുകൊണ്ടെന്നാൽ അവിടെ ഒരാളുടെ ശരീരവും, മനസ്സും ഈ പരീക്ഷണത്തിനും, ഈശ്വരാനുഭൂതിക്കുമുള്ള ഒരു പരീക്ഷണശാലയായിത്തീരുന്നു. ഇവിടെ മാത്രം മതം ദൈവശാസ്ത്രമായിത്തീരുന്നു, അനുഭവശാസ്ത്രമായിത്തീരുന്നു, സമർത്ഥരായ എല്ലാവർക്കും തെളിയിക്കാൻ സാധിക്കുന്ന, സത്യത്തെ വിശദമായി വിവരിക്കുന്ന ഒരു ശാസ്ത്രമായിത്തീരുന്നു. ക്രിസ്തുമതത്തിലേയും, മറ്റു പല മതങ്ങളിലേയും സിദ്ധന്മാർ ഇതു് തെളിയിച്ചിട്ടുണ്ട്. അവർ ദൈവത്തെ സാക്ഷാത്കരിക്കുകയും, ഈ സാക്ഷാത്കാരത്തെ, അനുഭൂതിപൂർവ്വമായ അറിവിന്റെ തലങ്ങളിൽനിന്ന് പുറപ്പെടുന്ന വാക്കുകളിൽകൂടി മറ്റുള്ളവരെ അറിയിക്കുകയും ചെയ്യുന്നു. 'ഹൃദയത്തിന്റെ പൂർണ്ണതയിൽനിന്ന് വാക്കുകൾ പുറത്തു വരുന്നു.' എന്ന് വിശുദ്ധഗ്രന്ഥം പറയുന്നു; 'കൈ പ്രവർത്തിക്കുകയും ചെയ്യുന്നു.' എന്ന് സ്വാമി വിവേകാനന്ദൻ കൂട്ടിച്ചേർക്കുന്നു.

അതാണ്, ഒരു സന്ന്യാസിയുടേയോ, ഒരു സന്ന്യാസിനിയുടേയോ, ഒരു ഭക്തന്റേയോ പ്രവൃത്തിയും ഒരു ലൗകികന്റെ പ്രവൃത്തിയും തമ്മിലുള്ള വ്യത്യാസം. ആദ്യം പറഞ്ഞവരുടെ പ്രവൃത്തി ഹൃദയപൂർണ്ണതയിൽനിന്നും, ലൗകികന്റെ പ്രവൃത്തി ഹൃദയശൂന്യതയിൽനിന്നുമാണ് ഉണ്ടാകുന്നതു്. ലൗകികമനുഷ്യൻ തന്റെ ഹൃദയത്തിന്ന് അല്പം സന്തോഷം ഉണ്ടാകുവാനായി പ്രവൃത്തി ചെയ്യുകയും ബാഹ്യസുഖങ്ങളെ അന്വേഷിക്കുകയും ചെയ്യുന്നു. ഒരു ആദ്ധ്യാത്മികപുരുഷൻ തന്റെ ഹൃദയത്തിലുള്ള സന്തോഷം തന്റെ പ്രവൃത്തിയിലൂടേയും മനുഷ്യസംസർഗ്ഗത്തിലൂടേയും പുറത്തേയ്ക്ക് ചൊരിയുന്നു. ഉദാഹരണമായി, ഒരു ആശുപത്രിയിലുള്ള സന്ന്യാസിനി നേഴ്സിന്റെ പ്രവൃത്തി, പ്രാർത്ഥനയിലും ധ്യാനത്തിലും ഈശ്വരനുമായുള്ള അവരുടെ സംസർഗ്ഗത്തിൽനിന്ന് ഉല്പന്നമായ ആന്തരികആനന്ദത്തിന്റേയും അർപ്പണമനോഭാവത്തിന്റേയും ചിഹ്നമായി പരിലസിക്കുന്നു. മെയ്സ്റ്റർ എഖാർട്ടിന്റെ ഒരു മനോഹരമായ വചനത്തിന്റെ പ്രാധാന്യം ഇതാണ്: ധ്യാനത്തിലൂടെ നാം ഉള്ളിലേയ്ക്ക് എടുക്കുന്നതു് സ്നേഹരൂപത്തിൽ പുറത്തേയ്ക്ക് ചൊരിയുന്നു. ഒരു സന്ന്യാസിയുടെയോ സന്ന്യാസിനിയുടേയോ പ്രവൃത്തി വയറു നിറയ്ക്കുന്നതിനുവേണ്ടിയല്ല—അതു ദൈവം കാത്തു രക്ഷിക്കുന്നു — ദൈവത്തിന്റെ മഹത്ത്വം വിളംബരം ചെയ്യുന്നതിനുവേണ്ടിയാണ്.

(തുടരും)

ഐതരേയോപനിഷത്പ്രവചനം —5

# അപൂർവ്വതയും ഫലവും

വിദ്യാനന്ദതീർത്ഥപാദസ്വാമികൾ

ഐതരേയോപനിഷത്തിൽ എന്താണ് അപൂർവ്വത എന്ന് ഇനി പരിശോധിക്കാം. വിഷയസ്വരൂപത്തിലോ പ്രതിപാദനശൈലിയിലോ ഉള്ള പുതുമയല്ലാണ് അപൂർവ്വതയെന്നു പറയുന്നത്. പ്രത്യക്ഷം, അനുമാനം, ഉപമാനം തുടങ്ങിയ പ്രമാണങ്ങൾക്കു വിഷയമല്ലാത്ത ജീവബ്രഹ്മൈക്യാനുഭൂതിയെ ശ്രുതിപ്രമാണം വഴി വിവരിക്കുന്നതാണ് അപൂർവ്വത. ഐതരേയോപനിഷത്ത് ഒന്നാമദ്ധ്യായം മൂന്നാംഖണ്ഡം പതിമൂന്നാം വാക്യം അപൂർവ്വതയ്ക്ക് ഉദാഹരണമായെടുക്കാവുന്നതാണ്. ''ജീവരൂപത്തിൽ ദേഹത്തിൽ പ്രവേശിച്ച ആത്മാവ് ഭൂതങ്ങളേയും പ്രാണികളേയും വിവേചനം ചെയ്തുനോക്കി: 'ലോകത്തിൽ ആത്മാവല്ലാതെ മറെറാന്നെന്താണുള്ളത് ?' പിന്നീട് അവൻ ഈ പുരുഷനെത്തന്നെ സർവ്വവ്യാപിയായ ബ്രഹ്മമായി അറിഞ്ഞു, ബ്രഹ്മത്തെ ഞാൻ സാക്ഷാത്ക്കരിച്ചു എന്ന്.'' ഇതാണല്ലോ ആ വാചകം. ആത്മാവ് ദേഹത്തിൽ പ്രവേശിച്ച് അതിൻെറ ധർമ്മങ്ങൾ ഏറെറടുത്ത് ബദ്ധനായി ക്ലേശിക്കുന്നതും വേദാന്തശ്രവണംകൊണ്ട് സത്യമിഥ്യാവിവേകം ഉറച്ച് നിത്യമുക്തവും സച്ചിദാനന്ദസ്വരൂപവുമായ ബ്രഹ്മമാണ് താനെന്ന് അപരോക്ഷസാക്ഷാത്ക്കാരം നേടുന്നതും സ്വാനുഭവത്തിനും ആ അനുഭൂതിയെ പ്രകാശിപ്പിക്കുന്ന ശ്രുതികളല്ലാതെ മറെറാരു പ്രമാണത്തിനും പ്രകാശിപ്പിക്കുവാൻ സാദ്ധ്യമല്ല. അതുകൊണ്ടാണ് ഈ പ്രതിപാദനത്തിന് അപൂർവ്വതയുള്ളത്. ഇതുപോലെ 'സർവ്വം തത് പ്രജ്ഞാനേത്രം' (3. 1. 3.) എന്ന വാചകവും അപൂർവ്വകോടിയിൽപ്പെടുന്നതാണ്. ഒരിക്കലും മാററമില്ലാതെ എപ്പോഴും തുടന്ന് മറയാതെ വിളങ്ങിക്കൊണ്ടിരിക്കുന്നതു് അറിവാണ്. ഇന്ദ്രിയങ്ങൾവഴി ബോധിച്ചെങ്കിലേ ബാഹ്യപ്രപഞ്ചം ഉണ്ടെന്നു പറയുവാൻ നമുക്കു കഴിയുകയുള്ളൂ. അതുപോലെ ഇന്ദ്രിയങ്ങളും മനോവൃത്തികളും അവയുടെ വിലയത്തിൽ അനുഭവപ്പെടുന്ന അജ്ഞാനവും അറിവിലാണ് പ്രകാശിക്കുന്നത്. അറിയപ്പെടുന്ന വിഷയങ്ങൾ മാറിക്കൊണ്ടിരിക്കുമ്പോഴും അറിവ് മാറാതെ നിലകൊള്ളുന്നുണ്ട്. അതിനാൽ ഈ പ്രപഞ്ചവ്യാപാരം എല്ലാം നടക്കുന്നതും ആ അറിവിലാണെന്നു കാണാം. അത് അറിയപ്പെടുന്ന എല്ലാററിനും അധിഷ്ഠാനമായ ബ്രഹ്മവും അറിയുന്ന ജീവൻെറ അധിഷ്ഠാനമായ കൂടസ്ഥചൈതന്യവുമാണ്.

> പ്രജ്ഞാനം സ്വശരീരേഽസ്മി തഥാ ദേഹാന്തരേഷ്വപി
> ബ്രഹ്മാദിസ്ഥാവരാന്തേഷു തസ്യ സ്യാത് പരമാത്മതാ.
> പ്രജ്ഞാനസ്യാസ്യ ജീവത്വം പ്രാണധാരണതോ യഥാ
> ജഗത്സൃഷ്ട്യാദിഹേതുത്വാദ് ബ്രഹ്മത്വം ച തഥേ-
> ഷ്യതാം.

എന്ന് പ്രസ്തുതഭാഗത്തെ അധികരിച്ച് അനുഭൂതിപ്രകാശത്തിൽ ശ്രീ വിദ്യാരണ്യസ്വാമികൾ പ്രജ്ഞാനശബ്ദത്തെ വ്യാഖ്യാനിക്കുന്നു. പ്രജ്ഞാനരൂപമായ അറിവ് സ്വശരീരത്തിലും ബ്രഹ്മാദിസ്ഥാവരാന്തമുള്ള ബാഹ്യശരീരങ്ങളിലും ഒരുപോലെ നിലകൊള്ളുന്നതിനാൽ അതു പരമാത്മാവാകുന്നു. ദേഹത്തിൽ പ്രാണനെ ധരിക്കുന്നതുകൊണ്ട് ജീവനെന്നും ജഗത്തിൻെറ സൃഷ്ടിസ്ഥിതിസംഹാരഹേതുത്വമുള്ളതുകൊണ്ട് ബ്രഹ്മമെന്നും അതിനു പേരു സിദ്ധിച്ചു. തുടന്ന് എല്ലാം പ്രജ്ഞാനസ്വരൂപമാണെന്നു പറഞ്ഞിട്ട് അനുഭൂതിപ്രകാശം ഉപസംഹരിക്കുന്നതിങ്ങനെയാണ്.

> ജഗത്സൃഷ്ട്യാദ്യധിഷ്ഠാനം ശുദ്ധചൈതന്യമദ്വയം
> പരമാത്മസ്വരൂപം സ്യാദിതി തസ്യാത്ര നിർണ്ണയഃ.
> യത്പ്രജ്ഞാനം സ്വാത്മരൂപം തദ് ബ്രഹ്മേതി
> വിബുദ്ധ്യതാം
> പ്രജ്ഞാനം ബ്രഹ്മ വിജ്ഞായ തിഷ്ഠേത് പ്രജ്ഞാത്മനാ
> സദാ.
> ജീവന്നേവ സ്ഥിതപ്രജ്ഞോ മുക്തഃ സ്യാദ്വാമദേവവത്
> മ്രിയതാം യത്ര തസ്യാത്ര വപുസ്സോഽയം ന ജായതേ.

(നാനാതരത്തിൽക്കാണുന്ന പ്രപഞ്ചകല്പനയ്ക്ക് അധിഷ്ഠാനവും ഭേദരഹിതവും ശുദ്ധവും ചൈതന്യാത്മകവുമായ പരമാത്മസ്വരൂപമാണ് പ്രജ്ഞാനമെന്നപേരിൽ ഐതരേയോപനിഷത്തിൽ വിവരിച്ചിരിക്കുന്നതെന്ന് നിശ്ചയിച്ചറിയണം. ആത്മസ്വരൂപമായ ആ പ്രജ്ഞാനത്തെ പിന്നീട് ബ്രഹ്മസ്വരൂപമായി ബോധിക്കേണ്ടതാണ്. പ്രജ്ഞാനത്തെ ബ്രഹ്മമെന്നറിഞ്ഞ് ജ്ഞാനസ്വരൂപമായി വർത്തിക്കുന്നവൻ ജീവിച്ചിരിക്കുമ്പോൾത്തന്നെ വാമദേവനെപ്പോലെ സ്ഥിതപ്രജ്ഞനായ മുക്തനായിത്തീരും. എവിടെയെങ്കിലും, പ്രാരബ്ധം ക്ഷയിച്ചാൽ അദ്ദേഹത്തിൻെറ ശരീരം പതിച്ചുകൊള്ളട്ടെ. എന്നാലും അദ്ദേഹം വീണ്ടും ജനിക്കയില്ല. വിദേഹമുക്തനായി ബ്രഹ്മസ്വരൂപനായി വിരാജിക്കും.) പ്രത്യക്ഷാദി പ്രമാണങ്ങൾക്ക് വിഷയമല്ലാത്തതും ആ പ്രമാണങ്ങളെപ്പോലും പ്രകാശിപ്പിക്കുന്നതുമായ പ്രജ്ഞാനത്തെ ബ്രഹ്മസ്വരൂപമായി പ്രതിപാദിച്ചിരിക്കുന്നത് മറെറങ്ങും കാണാത്ത ഒരു അപൂർവ്വതയാണ്. സുപ്രസിദ്ധമായ 'പ്രജ്ഞാനം ബ്രഹ്മ' എന്ന മഹാവാക്യം തന്നെ ഐതരേയോപനിഷത്തിൽ പ്രതിപാദിച്ചിരിക്കുന്ന ജീവബ്രഹ്മൈക്യനിർണ്ണയത്തിനുള്ള അപൂർവ്വമായ പ്രമാണമാണ്. ഉപനിഷത് പ്രമാണംകൊണ്ടേ ജീവബ്രഹ്മൈക്യാനുഭൂതിയുണ്ടാവുകയുള്ളു എന്നതാണ് ഇതിലെ ഏററവും വലിയ അപൂർവ്വത.

## ഫലം

ഉപനിഷത്തിലെ മുഖ്യവിഷയമായ ആത്മാവിനെ സർവ്വവ്യാപകമായും സച്ചിദാനന്ദസ്വരൂപമായും വിളങ്ങുന്ന ബ്രഹ്മമായി സാക്ഷാത്ക്കരിക്കുന്നതുകൊണ്ടുള്ള പ്രയോജനമാണ് ഫലമെന്നു പറയപ്പെടുന്നത്. അതാണ് മുക്തി. അതിനെക്കുറിച്ചാണ് ഇനിയും നമുക്ക് ഇവിടെ ചിന്തിക്കുവാനുള്ളത്. ''അവൻ ഈ പ്രജ്ഞാരൂപമായ ആത്മാവുകൊണ്ട് ഈ ലോകത്തിൽനിന്ന് ഉത്ക്രമിച്ചിട്ട് എല്ലാ കാമങ്ങളേയും പ്രാപിച്ചിട്ട് ഇന്ദ്രിയാഗോചരവും സ്വസ്വരൂപവുമായ ആത്മാവിൽ അമൃതനായി ഭവിച്ചു.'' (3. 1. 4.) ഇതു് ഐതരേയോപനിഷത്തിലെ അന്തിമമന്ത്രമാണ്. ബ്രഹ്മജ്ഞാനത്തിൻെറ ഫലം ഇതിൽ പ്രതിപാദിച്ചിരിക്കുന്നു. ഈ വാചകത്തിൽ പ്രയോഗിച്ചിരിക്കുന്ന അവൻ എന്ന പദം ബ്രഹ്മസാക്ഷാത്ക്കാരം സിദ്ധിച്ച ജ്ഞാനിയെയാണ് സൂചിപ്പിക്കുന്നത്. 'പ്രജ്ഞാരൂപമായ ആത്മാവുകൊണ്ട്'' എന്നതിനു് കാലത്രയത്തിലും അവസ്ഥാത്രയത്തിലും ഒരു മങ്ങലുമേശാതെ നിരന്തരം പ്രകാശിച്ചുകൊണ്ടിരിക്കുന്ന നിരുപാധികവും ബോധസ്വരൂപവുമായ ബ്രഹ്മമാണ് താനെന്നുള്ള സാക്ഷാത്ക്കാരംകൊണ്ട് എന്നു വേണം അർത്ഥം ഗ്രഹിക്കുവാൻ. 'ഈ ലോകത്തിൽനിന്ന്'' എന്നതിനു് ഇപ്പോൾ നിലവിലുള്ള ഈ ശരീരത്തിൽനിന്ന് എന്ന് ബോധിക്കണം. 'ലോക്യതേ, കർമ്മഫലമനുഭൂയതേ അനേന ഇതി ലോകഃ' (ഇതുകൊണ്ട് കർമ്മഫലം അനുഭവിക്കപ്പെടുന്നു എന്ന വ്യുത്പത്തിയനുസരിച്ച് ലോകശബ്ദത്തിനു് ദേഹമെന്ന് അർത്ഥം പറയാം.) ഉത്ക്രമിക്കുക എന്ന പദത്തിന് പക്ഷികൾ കൂട്ടിൽനിന്ന് മേൽപോട്ടു പറക്കുന്നതുപോലെ ഉയന്നു പോകുകയെന്നല്ല ഇവിടത്തെ അർത്ഥം. പിന്നെയോ ദേഹാത്മബുദ്ധിയുപേക്ഷിച്ച് അനന്തവും അഖണ്ഡവുമായ ബ്രഹ്മഭാവത്തിലേയ്ക്ക് ഉയരുകയെന്നാണ്. കാമങ്ങൾ എന്ന പദംകൊണ്ട് കാമിക്കപ്പെടുന്ന ആനന്ദമെന്നാണ് അർത്ഥം മനസ്സിലാക്കേണ്ടതു്. മനുഷ്യർക്കുണ്ടാകുന്ന ലൗകികസുഖം മുതൽ ഹിരണ്യഗർഭനുണ്ടാകുന്ന ബ്രഹ്മലോകസുഖംവരെയുള്ള എല്ലാ സുഖങ്ങളും ആത്മജ്ഞാനിക്ക് സഹജമായി ഉണ്ടാകുമെന്ന് തൈത്തിരീയോപനിഷത്തിൽ പറഞ്ഞിട്ടുണ്ട്.

പഞ്ചദശി വിദ്യാനന്ദപ്രകരണത്തിൽ 33 മുതൽ 36 വരെയുള്ള ശ്ലോകങ്ങളിൽ ചമൽക്കാരജനകമായ ശൈലിയിൽ ഈ വിഷയത്തെക്കുറിച്ച് വർണ്ണിച്ചിരിക്കുന്നതു് ഇങ്ങനെയാണ്:

സാർവ്വഭൗമാദിസൂത്രാന്താ ഉത്തരോത്തരകാമിനഃ
അവാങ്മനസഗമ്യോയമാത്മാനന്ദസ്തതഃ പരഃ
തൈസ്തൈഃ കാമ്യേഷു സർവ്വേഷു സുഖേഷു ശ്രോത്രിയോ യതഃ
നിസ്പൃഹസ്തേന സർവ്വേഷാമാനന്ദാഃ സന്തി തസ്യ തേ.
സർവ്വകാമാപ്തിരേഷോക്താ യദ്വാ സാക്ഷിചിദാത്മനാ
സ്വദേഹവത് സർവ്വദേഹേഷ്വപി ഭോഗാനവേക്ഷതേ
അജ്ഞസ്യാപ്യേതദസ്ത്യേവ ന തു തൃപ്തിരബോധതഃ
യോ വേദ സോശ്നുതേ സർവ്വാൻ കാമാനിത്യബ്രവീച്ഛ്രുതിഃ.

(ലൗകികസുഖത്തിൻെറ പരമകാഷ്ഠയിലെത്തിയ ചക്രവർത്തിമുതൽ ഹിരണ്യഗർഭൻവരെ

യുള്ളവർ തങ്ങളുടെ സുഖംകൊണ്ട് തൃപ്തിപ്പെടാതെ കൂടുതൽ കൂടുതൽ സുഖമാഗ്രഹിച്ച് അവശരായിത്തീരുന്നു. ആത്മാനന്ദമോ വാക്കിനും മനസ്സിനും വിഷയമല്ല. അത് എല്ലാററിനും അപ്പുറത്ത് നിരുപാധികമായി വിളങ്ങുന്നു. അതുകൊണ്ട് ചക്രവർത്തിമുതൽ എല്ലാവരും അവരവരുടെ മീതെ മീതെയുള്ളവരുടെ ആനന്ദം അനുഭവിക്കാനാഗ്രഹിച്ച് സംതൃപ്തിയില്ലാതെ കഴിയുകയാണ്. എന്നാൽ അവരാഗ്രഹിക്കുന്ന സുഖങ്ങളിലൊന്നിലും ആത്മജ്ഞാനിക്ക് ആഗ്രഹമില്ല. കാരണം ആത്മാനന്ദം വാക്കുകൊണ്ടു പറയുവാനോ മനസ്സുകൊണ്ട് ഊഹിക്കുവാനോ കഴിയാത്തതും സ്വസംവേദ്യവുമാണല്ലോ. ആ ആനന്ദം ജ്ഞാനിയിൽ തനിയെ പ്രകാശിക്കുകയാണ്. അതുകൊണ്ട് ചക്രവർത്തിമുതൽ സൂത്രാത്മാവുവരെയും ഇവരുടെ എല്ലാ ആനന്ദവും ജ്ഞാനിക്കുണ്ടെന്നു തീരുമാനിക്കാം. ഇതുകൊണ്ടാണ് ആത്മജ്ഞാനിക്ക് സർവ്വകാമങ്ങളും സിദ്ധിക്കുന്നത്. ഈ സർവ്വകാമാപ്തിയെ മറെറാരു വിധത്തിലും വ്യാഖ്യാനിക്കാം. ആത്മാവ് ഭോക്താവല്ല; സ്വദേഹത്തിൽ ഭോക്താവായി വിളങ്ങുന്ന ബുദ്ധിവൃത്തിയുടെ സാക്ഷിയാണ്. അങ്ങനെയുള്ള ആത്മാവ് സർവ്വശരീരങ്ങളിലും സാക്ഷിയായി വർത്തിക്കുന്നുമുണ്ട്. അതുകൊണ്ട് സർവ്വാത്മാവാണെന്നും പറയാം. സർവ്വസാക്ഷിയായ ആത്മാവ് സർവ്വബുദ്ധികളിലും അനുഭവപ്പെടുന്ന എല്ലാ ആനന്ദരൂപത്തിലും പ്രകാശിക്കുന്നു. അതിനാൽ സർവ്വാനന്ദസ്വരൂപനായ താൻതന്നെയാണ് സർവ്വവിധമായ ആനന്ദാനുഭവത്തിനും കാരണമെന്നറിയുന്ന ആത്മജ്ഞാനി മറെറാന്നും ആഗ്രഹിക്കാതെ സർവ്വഥാ സർവ്വദാ സംതൃപ്തനായിക്കഴിയും. അജ്ഞാനികളുടെയും ബുദ്ധിവൃത്തികളുടെ സാക്ഷി ആത്മാവുതന്നെയാണല്ലോ. ആ നിലയിൽ അവർക്കും സർവ്വകാമാപ്തി എന്തുകൊണ്ടുണ്ടാകുന്നില്ല? എന്നൊരു ചോദ്യം ഇവിടെ ഉണ്ടാകാം. അതിനുള്ള സമാധാനം,അജ്ഞാനികൾക്കും സർവ്വകാമാപ്തിയുണ്ട്. പക്ഷെ അവർ ആ വസ്തുത അറിയുന്നില്ല. അതുകൊണ്ടാണ് അവർ മേൽക്കുമേൽ ആനന്ദം അന്വേഷിച്ചലയുന്നത് എന്നാണ്. എന്നാൽ ജ്ഞാനി തൻെറ ആത്മസ്വരൂപമറിഞ്ഞ് സംതൃപ്തനാകുന്നു.)

''ആനന്ദം ബ്രഹ്മണോ വിദ്വാൻ ന ബിഭേതി കുതശ്ചന'' എന്ന് തൈത്തിരീയശ്രുതിയിലും ആനന്ദം ബ്രഹ്മസ്വരൂപമാണെന്നറിയുന്ന ജ്ഞാനി ഒന്നുകൊണ്ടും ഭയപ്പെടാതെ ധീരനും സംതൃപ്തനുമായി വർത്തിക്കുന്നുവെന്ന് പ്രഖ്യാപിക്കുന്നുണ്ട്. ആനന്ദം ഉണ്ടാകണമെന്നുള്ള ആഗ്രഹവും അതു നശിച്ചുപോകുമെന്നുള്ള ഭയവുമാണ് അസംതൃപ്തിക്കു കാരണം. ആനന്ദം ആത്മാവിൻെറ സഹജസ്വഭാവമാണെന്ന് അനുഭവപ്പെട്ടെങ്കിലേ ഒരാൾ നിത്യതൃപ്തനായി വർത്തിക്കുകയുള്ളു. ആ നിത്യതൃപ്തിയാണ് നിരതിശയവും സ്വസംവേദ്യവുമായ സർവ്വകാമാപ്തി. അത് ആത്മജ്ഞാനം കൊണ്ടല്ലാതെ മറെറാന്നുകൊണ്ടും ലഭിക്കുന്നതല്ല. ആത്മജ്ഞാനം സിദ്ധിച്ച ഒരു മഹാത്മാവ് സ്വസംതൃപ്തി പ്രകടിപ്പിക്കുന്നതിനെക്കുറിച്ച് പഞ്ചദശി തൃപ്തിദീപപ്രകരണത്തിൽ മനോഹരമായി ചിത്രീകരിച്ചിട്ടുണ്ട്. (92-97)

''ഞാൻ കൃതാർത്ഥനായി, ഞാൻ കൃതാർത്ഥനായി. എന്തുകൊണ്ടെന്നാൽ ദേശകാലാതീതവും നിത്യവും പൂർണ്ണവുമായ എൻെറ സ്വരൂപം ഞാൻ അറിയുന്നു. അതിൻെറ ഫലമായി ബ്രഹ്മാനന്ദം സ്പഷ്ടമായി എനിക്ക് അനുഭവപ്പെടുന്നുണ്ട്. അതുകൊണ്ട് ഞാൻ ധന്യനാണ്, ഞാൻ ധന്യനാണ്'' എന്നു തുടങ്ങി തൻെറ ആത്മാനന്ദത്തിൻെറ മഹിമയേയും അതിനു ഹേതുഭൂതമായ പുണ്യത്തേയും ശാസ്ത്രത്തേയും ഗുരുവിനേയും പരമാനന്ദപൂർവ്വം സ്മരിച്ച്, ആത്മജ്ഞാനി ആനന്ദോന്മത്തനായി സംതൃപ്തിയടയുന്ന ഈ ഭാഗം പുളകോൽഗമത്തോടുകൂടിയല്ലാതെ വിവേകികൾക്കു വായിക്കാൻ കഴിയുമെന്നു തോന്നുന്നില്ല. മിന്നൽപ്പിണരുപോലെ ക്ഷണഭംഗുരമായ ലൗകികസുഖങ്ങൾക്കുവേണ്ടി മൃഗങ്ങളെപ്പോലെ പരസ്പരം സമരത്തിലേർപ്പെട്ട് അസ്വസ്ഥരായിക്കഴിയുന്ന ഇന്നത്തെ ഭൗതികവാദികൾക്ക് ഇതുപോലെ സഹജവും നിസ്സീമവുമായ സംതൃപ്തിയെക്കുറിച്ച് ഭാവന ചെയ്യാൻപോലും കഴിയുമെന്നു തോന്നുന്നില്ല. ഒരുപക്ഷെ അക്കൂട്ടർ ഇതെല്ലാം ഭ്രാന്തജല്പനമായി പരിഗണിച്ചേയ്ക്കാം. എന്നാൽ വിവേകികളായ സത്യാന്വേഷികൾക്കറിയാം; ശാശ്വതമായ ശാന്തിയും സംതൃപ്തിയും ആത്മജ്ഞാനംകൊണ്ടു മാത്രമേ ഉണ്ടാവുകയുള്ളുവെന്ന്. ആ സംതൃപ്തിയാണ് സർവ്വകാമാപ്തി എന്നു പറയപ്പെടുന്നതും.

'ഇന്ദ്രിയാഗോചരവും സ്വസ്വരൂപവുമായ ആത്മാവിൽ മരണരഹിതനായി ഭവിച്ചു.' എന്ന ഭാഗത്തെക്കുറിച്ചാണ് ഇനിയും ആലോചിക്കുവാനുള്ളത്. ''അമുഷ്മിൻ സ്വർഗ്ഗേ ലോകേ അമൃതഃ സമഭവത്'' എന്നാണ് മൂലമന്ത്രത്തിൽ പറഞ്ഞിരിക്കുന്നത്. പ്രഥമശ്രവണത്തിൽ ദേവന്മാർ അധിവസിക്കുന്ന ആ സ്വർഗ്ഗലോകത്തിൽ അമൃതനായി ഭവിച്ചു എന്നർത്ഥം തോന്നാം. പക്ഷെ പ്രകൃതത്തിൽ ആ അർത്ഥം യോജിക്കുകയില്ല. കാരണം സ്വർഗ്ഗലോകപ്രാപ്തി പുണ്യം കൊണ്ടുണ്ടാകുന്നതും അതിൻെറ ക്ഷയത്തിൽ ഇല്ലാതാകുന്നതുമാണെന്ന് ശ്രുതി ഉറപ്പിച്ചു പറയുന്നുണ്ട്. ഇവിടെ ആത്മജ്ഞാനംകൊണ്ടാണ് ആ സ്വർഗ്ഗത്തിൽ അമൃതനായിത്തീർന്നതു്. അതിനാൽ സ്വർഗ്ഗലോകത്തിന് സ്വസ്വരൂപമായ ആത്മാവെന്ന് അർത്ഥം പറഞ്ഞെങ്കിലേ പ്രകൃതത്തിനുയോജിക്കുകയുള്ളു.'തത്ത്വജ്ഞാനാർജ്ജിതേ സ്വപ്രകാശത്വേന അവലോക്യമാനേ സ്വസ്വരൂപേ' എന്നാണ് പ്രസ്തുത പദത്തിന്ന് ശ്രീ വിദ്യാരണ്യസ്വാമികൾ അർത്ഥം കൊടുത്തിരിക്കുന്നതു്. തത്ത്വജ്ഞാനത്താൽ സമ്പാദിക്കപ്പെട്ടതും സ്വപ്രകാശഭാവത്താൽ അനുഭവപ്പെട്ടതുമായ ആത്മസ്വരൂപമെന്നാണ് ഇതിനർത്ഥം. അമൃതഃ എന്ന ശബ്ദത്തിന് ദേഹം, പ്രാണൻ മുതലായവയോടു വേർപെടുന്ന മരണമെന്ന അവസ്ഥ ഇല്ലാത്തതെന്നു വേണം മനസ്സിലാക്കാൻ. സാധാരണദേഹികൾ സ്ഥൂലശരീരമുപേക്ഷിച്ച് മററൊരു ശരീരമെടുത്തു ജനിക്കുകയാണല്ലോ പതിവ്. ഇങ്ങനെയുള്ള മരണവും ജനനവും തുടൎന്നുകൊണ്ടിരിക്കും. എന്നാൽ ആത്മജ്ഞാനിയുടെ കാരണശരീരം ജ്ഞാനോദയത്തിൽത്തന്നെ നശിക്കുന്നു. സൂക്ഷ്മശരീരം വറുത്ത വിത്തുപോലെ ജ്ഞാനാഗ്നിയിൽ ദഹിച്ചു സ്വരൂപനാശമടയും. സ്ഥൂലശരീരം പ്രാരബ്ധകർമ്മവേഗം ഉള്ളിടത്തോളംകാലം നിലനില്ക്കും. പ്രാരബ്ധകർമ്മം ക്ഷയിച്ച് സ്ഥൂലശരീരം പതിക്കുമ്പോൾ ആത്മാവ് നിരുപാധികമായ ബ്രഹ്മസ്വരൂപമായി പ്രകാശിക്കും. പിന്നീട് അതിനു വീണ്ടും ജനനമോ മരണമോ ഉണ്ടാവുകയില്ല. ബ്രഹ്മജ്ഞാനത്തിൻെറ ഫലം മുക്തിയാണ്. അനാത്മഭാവത്തെ ഉപേക്ഷിച്ച്, സഹജമായ ആത്മഭാവത്തിൽ പ്രകാശിക്കുന്ന നിലയാണതു്. ജീവന്മുക്തിയെന്നും വിദേഹമുക്തിയെന്നും മുക്തിയെ ഉപനിഷത്തുകൾ രണ്ടായി വേർതിരിച്ചിട്ടുണ്ട്. പ്രാരബ്ധഭോഗത്തിനുവേണ്ടി സ്ഥൂലശരീരം നിലനില്ക്കേതന്നെ താൻ ബ്രഹ്മസ്വരൂപമാണെന്നുള്ള അനുഭൂതിയിൽ നിരങ്കുശമായ സംതൃപ്തിയോടുകൂടി വർത്തിക്കുന്ന ജ്ഞാനിയാണ് ജീവന്മുക്തൻ. ''ഈ ലോകത്തിൽനിന്നും ഉത്ക്രമിച്ചിട്ട് എല്ലാ കാമങ്ങളെയും പ്രാപിച്ചിട്ട്'' എന്ന ഭാഗംകൊണ്ട് ഐതരേയോപനിഷത്തിൽ ജീവന്മുക്തിയെയാണ് പ്രകടിപ്പിക്കുന്നതു്. പ്രാരബ്ധശരീരനാശത്തോടുകൂടി അന്തഃകരണവും അരൂപനാശമടയുമ്പോൾ ജീവൻ പൂർണ്ണവും നിരതിശയാനന്ദസ്വരൂപവുമായ ബ്രഹ്മമായി പ്രകാശിക്കും. ഈ നിലയാണ് വിദേഹമുക്തി. 'ഇന്ദ്രിയാഗോചരവും സ്വസ്വരൂപവുമായ ആത്മാവിൽ മരണരഹിതനായി ഭവിച്ചു' എന്ന ഉപനിഷദ്ഭാഗം വിദേഹമുക്തിയെ സൂചിപ്പിക്കുന്നു.

അനേകകോടി ജന്മം കഴിഞ്ഞേ ജീവനു മനുഷ്യജന്മം സിദ്ധിക്കുകയുള്ളു. മനുഷ്യജന്മം സിദ്ധിച്ചാൽത്തന്നെയും മുക്തിവേണമെന്ന് ആഗ്രഹിക്കുന്ന മനുഷ്യർ വളരെ ചുരുക്കമാണ്. ഇഹപരശ്രേയസ്സിനുവേണ്ടി കർമ്മങ്ങളും ഉപാസനകളും നടത്താനാണ് ശ്രദ്ധാലുക്കളിൽപ്പോലും അധികമാളുകളും പ്രയത്നിക്കുന്നതു്. ബ്രഹ്മസാക്ഷാത്ക്കാരത്തിനുവേണ്ടി സദ്ഗുരുവിനെ ഉപസദിച്ച് ഉപനിഷദ്രഹസ്യം ശ്രവിച്ച് ബ്രഹ്മത്തെ സ്വസ്വരൂപത്തിൽ സാക്ഷാത്ക്കരിക്കുവാൻ ശ്രമിക്കുന്നവർ അതിദുർല്ലഭമാണ്.

> പഠന്തു ശാസ്ത്രാണി യജന്തു ദേവാൻ
> കുർവ്വന്തു കർമ്മാണി ഭജന്തു ദേവതാഃ
> ആത്മൈക്യബോധേന വിനാ വിമുക്തിർ-
> ന സിദ്ധ്യതി ബ്രഹ്മശതാന്തരേഽപി.

എന്ന് ശ്രീശങ്കരഭഗവത്പാദർ വിവേകചൂഡാമണിയിൽ പ്രസ്താവിച്ചിട്ടുള്ളത് പ്രത്യേകം ശ്രദ്ധേയമാണ്. ''ബുദ്ധിവ്യായാമത്തിന്നുവേണ്ടിയോ പ്രതിയോഗികളെ ജയിച്ച് ഖ്യാതി നേടുന്നതിനുവേണ്ടിയോ ധാരാളം ശാസ്ത്രങ്ങൾ പഠിച്ചുകൊള്ളട്ടെ, ഇഹലോകത്തിലും പരലോകത്തിലും അഭിവൃദ്ധിയുണ്ടാകുന്നതിനുവേണ്ടി ഇന്ദ്രാദിദേവതകളെ ഉദ്ദേശിച്ച് ജ്യോതിഷ്ടോമാദിയാഗങ്ങൾ നടത്തിക്കൊള്ളട്ടെ, പുത്രലാഭത്തിനോ ധനലാഭത്തിനോ കീർത്തിലാഭത്തിനോ

ദീർഘായുസ്സിനോ സാലോക്യസാമീപ്യാദി – സാപേക്ഷകമുക്തികൾക്കോ വേണ്ടി ശിവവിഷ്ണ്വാദിദേവതകളെ ഉപാസിച്ചുകൊള്ളട്ടെ. അങ്ങനെ നൂറു ബ്രഹ്മാവിൻെറ കാലം കഴിച്ചുകൂട്ടിയാലും ശരി ഒരാൾക്കു് മുക്തി സിദ്ധിക്കുകയില്ല. നിരതിശയസുഖസ്വരൂപമായ മുക്തി ജീവബ്രഹ്മൈക്യാനുഭൂതികൊണ്ടു മാത്രമേ സിദ്ധിക്കുകയുള്ളു.'' എന്നാണു് ഈ ശ്ലോകത്തിലെ ആശയം. അതുകൊണ്ടു് മുക്തികാമന്മാരായ എല്ലാവരും ശ്രദ്ധയോടുകൂടി ഉപനിഷത്തത്ത്വങ്ങൾ ഗ്രഹിച്ചു നിത്യവും നിരതിശയവുമായ മുക്തിസുഖം ആസ്വദിക്കുവാൻ പരിശ്രമിക്കേണ്ടതാണു്. ഇതാണു് ഉപനിഷത്പരിശീലനംകൊണ്ടുള്ള പ്രഥമവും പ്രധാനവുമായ ഫലം,

# സൗഹൃദഗീതം

എസ്. വി. സെയ്നുദ്ദീൻ

ഹിന്ദുക്കൾ മുസ്ലീംകൾ ക്രിസ്തുമതസ്ഥരും
ബന്ധുക്കൾ ഒററക്കുടുംബജാതർ
സിക്കുകൾ പാർസികൾ ജൂതരും ജൈനരും
അക്കുടുംബാംഗങ്ങൾതന്നെ നൂനം.

ശ്രീകൃഷ്ണൻ ശ്രീരാമൻ ശ്രീബുദ്ധൻ ശ്രീയേശു
ശ്രീവർദ്ധമാനൻ സൊരാസ്ററർദേവൻ
നോഹയും മോശെയും ദാവീദും സോളമൻ
യോഹന്നാൻ സ്നാപകൻ കൺഫ്യൂഷസും
മുത്തു മുഹമ്മദു മുസ്തഫാ തങ്ങളും
വാഗ്ദത്തദൂതൻ മസീഹ താനും
പാവനപാഠങ്ങൾ മാനവർക്കേകുവാൻ
ദൈവം നിയോഗിച്ച പുണ്യപൂതർ
ആദരിച്ചീടുവിൻ തുല്യമായ് തെല്ലുമേ
ഭേദം നിനയ്ക്കൊലാ ദൂതർ തമ്മിൽ.

ലോകങ്ങളെല്ലാം പടച്ചതാമീശ്വരൻ
ഏകനെന്നോതുന്നു വേദമെല്ലാം.
നാനാമതസ്ഥരാം മാനവരൊക്കെയും
നൂനമാ സ്രഷ്ടാവിൻ സൃഷ്ടിയല്ലോ.
ഉഷ്ണവും ശൈത്യവും ചർമ്മത്തിന്മേലുള്ള
വർണ്ണത്തിൽ മാററം വരുത്തീടവേ,
നാഡിയിലോടുന്ന രക്തമൊരേ വർണ്ണം
പാടില്ല വ്യത്യാസം നമ്മൾ തമ്മിൽ.

നാമങ്ങൾ നല്കുന്ന മാതാപിതാക്കന്മാർ
നാമെന്തു തെററതിൽ ചെയ്തുപോലും ?
യുക്തിവിശ്വാസവുമാദർശബോധവും
വ്യക്തികൾ തങ്ങടെ സ്വന്തകാര്യം.
നന്മയിൽ സത്യത്തിൽ സൗമ്യസ്വഭാവത്തിൽ
മേന്മകൾ തേടണം നേടണം നാം.
സ്രഷ്ടാവിൻ ശ്രേഷ്ഠഗുണങ്ങൾതൻ കീർത്തനം
സൃഷ്ടികളെല്ലാരും പാടണം താൻ.

നാനാമതങ്ങളിൽ വന്നു ജനിക്കുന്ന
മാനവരൊക്കെയുമേകവർഗ്ഗം
ഹൈന്ദവക്രൈസ്തവബൗദ്ധാദി വിശ്വാസ–
ബന്ധങ്ങളെന്തുണ്ടു ശൈശവത്തിൽ ?
അമ്മതൻ പിന്നാലെ പൈതങ്ങൾ പോകുന്നു
അമ്പലത്തിങ്കലോ പള്ളിയിലോ;
ഏതു കാലത്തിലുമേതു മതത്തിലും
ഭൂതലം തന്നിൽ പിറന്നെന്നാലും
സത്യപ്രസ്ഥാനത്തിൽ ചെന്നുറച്ചെങ്കിലേ
ഏത്തിങ്കൽ സ്വസ്ഥത കൊൾവു മർത്ത്യൻ.

ആരായ്വിൻ ആരായ്വിൻ ആരാമം തോറുമേ
നേരെ വിടർന്നൊരാ സത്യസൂനം
ശാന്തിസന്ദായകസൗമ്യപ്രഭാപൂരം
ഏന്തിയുയർന്നീടും ജ്ഞാനതാരം
ആത്മീയപ്പൂന്തണലേകുന്ന മാകന്ദം
ആതങ്കം നീക്കിടും ദ്രുമരന്ദം.
ആയതിന്നാനന്ദം ആനന്ദം മാനവ –
ക്കായതിൻ നിർവൃതി നിർവൃതി താൻ. *

* സത്യദൂതൻ – ജൂൺ 5.

# ബൃഹദാരണ്യകത്തിലെ ചില പാവനദൃശ്യങ്ങൾ

കെ. കേശവൻനായർ

തത്ത്വജ്ഞാനത്തിൻെറ ആദിസ്രോതസ്സുകളാണ് ഉപനിഷത്തുകൾ. ആ പുണ്യസ്രോതസ്സുകളിൽനിന്ന് വിവിധവാങ്മയരൂപത്തിൽ വികസിച്ച ജ്ഞാനഗംഗ ജീവൻെറ സംസാരതാപത്തെ ശമിപ്പിക്കുന്നു.

ബൃഹദാരണ്യകോപനിഷത്ത് യജുർവേദീയമായ കാണ്വശാഖയിലെ വാജസനേയബ്രാഹ്മണത്തിൽ ഉള്ളതാണ്. മററു ഉപനിഷത്തുകളെ അപേക്ഷിച്ച് രൂപത്തിലും ഭാവത്തിലും വളരെ ബൃഹത്താണ് ഇതു്. അരണ്യത്തിൽ വെച്ച് അദ്ധ്യയനം ചെയ്യപ്പെടുന്നതുകൊണ്ട് ഇതിനെ ആരണ്യകം എന്നു പറയുന്നു. അങ്ങനെ ബൃഹത്തും ആരണ്യകവും ആകയാൽ ബൃഹദാരണ്യകം എന്ന പേരിൽ ഇതു് അറിയപ്പെടാൻ ഇടയായി. ശ്രീശങ്കരൻ തൻെറ പ്രൗഢഗംഭീരമായ ഭാഷ്യത്തിൽ ഈ പേരിനെ ഇങ്ങനെ വ്യാഖ്യാനിച്ചിരിക്കുന്നു: ''സേയം ഷഡദ്ധ്യായീ അരണ്യേ അനൂച്യമാനത്വാദാരണ്യകം. ബൃഹത്ത്വാത് പരിമാണതോ ബൃഹദാരണ്യകം.'' ഭാഷ്യകാരൻ ഇവിടെ രൂപനിഷ്ഠമായ വലിപ്പത്തെക്കുറിച്ചേ സൂചിപ്പിച്ചിട്ടുള്ളു എങ്കിലും വാർത്തികകാരനായ സുരേശ്വരാചാര്യൻ ഭാവനിഷ്ഠമായ വൈപുല്യത്തെക്കുറിച്ചും വ്യക്തമാക്കിയിട്ടുണ്ട്: ''ബൃഹത്ത്വാത് ഗ്രന്ഥതോഽർത്ഥാച്ച ബൃഹദാരണ്യകം മതം.'' ഭാഷ്യകാരനായ ശ്രീശങ്കരൻ ഇത്ര വിശാലവും വിശദവും വിവേചനാപൂർണ്ണവുമായ ഒരു ഭാഷ്യം മററു ഉപനിഷത്തുകൾക്കൊന്നുംതന്നെ വിരചിച്ചിട്ടില്ല. അതിനാൽ ശ്രീശങ്കരൻെറ ഉപനിഷദ്ഭാഷ്യങ്ങളിൽ ഇതു് സർവ്വോത്കൃഷ്ടവും സർവ്വാതിശായിയുമായി പ്രശോഭിക്കുന്നു.

ഈ പാവനഗ്രന്ഥത്തിലെ ചില പ്രധാന വിഷയങ്ങളെ സംഗ്രഹരൂപത്തിൽ വിവരിക്കാനാണ് ഇവിടെ ഉദ്ദേശിക്കുന്നതു്. വിശാലഗംഭീരമായ രത്നാകരത്തിൽനിന്ന് മിന്നിത്തിളങ്ങുന്ന ഏതാനും മുത്തുമണികൾ സംഗ്രഹിച്ചു കാഴ്ച വെയ്ക്കുന്ന ഒരു പ്രക്രിയമാത്രമാണ് ഇതു്. ഈ ഉപനിഷത്തിൽ ആകെ ആറദ്ധ്യായങ്ങളും ആറിലുംകൂടി നാല്പത്തിയേഴു ബ്രാഹ്മണങ്ങളും ഉണ്ട്. ഓരോ ബ്രാഹ്മണത്തിലും ഗഹനങ്ങളായ വിവിധവിഷയങ്ങളെപ്പററി വിവരിക്കുന്നുണ്ട്.

ഗ്രന്ഥാരംഭത്തിൽ അശ്വമേധബ്രാഹ്മണമാണ്. വിശ്വപ്രകൃതിയുടെ പ്രതിഭാസങ്ങളായ ഉഷസ്സ്, സൂര്യൻ മുതലായവയെ യജ്ഞീയാശ്വത്തിൻെറ അവയവങ്ങളായി ഭാവനചെയ്തുകൊണ്ടുള്ള ഉപാസനയാണതിലെ വിഷയം. തുടർന്ന് പ്രജാപതിയുടെ പുത്രന്മാരായ ദേവാസുരന്മാർ തമ്മിലുള്ള സ്പർദ്ധയെക്കുറിച്ചു വർണ്ണിക്കുന്നു. ഇന്ദ്രിയങ്ങളുടെ ദൈവാസുരവൃത്തികൾ ദേവാസുരരൂപത്തിൽ സങ്കല്പിക്കപ്പെട്ടിരിക്കുന്നു. ഇന്ദ്രിയങ്ങൾ സ്വാഭാവികമായും ബഹിർമ്മുഖങ്ങളാണ്. അതിനാൽ അവയ്ക്കു പ്രകൃത്യാ വൈഷയികമായ അല്ലെങ്കിൽ ആസുരമായ വൃത്തികളാണുണ്ടാവുക. അതുകൊണ്ട് അസുരന്മാരെ ജ്യേഷ്ഠന്മാരായും ദേവന്മാരെ കനിഷ്ഠന്മാരായും പറഞ്ഞിരിക്കുന്നു. പുണ്യപാപസംസ്കാരങ്ങളിൽ പുണ്യത്തിനു് ഉത്കൎഷവും പാപത്തിന്നപകൎഷവുമാണുള്ളതു്. ശാസ്ത്രവിഹിതമായ കർമ്മങ്ങൾകൊണ്ടും ഉപാസനകൾകൊണ്ടും ദൈവീസമ്പത്തു് വികസിച്ചുവരുന്നു. ഇവയെ നിരസിച്ച് സ്വച്ഛന്ദചാരികളാകുമ്പോഴാണ് ആസുരീസമ്പത്തു് വളർന്നുവരുന്നതു്.

ഒരിക്കൽ ദേവന്മാർ ഉദ്ഗീഥംകൊണ്ട് അസുരന്മാരെ തോല്പിക്കാൻ തീരുമാനിച്ചു. ഉദ്ഗീഥം എന്നതു് ഒരു യാഗത്തിൻെറ അംഗമാണ്. ഇതുകൊണ്ടു ദേവന്മാർ ആസുരീവൃത്തികളെ അടക്കാൻ തീരുമാനിച്ചു. അവർ വാക്ക്, ഘ്രാണം, ചക്ഷുസ്സ്, ശ്രോത്രം, ത്വക്ക് എന്നീ അഭിമാനികളായ ദേവതകളോട് തങ്ങൾക്കു വേണ്ടി ഉദ്ഗാനം ചെയ്യാൻ അപേക്ഷിച്ചു. അവർ സ്വന്തം കർമ്മംവഴി ദൈവീവൃത്തിയുടെ ഉത്കൎഷത്തിനായി ഉദ്ഗാനം ചെയ്തു. എന്നാൽ അതതു കർമ്മങ്ങളുടെ സത്ഫലം അനുഭവിക്കാൻ അവർ ആഗ്രഹിക്കുകയും ചെയ്തു. കർമ്മാനുഷ്ഠാന

വേളയിൽ യജമാനൻ ഫലം അനുഭവിക്കണമെന്നാണ് ഋത്വിക്ക് ആഗ്രഹിക്കേണ്ടതു്. മറിച്ചായാൽ അതു് സ്വാർത്ഥമാണ്; ആസുരീവൃത്തിയുമാണ്. അതുകൊണ്ടു് അവരുടെ കർമ്മം വിഫലമായി. അവസാനമായി മുഖ്യപ്രാണനോടു് ഉദ്ഗാനം ചെയ്യാൻ പറഞ്ഞു. പ്രാണൻ ഉദാരനും അനാസക്തനുമാണ്. അതു് ഏതെങ്കിലും വിഷയത്തെ സ്വയം അനുഭവിക്കുന്നില്ല. അതിൻെറ സഹായത്തോടെ മററിന്ദ്രിയങ്ങൾ വിഷയങ്ങൾ അനുഭവിക്കുകയാണ്. മററിന്ദ്രിയങ്ങൾ ഉറങ്ങിയിരിക്കാം അഥവാ ഉണർന്നിരിക്കാം. എന്നാൽ പ്രാണൻ എപ്പോഴും ഉണർന്നിരിക്കും. അതുകൊണ്ടു്, പ്രാണൻ ഉദ്ഗാനം ചെയ്തപ്പോൾ അസുരന്മാരുടെ ആക്രമണം വിഫലമായി. ദേവന്മാർ വിജയിക്കുകയും ചെയ്തു. ഈ ആഖ്യാനം കൊണ്ടു്, ശ്രുതി താഴെ പറയുന്ന തത്ത്വം പ്രകടമാക്കിയിരിക്കുന്നു: സ്വാർത്ഥമാണ് പാപവൃത്തികൾക്കാധാരം. ഹൃദയത്തിൽ ലേശമെങ്കിലും സ്വാർത്ഥമുണ്ടായാൽ ജീവൻ ഭോഗാസക്തിരൂപമായ പാപബന്ധനത്തിൽനിന്നു് മുക്തമാവില്ല. സ്വാർത്ഥം പാടെ പരിത്യജിച്ചവനെ സാംസാരികപ്രലോഭനങ്ങളൊന്നുംതന്നെ അലട്ടുകയില്ല. രണ്ടാമദ്ധ്യായത്തിൻെറ ആരംഭത്തിൽ അഹങ്കാരിയായ ഗാർഗ്ഗ്യനും അജാതശത്രുവും തമ്മിലുള്ള സംവാദമാണ്. കാശിരാജാവായ അജാതശത്രു തത്ത്വജ്ഞനായിരുന്നു. ഗാർഗ്ഗ്യൻ ജ്ഞാനാഹങ്കാരിയും. ഗാർഗ്ഗ്യൻ അജാതശത്രുവിനെ ബ്രഹ്മതത്ത്വം പഠിപ്പിക്കാൻ പുറപ്പെട്ടു. രാജാവു് അദ്ദേഹത്തിനു് ആയിരം സുവർണ്ണനാണ്യങ്ങൾ സമ്മാനിച്ചു. ആദിത്യൻ തുടങ്ങിയ അഭിമാനികളായ പുരുഷന്മാരിൽ ഗാർഗ്ഗ്യൻ ബ്രഹ്മത്വം ആരോപിച്ചു. രാജാവാകട്ടെ അവയിലെല്ലാം ബ്രഹ്മത്തിൻെറ ആഭാസമാണുള്ളതെന്നും അവയെ ഉപാസിക്കുന്നതുകൊണ്ടു് വിശിഷ്ടമായ ഫലം കിട്ടുകയില്ലെന്നും പറഞ്ഞു് അവയൊന്നും ബ്രഹ്മമല്ലെന്നു നിഷേധിച്ചു. അങ്ങനെ തൻെറ ബുദ്ധിയുടെ ഗതി കുണ്ഠിതമായപ്പോൾ ഗാർഗ്ഗ്യൻെറ അഭിമാനമെല്ലാം നശിച്ചു. അവസാനം അദ്ദേഹം ബ്രഹ്മതത്ത്വം ഉപദേശിക്കാൻ രാജാവിനോടു് അഭ്യർത്ഥിച്ചു. രാജാവു് അദ്ദേഹത്തിൻെറ കൈ പിടിച്ചു് അകത്തേയ്ക്കു പോയി. അവിടെ ഉറങ്ങിക്കിടക്കുന്ന ഒരാളെ സമീപിച്ചു്, പ്രാണാഭിമാനിയായ ചന്ദ്രൻെറ പര്യായപദങ്ങളെക്കൊണ്ടു് സംബോധനചെയ്തു വിളിച്ചു. എന്നാൽ സുപ്തൻ ഉണർന്നില്ല. അപ്പോൾ രാജാവു് അദ്ദേഹത്തെ കൈകൊണ്ടു് പിടിച്ചിളക്കി. സുപ്തൻ ഉണർന്നു. ഈ വിവരണംകൊണ്ടു് ശ്രുതി സൂചിപ്പിക്കുന്ന ആശയം ഇതാണ്. നാമരൂപാദികളിൽ അഭിമാനികളായ ദേവന്മാർ യഥാർത്ഥത്തിൽ ജ്ഞാനസ്വരൂപനായ ആത്മാവല്ല. വിജ്ഞാനാത്മാവു് നാമരൂപാദികളിൽനിന്നു് അതീതനാണ്. സർവ്വവ്യാപിയാണെങ്കിലും ഹൃദയകുഹരത്തിൽ വിശേഷരൂപത്തിൽ അതിൻെറ അഭിവ്യക്തിയുണ്ടു്. എല്ലാററിൻേറയും പ്രേരകനും യഥാർത്ഥഭോക്താവും ആ ആത്മാവാണ്. ഇന്ദ്രിയാഭിമാനികളായ മററു ദേവന്മാരെല്ലാം ആ ആത്മാവിൻെറ വിഭൂതികളാണ്. ആത്മാവിൻെറ സത്തയില്ലെങ്കിൽ അവയ്ക്കൊന്നും ഒരു ശക്തിയുമില്ല.

ഈ അദ്ധ്യായത്തിലെ നാലാമത്തെ ബ്രാഹ്മണത്തിൽ യാജ്ഞവല്ക്യനും മൈത്രേയിയും തമ്മിലുള്ള സംവാദമാണ്. യാജ്ഞവല്ക്യനു് മൈത്രേയി, കാത്യായനി എന്നു് രണ്ടു പത്നിമാരുണ്ടായിരുന്നു. അവരിൽ മൈത്രേയി ബ്രഹ്മവാദിനിയും കാത്യായനി സാധാരണ സ്ത്രീകളെപ്പോലെ പ്രേയഃകാമിനിയുമായിരുന്നു. ഈ ഉപനിഷത്തിൽത്തന്നെ നാലാം അദ്ധ്യായം അഞ്ചാം ബ്രാഹ്മണത്തിൽ ഇവരുടെ കഥ ഒരിക്കൽക്കൂടി പ്രകാരാന്തരേണ വിവരിക്കുന്നുണ്ടു്.

യാജ്ഞവല്ക്യൻ സന്ന്യസിക്കാൻ പോകുമ്പോൾ തൻെറ ഭൌതികസമ്പത്തെല്ലാം പത്നിമാർക്കു് ഭാഗിച്ചുകൊടുക്കാൻ തീരുമാനിച്ചു. ഭാഗത്തിൻെറ പ്രശ്നം വന്നപ്പോൾ കാത്യായനി മൌനം ദീക്ഷിച്ചു. അവൾ പ്രേയഃകാമിനിയാണല്ലോ. സുഖഭോഗങ്ങൾക്കു് ധനം അത്യാവശ്യമാണെന്നാണ് അവളുടെ സങ്കല്പം. എന്നാൽ മൈത്രേയി ഇങ്ങനെ പറഞ്ഞു: ''ധനധാന്യപൂർണ്ണമായ ഈ ഭൂമി മുഴുവനും എനിക്കു കിട്ടിയാൽ ഞാൻ അമൃതയായിത്തീരുമോ?'' യാജ്ഞവല്ക്യൻ മറുപടി പറഞ്ഞു: ''ധനംകൊണ്ടു് അതൊന്നും ആശിക്കേണ്ട. പണക്കാരെപ്പോലെ നിനക്കു് സുഖഭോഗങ്ങളിൽ മുഴുകി ജീവിക്കാം. അത്രമാത്രം.'' മൈത്രേയി പറഞ്ഞു: ''യേനാഹം നാമൃതാ സ്യാം കിമഹം തേന കര്യാം.'' (യാതൊന്നുകൊണ്ടു് എനിക്കു് അമൃതത്വം ഉണ്ടാകില്ലയോ അതുകൊണ്ടെനിക്കു് എന്തു

പ്രയോജനം?) ഇതാണ് വിവേകത്തിൻേറയും വൈരാഗ്യത്തിൻേറയും യഥാൎത്ഥ സ്വരൂപം. ഹൃദയത്തിൽ ഈ ഭാവം ഉണരാത്ത ഒരുവന് ഒരു തരത്തിലും പരമാൎത്ഥതത്ത്വം ഗ്രഹിക്കാൻ കഴിയില്ല. മൈത്രേയിയുടെ ഉത്കടമായ ജിജ്ഞാസ കണ്ടു്, യാജ്ഞവല്ക്യൻ അവൾക്കു് ബ്രഹ്മതത്ത്വം ഉപദേശിച്ചു. അദ്ദേഹം ബ്രഹ്മാത്മൈക്യത്തെക്കുറിച്ചു പ്രതിപാദിച്ചു. സൎവ്വം ബ്രഹ്മമയമായിത്തോന്നുന്ന ഒരാൾക്കു് കൎത്താവു്, കൎമ്മം, കരണം ഇവയുടെയെല്ലാം അഭാവം അനുഭവപ്പെടുന്നു. ആ അവസ്ഥയിൽ ഘ്രാണിക്കുക, കേൾക്കുക, മനനം ചെയ്യുക, അറിയുക തുടങ്ങിയ ഒരു ക്രിയയും ഇല്ല. ആത്മാവു് ഒരിക്കലും ജ്ഞേയമാവുകയില്ല. എന്തുകൊണ്ടെന്നാൽ എല്ലാററിൻേറയും ജ്ഞാതാവു് സ്വയം ആത്മാവു തന്നെയാണു്.

തുടൎന്നു് മധുബ്രാഹ്മണമാണു്. മധു എന്നതു് അനേകം പുഷ്പങ്ങളുടെ സാരം അല്ലെങ്കിൽ കാര്യം ആണു്. പുഷ്പം അതിൻെറ കാരണവും. മധു ഉപകാര്യവും പുഷ്പം ഉപകാരകവുമാണു്. ഈ ഉപകാര്യോപകാരകഭാവമാണു് ഈ ബ്രാഹ്മണത്തിൽ മധു എന്ന പേരിൽ പറയപ്പെട്ടിട്ടുള്ളതു്. പൃഥ്വി, ജലം, അഗ്നി, വായു, ആകാശം, സൂൎയ്യൻ, ചന്ദ്രൻ, വിദ്യുത്തു്, ദിക്കു് തുടങ്ങി എല്ലാ പദാൎത്ഥങ്ങളും അഞ്ചു ഭൂതങ്ങളുടെ കാര്യമാണു്. ഭൂതം അവയുടെ കാരണവുമാണു്. ഇങ്ങനെ അവയെല്ലാം തമ്മിൽ ഉപകാര്യോപകാരകഭാവമാണുള്ളതു്. അതിനാൽ അവ ഒന്നു മറെറാന്നിനു് മധുവാണു്. ഈ ദൎശനം വ്യാവഹാരികമാണു്. എന്നാൽ യഥാൎത്ഥത്തിൽ അവയുടെ അടിസ്ഥാനം ആ ജ്യോതിൎമ്മയനും അമൃതമയനുമായ പുരുഷനാണു്. ആ പുരുഷൻ തന്നെയാണു് അവയുടെ അധ്യാത്മമൂലഭൂതമായ വാസ്തവികസ്വരൂപം. ഈ സ്വരൂപത്തെ നമുക്കു് ആത്മാവെന്നു പറയാം. ഈ ആത്മാവുതന്നെയാണു് അമൃതബ്രഹ്മം. ഇങ്ങനെ ഈ ബ്രാഹ്മണത്തിൽ അധിഷ്ഠാനദൃഷ്ട്യാ സമ്പൂൎണ്ണപ്രപഞ്ചത്തെ ബ്രഹ്മരൂപമായി പ്രതിപാദിച്ചിരിക്കുന്നു. ''ഇന്ദ്രോ മായാഭിഃ പുരുരൂപ ഈയതേ'' എന്ന ശ്രുതിയാൽ, ഈ ആത്മതത്ത്വംതന്നെയാണു് സ്വന്തം മായാശക്തിയാൽ അനേകം രൂപം ധരിച്ചു് ക്രീഡിച്ചുകൊണ്ടിരിക്കുന്നതെന്നു് വ്യക്തമായി പറഞ്ഞിരിക്കുന്നു.

അടുത്ത രണ്ടധ്യായങ്ങൾ യാജ്ഞവല്ക്യകാണ്ഡങ്ങളാണു്. ഇതിൻെറ ആരംഭത്തിൽ ത്തന്നെ ജനകമഹാരാജാവു് നടത്തുന്ന ബഹുദക്ഷിണമായ യാഗത്തിൻെറ വിവരണമാണു്. അവിടെ പാഞ്ചാലത്തിലെ വിദ്വാന്മാരായ ബ്രാഹ്മണരെല്ലാം സന്നിഹിതരായിരുന്നു. ജനകൻ പണ്ഡിതന്മാരോടു് ഇങ്ങനെ പറഞ്ഞു: ''നിങ്ങളിൽ ഏററവും വലിയ ബ്രഹ്മജ്ഞൻ ആരോ അയാൾ എൻെറ ഗോശാലയിലുള്ള സുവൎണ്ണമുദ്രാലംകൃതങ്ങളായ പതിനായിരം പശുക്കൾക്കു് അധികാരിയാണു്.'' അവിടെ കൂടിയിട്ടുള്ള ബ്രാഹ്മണരിൽ ആരുംതന്നെ താൻ ഏററവും വലിയ ബ്രഹ്മജ്ഞനാണെന്നു് ജനകനോടു് പറയാൻ ധൈൎയ്യപ്പെട്ടില്ല. അപ്പോൾ യാജ്ഞവല്ക്യൻ എഴുനേററുനിന്നു് തൻെറ ശിഷ്യനോടു് പതിനായിരം പശുക്കളെ അഴിച്ചുകൊണ്ടുപോകാൻ കല്പിച്ചു. ഇതു് കേട്ടു് ബ്രാഹ്മണർ ക്ഷോഭിച്ചു. നിങ്ങളാണോ വലിയ തത്ത്വജ്ഞാനി എന്നു് അവരിൽ ഒരുവൻ യാജ്ഞവല്ക്യനോടു് ചോദിച്ചു. ഇതിനു് യാജ്ഞവല്ക്യൻ പറഞ്ഞ മറുപടി ഒരു യഥാൎത്ഥമഹാത്മാവിനു് യോജിച്ചതായിരുന്നു. അദ്ദേഹം പറഞ്ഞു: ''ബ്രഹ്മജ്ഞാനിക്കു് നമസ്കാരം. എന്നാൽ എനിക്കാവശ്യം പശുക്കളെയാണു്.'' തുടൎന്നു് അവരിൽ പല പണ്ഡിതന്മാരും യാജ്ഞവല്ക്യനോടു് ചോദ്യങ്ങൾ ചോദിച്ചു. അദ്ദേഹം അതിനെല്ലാം സമുചിതമായ മറുപടി പറഞ്ഞു് അവരെ ശാന്തരാക്കി. അവസാനം ഗാൎഗ്ഗി എഴുനേററു നിന്നു. അവർ ഈ ലോകത്തിലെ സ്ഥൂലരൂപത്തിലുള്ള പൃഥിവ്യാദി കാൎയ്യങ്ങളുടെ കാരണങ്ങളെക്കുറിച്ചു് ചോദിക്കാൻ തുടങ്ങി. യാജ്ഞവല്ക്യൻ അതിനെല്ലാം ഉത്തരം പറഞ്ഞു. അവസാനം ഗാൎഗ്ഗി ബ്രഹ്മലോകത്തിൻെറ കാരണം ഏതാണെന്നു ചോദിച്ചു. ആ ചോദ്യം കുറെ കടന്നുപോയി എന്നുള്ളതുകൊണ്ടു് അതു് പിൻവലിക്കാൻ യാജ്ഞവല്ക്യൻ ആവശ്യപ്പെട്ടു. ഗാൎഗ്ഗി അങ്ങനെ ചെയ്തു. ഏതെങ്കിലും ഒരു വിഷയത്തെ നിൎണ്ണയിക്കാനായി ചൎച്ച നടക്കുമ്പോൾ സംശയമില്ലാത്ത കാര്യത്തെക്കുറിച്ചു് സംശയിക്കുന്നതു് ഒരപരാധമായിട്ടാണു് കണക്കാക്കപ്പെട്ടിട്ടുള്ളതു്. ഈ സാമാന്യനിയമത്തെ ലംഘിച്ചതുകൊണ്ടു് ശാകല്യൻെറ ശിരസ്സുതന്നെ മുറിഞ്ഞുവീണു. ഒമ്പതാം ബ്രാഹ്മണത്തിലാണു് ഇതിനെപ്പററി

വിവരിച്ചിട്ടുള്ളത്. വീണ്ടും യാജ്ഞവല്ക്യൻ അവിടെ കൂടിയിട്ടുള്ള ബ്രാഹ്മണരോട് കുറെ ചോദ്യങ്ങളും ചോദിച്ചു. അവയ്ക്കുത്തരം പറയാൻ ആർക്കും ധൈര്യമുണ്ടായില്ല ഇവിടെ മൂന്നാം അധ്യായം അവസാനിക്കുന്നു.

നാലാമധ്യായത്തിലെ പ്രഥമ ബ്രാഹ്മണത്തിൽ യാജ്ഞവല്ക്യനും ജനകനും തമ്മിലുള്ള സംവാദമാണ്. വാക്ക്, പ്രാണൻ, ചക്ഷുസ്സ് മുതലായവ ബ്രഹ്മമാണെന്നു പറഞ്ഞ പല പണ്ഡിതന്മാരേയും ജനകനറിയാം. യാജ്ഞവല്ക്യൻ അവയിൽ ഓരോന്നിന്റേയും ആയതന (ശരീരം) ത്തേയും പ്രതിഷ്ഠയേയും കുറിച്ചു ചോദിച്ചു. എന്നാൽ താനുമായി ചർച്ചനടത്തിയ ആചാര്യന്മാർ അവയെക്കുറിച്ചൊന്നും പറഞ്ഞതായി ജനകൻ ഓർത്തില്ല. അപ്പോൾ യാജ്ഞവല്ക്യൻ അവയുടെ ശരീരത്തേയും പ്രതിഷ്ഠയേയുംകുറിച്ചു സംസാരിച്ചു. അവയെ ഉപാസിക്കേണ്ട രീതിയെക്കുറിച്ചും അദ്ദേഹം വിവരിച്ചു. ജനകൻ ഓരോ ഉപാസനയുടേയും ഫലത്തെക്കുറിച്ചു കേട്ടപ്പോൾ അതുതന്നെയാണ് പരമപുരുഷാർത്ഥമെന്നു കരുതി യാജ്ഞവല്ക്യന് ആയിരം പശുക്കളെ സമ്മാനിക്കാനാഗ്രഹിച്ചു. യാജ്ഞവല്ക്യൻ പറഞ്ഞു: ''ശിഷ്യനെ കൃതാർത്ഥനാക്കുക എന്നതൊഴിച്ച് ധനം സ്വീകരിക്കുന്നതു് എന്റെ അച്ഛന്റെ സിദ്ധാന്തത്തിനു് വിരുദ്ധമാണ്. അതുകൊണ്ട് ഞാൻ ഈ ദക്ഷിണ സ്വീകരിക്കുന്നില്ല.''

രണ്ടാം ബ്രാഹ്മണത്തിൽ യാജ്ഞവല്ക്യൻ വിരാട്ടിനെ വർണ്ണിച്ചുകൊണ്ട് ആ സർവ്വാത്മാവിനെ പ്രത്യഗാത്മാവിൽ ഉപസംഹരിച്ച് പരബ്രഹ്മവുമായുള്ള അഭേദത്തെക്കുറിച്ച് ജനകനെ ഉപദേശിച്ചു. ജനകൻ കൃതകൃത്യനായി തന്റെ രാജ്യം മുഴുവൻ ഗുരുദേവന്റെ പാദാരവിന്ദങ്ങളിൽ സമർപ്പിക്കുന്നു. അതോടെ ഈ പ്രകരണം അവസാനിച്ചു.

ഈ അധ്യായത്തിലെ മൂന്നും നാലും ബ്രാഹ്മണങ്ങളിലും ജനകനും യാജ്ഞവല്ക്യനും തമ്മിലുള്ള സംവാദംതന്നെയാണ് വിവരിക്കുന്നതു്. പ്രത്യേകിച്ച് ഒന്നിനെക്കുറിച്ചും സംസാരിക്കില്ലെന്ന ഉദ്ദേശത്തോടെയാണ് യാജ്ഞവല്ക്യൻ ജനകനെ സമീപിച്ചതെങ്കിലും അദ്ദേഹം ആവശ്യമുള്ള ചോദ്യങ്ങൾ ചോദിച്ചുകൊള്ളാൻ ജനകന് അനുവാദം കൊടുത്തു. അപ്പോൾ എങ്ങനെയുള്ള ജ്യോതിഃസ്വരൂപനാണ് ഈ പുരുഷൻ എന്നു് ജനകൻ യാജ്ഞവല്ക്യനോട് ചോദിച്ചു. അങ്ങനെ ഇവർ തമ്മിൽ പ്രശ്നോത്തരരൂപത്തിൽ ആത്മതത്ത്വത്തെക്കുറിച്ച് ഈ രണ്ടു ബ്രാഹ്മണങ്ങളിൽ സവിസ്തരം ചർച്ചനടക്കുന്നു. ആത്മാവാണ് പരമമായ ജ്യോതിസ്സ്. അതു് സ്വയംപ്രകാശമാണ്. എല്ലാ വിഷയങ്ങളുടേയും ഭോക്താവാണെങ്കിലും ആത്മാവ് അസംഗമാണ്. സുഷുപ്ത്യവസ്ഥയിൽ അതു് എല്ലാ പ്രപഞ്ചത്തേയും ഉപസംഹരിച്ച് തന്റേതായ ആനന്ദമയരൂപത്തിൽ സ്ഥിതിചെയ്യുന്നു. ആത്മാവ് ദ്രഷ്ടാവിന്റെ ദൃഷ്ടിയും വക്താവിന്റെ ഉക്തിയും ശ്രോതാവിന്റെ ശ്രുതിയും മറ്റെല്ലാമാണ്. അങ്ങനെ ആത്മാവ് എല്ലാററിന്റേയും സ്വരൂപമായതുകൊണ്ട് ഒരിക്കലും അതിനു് അഭാവമില്ല. ഏതെങ്കിലും ഒരു വസ്തുവിന് അസ്തിത്വമുണ്ടെങ്കിൽ അതിന്റെ വാസ്തവിക സ്വരൂപം സ്വയം ആത്മാവുതന്നെയാണ്. അങ്ങനെ നാലാം അധ്യായത്തിന്റെ അവസാനംവരെ യാജ്ഞവല്ക്യൻ ആത്മാവിന്റെ സർവ്വാതിശായിത്വത്തെക്കുറിച്ച് സവിസ്തരം പ്രതിപാദിക്കുന്നു.

അഞ്ചാം അധ്യായത്തിന്റെ പ്രാരംഭം മുതല്ക്ക് ഖിലകാണ്ഡം തുടങ്ങുന്നു. ഇതിൽ പലപ്രകാരത്തിലുള്ള ഉപാസനകളെക്കുറിച്ചു വർണ്ണിക്കുന്നു. തുടക്കത്തിൽത്തന്നെ രസകരമായ ഒരു ആഖ്യാനമാണ്. പ്രജാപതിയുടെ പുത്രന്മാരായ ദേവന്മാരും അസുരന്മാരും മനുഷ്യരും പിതൃഗൃഹത്തിൽ താമസിച്ച് ബ്രഹ്മചര്യം അഭ്യസിക്കയാണ്. അവർ ഉപദേശത്തിനായി പ്രജാപതിയെ സമീപിച്ചു. പ്രജാപതി മൂന്നുകൂട്ടർക്കും 'ദ' എന്ന അക്ഷരം ഉപദേശിച്ചു. ഈ ഒരേ അക്ഷരത്തിൽ നിന്നുതന്നെ മൂന്നുകൂട്ടർക്കും വേണ്ട ഉപദേശം ലഭിക്കുകയും ചെയ്തു. ഭോഗപ്രിയരായ ദേവന്മാർ പ്രജാപതി തങ്ങൾക്ക് ദമമാണ് – ഇന്ദ്രിയനിഗ്രഹം–ഉപദേശിച്ചതെന്നു മനസ്സിലാക്കി. ക്രൂരന്മാരായ അസുരന്മാരാകട്ടെ 'ദ' എന്നതുകൊണ്ട് ദയകാണിക്കാൻ ഉപദേശിച്ചതായിക്കരുതി. ധനലോഭികളായ മനുഷ്യർ 'ദ' എന്നതുകൊണ്ട് ദാനംചെയ്യണമെന്ന ഉപദേശമാണ് ഉൾക്കൊണ്ടതു്. ഇങ്ങനെ അവരവരുടെ പ്രകൃതിയ്ക്കനുസരിച്ച് ഉപദേശം ലഭിച്ചതിൽ അവർ കൃതകൃത്യരായി.

# ജീവന്മുക്തിവിവേകം – 42

ജീ. ബാലകൃഷ്ണൻനായർ

## യോഗികളുടെ നിഷേധവിധികൾ

ബ്രഹ്മനിഷ്ഠനായ യോഗി ഒരു പ്രത്യേക സങ്കേതത്തിൽ സ്ഥിരമായി കഴിഞ്ഞുകൂടുന്നവനായിരിക്കയില്ല. ഒരു യോഗി സ്ഥിരതാമസത്തിനായി ഒരു സങ്കേതം തയാറാക്കിയെന്നു കരുതുക. ക്രമേണ ആ സങ്കേതത്തോടു മമത വന്നിട്ട് അതിന്റെ അഭിവൃദ്ധിയിലും ക്ഷയത്തിലും സുഖദുഃഖരൂപത്തിൽ മനസ്സു ചലിച്ചുപോയെന്നുവരും. അതുകൊണ്ടാണ് ഗൌഡപാദാചാര്യർ ഇങ്ങനെ പ്രഖ്യാപിച്ചിരിക്കുന്നത്.

നിസ്തുതിർന്നിർന്നമസ്കാരോ നിഃസ്വധാകാര ഏവ ച
ചലാചലനികേതശ്ച യതിര്യാദൃച്ഛികോ ഭവേത്.

ആരെയും സ്തുതിക്കുന്നില്ല, ആരെയും നമസ്കരിക്കുന്നില്ല, പിതൃകർമ്മങ്ങളൊന്നും ചെയ്യുന്നില്ല, ഒരിടത്തു സ്ഥിരമായി കഴിഞ്ഞുകൂടുന്നില്ല. അങ്ങനെയുള്ള യതി യദൃച്ഛയാ വന്നുചേരുന്ന എന്തിലും സദാ സന്തുഷ്ടനായിക്കഴിഞ്ഞുകൂടുന്നു. സ്ഥിരതാമസത്തിനു സങ്കേതം അംഗീകരിക്കാതിരിക്കുന്നതുപോലെതന്നെ സ്വർണ്ണംകൊണ്ടുള്ളതോ വെള്ളികൊണ്ടുള്ളതോ ആയ ഭിക്ഷാചമനാദിപാത്രങ്ങൾ തുടങ്ങി ഒന്നുംതന്നെ യതി

---

ആറാം അധ്യായത്തിലെ പ്രഥമകാണ്ഡത്തിൽ ശ്രേഷ്ഠതയെക്കുറിച്ച് ഇന്ദ്രിയങ്ങൾ തമ്മിലുള്ള വിവാദമാണ്. ഓരോ ഇന്ദ്രിയവും തനിക്കാണ് മറ്റുള്ളവയേക്കാൾ പ്രാധാന്യമെന്നു വാദിക്കുന്നു. അവസാനം പ്രാണനാണ് ജയിക്കുന്നത്. രണ്ടാം ബ്രാഹ്മണത്തിൽ ശ്വേതകേതുവിന്റേയും പ്രവഹണന്റേയും ചരിത്രം വിവരിക്കുന്നു. ശ്വേതകേതു കേവലം ശാസ്ത്രം അഭ്യസിച്ച് താൻ വലിയ വിദ്വാനാണെന്ന് അഭിമാനിച്ചു. വിജ്ഞാനത്തിന്റെ വെന്നിക്കൊടി പാറിക്കാനുള്ള ഉദ്ദേശത്തോടെ അദ്ദേഹം പാഞ്ചാലരാജാവായ പ്രവഹണന്റെ അടുത്തെത്തി. ശ്വേതകേതു വലിയ അഹംഭാവിയാണെന്നു മനസ്സിലാക്കിയ രാജാവ് അദ്ദേഹത്തോട് അഞ്ചു ചോദ്യങ്ങൾ ചോദിച്ചു. ജീവിതമരണങ്ങളെക്കുറിച്ചുള്ളതായിരുന്നു ചോദ്യങ്ങൾ. അവയിൽ ഒന്നിനും ഉത്തരം പറവാൻ ശ്വേതകേതുവിന് കഴിഞ്ഞില്ല. അപ്പോൾ അദ്ദേഹം വിഷണ്ണനായി തന്റെ പിതാവും ഗുരുവുമായ ആരുണിയെ സമീപിച്ചു. പ്രശ്നങ്ങൾക്ക് സമുചിതമായ ഉത്തരം കണ്ടെത്താൻ ആരുണിക്കും കഴിഞ്ഞില്ല. പിന്നീട് പിതാവും പുത്രനും പ്രവഹണനെ സമീപിച്ച് ആ പ്രശ്നങ്ങൾക്ക് ഉത്തരം ഉപദേശിക്കാൻ അഭ്യർത്ഥിച്ചു. പ്രവഹണൻ അവർക്ക് പഞ്ചാഗ്നിവിദ്യ ഉപദേശിച്ചു. ഇതിനെക്കുറിച്ച് ഛാന്ദോഗ്യോപനിഷത്തിലും വിവരിക്കുന്നുണ്ട്. ശാഖാഭേദമനുസരിച്ച് ഒരേ വിദ്യയെക്കുറിച്ചു വിവിധസ്ഥാനങ്ങളിൽ ഉല്ലേഖമുണ്ടാകാം.

മൂന്നും നാലും ബ്രാഹ്മണങ്ങളിൽ ശ്രീമന്ഥകർമ്മത്തേയും പുത്രമന്ഥകർമ്മത്തേയും കുറിച്ചുള്ള വിവരണമാണ്. ഈ രണ്ടു കർമ്മങ്ങളും പരസ്പരം ബന്ധമുള്ളവയാണ്. ഇതിന്റെ മുഖ്യമായ പ്രയോജനം സത്പുത്രപ്രാപ്തിയാണ്. അഞ്ചാം ബ്രാഹ്മണത്തിൽ ഖിലകാണ്ഡത്തിന്റെ ആചാര്യപരമ്പരയെക്കുറിച്ചുള്ള വർണ്ണനയോടെ ഈ ഉപനിഷത്ത് പരിസമാപിക്കുന്നു.

ബൃഹദാരണ്യകത്തെ അനുവാചകർക്കു പരിചയപ്പെടുത്തുകമാത്രമാണിവിടെ ചെയ്തത്. ഇതിലെ പ്രതിപാദനശൈലി സുവ്യവസ്ഥിതവും യുക്തിയുക്തവുമാണ്. മുകളിൽ വിവരിച്ച രീതിയിൽ ഇതിൽ ഈരണ്ടധ്യായങ്ങൾക്ക് മധുകാണ്ഡം, യാജ്ഞവല്ക്യകാണ്ഡം, ഖിലകാണ്ഡം എന്ന് നാമകരണം ചെയ്തിരിക്കുന്നു. ഇവയിൽ മധുകാണ്ഡത്തിലും ഖിലകാണ്ഡത്തിലും പ്രാധാന്യേന ഉപാസനകളെക്കുറിച്ചുള്ള വിവരണമാണ്. യാജ്ഞവല്ക്യകാണ്ഡത്തിൽ ജ്ഞാനത്തെക്കുറിച്ച് പ്രതിപാദിക്കുന്നു.

അംഗീകരിക്കുന്നില്ല. ലോഹനിർമ്മിതങ്ങളായ പാത്രങ്ങൾ യതിക്കു പാത്രങ്ങളല്ലതന്നെ. മനുവും ഈ അഭിപ്രായം പ്രകടമാക്കിയിട്ടുണ്ട്. മണ്ണ്, തടി, മുള ഇവകൊണ്ടുണ്ടാക്കിയ പാത്രങ്ങളാണ് യോഗിക്കു പററിയവ. ബോധായനൻ പറയുന്നതു്: യോഗി സ്വയം പറിച്ചെടുത്തതോ, തറയിൽ വീണുകിടക്കുന്നതോ ആയ വൃക്ഷപത്രങ്ങളിൽവേണം ഭക്ഷണം കഴിക്കാനെന്നാണ്. ലോഹനിർമ്മിതപാത്രങ്ങളിൽ ഭക്ഷണം കഴിക്കുന്ന യോഗി മലം ഭക്ഷിക്കുന്നവനെപ്പോലെ നിഷിദ്ധനാണ്. അതുപോലെ പരമഹംസനായ യോഗി അനുയായികളെ സമ്പാദിക്കുകയോ ശിഷ്യവർഗ്ഗത്തെ കൂട്ടപിടിക്കുകയോ ചെയ്യുന്നില്ല. പൂർണ്ണസാക്ഷാത്കാരാനുഭവം കൊതിക്കുന്നയാൾ തനിയേ സഞ്ചരിക്കുകയാണു വേണ്ടതു്. സിദ്ധിമാത്രം കൊതിക്കുന്നയാൾ ഒന്നും സ്വീകരിക്കുന്നില്ല. ഒന്നും ഉപേക്ഷിക്കുന്നുമില്ല. പരമഹംസനായ യോഗിയുടെ വൈശിഷ്ട്യങ്ങൾ മേധാതിഥിയും വിവരിച്ചിട്ടുണ്ട്. യോഗി ചെയ്യാൻ പാടില്ലാത്ത ആറുകൂട്ടം അദ്ദേഹം എണ്ണിപ്പറഞ്ഞിട്ടുണ്ട്. യോഗി ആസനമോ ഭിക്ഷാപാത്രമോ സ്വീകരിക്കുന്നില്ല. ധനം സഞ്ചയിക്കുകയോ ശിഷ്യന്മാരെ കൂട്ടപിടിക്കുകയോ ചെയ്യുന്നില്ല. പകലുറങ്ങുന്നതും വൃഥാ സംഭാഷണം ചെയ്യുന്നതും യോഗിക്കു ചേർന്നതല്ല. മഴക്കാലം വിട്ടു് യോഗി ഒരു ദിവസത്തിലധികം ഒരു ഗ്രാമത്തിലോ അഞ്ചു ദിവസത്തിലധികം ഒരു പട്ടണത്തിലോ താമസമുറപ്പിക്കുന്നതാണ് ആസനപരിഗ്രഹം. ഏതെങ്കിലും ലോഹപാത്രം ഭിക്ഷാടനത്തിനംഗീകരിക്കുന്നതാണ് പാത്രഗ്രഹണം. നിയമം അനുവദിച്ചിട്ടുള്ള ദണ്ഡാദിയൊഴിച്ച് മറെറന്തെങ്കിലും ഭാവിയിലെ ഉപയോഗത്തിനായി സൂക്ഷിക്കുന്നതാണ് സഞ്ചയം. ശുശ്രൂഷയ്ക്കു വേണ്ടിയോ ലാഭമുണ്ടാക്കാനോ പൂജയ്ക്കായോ യശസ്സു നേടാനോ ശിഷ്യന്മാരെ അംഗീകരിക്കുന്നതാണ് ശിഷ്യസംഗ്രഹം. കാരുണ്യംനിമിത്തം ഒരാൾക്കു ശിഷ്യത്വം നൽകുന്നതു ശിഷ്യസംഗ്രഹമായി കണക്കാക്കേണ്ടതില്ല. വിദ്യയാണ് പകൽ; അവിദ്യ രാത്രിയാണ്. വിദ്യയാൽ അലസത വരുന്നതാണ് പകലുറക്കം. ആദ്ധ്യാത്മികചർച്ച വിട്ടു് സ്തുതി, അനുഗ്രഹം, പ്രശ്നപ്രതിവചനം ഇവയിലൊക്കെ ഏർപ്പെടുന്നതാണ് വൃഥാലാപം. ശിഷ്യജനത്രൂപത്തിൽ ആളുകളെ അംഗീകരിക്കരുതെന്നു മാത്രമല്ല കാണുകപോലും ചെയ്യരുതു്. അങ്ങനെയായാൽ അതു ബന്ധകാരണമായിത്തീരും. യോഗി അനുഷ്ഠിക്കാൻ പാടില്ലാത്ത വേറെയും ചിലതു് സ്മൃതി വിവരിക്കുന്നുണ്ട്. സ്ഥാവരം, ജംഗമം, ബീജം, തൈജസം, വിഷം, ആയുധം ഈ ആറു കൂട്ടം യോഗി മലമൂത്രങ്ങളെപ്പോലെ പരിത്യജിക്കേണ്ടതാണ്. രസായനവിദ്യ, മന്ത്രവാദം, ജ്യോതിഷം, കൊടുക്കൽ വാങ്ങൽ, കലാശില്പങ്ങൾ ഇവയെ പരദാരംപോലെ കരുതി വർജ്ജിക്കേണ്ടതാണ്. ലൗകികവൈദികവ്യവഹാരങ്ങളെ ആസ്പദമാക്കിയാണ് യോഗി വർജ്ജിക്കേണ്ട കാര്യങ്ങളെ ഇതുവരെ വിവരിച്ചതു്. ഇനി യോഗി എല്ലാ തരത്തിലും വർജ്ജിക്കേണ്ട കാര്യങ്ങൾ എടുത്തു കാട്ടുകയാണ് അടുത്ത സൂത്രത്തിൽ:

''ആബാധകഃ ക ഇതി ചേദാബാധകോഽസ്ത്യേവ; യസ്മാദ് ഭിക്ഷുർഹിരണ്യം രസേന ദൃഷ്ടം ചേത് സ ബ്രഹ്മഹാ ഭവേത്; യസ്മാദ് ഭിക്ഷുർഹിരണ്യം രസേന സ്പൃഷ്ടം ചേത് സ പൗല്കസോ ഭവേത്; യസ്മാദ്ഭിക്ഷുർഹിരണ്യം രസേന ഗ്രാഹ്യം ചേത് സ ആത്മഹാ ഭവേത്; തസ്മാദ് ഭിക്ഷുർഹിരണ്യം ന ദൃഷ്ടം ച ന സ്പൃഷ്ടം ച ന ഗ്രാഹ്യം ച.''

''സർവ്വഥാ വർജ്ജ്യമായ എന്തെങ്കിലുമുണ്ടോ എന്നു ചോദിച്ചാലുണ്ട്, ഒരു ഭിക്ഷു സാഭിലാഷം സ്വർണ്ണത്തെ നോക്കിയാൽ അവൻ ബ്രഹ്മഹന്താവായി ഭവിക്കും. സാഭിലാഷം സ്വർണ്ണത്തെ സ്പർശിച്ചാൽ മ്ലേച്ഛനായിത്തീരും. സാഭിലാഷം സ്വർണ്ണത്തെ ഗ്രഹിച്ചാലോ ആത്മഹന്താവാണ്. അതുകൊണ്ടു് ഭിക്ഷു സുവർണ്ണം അഭിലാഷപൂർവ്വം കാണുകയോ തൊടുകയോ ഗ്രഹിക്കുകയോ ചെയ്തുകൂടാ'' ഇതാണ് സൂത്രതാത്പര്യം. ഒരു യോഗിക്കു് സുവർണ്ണം സർവ്വഥാ പരിത്യാജ്യമെന്നർത്ഥം. സുവർണ്ണത്തിൽ ആസക്തി വരികയും അതു സമ്പാദിക്കാനും സൂക്ഷിക്കാനും യത്നിക്കുകയും ചെയ്യുന്ന യോഗി ആ യത്നം സാധൂകരിക്കാനായി പ്രപഞ്ചമിഥ്യാത്വം വെളിപ്പെടുത്തുന്ന വേദാന്തഭാഗങ്ങളെ ദൂഷിച്ചു എന്നു വരും. സുവർണ്ണാദിയുടെ സത്യത്വത്തെ അംഗീകരിക്കുകയും ചെയ്യും. അതോടെ ശാസ്ത്രസിദ്ധമായ അദ്വിതീയ ബ്രഹ്മവസ്തു ആ യോഗിയാൽ ഹനിക്കപ്പെട്ടതിനു തുല്യമായി ഭവിക്കുന്നു. അങ്ങനെയാണയാൾ ബ്രഹ്മഹന്താവായിത്തീരുന്നതു്. സ്മൃതി ഇങ്ങനെ ഘോഷിക്കുന്നു:

ബ്രഹ്മ നാസ്തീതി യോ ബ്രൂയാത്
ദ്വേഷ്ടി ബ്രഹ്മവിദം ച യഃ
അഭൂതബ്രഹ്മവാദീ ച
ത്രയസ്തേ ബ്രഹ്മഘാതകാഃ.

ബ്രഹ്മമില്ലെന്നു പറയുന്നവനും ബ്രഹ്മജ്ഞനെ ദ്വേഷിക്കുന്നവനും പ്രപഞ്ചവും ബ്രഹ്മവും രണ്ടെന്നു കാണുന്നവനും ബ്രഹ്മഘാതകന്മാരാണ്. ബ്രഹ്മഘാതകൻ സർവ്വധർമ്മബഹിഷ്കൃതനായി ഭവിക്കുന്നു. അഭിലാഷപൂർവ്വം സുവർണ്ണം സ്പർശിക്കുന്നവൻ മ്ലേച്ഛനായി പതിക്കുന്നു. ഇക്കാര്യവും സ്മൃതി വ്യക്തമാക്കിയിട്ടുണ്ട്:

പതത്യസൗ ധ്രുവം ഭിക്ഷുർ
യസ്യ ഭിക്ഷോർദ്വയം ഭവേത്
ധീപൂർവ്വം രേതഉത്സർഗ്ഗോ
ദ്രവ്യസംഗ്രഹ ഏവ ച.

അറിഞ്ഞുകൊണ്ട് രേതസ്സു കളയുക, സമ്പത്തു സംഗ്രഹിക്കുക ഇതു രണ്ടും ചെയ്യുന്ന സന്ന്യാസി നിശ്ചയമായും പതിക്കും. അഭിലാഷപൂർവ്വം സുവർണ്ണം ഗ്രഹിക്കുന്നതു ആത്മഹനനത്തിനു തുല്യമാണ്. ആത്മാവ് അസംഗനും ബോധസ്വരൂപനുമാണ്. ഹിരണ്യാദി ദ്രവ്യങ്ങളിൽ ഭോക്തൃത്വമംഗീകരിക്കുന്നയാൾ ആത്മാവിൻെറ അസംഗത്വം നഷ്ടപ്പെടുത്തുകയാണ്. അതുതന്നെയാണാത്മഹനനം. ആത്മാവിനു് അന്യഥാത്വം വരുത്തുന്നതു് സർവ്വപാപസംഗ്രഹത്തിനു തുല്യമാണ്. മഹാഭാരതത്തിൻെറ പ്രഖ്യാപനം നോക്കുക:

യോഽന്യഥാ സന്തമാത്മാനം
അന്യഥാ പ്രതിപദ്യതേ
കിം തേന ന കൃതം പാപം
ചോരേണാത്മാപഹാരിണാ.

സ്വാനുഭവസ്വരൂപമായി വിളങ്ങുന്ന ആത്മാവിനെ ജഡസമ്പർക്കംകൊണ്ട് അന്യഥാ കാണുന്നവൻ ആത്മാപഹാരിയായ ചോരനാണ്. അവൻ ചെയ്യാത്ത പാപമൊന്നും ഈ ലോകത്തില്ല. ആത്മഹന്താവിനു് സുഖലേശമില്ലാത്ത ദുഃഖമയമായ ലോകങ്ങൾ അനുഭവവിഷയമാകുമെന്നും ശ്രുതി ഘോഷിക്കുന്നു:

അസൂര്യാ നാമ തേ ലോകാ
അന്ധേന തമസാഽവൃതാഃ
താംസ്തേ പ്രേത്യാഭിഗച്ഛന്തി
യേ കേ ചാത്മഹനോ ജനാഃ.

കൂരിരുട്ടുകൊണ്ടു നിറഞ്ഞ ആസുരലോകങ്ങളുണ്ട്. ആത്മഹന്താക്കൾക്കു് ആ ലോകങ്ങളെ അഭിമുഖീകരിക്കേണ്ടിവരുന്നു. നേരത്തെ സ്വർണ്ണദർശനത്തെക്കുറിച്ചു പറഞ്ഞിടത്തു് സ്വർണ്ണത്തെക്കുറിച്ചുള്ള ശ്രവണവും സംഗ്രഹിച്ചിട്ടുണ്ട്. സ്പർശനംകൊണ്ടു് കഥനവും സംഗ്രഹിക്കുന്നു. ഗ്രഹണംകൊണ്ടു് വ്യവഹാരവും. ദർശനം, സ്പർശനം, ഗ്രഹണം എന്നിവപോലെതന്നെ അഭിലാഷപൂർവ്വം സ്വർണ്ണത്തിൻെറ വൃത്താന്തശ്രവണം, ഗുണകഥനം, ക്രയവിക്രയാദി വ്യവഹാരം ഇവയെല്ലാംതന്നെ പതനഹേതുക്കളാണെന്നു ചുരുക്കം. അതുകൊണ്ടു് അവയെല്ലാം ഭിക്ഷു വർജ്ജിക്കേണ്ടതാണ്. ഈ വിധമുള്ള ഹിരണ്യവർജ്ജനത്തിൻെറ ഫലമെന്തെന്നത്രേ ഇരുപത്തിരണ്ടാം സൂത്രം പ്രഖ്യാപിക്കുന്നത്.

''സർവ്വേ കാമാ മനോഗതാ വ്യാവർത്തന്തേ ദുഃഖേനോദ്വിഗ്നഃ സുഖേ നിസ്പൃഹസ്ത്യാഗോ രാഗേ സർവ്വത്ര ശുഭാശുഭയോരനഭിസ്നേഹോ ന ദ്വേഷ്ടി ന മോദതേ ച സർവ്വേഷാമിന്ദ്രിയാണാം ഗതിരുപരമതി യ ആത്മന്യേവാവതിഷ്ഠതേ.'' ഇതാണിരുപതാം സൂത്രം.

''മനോഗതങ്ങളായ എല്ലാ കാമങ്ങളും ഒഴിഞ്ഞുമാറുന്നു; ദുഃഖത്തിൽ കുണ്ഠിതമില്ല: സുഖം കൊതിക്കാതെ രാഗം ത്യജിക്കാം, ശുഭാശുഭങ്ങളെ ഒരുപോലെ കാണാം; ഒന്നിലും ദ്വേഷമില്ല, തോഷവുമില്ല; ഇന്ദ്രിയങ്ങളുടെയെല്ലാം ബഹിഃപ്രസരം പൂർണ്ണമായും ശമിക്കുന്നു; സദാ ആത്മനിഷ്ഠനായിത്തന്നെ കഴിയുന്നു.'' ഇതാണ് സൂത്രതാത്പര്യം.

പുത്രൻ, ഭാര്യ, വസ്തുവകകൾ ഇവയൊക്കെ ആസ്പദമാക്കിയുള്ള എല്ലാ കാമങ്ങളും ധനത്തെ ആശ്രയിക്കുന്നതുകൊണ്ടു് ധനം ത്യജിക്കുകയാണെങ്കിൽ ഈ കാമങ്ങൾക്കു് മനസ്സിൽ ഇടമില്ലാതാകും. അങ്ങനെ അവ വിട്ടുപോകും. കാമങ്ങൾ വിട്ടുപോയാൽ പിന്നെ കർമ്മഗതിയനുസരിച്ചു വന്നുചേരുന്ന ദുഃഖസുഖങ്ങളിൽ കുണ്ഠിതത്തിനോ കൊതിക്കോ അവകാശമുണ്ടാകുന്നില്ല. സ്ഥിതപ്രജ്ഞവിവരണത്തിൽ ഇക്കാര്യം വ്യക്തമാക്കിയിട്ടുണ്ടല്ലോ. ഈ ലോകത്തെ സുഖദുഃഖങ്ങൾ വിക്ഷേപഹേതുക്കളാണെന്നു കണ്ടു്, പരലോകവിഷയങ്ങളിൽപോലും രാഗത്യാഗം വന്നുചേരുന്നു. ഇഹലോകസുഖത്തിൽ കൊതിയുള്ളവനു മാത്രമേ അതിനെ ദൃഷ്ടാന്തമാക്കിക്കൊണ്ടു്, പരലോകസുഖത്തിലും രാഗമുണ്ടാകാനിടയുള്ളൂ. അതുകൊണ്ടു് ഇഹലോകവിരക്തനു

കുട്ടികളോട്

# ദൈവദശകം

## പ്രശാന്താനന്ദസ്വാമി

കുട്ടികളേ, ഇന്നു് നിങ്ങൾക്കു മനസ്സിലാകുന്നതും നിങ്ങൾ മനസ്സിലാക്കേണ്ടതും കാണാതെ പഠിക്കേണ്ടതുമായ ഒരു ചെറുകൃതിയെ പരിചയപ്പെടുത്തിത്തരാനാണു് ഞാൻ ഉദ്ദേശിക്കുന്നതു്. ശ്രീനാരായണഗുരുദേവന്റെ ആ കൃതിയുടെ പേരു് ദൈവദശകം എന്നാണു്. നമ്മിൽ അധികം പേരും രാവിലെയും സന്ധ്യയ്ക്കും നാമം ചൊല്ലുന്നവരാണല്ലോ. ചിലർ സിനിമാപാട്ടു പാടിയും കേട്ടും സിനിമ കണ്ടും ചീട്ടു കളിച്ചും സമയം കളയാറുണ്ടെന്ന കാര്യം മറ്റുള്ളവർ അറിയേണ്ട. അറിഞ്ഞാൽ മോശം. ഒന്നു തീർച്ചയാണു്. സന്ധ്യാസമയം ഈശ്വരപ്രാർത്ഥനയ്ക്കുള്ളതാണു്.

എന്താണു് പ്രാർത്ഥന? കൈനീട്ടി ദൈന്യത പ്രകടിപ്പിച്ചു് സ്വത്തിനും സ്ഥാനമാനങ്ങൾക്കും

---

പരലോകവിരക്തി സ്വാഭാവികമായിത്തന്നെ ഉണ്ടാകും. അങ്ങനെ വരുമ്പോൾ ഇഹപരലോകങ്ങളിൽ ശുഭാശുഭരൂപത്തിൽ അനുകൂലപ്രതികൂലവിഷയങ്ങൾ വന്നു ചേരുന്നിടത്തു് മനസ്സിനു് തുല്യഭാവം സംഭവിക്കുന്നതാണു്. ഇതുതന്നെയാണു് ദ്വേഷമില്ലായ്മ. ശുഭാശുഭങ്ങളിൽ തുല്യഭാവനയുള്ള യോഗി അശുഭകാരിയായ പുരുഷനെ ദ്വേഷിക്കുന്നില്ല. ശുഭകാരിയായ പുരുഷനെ കണ്ടിട്ടു് വിശേഷിച്ചു സന്തോഷിക്കുന്നുമില്ല. ദ്വേഷസന്തോഷങ്ങളില്ലാത്തയാൾ സദാ ആത്മനിഷ്ഠനായിത്തന്നെ വർത്തിക്കുന്നു. അങ്ങനെയുള്ളയാളിന്റെ എല്ലാ ഇന്ദ്രിയങ്ങളുടെയും പ്രവർത്തനം നിലയ്ക്കുന്നു. ഇന്ദ്രിയപ്രവർത്തനം പാടേ നിലച്ചാൽ നിർവ്വികല്പസമാധിസ്ഥിതിക്കു പിന്നെ ഒരിക്കലും തടസ്സമുണ്ടാകുന്നതല്ല. പരമഹംസന്മാരുടെ സ്ഥിതിയെന്തെന്നു നേരത്തേ വിസ്തരിച്ചു പറഞ്ഞിട്ടുണ്ടു്. ഇവിടെ ഹിരണ്യനിഷേധവിവരണത്തിൽ അതൊന്നുകൂടി സ്പഷ്ടമാക്കിയെന്നേയുള്ളു.

ഇരുപത്തിരണ്ടാം സൂത്രംകൊണ്ടു് ഉപനിഷത്തു് വിദ്വത്സന്ന്യാസപ്രകരണം ഉപസംഹരിക്കുകയാണു്; ''യത്പൂർണ്ണാനന്ദൈകബോധഃ തത്ബ്രഹ്മാഹമസ്മീതി കൃതകൃത്യോ ഭവതി കൃതകൃത്യോ ഭവതി.''

പൂർണ്ണാനന്ദബോധസ്വരൂപമായ ബ്രഹ്മം തന്നെയാണു് ഞാൻ എന്നനുഭവിച്ചു് പരമഹംസൻ കൃതകൃത്യനായിത്തീരുന്നു.

ബ്രഹ്മം പൂർണ്ണാനന്ദബോധസ്വരൂപമാണെന്നു വേദാന്തശാസ്ത്രം സംശയാതീതമായി തെളിയിച്ചിട്ടുണ്ടു്. ആ വസ്തുതന്നെയാണു് താനെന്നനുഭവിക്കുന്ന യോഗിയുടെ കൃതകൃത്യത എടുത്തു പറയേണ്ട കാര്യമില്ലല്ലോ. സ്മൃതി ഇങ്ങനെ ഘോഷിക്കുന്നു:

ജ്ഞാനാമൃതേന തൃപ്തസ്യ
കൃതകൃത്യസ്യ യോഗിനഃ
നൈവാസ്തി കിഞ്ചിത് കർത്തവ്യം
അസ്തി ചേന്ന സ തത്ത്വവിത്

ജ്ഞാനാമൃതം പാനംചെയ്തു കൃതകൃത്യനായ യോഗിക്കു് ഇനി കർത്തവ്യമൊന്നും അവശേഷിക്കുന്നില്ല. കർത്തവ്യമവശേഷിക്കുന്നുവെന്നു വന്നാൽ അയാൾ തത്ത്വവിത്തല്ലെന്നു ധരിക്കേണ്ടതാണു്.

ഇത്രയും കഴിഞ്ഞു് ശ്രീ വിദ്യാരണ്യസ്വാമികൾ കൃതി ഇങ്ങനെ ഉപസംഹരിക്കുന്നു:

ജീവന്മുക്തിവിവേകേന
തമോഹാർദ്ദം നിവാരയൻ
പുമർത്ഥമഖിലം ദേയാത്
വിദ്യാതീർത്ഥമഹേശ്വരഃ

ജീവന്മുക്തി വേർതിരിച്ചു കാട്ടി ഹൃദയാന്ധകാരം നീക്കി വിദ്യാതീർത്ഥമഹേശ്വരൻ പുരുഷാർത്ഥം മുഴുവൻ നേടിത്തന്നു് അനുഗ്രഹിക്കുമാറാകട്ടെ.

ജീവന്മുക്തിവിവേകം കഴിഞ്ഞു.

വേണ്ടി, പിച്ചക്കാരെപ്പോലെ, ഇരക്കുകയാണോ പ്രാർത്ഥന! 'എനിക്കു വേണ്ടതെല്ലാം തന്നാൽ ഞാൻ അങ്ങയെ പാടിപ്പുകഴ്ത്താം' എന്നു പറഞ്ഞ് കച്ചവടം നടത്തുകയാണോ പ്രാർത്ഥന! ദേവനെ അടിമുതൽ മുടിവരെ വർണ്ണിച്ചിട്ട്, ഓരോ വരിക്കും എണ്ണിപ്പെറുക്കി ധനമാനങ്ങളും പുത്രപൗത്രാദികളും വേണമെന്നു പറഞ്ഞ് ഒരു വലിയ ലിസ്ററു തയാറാക്കലാണോ പ്രാർത്ഥന? അല്ലേ അല്ല. ഇപ്പോൾ നമുക്ക് നമ്മെക്കുറിച്ചു തന്നെ അറിഞ്ഞുകൂടാ. അതാണ് നാം അറിയേണ്ടത്. ആ അറിവ് ഈശ്വരനെക്കുറിച്ചുള്ള അറിവും കൂടിയാണ്. ആ അറിവു നേടി ഭഗവത് പദം പ്രാപിക്കാൻ സഹായിക്കുന്ന ആശയങ്ങൾ ഉൾക്കൊള്ളുന്ന സ്തുതികളാണ് പ്രാർത്ഥന. നിത്യസുഖത്തിലേയ്ക്കുള്ള സുഗമവും സുഖകരവുമായ രാജപാതയാണത്. ശ്രീനാരായണഗുരുദേവൻെറ കവിതകളെല്ലാംതന്നെ അത്തരം രാജവീഥികളാണ്. ദൈവദശകം അവയുടെ തലപ്പത്തു നില്ക്കുന്നു. ഉപനിഷത്തുകൾപോലെ പരിപാവനവും ആശയഗംഭീരവുമാണത്. അതേ സമയം അതിലളിതവുമാണ്.

ഈ ലോകം കാനൽജലംപോലെ തോന്നൽ മാത്രമാണെന്നും ഈശ്വരനല്ലാതെ മറെറാന്നും ഇല്ലെന്നും പറഞ്ഞാൽ നമുക്ക് ഒന്നും മനസ്സിലാവില്ല. നമുക്ക് ഈ ലോകം സത്യമാണ്; നാമും സത്യമാണ്. ആ വിശ്വാസം തെററാണെന്ന് ശ്രീനാരായണഗുരുദേവൻ പറയുന്നില്ല. നമ്മെ നാം നില്ക്കുന്നിടത്തേയ്ക്ക് ഇറങ്ങിവന്ന് കൈയ് പിടിച്ചുയർത്തുകയാണ് അദ്ദേഹം ആദ്യത്തെ ശ്ലോകത്തിലൂടെ ചെയ്യുന്നത്.

> ദൈവമേ കാത്തുകൊൾകങ്ങ്
> കൈവിടാതിങ്ങു ഞങ്ങളെ
> നാവികൻ നീ ഭവാബ്ധിക്കൊ–
> രാവിവൻതോണി നിൻപദം. 1

ഇതാണ് ആദ്യത്തെ ശ്ലോകം. ദൈവമേ, ഈ ലോകം ഒരു പെരുങ്കടൽപോലെ ഭയങ്കരമാണ്. ദുർഗ്ഗുണങ്ങളും ദുഃഖങ്ങളുമാകുന്ന ദുഷ്ടജന്തുക്കൾ നിറഞ്ഞ വൻകടൽ! നന്മതിന്മകളും സുഖദുഃഖങ്ങളും ഞങ്ങൾക്ക് തിരിച്ചറിയുവാൻ കഴിയുന്നില്ല. നന്മയാണെന്നു കരുതി തിന്മയെ ഞങ്ങൾ ചിലപ്പോൾ കേറിപ്പിടിക്കുന്നു; അതുപോലെ സുഖമാണെന്നു കരുതി ദുഃഖത്തേയും. ഉപേക്ഷിക്കേണ്ട പല ദുർഗ്ഗുണങ്ങളെക്കുറിച്ചും ഞങ്ങൾക്കറിയാം. അവ ഉപേക്ഷിക്കേണ്ടതാണെന്ന് ഉറപ്പുണ്ട്. പക്ഷേ മനസ്സിൻെറ ദുർബലത പലപ്പോഴും അതിനു് അനുവദിക്കുന്നില്ല. പേടിച്ചും വിറച്ചും നീന്തിത്തുടിച്ചും ഞങ്ങൾ ഈ അലകടലിൽ കിടന്നുഴലുകയാണ്. ഭഗവൻ, അവിടുന്നു ഞങ്ങളെ കൈവിടരുതേ. അവിടുന്നു കൈവിട്ടാൽ യാതൊരു രക്ഷയും ഇല്ല. അവിടുത്തെ തൃപ്പാദമാകുന്ന ആവിക്കപ്പലിൽ ഏററി ഇരുത്തിയാലും. ഇതിൻെറ കപ്പിത്താനും അവിടുന്നാണല്ലൊ. ഞങ്ങളുടെ തെററുകളും കുററങ്ങളും പൊറുത്ത്, സർവ്വ ഉത്തരവാദിത്വവും ഏറെറടുത്ത് ഞങ്ങളെ മറുകരെ എത്തിയ്ക്കണേ.

> ഒന്നൊന്നായെണ്ണിയെണ്ണിത്തൊ-
> ട്ടെണ്ണും പൊരുളൊടുങ്ങിയാൽ
> നിന്നിടും ദൃക്കുപോലുള്ളം
> നിന്നിലസ്പന്ദമാകണം. 2

നമ്മൾ കഴിഞ്ഞ ദിവസം കാനൽജലത്തെക്കുറിച്ച് പറഞ്ഞത് ഓർമ്മയുണ്ടല്ലോ. മരുഭൂമിയിൽ എരിവെയിലത്ത് വെള്ളം അലയടിച്ചുയരുന്നതുപോലെതന്നെ തോന്നും. വാസ്തവത്തിൽ അവിടെ അലയോ വെള്ളമോ ഉണ്ടോ? ഉള്ളതു മരുഭൂമി മാത്രം. അതുപോലെ നാം ഈ ലോകത്തിൽ കാണുന്ന വസ്തുക്കളും ജീവരാശികളും ലോകംതന്നെയും വിശകലനം ചെയ്തുനോക്കിയാൽ തോന്നൽ മാത്രമാണെന്നു തെളിയും. പക്ഷേ ഒന്ന് നിത്യവും സത്യവുമായി ശേഷിക്കും – ഈശ്വരൻ. മരുഭൂമിയിൽ കണ്ട ജലരാശി എവിടെയാണ് ഉണ്ടായതും, ലയിച്ചതും? മനസ്സിൽ. അതുപോലെ, അല്ലയോ ഭഗവാനെ, എൻെറ മനസ്സും അങ്ങയിൽ ലയിച്ച് ചേരണം. മറെറാരിടത്തും ഈ മനസ്സ് തെണ്ടിത്തിരിയാൻ ഇടയാകരുതേ.

> അന്നവസ്ത്രാദി മുട്ടാതെ
> തന്നു രക്ഷിച്ചു ഞങ്ങളെ
> ധന്യരാക്കുന്ന നീയൊന്നു–
> തന്നെ ഞങ്ങൾക്കു തമ്പുരാൻ. 3

ചിത്രം വരയ്ക്കാൻ ചുമരു കൂടിയേ കഴിയൂ. അതുപോലെ, മനസ്സിനെ ഭഗവാനിൽത്തന്നെ ലയിപ്പിക്കാൻ ശ്രമിക്കുന്ന ഭക്തനു് ഒന്ന് കൂടിയേ കഴിയൂ – ആരോഗ്യമുള്ള ശരീരം. അതിനു വേണ്ട ആഹാരവും വസ്ത്രവും വേണ്ട സമയത്തു

തരുന്ന അവിടുന്നാണ് ഞങ്ങളുടെ ഏക രക്ഷകൻ; മററാരുമല്ല.

അന്നന്നത്തെ ആഹാരത്തിനുവേണ്ടിയുള്ള യാചനയല്ല ഈ പ്രാർത്ഥനയിൽ. ആവശ്യത്തിനുള്ളതെല്ലാം തന്നു രക്ഷിക്കുന്ന ഭഗവാനെ സ്മരിക്കുന്ന, ദൃഢവിശ്വാസവും കൃതജ്ഞതയും രേഖപ്പെടുത്തുന്നു. യാചകന് വേണ്ടതു കിട്ടിയാൽ തരുന്നവനെ മറക്കും. അതു് അടിമയുടെ സ്വഭാവമാണ്. ഭക്തനാകട്ടെ കിട്ടിയ വസ്തുവിലല്ല, തന്നവനിലാണ് പ്രേമവും ശ്രദ്ധയും. അതു് യജമാനന്റെ ലക്ഷണമാണ്. ആ തന്റേടമാണ് ഈ വരികളിൽ മുഴങ്ങിക്കേൾക്കുന്നതു്.

ആഴിയും തിരയും കാററും
ആഴവും പോലെ, ഞങ്ങളും
മായയും നിൻ മഹിമയും
നീയു,മെന്നുള്ളിലാകണം.

കടൽ, അതിന്റെ ആഴം, അതിലെ തിരമാലകൾ, തിരയുണ്ടാക്കുന്ന കാററു് ഇവയെല്ലാം ഒത്തുചേർന്നതാണ് അലയടിച്ചു് ഇരമ്പിമറിയുന്ന കടൽ ആലോചിച്ചുനോക്കിയാൽ ആഴിയും ആഴവും തിരയും കാററും വേറെവേറെയല്ല. എല്ലാം ഒന്നുതന്നെ. അതുപോലെ, അല്ലയോ ഭഗവാനേ, അവിടുന്നും അവിടുത്തെ മഹിമയും പ്രപഞ്ചകാരണമായ മായയും ഞങ്ങളും പലതല്ല, ഒന്നാണ്. ഈ ബോധം ഞങ്ങളിൽ ദൃഢമാക്കേണമേ. അങ്ങയിൽനിന്നു്, അകന്നതാണ് ഞങ്ങൾ എന്ന ബോധമാണല്ലോ ഞങ്ങൾക്കു ദുഃഖകാരണം.

നീയല്ലോ സൃഷ്ടിയും സ്രഷ്ടാ–
വായതും സൃഷ്ടിജാലവും
നീയല്ലോ, ദൈവമേ സൃഷ്ടി–
ക്കുള്ള സാമഗ്രിയായതും. 5

നല്ല ഉറക്കം. ഉറക്കത്തിൽ ഒരു സ്വപ്നം കണ്ടു – കുട്ടുകാരൻ ഒരു ആനയെ വാങ്ങിയെന്നു്. കൂട്ടുകാരൻതന്നെ ആനപ്പുറത്തുകയറി വരുന്നതും കണ്ടു. നല്ല ചന്തമുള്ളൊരു കൊച്ചാന! പെട്ടെന്നു് ആന അലറിക്കൊണ്ടൊരു ചാട്ടം. കൂട്ടുകാരൻ പൊത്തോന്നു താഴെ. ഒരലച്ച്! ഉറങ്ങിയവൻ ഞെട്ടിയുണന്നു. ഉണന്നു നോക്കിയപ്പോൾ കൂട്ടുകാരനുമില്ല, ആനയുമില്ല. വാസ്തവത്തിൽ സ്വപ്നത്തിൽ കണ്ട ആനയും കൂട്ടുകാരനും എവിടെനിന്നാണ് ഉണ്ടായതു്, എവിടെയാണ് ലയിച്ചതു് – മനസ്സിൽനിന്നു്, മനസ്സിൽതന്നെ. കണ്ടതും മനസ്സിൽത്തന്നെ. വേറൊരു വാക്കിൽ പറഞ്ഞാൽ മനസ്സാണ് ആനയായതും കൂട്ടുകാരനായതും. അതുപോലെ, ഹേ ഭഗവൻ, അങ്ങല്ലാതെ മറെറാന്നും ഈ ലോകത്തിൽ ഇല്ല. എല്ലാം ഭഗവന്മയം! സൃഷ്ടിക്കുക എന്ന ക്രിയയും സൃഷ്ടികർത്താവും സൃഷ്ടിക്കാനുള്ള ഉപകരണങ്ങളും എല്ലാം അവിടുന്നുതന്നെ.

നീയല്ലോ മായയും മായാ–
വിയും മായാവിനോദനും
നീയല്ലോ മായയെ നീക്കി
സായുജ്യം നല്കുമാര്യനും. 6

സാധാരണ നാം ഈ ലോകത്തിൽ കാണുന്ന സുഖങ്ങളെല്ലാം സത്യമാണെന്നും അതു ശരിക്കും ആസ്വദിക്കണമെന്നും നമ്മെക്കൊണ്ടു തോന്നിപ്പിക്കുന്നതാണ് മായയുടെ പ്രത്യേകത. ആ മായയും അതിനെ സൃഷ്ടിക്കുന്ന മായാവിയും, അതിന്റെ ആസ്വാദകനും, മായയുടെ ഉള്ളുകള്ളികൾ വെളിപ്പെടുത്തി നമ്മെ മായാമോഹത്തിൽ നിന്നു രക്ഷിക്കുന്ന കാരുണ്യവാരിധിയായ മഹാചാര്യനും അവിടുന്നുതന്നെയാണ്.

നീ സത്യം ജ്ഞാനമാനന്ദം
നീതന്നെ വത്തമാനവും
ഭൂതവും ഭാവിയും വേറ–
ല്ലോതും മൊഴിയുമോക്കിൽ നീ. 7

ഈ ലോകത്തിൽ ഈശ്വരനല്ലാതെ മറെറാന്നുമില്ല എന്നു് നാം കണ്ടുകഴിഞ്ഞു. ഉള്ളതു് ഈശ്വരൻ മാത്രം. മറെറല്ലാം തോന്നൽ, അസത്യം. അതുകൊണ്ടു് ഭഗവാനേ, അവിടുന്നാണ് സത്യം. അവിടുന്ന് സത്യമാണെന്നുള്ള അറിവാണ് ജ്ഞാനം. ആ ശരിയായ അറിവിൽ നിന്നുണ്ടാകുന്നതാണ് ആനന്ദം. ഇങ്ങനെയുള്ള സത്യം, ജ്ഞാനം, ആനന്ദം ഇവയും അവിടുന്നുതന്നെയാണ്. ഭൂതം ഭാവി വത്തമാനം എന്നു് വേർതിരിച്ചറിയപ്പെടുന്ന കാലവും അങ്ങല്ലാതെ മറെറാന്നുമല്ല. എന്തിനധികം! ഈ സത്യം പറയാൻ ഞാൻ ഉപയോഗിച്ച പദങ്ങൾപോലും അവിടുന്നാണ്.

അകവും പുറവും തിങ്ങും
മഹിമാവാന്ന നിൻ പദം
പുകഴ്ത്തുന്നു ഞങ്ങളങ്ങേ
ഭഗവാനേ ജയിക്കുക. 8

ഒരു പഞ്ചസാരത്തരി മുഴവൻ മധുരമാണ്. —അകവും പുറവും ഇടയുമെല്ലാം. മധുരമല്ലാതൊന്നും അതിലില്ല. പഞ്ചസാരത്തരിയിലെ മാധുര്യംപോലെ പ്രപഞ്ചം മുഴവൻ നിറഞ്ഞിരിക്കുന്നതാണ് അവിടുത്തെ മഹിമ. ആ ദിവ്യമഹിമയെ ഞങ്ങൾ വീണ്ടും വീണ്ടും വാഴ്ത്തുന്നു. അങ്ങനെയെങ്കിലും തിന്മകൾ നീങ്ങി ഞങ്ങളുടെ മനസ്സു ശുദ്ധമാകട്ടെ, അവിടുത്തെ തൃപ്പാദസേവയ്ക്കു യോഗ്യമാകട്ടെ. അവിടുന്നും അവിടുത്തെ മഹിമയും ജയിക്കട്ടെ.

ജയിക്കുക മഹാദേവ
ദീനാവനപരായണ
ജയിക്കുക ചിദാനന്ദ
ദയാസിന്ധോ ജയിക്കുക. 9

മഹാദേവനും ദീനരക്ഷകനും ആനന്ദസ്വരൂപനും ദയാസിന്ധുവുമായ അവിടുന്നു ജയിക്കട്ടെ!

ആഴമേറും നിൻ മഹസ്സാ-
മാഴിയിൽ ഞങ്ങളാകവേ
ആഴണം വാഴണം നിത്യം
വാഴണം വാഴണം സുഖം. 10

ഭഗവൻ, അവിടുത്തെ മഹിമയാകുന്ന ആഴിയുടെ ആഴത്തിൽ ചെന്നു ലയിക്കുവാൻ ഞങ്ങളെ അനുഗ്രഹിച്ചാലും. ആഴിയുടെ മുകളിലെ കാററും കോളും അലയടിയും കണ്ടു ഭ്രമിച്ചു കഴിയുന്ന ഞങ്ങൾ ആ ആഴത്തിൽ അലിഞ്ഞുചേർന്നെങ്കിലേ ഭ്രമം തീരൂ, സ്വതന്ത്രരാവൂ. ദുഃഖത്തിന്റെ കരിനിഴൽ ഇല്ലാത്ത സുഖം അപ്പോഴേ അനുഭവിക്കാനാവൂ. അതുതന്നെയാണ് മോക്ഷം. അതിനു ഞങ്ങളെ അർഹരാക്കിയാലും.

കുട്ടികളെ, ഇതാണ് ദൈവദശകം. അതിന്റെ ആഴത്തിലേയ്ക്കു് നാം കടന്നില്ല. പുറമേനിന്നു് ഒന്നു നോക്കിയെന്നു മാത്രം. ഇതാണ് പ്രാർത്ഥന. ഇത്തരം പ്രാർത്ഥനകളാണ് നമ്മുടെ അന്തരീക്ഷത്തിൽ അനുദിനം അലയടിക്കേണ്ടതു്. ഏതെങ്കിലും ഒരു ദേവന്റെ കണ്ണും മൂക്കും വർണ്ണിച്ചിട്ട്, പണവും സ്ഥാനമാനങ്ങളും കൂലിയായി ചോദിക്കുന്ന പ്രാർത്ഥനക്കാർക്ക് ഇത്തരം പ്രാർത്ഥന ഇഷ്ടപ്പെട്ടുവെന്നു വരില്ല. ദൈവദശകം പോലുള്ള മഹത്തായ കൃതികളും മഹത്ജീവിതത്തിന്റെ ഒരു ഉത്തമമാതൃകയും നമുക്കു സംഭാവന ചെയ്ത ശ്രീനാരായണഗുരുദേവനെ എത്ര വാഴ്ത്തി സ്തുതിച്ചാലും മതിയാകുമെന്നു് തോന്നുന്നില്ല. ശ്രീരാമകൃഷ്ണസ്മരണയോടുകൂടി ആ തൃപ്പാദങ്ങളിൽ നമുക്കു് സാഷ്ടാംഗപ്രണാമം ചെയ്യാം.

അടുത്ത ദിവസം ശ്രീ ചട്ടമ്പിസ്വാമി തിരുവടികളുടെ കഥ പറയാം.

---

# പുസ്തകാഭിപ്രായം

## മനുഷ്യനും മൂല്യങ്ങളും

ഗ്രന്ഥകർത്താ: എ. അടപ്പൂർ
വിതരണം: നാഷണൽ ബുക്ക്സ്റ്റാൾ, കോട്ടയം.
പേജ്: 248 + VIII. വില: 7. 50.

കുറെ നാളുകളായി ക്രിസ്തുമതത്തിലും ക്രിസ്തീയ പുരോഹിതന്മാരിലും വന്നുകൊണ്ടിരിക്കുന്ന മാററങ്ങൾ ശ്രദ്ധേയങ്ങളാണ്. പോപ്പ് ജോണിന്റെ "ഭൂമിയിൽ സമാധാനം" എന്ന ചാക്രികലേഖനം പുറത്തുവന്നതോടെ ഈ മാററം കൂടുതൽ ദ്രുതഗതിയിലായി. ക്രിസ്തുവിൽക്കൂടി മാത്രമേ ഈശ്വരനെ പ്രാപിക്കാൻ കഴിയൂ, ക്രിസ്തുവിൽ വിശ്വസിച്ചാൽ മാത്രമേ മോക്ഷം ലഭിക്കൂ, എന്ന പരമ്പരാഗതവിശ്വാസത്തിന്റെ മേൽ മററു മതങ്ങളോടു കാണിച്ചിരുന്ന തിരസ്കാരമനോഭാവത്തിന്നു് ഇന്നു് ഉലച്ചിൽ വന്നിട്ടുണ്ടു്. മതമെന്നാലെന്തെന്നും, മതത്തിന്റെ ലക്ഷ്യം എന്താണെന്നും കുറച്ചുകൂടി വിശാലമായി ചിന്തിക്കാൻ തുടങ്ങിയ യുവവൈദികരുടെ എണ്ണം വർദ്ധിച്ചുവരുന്നതു് മതസൗഹാർദ്ദം വർദ്ധിപ്പിക്കുന്നതിനും പരസ്പരവിശ്വാസവും സഹകരണവും ഉണ്ടാക്കുന്നതിനും സഹായിക്കുമെന്നുള്ളതിന് രണ്ടു പക്ഷമില്ല. റവ: ഫാദർ എ. അടപ്പൂർ എഴുതിയ 'മനുഷ്യനും മൂല്യങ്ങളും' എന്ന ഗ്രന്ഥം വായിക്കുന്നവർക്ക് ഇക്കാര്യം വ്യക്തമായും മനസ്സിലാകും. മതമെന്നാൽ ബാഹ്യമായ പൂജയോ, ആചാരങ്ങളോ അനുഷ്ഠാനങ്ങളോ ഒന്നുമല്ലെന്നും, മനുഷ്യനിൽ നിലീനമായിക്കിടക്കുന്ന ആദ്ധ്യാത്മികതയുടെ പ്രതിസ്ഫുരണമാണെന്നും എത്രയോ വർഷങ്ങൾക്കു മുമ്പ് ഭാരതത്തിലെ ഋഷിമാർ പറഞ്ഞുവെച്ചിരുന്നു. പിന്നീട് വിവേകാനന്ദസ്വാമികളെപ്പോലുള്ളവർ ലോ

കത്തിലെമ്പാടും ഈ ആശയം വാരിവിതറി. പക്ഷെ ഇപ്പോഴാണ് ജനങ്ങൾ അതു മനസ്സിലാക്കിവരുന്നതു്.

സയൻസ് മതത്തിനെതിരാണെന്നു് വിശ്വസിക്കുന്ന ഒരു വിഭാഗമാളുകളുണ്ടു്. ശാസ്ത്രം മതത്തിനെതിരല്ലെന്നു മാത്രമല്ല മതപഠനത്തിനു സഹായകമാണെന്നുകൂടി ശ്രീ അടപ്പൂർ സ്ഥാപിക്കുന്നു. ഇന്നു് സമൂഹത്തിൽ പടർന്നുപിടിച്ചിരിക്കുന്ന അസ്വാസ്ഥ്യതയെക്കുറിച്ചും, യുവതലമുറയെ പിടികൂടിയിരിക്കുന്ന 'അലർജി'യെക്കുറിച്ചും ആഴത്തിൽ ചിന്തിക്കുന്ന ലേഖകൻ അവയുടെ കാരണങ്ങൾ കണ്ടുപിടിക്കുക മാത്രമല്ല, തക്കതായ പ്രതിവിധികൾ നിർദ്ദേശിക്കുകകൂടി ചെയ്യുന്നുണ്ടു്. ഒന്നാമത്തെ ലേഖനത്തിൽ 'മനുഷ്യനും മൂല്യങ്ങളും' ചർച്ച ചെയ്യുന്നു. ശാസ്ത്രയുഗത്തിൽ മാറിവരുന്ന മൂല്യനിർണ്ണയങ്ങളെക്കുറിച്ചും, അതിനു കൊടുക്കുന്ന വ്യാഖ്യാനങ്ങളെക്കുറിച്ചും, പ്രതിപാദിച്ചശേഷം 'ശാശ്വതമൂല്യ'മെന്തായിരിക്കണമെന്നു് അദ്ദേഹം വിലയിരുത്തുന്നു. 'ഈശ്വരൻ മരിച്ചോ ?' എന്ന രണ്ടാമത്തെ ലേഖനത്തിൽ ഈശ്വരൻ മരിച്ചുവെന്നഭിപ്രായപ്പെടുന്ന നീഷെയുടെയും മാർക്സിന്റെയും മററും അഭിപ്രായങ്ങളെ നിശിതമായി വിമർശിച്ചതിന്നുശേഷം യുക്ത്യതീതമായ വിശ്വാസത്തിലും ജീവിതാർപ്പണത്തിലും പ്രതിഷ്ഠിതമായ ഈശ്വരോന്മുഖതയിൽ ജീവിക്കേണ്ടതിന്റെ ആവശ്യകതയെ അദ്ദേഹം ഉറപ്പിച്ചുപറയുന്നു. ആദ്ധ്യാത്മികതയെക്കാൾ സാമൂഹ്യവും രാഷ്ട്രീയവുമായ ചിന്തകൾക്കു് മുൻതൂക്കം നല്കിക്കൊണ്ടെഴുതിയ ''അന്നത്തെ സ്വപ്നങ്ങളും ഇന്നത്തെ യാഥാർത്ഥ്യങ്ങളും'' ''സ്വതന്ത്രഭാരതത്തിൽ ആദ്ധ്യാത്മികരംഗം'' എന്നീ ലേഖനങ്ങൾ ഇന്നു ഭാരതത്തിനെന്തുപററി എന്നറിയാൻ ആഗ്രഹിക്കുന്നവർ വായിക്കേണ്ടതാണു്. ''എക്സ്പോ 67'' നെക്കുറിച്ചു് വിജ്ഞാനപ്രദവും രസാവഹവുമായൊരു ലേഖനം ചേർത്തിരിക്കുന്നതു് മനുഷ്യനെയും അവന്റെ ലോകത്തെയും കുറിച്ചു് കൂടുതൽ അറിവു നല്കുന്നു. അവസാനത്തെ മൂന്നു ലേഖനങ്ങൾ ക്രിസ്തുമതത്തെ കേന്ദ്രമാക്കി എഴുതിയിരിക്കുന്നവയാണെങ്കിലും എല്ലാവരും അറിഞ്ഞിരിക്കേണ്ട കാര്യങ്ങളാണു്.

ചുരുക്കത്തിൽ ചിന്തിക്കാൻ വക നല്കുന്ന 10 ഉപന്യാസങ്ങളുടെ സമാഹാരമാണ 'മനുഷ്യനും മൂല്യങ്ങളും.' പ്രൗഢമായ ശൈലിയിൽ വിഷയങ്ങൾ വിശദമായി വിവരിക്കുവാനും ഓരോ വിഷയത്തിന്റെയും അഗാധതലങ്ങളിലേയ്ക്കിറങ്ങിച്ചെന്നു് വിവിധ വശങ്ങൾ നോക്കിക്കാണാനുമുള്ള ഗ്രന്ഥകാരന്റെ സാമർത്ഥ്യം പ്രത്യേകം പ്രസ്താവ്യമാണു്. എല്ലാ ലേഖനങ്ങളിലും സ്ഥായിയായി നില്ക്കുന്ന ആശയം ഇതാണു്: ''അപ്പംകൊണ്ടു മാത്രമല്ല മനുഷ്യൻ ജീവിക്കുന്നതു്. സുഭിക്ഷതയ്ക്കോ സാമ്പത്തികസമത്വത്തിനോ തൃപ്തിപ്പെടുത്താൻ കഴിയാത്ത എന്തോ മനുഷ്യനിലുണ്ടു്. നിത്യതയ്ക്കും പൂർണ്ണതയ്ക്കുമായുള്ള മനുഷ്യന്റെ ദാഹമാണതു്. അതിനു ശമനമുണ്ടാകണമെങ്കിൽ അനാദ്യന്തനും സ്നേഹസ്വരൂപനുമായ ഈശ്വരനെ കണ്ടെത്തുകയും സ്നേഹിക്കുകയും വേണം. ശാസ്ത്രമാർഗ്ഗാധിഷ്ഠിതമായ നിഗമനമല്ല ഈശ്വരോന്മുഖത. യുക്ത്യതീതമായ വിശ്വാസവും ജീവിതാർപ്പണവുമത്രെ അതിന്റെ കാതൽ.''

— പി. എൻ. ഗോപാലകൃഷ്ണൻ.

## ശ്രീനാരായണഗുരുദേവസുപ്രഭാതം

**ഗ്രന്ഥകർത്താ:** വാഴടി കേശവക്കുറുപ്പ് എം. എ.

**വ്യാഖ്യാതാ:** എ. വി. ശങ്കരൻ എം. എ.

**പ്രകാശകർ:** ശ്രീനാരായണ പബ്ലിഷിങ് ഹൌസ്, ചെമ്പഴന്തി, തിരുവനന്തപുരം — 17.

പേജ് 50 വില 1ക.

'കേരളത്തിൽ സാമൂഹ്യവും ആദ്ധ്യാത്മികവുമായ മഹത്തായ വിപ്ലവത്തിനു് രൂപം നൽകിയ ശ്രീനാരായണഗുരുദേവന്റെ ദിവ്യത്വം നിറഞ്ഞ വ്യക്തിത്വം' ശരിക്കും കണ്ടറിഞ്ഞ ഒരു കവിയാണു് ശ്രീ കേശവക്കുറുപ്പ്. അദ്ദേഹത്തിന്റെ ഭക്തിനിർഭരമായ ഹൃദയത്തിന്റെ ബഹിഃപ്രകാശനമാണു് ഈ സ്തോത്രം. ഭക്തന്റെ ജീവിതം ധന്യമാക്കിത്തീർക്കുവാൻ വേണ്ടി സുപ്രഭാതം നൽകുവാനുള്ള പ്രാർത്ഥനയിലാണു് ഓരോ ശ്ലോകവും അവസാനിക്കുന്നതു്. സത്യദർശിയായ ഗുരുദേവന്റെ ജീവിതത്തിലെ പ്രധാനങ്ങളായ പല സംഭവങ്ങളെയും അനുഭൂതികളെയും ഉൾക്കൊള്ളിച്ചുകൊണ്ടുള്ള തത്ത്വദർശനപ്രധാനമായ ഈ കൃതിയുടെ ഭാവാർത്ഥം മുഴുവൻ വ്യക്തമാക്കിക്കൊണ്ടുള്ള ശ്രീ ശങ്കരന്റെ വ്യാഖ്യാനവും ഗുരുദേവഭക്തന്മാർക്കു് വലിയൊരനുഗ്രഹമാണു്. ശ്രീനാരായണഗുരുദേവനെപ്പോലുള്ള ആദ്ധ്യാത്മികമഹാപുരുഷന്മാരുടെ സന്ദേശം കൂടുതൽ കൂടുതലായി പ്രചരിക്കേണ്ട ഈ കാലഘട്ടത്തിൽ ഇങ്ങനെയുള്ള കൃതികൾ ഏററവും സ്വാഗതാർഹങ്ങളാണു്. ശ്രീനാരായണഭക്തന്മാർക്കു് നിത്യപാരായണത്തിന്നു് പററിയ ഒരു നല്ല സ്തോത്രമാണിതു്.

— എം. എസ്.

---

**ആശ്രമത്തിൽവെച്ചു് മാസംതോറും നടത്താറുള്ള ഏകദിന അന്തര്യോഗം ആഗസ്റ്റ് 10—ാം തീയതി ഞായറാഴ്ചയായിരിക്കും.**

# പ്രബുദ്ധകേരളം




ഉത്തിഷ്ഠത! ജാഗ്രത! പ്രാപ്യ വരാൻ നിബോധത!

| | | |
|---|---|---|
| വാല്യം 60 | 1975 സെപ്തംബർ | ലക്കം 9 |

## അമൃതവാണി

ആ ഭഗവാൻ പല രൂപത്തിലും ആരാധിക്കപ്പെട്ടുവരുന്നു. ആരെ ഭാഗവതകർത്താവ് അവതാരമെന്നു വിളിച്ചുമാത്രം തൃപ്തിപ്പെട്ടില്ലയോ അദ്ദേഹത്തെക്കുറിച്ചാണ് ഞാൻ പറയുന്നത്. ഭാഗവതകാരൻ പറയുന്നു: ''മററവതാരങ്ങൾ ഭഗവാൻെറ അംശങ്ങൾമാത്രം; കൃഷ്ണനാകട്ടെ ഭഗവാൻ താൻതന്നെയാണ്.'' ആശ്ചര്യസന്ന്യാസിയും ആശ്ചര്യഗൃഹസ്ഥനും ഒത്തുചേൻ ഒരാളായിരുന്നു കൃഷ്ണൻ ഏററവും വിസ്മയകരമാംവണ്ണം അദ്ദേഹത്തിനു രജസ്സ്, പ്രതാപം, ഉണ്ടായിരുന്നു. അതോടൊപ്പം ഏററവും വിസ്മയകരമായ ത്യാഗത്തിൻെറ ഒത്ത നടുവിലാണ് അദ്ദേഹം ജീവിച്ചതു്. ഗീത പഠിക്കുംവരെ കൃഷ്ണനെ മനസ്സിലാക്കുക സാധ്യമല്ല; കാരണം, സ്വന്തം ഉപദേശത്തിൻെറ മൂർത്തീഭാവമായിരുന്നു അദ്ദേഹം. ഗീതോപദേഷ്ടാവായ കൃഷ്ണൻ സ്വജീവിതത്തിലാകമാനം ആ ദിവ്യഗീതത്തെ മൂർത്തിമത്താക്കി. അനാസക്തിയുടെ മഹത്തായ ദൃഷ്ടാന്തമായിരുന്നു അദ്ദേഹം. കൃഷ്ണൻ തൻെറ സിംഹാസനം വെടിഞ്ഞിട്ടു പിന്നെ അതിനെപ്പററി ചിന്തിച്ചേയില്ല. ഭാരതനേതാവായ അദ്ദേഹത്തിൻെറ നിർദ്ദേശമനുസരിച്ചു രാജാക്കന്മാർ സ്വന്തം സിംഹാസനങ്ങൾ വെടിഞ്ഞു: എങ്കിലും ഒരിക്കലും സ്വയം രാജാവാകാൻ അദ്ദേഹം ആഗ്രഹിക്കുന്നില്ല. ഗോപികളോടു ചേൻ ലീലാലോലനായിക്കഴിഞ്ഞ വെറും കൃഷ്ണനാണ് അവിടുന്ന്. എന്നും അതേ കൃഷ്ണൻ. അഹോ! ആ ജീവിതത്തിലെ ഏററവും അത്ഭുതവും ദുർഗ്രഹവുമായ ഒരു ഘട്ടം! അതു് അങ്ങേ അററത്തെ ബ്രഹ്മചര്യവും പരിശുദ്ധിയും കൈവന്നവനല്ലാതെ മററാരും മനസ്സിലാക്കാനേ ഒരുമ്പെടരുതു്. മനോജ്ഞമായ വൃന്ദാവനലീലയിൽ അന്യാപദേശീകരിച്ചു പ്രകാശിപ്പിച്ചതു പ്രേമത്തിൻെറ അത്ഭുതവ്യാപകതയാണ്. പ്രേമോന്മത്തരാകാത്തവക്ക്, പ്രേമചഷകം പലവുരു പകന്നൊഴിക്കാത്തവക്ക്, ഇതു മനസ്സിലാക്കുക സാദ്ധ്യമല്ല! ഗോപികളുടെ ആ ഉത്കട പ്രേമതാപം ആക്കു മനസ്സിലാക്കാൻ കഴിയും? അവരുടെ പ്രേമം ആദർശത്തിൻെറ തനി മൂർത്തിയായിരുന്നു: മററൊന്നും അതാവശ്യപ്പെട്ടില്ല. സ്വർഗ്ഗത്തെപ്പോലും കൂട്ടാക്കാത്ത പ്രേമം! സുഹൃത്തുക്കളേ, സഗുണേശ്വരനും നിർഗ്ഗുണേശ്വരനും തമ്മിലുള്ള വൈരുദ്ധ്യത്തിനു പററിയ ഒരേ ഒരു സമാധാനം ഇവിടെ ഈ ഗോപീപ്രേമത്തിലേ കണ്ടെത്തിയിട്ടുള്ളു.

—വിവേകാനന്ദസാഹിത്യസർവ്വസ്വം III. 148.

# ഗീതാചാര്യനായ ശ്രീകൃഷ്ണൻ

**മൃഡാനന്ദസ്വാമി**

സത്യവും സനാതനവും നിർഗ്ഗുണവും നിരാകാരവും സർവ്വാത്മാവും സർവ്വാന്തര്യാമിയുമായ സച്ചിദാനന്ദസ്വരൂപം ഭക്താനുഗ്രഹത്തിന്നു വേണ്ടി ലീലാമാനുഷവിഗ്രഹം സ്വീകരിച്ചു ഭൂമിയിലവതരിക്കുന്നുവെന്നു നാം വിശ്വസിക്കുന്നു. അധർമ്മത്തെ നശിപ്പിച്ച് ധർമ്മസംസ്ഥാപനം ചെയ്യുക എന്നുള്ളതാണ് അവതാരത്തിന്റെ ഉദ്ദേശം. അങ്ങനെയുള്ള അവതാരങ്ങൾ ആവശ്യമനുസരിച്ച് യഥാകാലം ഉണ്ടായിക്കൊണ്ടിരിക്കുന്നുണ്ടെങ്കിലും അവയിൽ പ്രധാനമായിട്ടുള്ളതു് പത്തെണ്ണമാണെന്നു ഭക്തന്മാർ വിശ്വസിച്ചുവരുന്നു. അവയിൽ ശ്രേഷ്ഠതമമായിട്ടുള്ള പൂർണ്ണപുണ്യാവതാരമാണ് ശ്രീകൃഷ്ണഭഗവാൻ. ചിങ്ങമാസത്തിൽ അഷ്ടമിയും രോഹിണിയും ചേരുന്നനാൾ ശ്രീകൃഷ്ണാവതാരസുദിനമായി നാം കൊണ്ടാടുന്നു. അതെ, അന്നു് അജനജന്മർക്ഷമാണ് – ജന്മമില്ലാത്തവന്റെ ജനനദിവസം.

മറ്റ് അവതാരങ്ങളിൽ കാണാത്ത പല വിശേഷങ്ങളും നമുക്ക് ഈ ശ്രീകൃഷ്ണാവതാരത്തിൽ കാണാൻ കഴിയും. ജനനംമുതൽക്കുതന്നെ തന്റെ ദിവ്യത്വത്തെപ്പററിയുള്ള പരിപൂർണ്ണബോധത്തോടെയാണ് വാസുദേവൻ വളർന്നുവരുന്നതു്.

കൽത്തുറുങ്കിനകത്തമ്മ കണികണ്ട ദിനംമുതൽ
കാട്ടാളനെയ്ത കണയാൽ കാൽത്താർ വിണ്ട ദിനംവരെ
കണ്ണൻ കപടഗോപാലൻ കൈവല്യാംബുഘനാഘനം
ചെയ്ത കാര്യം സകലവും ജഗന്മോഹനമോഹനം.

എന്ന കവിവചനം പ്രത്യക്ഷരം പരമാർത്ഥമാണെന്നു് ശ്രീകൃഷ്ണചരിതത്തെപ്പററി ആലോചിക്കുന്നവർക്കെല്ലാം ബോധ്യമാകും. കൽത്തുറുങ്കിനകത്തുവെച്ച് ദേവകീവസുദേവന്മാർക്ക് തന്റെ ദിവ്യരൂപം കാട്ടിക്കൊടുക്കുന്നതും തന്റെ രക്ഷയ്ക്കുവേണ്ട കാര്യങ്ങളെപ്പററി നിർദ്ദേശിക്കുന്നതും കാണുമ്പോഴുംതന്നെ ആ ലീലാമാനുഷമൂർത്തിയുടെ യാഥാർത്ഥ്യം നമുക്കു മനസ്സിലാകുന്നു. പിന്നീടു് ദ്വേഷബുദ്ധിയോടെ തന്നെ സമീപിക്കുന്നവർക്കുകൂടി മോക്ഷം നൽകുന്ന അപൂർവ്വദൃശ്യമാണ് പൂതനാമോക്ഷം തുടങ്ങിയുള്ള അമ്പാടിയിലെ ബാല്യലീലകളിൽ നാം കാണുന്നതു്. വൃന്ദാവനത്തിലെത്തിയതിന്നുശേഷം ഗോപികാലീലകളിൽ ഭക്തിയുടെ അലൗകികപ്രഭാവത്തെ അദ്ദേഹം വ്യക്തമാക്കിക്കാണിക്കുന്നു. മോഹനമായ മുരളീഗാനം കേട്ട സർവ്വധർമ്മങ്ങളും വിസ്മരിച്ച് കൃഷ്ണഗൃഹീതമാനസകളായി ഓടിയെത്തുന്ന പ്രേമോന്മത്തരായ ഗോപികളുടെ അന്യാദൃശമായ പ്രേമാതിരേകത്തിന്റെ മുമ്പിൽ ഭഗവാൻകൂടി അടിമയായിത്തീരുന്ന ആ പാവനദൃശ്യം –ഒരു ബാലകൻ കണ്ണാടികളിൽ കാണുന്ന പ്രതിബിംബങ്ങളോടൊത്തു കളിക്കുന്നതുപോലെ കൃഷ്ണൻ ഗോപികമാരൊത്തു വിഹരിക്കുന്ന ആ രാസലീലാരംഗം – ഭക്തിപ്രഭാവത്തിന്റെ ഒരു അലൗകിക അനുഭവമാണ്. ആനന്ദാനുഭൂതിയുടെ ഉന്മത്തത, പ്രേമോന്മാദത്തിന്റെ ലഹരിയിലുള്ള വിശ്വവിസ്മൃതി, അതാണവിടെ കാണുന്നതു്. സകല ശാസ്ത്രമര്യാദകളേയും ദുസ്ത്യജമായ സ്വജനസ്നേഹത്തേയും തൃണവദ്ഗണിച്ച് മുകുന്ദപദവിയെ ആശ്രയിച്ച ഗോപസ്ത്രീകളെ നമസ്കരിച്ചുകൊണ്ട് ഭക്താഗ്രഗണ്യനായ ഉദ്ധവൻ പറയുന്നു:

ആസാമഹോ ചരണരേണുജുഷാമഹം സ്യാം
വൃന്ദാവനേ കിമപി ഗുല്മലതൗഷധീനാം.

(ഇവരുടെ കാൽപ്പൊടികളേററുകിടക്കുന്ന വൃന്ദാവനത്തിലുള്ള വല്ലികൾ, ഓഷധികൾ ഇവയിലെന്തെങ്കിലും ഒന്നായി ഞാൻ ഭവിക്കട്ടെ.) അനുഗൃഹീതകളായ ഗോപാംഗനമാരുടെ ഏകാഗ്രമായ പ്രേമഭാവത്തിന്റെ മുമ്പിൽ ആരും അത്ഭുതസ്തബ്ധരായിത്തീരും.

മഥുരയിലേയ്ക്കു പോകുന്നതോടുകൂടി ഭഗവാന്റെ ലീലാമയജീവിതത്തിൽ വലിയൊരു മാററം വരുന്നു. അമ്പാടിയിലെ ഗോപവാടങ്ങളിൽ ഗോരസത്തോടൊപ്പം ഗോപഗോപികമാരുടെ ഹൃദയങ്ങളും കവർന്നു നടന്നു്, വൃന്ദാവന

ത്തിൽ ലീലാലോലനായിക്കഴിഞ്ഞ ആ മുരളീഗായകൻതന്നെയാണോ എന്ന സംശയം തോന്നത്തക്കവിധമാണ് അദ്ദേഹത്തിൻെറ അനന്തര ജീവിതം. കംസവധവും വിദ്യാഭ്യാസവും കഴിഞ്ഞു് ദ്വാരകയിലെത്തിയതിന്നുശേഷം ആശ്രിതരക്ഷകനും ദുഃഖിതൎക്ക് അഭയപ്രദനുമായ ഒരു ആദൎശഗൃഹസ്ഥനായിരുന്നു് രാജ്യപരിപാലനം ചെയ്തു് ധൎമ്മസംസ്ഥാപനം ചെയ്യുന്ന അദ്ദേഹം അനാസക്തമായ സ്വജീവിതംകൊണ്ടു് ലോകത്തിന്നു് ഒരു മാതൃക കാണിച്ചുകൊടുക്കുകയാണു് ചെയ്യുന്നതു്.

ജന്മ കൎമ്മ ച മേ ദിവ്യമേവം യോ വേത്തി തത്ത്വതഃ
ത്യക്ത്വാ ദേഹം പുനൎജ്ജന്മ നൈതി മാമേതി സോൎജ്ജുന

(ഭഗവാൻെറ ദിവ്യമായ ജന്മത്തെയും ലീലകളെയുംപററി യഥാൎത്ഥഭാവത്തിൽ അറിയുന്നവൻ ജനനമരണരൂപമായ ചക്രത്തിൽനിന്നും രക്ഷപ്പെട്ടു് ഭഗവാനെ പ്രാപിക്കുന്നു.) എന്നു് അദ്ദേഹംതന്നെ ഗീതയിൽ പറയുന്നു. ഭഗവാൻ തന്നെ വ്യക്തമാക്കിത്തന്നാലല്ലാതെ നമുക്കു ഭഗവാനെപ്പററി എന്തറിവാൻ കഴിയും ?'

ധൎമ്മസംസ്ഥാപനത്തിന്നായി ഭഗവാൻ ലീലാമാനുഷവിഗ്രഹമെടുത്തു് ഭൂമിയിലവതരിച്ചപ്പോഴം മൂന്നു വിധത്തിലാണു് ഭക്തജനങ്ങളെ അദ്ദേഹം അനുഗ്രഹിക്കുന്നതു്. ഒന്നു്, സകലകല്യാണഗുണനിധിയായി സൎവ്വമംഗളങ്ങളുടെയും ആലയമായി നയനമോഹനമായി സകലജനമനോഹാരിയായ ദിവ്യമംഗളവിഗ്രഹംകൊണ്ടു്. നിൎഗ്ഗുണവും നിരാകാരവുമായ കൂടസ്ഥചൈതന്യവുമായി ഐക്യം പ്രാപിക്കുക എന്നുള്ളതാണു് നമ്മുടെ ജീവിതലക്ഷ്യമെങ്കിലും അതിനുവേണ്ടി മനസ്സിനെ സൂക്ഷ്മവും ഏകാഗ്രവുമാക്കിത്തീൎക്കുവാൻ ധ്യാനസൗകൎയ്യത്തിന്നു് ഒരു മൂൎത്തരൂപം ആവശ്യമായിരിക്കുന്നു. അതിന്നായി മററുള്ള അവതാരങ്ങളിലെല്ലാംവെച്ചു് ഏററവും മനോഹരമായ രൂപമാണു് ഈ പൂൎണ്ണാവതാരത്തിൽ ഭഗവാൻ കൈക്കൊണ്ടതു്. പീലിത്തിരുമുടികെട്ടി, മഞ്ഞപ്പട്ടുടുത്തു്, വനമാലയണിഞ്ഞു്, തിലകം ചാൎത്തി, കരതലത്തിൽ വേണുവുമേന്തി നില്ക്കുന്ന ആ മഞ്ജുളരൂപം ആരുടെ മനസ്സിനെയാണു് ആകൎഷിക്കാത്തതു് ?

യത് ത്രൈലോക്യമഹീയസോപി മഹിതം
സമ്മോഹനം മോഹനാത്
കാന്തം കാന്തിനിധാനതോപി മധുരം
മാധുൎയ്യധുൎയ്യാദപി
സൗന്ദൎയ്യോത്തരതോപി സുന്ദരതരം
ത്വദ്രൂപമാശ്ചൎയ്യതോ-
പ്യാശ്ചൎയ്യം ഭുവനേ ന കസ്യ കുതുകം
പുഷ്ണാതി വിഷ്ണോ വിഭോ.

(നാരായണീയം 13.)

രണ്ടാമതായി അലൌകികങ്ങളും ആകൎഷകങ്ങളുമായ അനവധി ലീലകളെക്കൊണ്ടു്. ധ്യാനത്തിൽ മനസ്സിനെ സമാഹിതമാക്കിനിൎത്തുവാൻ സാധിക്കുന്നില്ലെങ്കിൽ ദുഷ്ടശിക്ഷണത്തിന്നും ശിഷ്ടരക്ഷണത്തിന്നുമായി അദ്ദേഹം ചെയ്തിട്ടുള്ള ലീലകളെപ്പററി ഓൎത്തു് ചഞ്ചലമായ മനസ്സിനെ ഭഗവാനിൽത്തന്നെ നിൎത്തുവാൻ സാധിക്കുന്നു. വൃന്ദാവനത്തിലോ മഥുരയിലോ ദ്വാരകയിലോ എവിടെവെച്ചായാലും ഭക്തവത്സലനായ ഭഗവാൻെറ ജീവിതം മുഴുവൻ അമാനുഷലീലകളെക്കൊണ്ടു് പൂൎണ്ണമാണു്.

മുകുന്ദചരിതം നിത്യനൂതനം വിശ്വപാവനം
കാമകോപാദിമാലിന്യവിധ്വംസനമഹൌഷധം.

(മുരളി)

മൂന്നാമതായിട്ടുള്ളതാണു് അദ്ദേഹത്തിൻെറ ഉപദേശങ്ങൾ. തൻെറ ദിവ്യമംഗളവിഗ്രഹത്തെ ധ്യാനിച്ചും ജഗന്മോഹനങ്ങളായ ലീലകളെ മനനം ചെയ്തും തന്മയത്വം പ്രാപിക്കുന്ന പരമഭക്തന്മാരുടെ പദവിയിലേയ്ക്കു് എല്ലാവൎക്കും എത്തുവാൻ സാധിച്ചു എന്നു വരികയില്ല. സംസാരസാഗരത്തിൽ നീന്തിത്തുടിക്കുന്ന സാധാരണജനങ്ങളിൽ, ലോകത്തിലെ മായാവലയിൽ പെട്ടു് വഴിതെററിപ്പോകുന്ന മനുഷ്യരിൽ, ഭക്തിയും ധാൎമ്മികബോധവും ഉത്പാദിപ്പിക്കുക എന്ന മഹാകൃത്യമാണു് ഉപദേശങ്ങളെക്കൊണ്ടു് അദ്ദേഹം നിൎവ്വഹിക്കുന്നതു്. അങ്ങനെ ധ്യാനിക്കുവാനായി ദിവ്യമംഗളവിഗ്രഹവും മനനം ചെയ്യുവാനായി മോഹനലീലകളും ദൈനന്ദിനജീവിതത്തിൽ അനുസരിക്കുവാനായി പ്രായോഗികങ്ങളായ ഉപദേശങ്ങളും നൽകി ഹൃദയത്തെയും മനസ്സിനെയും ബുദ്ധിയേയും ഏകമുഖമാക്കിത്തീൎക്കുവാനുള്ള മാൎഗ്ഗങ്ങളെക്കൊണ്ടു് ധൎമ്മസംസ്ഥാപനം ചെയ്ത ആ പരമപുരുഷൻെറ ജയന്തി ആഘോഷിക്കുന്ന ഈ സന്ദൎഭത്തിൽ അദ്ദേഹത്തിൻെറ പ്രധാനമായ ഉപദേശാമൃതത്തെ അനുസ്മരിക്കുന്നതു് സമയോചിതവും ശ്രേയസ്കരവുമായിരിക്കുമല്ലൊ.

രണ്ടു സ്ഥലങ്ങളിലാണ് ഭഗവാൻ അനഘങ്ങളായ ഉപദേശങ്ങൾ മററുള്ളവക്കു ദാനം ചെയ്യുന്നതു്. ഒന്നു്, ശ്രീമദ്ഭാഗവതം ഏകാദശസ്കന്ധത്തിൽ ഉദ്ധവക്കു കൊടുക്കുന്ന ജ്ഞാനോപദേശം. അവതാരകൃത്യങ്ങളെല്ലാം നിവ്വഹിച്ചു് ഭഗവാൻ സ്വധാമത്തിലേയ്ക്കു പോകുവാൻ സന്നദ്ധനായെന്നറിഞ്ഞു് ഭക്താഗ്രണിയായ ഉദ്ധവൻ, ശ്രീകൃഷ്ണനെ പിരിഞ്ഞിരിക്കുവാൻ താൻ അശക്തനാണെന്നും അതുകൊണ്ടു് തന്നെക്കൂടി വൈകുണ്ഠത്തിലേയ്ക്കു കൊണ്ടുപോകണമെന്നും പ്രാത്ഥിക്കുമ്പോൾ ചെയ്യുന്ന ജ്ഞാനോപദേശം ഇരുപത്തിമൂന്നു് അദ്ധ്യായങ്ങളിലായി സംഗ്രഹിച്ചിരിക്കുന്നു. ഉപദേശത്തിൻെറ അവസാനത്തിൽ മോഹമഹാന്ധകാരം നശിച്ച ഉദ്ധവൻ ബദര്യാശ്രമത്തിൽപോയി തപസ്സനുഷ്ഠിച്ചു് പരമഗതിയെ പ്രാപിക്കുകയും ചെയ്യുന്നു. രണ്ടാമതായി ശ്രീമഹാഭാരതത്തിൽ അജ്ജുനനു് കൊടുക്കുന്ന ഉപദേശം. കുരുക്ഷേത്രയുദ്ധത്തിൽ സ്വജനപക്ഷപാതംകൊണ്ടു് സ്വധമ്മാനുഷ്ഠാനത്തിൽ വിമുഖനായി ധമ്മസമ്മൂഢചേതസ്സായിത്തീന്ന അജ്ജുനനെ, സംശയങ്ങളെല്ലാം പരിഹരിച്ചു് കത്തവ്യോന്മുഖനാക്കിത്തീക്കുവാനായി നൽകുന്ന ആ ഗീതോപദേശം പതിനെട്ടു് അദ്ധ്യായങ്ങളിലായി സംഗ്രഹിച്ചിരിക്കുന്നു. അവസാനം നഷ്ടമോഹനായിത്തീന്ന അജ്ജുനൻ ഭഗവാൻെറ വചനം അനുസരിച്ചു് യുദ്ധം ചെയ്തു് വിജയം വരിക്കുകയും ചെയ്യുന്നു.

ചമ്മട്ടിപൂണ്ടു തങ്കത്തേർ ചങ്ങാതിക്കു തെളിച്ചതും
അത്തേർത്തടത്തിൽ നിന്നുംകൊണ്ടതിമഞ്ജുളരീതി-
അഖിലോപനിഷത്സാരമന്നരന്നരുൾചെയ്തതും [യിൽ

ജഗന്മോഹനമോഹനമായ ഭഗവാൻെറ ഒരു കൃത്യമായിട്ടാണു് മഹാകവി സ്മരിക്കുന്നതു്. ജീവിതായോധനത്തിലേപ്പെട്ടു് പലപ്പോഴും ധമ്മസമ്മൂഢചേതസ്സുകളായിത്തീരുന്ന നമുക്കു് സംശയപരിഹാരത്തിന്നും മാഗ്ഗദശ്നത്തിന്നും ഏററവും ഉപയുക്തമായിട്ടുള്ളതു ഭഗവദ്ഗീതയിലെ ഉപദേശങ്ങൾതന്നെയാണു്.

ഗീതയെപ്പററി ആലോചിക്കുവാൻ തുടങ്ങുമ്പോൾ വൃന്ദാവനത്തിലെ അനന്തപ്രേമമൂത്തിയായി ആനന്ദാനുഭൂതിയുടെ ഉന്മത്തതയും പ്രേമോന്മാദത്തിൻെറ അദമ്യമായ ലഹരിയും എന്താണെന്നു കാണിച്ചുതരുന്ന ഗോപീജനവല്ലഭനായ ബാലഗോപാലൻെറ അടുത്തുനിന്നു്, ധമ്മസംസ്ഥാപനത്തെപ്പററി കൂടുതൽ ഗൗരവമായി ചിന്തിക്കുന്ന രാജാധിരാജനായ കുരുക്ഷേത്രത്തിലെ പാത്ഥസാരഥിയുടെ അടുത്തേയ്ക്കു നാം വരേണ്ടിയിരിക്കുന്നു. സ്വന്തം ഉപദേശങ്ങളുടെ സമുജ്ജ്വലമായ മൂത്തിമദ്ഭാവമായിരുന്നു ഗീതോപദേഷ്ടാവായ ശ്രീകൃഷ്ണൻ. പ്രേമത്തിന്നുവേണ്ടി പ്രേമം എന്നു വൃന്ദാവനത്തിൽ വെച്ചു് പഠിപ്പിച്ചതുപോലെ കത്തവ്യത്തിന്നുവേണ്ടി കത്തവ്യം എന്നു് അദ്ദേഹം യുദ്ധക്കളത്തിൽനിന്നും പഠിപ്പിക്കുന്നു. അനാസക്തതയുടെ മഹത്തായ ദൃഷ്ടാന്തമായിരുന്നു അദ്ദേഹത്തിൻെറ ജീവിതം മുഴവൻ. ഭാരതത്തിൽ ഓരോ കാലത്തുമുണ്ടായിട്ടുള്ള നവോത്ഥാനനേതാക്കളിൽ അഗ്രിമസ്ഥാനം വഹിക്കുന്ന ശ്രീകൃഷ്ണൻ ഗീതോപദേശംകൊണ്ടു് ഭാരതസംസ്കാരത്തെ അത്യുജ്ജ്വലവും അനശ്വരവുമാക്കിത്തീത്തിരിക്കുന്നു.

ഗീത ഒരു പ്രത്യേക കാലഘട്ടത്തിനോ പ്രത്യേകസമുദായത്തിനോ ഉള്ളതല്ല. ജീവിതപ്രശ്നങ്ങൾക്കു് ശാശ്വതമായ പരിഹാരം കാണുന്നതിൽ സാവ്വകാലികവും സാവ്വലൗകികവുമായ ഒരു സമീപനമാണു് ഗീതാചാര്യൻ സ്വീകരിക്കുന്നതു്. ജീവിതം അവിരാമമായ പ്രവൃത്തിക്കു പ്രചോദനം നൽകുന്ന അനുസ്യൂതമായ ഒരു പോരാട്ടമാണു്. ആ പോരാട്ടത്തിൽ മനുഷ്യൻെറ മാനസികഭാവങ്ങളിൽ മാത്രമല്ല വ്യക്തിയും സമുദായവും തമ്മിലുള്ള പെരുമാററങ്ങളിലും സംഘട്ടനങ്ങൾ ഉണ്ടാകുന്നു. അതിൽ നമ്മുടെ വികാരങ്ങളെയും വിചാരങ്ങളെയും ബുദ്ധിയുടെ ഉപരിതലത്തിൽനിന്നു് എങ്ങനെ നിയന്ത്രിച്ചു കൊണ്ടുപോകണം എന്നുള്ളതാണു് മനുഷ്യനെ അലട്ടുന്ന വലിയ പ്രശ്നം. നമ്മുടെ പ്രവൃത്തികളെ വ്യക്തിയുടെയും സമുദായത്തിൻെറയും നന്മയ്ക്കു സഹായകമാകാവുന്ന വിധത്തിൽ എങ്ങനെ ജീവിതലക്ഷ്യമായ സത്യദശനത്തിന്നു് ഉപയുക്തമാക്കിത്തീക്കാമെന്നുള്ളതിനു് ഒരു പുതിയ മാഗ്ഗമാണു് ഗീതയിലെ കമ്മയോഗത്തിലൂടെ ഭഗവാൻ നമുക്കു കാണിച്ചുതരുന്നതു്. യോഗസിദ്ധികളിലൂടെ കിട്ടുന്ന സത്യദശനം കൊണ്ടേ പ്രശ്നങ്ങൾക്കു് ശാശ്വതമായ പരിഹാരം കാണുവാനും സാധിക്കയുള്ളൂ.

കമ്മം ചെയ്യാതെ ലോകത്തിൽ ജീവിക്കുക സാധ്യമല്ല. കമ്മങ്ങൾ നമ്മെ ലോകത്തോടു ബന്ധിപ്പിക്കുന്നവയാണുതാനും. അങ്ങനെ ബ

ന്ധകരങ്ങളായ കർമ്മങ്ങളെ എങ്ങനെ മോക്ഷോപായമാക്കിത്തീർക്കാമെന്ന് ആദ്യമായി ഉപദേശിക്കുന്ന ഗ്രന്ഥമാണ് ഗീത. പ്രഭാതംമുതൽ പ്രദോഷംവരെ അവിശ്രമം പണിയെടുത്തു് കഷ്ടപ്പെട്ടു് അനവധി ബന്ധങ്ങൾ സൃഷ്ടിച്ചു് രാഗദ്വേഷാദികൾക്കധീനരായി അവസാനം നിരാശരായി ദുഃഖസമുദ്രത്തിലാണ്ടു് ഇവിടം വിട്ടുപോകേണ്ടിവരുന്ന അജ്ഞന്മാർക്കു്, ആ കർമ്മങ്ങൾ എങ്ങനെ ചെയ്താലാണ് ശാന്തിയും സമാധാനവും മോക്ഷവും ആത്മാനുഭൂതിയും നേടുവാൻ സാധിക്കുക എന്നു പഠിപ്പിക്കുകയാണ് ഗീതാചാര്യൻ ചെയ്യുന്നതു്. കർമ്മവ്യാപൃതമായ ജീവിതത്തെ എങ്ങനെ സാധനാമയമാക്കിത്തീർക്കാമെന്നു നമുക്കു് ആ ഉപദേശങ്ങളിൽനിന്നും മനസ്സിലാകുന്നു. ലോകത്തിൽ ജീവിച്ചുകൊണ്ടുതന്നെ എങ്ങനെ മോക്ഷം നേടാമെന്നുള്ളതാണ് സാധാരണജനങ്ങൾക്കു് ഗീത നല്കുന്ന ഉപദേശം.

സർവ്വോപനിഷത്സാരസർവ്വസ്വമാണ് ഗീത. ജീവിതലക്ഷ്യത്തെ സംബന്ധിച്ചു് ഉപനിഷത്തുകളുടെ അഭിപ്രായംതന്നെയാണ് ഗീതാചാര്യനും സ്വീകരിക്കുന്നതു്. 'സ ഗുണാൻ സമതീത്യൈതാൻ ബ്രഹ്മഭൂയായ കല്പതേ.' 'മദ്ഭാവം സോധിഗച്ഛതി.' മുതലായി പല സ്ഥലങ്ങളിലും ഗുണാതീതാവസ്ഥയിലെത്തിയിട്ടുള്ള ബ്രഹ്മപ്രാപ്തിയാണ് ജീവിതലക്ഷ്യമെന്ന ഉപനിഷത്സിദ്ധാന്തംതന്നെ അദ്ദേഹം ആവിഷ്കരിക്കുന്നു. പക്ഷെ ഉപനിഷത്തുകൾ ജ്ഞാനമാർഗ്ഗത്തെ മുറുകെ പിടിക്കുമ്പോൾ ഗീതയിൽ എല്ലാവർക്കും സ്വീകാര്യമായ പല മാർഗ്ഗങ്ങളും നിർദ്ദേശിക്കുന്നു. നിവൃത്തിനിരതമായ ഉപനിഷത്തുകൾ കർമ്മത്യാഗത്തെ ഉപദേശിക്കുമ്പോൾ ഗീത സർവ്വകർമ്മസമർപ്പണപൂർവ്വമായ ഫലത്യാഗത്തെ ഉപദേശിക്കുന്നു. നിവൃത്തിയെയും പ്രവൃത്തിയെയും കൂട്ടിയിണക്കി, സർവ്വേശ്വരനിൽ സർവ്വകർമ്മങ്ങളും സമർപ്പിച്ചു്, ഫലേച്ഛ കൂടാതെ കർമ്മങ്ങളനുഷ്ഠിച്ചു് ജീവിതത്തെ ധന്യവും കൃതാർത്ഥവുമാക്കുവാനുള്ള മാർഗ്ഗമാണ് ഗീത പ്രധാനമായി ലൗകികർക്കുപദേശിക്കുന്നതു്. തദ്വാരാ മനോമാലിന്യമെല്ലാം പോയി ശുദ്ധചിത്തന്മാരായി പരമപദത്തിലെത്തിച്ചേരുവാൻ കഴിയുന്നു.

വ്യക്തിപരമായ മോക്ഷമാണ് പ്രധാന പ്രതിപാദ്യമെങ്കിലും വ്യക്തിക്കു് സഹജീവികളോടും സമുദായത്തോടുമുള്ള കർത്തവ്യത്തെയും ബന്ധത്തെയും ഗീതാചാര്യൻ ഒരിക്കലും വിസ്മരിക്കുന്നില്ല. സാമൂഹ്യമായ നിലയിൽ എങ്ങനെ പെരുമാറണമെന്ന് ആനുഷംഗികമായി അവിടവിടെ അദ്ദേഹം ഉദ്ബോധിപ്പിക്കുന്നുമുണ്ടു്. പരസ്പരസഹകരണവും സഹായവും കൂടാതെ ലോകജീവിതം സുകരമാവുകയില്ല. രാഗദ്വേഷങ്ങൾ അതിനു് പ്രതിബന്ധങ്ങളായി വരുന്നു. സത്യദർശനംകൊണ്ടേ ആ പ്രതിബന്ധങ്ങളെ അകററുവാൻ കഴിയുകയുള്ളു. അതുകൊണ്ടു് സത്യദർശനം അല്ലെങ്കിൽ സർവ്വേശ്വരസാക്ഷാത്കാരമായിരിക്കണം നമ്മുടെ പ്രധാനലക്ഷ്യം.

സംസാരതാപസന്തപ്തമായ ലോകത്തിന്നു് ശാശ്വതമായ ശാന്തിയിലേയ്ക്കും സമാധാനത്തിലേയ്ക്കുമുള്ള സുഗമമായ മാർഗ്ഗം കാണിച്ചുതരികയാണ് ഗീതാചാര്യൻ ചെയ്യുന്നതു്. ജീവിതായോധനത്തിൽ ധർമ്മസംബന്ധമായുണ്ടാകുന്ന എല്ലാ സംശയങ്ങൾക്കും അദ്ദേഹം സമാധാനം നല്കുന്നു. ധർമ്മവും അധർമ്മവുമായുള്ള സംഘട്ടനത്തിൽ അനാസക്തനും നിരായുധനുമായിരുന്നു് ഇച്ഛാമാത്രംകൊണ്ടു് ധർമ്മത്തെ വിജയത്തിലേയ്ക്കു നയിക്കുന്ന പാർത്ഥസാരഥിയുടെ ആ മഹത്തായ ശക്തിയുടെ പ്രകാശം, ധർമ്മമാർഗ്ഗത്തിൽക്കൂടി സഞ്ചരിച്ചു് വിജയപൂർവ്വം ലക്ഷ്യത്തിലെത്തുവാൻ സഹായിക്കുന്ന ആ വെളിച്ചം, നമുക്കും നമ്മുടെ ജീവിതത്തിൽ മാർഗ്ഗദർശകമായിത്തീരട്ടെ.

---

പൂർണ്ണേ ഗർഭേ സമസ്തത്രിഭുവനശുഭകർമ്മങ്ങളേകത്ര കൂടി-
പ്പൂർണ്ണാനന്ദം തിളങ്ങീടിന ഘനപടലശ്യാമധാമാഭിരാമൻ
മങ്ഗല്യേ സന്മുഹൂർത്തേ മഹിതഗുണമിയന്നഷ്ടമീരോഹിണീഭ്യാം
സംഗേ ഭംഗ്യാ ജനിച്ചാനഴകൊടു ജഗതീമൂലകന്ദം മുകുന്ദൻ.

# ജീവിതമൂല്യങ്ങൾ സ്വാമിജിയുടെ ദൃഷ്ടിയിൽ

ജീ. ബാലകൃഷ്ണൻനായർ

ജീവിതം, മൂല്യം എന്ന രണ്ടു വാക്കുകൾ ചേർന്നുണ്ടായ ഒരു സമസ്തപദമാണ് 'ജീവിതമൂല്യം' എന്നതു്. ജിജ്ഞാസുവായ ഒരുവന് എന്തെന്നോ, എന്തിനെന്നോ നിശ്ചയമില്ലാത്ത ഒരദ്ഭുതപ്രതിഭാസമാണ് ജീവിതം. മൂല്യശബ്ദത്തിന് സാരമെന്നോ വിലയെന്നോ പ്രയോജനമെന്നോ ഒക്കെ നമുക്കർത്ഥം പറയാം. എല്ലാ വാക്കുകളും സംഗ്രഹിക്കുന്ന ആശയം ഏറെക്കുറെ ഒന്നുതന്നെയാണ്. അപ്പോൾ ജീവിതത്തിന്റെ സാരം, വില, അഥവാ പ്രയോജനം എന്താണെന്ന ചിന്തയാണ് ജീവിതമൂല്യചിന്ത. മേൽപറഞ്ഞതുപോലെ ജീവിതത്തിന്റെ അനഭിഗമ്യതതന്നെ ആരംഭകാലംമുതൽ മനുഷ്യന് അതിന്റെ മൂല്യചിന്തയ്ക്കു പ്രേരകമായി ഭവിച്ചു. തുടർന്ന് ചിന്തകന്മാരുടെ അപൂർണ്ണദർശനങ്ങൾ പലതരം മൂല്യങ്ങൾ കണ്ടെത്തിയതോടെ മൂല്യനിർണ്ണയത്തിൽ അഭിപ്രായഭിന്നതയും വന്നുചേർന്നു. ഭാരതീയവേദാന്തശാസ്ത്രത്തിന്റെ ശാന്തശീതളമായ പ്രകാശം ലോകത്തിനെമ്പാടും നൽകിക്കൊണ്ടു് ഇന്നും ശക്തിമത്തായി മിന്നിത്തിളങ്ങുന്ന ഒരുജ്ജ്വലതാരമാണ് ശ്രീ വിവേകാനന്ദസ്വാമികൾ. അദ്ദേഹം ജീവിതമൂല്യം എങ്ങനെ നിർണ്ണയിച്ചിരിക്കുന്നു എന്നതാണ്. തല്ക്കാലത്തെ നമ്മുടെ ചിന്താവിഷയം.

ജീവിതത്തിനു പരിവേഷം ചാർത്തിയിരിക്കുന്ന രഹസ്യമയത ഭേദിക്കപ്പെട്ടാലല്ലാതെ മൂല്യനിർണ്ണയം സാദ്ധ്യമല്ലെന്നു ഭാരതീയതത്ത്വാന്വേഷികൾ ആരംഭത്തിൽത്തന്നെ മനസ്സിലാക്കി. പുറത്തു് എന്തൊക്കെ കാട്ടിക്കൂട്ടിയാലും ഈ രഹസ്യമയതയെ തച്ചുടയ്ക്കാൻ കഴികയില്ലെന്നും അവർ കണ്ടു. ജീവിതം ഒരനുഭവമാണ്. അങ്ങനെയാണെങ്കിൽ ഇതിന്റെ രഹസ്യം വെളിപ്പെടാൻ അനുഭവത്തിന്റെ കേന്ദ്രത്തെ തകൎക്കുകയാണു മുഖ്യമാർഗ്ഗം. അനുഭവകേന്ദ്രം അനുഭവിക്കുന്നവന്റെ ചിത്തമാണെന്ന കാര്യത്തിൽ ആൎക്കും സംശയമുണ്ടാകാൻ ഇടയില്ലല്ലോ. ജീവിതമായിക്കാണപ്പെടുന്ന പ്രപഞ്ചം എന്തുമാത്രം വൈവിധ്യം നിറഞ്ഞതോ അനന്തമോ ആയിക്കൊള്ളട്ടെ, പക്ഷെ അതനുഭവപ്പെടുന്നതു് അനുഭോക്താവിന്റെ ചിത്തകേന്ദ്രത്തിലാണെന്ന കാര്യം അവിതർക്കിതമാണ്. അതുകൊണ്ടു് ഈ കേന്ദ്രത്തെ അടുത്തറിഞ്ഞു പരിശോധിക്കുമെങ്കിൽ പ്രപഞ്ചമെന്ന ജീവിതത്തിന്റെ ഉള്ളുകള്ളി മുഴുവൻ വെളിപ്പെടുന്നതാണ്. ഭാരതീയതത്ത്വാന്വേഷികൾ അതുതന്നെ ചെയ്തു. വികാരവിചാരരൂപത്തിൽ സങ്കല്പമയമായി പ്രവൎത്തിക്കുന്ന ചിത്തത്തെ അവർ വശപ്പെടുത്തുകയും ക്രമേണ ധ്വംസിക്കുകയും ചെയ്തു. ചിത്തത്തിന്റെ ക്രമമായ ധ്വംസനം അറിവിന്റെ പരിധിയെ ക്രമമായി വികസിപ്പിക്കുന്നതവർ കണ്ടു. ചിത്തം പാടെ ധ്വംസിക്കപ്പെട്ടതോടെ അനുഭവം നാമരൂപങ്ങളെല്ലാം വെടിഞ്ഞു് അഖണ്ഡവും ആനന്ദഘനവുമായ ഒരു ബോധസമുദ്രമായി രൂപം പൂണ്ടു. അന്വേഷണം അവിടെ അവസാനിച്ചു. രണ്ടിന്റെ തോന്നലില്ലാത്ത ഈ അനുഭവമാണു പൂർണ്ണാനുഭവമെന്നു നിസ്സംശയം തെളിഞ്ഞു. ജനനമരണാദിദുഃഖങ്ങളുടെ നിഴൽപ്പാടുപോലും ഈ അനുഭവത്തെ സ്പൎശിച്ചിരുന്നില്ല. സംശയങ്ങളെല്ലാം അവിടെ അസ്തമിച്ചു. പ്രപഞ്ചമായിക്കാണപ്പെടുന്ന വിവിധാനുഭവങ്ങൾ ഈ പൂർണ്ണാനുഭവത്തിന്റെ വെറും അംശങ്ങൾ മാത്രം. ഈ കണ്ടെത്തലിന്റെ സമ്പ്രദായവും സ്വരൂപവും സ്വാമിജി വിവരിക്കുന്നതു നോക്കുക: (അനുഭവത്തിന്റെ) ''കേന്ദ്രത്തിൽനിന്നും അകന്നുപോകുന്തോറും വ്യത്യാസങ്ങളും വൈവിധ്യങ്ങളും അധികം പ്രത്യക്ഷമാകുമെന്നും, കേന്ദ്രത്തോടടുക്കുന്തോറും ഐക്യത്തോടടുത്തതായി കാണുന്നുവെന്നും പുരാതനതത്ത്വജ്ഞന്മാർ കണ്ടെത്തിയിരുന്നു. നാം ഒരു വൃത്തത്തിന്റെ കേന്ദ്രത്തോടടുക്കുന്തോറും ആരങ്ങളെല്ലാം ഒന്നിക്കുന്ന പൊതുസ്ഥാനത്തേയ്ക്കു് ഏറെക്കുറെ അടുത്തുചെല്ലുന്നു. കേന്ദ്രത്തിൽനിന്നും അകന്നുപോകുന്തോറും നമ്മുടെ ആരം മററു് ആരങ്ങളിൽനിന്നു് ഏറെ

ക്കുറെ അകന്നുപോകുന്നു. ബാഹ്യലോകം ജഗത് കേന്ദ്രത്തിൽനിന്നും വളരെ അകന്നാണ്. അതുകൊണ്ട് അതിൽ ജഗത്കാര്യങ്ങളെല്ലാം സമ്മേളിക്കുന്ന ഒരു പൊതുസ്ഥാനമില്ല....(പിന്നെ) ആ കേന്ദ്രമെവിടെ? അത് നമ്മുടെ ഉള്ളിൽ മനുഷ്യഹൃദയാന്തർഭാഗത്താണ് എന്ന് പുരാതന ഋഷിമാർ അധികമധികം ആഴത്തിൽ ചെന്നു തിരഞ്ഞു കണ്ടുപിടിച്ചു. എല്ലാ ഭൂമികകളും അങ്ങോട്ട് അണഞ്ഞുചെല്ലുന്നു. സർവ്വത്തിൻെറയും കേന്ദ്രം അതാണ്. അവിടെ നിന്നാലേ സർവ്വസമാനമായ സമാധാനം ലഭിക്കൂ.'' കേന്ദ്രത്തെ അതിൻെറ അടിത്തട്ടിലെത്തി കണ്ടുപിടിച്ചയാളിൻെറ അനുഭവം ഉപനിഷത്തുകൾ ഇങ്ങനെ വിവരിക്കുന്നു:

ഭിദ്യതേ ഹൃദയഗ്രന്ഥിഃ ഛിദ്യന്തേ സർവ്വസംശയാഃ
ക്ഷീയന്തേ ചാസ്യ കർമ്മാണി തസ്മിൻ ദൃഷ്ടേ പരാവരേ.

പ്രപഞ്ചത്തിനേകാശ്രയമായ സത്യം ഹൃദയകേന്ദ്രത്തിൽ കണ്ടെത്തിയയാൾക്ക് ഹൃദയഗ്രന്ഥി ഭേദിക്കുന്നു; സംശയങ്ങളെല്ലാം തീരുന്നു; കർമ്മം ക്ഷയിക്കുന്നു. നാനാത്വഭ്രമമാണ് ഹൃദയഗ്രന്ഥി; രഹസ്യോദ്ഘാടനമാണ് സംശയനിവാരണം; ലക്ഷ്യപ്രാപ്തിയാണ് കർമ്മക്ഷയം. ജീവിതത്തിൻെറ സമ്പൂർണ്ണമൂല്യം, വില, സാരം, അഥവാ പ്രയോജനം ഇവിടെ സിദ്ധമാകുന്നു എന്നു ചുരുക്കം.

ഉപനിഷത്തുകളുടെ മൂല്യനിർണ്ണയത്തിൻെറ പശ്ചാത്തലത്തിൽ വേണം നാം വിവേകാനന്ദസ്വാമിജിയുടെ ജീവിതവീക്ഷണം ചർച്ചചെയ്യാൻ. വിവേകാനന്ദചിന്തയുടെ മുഴുവൻ ആണിക്കല്ലുകൾ ഉപനിഷത്തുകളാണ്. അല്ല, ഉപനിഷത്തുകൾ കണ്ടെത്തിയ ഈ ജീവിതമൂല്യം ഗുരുകാരുണ്യത്തിൽക്കൂടി സ്വയം സാക്ഷാത്കരിച്ച ശേഷം ലോകത്തിന് നിസ്സംശയം കാട്ടിക്കൊടുത്ത സത്യദർശിയാണ് വിവേകാനന്ദൻ. എന്നാൽ അദ്ദേഹത്തിനൊരു മഹിമയുണ്ട്. അദ്ദേഹം ജീവിച്ച കാലത്തു മററുള്ളവർ കണ്ടെത്തിയിരുന്ന അപൂർണ്ണങ്ങളായ എല്ലാ ജീവിതമൂല്യങ്ങളെയും ഈ സമ്പൂർണ്ണമൂല്യത്തിൽ അന്തർഭവിപ്പിച്ച് സമന്വയിപ്പിച്ചു കാണിക്കാനദ്ദേഹത്തിനു കഴിഞ്ഞു. സമ്പൂർണ്ണമൂല്യം കണ്ടെത്തിയയാൾക്കതു സാദ്ധ്യമാണ്. കാരണം അപൂർണ്ണമൂല്യങ്ങളെല്ലാം ആ സമ്പൂർണ്ണമൂല്യത്തിൻെറ അംശങ്ങളാണെന്നു തെളിയുന്നു എന്നതുതന്നെ. അംശങ്ങൾ പൂർണ്ണത്തോടു സമന്വയിക്കാതെ തരമില്ലല്ലൊ. അംശങ്ങളെ മാത്രം വേർതിരിച്ചു കാണുകയും പൂർണ്ണം ദൃഷ്ടിഗോചരമല്ലാതിരിക്കുകയും ചെയ്യുമ്പോൾ സമന്വയം സാദ്ധ്യമല്ല. ഭിന്നതയ്ക്കും കലഹത്തിനു മാണവിടെ സാദ്ധ്യത. പുരാതനഭാരതീയ ഋഷിമാരുടെ കാലടികളെ പിൻതുടർന്നു സമ്പൂർണ്ണമായ ജീവിതമൂല്യം കണ്ടെത്തുകയും സമകാലികങ്ങളായ എല്ലാ അപൂർണ്ണമൂല്യനിർണ്ണയങ്ങളെയും അതിൽ സമന്വയിപ്പിച്ചു ലോകത്തിനു ബോദ്ധ്യപ്പെടുത്തിക്കൊടുക്കുകയും ചെയ്തതാണ് വിവേകാനന്ദസ്വാമികൾ ചെയ്ത അദ്ഭുതകൃത്യം. അതിനു വഴി തെളിയിച്ചതോ സാക്ഷാത് സമന്വയമൂർത്തിയും പരബ്രഹ്മത്തിൻെറ പൂർണ്ണാവതാരവുമായ ശ്രീരാമകൃഷ്ണദേവൻ. ലോകമതങ്ങളും, ആധുനികശാസ്ത്രവും, വ്യവസായവും, സാമൂഹ്യപ്രവർത്തനവും, രാഷ്ട്രീയനവോത്ഥാനവും, ഭൗതികസിദ്ധാന്തവും സർവ്വോപരി മനുഷ്യൻെറ ഈശ്വരത്വസാക്ഷാത്കാരവും സ്വാമിജിയുടെ ജീവിതമൂല്യനിർണ്ണയത്തിൽ കൈകോർത്തു നിന്നുകൊണ്ട് അദ്വൈതരൂപം കൈക്കൊള്ളുന്ന കാഴ്ച, ഇന്നത്തെ മനുഷ്യവർഗ്ഗത്തെ ഉണർത്തുന്നില്ലെങ്കിൽ മററൊരു മൂല്യനിർണ്ണയത്തിനും അവനിൽ വെളിച്ചംപകരാൻ കഴികയില്ലെന്നു പറയേണ്ടിവരും. സ്വാമിജി ഇതെങ്ങനെ സാധിക്കുന്നു എന്നു നമുക്കല്പം പരിശോധിക്കാം.

വേദാന്തദർശനത്തെ ഉപജീവിച്ചുകൊണ്ടുള്ള സ്വാമിജിയുടെ മൂല്യനിർണ്ണയത്തിൽ ജീവിതമൂല്യങ്ങൾ മൂന്നായിത്തിരിയുന്നു. ലക്ഷ്യനിർണ്ണയമാണ് മൂല്യങ്ങളെ വകതിരിക്കുന്ന ഘടകം. വേദാന്തദർശനവും തുടർന്ന് സ്വാമിജിയും ജീവിതത്തിൻെറ പരമലക്ഷ്യമായിക്കാണുന്നത് തത്ത്വസാക്ഷാത്കാരം അഥവാ ആത്മസാക്ഷാത്കാരമാണ്. ജീവിതത്തിൻെറ സ്ഥിരമായ ഒരേ ഒരു മൂല്യം ഇതുതന്നെയാണ്. ഈ സാക്ഷാത്കാരത്തിനു സഹായിക്കുന്ന മൂല്യങ്ങളാണ് മററൊരുകൂട്ടം മൂല്യങ്ങൾ. സന്മാർഗ്ഗനിഷ്ഠകളെന്നോ ethics എന്നോ ഒക്കെ അറിയപ്പെടുന്നവയാണീ മൂല്യങ്ങൾ. അന്തിമമൂല്യത്തിലെത്താനുള്ള താല്ക്കാലികമൂല്യങ്ങളാണിവ. വേദാന്തഭാഷയിൽ ഇവയെ ദൈവീസമ്പത്തെന്നു വിളിക്കുന്നു. സ്ഥിരമൂല്യവും അതു നേടാനുള്ള ഉപായങ്ങളായ അസ്ഥിരമൂല്യങ്ങളും ഒരുമിക്കുന്നതോടെ ചുററു

പാടുമുള്ള എല്ലാ പദാർത്ഥങ്ങളിലും ലക്ഷ്യത്തോടടുപ്പിക്കാൻ കഴിയുംവണ്ണമുള്ള മൂല്യസംക്രമണമുണ്ടാകുന്നു. ഇങ്ങനെ സംക്രമിതമൂല്യമുള്ളവയായിത്തീരുന്നവയാണ് മൂന്നാമത്തെ ഇനത്തിൽപെടുന്ന ജീവിതമൂല്യങ്ങൾ. അർത്ഥവും അധികാരവും ഒക്കെ ഇക്കൂട്ടത്തിൽപ്പെടും. ഈ മൂന്നു കൂട്ടം മൂല്യങ്ങളെയും ജീവിതത്തിൽ സമന്വയിപ്പിച്ചു സംയോജിപ്പിക്കുകയും തുടന്ന് വ്യക്തിജീവിതവും സമൂഹജീവിതവും സന്തോഷപ്രദമാക്കിത്തീക്കുകയും ചെയ്യുന്നതിലാണ് ഒരുവൻെറ സാമർത്ഥ്യം സ്ഥിതിചെയ്യുന്നതു്. ഇതു് രാഷ്ട്രീയപ്രവത്തകനും, സാമൂഹ്യപ്രവത്തകനും, സാഹിത്യകാരനും, ശാസ്ത്രജ്ഞനും, വ്യവസായിക്കും എന്നുവേണ്ട ഏതു രംഗത്തു പ്രവത്തിക്കുന്നയാളിനും ശ്രദ്ധയുണ്ടെങ്കിൽ അനായാസം സാദ്ധ്യമാകുന്നതുമാണ്. മോക്ഷത്തെ ലക്ഷ്യമാക്കുമെങ്കിൽ ധമ്മാത്ഥകാമങ്ങൾക്കും മൂല്യത്വം സംഭവിക്കുമെന്നു ചുരുക്കം.

സ്വാമിജിയുടെ ദൃഷ്ടിയിൽക്കൂടി നമുക്കിവയെ ഒന്നൊന്നായി അല്പം പരിശോധിക്കാം. ആത്മസാക്ഷാത്കാരം അഥവാ ബ്രഹ്മസാക്ഷാത്കാരമാണ് ജീവിതത്തിൻെറ പരമലക്ഷ്യം. അതുതന്നെയാണ് ജീവിതത്തിൻെറ പൂണ്ണമൂല്യവും. ഈ വില കൊടുത്താണ് ജീവിതത്തെ പൂണ്ണമായും സ്വന്തമാക്കേണ്ടതു്. ഈ വില കൊടുക്കുന്നതുവരെ ജീവിതം അപൂണ്ണവും അന്യാധീനവുമായിരിക്കും. സ്വയം ഈ മൂല്യം മുഴുവൻ കണ്ടെത്തിയ സ്വാമിജി ലോകത്തിനു നൽകിയ മുഖ്യസന്ദേശവും ഇതുതന്നെയാണ്. കമ്മയോഗവിവരണത്തിൻെറ ആരംഭത്തിൽ സ്വാമിജി ഇങ്ങനെ പ്രഖ്യാപിക്കുന്നു: ''മനുഷ്യൻെറ ജീവിതലക്ഷ്യം ജ്ഞാനമാണ്, ഇന്ദ്രിയസുഖമല്ല. പൗരസ്ത്യതത്ത്വശാസ്ത്രപ്രകാരം നമ്മുടെ ഏകലക്ഷ്യം അതാണ്. ഭോഗങ്ങളും സുഖങ്ങളും ഒരിക്കലവസാനിക്കും. ഭോഗമാണു ജീവിതലക്ഷ്യമെന്നു വിചാരിക്കുന്നതബദ്ധം. പരിശ്രമങ്ങളുടെയൊക്കെ പരമസാദ്ധ്യം വിഷയഭോഗമാണെന്നു മനുഷ്യർ മൂഢമായി വിചാരിക്കുന്നതാണ് ലോകത്തിലെ സകല കഷ്ടതകൾക്കും ഹേതു. സുഖത്തിലേയ്ക്കല്ല ജ്ഞാനത്തിലേയ്ക്കാണ് താൻ നീങ്ങിക്കൊണ്ടിരിക്കുന്നതെന്നും, സുഖവും ദുഃഖവും തൻെറ രണ്ടു വലിയ ഗുരുക്കന്മാരാണെന്നും, നന്മയിൽനിന്നും അത്രതന്നെ തിന്മയിൽനിന്നും പഠിക്കാനുണ്ടെന്നും കുറച്ചു കാലം ചെല്ലുമ്പോൾ മനുഷ്യൻ മനസ്സിലാക്കുന്നു.'' ജ്ഞാനത്തെ ലക്ഷ്യമാക്കുന്നവനിൽ സുഖവും ദുഃഖവും നന്മയും തിന്മയും പോലും എങ്ങനെ സമന്വയിക്കുന്നുവെന്നു സ്വാമിജിയുടെ വാക്കുകൾ വെളിപ്പെടുത്തിയിരിക്കുന്നു. എന്താണീ ജ്ഞാനം? ജീവിതത്തിൻെറ പരമകാരണാന്വേഷണമാണ് ജ്ഞാനം. അല്ലാതെ പുറത്തുള്ള നാമരൂപങ്ങളെ ഉള്ളിൽ സഞ്ചയിക്കലല്ല. ആത്മദശനംകൊണ്ടുമാത്രമേ ഈ ജ്ഞാനം പൂണ്ണമാവൂ. ഇക്കായ്യത്തിലും സ്വാമിജിയുടെ വാക്കുകൾതന്നെ ശ്രദ്ധിക്കുക: ''ഈ ജ്ഞാനമാകട്ടെ മനുഷ്യനിൽ സ്വതഃസിദ്ധമായിട്ടുതന്നെയുണ്ടു്. ഒരു ജ്ഞാനവും വെളിയിൽനിന്നും വരുന്നില്ല. എല്ലാം ഉള്ളിൽതന്നെയുണ്ടു്. ഉള്ളിലുള്ള പരമകാരണത്തോടടുക്കുമ്പോൾ സകല അറിവും തനിയേ സംഭവിച്ചുകൊള്ളുമെന്നത്ഥം.'' ചുരുക്കത്തിൽ ഉള്ളിൽ പരമകാരണത്തെ മൂടിയിരിക്കുന്ന മറ ഓരോന്നായി മാറിക്കിട്ടുന്നതാണ് ജ്ഞാനം. മറയെല്ലാം മാറിയയാളാണ് സവ്വജ്ഞൻ. സവ്വജ്ഞന്മാർ പലരും ഉണ്ടായിരുന്നിട്ടുണ്ടെന്നും ഭാവിയിലും ഉണ്ടാകുമെന്നും സ്വാമിജി വിശ്വസിച്ചിരുന്നു.

സ്വസ്വരൂപം മറ മാററി പ്രകാശിപ്പിക്കലെന്ന ഈ ജ്ഞാനമാണ് ജീവിതത്തിൻെറ പരമമായ മൂല്യവും ലക്ഷ്യവും. ഈ മൂല്യം സാക്ഷാത്കരിക്കാനുള്ള ഉപായങ്ങളാണ് സന്മാർഗ്ഗനിഷ്ഠകൾ. തത്ത്വശാസ്ത്രശാഖകളിൽ ethics എന്നറിയപ്പെടുന്നതിവയാണ്. ജീവിതത്തിൻെറ ധാമ്മികമൂല്യങ്ങൾ എന്നും ചിലർ ഇവയെ വിളിക്കാറുണ്ടു്. ഭഗവാൻ ഗീതയിൽ ഈ ധാമ്മികമൂല്യങ്ങളിൽ പ്രധാനപ്പെട്ടവ എണ്ണിപ്പറഞ്ഞിട്ടു് അവയ്ക്കു് ദൈവീസമ്പത്തു് എന്നാണ് പേരിട്ടിരിക്കുന്നതു്.

അഭയം സത്ത്വസംശുദ്ധിർജ്ഞാനയോഗവ്യവസ്ഥിതിഃ
ദാനം ദമശ്ച യജ്ഞശ്ച സ്വാധ്യായസ്തപ ആർജവം
അഹിംസാ സത്യമക്രോധസ്ത്യാഗഃ ശാന്തിരപൈശുനം
ദയാ ഭൂതേഷ്വലോലുപ്ത്വം മാർദ്ദവം ഹ്രീരചാപലം
തേജഃ ക്ഷമാ ധൃതിഃ ശൗചമദ്രോഹോ നാതിമാനിതാ
ഭവന്തി സമ്പദം ദൈവീമഭിജാതസ്യ ഭാരത.

ദൈവസമ്പത്തിനു നേരേ വിപരീതമാണ് ആസുരസമ്പത്തു്. അവയും ഭഗവാൻ എണ്ണിത്തിട്ടപ്പെടുത്തിയിട്ടുണ്ടു്:

ദംഭോ ദർപ്പോ ƒഭിമാനശ്ച ക്രോധഃ പാരുഷ്യമേവ ച
അജ്ഞാനം ചാഭിജാതസ്യ പാർത്ഥ സംപദമാസുരീം.

അധ്യാത്മശാസ്ത്രഗ്രന്ഥങ്ങളിൽ പരമലക്ഷ്യ സാധകങ്ങളായി അനുഷ്ഠേയങ്ങളായ വേറെയും പല ധാർമ്മികമൂല്യങ്ങളും ഗണിക്കപ്പെട്ടിട്ടുണ്ട്. ഇവയിൽ മിക്കവയും സ്വാമിജിയുടെ സമർത്ഥമായ പരാമർശനത്തിനു വിഷയമായിട്ടുള്ളവയാണ്. ദൈനംദിനജീവിതത്തിൽ ഇവയെ എങ്ങനെ പൊരുത്തപ്പെടുത്തി പരിശീലിക്കാമെന്നും നിത്യജീവിതത്തെ സുഖസുരഭിലമാക്കി അവ എങ്ങനെ പരമലക്ഷ്യത്തിൽ കൊണ്ടെത്തിക്കുന്നുവെന്നും അനുഭവമാധുര്യത്തോടെ സ്വാമിജി വിവരിച്ചിട്ടുണ്ട്. ഇന്ദ്രിയമനസ്സുകളെ സത്യനിഷ്ഠമാക്കി നിയന്ത്രിച്ചുറപ്പിച്ചുകൊണ്ടു ജീവിക്കാനുള്ള പരിശീലനമാണ് ദമം. സംയമമെന്നും ആത്മനിയന്ത്രണമെന്നും ഒക്കെ ഇതിനു പല പേരുകളുണ്ട്. ഈ സദാചാരാനുഷ്ഠാനത്തിന്റെ മാഹാത്മ്യം സ്വാമിജി വിവരിക്കുന്നതു നോക്കുക: ''ഏകാന്തതയിൽ ശീലിച്ച ഒരു മനുഷ്യൻ പ്രക്ഷുബ്ധമായ പ്രപഞ്ചച്ചുഴലിയിൽ തകർന്നുപോകും. ജീവിതത്തിന്റെ തിക്കിത്തിരക്കിൽ പരിചയിച്ച ഒരുവൻ പ്രശാന്തമായ ഒരു സ്ഥലത്തു വരുമ്പോരം അവിടെ സ്വസ്ഥതയോടെ കഴിഞ്ഞുകൂടാൻ അയാരംക്കു സാധിക്കുമോ? ആ മാററം അയാരംക്ക് അസഹ്യമായി ത്തോന്നുമെന്നുമാത്രമല്ല, ഒരുപക്ഷെ ചിത്തഭ്രമത്തിനു് ഇടയാക്കിയെന്നും വരാം. കേവലം നിശ്ശബ്ദതയിലും ഏകാന്തതയിലും കർമ്മനിബിഡത ദർശിക്കുവാനും നിബിഡമായ കർമ്മാനുഷ്ഠാനമധ്യത്തിലും ഒരു വിജനപ്രദേശത്തെ നിശ്ശബ്ദതയും ഏകാന്തതയും കാണുവാനും ഏതൊരാരംക്കു സാധിക്കുമോ ആ മനുഷ്യനാണ് ആദർശപുരുഷൻ. ആ മനുഷ്യന് സംയമത്തിന്റെ രഹസ്യം മനസ്സിലായിരിക്കുന്നു. അയാരം തന്നെത്താൻ നിയന്ത്രിക്കാൻ പഠിച്ചിരിക്കുന്നു.'' ഇങ്ങനെ ഓരോ സദാചാരാനുഷ്ഠാനത്തെയും കുറിച്ചുള്ള സ്വാമിജിയുടെ വിവരണങ്ങരം നിത്യജീവിതത്തിൽ മനുഷ്യനെ നിർഭയനും ധീരനും ഉത്സാഹപ്രിയനുമാക്കി ഉയർത്താൻ പോരുന്നതാണെന്നു കാണാൻ കഴിയും. സ്വാമിജിയുടെ പ്രഭാഷണമോരോന്നും ധാർമ്മികമൂല്യങ്ങളുടെ ഉത്തേജകങ്ങളായ വിവരണങ്ങരംകൊണ്ടു നിറഞ്ഞതാണ്.

ലക്ഷ്യരൂപത്തിലും ഉപായരൂപത്തിലുമുള്ള ഈ മൂല്യങ്ങരം കൂട്ടിച്ചേർക്കപ്പെടുന്നതോടെ ഭൗതികജീവിതമാകമാനം പ്രകാശമയവും വിലപ്പെട്ടതുമായി മാറുന്നു. ലക്ഷ്യബോധമില്ലാത്ത, മൂല്യയോഗം വെടിഞ്ഞ ഭൗതികതൃഷ്ണയെയാണു ഭാരതം എന്നും എതിർത്തിട്ടുള്ളതു്. പാശ്ചാത്യലോകം ഏറെക്കുറെ ഈ ഭൗതികവ്യാമോഹത്തിൽ പെട്ടു് നട്ടം തിരിയുന്നതായിട്ടുതന്നെയാണു് സ്വാമിജി കണ്ടതു്. ഭാരതം അതേയവസരത്തിൽ ലക്ഷ്യമൂല്യങ്ങളുടെ തെററായ വ്യാഖ്യാനത്തിൽക്കൂടി അലസതയിലേയ്ക്കും ദാരിദ്ര്യത്തിലേയ്ക്കും ആണ്ടുപോകുന്നതായും അദ്ദേഹം കണ്ടു. പാശ്ചാത്യരുടെ സാഹസികത്വവും പ്രയത്നശീലവും ഭാരതം ഇങ്ങോട്ടു പകർന്നെടുക്കുകയും ഭാരതത്തിന്റെ ലക്ഷ്യബോധവും മൂല്യപരിചയവും അങ്ങോട്ടു പകർന്നുകൊടുക്കുകയും ചെയ്യുകയാണ് ഇതിന് സ്വാമിജി കണ്ട പോംവഴി. അങ്ങനെ പാശ്ചാത്യലോകം വേദാന്തസത്യം ഗ്രഹിക്കണമെന്നും സാധനകളും തപസ്സും ജീവിതത്തിൽ കൂട്ടിച്ചേർക്കണമെന്നും അദ്ദേഹം ആവശ്യപ്പെട്ടു. ഭാരതീയരാകട്ടെ പരമ്പരാസിദ്ധമായ അവരുടെ ലക്ഷ്യബോധവും മൂല്യപരിചയവും വിട്ടുകളയാതെ വ്യാവസായികരംഗത്തും ഭൗതികശാസ്ത്രരംഗത്തും അതിസാഹസികമായിത്തന്നെ ഉണർന്നു മുന്നേറണമെന്നും അദ്ദേഹം ആഹ്വാനം മുഴക്കി. ആധ്യാത്മികമായ ലക്ഷ്യവും മൂല്യവും കൈവെടിയുന്ന അന്നു് ഭാരതം മൃതമായിത്തീരുമെന്നാണു സ്വാമിജിയുടെ പ്രഖ്യാപനം.

ഈ നിലയിൽ ഭാരതത്തിലെ വ്യവസായികരംക്കും, ശാസ്ത്രജ്ഞന്മാർക്കും, കലാകാരന്മാർക്കും, സാമൂഹ്യപ്രവർത്തകന്മാർക്കും, രാഷ്ട്രീയപ്രവർത്തകർക്കും ഒരു കടമയുണ്ട്. ഓരോരുത്തരും അവരവരുടേതായ രംഗങ്ങളിൽ ആധുനികപ്രവണതകരംക്കും സാഹസികപ്രയത്നങ്ങരംക്കും രൂപം നൽകട്ടെ. പക്ഷെ ഭാരതം അതിപുരാതനകാലത്തുതന്നെ ശാസ്ത്രീയമായി കണ്ടെത്തിയിട്ടുള്ള ലക്ഷ്യബോധവും മൂല്യപരിചയവുമായി പൊരുത്തപ്പെടുത്തിക്കൊണ്ടു് ഭാരതം ഇതു ചെയ്യുമെങ്കിൽ ഭാരതത്തിനു മാത്രമല്ല ലോകത്തിനു മുഴുവൻ അതു മോക്ഷഹേതുകമായി ഭവിക്കും. ഇതാണ് സ്വാമിജിയുടെ സന്ദേശത്തിന്റെ ചുരുക്കം.

യത്ര യോഗേശ്വരഃ കൃഷ്ണോ യത്ര പാർത്ഥോ ധനുർധരഃ
തത്ര ശ്രീർവ്വിജയോ ഭൂതിർധ്രുവാ നീതിർമ്മതിർമ്മമ.

ഐതരേയോപനിഷത്പ്രവചനം _ 6

# താത്പര്യനിർണ്ണയം

വിദ്യാനന്ദതീർത്ഥപാദസ്വാമികൾ

താത്പര്യനിർണ്ണയത്തിനുള്ള ഷഡ്വിധ ലിംഗങ്ങളിൽ അർത്ഥവാദമാണ് ഇനി ചിന്തിക്കുവാനുള്ളത്. ഉപനിഷത്സിദ്ധാന്തമായ ജീവബ്രഹ്മൈക്യജ്ഞാനത്തെക്കുറിച്ച് പ്രശംസിക്കുകയോ അതു നേടാതിരുന്നാലുള്ള ദോഷത്തെക്കുറിച്ച് നിന്ദിക്കുകയോ ചെയ്യുന്നതു് അർത്ഥവാദമാണ്. ഐതരേയോപനിഷത്തിൽ അർത്ഥവാദരൂപമായ വാചകം ഇതാണ്: ''ഈശ്വരനാൽ സൃഷ്ടിക്കപ്പെട്ട ഇന്ദ്രിയങ്ങളുടെ ആ അധിഷ്ഠാനദേവതകൾ ഈ മഹത്തായ സംസാരസാഗരത്തിൽ പതിച്ചു. കാരണം ഈശ്വരൻ ആ വിരാട്പുരുഷന് വിശപ്പും ദാഹവും ഉണ്ടാക്കിത്തീർത്തതാണ്. ആ ദേവതകൾ സൃഷ്ടികർത്താവിനോടു പറഞ്ഞു, ഞങ്ങൾക്ക് ഇരുന്നു ഭക്ഷണം കഴിക്കുവാൻ പര്യാപ്തമായ ഒരു അധിഷ്ഠാനം ഉണ്ടാക്കിത്തരണം എന്ന്.'' (1. 2. 1.) ഒന്നാം ഖണ്ഡത്തിൽ ഇന്ദ്രിയങ്ങളുടെയും തദധിഷ്ഠാനദേവതകളുടെയും ഉത്പത്തിയെക്കുറിച്ചു പറഞ്ഞുകഴിഞ്ഞു് ഇതു രണ്ടാം ഖണ്ഡം ഒന്നാം വാക്യമാണ്. ജീവബ്രഹ്മൈക്യം ഇല്ലാത്തതുകൊണ്ടു് ഇന്ദ്രാദിദേവതകൾക്കുപോലും ക്ഷുത്പിപാസാദി ദുഃഖങ്ങൾക്കടിമപ്പെട്ടു് സംസാരദുഃഖം അനുഭവിക്കേണ്ടിവന്നുവെന്നാണല്ലോ ഈ വാക്യത്തിന്റെ സാരം. നിന്ദാരൂപമായ അർത്ഥവാദമാണിതു്. ഐശ്വര്യസമ്പന്നരാണെങ്കിലും ആ ദേവതകൾ അപാരമായ ഈ സംസാരസാഗരത്തിൽ വീണുപോയി. ''അജ്ഞാനവും അതിന്റെ വികാരങ്ങളായ കാമകർമ്മങ്ങളും നിമിത്തമുണ്ടാകുന്ന ദുഃഖമാണ് ആ സാഗരത്തിലെ ജലം; കഠിനരോഗങ്ങൾ, ജര, മരണം മുതലായ വലിയ ജലജന്തുക്കൾ അതിൽ എപ്പോഴും കളിയാടിക്കൊണ്ടിരിക്കുന്നു. ആദിയും അന്തവുമില്ലാത്തതും നിരാശ്രയവും അപാരവുമാണ് ആ സമുദ്രം; വിഷയാൻഭവങ്ങളിൽനിന്നു കിട്ടുന്ന ക്ഷണികമായ ക്ഷുദ്രസുഖം ചിലപ്പോൾ അതിലുള്ള വിശ്രമസ്ഥാനമാണ്. എന്നാൽ ഭോഗങ്ങളിലുള്ള സ്പൃഹയാകുന്ന കൊടുങ്കാററടിച്ചു് അനർത്ഥങ്ങളാകുന്ന തരംഗപരമ്പരകൾ അതിൽ എപ്പോഴും ഉയർന്നുകൊണ്ടാണിരിക്കുന്നതു്. നരകദുഃഖം നിമിത്തമുണ്ടാകുന്ന ദയനീയങ്ങളായ ശബ്ദങ്ങൾകൊണ്ടും വിലാപങ്ങൾകൊണ്ടും ആ സമുദ്രം എപ്പോഴും മുഖരിതമാണ്. എന്നാലും സത്യം, ധർമ്മം, ദാനം, ദയ, അഹിംസ, ശമം, ദമം തുടങ്ങിയ ആത്മഗുണങ്ങളാകുന്ന പാഥേയം നിറച്ച ജ്ഞാനനൗകയും ആ സമുദ്രത്തിലുണ്ടു്. മോക്ഷം അതിന്റെ മറുതീരമാണ്. അവിടേയ്ക്കു് പോകുവാൻ സത്സംഗവും സർവ്വസംഗപരിത്യാഗവുമാകുന്ന വഴിയും തുറന്നു കിടപ്പുണ്ടു്.'' എന്നിങ്ങനെയാണ് ശ്രീശങ്കരഭഗവത്പാദർ ഭാഷ്യത്തിൽ സംസാരാർണ്ണവത്തെ വർണ്ണിച്ചിരിക്കുന്നതു്. അങ്ങനെയുള്ള സംസാരസാഗരത്തിൽ ആത്മജ്ഞാനമില്ലായ്മ നിമിത്തം ദേവതകൾക്കുപോലും പതിക്കേണ്ടിവന്നു. എന്നാൽ ആ ദേവതകൾ ശാശ്വതശാന്തി നേടുന്നതിനുള്ള ആത്മജ്ഞാനം സമ്പാദിക്കാതെ ക്ഷണികസുഖം നേടാനാണ് ശ്രമിച്ചതെന്ന്, വിശപ്പും ദാഹവും ശമിക്കുന്നതിനുള്ള ആഹാരവും നിവസിക്കുവാനുള്ള സ്ഥാനവും ഈശ്വരനോടു് ആവശ്യപ്പെട്ടതിൽനിന്നു മനസ്സിലാക്കാം. ആത്മജ്ഞാനമില്ലായ്മയെ നിന്ദിക്കുന്നതു് ആത്മജ്ഞാനത്തിന്റെ മാഹാത്മ്യത്തെ വെളിപ്പെടുത്തുവാനാണ്. അതിനാൽ ഈ വാക്യം അർത്ഥവാദകോടിയിൽപ്പെടും.

പ്രശംസാപരമായി ഐതരേയോപനിഷത്തിൽ പ്രകാശിപ്പിച്ചിട്ടുള്ള അർത്ഥവാദത്തെക്കുറിച്ച് പരിശോധിക്കാം. രണ്ടാമദ്ധ്യായം ഒന്നാം ഖണ്ഡത്തിൽ ആത്മജ്ഞാനമില്ലാത്ത ജീവൻ അനുഭവിക്കേണ്ടിവരുന്ന ജനനമരണരൂപമായ സംസാരക്ലേശമാണ് വർണ്ണിക്കപ്പെട്ടിട്ടുള്ളതു്. ആ ഖണ്ഡം അഞ്ചാം വാക്യത്തിൽ ഇങ്ങനെ വിവ

രിക്കുന്നു: ''ഞാൻ ഗർഭത്തിൽ കിടക്കുമ്പോഠംതന്നെ ഈ ദേവന്മാരുടെ എല്ലാ ജന്മങ്ങളും അറിഞ്ഞിരുന്നു. ലോഹനിർമ്മിതങ്ങളെന്നപോലെ അഭേദ്യങ്ങളായ അനേകം ശരീരങ്ങഠം എന്നെ കീഴോട്ട് – സംസാരത്തിലേയ്ക്ക് – മുറുകെ ബന്ധിച്ചിരുന്നു. (പിന്നീട് ആത്മജ്ഞാനത്തിൻെറ ശക്തികൊണ്ട്) ഞാൻ ഒരു പരുന്ത് എന്നപോലെ അവയെല്ലാം വേഗത്തിൽ ഭേദിച്ച് പുറത്തു കടന്നു. എന്നിങ്ങനെ വാമദേവർഷി ഗർഭത്തിൽ ത്തന്നെ കിടന്നുകൊണ്ടു പറഞ്ഞു.'' വാമദേവമഹർഷി കഴിഞ്ഞ ജന്മത്തു് കഠിനമായ തപസ്സും വേദാന്തശ്രവണാദികളും ചെയ്തിരുന്നെങ്കിലും പ്രതിബന്ധാധിക്യം നിമിത്തം അദ്ദേഹത്തിനു് ജീവബ്രഹ്മൈക്യജ്ഞാനം അപരോക്ഷമായി ഉണ്ടായില്ല. അതുകൊണ്ടു് ആ മഹർഷിക്കു് പ്രാരബ്ധകർമ്മമനുസരിച്ച് മാതൃഗർഭത്തിൽ പ്രവേശിക്കേണ്ടിവന്നു. സംസ്കാരത്തിൻേറയും തപസ്സിൻേറയും പകചതകൊണ്ടും കഴിഞ്ഞ ജന്മത്തിൽ ശ്രവിച്ച ബ്രഹ്മതത്ത്വം പ്രതിബന്ധരഹിതമായി പ്രകാശിച്ചതുകൊണ്ടും മാതൃഗർഭത്തിൽ വെച്ചുതന്നെ അദ്ദേഹത്തിനു് ബ്രഹ്മാനുഭൂതി ഉണ്ടായി. ഈ വിവരം പല ഉപനിഷത്തുകളിലും വിവരിച്ചിട്ടുണ്ട്. അതാണ് ഈ ഐതരേയോപനിഷത്തിലും സൂചിപ്പിക്കുന്നതു്. എത്ര ജന്മങ്ങഠം സംസാരത്തിൽക്കിടന്നു കറങ്ങിയാലും ഏതെല്ലാം തരത്തിലുള്ള ബന്ധങ്ങഠം ഉണ്ടായാലും അവയെല്ലാം ആത്മജ്ഞാനംകൊണ്ടു് നീങ്ങുമെന്നാണ് ഇവിടെ സൂചിപ്പിക്കുന്നതു്. ''ജ്ഞാനാഗ്നിഃ സർവ്വകർമ്മാണി ഭസ്മസാൽ കുരുതേഽർജ്ജുന.'' എന്ന ഗീതാവചനവും ഈ പരമാർത്ഥം വെളിപ്പെടുത്തുന്നുണ്ടല്ലോ. ദുഃഖത്തിനു കാരണം അജ്ഞാനമാണെന്നും ശ്രുതികളും സ്മൃതികളും ആസ്തികദർശനങ്ങളും മാത്രമല്ല, നാസ്തികദർശനങ്ങഠംകൂടി സമ്മതിക്കുന്നുണ്ട്. ''ദുഃഖജന്മപ്രവൃത്തി ദോഷ മിഥ്യാജ്ഞാനാനാമുത്തരോത്തരാപായേ തദനന്തരാപായാദപവർഗ്ഗഃ'' എന്നു് ന്യായദർശനത്തിൽ പറയുന്നു. ദുഃഖത്തിനു കാരണം ജന്മവും അതിനു കാരണം ശുഭാശുഭകർമ്മങ്ങളും ആ കർമ്മങ്ങഠംക്കു കാരണം രാഗദ്വേഷാദിവികാരങ്ങളും അവയ്ക്കു കാരണം മിഥ്യാജ്ഞാനവുമാണ്. ആത്മാവിനെ അനാത്മാദിശരീരാദികളാണെന്നു് തെററിദ്ധരിക്കുന്നതാണ് മിഥ്യാജ്ഞാനം. ആത്മസ്വരൂപബോധംകൊണ്ടു് ആ മിഥ്യാജ്ഞാനം നശിക്കുമ്പോഠം രാഗദ്വേഷാദിവികാരങ്ങളും അവയുടെ പ്രേരണനിമിത്തമുണ്ടാകുന്ന ശുഭാശുഭാദികർമ്മങ്ങളും ആ കർമ്മങ്ങളുടെ നാശത്തിൽ ജന്മവും ജന്മാഭാവത്തിൽ ദുഃഖവും നശിക്കുമെന്നാണ് ഈ സൂത്രം വഴി ഗൗതമാചാര്യൻ ഉപദേശിക്കുന്നതു്. ''തരതി ശോകമാത്മവിത്'' ആത്മജ്ഞാനി സംസാരരൂപമായ ദുഃഖത്തെ തരണം ചെയ്യുന്നുവെന്നു് ശ്രുതിയും ഉപദേശിക്കുന്നുണ്ടല്ലോ. അതുകൊണ്ടാണ് ആത്മജ്ഞാനമില്ലായ്മയെ നിന്ദിച്ചും ആത്മജ്ഞാനത്തെ സ്തുതിച്ചും ജ്ഞാനമാർഗ്ഗത്തിൽ സഞ്ചരിക്കുവാൻ ജിജ്ഞാസുക്കളെ ശ്രുതികഠം പ്രേരിപ്പിക്കുന്നതു്.

**ഉപപത്തി**

ഷഡ്വിധലിംഗങ്ങളിൽ അന്തിമമായ ഉപപത്തിയാണ് ഇനിയും വിചാരണീയമായിട്ടുള്ളതു്. ദൃഷ്ടാന്തങ്ങഠംകൊണ്ടും യുക്തികഠംകൊണ്ടും പ്രതിപാദ്യവിഷയത്തെ പ്രതിപാദിക്കുന്നതാണ് ഉപപത്തി. ഐതരേയോപനിഷത്തു് വളരെ ചെറുതായതുകൊണ്ടു് അതിൽ വസ്തുകഥനം മാത്രമാണ് അധികമുള്ളതു്. ദൃഷ്ടാന്തങ്ങഠംക്കും യുക്തികഠംക്കും അതിൽ വലിയ സ്ഥാനം നൽകിയിട്ടില്ല. എങ്കിലും രണ്ടാം അദ്ധ്യായം ഒന്നാം ഖണ്ഡം ആറാം വാക്യത്തിൽ വാമദേവമഹർഷിയെ ഉദാഹരണമായിക്കാണിച്ച് ജീവബ്രഹ്മൈക്യാനുഭൂതിയുടെ മാഹാത്മ്യം വെളിപ്പെടുത്തുന്നുണ്ട്. അതു് ഉപപത്തിയായി എടുക്കാവുന്നതാണ്. ''ആ വാമദേവമഹർഷി ഇപ്രകാരം ആത്മാവിനെ അറിഞ്ഞു്, സ്ഥൂല സൂക്ഷ്മകാരണശരീരത്തിൽനിന്നും ആത്മഭാവത്തിലുയർന്നു് എല്ലാ കാമങ്ങളേയും പ്രാപിച്ച് ഇന്ദ്രിയങ്ങഠംക്കവിഷയവും തത്ത്വജ്ഞാനത്താൽ പ്രകാശിതവുമായ സ്വസ്വരൂപത്തിൽ നിത്യമുക്തനായിത്തീർന്നു.'' (2. 1. 6.) ഈ വാചകത്തിൽ വേദാന്തവാക്യശ്രവണംകൊണ്ടു് അജ്ഞാനം നശിച്ച് ജീവന്മുക്തിയും വിദേഹമുക്തിയും അടയുവാൻ ഒരു മുമുക്ഷുവിനു കഴിയുമെന്നു് ശ്രീ വാമദേവമഹർഷിയെ ഉദാഹരിച്ചുകൊണ്ടു് ഐതരേയമഹർഷി സമർത്ഥിക്കുകയാണ് ചെയ്തിരിക്കുന്നതു്. ഇങ്ങനെ ഉപപത്തികൊണ്ടും ആത്മസാക്ഷാത്ക്കാരമാണ് ഐതരേയോപനിഷത്തിൻെറ മുഖ്യവിഷയമെന്നു കാണാം.

## ഉപസംഹാരം

ഇപ്രകാരം ഷഡ്വിധലിംഗങ്ങൾ കൊണ്ടു് ഐതരേയോപനിഷത്തിൻെറ താത്പര്യം അദ്വൈതബ്രഹ്മദർശനമാണെന്നു് നിർണ്ണയിക്കുന്നതാണു് ശരിയായ ശ്രവണം. ഇതുകൊണ്ടു് വേദാന്തപ്രമാണത്തിലും പ്രമേയമായ അദ്വൈതവസ്തുവിലും ഉണ്ടാകാവുന്ന സംശയങ്ങൾ മുഴുവൻ നീങ്ങുന്നതാണു്. എങ്ങനെയെന്നാൽ ''ആത്മാ വാ ഇദമേക ഏവാഗ്ര ആസീത്, നാന്യത് കിഞ്ചന മിഷത്''' (1. 1. 1.) (സൃഷ്ടിക്കുമുമ്പു് ഈ പ്രപഞ്ചം മുഴുവൻ തീച്ച്യായും ഒരേ ആത്മാവു മാത്രമായിരുന്നു. വ്യാപാരമുള്ളതായോ ഇല്ലാത്തതായോ വേറെ യാതൊന്നും ഉണ്ടായിരുന്നില്ല.) എന്നാണു് ഈ ഉപനിഷത്തു് ആരംഭിക്കുന്നതു്. ഈ വാക്യം സജാതീയമോ വിജാതീയമോ സ്വഗതമോ ആയ ഭേദം ലേശം പോലും ഇല്ലാത്തതും നിത്യവും പൂർണ്ണവും സ്വതന്ത്രവും സത്താമാത്രവുമായ ബ്രഹ്മത്തിൻെറ സ്വരൂപലക്ഷണത്തെയാണു് പ്രകാശിപ്പിക്കുന്നതു്. 'സ ഈക്ഷത ലോകാന്നു സൃജാ ഇതി.' (ഞാൻ ലോകങ്ങളെ സൃഷ്ടിക്കട്ടെ എന്നു് ആ ആത്മാവു് ഈക്ഷിച്ചു എന്നു്.) ഈ വാചകം മായോപാധികവും പ്രപഞ്ചത്തിൻെറ അഭിന്നനിമിത്തോപാദാനകാരണവുമായ സഗുണബ്രഹ്മത്തിൻെറ സ്വരൂപത്തെയാണു് ബോധിപ്പിക്കുന്നതു്. ബ്രഹ്മത്തിൻെറ തടസ്ഥലക്ഷണമാണിതു്. ''സ ഏതമേവ സീമാനം വിദാര്യൈതയാ ദ്വാരാ പ്രാപദ്യത.'' (1. 3. 12) (അവൻ ശിരസ്സിൻെറ അതിർത്തി പിളർന്നിട്ടു് ഈ ദ്വാരത്തിൽക്കൂടി ദേഹത്തിൽ പ്രവേശിച്ചു.) ആ ബ്രഹ്മം സൂക്ഷ്മശരീരത്തിൽ പ്രതിബിംബിച്ചു് ജീവഭാവം കൈക്കൊണ്ടുവെന്നാണു് ഇതിനർത്ഥം. 'തസ്യ ത്രയ ആവസഥാ ത്രയ സ്വപ്നാഃ' (ഈ ജീവനു് മൂന്നു വാസസ്ഥാനങ്ങളും മൂന്നു സ്വപ്നങ്ങളും ഉണ്ടു്.) എന്ന വാചകത്തിൽ ജീവൻ ജാഗ്രത്തു്, സ്വപ്നം, സുഷുപ്തി ഈ മൂന്നവസ്ഥകളിൽപ്പെട്ടു് സംസാരഭോഗങ്ങൾ അനുഭവിക്കുന്നവെന്നു സിദ്ധിക്കുന്നു. ഇതു് ജീവൻെറ ലക്ഷണമാണു്. ഇത്രയുംകൊണ്ടു് സൃഷ്ടിക്കപ്പെട്ട പ്രപഞ്ചവും ജീവഭാവവും അജ്ഞാനത്താൽ ആത്മാവിൽ ആരോപിതമാണെന്നു് ഉപനിഷത്തു് സൂചിപ്പിക്കുകയാണു് ചെയ്യുന്നതു്. ''സ ജാതോ ഭൂതാന്യഭിവ്യൈഖ്യത്. കിമിഹാന്യം വാവദിഷദിതി. സ ഏതമേവ പുരുഷം ബ്രഹ്മതതമമപശ്യദിദമദർശമിതി.''(ജീവരൂപത്തിൽ ദേഹത്തിൽ പ്രവേശിച്ച ആത്മാവു് വിവേകംകൊണ്ടും സംസ്ക്കാരത്തിൻെറ പക്വതകൊണ്ടും ചരാചരാത്മകമായ പ്രപഞ്ചത്തെ മുഴുവൻ സൂക്ഷ്മമായി പരിശോധിച്ചു നോക്കി. ലോകത്തിൽ ആത്മാവല്ലാതെ സാരമായി വേറെ യാതൊന്നും ഇല്ലെന്നറിഞ്ഞ ആ ജീവൻ പിന്നീടു് സ്ഥൂലസൂക്ഷ്മകാരണശരീരങ്ങൾക്കും അധിഷ്ഠാനവും സാക്ഷിയുമായി വിളങ്ങുന്ന പുരുഷൻ ബ്രഹ്മമാണെന്നും ആ ബ്രഹ്മത്തിൻെറ സ്വരൂപംതന്നെയാണു് താനെന്നും സാക്ഷാത്ക്കരിച്ചു.) ഈ മന്ത്രം ആത്മാവിൽ ആരോപിക്കപ്പെട്ട ജീവജഗദ്ഭാവങ്ങളെ അപവദിച്ചു് സാധകൻ ബ്രഹ്മസാക്ഷാത്ക്കാരം നേടുന്നതാണു് കാണിക്കുന്നതു്. രണ്ടാം അദ്ധ്യായത്തിൽ 'പുരുഷേ ഹ വാ' തുടങ്ങിയ മന്ത്രങ്ങൾകൊണ്ടു് അജ്ഞൻെറ ഗർഭവാസാദിദുഃഖത്തെ വർണ്ണിച്ചു് അവനിൽ വൈരാഗ്യവും വിവേകവും വളർത്തിയതിനുശേഷം ഒടുവിൽ ജീവൻെറ വാസ്തവസ്വരൂപം 'പ്രജ്ഞാനം ബ്രഹ്മ' എന്ന മഹാവാക്യംവഴി പ്രജ്ഞാനസ്വരൂപമായ ബ്രഹ്മമാണെന്നു് ഈ ഉപനിഷത്തു് ആർക്കും സംശയം വരാത്തവണ്ണം വ്യക്തമായി പ്രസ്താവിക്കുന്നുണ്ടു്. ഇപ്രകാരം ഷഡ്വിധലിംഗങ്ങൾ വഴി ഉപനിഷദ്വാക്യങ്ങളുടെ താത്പര്യം അദ്വൈതബ്രഹ്മതത്ത്വമാണെന്നറിഞ്ഞാൽ ജഗജ്ജീവാദി നാനാത്വബുദ്ധി അജ്ഞാനജന്യമാണെന്നു് വെളിപ്പെടും. വേദാന്തശ്രവണംകൊണ്ടു് അജ്ഞാനത്തെ നശിപ്പിച്ചു് ശ്രോതാവായ താൻതന്നെയാണു് ആ ബ്രഹ്മമെന്നു നിർണ്ണയിക്കുന്ന ജിജ്ഞാസു ഉത്തമാധികാരിയാണെങ്കിൽ അപരോക്ഷാനുഭൂതി സിദ്ധിച്ചു് ജീവന്മുക്തനായിത്തീരുന്നതാണു്. മദ്ധ്യമാധികാരിയാണെങ്കിൽ സകലവിധ സംശയങ്ങളും നീങ്ങും. എന്നാലും അസംഭാവനയും വിപരീതഭാവനയും അയാളെ ചിലപ്പോൾ വിക്ഷിപ്തചിത്തനാക്കിത്തീർത്തേക്കാം. അങ്ങനെ സംഭവിക്കാതിരിക്കാനുള്ള ഉപായം മനനനിദിദ്ധ്യാസനങ്ങളാണു്.

## മനനം

മനനമെന്ന പദത്തിൻെറ സാമാന്യാർത്ഥം ധാരണമെന്നാണു്. ജീവബ്രഹ്മൈക്യനിർണ്ണയ

ത്തിനു് അനുകൂലങ്ങളായ ഉപനിഷദ്വാക്യങ്ങളുടെ അർത്ഥങ്ങളും തദനുസാരികളായ അന്വയവ്യതിരേകാദിയുക്തികളുംകൊണ്ടു് അവസ്ഥാത്രയസാക്ഷിയും നിത്യനും പ്രജ്ഞാനപദലക്ഷ്യാർത്ഥവുമായ താൻ പൂർണ്ണവും ബ്രഹ്മപദലക്ഷ്യാർത്ഥവുമായ സച്ചിദാനന്ദവസ്തുവാണെന്നു് ചിന്തിച്ചുറപ്പിക്കുന്നതാണു് മനനം. ഈ മനനാഭ്യാസംകൊണ്ടു് അസംഭാവനയും വിപരീതഭാവനയും നശിച്ചു് മദ്ധ്യമാധികാരിക്കു് ആത്മാനുഭൂതിയിൽ ദാർഢ്യം ഉണ്ടാകുന്നതാണു്. എന്നാൽ ചിലക്കു് ശ്രവണംകൊണ്ടു് സംശയവും മനനംകൊണ്ടു് അസംഭാവനയും നീങ്ങിയാലും വിപരീതഭാവന നീങ്ങുകയില്ല. അതിനാൽ ദേഹാദിദൃശ്യജാലങ്ങളിൽ അഹന്ത ഉണ്ടായിക്കൊണ്ടിരിക്കും. അതു് ബ്രഹ്മാത്മബുദ്ധിക്കു് പ്രതിബന്ധമാണു്. മന്ദാധികാരി നിദിദ്ധ്യാസനംകൊണ്ടു് ആ പ്രതിബന്ധവും നീക്കിയാൽ ജീവബ്രഹ്മൈക്യാനുഭൂതി നേടി കൃതകൃത്യനായിത്തീരുന്നതാണു്.

## നിദിദ്ധ്യാസനം

ജീവബ്രഹ്മൈക്യാവധാരണമാണു് നിദിദ്ധ്യാസനം. അതിനു് ശ്രവണംകൊണ്ടും മനനംകൊണ്ടും നിർണ്ണയിക്കപ്പെട്ട ആത്മതത്ത്വത്തെ ദീർഘകാലം നിരന്തരം അനുസന്ധാനം ചെയ്യണം. ആ അനുസന്ധാനംകൊണ്ടു ദേഹാത്മബുദ്ധി മുതലായ വിജാതീയപ്രത്യയങ്ങളെല്ലാം നശിച്ചു് അന്തഃകരണം ബ്രഹ്മാകാരമായിത്തീരും. അതോടുകൂടി അജ്ഞാനവും വിപരീതഭാവനയും നശിച്ചു താൻ ബ്രഹ്മസ്വരൂപമാണെന്നുള്ള അനുഭൂതിയാൽ മന്ദാധികാരിയായ ശ്രോതാവും സംതൃപ്തനായി ജീവന്മുക്തി പ്രാപിച്ചു് പ്രാരബ്ധശരീരം നിലനില്ക്കുന്നിടത്തോളം കാലം ജീവിതയാത്ര ഒരു ലീലയെന്ന നിലയിൽ നടത്തി ദേഹാന്ത്യത്തിൽ സാന്ദ്രാനന്ദാവബോധാത്മകമായ വിദേഹമുക്തിയടയുന്നു. അതിദുർല്ലഭമായ ഈ അവസ്ഥയിൽ എത്താനാണു് മനുഷ്യരെല്ലാം ശ്രമിക്കേണ്ടതു്. മററുപനിഷത്തുകളുടെയെന്നപോലെ ഐതരേയോപനിഷത്തിന്റെയും അർത്ഥം ശ്രവിക്കുന്നതുകൊണ്ടുള്ള ഫലം ഈ മഹത്തായ നിലയിലേയ്ക്കു നാം ഉയരുകയാണു്.

വേദാന്തപരിജ്ഞാനം നൈഷ്കർമ്മ്യത്തിലേക്കും സ്വാർത്ഥപരമായ മുക്തിയിലേക്കുമാണു് മനുഷ്യനെ നയിക്കുന്നതെന്നും ഇൻഡ്യക്കുണ്ടായ അധഃപതനത്തിനു കാരണം അതാണെന്നും വാദിക്കുന്നവർ ലോകത്തിൽ ധാരാളമുണ്ടു്. പക്ഷേ വേദാന്തജ്ഞാനത്തെപ്പററിയോ വേദാന്തികളുടെ സ്വഭാവത്തെപ്പററിയോ പരിചയമുള്ളവരാണു് അങ്ങനെ വാദിക്കുന്നവരെന്നു വിശ്വസിക്കുവാൻ നിവൃത്തിയില്ല. സർവ്വകർമ്മപരിത്യാഗത്തിനു വേണ്ടി ഒരുങ്ങിയ ശ്രീരാമനെ വസിഷ്ഠനും വില്ലാളിവീരനായ അർജ്ജുനനെ പാർത്ഥസാരഥിയായ ഭഗവാൻ ശ്രീകൃഷ്ണനും വേദാന്തജ്ഞാനം നൽകിയാണു് യഥാർത്ഥകർമ്മയോഗികളും മഹാപുരുഷന്മാരും ആക്കിത്തീർത്തതു്. അദ്വൈതാചാര്യന്മാരായ ശ്രീശങ്കരഭഗവത്പാദരും ശ്രീവിവേകാനന്ദസ്വാമികളും സന്ന്യാസിശ്രേഷ്ഠന്മാരായിരുന്നു. ആ മഹാപുരുഷന്മാരുടെ അല്പകാലത്തെ ജീവിതംകൊണ്ടു ചെയ്തുതീർത്ത പ്രവൃത്തികൾ ലോകത്തിൽ മററാക്കും ഇതുവരെയും ചെയ്തുതീർക്കുവാൻ സാധിച്ചിട്ടില്ല. അതുകൊണ്ടു് വേദാന്തജ്ഞാനം ജനങ്ങളെ കർമ്മവിമുഖരാക്കിത്തീർക്കുന്നുവെന്നു പറയുന്നതു് ഒരിക്കലും ശരിയല്ല. പഴയ ഗ്രീക്കുസാമ്രാജ്യവും റോമാസാമ്രാജ്യവും തകർന്നതും സൂര്യൻ അസ്തമിക്കാത്ത ബ്രിട്ടീഷ്സാമ്രാജ്യം ഇന്നു ലോകത്തിലെ പിന്നോക്കം നില്ക്കുന്ന ഒരു രാജ്യമായിത്തീർന്നതും വേദാന്തജ്ഞാനംകൊണ്ടല്ലല്ലോ. കാലത്തിന്റെ ഗതിവിഗതിയിൽ ഓരോ രാജ്യവും ഐശ്വര്യസമ്പന്നമായി ഉയർന്നും താണും വരുന്നതു് സ്വാഭാവികമാണു്. ആ നിലയിൽനിന്നു നോക്കുമ്പോൾ ഭാരതവും അതിന്റെ സംസ്കാരവും ഇന്നും നശിക്കാതെ നിലനില്ക്കുന്നതു് വേദാന്തജ്ഞാനത്തിന്റെ അചിന്ത്യപ്രഭാവംകൊണ്ടാണെന്നു മാത്രമേ ചിന്താശീലന്മാർക്കു കാണാൻ കഴിയുകയുള്ളൂ. വേദാന്തികൾ പ്രപഞ്ചത്തെ തള്ളുകയല്ല; ബ്രഹ്മസ്വരൂപത്തിൽ ദർശിച്ചു് അതിനെ സ്വസ്വരൂപത്തിൽ ഉൾക്കൊള്ളുകയാണു് ചെയ്യുന്നതു്. ''ആത്മനോ വാ അരേ ദർശനേന ശ്രവണേന മത്യാ വിജ്ഞാനേന ഇദം സർവ്വം വിജ്ഞാതം ഭവതി'' എന്നു് ബൃഹദാരണ്യകോപനിഷത്തിൽ യാജ്ഞവല്ക്യമഹർഷി തന്റെ ഭാര്യയായ മൈത്രേയിയോടു പറയുന്നതായി വിവരിച്ചിരിക്കുന്നു. 'അല്ലയോ മൈത്രേയി, സജ്ജനങ്ങളിൽനിന്നു് ആത്മതത്ത്വം ദർശിക്കുകയും ശ്രവിക്കുകയും മനനം ചെയ്യുകയും സാക്ഷാത്ക്കരിക്കുകയും ചെയ്യുന്നതുകൊണ്ടു് ഇക്കാണപ്പെടുന്ന പ്രപഞ്ചം മുഴുവൻതന്നെ ആത്മ

# സന്ന്യാസാശ്രമത്തിലെ ആദ്ധ്യാത്മികത

## (ഹിന്ദുമതത്തിലും ക്രസ്തുമതത്തിലും)

[ആഗസ്റ്റ് ലക്കത്തിൽനിന്ന തുടൎച്ച]

**രംഗനാഥാനന്ദസ്വാമികൾ**

മറെറാരു സിസ്റ്റർ: ദൈവത്തിന്ന് നമ്മുടെ വയറു നിറയ്ക്കുവാൻ എങ്ങനെയാണ് സാധിക്കുന്നത് ?

സ്വാമിജി: നാം നമ്മെക്കുറിച്ച് ഏററവും കുറച്ചു ചിന്തിക്കുമ്പോഴാണ് ദൈവത്താൽ ഏററവും ശ്രദ്ധിക്കപ്പെടുന്നവരാകുന്നത്. അവരവരുടെ ജീവിതങ്ങളിൽ ദൈവമഹത്വം വെളിപ്പെടുത്തുവാൻ ശ്രമിക്കുന്ന മററു വ്യക്തികളിൽ കൂടി അദ്ദേഹം അതു ചെയ്യുന്നു. അങ്ങനെ ദൈവത്തിൽ എല്ലാം സമൎപ്പിച്ച്, നമ്മെക്കുറിച്ചുള്ള ചിന്ത പ്രായേണ ഇല്ലാതായിത്തീരുമ്പോൾ, നാം ചെറിയ കുട്ടികളെപ്പോലെയായിത്തീരുന്നു –അദ്ദേഹത്തിൻെറ ശ്രദ്ധയും രക്ഷയും നേടിയെടുക്കുന്ന കൊച്ചുകുട്ടികൾ.

മറെറാരു സിസ്റ്റർ: ദൈവത്തെ ബാഹ്യമായി ദൎശിക്കുന്നവരും, ആന്തരമായി സാക്ഷാത്കരിക്കുന്നവരും അന്യോന്യം പൂൎത്തീകരിക്കുന്നുണ്ടോ ? പരസ്പരം പരിപൂൎണ്ണരാകുവാൻ സഹായിക്കുന്നുണ്ടോ ?

സ്വാമിജി: ഇതിന്ന് ഓരോന്നിനും സമീപനരീതിയിൽ ഒരു പരിധി ഉണ്ട്. അത്രത്തോളം അതു് ആദ്ധ്യാത്മികമായി അപര്യാപ്തവുമാണ്. ഓരോന്നിൻേറയും അപര്യാപ്തത, മറേറതിനാൽ പൂൎത്തിയാക്കപ്പെടുന്നു. എന്നാൽ വേദാന്തം പറയുന്നു: സൎവ്വശ്രേഷ്ഠമായ ആദ്ധ്യാത്മികതയെന്നാൽ, ദൈവത്തെ ആന്തരമായും ബാഹ്യമായും, അതായതു്, ധ്യാനത്തിലും ആന്തരാനുഭവത്തിലും എന്നപോലെ പ്രവൃത്തിയിലും മനുഷ്യസംസൎഗ്ഗത്തിലുംകൂടി കാണുന്നതാണ്. എന്തെന്നാൽ ദൈവം അപരിമിതനും സൎവ്വവ്യാപിയുമാണ്. ദൈവത്തെ കണ്ണടച്ചു കാണുന്നതുപോലെ തുറന്ന മിഴികളോടെ കാണുക എന്നതു് ആധുനികയുഗത്തിൽ ശ്രീരാമകൃഷ്ണദേവൻെറ പ്രത്യേകസന്ദേശമാണ്. ആന്തരികമായി കണ്ട

---

സ്വരൂപമായി അറിയപ്പെടുന്നു.' എന്നാണ് ഇതിനൎത്ഥം. അതിനാൽ ജ്ഞാനി പ്രപഞ്ചത്തെ താനായും പ്രപഞ്ചത്തിൻെറ ശാന്തി തൻെറ ശാന്തിയായും പ്രപഞ്ചത്തിൻെറ അശാന്തി തൻെറ അശാന്തിയായും കാണും. ആ ദൃഷ്ടിയിൽ അയാൾ സ്വാൎത്ഥപരനും ദുഃഖശാന്തിക്കുവേണ്ടി പരിശ്രമിക്കുന്നവനുമാണെന്നു പറയുന്നതിൽ തെററില്ല. ഭാരതീയരുടെ ധൎമ്മത്തിൻേറയും ആചാരവിചാരങ്ങളുടെയും അടിത്തറ അദ്വൈതബ്രഹ്മജ്ഞാനമാണ്. അതുകൊണ്ടു മാത്രമെ വ്യക്തിക്കും സമുദായത്തിനും ലോകത്തിനും ശാന്തി ഉണ്ടാവുകയുള്ളൂ. അങ്ങനെയുള്ള അദ്വൈതജ്ഞാനം ഉപനിഷത്പരിശീലനം വഴി നിങ്ങളുടെയെല്ലാം ഹൃദയത്തിൽ നിരന്തരം സഹജമായി പ്രകാശിക്കട്ടെ! സകലാത്മാവായ പരമേശ്വരനും ബ്രഹ്മവിദ്യാപ്രവൎത്തകരായ മഹൎഷീശ്വരന്മാരും പൂജ്യപാദന്മാരായ ഗുരുജനങ്ങളും ആ ജ്ഞാനസിദ്ധിക്കുവേണ്ടി നിങ്ങളെ അനുഗ്രഹിക്കട്ടെ!

സൎവ്വസ്തരതു ദുൎഗ്ഗാണി സൎവ്വോ ഭദ്രാണി പശ്യതു
സൎവ്വഃ കാമാനവാപ്നോതു സൎവ്വഃ സൎവ്വത്ര നന്ദതു.

(എല്ലാവരും ദുസ്സഹമായ സംസാരദുഃഖത്തെ തരണം ചെയ്യട്ടെ ! എല്ലാവരും നന്മ കാണട്ടെ! എല്ലാവരുടെയും അഭിലാഷം സാധിക്കട്ടെ! എല്ലാവരും എവിടെയും സന്തോഷിക്കട്ടെ!)

തിനുശേഷമേ അദ്ദേഹത്തെ ബാഹ്യമായി ദർശിക്കുവാൻ സാധിക്കുകയുള്ളു. ദൈവത്തെ ബാഹ്യലോകത്തിലും തൻെറ പ്രവൃത്തികളിലും കാണുന്നതിന് ഒരാളെ ശക്തനാക്കുന്നതു് ആന്തരികമായ ആദ്ധ്യാത്മികവളച്ച്യാണ്. കേവലം ഒരു കൃഷിക്കാരനൊ, ഒരു വീട്ടമ്മയ്ക്കോപോലും അവർ ആദ്ധ്യാത്മികമായി വളന്നവരും ഹൃദയശുദ്ധിയുള്ളവരുമാണെങ്കിൽ, അവരുടെ പ്രവൃത്തികൾക്കിടയിൽ ഈശ്വരാനുഭൂതിയുണ്ടാകാവുന്നതാണ്. ഈശ്വരസാക്ഷാത്കാരത്തിനുള്ള ഒരേ ഒരു വ്യവസ്ഥ ഹൃദയശുദ്ധിയാണ്; അല്ലാതെ ഒരു പ്രത്യേക തൊഴിലോ ജീവിതരീതിയോ സ്വീകരിക്കുന്നതല്ല. അതു് വ്യക്തികളുടെ ഇഷ്ടമാണ്; എന്നാൽ ആദ്യം പറഞ്ഞതു് സാർവ്വലൗകിക നിയമമാണ്.

മറെറാരു സിസ്റ്റർ: ഞാൻ പ്രാത്ഥനയെക്കുറിച്ചു് ചിലതു് ചോദിക്കുവാൻ ആഗ്രഹിക്കുന്നു എങ്ങനെയാണ് നാം പ്രാത്ഥിക്കേണ്ടതു്? എന്തിനുവേണ്ടിയാണ് നാം പ്രാത്ഥിക്കേണ്ടതു്?

സ്വാമിജി: വ്യക്തിയുടെ ആദ്ധ്യാത്മികവളച്ച്യുടെ നില അനുസരിച്ചു് പ്രാത്ഥന വിവിധരീതിയിൽ ഉണ്ടു്. ഭൗതികാഭിവൃദ്ധി, കായികമായും മാനസികമായും ഉള്ള രോഗങ്ങൾ ഇല്ലാതാവുക, മരണത്തിനുശേഷം കൂടുതൽ മെച്ചപ്പെട്ട ഒരു നില കൈവരുക, സദാചാരപരവും ആദ്ധ്യാത്മികവുമായ മൂല്യങ്ങൾ ലഭ്യമാവുക, ഹൃദയശുദ്ധി, ഈശ്വരഭക്തി, ഈശ്വരസാക്ഷാത്കാരം ഇങ്ങനെ പല കാര്യങ്ങൾക്ക വേണ്ടിയും ആളുകൾ പ്രാത്ഥിക്കുന്നു. ഇവയെല്ലാം പ്രാത്ഥനയാണ്; പക്ഷെ, ആദ്ധ്യാത്മികാചാര്യന്മാർ നമ്മോടു പറയുന്നു, ആദ്ധ്യാത്മികമായി ഒരാൾ വളരുന്തോറും ലൗകികസുഖങ്ങൾക്കുവേണ്ടിയുള്ള പ്രാത്ഥനകൾ കുറയുമെന്ന്. ഈശ്വരഭക്തി മാത്രമായിരിക്കും അപ്പോഴത്തെ ആവശ്യം; ആ ഭക്തിക്ക പ്രചോദകമാകുന്ന ഗുണങ്ങളും അനുഗ്രഹങ്ങളും. ലൗകികവസ്തുക്കൾ മനുഷ്യപ്രയത്നത്തിൽക്കൂടിത്തന്നെ ലഭ്യമാക്കാൻ കഴിയുന്നു. അതാണ് ഇന്നത്തെ ക്ഷേമരാഷ്ട്രത്തിൻെറ ലക്ഷ്യവും ഉദ്ദേശ്യവും. എവിടേയും എല്ലാവരുടേയും പ്രാഥമികാവശ്യങ്ങളായ ഭക്ഷണം, വീടു്, വസ്ത്രം, വിദ്യാഭ്യാസം എന്നിവ നൽകുവാനുള്ള കഴിവു് ഇന്ന് മനുഷ്യനുണ്ടു്. അതിന് ആധുനികശാസ്ത്രത്തിനും സാങ്കേതികശാസ്ത്രത്തിനും നന്ദി. പല രാഷ്ട്രങ്ങളും അവയുടെ ജനലക്ഷങ്ങൾക്കായി ഇവ നേടിയെടുത്തു കഴിഞ്ഞിട്ടുണ്ടു്. അമേരിക്കയിൽവെച്ചു ചെയ്ത ഒട്ടേറെ പ്രസംഗങ്ങളിൽ ഞാൻ ഇതു് സൂചിപ്പിച്ചു പറയുകയും ചെയ്തു: നിങ്ങൾ എന്തിനാണ് നിത്യവും പ്രാത്ഥിക്കുന്നതു്, ''ദൈവമേ, ഈ ദിവസം എനിക്കു് നിത്യവുമുള്ള അപ്പം തരേണമേ'' എന്ന് ? നിങ്ങളുടെ സംഘടിതമായ നിരന്തരാദ്ധ്വാനംകൊണ്ടു് നിങ്ങളുടെ രാജ്യത്തു് വേണ്ടത്ര ഭക്ഷണം ധാരാളമുണ്ടു്. ഞാൻ തമാശയായി പറഞ്ഞു, നിങ്ങൾക്കു് പ്രാത്ഥിക്കണമെന്നുണ്ടെങ്കിൽ, എന്തിൻെറ അഭാവമാണൊ നിങ്ങൾക്കുള്ളതു്, അതിനുവേണ്ടി പ്രാത്ഥിക്കുക; ഉദാഹരണമായി നിത്യവും രാവിലെ വീടുവിടുന്നതിനു മുൻപായി പ്രാത്ഥിക്കുക: 'ഭഗവാനേ, ഈ ദിവസം ഞങ്ങളുടെ കാറുകൾക്കു് പാർക്കു ചെയ്യുവാനുള്ള സ്ഥലം തരേണമേ'.

മറെറാരു സിസ്റ്റർ: ദൈവത്തെ സാക്ഷാത്കരിച്ചുകഴിഞ്ഞാൽ അവനു് പിന്നേയും ദൈവത്തെ സംബന്ധിച്ച പ്രശ്നങ്ങൾ ഉണ്ടാകുവാനുള്ള സാദ്ധ്യതയുണ്ടോ ?

സ്വാമിജി: ഇല്ല; ദൈവത്തെ സംബന്ധിച്ചു് യാതൊരു പ്രശ്നങ്ങളും ഉണ്ടാകുവാൻ സാദ്ധ്യമല്ല; എന്നാൽ അവരുടെ ദൈനംദിനജീവിതത്തെ സംബന്ധിച്ചു് പ്രശ്നങ്ങൾ ഉണ്ടാകാം. ഈശ്വരസാക്ഷാത്കാരം എല്ലാ പ്രശ്നങ്ങളുടേയും അന്ത്യമാണെന്ന് അത്ഥമാവുന്നില്ല; ഉദാഹരണമായി, ശാരീരികാസുഖങ്ങൾ. കാൻസർപോലെയുള്ളരോഗങ്ങൾപോലും സിദ്ധപുരുഷന്മാരെ പീഡിപ്പിച്ചു എന്നു വരാം. പക്ഷെ, ഇവ ശരീരത്തെ സംബന്ധിക്കുന്നവയാണ്. സിദ്ധപുരുഷന്മാക്കു് അതു് അറിയാം. മനുഷ്യശക്തിക്കു മാററുവാൻ സാധിക്കുന്നതിന്നപ്പുറമുള്ള അതു് എങ്ങനെ സഹിക്കണമെന്നും അവക്കറിയാം. ശ്രീരാമകൃഷ്ണദേവൻ ഒരു ഗീതത്തിൽക്കൂടി ഈ ഭാവം പ്രകടിപ്പിക്കാറുണ്ടു്: ദേഹ ജാനേ, ദുഃഖ ജാനേ, മാൻ തുമി ആനന്ദേ ഥാകോ' 'ശരീരവും അതിൻെറഅസുഖങ്ങളുംഅന്യോന്യം അറിയുന്നു; എന്നാൽ മനസ്സേ, നീ ദൈവത്തിൻെറ സ്വർഗ്ഗീയാനന്ദത്തിൽ മഗ്നമാകൂ!' ഈ കുരിശുകൾ ചുമക്കാനുള്ള ശക്തി ദൈവം ഭക്തനു് നല്കുന്നു. വ്യക്തിപരമായ വേദനകളോ, കഷ്ടപ്പാടുകളോ,

അല്ലെങ്കിൽ പൊതുപ്രവൃത്തികളുടെ ചുമതലയോ ഭാരമോ ആയാലും ഈശ്വരപ്രേമത്തിൻെറ ഫലമായി ഭക്തൻ സസന്തോഷം അവ സഹിക്കുന്നു. ദൈവം അതിന്ന് ആവശ്യമായ ശക്തി നല്കുകയും ചെയ്യുന്നു. പോരംപുണ്യവാളൻ പറയുന്നു: 'ഞങ്ങരം അങ്ങയുടെ കുരിശ്ശ് എടുത്തിട്ടുണ്ട്, അങ്ങ് അത് ഞങ്ങരംക്ക തന്നിരിക്കുന്നു. മരണം വരെ അതു ചുമക്കുവാനുള്ള കരുത്തും നൽകേണമേ!' താഴത്തെ നിലയിൽ രോഗിയായി കിടക്കുന്ന നിങ്ങളുടെ സിസ്റ്റർ ഇലോണയോട് ഞാൻ പറഞ്ഞു, അവരുടെ ദൈവഭക്തി രോഗം സഹിക്കാനും, അതിൽനിന്ന് വിമുക്തി നേടുവാനുമുള്ള ശക്തി അവക്ക് നല്കുമെന്ന്. ഞാൻ അവക്ക് ആവിലയിലെ അമ്മത്രേസ്യയുടെ ആത്മകഥയിൽനിന്ന് ഒരു ഉപകഥ പറഞ്ഞുകൊടുത്തു, അതു് അവക്ക് വളരെയധികം ഇഷ്ടപ്പെട്ടു: ത്രേസ്യ വൃദ്ധയായിരുന്നു; അവർ അവരുടെ മഠങ്ങളിലൊന്നിൽ പരിശോധനയ്ക്കു പോവുകയാണ്; അവർക്കു് ഒരു പുഴ കടന്നു പോകണം; അതിൽക്കൂടി വളരെ ക്ലേശിച്ചു പോകുന്ന സമയത്തു് മദ്ധ്യത്തിലെത്തിയപ്പോരം, പർവ്വതങ്ങളിൽ തലേ ദിവസം രാത്രി പെയ്ത മഴയുടെ ഫലമായി ജലം ക്രമേണ ഉയന്നു; താൻ ഒഴുകിപ്പോകുമോ എന്നു് അവക്കു തോന്നി. ആദ്ധ്യാത്മികമായ ഒരു പ്രതികാരഭാവത്തിൽ അവർ ദൈവത്തോടു ചോദിച്ചു: 'ഇപ്രകാരമാണോ അങ്ങ് അങ്ങയുടെ ഭക്തയോട് പെരുമാറുന്നതു്?' ദൈവം മറുപടി പറയുന്നതു് അവർ കേട്ടു. 'അതെ, ഞാൻ ചിലപ്പോരം എൻെറ ഭക്തന്മാരെ ഇങ്ങനെ പരീക്ഷിക്കുന്നു.' ഇതിന്നു് ത്രേസ്യ സ്നേഹത്തോടെ പ്രതിവചിച്ചു: 'ആഹ്, അതുകൊണ്ടാണു് അങ്ങയ്ക്കു് ഭക്തന്മാർ കുറവായിട്ടുള്ളതു്.' ഇതാണു് ഒരു ഭക്തൻെറ ഋജുവും സുന്ദരവുമായ പ്രതികരണം. ദൈവവും അദ്ദേഹത്തിൻെറ ഭക്തന്മാരും തമ്മിൽ ഒട്ടും അകലമില്ല; അവരെ വേർതിരിക്കാൻ ഒന്നുമില്ല. ഈ ഗാഢസൗഹൃദത്തിൻെറ ആവേശത്തിൽ, ശ്രീരാമകൃഷ്ണദേവൻ നമുക്കു് ഉറപ്പു തരുന്നു, നമുക്കു് ദൈവത്തോടു് പരാതിപ്പെടാം, അദ്ദേഹത്തോടു് പകരം പറയാം, അദ്ദേഹത്തോടു് പ്രാത്ഥിക്കാം – അവയെല്ലാം സ്നേഹത്തിൻെറ വിനോദമായിത്തീരുന്നു. ഇതാണു് ഭക്തിയുടെ പരമഭാവം, ഇവിടെ ദൈവത്തിൻെറ പ്രൗഢി അപ്രത്യക്ഷമാകുകയും, അദ്ദേഹം സ്നേഹത്തിൻെറ മൂത്തിമദ്ഭാവമായി പ്രത്യക്ഷീഭവിക്കുകയും ചെയ്യുന്നു.

മറെറാരു സിസ്റ്റർ: അപ്പോരം നമുക്കു പറയാമൊ; ദൈവത്തെ ഒരു അപരിചിതനായി കരുതുമ്പോരം നാം അവനവനോടുതന്നെയും, അന്യോന്യവും അപരിചിതരായിത്തീരുന്നുവെന്നു് ?

സ്വാമിജി: തികച്ചും ശരിയാണതു്. അകൽച്ചയുടേയും വിടവിൻേറയും ഫലമാണു് എല്ലാ അപരിചിതത്വവും. ദൈവസ്നേഹം, ഈ അകൽച്ചയും വിടവും ഒഴിവാക്കുന്നു; ദൈവം എല്ലാവരുടെയും അന്തരാത്മാവായതുകൊണ്ടു് അദ്ദേഹവുമായുള്ള അടുപ്പം ഒരുവന്നു് എല്ലാവരുമായി അടുപ്പം തോന്നിക്കുവാനുള്ള കഴിവു കൊടുക്കുന്നു; അദ്ദേഹത്തിൽനിന്നുള്ള അകൽച്ച, ഒരാളുടെ ആത്മാവിൽനിന്നുപോലും അയാളുടെ അഹംബോധത്തെ അകററുന്നു. ഈ ആന്തരികവിഘടനമാണു് മററുള്ള മനുഷ്യജീവികളിൽനിന്നു് – ഭാര്യയിൽനിന്നോ, ഭത്താവിൽനിന്നോ, മാതാപിതാക്കന്മാരിൽനിന്നോ, കുട്ടികളിൽനിന്നോ, പൗരനും പൗരനും തമ്മിലൊ – അകലുവാനുള്ള വഴി വെട്ടുന്നതു്. ദൈവം ആക്കും അപരിചിതനല്ല; പക്ഷെ, നാം അദ്ദേഹത്തോടു് ഒരു അപരിചിതനെപ്പോലെ പെരുമാറുന്നു. ദൈവം എല്ലാ മനുഷ്യരിലുമുണ്ടു്. എന്നാൽ എല്ലാ മനുഷ്യരും ദൈവത്തിലില്ല, അതുകൊണ്ടു് മനുഷ്യൻ ദുരിതമനുഭവിക്കുന്നു – എന്നു് ശ്രീരാമകൃഷ്ണദേവൻ പറയുന്നു. വിമൎശനപരമായ തത്ത്വദൎശനത്തിൻെറ അന്തിമയാഥാത്ഥ്യം മതത്തിൽ അതിപ്രധാനമായ ഒരു യാഥാത്ഥ്യമായിത്തീരുന്നു.

ഒരു സിസ്റ്റർ: എപ്രകാരമാണു് മഠത്തിനു പുറത്തുള്ള പ്രവൃത്തി ഈശ്വരധ്യാനപരമായ ജീവിതത്തോടു് ബന്ധപ്പെടുത്തിക്കൊണ്ടുപോകുന്നതു് ? ഇന്ത്യയിലെ സന്ന്യാസാശ്രമജീവിതം ഈ പ്രശ്നം പരിഹരിക്കുന്നതെങ്ങനെ ?

സ്വാമിജി: ഇന്ത്യയിലെ സന്ന്യാസാശ്രമജീവിതം ആരംഭംമുതലേ പൂണ്ണമായും ഈശ്വരധ്യാനപരമായിരുന്നു. സന്ന്യാസിമാരും സന്ന്യാസിനിമാരും ആശ്രമത്തിലോ മഠത്തിലോ താമസിക്കുകയോ, ഗൃഹസ്ഥന്മാരിൽനിന്നു കിട്ടുന്ന ഭിക്ഷയെ ആശ്രയിച്ചു് ദേശങ്ങരംതോറും അല

ഞ്ഞുതിരിയുകയോ ആയിരുന്ന പതിവ്. അവർ ഒററയ്ക്കോ കൂട്ടമായോ കാടുകളിലോ ഗുഹകളിലോ ജീവിച്ചു. അടുത്തുള്ള ഗൃഹസ്ഥന്മാരോ, അവർ ഈ ഉദ്ദേശത്തിനുവേണ്ടി സ്ഥാപിച്ചിട്ടുള്ള ധാർമ്മികസ്ഥാപനങ്ങളോ അവർക്ക് വേണ്ട സേവനങ്ങൾ ചെയ്തിരുന്നു. കുറെക്കൂടി വൈരാഗ്യസമ്പന്നരും ധീരന്മാരുമായ സന്ന്യാസിമാർ യദൃച്ഛയാ കിട്ടുന്നതുകൊണ്ടും ഫലമൂലാദികൾ ഭക്ഷിച്ചും ജീവിച്ചുപോന്നു. ജീവിതത്തിന്റെ ഭൗതികവശങ്ങളിലൊന്നും ഇവർ യാതൊരു താല്പര്യവും കാണിച്ചില്ല.

എന്നാൽ ഇക്കാലത്ത് പലരെ സംബന്ധിച്ചും സന്ന്യാസജീവിതത്തിന്റെ ഘടനയിലും, പരിപാടിയിലും ഒരു മാററം സംഭവിച്ചിട്ടുണ്ട്. ആദ്യംതന്നെ, അത് മഠങ്ങളിൽ കേന്ദ്രീകരിച്ചിരിക്കുന്നു; രണ്ടാമത് ആ കേന്ദ്രീകരണത്തിന്റെ ഫലമായി, സന്ന്യാസിമാരൊ, സന്ന്യാസിനിമാരൊ സാധാരണ ഭിക്ഷ യാചിക്കുവാൻ പോകുന്നില്ല; അവർ ഗൃഹസ്ഥഭക്തന്മാരുടെ, സ്വമേധയാ ഉള്ള സംഭാവനകൾകൊണ്ട് നടത്തപ്പെടുന്ന സന്ന്യാസിമഠങ്ങളിൽ സംരക്ഷിക്കപ്പെടുന്നു. ഈ തരത്തിലുള്ള ജീവിതം, ഏകാന്തവാസികളൊ പരിവ്രാജകന്മാരൊ ആയ സന്ന്യാസിമാരുടെ ജീവിതത്തോടൊപ്പം നിലനില്ക്കുന്നു. ഈ ആധുനികസന്ന്യാസിമഠങ്ങളിലധികവും മനുഷ്യരുടെ ദാരിദ്ര്യം, നിരക്ഷരത്വം, രോഗം മുതലായ ലൗകികപ്രശ്നങ്ങളെപ്പററി ചിന്തിക്കുകയും ഈ തലങ്ങളിൽ ജനങ്ങളെ സേവിക്കുന്നതിനുള്ള സ്ഥാപനങ്ങൾ നടത്തുകയും ചെയ്യുന്നു. ഞാൻ ബന്ധപ്പെട്ടിരിക്കുന്ന ശ്രീരാമകൃഷ്ണസംഘത്തിന്റെ പ്രവർത്തനരീതി ഇതാണ്. ഭൂതകാലത്ത് ഗീതയും, ആധുനികയുഗത്തിൽ ശ്രീരാമകൃഷ്ണദേവനും, ശ്രീവിവേകാനന്ദസ്വാമികളും വ്യാഖ്യാനിച്ചിട്ടുള്ളതുപോലെ, പ്രവർത്തനനിരതവും ഈശ്വരധ്യാനപരവുമായ ജീവിതങ്ങളുടെ ഈ സംയോജനം, സമന്വയരൂപമായ വേദാന്തത്തിന്റെ വെളിച്ചത്തിൽ, ശ്രീരാമകൃഷ്ണസംഘം കാര്യക്ഷമമായി നടത്തിവരുന്നു.

ഭാരതം ഇന്ന് ഒരു വ്യാവസായികവിപ്ലവത്തെ തരണം ചെയ്തുകൊണ്ടിരിക്കുകയാണ്: അത് സമുദായത്തിൽ വിശാലവും ത്വരിതവുമായ പരിവർത്തനങ്ങൾ ഉണ്ടാക്കിക്കൊണ്ടിരിക്കുന്നു. ഇതു് ഇന്ത്യയിലെ സന്ന്യാസജീവിതത്തിന്റെ ഘടനയിലും പരിപാടിയിലുംകൂടി മാററങ്ങൾ വരുത്തേണ്ടതു് അത്യാവശ്യമാക്കിത്തീർത്തു; തീർച്ചയായും അതു് ഇന്ത്യയുടെ വിവേകത്തിനു് ഒരു വെല്ലുവിളിയായി നില്ക്കുകയാണ്. ചിരപുരാതനമായ സന്ന്യാസജീവിതത്തിനു് പുതിയ വീര്യവും ദേശീയബോധവും നേടുവാനും, സാധാരണജനതയുമായി പ്രബുദ്ധമായ ഒരു ബന്ധം പുലർത്തുവാനും സഹായിച്ച സ്വാമി വിവേകാനന്ദനെപ്പോലെയുള്ള ആചാര്യന്മാരിൽകൂടി വിവേകം, ആ വെല്ലുവിളിക്ക് പ്രത്യുത്തരം നൽകുകയും ചെയ്തിട്ടുണ്ട്. ഇതുകാരണം പൊതുജനങ്ങൾ, അതിന്റെ ആധുനികപുരോഗമനവിഭാഗത്തിൽപോലും, മുൻപത്തെപ്പോലെതന്നെയുള്ള അതേ ഉയർന്ന ബഹുമാനത്തോടെ സന്ന്യാസിമാരോടു പെരുമാറുന്നു; അവരെ സേവിക്കുന്നതിൽ ആനന്ദം കൊള്ളുകയും ചെയ്യുന്നു. അതുപോലെ അവരും സാധാരണജനങ്ങളെ സേവിക്കുന്നതിൽ അമിതമായ ആത്മീയാനന്ദം അനുഭവിക്കുന്നു.

മറെറാരു സിസ്റ്റർ: ഞങ്ങൾ, സന്ന്യാസിനിമാർ, മഠത്തിൽ ജീവിക്കുന്നു, പക്ഷെ ബാഹ്യലോകത്തിൽ പ്രവർത്തിക്കുകയും, ഞങ്ങളുടെ സ്വന്തം സമ്പാദ്യംകൊണ്ട് മഠം നടത്തുകയും ചെയ്യുന്നു. പാശ്ചാത്യസമുദായം വിപ്ലവാത്മകമായ പല മാററങ്ങളും തരണം ചെയ്തിട്ടുണ്ട്, പ്രത്യേകിച്ചും, രണ്ടാം ലോകമഹായുദ്ധത്തിന്റെ അന്ത്യം മുതൽ. ഇന്ന്, ജനങ്ങൾ സന്ന്യാസിമാർക്കൊ സന്ന്യാസിനിമാർക്കൊ, എന്തെങ്കിലും സഹായം കൊടുക്കുന്നതിൽ ഒരിക്കലും താല്പര്യം കാണിയ്ക്കുകയൊ അനുകൂലഭാവം പ്രകടിപ്പിക്കുകയൊ ചെയ്യുന്നില്ല. അതുകൊണ്ട്, ഞങ്ങൾക്ക്, ഞങ്ങളുടെ മഠങ്ങളും ആശ്രമങ്ങളും നടത്തുന്നതിനു്, കൂടുതലായി, പ്രവർത്തിക്കുകയും സമ്പാദിക്കുകയും ചെയ്യേണ്ടതുണ്ട്; ഒരിക്കലും യാചിക്കേണ്ടതായിട്ടില്ല. അങ്ങനെ ആധുനികജീവിതവുമായി ഞങ്ങൾക്ക് ഒപ്പം നിൽക്കേണ്ടതുണ്ട്; എങ്കിലും ഞങ്ങളുടെ ആന്തരികജീവിതത്തിൽനിന്നു് പോഷണം ലഭിയ്ക്കുകയും വേണം. ഇതു് ഞങ്ങൾക്ക് ഒരു വിഷമം പിടിച്ച പ്രശ്നമായിത്തീർന്നിരിക്കുന്നു. ഇതിനെപ്പററി അങ്ങയ്ക്കു് തരുവാനുള്ള നിർദ്ദേശമെന്താണ് ?

സ്വാമിജി: പാശ്ചാത്യദേശം ക്രമീകരണത്തിന്റെ ഒരു വിഷമം പിടിച്ച കാലഘട്ടം

തരണം ചെയ്തുകൊണ്ടിരിക്കുകയാണ്. ഇന്നത്തെ പാശ്ചാത്യർ, നാസ്തികരോ ആദ്ധ്യാത്മികതയില്ലാത്തവരോ ആയിട്ടല്ല അതു്; അവർ ഇന്നു് യഥാർത്ഥമതത്തെ കുറിച്ചുള്ള വ്യഗ്രമായ അന്വേഷണത്തിലാണ്. എന്നാൽ അവർ അതിൻെറ കാലാനുസൃതമല്ലാത്ത നിർബ്ബന്ധബുദ്ധിയിലും വ്യവസ്ഥാപിതാചാരങ്ങളിലും അസംതൃപ്തരാണ്. അതിൻെറ ശാസ്ത്രവിരുദ്ധനിലപാടിലും, അതുപോലെ ലൗകികപ്രകടനങ്ങളിലും അസംതൃപ്തരാണ്. മതത്തിൻെറ യുക്തിയുക്തവും ആദ്ധ്യാത്മികവുമായ ഒരു അവതരണവും ഉദാഹരണവും അവർ കണ്ടുമുട്ടുമ്പോൾ, പൂർണ്ണഹൃദയത്തോടുകൂടി അവർ അതു് അംഗീകരിക്കയും മതപരമായ ഒരു പുതിയ വിപ്ലവം പാശ്ചാത്യദേശത്തു നടക്കുകയും ചെയ്യും. ഇതിന്നായി ഇന്ത്യയുടെ സംഭാവന സുപ്രധാനമായിരിക്കും; ഒരു ശുദ്ധമായ, യുക്തിയുക്തമായ, ആദ്ധ്യാത്മികമായ കൃസ്തുമതം വെളിപ്പെടുന്നതിനു് അതു് സഹായകമാകും. ഇപ്രകാരമുള്ള ഒരു അഭികാമ്യമായ വിപ്ലവം കൊണ്ടുവരുന്നതിനായി, ഇന്നത്തെ സന്ന്യാസിമാരും സന്ന്യാസിനിമാരും അവരുടെ ജീവിതങ്ങളിൽ ആദ്ധ്യാത്മികാദർശങ്ങൾ ഉയർത്തിപ്പിടിക്കുകയും പ്രാവർത്തികമാക്കുകയും, പാശ്ചാത്യസമുദായത്തിനു് ശക്തിയും പ്രചോദനവും നൽകുന്ന ദീപസ്തംഭങ്ങളായി നിലകൊള്ളുകയും വേണം. തങ്ങളുടെ പുണ്യവും പരിശുദ്ധവും ആയ ജീവിതങ്ങളാൽ അവർ ദൈവസത്യത്തിനു് സാക്ഷികളായിത്തീരണം. അവർ അവരുടെ ആശ്രമങ്ങളേയും മഠങ്ങളേയും ദൈവശാസ്ത്രത്തിൻെറ പരീക്ഷണശാലകളായി കരുതണം. തങ്ങളുടെ ധ്യാനമാർഗ്ഗവും കർമ്മവും അന്യോന്യ വിരുദ്ധങ്ങളല്ല, പരസ്പരപൂരകങ്ങളാണെന്നു് അന്യരെ ബോദ്ധ്യപ്പെടുത്തിക്കൊണ്ടു്. പുറമെ പ്രവർത്തിക്കുകയും തങ്ങളുടെ ജീവിതത്തിനു വേണ്ടതു് സമ്പാദിക്കുകയും ലോകവുമായി ഇടപഴകുകയും ചെയ്യണം. എന്നാൽ അതെല്ലാം മഠത്തിലൊ, ആശ്രമത്തിലൊ ഉള്ള തങ്ങളുടെ ആദ്ധ്യാത്മികജീവിതത്തിൻെറ തുടർച്ചയാണെന്നു കരുതുകയും വേണം. പ്രവൃത്തിസമയത്തു് നിങ്ങൾ ദൈവത്തിൽനിന്നും ദൂരെയല്ല. ആദ്ധ്യാത്മികജീവിതത്തിൻെറ ഒരു പ്രത്യേകരീതിയാണ് ധ്യാനജീവിതം എന്ന വിചാരത്തിന്നു് പണ്ടു് ഉണ്ടായിരുന്നതുപോലെയുള്ള പ്രാധാന്യം ഇനി ഉണ്ടാവുകയില്ല. എന്നാൽ അതു് കൂടുതൽ കൂടുതൽ ആകർഷകവും പ്രചുരപ്രചാരവും ആയിത്തീരും; അനേകം സന്ന്യാസിമാരും ഗൃഹസ്ഥന്മാരും, കുറച്ചു കാലത്തേയ്ക്കോ, കൊല്ലത്തിൽ ഒന്നോ രണ്ടോ പ്രാവശ്യത്തേയ്ക്കോ അതു് ആരാഞ്ഞു ചെല്ലുകയും ചെയ്യും.

മറെറാരു സിസ്റ്റർ: പുറമെയുള്ള പ്രവൃത്തികളോടു് ഒരു പ്രത്യേക മനോഭാവം ഉണ്ടാകേണ്ടതുണ്ടോ?

സ്വാമിജി: ഉവ്വ്. ധ്യാനത്തിലും, ആരാധനയിലും, പ്രാർത്ഥനയിലും ഉണ്ടാകുന്ന ആദ്ധ്യാത്മികമനോഭാവം പ്രവൃത്തിസമയത്തും തീവ്രതയോടെ തുടർന്നുകൊണ്ടിരിക്കണം. ദൈവത്തിൽ കേന്ദ്രീകൃതമായ ഒരു ജീവിതം നയിക്കുവാനായിരിക്കണം നമ്മുടെ യത്നം. നിങ്ങൾ ചെയ്യുന്ന പ്രവൃത്തി ലൗകികമാണെന്നു് നിങ്ങൾ കരുതിയാൽ, അതു് ആദ്ധ്യാത്മിക ജീവിതത്തിന്നു് സഹായകമാകുകയില്ല. ആദ്ധ്യാത്മികജീവിതം ലക്ഷ്യത്തിൽ സാർവ്വലൗകികമാണ്. പരിച്ഛിന്നമായ അഹംബോധത്തിൽനിന്നു് നാം നമ്മുടെ കേന്ദ്രത്തെ ദൈവത്തിലേയ്ക്കു് മാററുമ്പോൾ, നമ്മുടെ പ്രവൃത്തിയോടുള്ള മനോഭാവവും നാം മാററുന്നു, എന്നാൽ പ്രവൃത്തിയെത്തന്നെ മാറേറണ്ട ആവശ്യമില്ല. ഇപ്രകാരമാണ് സാധാരണജനങ്ങളുടെ ജീവിതവും പ്രവൃത്തിയും കൂടി ആദ്ധ്യാത്മികമാക്കപ്പെടുന്നതു്. നമ്മുടെ മഹർഷിമാർ വളരെ മുൻപുതന്നെ ചൂണ്ടിക്കാണിച്ചിട്ടുള്ളതുപോലെ ഇതാണ് മനുഷ്യവർഗ്ഗത്തിൻെറ ഭാവിമതത്തിൻെറ മാർഗ്ഗം. കൂടുതൽ കൂടുതൽ ജനങ്ങൾ ലൗകികരാവാതെ ലോകത്തിൽ ജീവിക്കും; ആദ്ധ്യാത്മികത ഒരു സാർവ്വലൗകിക ധർമ്മമായിത്തീരും; അതു് സന്ന്യാസിമാരുടെ വിശേഷാവകാശമായിരിക്കുകയില്ല — പക്ഷെ, അതിനു് വിവിധനിലകളുണ്ടാവാം. ചിലർ ആദ്ധ്യാത്മികമായി കൂടുതൽ വളർന്നിട്ടുണ്ടാകാം, ചിലർ കുറവും; എന്നാൽ ഓരോരുത്തരും ആദ്ധ്യാത്മികതയുടെ മാർഗ്ഗത്തിലായിരിക്കും. ശ്രീരാമകൃഷ്ണദേവൻ മനോഹരമായി വ്യക്തമാക്കിയിട്ടുള്ളതുപോലെ, ലോകത്തിൽ ജീവിക്കു; അതിൽ ഒരു ദോഷവും ഇല്ല. എന്നാൽ ലോകത്തെ, ലൗകികത്വത്തെ നിങ്ങളിൽ കടക്കുവാൻ അനുവദിക്കരുതു്. അതു് നിശ്ചലതയ്ക്കു് വഴിവെയ്ക്കും.

ഒരു തോണി ജലത്തിനു മീതെയായിരിക്കും; അതാണ് തോണിക്കുള്ള ശരിയായ സ്ഥാനം. എന്നാൽ ജലം തോണിക്കുള്ളിൽ കടക്കുവാൻ അനുവദിക്കരുത്. അതു് വെള്ളത്തിനുള്ള തെററായ സ്ഥാനമാണ്; മാത്രമല്ല, അതു് തോണിയെ, അതു് ഏതു് ഉദ്ദേശത്തോടുകൂടി നിർമ്മിച്ചതാണോ, ആ ഉദ്ദേശത്തിനു് ഉതകാത്തതാക്കിത്തീർക്കുകയും ചെയ്യും.

ദൈവവിശ്വാസത്തോടുകൂടി ഈ ലോകത്തിൽ ജീവിക്കുകയും പ്രവർത്തിക്കുകയും ചെയ്യുന്നവർക്കെല്ലാം സന്ന്യാസിമാരും സന്ന്യാസിനിമാരും ഈ ഉപദേശം നൽകണം. വെറും ലൗകികനായ ഒരു മനുഷ്യനോ, കേവലം ഈശ്വരധ്യാനപരമായ ഒരു ജീവിതം മാത്രം നയിക്കുന്ന ഒരു സന്ന്യാസിയോ മററുള്ളവർക്കു് ഈ ഉപദേശം നൽകരുതു്. എന്തുകൊണ്ടെന്നാൽ അതിന്നു് പ്രാമാണ്യമുണ്ടാവില്ല.

മറെറാരു സിസ്റ്റർ: ദൈവത്തിൽ കേന്ദ്രീകൃതമായ ഈ ഭാവം നിലനിർത്തുവാൻ, ധ്യാനത്തിൽ നാം നമ്മെത്തന്നെ ഒററപ്പെടുത്തേണ്ടിയിരിക്കുന്നു.

സ്വാമിജി: വേണം; ആദ്യകാലത്തു്. ആദ്ധ്യാത്മികമായി നാം ശക്തിയാർജ്ജിക്കുന്നതുവരെ, ദിവസവും നിഷ്ഠയോടുകൂടി കുറച്ചു സമയം അങ്ങനെ ചെയ്യേണ്ടതുണ്ടു്. പ്രവൃത്തികളിലേർപ്പെടുമ്പോൾ ലൗകികജനങ്ങളുമായി നിരന്തരം ഇടപെടുന്നതുമൂലം, തുടക്കത്തിൽ ഒരാളുടെ ആദ്ധ്യാത്മികവീര്യം തീർച്ചയായും കുറഞ്ഞുപോകുന്നു. ഇക്കാരണത്താൽ, നാം ഇടയ്ക്കിടയ്ക്കു് അന്തർമ്മുഖതയിലേയ്ക്കു പിൻവാങ്ങണം. അങ്ങനെ ഒരു പുതിയ ശക്തിയും പ്രചോദനവും ഉൾക്കൊള്ളാൻ ശ്രമിക്കണം. എന്നാൽ നാം ബ്രദർ ലാറൻസിനെപ്പോലെ ആയിക്കഴിഞ്ഞാൽ അദ്ദേഹത്തെപ്പോലെ പ്രവൃത്തിയും ആരാധനയും തമ്മിൽ യാതൊരു വ്യത്യാസവും കാണുകയില്ല. എല്ലാസമയവും ദൈവബോധത്തിന്റെ പ്രവാഹമുണ്ടാകും. നമ്മുടെ കൃഷിസ്ഥലങ്ങളെ നനയ്ക്കുന്നതിനോടാണ് സെൻറ് തെരീസാ ആദ്ധ്യാത്മികമായ ശ്രമങ്ങളേയും ക്ലേശങ്ങളേയും ഉപമിച്ചിട്ടുള്ളതു്. ആരംഭത്തിൽ നമുക്കു് ഒരു കിണർ കുഴിച്ചു് കഠിനാദ്ധ്വാനം ചെയ്തു് അതിൽനിന്നു് ജലം കോരിയെടുത്തു് വയലുകളെ നനയ്ക്കേണ്ടിവരും. പിന്നീടു് അദ്ധ്വാനഭാരം കുറവും, കാര്യക്ഷമത കൂടുതലുമാക്കുന്നതിന്നു് നമ്മൾ ഒരു പേഷ്യൻചക്രം കൈവശമാക്കുന്നു. അവസാനം ദൈവത്തിന്റെ ശക്തിയായ പേമാരി വരുമ്പോൾ നമ്മുടെ കഠിനാദ്ധ്വാനം അവസാനിക്കുകയും നനയ്ക്കൽ പരാനപേക്ഷവും, സ്വാഭാവികവും ആയിത്തീരുകയും ചെയ്യുന്നു. അവസാനത്തേതു് കഠിനമായി ശ്രമിക്കുന്ന സാധകന്റെ മേൽ ദൈവാനുഗ്രഹം വന്നു പതിക്കുന്നതിന്റെ പ്രതീകമാണ്. അതു് ലഭ്യമാകുന്നതുവരെ, അത്യദ്ധ്വാനമാണ്, ഒരു പോരാട്ടംതന്നെയാണ്. എന്നാൽ അതു് സന്തോഷരഹിതമല്ല, സന്തോഷപൂർണ്ണമായതാണ്. എന്തുകൊണ്ടെന്നാൽ അതിന്റെ മാർഗ്ഗത്തിലും ലക്ഷ്യത്തിലും ദൈവത്തോടുള്ള പ്രേമമാണ് നമ്മെ നയിക്കുന്നതു്.

അതുകൊണ്ടു് സ്വാമി വിവേകാനന്ദൻ ധ്യാനവുമായി സംയോജിപ്പിച്ചു് ഒരു ആദ്ധ്യാത്മികകർമ്മപരിപാടി ഏർപ്പെടുത്തിയിട്ടുണ്ടു് – പാശ്ചാത്യദേശത്തിൽ ധ്യാനത്തിന്നു് കൂടുതൽ പ്രാധാന്യം നൽകിക്കൊണ്ടും, ഇന്ത്യയിൽ കർമ്മത്തിനു് കൂടുതൽ പ്രാധാന്യം നല്കിക്കൊണ്ടും; കൂടാതെ കൂടുതൽ തീവ്രമായ ആദ്ധ്യാത്മികാനുഭൂതികൾക്കായി ഇടയ്ക്കിടയ്ക്കോ വാർഷികമായോ ഉള്ള ആദ്ധ്യാത്മികഅന്തർയ്യോഗങ്ങളും. പാശ്ചാത്യർക്കു് ധനത്തിന്നു് കൂടുതൽ പ്രാധാന്യം നല്കുമ്പോൾ, ഇന്നു് പാശ്ചാത്യദേശം വളരെയധികം മനസ്സിലാക്കേണ്ടതും നടപ്പിൽ വരുത്തേണ്ടതുമായ ഒരു തത്ത്വമാണ് അദ്ദേഹം ആവിഷ്കരിക്കുന്നതു്. പ്രവൃത്തിയെ വിരസമായ ഒന്നായിട്ടല്ല ഒരു ആദ്ധ്യാത്മികസാധനയായി കരുതുക എന്നതാണ് അതു്. കർമ്മം വിരസമാണെന്നും തൽഫലമായി ഒഴിവുസമയത്തുള്ള ബാഹ്യപ്രവൃത്തികൾകൊണ്ടുമാത്രമേ സന്തോഷം ലഭിക്കുകയുള്ളുവെന്നും ഉള്ള ധാരണ, നിർഭാഗ്യവശാൽ, ആധുനികപാശ്ചാത്യദേശത്തു് വല്ലാതെ വളന്നിട്ടുണ്ടു്. കർമ്മത്തിൽനിന്നു് സേവനത്തിന്റെ ആദർശം എടുത്തുമാററുമ്പോൾ അതു് വിരസമായ കഠിനാദ്ധ്വാനമായിത്തീരുന്നു; അപ്പോൾ സന്തോഷം ഒഴിവുസമയത്തു് അന്വേഷിക്കേണ്ടതായും വരുന്നു. സ്വന്തം കുട്ടിയുടെ സംരക്ഷണം പോലും വിരസമായിത്തീരുന്നു; യാന്ത്രികവും സ്നേഹശൂന്യവുമായിത്തീരുന്നു. കുട്ടിയില്ലെന്നപോ

ലെ അമ്മയ്ക്കും, അതു് ആത്മനാശത്തിന്നു കാരണമായിത്തീരുന്നു. ഈ ഭാവം പാശ്ചാത്യദേശത്തു് വ്യാപിക്കുവാൻ തുടങ്ങിയിരിക്കുന്നു, അമേരിക്കയിൽ പ്രത്യേകിച്ചും. അതു് മനുഷ്യനെ, അവൻെറ വ്യക്തിത്വത്തിൽനിന്നു് ആത്മവൈശിഷ്ട്യത്തിലേയ്ക്കുള്ള വളർച്ചയ്ക്കു്, ഐന്ദ്രിയതലത്തിലുള്ള അഹംബോധത്തിൻെറ നിശ്ചലതയിൽനിന്നു് യഥാർത്ഥ ആത്മാവിൻെറ സ്നേഹത്തിലേയ്ക്കും വിശാലതയിലേയ്ക്കുമുള്ള ആദ്ധ്യാത്മികവളർച്ചയ്ക്കു്, അവൻെറ ശാരീരികതലത്തിലുള്ള പരിണാമത്തിൽനിന്നു് മാനസികവും സാമുദായികവുമായ പരിണാമത്തിലേയ്ക്കുള്ള ഉയർച്ചയ്ക്കു് അശക്തനാക്കിത്തീർക്കുന്നു. ബർട്രാൻറ് റസ്സൽ പേർ നല്കിയിട്ടുള്ള ബില്യാഡ് (Billiards) കളിയിലെ ഗോലിയുടെ വ്യക്തിത്വനിലയിലുള്ള ഈ മരവിപ്പാണു് ഇക്കാലത്തു് വ്യക്തിയിലും വ്യക്തികൾ തമ്മിലും ഉള്ള എല്ലാ സംഘട്ടനങ്ങൾക്കും അപൂർണ്ണതയ്ക്കും കാരണം. അതുകൊണ്ടാണു്, സ്നേഹത്തോടും അർപ്പണമനോഭാവത്തോടുംകൂടി കർമ്മം ഒരു സേവനമെന്ന നിലയ്ക്കു് ചെയ്യണമെന്ന ഗീതാവാക്യത്തിൻേറയും വിവേകാനന്ദസ്വാമികളുടെ ഉപദേശത്തിൻേറയും ആവശ്യം. ഇതു് ക്രിസ്തുമതത്തിൻെറയും ഒരു ഉപദേശംകൂടിയാണു്.

പാശ്ചാത്യദേശത്തെ സന്ന്യാസിജീവിതം ഈ മഹത്തായ സന്ദേശം ജനങ്ങൾക്കു് പകർന്നുകൊടുക്കുന്നതിനു് കഴിവുള്ളതായിരിക്കണം, അപ്രകാരം അവർ നിശ്ചലരായ വ്യക്തികളിൽനിന്നു് ചുറുചുറുക്കുള്ള യഥാർത്ഥമനുഷ്യരായി അവരുടെ ആദ്ധ്യാത്മികവളർച്ചയുടെ മാർഗ്ഗത്തിൽക്കൂടി നയിക്കപ്പെടണം; വ്യക്തിപരമായും, കൂട്ടായും ഉള്ള പൂരണത്തിൻെറ മാർഗ്ഗത്തിലേയ്ക്കു നയിക്കപ്പെടണം. ഈ ഉപദേശം, വ്യക്തിപരമായ ദൃഷ്ടാന്തത്തിൻെറ പശ്ചാത്തലത്തിൽ മാത്രമേ ഫലപ്രദമായിത്തീരുകയുള്ളു. നിങ്ങൾക്കു് കഠിനമായി അദ്ധ്വാനിക്കുവാൻ കഴിയുമെങ്കിൽ നിങ്ങളുടെ പ്രശ്നങ്ങളെ നേരിട്ട്, സ്നേഹത്തോടും അർപ്പണഭാവത്തോടുംകൂടി ജനങ്ങളെ സേവിയ്ക്കു; ഇതെല്ലാം ആവുകയും, ശാന്തവും സന്തോഷപൂർണ്ണവുമായ മനഃസ്ഥിതിയോടുകൂടി ഇതെല്ലാം അനുഷ്ഠിക്കുകയും ചെയ്യു, നിങ്ങളുടെ ജീവിതത്തിലും പ്രവൃത്തിയിലും, വിജയശ്രീലാളിതരായ വലിയ ലൗകികജനങ്ങളിൽപ്പോലുമുള്ള ആന്തരിക ദാരിദ്ര്യത്തിനു് വിപരീതമായി ആന്തരിക സമൃദ്ധി ഉണ്ടാകും. ആ ആന്തരികസമൃദ്ധിയെല്ലാം എവിടെനിന്നു കിട്ടി എന്നു് അവർ ചോദിക്കുകയാണെങ്കിൽ, അതിൻെറ ആസ്ഥാനം ദൈവമാണെന്നു് അവർ മനസ്സിലാക്കുകയാണെങ്കിൽ, ദൈവസത്യത്തെപ്പററിയും, മനുഷ്യജീവിതത്തിലും അതിൻെറ പൂർണ്ണതയിലും ഉള്ള, അതിൻെറ മൂല്യങ്ങളെപ്പററിയും കൂടുതൽ നല്ല തെളിവു് എന്താണു് കൊടുക്കുവാൻ സാധിക്കുക? ഇതാണു് യേശുക്രിസ്തുവിൻെറ ഈ ബോധനത്തിൻെറ ശക്തി: ''അവയുടെ ഫലങ്ങൾകൊണ്ടു് നീ അവയെ മനസ്സിലാക്കും.''

മറെറാരു സിസ്റ്റർ: ഞങ്ങൾ അതിൽ വിജയിക്കുവാൻ തക്ക ശക്തിയുള്ളവരാണോ എന്നു് എനിക്കറിഞ്ഞുകൂടാ.

സ്വാമിജി: ഈ നിലയിലുള്ള ചെറിയ ഒരു വിജയവുംകൂടി ഇന്നു് മനുഷ്യസമുദായത്തിന്നു് കൂടുതൽ ശക്തിക്കുള്ള മാർഗ്ഗമാകും. ക്രിസ്തീയ മിസ്റ്റിസിസത്തിൻെറ ഭാഷയിൽ, ദൈവത്തിന്നു് സാക്ഷികളായി നില്ക്കുന്ന ഒരു ചെറിയ കൂട്ടം ജനങ്ങളിൽനിന്നാണു് സമുദായം ശക്തിയും പ്രചോദനവും നേടുന്നതു്. അല്ലാത്തപക്ഷം, ഈ സന്ന്യാസിജീവിതത്തിനു് ഒരു അർത്ഥവുമില്ല. ഒരു സന്ന്യാസിയിലോ സന്ന്യാസിനിയിലോ കാണുന്ന പ്രകാശം ഒരു അസാധാരണമായ നവപ്രകാശമാണു്; ആത്മാവിൻെറ, ദൈവത്തിൻെറ പ്രകാശമാണതു്. തന്നെപ്പോലെതന്നെ മററുള്ളവരേയും പ്രകാശിപ്പിക്കുന്നതിനു് കഴിവുള്ളതായിരിക്കണം അതു്. കുടത്തിനകത്തു വിളക്കു കത്തിക്കുന്നതും മെഴുകുതിരിക്കാലിൽ വിളക്കു കത്തിക്കുന്നതും തമ്മിലുള്ള വ്യത്യാസത്തെപ്പററി ക്രിസ്തു സൂചിപ്പിച്ചു പറഞ്ഞതിൻെറ അർത്ഥം ഇതാണു്. രണ്ടാമതു പറഞ്ഞതു് ചുററുമുള്ള അന്ധകാരത്തെ നശിപ്പിച്ചു് നാലുപാടും പ്രകാശം പരത്തുന്നു. നിന്നിലുള്ള പ്രകാശവും മനുഷ്യരുടെ മുന്നിൽ അപ്രകാരം ശോഭിക്കട്ടെ...ക്രിസ്തു ഉപദേശിക്കുന്നു.

(തുടരും)

# ധാൎമ്മികക്രോധം

ടി. എം. ത്രിവിക്രമൻ നമ്പൂതിരിപ്പാട്

ജമദഗ്നിമഹൎഷിയുടെ പത്നി രേണുക ഒരു നാൾ കുളിയ്ക്കാൻ പോയപ്പോൾ നദിയിൽ സഭാൎയ്യനായി ക്രീഡിച്ചുകൊണ്ടിരുന്ന മാൎത്തികാവതത്തിലെ രാജാവു് ചിത്രരഥനെ കാണാൻ ഇടയായി. അദ്ദേഹത്തിൽ കാമമുദിച്ചു് അവൾക്കു് ആ വെള്ളത്തിൽവെച്ചുതന്നെ ഇളക്കം വന്നുപോയി. അതുകാരണം പേടിച്ചുകൊണ്ടാണു് അവൾ ആശ്രമത്തിലെത്തിയതു്. കാൎയ്യം സ്വയം മനസ്സിലാക്കിയ മഹൎഷി ''ഛേ! ഛേ!'' എന്നു പറഞ്ഞു. അപ്പോഴേയ്ക്കു് കായ്കനികൾ കൊണ്ടുവരാൻ പോയിരുന്ന മക്കൾ തിരിച്ചുവന്നു. മഹൎഷി ആദ്യം മൂത്തമകൻ രുമണ്വാനോടു് അമ്മയെ കൊല്ലാൻ കല്പിച്ചു, ഫലമുണ്ടായില്ല. തുടൎന്നദ്ദേഹം സുഷേണൻ വസു വിശ്വാവസു എന്നീ മക്കളോടും ആജ്ഞാപിച്ചുനോക്കി. അവരെല്ലാവരും സ്നേഹംമൂലം ഒന്നും മിണ്ടാതെ നിന്നതേയുള്ളു. മഹൎഷി അവരെ ശപിച്ചു. അവർ ബോധം കെട്ടു് തിൎയ്യക്കുകളെപ്പോലെയായി, ക്ഷണത്തിൽ ജീവനററപോലെയുമായി. മഹൎഷി പിന്നെ ഏററവും ഇളയ മകനായ രാമനോടു് ഈ പാപിയായ അമ്മയെ കൊല്ലു് എന്നു പറഞ്ഞു. രാമൻ മഴുവെടുത്തു് അമ്മയുടെ കഥ കഴിച്ചു. പെട്ടെന്നു് കോപം തീൎന്നു് പ്രസന്നനായ മഹൎഷി രാമനോടു് ഇഷ്ടമുള്ള വരങ്ങൾ ചോദിച്ചുകൊള്ളാൻ പറഞ്ഞു. അമ്മയ്ക്കു ജീവനുണ്ടാവണം, ഈ വധത്തിന്റെ കഥ ഓൎമ്മയുണ്ടാവരുതു്, ഒട്ടും പാപമുണ്ടാവരുതു്, ജ്യേഷ്ഠന്മാർ പഴയപടി ആവണം, തനിയ്ക്കു് പോരിൽ എതിരില്ലാതാവണം, ദീൎഘായുസ്സുണ്ടാവണം എന്നൊക്കെയാണു് രാമൻ ആവശ്യപ്പെട്ടതു്. മഹൎഷി ആ വരങ്ങളെല്ലാം നല്കി. (മഹാഭാരതം, വനപൎവ്വം, അധ്യായം 116.)

ഋഷിമാർ ശാപായുധന്മാരാണു്. എങ്കിലും, പൊതുവേ പറഞ്ഞാൽ, നിവൃത്തിയുണ്ടെങ്കിൽ, ആ ആയുധം അവർ ഉപയോഗിക്കാറില്ല. നന്നെ ക്ലേശിച്ചു സമ്പാദിച്ച തപസ്സു ചിലവാക്കിയിട്ടു വേണമല്ലൊ അവൎക്കു് ശപിയ്ക്കാൻ. ആ നിലയ്ക്കിവിടെ ജമദഗ്നി പത്നിയെ ശപിക്കാതിരുന്നതു് യുക്തംതന്നെ. എന്നാൽ, അവളെ കൊല്ലാൻ മക്കൾക്കു് കല്പനകൊടുത്തതോ? അതും യുക്തംതന്നെ. വഴിപിഴച്ചു കാമംകാരണം അവളുടെ മനസ്സു മാത്രമല്ല, ശരീരവും ദുഷിച്ചുപോയല്ലൊ. അപ്പോൾ, ആ ശരീരംതന്നെ നാമാവശേഷമാക്കിയാലേ അതിന്നു് തക്ക ശിക്ഷയാവൂ. ശപിയ്ക്കാൻ ഒരുക്കമില്ലാത്ത സ്ഥിതിയ്ക്കു് അതിന്നിവിടെ വഴിയെന്തു്? തന്റെ ആജ്ഞാനുവൎത്തികളും തൽക്കാലം ആസന്നവൎത്തികളും ആയ വല്ലവരെക്കൊണ്ടും ആ കാൎയ്യം നടത്തിയ്ക്കുകതന്നെ. അങ്ങനെ നോക്കുമ്പോൾ, പുറത്തേയ്ക്കു പോയിരുന്ന മക്കൾ മടങ്ങിവന്ന ഉടൻ മഹൎഷി അവരോടു് അമ്മയെ കൊല്ലാൻ പറഞ്ഞതു് യുക്തംതന്നെ.

അതെ, എല്ലാം യുക്തംതന്നെ. എന്നാൽ, ഒന്നാലോചിച്ചു നോക്കു. ഒരു കമ്പനിയിലെ മാനേജൎക്കു് എഴുത്തുകുത്തിൽ എന്തോ തെററു പററിപ്പോയി; അതിന്നു്, അവിടുത്തെ മാനേജിങ്ങ്ഡയരക്ടർ ഒരു ശിപായിയെക്കൊണ്ടു് അദ്ദേഹത്തെ ശകാരിപ്പിച്ചാലോ? ഒരധ്യാപകൻ ഒരു ദിവസം സ്ക്കൂളിൽ വരാൻ അല്പം വൈകിപ്പോയി; അതിന്നു്, അവിടുത്തെ പ്രധാനാധ്യാപകൻ ഒരു വിദ്യാൎത്ഥിയെക്കൊണ്ടു് അദ്ദേഹത്തോടു് സമാധാനം ചോദിപ്പിച്ചാലോ? മൂത്തമകൻ ഒരു ദിവസം കള്ളുകുടിച്ചു; അതിന്നു്, അച്ഛൻ ഇളയമകനെക്കൊണ്ടു് അയാളെ അടിപ്പിച്ചാലോ? ഇതൊക്കെ ശരിയാണോ? ശരിയാണെന്നു് ഉള്ളിൽത്തോന്നുന്നുണ്ടോ? ഇല്ലെങ്കിൽ, അതെന്തുകൊണ്ടു്? മറെറാന്നുകൊണ്ടുമല്ല, അവിടെ ആ മാനേജിങ്ങ് ഡയരക്ടർ മുതലായവൎക്കു് ആ മാനേജർ മുതലായവരെ ശകാരിയ്ക്കാനും മററും അധികാരമുണ്ടായിരിക്കാമെങ്കിലും, ആ ശിപായി മുതലായവൎക്കു് അധികാരമില്ലാത്തതു

കൊണ്ടുതന്നെ; അവരെ സംബന്ധിച്ചേടത്തോളം, അതൊക്കെ അധർമ്മമാണ് എന്നതുകൊണ്ടുതന്നെ. അതുപോലെ, ഇവിടെ ജമദഗ്നിക്കു രേണുകയെ കൊല്ലാൻ അധികാരമുണ്ടായിരിയ്ക്കാമെങ്കിലും, അവളുടെ മക്കൾക്കതിന്നധികാരമില്ല; അവരതു ചെയ്താൽ അധർമ്മംതന്നെയാവും, സംശയമില്ല. അപ്പോൾ, ജമദഗ്നി ഇവിടെ മക്കളെക്കൊണ്ട് അധർമ്മം പ്രവർത്തിപ്പിയ്ക്കുകയാണ് ചെയ്തതു്. അതധർമ്മമല്ലേ ?

ശരി. പക്ഷേ, വേറൊന്നാലോചിച്ചു നോക്കു. സ്വന്തം ആളുകൾ തെററുചെയ്താൽ അതിന്നവരെക്കൊണ്ട് പ്രായശ്ചിത്തം ചെയ്യിയ്ക്കുന്നതു് നമ്മുടെ ചുമതലയല്ലേ ? ആ ചുമതല നിറവേററാതിരിക്കുന്നതു് അധർമ്മമാവില്ലേ ? അമ്മയുടെ വ്യഭിചാരദോഷം തീർത്തില്ലെങ്കിൽ അതു്, സഹവാസവശാൽ, മക്കളിലേയ്ക്കും പകരില്ലേ ? ആ നിലക്കിവിടെ രേണുകയ്ക്കു് തക്ക ശിക്ഷ കൊടുക്കുകയെന്നതു്, അവളുടെ മക്കളെസ്സംബന്ധിച്ചേടത്തോളം, ധർമ്മംതന്നെയല്ലേ ?

അതെയോ ? ഇങ്ങനെ നോക്കിയാൽ, ആൎക്ക് ആരെയാണ് ശിക്ഷിക്കരുതാത്തതു് ? അടുത്തെങ്ങാനും വല്ല കൊലയോ കൊള്ളയോ നടന്നുവെന്നു കേട്ടാൽ, നമുക്കോടിച്ചെന്നു് ആ കുററവാളികളെ ശിക്ഷിക്കരുതേ ? നാമോടിച്ചെന്നു് ആ കുററവാളികളെ ശിക്ഷിക്കണ്ടേ ? ഇല്ലെങ്കിൽ, ആ അപരാധത്തിന്റെ പാപം, സാമീപ്യമൂലകമായ സംസൎഗ്ഗം കാരണം, നമ്മളേയും കടന്നു തീണ്ടില്ലേ ? ഇങ്ങനെ ദണ്ഡനാധികാരം പരക്കെ ഉണ്ടു് എന്നു വന്നാലത്തെ സ്ഥിതി എന്താവും ? നാടു കാടാവുകയാവില്ലേ ഫലം ? അതരുതു് എന്നുവെച്ചു്, ദണ്ഡനീതിയിൽ ചില വ്യവസ്ഥകളൊക്കെ പൊതുവേ അംഗീകരിച്ചിട്ടുണ്ടു്. നാട്ടിലാണെങ്കിൽ, കുററക്കാരെ ശിക്ഷിക്കാനുള്ള അധികാരം ഭരണാധികാരികൾക്കേ ഉള്ളൂ. കൊലയോ കൊള്ളയോ ഉണ്ടായാൽ, നാട്ടുകാൎക്കു് ആവുമെങ്കിൽ, ആ കൊലയാളിയേയോ കൊള്ളക്കാരേയോ പിടിച്ചു് ഭരണാധികാരികളുടെ മുമ്പിൽ ഹാജരാക്കാം, അതിൽക്കൂടുതലൊന്നും അവൎക്കു് ചെയ്യാൻ പാടില്ല. അതിൽക്കൂടുതൽ വല്ലതും ചെയ്താൽ അവരും കുററവാളികൾതന്നെയാവും. വീട്ടിലാണെങ്കിൽ അച്ഛനമ്മമാൎക്കു് മക്കളെ കുററം കണ്ടാൽ ശിക്ഷിക്കാം; മറിച്ചു്, കുററം കണ്ടാൽപ്പോലും മക്കൾക്കു് അച്ഛനമ്മമാരെ ശിക്ഷിച്ചുകൂടാ. അച്ഛനമ്മമാരുടെ ദുർവൃത്തികൾ കൊണ്ടു് ഇരിക്കപ്പൊറുതി ഇല്ലാതായാൽ മക്കൾ എന്തു ചെയ്യും എന്നാണെങ്കിൽ, അവൎക്കു് ആ അച്ഛനമ്മമാരെ വിട്ടുപോകാം, അതിലധികമൊന്നും ചെയ്യാൻ അവൎക്കധികാരമില്ല. ഈ വ്യവസ്ഥയ്ക്കു്, മറെറല്ലാ വ്യവസ്ഥകൾക്കുമെന്നപോലെ, അപവാദങ്ങളുണ്ടാവാം. അതു് അസാധാരണ സന്ദൎഭങ്ങളിൽ മാത്രമാണല്ലൊ. ഇവിടെ അങ്ങനത്തെ സന്ദൎഭമൊന്നും വന്നിട്ടില്ലാത്ത സ്ഥിതിക്കു് അമ്മയെ ശിക്ഷിക്കൽ മക്കളുടെ ധൎമ്മമാവില്ല; അച്ഛൻ ജീവിച്ചിരിയ്ക്കെ, അമ്മയെ ശിക്ഷിക്കാനുള്ള ആലോചനപോലും, അവരെസ്സംബന്ധിച്ചേടത്തോളം അധൎമ്മമാവും.

ശരിയാണു്; പക്ഷേ, അച്ഛൻ ആജ്ഞാപിച്ചാൽ അദ്ദേഹം ആജ്ഞാപിച്ചു എന്നതുകൊണ്ടുതന്നെ അമ്മയെ കൊല്ലൽ മക്കളുടെ ധർമ്മമാവില്ലേ ?

ഉവ്വോ ? നമുക്കു നോക്കാം. ഒരാളുടെ ധർമ്മം എന്നുവെച്ചാൽ എന്താണു് ? ചുരുക്കത്തിൽ, അയാളുടെ ആത്മാവിന്റെ – ആഭ്യന്തരസത്തയുടെ – ബലം നിലനിൎത്താനും വളൎത്താനും ഉതകുന്നതെന്തോ അതാണല്ലൊ. ഈ ധൎമ്മം ദേശകാലാദിവശാൽ മാറിമാറി വരും. എങ്കിലും, ഓരോ സന്ദൎഭത്തിലും അതിന്നു് നിയതത്വമുണ്ടു്, അതൊരിക്കലും ഇല്ലാതാവില്ല. എന്നുവെച്ചാൽ: ഒരാൾക്കു് ഒരു സന്ദൎഭത്തിൽ സത്യം പറയുന്നതു് ധൎമ്മമാണെങ്കിൽ, അയാൾക്കു് ആ സന്ദൎഭത്തിൽ സത്യം പറയുന്നതേ ധൎമ്മമാവൂ, അസത്യം പറയുന്നതു് ധൎമ്മമാവില്ല. മറിച്ചു്, വേറൊരാൾക്കു് വേറൊരു സന്ദൎഭത്തിൽ അസത്യം പറയുന്നതു് ധൎമ്മമാണെങ്കിൽ, അയാൾക്കവിടെ അസത്യം പറയുന്നതേ ധൎമ്മമാവൂ, സത്യം പറയുന്നതു് ധൎമ്മമാവില്ല. ഒരേ ആൾക്കു് ഒരേ സന്ദൎഭത്തിൽ അന്യോന്യ വിരുദ്ധങ്ങളായ രണ്ടു കാര്യങ്ങൾ ധൎമ്മമാവില്ല. അങ്ങനെ ധൎമ്മമാവും എന്നു് ഒററ നോട്ടത്തിൽ തോന്നുന്ന സ്ഥലത്തു്, സൂക്ഷ്മമായ പരിശോധനയ്ക്കു ശേഷം, ആ രണ്ടു കാര്യങ്ങളിൽ ഏതാണോ അയാളുടെ ആത്മബലത്തെ വളൎത്താനോ നിലനിൎത്താനോ കൂടുതൽ ഉതകുന്നതായിട്ടു് ബോധ്യപ്പെടുന്നതു്, അതാണു്, അതുമാത്രമാണു് അയാളുടെ ധൎമ്മം. അപ്പോൾ, ഒരാൾക്കു് ഒരു സന്ദ

ഭത്തിൽ സത്യം പറയുന്നതാണ് ധർമ്മം എങ്കിൽ, അതാണ് അപ്പോഠം അയാളുടെ ആത്മ ബലത്തിന്നനുകൂലം എങ്കിൽ, അച്ഛന്റെ ആജ്ഞ യനുസരിച്ച് അസത്യം പറയുന്നത് അവിടെ എങ്ങനെ അയാളുടെ ധർമ്മമാവും ? എങ്ങനെ അയാളുടെ ആത്മബലത്തിന്നനുകൂലമാവും ? ഒരാഠംക്ക് ഒരു സന്ദർഭത്തിൽ ശുദ്ധോപവാസ മാണ് ആരോഗ്യത്തിന്ന് ആവശ്യം എങ്കിൽ, ആരു പറഞ്ഞിട്ടായാലും, മൂക്കററം തട്ടി വിട്ട ന്നത് അയാളുടെ ആരോഗ്യത്തിന്ന നന്നാവുമോ?

ഇവിടെ ഒരെതിർവാദം വരാം. ശരീര ത്തിന്ന് ഉപവാസം ഹിതമാകുന്നതും ആത്മാ വിന്ന് സത്യം പറയൽ ഹിതമാകുന്നതും ഒരു പോലെയല്ല. കാരണം, ശരീരവും ആത്മാവും ഒരുപോലെയല്ല എന്നതുതന്നെ. ശരീരം ജഡവും ആത്മാവ് ചേതനവും ആണ്. ജഡമായ ശരീര ത്തിന്ന് അതിന്റെ ഹിതാഹിത നിർണ്ണയ ത്തിൽ ഒരു പങ്കുമില്ല. എന്നാൽ, ആത്മാ വിന്നോ? ഒരാഠംക്ക് ഒരു സന്ദർഭത്തിൽ സത്യം പറയുന്നതാണ് ധർമ്മം എന്ന് ഉറപ്പാ യിത്തോന്നുന്നു. എന്നാൽ, അയാളുടെ ചുററു മുള്ളവർക്ക് — അവരെല്ലാം ധർമ്മശാസ്ത്രപാരംഗ തന്മാരാണുതാനും — അയാഠം അപ്പോഠം അസ ത്യം പറയുന്നതാണ് ധർമ്മം എന്നാണ് ഉറപ്പാ യിത്തന്നെ തോന്നുന്നതും. അവിടെ അവരുടെ നിർബ്ബന്ധത്തിന്ന വഴങ്ങി അസത്യം പറയുന്ന തോ, അതോ, ആ നിർബ്ബന്ധത്തെ വകവെയ്ക്കാ തെ സത്യം പറയുന്നതോ, ഏതാണ് അയാളുടെ ആത്മബലത്തിന്ന നല്ലത്? ആദ്യത്തെ പക്ഷ ത്തിൽ, താൻ ചെയ്യരുതാത്ത ഒരു കാര്യം ചെയ്യു ന്നു എന്ന തോന്നലും തൽഫലമായി ആത്മാവി ന്ന് ഒരു കിടുകിടുപ്പ് അനുഭവപ്പെടലും അല്ലേ ഉണ്ടാവുക? രണ്ടാമത്തെ പക്ഷത്തിൽ, താൻ ചെയ്യേണ്ട ഒരു കാര്യം ചെയ്യുന്നു എന്ന തോന്ന ലും തൽഫലമായി ആത്മാവിന്ന് ഒരു നില യുറപ്പ് അനുഭവപ്പെടലും അല്ലേ ഉണ്ടാവുക? അപ്പോഠം, അവിടെ ഏതാണ് അയാളുടെ ധർമ്മം, ആത്മബലത്തിന്ന നല്ലത്, എന്ന് സംശയമുണ്ടോ? അതിനാൽ, ഒരു കാര്യം ഒരാഠംക്ക് ധർമ്മമാവണമെങ്കിൽ, അത് ധർമ്മ മാണ് എന്നയാഠംക്ക് തോന്നുകതന്നെ വേണം; ധർമ്മമാണ് എന്നു തോന്നിയാലോ, ഏതു കാര്യവും അയാഠംക്ക് ധർമ്മമാവുകയും ചെയ്യും. ഇവിടെ, ധർമ്മമാണ് എന്നു തോന്നിയാലോ എന്നതിന്ന് ഒരടിവരയിടണം. അല്ലെങ്കിൽ, പലരും ധൈര്യപൂർവ്വം ചെയ്യുന്ന ദുഷ്കൃത്യങ്ങഠം അവരെസ്സംബന്ധിച്ചേടത്തോളം ധർമ്മമാവി ല്ലേ എന്നു ശങ്കയ്ക്കിടവരും. അങ്ങനെ നോക്കു മ്പോഠം, സ്വതേ തനിക്ക് അധർമ്മമാണ് എന്നു തോന്നുന്ന കാര്യംപോലും അച്ഛന്റെ വാക്കിനെ ആദരിച്ച് ചെയ്യുന്നത് തന്റെ ധർമ്മമാണ് എന്നാണ് ഒരാളുടെ ദൃഢവിശ്വാസം എങ്കിൽ, അയാഠംക്ക് അച്ഛന്റെ ആജ്ഞയനുസരിച്ച് എന്തു ചെയ്യുന്നതും ധർമ്മമാവില്ലേ? ധർമ്മമല്ലേ ആവൂ? ആ മകനെക്കൊണ്ട് എന്തു ചെയ്യിച്ചാലും അത് അച്ഛന്ന് അധർമ്മമാവില്ലല്ലൊ?

ഈ വാദമൊന്നു പരിശോധിയ്ക്കാം. അച്ഛൻ പറഞ്ഞതെന്തും അനുസരിക്കണം, അതു ധർമ്മമാ ണ് എന്ന ഈ വിശ്വാസമുണ്ടല്ലൊ, അത് രണ്ടു തരത്തിൽ വരാം. അച്ഛന്റെ ധർമ്മമർമ്മജ്ഞതയെ ക്കുറിച്ചുള്ള ഉറച്ച ബോധത്തിൽനിന്നുണ്ടാവുന്ന തൊന്ന്, പിതൃത്വത്തിന്റെ അപ്രതർക്ക്യമായ ഗൌരവത്തെക്കുറിച്ചുള്ള ഉറച്ച ബോധത്തിൽ നിന്നുണ്ടാവുന്നത് മറെറാന്ന്. ഇതിൽ ആദ്യ ത്തെ വിശ്വാസക്കാരന്റെ വിചാരം, ധർമ്മാധർമ്മ ങ്ങളെപ്പററി അച്ഛന്ന് വളരെ അഗാധമായ ജ്ഞാനമുണ്ട്, തനിക്കു മനസ്സിലാക്കാൻ സാധി ച്ചിട്ടില്ലാത്ത പലേ ധർമ്മരഹസ്യങ്ങളും അദ്ദേഹ ത്തിന്നറിയാം; അതുകൊണ്ട്, ഒരു കാര്യം ധർമ്മ മാണ് എന്ന് അച്ഛൻ പറഞ്ഞാൽ, തനിയ്ക്കു നേരെമറിച്ചാണ് തോന്നുന്നതെങ്കിലും, അത് ധർമ്മംതന്നെയാവണം എന്നാണ്. രണ്ടാമത്തെ വിശ്വാസക്കാരന്റെ വിചാരമോ? അച്ഛന്റെ വാക്കിന്ന്, തന്നെസ്സംബന്ധിച്ചേടത്തോളം, ധർമ്മത്തെ അധർമ്മവും അധർമ്മത്തെ ധർമ്മവും ആക്കാനുള്ള അചിന്ത്യമായ ഒരു ശക്തിയുണ്ട് എന്നുമാണ്. ഇവിടെ ആദ്യത്തെ ആഠം അച്ഛ ന്റെ വാക്കിനെ പ്രമാണമാക്കി, തനിയ്ക്കുധർമ്മ മാണെന്നു തോന്നുന്ന കാര്യം ചെയ്യുമ്പോഴും, ആ കാര്യത്തെപ്പററി സ്വന്തം നിലയ്ക്കുള്ള ധർമ്മാ ധർമ്മവിമർശനം വേണ്ടെന്നുവെക്കില്ല, ആ വിമർശ നം ആയാഠംക്ക് അച്ഛൻ പറഞ്ഞതനുസരിക്കുന്ന തിന്നു തടസ്സമല്ലല്ലൊ. ഇങ്ങനെ ധർമ്മാധർമ്മവി മർശനം കുറെക്കാലം തുടരുകയും തൽഫലമായി ധർമ്മാധർമ്മവിവേകം കുറെക്കൂടി വളരുകയും ചെ യ്യുമ്പോഠം, ഇടയ്ക്കുയാഠംക്ക്, അച്ഛൻ ധർമ്മമാണ്

എന്നു പറയുന്ന കാര്യങ്ങളും എല്ലാം വാസ്തവത്തിൽ ധർമ്മം തന്നെയാണോ എന്ന ശങ്ക ഉദിച്ചുവെന്നു വരാം, ഉദിയ്ക്കില്ലെന്നുറപ്പിക്കാൻ വയ്യ. ഒരു വിഷയത്തിൽ പരമപ്രാമാണികന്മാരായി ആദ്യകാലത്ത് നാം കരുതിയിരുന്നവരിൽ ചിലരുടെ ചില അഭിപ്രായങ്ങളുടെ സാധുത്വത്തെപ്പററി പില്ക്കാലത്ത് ആ വിഷയത്തിൽ കുറെ അവഗാഹം നേടിക്കഴിയുമ്പോൾ നമുക്ക് ശങ്ക തോന്നാറുണ്ടല്ലൊ. അങ്ങനെ മേൽക്കാണിച്ചുവിധം ശങ്ക ഉദിച്ചാൽ അച്ഛൻ പറഞ്ഞതിനെ മാത്രം പ്രമാണമാക്കി താൻ പണ്ടു ചെയ്തുപോയ ചില കാര്യങ്ങൾ തെററായിപ്പോയില്ലേ എന്ന ശങ്ക ഉദിയ്ക്കാനിടയുണ്ട്, തെററായിപ്പോയി എന്ന തീരുമാനത്തിന്നും ചിലപ്പോൾ ഇടയുണ്ട്. അപ്പോഴും അച്ഛനെ മനസാപി അയാൾ കുററപ്പെടുത്തില്ല, സംശയമില്ല. എങ്കിലും അച്ഛന്റെ വാക്കിന്റെ അടിസ്ഥാനത്തിൽ മുമ്പു ചെയ്തുപോയ തെററുകളെക്കുറിച്ച്, സ്വന്തം ധർമ്മാധർമ്മവിമർശനത്തിന്റെ അടിസ്ഥാനത്തിൽ മുമ്പു ചെയ്തുപോയ തെററുകളെക്കുറിച്ചെന്നപോലെത്തന്നെ, അനുതാപച്ഛായയിലുള്ള അസുഖകരമായ ഒരനുഭവം അയാൾക്കുണ്ടാവാതിരിക്കയില്ല. ഇനി, രണ്ടാമത്തെ ആളുടെ സ്ഥിതിയോ? ധർമ്മാധർമ്മവിമർശനമെന്നത് അയാൾക്കും കേവലം ഒഴിവാക്കാനാവില്ല. ഒന്നാമത്, അതു ധർമ്മബോധത്തിൽനിന്ന് തനിയെ മുളച്ചുപൊന്തുന്ന ഒന്നാണ്, ആരിലും ആ കൂമ്പ് എന്നേയ്ക്കുമായി അടഞ്ഞുപോവില്ല. പിന്നെ, ഒരാൾക്ക് അച്ഛന്റെ വാക്കിനെമാത്രം പ്രമാണമാക്കി ജീവിക്കാൻ സാധിക്കുമോ? എല്ലായിടത്തും ധർമ്മാധർമ്മനിർണ്ണയം ചെയ്യാൻ സാധിക്കുമോ? അച്ഛന്റെ അസാന്നിദ്ധ്യത്തിലും അച്ഛൻ വിശേഷിച്ച് നിർദ്ദേശമൊന്നും തന്നിട്ടില്ലാത്ത കാര്യങ്ങളിലും അയാൾക്ക് ധർമ്മവും അധർമ്മവും വേർതിരിക്കൽ വേണ്ടിവരില്ലേ ചിലപ്പോൾ? അവിടെ അയാൾക്ക് സ്വന്തം ധർമ്മാധർമ്മവിമർശനത്തെത്തന്നെ ആശ്രയിക്കേണ്ടിവരില്ലേ? അങ്ങനെ അനിവാര്യമായി വന്നുപെടുന്ന ധർമ്മാധർമ്മവിമർശനത്തിന്റെ ഫലമായി അനിവാര്യമായിത്തന്നെ ധർമ്മാധർമ്മവിവേകത്തിന്റെ വളർച്ചയും വന്നുപെടും. ഈ വളർച്ച് ചില സന്ദർഭങ്ങളിൽ ആരുടെ പ്രാമാണ്യത്തേയും ചോദ്യം ചെയ്തുകളയും, ആ ചോദ്യം ചെയ്യൽ ഇല്ലാതാക്കാൻ ആർക്കും സാധ്യമാവില്ല, എത്രയൊക്കെ എങ്ങനെയൊക്കെ തടഞ്ഞാലും അതിന്റെ ഉറവു നില്ക്കില്ല. ആ ചോദ്യം ചെയ്യൽ വന്നാലോ, പിന്നെ അച്ഛൻ പറഞ്ഞതനുസരിച്ച് ചെയ്തതും ചിലത് തെററായിപ്പോയില്ലേ എന്ന ശങ്കയായി, അതിനെത്തുടർന്ന് അനുതാപവുമായി. ഇങ്ങനെ രണ്ടു തരത്തിലുള്ള വിശ്വാസക്കാർക്കും അച്ഛന്റെ വാക്കിനെ, സ്വന്തം ധർമ്മാധർമ്മവിവേകത്തെ അവഗണിച്ചുകൊണ്ടും, പരമപ്രമാണമായി ആദരിച്ചതിന്റെ ഫലമായി പിന്നീട് അനുതാപം വന്നുപെടാം. എല്ലാവർക്കും അങ്ങനെ അനുതാപം വരും എന്നല്ല, ആർക്കും അങ്ങനെ അനുതാപം വരില്ലെന്നുറപ്പില്ല എന്നാണ് പറയുന്നത്. അങ്ങനെ ഒരാളുടെ അനുതാപത്തിന്നു നിമിത്തമായിത്തീരുന്നത് ശരിയാണോ? തന്റെ വാക്കിനെമാത്രം വിശ്വസിച്ചിട്ടു വന്നുപെട്ട ആ അനുതാപത്തിൽ താൻ നിമിത്തമായിട്ടില്ല എന്നു പറയാമോ? നിമിത്തമായിട്ടില്ല എന്നു തോന്നുമോ? നിമിത്തമായിട്ടുണ്ട് എന്ന തോന്നൽ തന്റെ ആത്മബലത്തെ കുറയ്ക്കാതിരിക്കുമോ? അപ്പോൾ, ഈ വിധത്തിൽ അധർമ്മം പററിപ്പോവാതിരിക്കണമെങ്കിൽ, താൻ പറയുന്നതെന്തും കണ്ണടച്ചനുസരിക്കാൻ തയ്യാറായവരോട് ഒരു കാര്യം ചെയ്യാൻ പറയുമ്പോൾ, ഇതു പ്രത്യേകം ശ്രദ്ധിക്കണം. അവർക്കും ആ കാര്യം ധർമ്മമായിത്തോന്നണം, അധർമ്മമായിത്തോന്നാതിരിക്കുകയെങ്കിലും വേണം. അല്ലെങ്കിൽ, എല്ലാം പറഞ്ഞുകഴിഞ്ഞിട്ട് അവരോട്, ഇനി നിങ്ങളുടെ ഇഷ്ടംപോലെ ചെയ്യാനുള്ള സ്വാതന്ത്ര്യം നിങ്ങൾക്കുണ്ട് എന്നുകൂടിപ്പറയണം. യുദ്ധവിമുഖനായി ആയുധം താഴെ വെച്ചിരിപ്പായ അർജ്ജുനനോട്, ഇതെന്തു കൊള്ളരുതായ്മയാണ് എന്നു പറഞ്ഞുകൊണ്ടാരംഭിച്ചതും, 'യുധ്യസ്വ വിഗതജ്വരഃ', 'ഉത്തിഷ്ഠ യുദ്ധായ കൃതനിശ്ചയഃ' 'മാമനുസ്മര യുധ്യ ച' എന്നിങ്ങനെ യുദ്ധവൈമുഖ്യത്തെ വീണ്ടും വീണ്ടും ആട്ടിയകററിക്കൊണ്ടുള്ളതും ആയ ആ സുദീർഘമായ ധർമ്മോപദേശം ഭഗവാൻ അവസാനിപ്പിക്കുന്നത്, ഇതെല്ലാം നല്ലവണ്ണം ആലോചിച്ചു നോക്കിയിട്ട് എങ്ങനെയാണിഷ്ടം എന്നുവെച്ചാൽ അങ്ങനെ ചെയ്തോളു എന്നാണെന്ന് ഇവിടെ അനുസ്മരിക്കുക — ''വിമൃശ്യൈതദശേഷേണ യഥേച്ഛസി തഥാ കുരു.''

ഇവിടെ ജമദഗ്നി ചെയ്തതെന്താണ്? മക്കളോട് അവക്ക് ധർമ്മമാണെന്നു തോന്നുന്നതോ, അല്ലെങ്കിൽ അധർമ്മമാണെന്നു തോന്നാത്തതോ ആയ കാര്യമാണോ അദ്ദേഹം ചെയ്യാൻ പറഞ്ഞതു്? അമ്മയെ കൊല്ലുന്നതു് സ്വബുദ്ധിയുള്ള ആർക്കെങ്കിലും അധർമ്മമായിത്തോന്നാതിരിക്കുമോ? നാലു മക്കളും അമ്മയെ കൊല്ലാൻ കൂട്ടാക്കാതിരുന്നപ്പോഴെങ്കിലും അദ്ദേഹത്തിന്നു് അവക്കതു് ധർമ്മമായിട്ടല്ല, അധർമ്മമായിട്ടാണ്, തോന്നുന്നതു് എന്ന ബോധം വരേണ്ടതായിരുന്നില്ലേ? അതുണ്ടായില്ലല്ലൊ. ഉടൻ ആ നാലാളേയും ശപിച്ചു നശിപ്പിക്കുകയല്ലേ അദ്ദേഹം ചെയ്തതു്? അതെങ്ങനെ ധർമ്മമാവും, അധർമ്മല്ലാതാവും? എങ്കിലും, രാമൻ ഉടൻ അദ്ദേഹം പറഞ്ഞതു് കേട്ടില്ലേ എന്നാണെങ്കിൽ, രാമൻ എങ്ങനെ അതു കേൾക്കാതിരിക്കും? അച്ഛൻ ശപിച്ചു് കൽത്തൂണുപോലെയാക്കിനിർത്തിയിരിക്കുന്ന ആ നാലു ജ്യേഷ്ഠന്മാരെ നേരെ മുമ്പിൽ കാണുമ്പോൾ രാമനെങ്ങനെ അച്ഛൻ പറഞ്ഞതു് കേൾക്കാതിരിയ്ക്കാൻ സാധ്യമാവും? പിന്നെ വേറൊന്നും നോക്കൂ. അച്ഛൻ ഒന്നു തണുത്തു എന്നു കണ്ടപ്പോൾ രാമൻ ഉടൻ ചെയ്തതെന്താണ്? അമ്മയെ ജീവിപ്പിക്കണം എന്നപേക്ഷിക്കുകയല്ലേ? അതിന്നർത്ഥം അമ്മയെ കൊന്നതു് തെററായിപ്പോയി എന്നല്ലേ? തുടർന്നു് രാമൻ അമ്മയ്ക്കു് ആ വധത്തെപ്പററി ഓർമ്മയേ ഉണ്ടാവരുതു് എന്നും അപേക്ഷിച്ചില്ലേ? അതിന്നർത്ഥം അമ്മയ്ക്കു് അക്കഥ ഓർമ്മ വരുന്നതുപോലും തനിയ്ക്കു വേദനാജനകമാണ്, അത്രയ്ക്കു കടുങ്കൈയ്യായിപ്പോയി താൻ കാട്ടിയതു് എന്നല്ലേ? അപ്പോൾ, മക്കൾക്കെല്ലാംതന്നെ മുഴുത്ത അധർമ്മമാണെന്നു് തികച്ചും ഉറപ്പുള്ള ഒരു കാര്യമാണ് ജമദഗ്നി അവരോടു് ചെയ്യാൻ പറഞ്ഞതു്, അവക്കങ്ങനെ ഉറപ്പുണ്ടു് എന്നറിഞ്ഞുംകൊണ്ടാണ് അദ്ദേഹം ആ കാര്യം ചെയ്യാൻ അവരെ നിർബ്ബന്ധിച്ചതു്. അതെങ്ങനെ പിന്നെ അധർമ്മല്ലാതാവും?

ആകട്ടേ, മകനെക്കൊണ്ടു് അമ്മയെ കൊല്ലിച്ചു, ഇതാണല്ലൊ ജമദഗ്നി ചെയ്ത തെററു്. അതിന്നദ്ദേഹം ഉടൻ ആ അമ്മയെ ജീവിപ്പിക്കുകയും ചെയ്തില്ലേ? അപ്പോൾപ്പിന്നെ അവിടെ അദ്ദേഹത്തിന്നെന്തു തെററു്? താൻ വരച്ച ചീത്ത ചിത്രം താൻതന്നെ മാച്ചുകളഞ്ഞാൽപ്പിന്നെ അതിനെപ്പററി എന്തു പറയാൻ?

നല്ല ന്യായം! ഒരാളുടെ വീടു് തല്ലിത്തകർത്തിട്ടു് ഉടൻ അതു് പഴയപടി പണിയിച്ചുകൊടുത്താൽ ആ തല്ലിത്തകർത്തതു് അന്യായമല്ലാതാവുമോ? ഒരു പൊതുകിണർ തട്ടിത്തൂർത്തിട്ടു് ഉടൻ അതു തോണ്ടി ശരിപ്പെടുത്തിക്കൊടുത്താൽ ആ തട്ടിത്തൂർത്തതു് തെമ്മാടിത്തമല്ലാതാവുമോ? അതുപോലെ, ആദ്യം മകനെക്കൊണ്ടു് അമ്മയെ കൊല്ലിച്ചിട്ടു് പിന്നെ ആ അമ്മയെ ജീവിപ്പിച്ചാൽ ആ കൊല്ലൽ അധർമ്മമല്ലാതാവുമോ? ആ കൊല്ലിച്ചതിന്നൊരു പ്രായശ്ചിത്തം ചെയ്തു എന്നേ ഏററിയാൽ ആ ജീവിപ്പിച്ചതിനെപ്പററി പറയാൻവയ്ക്കു. ശരിക്കു് അതുപോലുംപറയാമോ എന്നു് സംശയവുമാണ്. ജമദഗ്നി രേണുകയെ പുനർജ്ജീവിപ്പിച്ചതു് രാമന്റെ അഭ്യർത്ഥന കൈക്കൊള്ളാതിരിക്കാൻ വയ്യ എന്ന ഒരു നിലയിൽ ചെന്നു പെട്ടുപോയതുകൊണ്ടല്ലേ? അല്ല എന്നെങ്ങനെ തീർച്ച പറയും? അമ്മയുടെ കഥ കഴിച്ചു നില്ക്കുന്ന മകനോടദ്ദേഹം, നന്നായി, നിന്റെ അമ്മ ഉടൻ ജീവിക്കട്ടെ, ഇനി നിനക്കെന്തൊക്കെ വരങ്ങളാണ് വേണ്ടതെന്നു വെച്ചാൽ ചോദിച്ചുകൊള്ളൂ എന്നല്ലല്ലൊ പറഞ്ഞതു്.

അപ്പോൾ, ഒട്ടും സംശയമില്ല, ജമദഗ്നി മക്കളോടു് അവരുടെ അമ്മയെ കൊല്ലാൻ പറഞ്ഞതു് അധർമ്മംതന്നെയായിപ്പോയി.

ആ മഹർഷിക്കു് ഈ തെററു് എങ്ങനെ പററിപ്പോയി എന്നേ ഇനി അറിയാനുള്ളു. അതറിയാൻ പ്രയാസമില്ല, അതേതാണ്ടു് പ്രത്യക്ഷമാണ്. പത്നിയുടെ വ്യഭിചാരകഥ മനസ്സിലായതു മുതൽ അവൾ മരിച്ചുവീഴുന്നതുവരെ ക്രോധാവിഷ്ടനായിരുന്നുവല്ലൊ അദ്ദേഹം. ക്രോധത്തിന്റെ പിടിയിൽപ്പെട്ടാൽപ്പിന്നെ ആർക്കും സമ്മോഹവും സ്മൃതിഭ്രംശവും ബുദ്ധിനാശവും എല്ലാം വരാമല്ലൊ.

വരാം. പക്ഷേ, ഇവിടെ ജമദഗ്നിയുടെ ആ ക്രോധം ധർമ്മബോധത്തിൽനിന്നുണ്ടായതല്ലേ? പത്നിയുടെ ധർമ്മച്യുതി കണ്ടു് ഉദ്ദീപിതമായ ധർമ്മബോധത്തിൽനിന്നുണ്ടായതല്ലേ? അങ്ങനെ ധർമ്മബോധം ജ്വലിച്ചുകൊണ്ടുനില്ക്കേ അദ്ദേഹത്തിന്നെങ്ങനെ ധർമ്മലോപം പററിപ്പോയി? ധൈര്യം മുന്നിട്ടുനില്ക്കുമ്പോൾ ഒരാൾ ഭീരുത്വം പ്രവർത്തിക്കുമോ?

ഇല്ല എന്നു തോന്നാം. പക്ഷേ, ആർത്തിരമ്പി കരകവിഞ്ഞൊഴുകുന്ന പുഴ മുറിച്ചുനീന്താൻ

ഉത്സാഹപൂർവ്വം ഒരുങ്ങിനില്ക്കുന്ന ആളും ഒരു പുലി നേരിട്ടു വരുന്നതു കണ്ടാൽ ഒന്നു നടുങ്ങി എന്നു വരില്ലേ? പ്രഖ്യാതരായ ദാനശീലരിൽത്തന്നെ ചിലർ നാണം കെട്ട ഇന്ദ്രിയദാസന്മാരായി ക്കാണാറില്ലേ? അപ്പോൾ, ഒരു വിഷയത്തിൽ ധർമ്മബോധം കത്തിനില്ക്കുമ്പോൾത്തന്നെ വേറൊരു വിഷയത്തിൽ ധർമ്മലംഘനം വരാൻ എന്തു വിരോധം?

വിരോധമില്ല. എന്നാൽ, ജമദഗ്നിയ്ക്കിവിടെ ഒരേ വിഷയത്തിലാണല്ലൊ ധർമ്മബോധവും ധർമ്മഭ്രംശവും കാണുന്നതു്. രേണുകയുടെ തെറ്റു മനസ്സിലായപ്പോൾ ഉണർന്നു വന്ന ധർമ്മബോധംതന്നെയാണല്ലൊ ഇവിടെ അദ്ദേഹത്തെക്കൊണ്ടു് അവളെ അധർമ്മമാർഗ്ഗേണ കൊല്ലിച്ചതു്.

എന്നാൽ, ഒന്നായാലോ? ജമദഗ്നിയുടെ ക്രോധം ധർമ്മബോധത്തിൽ നിന്നുത്ഭവിച്ചതുതന്നെയായിരുന്നുവെങ്കിലും അതിർകടന്നുപോയിരുന്നു, അതിനാലാണു് അതു് അദ്ദേഹത്തെക്കൊണ്ടു് അധർമ്മം ചെയ്യിച്ചതു് എന്നു കരുതിയാലോ? അമിതമായാൽ അമൃതും വിഷം എന്നില്ലേ?

ഉണ്ടു്. പക്ഷേ, അപ്പോൾ വന്നുകൂടുന്നതെന്താണു്? ധർമ്മബോധം ഉത്കടമാവുന്തോറും അതിൽനിന്നുത്ഭവിക്കുന്ന ക്രോധവും ഉത്കടമാവും. ക്രോധം ഉത്കടമായാൽ അധർമ്മം ചെയ്തുപോകും. എന്നാൽ, ഇതൊഴിവാക്കാൻ ധർമ്മബോധത്തെ ദുർബ്ബലമാക്കിയാലോ? അപ്പോഴും ഫലം അധർമ്മാചരണം തന്നെ. അതിനാൽ, ഇവിടെ കാര്യമൊന്നു് വിശദീകരിയ്ക്കേണ്ടിയിരിക്കുന്നു.

ധർമ്മമെന്നോ അധർമ്മമെന്നോ എടുത്തു പറയത്തക്ക ഒരു കാര്യം സംഭവിച്ചിരിക്കുന്നു എന്ന അറിവു് നമ്മുടെ ഉള്ളിൽ വന്നേശുമ്പോൾ, അതു് അവിടെ സംസ്കാരരൂപേണ ലയിച്ചുകിടക്കുന്ന ധർമ്മബോധത്തിൽച്ചെന്നു തട്ടുമ്പോൾ, അപ്പോഴാണല്ലൊ നമ്മുടെ ധർമ്മബോധം ഉണർന്നവശാവുന്നതു്. അങ്ങനെ ഉദ്ബുദ്ധമായ ധർമ്മബോധം ആ സംഭവിച്ച കാര്യം ധർമ്മമോ അധർമ്മമോ എന്നു്, സ്വന്തം വകതിരിവിന്നനുസരിച്ചു്, ഒരു തീരുമാനമെടുക്കുന്നു. ധർമ്മമാണു് എന്നാണു് തീരുമാനം എങ്കിൽ, അപ്പോൾ നമ്മുടെ ധർമ്മബോധത്തിന്നു് ഒരു സുഖം അനുഭവപ്പെടും; തന്റെ ദൃഷ്ടിയിൽപ്പെട്ട ഒരു കലാസൃഷ്ടി ഉൽകൃഷ്ടമാണെന്നു തോന്നുമ്പോൾ ഒരു സഹൃദയന്നനുഭവപ്പെടുന്ന സുഖംപോലെ എന്നു വേണമെങ്കിൽ പറയാം. ആ സുഖാനുഭവത്തിന്റെ തുടർച്ചയായി അതിന്നു നിമിത്തഭൂതമായ ആ ധാർമ്മികപ്രവൃത്തിയിൽ നമുക്കൊരു പ്രീതി തോന്നും; അതിന്റെ തുടർച്ചയായി, ആ പ്രവൃത്തി ആരാണോ ചെയ്തതു്, ആ ആളോടു് ഒരടുപ്പവും തോന്നും. ഈ അടുപ്പം, സ്നേഹം ആദരം ബഹുമാനം ആരാധന ഇങ്ങനെ പല രൂപത്തിലുമാവാം. തുടർന്നു് നാം ആ സ്നേഹാദികളെ വാക്കിലൂടെയോ പ്രവൃത്തിയിലൂടെയോ പ്രകടിപ്പിച്ചുവെന്നും വരും.

മറിച്ചു്, ഒരാളുടെ ഒരു പ്രവൃത്തി അധർമ്മമാണു് എന്നാണു് നമ്മുടെ ധർമ്മബോധം തീർച്ചപ്പെടുത്തുന്നതു് എങ്കിലോ? അപ്പോൾ നമുക്കു് ആദ്യം ഉള്ളിൽ ഒരസുഖവും തുടർന്നു് ആ അധാർമ്മികപ്രവൃത്തിയിൽ അപ്രീതിയും ആ പ്രവൃത്തിചെയ്ത ആളോടു് അകൽച്ചയും അനുഭവപ്പെടും. ഈ അകൽച്ച, പുച്ഛം അനാദരം വെറുപ്പു് ക്രോധം ഇങ്ങനെ പല രൂപത്തിലുമാവാം. ഈ പുച്ഛം മുതലായവയെ നാം ചിലപ്പോൾ പല രൂപത്തിലും പ്രകടിപ്പിച്ചുവെന്നും വരാം.

ഈ പ്രകടനം ധർമ്മോല്ലംഘിയാവുമ്പോഴാണു് നമുക്കു് ധർമ്മബോധത്തിൽനിന്നുദിച്ച ക്രോധം അധർമ്മത്തിന്നു കാരണമായി എന്നു തോന്നുന്നതു്.

നമുക്കിവിടെ ധർമ്മബോധത്തിന്നും ആ പ്രകടനത്തിന്നും തമ്മിലുള്ള ബന്ധമൊന്നു പരിശോധിച്ചുനോക്കാം. ധർമ്മബോധം ഉദ്ബുദ്ധമാവൽ, ഉള്ളിൽ ഒരസുഖം, അധർമ്മപ്രവൃത്തിയിൽ ഒരപ്രീതി, അതു ചെയ്ത ആളോടു് ഒരകൽച്ച, ആ അകൽച്ചയുടെ നാനാരൂപത്തിലുള്ള പ്രകടനം — ഈ ക്രമത്തിലാണല്ലൊ ഇവിടെ കാര്യങ്ങൾ സംഭവിയ്ക്കുന്നതു്. ഇങ്ങനെ പല പടികളും കടന്നു വരുമ്പോഴേയ്ക്കു് മൂലഭൂതമായ ധർമ്മബോധത്തിന്നു് ആ പ്രകടനത്തോടുള്ള ബന്ധം നന്നെ നേർത്തുപോവും, ബന്ധമില്ല എന്നു പറയാൻ വയ്യ എന്നേയുള്ളൂ എന്ന നില വരും. മേഘത്തിൽനിന്നു പുറപ്പെടുന്ന മഴവെള്ളം മലകളിൽ വീണു് പല

കാട്ടിലൂടേയും മേട്ടിലൂടേയും തട്ടിത്തടഞ്ഞൊഴുകി സമതലത്തിലെത്തി നിരന്ന ഭൂമിയിലൂടെ ബഹുദൂരം പോയി തോട്ടിലൂടെ തടാകത്തിലും അവിടെനിന്ന് കുഴലിലൂടെ വീട്ടിലും വരുമ്പോഴേയ്ക്ക് ആ വെള്ളത്തിന്ന് ആ മേഘത്തോടുള്ള ബന്ധം എങ്ങനെയിരിക്കും ? ആ വെള്ളത്തിന്റെ സ്വഭാവം നിർണ്ണയിയ്ക്കുന്നതിൽ ആ മേഘത്തിന്ന് എത്രമാത്രം പങ്കുണ്ടാവും ? അതുപോലെ, നമ്മുടെ അന്തഃകരണത്തിന്റെ വൃത്തിവിശേഷം ഉദ്ബുദ്ധമായ ഒരു ധർമ്മബോധത്തിൽനിന്ന പുറപ്പെട്ട് പല കടവുകളും പിന്നിട്ട് ആ ക്രോധപ്രകടനത്തിലെത്തുമ്പോഴേയ്ക്ക് അതിന്ന് ആ ധർമ്മബോധത്തോട് ദൃഢമായ ബന്ധമുണ്ട് എന്ന പറയാൻ വയ്യാതാവും, ആ പ്രകടനത്തിന്റെ രൂപപരികല്പനയിൽ ആ ധർമ്മബോധത്തിന്ന് കാര്യമായ പങ്കുണ്ട് എന്ന പറയാൻ വയ്യാതാവും. ആ പ്രകടനത്തിന്റെ സ്വഭാവത്തെ നിയന്ത്രിക്കുന്നതു് പിന്നെ എന്താണ് എന്ന ചോദിച്ചാൽ, ധർമ്മബോധോദ്ഭൂതമല്ലാത്ത നമ്മുടെ ക്രോധത്തിന്റെ പ്രകടനപരിപാടിയെ നിയന്ത്രിയ്ക്കുന്നതെന്താണോ, അതു തന്നെ എന്നാണ് സമാധാനം; നമ്മുടെ അന്തഃകരണത്തിന്റെ സംസ്കാരം തന്നെ, സാമാന്യമായ ബോധം തന്നെ എന്നർത്ഥം.

അപ്പോൾ, ഒരാളുടെ ധാർമ്മികക്രോധം ചിലപ്പോൾ അധർമ്മം പ്രവർത്തിയ്ക്കുന്നുവെങ്കിൽ അതിന്നുത്തരവാദി തൽക്കാലം ഉദ്ബുദ്ധമായിത്തീർന്ന ആയാളുടെ ധർമ്മബോധവിശേഷമല്ല, പൊതുവേയുള്ള അയാളുടെ ധർമ്മബോധമാണ്, അതിന്റെ വൈകല്യമാണ്. ഈ വൈകല്യംമൂലമാണ്, മകൻ ഒരസത്യം പറഞ്ഞുകേൾക്കുമ്പോഴേയ്ക്ക് ഉദ്ബുദ്ധമായിത്തീരുന്ന ധർമ്മബോധവിശേഷത്തിന്റെ പ്രേരണയ്ക്കു വശംവദനായി അച്ഛൻ ചിലപ്പോൾ മകനെ തല്ലിക്കൊല്ലാൻ പുറപ്പെടുന്നതു്; ഈ വൈകല്യംമൂലം തന്നെയാണ്, ഭാര്യയ്ക്ക് സമഭാവന വന്നില്ല, ജാതിബദ്ധ്ഭള്ള് തീർന്നില്ല, എന്ന തോന്നി ശുണ്ഠികയറി തന്റോടംവിട്ട ഭർത്താവ് നട്ടപ്പാതിരയ്ക്ക് അവളെ വീട്ടിൽനിന്നാട്ടിപ്പുറത്താക്കാൻ പുറപ്പെടുന്നതും. അതിനാൽ, ക്രോധവും തുടന്ന് അധർമ്മാചരണവും വന്നുപോയെങ്കിലോ എന്ന ശങ്കിച്ച് നാം നമ്മുടെ ധർമ്മബോധത്തെ ദുർബ്ബലമാക്കാൻ നോക്കരുതു്; ദുർബ്ബലമാക്കാനല്ല, ബലപ്പെടുത്താൻതന്നെയാണ് നോക്കേണ്ടതു്. കാരണം, അങ്ങനെ ബലം നേടിയ സാമാന്യമായ ധർമ്മബോധംതന്നെ വേണം, വിശുദ്ധമായ അന്തഃകരണസംസ്കാരം വേണം, നമ്മളെ ആ ധർമ്മബോധത്തിന്റെ ചില വിശേഷങ്ങളിൽനിന്ന് ചിലപ്പോൾ പരമ്പരയാ പൊട്ടിപ്പുറപ്പെട്ടേയ്ക്കാവുന്ന അധർമ്മവൃത്തികളിൽനിന്ന തടയാൻ.

ജമദഗ്നിയുടെ ധാർമ്മികക്രോധം എങ്ങനെ അദ്ദേഹത്തെക്കൊണ്ട് അധർമ്മം പ്രവർത്തിപ്പിക്കാൻ ഇടയായി എന്നിനി വേറെ വിവരിക്കേണ്ടതില്ലല്ലൊ.

ധാർമ്മികക്രോധോദ്ഗാരങ്ങളുടെ നടുക്കാണ് നാമിന്ന് ജീവിക്കുന്നതു് എന്ന പറയാം. ധാർമ്മികക്രോധത്തിന്റെ ശക്തികൊണ്ട് നാം കെട്ടിടങ്ങൾ തല്ലിത്തകർക്കുന്നു, വാഹനങ്ങൾ തീയിട്ടു ചുടുന്നു, ആളുകളെ കുത്തിക്കൊല്ലുന്നു, അങ്ങനെ പല പരാക്രമങ്ങളും കാട്ടുന്നു. അതിനാൽ ആ ക്രോധത്തിന്റെ വേലിയേററമില്ലാത്ത സമയത്തു്, സൗകര്യം കിട്ടുമെങ്കിൽ, നാം നമ്മുടെ ധർമ്മബോധത്തിന്നും ആ പരാക്രമങ്ങൾക്കും തമ്മിലുള്ള ബന്ധത്തെപ്പററി ഒന്നാലോചിച്ചുനോക്കിയാൽ നന്ന്. അങ്ങനെ ആലോചിച്ചു നോക്കാൻ ജമദഗ്നിയുടെ ഈ കഥ ഒരു പ്രേരകമായാൽ നന്ന്.

---

മിന്നും പൊന്നിൻകിരീടം തരിവള കടകം കാഞ്ചി പൂഞ്ചേല മാലാ
ധന്യശ്രീവത്സസത്കൗസ്തുഭമിടകലരും ചാരുദോരന്തരാളം
ശംഖം ചക്രം ഗദാ പങ്കജമിവ വിലസും നാലു തൃക്കൈകളോടെ
സങ്കീർണ്ണശ്യാമവർണ്ണം ഹരിവപുരമലം പൂരയേന്മംഗലം വഃ.

# പ്രശ്നോത്തരാവലി

## തപസ്യാനന്ദസ്വാമി

ചോദ്യം: ശ്രുതി (വേദം) അപൗരുഷേയമാണെന്ന് (മനുഷ്യരാൽ രചിക്കപ്പെട്ടതല്ലെന്ന്) ഉള്ള സിദ്ധാന്തം മുറുകെ പിടിക്കേണ്ടതുണ്ടോ? അതുകൊണ്ട് അവയുടെ പ്രാമാണ്യത്തിന് കൂടുതൽ പ്രാബല്യം സിദ്ധിക്കുമോ? ന്യൂട്ടൺ കണ്ടുപിടിച്ചു എന്നുള്ളതുകൊണ്ട് ആകർഷണനിയമത്തിന്റെ സാധുതയ്ക്ക് യാതൊരു ന്യൂനതയും സംഭവിച്ചിട്ടില്ലല്ലൊ.

ഉത്തരം: വേദങ്ങൾ സനാതനങ്ങളും അപൗരുഷേയങ്ങളുമാണ്, ഒരു പ്രത്യേക വ്യക്തി ഉണ്ടാക്കിയതല്ല എന്ന് നമ്മുടെ പുരാതനാചാര്യന്മാർ സിദ്ധാന്തിച്ചുപോന്നു. മനുഷ്യനിർമ്മിതങ്ങളായവയൊക്കെ പരിമിതങ്ങളും, പിഴപററാനിടയുള്ളവയുമായിരിക്കുമെന്നവർ കരുതി. അനാദിയായ സൃഷ്ടിയോടൊപ്പം അനസ്യൂതം മുഴങ്ങുന്ന ഒരു ശബ്ദതരംഗമാണ് വേദമെന്ന് പൂർവ്വമീമാംസകന്മാർ സിദ്ധാന്തിക്കുന്നു. സംഗീതാലാപനത്തിൽ പദങ്ങളുടെ അർത്ഥബോധം കൂടാതെതന്നെ ശബ്ദശ്രവണമാത്രത്താൽ ആനന്ദാനുഭൂതി ഉളവാകുന്നതുപോലെ നിർദ്ദിഷ്ടസ്വരത്തിലും മാത്രയിലും വേദപാരായണം ചെയ്യുന്നതുകൊണ്ടുതന്നെ ഫലസിദ്ധിയുണ്ടാകുമെന്നും, അല്ലാതെ വേദത്തിന് കൂടുതൽ അർത്ഥമൊന്നുമില്ലെന്നും അവരിൽ ചിലർ അഭിപ്രായപ്പെടുന്നുണ്ട്. ഗ്രന്ഥസഹായത്തോടെ പഠിക്കേണ്ട ഒരു സാഹിത്യവിഭാഗമല്ല വേദം. അത് ഗുരുവിൽനിന്ന് ശിഷ്യന്മാർ പരമ്പരയാ കേട്ട് പഠിക്കേണ്ടതാണ്. വൈദികാചാര്യന്മാരിൽ ചിലരുടെമാത്രം അഭിപ്രായഗതിയാണിത്. വേദങ്ങൾ മനുഷ്യകൃതങ്ങളല്ല; അവ കല്പാദിയിൽ ഈശ്വരനാൽ ബ്രഹ്മഹൃദയത്തിൽ നിശ്വസിതങ്ങളാണെന്നും, തുടർന്ന് ബ്രഹ്മാവിനാൽ മഹർഷിമാർക്ക് ഉപദേശിക്കപ്പെട്ടതാണെന്നുമാണ് വേദാന്തികളുടെ മതം. എല്ലാ കല്പങ്ങളിലും അതങ്ങനെ തുടർന്നുപോരികയാണ്. ഇന്ദ്രിയാതീതമായ അനുഭൂതികൾ നേടിയ ആപ്തന്മാരും, പൂർണ്ണരുമായ മഹർഷിമാരുടെ അരുളപ്പാടുകളാണ് വേദം എന്നാണ് യുക്തിവാദികളായ നൈയ്യായികന്മാരുടെ വാദം. ന്യൂട്ടന്റെ കണ്ടുപിടുത്തത്തിനു മുമ്പും ഭൂമിയുടെ ആകർഷണനിയമം പ്രകൃതിയിൽ നിലനിന്നിരുന്നു എന്നു പറയുന്നതിനോട് ഏററവും അടുത്തുവരുന്ന ഒരു അഭിപ്രായമാണ് വേദങ്ങൾ അപൗരുഷേയങ്ങളാണ് എന്നുള്ളതും. ആധ്യാത്മികവളർച്ചയെ സംബന്ധിക്കുന്ന നിയമങ്ങളുടെ വികാസപരിണാമമെന്ന നിലയിൽ മഹർഷീശ്വരന്മാരുടെ അനുഭൂതികളുടെ അരുളപ്പാടാണ് വേദമെന്ന വ്യാഖ്യാനമാണ് ശ്രീവിവേകാനന്ദസ്വാമികൾ ചിക്കാഗോപ്രസംഗത്തിൽ സ്വീകരിച്ചിരിക്കുന്നത്.

ആധ്യാത്മികനിയമങ്ങളുമായി പ്രസ്തുത വ്യാഖ്യാനം യുക്തിസഹമെങ്കിലും നേരിട്ട് യാതൊരു ബന്ധവുമില്ലാത്ത അനവധി വിഷയങ്ങൾ വേദങ്ങളിൽ പരാമൃഷ്ടങ്ങളാകുന്നുണ്ടെന്നുള്ളതിനാൽ അല്പം ചിന്താക്കുഴപ്പത്തിനിടയുണ്ട്. അങ്ങനെ വരുമ്പോൾ അത്തരം ഭാഗങ്ങൾ അർത്ഥവാദപരങ്ങളാണെന്ന് വ്യാഖ്യാനിക്കേണ്ടിവരും. ഭൗതികശാസ്ത്രനിയമങ്ങൾപോലും വേദങ്ങളിലുൾപ്പെടുന്നുണ്ടെന്ന് ആര്യസമാജനേതാവായ ദയാനന്ദസരസ്വതി വാദിച്ചു സമർത്ഥിച്ചിരിക്കുന്നു. ആധ്യാത്മികവും ഭൗതികവുമായ വികാസത്തിനാവശ്യമായ എല്ലാ നിയമങ്ങളും (ജ്ഞാനവിജ്ഞാനങ്ങളും) വേദങ്ങളിലടങ്ങുന്നു എന്ന് സിദ്ധാന്തിക്കുന്നപക്ഷം സൃഷ്ടിയിൽ ഗർഭിതമായിരിക്കുന്ന പരമാത്മവിജ്ഞാനം മഹർഷിമാരുടെ ശുദ്ധഹൃദയങ്ങളിൽ വെളിപ്പെടുന്നതാണ് വേദം എന്ന വേദാന്തികളുടെ വാദത്തിന് ഏതാണ്ട് തുല്യമായിത്തന്നെ അതിനെ കരുതണം.

അത് അതിർകവിഞ്ഞ ഒരു വിശാലവീക്ഷണമാണ്. നമുക്കത്ര പോകാമെങ്കിൽ ഒരു പടികൂടി മുന്നോട്ടുപോയി സർവ്വദാ വികസിച്ചുകൊണ്ടിരിക്കുന്ന, വിജ്ഞാനത്തിന്റെ ആവി

സ്ഫുരണമെന്നു് പറയാവുന്നതാണു്. പുതിയ പുതിയ വ്യാഖ്യാനങ്ങൾകൊണ്ടു് പഴയ ഗ്രന്ഥങ്ങൾക്കു് അർത്ഥവ്യാപ്തി വർദ്ധിപ്പിക്കുകവഴി പണ്ടുള്ളവരുടെ യാഥാസ്ഥിതിക വാദഗതിയ്ക്കുള്ള പ്രവണതയെ മുന്നിടുവാൻ ഇപ്പോൾ ഒട്ടൊക്കെ കഴിഞ്ഞിട്ടുണ്ടു്. വേദങ്ങളുടെ ഗൂഢാർത്ഥങ്ങളെ വ്യക്തമാക്കുകയാണു് പുരാണങ്ങളുടേയും ഇതിഹാസങ്ങളുടേയും ഉദ്ദേശമെന്നു് വന്നപ്പോൾ വാച്യാർത്ഥത്തിലുള്ള വിടാപ്പിടുത്തത്തിനു് നല്ല കൊട്ടുകൊടുക്കാൻ സൗകര്യവുമായി.

പുരാതനകാലത്തെപ്പോലെ ഇന്നും വിജ്ഞാനികളായ മഹർഷീശ്വരന്മാർ ഉണ്ടാകാമെന്നും അവരുടെ അനുഭവങ്ങളിലൂടെ വേദാർത്ഥങ്ങൾ കൂടുതൽ വ്യക്തമാക്കാമെന്നും നമുക്കു് ന്യായമായും അവകാശപ്പെടാം. പ്രകൃതിനിയമങ്ങളെയും വേദപരിധിയിൽ ഉൾപ്പെടുത്തുന്നപക്ഷം ഭൗതികശാസ്ത്രജ്ഞന്മാരേയും ഋഷികളായി കണക്കാക്കണം. അപ്പോൾ വേദങ്ങളുടെ വികാസോന്മുഖത അനിവാര്യമായും തീരും. അനുസ്യൂതവും ക്രമികവുമായ കുറെ ശബ്ദജാലങ്ങൾ മാത്രമാണു് വേദങ്ങൾ എന്ന വാദഗതി ഒരിയ്ക്കൽ ഉപേക്ഷിക്കപ്പെട്ടാൽ അതു് അപൗരുഷേയം എന്നുള്ള സങ്കല്പത്തെ സാരമായി ബാധിച്ചേയ്ക്കും. പക്ഷേ മററു നിവൃത്തിയൊന്നുമില്ല.

[വേദാന്തകേസരിയിൽനിന്നു് വിവർത്തനം: ശങ്കരാനന്ദസ്വാമി.]

---

# ഒരു പ്രാർത്ഥന

## സ്വാമി ശാന്താനന്ദഗിരി

ഓങ്കാരപ്പൊരുളേ! ചരാചരഗുരോ! തൽപ്പാദദാസത്വമീ–
യെങ്കൽ ചേർത്തു പവിത്രമാം ഗതിയിവന്നേകിത്തുണച്ചീടണേ
ഹുങ്കാരം ലവലേശമെൻമനസ്സിനെത്തീണ്ടാതെ നിത്യേന നി–
ശ്ശങ്കം ധർമ്മമതല്ലമെങ്കിലുമഹോ ചെയ്യാനിടം നൽകണേ!

അമ്മേ! വിശ്വമതിങ്കലെപ്പരിഷകൾക്കേകാവലംബേ! ശുഭേ!
നിന്മായാ നിലയററ സിന്ധുനടുവിൽ നീന്തീടുമെന്നെ ദ്രുതം
ചെമ്മേ നിൻ കരമേകിയേററിവിടണേ കാരുണ്യമോടംബികേ
എല്ലാമിന്നു പൊറുക്കണേ ഭവതിതൻ പുത്രൻെറ ദുശ്ചേഷ്ടിതം.

ആയുസ്സുണ്ടിനിയും; നമുക്കു പലതും ചെയ്യാം; പണം നേടിടാം;
ഭൂയോ ഭൂമി പിടിച്ചിടാം; സുഖമൊടേ ജീവിച്ചു മോദിച്ചിടാം;
കായം തെല്ലുമുലച്ചിടാതെ കഴിയാം; മക്കൾക്കുമേകാം സുഖം
എന്നീമാതിരി ചിന്ത വിട്ടു മനമേ! സത്യം തിരഞ്ഞീടു നീ.

ഇക്കാണുന്നവ സത്യമാണു; പണമാണെല്ലാററിലും ധന്യമെ–
ന്നോർക്കാമ്പിലൊരിക്കലും നിനവെനിക്കേകാതെയും മേൽക്കുമേൽ
ഭക്തിയ്ക്കും, ജഗദീശ്വരപാദമലരിൻ തേനാസ്വദിച്ചാത്മനിർ–
മുക്തിക്കും വഴിയേകിടുന്ന ധനമെൻ സമ്പാദ്യമായീടണം.

---

# വിവേകാനന്ദസ്വാമികളും ആധുനികജീവിതപ്രശ്നങ്ങളും*

വി. കെ. ബാലചന്ദ്രൻ

ഇന്ത്യാചരിത്രത്തിൽ, ഒരു കാലത്തും മായാത്ത മുദ്രകൾ പതിപ്പിച്ചിട്ടുള്ള ഒരു ധീര ശാന്താത്മാവായിരുന്നു വിവേകാനന്ദസ്വാമികൾ. ഇന്നു യുഗാവതാരപുരുഷനായി ആരാധിക്കപ്പെട്ടുവരുന്ന ഒരു തികഞ്ഞ ഭക്തനും ജ്ഞാനിയും യോഗിയുമായിരുന്ന ശ്രീരാമകൃഷ്ണപരമഹംസരുടെ ആത്മപ്രകാശമാണ് വിവേകാനന്ദ സ്വാമികളുടെ വ്യക്തിത്വത്തിന്നു മിഴിവു് ചാർത്തിയതു്. അമേരിക്കയിലെ ചിക്കാഗോ നഗരത്തിൽവെച്ചു നടന്ന മതമഹാസമ്മേളനത്തോടുകൂടിയാണു് സ്വാമിജിയെ ലോകം അറിയാൻ തുടങ്ങിയതു്. ആരാലും ക്ഷണിക്കപ്പെടാതെ അമേരിക്കയിലെത്തിച്ചേർന്ന സ്വാമിജി, ഹ്രസ്വമായ ആ ഒററ പ്രസംഗംകൊണ്ടുതന്നെ ലോകശ്രദ്ധയെ തന്നിലേയ്ക്കും ഭാരതത്തിലേയ്ക്കും ആകർഷിച്ചു. വിദേശപര്യടനം കഴിഞ്ഞു് തിരിച്ചെത്തിയ സ്വാമിജി ഭാരതത്തിന്റെ പുനരുദ്ധാരണത്തിന്നുവേണ്ടിയാണു് ഭഗീരഥപ്രയത്നം ചെയ്തതു്. ഇന്ത്യൻ രാഷ്ട്രീയത്തിലെ ഒരജയ്യശക്തിയായിരുന്ന ഡാക്ടർ രാം മനോഹർ ലോഹ്യ പറഞ്ഞ ഒരു കാര്യം ഇത്തരുണത്തിൽ ഓർത്തുപോവുകയാണു്. 'ഹ്രസ്വകാലികമായ മതമാണു് രാഷ്ട്രീയമെങ്കിൽ ദീർഘകാലികമായ രാഷ്ട്രീയമാണു് മതം.' ലോഹ്യയുടെ ഈ വാക്കുകൾ ചിന്താർഹമാണെന്നു് പറയേണ്ടതില്ലല്ലോ. രാഷ്ട്രം അഭിമുഖീകരിക്കുന്ന താൽക്കാലികപ്രശ്നങ്ങൾക്കുമാത്രമേ രാഷ്ട്രീയം കൊണ്ടു് പരിഹാരം കാണാൻ കഴിയുകയുള്ളു. വ്യക്തികളുടേയും രാഷ്ട്രത്തിന്റേയും ആഭ്യന്തര ജീവിതത്തിൽ ഉണ്ടാകുന്ന പ്രശ്നങ്ങൾക്കു് ശാശ്വതമായ പരിഹാരം കാണണമെങ്കിൽ മതത്തിന്റെ മാർഗ്ഗം അവലംബിക്കേണ്ടിയിരിക്കുന്നു. വിശാലമായ ഒരർത്ഥത്തിലാണു് മതം എന്ന പദം ഇവിടെ ഉപയോഗിക്കുന്നതു്. ഭാരതം അതിപുരാതനകാലം മുതൽക്കുതന്നെ ഊട്ടിവളർത്താൻ ശ്രമിച്ചിട്ടുള്ള ജീവിതാദർശങ്ങളുടെ ആകെത്തുകയാണു് ഹിന്ദുമതം. ഏതെങ്കിലും ഒരു വ്യക്തിയുടേയോ വർഗ്ഗത്തിന്റേയോ സംഭാവനയല്ല ആ ആദർശങ്ങൾ. ഈ നാട്ടിൽ ജനിച്ചു വളർന്നു് ജീവിതത്തെക്കുറിച്ചു ചിന്തിച്ച മഹാന്മാരുടെ സംഭാവനയാണതു്. ഉപനിഷത്തുകളിലും വേദങ്ങളിലും പടൎന്നുകിടക്കുന്ന ഈ ആദർശങ്ങളാണു് ഹിന്ദുമതമെന്ന പേരിൽ വ്യവഹരിക്കപ്പെടുന്നതു്. ഈ ഹൈന്ദവതത്ത്വശാസ്ത്രത്തിന്റെ വെളിച്ചത്തിലാണു് വിവേകാനന്ദസ്വാമികൾ, അന്നുണ്ടായിരുന്ന പ്രശ്നങ്ങൾക്കു് പരിഹാരം കണ്ടെത്തിയതു്. സ്വാമിജി ഭാരതീയ ജനതയെ ഉണർത്തുകയും പുരോഗതിയിലേയ്ക്കു നയിക്കുകയും ചെയ്തതുപോലെയുള്ള ഒരു കാലഘട്ടത്തിലാണു് നാം ഇന്നു ജീവിക്കുന്നതു്. അതുകൊണ്ടു് ആധുനികജീവിതപ്രശ്നങ്ങൾക്കു് ശാശ്വതമായ പരിഹാരം കാണണമെങ്കിൽ വിവേകാനന്ദസ്വാമികളുടെ ആദർശങ്ങളിൽ നിന്നു്, ആ വററാത്ത ഉറവുകളിൽനിന്നു്, ആവോളം കുടിക്കേണ്ടിയിരിക്കുന്നു.

ഒരു പുതിയ യുഗപ്പിറവിയ്ക്കുവേണ്ട പ്രവർത്തനങ്ങളാണു് അന്നു് സ്വാമിജിക്കു് ചെയ്യാനുണ്ടായിരുന്നതു്. ലോകത്തിന്നു് മുഴുവൻ മാർഗ്ഗദർശനം ചെയ്യാനുള്ള ചിന്തകൾ ഈ മണ്ണിൽ തഴച്ചു വളൎന്നിട്ടുണ്ടു്. അതിപുരാതനങ്ങളായ വേദങ്ങളും ഉപനിഷത്തുകളും അവയ്ക്കു പിന്നീടുണ്ടായിട്ടുള്ള വ്യാഖ്യാനങ്ങളും ഈ ചിന്തകൾ നിറഞ്ഞവയാണല്ലോ. എന്നിട്ടും എന്താണു് ചെയ്യേണ്ടതെന്നറിയാതെ അജ്ഞതയുടേയും അകർമ്മണ്യതയുടേയും അന്ധകാരത്തിൽപ്പെട്ടു് നട്ടം തിരിയുകയായിരുന്നു, അന്നു് ഭാരതീയർ. ഈ ചിന്താശൂന്യതയിൽനിന്നും മുതലെടുക്കാൻ പാശ്ചാത്യർ പരിശ്രമിച്ചു. ഇവിടെ ഭരിക്കു

* 1975-ൽ ത്യാഗീശാനന്ദസ്മാരകമായി കോളേജുവിദ്യാർത്ഥികൾക്കുവേണ്ടി നടത്തിയ ലേഖനമത്സരത്തിൽ രണ്ടാം സമ്മാനത്തിന്നർഹമായ ലേഖനം.

ന്നതു് ആരാണെന്നോ, ആ ഭരണംകൊണ്ടു് എന്തുണ്ടായെന്നോ അന്നത്തെ ജനങ്ങരം ചിന്തിച്ചില്ല. വ്യക്തിക്കും സമുദായത്തിന്നും ആവശ്യമില്ലാത്ത കാര്യങ്ങളെക്കുറിച്ചു് മതത്തിന്റെ പേരിൽ നീണ്ട ചച്ചകരം ചെയ്യുകയാണു് അവർ ചെയ്തുവന്നതു്. ഒരു പാത്രം വെള്ളം കുടിക്കേണ്ടതു് ഇടതുകൈകൊണ്ടാണോ വലതുകൈകൊണ്ടാണോ എന്നിങ്ങനെ നിരത്ഥകങ്ങളായ കാര്യങ്ങളെക്കുറിച്ചു ദീഘചച്ചകരം നടത്തുന്ന പണ്ഡിതന്മാരാണു് ഇന്ത്യയുടെ അധഃപതനത്തിന്നു് ഹേതുഭൂതരെന്നു് സ്വാമികരം ചൂണ്ടിക്കാണിക്കുകയുണ്ടായി. ഈ അപഥചിന്തകരം നിമിത്തം അന്തഃഛിദ്രങ്ങളും ഭേദഭാവനകളും ഇവിടെ വളന്നുവന്നു. ഹൈന്ദവസമുദായത്തിന്റെ ബാഹ്യവും ആന്തരവുമായ ഐക്യം ചിന്നിച്ചിതറിപ്പോയി. ഈ അനൈക്യത്തെപ്പററി മനസ്സിലാക്കിയ പാശ്ചാത്യചിന്തകന്മാർ, തങ്ങരംക്കനുകൂലമായ ഒരു ജനവിഭാഗത്തെ സൃഷ്ടിക്കാനുതകുന്നതരത്തിൽ പുതിയ വിദ്യാഭ്യാസപദ്ധതി നടപ്പാക്കി. പാശ്ചാത്യമതപ്രചാരകന്മാർ ഇവിടെ വരികയും പല പ്രലോഭനങ്ങളെക്കൊണ്ടും ഹിന്ദുക്കളെ മതപരിവത്തനം ചെയ്യിക്കുവാൻ ശ്രമിക്കുകയും ചെയ്തു. ബ്രിട്ടീഷുകാരുടെ വിദ്യാഭ്യാസപദ്ധതിയും മതപ്രചരണവും ഭാരതീയസംസ്കാരത്തെ അധഃപതനത്തിന്റെ പാതയിലേയ്ക്കു നയിക്കുകയും ജനഹൃദയങ്ങളിൽ ഭേദഭാവനകളുടെ വിത്തുകരം വിതയ്ക്കുകയും ചെയ്തു.

എന്നാൽ പാശ്ചാത്യവിദ്യാഭ്യാസം സിദ്ധിച്ച ചില ബുദ്ധിമാന്മാർ ചുററും നോക്കിയപ്പോരം ഭയാനകമായ രംഗങ്ങളാണു് അവക്കു കാണാൻ കഴിഞ്ഞതു്. പാശ്ചാത്യസംസ്കാരത്തെ ഇന്ത്യയിലേയ്ക്കു സ്വാഗതം ചെയ്യുന്നതോടുകൂടി അന്ധവിശ്വാസങ്ങളിൽനിന്നും അനാചാരങ്ങളിൽനിന്നും ഇന്ത്യക്കാരെ മോചിപ്പിക്കുകയും വേണം എന്നു് അവർ മനസ്സിലാക്കി. ഈ പുനരുത്ഥാനചിന്തകരംക്കു് ആദ്യമായി ക്രിയാത്മകരൂപം നൽകിയതു് രാജാ റാംമോഹൻറായ് ആയിരുന്നു. ഇന്ത്യയേയും പാശ്ചാത്യരാജ്യങ്ങളേയും കൂട്ടിയിണക്കുന്നതിനുള്ള ഒരു പാലം നിമ്മിക്കണമെന്നു് അദ്ദേഹം ആശിച്ചു. അതിന്നു് പാശ്ചാത്യവിദ്യാഭ്യാസം ഇവിടെ പ്രചരിപ്പിക്കണമെന്നും ഇംഗ്ലീഷ്ഭാഷ പഠിക്കണമെന്നും മോഹൻറായ് അഭിപ്രായപ്പെട്ടു. അദ്ദേഹത്തെത്തുടന്നു് ദയാനന്ദസരസ്വതി മുതലായവരും രംഗത്തു പ്രത്യക്ഷപ്പെട്ടു. ഈ ചിന്തകന്മാരുടെ പ്രസ്ഥാനത്തിന്നു് ചില പ്രത്യേകതകളുണ്ടായിരുന്നു. അവരുടെ പ്രവത്തനരംഗം മതം മാത്രമായിരുന്നില്ല. സാമൂഹ്യവും രാഷ്ട്രീയവുമായ എല്ലാ മണ്ഡലങ്ങളിലേയ്ക്കും ആ നവോത്ഥാനചിന്തകരം കടന്നുചെന്നിട്ടുണ്ടു്. ദീഘകാലത്തെ ആലസ്യത്തിൽനിന്നും ജനങ്ങളെ ഉണത്താൻ അവക്കു് കഴിഞ്ഞു. മാത്രമല്ല ഈ നവോത്ഥാനത്തിന്റെ അലകരം കലയിലും സാഹിത്യത്തിലും പരിവത്തനം ഉണ്ടാക്കിയിട്ടുണ്ടു്. എന്നാൽ യഥാത്ഥമായ രോഗം എന്താണെന്നു് കണ്ടുപിടിക്കാനോ അതിന്നു് ശരിയായ പരിഹാരമാഗ്ഗം നിദ്ദേശിക്കാനോ അവക്കു് കഴിഞ്ഞില്ല. ഈ പ്രതിസന്ധിയിലാണു് വിവേകാനന്ദസ്വാമികരം നൂതനചിന്തകളുമായി ജനങ്ങരംക്കിടയിലേയ്ക്കു് കടന്നുവന്നതു്. സ്വാമിജിയുടെ മൗലികവും, ദീർഘവുമായ ചിന്തകരം ഭാരതത്തിൽ മാത്രമല്ല ലോകത്തെല്ലായിടത്തും ഒളി ചിതറുകയുണ്ടായി.

ഒരു രാജ്യം അഭിമുഖീകരിക്കുന്ന പ്രശ്നങ്ങളുടെ പ്രത്യേകതകരം എന്തെല്ലാമാണു്? അനാദികാലംമുതൽക്കുതന്നെ ഒരു രാജ്യം ഊട്ടിവളത്താൻ ശ്രമിച്ചിട്ടുള്ള ആദശ്ങ്ങളാണു് എല്ലാ കാര്യങ്ങളിലും രാജ്യത്തിന്നും ജനങ്ങരംക്കും വഴി കാട്ടിക്കൊടുക്കുന്നതു്. തന്മൂലം ഒരു രാജ്യം അഭിമുഖീകരിക്കുന്ന പ്രശ്നങ്ങരംക്കു് പരിഹാരം കാണണമെങ്കിൽ ആ രാജ്യം വളത്തിക്കൊണ്ടുവന്നിട്ടുള്ള ആദശ്ങ്ങരം എന്താണെന്നു് ആദ്യമായി പഠിക്കേണ്ടതുണ്ടു്. ഈ ആദശ്തത്ത്വങ്ങളിൽനിന്നു് തെററിത്തെറിച്ചുപോയാൽ ധാമ്മികമായും നൈതികമായും അധഃപതനം സംഭവിക്കുകയും ചെയ്യും. ഇന്നു് ഭാരതത്തിൽ കാണുന്ന അന്തഃഛിദ്രങ്ങളുടേയും ഭേദവാസനകളുടേയും മൂലകാരണം ഈ ആദശ്ഭ്രംശമാണെന്നാണു് സ്വാമിജിയുടെ അഭിപ്രായം. വ്യാഖ്യാനിച്ചു വ്യാഖ്യാനിച്ചു് കാടുകയറിപ്പോയ ഭാരതീയർ ഇന്ത്യയുടെ യഥാത്ഥമായ ആദശം എന്താണെന്നു് മറന്നു. പാശ്ചാത്യസംസ്കാരത്തോടുള്ള അന്ധമായ ഭ്രമവും കൂടിയായപ്പോരം ഇന്ത്യക്കാർ അമ്പരന്നു് നിന്നുപോയി. അതുകൊണ്ടു ജനങ്ങരംക്കു് ആദശം എന്താണെന്നു് മനസ്സിലാക്കിക്കൊടുക്കുകയും ആത്മമഹിമയിലുള്ള വിശ്വാസം ഉണ്ടാ

ക്കിത്തീർക്കുകയുമാണ് വേണ്ടതെന്ന് സ്വാമിജി ഉറക്കെ പ്രഖ്യാപിച്ചു.

ഏതാണ്ട് അമ്മാതിരിയിലുള്ള ഒരു പ്രതിസന്ധിയിലാണ് ഇന്ന് ഭാരതം എത്തിച്ചേർന്നിരിക്കുന്നത്. ബ്രിട്ടീഷുകാരിൽനിന്നും രാഷ്ട്രീയമായി മോചനം നേടിയിട്ട് ദീർഘമായ ഇരുപത്തേഴ് വർഷം പിന്നിട്ടു. എങ്കിലും വൈകാരികമായും സാംസ്കാരികമായും നാം അവരുടെ അടിമകളാണ്. പാശ്ചാത്യരുടെ ആചാരങ്ങളും പരിഷ്കാരങ്ങളുമാണ് ഇന്നും പലരും അഭികാമ്യമായി കരുതുന്നത്. അവർ ചെയ്യുന്നതു മാത്രമാണ് പരിവർത്തനമെന്ന ഒരു ചിന്താഗതി ഭാരതീയർക്കിടയിൽനിന്ന് ഇനിയും വിട്ടുപോയിട്ടില്ല. ഭ്രാന്തമായ ഈ അനുകരണം രാജ്യത്തെ എവിടെയാണ് കൊണ്ടെത്തിക്കുക? ആദർശത്തെപ്പററി പഠിക്കുന്നതും പറയുന്നതുമെല്ലാം പോരായ്മയാണ്. ആദ്യകാലത്ത് അത്യുൽകൃഷ്ടമെന്ന് കരുതിയിരുന്ന 'ഋഷി' എന്ന ശബ്ദം കേട്ടാൽ ഇന്നുള്ളവർ അപമാനഭാരത്താൽ മുഖം തിരിച്ചുകളയുന്നു. ഭാരതം ചിന്തയിലും ആദർശത്തിലും നിത്യദരിദ്രയാണെന്നും ഇവിടെ ഉണ്ടായിട്ടുള്ള ദർശനങ്ങളെല്ലാം കടലിൽ കെട്ടിത്താഴ്ത്തേണ്ടവയാണെന്നും ചിലർ കൊട്ടിഘോഷിക്കുന്നുണ്ട്. ഉല്പതിഷ്ണുക്കളെന്നഭിമാനിക്കുന്ന ഇവരുടെ ചിന്താഗതി വെറും ഉപരിപ്ലവമാണെന്നു മാത്രം. വേദങ്ങളേയും ഉപനിഷത്തുകളേയും സദാ നിന്ദിച്ചുപറയാറുള്ള ഒരു കുട്ടി ഒരിക്കൽ ഭഗവദ്ഗീതയെ പ്രശംസിച്ചു പറഞ്ഞുവത്രേ. ഇതു കേട്ട ശ്രീരാമകൃഷ്ണപരമഹംസർ പറഞ്ഞ മറുപടി ശ്രദ്ധേയമാണ്. 'ഏതോ ഒരു പാശ്ചാത്യൻ ഭഗവദ്ഗീതയെ പ്രശംസിച്ചിട്ടുണ്ട്. അതുകൊണ്ട് ഇവനും ഗീതയെ സ്തുതിക്കുന്നു.' ഈ മനോഭാവമാണ് എവിടെ നോക്കിയാലും നമുക്ക് കാണാൻ കഴിയുന്നത്. ഈ ചിന്താഭ്രംശത്തിന്ന് മാററുകൂട്ടുന്ന മറെറാരു സംഗതികൂടിയുണ്ട്. ശാസ്ത്രത്തെക്കുറിച്ചുള്ള ചില തെററായ നിഗമനങ്ങൾ. ആഭ്യന്തരജീവിതത്തിൻെറ മൂല്യങ്ങളെ അഭിനവ ശാസ്ത്രീയചിന്തകന്മാർ ഉടച്ചുകളഞ്ഞിരിക്കുന്നു. എന്നാൽ തൽസ്ഥാനത്ത് പുതിയ മൂല്യങ്ങളെ സൃഷ്ടിക്കാൻ അവർക്ക് കഴിഞ്ഞിട്ടുമില്ല. ഭൂതകാലത്തിലേയ്ക്കു തിരിഞ്ഞുനോക്കുന്നത് അപമാനമാണവർക്ക്. സത്യം സ്നേഹം തുടങ്ങിയ വികാരങ്ങളെല്ലാം പഴഞ്ചനാണത്രേ. നിഃസ്വാർത്ഥതയും ത്യാഗവും മണ്ണിൽനിന്നും വേരററുപോയിരിക്കുന്നു. ഇതിനെല്ലാം പുറമെ ശാസ്ത്രത്തിൻെറ മഹത്വം അവർ ഏററുപാടുന്നുമുണ്ട്. പ്രാചീനഭാരതത്തിൽ അനേകം ശാസ്ത്രങ്ങൾ ഉണ്ടായിരുന്നുവെന്നും ഭാരതീയർ ശാസ്ത്രീയചിന്തയിൽ പാശ്ചാത്യരേക്കാൾ മുൻപന്തിയിലായിരുന്നുവെന്നും നാം ഇനിയെങ്കിലും മനസ്സിലാക്കിയാൽ നന്ന്. ജീവിതത്തിൻെറ മുഖ്യമൂല്യങ്ങളെ തകർക്കാനാണ് അവർ ശ്രമിക്കുന്നത്. സ്വാമിജി പറഞ്ഞതുപോലെ, ബുദ്ധിപരമായ പരിജ്ഞാനം മാത്രം നേടിയവരും ജീവിതത്തെക്കുറിച്ച് ചിന്തിക്കാത്തവരുമാണ് ഇന്ന് ശാസ്ത്രം കൈകാര്യം ചെയ്യുന്നത് പകലിൻെറ പ്രകാശത്തെ നിഷേധിച്ചുകൊണ്ട് രാത്രിയുടെ അന്ധകാരത്തിൻെറ മഹത്വം ഏററുപാടുന്നവരാണ് അവർ. നാം ചിരകാലമായി സ്വീകരിച്ചുവന്നിട്ടുള്ള ജീവിതമൂല്യങ്ങളെ നിഷേധിക്കുകയാണ് അവർ ചെയ്യുന്നത്. സ്വാമിജി പറയുന്നതുപോലെ നമ്മുടെ ശാസ്ത്രജ്ഞന്മാർക്ക് ബുദ്ധിയുണ്ട്. പക്ഷേ അത്ര വലിയ ഹൃദയമില്ല. ഇന്നു കാണുന്ന ജീവിതപ്രശ്നത്തിൻെറ തായ്‌വേരുകൾ ആഴ്ന്നിറങ്ങിക്കിടക്കുന്നത് ഈ അന്ധകാരത്തിലാണ്. ആദർശഭ്രംശത്തിൽനിന്ന് ഉണ്ടായിട്ടുള്ളതാണ് ആധുനികപ്രശ്നങ്ങൾ. അധികാരമോഹത്തേയും ധനേച്ഛയേയും പലരും എതിർത്തിട്ടുമുണ്ട്; എതിർക്കുന്നുമുണ്ട്. എന്നാൽ അവയ്ക്കിന്ന് ഒരു പരിഹാരം കണ്ടെത്താൻ കഴിയുന്നില്ല. ഈ ദുഷ്പ്രവണതകളെ എതിർക്കുന്നവർപോലും പരോക്ഷമായി അതിനെ പിൻതാങ്ങുന്നവരാണ്. നമ്മുടെ സമൂഹത്തേയും യുവാക്കളേയും ബാധിച്ചിട്ടുള്ള അസ്വസ്ഥതയുടേയും അപഥചിന്തകളുടേയും മൂലകാരണം ഈ മൂല്യത്തകർച്ചയാണെന്ന് നിസ്സംശയം പറയാം. നമ്മുടെ രാഷ്ട്രീയചിന്തകന്മാർക്ക് ഈ ദുഷിച്ച പ്രവണതകൾക്ക ശാശ്വതമായ പരിഹാരം കണ്ടെത്താൻ കഴിയുമെന്നു തോന്നുന്നില്ല. അതിന്ന് വിവേകാനന്ദചിന്തകളുടെ പ്രകാശരശ്മികൾ ജനഹൃദയങ്ങളിലേക്ക് കടത്തി വിടേണ്ടിയിരിക്കുന്നു.

അഭംഗുരമായ ചിന്തകളുടെ ആവിഷ്കരണമായ വേദങ്ങളുടെ സാരാംശമായി വിവേകാനന്ദസ്വാമികൾ ഒരു മൗലികതത്വം കണ്ടെത്തി.

# ദുഃഖവും ഭക്തിയും

എം. ആർ. കെ. നായർ, ബി. എ. ബി. എൽ., പൊങ്കുന്നം

മേൽപ്പത്തൂർ നാരായണഭട്ടതിരി വാതരോഗവിവശനായി ഗുരുവായൂരമ്പലനടയിൽനിന്നു് തേങ്ങിക്കരഞ്ഞു പ്രാർത്ഥിക്കയായിരുന്നു— കണ്ണാ! കാറൊളിവർണ്ണാ! കർമ്മവാസനയെന്ന വെണ്ണ കവർന്നു തിന്നവനെ! എന്റെ ഈ മാറാവ്യാധിക്കു് അന്തം വരുത്തില്ലയോ? കുബ്ജയുടെ കൂനു് നീ ഇല്ലാതാക്കിയില്ലേ? പാഞ്ചാലിക്കാടയേകി മാനം കാത്തു് അഴലൊടുക്കിയില്ലേ? രാജ്യഭ്രഷ്ടരായ പാണ്ഡവരെ നീ കാത്തുരക്ഷിച്ചില്ലേ? കൊല്ലാൻ വന്ന പൂതനയുടെ ഉടലിനു സൗരഭ്യവും ഉയിരിനു മുക്തിയും നീ നല്കിയില്ലേ? ഗോപരെയും ഗോക്കളെയും വിഴുങ്ങാൻ വന്ന കാട്ടുതീ നീയല്ലേ പാനം ചെയ്തതു്? കണ്ണാ! കടൽവർണ്ണാ! ഭക്തവത്സലാ! സർവ്വാന്തര്യാമിൻ! ഭഗവാനെ! മുകുന്ദാ! എന്റെ വിലാപം നീ കേൾക്കുന്നില്ലേ? എന്റെ തീരാദുഃഖം നീ നശി

---

'ഏകം സത് വിപ്രാ ബഹുധാ വദന്തി.' (ഉള്ളതു് ഒന്നു മാത്രം. അതിനെ പ്രാജ്ഞന്മാർ പലതായി പറയുന്നു.) ഈ മന്ത്രമാണു് ഭാരതീയാദർശത്തിന്റെ അടിത്തറയായിരിക്കുന്നതു്. ഈ ചുരുങ്ങിയ വാക്കുകളിൽ ഇന്ത്യയുടെ ചരിത്രം മുഴുവൻ വായിക്കാമെന്നു് സ്വാമിജി അഭിപ്രായപ്പെട്ടു. ചെറുപ്പത്തിൽ ഒരു യുക്തിവാദിയായിരുന്ന സ്വാമികൾ ഒന്നും കണ്ണടച്ചു വിശ്വസിച്ചിരുന്നില്ല. വിവേചനാശക്തിയുടെ ഉരകല്ലിൽ ഉരച്ചുനോക്കിയതിന്നുശേഷം മാത്രമേ സ്വാമി വിവേകാനന്ദൻ എന്തും സ്വീകരിച്ചിരുന്നുള്ളു. കലികാലത്തിന്റെ പ്രത്യേകത ദാനമാണെന്നാണു് സ്വാമിജിയുടെ അഭിപ്രായം. ദാനങ്ങളിൽവെച്ചു് ഏററവും ഉൽകൃഷ്ടം വിദ്യാദാനവുമാണു്. ഭാരതത്തിന്റെ ആദർശം ജനങ്ങൾക്കു മനസ്സിലാക്കിക്കൊടുക്കുകയാണു് ആദ്യമായി വേണ്ടതു്. 'എന്റെ നാടിനുവേണ്ടി നന്മചെയ്തിട്ടു് നരകത്തിൽ പോകേണ്ടിവന്നാൽ ഞാനതു് മഹാഭാഗ്യമായി കരുതുന്നു,' എന്നു പറഞ്ഞ സ്വാമിജി തികഞ്ഞ ഒരു രാജ്യസ്നേഹിയല്ലെന്നു് ആരാണു് പറയുക?

പാശ്ചാത്യാദർശം പ്രയത്നമാണു്. പൗരസ്ത്യാദർശം സഹിഷ്ണുതയും. ഈ സഹിഷ്ണുതയുടേയും പ്രയത്നത്തിന്റേയും സമ്മേളനമായിരിക്കും ഉത്തമജീവിതം. തന്മൂലം പാശ്ചാത്യരുടെ പ്രയത്നശക്തിയെ സ്വീകരിക്കുന്നതുകൊണ്ടു് വിരോധമില്ല. എന്നാൽ പാശ്ചാത്യരുടെ പ്രയത്നവും ഭാരതീയരുടെ സഹിഷ്ണുതയും സമ്മേളിപ്പിക്കേണ്ടിയിരിക്കുന്നു. രാഷ്ട്രീയവും സാംസ്കാരികവുമായ രംഗങ്ങളിൽ ഈ ഉദ്ഗ്രഥനം ആവശ്യമാണു്. അമിതമായ അനുകരണം രാഷ്ട്രത്തിന്റെ ആത്മചേതനയെ നശിപ്പിക്കുകയാണു് ചെയ്യുക. അനുകരണഭ്രമത്തിൽനിന്നു മോചനം നേടേണ്ടതാവശ്യമാണു്. ആ മോചനം കിട്ടിക്കഴിഞ്ഞാൽ മനുഷ്യത്വം ശാസ്ത്രീയചിന്തകൾക്കു രൂപപ്പെടുത്താൻ കഴിയുന്നതല്ലെന്നു് ബോധ്യമാവുകയും ചെയ്യും. ജീവിതമൂല്യങ്ങളെ ഊട്ടിയുറപ്പിച്ചാൽ മാത്രമേ സാമൂഹ്യജീവിതത്തിൽ സമാധാനവും സംതൃപ്തിയും ഉണ്ടാവുകയുള്ളൂ. സ്നേഹത്തിന്റെ സ്ഥാനത്തു് ദ്വേഷവും, നീതിയുടെ സ്ഥാനത്തു് അനീതിയും, ത്യാഗത്തിന്റെ സ്ഥാനത്തു് സ്വാർത്ഥതയുമാണു് ഇന്നുള്ളതു്. ഈ നില തുടർന്നാൽ നമ്മുടെ രാജ്യത്തിന്നു് യഥാർത്ഥസ്വാതന്ത്ര്യം നേടുവാൻ കഴിയുന്നതല്ല. 'ഉദ്ധരേദാത്മനാത്മാനം' എന്നു് ഭഗവദ്ഗീതയിൽ പറഞ്ഞിട്ടുള്ളതു് വ്യക്തികൾക്കെന്നപോലെ സമൂഹത്തിന്നും ബാധകമാണെന്നു് നാം ഓർക്കേണ്ടതുണ്ടു്. സമൂഹത്തിൽ ഉത്കൃഷ്ടചിന്തകൾ പാകിയുറപ്പിച്ചാൽ മാത്രമേ ഇന്നത്തെ ആപത്തിൽനിന്നും രക്ഷകിട്ടുകയുള്ളൂ. ഇക്കാര്യത്തിൽ ഇവിടത്തെ ചിന്തകന്മാർക്കെന്നപോലെ സാഹിത്യകാരന്മാർക്കും കലാകാരന്മാർക്കും പലതും ചെയ്യാൻ കഴിയും. വിവേകാനന്ദസ്വാമികൾ പറഞ്ഞതുപോലെ ഈ വിദ്യാദാനം നിർവ്വഹിക്കാൻ എല്ലാവരും മുന്നോട്ടു വരേണ്ടിയിരിക്കുന്നു. 'തമസോ മാ ജ്യോതിർഗ്ഗമയ' എന്ന മന്ത്രം നമുക്കു് ഉത്തേജനം നൽകട്ടെ.

പ്പിക്കാത്തതെന്താണ്? ഞാനത്ര പാപിയാണോ? ഇങ്ങോട്ടൊന്നു നോക്കൂ! എന്റെ കരളിൽ നീ നിറഞ്ഞു നില്ക്കുന്നു. നിന്നെക്കുറിച്ചു പാടണമെന്നുണ്ട്; നിന്നെക്കുറിച്ചെഴുതണമെന്നുണ്ട്. എനിക്കിന്നതിനു കഴിയുന്നില്ല. പിന്നെന്തിനു നീ എനിയ്ക്കു കാവ്യഭാവന തന്നു? കൃഷ്ണാ! കൃഷ്ണാ! ഹരേ! കൃഷ്ണാ! കടാക്ഷിക്കൂ! ആയുരാരോഗ്യമംഗളമേകൂ.'' കണ്ണീരൊഴുകി കവിൾത്തടങ്ങൾ കുതിന്നു; നെഞ്ചു നനഞ്ഞു; കരളുരുകി; കണ്ണുകൾ പകുതിയടഞ്ഞു. ദീർഘനിശ്വാസമുതിർന്നു; ഒന്നുകൂടി, കണ്ണുതുറന്നു കരം നിറയെ തൊഴുതശേഷം മടങ്ങിപ്പോരാനായി വേച്ചും വിറച്ചും നടന്നു കൊടിമരച്ചുവട്ടിലെത്തി.

അപ്പോളുണ്ടവിടെ ദൃഢഗാത്രനും അരോഗബലിഷ്ഠനുമായ ഒരാൾ നിന്നു പ്രാർത്ഥിക്കുന്നു. 'ഭഗവാനെ! എനിക്കു് ആധിയും വ്യാധിയും നൽകാൻ കനിയണമേ! എന്റെ ധനമെല്ലാം ഹരിക്കണമേ!'' എന്നു്. ഇതു കേട്ടു്, അയാളുടെ പാമരത്വത്തിലും പാപ്പരത്വത്തിലും സഹതാപം തോന്നി ഭട്ടതിരിക്കു്. താനനുഭവിക്കുന്ന ക്ലേശത്തിന്റെ ലേശമെങ്കിലും ഈ വിഡ്ഢിയറിഞ്ഞിരുന്നെങ്കിൽ, അനുഭവിച്ചിട്ടുണ്ടെങ്കിൽ ഇയാൾ വിത്താരോഗ്യനാശങ്ങൾക്കായി ഇമ്മട്ടു കേണപേക്ഷിക്കുമായിരുന്നോ? ഭട്ടതിരിക്കു സംശയമുണ്ടായി. തന്നിവാരണാർത്ഥം എന്താണിങ്ങനെ പ്രാർത്ഥിക്കുന്നതെന്നു മേൽപ്പത്തൂർ ആരാഞ്ഞു. ''നിങ്ങൾക്കു് ഒരു തീരാരോഗമുണ്ടായതിനാലാണു് കരളുരുകി കണ്ണീരൊഴുക്കി കരഞ്ഞുകൊണ്ടു കണ്ണനോടു ഭക്തിപൂർവ്വം പ്രാർത്ഥിക്കാൻ കഴിയുന്നതു്. എന്റെ ശരീരബലവും ധനശക്തിയും മൂലം ഭക്തിയിൽ ഹൃദയം ദ്രവിക്കുന്നില്ല. നിങ്ങളെപ്പോലെ കേണപേക്ഷിയ്ക്കാൻ എനിക്കു കഴിയുന്നില്ല,'' എന്നാണതിനു മറുപടി ലഭിച്ചതു്.

വന്നുകൊള്ളട്ടെ ദുഃഖങ്ങളടിക്കടി ജഗദ്ഗുരോ
അപ്പപ്പൊഴുണ്ടാമല്ലോ നിൻദർശനം ഭവനാശനം.

എന്നു കുന്തി പ്രാർത്ഥിച്ചതിന്റെ പൊരുൾ ഈ കഥാഗോളം ഗ്രഹിച്ചപ്പോഴേ എനിയ്ക്കറിയാൻ സാധിച്ചുള്ളൂ.

അതികഠിനമായ വേദനയുള്ളപ്പോൾ, അഴിക്കാൻ വയ്യാത്ത അപകടക്കുരുക്കിൽ പെടുമ്പോൾ, മനുഷ്യവൈദ്യരുടെ ചികിത്സാനൈപുണിക്കപ്പുറമുള്ള രോഗങ്ങൾക്കധീനനാകുമ്പോൾ, ആപത്തുകളൊന്നിനുപിറകേ മറ്റൊന്നായി വന്നു ഗ്രസിക്കുമ്പോളാണു് കറയില്ലാത്ത ഭക്തി അധികമാളുകളിലും പ്രത്യക്ഷമാകുന്നതു്. അരോഗർക്കും ധനികർക്കും സ്ഥാനമഹിമയുള്ളവർക്കും ഭക്തിയുണ്ടാവില്ല; അവർക്കു മററു കാര്യങ്ങൾ പലതുമന്വേഷിക്കാനുണ്ടാവും. അവരുടെ മനസ്സു് വിഷയപ്രപഞ്ചത്തിലായിരിക്കും രമിക്കുക. ഈശ്വരനെക്കുറിച്ചോർക്കാൻ അവർക്കു നേരമില്ല. ശീലബലംകൊണ്ടവർ പ്രാർത്ഥിക്കുന്നുണ്ടായിരിക്കും — ഒരു ചടങ്ങെന്ന മട്ടിൽ. പക്ഷേ, ആ പ്രാർത്ഥനയിൽ മുൻപന്തിയിൽ നില്ക്കുന്നതു പ്രാപഞ്ചിക കാര്യങ്ങളായിരിക്കാം.

കുലം, ശ്രീ, വിദ്യ, യൈശ്വര്യമിവയാൽ മത്തനാംപുമാൻ
ദീനൈകനാഥനാം നിന്റെ പേരോതാനുമനർഹനാം.

എന്നു കുന്തീദേവിതന്നെ പറയുന്നുണ്ടു്. പാഞ്ചാലിയുടെയോ കുന്തിയുടെയോ ഭക്തി അജ്ജുനനില്ലായിരുന്നല്ലോ. പണവും പ്രതാപവുമാണു് ആത്മാർത്ഥഭക്തിയുടെ മുന്തിയ വൈരികൾ.

ഒരു യഥാർത്ഥഭക്തന്റെ വാസസ്ഥാനത്തേയ്ക്കു ധനികനായ ഒരു സഹജാതൻ ഒരിക്കൽ ചെന്നു. പ്രാർത്ഥനാനിരതമായ ഭക്തജീവിതം കണ്ടു, ''മറെറാന്നുമോർക്കാതെ ഈശ്വരഭജനലോലനായി എങ്ങനെ കഴിയാനൊക്കുന്നു''വെന്നു ധനികൻ അന്വേഷിച്ചു. ഭക്തൻ അയാളെ രണ്ടാം നിലയിലേയ്ക്കു കൂട്ടിക്കൊണ്ടുപോയി, കതകുകളും ജനലുകളുമെല്ലാം അടച്ചിരുന്ന ഒരു മുറിയിലെത്തി രണ്ടുപേരും. ജനലുകൾക്കു കണ്ണാടിച്ചില്ലിട്ടിരുന്നതിനാൽ മുറിക്കകത്തു വെളിച്ചമുണ്ടായിരുന്നു. കണ്ണാടിച്ചില്ലിലേയ്ക്കു നോക്കിയിട്ടു് എന്തു കാണുന്നുവെന്നു ഭക്തൻ ചോദിച്ചു. പുറമേയുള്ള ലോകത്തെയും ലോകരെയും കാണുന്നുവെന്നു ധനികൻ മറുപടികൊടുത്തു. അനന്തരം, മുഖക്കണ്ണാടി പതിച്ചിട്ടുള്ള ഒരലമാരിയുടെ മുമ്പിൽ ധനികനെ നിറുത്തിയിട്ടു്, ''നോക്കൂ, എന്തു കാണുന്നു?'' എന്നു ഭക്തൻ ചോദിച്ചു. ''എന്നെത്തന്നെ കാണുന്നു'' എന്നു ധനികൻ പ്രത്യുക്തി നൽകി. ''ജനലിലും കണ്ണാടി, അലമാരിയിലും കണ്ണാടി. ഒന്നിൽ നോക്കിയപ്പോൾ താങ്കൾ പുറമേയുള്ള ലോകത്തെ കണ്ടു. മറേറതിൽ നോക്കിയപ്പോൾ തന്നെത്തന്നെയും കണ്ടു. അല്പം രസം പൂശിയപ്പോഴേയ്ക്കും കണ്ണാടിയിൽ വന്നു ചേർന്ന മാററം കണ്ടില്ലേ? ഇതു തന്നെയാണു് നാം തമ്മിലുള്ള വ്യത്യാസം.''

# ഇന്ദ്രനും മഹാബലിയും

വി. എം. വിമല, വള്ളൂർമന

''മനുഷ്യനെ ഏററവും അലട്ടുന്ന ഒന്നാണ് അസംതൃപ്തി. സംതൃപ്തൻ പൂർണ്ണാത്മകാമനാണ്. അജ്ഞാനമാണ് ആഗ്രഹത്തിന്നു കാരണവും. കിട്ടുവാൻ ഏററവും ഗുണകരമായ മാർഗ്ഗം കലവറയില്ലാതെ കൊടുക്കുകയാണ്. നിർബ്ബന്ധിച്ചു പിടിച്ചു പറിക്കുന്നതായാൽ കിട്ടാൻ വഴിയുള്ളതും ഇല്ലാതാകും. ഹൃദയകവാടത്തെ പൂർവ്വാധികം ശക്തിമത്താക്കി ബന്ധിക്കും.''

കിട്ടിയതിൽ തൃപ്തനാവുക, കിട്ടാത്തതിൽ പ്രജ്ഞാബലത്തെ ആശ്രയിച്ചു വിഷമിക്കാതിരിക്കുക. ഇതാണ് സനാതനധർമ്മത്തിൻെറ ഉപദേശംതന്നെ. ഇത്തരം ധൃതിമാനായ ഒരുവനെ ശോകം ഒരു കാലത്തും ബാധിക്കുന്നതല്ല.

ദൃപ്തന്മാരായ അസുരന്മാർ കാലവൈപരീത്യത്താൽ പരാജിതരായി. അസുരനായകനായ ബലി ഖരവേഷത്തിൽ ഒരു ഗുഹയിൽപോയി താമസം തുടങ്ങി. ബ്രഹ്മദേവനിൽനിന്നും വിവരം ഗ്രഹിച്ച ദേവേന്ദ്രൻ ഉദ്യതവജ്രപ്രഹരണനായി ബലിയുടെ സമീപം എത്തി. ഐരാവതാധിരൂഢനും, സർവ്വദേവന്മാരാലും പരിവൃതനുമായ ദേവേന്ദ്രനെ ബലി തൻെറ ദയനീയതമമായ അവസ്ഥയിൽ കണ്ടിട്ടും വിഷണ്ണനോ, ത്രസ്തനോ ആയില്ല. ഭാവമാററം ലവലേശമില്ലാത്ത ബലിയുടെ നില്പ് ദേവേന്ദ്രനെ ആശ്ചര്യപ്പെടുത്തി. അദ്ദേഹം ബലിയോടു ചോദിക്കുന്നു:

ദൈത്യ ന വ്യഥസേ ശൌര്യാദഥവാ വൃദ്ധസേവയാ,
തപസാ ഭാവിതത്വാദ്വാ സർവ്വഥൈതദ് സുദുഷ്കരം
ശത്രുഭിർവ്വശമാനീതോ ഹീനഃ സ്ഥാനാദനുത്തമാത്,
വൈരോചനേ കിമാശ്രിത്യ ശോചിതവ്യേ ന
ശോചസി.

''അല്ലയോ ദൈത്യ, താങ്കൾ ഇപ്പോൾ ശത്രുക്കളാൽ ഹൃതസർവ്വസ്വനാണ്. ഒരു കാലത്തു് ശ്രീജുഷ്ടമായ സ്ഥാനത്തു് വാണ താങ്കൾ ശൌര്യത്താലോ, വൃദ്ധജനസേവയാലോ, തപസ്സിനാലോ എന്തുകൊണ്ടാണ് ഈ കഷ്ടകാലത്തു് വ്യസനിക്കാതിരിക്കുന്നതു് ?''

ഹർഷകാലത്തു് ആഹ്ലാദിക്കയും, ശോകകാലത്തു് വ്യസനിക്കയും മനുഷ്യസാധാരണമാണ്. എന്നാൽ ഒരു കാലത്തു് ദേവന്മാരെപ്പോലും അവരുടെ സ്ഥാനത്തുനിന്ന് ഓടിച്ച് അവരുടെ ഐശ്വര്യം മുഴുവൻ അനുഭവിച്ച് ത്രൈലോക്യവിജയികളായിരുന്ന അസുരന്മാരും അവരുടെ നായകനായ ബലിയും ഇന്ന്, കാല

---

എന്നു ഭക്തൻ പറഞ്ഞപ്പോൾ വ്യാഖ്യാനത്തിൻെറ രസികത്വത്തിൽ ധനികൻ ഊറിച്ചിരിച്ചു.

പ്രാപഞ്ചികൈശ്വര്യം മനുഷ്യനെ മത്തനാക്കുന്നു. അവൻെറ ചിന്തയെ കലുഷമാക്കുന്നു. കളങ്കം പുരണ്ട കണ്ണാടിയിൽ എപ്രകാരം മററു വസ്തുക്കൾ തെളിഞ്ഞു കാണുകില്ലയോ അപ്രകാരം മലിനമായ, പ്രപഞ്ചക്കറയുള്ള മനസ്സിൽ ഈശ്വരതത്ത്വം കടക്കുകയില്ല. ''ഭക്തിയാമഞ്ജനം കണ്ണിലെഴുതിയാൽ സക്തിയററുള്ളം തെളിഞ്ഞിടും നിശ്ചയം.'' ദുഃഖം ഭക്തിയുടെ മാതാവാണെന്നു പറയാം. ദുഃഖനിവാരണത്തിനു ഭക്തിപോലൊരു നല്ല വഴിയില്ല. ഇതു ഗൌണീഭക്തിയാണ്, പരാഭക്തിയല്ല എന്നാക്ഷേപിക്കുന്നവർ കാണും, സാരമില്ല. എങ്ങനെയെങ്കിലും, ഭഗവാനെ ഉള്ളിലോട്ട് ഒന്നു കടത്തിവിടു. തനിക്കവിടെയിരിയ്ക്കേണ്ടതാകയാൽ, കാടും മുള്ളും ഭഗവാൻതന്നെ വെട്ടിനീക്കിക്കൊള്ളും; ഹൃദയം നിഷ്കല്മഷമാക്കിത്തീർത്തു കൊള്ളും. സർവ്വപാവനപാവനനും സർവ്വമംഗലമംഗലനുമാണ് ഭഗവാൻ. ഏതു കൊടുംപാപക്കാടിനെയും ഒററ നോട്ടത്താൽ ഭഗവാൻ ചുട്ടു ചാമ്പലാക്കും. പാപാരണ്യദവാനലാനനു കൃഷ്ണൻ എന്നു പ്രസിദ്ധമല്ലെ ?

വശാൽ കഷ്ടാൽകഷ്ടതരാവസ്ഥയെ പ്രാപിച്ചിരിക്കുന്നു. അതിന്നും പുറമെ അവരുടെ വലിയ വൈരികളായ ദേവന്മാർ സകലവിധത്തിലും വിജയികളായിത്തീർന്നിട്ടു് ഇന്നു് ബലിയെയും മററു് അസുരന്മാരേയും പരിഹസിക്കാൻ വന്നിരിക്കയാണു്. ഇതെല്ലാം കഴിഞ്ഞിട്ടും ബലി പൂർവ്വകാലങ്ങളിലെന്നപോലെ ശാന്തമനസ്സനായിക്കാണുന്നതിൽ ദേവേന്ദ്രൻ അത്ഭുതപ്പെടാതിരിക്കുമോ ? ദേവേന്ദ്രൻെറ അരുംതുദമായ വാക്കുകളും കേട്ടിട്ടും, ശത്രുവശഗയായ ലക്ഷ്മിയെ കണ്ടിട്ടും, ഘോരമായ വജ്രപാശാദി ആയുധങ്ങളെ തൻെറ നേരെ പ്രഹരിക്കാറായി കണ്ടിട്ടും ബലിയുടെ ഹൃദയം ചലിച്ചില്ല. ബലി പറഞ്ഞു:

''നൈതദസ്മത്കൃതം ശക്ര നൈതച്ചക്ര കൃതം ത്വയാ,
യത്ത്വമേവംഗതോ വജ്രിൻ യദ്വാ$f$പ്യേവംഗതാ വയം.
ന മാതൃപിതൃശുശ്രൂഷാ ന ച ദൈവതപൂജനം,
നാ$f$ന്യോ ഗുണസമാഹാരഃ പുരുഷസ്യ സുഖാവഹഃ
ന വിദ്യാ ന തപോ ദാനം ന മിത്രാണി ന ബാന്ധവാഃ
ശക്നുവന്തി പരിത്രാതും നരം കാലേന പീഡിതം.''

''അല്ലയോ വജ്രിൻ ! ഇങ്ങനെ ഒക്കെ സംഭവിച്ചതു് എൻേറയോ അങ്ങയുടേയോ പ്രവൃത്തിമൂലമല്ല. കാലപീഡിതനായ ഒരുവനെ രക്ഷിക്കാൻ ഒന്നിനാലും, ആരാലും സാദ്ധ്യമല്ല. കാലഗതിയാൽ ഞാനിങ്ങനേയും, അങ്ങു് ഈ വിധത്തിലുമായി.'' ഇങ്ങനെ പലവിധത്തിലും കാലഗതിയെ വിവരിച്ച ആ ദൈത്യേന്ദ്രൻ, താൻ എന്തുകൊണ്ടു് ശോകാകുലനാവുന്നില്ല, എന്ന ദേവേന്ദ്രൻെറ ചോദ്യത്തിന്നു മറുപടി നൽകുന്നു:

''യദാ ഹി ശോചതഃ ശോകോ വ്യസനം നാപകർഷതി,
സാമർത്ഥ്യം ശോചതോ നാസ്തീത്യ$f$തോഹം നാദ്യ
ശോചിമി.''

''ദുഃഖാകുലനായി ഇരിക്കുന്നവന്നു് ദുഃഖം ഏറുകയേ ചെയ്യൂ. അപരിഹാര്യമായ കാലഗതിയിൽ ശോകാകുലനാവരുതു് എന്നോർത്തു് ഞാൻ വ്യസനിക്കുന്നില്ല.'' ദുഃഖംകൊണ്ടു് കാലഗതി മാറുകയില്ല. കാലപീഡിതൻ പിന്നേയും വ്യസനിച്ചിരിക്കുന്നതായാൽ അതവൻെറ അവസ്ഥയെ ദീനതരമാക്കും. ഇന്നു ഞാൻ ഇങ്ങനെയായി, നിങ്ങൾ സമൃദ്ധരും. ഇനിയും ഒരു കാലത്തു് ഞാൻ പൂർവ്വാവസ്ഥയിലാവും. നിങ്ങൾ അന്നു് എന്നോടു് നേരിടാൻ ധൈര്യപ്പെടില്ല. കാലഗതി എന്നേ ഇതിന്നു പറയേണ്ടു. അതിനാൽ ദുഃഖഫലത്തിൽ ശോകവും സുഖത്തിൽ ഹർഷവും ബുദ്ധിമാന്മാർ ഒരിക്കലും വെച്ചുപുലർത്തുന്നില്ല. അവ – സുഖവും ദുഃഖവും – വന്നും പോയും ഇരിക്കും. ബുദ്ധിമാന്മാർ ഇരുസമയത്തും സമചിത്തരായി വർത്തിക്കുന്നു. മൂഢജനങ്ങൾ കാലഗതിക്കൊത്തു് ദുഃഖിച്ചും, സന്തോഷിച്ചും സമാധാനമെന്തെന്നറിയാതെ കാലയാപനം ചെയ്യുന്നു.''

വൈരോചനൻെറ ധൃതിബലം കണ്ടു് ദേവേന്ദ്രൻ ആകൃഷ്ടചിത്തനായി. കാരണം, ആദരണീയമായ ഒന്നിനെ എവിടെ കണ്ടാലും ആദരിക്കുന്നതു മഹാന്മാരുടെ സ്വഭാവമാണല്ലോ. ബലിയെ പരീക്ഷിക്കാൻ വേണ്ടിത്തന്നെയായിരുന്നു അദ്ദേഹം ചെന്നിരുന്നതും. അദ്ദേഹം പറഞ്ഞു:

''സവജ്രമുദ്യതം ബാഹും ദൃഷ്ട്വാ പാശാംശ്ച വാരുണാൻ
കസ്യേഹ ന വ്യഥതേ ബുദ്ധിഃ മൃത്യോരപി ജിഘാം
സതഃ,
സാ തേ ന വ്യഥതേ ബുദ്ധിഃ അചലാ തത്ത്വദർശിനീ.
ധ്രുവം ന വ്യഥസേ$f$ദ്യ ത്വം ധൈര്യാത് സത്യപരാക്രമ
കോ ഹി വിശ്വാസമർത്ഥേഷു ശരീരേ വാ ശരീരഭൃത്
കർത്തുമുത്സഹതേ ലോകേ ദൃഷ്ട്വാ സംപ്രസ്ഥിതം ജഗത്,
അഹമപ്യേവമേവൈനം ലോകം ജാനാമ്യശാശ്വതം.''

''വജ്രം ഇതാ തന്നെ പ്രഹരിക്കാനായി അടുക്കുന്നു എന്നു കണ്ടിട്ടും അങ്ങയുടെ ചിത്തത്തിന്നു ഒട്ടും ഇളക്കമില്ല. ആർക്കാണു് ഇത്തരം അവസരത്തിൽ ഭയം ജനിക്കാത്തതു്? പ്രജ്ഞയാലും, ധൈര്യത്താലുമാണു് അങ്ങു് അകമ്പ്യനായിരിക്കുന്നതു്, തീർച്ചതന്നെ. കാലവശഗമാണെന്നോർത്തു് ആരാണിതിനെ വിശ്വസിക്കുക. 'ന ചാത്ര പരിഹാരോ$f$സ്തി കാലസ്പൃഷ്ടസ്യ കസ്യചിത്' എന്നു് എനിക്കു നന്നായറിയാം. എന്നാലും അങ്ങയെ പരീക്ഷിക്കാൻ വന്നിരിക്കയാണു ഞാൻ'' എന്നിങ്ങനെ പലതും പറഞ്ഞു് ദേവേന്ദ്രൻ ബലിയെ അത്യന്തം ശ്ലാഘിച്ചിട്ടു്, ''മനുഷ്യരിൽ വർണ്ണാശ്രമധർമ്മങ്ങൾ നശിച്ചു് അധർമ്മം വളർന്നു വരുന്തോറും അങ്ങയെ ബന്ധിച്ചിരിക്കുന്ന ഈ വരുണപാശങ്ങൾ ഓരോന്നോരോന്നായി അഴിഞ്ഞു വരും, ഞങ്ങളിൽനിന്നു് അങ്ങയ്ക്കൊരു ഭയവും വേണ്ട, കാലത്തെ പ്രതീക്ഷിച്ചിരിക്കുക'' എന്നും ആദേശിച്ചിട്ടു് ഇന്ദ്രൻ മടങ്ങിപ്പോവുകയും ചെയ്തു.

കുട്ടികളോട്

# ശ്രീ ചട്ടമ്പിസ്വാമിതിരുവടികൾ

## പ്രശാന്താനന്ദസ്വാമി

ചട്ടമ്പി! പേരു കേട്ടാൽ എന്തോ ഒരു പന്തികേട് തോന്നും, ഇല്ലേ? ചട്ടമ്പിത്തരം തൊട്ടുകുറിക്കാൻപോലും ഇല്ല. മാത്രമല്ല, സർവ്വകലാവല്ലഭനായ യതിപുംഗവനായിരുന്നു ശ്രീ ചട്ടമ്പിസ്വാമി തിരുവടികൾ. വേറൊരുഭാഷയിൽ പറഞ്ഞാൽ വിദ്യയുടെ എല്ലാം അധിപതിയായിരുന്നു – അതേ വിദ്യാധിരാജൻ! എങ്ങനെ വിദ്യാധിരാജനായി? അതൊരു കഥയാണ്.

കഥയിലേക്കു കടക്കുംമുമ്പ് ഞാൻ നിങ്ങളെ ഒരു സദ്യക്കു വിളിക്കുകയാണ് – ഒരു പതിനാറടിയന്തിരത്തിന്. സദ്യ ഒന്നാംതരം. ആൾക്കൂട്ടവും അങ്ങനെതന്നെ. ഊണു കഴിഞ്ഞു് ആദ്യത്തെ പന്തി എണീററു കഴിഞ്ഞു. ഉണ്ടവർ എണീററ് ഏമ്പക്കം വിട്ട് ഇല എച്ചിൽക്കുഴിയിലേക്ക് വലിച്ചെറിയുന്ന ബഹളമാണ്. ഉണ്ണാത്തവർ ഊഴവും കാത്ത് ഇരിക്കുകയാണ് – അകത്തും പുറത്തും വഴിയരികിലുമെല്ലാം. വിളിച്ചുവന്നവരും വിളിക്കാതെ വന്നവരും എല്ലാം ഉണ്ട് അക്കൂട്ടത്തിൽ. എന്നാൽ അങ്ങനെ കാത്തുകുത്തിയിരുന്ന് കാലം കളയാൻ കൂട്ടാക്കാത്ത ഒരു കൂട്ടരുണ്ട് – പട്ടികൾ! എറിഞ്ഞു കളഞ്ഞ ഇലകളേ വേണ്ടൂ, അവരുടെ സദ്യ പൊടിപൊടിക്കുവാൻ. പക്ഷേ ആ എച്ചിലിനുവേണ്ടി നടത്തുന്ന കൊലവിളിയും കടിപിടിയും ഭയങ്കരംതന്നെ. അവിടെ കയ്യൂക്കും കള്ളത്തരവും ഉള്ളവരാണ് കാര്യക്കാർ.

അതാ പടിപ്പുര കടന്ന് ഒരാൾ വരുന്നു. കറുത്തുമെലിഞ്ഞ ശരീരം. ജടപിടിച്ച് തൂങ്ങിക്കിടക്കുന്ന മുടി. ചെമ്പിച്ച താടി, ചുവന്ന കണ്ണുകൾ. അരയിൽ കീറി മുഷിഞ്ഞ ഒരു മുണ്ട്. വലതുകൈയിലൊരു മുളയുടെ പൊളി. ഇടതുകൈയിലൊരു പാളക്കഷണം. ധൃതിയിലുള്ള നടത്തം. ആരിലുമില്ല അയാൾക്കു ശ്രദ്ധ. എല്ലാം കാണുന്നെങ്കിലും ഒന്നും കാണാത്തവനെപ്പോലെയാണ് പെരുമാററം. സദ്യ നടക്കുന്ന പന്തലിലേക്ക് ആ മനുഷ്യൻ തിരിഞ്ഞുനോക്കുന്നുപോലുമില്ല. യാചകരുടെ കൂടെ കൂടുവാനുമല്ല ഭാവം! നേരെ നടക്കുകയാണയാൾ – പട്ടികളുടെ കൂട്ടത്തിലേക്ക്, എച്ചിൽക്കുഴിയിലേക്ക്! പട്ടികൾ നവാഗതനെ കണ്ടു, സൂക്ഷിച്ചു നോക്കി. നല്ല ഒരു പരിചയം. അവ കടിപിടി നിർത്തി, കുര നിർത്തി. നിശ്ശബ്ദരായി. ചില പട്ടികൾ വാലാട്ടി. ചിലതു നിശ്ശബ്ദമായി ഒതുങ്ങിനിന്ന് ഇല നക്കി. ചിലവ പുതിയ വിരുന്നുകാരന്റെ പാദം നക്കി. പക്ഷേ ആ വിരുന്നുകാരന് ഇതിലൊന്നിലുമില്ല ശ്രദ്ധ. അയാൾ ഇല നക്കുന്ന ഒരു പട്ടിയെ പിടിച്ചുമാററി. പട്ടി തിന്നതിന്റെ ബാക്കിയുണ്ടായിരുന്ന ഉച്ഛിഷ്ടം കൈയിലുള്ള മുളംകമ്പുകൊണ്ട് വടിച്ചെടുത്ത് പാളക്കഷണത്തിൽ ശേഖരിച്ചു. അങ്ങനെ പല പട്ടികളെയും മാററിനിർത്തി. വയറു നിറയാൻ വേണ്ടതു ശേഖരിച്ച് വാരിത്തിന്നുകയും ചെയ്തു. പക്ഷേ ഒരു പട്ടിപോലും ഈ ആഗതനെതിരെ മുറുമ്മിയില്ല, കുരച്ചില്ല, കടിച്ചുമില്ല.

---

ധർമ്മപുത്രമഹാരാജാവിന്ന് ഭീഷ്മപിതാമഹൻ ഉപദേശിക്കുന്നതായാണ് ഈ ഇതിഹാസത്തെ ഉദാഹരിച്ചിരിക്കുന്നത്. മനുഷ്യൻ സദാ വ്യവസായവാനാവണം. ആസക്തിയിലാണ് വിഷമം കിടക്കുന്നത്. വൃദ്ധസേവയാൽ ലോകഗതിയെ നന്നായി മനസ്സിലാക്കി ഉറപ്പിച്ച മനുഷ്യന്ന്, അതനുസരിച്ച് ജീവിക്കുന്നതായാൽ യാതൊരു മനോവേദനയും ഉണ്ടായിത്തീരുന്നതല്ല. ആഗ്രഹങ്ങൾക്കടിമപ്പെട്ട്, നിത്യം അതു നിറവേററാൻ ബദ്ധശ്രദ്ധനായി, സത്യാന്വേഷണത്തിന്ന് സമയമില്ലാതെ, സംസാരസാഗരത്തിൽ മുങ്ങിപ്പൊങ്ങി ജീവിക്കുന്ന മനുഷ്യന്ന്, ഇത്തരം മനോഹരോപാഖ്യാനങ്ങൾ, സംസാരസാഗരതരണത്തിന്നുള്ള ഏററവും ഉത്തമങ്ങളായ പ്ലവങ്ങൾതന്നെയാണ്.

അടുത്തു് മുററത്തു കളിക്കുകയാണു് ഒരു പററം വികൃതിപ്പിള്ളേർ. പുതിയ വിരുന്നുകാരൻെറ വരവും പെരുമാററവും കണ്ടപ്പോൾ അവക്കു തമാശ തോന്നി. അതിലൊരുത്തൻ വലിയൊരു കല്ലെടുത്തു വലിച്ചെറിഞ്ഞു— ആ മനുഷ്യൻെറ പുറത്തേയ്ക്കു്. ഇല്ല, ഉന്നം പിഴച്ചില്ല. ഭയങ്കരശബ്ദത്തോടെ അതു് ആഗതൻെറ പുറത്തു വീണു, ചിന്നിച്ചിതറി. കുട്ടികൾ പൊട്ടിച്ചിരിച്ചു. പട്ടികൾ ഞെട്ടി വിറച്ചു ദീനരോദനം ചെയ്തു. കണ്ടുനിന്നവരിൽ ചിലർ കഷ്ടമെന്നു പറഞ്ഞു; ചിലർ 'ബലേ ഭേഷ്' എന്നും. എന്നിട്ടും ഏറു കൊണ്ടു് ആളിനു് ഭാവം മാറിയില്ല. പ്രത്യുത എറിഞ്ഞവരെ നോക്കി ഒന്നു പുഞ്ചിരിച്ചു — പ്രേമമധു ഇററു നില്ക്കുന്ന വിശ്വവശ്യമായ മോഹനമന്ദഹാസം! ആ ചിരി കണ്ടവർ അത്ഭുതപ്പെട്ടുപോയി. മാരകമായ പരിക്കു് ശരീരത്തിനു് ഏററിട്ടും ഏല്ക്കാത്തവനെപ്പോലെ നിന്നു ചിരിക്കുന്ന ഈ മനുഷ്യൻ ആരാണാവോ? എന്നാൽ ആക്കും കൂടുതൽ ചിന്തയ്ക്കിടം കൊടുക്കാതെ ഉടനെ ആഗതൻ അവിടെനിന്നിറങ്ങി വേഗത്തിൽ നടന്നു.

പക്ഷേ ഒരാൾക്കീ സംഭവം ചിന്തയ്ക്കിടം കൊടുക്കുകതന്നെ ചെയ്തു. കുറച്ചകലെ, വരാന്തയിൽ എല്ലാ ബഹളത്തിൽനിന്നും അകന്നു്, നില്ക്കുന്നുണ്ടായിരുന്നു, ഒരു പതിനഞ്ചുകാരൻ. പരന്നുയന്ന വിശാലമായ നെററിത്തടം. നീണ്ടു തിളങ്ങുന്ന കണ്ണുകൾ. പ്രശാന്തമധുരവും ഭാവഗംഭീരവുമായ മുഖകമലം. മുട്ടോളമെത്തുന്ന കൈകൾ. ആൾ അതികായനല്ല, സ്വർണ്ണവർണ്ണത്തെ വെല്ലുന്നവനുമല്ല. ഭൗതികഭോഗങ്ങളുടെ പിത്തലാട്ടത്തെ മുഴവൻ വെല്ലുവാൻ പോന്നവനാണു് ആ പതിനഞ്ചുകാരൻ എന്നു് അന്നു് ആരും അറിഞ്ഞിട്ടുണ്ടാവില്ല. എല്ലാം കണ്ടുകൊണ്ടുനിന്നിരുന്ന ആ തരുണൻെറ കണ്ണുകളിൽമാത്രം ഈ കാഴ്ച നീർ നിറച്ചു. ആ ചുണ്ടുകൾ ദുഃഖംകൊണ്ടു വിതുമ്പി. ആ ഹൃദയം വേദനകൊണ്ടു പുളഞ്ഞു. മററു ജീവികളുടെ വേദന കാണുവാനുള്ള കരുത്തുള്ളതല്ല, ആ കരുണാഹൃദയം. ഏറുകൊണ്ട മനുഷ്യനു് വല്ലാതെ വേദനിച്ചില്ലേ, അയാൾക്കുവേണ്ടി തനിയ്ക്കെന്താണു് ചെയ്യുവാൻ പററുക, ഈ ചിന്ത കുഞ്ഞൻെറ മനസ്സിൽ വേലിയേററം സൃഷ്ടിച്ചു.

പിന്നെ അധികം ചിന്തിച്ചുനിന്നില്ല. കുഞ്ഞൻ — അതായിരുന്നു ആ പതിനഞ്ചുകാരൻെറ പേരു് — ഇറങ്ങിത്തിരിച്ചു, ഏറുകൊണ്ട ആളിൻെറ പിന്നാലെ. കുഞ്ഞൻ പിന്നാലെ വരുന്നതു കണ്ടപ്പോൾ അയാൾ നടപ്പിനു വേഗത കൂട്ടി. കുഞ്ഞനും വേഗത്തിൽ നടന്നു, അല്പം ഓടി. അപ്പോൾ അതിലും വേഗത്തിലോടി മറേറ ആൾ. എന്തു വേഗത, എന്തൊരു നടത്തം! ഒരു പാവയെപ്പോലെ പിൻതുടരുവാൻ മാത്രമേ കുഞ്ഞനു കഴിയുന്നുള്ളു. അടുക്കുംതോറും കൂടുതൽ അകലുകയായിരുന്നു ആ മനുഷ്യൻ.

വീടുകൾ തെരുവുകൾ ചെറുഗ്രാമങ്ങൾ കാടുകൾ കുന്നുകൾ കുന്നുകൾ മൈതാനങ്ങൾ ഒക്കെ പിന്നിലായി. എന്നിട്ടും നില്ക്കുന്നില്ല ഓട്ടം! സൂര്യൻ പടിഞ്ഞാറു താണുതുടങ്ങി. കിളികൾ ചേക്കേറിത്തുടങ്ങി കാലികൾ വീടുകളിലേയ്ക്കു് മടങ്ങിക്കഴിഞ്ഞു. ചീവീടുകൾ കരഞ്ഞുതുടങ്ങി. പടിഞ്ഞാറിൻെറ മുഖം തുടുത്തു കറുത്തു. ഇരുൾ പ്രകാശത്തെ വിഴുങ്ങി. അതോടൊപ്പം നമ്മുടെ ഓട്ടക്കാർ രണ്ടുപേരും ഒരു കാട്ടിൽ അകപ്പെട്ടിരിക്കുന്നു. മനുഷ്യരുടെ മണംപോലും ഇല്ലാത്ത കൊടുംകാട്ടു്! ഓടുന്ന മനുഷ്യൻ ഇതുവരെ കുഞ്ഞനെ തിരിഞ്ഞുനോക്കിയിട്ടുപോലുമില്ല. ഇപ്പോൾ ഭാവം മാറി. പൊടുന്നനെ തിരിഞ്ഞുനിന്നു; കുഞ്ഞൻെറ നേരെ നോക്കി ഒന്നലറി. കൊടുംകാടു് കിടിലംകൊണ്ടു. ചക്രവാളസീമകളിൽ അതു് മാറെറാലികൊണ്ടു. ഞെട്ടിവിറച്ച കുഞ്ഞൻ ബോധമററു നിലംപതിച്ചു.

പിന്നെ എന്തു സംഭവിച്ചു ? ആരും അതിനെക്കുറിച്ചൊന്നും പറഞ്ഞുകേട്ടിട്ടില്ല.

കിഴക്കിൻെറ മുഖം തുടുത്തു ചുമന്നു. ഇരുൾ വാരി വിഴുങ്ങിയ വെളിച്ചം പതുക്കെ പുറത്തു വരുന്നു. ചേക്കേറിയ കിളികൾ പാട്ടുപാടി പുറത്തുപോയിത്തുടങ്ങി. കഴിഞ്ഞ രാത്രിയിൽ ബോധമററ കുഞ്ഞൻ കൺമിഴിച്ചു. ചുററും നോക്കി. അത്ഭുതം! ഒററ അലച്ചുകൊണ്ടു് ഇന്നലെ തന്നെ ബോധംകെടുത്തിയ മനുഷ്യൻെറ മടിയിലാണു് താൻ കിടക്കുന്നതു്. അദ്ദേഹം കുഞ്ഞൻെറ നെററിയിൽ തടവുന്നു—ലോലലോലമായി. കുഞ്ഞൻെറ മുഖത്തുതന്നെയാണു് ആ കണ്ണുകൾ. ഇതിനു മുമ്പൊരിക്കലും കുഞ്ഞൻ കണ്ടിട്ടില്ല, ഇതുപോലെ സ്നേഹം വഴിഞ്ഞൊഴുകുന്ന ഒരു വീക്ഷണവിശേഷം. ഇത്ര സ്നേഹശീതളമായ തഴുകിത്തലോടൽ ഇതിനുമുമ്പു് അനുഭവിച്ചിട്ടുമില്ല. അദ്ദേഹം പുഞ്ചിരിക്കുന്നു—അമൃതുറുന്ന

വിശ്വവശ്യമായ പുഞ്ചിരി! എന്തൊരു പ്രശാന്തത! എന്തു ഗാംഭീര്യം, എത്ര മധുരമായ സാരള്യം! ഇന്നലത്തെ പ്രാകൃതമനുഷ്യനെവിടെ, ഇന്നത്തെ സിദ്ധപുരുഷനെവിടെ! താൻ ഇത്രനാളും തേടിയ വള്ളിതന്നെയല്ലേ ഇപ്പോൾ കാലിൽ ചുററിയിരിക്കുന്നതു്? ആ തിരുമുഖത്തുനിന്നും അമൃതബിന്ദുക്കൾ അടന്നു വീണു: ''കുഞ്ഞേ, നിന്നെ ഞാൻ തിരിഞ്ഞുനോക്കിയതുപോലുമില്ല. എന്നിട്ടുമെന്തേ നീയെന്നെ പിന്തുടരാൻ? നിനക്കു പേടിയായില്ലേ, എന്നെപ്പോലൊരു പ്രാകൃതമനുഷ്യനെ ഇത്രദൂരം പിന്തുടരാൻ?''

''ഇല്ല.'' കുഞ്ഞൻ കൊഞ്ചലോടെ മൊഴിഞ്ഞു. ഇപ്പോൾ ആ മനുഷ്യൻ കുഞ്ഞന്റെ സ്വന്തമായിക്കഴിഞ്ഞിരിക്കുന്നു. ബഹുമാന്യനായ ആ വ്യക്തിയുടെ മുമ്പിലല്ലേ ഈ ഇളംപൈതലിനു കൊഞ്ചൽ വരൂ. ''അങ്ങേയ്ക്കു് ഏറുകൊണ്ടപ്പോൾ ഞാൻ വേദനകൊണ്ടു പുളഞ്ഞു. അത്ര ശക്തിയുള്ള ഏറുകൊണ്ടു അവിടുന്നു് വഴിക്കെങ്ങാനും വീണുപോയെങ്കിലോ എന്നു് ഞാൻ ഭയന്നു. വീണാൽ സഹായിക്കാനാണു് അങ്ങയെ പിൻതുടന്നതു്.''

''കുഞ്ഞേ, നീ ധന്യനാണു്. നിന്റെ ജീവകാരുണ്യം നിന്നെ ഒരത്ഭുത മനുഷ്യനാക്കും. നിന്നെ ഞാൻ നേരത്തെ കണ്ടിരുന്നു; നിന്നിലെ പ്രത്യേകവ്യക്തിത്വവും. എല്ലാം അറിഞ്ഞുകൊണ്ടുതന്നെയാണു് ഞാൻ ഓടിയതു്. ഞാൻ തരുവാൻ പോകുന്ന വിദ്യയ്ക്കു് നീ തികച്ചും അഹ്നനാണു്. അപൂവ്വഭാഗ്യശാലികളിൽ ഒരുവനാണു് നീ.''

ആ മഹാത്മാവു് കുഞ്ഞനെ അനുഗ്രഹിച്ചു; ഒരു ദിവ്യമന്ത്രവും ഉപദേശിച്ചു. എന്നിട്ടു് അരുളിച്ചെയ്തു. ''ഇനി നിന്റെ ഓമ്മശക്തി അത്ഭുതകരമായിരിക്കും. വിചാരിച്ചാൽ മതി, ഏതു വിദ്യയും നിനക്കു വശമാക്കുവാൻ. നീയൊരു മഹായോഗിയും സവ്വകലാവല്ലഭനുമായിത്തീരും. ഇനി വേണ്ട അവസരത്തിൽ ഞാൻ നിന്നെ കണ്ടുകൊള്ളാം.'' ഇപ്രകാരം കുഞ്ഞനെ അനുഗ്രഹിച്ചു് ആ മഹാത്മാവു് സ്ഥലം വിട്ടു. കണ്ടോ ജീവകാരുണ്യത്തിന്റെ ബലം!

കുട്ടികളേ, ഈ കഥ കേട്ടപ്പോൾ അമ്മൂമ്മ പറയാറുള്ള യക്ഷിക്കഥകളുടെ ചുവ നിങ്ങളുടെ മനസ്സിലൂറി ഇല്ലേ? ശരിയാണു്, കേട്ടാൽ അങ്ങനെ തോന്നും. പണ്ടുപണ്ടു് ഒരുപാടു പണ്ടു് അങ്ങങ്ങു് ഏഴു കടലിനും ഏഴു ദ്വീപിനും ഏഴു പവ്വതങ്ങൾക്കും അപ്പുറമാണു് അമ്മൂമ്മക്കഥയിലെ സ്ഥലകാലങ്ങൾ. എന്നാൽ ഈ കഥ നടന്നതു് അങ്ങിനെയൊരു സ്ഥലത്തല്ല; കാലത്തുമല്ല. തിരുവനന്തപുരമാണു് സ്ഥലം. കാലം വെറും നൂറുവഷം മുമ്പും. സകലകലാവല്ലഭനായിത്തീന്ന ശ്രീ ചട്ടമ്പിസ്വാമിതിരുവടികളാണു് കഥയിലെ കുഞ്ഞൻ. സത്യസാക്ഷാത്ക്കാരം നേടിയ ഒരു പരമഹംസനായിരുന്നു കഥയിലെ പ്രാകൃതമനുഷ്യൻ, എല്ലാ ജീവജാലങ്ങളിലും വസ്തുക്കളിലും ഈശ്വരനെ മാത്രം കാണുന്ന ആളാണു് സത്യദശി. അദ്ദേഹത്തിനു് ഒരു വസ്തുവും നിന്ദ്യമല്ല. എല്ലാം പരിശുദ്ധം. അമ്പലത്തിലെ നിവേദ്യംപോലെതന്നെ പരിശുദ്ധമാണു് പട്ടി നക്കിയ എച്ചിൽ അദ്ദേഹത്തിനു്. ശ്രീരാമകൃഷ്ണദേവന്റെ ഭാഷയിൽ പറഞ്ഞാൽ ഗംഗാജലവും അഴുക്കുചാലിലെ മലിനജലവും അദ്ദേഹത്തിനു് പരിശുദ്ധമാണു്.

വിദ്യാവിനയസമ്പന്നേ ബ്രാഹ്മണേ ഗവി ഹസ്തിനി
ശുനി ചൈവ ശ്വപാകേ ച പണ്ഡിതാഃ സമദശിനഃ.

(വിദ്യാവിനയസമ്പന്നനായ ആത്മജ്ഞാനിയിലും, പശു, ആന, പട്ടി, പട്ടിയെ തിന്നുന്ന പ്രാകൃതമനുഷ്യൻ എന്നിവയിലും സത്യദശി ഈശ്വരനെത്തന്നെ കാണുന്നു.) ഗീതയിൽ പറയുന്ന ഈ മഹാസത്യം സ്വന്തം ജീവിതംകൊണ്ടു് സമത്ഥിച്ച ആളായിരുന്നു ഈ മഹാത്മാവു്. അതുകൊണ്ടാണു് അദ്ദേഹം പട്ടികളുടെകൂടെ ഉണ്ടതും, പട്ടികൾ അദ്ദേഹത്തോടു് സ്നേഹം പ്രകടിപ്പിച്ചതും.

ഈ കഥയിൽ അതിശയോക്തിയുണ്ടാകാം; പലരുടേയും ഭാവനയിൽ രൂപംകൊണ്ടതാണെന്നും വരാം. ഞാൻ പലരിൽനിന്നും കേട്ടിട്ടുള്ള ഒരു കഥ നിങ്ങളോടു പറഞ്ഞുവെന്നു മാത്രം. ഏതായാലും ഒന്നു തീച്ചയാണു്. ശ്രീ ചട്ടമ്പിസ്വാമിതിരുവടികളുടെ ജീവിതചരിത്രം മനസ്സിരുത്തി പഠിച്ച ഒരാൾക്കു്, ഈ കഥയിൽ അതിശയോക്തി കാണാൻ കുറച്ചു വിഷമമുണ്ടു്. അത്ര മഹത്തരവും അത്ഭുതകരവുമാണു് അവിടുത്തെ ദിവ്യചരിത്രം.

അവിടുത്തെ ചരിത്രത്തിലേയ്ക്കു് നാളെ നമുക്കു കടക്കാം. ആ തൃപ്പാദങ്ങൾ മനസ്സിൽ ധ്യാനിച്ചുകൊണ്ടു് നമുക്കിന്നുറങ്ങാം.

---

# സ്മരണാഞ്ജലി

ഒററപ്പാലം ശ്രീരാമകൃഷ്ണനിരഞ്ജനാശ്രമത്തിലെ അന്തേവാസിയും ശ്രീമന്നിർമ്മലാനന്ദ സ്വാമികളുടെ ശിഷ്യനും വലിയ പണ്ഡിതനും ത്യാഗിവര്യനുമായിരുന്ന ശ്രീ ചിന്മയാനന്ദസ്വാമികൾ 94–ാമത്തെ വയസ്സിൽ തിരുച്ചിറപ്പള്ളിയിൽ ''കാശീപുരത്തു'' വെച്ച് ആഗസ്റ്റ് 20–ാംനു- രാത്രി 3മണിക്കു മഹാസമാധി പ്രാപിച്ചിരിക്കുന്നു. പൂർവ്വാശ്രമത്തിൽ ആദ്യകാലത്തു് മലബാർ കുടിയാന്മ പ്രക്ഷോഭത്തിൽ സജീവമായി പങ്കെടുത്തിരുന്ന ഒരു നിയമപണ്ഡിതനായ അദ്ദേഹം 'കുടിയാൻ' എന്ന ഒരു പത്രം കുറെക്കാലം നടത്തുകയുണ്ടായി. പിന്നീട് പട്ടാമ്പി സംസ്കൃത കോളേജിൽ പ്രൊഫസറായും പ്രിൻസിപ്പാളായും ജോലി നോക്കിയതിന്നു ശേഷമാണ് വൈരാഗ്യ സമ്പന്നനായ അദ്ദേഹം ശ്രീമന്നിർമ്മലാനന്ദസ്വാമികളുടെ ശിഷ്യത്വം സ്വീകരിച്ച് ത്യാഗജീവിതത്തിലേയ്ക്കു് തിരിഞ്ഞതു്. വളരെക്കാലം പ്രബുദ്ധകേരളത്തിന്റെ സ്ഥിരം ലേഖകനായിരുന്ന അദ്ദേഹം കുറച്ചുകാലം അതിന്റെ പത്രാധിപരെന്ന നിലയിലും സേവനമനുഷ്ഠിച്ചിട്ടുണ്ടു്. വിവേകാനന്ദസാഹിത്യസർവ്വസ്വം ഒന്നും രണ്ടും പുസ്തകങ്ങളിലെ പല ഭാഗങ്ങളും സ്വാമിജിയാണ് മലയാളത്തിലേയ്ക്കു തർജ്ജമ ചെയ്തിട്ടുള്ളതു്. അവസാനംവരെ അദ്ദേഹം 'തുളസീസുഗന്ധ'ത്തിന്റെ സഹപത്രാധിപരായിരുന്നു. ഇംഗ്ലീഷിലും മലയാളത്തിലും നല്ല ഒരു ഭാഷാശൈലി അദ്ദേഹത്തിന്നു് സ്വാധീനമായിരുന്നു.

ഏതാണ്ടു് ഒരു മാസം മുമ്പാണ് അദ്ദേഹത്തിന്റെ 'സമന്വയം' എന്ന പുതിയ ഒരു ഗീതാവ്യാഖ്യാനം * മലയാളത്തിൽ പ്രസിദ്ധപ്പെടുത്തിയതു്. ഗീതയ്ക്കു പഴയ ആചാര്യന്മാരും പല മഹാത്മാക്കളും എഴുതിയിട്ടുള്ള ഭാഷ്യങ്ങളിൽനിന്നും വ്യാഖ്യാനങ്ങളിൽനിന്നും വിഭിന്നമായ ഒരു രീതിയാണ് സ്വാമിജി ഇതിൽ സ്വീകരിച്ചിരിക്കുന്നതു്. ഗീത ജ്ഞാനപ്രധാനമോ ഭക്തി പ്രധാനമോ അല്ലെന്നും നിഷ്കാമകർമ്മയോഗമാണ് ഗീതയിലെ പ്രധാനപ്രതിപാദ്യമെന്നും ഉള്ള ബാലഗംഗാധരതിലകന്റെ അഭിപ്രായത്തോടാണ് സ്വാമിജിക്കു് യോജിപ്പ്. നിഷ്കാമകർമ്മയോഗിയുടെ സ്ഥിതപ്രജ്ഞതയ്ക്കു പരിപൂർണ്ണത സിദ്ധിക്കുവാൻവേണ്ടിയാണ് ഭക്തി–ജ്ഞാനങ്ങൾ ഗീതയിൽ പ്രതിപാദിച്ചിരിക്കുന്നതു് എന്നാണ് ഇതിൽ സ്ഥാപിച്ചിട്ടുള്ളതു്. എങ്കിലും ''നാലു യോഗങ്ങളെ കൂട്ടിയിണക്കി അനുഷ്ഠിക്കാം എന്നും അങ്ങനെ ഇണക്കി അഭ്യസിക്കണം എന്നും അതാകുന്ന മനുഷ്യപരിപൂർത്തി വരുത്തുന്നതു് എന്നും ആകുന്ന ഗീതയിലെ സാരമായ ആശയം'' എന്നു് അദ്ദേഹംതന്നെ പ്രസ്താവനയിൽ പ്രസ്താവിക്കുന്നുണ്ടു്. ഇന്നത്തെ കാലഗതിക്കും സാമൂഹ്യ പരിതസ്ഥിതിക്കും ഇങ്ങനെയുള്ള ഒരു വ്യാഖ്യാനം ഏറെക്കുറെ ഗുണകരമായേയ്ക്കാം.

ആദ്ധ്യാത്മികധർമ്മപ്രചരണത്തിന്നായി തന്റെ ജീവിതം സമർപ്പിച്ച് കൃതകൃത്യനായി ഭഗവത്പാദാരവിന്ദങ്ങളിൽ ലയം പ്രാപിച്ച സ്വാമിജിയുടെ പാവനസ്മരണയ്ക്കു മുമ്പിൽ പ്രബുദ്ധകേരളത്തിന്റെ ആദരാഞ്ജലികൾ !

---

* പ്രകാശകന്മാർ: മുരളീപബ്ലിക്കേഷൻസ്, തത്തമംഗലം. PIN. 678102
പേജു് 564 + 54. വില ക. 20.

പുറനാട്ടുകര ശ്രീരാമകൃഷ്ണാശ്രമത്തിൽവെച്ച് മാസംതോറും നടത്താറുള്ള ഏകദിന അന്തര്യോഗം സെപ്തംബർ 14–ാം തീയതി ഞായറാഴ്ചയായിരിക്കും.

# പ്രബുദ്ധകേരളം



ഉത്തിഷ്ഠത! ജാഗ്രത! പ്രാപ്യ വരാൻ നിബോധത!

| വാല്യം 60 | 1975 ഒക്ടോബർ | ലക്കം 10 |
|---|---|---|

## അമൃതവാണി

വന്ദേ പദ്മകരാം പ്രസന്നവദനാം സൗഭാഗ്യദാം ഭാഗ്യദാം
ഹസ്താഭ്യാമഭയപ്രദാം മണിഗണൈർന്നാനാവിധൈർഭൂഷിതാം
ഭക്താഭീഷ്ടഫലപ്രദാം ഹരിഹരബ്രഹ്മാദിഭിസ്സേവിതാം
പാർശ്വേ പങ്കജശംഖപദ്മനിധിഭിര്യുക്താം സദാ ശക്തിഭിഃ.

പങ്കജം പാണിയിലുള്ളവളും പ്രസന്നവദനയും സൗഭാഗ്യവും ഭാഗ്യവുമരുളുന്നവളും കൈകളെക്കൊണ്ടു് അഭയം പ്രദാനം ചെയ്യുന്നവളും വിവിധങ്ങളായ രത്നഗണങ്ങളാലലംകൃതയും ഭക്തന്മാരുടെ അഭിലാഷങ്ങളെ സാധിപ്പിക്കുന്നവളും ബ്രഹ്മവിഷ്ണുമഹേശ്വരന്മാരാൽ സേവിതയും അരികിൽ പങ്കജം, ശംഖം, പദ്മം മുതലായ ശക്തികളാൽ സദാ പരിഷേവിതയുമായ ദേവി ശാരദയെ ഞാൻ വന്ദിക്കുന്നു.

ദുർഗ്ഗേ സ്മൃതാ ഹരസി ഭീതിമശേഷജന്തോഃ
സ്വസ്ഥൈഃ സ്മൃതാ മതിമതീവ ശുഭാം ദദാസി
ദാരിദ്ര്യദുഃഖഭയഹാരിണി കാ ത്വദന്യാ
സർവ്വോപകാരകരണായ സദാർദ്രചിത്താ.

അല്ലയോ ദുർഗ്ഗേ, അവിടുത്തെ പാദാരവിന്ദങ്ങളെ സ്മരിക്കുന്നവരുടെ സകല ഭീതികളെയും അവിടുന്ന കറുന്നു. യാതൊരു ഫലകാംക്ഷയുംകൂടാതെ സ്മരിക്കുന്നവക്കു് മോക്ഷത്തെയും നൽകുന്നു. ദാരിദ്ര്യം, ദുഃഖം, ഭയം എന്നിവയെയെല്ലാം നീക്കുന്നവളും സദാ കനിവെഴുന്നവളുമായ അവിടുന്നല്ലാതെ എല്ലാ ജീവികളെയും തുണയ്ക്കുവാൻ വേറെ ആരാണുള്ളതു് ?

സംസാരാതപപീഡിതാസ്തു ബഹവസ്ത്വത്പാദപങ്കേരുഹ-
ച്ഛായാം മംഗളശീതളാം ശിവകരാമാശ്രിത്യ തിഷ്ഠന്തി യേ
തേഭ്യഃ സർവ്വജനേഭ്യ ഏവ ഭവതാത് കാരുണ്യമൂർത്തേ, ഭവദ്-
ദിവ്യാനുഗ്രഹവൈഭവേന ജനനി, ശ്രീശാരദേ, മംഗളം.

സംസാരത്തിന്റെ വെയിലുകൊണ്ടു് വിഷമിച്ചു് അനേകമാളുകൾ മംഗളവും ശീതളവും ശിവകരവുമായ അങ്ങയുടെ പാദാരവിന്ദച്ഛായയെ ആശ്രയിച്ചുനില്ക്കുന്നു. അല്ലയോ കാരുണ്യമൂർത്തേ, അമ്മേ, ശ്രീശാരദേ, അങ്ങയുടെ ദിവ്യാനുഗ്രഹവൈഭവത്താൽ ആ ജനങ്ങൾക്കെല്ലാം മംഗളം ഭവിക്കട്ടെ !

# ശ്രീരാമകൃഷ്ണോപദേശം

ഒരു മരംവെട്ടുകാരൻ കാട്ടിൽനിന്നും വിറകു കൊണ്ടുവന്ന് വിററ് വളരെ അരിഷ്ടിച്ച് കഷ്ടപ്പെട്ട് ജീവിതം നയിച്ചുവന്നു. ഒരു ദിവസം അവൻ ഒരു കെട്ട് ചുള്ളിവിറകുംകൊണ്ടു വീട്ടിലേയ്ക്കു വരുമ്പോൾ വഴിയിൽവെച്ച് അപരിചിതനായ ഒരാൾ വിളിച്ച്, 'മുന്നോട്ടു പോകണം' എന്ന് ഉപദേശിച്ചു. അടുത്ത ദിവസം ഈ അപരിചിതന്റെ ഉപദേശം അനുസരിച്ചു കാട്ടിനുള്ളിൽ കുറെക്കൂടി കയറി. അതിന്റെ ഫലമായി അവൻ കാടിന്റെ ആ ഭാഗം അനവധി വലിയ വൃക്ഷങ്ങളോടുകൂടിയതായി കണ്ടു. അവനു കഴിവുള്ളേടത്തോളം മരം വെട്ടി വില്ക്കുകയും പൂർവ്വാധികം ലാഭം കിട്ടുകയും ചെയ്തു. പിറേറദിവസം അവൻ ഇപ്രകാരം വിചാരിച്ചു: 'എന്നോടു മുന്നോട്ടു പോകാനാണ് പറഞ്ഞതു്. ഇന്നു കുറെക്കൂടി മുന്നോട്ടു പോയാലോ?' അവൻ അപ്രകാരം ചെയ്തതിനാൽ കാട്ടിൽ ചന്ദനവൃക്ഷങ്ങൾ അധികമുള്ള ഒരു ഭാഗത്തു് ചെന്നുചേർന്നു. അവൻ തനിക്കു ചുമക്കാൻ കഴിയുന്നത്ര ചന്ദനവിറക് എടുത്തു ചന്തയിൽ കൊണ്ടുപോയി വില്ക്കുകയും വളരെ ലാഭം നേടുകയും ചെയ്തു. പിറേറ ദിവസവും ആ അപരിചിതന്റെ വാക്കിനെ ഓർത്തു് പിന്നെയും മുന്നോട്ടു പോകാൻ നിശ്ചയിച്ചു. അന്ന് അവൻ ഒരു ചെമ്പുഖനി കണ്ടു. പക്ഷേ അതു് അവന്റെ പുരോഗമന വാഞ്ഛയെ തടഞ്ഞില്ല. ദിവസേന അവൻ അധികമധികം മുമ്പോട്ടു പോകയും വെള്ളിഖനി, സ്വർണ്ണഖനി, രത്നഖനി ഇങ്ങനെ ഓരോന്നോരോന്നായി കാണുകയും അവൻ മഹാധനികനായി ത്തീരുകയും ചെയ്തു. ആധ്യാത്മികമാർഗ്ഗത്തിന്റെ കാര്യവും ഇങ്ങനെതന്നെയാണ്. ഒരുവൻ നിരന്തരം മുന്നോട്ടു പോകണം. ചില ദർശനങ്ങൾ കാണുകയോ ചില സിദ്ധികൾ ലഭിക്കുകയോ ചെയ്തു ഉടനെ തനിക്കു് എല്ലാം കിട്ടി എന്നു വിചാരിച്ചുപോകരുതു്.

* * * *

മരണത്തെ പ്രതീക്ഷിച്ചുകൊണ്ടു് ഭീഷ്മദേവൻ ശരശയനം ചെയ്യുന്ന സമയത്തു് അദ്ദേഹത്തിന്റെ നേത്രങ്ങളിൽനിന്നു് അശ്രുക്കൾ ഒഴുകിക്കൊണ്ടിരുന്നു. അതിനെ കണ്ടിട്ടു് അർജ്ജുനൻ ശ്രീകൃഷ്ണഭഗവാനോടു് ഇങ്ങനെ ചോദിച്ചു: ''സ്വാമിൻ, ഇതെന്തൊരാശ്ചര്യം! എന്റെ പിതാമഹൻ വളരെ സത്യവാനും ഇന്ദ്രിയനിഗ്രഹംചെയ്ത ഒരു യോഗ്യനും ജ്ഞാനിയും അഷ്ടവസുക്കളിൽ ഒരാളും ആകുന്നു. അദ്ദേഹം കൂടെ മായാമോഹിതനായി കരയുന്നുവല്ലോ!'' ശ്രീകൃഷ്ണഭഗവാൻ ഭീഷ്മദേവനോടു് ഈ വിവരം അറിയിച്ചപ്പോൾ അദ്ദേഹം ഇങ്ങനെ പറഞ്ഞു: ''അല്ലയോ കൃഷ്ണ, ഞാൻ മായാമോഹിതനായല്ല കരയുന്നതെന്നു് അങ്ങേയ്ക്കുതന്നെ അറിയാമല്ലോ. അങ്ങയുടെ ലീലയെപ്പററി എനിക്കു് അല്പം പോലും അറിയുവാൻ സാധിക്കുന്നില്ലല്ലോ എന്ന വിചാരമാണ് എന്നെ വ്യസനിപ്പിക്കുന്നതു്. യാതൊരു ദേവന്റെ തിരുനാമത്തെ ജപിക്കുന്നതുകൊണ്ടു് മനുഷ്യർ സംസാരസമുദ്രത്തെ തരണം ചെയ്യുന്നുവോ, ആ ദേവൻതന്നെ പാണ്ഡവന്മാരുടെ സാരഥിയായിരുന്നിട്ടുകൂടി അവരുടെ ദുഃഖങ്ങൾക്കു യാതൊരു അവസാനവും കാണുന്നില്ലല്ലോ.''

* * * *

ഒരു അമ്മയ്ക്കു് കുറെ കുട്ടികൾ ഉണ്ടു്. ഒരു കുട്ടിയ്ക്കു പമ്പരവും, മറെറാരു കുട്ടിക്കു് ഒരു പാവയും, മൂന്നാമതൊരു കുട്ടിക്കു കുറെ പലഹാരങ്ങളും അമ്മ കൊടുക്കുന്നു. ആ കുട്ടികൾ ഈ വസ്തുക്കളിൽ ലയിച്ചിരിക്കുന്നതിനാൽ അവർ എല്ലാവരും അമ്മയെ മറക്കുന്നു. എന്നാൽ ഇവരിൽ തന്റെ കളിക്കോപ്പുകളെ ദൂരെ എറിഞ്ഞു് അമ്മയ്ക്കുവേണ്ടി നിലവിളിക്കുന്ന കുട്ടി അമ്മയെ തന്റെ അടുക്കലേയ്ക്കു് ആകർഷിക്കുന്നു. അമ്മ അതിന്റെ അടുത്തു് ഓടിച്ചെന്നു തന്റെ കയ്യിൽ എടുത്തു് ആശ്വസിപ്പിക്കുന്നു. അല്ലയോ മനുഷ്യ, നീ കാമിനീകാഞ്ചനങ്ങളിൽ മഗ്നനായിരിക്കുന്നു. അവയെ ദൂരെ ത്യജിച്ചു് അമ്മയ്ക്കു വേണ്ടി കരയുമ്പോൾ ജഗദംബ അടുക്കൽ വന്നു നിന്നെ സ്വഭുജങ്ങളിൽ എടുക്കുന്നതാണ്.

# ഷഷ്ടിപൂർത്തി

മൃഡാനന്ദസ്വാമി

അറുപതു വർഷം! അനന്തമായ കാലഗണനയിൽ അതു് ഒരുപക്ഷേ നിസ്സാരമായിരിക്കാം. എന്നാൽ പരിമിതമായ മനുഷ്യായുസ്സിൽ അതു് ഒരു നീണ്ട കാലഘട്ടമായിട്ടാണു് കണക്കാക്കപ്പെടുക. ഷഷ്ടിപൂർത്തിയിലെത്തിനില്ക്കുന്ന മനുഷ്യൻ തൻെറ കഴിഞ്ഞുപോയ കാലത്തിലേയ്ക്കൊന്നു തിരിഞ്ഞുനോക്കി, അതിലുണ്ടായ ജയാപജയങ്ങൾ കണക്കിലെടുത്തുകൊണ്ടു് ഭാവി ജീവിതത്തിനു രൂപം കൊടുക്കണമെന്നാണു് പറയാറുള്ളതു്. തൻെറ ജീവിതത്തിലെ ഏററവും പ്രധാനപ്പെട്ടതും കർമ്മശേഷി മുററിനില്ക്കുന്നതുമായ കാലഘട്ടം കഴിഞ്ഞുപോയി എന്നുള്ളതാണു് ഷഷ്ടിപൂർത്തിയാഘോഷങ്ങൾ അനുസ്മരിപ്പിക്കുന്നതു്. യൗവനത്തിൻെറ ശക്തിപ്രസരത്തിൽ മററെല്ലാം മറന്നു് ലൗകികങ്ങളായ സ്ഥാനമാനങ്ങളിലും അഭ്യുദയത്തിലുംമാത്രം ശ്രദ്ധവെച്ചുകൊണ്ടുള്ള ജീവിതത്തിൻെറ അററത്തെത്തിനിന്നു് ഒരാത്മപരിശോധന നടത്തുമ്പോൾ ജീവിതലക്ഷ്യത്തോടു് എത്രത്തോളം അടുത്തിട്ടുണ്ടെന്നു് അവന്നു് അറിവാൻ കഴിയുന്നു. മനുഷ്യനെന്ന നിലയിലുള്ള തൻെറ ജീവിതത്തെപ്പററി കൂടുതൽ ഗൗരവമായി ചിന്തിക്കുവാൻ അവൻ നിർബ്ബന്ധിതനായിത്തീരുന്നു. ഈ ലോകരംഗത്തുനിന്നു തിരോധാനം ചെയ്യുന്നതിന്നുമുമ്പു് ഈശ്വരൻെറ ഉൽകൃഷ്ടസൃഷ്ടിയെന്ന നിലയിൽ തനിക്കുള്ള കർത്തവ്യങ്ങൾ തൃപ്തികരമായി നിറവേററേണ്ടതിനെപ്പററി അവൻ ബോധവാനാകുന്നു. പിന്നീടു് കൃതകൃത്യതയോടെ ഇവിടെനിന്നു പോകുവാനുള്ള തയ്യാറെടുപ്പാണു് ചിന്താശീലനും വിവേകിയുമായ മനുഷ്യനിൽ നാം കാണുന്നതു്. പലരും വിചാരിക്കാറുണ്ടു്, കൗമാരവും യൗവനവുമെല്ലാം ഈ ലോകത്തെ യഥായോഗ്യം യഥാശക്തി അനുഭവിക്കുവാനുള്ളതാണു്; യൗവനത്തിൻെറ അവസാനത്തിൽ, ഉദ്യോഗത്തിൽനിന്നു പെൻഷൻ പററിയതിന്നു ശേഷം ആദ്ധ്യാത്മികകാര്യങ്ങളിൽ ശ്രദ്ധിച്ചാൽ മതിയെന്നു്. സാധാരണയായി ഈ വിചാരത്തെപ്പററി പശ്ചാത്തപിക്കുന്ന ഒരു ഘട്ടമാണു് ഷഷ്ടിപൂർത്തി. ആദ്ധ്യാത്മികമായ പശ്ചാത്തലത്തിലല്ലാതെ ലൗകികകാര്യങ്ങളിൽ വ്യാപൃതരായതുകൊണ്ടുണ്ടായ ക്ലേശങ്ങളെയും വിഷമങ്ങളെയുംപററി അപ്പോഴാണു് അവരറിയുന്നതു്.

''യാവത് സ്വസ്ഥമിദം ശരീരമരുജം
യാവജ്ജരാ ദൂരതഃ
യാവച്ചേന്ദ്രിയശക്തിരപ്രതിഹതാ
യാവത് ക്ഷയോ നായുഷഃ
ആത്മശ്രേയസി താവദേവ വിദുഷാ
കാര്യഃ പ്രയത്നോ മഹാൻ
സന്ദീപ്തേ ഭവനേ തു കൂപഖനനം
പ്രത്യുദ്യമഃ കീദൃശഃ.''

(ഈ ശരീരം അരോഗദൃഢമായിരിക്കുമ്പോൾ, ജരാനരകൾ വരുന്നതിന്നു മുമ്പു്, ഇന്ദ്രിയശക്തിക്കു യാതൊരു കോട്ടവുമില്ലാത്ത കാലത്തു്, ആയുസ്സു് ക്ഷയോന്മുഖമല്ലാതിരിക്കുമ്പോൾത്തന്നെ അറിവുള്ളവർ ആത്മശ്രേയസ്സിന്നുവേണ്ടി ശ്രമിക്കേണ്ടതാണു്. വീടു കത്തുമ്പോൾ കിണറു കുഴിക്കുവാൻ ശ്രമിക്കുന്നതുകൊണ്ടു കാര്യമില്ല.) എന്ന ആചാര്യവചനം ശരിയാണെന്നു് അപ്പോൾ അവർക്കനുഭവപ്പെടുന്നു. 'കൗമാര ആചരേത് പ്രാജ്ഞോ ധർമ്മാൻ ഭാഗവതാനിഹ.' എന്ന പ്രഹ്ലാദൻെറ ഉപദേശം അവരാവർത്തിക്കുന്നു. കൗമാരപ്രായത്തിൽത്തന്നെ ഭാഗവതധർമ്മങ്ങൾ അറിയുകയും ആചരിക്കുകയും വേണമെന്ന ഉപദേശം ബുദ്ധിമാന്മാരും പുണ്യശാലികളുമായ ബാലന്മാർ അനുസരിക്കുകയും ഷഷ്ടിപൂർത്തിയിലെത്തുമ്പോൾ ധന്യമായ തങ്ങളുടെ ജീവിതത്തിലേയ്ക്കു തിരിഞ്ഞുനോക്കി കൃതകൃത്യരും സന്തുഷ്ടരും അഭിമാനപുളകിതരുമായിത്തീരുകയും ചെയ്യേണ്ടതാകുന്നു. എന്നാൽ ജീവിതലക്ഷ്യത്തിലേയ്ക്കുള്ള അവരുടെ സമീപനം ശീഘ്രതരമാക്കിത്തീർക്കാനവർക്കു കഴിയും. അതുകൊണ്ടു് ഷഷ്ടിപൂർത്തി സന്തോഷത്തോടും സമാധാന

ത്തോടുംകൂടി ആഘോഷിക്കണമെന്നുള്ളവർ, ധന്യമായ തങ്ങളുടെ ജീവിതംകൊണ്ടു് കൃതകൃത്യരായിത്തീരാനാഗ്രഹിക്കുന്നവർ, കുട്ടിക്കാലം മുതൽക്കേ ഭാഗവതധർമ്മങ്ങളെപ്പററി അറിവാനും അനുസരിക്കുവാനും ശ്രമിക്കണമെന്നും ആദ്ധ്യാത്മികമായ പശ്ചാത്തലത്തിൽ ലൗകികജീവിതം നയിക്കുന്നതിൽ ശ്രദ്ധാലുക്കളായിരിക്കണമെന്നും പ്രത്യേകം ഓർമ്മിക്കേണ്ടതാണു്. ''ശതായുർവൈ പുരുഷഃ'' എന്ന നിലയിൽ പരിമിതമായ ആയുസ്സോടുകൂടിയ മനുഷ്യലോകത്തെ സംബന്ധിച്ച ഷഷ്ടിപൂർത്തി ഇങ്ങനെ ഒരു വഴിത്തിരിവിൻെറ ഘട്ടമായി കണക്കാക്കിവരുന്നു

എന്നാൽ ആയുസ്സിന്നു് യാതൊരു പരിമിതിയും കല്പിക്കപ്പെട്ടിട്ടില്ലാത്ത പത്രമാസികകളെ സംബന്ധിച്ചാണെങ്കിലോ? മാസികകളുടെ ജീവിതത്തിൽ ബാലമരണമാണു് അധികമായും അനുഭവപ്പെടുന്നതു്. പല കഷ്ടാരിഷ്ടതകളും തരണംചെയ്തു് ഒരുവിധം ജീവിതം നിലനിർത്തിക്കൊണ്ടുപോയാൽത്തന്നെ ഷഷ്ടിപൂർത്തി ആഘോഷിക്കുവാനുള്ള പ്രായംവരെ എത്തുന്ന മാസികകൾ വളരെ വളരെ ദുർല്ലഭമാണു്. ആ നിലയിൽ പ്രബുദ്ധകേരളത്തിന്നു കരം കവിയുന്ന കൃതാർത്ഥതയ്ക്കു് അവകാശമുണ്ടു്. ജനങ്ങൾ ലൗകികകാര്യങ്ങളിൽ ഇത്രയധികം ആകൃഷ്ടരായിരിക്കുന്ന ഇക്കാലത്തു്, ഭൗതികത്വത്തിൻെറ അതിപ്രസരം അധികമധികം അനുഭവപ്പെടുന്ന ഒരുകാലത്തു്, ഒരു ആദ്ധ്യാത്മികമാസിക വൈകല്യങ്ങളൊന്നും കൂടാതെ അറുപതു നീണ്ട വർഷങ്ങൾ ജീവിച്ചിരിക്കുക എന്നതു തികച്ചും ശ്രദ്ധേയമായ ഒരു സംഗതിതന്നെയാണു്. ഈ കാലത്തിന്നുള്ളിൽ തൻെറ ജീവിതയാത്രയിൽ പ്രബുദ്ധകേരളത്തിന്നു പല വിഷമങ്ങളും സഹിക്കേണ്ടിവന്നിട്ടുണ്ടു്. പല ദിക്കുകളിലും അഭയം പ്രാപിക്കേണ്ടിവന്നിട്ടുണ്ടു്. ആ സമയങ്ങളിലെല്ലാം തന്നെ സ്നേഹിക്കുവാനും ലാളിക്കുവാനും പരിപോഷിപ്പിക്കുവാനും കരുത്തുററ കരങ്ങൾ ഈശ്വരാനുഗ്രഹത്താൽ വന്നുചേർന്നതുകൊണ്ടു് വിഷമങ്ങളെല്ലാം നിഷ്പ്രയാസം തരണം ചെയ്തു് ലക്ഷ്യത്തിലേയ്ക്കുള്ള യാത്ര തുടരുവാൻ സാധിച്ചു. ശുഭകാംക്ഷികളായ സ്നേഹിതന്മാരുടേയും അനുവാചകന്മാരുടേയും സഹായസഹകരണങ്ങൾ ആ യാത്രയെ സുഗമമാക്കുകയും ചെയ്തിട്ടുണ്ടു്.

ഭാരതത്തിലെ ആദ്ധ്യാത്മികനവോത്ഥാനത്തിന്നു് കാരണഭൂതരായ ശ്രീരാമകൃഷ്ണദേവൻെറയും വിവേകാനന്ദസ്വാമികളുടെയും സന്ദേശം ദക്ഷിണഭാരതത്തിൽ പ്രചരിപ്പിക്കുവാൻ നിയുക്തനായ ശ്രീ രാമകൃഷ്ണാനന്ദസ്വാമികൾ 1904 ഏപ്രിൽ മെയ്മാസങ്ങളിൽ തിരുവിതാംകൂറിൽ വന്നു നടത്തിയ പ്രഭാഷണപരമ്പരകളും ക്ലാസ്സുകളും കേരളത്തിൻെറ ആദ്ധ്യാത്മികജീവിതത്തിൽ ഒരു പുതിയ ഉണർവ്വും ഉന്മേഷവും ഉണ്ടാക്കിത്തീർത്തു. അന്നു് ശ്രീനാരായണഗുരുദേവൻെറയും മററും നേതൃത്വത്തിൽ ഇവിടെ നടന്നിരുന്ന നിശ്ശബ്ദമായ സാമുദായികവിപ്ലവത്തെ വിജയപൂർവ്വം മുന്നോട്ടു നയിക്കുന്നതിൽ ശ്രീരാമകൃഷ്ണസംഘം വഹിച്ചിട്ടുള്ള സുപ്രധാനമായ പങ്കു് അവിസ്മരണീയമാണു്. 1911 ഫിബ്രവരിയിൽ, അന്നു ബാംഗളൂർ മഠാധിപതിയായിരുന്ന ശ്രീമന്നിർമ്മലാനന്ദസ്വാമികൾ കേരളം സന്ദർശിച്ചതോടുകൂടിയാണു് ശ്രീരാമകൃഷ്ണസംഘത്തിൻെറ പ്രവർത്തനം ഇവിടെ രൂഢമൂലമായിത്തീർന്നതു്. സംഭാഷണചതുരനും അസാധാരണ വാഗ്മിയും പണ്ഡിതശ്രേഷ്ഠനുമായിരുന്ന അദ്ദേഹത്തിന്നു് കേരളത്തോടു പ്രത്യേകപ്രതിപത്തി തോന്നുകയും കൊല്ലംതോറും കേരളത്തിൻെറ പല ഭാഗങ്ങളും സന്ദർശിച്ചു് ജീവസന്ദായകമായ ശ്രീരാമകൃഷ്ണധർമ്മത്തെപ്പററി ഉദ്ബോധനങ്ങൾ നൽകുകയും ചെയ്തതിൻെറ ഫലമായി പല സ്ഥലങ്ങളിലും ശ്രീരാമകൃഷ്ണാശ്രമങ്ങൾ സ്ഥാപിതങ്ങളായി. ആശ്രമങ്ങളുടെ പ്രവർത്തനം സുഗമമാക്കുവാനായി ആശയങ്ങൾ പൊതുജനങ്ങളുടെ ഇടയിൽ പ്രചരിപ്പിക്കുവാൻ വൈദികധർമ്മത്തേയും ഭാരതസംസ്കാരത്തേയും ശ്രീരാമകൃഷ്ണസന്ദേശത്തേയും സമുചിതമായവിധത്തിൽ പ്രതിപാദിക്കുന്ന ഒരു മാസികയുടെ മാധ്യമം ഉണ്ടാകേണ്ടതാണെന്നു് ശ്രീരാമകൃഷ്ണഭക്തന്മാരുടെ മനസ്സിലുദയംകൊണ്ട ആശയമാണു് പ്രബുദ്ധകേരളത്തിൻെറ ആവിർഭാവത്തിന്നു് കാരണമായിത്തീർന്നതു്. അങ്ങനെ 1091 തുലാമാസത്തിൽ (1915 ഒക്ടോബർ 17-ാംനു-) വിജയദശമി ദിവസം ശ്രീമന്നിർമ്മലാനന്ദസ്വാമികളുടെ അനുഗ്രഹാശിസ്സുകളോടുകൂടി ആദ്യലക്കം പ്രകാശിതമായി. പൊന്നൻപിള്ള എന്ന പേരിലറിയപ്പെട്ടിരുന്ന ശ്രീ ജീ. എൻ. കേശവപിള്ളയുടെ വിശാലമായ കെട്ടിടം ആസ്ഥാന

മാക്കി, എസ്. ററി. റെഡ്യാരുടെ പ്രസ്സിൽനിന്ന് അണിഞ്ഞൊരുങ്ങി കൊല്ലത്തുനിന്നും പുറത്തുവന്ന പ്രബുദ്ധകേരളത്തിൻെറ ആദ്യലക്കം തന്നെ സഹൃദയന്മാരുടെ ശ്രദ്ധയെ ആകർഷിക്കുവാൻ പര്യാപ്തമായിരുന്നു. മാസികയുടെ ഉദ്ദേശ്യത്തെപ്പററി അന്നു പ്രസിദ്ധപ്പെടുത്തിയിട്ടുള്ള ഒരു ലേഖനം ഈ മാസികയിൽ അന്യത്ര ചേർത്തിട്ടുണ്ട്. മൂന്നു വർഷങ്ങൾ മുടങ്ങാതെ കൊല്ലത്തുനിന്നും പ്രസിദ്ധപ്പെടുത്തിയതിന്നുശേഷം പിന്നീട് തിരുവനന്തപുരം, ആലപ്പുഴ, തിരുവല്ല, ഒററപ്പാലം, വീണ്ടും തിരുവനന്തപുരം, കാലടി മുതലായ സ്ഥലങ്ങളിലുള്ള ശ്രീരാമകൃഷ്ണാശ്രമങ്ങളിലെല്ലാം പ്രബുദ്ധകേരളം പരിവ്രജനം നടത്തിയിട്ടുണ്ട്. പത്രാധിപസ്ഥാനം വഹിച്ചും മററുവിധത്തിലും അക്കാലങ്ങളിൽ മാസികയെ വളർത്തിക്കൊണ്ടുവന്നിട്ടുള്ളവരുടെ കൂട്ടത്തിൽ, ശ്രീമാന്മാർ നിരഞ്ജനാനന്ദസ്വാമികൾ, സുഖാനന്ദസ്വാമികൾ, ഈശ്വരാനന്ദസ്വാമികൾ, വിമലാനന്ദസ്വാമികൾ, പരാനന്ദസ്വാമികൾ, അന്തരാത്മാനന്ദസ്വാമികൾ, ശൈലജാനന്ദസ്വാമികൾ, നൃസിംഹാനന്ദസ്വാമികൾ, തപസ്യാനന്ദസ്വാമികൾ, ആഗമാനന്ദസ്വാമികൾ, നൈഷ്ഠികാനന്ദസ്വാമികൾ, പി. കെ. ഗോവിന്ദപ്പിള്ളശാസ്ത്രി മുതലായവരുടെ പേരുകൾ പ്രത്യേകം പ്രസ്താവ്യങ്ങളാകുന്നു. 1125 ഇടവമാസത്തിൽ, ശ്രീ ആഗമാനന്ദസ്വാമികൾ നടത്തിയിരുന്ന 'അമൃതവാണി' എന്ന മാസികയെ തന്നിൽ ലയിപ്പിച്ചുകൊണ്ട്, കാലടിയിലെത്തി പരിപുഷ്ടിപ്രാപിച്ചതിൻെറ സ്മരണയ്ക്കാണ് ഇന്നും പ്രബുദ്ധകേരളം അമൃതവാണികൊണ്ടാരംഭിക്കുന്നത്. കാലടിയിൽ വന്നതിന്നുശേഷമാണ് കൊല്ലവർഷമനുസരിച്ച് പിറന്നാളാഘോഷിച്ചിരുന്ന പ്രബുദ്ധകേരളം ഇംഗ്ലീഷുവർഷമനുസരിച്ച് വയസ്സു കണക്കാക്കാൻ തുടങ്ങിയതു്. ശ്രീമദാഗമാനന്ദസ്വാമികളുടെ മഹാസമാധിക്കു ശേഷവും കാലടിയിൽനിന്ന് പ്രശസ്തമായ നിലയിൽ നടന്നുവന്നിരുന്ന രാമകൃഷ്ണസംഘത്തിൻെറ ഈ മുഖപത്രം പുറനാട്ടുകര ശ്രീരാമകൃഷ്ണാശ്രമത്തിൽ പുതുതായി പ്രസിദ്ധീകരണവിഭാഗമാരംഭിച്ചപ്പോൾ അതിൻെറ ഒരു ഭാഗമായി ഇവിടെനിന്നു പ്രസിദ്ധീകരിക്കുന്നതു നന്നായിരിക്കുമെന്ന് ഒരഭിപ്രായം അധികൃതന്മാരുടെ മനസ്സിലുണ്ടായതിൻെറ ഫലമായിട്ടാണ് 1964 ജനുവരിയിൽ ശ്രീ വിവേകാനന്ദ ശതാബ്ദി വിശേഷാൽപ്രതിയോടുകൂടി പ്രബുദ്ധകേരളം തൃശ്ശൂക്കു വന്നതു്. ശ്രീ ഈശ്വരാനന്ദസ്വാമികളുടെ രക്ഷയിൻകീഴിൽ പുറനാട്ടുകര രാമകൃഷ്ണാശ്രമത്തിൽനിന്നു പുറപ്പെടുവാൻ ആരംഭിച്ചതുമുതൽ അത്ഭുതപൂർവ്വമായ പുഷ്ടിയും ഉന്മേഷവും അനുഭവപ്പെട്ടുതുടങ്ങി. വിജ്ഞാനപ്രദവും കമനീയവുമായ അതിൻെറ രൂപം പലരുടെയും പ്രശംസയ്ക്കു പാത്രമായി. മാസംതോറും മുടങ്ങാതെ പലവിധത്തിലുള്ള അനുവാചകന്മാരിൽ ഓരോരുത്തക്കും അനുരൂപമായ വിഭവങ്ങളോടുകൂടി കമനീയമായ വേഷത്തിൽ എല്ലാവരെയും സമീപിക്കുവാൻ സാധിക്കുന്നതിനുള്ള പ്രധാനകാരണംസ്വന്തം മുദ്രണാലയത്തിൽനിന്നുതന്നെ അതിന്ന് അണിഞ്ഞൊരുങ്ങുവാൻ കഴിയുന്നു എന്നുള്ളതാണ്. പിന്നെ, ശുഭകാംക്ഷികളും ജ്ഞാനദാനത്തിൽ ഉത്സുകന്മാരുമായ പണ്ഡിതന്മാരുടെയും സാഹിത്യകാരന്മാരുടെയും നിഃസ്വാത്ഥവും നിർലോഭവുമായ സഹായസഹകരണങ്ങളും അതിന്നുള്ള മറെറാരു പ്രധാനകാരണമാണ്.

അറുപതു കൊല്ലംമുമ്പ്, പ്രബുദ്ധകേരളത്തിൻെറ ഒന്നാമത്തെ ലക്കത്തിലെ ആദ്യലേഖനത്തിൽ പത്രാധിപർ ഇങ്ങനെ എഴുതുന്നു: ''മനുഷ്യൻ കാലദേശാവസ്ഥകൾക്ക് ഏറെക്കുറെ അധീനനാണെങ്കിലും അവൻ അവയെയും ഏറെക്കുറെ ജയിക്കുന്നു എന്നു നമുക്കറിയാം. കാലദേശാവസ്ഥകളാൽ അപരിച്ഛേദ്യനായ ദൈവത്തിൻെറ സഹായമുള്ളിടത്തോളം മനുഷ്യൻ തന്നെ ചുററിയിരിക്കുന്ന അവസ്ഥകളെ ജയിക്കുന്നതിന്ന് നിശ്ചയമായും പ്രാപ്തനാകാതിരിക്കയില്ല. അതിനാൽ അലസന്മാരായ നമ്മിൽ ധർമ്മവിശ്വാസമാകുന്ന വൈദ്യുതസ്പന്ദനം യഥോചിതം പ്രയോഗിക്കാമെങ്കിൽ നാമും ഉദ്ബുദ്ധരായി ഗൗരവമേറിയ ലോകശ്രേയസ്സിന്നായി വേലചെയ്യും എന്നതിനു സന്ദേഹമില്ല. 'കേരളീയരേ, നാം ധർമ്മനിരതന്മാരായിരിക്കണം' എന്നു വീണ്ടും വീണ്ടും ഉപദേശിക്കുന്നതാണ് ഈ മാസികയുടെ ഉദ്ദേശ്യം.'' ഈ വിശ്വാസത്തിലും ഉദ്ദേശ്യബോധത്തിലുമുള്ള അടിയുറച്ച ദൃഢനിഷ്ഠയാണു പ്രബുദ്ധകേരളത്തെ ഇത്രയും നീണ്ട കാലഘട്ടത്തിലൂടെ മുന്നോട്ടുപോകുവാൻ സഹായിച്ചിട്ടുള്ളതും ഇന്നും സഹായിക്കു

ന്നതും. സനാതധനമ്മത്തിൻെറയും ഭാരതസംസ്കാരത്തിൻെറയും സമുജ്ജ്വലമായ പ്രഭാവത്തെപ്പററി പൊതുജനങ്ങളെ ബോധവാന്മാരാക്കുവാനും ശ്രീരാമകൃഷ്ണദേവൻ തൻെറ ജീവിതത്തിൽ ദൃഷ്ടാന്തീകരിച്ചു കാണിച്ചിട്ടുള്ള മതത്തിൻെറ പ്രായോഗികവശങ്ങളെ സമുദായമദ്ധ്യത്തിൽ പ്രചരിപ്പിക്കുവാനും പ്രബുദ്ധകേരളം എന്നും ശ്രമിച്ചു പോന്നിട്ടുണ്ട്. ശ്രീ വിവേകാനന്ദ സ്വാമികൾ മദിരാശിവെച്ച് ചെയ്ത 'എൻെറ സമരപരിപാടി' എന്ന പ്രസംഗത്തിൽ ഇങ്ങനെ ഉദ്ബോധിപ്പിക്കുന്നു: ''നാം ശ്രദ്ധിക്കേണ്ട ഒന്നാമത്തെ സംഗതി ഇതാണ്: ഉപനിഷത്തുകളിലും മതഗ്രന്ഥങ്ങളിലും പുരാണങ്ങളിലുമുള്ള അത്യത്ഭുത സത്യങ്ങൾ അവയിൽനിന്ന് വെളിയിൽ കൊണ്ടുവരണം. നാട്ടിലെങ്ങും പരക്കെ വിതറണം. അങ്ങനെ പ്രസ്തുതസത്യങ്ങൾ വടക്കുമുതൽ തെക്കുവരെ, കിഴക്കുമുതൽ പടിഞ്ഞാറുവരെ, തീപോലെ കത്തിക്കാളി നാടാകെ നടമാടട്ടെ! ഓരോരുത്തരും അവയെ അറിയണം.... ആളുകൾ ഇതു് ആദ്യം കേൾക്കട്ടെ! തങ്ങളുടെ മതഗ്രന്ഥങ്ങളിലുള്ള മഹത്തായ സത്യങ്ങൾ കേൾക്കുവാൻ സഹായിക്കുന്നവനു് അതിലും മെച്ചപ്പെട്ട ഒരു കമ്മം ഇന്നു് ചെയ്യാനില്ല.'' ഈ ഉപദേശം ശിരസാ വഹിച്ചുകൊണ്ടാണ് പ്രബുദ്ധകേരളം ഇത്രയും കാലം പിന്നിട്ടുപോന്നിട്ടുള്ളതു്. പഴയ ലക്കങ്ങൾ മറിച്ചുനോക്കുന്ന ഒരാൾക്ക് ഈ ലക്ഷ്യം നിറവേററുവാനുള്ള പരിശ്രമത്തിൽ പ്രബുദ്ധകേരളത്തിന്നു് നേടുവാൻ സാധിച്ചിട്ടുള്ള വിജയം പ്രത്യക്ഷമായി കാണാവുന്നതാണ്. ഗീത, ഉപനിഷത്തുകൾ, നാരദഭക്തിസൂത്രം മുതലായ ധാമ്മികഗ്രന്ഥങ്ങളുടെ ലളിതമായ വ്യാഖ്യാനങ്ങൾക്കു പുറമെ, ശ്രീരാമകൃഷ്ണദേവൻെറയും അദ്ദേഹത്തിൻെറ ശിഷ്യന്മാരുടെയും മാത്രമല്ല, മററുള്ള സിദ്ധന്മാരുടെയും ഭക്തന്മാരുടെയും ജീവിതചരിത്രങ്ങളും ആദ്ധ്യാത്മികോപദേശങ്ങളുംകൊണ്ടു് അനുവാചകഹൃദയങ്ങളെ എന്നും ആകഷിച്ചിട്ടുണ്ട്, ഭൗതികപരിഷ്കാരത്തിൻെറ ആക്രമണത്തിൽനിന്നു് രക്ഷപ്പെടുന്നതിനുള്ള പോരാട്ടത്തിൽ കേരളത്തിലെ സംസ്കാരപ്രേമികൾക്ക് എന്നും ഒരു വലിയ താങ്ങും തണലുമായി നിന്നിട്ടുണ്ട് എന്നുള്ളതു് പ്രബുദ്ധകേരളം ഇന്നു് കൃതാത്ഥതാനിർഭരമായ അഭിമാനത്തോടുകൂടിയാണ് സ്മരിക്കുന്നതു്.

അറുപതു വഷങ്ങൾക്കു മുമ്പുള്ള കേരളത്തിലെ സാമൂഹ്യസ്ഥിതിയെപ്പററി അറിയുന്നവക്കേ പ്രബുദ്ധകേരളം ചെയ്തിട്ടുള്ള സേവനത്തെപ്പററി മതിക്കുവാൻ സാധിക്കുകയുള്ളു. മതത്തിൻെറ പേരിൽ നടമാടിക്കൊണ്ടിരുന്ന ദുരാചാരങ്ങളും അന്ധവിശ്വാസങ്ങളും വലിയൊരു വിഭാഗം ജനങ്ങൾക്ക് ജീവിതംതന്നെ അന്നു് അസഹ്യമാക്കിത്തീത്തു. സാമുദായികമായും മതപരമായുമുള്ള യാതൊരാനുകൂല്യവും അനുവദിക്കാത്ത സ്വാത്ഥദൂഷിതമായ പൗരോഹിത്യത്തിൻെറ മുഷ്ടിയിൽനിന്നു മോചനം നേടുവാനായി പല അധഃകൃതസമുദായങ്ങളും മാതൃമതംതന്നെ ഉപേക്ഷിച്ചു പോകുവാൻ സന്നദ്ധമായ ഒരു കാലഘട്ടമായിരുന്നു അതു്. സാമ്പത്തികമായും മററുമുള്ള പ്രലോഭനങ്ങളെക്കൊണ്ടു് ഹിന്ദുക്കളെ മുഴുവൻ സ്വമതത്തിൽ ചേക്കുവാൻ വെമ്പൽകൊണ്ടിരുന്ന ഇതരമതക്കാരുടെ വിശാലമായ വലയിൽനിന്നു് അന്നു് ഹിന്ദുക്കളെ രക്ഷിച്ചെടുക്കുവാനുള്ള അന്തരീക്ഷം സൃഷ്ടിച്ചതിൽ ശ്രീരാമകൃഷ്ണസംഘത്തിന്നും സംഘത്തിൻെറ മുഖപത്രമായ പ്രബുദ്ധകേരളത്തിന്നും ഉള്ള പങ്കു് പ്രത്യേകം പ്രസ്താവ്യമാണ്. അന്നു് കേരളത്തിലെ ആദ്ധ്യാത്മിക നഭോമണ്ഡലത്തിൽ അത്യുജ്ജ്വലമായ പ്രഭാപൂരം പരത്തി വിളങ്ങിയിരുന്ന ശ്രീ നാരായണഗുരുദേവൻെറ സാമുദായികോന്നമനപ്രവത്തനങ്ങൾക്ക് അതു് ഏററവും വലിയൊരു സഹായമായിത്തീന്നിട്ടുമുണ്ട്. അവശസമുദായങ്ങൾക്ക് വിദ്യാഭ്യാസവും സംസ്കാരവും നൽകി അവരെ സമുദ്ധരിക്കുന്നതിൽ സവണ്ണക്കുള്ള കടമയെ പല വിധത്തിലും അനുസ്മരിപ്പിച്ചുകൊണ്ടുള്ള ഒട്ടനേകം മുഖപ്രസംഗങ്ങൾ നമുക്കു് പഴയ ലക്കങ്ങളിൽ കാണാൻ കഴിയുന്നു. അവണ്ണരെ അവഗണിക്കുകയും അടിച്ചമത്തുകയും ചെയ്യതുകൊണ്ടുണ്ടായിട്ടുള്ള ദോഷഫലങ്ങൾ എടുത്തു കാട്ടി, മതത്തിൻെറയും സമുദായത്തിൻെറയും രാഷ്ട്രത്തിൻെറയും നന്മയ്ക്കുവേണ്ടി, നിർദ്ദയമായ പെരുമാററത്തിൽ കാലാനുസൃതമായ മാററം വരുത്തേണ്ടതിൻെറ ആവശ്യകതയെപ്പററി എന്നുമെന്നും ഉദ്ബോധിപ്പിച്ചുപോന്നിട്ടുണ്ട്. സനാതനധമ്മത്തിൻെറ പ്രധാനമൂല്യങ്ങളെ ത്യജിക്കാതെ സമുദായോന്നതി കൈവരുത്തുവാനുള്ള മാറ്റങ്ങൾ, യഥാത്ഥ വിദ്യാഭ്യാസവും മതാധ്യ

# ഋശ്ലീതടചരൻ

ഓട്ടൂർ ഉണ്ണിനമ്പൂതിരിപ്പാടു്

പാറക്കല്ലലിയുംവിധം കുയിലിനെപ്പോലെ സ്വരം പാടിടും,
ചന്തത്തിൽ പ്രണയാന്ധനായ് മയിലിനെപ്പോലെക്കുഴഞ്ഞാടിടും,
വിശേശന്റെ മനോജ്ഞലീല ശുകനെപ്പോലെസ്സദാ കൊഞ്ചിടും
കാണാമിങ്ങനെ ദക്ഷിണേശ്വരപുരത്തേതോ മഹാത്മാവിനെ. 1

അവ്യക്തസ്ഖലിതാക്ഷരം ചിലതുതിത്താടിക്കുഴഞ്ഞങ്ങനേ,
വൈവശ്യത്തൊടു ദക്ഷിണേശ്വരമഹാക്ഷേത്രത്തിൽ നിശ്ചേലനായ്
രണ്ടാൾ രണ്ടു പുറത്തു താങ്ങി, യിടറും കാലൂന്നി, നേത്രം ചുവ-
ന്നുണ്ടാരോ നടകൊണ്ടിടുന്നു ഭഗവത്പ്രേമാന്ധപാനാന്ധനായ്. 2

---

യനവും നല്കി അധഃസ്ഥിതസമുദായങ്ങളെക്കൂടി സംസ്കാരവലയത്തിലേയ്ക്കു് ആകർഷിക്കുവാനും ആനയിക്കുവാനുമുള്ള മാർഗ്ഗങ്ങൾ, ആണ് വിവേകാനന്ദസ്വാമികൾ ഉപദേശിച്ചിട്ടുള്ളതു്. ആ മാർഗ്ഗങ്ങളെ പിന്തുടർന്നു് കേരളത്തിലെ ഹൈന്ദവ ജനതാമധ്യത്തിൽ ഉയർന്നുവന്ന വിപ്ലവചിന്താഗതിക്കു് ശരിയായ പ്രചോദനവും മാർഗ്ഗനിർദ്ദേശവും കാലാനുസരണം നൽകുന്നതിൽ പ്രബുദ്ധകേരളം പ്രധാനമായ പങ്കു് ഓരോ സമയത്തും വഹിച്ചുപോന്നിട്ടുണ്ടു്.

ഷഷ്ടിപൂർത്തി ആഘോഷിക്കുന്ന ഈ അവസരത്തിൽ, തന്റെ കഴിഞ്ഞുപോയ ജീവിതത്തിലേയ്ക്കു് ഒന്നു പിന്തിരിഞ്ഞു നോക്കുമ്പോൾ ഒരു ആധ്യാത്മിക മാസികയ്ക്കു് പ്രതീക്ഷിക്കാവുന്നത്ര സംതൃപ്തിയും കൃതാർത്ഥതയും പ്രബുദ്ധകേരളത്തിന്നനുഭവപ്പെടുന്നുണ്ടു്. മതങ്ങൾ തമ്മിലുള്ള കലഹങ്ങളെല്ലാം അവസാനിപ്പിച്ചു് യഥാർത്ഥ മതതത്ത്വങ്ങളെപ്പററിയുള്ള ബോധം സമുദായത്തിൽ വളർന്നുവരണം. ജാതികളുടെ പേരിലുള്ള ഉച്ചനീചത്വങ്ങൾ അവസാനിപ്പിച്ചു് മനുഷ്യത്വമെന്ന പേരിൽ നാം സംഘടിക്കണം. ജാതിമതാദികൾക്കെല്ലാമതീതമായി എല്ലാ ഭാരതീയരെയും സഹോദരഭാവേന വീക്ഷിക്കണം. അതിന്നായി 'കേരളീയരേ, നാം ധർമ്മനിരതന്മാരായിരിക്കണം' എന്ന ഉപദേശം തന്നെ ഇന്നു് പ്രബുദ്ധകേരളം വീണ്ടും വീണ്ടും ആവർത്തിക്കുകയാണു്.

1933 നവംബർ 1 ാം നു, പ്രബുദ്ധകേരളം 18 വയസ്സു കഴിഞ്ഞു് യൗവനത്തിലേയ്ക്കു് പദവിന്യാസം ചെയ്യുമ്പോൾ ശ്രീമന്നിർമ്മലാനന്ദസ്വാമികൾ ആലപ്പുഴനിന്നു് ഒരു ആശംസാസന്ദേശം അയയ്ക്കുകയുണ്ടായി. അതു് അദ്ദേഹം അവസാനിപ്പിക്കുന്നതു് ഇങ്ങനെയാണു്: 'കേരളീയരെ കൃത്യബോധവും ആത്മവിശ്വാസവും സ്വപ്രത്യയസ്ഥൈര്യവും ഉള്ളവരാക്കുന്നതിന്നുവേണ്ടി സ്ഥിരമായും സാവധാനമായും നിരന്തരം പ്രവർത്തിച്ചുവരുന്ന ഈ പ്രബുദ്ധകേരളം പ്രവൃദ്ധമായി ഓരോ കേരളീയന്റെയും ആത്മമിത്രമായിത്തീരുവാൻ ഭഗവാൻ ശ്രീരാമകൃഷ്ണദേവന്റെ അനുഗ്രഹം സർവ്വഥാ സംഭവിക്കട്ടെ എന്നു ഞാൻ പ്രാർത്ഥിക്കുന്നു.' മഹാപുരുഷന്മാരുടെ പ്രാർത്ഥന ഒരിക്കലും വിഫലമാവുകയില്ല. കേരളീയരുടെയെല്ലാം ആത്മമിത്രമായിത്തീരുവാൻ പ്രബുദ്ധകേരളത്തെ ഭഗവാൻ അനുഗ്രഹിക്കട്ടെ.

ഈ ഷഷ്ടിപൂർത്തിയാഘോഷത്തെ വിജയപ്രദമാക്കുവാൻ സഹായിച്ച എല്ലാ സാഹിത്യകാരന്മാർക്കും വ്യവസായികൾക്കും, അതുപോലെ ഇതിൽ പങ്കുകൊള്ളുന്ന ശുഭകാംക്ഷികളായ എല്ലാ സുഹൃത്തുക്കൾക്കും പ്രബുദ്ധകേരളത്തിന്റെ അഭിവാദനങ്ങൾ !

സ്പൃശിച്ചു പണമെങ്കിലപ്പൊഴം മരവിച്ചീടും കരാംഭോരുഹം,
നാളത്തേയ്ക്കൊരു സാധനം കരുതിയാലസ്വസ്ഥീഭവിക്കും മിഴി,
ഭക്ഷിക്കാൻ കഴിയില്ല കാമികരം തനിക്കപ്പിച്ചിടും ഭോജ്യ-മീ
ഹ്ലഗ്ലീപുണ്യതടാന്തചംക്രമണനാം സംസിദ്ധനാരായിടാം ? 3

എന്നും പൊട്ടിച്ചിരിക്കും, സകലസമയവും ഹർഷബാഷ്പം പൊഴിക്കും,
നിത്യം കൈകൊട്ടിയാടും, ശ്രവണമധുരമായ്സ്സന്തതം പാട്ടുപാടും,
എപ്പോഴും സച്ചരിത്രം പറയു, മവിരതം ധ്യാനതീർത്ഥത്തിലാഴും-
ഹ്ലഗ്ലീതീരത്തജസ്രം മരുവി വിലസുമീ മർത്ത്യനാരായിരിക്കാം ? 4

ധർമ്മിഷ്ഠന്നു സുരേശലോകഗമനം, മുക്തന്നു നിശ്ശ്രേയസം,
യോഗീന്ദ്രന്നു മഹാസമാധിവിലയം, ഭക്തന്നു രാസോത്സവം,
ആഘോഷിക്കു പുനർജനസ്സു, മനുജശ്രേണിക്കു ഭാഗ്യോദയം-
ഹ്ലഗ്ലീപുണ്യതടത്തിൽ വാണരുളുമിത്തേജസ്വിയാരായിടാം ? 5

ലോകാചാര്യൻ ചിലപ്പോഴം, വിവിദിഷ വളരും ശിഷ്യവര്യൻ ചിലപ്പോഴം,
യോഗാരൂഢൻ ചിലപ്പോഴം, കരുണയിലലിയും ദീനനാഥൻ ചിലപ്പോഴം,
സാക്ഷാദ്ബ്രഹ്മം ചിലപ്പോഴം, കളിയിൽ മുഴുകിടും മർത്ത്യബാലൻ ചിലപ്പോ,-
ളാരാണീ പുണ്യഹ്ലഗ്ലീതടിയിൽ മരുവിടും പൂരുഷൻ വാസ്തവത്തിൽ ? 6

ആരാവാമിതു: നാരിയോ പുരുഷനോ, സർവ്വജ്ഞനോ മൂർഖനോ,
വൃദ്ധാഗ്രേസരനോ നിതാന്തശിശുവോ, സന്ന്യാസിയോ ഗേഹിയോ,
സാക്ഷാലീശ്വരനോ വെറും മനുജനോ-ഹ്ലഗ്ലീതടിക്കംഘ്രിവി-
ന്യാസംകൊണ്ടു വിശുദ്ധിയും സുഷമയും നൽകും തപോവാരിധി ? 7

ആരാണീയെഴുനള്ളിടുന്ന, തധരോഷ്ഠത്തിൽ സ്മിതം തഞ്ചിയും,
തന്നെത്താൻ ചില ദുർഗ്രഹശ്രുതിവചസ്സവ്യക്തമായ്ക്കൊഞ്ചിയും,
ഉദ്യദ്ഭാവസമാധിതൻ ലഹരിയാൽ പ്പാദാംബുജം *തുഞ്ചിയും,
ഭക്തന്മാരുടെ നിഷ്കളങ്കഹൃദയം ക്ലേശം വിനാ റാഞ്ചിയും ? 8

സ്വന്തം മോഹനലീലകൊണ്ടു സതതം പുത്തൻ പുരാണങ്ങളും,
പാദാംഭോജരജസ്സുകൊണ്ടു പുതുതായ് ശ്രീകണ്ഠലിംഗങ്ങളും
സാളഗ്രാമസമൂഹവും, സകതുകം നിർമ്മിച്ചുകൊണ്ടങ്ങനേ
ഹ്ലഗ്ലീപുണ്യതടത്തിൽ മെല്ലെയെഴുനള്ളീടുന്നതാരായിടാം ? 9

തൂവിത്തൂവി നിരന്തരം രുചിരമാം നിർവ്യാജമന്ദസ്മിതം,
തേവിത്തേവി മുനീന്ദ്രർ തൻ മിഴിയിലേയ്ക്കാനന്ദദിവ്യാമൃതം,
പാവിപ്പാവിയശേഷധർമ്മതരുവിൻ ബീജങ്ങരം മാർഗ്ഗങ്ങളിൽ,-
ത്താവിത്താവി രസം തുളുമ്പി വരുമെൻ പ്രാണേശനെക്കൈതൊഴാം. 10

* തുഞ്ചുക = തെററുക

# പ്രബുദ്ധകേരളത്തിൻെറ മുഖ്യോദ്ദേശ്യം

**അറുപതു വഷങ്ങാംക്കുമുമ്പു്, പ്രബുദ്ധകേരളം ഒന്നാം വാല്യം രണ്ടാം ലക്കത്തിൽ പ്രസിദ്ധപ്പെടുത്തിയിട്ടുള്ള പത്രാധിപരുടെ ലേഖനം.**

നമ്മുടെ നാട്ടിലെ ചരിത്രവും പാശ്ചാത്യ രാജ്യങ്ങളിലെ ചരിത്രവുംകൂടി വായിച്ചു് ഒത്തുനോക്കുന്നവരുടെ മനസ്സിൽ, ഏററവും ആശ്ചര്യമായ ഒരു വിശേഷഗുണം ഹിന്ദുക്കാംക്കുണ്ടെന്നു പ്രത്യക്ഷത്തിൽ കാണാവുന്നതാണു്. നമ്മുടെ പുരാണങ്ങളിൽ പറഞ്ഞിരിക്കുന്ന കാലനിർണ്ണയത്തെ ഗണിയ്ക്കാതെ, പാശ്ചാത്യപണ്ഡിതന്മാരുടെ അഭിപ്രായപ്രകാരമുള്ള കാലനിർണ്ണയത്തെ അംഗീകരിച്ചാൽക്കൂടിയും, ഹിന്ദുധർമ്മത്തിൻെറ മൂലതത്ത്വങ്ങാം അടങ്ങിയിരിക്കുന്ന ഋഗ്വേദത്തിലെ മന്ത്രങ്ങാം ഏകദേശം പതിനായിരം സംവത്സരങ്ങാംക്കു മുമ്പായിത്തന്നെ ഉത്ഭവിച്ചിട്ടുള്ളതാണെന്നു തെളിയുന്നതാണു്. ഹിന്ദുധർമ്മത്തിൻെറ ഉദയവും ഹിന്ദുസമുദായത്തിൻെറ ഉല്പത്തിയും ഇത്ര വളരെക്കാലം മുമ്പാണെങ്കിലും ഇപ്പോഴും ഇവ രണ്ടും അക്ഷീണമായിത്തന്നെ നിലനില്ക്കുന്നതു് അത്യന്തം ആശ്ചര്യകരമല്ലയോ? ആ കാലത്തുണ്ടായിരുന്ന അന്യമതങ്ങളും അന്യജനസമുദായങ്ങളും നശിച്ചു് നാമാവശേഷമായിട്ടുതന്നെ ഇപ്പോഴേയ്ക്കു് അനേകായിരം വർഷങ്ങാം കഴിഞ്ഞിരിക്കുന്നു. ഹിന്ദുധർമ്മം എല്ലാക്കാലത്തും നിലനില്ക്കുന്നതുകൊണ്ടുതന്നെയാണു് അതിനെ സനാതനധർമ്മമെന്നു പറയുന്നതു്. ഇപ്രകാരം ഹിന്ദുധർമ്മവും ഹിന്ദുജനസമുദായവും അമൃതത്വമവലംബിച്ചു് എന്നെന്നും നിലനില്ക്കുന്നതിൻെറ സൂക്ഷ്മമായ കാരണം എന്താകുന്നു ?

ശ്രീമദ്‌വിവേകാനന്ദസ്വാമികാം ഇങ്ങിനെ അഭിപ്രായപ്പെട്ടിരിക്കുന്നു: അന്യദേശങ്ങളിലെ ജനങ്ങാം, അവരുടെ പൌരുഷം അവലംബിച്ചു്, ലോകം കീഴടക്കി, സമ്പത്തു ശേഖരിച്ചു് ഇഹലോകസുഖം അനുഭവിക്കുന്നതിനെ മുഖ്യഉദ്ദേശ്യമാക്കിയാണു് അവരുടെ സകല പ്രവൃത്തികളേയും ചെയ്യുന്നതു്. അവർ വേഗത്തിൽ ഇഹലോകസുഖങ്ങളെ സംബന്ധിച്ചേടത്തോളമുള്ള സകല ഉന്നതികളേയും പ്രാപിച്ചു്, ഇവയെ സമ്പാദിക്കുവാൻ ചെയ്ത ദുഷ്കർമ്മങ്ങളുടെ ഫലങ്ങാം വേഗത്തിൽ അനുഭവിച്ചു് ക്ഷീണിച്ചു് ക്രമേണ നശിക്കുന്നു. ഹിന്ദുസമുദായം, പണ്ടു് ഋഷിമാർ ഏർപ്പെടുത്തിയ മാർഗ്ഗം അനുസരിച്ചു്, ആത്മജ്ഞാനം ലഭിക്കുന്നതിനും ആത്മജ്ഞാനം ലഭിക്കുവാനുള്ള വഴി മററു ജനങ്ങാംക്കു പറഞ്ഞുകൊടുക്കുന്നതിനും ഉള്ള ശ്രമത്തെ മുഖ്യധർമ്മമായി കരുതി, സമുദായത്തിലെ സകല പ്രവൃത്തികളേയും ഈ കേന്ദ്രസ്ഥാനത്തിൽ കൊണ്ടുവരുന്നതിലേയ്ക്കു സകല ഏർപ്പാടുകളും ചെയ്തിരുന്നതിനാൽ അവർ നശിയ്ക്കാതെ നിലനില്ക്കുന്നു. ഇഹലോകസുഖങ്ങളുടെ നശ്വരത്വം അവയെ ആശ്രയിക്കുന്ന സമുദായത്തെയും ബാധിക്കുന്നു. ആത്മജ്ഞാനത്തിൻെറ അമൃതത്വം ആത്മജ്ഞാനാന്വേഷിയായ സമുദായത്തേയും വിട്ടുപിരിയുകയില്ല. ഈ ഏകകാരണംകൊണ്ടാണു്, ഹിന്ദുജനസമുദായത്തിന്നു് അപരിഷ്കൃതന്മാരായ പട്ടാണികാം, മുകിലർ മുതലായവരുടെ ആക്രമണങ്ങാം ഉണ്ടായിട്ടും ആ സമുദായവും ധർമ്മവും നാശം പ്രാപിക്കാതെ വീണ്ടും പ്രാബല്യത്തെത്തന്നെ പ്രാപിച്ചുകൊണ്ടിരിക്കുന്നതു്.

എന്നാൽ ഇംഗ്ലീഷുസാമ്രാജ്യം ഇന്ത്യയിൽ ഏർപ്പെടുത്തി, ഇംഗ്ലീഷുവിദ്യാഭ്യാസം നാട്ടിലെങ്ങും പ്രചാരം വന്നപ്പോാം ഹിന്ദുധർമ്മത്തിന്നും ഹിന്ദുജനസമുദായത്തിന്നും ഒരു നൂതനമായ വിപത്തു സംഭവിക്കുവാനിടയായി. പാശ്ചാത്യന്മാർ പ്രായേണ സ്ഥൂലപദാർത്ഥവിശ്വാസികളാണു്. നമുക്കു സാധാരണ കാണാകുന്ന സ്ഥൂലപദാർത്ഥങ്ങാംക്കപ്പുറം എന്തെങ്കിലും ഉണ്ടെന്നു് അവർ സാധാരണ സമ്മതിക്കുന്നില്ല. പാശ്ചാത്യ

രാജ്യങ്ങളിൽ സ്ഥൂലപദാൎത്ഥങ്ങളെപ്പററിയുള്ള ശാസ്ത്രങ്ങളാണു് അധികവും അഭിവൃദ്ധിയെ പ്രാപിച്ചവ. ഈ ശാസ്ത്രങ്ങളുടെ അഭിവൃദ്ധിമൂലമാണു് പാശ്ചാത്യജനങ്ങൾക്കു പൌരുഷവും സമ്പത്തും വൎദ്ധിച്ചിട്ടുള്ളതു്.

ഇവർ ക്രിസ്തുമതം അനുസരിച്ചു നടക്കുന്നു. എങ്കിലും ക്രിസ്തുമതത്തിൽ പറഞ്ഞിരിക്കുന്ന ആത്മജ്ഞാനം ലഭിക്കുവാനുള്ള മാൎഗ്ഗം വളരെക്കാലം മുമ്പേതന്നെ ഇവൎക്കു നഷ്ടമായി. വേദവാക്യങ്ങളെ പലവിധവും വ്യാഖ്യാനിക്കുവാൻ മാത്രം സമൎത്ഥന്മാരായ പണ്ഡിതന്മാരെ മതാദ്ധ്യക്ഷന്മാരായി സ്വീകരിച്ചു്, ക്രിസ്തുമതത്തിൻെറ പ്രധാന ഉദ്ദേശ്യം മറന്നു്, ക്രിസ്തുമതത്തിനെ രാജ്യത്തിന്നും ജനസമുദായത്തിന്നും ഇഹലോകസുഖങ്ങൾ നേടുന്നതിനുള്ള ശക്തി വൎദ്ധിപ്പിക്കുന്ന ഒരു യന്ത്രം മാത്രമാക്കി ചമച്ചതുകൊണ്ടു്, പാശ്ചാത്യന്മാർ മിക്കവാറും സ്ഥൂലപദാൎത്ഥവിശ്വാസികളാണെന്നു തീൎച്ചപ്പെടുത്താതെ ഇരിക്കുവാൻ നിവൃത്തിയില്ല. അവരുടെ പ്രവൃത്തിയെമാത്രം നോക്കിയാൽ ഇവരുടെ വാസ്തവത്തിലുള്ള മതം 'സ്ഥൂലപദാൎത്ഥവിശ്വാസം' ആണെന്നു തോന്നാതിരിക്കുമോ? ഇതിനെ അനുസരിച്ചിട്ടുള്ള വിദ്യാഭ്യാസരീതി ഇന്ത്യയിൽ പ്രചാരം വന്നപ്പോൾ സ്ഥൂലപദാൎത്ഥങ്ങൾക്കപ്പുറം ഒന്നുംതന്നെയില്ലെന്നുള്ള വിശ്വാസം ഹിന്തുക്കളുടെ ഇടയിലും പരക്കുവാൻ തുടങ്ങി. വേദങ്ങളിലും, പുരാണങ്ങളിലും പറഞ്ഞിരിക്കുന്ന തത്വങ്ങളെല്ലാം അബദ്ധമാണെന്നും ഋഷിമാർ മററു ജനങ്ങളെ കബളിപ്പിക്കുവാൻവേണ്ടി നിൎമ്മിച്ചിട്ടുള്ളതാണെന്നും കൂടി ഇവർ പറയുവാനാരംഭിച്ചു.

ഹിന്ദുസമുദായത്തിന്നു നേരിട്ട ഈ വിപത്തിനെ പരിഹരിയ്ക്കുന്നതിനായിട്ടു് ഇംഗ്ലീഷു വിദ്യാഭ്യാസം ആദ്യം ഏൎപ്പെടുത്തിയ ഗവർണർ ജനറൽ രാജ്യം ഭരിക്കുന്ന കാലത്തുതന്നെ, വേദങ്ങളിലും പുരാണങ്ങളിലും പറഞ്ഞിരിക്കുന്ന തത്വങ്ങളെല്ലാം സത്യമാണെന്നു പ്രത്യക്ഷാനുഭവംകൊണ്ടു ജനങ്ങളെ ബോദ്ധ്യപ്പെടുത്തുവാൻ ബങ്കാളത്തിലെ ഒരു കുഗ്രാമത്തിൽ ഒരു ദരിദ്രബ്രാഹ്മണകുടുംബത്തിൽ ഒരു മഹാപുരുഷൻ ഭൂജാതനായി. ഈ മാസിക ജീവിച്ചിരിക്കുന്ന കാലം മുഴുവനും ഈ മാസികയുടെ ജീവനായിട്ടു് ഈ മഹാപുരുഷൻെറ ജീവചരിത്രം ഈ മാസികയുടെ വാക്യങ്ങളിൽനിന്നു സദാ ജ്വലിച്ചുകൊണ്ടുതന്നെ ഇരിയ്ക്കും. അതിനാൽ ഈ മഹാനുഭാവൻെറ ജീവചരിത്രത്തെ ഈ അവസരത്തിൽ വിസ്തരിച്ചിട്ടു ആവശ്യമില്ല.

ബാല്യംമുതല്ക്കേ ഇദ്ദേഹത്തിനു് അത്യന്തവിശിഷ്ടമായ ദിവ്യശക്തിയുണ്ടായിരുന്നു. ഏററവും ആചാരനിഷ്ഠയുള്ള ഒരു ബ്രാഹ്മണകുലത്തിൽ ജനിച്ചു എങ്കിലും ബാല്യകാലത്തു തൻെറ ഉപനയനം കഴിഞ്ഞു് ആദ്യം ഭിക്ഷവാങ്ങിയതു് സാധാരണ സമ്പ്രദായം അനുസരിച്ചു് ഒരു ബ്രാഹ്മണസ്ത്രീയുടെ അടുക്കൽ നിന്നല്ലായിരുന്നു. അടുത്തു താമസിച്ചിരുന്നവളും, ധൎമ്മതല്പരയും, തന്നോടു വളരെ സ്നേഹമുള്ളവളും കമ്മാളജാതിയിലുൾപ്പെട്ടവളും ആയ ഒരു ബാലവിധവയോടായിരുന്നു ഈ ഒന്നാമത്തെ ഭിക്ഷ അൎത്ഥിയ്ക്കുകയുണ്ടായതു്. ബാല്യം കഴിഞ്ഞു സംസ്കൃതവിദ്യാഭ്യാസത്തിനായി പണ്ഡിതനായ തൻെറ ജ്യേഷ്ഠൻെറകൂടെ കല്ക്കത്താനഗരിയിൽ ചെന്നു താമസിച്ചു് സംസ്കൃതവിദ്യാഭ്യാസം ആരംഭിച്ചകാലത്തു് ഒരു പ്രസിദ്ധപണ്ഡിതൻ സമീപത്തുള്ള ഒരു ഗൃഹസ്ഥൻെറ ഗൃഹത്തിൽനിന്നു കുറെ അരിയും, ഗോതമ്പും ദക്ഷിണയായി വാങ്ങി പ്രസന്നചിത്തനായി വരുന്നതു കണ്ടിട്ടു്, സംസ്കൃതം പഠിക്കുന്നതുകൊണ്ടു് ഇത്രയേ ഫലമുള്ളൂ എന്നുവരികിൽ മനസ്സിനെ അതിലേയ്ക്കുവേണ്ടി ക്ലേശിപ്പിക്കുന്നതു് ആവശ്യമില്ലെന്നു തീൎച്ചപ്പെടുത്തി, അന്നുമുതൽ എല്ലാ ദുഃഖങ്ങളെയും നശിപ്പിക്കുവാനുള്ള വിദ്യയെ തേടുന്നതിന്നു യത്നിച്ചു്, അടുത്തുള്ള ദക്ഷിണേശ്വരക്ഷേത്രത്തിൽ വെച്ചു് ഏകദേശം പന്ത്രണ്ടു സംവത്സരങ്ങളോളം നിരന്തരമായി സാധനകൾ അനുഷ്ഠിച്ചു്, അതിൻെറ ഫലമായിട്ടു ദേവീദേവന്മാരുടെ പ്രത്യക്ഷദൎശനം ലഭിച്ചതുകൂടാതെ യോഗശാസ്ത്രത്തിൻെറ ഏററവും ഉയൎന്ന സ്ഥാനമായ നിൎവ്വികല്പസമാധി ലഭിച്ചു് ആത്മജ്ഞാനം നദീപ്രവാഹമെന്നപോലെ ഉള്ളിൽ ഒഴുകി, തനിയ്ക്കു സിദ്ധിച്ചിട്ടുള്ള ഈ ജ്ഞാനവും ശക്തിയും ലോകകല്യാണത്തിനായിക്കൊണ്ടു് എല്ലാ ജനങ്ങളുടെ ഇടയിലും എല്ലാ ദിക്കുകളിലും പ്രചാരപ്പെടുത്തുന്നതിന്നു ശിഷ്യന്മാർ വരുന്നില്ലല്ലൊ എന്നു വിലപിച്ചു കാത്തുകൊണ്ടിരുന്ന ഈ മഹാൻെറ ജീവചരിത്രത്തെപ്പററി ഇപ്പോൾ അധികം വൎണ്ണിയ്ക്കുന്നില്ല. അനേക ദിവ്യശക്തികൾ അദ്ദേഹത്തിൽ

ഉണ്ടായിരുന്നു എങ്കിലും ഒരു ശക്തിയെ മാത്രമേ പ്രത്യക്ഷത്തിൽ കാണിക്കുന്നതിന്നു് അദ്ദേഹം ഒട്ടും മടിക്കാതിരുന്നിട്ടുള്ളു. ഇതു് അന്യന്മാൎക്കു് ഈശ്വരദൎശനം പ്രത്യക്ഷത്തിൽ കാണിച്ചുകൊടുക്കുകയെന്നുള്ളതുതന്നെയാണു്. ശ്രീമദ്ഭഗവദ്ഗീതയിൽ തന്റെ ഭക്തനായ അൎജ്ജുനന്നു ഭക്തവത്സലനായ ഭഗവാൻ ഇപ്രകാരം കാണിച്ചുകൊടുത്തതായി പറഞ്ഞിട്ടുണ്ടല്ലൊ. അതുപോലെ ഇദ്ദേഹവും കല്ക്കത്താകോളേജുകളിൽ പാണ്ഡിത്യം സമ്പാദിച്ച അനേകം യുവാക്കന്മാൎക്കു് ഹിന്ദുശാസ്ത്രങ്ങളിൽ പറയുന്ന ദേവന്മാരും ദേവികളും വാസ്തവത്തിൽ ഉള്ളവർതന്നെയാണെന്നു് പ്രത്യക്ഷാനുഭവംകൊണ്ടു് കാണിച്ചിട്ടുമുണ്ടു്. യോഗികൾക്കും ഭക്തന്മാൎക്കും ഈശ്വരദൎശനം ലഭിക്കുന്നതു്, മനസ്സിനെ സ്ത്രീകളിലൊ ധനത്തിലൊ പ്രവേശിപ്പിക്കാതെ നിൎമ്മലമാക്കി ഏകാഗ്രമാക്കുന്നതിനാലാണെന്നു് ശാസ്ത്രങ്ങളിൽ പറഞ്ഞിട്ടുണ്ടല്ലൊ. സാധകന്മാരുടെ അനുഭവത്തിലും ഇതു ദൃഷ്ടാന്തപ്പെടുന്നതാകുന്നു. യോഗികളും ഭക്തന്മാരും അനേകജന്മത്തിലെ പ്രയത്നംകൊണ്ടു് സമ്പാദിക്കുന്ന ഈ ശക്തി ഇദ്ദേഹം ഒരു നിമിഷംകൊണ്ടു് അന്യന്മാൎക്കു കൊടുത്തു് അവൎക്കു് ഈശ്വരദൎശനം കാണിച്ചിട്ടുള്ളതാകുന്നു.

ഹിന്ദുധൎമ്മത്തിൽ പറഞ്ഞിരിക്കുന്ന ദേവന്മാരെയെല്ലാം ധ്യാനിച്ചു പ്രത്യക്ഷമാക്കിയതിന്റെ ശേഷം ഇദ്ദേഹത്തിന്റെ മനസ്സിൽ അന്യമതങ്ങളിൽ എത്രത്തോളം വാസ്തവമുണ്ടു്, അവയിൽ പറഞ്ഞുകാണുന്നവഴി പോയാൽ ഈശ്വരലാഭം കിട്ടുമോ, എന്നു പരീക്ഷിച്ചു് അറിയേണമെന്നു തോന്നി. ആദ്യംതന്നെ മുസൽമാൻ ഗോവിന്ദു് എന്ന ഒരു മുഹമ്മദീയജ്ഞാനിയുടെ ഉപദേശപ്രകാരം മുഹമ്മദീയമാൎഗ്ഗത്തിൽ പറഞ്ഞിരിക്കുന്ന വഴി അനുസരിച്ചു മൂന്നു ദിവസം മാത്രം യത്നിച്ചപ്പോൾ 'അള്ള' അദ്ദേഹത്തിനു പ്രത്യക്ഷമായി. ക്രിസ്തുമതത്തിൽ പറഞ്ഞിരിക്കുന്ന വഴിയെ അദ്ദേഹത്തിന്നു അനുചരിക്കണമെന്നു വിചാരിച്ചകാലത്തു തന്നെ ക്രിസ്തുവും അദ്ദേഹത്തിന്നു പ്രത്യക്ഷമായി. എല്ലാ മതങ്ങളിലും പറഞ്ഞിരിക്കുന്ന വഴികളിൽക്കൂടെ പോയാലും ഈശ്വരലാഭമുണ്ടാകുമെന്ന തത്വം ഇപ്രകാരം ഇദ്ദേഹത്തിന്നനുഭവമുണ്ടാകുകയും ഇദ്ദേഹം എല്ലാ ജനങ്ങൾക്കും പറഞ്ഞുകൊടുക്കുകയും ചെയ്തു. ഇദ്ദേഹം ഭൂമിയിൽ ജീവിച്ചിരുന്ന കാലത്തു് ഇദ്ദേഹത്തിന്റെ ഖ്യാതി ദക്ഷിണ ഇന്ത്യയിൽ പ്രവേശിച്ചില്ലെങ്കിലും ഉത്തരേന്ത്യയിലുണ്ടായിരുന്ന സന്യാസിമാൎക്കും ഇന്ത്യയിലെ പ്രധാന യോഗികൾക്കും ഇദ്ദേഹത്തിന്റെ മാഹാത്മ്യം അറിവുണ്ടായിരുന്നു. ശ്രീമദ്‌വിവേകാനന്ദസ്വാമികൾ പൂൎവ്വാശ്രമത്തിൽ ഉത്തരദേശത്തു കാശിക്കു സമീപമുള്ള ഗാസിപ്പൂർ എന്ന സ്ഥലത്തു് ഒരു ഗുഹയിൽ സദാ ധ്യാനനിഷ്ഠയിൽ വസിച്ചുവന്ന ഉൽകൃഷ്ടയോഗിയായ പവനാഹാരി ബാവയെ കാണുവാൻ പോയപ്പോൾ ഇദ്ദേഹത്തിന്റെ പടത്തെ വെച്ചു ഈ യോഗീശ്വരൻ പൂജിച്ചു്, ''ഇദ്ദേഹം ഒരു സാധാരണമനുഷ്യനല്ല; ഒരു അവതാരപുരുഷനാകുന്നു;'' എന്നു വിവേകാനന്ദസ്വാമികളോടു പറഞ്ഞതായി കേട്ടിട്ടുണ്ടു്. കേരളത്തിലെ പ്രസിദ്ധപണ്ഡിതനായ കൈക്കുളങ്ങരെ രാമവാരിയരുടെ ഗുരു, യോഗാനന്ദസ്വാമികളും ഇദ്ദേഹത്തിന്റെ മാഹാത്മ്യത്തെപ്പററി, ഇദ്ദേഹത്തിന്റെ നാമംപോലും ദക്ഷിണഇന്ത്യയിൽ ആരും അറിയുന്നതിനു് അനേക വർഷം മുമ്പായിത്തന്നെ, രാമവാരിയരോടു പലപ്പോഴും പറഞ്ഞിട്ടുള്ളതായും കേട്ടിട്ടുണ്ടു്. ഇദ്ദേഹത്തിന്റെ കാലത്തു്, ഇംഗ്ലീഷുവിദ്യാഭ്യാസം ലഭിച്ചവരും വിഷയാസക്തന്മാരാകാത്തവരുമായ അനേക യുവാക്കന്മാർ ഇദ്ദേഹവുമായി കാണുന്നതിന്നിടവന്നു. അവരെ ശിഷ്യന്മാരായി സ്വീകരിച്ചു്, നാലു വർഷം കൂടെ താമസിപ്പിച്ചു് അവൎക്കു് ഈശ്വരലാഭം വരുത്തിക്കൊടുത്തു്, അവരിൽ പ്രധാനിയായിരുന്നവനും അപ്പോൾ നരേന്ദ്രനെന്ന നാമധേയത്തോടുകൂടിയവനുമായ ശ്രീമദ് വിവേകാനന്ദസ്വാമി അവൎകൾക്കു തന്റെ ദിവ്യശക്തിയും കൊടുത്തു; നരേന്ദ്രനു അഭിലാഷാനുസരണം ഒരിക്കൽ നിൎവ്വികല്പസമാധി അനുഭവിപ്പിച്ചതിന്റെ ശേഷം ''നിനക്കു് ഇനി നിന്റെ സ്വന്ത മോക്ഷത്തെപ്പററി ആലോചിച്ചിട്ടേ കാൎയ്യമില്ലല്ലോ. നീ എന്റെ ജോലി ചെയ്യണം'' എന്നു് അന്ത്യകാലത്തിൽ പറഞ്ഞു. ഇദ്ദേഹത്തിന്റെ ദേഹത്യാഗം കഴിഞ്ഞു് ഉടനെ തന്നെ ശ്രീമദ് വിവേകാനന്ദസ്വാമികൾ മററു ശിഷ്യന്മാരോടുകൂടി സന്യാസാശ്രമം സ്വീകരിച്ചു് ഗുരുവരന്റെ ശ്മശാനഭൂമിക്കടുത്തു് ഒരു മഠം സ്ഥാപിച്ചു കുറേക്കാലം സാധനകൾ ചെയ്തതിന്റെശേഷം ഗുരു തന്നോടു ചെയ്യാൻ കല്പിച്ച

ജോലി എന്താണെന്ന മനസ്സിലാകാതെ ഏകാകിയായി നാലു വർഷകാലം ഇന്ത്യാസാമ്രാജ്യം മുഴവനം ദേശാടനം ചെയ്തു. അപ്പോഠം ഹിന്തുക്കളുടെ ശോചനീയമായ അവസ്ഥയെ പരിഹരിക്കുന്നതിന്ന, ഹിന്തുധൎമ്മത്തെ വീണ്ടും ഉദ്ധാരണം ചെയ്തു ഹിന്തുധൎമ്മത്തിലെ സൂക്ഷ്മതത്ത്വങ്ങളെ ചണ്ഡാളപൎയ്യന്തം എല്ലാ ജനങ്ങഠംക്കും പറഞ്ഞുകൊടുത്തു്, ആ തത്ത്വങ്ങഠം അനുസരിച്ചു ജീവിതം നയിക്കുന്നതിന്നുള്ള മാൎഗ്ഗം എല്ലാ ജനങ്ങഠംക്കും ഉപദേശിച്ചു്, ആ വഴി അവരെ പ്രവൎത്തിപ്പിച്ചു്, അവൎക്കു് ശ്രേയസ്സു ഉണ്ടാക്കുകയും അതുമൂലം അവരിൽ ദിവ്യശക്തി ഉല്ലാദിച്ചിട്ടു് ആ ശക്തിയുടെ ബലംകൊണ്ടുതന്നെ ഇപ്പോഠം ഇന്ത്യയിൽ ബാധിച്ചിരിക്കുന്ന സൎവ്വ ദോഷങ്ങളേയും ക്ഷണത്തിൽ നശിപ്പിച്ചു് സനാതനധൎമ്മത്തെ ഉയർന്ന സ്ഥിതിയിൽ കൊണ്ടുവരുകയുമാണു് തന്റെ ഗുരു കല്പിച്ച ജോലിയെന്നു മനസ്സിലാക്കി. ഇതിലേയ്ക്കു പാശ്ചാത്യപരിഷ്കാരഭ്രമത്തിൽ മഗ്നന്മാരായി അന്ധന്മാരെപ്പോലെ കിടന്നുഴലുന്ന ഹിന്തുക്കളുടെ ഇടയിൽ ഇതു പ്രചാരപ്പെടുത്തുന്നതിനു് ഏററവും എളുപ്പമായ മാൎഗ്ഗം പാശ്ചാത്യപരിഷ്കാരത്തിന്റെ കേന്ദ്രസ്ഥാനമായ അമേരിക്കയിൽ ചെന്നു് അവിടെയുള്ള വിദ്വാന്മാരെക്കൊണ്ടുതന്നെ ഹിന്തുധർമ്മത്തിന്റെ തത്ത്വങ്ങളെ അംഗീകരിപ്പിക്കുന്നതായിരിക്കുമെന്നു കണ്ടിട്ടാണു് ശ്രീമദ്‌വിവേകാനന്ദസ്വാമികളുടെ ധൎമ്മപ്രചാരത്തിന്റെ പ്രഥമരംഗസ്ഥലം ചിക്കാഗോനഗരിയായിത്തീൎന്നതു്. അമേരിക്കയിൽ ഹിന്ദുധൎമ്മം ബലമായി സ്ഥാപിച്ചതിന്റെ ശേഷം ഇന്ത്യയിലേയ്ക്കു മടങ്ങിവന്നു. 'രാമകൃഷ്ണമിഷൺ' എന്ന സംഘത്തെ ഏൎപ്പെടുത്തി തന്റെ ഗുരുവിന്റെ ആജ്ഞയെ അനുവൎത്തിച്ചു, ഇന്ത്യയിലെ പ്രധാന നഗരങ്ങളിൽ മഠങ്ങഠം സ്ഥാപിച്ചു്, തന്റെ ഗുരുവിന്റെ ഉദ്ദേശ്യങ്ങളെ ഫലവത്താക്കുവാൻ ശ്രമിച്ചുതുടങ്ങി.

കേരളത്തിൽ ശ്രീരാമകൃഷ്ണന്റെ ശിഷ്യന്മാരിൽ ആദ്യം വന്നു ധൎമ്മപ്രചാരണത്തിന്നു യത്നിച്ചതു്, ശ്രീരാമകൃഷ്ണഭഗവാന്റെ പ്രിയശിഷ്യനും ഭക്തോത്തമനുമായ ശ്രീമദ് രാമകൃഷ്ണാനന്ദസ്വാമികളാണു്. 1078 മീനത്തിൽ ഇദ്ദേഹം ഏകദേശം ഒരു മാസം തിരുവനന്തപുരത്തു താമസിച്ചു് അനേകം ആളുകഠംക്കു ധൎമ്മമാർഗ്ഗം ഉപദേശിച്ചിട്ടുണ്ടു്. പിന്നീടു്, 1086_ൽ ഹരിപ്പാട്ടിലുള്ള ചില യുവാക്കന്മാരുടെ ഉത്സാഹത്തിന്റെ ഫലമായിട്ടു് ബാങ്കളൂരിലെ മഠത്തിലെ അദ്ധ്യക്ഷനായ ശ്രീമത് നിൎമ്മലാനന്ദസ്വാമികഠം ഹരിപ്പാട്ടു്, കൊല്ലം മുതലായ സ്ഥലങ്ങളിൽ വന്നു പ്രസംഗങ്ങഠം നടത്തി. പിന്നീടു് ആണ്ടുതോറും ഒന്നും രണ്ടും പ്രാവശ്യം വന്നു് പ്രസംഗങ്ങഠംമൂലവും സംഭാഷണങ്ങഠംമൂലവും ശ്രീരാമകൃഷ്ണദേവന്റെ ഉപദേശങ്ങളെ സ്വാമികഠം പ്രചാരപ്പെടുത്തി എന്നു മാത്രമല്ല, ശ്രീരാമകൃഷ്ണദേവൻ എന്ന ദേഹത്തിൽ അവതരിച്ച ദിവ്യശക്തിയെ ഇവിടെ അനേകസ്ഥലങ്ങളിൽ സ്ഥാപിക്കുകയും ചെയ്തിട്ടുണ്ടു്.

ഇപ്പോഠം പൊതുജനങ്ങളുടെ ഇടയ്ക്കു് ഈ വിഷയങ്ങളെപ്പററി അറിയേണമെന്നുള്ള ആഗ്രഹം ധാരാളമുണ്ടെന്നുള്ള പൂർണ്ണവിശ്വാസത്തിന്മേലാണു് 'പ്രബുദ്ധകേരള'ത്തെ ഞങ്ങഠം ആരംഭിച്ചിട്ടുള്ളതു്. ശ്രീരാമകൃഷ്ണദേവന്റെ നാമധേയത്തെ കേരളം മുഴവനും പ്രചാരം വരുത്തുന്നതിനും അദ്ദേഹത്തിന്റെ ദിവ്യശക്തി സ്വല്പമായെങ്കിലും കേരളത്തിൽ വ്യാപിപ്പിക്കുന്നതിനും ഇതുമൂലം ഇടയാകുമെങ്കിൽ ഈ മാസികയെ സംബന്ധിച്ചു പ്രവൎത്തിക്കുന്ന എല്ലാ ആളുകളും സൎവ്വഥാ കൃതാൎത്ഥന്മാരായിത്തീരുന്നതാകുന്നു. ഇതുതന്നെയാകുന്നു പ്രബുദ്ധകേരളത്തിന്റെ മുഖ്യോദ്ദേശ്യം.

---

ആനന്ദദീപ്തി പരത്തി ലസിച്ചിടും
നൂതനമിട്ടിനം ധന്യധന്യം
താവക സത്യമതത്തിനിപ്പാവന-
ഭാരതഭൂവിൽ പ്രചാരമേകാൻ
ആവോളമൊത്തൊരുമിച്ചു നിരന്തരം
കേവലർ ഞങ്ങഠം പരിശ്രമിക്കും.
താവകാവാസത്താൽ പാവിതമല്ലയോ
ഏതൊരു ജീവിതന്നുഠംത്തടവും

തിങ്ങിന മോദാൽ മുഴങ്ങുന്ന ദിങ്മുഖ-
മെങ്ങും നിൻ നാമത്തിൻ മാറെറാലികഠം
ഭക്തരാം ഞങ്ങളപാരമാകും തവ
വ്യക്തിമാഹാത്മ്യത്തെയുദ്ഘോഷിക്കും.
നാഥ, വേദീയദാസരാം ഞങ്ങഠംക്കു
നീതാനൊരാശ്രയം—മററില്ലാരും.

(വചനാമൃതം)

# മതത്തിൻെറ ലക്ഷ്യം

## രംഗനാഥാനന്ദസ്വാമികൾ

മതം എന്നു പറയുന്നതു് പ്രധാനമായി ആന്തരികവും സാമുദായികനിയമങ്ങൾക്കതീതവുമായ ഒരു മൂല്യമാണു്. ഐന്ദ്രിയവും സാപേക്ഷവുമായ മൂല്യങ്ങളിൽ മടപ്പു തോന്നി സർവ്വാതിരിക്തവും സമ്പൂർണ്ണവുമായ മൂല്യങ്ങൾക്കുവേണ്ടി ദാഹിക്കുമ്പോഴാണു് ഒരു വ്യക്തിയെ മതം ആകർഷിക്കുന്നതു്. ഈ നിലയിൽ അതു് ധാർമ്മികതലത്തെ അതായതു്, സാമൂഹ്യമായ നീതിശാസ്ത്രത്തെപ്പോലും അതിക്രമിക്കുന്നു. ആദ്ധ്യാത്മികത അല്ലെങ്കിൽ ദൈവികത്വം അതിൽത്തന്നെ പര്യവസാനിക്കുന്ന ഒരു ലക്ഷ്യമാണു്. ഭാരതീയതത്ത്വചിന്ത അതിനെ നിഃശ്രേയസമെന്ന പരമലക്ഷ്യമായി, സത്യസാക്ഷാത്കാരംകൊണ്ടു പ്രാപിക്കേണ്ട സ്വാതന്ത്ര്യത്തിൻെറ പരമഗതിയായി, പ്രഖ്യാപിക്കുന്നു. ഏതൊരു മനുഷ്യനും പ്രാപിക്കാൻ ആഗ്രഹിക്കുന്ന പരമപുരുഷാർത്ഥമാണു് അതെന്നാണു് ഭാരതീയമതം. ധർമ്മാർത്ഥകാമങ്ങളാകുന്ന മററെല്ലാ ലക്ഷ്യങ്ങളും മൂല്യങ്ങളും അഭ്യുദയമെന്നു് അറിയപ്പെടുന്നു. ആ മൂല്യങ്ങളാകട്ടെ മനുഷ്യൻ അവൻെറ ഭൗതികമായ സംതൃപ്തിക്കും സന്തോഷത്തിനും വേണ്ടിയുള്ള പരിശ്രമത്തിൻെറ ഫലമായി സാമൂഹ്യമായ പശ്ചാത്തലത്തിൽ നേടുന്നവയാണു്. ഈ അഭ്യുദയവും നിഃശ്രേയസവുമാണു് മനുഷ്യസമുദായത്തിൻെറ അഭിലാഷങ്ങളുടെയും മൂല്യങ്ങളുടെയും ലക്ഷ്യങ്ങളുടെയും ഉന്നം. ഒരു സമുദായത്തിൻെറ പശ്ചാത്തലത്തിലല്ലാതെ നമുക്കു് അഭ്യുദയം നേടുവാൻ സാധിക്കുകയില്ല. എല്ലാ സാമൂഹ്യബന്ധങ്ങളിൽനിന്നും അതീതമായ പശ്ചാത്തലത്തിലേ നിഃശ്രേയസം നേടുവാൻ കഴിയുകയുള്ളൂ. അഭ്യുദയത്തിൻെറ തലത്തിൽ നാം പുരോഗതിയിലേയ്ക്കും ക്ഷേമത്തിലേയ്ക്കും കയ്യോടു കയ്യ് ചേർന്നു് നീങ്ങുന്നു. എന്നാൽ നിഃശ്രേയസതലത്തിൽ ഏകാന്തതയിൽനിന്നു് ഏകാന്തതയിലേയ്ക്കാണു് പോകുന്നതു്. ഡോക്ടർ എസ്. രാധാകൃഷ്ണൻ വിവരിച്ചിട്ടുള്ളതുപോലെ, ജീവിതയാത്രയുടെ അവസാനഘട്ടങ്ങളിൽ ഒററയ്ക്കൊററയ്ക്കു് നാം സത്യത്തിൻെറ ഉന്നത തലത്തിലേയ്ക്കു് നീങ്ങുന്നു.

ആധുനികലോകത്തിൽ വിവിധതരത്തിലുള്ള ശക്തികളും സഖ്യങ്ങളും മനുഷ്യൻെറ വിധിയെ രൂപപ്പെടുത്തുവാൻ ശ്രമിച്ചുകൊണ്ടിരിക്കുന്നു. ഈ പരസ്പരവിരുദ്ധങ്ങളായ ശക്തികളുടേയും വിഭിന്നങ്ങളായ സഖ്യങ്ങളുടേയും നടുവിൽ മതത്തിന്നു്, പുരോഗമനാത്മകവും പ്രധാനവും ഊർജ്ജസ്വലവും ആയ ഒരു പങ്കു് വഹിക്കേണ്ടതായിട്ടുണ്ടു്. മതത്തിൻെറ ലക്ഷ്യം മനുഷ്യവർഗ്ഗത്തെ ഉന്നതമായ ഒരു ധാർമ്മികനിലവാരത്തിലേയ്ക്കു് ഉയർത്തുക എന്നതാണു്. ഭൂതകാലത്തിൽ മതം അതിൻെറ പങ്കു വഹിച്ചിട്ടുണ്ടു്. ഇപ്പോൾ അതിന്നു് മഹത്തരമായ ഒരു പങ്കാണു് വഹിക്കുവാനുള്ളതു്. ഭൂതകാലത്തിൽ നമ്മുടെ പ്രശ്നങ്ങൾ ചെറുതും താരതമ്യേന ലളിതവുമായിരുന്നു. ചെറിയ ചെറിയ വംശങ്ങളായും വർഗ്ഗങ്ങളായും സംഘടിച്ചിരുന്ന മനുഷ്യരുമായി മാത്രമേ നമുക്കു് ഇടപെടേണ്ടി വന്നിരുന്നുള്ളൂ. എന്നാൽ ഇന്നു് പ്രശ്നങ്ങൾ വളരെ വലുതായിട്ടുണ്ടു്. എന്തുകൊണ്ടെന്നാൽ ചെറിയ വിഭാഗങ്ങളോടല്ല നാം ഇടപെടുന്നതു്. നേരെ മറിച്ചു് ഒരു രാഷ്ട്രത്തിലെയല്ല, ലോകത്തിലെതന്നെ മനുഷ്യസമുദായത്തോടു മുഴുവൻ ഇന്നു് ഇടപെടേണ്ടിവരുന്നുണ്ടു്. ആധുനികലോകമാകുന്ന സംക്ഷുബ്ധമായ കടൽ നാം നീന്തി കടക്കുമോ, അതോ അതിൽ താഴ്ന്നു പോകുമോ എന്നുള്ളതു് ആദ്ധ്യാത്മികമായ ഏകത്വത്തിൻെറയും സമത്വത്തിൻെറയും അടിസ്ഥാനത്തിൽ ലോകത്തെ ഒരൊററ കുടുംബമായി സംഘടിപ്പിക്കുന്നതിനുള്ള നമ്മുടെ കഴിവിനെ ആശ്രയിച്ചിരിക്കും.

മതമെന്ന പേരിന്നു് അർഹതയുള്ള ഓരോ മതവും പ്രത്യേകവും സങ്കുചിതവുമായ മൂലഘട

കങ്ങളോടൊപ്പം തന്നെ സാവ്വലൗകികമായ ചില മൂലഘടകങ്ങളും ഉൾക്കൊള്ളുന്നു. എല്ലാ മതങ്ങളിലുമുള്ള ഈ സാവ്വലൗകികമായ മൂല തത്ത്വങ്ങൾ സമാനങ്ങളാണ്, മനുഷ്യവഗ്ഗത്തി ന്നാകമാനം സ്വീകാര്യങ്ങളുമാണ്. എന്നിരു ന്നാലും ഓരോ മതങ്ങളും ഇന്ന് അവയുടെ അനു യായികൾ ആചരിക്കുന്ന രീതിയിൽ പ്രാദേശി കങ്ങളും സങ്കുചിതങ്ങളും ലോകത്തിന്നു ഉപദ്ര വകരങ്ങളുമായിത്തീന്നിട്ടുണ്ട്. മതസംഘട നകൾ ആവിർഭവിക്കുകയും വഗ്ഗീയമായ പ്രവണ തകളേയും ഐക്യബോധത്തെയും പ്രോത്സാഹി പ്പിക്കുകയും ചെയ്തിട്ടുണ്ട്. എന്നാൽ ഇന്നത്തെ ലോകത്തിൽ സങ്കുചിതമായ ഒന്നും പരിസ്ഥി തികളെ തൃപ്തിപ്പെടുത്തുകയില്ല. ഇന്നു നമുക്ക് വഗ്ഗത്തിൻേറയും മതധർമ്മത്തിൻേറയും അതി ത്തി കടന്നുപോകുന്ന എണ്ണമററ ശക്തികളും ആശയങ്ങളും അഭിലാഷങ്ങളുമായി ഇടപഴകേ ണ്ടതായിട്ടുണ്ട്. അതുകൊണ്ട് കൂടിയാലോചന നടത്തി പരസ്പരധാരണയിലെത്തുന്ന പ്രക്രിയയു ടെയും സംയോജനത്തിൻേറയും പ്രശ്നം അതി പ്രധാനവും അതിബൃഹത്തും ആണ്.

സങ്കുചിതവും സ്വാത്ഥപരവുമായ ഒരൊററ വീക്ഷണവും ആധുനിക ലോകത്തിൻെറ പ്രശ്ന ങ്ങൾക്ക് സമാധാനമാവുകയില്ല. നമുക്ക് വിശാലമായ പശ്ചാത്തലത്തിൽ വിസ്തൃത മായ വീക്ഷണകോണത്തിൽക്കൂടി വേണം വസ്തു ക്കളെ വീക്ഷിക്കുവാൻ. എല്ലാ മതങ്ങളിലുമുള്ള സാവ്വജനീനമായ അംശങ്ങളെ അവയുടെ സങ്കു ചിതവും പ്രാദേശികവുമായ നിലയിൽനിന്നു മോചിപ്പിച്ചാൽ മാത്രമേ ഇന്നത്തെ ലോക ത്തിൽ മതത്തെ ഒരു പുരോഗമനശക്തിയായി വാത്തെടുക്കുവാൻ സാധിക്കുകയുള്ളു. ആധുനിക ലോകം ശാസ്ത്രത്തിലും സാങ്കേതികവിദ്യയിലും വളരെ വലുതായ പുരോഗതികൾക്ക് സാക്ഷ്യം വഹിച്ചിട്ടുണ്ട്. എന്നാൽ ശാസ്ത്രീയ ചിന്തയു ടേയും സാങ്കേതിക മാഗ്ഗത്തിൻേറയും മണ്ഡല ത്തിൽ ഉള്ള ഈ എല്ലാവിധ വിപ്ലവങ്ങളും അഭിവൃദ്ധികളുമുണ്ടായിട്ടും ആധുനികമനുഷ്യനു മതത്തെ അവഗണിക്കുവാൻ സാധിച്ചിട്ടില്ല. ഇന്നത്തെ യുക്തിവാദിയായ മനുഷ്യൻ അവ ൻെറ ജീവിതത്തിലേയ്ക്കു നേരിട്ടു പ്രവേശിക്കു വാൻ മതത്തിനെ അനുവദിക്കുന്നില്ല. എന്നാലും പുറകിൽക്കൂടി, അവനറിയാതെതന്നെ അതു് അവൻെറ ജീവിതത്തിൽ പ്രവേശിക്കുന്നു. മതം ഇപ്പോഴും പ്രധാനപ്പെട്ട ശക്തിയാണെന്നാണ് അതു് കാണിക്കുന്നതു്. എന്നാൽ ഇപ്രകാരം പ്രവേശിക്കുന്ന മതം, യഥാത്ഥ യുക്തിചിന്തയു ടെ ശുദ്ധീകരണസമത്ഥമായ സഹായമില്ലാത്ത തുകൊണ്ട് മിക്കവാറും വികാരതീവ്രവും സാമു ദായികവും പിന്തിരിപ്പനും ആയിത്തീരുന്നു. മനുഷ്യവഗ്ഗത്തെ ആകമാനം അവിഭാജ്യവും ഏകവുമായി കരുതുന്ന മതം വികാരങ്ങൾക്കു വശപ്പെടാത്ത പ്രശാന്തമായ ചിന്തയുടെ ഫല മാണ്. അതുകൊണ്ടുതന്നെ വീക്ഷണത്തിലും പ്രവൃത്തിയിലും പുരോഗമനാത്മകവുമാണ്. മതത്തിൻെറ ശരിയായ ലക്ഷ്യവും പ്രവൃത്തിയും മനുഷ്യസംസ്കാരത്തിൻെറ ചരിത്രത്തിൽ സുവണ്ണ ലിപികളിൽ രേഖപ്പെടുത്തപ്പെട്ടിട്ടുണ്ട് അതി ൻെറ ഉദ്ദേശം മനുഷ്യരെ ശരിയായ വിധത്തിൽ സംസ്കൃതരും പരിശുദ്ധരും ആക്കുകയെന്നതാണ്. സ്ത്രീപുരുഷഭേദമെന്യേ എല്ലാവരും ശരിയായ വിധത്തിൽ സംസ്കാരസമ്പന്നരാകുമ്പോഴും അവ രുടെ വികാരവിചാരങ്ങളെ നിർമ്മലമാക്കു മ്പോഴും മാത്രമാണ് ശരിയായ മതം അനുഭവ പ്പെടുന്നതു്. മതത്തിൻെറ പ്രവൃത്തി എന്നെ ന്നും വിസ്തൃതമായിക്കൊണ്ടിരിക്കുന്ന മനുഷ്യ വഗ്ഗത്തിൻെറ ആദ്ധ്യാത്മികൈക്യം സ്ഥിരീക രിക്കുകയും മനുഷ്യർ തമ്മിലുള്ള അകൽച്ച ഇല്ലാതാക്കി മനുഷ്യസാഹോദര്യം പുരോഗമി പ്പിക്കുകയും ആണ്.

ആധുനികശാസ്ത്രീയലോകത്തിൻെറ പ്രശ്ന ങ്ങൾക്കു സമാധാനം പറയാൻ സാധിക്കുന്നില്ല എന്നതുകൊണ്ട് മതം ഒരു പഴഞ്ചൻ മനോഭാവ മാണ് എന്നും, ഇന്നത്തെ ലോകത്തിന്നു യോ ജിച്ചതല്ല എന്നും, ശാസ്ത്രീയവും സാങ്കേതികവു മായ പുരോഗതിയുടെ ഈ കാലത്തു് മതം ഉപ യോഗരഹിതമായിത്തീന്നിട്ടുണ്ട് എന്നും ആണ് ഒരു വാദമുള്ളതു്. മാർക്സിസ്ററുകളും മററു യുക്തി വാദികളുമാണ് ഈ അഭിപ്രായം പ്രചരിപ്പിക്കു ന്നതു്. മാർക്സിൻേറയും മററു മതനിരൂപകന്മാരു ടേയും അഭിപ്രായത്തിൽ, അതു് സാമൂഹ്യവും, രാഷ്ട്രീയവും, സാമ്പത്തികവും, മാനസികവുമാ യ പുരോഗതിക്കു ഒരു തടസ്സമല്ലാതെ മറെറാന്നു മല്ല. അതുകൊണ്ട് മതം ഇന്നു മനുഷ്യൻെറ നിർഭാഗ്യമാണ്; അതു അഭിവൃദ്ധിക്കു സഹായ മല്ല; എപ്പോഴും വിഘ്നമുണ്ടാക്കുന്ന ഒരു പ്രതി

ബന്ധമാണ്. ഇന്ന് നമുക്കാവശ്യം സാമൂഹ്യ പുരോഗതിയാണ്, ഇതു കൈവരിക്കുവാൻ നമ്മൾ മതത്തെ വജ്ജിക്കുകതന്നെ വേണം.

മതത്തെക്കുറിച്ചുള്ള ഈ വാദമുഖം എത്രത്തോളം ശരിയായിട്ടുള്ളതാണ് ? ശാസ്ത്രീയമായ കണ്ടുപിടുത്തങ്ങളിലും, സാങ്കേതികവിദ്യകളിലും, ഭൗതികമായ പുരോഗതിയിലും നമ്മൾ വളരെയധികം അഭിവൃദ്ധിപ്രാപിച്ചിട്ടുണ്ട് എന്നുള്ളതു് ശരിതന്നെ. എന്നാൽ പ്രശംസനീയങ്ങളായ ഈ നേട്ടങ്ങളും പുരോഗതിയും എല്ലാം ഉണ്ടായിരുന്നിട്ടും നമ്മൾ മനുഷ്യരെന്ന നിലയ്ക്ക് പുറകിലേയ്ക്ക് പോകുകയല്ലേ ചെയ്തിട്ടുള്ളതു് ? നമ്മൾ എത്രത്തോളം പുറകിലാണ് എന്ന് വ്യക്തമാവുന്നതു് അയൽക്കാരോടും സഹജീവികളോടുമുള്ള നമ്മുടെ പെരുമാററങ്ങളിൽ നിന്നാണ്. സാമൂഹ്യചിന്താഗതിയിലും സഹജീവികളോടു കരുണ കാണിക്കുന്നതിലും നമ്മൾ മുമ്പോട്ടു നീങ്ങിയിട്ടുണ്ടോ ? മറുപടി ഒരു ദൃഢമായ ഇല്ല എന്നതാണ്. ഇപ്പോഴും നമ്മൾ ഓരോരുത്തരിലും ക്രൂരത സ്ഥിതിചെയ്യുന്നു. സംസ്കാരം, വ്യക്തമായി പറയുകയാണെങ്കിൽ, പഴയ ക്രൂരതയുടെ ബാഹ്യാവരണങ്ങളല്ലാതെ മററൊന്നുമല്ല. മനുഷ്യനിലുള്ള കാടത്തത്തെപ്പററിയുള്ള ആധുനികമനഃശാസ്ത്രത്തിൻെറ കണ്ടുപിടുത്തം ഇന്നത്തെ സംസ്കൃതമനുഷ്യനു് അഭിമുഖീകരിക്കാനും പരിഹാരം കാണാനുമുള്ള ഒരു ഗൗരവമേറിയ പ്രശ്നമായിത്തീർന്നിട്ടുണ്ട്. നമ്മുടെ വിവേകവും യുക്തിവാദവും എല്ലാം തൊലിയോളം മാത്രം ആഴമുള്ളതാണ്. കാടത്തം വിവേകത്തിനു് നേരെ താഴെ സ്ഥിതിചെയ്യുന്നു. അതു് അധികവും വിവേകത്തിനു് വിരുദ്ധവുമാണ്. അതു് ഇടയ്ക്കിടക്ക് എല്ലാ വിവേകത്തേയും മനുഷ്യത്വത്തേയും തുടച്ചുമാററി മുകളിലേയ്ക്ക് പൊന്തിവരുന്നു. നമ്മളിലുള്ള ഈ കാടത്തത്തെ മെരുക്കിയെടുക്കുക, ബുദ്ധിയുടേയും വിവേകത്തിൻേറയും പ്രകാശമരുളുന്ന നേതൃത്വത്തിൽ ശുദ്ധീകരിക്കപ്പെട്ട കാടത്തത്തിൻെറ നമുക്കു സഹായകമാക്കാവുന്ന വീര്യത്തെ നിലനിർത്തുന്ന ഉദ്ഗ്രഥിതമായ വ്യക്തിത്വത്തേയും ഉജ്ജ്വലമായ ചാരിത്ര്യത്തേയും വളർത്തിക്കൊണ്ടുവരിക–ഇതാണ് നമ്മുടെ മുന്നിലുള്ള പ്രശ്നം. നിയന്ത്രിക്കപ്പെടാത്ത വികാരങ്ങൾ, ജീവിതത്തിൻെറ ഗതിയെപ്പോലും നാശത്തിലേയ്ക്കു തള്ളിവിട്ടുകൊണ്ടു് വ്യക്തിയിലും സമുദായത്തിലും അസ്വാസ്ഥ്യങ്ങൾ സൃഷ്ടിക്കുന്നു. ഇങ്ങനെ വിഷമം പിടിച്ച് വിഘടിതമായിക്കിടക്കുന്ന ഒരു ലോകത്തിൻെറ സംയോജനവും സമീകരണവും എങ്ങനെ സാദ്ധ്യമാകും ? ഈ പ്രശ്നത്തിന്നു് ഒരു മറുപടി കിട്ടുവാൻ നമുക്കു് മതത്തെ സമീപിക്കേണ്ടതായി വരും. കൂടുതൽ വിശാലമായ ഒരു തലത്തിൽ, സമുദായങ്ങളിലും രാഷ്ട്രങ്ങളിലുമായി വ്യാപിച്ചുകിടക്കുന്ന കോടിക്കണക്കിനു് ജനങ്ങളുടെ സാമൂഹ്യജീവിതത്തിൽ അതിൻെറതായ പങ്കുവഹിക്കുവാൻ ഇന്ന് മതത്തോടാവശ്യപ്പെടേണ്ടിയിരിക്കുന്നു. മതം ഒരിക്കലും സംസ്കാരബാഹ്യമല്ല. സംസ്കാരത്തിൻേറയും ജനാധിപത്യത്തിൻേറയും പുരോഗതിയുടേയും നേട്ടത്തിന്നുവേണ്ടി അനവധികൊല്ലത്തെ ശ്രമത്തിന്നു ശേഷം, പരസ്പരം നശിപ്പിക്കുവാൻ പര്യാപ്തങ്ങളായ രണ്ടു ഭയങ്കരയുദ്ധങ്ങളാണ് മുപ്പതുകൊല്ലങ്ങൾക്കിടക്കു് ഉണ്ടാകുന്നതെങ്കിൽ നമുക്കു് മനുഷ്യരെ സംസ്കാരസമ്പന്നർ എന്നു വിളിക്കുവാൻ സാധിക്കുമോ ? അല്ലെങ്കിൽ അവർ മതതത്ത്വങ്ങളെ അതിജീവിച്ചിട്ടുണ്ടോ ? ഇല്ല, നമ്മുടെ വികാരങ്ങളെ നിയന്ത്രിക്കുവാൻ നമുക്കു കഴിഞ്ഞിട്ടില്ല. നമ്മിലുള്ള മൃഗം നമ്മെ അടക്കി ഭരിക്കുന്നു. മനുഷ്യർ മനുഷ്യരുടെ ഇടയിൽ മാത്രമല്ല പരിതഃസ്ഥിതികളോടും യോജിച്ചുകൊണ്ടു് ജീവിക്കണം. ആന്തരമായും ബാഹ്യമായുമുള്ള ആജ്ജവമാണ് സംസ്കാരത്തിൻെറ ശരിയായ അളവു്; പൂർണ്ണത നേടിക്കൊടുക്കലാണ് മതത്തിൻെറ പ്രധാന കത്തവ്യം; സംസ്കാരം തൻെറ വളച്ചയുടെ സഹായത്തിന്നായി മതത്തെ ക്ഷണിക്കണം.

മതത്തിൻെറ സഹായത്തെ ആവശ്യപ്പെടാത്ത രണ്ടു തരത്തിലുള്ള മനുഷ്യരുണ്ട്. ഒന്നു്, തങ്ങളുടെ നൈസർഗ്ഗികമായ പ്രേരണകൾക്കനുസൃതമായ ജീവിതത്തിൽ സംതൃപ്തി കാണുന്നവർ. രണ്ടു്, തങ്ങളുടെ വികാരവിചാരങ്ങളെ നിയന്ത്രിച്ച് സാധാരണമായ മാനുഷികതലത്തിൽനിന്നും സ്വയം ഉയർന്നിട്ടുള്ള ചുരുക്കം ചില സിദ്ധപുരുഷന്മാർ. ഈ രണ്ടു് അററങ്ങളുടെയും ഇടയിൽ ഉള്ള എല്ലാവക്കും മതത്തിൻെറ സഹായവും പോഷണവും ആവശ്യമാണ്.

മതത്തിൻെറ ഈ പങ്കു് എല്ലാ ലോകമതങ്ങളിലും ഊന്നിപ്പറഞ്ഞിട്ടുണ്ടു്. അവ ഓരോന്നും മനുഷ്യനിലും സമുദായത്തിലുമുള്ള ഭേദഭാവങ്ങളെ അകററി സംയോജനവും സഹകരണവും ഉണ്ടാക്കുവാൻ ശ്രമിച്ചിട്ടുണ്ടു്. അതിൽ അവ അർഹിക്കുന്ന വിജയം അവയ്ക്കു ലഭിച്ചിട്ടില്ലെങ്കിൽ, അതിനുള്ള കുററം മതത്തിലോ മതതത്ത്വങ്ങളിലോ മതാചാര്യന്മാരിലോ അല്ല, മറിച്ചു് നമ്മിൽത്തന്നെയാണു്. നമ്മരം മതാചാര്യന്മാരേയും മതതത്ത്വങ്ങളെയും പരാജയപ്പെടുത്തുകയാണു് ചെയ്തിട്ടുള്ളതു്. സ്വാഭിപ്രായസ്ഥിരതയിൽ മക്കടമുഷ്ടിയോടുകൂടിയുള്ള നിബ്ബന്ധബുദ്ധിയുടെ പരിവേഷം അണിയിച്ചുകൊണ്ടാണു് നാം മതതത്ത്വങ്ങളെപ്പററി ആലോചിക്കുന്നതു്. മതസ്ഥാപകന്മാർ അതു് ഒരിക്കലും ഉദ്ദേശിച്ചിട്ടുണ്ടായിരുന്നില്ല. എന്തെന്നാൽ അവർ വളച്ച്യിലും പുരോഗതിയിലുമാണു് വിശ്വസിച്ചിരുന്നതു്. മതത്തിൻെറ ശരിയായ അത്ഥത്തെയും ഉദ്ദേശത്തെയും കുറിച്ചുള്ള നമ്മുടെ അജ്ഞതയിലാണു് നാം കുററം കാണേണ്ടതു്, ഒരിക്കലും മതത്തിലല്ല. രാഷ്ട്രീയനേതാക്കന്മാർ, നീതിജ്ഞന്മാർ, പ്രജാധിപത്യവാദികരം, ഏകാധിപതികരം, രാജാക്കന്മാർ — എല്ലാവരും വരുന്നു, പോകുന്നു. എന്നാൽ മതത്തിൻെറ മഹാന്മാരായ പ്രവാചകന്മാർ എന്നും ജീവിക്കുകയും ഉറച്ചു നില്ക്കുകയും ചെയ്യുന്നു. ചരിത്രത്തിൻെറ ഭൂതകാലത്തിൽ, മനുഷ്യസമുദായത്തെ ഉദ്ഗതിയിലേയ്ക്കു നയിക്കുന്നതിൽ മതം അതിൻെറ ശ്രേഷ്ഠമായ പങ്കു വഹിച്ചിട്ടുണ്ടു്; ബാഹ്യവും ആഭ്യന്തരവുമായ വിഷമങ്ങളൊന്നും വകവെക്കാതെ ഇന്നും പ്രവത്തിച്ചുകൊണ്ടിരിക്കുകയും ചെയ്യുന്നു.

ഇന്നു് ചില പ്രത്യേകവിഭാഗങ്ങരംക്കു മാത്രമായിട്ടല്ല, മനുഷ്യവഗ്ഗത്തെ ഒന്നായി എടുത്തുകൊണ്ടു് മതം അതിൻെറ കത്തവ്യം നിവ്വഹിക്കണമെന്നാണു് ആവശ്യപ്പെടുന്നതു്. ഇതു് മതത്തിൻെറ കത്തവ്യത്തെ കൂടുതൽ ഉത്തരവാദിത്വമുള്ളതും ഭാരിച്ചതും ആക്കിത്തീക്കുന്നു. വിശാലമായ ഒരു അടിസ്ഥാനത്തിൽ ഇതു നിറവേറേണ്ടതുണ്ടു്. നമ്മരം ജീവിക്കുന്ന ഈ ലോകത്തിലെ വിഭിന്നതകളെയും വിവാദങ്ങളെയും ഇല്ലാതാക്കുകയാണു് ഒന്നാമതായി വേണ്ടതു്. അതു ചെയ്യുന്നതിന്നുമുമ്പു്, ഈ ചുമതല നിവ്വഹിക്കുന്നതിന്നു് സ്വയം ശക്തമാക്കുന്നതിനായി, മതഭേദങ്ങളെച്ചൊല്ലിയുള്ള സങ്കുചിതമായ ചിന്താഗതികളിൽനിന്നു് പുറപ്പെടുന്ന വിവാദങ്ങളെയും, വിക്ഷോഭങ്ങളേയും അപ്രധാന കായ്യങ്ങളിലുള്ള മക്കടമുഷ്ടിയെയും ഉപേക്ഷിച്ചു സുശക്തമായ അടിത്തറയിൽ മതം സ്വയം സുപ്രതിഷ്ഠിതമായിത്തീരണം.

ഭൗതികതത്വത്തിന്നു് മനുഷ്യസമുദായത്തിൻെറ പരിണാമത്തിലും പുരോഗതിയിലും അതിൻേറതായ ഉചിതമായ സ്ഥാനമുണ്ടു്. എന്നാൽ അതു മനുഷ്യമനസ്സുകളെയും ഹൃദയങ്ങളെയും അടക്കി ഭരിക്കുവാൻ തുടങ്ങുമ്പോരം അപകടകാരിയായിത്തീരുന്നു. ധാർമ്മികവും ആദ്ധ്യാത്മികവുമായ അടിത്തറകളിൽനിന്നു വ്യതിചലിച്ചു് അതു് ഇന്നു് എല്ലായിടത്തും ആപത്കരമായ ഒരു നിലയിലെത്തിയിട്ടുണ്ടു്. മനുഷ്യനിലുള്ള മൃഗം അവനിലുള്ള ദൈവത്തെ അടക്കി ഭരിക്കുന്നു. ഇന്നത്തെ ലോകത്തിലെ വ്യക്തമായ രണ്ടു ശക്തികളാണു് ഹിംസയും വെറുപ്പും. മനുഷ്യനിലുള്ള ഈ രണ്ടു ശക്തികളെയും നിയന്ത്രിച്ചു് കീഴടക്കി, അവനിലുള്ള ഉദാത്തങ്ങളായ ശക്തികളെയും വികാരങ്ങളെയും ഉത്കൃഷ്ടവും ലോകത്തിന്നു് ക്ഷേമകരവുമായ നിലയിൽ പ്രകടിപ്പിക്കുവാനുള്ള പ്രചോദനം നൽകുകയാണു് മതത്തിൻെറ ലക്ഷ്യം. പ്രചോദനങ്ങരം സ്വയമേവ നല്ലതോ ചീത്തയോ അല്ല. നാം അവയെ ഉപയോഗിക്കുന്ന വിധമനുസരിച്ചാണു് അവ അങ്ങനെയായിത്തീരുന്നതു്. നമ്മുടെ എല്ലാ പ്രചോദനങ്ങളെയും ശക്തികളെയും സ്വാധീനിച്ചു് അന്തഃസ്ഥിതമായ സാങ്കേതികവിജ്ഞാനംകൊണ്ടു് നമുക്കു് അവയെ സൃഷ്ടിപരമാക്കി മാററാൻ കഴിയും. മതമെന്ന ശാസ്ത്രത്താൽ പഠിപ്പിക്കപ്പെട്ട ഈ സാങ്കേതികവിജ്ഞാനംകൊണ്ടു് നമുക്കു് കാമാസക്തിയെ നിയന്ത്രിക്കുകയും ഇണക്കിയെടുക്കുകയും ചെയ്തു് സൃഷ്ടിപരമായ ഉത്തേജനത്തിൻെറ ഏററവും ഉയന്ന നിലയിലേയ്ക്കു് അതിനെ ഉയത്താവുന്നതാണു്. മനസ്സിലുണ്ടാകുന്ന വികാരങ്ങളെ നിയന്ത്രിച്ചാൽ മാത്രമേ വാസ്തവത്തിൽ ഒരുവൻ മതനിഷ്ഠനായിത്തീരുന്നുള്ളു. ഇപ്രകാരമുള്ള ഒരു മനുഷ്യൻ ധാർമ്മികവും ആദ്ധ്യാത്മികവുമായി കൂടുതൽ ഉയന്ന ഒരു തലത്തിലേയ്ക്കു് സ്വയം അധിരോഹണം ചെയ്യുന്നുവെന്നുമാത്രമല്ല, മററുള്ളവരെ അധിരോഹണം ചെയ്യുവാൻ സഹായിക്കുകയും ചെയ്യുന്നു.

(വിവത്തനം: വി. കൃഷ്ണൻകുട്ടിനായർ)

# ജീവിതമൂല്യങ്ങൾ സ്വാമിജിയുടെ ദൃഷ്ടിയിൽ*

സിദ്ധിനാഥാനന്ദസ്വാമി

ജീവിതമൂല്യങ്ങൾ എന്നാൽ എന്താണർത്ഥം ? എന്തിനാണ ജീവിതം, എന്ന ചോദ്യത്തിന്റെ വേറൊരു രൂപമാണതു്. ജീവിതം എന്തിനാണ് എന്നതിന്റെ ഉത്തരം, എന്താണ് ജീവിതം എന്ന മൗലികചോദ്യത്തിന്റെ ഒരു ഭാഗമാണ്. എങ്ങനെയോ ജനിച്ചു, എങ്ങനെയോ വളരുന്നു, എന്നെങ്കിലും മരിക്കും ഇത്രയുമേ ഉള്ളോ ജീവിതം? ഇതുകൊണ്ടു ജീവിതം സഫലമോ സംതൃപ്തമോ ആകുമോ ? ഇത്രമാത്രംകൊണ്ടു തൃപ്തമാകുന്ന ജീവിതം മാനവജീവിതമാവുകയില്ല, മൃഗജീവിതമായിരിക്കും. മൃഗങ്ങൾക്ക് ആഹാരനീഹാരാദിശാരീരികാവശ്യങ്ങളിൽ കവിഞ്ഞു് ഒരു ജീവിതപ്രശ്നവുമില്ല. അല്പമെങ്കിലും ചിന്തിക്കാൻ കഴിവുള്ള ഒരു മനുഷ്യനു് ഇത്രയുംകൊണ്ടു് തൃപ്തിപ്പെടാൻ സാധ്യമല്ല. ലോകത്തിൽ രണ്ടു കൂട്ടർ മാത്രമേ സുഖമുള്ളു എന്നൊരു ശ്ലോകമുണ്ടു്:

> യസ്തു മൂഢതമോ ലോകേ യസ്തു ബുദ്ധേഃ പരംഗതഃ
> ഉഭൗ തൗ സുഖമേധേതേ ക്ലിശ്യത്യന്തരിതോ ജനഃ.

മൂഢതമനും ബുദ്ധിയെ അതിക്രമിച്ചവനും മാത്രമേ സുഖമുള്ളു; ഇടയ്ക്കുള്ളവർക്കൊക്കെ ദുഃഖമാണ്. ഇതിൽ ആദ്യത്തെ കൂട്ടത്തിൽ പെട്ടവരല്ല നാം. രണ്ടാമത്തെ വകുപ്പിൽ എത്തിയിട്ടുമില്ല. മധ്യവർത്തികളാണ്. ദുഃഖം വേണ്ട, സുഖംവേണം താനും. അതിനെന്തു് വഴി ? ബുദ്ധേഃ പരംഗതരാവണം. അവരാരാണ് ? 'യോ ബുദ്ധേഃ പരതസ്തു സഃ.' ബുദ്ധിക്കപ്പുറമുള്ള അവൻ, എന്നുവെച്ചാൽ ആത്മാവു്. ആത്മാവിനെ അറിഞ്ഞവനു മാത്രമേ സുഖമുള്ളു. 'തരതി ശോകമാത്മവിത്.' ആത്മജ്ഞൻ മാത്രമേ ശോകമുക്തനായിത്തീരുന്നുള്ളു എന്നാണ് ഉപനിഷത്തു് പറയുന്നതു്.

'സംതൃപ്തനായ ഒരു പന്നിയായിരിക്കുന്നതിനേക്കാൾ ഭേദം അസംതൃപ്തനായ ഒരു വിഡ്ഢിയായിരിക്കുന്നതത്രേ,' എന്നൊരു ചിന്തകന്റെ വാക്യമുണ്ടു്. ശരീരവും ജീവനും ചേർന്ന്, ജഡവും ചൈതന്യവും ചേർന്ന്, ഒരു വിചിത്ര സൃഷ്ടിയാണ് മനുഷ്യൻ; മാത്രമല്ല സർവ്വജീവരാശികളും. പക്ഷേ മനുഷ്യനു് ഒരു സവിശേഷതയുണ്ടു് അവനു് ഈ ജഡത്തെയും ചൈതന്യത്തെയും കൂട്ടിയിണക്കുന്ന ഒരു ഘടകമുണ്ടു്—മനസ്സ്. ഈ മനസ്സാണ് അവന്റെ സർവ്വ ബന്ധനങ്ങൾക്കും അതുപോലെതന്നെ അവന്റെ സർവോത്ക്കർഷങ്ങൾക്കും കാരണം. മനസ്സ് ശരീരവുമായി എത്രയേറെ കെട്ടിക്കുഴഞ്ഞുകിടക്കുന്നുവോ അത്രയേറെ ക്ലേശങ്ങളും അനുഭവപ്പെടും. ശരീരബന്ധത്തിൽനിന്നു് എത്രമാത്രം വിട്ടുപോരുന്നുവോ അത്രയും സ്വാതന്ത്ര്യവും അനുഭവപ്പെടും. ആ സ്വാതന്ത്ര്യം അനുഭവിക്കാൻ മനസ്സ് അതിന്റെ അപരപാരമായ ആത്മാവുമായി ബന്ധപ്പെടണം. ഈ ബന്ധമോചനത്തിനുവേണ്ടിയുള്ള മാനവമനസ്സിന്റെ യത്നങ്ങളാണ് ആധ്യാത്മികത, മതം, കല, സാഹിത്യം മുതലായവ. അവയിൽ ആധ്യാത്മികതയും മതവും അതിനുള്ള അപരോക്ഷമാർഗ്ഗങ്ങളാണ്; മററുള്ളവ, ഇവയിലേക്കു നയിക്കാൻ തുണയ്ക്കുന്ന പരോക്ഷമാർഗ്ഗങ്ങളും.

ജീവിതം ശരീരപരിമിതമായിരിക്കുന്നിടത്തോളം കാലം ദുഃഖം അനിവാര്യമാണ്. അതു് ഓരോരുവന്റെയും നിത്യാനുഭവമാണ്. ഗീതാചാര്യൻ പറയുന്നു, 'അനിത്യമസുഖം ലോകം' എന്നു്. ഈ ബോധമാണ് നമ്മെ ജീവിതമൂല്യങ്ങളെ അന്വേഷിക്കാൻ പ്രേരിപ്പിക്കുന്നതു്. ദുഃഖങ്ങളും മരണവും ഉള്ള കാലത്തോളം മൂല്യാന്വേഷണവും തുടരും. 'ദുഃഖത്രയാഭിഘാതാജ്ജിജ്ഞാസാ തദഭിഘാതകേ ഹേതൗ.' താപത്രയം അകററുന്നതിനുള്ള മാർഗ്ഗമെന്തു് എന്ന ചിന്തയാണ് തത്ത്വാന്വേഷണത്തിനു് വഴിതെളിച്ചതു്. ഉദരോപസ്ഥതർപ്പണംകൊണ്ടു് മനു

* പറനാട്ടുകര ശ്രീരാമകൃഷ്ണാശ്രമത്തിൽ വെച്ചു് 1974 ഡിസംബറിൽ കൂടിയ സാഹിത്യശിബിരത്തിൽ ചർച്ചാവിഷയം അവതരിപ്പിച്ചുകൊണ്ടു് വായിച്ച പ്രബന്ധം.

ഷ്യൻ തൃപ്തനല്ല. മനുഷ്യരെല്ലാവരും തല വയററിലായ കബന്ധൻെറ കൂടെപ്പിറപ്പുകളല്ല; ഉത്തമാംഗം മനുഷ്യനു വയറെന്നു നിനയ്ക്കാത്ത മനുഷ്യരുണ്ട്. അതുകൊണ്ടാണ് മനുഷ്യൻ ജീവിതമൂല്യങ്ങളെ തേടുന്നത്. ജഡബന്ധനത്തിൽപ്പെട്ട ചൈതന്യം ആ ബന്ധനത്തിൽനിന്നു സ്വയം മോചിപ്പിക്കാൻ ചെയ്യുന്ന പ്രയത്നങ്ങളുടെ ഒരു പരമ്പരയാണ് ജീവിതം.

ആ പ്രയത്നത്തിലാണ് മൂല്യങ്ങളുടെ സ്ഥാനം. മൂലത്തെ സംബന്ധിച്ചതാണ് മൂല്യം. മൂലം എന്നാലോ ? വേര്, കാരണം, അധിഷ്ഠാനം, ആരംഭം എന്നൊക്കെയാണ് അർത്ഥം. മൂല്യമെന്നാൽ സാധാരണയായി വില, കൂലി, ശമ്പളം എന്നീ അർത്ഥങ്ങളിലാണ് പ്രയോഗം. മൂലിക്കേണ്ടുന്ന, വേരോടെ പിഴുതുകളയേണ്ടുന്ന എന്നൊരർത്ഥവും മൂല്യത്തിനുണ്ട്. ഈ അർത്ഥങ്ങൾ വെച്ചുനോക്കിയാൽ, ജീവിതത്തിൻെറ വിലയെന്ത്, ജീവിതത്തിൽ വേരോടെ പിഴുതുകളയേണ്ടതെന്ത്, എന്ന രണ്ട് അർത്ഥമാണ് വന്നുകൂടുക. പക്ഷെ ഇവിടെ വിഷയവിധാതാക്കളുടെ വിവക്ഷ അതാണെന്നു തോന്നുന്നില്ല. ജീവിതത്തിൽ നേടേണ്ടതെന്ത്, സമ്പാദനാർഹമായതെന്ത്, എന്ന അർത്ഥമായിരിക്കണം ഉദ്ദേശം. മൂല്യത്തിന് രോപണാർഹമെന്നും പ്രതിഷ്ഠാർഹമെന്നും കൂടി അർത്ഥം കാണുന്നുണ്ട്. അപ്പോൾ ജീവിതത്തിൽ വളർത്തിക്കൊണ്ടു വരേണ്ടതും പ്രതിഷ്ഠാർഹമായതുമെന്ത് എന്ന അർത്ഥം കിട്ടും. അതാവണം ഈ ചർച്ചാവിഷയത്തിലെ മൂല്യത്തിന് അർത്ഥം. പാശ്ചാത്യചിന്താഗതിയിൽക്കൂടി ചിന്തിക്കുന്നവർ ഇംഗ്ലീഷിലെ വാല്യൂ (Value) എന്നതിനു മലയാളത്തിൽ ഉപയോഗിക്കുന്ന പദമാണ് മൂല്യം. ഈ ചിന്ത ഭാരതീയചിന്തകന്മാരും നടത്തിയിട്ടുണ്ട്. അവർ ഇതിന് പുരുഷാർത്ഥം എന്നാണ് പേരിട്ടിരുന്നത്. 'പുരുഷേണ സാധ്യോfർഥഃ' മനുഷ്യൻ നേടേണ്ട കാര്യം എന്നത്രെ പുരുഷാർത്ഥത്തിന് അർത്ഥം. സുഖാവാപ്തിയും ദുഃഖപരിഹാരവുമാകുന്ന പുരുഷാർത്ഥമെന്നാണ് അഭിജ്ഞമതം. അപ്പോൾ മൂല്യം എന്നതുകൊണ്ട് പുരുഷാർത്ഥങ്ങളെയാണ് ഉദ്ദേശിക്കുന്നത്. പുരുഷാർത്ഥം എന്ന പദത്തിന് കാലപ്പഴക്കത്തിൽ തേയ്മാനം വന്നു പോയിരിക്കാം: ആയതുകൊണ്ട് മൂല്യപദം അമൂല്യം ആയിത്തീർന്നിട്ടുണ്ട്. പദമേതായാലും പദാർത്ഥം ഒന്നുതന്നെ. പുരുഷാർത്ഥം എന്ന പദമാണ് കൂടുതൽ അർത്ഥസമ്പന്നമെന്നു തോന്നുന്നു.

ജീവിതത്തിലെ രണ്ടു പ്രധാനഘടകങ്ങളാണ് ശരീരവും ജീവനും. അവയ്ക്ക് യഥാർഹങ്ങളായ പോഷണവും തൃപ്തിയും നല്കണം. ശരീരത്തിൻെറ ആവശ്യങ്ങൾ ആഹാരവിഹാരാദികളാണ്. ജീവൻെറ ആവശ്യം ബന്ധമോചനവും ആനന്ദപ്രാപ്തിയും. 'യദ്യദ്ധി കുരുതേ ജന്തുഃ തത്തത് കാമസ്യ ചേഷ്ടിതം.' സർവ്വജീവികളുടെയും സർവ്വപ്രവൃത്തികളും കാമപ്രേരിതങ്ങളാണ്. ജീവിതത്തിനു വേണ്ട ഓരോ ആവശ്യങ്ങൾ നിറവേററാനുള്ള ആഗ്രഹത്തെയത്രെ കാമമെന്നതുകൊണ്ട് ഉദ്ദേശിക്കുന്നത്; അല്ലാതെ അതിൻെറ സങ്കുചിതാർത്ഥത്തിലല്ല. ഇഷ്ടവിഷയാഭിലാഷമാകുന്ന കാമം. അതിനുള്ള ഉപായമാണ് അർത്ഥം, അഥവാ ധനം. അധികാരം പ്രതാപം മുതലായവയും അർത്ഥത്തിൻെറ വകഭേദങ്ങളാണ്. അർത്ഥത്തിനുവേണ്ടി അർത്ഥം സമ്പാദിക്കുന്ന ചില യക്ഷവിത്തന്മാരുണ്ട്. പക്ഷെ അതൊരു മനോവിഭ്രമമാകുന്നു. പൊന്നോ പണമോ അതേ രൂപത്തിൽ മനുഷ്യർക്കു പ്രയോജനമുള്ള വസ്തുക്കളല്ല. അവയിൽക്കൂടി ലഭിക്കുന്ന ഭോഗ്യപദാർത്ഥങ്ങൾ നേടാൻ വേണ്ടിയാണ് ആളുകൾ ധനം സമ്പാദിക്കുന്നത്. അപ്പോൾ മാത്രമേ അർത്ഥം അർത്ഥവത്താകുന്നുള്ളു. അർത്ഥം ഉപായം, കാമം ലക്ഷ്യവും. അഭികാമ്യമായ ഒരു ജീവിതലക്ഷ്യമാണോ കാമം ? കാമത്തിനുവേണ്ടി കാമം തേടിയവരും നേടിയവരുമുണ്ട്. അവരിൽ പ്രസിദ്ധനാണ് യയാതി. പക്ഷെ അവസാനം യയാതി പറഞ്ഞു:

പൃഥിവ്യാം യാനി ഭൂതാനി ഹിരണ്യം പശവഃ സ്ത്രീയഃ
ഏകസ്യാപി ന പര്യാപ്തം, തസ്മാദതിതൃഷം ത്യജേത്.

'ഭൂമിയിലുള്ള സർവവസ്തുക്കളും, സ്ത്രീകളും പശുക്കളും സ്വർണ്ണവും സമ്പത്തുമെല്ലാം കിട്ടിയാലും ഒരുവനു തൃപ്തിയാവുകയില്ല. അതിനാൽ അതിയായ ആഗ്രഹത്തെ വെടിയുക.' ശരീരപാലനപോഷണങ്ങൾ സർവജനസാധാരണമാണ്. അവ സാധിക്കണം എന്നു ശാസ്ത്രം പറയേണ്ടതില്ല. ശ്വാസോച്ഛ്വാസം ചെയ്യണമെന്ന് ശാസ്ത്രം ഉപദേശിക്കേണ്ടതില്ലല്ലൊ. പക്ഷെ എങ്ങനെയുള്ള വായുവാണ് ശ്വസിക്കേണ്ടത്, ശ്വസിക്കേണ്ട രീതിയെന്ത്, എത്രമാത്രം ശ്വസിക്കണം എന്നൊക്കെ ശാസ്ത്രത്തിനു പറയാനാകും. ശാരീരികാവശ്യങ്ങൾ നിയന്ത്രിക്കുകയാണ് ശാസ്ത്രങ്ങളുടെ കർത്തവ്യം. 'പ്രവൃത്തിരേഷാ

ഭൂതാനാം നിവൃത്തിസ്തു മഹാഫലാ.' ആഹാര നിദ്രാദികൾ സർവ്വജന്തുക്കളുടെയും സാധാരണ മായ പ്രവൃത്തിയാണ്. അവയെ വേണ്ടപോലെ നിയന്ത്രിച്ചാൽ മഹത്തായ ഫലം കിട്ടും. ജന്മ സിദ്ധങ്ങളായ കാമവേഗങ്ങളെ നിയന്ത്രിച്ചാൽ മാത്രമേ ജീവിതയാത്ര സുഗമമാവുകയുള്ളൂ. എങ്ങനെയാണ് അവയെ നിയന്ത്രിക്കുക? അതിനുള്ള ഉപായമെന്താണ്? മനുഷ്യന്റെ ഓരോ വ്യാപാരവും കാമപൂർത്തിക്ക വേണ്ടിയാ ണല്ലൊ. കർമ്മംകൂടാതെ ആർക്കും അടങ്ങിയിരി ക്കാനും ആവില്ല. ആ കർമ്മത്തെ, വിഹിതങ്ങ ളെന്നും നിഷിദ്ധങ്ങളെന്നും തിരിക്കുന്നു. തനിക്ക് ഇഹത്തിലും പരത്തിലും സുഖവും ശ്രേയസ്സും അരുളുന്നത് വിഹിതം; തനിക്കും അന്യർക്കും ദ്രോഹം ചെയ്യുന്നത് നിഷിദ്ധവും. ഈ വിധിനിഷേധങ്ങളെ നിർണ്ണയിക്കുന്നത്, അഭി ജ്ഞന്മാരുടെ അനുഭൂതിരേഖകളായ ശാസ്ത്രങ്ങ ളാണ്.

പ്രവൃത്തിശ്ച നിവൃത്തിശ്ച പുംസാം യേനോപദിശ്യതേ
തദ്ധർമ്മാശ്ചോപദിശ്യന്തേ ശാസ്ത്രം ശാസ്ത്രവിദോ വിദുഃ.

പ്രവൃത്തിനിവൃത്തികളെയും അവ സാധി ക്കാനുള്ള ഉപായങ്ങളെയും ഉപദേശിക്കുന്നതത്രെ ശാസ്ത്രം. ഹിതശാസകത്വമാണ് ശാസ്ത്രലക്ഷ ണം. ശാസ്ത്രം ഓരോരുവന്റെയും ഗുണകർമ്മങ്ങ ളനുസരിച്ച് ഓരോ കർമ്മം വിധിച്ചിട്ടുണ്ട്. അതാണവന്റെ ധർമ്മം. വിഹിതകർമ്മമാണ് സ്വധർമ്മം: സ്വാഭാവികമായ കാമലോഭ ങ്ങളെ നിയന്ത്രിക്കാൻ, കർമ്മങ്ങളെ നിയന്ത്രി ക്കുന്ന ശാസ്ത്രം. ഇവിടെയാണ് ധർമ്മം രംഗ പ്രവേശം ചെയ്യുന്നത്. ഓരോരുവന്റെയും സ്വധർമ്മത്തിന് അനുരൂപമായ അർത്ഥകാമ ങ്ങൾ മാത്രമേ ശാസ്ത്രം അനുവദിക്കുന്നുള്ളൂ. ജീവി തയാത്രയ്ക്ക് അത്യാവശ്യം വേണ്ട അർത്ഥം ധർമ്മാ നുസൃതമായി നേടുകയും, ധർമ്മത്തിന് വിരുദ്ധ മല്ലാത്ത ഭോഗങ്ങൾ അനുഭവിക്കുകയും ചെയ്യാം. ഇങ്ങനെ അർത്ഥകാമങ്ങൾക്ക്, ധർമ്മം നിയ ന്ത്രണമേർപ്പെടുത്തുന്നു. എന്തിനു വേണ്ടിയാണ് ഈ ധർമ്മാനുഷ്ഠാനം? എന്താണു ധർമ്മം?

'ധരതി ലോകാൻ ഇതി ധർമ്മഃ' ലോകങ്ങ ളെ ധരിക്കുന്നത്, നിലനിർത്തുന്നത് എന്നും, 'ധ്രിയതേ പുണ്യാത്മഭിഃ ഇതി ധർമ്മഃ' പുണ്യാ ത്മാക്കളാൽ ധരിക്കപ്പെടുന്നത് എന്നും ധർമ്മ ത്തിനു നിർവ്വചനങ്ങളുണ്ട്. ലോകത്തെ ധരി ക്കുന്നതു സർവ്വാധിഷ്ഠാനമായ സർവ്വേശ്വരനാണ്. 'യതോ വാ ഇമാനി ഭൂതാനി ജായന്തേ, യേന ജാതാനി ജീവന്തി, യത്പ്രയന്ത്യഭിസംവിശ ന്തീതി തദ് വിജിജ്ഞാസസ്വ, തദ്ബ്രഹ്മേതി.' ലോകത്തിന്റെ സൃഷ്ടിസ്ഥിതിലയങ്ങൾക്ക് ആദികാരണം ബ്രഹ്മമാകുന്നു എന്നത്രേ ഉപനി ഷദ്വാക്യം. രണ്ടാമത്തെ നിർവ്വചനം, അതാ യതു് സജ്ജനങ്ങളുടെ ആചാരം, ആദ്യത്തെ നി ർവ്വചനം നിർദ്ദേശിക്കുന്ന ധർമ്മത്തെ, ബ്രഹ്മത്തെ പ്രാപിക്കാനുള്ള ഉപായമാകുന്നു. അങ്ങനെ ധ ർമ്മത്തിന് ഉപേയമായ ബ്രഹ്മമെന്നും, ഉപായ മായ സദാചാരമെന്നും അർത്ഥം ഉണ്ട്. ഈ ല ക്ഷ്യമായ പരമസത്യത്തിന്റെയും ഉപായമായ ധർമ്മത്തിന്റെയും അതിർത്തികൾക്കുള്ളിൽ, അ വയ്ക്കു് അനുകൂലമായി വർത്തിക്കുമ്പോൾമാത്രമേ അർത്ഥകാമങ്ങൾ പുരുഷാർത്ഥങ്ങളുടെ വകുപ്പിൽ പെടുകയുള്ളൂ. അല്ലെങ്കിലവ കേവലം പ്രാകൃത വ്യാപാരങ്ങളാണ്. ഇങ്ങനെ പുരാതനാചാര്യ ന്മാർ ജീവിതത്തിന് നാലു ലക്ഷ്യങ്ങൾ, മൂല്യ ങ്ങൾ, പുരുഷാർത്ഥങ്ങൾ നിശ്ചയിച്ചു: ധർമ്മം അർത്ഥം, കാമം, മോക്ഷം എന്നിങ്ങനെ. ഇവ യിൽ മോക്ഷം മാത്രമാണ് പരമപുരുഷാർത്ഥം; ബാക്കിയെല്ലാം മോക്ഷത്തിന് ഉപയോഗയോ ഗ്യമാകുന്നിടത്തോളം അഭിലഷണീയങ്ങളായ മൂല്യങ്ങൾ തന്നെ. ജീവിതത്തിന്റെ മൂല്യം ഇതാ ണ് എന്ന് ഗീതാചാര്യൻ, 'അനിത്യമസുഖം ലോകമിമം പ്രാപ്യ ഭജസ്വ മാം,' (അനിത്യവും ദുഃഖപ്രദവുമായ ഈ ലോകത്തിൽ, ദുഃഖം നീ ങ്ങാനും നിത്യാനന്ദം അനുഭവിക്കാനും എന്നെ ഭജിക്കുക.) എന്ന് അർജ്ജുനനോട് അരുളിയ ഉപദേശത്തിൽ നിർണ്ണയിച്ചിരിക്കുന്നു. ഇവ യത്രെ ഭാരതീയചിന്തകന്മാർ കണ്ടെത്തിയ ജീവിതമൂല്യങ്ങൾ.

മോക്ഷം അഥവാ ഈശ്വരസാക്ഷാത്കാര മാണ് പരമപുരുഷാർത്ഥം എന്നുള്ളതിന് ആർക്കും വിസംവാദമുണ്ടാകാൻ വഴിയില്ല; എന്തെന്നാൽ മററു മൂല്യങ്ങളെല്ലാം നശ്വരങ്ങളും ദുഃഖപര്യവ സായികളും ആകുന്നു. എന്നാൽ കാലദേശ ഭേദംകൊണ്ട്, ശ്രോതാക്കളുടെ അർഹതയനുസ രിച്ച് ആചാര്യന്മാർ ഇവയിൽ ചിലതിന് പ്രാധാന്യം നല്കിയെന്നുവരാം. ഉപായം അന്യൂന മായാൽ ഉപേയം താനേ കൈയ്‌വരുമല്ലൊ.

ഇനി നമുക്ക് വിവേകാനന്ദസ്വാമികരം നിർദ്ദേശിക്കുന്ന ജീവിതമൂല്യം അഥവാ മൂല്യങ്ങരം ഏവയെന്ന് അല്പം ആലോചിക്കാം. ഒരു മഹാപുരുഷൻെറ ജീവിതംതന്നെയാണ് അദ്ദേഹത്തിൻെറ മഹത്തായ സന്ദേശം. അദ്ദേഹം നല്കുന്ന സന്ദേശത്തിനു വിലയും നിലയും ലഭിക്കുന്നതു് അതിൻെറ പിന്നിൽ മഹത്തായ ഒരു ജീവിതം ഉള്ളതുകൊണ്ടാണ്. വിവേകാനന്ദ സ്വാമികരം ശ്രീരാമകൃഷ്ണദേവൻെറ ശിഷ്യോത്തമനും ഭാരതീയയതിപരമ്പരയിലെ ഒരു മഹാപുരുഷനും ആകുന്നു. അതുകൊണ്ടുതന്നെ അദ്ദേഹത്തിൻെറ സന്ദേശം എന്തെന്നു വ്യക്തം. പ്രവൃത്തി എന്നും നിവൃത്തി എന്നും വൈദികധർമ്മം രണ്ടു വിധം. അവയിൽ പ്രവൃത്തിധർമ്മം ഗൃഹസ്ഥൻെറ മണ്ഡലമാണ്; നിവൃത്തിധർമ്മം സന്ന്യാസിയുടെയും. കർമ്മബഹുലമായ പ്രവൃത്തിധർമ്മം ജീവിതയാത്രയുടെ ഒരു താവളം മാത്രമത്രെ. ഇഷ്ടപ്രാപ്തിക്കോ അനിഷ്ടപരിഹാരത്തിനോ വേണ്ടിയാണു കർമ്മം. കർമ്മം അപൂർണ്ണതയുടെ അടയാളമാണ്. അതു പരിമിതവുമാണ്. പരിമിതമായ കർമ്മത്തിനു് അപരിമിതമായ, പൂർണ്ണമായ, ഫലം നല്കാൻ കഴിവില്ല. ആകയാൽ കർമ്മമല്ല ജീവിതത്തിൻെറ പരമലക്ഷ്യം. പൂർണ്ണതയിലെത്തിയാലേ ജീവിതം സഫലമാകൂ. വേദം കർമ്മം വിധിക്കുന്നതുതന്നെ കർമ്മങ്ങരം ചെയ്തു് അനുഭവങ്ങരം നേടി അവയുടെ നശ്വരതയറിഞ്ഞു ത്യജിക്കാൻ വേണ്ടിയാണ്. 'പുരുഷസ്യ ഭോഗാപവർഗ്ഗാർത്ഥം പ്രകൃതിഃ' പുരുഷനു് അനുഭവങ്ങരം നേടാനും, നേടിവെടിയാനുമുള്ളതാണ് പ്രകൃതി എന്നു് പതഞ്ജലി ഈ കർമ്മമണ്ഡലത്തിൻെറ പ്രയോജനത്തെയും പരിമിതിയെയും പ്രകാശിപ്പിക്കുന്നു.

ശ്രീരാമകൃഷ്ണനെ കാണാൻ ദക്ഷിണേശ്വരത്തു ചെന്ന ആദ്യത്തെ ഒന്നുരണ്ടവസരങ്ങളിൽ തന്നെ നരേന്ദ്രനാഥനു്, ഗുരുവിൻെറ കരസ്പർശംകൊണ്ടു് അതീന്ദ്രിയാനുഭൂതി ഉണ്ടായി. അതു പക്ഷേ ഗുരുവിൻെറ ശിഷ്യപരീക്ഷണം ആയിരുന്നു. ശിഷ്യനായി കഴിയവേ, വീട്ടിലെ പട്ടിണിപോക്കാൻ അനുഗ്രഹിക്കണമെന്നു് അപേക്ഷിച്ച നരേന്ദ്രനോടു് ഗുരു, ദേവിയോടു പോയി ചോദിക്കാൻ പറഞ്ഞു. നരേന്ദ്രൻ പോയി, ദേവിയെ കണ്ടു; ചോദിച്ചു. ചോദിച്ചതു് പട്ടിണിപോക്കാൻ പണത്തിനല്ല, പിന്നെയോ, വിവേകത്തിനും വൈരാഗ്യത്തിനും ദേവിയുടെ അനുഗ്രഹത്തിനും. ശ്രീരാമകൃഷ്ണൻ രോഗഗ്രസ്തനായി കാശീപുരോദ്യാനത്തിൽ കിടക്കുമ്പോരം, ശിഷ്യന്മാർ ഗുരുശുശ്രൂഷണത്തിലും തീവ്രതപസ്സിലും ഏർപ്പെട്ടു. ഒരുനാരം നരൻ ഗാഢസമാധിയിൽമുഴുകി. സമാധിയിൽനിന്നുമുണർന്നപ്പോരം ദേഹബോധമില്ലാതെ,'എൻെറ ശരീരമെവിടെ, എൻെറ ശരീരമെവിടെ?' എന്നിങ്ങനെ ചോദിക്കുകയുണ്ടായി.പരിഭ്രാന്തരായ സതീർത്ഥ്യരിലൊരാരം ഓടിച്ചെന്നു ഗുരുവിനെ വിവരം ധരിപ്പിച്ചു. ഗുരു അരുളി: 'സാരമില്ല; അവൻ ആ നിലയിൽ കുറച്ചു നേരം ഇരിക്കട്ടെ. അവൻ ഇതിനായി എന്നെ കുറേക്കാലമായി അലട്ടിക്കൊണ്ടിരിക്കുന്നു.' ഈ അനുഭവത്തിനുശേഷം നരേന്ദ്രൻ ഗുരുവിൻെറ അടുത്തെത്തി. ഗുരു അരുരം ചെയ്തു: 'അമ്മയിപ്പോരം നിനക്കൊക്കെ കാണിച്ചുതന്നിരിക്കുന്നു. ഒരു നിധി പെട്ടിയിൽ പൂട്ടിവെയ്ക്കുംപോലെ, നിനക്കിപ്പോരം ലഭിച്ച അനുഭൂതി പൂട്ടിവെയ്ക്കപ്പെടും; എന്നിട്ടതിൻെറ താക്കോൽ എൻെറ കൈയ്വശം ഇരിക്കും. നിനക്കു വേല ചെയ്യേണ്ടതുണ്ട്. നീ എൻെറ വേലയെല്ലാം ചെയ്തുകഴിയുമ്പോരം നിധിയുടെ പേടകം വീണ്ടും തുറക്കപ്പെടും. ഇപ്പോഴത്തേ മാതിരി അപ്പോരം നിനക്കു് ഒക്കെ അറിയാറാകും.' ഗുരുവിൻെറ അനുഗ്രഹംകൊണ്ടും തീവ്രതപസ്സുകൊണ്ടും നരേന്ദ്രനു് ഈശ്വരൻെറ സാക്ഷാത്കാരദർശനം ലഭിച്ചു; സമാധിയിൽ നിർഗുണഭാവവും അനുഭവപ്പെട്ടു. നരേന്ദ്രൻ ആത്മദർശനം സാധിച്ച ഒരു ആപ്തപുരുഷനായിത്തീർന്നു.

സമാധിലാഭം ഉണ്ടാകുന്നതിനു് ഏതാനും നാരംമുമ്പ്, 'നിനക്കു് എന്താണു് വേണ്ടതു് ?' എന്ന ഗുരുവിൻെറ ചോദ്യത്തിനു് ഉത്തരമായി നരേന്ദ്രൻ പറഞ്ഞതിതാണ്: 'ഒററയിരിപ്പിനു് മൂന്നോ നാലോ ദിവസം സമാധിയിൽ മുഴുകിയിരിക്കാൻ ആഗ്രഹിക്കുന്നു, ഇടയ്ക്കു് ആഹാരം കഴിക്കാൻ മാത്രം അതിൽനിന്നു് ഉണർന്നുകൊണ്ടു്. അപ്പോരം ഗുരു അരുളി: ''നീയൊരു മഠയൻ. അതിനും മേലേ ഒരവസ്ഥയുണ്ടു്. 'ഉള്ളതൊക്കെ അവിടുന്നു്.' എന്നു നീ പാടാറില്ലേ ? നിൻെറ വീട്ടിലെ കാര്യങ്ങരംക്കു് എന്തെങ്കിലും വല്ല ഏർപ്പാടും ചെയ്തിട്ടു വാ. സമാധിയേക്കാരം ഉയർന്ന ഒരവസ്ഥ നിനക്കു് അനുഭവപ്പെടുന്നതാണ്.''

സമാധി ലഭിച്ചുകഴിഞ്ഞശേഷം ഗുരു ശിഷ്യനു് ചില ജോലികൾ ചെയ്യാനുണ്ടെന്നു് പറയുകയുണ്ടായല്ലൊ. നരേന്ദ്രന്റെ സ്വാഭാവികമായ വാസന ആത്മചിന്തയിൽ മുഴുകിയിരിക്കാനായിരുന്നു എന്നും ലോകമംഗളത്തിനായി പിറവിയെടുത്ത ശ്രീരാമകൃഷ്ണൻ ശിഷ്യനെ ആത്മാനുഭവസമ്പന്നനാക്കിയശേഷം ആത്മസന്ദേശം ലോകത്തിനു് ഉപദേശിക്കാൻ അദ്ദേഹത്തെ നിയോഗിക്കുകയാണു് ചെയ്തതു് എന്നും നാം കണ്ടു.

ഒരുനാൾ ദക്ഷിണേശ്വരത്തു് ഗുരുവും ശിഷ്യന്മാരും തമ്മിൽ സംഭാഷണം ചെയ്തുകൊണ്ടിരിക്കെ, 'വൈഷ്ണവരുടെ സേവ, ഈശ്വരനാമത്തിൽ രുചി, ജീവനിൽ ദയ' എന്ന വൈഷ്ണവസിദ്ധാന്തത്തെക്കുറിച്ചു പരാമർശം വന്നു. 'ജീവനിൽ ദയ' എന്നു കേട്ടപ്പോൾ ശ്രീരാമകൃഷ്ണൻ അല്പമൊന്നു് ആന്തരദൃഷ്ടിയായിക്കൊണ്ടു പറഞ്ഞു: 'ജീവനിൽ ദയയോ ? ഛീ, നിസ്സാരനായ മനുഷ്യ, നിനക്കു് ദയ കാണിക്കാനാവുമോ? ദയയല്ല സേവ, ജീവനിൽ ശിവസേവ.' നരേന്ദ്രൻ കേട്ടു. അതു് അദ്ദേഹത്തിനു് പുതിയ ഒരു വെളിച്ചം നല്കി. സമസ്തജീവരാശികളെയും ശിവരൂപേണ കണ്ടു സേവിക്കുകയാണു് സർവ്വോത്കൃഷ്ടമായ സേവനം എന്നു് അദ്ദേഹത്തിനു് വ്യക്തമായി. അദ്വൈതാനുഭൂതിയുടെ പ്രായോഗികവശമാണു് ജീവനിൽ ശിവസേവ.

നരേന്ദ്രനു്, അദ്വൈതാനുഭൂതി ലഭിച്ചു. ആയതു് സകലർക്കും വിതരണം ചെയ്യണമെന്നു് ഗുരു നിർദ്ദേശവും നല്കി. അതിനുള്ള മാർഗ്ഗം ഗുരുവിന്റെ ഈ ദർശനത്തിൽനിന്നും നരേന്ദ്രനു് നേരത്തേതന്നെ ലഭിച്ചിട്ടുണ്ടായിരുന്നുതാനും. ആത്മമോക്ഷം നേടി ജഗദ്ധിതം സാധിക്കുക എന്നതാണു് രാമകൃഷ്ണവിവേകാനന്ദന്മാരുടെ ജീവിതസന്ദേശം. അതാണു് അവരുടെ മുഖ്യസന്ദേശം എന്നതിനു് പ്രത്യക്ഷോദാഹരണം വിവേകാനന്ദസ്വാമികൾ സ്വഗുരുവിന്റെ നാമധേയത്തിൽ സ്ഥാപിച്ച സംഘം തന്നെയാണു്. അദ്ദേഹം സ്ഥാപിച്ചതു് ഒരു രാഷ്ട്രീയസംഘടനയോ സമുദായപരിഷ്കരണ സംഘമോ ഒന്നുമല്ല, പിന്നെയോ ഒരു സന്ന്യാസിസംഘടനയാണു്. സന്ന്യാസമെന്നാൽ സ്വാർത്ഥത്യാഗവും സർവ്വാത്മസമർപ്പണവുമാകുന്നു. അതെ, പരമപുരുഷാർത്ഥമായി ഭാരതം പണ്ടേപണ്ടേ സ്വീകരിച്ചു പോന്നിട്ടുള്ള ആത്മസാക്ഷത്കാരം തന്നെയാണു് വിവേകാനന്ദസ്വാമികളും ജീവിതത്തിന്റെ പരമാദർശമായി, അമൂല്യമൂല്യമായി, സ്വീകരിച്ചിട്ടുള്ളതു്. ആ ലക്ഷ്യം സാധിക്കാനുള്ള മാർഗ്ഗത്തിനു് കാലാനുസൃതം ചില മാററങ്ങൾ വരുത്തിയിട്ടുണ്ടാവാം. പക്ഷെ ലക്ഷ്യത്തിനു് മാററമൊന്നുമില്ല. സംഘത്തിന്റെ മുദ്രാവാക്യമായി സ്വാമിജി നല്കിയിരിക്കുന്ന മന്ത്രം, 'ആത്മനോ മോക്ഷാർത്ഥം ജഗദ്ധിതായ ച.' 'ആത്മമോക്ഷത്തിനും ലോകഹിതത്തിനും വേണ്ടിയാണു് ഈ സംഘം നിലകൊള്ളുന്നതു്'' എന്നത്രെ. അതിൽ ആദ്യം പറഞ്ഞതു് ആത്മമോക്ഷമാണു്. ജഗദ്ധിതം ആത്മമോക്ഷത്തിനുള്ള ഒരു സാധനയാവാം; ആത്മമോക്ഷത്തിന്റെ ഒരു ഉപോത്പന്നവുമാകാം. സ്വാമിജിയെ സംബന്ധിച്ചിടത്തോളം അദ്ദേഹത്തിന്റെ കർമ്മങ്ങളൊക്കെ ഒരു ജീവന്മുക്തന്റെ സ്വതന്ത്രവ്യാപാരങ്ങളാണു്.

'ന മേ പാർത്ഥാസ്തി കർത്തവ്യം ത്രിഷു ലോകേഷു കിഞ്ചന.
'നാനവാപ്തമവാപ്തവ്യം വർത്ത ഏവ ച കർമ്മണി.'

ശ്രീഭഗവാൻ അർജ്ജുനനോടരുളി: 'മൂലോകങ്ങളിലും എനിക്കു് കർത്തവ്യമായിട്ടൊന്നുമില്ല. എനിക്കു നേടേണ്ടതായിട്ടൊന്നുമില്ല. എങ്കിലും ഞാൻ കർമ്മം ചെയ്തുകൊണ്ടിരിക്കുന്നു.' ലോകസംഗ്രഹത്തിനായിട്ടാണു് ശ്രീകൃഷ്ണൻ കർമ്മം ചെയ്തിരുന്നതു്. കർമ്മം ചെയ്യാൻ നിർബ്ബദ്ധനല്ല കൃഷ്ണൻ; കർമ്മം ചെയ്തുകൊള്ളണം എന്നു് കൃഷ്ണനോടു് ആജ്ഞാപിക്കാൻ ശാസ്ത്രങ്ങൾക്കോ ആചാര്യന്മാർക്കോ അവകാശവുമില്ല. എന്നിട്ടും അദ്ദേഹം കർമ്മം ചെയ്യുന്നതുപോലെ കാണപ്പെട്ടന്നെങ്കിൽ അതു് കാരുണ്യത്തിന്റെ അടയാളമാണു്. അമ്മാതിരി കർമ്മം കർമ്മമായി കണക്കാക്കപ്പെടുകയില്ല. 'വിദുഷാ ക്രിയമാണം കർമ്മ പരമാർത്ഥതഃ അകർമ്മൈവ തസ്യ നിഷ്ക്രിയാത്മദർശനസമ്പന്നത്വാത്.' (ഗീതാഭാഷ്യം. 4. 21.) കർമ്മത്തിൽ ഏർപ്പെട്ടവനെപ്പോലെ കാണപ്പെട്ടാലും ജ്ഞാനിയുടെ കർമ്മം കർമ്മമല്ല; അവൻ നിഷ്ക്രിയമായ ആത്മാവിനെ സാക്ഷാത്കരിച്ചവനായതുകൊണ്ടു്, എന്നു്, ശ്രീശങ്കരാചാര്യസ്വാമികൾ, ഗീതയിലെ, 'കർമ്മണ്യഭിപ്രവൃത്തോഽപി നൈവ കിഞ്ചിത് കരോതി സഃ' 'അവൻ കർമ്മത്തിൽ ഏർപ്പെട്ടാലും ഒന്നും ചെയ്യു

ന്നില്ല' എന്ന ഗീതാശ്ലോകത്തെ വ്യാഖ്യാനിക്കു മ്പോഠം വിശദീകരിക്കുന്നു. അങ്ങനെയുള്ള ജ്ഞാനിയുടെ പ്രവൃത്തി, സൂര്യൻ പ്രകാശിക്കു ന്നതുപോലെയും വായു വീശുന്നതുപോലെയും അവരുടെ സ്വഭാവമാണ്. കർമ്മം അപൂർണ്ണത യിൽനിന്നുമാണ് ഉടലെടുക്കുന്നത്. ഇഷ്ടലാഭ മോ അനിഷ്ടപരിഹാരമോ സാധിക്കാനാണ ല്ലൊ കർമ്മം. ആപ്തകാമനു്, പൂർണ്ണകാമനു്, പിന്നെ കർമ്മമെവിടെ ? ആകയാൽ വിവേകാ നന്ദസ്വാമികളുടെ കർമ്മങ്ങളെല്ലാം ലോകാനുഗ്ര ഹതത്പരനായ ഒരു മുക്തന്റെ സ്വാഭാവിക വ്യാപാരങ്ങളാണ്. അവതാരപുരുഷനായ ശ്രീ രാമകൃഷ്ണന്റെ ഇച്ഛയായിരുന്നു സ്വാമിജിയുടെ കർമ്മങ്ങഠംക്കുള്ള പ്രേരകം എന്നും കരുതാവുന്ന താണ്. 'എന്റെ ജോലി നിനക്ക് ചെയ്യേണ്ട തുണ്ട്' എന്ന് ഗുരു അരുളുകയുണ്ടായല്ലൊ.

ഈ പരമപുരുഷാർത്ഥം നേടുന്നതിനു കാലാ നുസൃതമായി സ്വാമിജി, ഗുരുവിന്റെ ദർശന ത്തിന്റെ വെളിച്ചത്തിൽ ഏർപ്പെടുത്തിയ ഒരു നൂതനമാർഗ്ഗമാണ് രാമകൃഷ്ണസംഘത്തിന്റെ ലോകോപകാരപ്രവർത്തനങ്ങഠം. ആത്മസാ ക്ഷാത്ക്കാരം നേടണമെന്ന് ആഗ്രഹിക്കുന്ന സാധകന്മാർക്ക്, ജീവനിൽ ശിവനെ ദർശിച്ച് ആരാധന നടത്താൻ ഉപദേശിക്കുകയാണ് സ്വാമിജി ചെയ്തത്. ക്ഷേത്രത്തിൽ ദേവനു നിവേദ്യാദികഠം സമർപ്പിച്ച് ആരാധന നടത്താ റുണ്ടല്ലൊ. ആരാധന ക്ഷേത്രത്തിൽമാത്രം ഒതുങ്ങി നില്ക്കേണ്ടതല്ല.

അഥ മാം സർവ്വഭൂതേഷു ഭൂതാത്മാനം കൃതാലയം
അർഹയേദ്ദാനമാനാഭ്യാം മൈത്ര്യാഭിന്നേന ചക്ഷുഷാ.
(ഭാഗ. 3. 29.27.)

'സർവഭൂതങ്ങളിലും വാഴുന്ന എന്നെ മൈ ത്രിയോടെ, ആത്മബുദ്ധിയോടെ, ദാനമാനാദി കഠംകൊണ്ട് ആരാധിക്കണം,' എന്ന്, കപി ലൻ അമ്മയ്ക്ക് ഉപദേശിക്കുന്നു. ഈ ആദർശം പണ്ടും ഉണ്ട്. പക്ഷേ അതിനു പ്രായോഗിക രൂപം നല്കി സ്വാമിജി. അതാണ് സ്വാമിജി ലോകത്തിനു നല്കിയ ഏററവും വലിയ സംഭാ വന. സ്വാമിജി സ്ഥാപിച്ച സംഘം നടത്തുന്ന കർമ്മങ്ങഠം സംഘാംഗങ്ങളുടെ അധ്യാത്മസാധ നയാണ്, കർമ്മയോഗമാണ്, ജീവനിൽ ശിവ സേവയാണ്. ആ ഭാവനയിൽക്കൂടി ചെയ്യുന്ന കർമ്മമേ കർമ്മകർത്താവിനെ ആധ്യാത്മികമായി ഉയർത്താൻ സമർത്ഥമാകൂ. അല്ലാതുള്ള കർമ്മം, കർത്താവിനെ സ്ഥാനമാനങ്ങഠംക്കും കീർത്തിക്കും അടിമയാക്കിത്തീർക്കും. ആ അപകടം ഒഴിവാ ക്കി പരോപകാരപ്രവർത്തനങ്ങഠം ചെയ്യാനുള്ള വഴി പരനെ പരമേശ്വരനായി കണ്ട് സേവി ക്കുകയാണ്. അപ്പോഠം കർമ്മത്തിന്റെ ജയമോ അപജയമോ കർത്താവിനെ അഹങ്കാരമത്തനോ നൈരാശ്യമഗ്നനോ ആക്കുകയില്ല. അതാണ് ഗീതാചാര്യൻ ഉപദേശിച്ച മാർഗ്ഗവും. 'സുഖ ദുഃഖേ സമേ കൃത്വാ ലാഭാലാഭൗ ജയാജയൗ, തതോ യുദ്ധായ യുജ്യസ്വ നൈവം പാപമവാ പ്സ്യസി.' കർമ്മബന്ധം ഏർപ്പെടാതെ കർമ്മം ചെയ്യാൻ തുണയ്ക്കുന്ന ഈ വഴിയാണ്, കർമ്മ യോഗം; യോഗഃ കർമ്മസു കൗശലം. ഈ കൗശ ലമാണ് സ്വാമിജി ഉപദേശിച്ചതു്.

ജീവിതത്തിന്റെ പരമലക്ഷ്യം നേടാൻ സ്വയം ശ്രമിക്കുകയും അതിനു അന്യരെ തുണ യ്ക്കുകയുമാണ് ഒരു മനുഷ്യനു തന്നോടും ലോക ത്തോടും ചെയ്യാവുന്ന ഏററവും വലിയ അനു ഗ്രഹം; സ്വാമിജി അതാണല്ലൊ ചെയ്തതും. ദാനങ്ങളിൽവെച്ച് ഉത്തമോത്തമം ജ്ഞാനദാന മാണ്. അന്നദാനം, പ്രാണദാനം മുതലായവ യുടെ ഫലം താത്കാലികമാണ്. ജ്ഞാന ദാനത്തിന്റെ, അധ്യാത്മജ്ഞാനദാനത്തിന്റെ ഫലം ശാശ്വതമാകുന്നു. സ്വാമിജി പാശ്ചാത്യ ദേശങ്ങളിൽ ചെയ്തതു് ഭാരതത്തിന്റെ അദ്ധ്യാ ത്മസന്ദേശം വിതരണം ചെയ്കയാണ്. ജീവി തത്തിന്റെ പരമലക്ഷ്യം ആത്മസാക്ഷാത്കാര മാകുന്നു എന്ന സന്ദേശമാണ് അദ്ദേഹം പ്രചരി പ്പിച്ചതു്. ഭാരതം വിദേശാധിപത്യത്തിന്റെ കീഴിലമർന്ന് അന്ധതയിലും ആലസ്യത്തിലും മുങ്ങിക്കിടന്നിരുന്ന കാലമായതുകൊണ്ട്, ജന ങ്ങളുടെ ദാരിദ്ര്യം നീക്കാനും സ്വാതന്ത്ര്യം സമ്പാ ദിക്കാനും അദ്ദേഹം ഉപദേശിച്ചു. അധ്യാത്മ സന്ദേശം ഉഠംക്കൊള്ളാൻ വേണ്ട ബലം, കായി കവും മാനസികവും ആയ ബലം, നേടാനാണ് അദ്ദേഹം ഭാരതീയരോട് ഉപദേശിച്ചതു്. ഭാര തത്തിന്റെ ദേശീയാദർശങ്ങഠം ത്യാഗവും സേവ നവുമാകുന്നു എന്നു സ്വാമിജി പറഞ്ഞിട്ടുണ്ട്. അന്നത്തെ ചരിത്രപരമായ ചുററുപാടിൽ ഭാരത ത്തിന്റെ നിലനില്പിനുതന്നെ അനുപേക്ഷണീയ

മായിരുന്ന ഭൗതികോത്കർഷത്തിനുവേണ്ടിയുള്ള നിസ്സ്വാർത്ഥപ്രവർത്തനങ്ങൾ. സ്വാമിജിയുടെ ജീവിതപദ്ധതിയിൽ ജനഹൃദയങ്ങളെ അത്യധികം ആകർഷിച്ചതും ഈ പരിപാടിയാണ്. ഈ പ്രവർത്തനങ്ങളാണ് സ്വാമിജിയുടെ മുഖ്യ സന്ദേശം എന്നു ചിലപ്പോൾ ചിലർ പറയാറും പ്രസംഗിക്കാറുമുണ്ട്. അതത്ര ശരിയാണെന്നു തോന്നുന്നില്ല. ഒരു കുന്നിൻെറ ചുവട്ടിൽനിന്നും മധ്യത്തിൽനിന്നും മുകളിൽനിന്നും നോക്കിയാൽ കാണുന്ന ദൃശ്യങ്ങൾക്കു വ്യത്യാസം ഉണ്ടായിരിക്കുമല്ലൊ. ചുവട്ടിൽ നിന്നുനോക്കുന്ന ആൾ കാണുന്ന കാഴ്ച മാത്രമാണു ശരിയെന്നു ശഠിക്കുന്നതു് ശരിയല്ല. കുന്നിൻെറ മുകളിൽനിന്നു നോക്കുമ്പോൾ മാത്രമേ, കാഴ്ചകളൊക്കെ യഥായോഗ്യം കാണപ്പെടുകയുള്ളു. അതുപോലെ സ്വാമിജിയുടെ സമഗ്രജീവിതവും സമഗ്രസന്ദേശവും അവയുടെ സമഗ്രതയിൽ വീക്ഷിക്കുമ്പോൾ, അദ്ദേഹം താൻ സ്ഥാപിച്ച സംഘത്തിനു നല്കിയ മുദ്രാവാക്യമാണ് – ആത്മനോ മോക്ഷാർത്ഥം ജഗദ്ധിതായ ച എന്നതാണ് – അദ്ദേഹത്തിൻെറ മൂല്യദർശനങ്ങളിൽ മൗലികതമം എന്നു കാണാവുന്നതാകുന്നു. ആത്മമോക്ഷത്തിൻെറ – അദ്വൈതദർശനത്തിൻെറ – പ്രായോഗികപരിപാടിയാണ് ജഗദ്ധിതം. അതിനുള്ള സാധനയാണ് ത്യാഗവും സേവനവും. സാധകൻ ത്യാഗപൂർവം, നിസ്സ്വാർത്ഥമായി, സമസൃഷ്ടങ്ങളെ ശിവബുദ്ധ്യാ സേവിക്കുന്നു. അതവൻെറ സാധനയാണ്. സിദ്ധൻെറ സർവ്വാത്മദർശനം അവനെ ദീനദയാലുവാക്കുന്നു. പരമപുരുഷാർത്ഥമായ ആത്മസാക്ഷാത്കാരത്തിൻെറ ഈ ദ്വിവിധ പരിപാടിയാണ് വിവേകാനന്ദസ്വാമികളുടെ മൂല്യദർശനം.

നിനക്കെന്താണു വേണ്ടതു് എന്നു ഗുരു ചോദിച്ചപ്പോൾ സമാധിയിൽ മുഴുകിയിരിക്കണം എന്നാണ് നരേന്ദ്രൻ ആവശ്യപ്പെട്ടതു്. തൻെറ വേല ചെയ്യാനുണ്ടെന്നും അതു തീരുന്നതുവരെ താക്കോൽ താൻ സൂക്ഷിക്കുമെന്നും പറഞ്ഞു് ഗുരു സമാധ്യനുഭവം നരേന്ദ്രനു് നല്കി. കന്യാകുമാരിയിൽ ദേവിയുടെ സന്നിധിയിൽ ധ്യാനത്തിൽ മുഴുകിയപ്പോൾ, എന്താണ് തന്നെ ഗുരുനാഥൻ ഏല്പിച്ച കൃത്യം എന്നു് സ്വാമിജി കണ്ടു. കിഴക്കും പടിഞ്ഞാറും ഭാരതത്തിൻെറ അധ്യാത്മസന്ദേശം പരത്തി. സ്വാമിജി കാശ്മീരിൽ സഞ്ചരിക്കുമ്പോൾ മ്ലേച്ഛന്മാർ നശിപ്പിച്ച ഒരു ദേവീക്ഷേത്രം കാണുവാൻ ഇടവന്നു. അതു നശിപ്പിക്കുന്ന അവസരത്തിൽ താൻ അവിടെ ഉണ്ടായിരുന്നെങ്കിൽ പ്രാണനുപേക്ഷിച്ചും താനതിനെ രക്ഷിക്കുമായിരുന്നു എന്നു് അദ്ദേഹം നിനച്ചു. അപ്പോൾ അദ്ദേഹം ഒരശരീരി കേട്ടു: 'മ്ലേച്ഛന്മാർ എൻെറ മന്ദിരത്തിൽ കയറിയാലും വിഗ്രഹങ്ങൾ അശുദ്ധപ്പെടുത്തിയാലും എന്തു വരാൻ പോകുന്നു? നിനക്കതിലെന്തു കാര്യം? നീയെന്നെ കാക്കുന്നോ, അതോ ഞാൻ നിന്നെ കാക്കുന്നോ?' ഇതിനുശേഷം സ്വാമിജി ശിഷ്യരോടു പറഞ്ഞു: 'എൻെറ സ്വരാജ്യസ്നേഹമെല്ലാം പോയി. സകലതും പോയി. ഇനിയൊക്കെ 'അമ്മ അമ്മ'.

ദക്ഷിണേശ്വരത്തുവെച്ച് ശ്രീരാമകൃഷ്ണനിൽക്കൂടി ദേവി ഏല്പിച്ചതും, കന്യാകുമാരിയിൽ ദേവീസമക്ഷം തെളിഞ്ഞുകണ്ടതും ആയ ജഗദ്ധിതം സാധിച്ച് സ്വാമിജി വീണ്ടും അമ്മയുടെ പൈതലായി ആത്മസ്വാതന്ത്ര്യത്തിലേയ്ക്കു മടങ്ങി.

ഭാരതത്തിൻെറ ചിരപുരാതനമായ ആത്മദർശനം തന്നെയാണ് വിവേകാനന്ദസ്വാമികളും ജീവിതത്തിൻെറ പരമമൂല്യമായി സ്വീകരിച്ചതും ഉപദേശിച്ചതും ജീവിച്ചതും. ആ സന്ദേശം ഓരോ ജനതയ്ക്കും അർഹവും ആവശ്യവുമായ വിധത്തിൽ അദ്ദേഹം വിതരണം ചെയ്തു. ഈ മൂല്യത്തെ സ്വീകരിച്ചുകൊണ്ടുള്ള ജീവിതവീക്ഷണമേ സഫലവും സ്ഥിരവും ആയിരിക്കുകയുള്ളു. അവയെ പ്രതിഫലിപ്പിക്കുന്ന സാഹിത്യമത്രേ ഉത്തമസാഹിത്യം. ശബ്ദാർത്ഥങ്ങളുടെ സഹിതഭാവമാണ് സാഹിത്യം എന്ന നിർവചനം അപൂർണ്ണമാണ്. ശബ്ദങ്ങൾക്കെല്ലാം അർത്ഥമുണ്ട്; അതുകൊണ്ടുമാത്രം അവ സാഹിത്യമാകുന്നില്ല. സഹിതഘടകങ്ങൾ സുപ്രസിദ്ധങ്ങളും സ്വയംപ്രത്യക്ഷങ്ങളുമായതുകൊണ്ടാണ് അവയേതെന്ന് ശാസ്ത്രകാരന്മാർ എടുത്തു പറയാതിരുന്നതു്. പരസ്പരാപേക്ഷങ്ങളും തുല്യരൂപങ്ങളുമായ വസ്തുക്കളുടെ സഹിതഭാവമാണ് സാഹിത്യം. ഏററവും പ്രസിദ്ധവും സ്വയം പ്രത്യക്ഷവുമായതു് ജീവൻ – ആത്മാവ് ആണ്. ജീവൻെറ തുല്യരൂപൻ പരമാത്മാവും.

അപ്പോൾ ജീവാത്മപരമാത്മൈക്യമാണ് സാഹിത്യം. സാഹിത്യം ആസ്വദിക്കുന്നവൻ സഹൃദയനാണ്. ഹൃദയം എന്നതിന് ഉപനിഷത് നല്കുന്ന നിർവ്വചനം 'ഹൃദി അയം ഇതി ഹൃദയം' അവൻ — ഈശ്വരൻ — ഹൃത്തിൽ ഉള്ളതുകൊണ്ടാണ് ഹൃദയം എന്നു പറയുന്നത്. സഹൃദയനു സാഹിത്യാസ്വാദനംകൊണ്ടു് ലഭിക്കുന്നതു് രസമാണ്. 'രസോ വൈ സഃ' 'രസം അവനാണ്', ഈശ്വരനാണ്' എന്നു് ഉപനിഷത്തു്. രസം ആസ്വദിക്കുന്നവൻ 'തന്മയ'നാകുന്നു. 'തന്മയ'നെന്നാലോ? 'തത്' എന്നതു് സർവ്വനാമം; തന്മയൻ, സർവ്വമയൻ, ഈശ്വരമയൻ. ഇങ്ങനെ സാഹിത്യം, സഹൃദയത്വം, രസം, തന്മയത്വം എന്നിങ്ങനെയുള്ള സാഹിത്യസങ്കേതങ്ങളെല്ലാം പരമപുരുഷാർത്ഥസൂചകങ്ങളാണ്. ഒരു കൃതിയുടെ ആയുസ്സ്, അതുൾക്കൊള്ളുന്ന ചിരന്തനമൂല്യങ്ങളെ ആശ്രയിച്ചിരിക്കും. മനുഷ്യനു് എക്കാലവും ആവശ്യമുള്ള ചില മൂല്യങ്ങൾ ഉണ്ടു്. രാഷ്ട്രീയമായോ സാമുദായികമായോ എന്തെല്ലാം വിപ്ലവങ്ങളും പരിണാമങ്ങളും ഏർപ്പെട്ടാലും ഈ വക ചിരന്തന സാഹിത്യം അവയെയെല്ലാം അതിജീവിക്കും. ഹിരണ്യന്റെ കാലംമുതൽ നാളിതുവരെ ഈശ്വരനെ കൊല്ലാൻ പല പ്രബലന്മാരും ശ്രമിച്ചു; ഈശ്വരനെ കൊന്നുവെന്നോ ഈശ്വരൻ ചത്തുവെന്നോ ഒക്കെ ചിലർ പ്രലപിക്കുകയും ചെയ്തു. പക്ഷേ ആ പ്രലപിച്ചവർ ചത്തതല്ലാതെ ഈശ്വരനിനിയും ഇല്ലാതായിട്ടില്ല, ഇല്ലാതാവുകയുമില്ല. മനുഷ്യനു മരണമുള്ളിടത്തോളം കാലം ഈശ്വരൻ മരിക്കയില്ല. മനുഷ്യനു മരണമില്ലാതായാൽ അവൻ ഈശ്വരനായി. ഈശ്വരനും ഈശ്വരകാര്യങ്ങളും ഓരോ മനുഷ്യനും ഏതെങ്കിലും ഘട്ടത്തിൽ കൂടാതെ കഴികയില്ല എന്നതിനാൽ ഈശ്വരപരമായ കൃതികൾ ചിരംജീവികളാണ്. ഗീതയും ബൈബിളും കൊറാനും രാമായണവും ഭാരതവും ഭാഗവതവും അമരങ്ങളാണ്. ഈശ്വരപരങ്ങളായ മൂല്യങ്ങൾ എത്രമാത്രം ഉൾക്കൊള്ളാൻ കഴിയുന്നുവോ അത്രയും ഏറിയിരിക്കും ഒരു കൃതിയുടെ ആയുസ്സ്. അവയെ നിരാകരിക്കുന്നവ അല്പായുസ്സുകളോ ജാതമൃതങ്ങളോ മൃതജാതങ്ങളോ ആയിരിക്കും. സാഹിത്യത്തിനു് ഉത്കൃഷ്ടമായ ഒരു ലക്ഷ്യമുണ്ടായിരിക്കണം. അപ്പൊഴേ മൂല്യചിന്തയ്ക്കു് പ്രസക്തിതന്നെ ഉള്ളൂ. അത്തരം കൃതികൾ കാലത്തിന്റെ വെല്ലുവിളിയെ അതിജീവിക്കും.

മൂല്യത്തിന്റെ അർത്ഥം ആലോചിച്ചപ്പോൾ അതിനു് പിഴുതു കളയേണ്ടതു് എന്നും വളർത്തിക്കൊണ്ടുവരേണ്ടതു് എന്നും അർത്ഥം ഉള്ളതായി കണ്ടുവല്ലൊ. സ്വാമിജിയുടെ ദൃഷ്ടിയിൽ മൂല്യത്തിന്റെ ഈ രണ്ടു ഭാവങ്ങൾ എന്തൊക്കെയാണ്?

ക്ലൈബ്യം മാസ്മ ഗമഃ പാർത്ഥ നൈതത്ത്വയ്യുപപദ്യതേ;
ക്ഷുദ്രം ഹൃദയദൗർബല്യം ത്യക്ത്വോത്തിഷ്ഠ പരന്തപ.

ക്ലീബതയും ദൗർബല്യവും വിട്ടു് എഴുന്നേല്ക്കുക എന്നതാണ് ഗീതയുടെ സന്ദേശം എന്നു് സ്വാമിജി പറയുകയുണ്ടായി. മൂല്യചിന്തയിൽ ഉന്മൂലനം ചെയ്യേണ്ടതു് കായികവും മാനസികവും ആധ്യാത്മികവുമായ ക്ലീബതയും ദൗർബല്യവുമാണ്. ഇനി, വളർത്തി പ്രതിഷ്ഠിക്കേണ്ടതോ? സ്വാമിജി കൂടെക്കൂടെ നല്ലാറുള്ള ഒരു ആഹ്വാനം ഉപനിഷത്തിലെ ഈ വാക്യമത്രെ: 'ഉത്തിഷ്ഠത, ജാഗ്രത, പ്രാപ്യ വരാൻ നിബോധത.' 'ഉണരുക, ഉയരുക, അറിവുള്ളവരുടെ അടുത്തെത്തി അറിയേണ്ടതറിയുക.' അതിനുള്ള ഉപായവും സ്വാമിജി തന്റെ പ്രസംഗങ്ങളിൽ പലയിടങ്ങളിലും പ്രഖ്യാപിച്ചിട്ടുണ്ടു്. അവയുടെ സാരസംഗ്രഹം രാജയോഗത്തിൽ കൊടുത്തിട്ടുള്ളതിതാണ്:

"ഓരോ ജീവനിലും ദിവ്യത നിലീനമായി കുടികൊള്ളുന്നു. ബാഹ്യവും ആന്തരവുമായ പ്രകൃതിയെ നിയന്ത്രിച്ചു് ഈ ദിവ്യതയെ പ്രകാശിപ്പിക്കുകയത്രെ ലക്ഷ്യം. കർമ്മം പ്രേമം യോഗം ജ്ഞാനം ഇവയിൽ ഒന്നോ രണ്ടോ മൂന്നോ എല്ലാമോ കൊണ്ടു് ഇതു് സാധിച്ചു് സ്വാതന്ത്ര്യം നേടുവിൻ. ഇതത്രെ മതസർവ്വസ്വം. സിദ്ധാന്തങ്ങളോ പ്രമാണങ്ങളോ ക്രിയാകലാപങ്ങളോ ശാസ്ത്രങ്ങളോ ദേവാലയങ്ങളോ സംവിധാനങ്ങളോ ഒക്കെ അവാന്തരകാര്യങ്ങൾ മാത്രം." വിവേകാനന്ദോപനിഷത്തുകളിലെ മഹാവാക്യങ്ങളത്രെ ഇവ.

---



സ്ഥാപകായ ച ധർമ്മസ്യ സർവ്വധർമ്മസ്വരൂപിണേ
അവതാരവരിഷ്ഠായ രാമകൃഷ്ണായ തേ നമഃ.

# ശ്രീരാമകൃഷ്ണദേവൻ

## മതങ്ങളുടെ സമന്വയം സാധിച്ച പരമഗുരു

എ. കരുണാകരമേനോൻ

'മററുള്ള ലോകഗുരുക്കന്മാർ അവരവരുടെ പേരു വഹിക്കുന്ന പ്രത്യേകമതങ്ങൾ പഠിപ്പിച്ചപ്പോൾ, പത്തൊമ്പതാം നൂററാണ്ടിലെ ഈ അത്ഭുതഗുരുവരൻ ശ്രീരാമകൃഷ്ണനാകട്ടെ സ്വന്തമായി അത്തരം ഒരവകാശവാദവും ഉന്നയിച്ചില്ല.' മാത്രമല്ല, സർവ്വമതങ്ങളും മതവിഭാഗങ്ങളും ഭാവങ്ങളും അത്യത്ഭുതമായ വിധത്തിൽ അദ്ദേഹത്തിൽ സമ്മേളിക്കുന്നതായി ലോകം ദർശിക്കുകകൂടി ചെയ്തു. സർവ്വമതങ്ങളുടേയും മൗലികമായ ഏകത്വം പ്രഖ്യാപിക്കുകയും, തികച്ചും ശാസ്ത്രീയവും യുക്തിയുക്തവുമായ രീതിയിൽ അവയെ സമന്വയിപ്പിക്കുകയുമായിരുന്നു ശ്രീരാമകൃഷ്ണഗുരുദേവന്റെ ജീവിതദൗത്യം. അതിനുവേണ്ടിത്തന്നെയാണ് അദ്ദേഹം മനുഷ്യജന്മമെടുത്തതു്, എന്നുപോലും പറയാം. ക്ഷയോന്മുഖമായിരുന്ന ധർമ്മത്തെ പുനഃപ്രതിഷ്ഠിക്കുന്നതിനു് അത്തരം ഒരവതാരവരിഷ്ഠൻ അന്നു ജന്മമെടുക്കേണ്ടതു് അത്യാവശ്യമായിരുന്നുതാനും. പരിപൂർണ്ണത്യാഗത്തിലും സത്യനിഷ്ഠയിലും ആദ്ധ്യാത്മികതയിലും അടിയുറച്ചുനിന്നുകൊണ്ടു്, സങ്കല്പിക്കാവുന്ന സകല മാർഗ്ഗങ്ങളിൽകൂടിയും സഞ്ചരിച്ചു് എങ്ങും നിറഞ്ഞുനില്ക്കുന്ന ഏകമായ പരമസത്യത്തെ സാക്ഷാത്ക്കരിക്കുകയും, എടുക്കാനും കൊടുക്കാനും കഴിയുന്ന ഒന്നാണു് ആദ്ധ്യാത്മികതയെന്നു് സംശയാതീതമാംവണ്ണം സ്വജീവിതത്തിലൂടെ തെളിയിക്കുകയും ചെയ്തു. ഇതുപോലുള്ള ഒരു ഗുരുദേവനെ മുമ്പു ലോകം കണ്ടിട്ടില്ല. ജീവിതഗ്രന്ഥത്തിന്റെ എല്ലാ താളുകളേയും ഇത്ര സമർത്ഥമായ രീതിയിൽ മനഃപാഠമാക്കിയിട്ടുള്ള മറെറാരാചാര്യനെയും ലോകം കണ്ടിട്ടില്ല. ആത്മസാക്ഷാത്ക്കാരമാണു് മതം. അതാണു് മനുഷ്യജീവിതത്തിന്റെ പരമലക്ഷ്യം, എന്നു വ്യക്തമായി കണ്ടുകൊണ്ടു്, അസന്ദിഗ്ദ്ധമായ ഭാഷയിൽ പ്രഖ്യാപിച്ചുകൊണ്ടു് ലോകാനുഗ്രഹാർത്ഥം, ആത്മജ്ഞാനപരമായി ഇത്രയധികം നിരീക്ഷണപരീക്ഷണങ്ങൾ നടത്തിയിട്ടുള്ള മറെറാരു ഗവേഷകനേയും ഇന്നോളം ലോകം കണ്ടിട്ടില്ല. അത്യത്ഭുതമായ തന്റെ ഗവേഷണഫലം ലോകത്തിനു നല്കിക്കൊണ്ടു് മാനവരാശിയോടു് അദ്ദേഹത്തിനു പറയാനുണ്ടായിരുന്നതു്, 'ആദ്ധ്യാത്മികത വളർത്തുക, പരമസത്യത്തെ സ്വയം സാക്ഷാത്ക്കരിക്കുക,' എന്നു മാത്രമായിരുന്നു. ആത്മാവാണു് താൻ, ആത്മാവല്ലാതെ മറെറാന്നുമല്ല, മഹത്തായ ഏതോ ദൗത്യനിർവ്വഹണത്തിനുവേണ്ടി ഒരു ശരീരം ധരിച്ചിരിക്കുന്നു, അതു മാത്രമാണു് ശരീരവും താനുമായുള്ള ബന്ധം, എന്നു കുട്ടിക്കാലംമുതല്ക്കേ വിശ്വസിക്കുകയും പിന്നീടു് അതേ ആത്മാവിനെത്തന്നെ സർവ്വത്ര ദർശിക്കുകയും ചെയ്ത ശ്രീരാമകൃഷ്ണന്റെ സ്നേഹാർദ്രമായ ഹൃദയാന്തർഭാഗത്തുനിന്നു്, അനുഭൂതിയുടെ അഗാധതലത്തിൽനിന്നു നേരിട്ടു വന്നിട്ടുള്ള അമൃതവാണികളാണു് അതു്. അതിൽ എല്ലാം അടങ്ങിയിരിക്കുന്നു. ലോകത്തിനു് അതു ശ്രദ്ധിക്കാതിരിക്കാൻ സാദ്ധ്യമല്ല.

ശ്രീരാമകൃഷ്ണദേവന്റെ ജീവിതം പരിശോധിച്ചാൽ അതിൽ പ്രധാനമായി രണ്ടു ഘട്ടങ്ങളുള്ളതായി നമുക്കു കാണാൻ കഴിയും. അതിൽ ആദ്യഘട്ടം ആദ്ധ്യാത്മികത നേടുകയും രണ്ടാംഘട്ടം അതു വിതരണം ചെയ്യുകയുമാണു് അദ്ദേഹം ചെയ്തതു്. 'അവതാരവരിഷ്ഠൻ' എന്നു് ശ്രീവിവേകാനന്ദസ്വാമികൾപോലും അദ്ദേഹത്തെ വിശേഷിപ്പിച്ചിരിക്കെ, ശ്രീരാമകൃഷ്ണൻ ജന്മനാ പരിപൂർണ്ണനായിരുന്നു എന്നുള്ളതിനു സംശയമില്ല. അങ്ങനെയാണെങ്കിൽ തന്റെ ജീവിതത്തിന്റെ നല്ലൊരു ഭാഗം എന്തിനാണു് ആദ്ധ്യാത്മികത നേടുന്നതിനായി അദ്ദേഹം ചിലവഴിച്ചതു് ? ഇങ്ങനെ ഒരു ചോദ്യം ഉദിക്കുന്നതു്

സ്വാഭാവികം മാത്രമാണ്. ജന്മനാ പരിപൂർണ്ണനെങ്കിലും ലോകത്തെ പഠിപ്പിക്കാനായി പൂർണ്ണതയിലേയ്ക്കുള്ള മാർഗ്ഗം സ്വയം സഞ്ചരിച്ചു കാണിച്ചുകൊടുക്കുക മാത്രമാണ് ശ്രീരാമകൃഷ്ണൻ ചെയ്തതു്, എന്നതാണ് ഉത്തരം. അങ്ങനെയൊന്നും ഗുരുദേവൻ അവകാശപ്പെട്ടിട്ടില്ലെങ്കിലും വാസ്തവത്തിൽ അതാണ് ജഗദംബ അദ്ദേഹത്തെക്കൊണ്ടു ചെയ്യിച്ചതു്. വ്യക്തമായ സാധനകളിലൂടെ സിദ്ധനായിത്തീൎന്ന, അഥവാ ബ്രഹ്മനിഷ്ഠനായിത്തീൎന്ന മറ്റൊരവതാരപുരുഷനെ ലോകം കണ്ടിട്ടുണ്ടെന്നു തോന്നുന്നില്ല. അതുകൊണ്ടു് അദ്ദേഹത്തിന്റെ സാധകഭാവം അതിപ്രധാനമാണെന്നു വേണം പറയാൻ. അത്യത്ഭുതമായ സാധനകളിലൂടെ താൻ നേടിയെടുത്തതാണ് പിന്നീടു തന്റെ ശിഷ്യന്മാൎക്കും അവർവഴി ലോകത്തിനും അദ്ദേഹം നല്കിയതു്. ആത്മാൎത്ഥതയും ഹൃദയശുദ്ധിയുമുണ്ടെങ്കിൽ ആദ്ധ്യാത്മിക സാധനകളിലൂടെ സത്യം സാക്ഷാത്ക്കരിക്കാൻ കഴിയുമെന്നും, ഒരു സ്പർശമോ, വാക്കോ, നോക്കോ കൊണ്ടുപോലും അതുപോലുള്ള പരിശുദ്ധഹൃദയങ്ങളിലേയ്ക്കു് അതു പകൎന്നുകൊടുക്കാൻ കഴിയുമെന്നുമുള്ളതിനു ശ്രീരാമകൃഷ്ണന്റെ അത്യത്ഭുതജീവിതംതന്നെയാണ് തെളിവു്.

കുട്ടിക്കാലത്തുതന്നെ സത്യത്തിൽ അങ്ങേയറ്റത്തെ നിഷ്ഠയുള്ള ഒരു യഥാൎത്ഥ സത്യാന്വേഷിയായിരുന്നു ശ്രീരാമകൃഷ്ണൻ. പിൽക്കാലത്തു് ജഗദംബയുടെ അടിമലരിലുള്ള ഭക്തിക്കുവേണ്ടി മറ്റെന്തെല്ലാം ഉപേക്ഷിച്ചാലും സത്യം ഉപേക്ഷിക്കാൻ അദ്ദേഹം തയ്യാറായിരുന്നില്ല എന്നതു പ്രത്യേകം എടുത്തുപറയേണ്ടതുണ്ടു്. പരമസത്യത്തെ സാക്ഷാത്കരിക്കയായിരുന്നു കൊച്ചിലേ അദ്ദേഹത്തിന്റെ ജീവിതലക്ഷ്യം. വലിയ വലിയ പണ്ഡിതന്മാർപോലും ക്ഷണികങ്ങളായ ഭൌതികസുഖഭോഗങ്ങളുടെ പിന്നാലെ പാഞ്ഞു നടക്കുന്നതു കണ്ടപ്പോൾ, വെറും പാണ്ഡിത്യത്തിന്റേയും അതിലേയ്ക്കു നയിക്കുന്ന സാധാരണ വിദ്യാഭ്യാസത്തിന്റേയും പൊള്ളത്തരം ഗദാധരന് (അതായിരുന്നു ശ്രീരാമകൃഷ്ണന്റെ കുട്ടിക്കാലത്തെ പേരു്) മനസ്സിലായി. അതോടെ ഏതാനും ദിവസം മാത്രം നീണ്ടുനിന്ന അദ്ദേഹത്തിന്റെ വിദ്യാഭ്യാസവും അവസാനിച്ചു. ഗദാധരന്റെ വിദ്യാഭ്യാസം തുടക്കത്തിൽതന്നെ അവസാനിച്ചതു് വാസ്തവത്തിൽ ലോകത്തിനു വലിയൊരനുഗ്രഹമായി, എന്തെന്നാൽ ആധുനികതയുടെ, ഭൌതികതയുടെ കറ അല്പംപോലുമേശാത്ത, കളങ്കമററ, ഒരു അകൃത്രിമ വ്യക്തി* ആയി ആ ബാലൻ വളൎന്നുവന്നു. പോരെങ്കിൽ, എന്തെല്ലാം പ്രലോഭനങ്ങളുണ്ടായാലും സത്യത്തിൽനിന്നു് അണുപോലും വ്യതിചലിക്കാത്ത, ഭക്തിക്കും ത്യാഗവൈരാഗ്യങ്ങൾക്കും പേരുകേട്ട, ഒരു തനി യാഥാസ്ഥിതിക ബ്രാഹ്മണകുടുംബത്തിലാണ് ആ ഗ്രാമീണബാലൻ ജനിച്ചതും. കുടുംബത്തിലെ ഏകാവലംബമായിരുന്ന പിതാവിന്റെ ചരമത്തെത്തുടൎന്നു്, ദാരിദ്ര്യനിവൃത്തിക്കായി കല്ക്കത്താനഗരത്തിൽ ഒരു സംസ്കൃതവിദ്യാലയം നടത്തിക്കൊണ്ടിരുന്ന സഹോദരൻ രാമകുമാരനെ സഹായിക്കാനായി ഗദാധരനും അങ്ങോട്ടു പോകേണ്ടിവന്നതു് ആ ബാലന്റെ ജീവിതത്തിലെ അതിപ്രധാനമായ ഒരു നാഴികക്കല്ലായിരുന്നു. കല്ക്കത്താനഗരത്തിനു നാലുനാഴിക വടക്കു് ദക്ഷിണേശ്വരത്തു് ആയിടെ മാത്രം സ്ഥാപിതമായ ഭവതാരിണീക്ഷേത്രത്തിന്റെ പ്രതിഷ്ഠാകർമ്മം നിർവ്വഹിക്കാൻ പോയ രാമകുമാരൻ ആ കാൎയ്യത്തിനുശേഷവും അവിടത്തെ പൂജകനായി തുടരാൻ നിർബ്ബന്ധിതനായപ്പോൾ, ഗദാധരനും അങ്ങോട്ടു താമസം മാറേറണ്ടിവന്നു. അവിചാരിതമായ രീതിയിൽ ഏതാണ്ടു നാടകീയമായ വിധത്തിൽ സഹോദരനെ സഹായിക്കാൻ നിയമിതനായ ഗദാധരൻ, ജ്യേഷ്ഠന്റെ പെട്ടെന്നുള്ള മരണത്തെത്തുടൎന്നു കാളീക്ഷേത്രത്തിലെ പ്രധാന പൂജകനായിത്തന്നെ നിയമിക്കപ്പെട്ടു. പക്ഷെ ആ പൂജകനും അദ്ദേഹത്തിന്റെ പൂജാസമ്പ്രദായങ്ങളുമെല്ലാം തികച്ചും അസാധാരണമായിരുന്നു. പൂജകൻ അതിവേഗത്തിൽ ഒരത്ഭുതസാധകനായിമാറി, സാധകൻ പടിപടിയായി സിദ്ധപദത്തിലേക്കുയൎന്നു് ശ്രീരാമകൃഷ്ണപരമഹംസനായി, ലോകത്തിന്റെതന്നെ ഗുരുദേവനായിമാറി. സാധാരണക്കാൎക്കു് വിശ്വസിക്കാൻ പോലും വയ്യാത്തവണ്ണം അത്ര അത്യത്ഭുതമായ മാററങ്ങളാണ് അദ്ദേഹത്തിൽ വന്നുചേൎന്നതു്.

ആ സാധകഭാവവും സിദ്ധഭാവവും അല്പമൊന്നു് ഇവിടെ സ്പർശിക്കുന്നതു നന്നായിരിക്കു

* മാക്സ്മുള്ളരെ ഉദ്ധരിച്ചുകൊണ്ടു് ശ്രീവിവേകാനന്ദസ്വാമികൾ അദ്ദേഹത്തെപ്പററി പറയുന്നതു് 'a clear original man' എന്നാണ്.

മെന്നു വിശ്വസിക്കുന്നു. ഭവതാരിണീദേവിയുടെ പൂജകനായി അദ്ദേഹം നിയമിതനായ നിമിഷംമുതൽ ആ വിഗ്രഹത്തിൽ കാണികൾക്ക് ഒരു പ്രത്യേക ചൈതന്യം കാണാൻ കഴിഞ്ഞു. പൂജകന്റെ അനിതരസാധാരണമായ ശ്രദ്ധാഭക്തികളോടുകൂടിയ ദേവീപരിചരണമായിരുന്നു അതിന്റെ കാരണമെന്നു പറയേണ്ടതില്ലല്ലോ. പക്ഷേ അതുകൊണ്ടുമാത്രം തൃപ്തിയടയുന്ന ഒരു പൂജകനായിരുന്നില്ല ശ്രീരാമകൃഷ്ണൻ. ആ വിഗ്രഹത്തിൽ ഒളിഞ്ഞിരിക്കുന്ന ജീവചൈതന്യം തുളുമ്പുന്ന സ്നേഹവതിയായ മാതാവിനെ നേരിൽ കാണണം, ഒരു സ്പർശംകൊണ്ട്, ഒരു വാക്കുകൊണ്ട്, ഒരു നോക്കുകൊണ്ട്, ഒരു പുഞ്ചിരികൊണ്ട്, ആ മാതാവു തന്നെ അനുഗ്രഹിക്കണം. ഇതു മാത്രമായിത്തീർന്നു ആ യുവപുരോഹിതന്റെ ഒരേ ഒരു ലക്ഷ്യം. അതിനു തടസ്സമായ, അങ്ങനെ ശാസ്ത്രങ്ങൾ പറയുന്ന, കാമകാഞ്ചനാദികളിൽനിന്നെല്ലാം മനസ്സിനെ പൂർണ്ണമായി പിൻവലിച്ചുകൊണ്ട്, അമ്മയിൽനിന്നകന്ന പുത്രനെപ്പോലെ രാവും പകലും അദ്ദേഹം കേണു. മാതൃവിരഹം താങ്ങാനാകാതെ തല തല്ലിക്കൊണ്ടു നിലത്തു കിടന്നുരുണ്ടു, ക്ഷേത്രപരിസരത്തുള്ള പഞ്ചവടിയിൽ പോയി, ബന്ധകാരണമായ വസ്ത്രങ്ങളും പൂണൂലുപോലുമുപേക്ഷിച്ച് ധ്യാനത്തിലും പ്രാർത്ഥനയിലും മുഴുകി നിരവധി രാത്രികൾ ചിലവഴിച്ചു. കാണികളിൽ ഈവക ചേഷ്ടകൾ ഉളവാക്കിയേയ്ക്കാവുന്ന പ്രതികരണങ്ങളെക്കുറിച്ചൊന്നും ആ ഭക്തൻ തീരെ ഗൗനിച്ചതേയില്ല. അമ്മയെക്കാണണം, അമ്മയെക്കാണണം, എന്ന ഒരേ ഒരു ചിന്ത ആ ഈശ്വരോന്മത്തനെ ആകെ ഗ്രസിച്ചുകളഞ്ഞു. അവസാനം അമ്മയെ മറച്ചിരുന്ന മറകൾ ഓരോന്നായി നീങ്ങിപ്പോകുകയും, നിരന്തരമായ ആ ദിവ്യദർശനംകൊണ്ട് പുത്രൻ അനുഗ്രഹിക്കപ്പെടുകയും ചെയ്തു. ആ യുവസത്യാന്വേഷിയുടെ ഗുരുസ്ഥാനംപോലും സ്നേഹവതിയായ ആ മാതാവ് ഏറ്റെടുത്തു. അദ്ദേഹം തേടിക്കൊണ്ടിരുന്ന സത്യങ്ങളുടെ കവാടങ്ങൾ എന്നേയ്ക്കുമായി തുറന്നിട്ടുകൊടുക്കുകയും ചെയ്തു. അങ്ങനെ, സാധാരണ വിദ്യാഭ്യാസം നഷ്ടപ്പെട്ടാലും ഉറവിടത്തിൽ നിന്നു നേരിട്ടു സത്യം ഗ്രഹിക്കാനുള്ള ഒരു സുവർണ്ണാവസരം ശ്രീരാമകൃഷ്ണനു ലഭിച്ചു. അമ്മയുമായുള്ള അടുപ്പംനിമിത്തം, ശാസ്ത്രങ്ങളിൽ പറയുന്ന വിധത്തിലുള്ള ഔപചാരികമായ പൂജാദികൾ തുടർന്നുകൊണ്ടുപോകാൻ അദ്ദേഹത്തിനു സാധിക്കാതെയായി. ഒരു പുത്രൻ സ്നേഹവതിയായ തന്റെ മാതാവിനോടു പെരുമാറുന്നതുപോലെ, അത്ര അടുപ്പത്തിൽ, ശ്രീരാമകൃഷ്ണൻ ദേവിയോടു പെരുമാറാൻ തുടങ്ങി. നിയമങ്ങളൊന്നും നോക്കാതെ, ഹൃദയത്തിന്റെ പ്രേരണയനുസരിച്ചു മാത്രമാണ് അദ്ദേഹമിപ്പോൾ പ്രവർത്തിച്ചിരുന്നത്. തികച്ചും ഈശ്വരനിന്ദകമായിട്ടാണ് ഈവക പ്രവൃത്തികളെ കാണികൾ വ്യാഖ്യാനിച്ചതു്. അതു തനി ഭ്രാന്തിന്റെ ലക്ഷണമാണെന്നുപോലും അവർ പറയാൻ തുടങ്ങി. പക്ഷേ ഇതെല്ലാം ശരിക്കും പരമോന്നതമായ ഭക്തിഭാവമാണെന്ന് അവർ അറിഞ്ഞില്ല, ശ്രീരാമകൃഷ്ണൻപോലും അതിനെക്കുറിച്ചു ബോധവാനായിരുന്നില്ല. ഭക്തിഭാവത്തിന്റെ വിവിധഘട്ടങ്ങളിൽക്കൂടി സ്വാഭാവികമായിത്തന്നെ താൻ കടന്നുപോന്ന ഇക്കാലത്ത് അദ്ദേഹത്തിന്റെ ശരീരത്തിനു പലതരത്തിലുള്ള പീഡകളും അനുഭവപ്പെട്ടു. ഏറെത്താമസിയാതെ ഹിന്ദുമതത്തിലെ പല ദേവീദേവന്മാരെയും അദ്ദേഹം സാക്ഷാത്കരിച്ചു. സാക്ഷാത്കരിക്കുക മാത്രമല്ല, അവരെല്ലാംതന്നെ അദ്ദേഹത്തെ സമീപിച്ച്, അദ്ദേഹത്തിൽ ലയിച്ചുചേരുകകൂടി ചെയ്തു. അങ്ങനെ അദ്ദേഹം സർവ്വദേവദേവീസ്വരൂപനായിത്തീർന്നു എന്നുപോലും പറയാം. എങ്കിലും ഇതുകൊണ്ടൊന്നുംആ സാധകൻ തന്റെ ലക്ഷ്യത്തിലെത്തിച്ചേർന്നിരുന്നില്ല. അദ്ദേഹത്തിന് ഇനിയും വളരെയധികം വഴി പോകേണ്ടിയിരുന്നു. പക്ഷേ തപ്പിത്തടഞ്ഞിട്ടാണെങ്കിലും, ഒററയ്ക്കാണെങ്കിലും, അദ്ദേഹം മുന്നോട്ടു നീങ്ങിക്കൊണ്ടേയിരുന്നു.

ആയിടയ്ക്കുതന്നെ, അല്പം വിശ്രമത്തിനായി കമാർപുക്കൂർഗ്രാമത്തിലെ സ്വഗൃഹത്തിലേയ്ക്കു പോയ ശ്രീരാമകൃഷ്ണൻ സ്വന്തം മാതാവിന്റെ ഹിതമനുസരിച്ചു വിവാഹിതനായി. ഇരുപത്തിമൂന്നു വയസ്സുള്ള ശ്രീരാമകൃഷ്ണൻ അന്ന് ജയരാമവാടിയിലെ അഞ്ചു വയസ്സുമാത്രം പ്രായമായ ശ്രീശാരദാദേവിയെയാണ് വിവാഹം ചെയ്തതു്. അത്ഭുതമായ ഈ വിവാഹവും, അതിലും അത്ഭുതമായ അവരുടെ വൈവാഹികജീവിതവും, ശ്രീരാമകൃഷ്ണന്റെ ആദ്ധ്യാത്മികസാധനക

ളിൽ സർവ്വപ്രധാനമായിട്ടുള്ള ഒന്നായിരുന്ന എന്നുവേണം പറയാൻ. ആ വിവാഹമാണ് അദ്ദേഹത്തിന്റെ സാധനകളെ വിജയകരമായ പരിസമാപ്തിയിലെത്തിച്ചതു്. വിവാഹം കഴിഞ്ഞു ദക്ഷിണേശ്വരത്തെത്തിച്ചേർന്ന ശ്രീരാമകൃഷ്ണനെ പഴയ ഈശ്വരോന്മാദം പതിന്മടങ്ങു ശക്തിയോടെ വീണ്ടും പിടികൂടി. ആ കൊടുങ്കാറ്റിൽ പെട്ടു് അദ്ദേഹം ആകെ തകർന്നുപോയി. പല രൂപങ്ങളും തന്നിൽനിന്നു പുറത്തു വരുന്നതു് അദ്ദേഹം നിസ്സഹായനായി നോക്കിനിന്നു. നിദ്ര അദ്ദേഹത്തെ ഉപേക്ഷിച്ചു, ഭയം അദ്ദേഹത്തെ ഗ്രസിച്ചു. ഗത്യന്തരമില്ലാതെ ദേവിയോടദ്ദേഹം സഹായമഭ്യർത്ഥിച്ചു. കാളിയുടെ ദർശനം മാത്രമാണ് അദ്ദേഹത്തിന്റെ ജീവൻ നിലനിർത്തിയതു്. കുറച്ചുകാലം അങ്ങനെ കഴിഞ്ഞു. അവസാനം പുത്രനിൽ കനിഞ്ഞു് ആ ജഗന്മാതാവു് സഹായമെത്തിച്ചുകൊടുത്തു.

നീർച്ചുഴിയിൽപെട്ടു്, കര കാണാതെ ഇതുവരെ ഒററയ്ക്കു നീന്തിത്തുടിച്ചു തളന്ന അദ്ദേഹത്തെ കര കയററാൻ, രണ്ടു മഹാത്മാക്കൾ അപ്പോൾ രംഗത്തെത്തിച്ചേർന്നു. അതിൽ ആദ്യത്തേതു ഭക്തിശാസ്ത്രത്തിൽ പരമപണ്ഡിതയായ ഭൈരവിബ്രാഹ്മണി എന്ന സന്ന്യാസിനിയായിരുന്നു. അവർ ശ്രീരാമകൃഷ്ണന്റെ സാധനകളെപ്പററിയും ശരീരപീഡകളെപ്പററിയും ഉന്മാദാവസ്ഥയെപ്പററിയുമെല്ലാം ശ്രദ്ധിച്ചു കേട്ടു. അതൊന്നും രോഗലക്ഷണങ്ങളല്ലെന്നും, ഭക്തിമാർഗ്ഗത്തിൽ വളരെയധികം അദ്ദേഹം പുരോഗമിച്ചതിന്റെ ലക്ഷണങ്ങളാണെന്നും പറഞ്ഞു ഭൈരവി ശ്രീരാമകൃഷ്ണനെ സമാധാനിപ്പിച്ചു. പുത്രനിർവ്വിശേഷമായ സ്നേഹത്തോടെ അവരദ്ദേഹത്തിന്റെ ശരീരം കാത്തു രക്ഷിക്കുകയും, ഒററയ്ക്കു് ഇരുട്ടത്തു തപ്പിത്തടഞ്ഞുകൊണ്ടു് അദ്ദേഹം സഞ്ചരിച്ച വഴികളെല്ലാം, ശാസ്ത്രവിധിക്കനുസരിച്ചു് അപകടം പിടിച്ച താന്ത്രികവിധിയനുസരിച്ചുപോലും, വീണ്ടും സഞ്ചരിപ്പിക്കുകയും, എല്ലാത്തിലൂടേയും ആ സാധകൻ ലക്ഷ്യത്തിലെത്തിച്ചേരുകയും ചെയ്തു. ഒരു പണ്ഡിതസദസ്സിന്റെ മുമ്പിൽവെച്ചു്, ശാസ്ത്രങ്ങളെ ഉദ്ധരിച്ചുകൊണ്ടു്, ശ്രീരാമകൃഷ്ണൻ ഒരവതാരപുരുഷനാണെന്നവർ നിസ്സംശയം പ്രഖ്യാപിക്കുകകൂടി ചെയ്തു. ദീർഘകാലത്തെ തപസ്സിന്റെ ഫലമായി പരമമായ അദ്വൈതാനുഭൂതി കൈവന്ന തോതാപുരിയെന്ന ഒരു തനി വേദാന്തിയായിരുന്നു പിന്നീടു വന്ന ആൾ. ശ്രീരാമകൃഷ്ണനെ വേദാന്തം പഠിപ്പിക്കാൻതന്നെയാണു് അദ്ദേഹം ദക്ഷിണേശ്വരത്തു വന്നതു്. അംബ കാളിയുടെ അനുമതിയോടുകൂടി ശ്രീരാമകൃഷ്ണൻ അദ്ദേഹത്തെ ഗുരുവായി വരിക്കുകയും, ഔപചാരികമായ സന്ന്യാസസ്വീകരണത്തിനുശേഷം അദ്ദേഹത്തിൽനിന്നു് അദ്വൈതസാധന അഭ്യസിക്കുകയും, സങ്കല്പിക്കാൻപോലും വയ്യാത്തത്ര വേഗത്തിൽ നിർവ്വികല്പസമാധിയിൽ ലയിച്ചു് ബ്രഹ്മാനുഭൂതിയിലെത്തുകയും ചെയ്തു. ഗുരുവിനെപ്പോലും അതിശയിപ്പിച്ച ഒരത്യത്ഭുതാനുഭൂതിയായിരുന്നു ഇതു്. മായയെ ഒരിക്കലും അംഗീകരിക്കാത്ത തോതാപുരിക്കു്, ശിഷ്യന്റെ മുമ്പിൽവെച്ചുതന്നെ അതംഗീകരിക്കേണ്ടിവന്നു. ബ്രഹ്മവും, ശക്തി അഥവാ മായയും ഒന്നുതന്നെയാണെന്നു് അംഗീകരിച്ച ശേഷമേ ഗുരു ശിഷ്യനെ വിട്ടുപോയുള്ളു. അദ്വൈതാനുഭൂതിയുടെ ആ അത്യച്ചതലത്തിൽ നിന്നുകൊണ്ടു് പിന്നോക്കം തിരിഞ്ഞുനോക്കിയപ്പോൾ, ആദ്യം ഒററയ്ക്കും പിന്നീടു ചില ഗുരുക്കന്മാരുടെ സഹായത്തോടുകൂടിയും താൻ കടന്നുപോന്ന വഴികളെല്ലാം ഒരേ ഒരു സത്യത്തിലേയ്ക്കുതന്നെയാണു് നയിക്കുന്നതു് എന്നു ശ്രീരാമകൃഷ്ണനു വ്യക്തമായി കാണാൻ കഴിഞ്ഞു. നാനാത്വം അദ്ദേഹത്തിന്റെ ദൃഷ്ടിയിൽനിന്നു മാഞ്ഞകന്നു, ആത്മാവിന്റെ ഏകത്വം, മതങ്ങളുടെ ഏകത്വം, എല്ലാം അദ്ദേഹം കണ്ടു. എല്ലാ സ്ത്രീയിലും, അവളെത്ര അധഃപതിച്ചവളായാലും, സൃഷ്ടിസ്ഥിതിസംഹാരമൂർത്തിയായ സാക്ഷാൽ ജഗദംബയെ മാത്രമേ ശ്രീരാമകൃഷ്ണനു കാണാൻ കഴിഞ്ഞുള്ളു. ഏകത്വം സ്വയം സാക്ഷാത്കരിച്ചറിഞ്ഞെങ്കിലും, തുറന്നു പരസ്യമായി അതു പ്രഖ്യാപിക്കുന്നതിനു്, കുറച്ചു ദൂരവുംകൂടി അദ്ദേഹത്തിനു പോകേണ്ടിയിരുന്നു. സ്വന്തം മതത്തിൽ ഉറച്ചുനിന്നുകൊണ്ടുമാത്രം നേടിയ അനുഭൂതികളായിരുന്നു ഇതുവരെയുള്ളതു്. അതിനു പുറത്തുള്ള ഇതരമതങ്ങളെ സംബന്ധിച്ച സത്യവും അറിയണമെന്നൊരാഗ്രഹം ഇപ്പോൾ അദ്ദേഹത്തെ പിടികൂടി. ഇതരമതങ്ങളിലെ, ശരിക്കും സിദ്ധി കൈവന്ന ഗുരുക്കന്മാരുടെ സഹായത്തോടുകൂടി ആ ആഗ്രഹവും ശ്രീരാമകൃഷ്ണൻ നിറവേററി. ആയിടയ്ക്കു ദക്ഷിണേശ്വരത്തു വരാനിടയായ ഗോവിന്ദറായി എന്ന മുഹമ്മദീയസിദ്ധന്റെ ശിക്ഷണത്തിൽ, എല്ലാവിധത്തിലും ഒരു

തനി മുസൽമാനായി ജീവിച്ചുകൊണ്ടു് അദ്ദേഹം സാധനചെയ്യുകയും, വെറും മൂന്നു ദിവസംകൊണ്ടു്, താൻ മുമ്പു പ്രാപിച്ചിരുന്ന ലക്ഷ്യത്തെത്തന്നെ പ്രാപിക്കുകയും ചെയ്തു. ക്രസ്തുദേവൻെറ യഥാൎത്ഥമതത്തിലൂടേയും അതേ അനുഭവം അദ്ദേഹത്തിനുണ്ടായി. ഇതുപോലെ, സങ്കല്പിക്കാവുന്ന സകല മതവിഭാഗങ്ങളിൽക്കൂടിയും അദ്ദേഹം സത്യം സാക്ഷാത്കരിച്ചു. അങ്ങനെ, അധികാരസ്വരത്തിലല്ലെങ്കിലും, ആധികാരികമായിത്തന്നെ, മതങ്ങളുടെ മൌലികമായ ഏകത്വം പ്രഖ്യാപിക്കാൻ ശ്രീരാമകൃഷ്ണനു കഴിഞ്ഞു. അനുഭവസമ്പന്നനായ ഒരു ലോകഗുരുവാണെന്ന അഹങ്കാരലേശമില്ലാതെ, അമ്മയുടെ വെറുമൊരുപകരണമാണു് താൻ എന്ന ഭാവത്തിലാണു് ആ പ്രഖ്യാപനമുണ്ടായതു് എന്നുമാത്രം.

ജീവിതത്തിൻെറ ഏതാണ്ടു മുക്കാൽ ഭാഗം ചെലവഴിച്ചു താൻ നേടിയ ആദ്ധ്യാത്മികരത്നങ്ങൾ മാനവരാശിക്കു നല്കാൻ ഗുരുദേവൻ തയ്യാറായപ്പോൾ, വിടൎന്ന പുഷ്പങ്ങളിലെ തേനുണ്ണാൻ തേനീച്ചകൾ ആൎത്തടുക്കുന്നതുപോലെ, ഭക്തന്മാരും ജിജ്ഞാസുക്കളും ദക്ഷിണേശ്വരത്തേയ്ക്കു പ്രവഹിക്കാൻ തുടങ്ങി. രാവും പകലും അവരോടു് അദ്ദേഹം സംസാരിച്ചു. ആദ്ധ്യാത്മികതമാത്രമായിരുന്നു സംസാരവിഷയം. സ്നേഹാൎദ്രമായ ഹൃദയാന്തർഭാഗത്തുനിന്നു നേരിട്ടു വരുന്ന, ആരേയും ഒരു തരത്തിലും വിമൎശിക്കാത്ത ആ അരുൾമൊഴികൾ കേട്ടു നിരവധി പേർ ധന്യരായി. അവരിൽ ചില കുട്ടികൾ അദ്ദേഹത്തിൻെറ ഏററവും അടുത്ത ശിഷ്യരായിത്തീൎന്നു. നരേന്ദ്രൻ — പിന്നീടു സ്വാമി വിവേകാനന്ദൻ — ആയിരുന്നു അവരുടെ നേതാവു്. കാമകാഞ്ചനത്തിൻെറ സ്പൎശമേശാത്ത കളങ്കമററ, ആ കുട്ടികൾ ഗുരുദേവൻെറ അരുൾമൊഴികൾ ഉൾക്കൊള്ളുക മാത്രമല്ല, അദ്ദേഹത്തിൻെറ കൂടെ താമസിക്കുകയും, അദ്ദേഹത്തിൻെറ മഹാസമാധിക്കുശേഷം ലൌകികമായ എല്ലാ ബന്ധങ്ങളുമുപേക്ഷിച്ചു്, തങ്ങൾ ഉൾക്കൊണ്ട വിശിഷ്ടാശയങ്ങൾ ലോകത്തിൽ പ്രചരിപ്പിക്കുകയും ചെയ്തു. അവരുടെ ശിഷ്യപ്രശിഷ്യർവഴി ശ്രീരാമകൃഷ്ണദേവൻെറ മഹത്തായ സന്ദേശങ്ങൾ ഇപ്പോഴം ലോകത്തിൽ പ്രചരിച്ചുകൊണ്ടിരിക്കുന്നു, ഇനി എന്നും പ്രചരിച്ചുകൊണ്ടിരിക്കുകയും ചെയ്യും. അതു പ്രചരിച്ചുകൊണ്ടിരിക്കേണ്ടതു് മാനവരാശിയുടെ നിലനില്പിനുപോലും അത്യന്താപേക്ഷിതമാണു്, എന്തെന്നാൽ യഥാൎത്ഥമായ ആദ്ധ്യാത്മികതയുടെ അഭാവം മൂലം, മതത്തിൻെറ പേരിൽ പോലും, സൎവ്വനാശകമായ വിദ്വേഷത്തിൻേറയും സംഘട്ടനത്തിൻേറയും മാൎഗ്ഗത്തിലേയ്ക്കു മനുഷ്യനിന്നു് അന്ധമായി നീങ്ങിക്കൊണ്ടിരിക്കുകയാണു്. ആപല്ക്കരമായ ആ പോക്കു തടഞ്ഞു്, പരസ്പരധാരണയുടേയും സ്നേഹത്തിൻേറയും സൌഹാൎദ്ദത്തിൻെറയും മാൎഗ്ഗത്തിലേയ്ക്കു് അവനെ തിരിച്ചുവിടാൻ സഹായകമായ ഒരു സന്ദേശമുണ്ടെങ്കിൽ അതു് 'ലോകമതങ്ങൾ ഒരിക്കലും പരസ്പരവിരുദ്ധങ്ങളല്ല, അവയെല്ലാം തന്നെ ഒരേ ഒരു സനാതനമതത്തിൻെറ ഭിന്നഘട്ടങ്ങൾ മാത്രമാണു്,' എന്ന അത്ഭുതസത്യത്തിൽ അധിഷ്ഠിതമായ ശ്രീരാമകൃഷ്ണസന്ദേശം മാത്രമാണു്. ശ്രീരാമകൃഷ്ണദേവൻേറയും അദ്ദേഹത്തിൻെറ പ്രധാന സന്ദേശവാഹകനായിരുന്ന ശ്രീ വിവേകാനന്ദസ്വാമികളുടേയും ദൃഷ്ടിയിൽ 'എൻെറ മതം അല്ലെങ്കിൽ നിൻെറ മതം, എൻെറ ദേശീയമതം അല്ലെങ്കിൽ നിൻെറ ദേശീയമതം,' എന്നൊന്നു് ഒരിക്കലും ഉണ്ടായിട്ടില്ല. നാനാമതങ്ങൾ എന്ന സങ്കല്പം തന്നെ തെററാണു്. 'ഉള്ളതു് ഒരേ ഒരു മതം, അനാദികാലം മുതൽ നിലനിന്നു വരുന്നതും ഇനി എക്കാലവും നിലനില്ക്കുന്നതുമായ ഒരേ ഒരു സനാതനമതം.' ദേശവൎഗ്ഗവ്യത്യാസമനുസരിച്ചു മാത്രമല്ല, വ്യക്തികളുടെ കഴിവുകളും വീക്ഷണഗതിയുമനുസരിച്ചുപോലും ആ ഏകമതം പലതായി കാണപ്പെടുന്നു എന്നു മാത്രം. സത്യം ഒന്നാണെങ്കിലും വീക്ഷണഗതിഭേദമനുസരിച്ചു് അതു പലതായി കാണപ്പെടുമെന്ന പരമരഹസ്യത്തിൻേറതായ ആ സന്ദേശമാണു് ഇന്നു ലോകത്തിനത്യാവശ്യമായിട്ടുള്ളതു്. ആ സന്ദേശം ശരിക്കും ഉൾക്കൊള്ളാൻ കഴിഞ്ഞാൽ, എന്നാൽ മാത്രമേ വിദ്വേഷവും ശത്രുതാമനോഭാവവും വെടിഞ്ഞു് മനുഷ്യൻ മനുഷ്യനെ നിഃസ്വാൎത്ഥമായും ആത്മാൎത്ഥമായും സ്നേഹിക്കാൻ പഠിക്കുകയുള്ളു. ശ്രീരാമകൃഷ്ണസന്ദേശം ആത്യന്തികമായി സ്നേഹത്തിൻെറ സന്ദേശമാണു്, ത്യാഗത്തിൻേറയും സേവനത്തിൻേറയും സന്ദേശമാണു്.

# പ്രേമത്തിൻെറ പ്രതീകം

കെ. പി. ലീലാമ്മ

''ഈശ്വരസൃഷ്ടിയിലെ ഏററവും അത്ഭുതകരമായ വസ്തുവാണ് ഭക്തി.'' ''ഈശ്വരൻെറ അത്ഭുതവസ്തുക്കളെല്ലാം നിശ്ചയമായും പ്രശാന്തങ്ങളാണ്; നമ്മുടെ ജീവിതത്തിലേയ്ക്ക് അവ നുഴഞ്ഞുകേറുകയാണ്.'' കൊച്ചുമകൾ നിവേദിത അമ്മയ്ക്കെഴുതി. അതെ, കടലുകൾക്കപ്പുറത്തുള്ള സ്വന്തം നാട്ടിലിരുന്ന് ചിന്തിച്ചപ്പോഴാണ് അവർക്ക് ദേവിയുടെ വ്യക്തിമാഹാത്മ്യത്തെപ്പററി ബോധോദയം ഉണ്ടായത്. അവർ അവിടെ പ്രാർത്ഥിക്കാനായി പള്ളിയിൽ പോയി – പക്ഷെ കൺമുമ്പിൽ കണ്ടതെല്ലാം – സ്മരണയിൽ പൊങ്ങിവന്നതെല്ലാം – ദേവിയുടെതന്നെ രൂപവും ഭാവങ്ങളുമാണ്. മകൾ ബുദ്ധിമതിയല്ലേ ? മനസ്സിലായി, അത് വെറും ഒരു രൂപമല്ല – സർവ്വവ്യാപകമായ ചൈതന്യം തന്നെയാണെന്ന് – ആ പാദങ്ങൾക്കരികിലിരുന്നപ്പോഴും ഒരു കൊച്ചുപൈതലായി മാറാതെ മറേറതോ രൂപത്തെ ധ്യാനിക്കാൻ ശ്രമിച്ച തൻെറ ഭോഷത്തത്തെ ഓർത്ത് അവർ ലജ്ജിച്ചു. എത്ര അനാർഭാടമായി തൻെറ വ്യക്തിത്വത്തെ ഭക്തന്മാർക്ക് മനസ്സിലാക്കിക്കൊടുക്കുന്നു ! അതു തന്നെയാണ് അത്ഭുതവസ്തു എന്ന് പറഞ്ഞത്.

ദേവിയുടെ ശിഷ്യനായ വാസുദേവാനന്ദസ്വാമികൾ തൻെറ ഒരു അനുഭവം പറയുന്നുണ്ട്. ഉദ്ബോധനിൽ പൂജാരിയായിരുന്ന സ്വാമിജി പെട്ടെന്ന് രോഗബാധിതനായി. ഉദ്ബോധനിൽ പൂജയ്ക്ക് ആളില്ല. ബേലൂർ മഠത്തിൽ വിവരം അറിഞ്ഞപ്പോൾ ശ്രീ വാസുദേവാനന്ദസ്വാമികളെ അങ്ങോട്ടയച്ചുകൊടുത്തു. ഉദ്ബോധനിലെ പൂജാമുറിയിൽത്തന്നെയാണ് ആ കാലത്ത് അമ്മയുടെ താമസം. 'ആരാത്രിക'ത്തിന് സമയമായി വരുന്നു. അദ്ദേഹം ധ്യാനിക്കാനായി ഇരുന്നു. കുറച്ചകലെ മാറി ദേവിയും ഇരുപ്പുണ്ട്. രാധു ഇടക്കിടെ വന്നും പോയും ദേവിയെ ശല്യപ്പെടുത്തുന്നുണ്ട്. താഴത്തെ നിലയിൽ ആഫീസ് മുറിയിൽ യുദ്ധത്തെപ്പററി ഒരു വലിയ വാദപ്രതിവാദം ശബ്ദകോലാഹലം സൃഷ്ടിക്കുന്നുണ്ട്. സ്വാമിജിയുടെ മനസ്സ് അസ്വസ്ഥമായി. ബേലൂർമഠത്തിലെ പ്രശാന്തമായ അന്തരീക്ഷം എവിടെ? ഇവിടത്തെ ഈ ബഹളം നിറഞ്ഞ അന്തരീക്ഷം എവിടെ? എന്തിനായി താൻ ഈ അശാന്തതയിലേയ്ക്ക് വന്നു എന്ന് അദ്ദേഹം ചിന്തിച്ചു. തൻെറ ഗുരുവിൻെറ മുമ്പിലാണ് ഇരിക്കുന്നതെന്ന് അദ്ദേഹം വിസ്മരിച്ചുവോ ആവോ? പെട്ടെന്ന് ഓടിവരുന്നു രാധു. ''അമ്മായി, നമുക്ക് ജയരാമവാടിക്ക് പോകാം, വരൂ'' എന്ന് പറഞ്ഞു് കൈ പിടിച്ച് വലിക്കുകയാണ്. ശാന്തമായ സ്വരത്തിൽ ദേവി പറയുകയാണ്: ''നീ ചോദിച്ചു എന്നുള്ളതുകൊണ്ട് അത് എങ്ങനെ സാദ്ധ്യമാകും ? ഈശ്വരൻ ഒരു പ്രത്യേകസമയത്ത് നമ്മളെ എവിടെയാണോ ഇരുത്തിയിരിക്കുന്നത്, അവിടെത്തന്നെ നമുക്ക് ഇരിക്കാതെ ഒരു നിവൃത്തിയുമില്ല.'' സ്വാമിജി അറിയാതെ ഒന്നു ഞെട്ടി. ഇത് തന്നോടായിട്ടല്ലെ ദേവി അരുളിച്ചെയ്യുന്നത് ? ഏതവസരത്തിലും ഭഗവാൻെറ ഇച്ഛയ്ക്ക് വിധേയമായി ജീവിക്കുകയും, ഭഗവാൻ തരുന്നതെല്ലാം സ്വീകരിക്കുകയും ചെയ്യുകയല്ലാതെ ജീവന് ഗത്യന്തരമില്ലെന്നുള്ള തത്വം അദ്ദേഹത്തിന് ഉടനെ മനസ്സിൽ ഉദിച്ചു. തൻെറ ഗുരുതന്നെ മുമ്പിൽ ഇരിക്കുന്നു. എന്നിട്ട് വേറെ എവിടെയെങ്കിലും പോയിരുന്നു ധ്യാനിക്കാൻ തോന്നിയ ചാപല്യത്തെ അദ്ദേഹം അപലപിച്ചു. ഇരുന്നിടത്തുനിന്ന് എഴുന്നേററു. വേഗം അമ്മയുടെ ചരണങ്ങളിൽ വീണ് വണങ്ങി. ഏതവസ്ഥയിൽ പെട്ടാലും ആ പാദപത്മങ്ങളിൽ അചഞ്ചലമായ ഭക്തിയുണ്ടാകണെ എന്ന് പ്രാർത്ഥിച്ചു. ആ ശിരസ്സിൽ തഴുകിക്കൊണ്ട് ദേവി ശിഷ്യനെ അനുഗ്രഹിച്ചു.

ഇന്ന് ശ്രീരാമകൃഷ്ണസംഘം ശാഖോപശാഖകളായി പടർന്ന് പന്തലിച്ച ഒരു വടവൃക്ഷം ആണ്. ഇതിൻെറ നാരായവേരു് അഥവാ

കേന്ദ്രശക്തി എവിടെയാണെന്ന് കണ്ടുപിടിക്കാൻ വളരെ കിണഞ്ഞു് പരിശ്രമിക്കണം. അപ്പോഴാണു് മാതൃദേവിക്കു് ഈ പ്രസ്ഥാനവുമായിട്ടുള്ള ബന്ധം എന്താണെന്നു് മനസ്സിലാക്കാൻ പററുക. മുകളിൽ പരന്നു് പ്രശാന്തമായി കിടക്കുന്ന ഒരു സമുദ്രം. പക്ഷെ അങ്ങു് താഴോട്ടു് പോകുന്തോറും ഒരു രത്നഖനിതന്നെയാണു് അതു്. അതിൻെറ ആഴം സാമാന്യമായിട്ടെങ്കിലും ഒന്നളക്കണമെങ്കിൽ ഒരുവൻ ഒരു ബ്രഹ്മജ്ഞാനിതന്നെ ആയിരിക്കണം. സമുദ്രക്കരയിൽ കുടം കൊണ്ടുപോയാൽ സമുദ്രം കോരി വററിക്കാൻ പററുമോ? അവരവരുടെ കുടത്തിൽ കൊള്ളുന്ന ഉപ്പുവെള്ളം കുറെ കോരിക്കൊണ്ടു വരാമെന്നു മാത്രം. ചുരുക്കം പറഞ്ഞാൽ മാതൃദേവിയെപ്പററി ചിന്തിക്കുമ്പോൾ രഘുവംശം വിസ്തരിക്കാൻ തുടങ്ങുന്ന കാളിദാസമഹാകവിയെപ്പോലെ 'ക്വ സൂര്യപ്രഭവോ വംശഃ' എന്നു് പറഞ്ഞു് സമാധാനിക്കുകയാണു് ഉത്തമം.

സതീദഹനമൊക്കെ കഴിഞ്ഞു് ശ്രീപരമേശ്വരൻ കൊടുംതപസ്സിന്നായി പുറപ്പെട്ടു. ഹൈമവതിയോ, ശ്രീപരമേശ്വരനെ ലഭിക്കാനായി കഠിനതപസ്സു് തുടങ്ങി. പരസ്പരതപഃഫലമായി ഇന്ദുചൂഡൻ കനിഞ്ഞു് ഹൈമവതിക്കു് തൻെറ അർദ്ധഭാഗംതന്നെ നല്കി അർദ്ധനാരീശ്വരൻ എന്ന പേരിനാൽ വിഖ്യാതനായിത്തീൎന്നു. ഈ സതിപതികളുടെ ജീവിതത്തിൽനിന്നും ഒരു പടികൂടി മുമ്പോട്ടു പോയിരിക്കുന്നു ശ്രീരാമകൃഷ്ണനും ശാരദാദേവിയും. ദേവി തന്നിൽനിന്നും അഭിന്നയാണെന്നു ശ്രീരാമകൃഷ്ണനും, ശ്രീരാമകൃഷ്ണൻ എന്താണോ അതുതന്നെയാണു് താനെന്നു ദേവിയും അരുളിച്ചെയ്തിരിക്കുന്നു.

യഥാഗ്നേർദാഹികാ ശക്തിഃ
രാമകൃഷ്ണേ സ്ഥിതാ ഹി യാ
സർവ്വവിദ്യാസ്വരൂപാം താം
ശാരദാം പ്രണമാമ്യഹം.

എന്നു് ഒരു ഭക്തൻ പാടുകയും ചെയ്തു. അഗ്നിയും അതിൻെറ ദാഹകശക്തിയുംപോലെ, സൂര്യനും പ്രകാശവുംപോലെ, പാലും വെളുപ്പുംപോലെ അത്ര അഭിന്നങ്ങളാണു് ആ രണ്ടു് ജീവിതങ്ങളും. ശ്രീരാമകൃഷ്ണാവതാരത്തിൻെറ പ്രധാന ഉദ്ദേശം എന്താണു്? ജീവനിൽക്കൂടി ശിവനെ സേവിക്കുക എന്ന തത്ത്വം പ്രായോഗികമാക്കുക. ഭാരതത്തിൽ മുമുക്ഷുക്കളും സംന്യാസിമാരും എല്ലാക്കാലത്തും വേണ്ടുവോളം ഉണ്ടായിട്ടുണ്ടു്. അവരെല്ലാം സർവ്വസംഗപരിത്യാഗികളായി ഇറങ്ങിയിരുന്നതു് സ്വന്തം മുക്തിയെ ലക്ഷ്യമാക്കിയാണു്. എന്നാൽ, നിത്യവും നിരതിശയവുമായ ശാന്തിയുടെയും സുഖത്തിൻെറയും സ്ഥാനമായ മുക്തി സിദ്ധിക്കണമെങ്കിൽ ലോകഹിതത്തെയുംകൂടി കണക്കിലെടുക്കേണ്ടതുണ്ടെന്നു് ഭഗവാൻ ഉപദേശിച്ചു. ഇതു് പ്രവൃത്തിയിൽ കൊണ്ടുവരാൻ നിയുക്തരായതു് അദ്ദേഹത്തിൻെറ അന്തരംഗശിഷ്യന്മാരായിരുന്നു. ശ്രീമാതൃദേവിയായിരുന്നു ഈ ശിഷ്യവർഗ്ഗന്മാരുടെ ഏകീകരണശക്തി. വേറെ ഒരു സംഘടനയുടേയും പശ്ചാത്തലത്തിൽ ഒരു മാതൃസ്നേഹത്തിൻെറ പ്രചോദനം ലഭിച്ചതായി ചരിത്രത്തിൻെറ ഏടുകളിൽ കാണുക സാദ്ധ്യമല്ല. ഇവിടേയോ, രാമകൃഷ്ണകുടുംബത്തിലെ ഐശ്വര്യദേവതയായി ''സുകൃതിനാം ഭവനേഷു സ്വയംശ്രീ''യായി പരിലസിക്കുന്ന ശ്രീ ശാരദാദേവി തൻെറ മാതൃസ്നേഹത്തിൽ വളർത്തിയെടുത്തതാണു് ശ്രീരാമകൃഷ്ണസംഘം.

ശ്രീരാമകൃഷ്ണദേവൻെറ ഗുരുവായ തോതാപുരി പറഞ്ഞു: ''വിവാഹം ചെയ്തുപോയി എന്നു വെച്ചു് എന്തു വന്നു? താൻ വിവാഹം ചെയ്തു കൊണ്ടുവന്ന പത്നിയുടെ കൂടെ താമസിച്ചുംകൊണ്ടു് വിവേകവും വൈരാഗ്യവും ശിഥിലമായിപ്പോകാതെ ജീവിക്കാൻ കഴിയുന്നവനാണു് യഥാർത്ഥ ബ്രഹ്മജ്ഞാനി. സ്ത്രീയിലും പുരുഷനിലും ആത്മാവിനെമാത്രം കാണാൻ കഴിയുന്നവനാണു് യഥാർത്ഥസത്യദർശി. പുരുഷനെന്നും സ്ത്രീയെന്നും ഉള്ള ഭേദഭാവന നിലവിലുള്ളിടത്തോളം ഒരുവൻ ഒരു നല്ല സാധകനായിരിക്കാം. പക്ഷേ അയാൾ ലക്ഷ്യത്തിൽ എത്തിയിട്ടില്ല.'' ശ്രീരാമകൃഷ്ണനെ സംബന്ധിച്ചിടത്തോളം ദേവി ഒരു ഉരകല്ലായി മാറി. തൻെറ ജ്ഞാനത്തിൻെറ ഉരകല്ലു് — അതേകാരണം കൊണ്ടാണു് ആ വിവാഹം ഒരു യാദൃച്ഛികസംഭവമല്ല, നിയതിയുടെ ഹസ്തങ്ങൾ അതിൻെറ പിന്നിലുണ്ടായിരുന്നു എന്നു പറയുന്നതു്. ശ്രീരാമകൃഷ്ണൻ ദേവിയിൽ സാക്ഷാൽ ജഗജ്ജനനിയെ ദർശിച്ചു. ദേവിയുടെ വീക്ഷണത്തിലും ഇതേ ഭാവനതന്നെയായിരുന്നു ശ്രീരാമകൃഷ്ണനെസ്സംബന്ധിച്ചു്. അദ്ധ്യാത്മസാധനയുടെ ചരമസീമ

യിൽ എത്തിയവക്ക് മാത്രം സാദ്ധ്യമാകുന്ന ഒരു ചിന്താഗതി. വൃന്ദാവനത്തിൽ എത്തിയ ഭക്ത മീരയ്ക്കു സനാതനഗോസ്വാമി തൻെറ ദർശനം നിഷേധിച്ചപ്പോഠം മീരാദേവി പറഞ്ഞയച്ചതു് വൃന്ദാവനത്തിൽ പുരുഷൻ ഒന്നേയുള്ളു എന്നും മററെല്ലാ രൂപങ്ങളും ആ പുരുഷനെ ആശ്രയിക്കുന്ന പ്രകൃതിയുടെ രൂപങ്ങളാണെന്നും ആണ്. അപ്പോഠംമാത്രമാണ് വന്ദ്യവയോധികനും ഭക്താഗ്രേസരനുമായിരുന്ന ഗോസ്വാമിയുടെ കണ്ണുകഠം തുറന്നതു്. വിവാഹം മനുഷ്യന് ഒഴിച്ചുകൂടാൻ വയ്യാത്ത ഒരു ആവശ്യമാണെന്നും ഇന്ദ്രിയങ്ങളെ തൃപ്തിപ്പെടുത്തുക മാത്രമാണ് അതിൻെറ ഉദ്ദേശമെന്നും തെററിദ്ധരിച്ചു കഴിയുന്ന ഇന്നത്തെ യുവമിഥുനങ്ങഠം ഈ ദിവ്യദമ്പതികളുടെ ജീവിതത്തിലേയ്ക്കു് ഒന്നു് എത്തിനോക്കിയെങ്കിൽ! ധാമ്മികമായി ഇന്നു നമ്മുടെ നാട്ടിൽ ഉണ്ടായിട്ടുള്ള അധഃപതനത്തിൽനിന്നും അതിനെ ഒന്നു് ഉയത്തിക്കാണിക്കാൻ കഴിയുമായിരുന്നു. ''പ്രജായൈ ഗൃഹമേധിനാം'' എന്ന സാമാന്യനിയമമെങ്കിലും പാലിക്കാൻ കഴിഞ്ഞെങ്കിൽ! ദേവിയുടെ മഹത്തായ ത്യാഗത്തിൻേറയും സഹകരണത്തിൻേറയും ഫലമായി ആദ്ധ്യാത്മികപുരുഷന്മാരിൽവെച്ചു് ഏററവും മഹാനായ ഒരു വ്യക്തിയെ ലോകത്തിനു് കാഴ്ചവെയ്ക്കാൻ ദേവിക്കു കഴിഞ്ഞു.

സ്ത്രീകഠം ഈ ലോകത്തിൽ രണ്ടു് ചിന്താഗതിയോടു കൂടിയവരാണ്. വിദ്യാമായയെന്നും അവിദ്യാമായയെന്നും അവരെ രണ്ടായി തരം തിരിക്കാം. വിദ്യാമായയിൽത്തന്നെ പ്രവൃത്തിമാഗ്ഗത്തിൽ ചരിച്ചു് മോക്ഷത്തെ ലക്ഷ്യമാക്കി ജീവിതം നയിക്കുന്ന ഒരുകൂട്ടർ, നിവൃത്തിമാഗ്ഗത്തെ അവലംബിച്ചു് സകല കമ്മത്തെയും ത്യജിച്ചു് ജീവിതം നയിക്കുന്ന മറെറാരു കൂട്ടർ. ഉപനിഷത്കാലത്തെ മൈത്രേയി നിവൃത്തിമാഗ്ഗത്തെ അവലംബിച്ചു. പുരാണ നായികയായ സീതയോ പ്രവൃത്തിമാഗ്ഗത്തിൽകൂടിത്തന്നെ ചരിച്ചു. രണ്ടും മോക്ഷോപായങ്ങളാണ്. പക്ഷെ, കമ്മം യോഗമാക്കി മാററണം എന്നുമാത്രം. ഭഗവാൻ തന്നെ വാഗ്ദത്തം ചെയ്തിട്ടുണ്ടല്ലൊ. ''സ്വകമ്മണാ തമഭ്യച്ച്യ സിദ്ധിം വിന്ദതി മാനവഃ'' എന്നു്.

ദേവി രണ്ടു മാഗ്ഗവും സ്വീകരിച്ചു് വൈരുദ്ധ്യംകൂടാതെ ഒന്നിച്ചു് കൊണ്ടുപോയി. വള്ളം വെള്ളത്തിൽകൂടെ കൊണ്ടുപോകാം. പക്ഷെ, വെള്ളം വള്ളത്തിൽ കടക്കരുതെന്നു് ഭഗവാൻ അരുളിച്ചെയ്തു. അതു ജീവിതത്തിൽ എങ്ങനെ സാദ്ധ്യമാക്കാമെന്നു് സ്വന്തം ജീവിതംകൊണ്ടു് ദേവി കാണിച്ചുകൊടുത്തു. രാഘുവുമായിട്ടുള്ള ദേവിയുടെ ബന്ധവും, അതു് നിമിത്തം അനുഭവിക്കേണ്ടിവന്ന നിരവധി ക്ലേശങ്ങളും ഒരു സാധാരണ സ്ത്രീയുടെ നിലയാണ് നമ്മളെ കാണിച്ചുതരുന്നെങ്കിൽ, ആ ബന്ധം എത്രവേഗം വിച്ഛേദിക്കാൻ കഴിയുമെന്നും അതിനു് തൻെറ മനസ്സിനെ എത്രമാത്രം ബന്ധിക്കാൻ കഴിഞ്ഞിട്ടുണ്ടെന്നും അവസാനനിമിഷത്തിൽ കാണിച്ചു് തരുന്നതോടെ അദ്വൈതം വസ്ത്രാഞ്ചലത്തിൽ കെട്ടിക്കൊണ്ടു് സംസാരത്തിൽ എങ്ങനെ ജീവിക്കാൻ കഴിയുമെന്ന ആ ദുർഗ്രഹമായ പാഠം നമ്മളെ പഠിപ്പിക്കുകയുംകൂടി ചെയ്യുന്നു. ഇത്രയധികം വൈരുദ്ധ്യങ്ങഠം നിറഞ്ഞ ഒരു ജീവിതം ഭാവനചെയ്യുകപോലും സാദ്ധ്യമല്ലെന്നിരിക്കെ, ഈ വൈരുദ്ധ്യങ്ങഠം എല്ലാംതന്നെ സമഞ്ജസമായി സമ്മേളിച്ചു് നിശ്ശബ്ദമായി എരിഞ്ഞടങ്ങിയ ഒരു അത്ഭുതപ്രതിഭാസമാണ് ദേവിയിൽ നാം ദശിക്കുന്നതു്. പതിനഞ്ചു കൊല്ലക്കാലം ദേവിയെ നിരന്തരം പരിചരിച്ചുകൊണ്ടിരുന്ന ശ്രീ ശാരദാനന്ദസ്വാമികഠം പറയുന്നതു തനിക്കു് ദേവിയെപ്പററി ഒന്നുംതന്നെ മനസ്സിലാക്കാൻ കഴിഞ്ഞിട്ടില്ല എന്നാണ്. ഇത്രയും ഉയന്ന ഒരു മനസ്സ് താൻ എങ്ങും കണ്ടിട്ടില്ലെന്നും സ്നേഹവും വൈരാഗ്യവും ഇത്ര സുന്ദരമായി സമ്മേളിച്ചിട്ടുള്ള വേറെ ഒരു വ്യക്തിയെ താൻ അറിഞ്ഞിട്ടില്ലെന്നുംകൂടി അദ്ദേഹം തുറന്നു പറയുന്നു. ഗുരുദേവൻ സുരേന്ദ്രൻെറ ഗൃഹത്തിൽ കൂടിയിരിക്കുന്ന ഭക്തന്മാരോടു സംസാരിക്കുമ്പോഠം പ്രതാപനോടായി പറഞ്ഞു. ''ഭാര്യ, പുത്രൻ, കുടുംബം ഇതെല്ലാം തൻേറതാണെന്നു് വിചാരിച്ചു് സ്നേഹിക്കുന്നതു് മായയാണ്. എന്നാൽ എല്ലാ വസ്തുക്കളേയും സ്നേഹിക്കുന്നതു് ദയ അഥവാ സഹാനുഭൂതിയാണ്. ബ്രഹ്മസമാജാംഗങ്ങളേയോ സ്വന്തം കുടുംബാംഗങ്ങളേയോ മാത്രം സ്നേഹിക്കുന്നതു് മായയാണ്; സ്വന്തം നാട്ടുകാരെ മാത്രം സ്നേഹിന്നതും മായ. എന്നാൽ എല്ലാ രാജ്യത്തുള്ള എല്ലാ



പവിത്രം ചരിതം യസ്യാഃ പവിത്രം ജീവനം തഥാ
പവിത്രതാസ്വരൂപിണ്യൈ തസ്യൈ ദേവ്യൈ നമോ നമഃ.

വരേയും, എല്ലാ മതക്കാരേയും സ്നേഹിക്കുന്നതു് ദയയാണു്. ഈശ്വരപ്രേമം, അഥവാ ദയയിൽ നിന്നും മാത്രമേ ഈ സ്നേഹം ഉളവാകയുള്ളു.''

മായ മനുഷ്യനെ ഈശ്വരനിൽനിന്നും അകററുന്നു. എന്നാൽ ദയ മനുഷ്യനെ ഈശ്വരനോടു് അടുപ്പിക്കുന്നു.

ഈ പ്രേമത്തിൻെറ പ്രതീകമായിരുന്നു മാതൃദേവി. ഗുരുദേവൻ അരുളിച്ചെയ്ത ഈ തത്ത്വത്തിൻെറ വ്യാഖ്യാനമായിരുന്നു ദേവിയുടെ ജീവിതം. പൂർണ്ണമായ സ്ത്രീത്വത്തിൻെറ പ്രതീകമായിരുന്നു മാതൃദേവി എന്നും ഈശ്വരീയമായ മാതൃഭാവം എന്താണെന്നു് ലോകത്തിനു് കാഴ്ചവെയ്ക്കാനാണു് ശ്രീരാമകൃഷ്ണൻ ദേവിയെ വിട്ടിട്ടു പോയതെന്നും പറയുന്നതു് ഈ തത്ത്വത്തെ അടിസ്ഥാനമാക്കിയാണു്. ഒരു കൊച്ചു ബാലികയായിരുന്നപ്പോൾ ഗ്രാമത്തിലെ ക്ഷാമബാധിതക്കു് കിച്ചഡി ഉണ്ടാക്കുന്നതും കൊടുക്കുന്നതും എല്ലാം സഹജമായ ഈ സ്നേഹത്തിൻെറ അങ്കുരങ്ങളാണു്. ഓരോ ദിവസവും ഈ ഭാവന വിജൃംഭിച്ചു് അവസാനം ദേവി എല്ലാം ഈശ്വരചൈതന്യത്തിൻെറ പ്രതീകങ്ങളായിമാത്രം കാണാൻ തുടങ്ങി. പരമേശ്വരാനന്ദസ്വാമികൾ പറയുകയാണു്: ദേവിക്കു് ശ്രീരാമകൃഷ്ണമയമായിട്ടല്ലാതെ ഒന്നും ദർശിക്കുക സാദ്ധ്യമായിരുന്നില്ല. ഇതിൻെറ ഫലമായി നൈവേദ്യസാധനങ്ങൾ പോലും ഭഗവാനു് നിവേദിക്കുന്നതിനു മുമ്പു് ഭക്തന്മാക്കു് കൊടുക്കാൻ തുടങ്ങി. ഒരു ദിവസം നൈവേദ്യം കൊണ്ടുപോകുന്നതു പതിമൂന്നു വയസ്സുള്ള ഒരു ബാലൻ ആത്തിയോടെ നോക്കിക്കൊണ്ടുനിന്നിരുന്നു. ദേവി ആ സാധനങ്ങൾ എടുത്തു് സ്നേഹപൂർവ്വം ആ ബാലനെ ഊട്ടുവാൻ തുടങ്ങി. ഭഗവാനുള്ള നിവേദ്യം ഇങ്ങനെ കൊടുക്കുന്നതു് കണ്ടപ്പോൾ കൂടെയുള്ളവർ വിരോധം പറഞ്ഞു. അതിന്നു് ദേവിയുടെ സമാധാനം ഈശ്വരൻ ആ കുട്ടിയിലുമുണ്ടു്. അവൻ കഴിച്ചോട്ടെ എന്നായിരുന്നു.

ആത്മപ്രകാശാനന്ദസ്വാമികൾ ഒരു കൊല്ലം മുഴവൻ ഉദ്ബോധനിൽ ഉണ്ടായിരുന്നു. ഒരു ദിവസം ഒരു പെൺകുട്ടി ഗംഗയിൽ മുങ്ങിച്ചാകാൻ പോയിയെന്നും അവളെ ആൾക്കാർ പിടിച്ചുകേററി കാളിഘട്ടത്തിൽ കൊണ്ടുപോയി എന്നും അറിവു് കിട്ടി. ശ്രീ ശാരദാനന്ദസ്വാമികൾ അദ്ദേഹത്തോടു് ആ ബാലികയ്ക്കു് സമ്മതമാണെങ്കിൽ 'അമ്മയുടെ' അടുക്കലേയ്ക്കു് ആ കുട്ടിയെ കൂട്ടിക്കൊണ്ടുവരാൻ പറഞ്ഞയച്ചു. എല്ലാവരും അതു തന്നെയാണു് നല്ലതെന്നു് സമ്മതിച്ചു് കുട്ടിയെ ഉദ്ബോധനിലേയ്ക്കു് പറഞ്ഞയച്ചു. ചെന്നെത്തിയ ഉടനെ ദേവിതന്നെ ആ കുട്ടിയെ അകത്തു കൊണ്ടുപോയി വസ്ത്രങ്ങൾ മാററിക്കൊടുത്തു. ആ ബാലികയുടെ ദേഹം മുഴവൻ അടികൊണ്ടിട്ടുള്ള മുറിവുകളായിരുന്നു. ദേവിക്കു് അതു കണ്ടപ്പോൾ തീരെ സഹിച്ചില്ല. രണ്ടു് ദിവസം കുട്ടിയെ സന്തോഷമായി അവിടെ താമസിപ്പിച്ചു. അപ്പോഴേ കുട്ടിയുടെ ആൾക്കാർ വിവരം അറിഞ്ഞുള്ളു. ഒരു ദിവസം സന്ധ്യയ്ക്കു് ഒരാൾ കാറിൽ വന്നിറങ്ങി. കുട്ടിയെ കൂട്ടിക്കൊണ്ടു പോകാനായിരുന്നു അയാൾ വന്നതു്. ദേവി അയാളെ വിളിച്ചു് വളരെ ഗുണദോഷിച്ചു് ഇനി ഇങ്ങനെ അടിക്കരുതെന്നൊക്കെ പറഞ്ഞു വിട്ടു. ദേവിക്കു് അതിനു് മുമ്പായി ആ ബാലികയെ യാതൊരു പരിചയവുമില്ല. പക്ഷെ, ആ കുട്ടിയുടെ ദുഃഖം കാണാനുള്ള കെൽപ്പു് ആ മാതൃഹൃദയത്തിനില്ലായിരുന്നു.

ഒരു സന്ദർഭത്തിൽ ദേവി പാവനമായ കാശി സന്ദർശിച്ചപ്പോൾ നടന്ന ഒരു സംഭവം സ്വർഗ്ഗീയമായ പ്രേമത്തിൻെറ ഒരു മാറെറാലി നമ്മളിൽ ഉളവാക്കും. കാശീവാസികൾക്കു് ഒരു അസുലഭഭാഗ്യം കൈവന്നിരിക്കുന്നു. വിശ്വനാഥദർശനത്തിനായി സാക്ഷാൽ അന്നപൂർണ്ണ എത്തിയിരിക്കുകയാണു്. ആനന്ദമയിയുടെ ആനന്ദക്കമ്പോളം നടക്കുകയാണു് അവിടെ. ഈ മഹോത്സവത്തിൽ പങ്കുകൊള്ളാനായി ഭഗവാൻെറ അന്തരംഗശിഷ്യന്മാരായ ശ്രീ ബ്രഹ്മാനന്ദസ്വാമികൾ, ശിവാനന്ദസ്വാമികൾ, തുരീയാനന്ദസ്വാമികൾ, സുബോധാനന്ദസ്വാമികൾ, മാസ്റ്റർ മഹാശയൻ തുടങ്ങിയവരെല്ലാം കാശിയിൽ എത്തിയിട്ടുണ്ടു്. ഒരു ഭക്തൻ പുതിയതായി പണി കഴിപ്പിച്ച ഒരു ഇരുനിലക്കെട്ടിടത്തിലാണു് മാതൃദേവിയുടെ താമസത്തിനു് ഏപ്പാടു ചെയ്തിരിക്കുന്നതു്.

മദ്ധ്യാഹ്നഭക്ഷണം കഴിഞ്ഞു് ദേവി വിശ്രമിക്കുകയായിരുന്നു. പെട്ടെന്നു് ഒരു മധുരമായ കണ്ഠത്തിൽനിന്നു് ഉയർന്നുവന്ന ഗാനധാര ദേവിയെ ഉണർത്തി. കരുണാർദ്രമായ ആ സ്വരം കരുണാമയിയെ പരവശയാക്കി. ദേവി എല്ലാവരേയും വിളിച്ചുണർത്തി. വരാന്തയിൽ ഇറങ്ങിവന്നപ്പോൾ കണ്ട കാഴ്ച ഒരു ഭിക്ഷക്കാരിപെൺകുട്ടി വ്യാകുലമായ കണ്ഠത്തോടുകൂടി പാടുന്നതാണ്. അവളുടെ കണ്ണുകളിൽനിന്നും ധാരധാരയായി അശ്രുബിന്ദുക്കൾ പ്രവഹിക്കുന്നുണ്ടു്. ദേവിയെ ദർശിച്ചമാത്രയിൽ അവൾ ആവേശത്തോടുകൂടി പ്രണാമം ചെയ്തുകൊണ്ടു പറഞ്ഞു: ''അമ്മേ, ഇന്നാണെന്റെ ആഗ്രഹം സഫലമായതു്. ഈ നിമിഷം ഞാൻ അനുഭവിക്കുന്ന ആനന്ദം എങ്ങനെ പറഞ്ഞറിയിക്കും!'' ദേവി അവളെ വാരി എടുത്തു തലയിൽ കൈവെച്ചു് അനുഗ്രഹിച്ചു. അവളെപ്പററിയുള്ള വിവരങ്ങൾ ചോദിച്ചു മനസ്സിലാക്കി. വീണ്ടും ഒരു പാട്ടു കേൾക്കാൻ താല്പര്യം പ്രകടിപ്പിച്ചു. ''അമ്മേ, എന്നെ എന്നും ഒരു ശിശുവായി വെയ്ക്കേണമേ. —ശൈശവത്തിന്റെ സൌകുമാര്യം കളഞ്ഞു് എന്നെ യുവത്വത്തിലേയ്ക്കു തള്ളരുതേ—ശിശുക്കൾ എത്ര സുന്ദരന്മാർ! എത്ര സരളഹൃദയർ! അവക്കു് മാനാപമാനങ്ങൾ അറിഞ്ഞുകൂടാ. ഈർഷ്യ, നിന്ദ, ലജ്ജ, ഘൃണ ഇതൊന്നും അറിഞ്ഞുകൂടാ. ആനന്ദംമാത്രമാണു് അവർ.'' ഈ അർത്ഥം ധ്വനിപ്പിക്കുന്ന ഒരു പാട്ടു പാടി. അമ്മ ആ ബാലികയ്ക്കു കൈ നിറയെ പ്രസാദം വാരിക്കൊടുത്തു. ആ കുമാരിയുടെ നിർമ്മലമായ ഭക്തിയെപ്പററി കൂടെയുള്ളവരോടൊക്കെ ദേവി വീണ്ടും വീണ്ടും പറഞ്ഞു.

ഒരു ദിവസം അമ്മ വരാന്തയിൽ രണ്ടു് ഭക്തകളുമായി സംഭാഷണത്തിൽ ഏർപ്പെട്ടിരുന്നു. പെട്ടെന്നു് ആ ഭിക്ഷക്കാരി ബാലിക അമ്മയെ നമസ്കരിക്കാൻ ഓടിയണഞ്ഞു. കുണ്ഠിതത്തോടെ നിറഞ്ഞൊഴുകുന്ന കണ്ണുകളോടെ തന്റെ കയ്യിലിരുന്ന ഒരു പേരക്കായു് നീട്ടിക്കൊണ്ടു് പറഞ്ഞു: ''അമ്മേ, ഇതു് എനിക്കു് ഇന്നു ഭിക്ഷയാചിച്ചു കിട്ടിയതാണു്. അമ്മയ്ക്കു് എന്തെങ്കിലും കാഴ്ച വെയ്ക്കണമെന്നു് എനിക്കു കനത്ത ആഗ്രഹം ഉണ്ടു്. ഇതു് എത്ര നിസ്സാരമായ ഒരു വസ്തുവാണു്. ഇതു് ഇവിടെ കൊണ്ടുവരാൻകൂടി എനിക്കു ധൈര്യമില്ല.''

ഇത്രയും കേട്ട താമസം! അമ്മ ആ ഫലം ആഗ്രഹത്തോടുകൂടി ബാലികയുടെ കയ്യിൽനിന്നും വാങ്ങി ഭക്തിപൂർവ്വം ശിരസ്സിലണച്ചു. ''മകളേ, ഇതു് എത്ര വിശിഷ്ടമായ വസ്തുവാണെന്നോ! ഭിക്ഷാന്നം വളരെ പവിത്രവസ്തുവാണു്. ഗുരുദേവനു് ഭിക്ഷാന്നം വളരെ ഇഷ്ടമായിരുന്നു. തീർച്ചയായും ഇതു ഞാൻ ഭക്ഷിക്കും.''

എത്ര ഭക്തജനങ്ങൾ ദിവസവും വന്നു പൂജ കഴിച്ചു പോകുന്നു! എത്രയോ പേർ എന്തെല്ലാമോ വിശിഷ്ടങ്ങളായ മധുരപദാർത്ഥങ്ങൾ ആ പാദങ്ങളിൽ തിരുമുൽക്കാഴ്ച വെയ്ക്കുന്നു! ഇതോ ഒരു വെറും പേരക്കായു്! ആ ബാലിക ആശ്ചര്യസ്തബ്ധയായി. അണ ചിറപൊട്ടിയപോലെ അവളുടെ കണ്ണുകളിൽനിന്നും അശ്രുക്കൾ ഒഴുകാൻ തുടങ്ങി. ഗദ്ഗദത്തോടെ അവൾ പറഞ്ഞു: ''അമ്മേ, ഞാൻ അമ്മയുടെ ഭിക്ഷക്കാരിയായ പൈതലല്ലേ? എന്നിട്ടും എന്നോടു് ഇത്രമാത്രം കരുണയോ?''

അമ്മ അവളോടു വീണ്ടും വീണ്ടും പാടാൻ പറഞ്ഞു. ആ ഗാനധാര ഏവരേയും ആനന്ദനിർവൃതിയിൽ ആറാടിച്ചു. ഗാനം നിലച്ചു. അമ്മ കുട്ടിയെ മൂർദ്ധാവിൽ കൈവെച്ചു് അനുഗ്രഹിച്ചു യാത്രയാക്കി. ഭക്തിയുടെ ആ നൈവേദ്യം എങ്ങനെ പ്രിയംകരമാവാതെ വരും?

പത്രം പുഷ്പം ഫലം തോയം
യോ മേ ഭക്ത്യാ പ്രയച്ഛതി
തദഹം ഭക്ത്യുപഹൃതം
അശ്നാമി പ്രയതാത്മനഃ.

ഭാരതത്തിലെ അദ്ധ്യാത്മനഭോമണ്ഡലത്തിലെ ഒരു ഉജ്വലതാരമായി പരിലസിക്കുകയും, ആദ്ധ്യാത്മികമാർഗ്ഗത്തിൽ ഒരു അവലംബവുമില്ലാതെ പതറുന്ന അനേകം പേക്കു് ഒരു വഴിത്താരയായി ശ്രേയോമാർഗ്ഗം ചൂണ്ടിക്കാണിക്കുകയും ചെയ്തുകൊണ്ടിരിക്കുന്ന ശ്രീ ശാരദാദേവി. അനന്തമായ മാതൃപ്രേമത്തിന്റെ പ്രത്യക്ഷപ്രതീകമായ ദേവിയുടെ കരുണയുടെ ഒരു തുള്ളിക്കെങ്കിലും പാത്രമാകുകയാണെങ്കിൽ നമ്മുടെ ജീവിതം കൃതാർത്ഥമാകും.

---

# സന്ന്യാസം

## ഈശ്വരാനന്ദസ്വാമികൾ

ഹിന്ദുമതം ഐഹികമായ കാര്യങ്ങളെക്കാൾ പരലോകകാര്യങ്ങൾക്കാണ് പ്രാധാന്യം കൊടുക്കുന്നതെന്നും അതുകൊണ്ടുതന്നെ അത് സന്ന്യാസത്തെ പ്രോത്സാഹിപ്പിക്കുകയാണ് ചെയ്യുന്നത് എന്നും ഒരു ധാരണ സാധാരണ ജനങ്ങൾക്കുണ്ട്. ഹൈന്ദവതത്ത്വശാസ്ത്രത്തിന്റെ പ്രവക്താക്കൾ പ്രായേണ മഹർഷിമാരായതുകൊണ്ടും അവർ ലൗകികകാര്യങ്ങളിൽ അനാസക്തരായി വനാന്തരങ്ങളിലോ ആശ്രമങ്ങളിലോ വസിച്ചിരുന്നതുകൊണ്ടുമാണ് ഇങ്ങനെയൊരു അഭിപ്രായം പ്രചരിക്കാനിടയായത്. ധർമ്മാർത്ഥകാമമോക്ഷങ്ങളാകുന്ന ചതുർവ്വിധപുരുഷാർത്ഥങ്ങളിൽ മോക്ഷമാണ് പരമപ്രധാനമെന്നും ലൗകികകാര്യങ്ങളിൽ വ്യാപൃതരായി കഴിയുന്നവർ അതിന്നധികാരികളാകുന്നില്ലെന്നും അവർ സിദ്ധാന്തിച്ചിട്ടുണ്ട്. അതുകൊണ്ട് ധർമ്മാർത്ഥകാമങ്ങളെ അവർ അവഗണിക്കുന്നു എന്നർത്ഥമാകുന്നില്ല. ധർമ്മാനുസൃതമായ രീതിയിൽ അർത്ഥകാമങ്ങളിൽ ശ്രദ്ധിച്ച് ലൗകികമായ ജീവിതം സാർത്ഥകമാക്കണം. ഓരോ മനുഷ്യനും അവനവന്റേതായ മാനസികതലത്തിൽ നിന്നുകൊണ്ടുവേണം ലോകത്തെ വീക്ഷിക്കുവാൻ. പക്ഷെ ജീവിതലക്ഷ്യത്തെ അവൻ വിസ്മരിക്കരുത്. ചിത്തശുദ്ധി നേടുവാനുള്ള ഒരു രംഗമാണ് ഈ ലോകം. ഇവിടെ നിഃസ്വാർത്ഥവും ധാർമ്മികവുമായ സമർപ്പിതജീവിതം കൊണ്ട് ശുദ്ധചിത്തന്മാരാകുന്നവർക്കേ ആദ്ധ്യാത്മികമായ ജിജ്ഞാസയും ജ്ഞാനാധികാരവും ഉണ്ടാകുന്നുള്ളു. അതുകൊണ്ട് നമ്മുടെ പ്രവൃത്തികൾ നമ്മെ ഈ ലോകത്തോടു കൂടുതൽ കൂടുതൽ ബന്ധിപ്പിക്കുന്നവയാകരുത്. ഈ ബന്ധനത്തിൽനിന്ന് മോചനം നേടുവാൻ നമ്മെ സഹായിക്കുന്നവയാകണം എന്നാണ് ഋഷിപുംഗവന്മാർ അനുശാസിക്കുന്നത്. ആദ്ധ്യാത്മികജ്ഞാനംകൊണ്ട് പ്രപഞ്ചത്തിന്റെയും ആത്മാവിന്റെയും യാഥാർത്ഥ്യം അറിയുമ്പോൾ ഒരു ജ്ഞാനി സ്വയം ലോകവിരക്തനും ആത്മരതനുമായിത്തീരുന്നു. അങ്ങനെയുള്ള ഒരവസ്ഥയെയാണ് സന്ന്യാസമെന്ന് ആചാര്യന്മാർ പറയുന്നത്. ഇന്ന്, തല മുണ്ഡനം ചെയ്ത് കാവിമുണ്ടുടുത്ത് പരിവ്രാജകന്മാരായി നടക്കുകയോ ആശ്രമങ്ങളിൽ താമസിക്കുകയോ ചെയ്യുന്നവരാണ് സന്ന്യാസിമാരെന്നാണ് പരക്കെയുള്ള ധാരണ. ഈ ബാഹ്യചിഹ്നങ്ങൾ സന്ന്യാസിമാരെ തിരിച്ചറിയുവാനുള്ള ലക്ഷണമാണെന്നുള്ളതു ശരിതന്നെ. പക്ഷെ ആന്തരമായ ത്യാഗമാണ് പ്രധാനമായിട്ടുള്ളത്. ലോകത്തിൽ ജീവിക്കുന്നതുകൊണ്ട് യാതൊരു വിരോധവുമില്ല. പക്ഷെ ലൗകികത ഉള്ളിൽ കയറാതെ നോക്കുക. ശ്രീരാമകൃഷ്ണദേവന്റെ ഭാഷയിൽ പറയുകയാണെങ്കിൽ വള്ളം വെള്ളത്തിൽ സഞ്ചരിക്കുന്നുവെങ്കിലും വെള്ളം ഉള്ളിൽ കയറിയാൽ അതു മുങ്ങിപ്പോകും. അതുപോലെ വെറും ലൗകികന്മാരായിത്തീരരുതെന്നേ ഹിന്ദുമതം ഉദ്ബോധിപ്പിക്കുന്നുള്ളു. ഉപനിഷത്തുകളിൽ ജ്ഞാനോപദേശം ചെയ്യുന്ന പല രാജാക്കന്മാരെയും നാം കാണുന്നുണ്ടല്ലൊ. അതുകൊണ്ട് സന്ന്യാസത്തെപ്പററി ശരിയായ ഒരു ബോധം ഉണ്ടാകുന്നതു് ആവശ്യമാണ്.

സന്ന്യാസം രണ്ടു തരമുണ്ട്: ആന്തരവും ബാഹ്യവും. കർമ്മം ചെയ്തുകൊണ്ട് കർമ്മഫലത്തെ ത്യജിക്കുന്നതും, താൻ ഒന്നും ചെയ്യുന്നില്ലെന്നും സർവ്വകർമ്മങ്ങളുടെ സാക്ഷിമാത്രമായ ആത്മാവാണെന്നും അറിയുന്നതും ആന്തരമായ, മനസ്സുകൊണ്ടുള്ള സന്ന്യാസമാകുന്നു. ഇതു് ബ്രഹ്മചര്യാശ്രമത്തിലൊ ഗൃഹസ്ഥാശ്രമത്തിലൊ വാനപ്രസ്ഥാശ്രമത്തിലൊ സന്ന്യാസാശ്രമത്തിലൊ ഇരുന്നുകൊണ്ടുതന്നെ സാധിക്കാവുന്ന സന്ന്യാസമാണ്. എന്നാൽ ബാഹ്യമായ സന്ന്യാസം ആദ്യത്തെ മൂന്നാശ്രമത്തിലെയും ധർമ്മങ്ങളെയും കർമ്മങ്ങളെയും അനുഷ്ഠാനങ്ങളെയും ആചാരങ്ങളെയും വിട്ടുകളഞ്ഞാൽ മാത്രമെ സാദ്ധ്യമാകയുള്ളു. അങ്ങനെ വിട്ടുകളയുന്നവരെയാണ് സാധാരണ സന്ന്യാസി എന്നു പറയുന്നത്. അവരുടെ ജീവിതരീതിയെയാണ് സന്ന്യാസാശ്രമം എന്നു പറയുന്നത്. സന്ന്യാസാശ്രമത്തിലും അനുഷ്ഠിക്കേണ്ടതായ ചില ധർമ്മങ്ങളും ആചാരനടപടികളും ഉണ്ട്. സന്ന്യാസി ധർമ്മം അർത്ഥം കാമം എന്ന മൂന്നു പുരുഷാർത്ഥങ്ങളെയും ഉപേക്ഷിച്ച് ഏററവും ഉയർന്നതും നാ

ലാമത്തേതുമായ മോക്ഷം എന്ന പരമപുരുഷാത്ഥത്തെ തേടുന്നു. അതിന് ആവശ്യമുള്ള യമം നിയമം ശമം ദമം ബ്രഹ്മചര്യം ശ്രവണം മനനം നിദിദ്ധ്യാസനം ഗുരുശുശ്രൂഷ മുതലായ ബ്രഹ്മവിദ്യാസാധനങ്ങളെ അനുഷ്ഠിക്കുന്നു. ഗൃഹസ്ഥന്മാക്കും മററ് ആശ്രമികൾക്കും വിധിച്ചിട്ടുള്ള നിത്യനൈമിത്തികകാമ്യകർമ്മങ്ങളെ ഉപേക്ഷിച്ച സന്ന്യാസി ബ്രഹ്മനിഷ്ഠനാവാൻ ശ്രമിക്കുന്നു. സത്യസാക്ഷാത്കാരം സിദ്ധിച്ചിട്ടുള്ള പല സിദ്ധമഹാത്മാക്കളും അവരവരുടേതായ സന്ന്യാസിപരമ്പരകൾ സൃഷ്ടിച്ചിട്ടുണ്ട്. സന്ന്യാസി ഏതു സന്ന്യാസപരമ്പരയിൽ ചേരുന്നുവോ ആ പരമ്പരയുടെ അഥവാ സമ്പ്രദായത്തിന്റെ ബാഹ്യചിഹ്നങ്ങളും ധരിക്കുന്നു. സന്ന്യാസി നിരഗ്നിയും, അനികേതനനും, കുടുംബബന്ധമില്ലാത്തവനും ആയിരിക്കണം.

സന്ന്യാസി ബ്രഹ്മജ്ഞാനിയായാൽ, ധർമ്മാത്ഥകാമങ്ങളെ മുമ്പുതന്നെ ഉപേക്ഷിച്ചിരിക്കുന്നതുകൊണ്ട് ഗൃഹസ്ഥാശ്രമത്തിലേയ്ക്കോ വാനപ്രസ്ഥാശ്രമത്തിലേയ്ക്കോ ബ്രഹ്മചര്യാശ്രമത്തിലേയ്ക്കോ മടങ്ങിപ്പോകുന്നതിനു യാതൊരു പ്രേരണയുമില്ലാത്തതിനാൽ, സന്ന്യാസാശ്രമത്തിൽതന്നെ ജീവപര്യന്തം കഴിച്ചുകൂട്ടുന്നു. ബ്രഹ്മനിഷ്ഠനായ സന്ന്യാസിക്കു കർത്തവ്യമായി ഒന്നും തന്നെയില്ല. അദ്ദേഹം അതുകൊണ്ടു സർവാരംഭപരിത്യാഗിയാണ്, അഥവാ ലോകാനുഗ്രഹത്തിനായിക്കൊണ്ടു കർമ്മം ചെയ്താലും ഒന്നും ചെയ്യുന്നുമില്ല ചെയ്യിക്കുന്നുമില്ല എന്ന ബോധം അദ്ദേഹത്തിൽ ഉറച്ചിരിക്കും.

ആന്തരമായ കർമ്മസന്ന്യാസം, അതായതു് ജ്ഞാനംകൊണ്ടുള്ള നൈഷ്കർമ്മ്യസിദ്ധി ഏതാശ്രമത്തിൽ ഇരിക്കുന്നയാളിനും അസാദ്ധ്യമല്ല. എങ്കിലും സന്ന്യാസാശ്രമത്തിൽ കിട്ടുന്നതുപോലെ മററാശ്രമങ്ങളിൽ വേണ്ടത്ര സാഹചര്യം കിട്ടുകയില്ല എന്നുള്ളതുകൊണ്ടു പ്രായേണ മോക്ഷാത്ഥികൾ ബാഹ്യമായും സന്ന്യസിച്ചു സന്ന്യാസാശ്രമത്തെ സ്വീകരിക്കുന്നു. മറേറതാശ്രമത്തിൽനിന്നും സന്ന്യാസാശ്രമത്തെ സ്വീകരിക്കാവുന്നതാണ്. അങ്ങനെ സ്വീകരിക്കുന്നവരിൽ ചിലർ ജ്ഞാനികളാണെങ്കിൽ അവരെ വിദ്വത്സന്ന്യാസികൾ എന്നു പറയുന്നു. ജിജ്ഞാസുക്കളാണെങ്കിൽ അവരെ വിവിദിഷാസന്ന്യാസികൾ എന്നു പറയുന്നു. പ്രാരബ്ധംകൊണ്ടു സന്ന്യസിക്കാൻ സാധിക്കാത്ത ജ്ഞാനികൾ മററാശ്രമങ്ങളിൽതന്നെ കഴിഞ്ഞുകൂടുന്നു. ബാഹ്യചിഹ്നങ്ങളില്ലെങ്കിലും അവരെ സന്ന്യാസികളായിത്തന്നെ കണക്കാക്കുകയും ആദരിക്കുകയും പൂജിക്കുകയും ചെയ്യുന്നു.

---

# ആത്മഗീതകം

## പ്രൊ: പി. സി. വാസുദേവൻ ഇളയതു്

ഉറങ്ങീ ചിരം ഞാനീ ദീർഘയാത്രയിൽ, കണ്ണു
തുറന്നേനുണന്നു ഞാൻ, നടുങ്ങീ മമ ചിത്തം.
വന്നുചേന്നല്ലോ ഞാനിപ്പാഴ്ക്കൊടും മണൽക്കാട്ടി–
ലിന്നു, ഹാ! ലക്ഷ്യഭ്രഷ്ടൻ നഷ്ടസർവ്വസ്വൻ നൂനം.
തേരിതു ജീർണ്ണപ്രായം, സാരഥിയദ്ധ്വപ്രജ്ഞൻ,
ഭൂരിവേഗോദഗ്രങ്ങളശ്വങ്ങളദാന്തങ്ങൾ.
ചുററിലും കേൾപ്പൂ ഘോരം കാലസർപ്പത്തിൻ ചീററം,
ചുററിനില്പതായ്ക്കാണ്മൂ മുൾച്ചെടിപ്പടപ്പുകൾ.

തേരിതു തെളിച്ചാലുമെന്നിലെ സനാതന–
സാരഥേ, 'യദ്ധ്വപ്രജ്ഞൻ' മാറിനില്ക്കട്ടേ ദൂരെ.
നെഞ്ചിലഗ്ഗീതാമൃതഭാഷ്യമാമവിടുത്തെ–
പ്പുഞ്ചിരി മേലേ മേലേ തെളിഞ്ഞു വിളങ്ങാവൂ!
എങ്കിൽ ഞാൻ നിത്യസത്യം ദശിച്ചു കൃതാത്ഥനാ–
മെങ്കിലീ മരുഭൂവും പാവനം വൃന്ദാവനം!

---

# മൂല്യസംസ്ഥാപനവും സാഹിത്യകാരനും*

പ്രൊഫസർ ജി. കുമാരപിള്ള

മൂല്യസംസ്ഥാപനം എന്നു പറയുന്ന അവസരത്തിൽ അടിസ്ഥാനപരമായ മൂല്യങ്ങളെപ്പററിയാണു് നമ്മളാലോചിക്കേണ്ടതു്. സത്യം ശിവം സുന്ദരം അല്ലെങ്കിൽ സത്യം നന്മ സൗന്ദര്യം അല്ലെങ്കിൽ ധർമ്മാർത്ഥകാമമോക്ഷങ്ങൾ ഇങ്ങനെയെല്ലാമുള്ള രീതിയിൽ അടിസ്ഥാനമൂല്യങ്ങളെപ്പററി നമ്മൾ ആലോചിക്കാറുണ്ടു്. അടിസ്ഥാനമൂല്യങ്ങൾ എന്നു നമ്മൾ പറയുന്ന ഈ പുരുഷാർത്ഥങ്ങൾ, ഈ ആശയങ്ങൾ, രൂപരഹിതങ്ങളായ കിനാവുകൾപോലെ അവ്യക്തസുന്ദരങ്ങളും കയ്യെത്തിപ്പിടിക്കുവാൻ സാധിക്കാത്ത ധ്രുവനക്ഷത്രംപോലെ വിദൂരഭാസുരങ്ങളുമാണു്. ഇവ പ്രായോഗികരൂപത്തിൽ നമ്മൾ കൊണ്ടുവരുന്ന അവസരത്തിൽ കാലത്തിനനുസരിച്ചു്, ദേശത്തിനനുസരിച്ചു്, വ്യക്തികൾക്കനുസരിച്ചു്, ഇവയുടെ പ്രായോഗികമുഖങ്ങൾക്കു രൂപാന്തരങ്ങൾ വന്നുകൊണ്ടിരിക്കുന്നുണ്ടു്. ഈ ആശയങ്ങൾ അമൂർത്തങ്ങളാണു്. മൂർത്തമായിട്ടു ജീവിതത്തിൽ വരുന്ന അവസരത്തിൽ മുഖച്ഛായ മാറുന്നുണ്ടു്. അല്ലെങ്കിൽ മുഖത്തിൻെറ വിഭിന്നഭാവങ്ങളായിരിക്കും പ്രകടിപ്പിക്കുന്നതു്. അതുകൊണ്ടുതന്നെ ഈ പ്രാഥമികമൂല്യങ്ങളുടെ നിലവാരത്തിൽനിന്നും മാറി ദ്വിതീയതലത്തിലും തൃതീയതലത്തിലും സമത്വം, സാഹോദര്യം, സ്വാതന്ത്ര്യം അല്ലെങ്കിൽ സഹകരണം, സഹാനുഭൂതി, പരസ്പരധാരണ മുതലായ മൂല്യങ്ങളെപ്പററി നമ്മൾ പലപ്പോഴും സംസാരിക്കാറുണ്ടു്. വാസ്തവത്തിൽ മൂല്യങ്ങളെ നമ്മൾ സമീപിക്കുന്ന അവസരത്തിൽ ഈ രണ്ടു വിധത്തിലും അവയെ സമീപിക്കേണ്ടതു് ആവശ്യമാണു്.

പലപ്പോഴും ആത്യന്തികമായ സത്യം, പരമമായ സത്യം എന്നെല്ലാമുള്ള കാര്യങ്ങളെപ്പററി വ്യക്തിപരമായി പറഞ്ഞാൽ ഞാൻ കുറച്ചൊരു സന്ദേഹവാദിയും അജ്ഞേയതാവാദിയും ഒക്കെയാണെന്നു പറയാം. അതു് അങ്ങനെയുള്ള ഒരു ദർശനം കിട്ടിക്കഴിഞ്ഞിട്ടില്ലാത്ത ഒരാളാണു് എന്നു സമ്മതിക്കുകമാത്രം. പക്ഷേ അതേസമയത്തുതന്നെ ഈ മൂല്യങ്ങളെ വിശ്വസിക്കുന്ന ഒരാളുമാണു്. ഈ പരമമായിട്ടുള്ള സത്യം എന്നു പറയുന്നതരത്തിലുള്ള കാര്യങ്ങളെപ്പററി അന്വേഷണബുദ്ധിയോടുകൂടി ചിന്തിക്കുവാൻ അല്ലെങ്കിൽ ഇവയെ സമീപിക്കുവാൻ ശ്രമിക്കുന്ന ഒരാളാണു് ഞാനെന്നർത്ഥം. ഇങ്ങനെയുള്ള ഈ ജീവിതമൂല്യങ്ങളുടെ സംസ്ഥാപനം എന്നു പറയുന്ന അവസരത്തിൽ ധർമ്മസംസ്ഥാപനം എന്നുള്ള ആ വാക്കിൻെറ പ്രതിധ്വനിയുണ്ടു് എന്നു നമുക്കറിയാം. ഇപ്പോൾ മാറിമാറിക്കൊണ്ടിരിക്കുന്ന ഈ ജീവിതത്തിൽ മൂല്യങ്ങൾ സ്ഥാപിച്ചെടുക്കുക എന്നു പറഞ്ഞാൽ എന്താണർത്ഥം? നേരത്തെതന്നെ ഈ മൂല്യങ്ങളില്ലേ? അങ്ങനെയല്ല. ഓരോ കാലഘട്ടത്തിലും ഓരോ ദേശത്തിലും ഓരോ വ്യക്തിയിലും ഈ മൂല്യങ്ങൾ സാക്ഷാത്കരിക്കപ്പെടേണ്ടതു് ആവശ്യമാണു്. അങ്ങനെ സാക്ഷാത്കരിക്കപ്പെടുന്ന മൂല്യങ്ങൾക്കു മാത്രമേ അർത്ഥമുള്ളു. അങ്ങനെയുള്ള അവസരത്തിലാണു് ഈ പ്രാഥമികമൂല്യങ്ങൾ, അടിസ്ഥാനമൂല്യങ്ങൾ, അവയുടെ ബഹുവിധങ്ങളായ മുഖങ്ങൾ പ്രദർശിപ്പിക്കും എന്നു ഞാൻ പറഞ്ഞതു്. ഇങ്ങനെ മൂല്യസംസ്ഥാപനം ചെയ്യുക എന്നതിൽ സാഹിത്യകാരൻെറ കർത്തവ്യമെന്താണു്? എന്നാണു് ഇവിടെ ചർച്ചാവിഷയം.

സാഹിത്യകാരൻ എന്നു നമ്മൾ പറയുമ്പോൾ എന്താണർത്ഥമാക്കുന്നതു്? ഭാഷ ഉപയോഗിച്ചു പ്രവർത്തിക്കുന്ന എല്ലാ ആളുകളേയും ഉൾപ്പെടുത്തിയാണോ, എഴുത്തുകാരനെന്ന വ്യാപകമായിട്ടുള്ള അർത്ഥത്തിലാണോ നമ്മളീ വാക്കു് ഉപയോഗിക്കുന്നതു്? അതോ വിജ്ഞാനം നല്കുവാൻവേണ്ടിയുള്ള അല്ലെങ്കിൽ പ്രബോധനം

* പുറനാട്ടുകര ശ്രീരാമകൃഷ്ണാശ്രമത്തിൽ വെച്ചു് കൂടിയ സാഹിത്യശിബിരത്തിൽ ചർച്ചാവിഷയം അവതരിപ്പിച്ചുകൊണ്ടു് ചെയ്ത പ്രസംഗത്തിൻെറ സംഗ്രഹം.

നല്കുവാൻവേണ്ടിയുള്ള ആ തരത്തിലുള്ള വിജ്ഞാനസാഹിത്യത്തിൽ വ്യാപരിക്കുന്ന ആളുകളെ ഒഴിച്ചുനിർത്തിക്കൊണ്ട് സർഗ്ഗാത്മകസാഹിത്യകാരന്മാരെയാണോ നമ്മൾ ഉദ്ദേശിക്കുന്നത്? ഇങ്ങനെയുള്ള ഒരു വ്യവച്ഛേദനം ആവശ്യമാണ് എന്നു ഞാൻ കരുതുന്നു. കാരണം പ്രത്യക്ഷമായിട്ടുള്ള മൂല്യസംസ്ഥാപനത്തിൽ വിജ്ഞാനസാഹിത്യശാഖയിൽ പ്രവർത്തിക്കുന്നവരെപ്പോലെയുള്ള ഒരു കഴിവു സർഗ്ഗാത്മകസാഹിത്യശാഖയിൽ പ്രവർത്തിക്കുന്ന ആളുകൾക്ക് ഇല്ല എന്നു വിശ്വസിക്കുന്ന ഒരാളാണ് ഞാൻ ഒരു ഉദാഹരണം പറയുകയാണെങ്കിൽ രവീന്ദ്രനാഥടാഗോർ ആധുനികഭാരതത്തിലെ ഏററവും വലിയ സർഗ്ഗാത്മകസാഹിത്യകാരന്മാരിൽ ഒരാളായിരുന്നു. വിവേകാനന്ദസ്വാമികളും മഹാത്മാഗാന്ധിയും ആ ഇനത്തിൽപ്പെട്ട സർഗ്ഗാത്മകസാഹിത്യകാരന്മാർ ആയിരുന്നില്ല. വിവേകാനന്ദസ്വാമികൾ കവിതകൾ എഴുതിയിട്ടുണ്ട്. അതു മറന്നുകൊണ്ടല്ല ഞാൻ പറയുന്നത്. പക്ഷേ വിവേകാനന്ദസ്വാമികളുടേയും മഹാത്മാഗാന്ധിയുടേയും പ്രഭാഷണങ്ങൾക്കും, ലേഖനങ്ങൾക്കും ഉള്ള പ്രാഭവം ഈ മൂല്യസംസ്ഥാപനത്തെ സംബന്ധിച്ചിടത്തോളം ടാഗോറിൻെറ കഥകൾക്കോ നോവലുകൾക്കോ ഉണ്ടായിട്ടില്ല.

ഭഗവദ്ഗീത ഒരു സർഗ്ഗാത്മകസാഹിത്യകൃതിയല്ല. കമ്യൂണിസ്ററു മാനിഫെസ്റ്റോ അല്ലെങ്കിൽ മൂലധനം ഒരു സർഗ്ഗാത്മകസാഹിത്യകൃതിയാണ് എന്നു നാം കരുതുന്നില്ല എങ്കിൽ ക്കൂടി യുഗധർമ്മം സ്ഥാപിച്ചെടുക്കുവാനുള്ള ശ്രമത്തിൽ, ഒന്ന്, കാലാകാലങ്ങളിലും മററൊന്ന് ഈ കാലഘട്ടത്തിലും ചെലുത്തിയിട്ടുള്ള പ്രാഭവം സർഗ്ഗാത്മകങ്ങളായ ഏതെങ്കിലും സാഹിത്യകൃതികൾക്കുണ്ടായിട്ടുണ്ടോ എന്നു ഞാൻ സംശയിക്കുന്നു. വിജ്ഞാനസാഹിത്യവും സർഗ്ഗാത്മകസാഹിത്യവും തമ്മിലുള്ള അതിർത്തിരേഖകൾ നിഷ്കൃഷ്ടമായി വ്യവച്ഛേദിക്കുവാൻ സാധിക്കുമെന്നുള്ള ഒരു ധാരണയോടുകൂടിയല്ല ഞാൻ പറയുന്നത്. എങ്കിലും ഏതെങ്കിലും തരത്തിലുള്ള ഒരു അതിർത്തിരേഖ എവിടെയെങ്കിലും ഉണ്ട് എന്ന് വിചാരിക്കണം. ഇങ്ങനെ പറയുമ്പോൾ ഒരു സർഗ്ഗാത്മകസാഹിത്യകാരനും വിജ്ഞാനസാഹിത്യശാഖയിൽ വ്യാപരിക്കുന്ന ഒരാളും തമ്മിൽ പ്രകടമായിട്ടുള്ള വ്യത്യാസമുണ്ട്. ഉദാഹരണമായിട്ട് ഞാൻ വല്ലപ്പോഴുമൊക്കെ എഴുതുന്ന ഒരാളാണ്. ലേഖനങ്ങൾ എഴുതാറുണ്ട്. കവിതകളും ചെലപ്പോഴൊക്കെ എഴുതാറുണ്ട്. ലേഖനങ്ങൾ എഴുതുന്ന അവസരത്തിലും, ഈ ലേഖനങ്ങളെ ആസ്പദമാക്കി സംസാരിക്കുന്ന അവസരത്തിലുമെല്ലാം ദേശീയത്വം, ജനാധിപത്യം, സാമൂഹ്യസമത്വം, മാനവമഹത്ത്വം അല്ലെങ്കിൽ മനുഷ്യവർഗ്ഗസ്നേഹം മുതലായിട്ടുള്ള കാര്യങ്ങളെപ്പററിയെല്ലാം ഞാൻ സംസാരിക്കാറുണ്ട്. വളരെ വിശാലമായിട്ടുള്ള അർത്ഥത്തിൽ ഗാന്ധിമാർഗ്ഗത്തിൻെറ രീതിയിലാണ് എൻെറ ഒരു സാമൂഹ്യമായിട്ടുള്ള കാഴ്ചപ്പാട് ഞാൻ അവതരിപ്പിക്കാറുള്ളത്. ഇങ്ങനെയൊക്കെയാണെങ്കിലും, ഗാന്ധിമാർഗ്ഗത്തെപ്പററി ഇത്രയൊക്കെ മതിപ്പുള്ള ഒരാളാണെങ്കിലും, മഹാത്മാഗാന്ധിയെപ്പററിയോ അദ്ദേഹത്തിൻെറ പ്രസ്ഥാനങ്ങളെപ്പററിയോ ഒരു കവിത എഴുതുക എന്നുള്ള ഒരു പ്രചോദനം എനിക്കു വളരെ ചുരുക്കമായിട്ടേ കിട്ടീയിട്ടുള്ളൂ. എൻെറ ഉപബോധമനസ്സിലോ അബോധമനസ്സിലോ ഉള്ള ഒരു ദർശനത്തിൽ അല്ലെങ്കിൽ ആ ഒരു ശില്പാന്വേഷണത്വരയിൽ ഈ ഒരു സംഗതി കടന്നുവന്നിട്ടില്ല എന്നത് എന്തുകൊണ്ടാണെന്നെനിക്കറിഞ്ഞുകൂട. ഇതു തമ്മിൽ ഒരു വൈരുദ്ധ്യമുള്ളതായിട്ട് എനിക്ക് ചിലപ്പോഴെല്ലാം തോന്നിയിട്ടുണ്ട്. ഒരു പക്ഷേ ഇതിനുള്ള ഒരു കാരണം, മൂല്യസംസ്ഥാപനത്തിൻെറ യുഗധർമ്മാനുസാരിയായിട്ടുള്ള പ്രവർത്തനത്തിൽ പ്രബോധനാത്മകമായിട്ടുള്ള, വിജ്ഞാനപ്രധാനമായിട്ടുള്ള സാഹിത്യകൃതികൾക്ക് വളരെ കൂടുതൽ കഴിവുണ്ട് എന്നുള്ളതായിരിക്കാം.

സർഗ്ഗാത്മകമായിട്ടുള്ള സാഹിത്യത്തിനു അടിസ്ഥാനതത്ത്വങ്ങളെപ്പററി പ്രതീകങ്ങളിലൂടെ, മാതൃകകളിലൂടെ, പുരാണസങ്കല്പങ്ങളിലൂടെ –പുരാണസങ്കല്പം എന്നുള്ളത് ഒരു സാങ്കേതികമായിട്ടുള്ള അർത്ഥത്തിൽ ഉപയോഗിക്കുകയാണ് –മനുഷ്യമനസ്സിനെ ക്രമാനുഗതമായി പരിണാമവിധേയമാക്കുവാനുള്ള ഒരു കഴിവു മാത്രമേയുള്ളൂ എന്നാണെൻെറ വിചാരം. അടിസ്ഥാനപരമായിട്ടുള്ള ഈ മൂല്യങ്ങളെപ്പററി ക്രമാനുഗതമായ പരിണാമത്തിലൂടെ മനുഷ്യൻെറ അബോധമനസ്സിലും ഉപബോധമനസ്സിലും ഒരു മാററമുണ്ടാക്കുവാനുള്ള കഴിവു മാത്രമേയുള്ളൂ എന്നർത്ഥം.

സോഫോക്ലിസിൻെറ ആൻറണി യവനദുഃഖ നാടകങ്ങളിൽ ഏററവും ഉത്കൃഷ്ടമായ ഒന്നാണ്. ഷേക്സ്പിയറുടെ ജൂലിയസ് സീസർ അദ്ദേഹത്തിൻെറ ദുഃഖനാടകങ്ങളിൽ ഉത്കൃഷ്ടമായ ഒരു കൃതിയാണ് സോഫോക്ലിസിൻെറ ആൻറണിയോ ഷേക്സ്പിയറുടെ ജൂലിയസ് സീസറിനോ അല്ലെങ്കിൽ ഹാമ്ലററിനോ ഒഥല്ലോയോ ഇംഗ്ലണ്ടിലേയോ അല്ലെങ്കിൽ ഇംഗ്ലീഷ് സാഹിത്യം വായിക്കുന്ന ആളുകൾ ജീവിക്കുന്ന മററു സ്ഥലങ്ങളിലേയോ ജനങ്ങളുടെ മൂല്യബോധത്തിൽ പ്രത്യക്ഷമായിട്ടുള്ള എന്തെങ്കിലും ആനുകാലിക മാററങ്ങൾ വരുത്തുവാൻ കഴിഞ്ഞിട്ടുണ്ടോ എന്നെനിക്ക് സംശയമുണ്ട്. പക്ഷെ മനുഷ്യരാശിയുടെ ആകമാനമുള്ള മൂല്യബോധത്തിൽ ക്രമേണ ക്രമേണ വളരെ പതുക്കെ വികസിച്ചുവരുന്ന, പരിണാമവിധേയമായിക്കൊണ്ടിരിക്കുന്ന, പ്രക്രിയയെന്ന നിലയിൽ ഒരുമാററം വരുത്തുവാൻ മാത്രമേ സർഗ്ഗാത്മക സാഹിത്യത്തിനു കഴിയൂ.

ടാഗോറിൻെറ കൃതികൾ മഹാത്മാഗാന്ധിയുടെ ലേഖനങ്ങൾപോലെ നമ്മുടെ ജീവിതത്തിലുള്ള പ്രായോഗികമായിട്ടുള്ള മൂല്യബോധത്തെ മാററിത്തീർക്കുവാൻ സഹായിച്ചിട്ടില്ല എന്നു കരുതി ഈ കൃതികൾ ഉത്തമങ്ങളല്ല എന്നു പറയുവാൻ നമുക്കു സാധിക്കുമോ? ഇതൊന്നും ആത്യന്തികമായിട്ട് എനിക്ക് കണ്ടു പിടിക്കുവാൻ കഴിഞ്ഞ ഒരു സത്യം ഞാൻ നിങ്ങളുടെ മുമ്പാകെ വെയ്ക്കുകയല്ല; എനിക്കു തോന്നിയിട്ടുള്ള ചില ചോദ്യങ്ങൾ, ഉന്നയിക്കയും ഉറക്കെ നിങ്ങളോടൊപ്പം ചിന്തിക്കുവാൻ ശ്രമിക്കുകയും ചെയ്യുകയാണ്. ഇമ്മാതിരി പ്രശ്നങ്ങളെപ്പററി നമ്മൾ ചർച്ച് ചെയ്യുമ്പോൾ അതിലാളിത്യമെന്നുള്ള ദോഷം നമുക്കു വന്നുപെടുവാൻ പാടില്ല. കാരണം നാമഭിമുഖീകരിക്കുന്ന പ്രശ്നങ്ങൾ അത്യന്തം സങ്കീർണ്ണങ്ങളാണ്; പല പല വശങ്ങളുള്ള കാര്യങ്ങളാണ്. അതിലാളിത്യത്തോടു കൂടി, ഈശ്വരവിശ്വാസമുണ്ടെങ്കിൽ നമുക്ക് ഇതിനു് പരിഹാരം കാണുവാൻ സാധിക്കും എന്നു പറയുന്നത് ശരിയാണെങ്കിൽകൂടി അതിനപ്പുറത്തേയ്ക്ക് കടന്ന് ഉണ്ടെങ്കിലെന്ന് പറയുമ്പോൾ എങ്ങനെ ഏതു വിധത്തിൽ എവിടുന്ന് ഏതെല്ലാം രീതിയിൽ എന്തെല്ലാം തടസ്സങ്ങൾ ഇങ്ങനെയുള്ള പല കാര്യങ്ങൾ വരുന്നു. അപ്പോൾ സാഹിത്യകാരനു് മൂല്യസംസ്ഥാപനത്തിൽ ഉള്ള കർത്തവ്യം എന്നുള്ള വിഷയത്തിൽ ഈ വശങ്ങളെല്ലാം നാം ആലോചിക്കണം.

നമ്മളെന്താണുദ്ദേശിക്കുന്നത് ? സർഗ്ഗാത്മക സാഹിത്യകാരൻ പ്രബോധനാത്മകസാഹിത്യകാരനായിത്തീരണം എന്നാണോ? അതോ സർഗ്ഗാത്മകസാഹിത്യകാരൻേറയും പ്രബോധനാത്മകസാഹിത്യകാരൻേറയും പ്രവർത്തനങ്ങൾ നമുക്ക് ആവശ്യമാണ് എന്നാണോ? മൂല്യസംസ്ഥാപനം എന്നു പറയുമ്പോഴും സത്യം ശിവം സുന്ദരം ഇങ്ങനെ മൂല്യസംസ്ഥാപനത്തിൻെറ പല വശങ്ങളുണ്ട്. സർഗ്ഗാത്മക സാഹിത്യമെന്നു പറയുന്നതുതന്നെ അടിസ്ഥാനപരമായ ഒരു മൂല്യത്തിൽ അധിഷ്ഠിതമായിട്ടുള്ള ഒന്നല്ലേ? എന്നുവെച്ചാൽ സാഹിത്യാസ്വാദനം എന്നു പറയുന്നതുതന്നെ അടിസ്ഥാനപരമായ ഒരു മൂല്യമായിട്ടു നമുക്ക് അംഗീകരിച്ചുകൂടെ? സർഗ്ഗാത്മകകൃതിയുടെ ഉള്ളടക്കത്തിലുള്ള നൈതികമൂല്യങ്ങളെപ്പററിയല്ല ഞാനിവിടെ പറയുന്നത്. സാഹിത്യാസ്വാദനം എന്നു പറയുന്നത് ബ്രഹ്മാനന്ദത്തിനു നേരെ താഴത്തെ പടിയിലുള്ള ഒരനുഭൂതിയാണ് എന്നും മററും നമ്മൾ പറയുന്ന അവസരത്തിൽ ഉത്തമസാഹിത്യത്തെയാണ് നാം ഉദ്ദേശിക്കുന്നത്. എങ്കിൽകൂടി വ്യക്തിഗതമായിട്ടുള്ള സ്വാർത്ഥചിന്തകളിൽനിന്നും വിമുക്തനായി ഏതാനും നിമിഷങ്ങളിലേയ്ക്കെങ്കിലും നിഷ്കാമമായിട്ടുള്ള ഒരു മനോഭാവത്തെ ഉണ്ടാക്കിത്തീർക്കുവാൻ സാധിക്കുന്ന തരത്തിലുള്ള മററു കലകൾക്ക് സമാനമായിട്ടുള്ള സർഗ്ഗാത്മകസാഹിത്യം അതിൽത്തന്നെ ഒരു മൂല്യമല്ലേ? നൈതികമൂല്യങ്ങളുമായി ബന്ധപ്പെടുത്താതെതന്നെ നമുക്കു ജീവിതത്തിൽ അനുപേക്ഷണീയമായിട്ടുള്ള ഒരു മൂല്യമായി അതിനെ പരിഗണിച്ചുകൂടെ എന്നുള്ള പ്രശ്നം അവശേഷിക്കുന്നു. ഉദാഹരണമായിട്ട്, ഞാൻ ഈ പ്രപഞ്ചജീവിതത്തെ അഗാധമായിട്ടു സ്നേഹിക്കുന്ന ഒരാളാണ്. ധനധാന്യസസ്യഭരിതമായിട്ടുള്ള ശ്യാമളകോമളമായിട്ടുള്ള ഈ പ്രപഞ്ചത്തെയും കാമക്രോധമോഹലോഭമദമാത്സര്യാദികളിൽപ്പെട്ട് നട്ടം തിരിയുന്നവരാണെങ്കിലും സ്നേഹിക്കുവാനും സഹകരിക്കുവാനും സാഹസബുദ്ധി കാണിക്കുവാനും കഴിവുള്ള മനു

ഷ്യരെയും അഗാധമായിട്ട സ്നേഹിക്കുന്ന ഒരുവനാണ്. അവബോധത്തിന്റെ അല്ലെങ്കിൽ ചേതനയുടെ ഏതു പ്രകടനവും ഏതാവിഷ്കരണവും പവിത്രമാണ് എന്നു പറഞ്ഞ ആൽബർ കമ്യൂവിനോട് യോജിക്കുന്ന ഒരാളാണ്. ഈ ജീവിതത്തിലുള്ള എന്തും സ്വീകരിക്കുക, നിരസിക്കുന്നതിനേക്കാൾ കൂടുതൽ സ്വീകരിക്കുക എന്നുള്ള ആ ഒരു മനോഭാവത്തോടുകൂടിയിട്ടുള്ള ഒരാളാണ്. അങ്ങനെയുള്ള ഞാൻ വെണ്ണിക്കുളം ഗോപാലക്കുറുപ്പിന്റെ ഒരു കേരളഗാനം പോലെയുള്ള കേരളത്തിലെ പ്രകൃതിസൗന്ദര്യത്തെ വർണ്ണിക്കുന്ന ഒരു ചെറിയ കവിത വായിക്കുന്ന അവസരത്തിൽ അതിൽ പ്രത്യേകമായിട്ടുള്ള നൈതികമൂല്യങ്ങൾ ഒന്നുംതന്നെയില്ലെങ്കിൽപ്പോലും അതിൽനിന്നെനിക്കു ലഭിക്കുന്ന വ്യക്തിനിരപേക്ഷമായിട്ടുള്ള ആ ആനന്ദത്തെ പരമാനന്ദമെന്നു നമ്മൾ പറയുന്നതിന്റെ ഒരു കണിക എന്നുള്ള നിലയിൽ ഒരു പ്രത്യേകമായ മൂല്യമായി നമുക്കംഗീകരിച്ചുകൂടെ ? എന്ന് എനിയ്ക്കെപ്പോഴും തോന്നിയിട്ടുണ്ട്.

പ്രേമഗാനങ്ങളെപ്പററി ആലോചിച്ചു നോക്കുക. തന്റെ സ്വന്തം സംവൃതമായിട്ടുള്ള ഒരു അഹത്തിലേയ്ക്കു പ്രവേശിക്കുവാനുള്ള ഒരു ആഗ്രഹമെന്നുള്ള നിലയിൽ പ്രേമഗാനങ്ങൾക്ക് ഒരു പ്രത്യേകതരത്തിലുള്ള മൂല്യമില്ല. ഭാവനാത്മകമായ സഹാനുഭൂതിയോടുകൂടി മററൊരു വ്യക്തിത്വത്തിലേയ്ക്കു പ്രവേശിക്കുവാനുള്ള ഒരു ത്വരയുടെ, ഒരു അഭിവാഞ്ഛയുടെ, പ്രകടനമെന്നുള്ള നിലയിൽ അതിനു് ഒരു മൂല്യമുണ്ടു് എന്നു ഞാൻ വിചാരിക്കുന്നു. അപ്പോൾ സാഹിത്യമെന്നു പറയുന്നതിനു് ആ തരത്തിലുള്ള, ഭാവനാത്മകമായ സഹാനുഭൂതി നമ്മളിൽ വളർത്തുന്ന തരത്തിലുള്ള, ഒരു മൂല്യമുണ്ട്. പക്ഷേ ഇങ്ങനെയുള്ള ഭാവനാത്മകമായ സഹാനുഭൂതിയുണർത്തുന്ന സൗന്ദര്യബോധം എന്നു പറയുന്നതു് ആത്യന്തികമായ തരത്തിൽ, മാനുഷികമൂല്യങ്ങളുടെ തലത്തിൽ, അവസാനത്തേതാണ് എന്നു എനിക്കു് ഒരിയ്ക്കലും തോന്നിയിട്ടില്ല. ഇതൊരു മൂല്യമാണ്. ഇതിനു കുറെയൊക്കെ നമ്മുടെ മൂല്യശ്രേണികൾക്കുള്ളിൽ ആഭ്യന്തരമായിട്ടുള്ള ഒരു സ്ഥാനമുണ്ട് എന്നുമാത്രമേ ഞാൻ പറഞ്ഞുള്ളു. ഇതിനും അപ്പുറത്തുള്ള സത്യത്തിലധിഷ്ഠിതമായിട്ടുള്ള അദ്വൈതഭാവനയോടുകൂടിയല്ല, കുറച്ചു കൂടി താഴത്തെ തലത്തിൽനിന്നാണ് ഞാൻ സംസാരിക്കുന്നതു്. സത്യത്തിൽ അധിഷ്ഠിതമായിട്ടുള്ള, നന്മയിൽ അധിഷ്ഠിതമായിട്ടുള്ള, നമ്മുടെ മൂല്യബോധം എന്നു പറയുന്നതു് ഇതിനേക്കാൾ ഉയർന്ന നിലയിൽ നില്ക്കേണ്ട ഒന്നാണ്. അപ്പോൾ മനുഷ്യജീവിതത്തിന്റെ അനുഭവങ്ങളെ പുനഃസൃഷ്ടി ചെയ്യുന്ന സാഹിത്യകാരൻ ദർശനനിഷ്ഠയും ശില്പനിഷ്ഠയും സമഞ്ജസമായി സമ്മേളിപ്പിച്ച് സൃഷ്ടിച്ചെടുക്കുന്ന കൃതികളിൽ ധർമ്മാധർമ്മവിവേചനത്തിന്റെ പ്രതിഫലനം ഉണ്ടാകുമെന്നുള്ളതു നിശ്ചയമാണ്; അതു് ഉത്തമസാഹിത്യവുമാണ്. കാരണം ഉത്തമമായിട്ടുള്ള ഒരു സാഹിത്യകൃതി പല നിലകളുള്ള ഒരു കെട്ടിടംപോലെയാണ്. അവസാനത്തെ നിലയിൽ ഇന്ദ്രിയഗോചരമായിട്ടുള്ള അനുഭവങ്ങൾ, പിന്നത്തെ നിലയിൽ ഹൃദയഗോചരമായിട്ടുള്ള അനുഭവങ്ങൾ, പിന്നത്തെ നിലയിൽ ബുദ്ധിഗോചരമായിട്ടുള്ള അനുഭവങ്ങൾ, പിന്നത്തെ നിലയിൽ ദർശനംചെയ്യുവാൻ സാധിക്കുന്ന തരത്തിലുള്ള അനുഭവങ്ങൾ. ഇങ്ങനെയുള്ള പല നിലകളോടുകൂടിയ ഒരു കെട്ടിടത്തോട് ഉത്തമസാഹിത്യത്തെ നമുക്കു വേണമെങ്കിൽ ഉപമിക്കാം.

ഈ തരത്തിലുള്ള ഒരു മൂല്യബോധമുള്ള മനസ്സിൽനിന്നു് ഉദ്ഭവിക്കുന്ന ഒരു ജീവിതദർശനം, തികച്ചും വ്യക്തിനിഷ്ഠമായിട്ടുള്ള ഒരു ജീവിതദർശനം, നമ്മുടെ മുമ്പാകെ വെയ്ക്കുകയാണ് ഒരു സർഗ്ഗാത്മകസാഹിത്യകാരൻ ചെയ്യുന്നതു്. ജീവിതത്തിന്റെ ധർമ്മസങ്കടങ്ങളേയും ജീവിതത്തിന്റെ ദുഃഖഭാവങ്ങളേയും ജീവിതത്തിലെ അടിസ്ഥാനപരമായിട്ടുള്ള സംഘർഷങ്ങളേയും ആകർഷിക്കുവാൻ കഴിയാത്ത ഒരു സർഗ്ഗാത്മകസാഹിത്യകാരൻ ഉത്തമനായ ഒരു സർഗ്ഗാത്മകസാഹിത്യകാരനാണ് എന്ന് ഒരിക്കലും നമുക്കു പറയുവാൻ സാധ്യമല്ല. അതേ അവസരത്തിൽ തന്നെ ഇങ്ങനെയുള്ള ഈ ധർമ്മസങ്കടങ്ങളേയും സംഘർഷങ്ങളേയും ആത്മഗൗരവത്തോടുകൂടി ആവിഷ്കരിക്കുന്ന ഒരു സാഹിത്യകാരൻ ഇവയ്ക്കുള്ള പരിഹാരം വളരെ വ്യക്തമായിട്ടുള്ള രീതിയിൽ നമ്മുടെ മുമ്പിൽ വെയ്ക്കണം എന്നുകൂടി നമ്മൾ ശഠിക്കുകയാണെങ്കിൽ അതൊരുകാലത്തും നമ്മൾക്ക് അംഗീകരിക്കുവാൻ സാധിക്കുമെന്ന് എനിക്കു തോന്നിയിട്ടില്ല. ആദ്ധ്യാ

ത്മികമൂല്യങ്ങളെപ്പററിയും നൈതികമൂല്യങ്ങളെപ്പററിയും എല്ലാം നാം ഊന്നിപ്പറയുന്ന അവസരങ്ങളിൽത്തന്നെ ഈ മൂല്യങ്ങൾ നമ്മുടെ ചുററുപാടുമുള്ള ജീവിതത്തിൽ എപ്രകാരം പ്രായോഗികമായി പ്രസരിക്കുന്നു എന്നുള്ള കാര്യംകൂടി അന്തർഭവിച്ചിട്ടുണ്ട് എന്നു നാം മനസ്സിലാക്കണം.

സോഷ്യലിസം അല്ലെങ്കിൽ ജനാധിപത്യം എന്നെല്ലാം പറയുന്ന ആശയസംഹിതകളിലും ആദ്ധ്യാത്മികമായിട്ടുള്ള ചില തത്വങ്ങൾ അന്തർഭവിച്ചിട്ടുണ്ട്. കാരണം ഈ മൂല്യബോധം എന്നു പറയുന്നതു രണ്ടു തരത്തിലുണ്ട്: ഒന്ന് ഒരു രാജ്യത്തുള്ള ഏററവും ധൈഷണികമായി ഉച്ചകോടിയിൽപ്പെട്ട ആളുകൾക്കു മാത്രമുള്ള ഒരു മൂല്യബോധം. രണ്ടാമതു ബഹുജനസാമാന്യത്തിൽ പ്രസരിക്കുന്ന മൂല്യബോധം. അതായതു് ഇൻഡ്യയുടെ സാംസ്കാരികവും ആദ്ധ്യാത്മികവുമായ പാരമ്പര്യത്തെപ്പററി നമ്മൾ പറയുന്നു. അതു സാംസ്കാരികമായി ഉച്ചശ്രേണിയിൽപെട്ട ചിലയാളുകളിൽ മാത്രമുള്ള ഒരു മൂല്യബോധമാണ്. അതു് ഉത്തമമാണ്. പക്ഷേ അതേസമയത്തുതന്നെ സാംസ്കാരികമായ നിലവാരമെന്നു പറയുന്നതിനു മറെറാരു വശംകൂടിയുണ്ട്. അപ്പോൾ നമ്മൾ ആദ്ധ്യാത്മികമായിട്ടുള്ള മൂല്യങ്ങളേയും അതുപോലെതന്നെ നൈതികമൂല്യങ്ങളേയും അളക്കുന്ന അവസരത്തിൽ അവയുടെ പ്രായോഗികമായിട്ടുള്ള തലത്തിലുള്ള ഇത്തരം ചില വശങ്ങളെപ്പററിക്കൂടി ആലോചിക്കേണ്ടതുണ്ട്. കാരണം സർഗ്ഗാത്മകസാഹിത്യകാരൻ ഈ മൂല്യങ്ങൾ ജീവിതത്തിൽ എങ്ങനെ അന്തർഹിതങ്ങളായിരിക്കുന്നു എന്ന് അന്വേഷിക്കുന്ന ഒരുത്തനാണ്. അവൻ താത്വികമായിട്ട് ബുദ്ധിപരമായിട്ട് അമൂർത്തങ്ങളായിട്ടുള്ള മൂല്യങ്ങളെ അന്വേഷിച്ചുപോകുന്ന ഒരുവനല്ല. തന്റെ ചുററുപാടും കാണുന്ന ജീവിതത്തിൽ മൂർത്തമായിട്ട് ഈ മൂല്യങ്ങളുടെ സാന്നിദ്ധ്യം അല്ലെങ്കിൽ അസാന്നിദ്ധ്യം എങ്ങനെയാണ് കാണുന്നതു് എന്നുള്ളതു പരോക്ഷമായിട്ടു സൂചിപ്പിക്കുന്ന ഒരുവൻമാത്രമാണ്.

കൂടുതൽ സൂക്ഷ്മതരമായിട്ടുള്ള ആന്തരികമായിട്ടുള്ള ഒരു പരിണാമപ്രക്രിയയെ സഹായിക്കുന്നതരത്തിലുള്ള അന്തർവാഹിനിയായി അടിയൊഴുക്കായിട്ടുള്ള ഒരു ധാരമാത്രമേ സർഗ്ഗാത്മകസാഹിത്യകാരനു പ്രസരിപ്പിക്കുവാൻ സാധിക്കുകയുള്ളു. അങ്ങനെ പ്രസരിപ്പിക്കുന്ന അവസരത്തിൽ മൂല്യബോധം എന്നു പറയുന്നതു വളരെ വിശാലമായിട്ടുള്ള ഒരർത്ഥത്തിൽത്തന്നെ നാം എടുക്കുകയും വേണം. ആധിപത്യോന്മുഖമായിട്ടുള്ള എല്ലാ വാസനകൾക്കും എതിരായിട്ടുള്ളതും സൃഷ്ട്യുന്മുഖമായ എല്ലാ വാസനകൾക്കും അനുകൂലമായിട്ടുള്ളതുമായ ഒരു മനോഭാവം. അങ്ങനെയുള്ള വിശാലമായിട്ടുള്ള ഒരർത്ഥത്തിൽ എടുത്താൽമാത്രമേ നമുക്ക് ഈ മൂല്യബോധത്തിന്റെ അടിസ്ഥാനത്തിൽ സർഗ്ഗാത്മകസാഹിത്യകാരനെ ശരിയായി മനസ്സിലാക്കുവാൻ സാധിക്കുകയുള്ളു. അങ്ങനെയുള്ള സർഗ്ഗാത്മകസാഹിത്യത്തിനു വളരെ വിശാലമായിട്ടുള്ള അർത്ഥത്തിൽ മൂല്യസംസ്ഥാപനത്തിൽ വലിയ സംഭാവന നൽകുവാനുള്ള കഴിവുണ്ട്. ഇതു വാസ്തവത്തിൽ സാഹിത്യകാരന്മാർ പറയുന്നതുപോലെയുള്ള ഒരു കാര്യമല്ല. എന്റെ തൂലികയ്ക്കു പടവാളിനേക്കാൾ ശക്തിയുണ്ട് എന്നു പറയുന്ന സാഹിത്യകാരന്മാരെ ഞാൻ കണ്ടിട്ടുണ്ട്. അങ്ങനെ പറയുന്ന പലരും ആ തൂലികയെ പടവാളാക്കിയിട്ടുള്ളതായി എനിക്കു തോന്നിയിട്ടില്ല. വാസ്തവത്തിൽ തൂലികയെ പടവാളാക്കാൻ സാധിക്കുമോ? ചന്ദനത്തടികൊണ്ടു വല്ലവരും കെട്ടിടം വെയ്ക്കാറുണ്ടോ? അതിന്നു വീട്ടിയോ, തേക്കോ ഒക്കെത്തന്നെ വേണം. തൂലികയ്ക്കു തൂലികയുടെ സ്ഥാനമുണ്ട്; വാളിനു വാളിന്റെ സ്ഥാനമുണ്ട്. അപ്പോൾ അങ്ങനെ വലിയ ഊററംകൊള്ളേണ്ടതായ ആവശ്യം ഉണ്ടെന്നു തോന്നുന്നില്ല.

വോൾട്ടയറും, റൂസോവും സർഗ്ഗാത്മകസാഹിത്യകാരന്മാരായിരുന്നു. പ്രബോധനാത്മകസാഹിത്യകാരന്മാരെന്ന നിലയിൽത്തന്നെ അവർക്കു ഫ്രഞ്ചുവിപ്ലവത്തിലുണ്ടായിരുന്ന സ്ഥാനം എത്രമാത്രമുണ്ടായിരുന്നു? ഈ മൂല്യങ്ങളുടെ മാററമെന്നു പറയുന്നതു് എത്രയോ തരത്തിൽപ്പെട്ട ശക്തികളുടെ ഏകോപിച്ചുള്ള പ്രവർത്തനത്തിന്റെ ഫലമായിട്ടാണ് വരുന്നതു്. അതു ഭൗതികമാകാം ആന്തരികമാകാം. വാസ്തവത്തിൽ ഭൗതികമെന്നും ആന്തരികമെന്നും പറയാതെ ഇതു രണ്ടും തമ്മിൽ യോജിക്കുന്ന ഒരു സമഗ്രമാനവബോധത്തോടുകൂടി, ഇവയെ നോക്കിക്കാണുന്ന അവസരത്തിൽ ഇങ്ങനെയുള്ള എത്രയോ സങ്കീർണ്ണങ്ങ

ളായിട്ടുള്ള ശക്തികളുടെ പ്രവർത്തനവും പ്രതിപ്രവർത്തനവും മൂലമുണ്ടാകുന്ന മൂല്യങ്ങളുടെ മാററത്തിൽ വിജ്ഞാനപ്രദമായിട്ടുള്ള സ്ഥാനം ഉണ്ടാകുവാൻ ചിലപ്പോഠം വിഷമമാണ്. പക്ഷേ വിശാലമായിട്ടുള്ള അർത്ഥത്തിൽ ഈ സാഹിത്യം അനപേക്ഷണീയമാണ്. ഗീതയെപ്പോലെ രാമായണം പ്രത്യക്ഷമായിട്ട് ഈ കാര്യത്തിൽ പ്രയോജനം ചെയ്തിട്ടുണ്ട് എന്നു ഞാൻ കരുതുന്നില്ല. പക്ഷേ രാമായണമില്ലാത്ത ഒരു ജീവിതം—അതു നിശ്ചയമായും അപൂർണ്ണമാണ്. കാരണം അതു സൗന്ദര്യബോധമെന്നു പറയുന്ന ആ മൂല്യത്തിനു മറെറാരർത്ഥംകൂടി നമുക്കു നല്കുന്നു. ജീവിതത്തെ കൂടുതൽ സമ്പന്നമാക്കുന്നു, ജീവിതത്തെ കൂടുതൽ സമൃദ്ധമാക്കുന്നു. ഏകമുഖമെന്നു നാം കരുതുന്ന അതിലാളിത്യംമൂലം ഏകമുഖമെന്നു നാം വ്യാഖ്യാനിക്കുന്ന ബഹുമുഖമായിട്ടുള്ള ജീവിതത്തെ അതിന്റെ സർവ്വവിധമായ വ്യാമിശ്രങ്ങളായ സങ്കീർണ്ണതകളോടുംകൂടി അംഗീകരിക്കുന്നതിൽനിന്നും നമ്മളെ വിനിവർത്തിപ്പിക്കുകയാണ് ചെയ്യുന്നതു്. ജീവിതത്തെ താത്ത്വികമായി അഭിമുഖീകരിക്കുന്നതിൽ അതു നമുക്കു വലിയ സഹായം നൽകുന്നുണ്ട്. അങ്ങനെ പ്രബോധനാത്മകസാഹിത്യകാരനും സർഗ്ഗാത്മകസാഹിത്യകാരനും മൂല്യസംസ്ഥാപനത്തിൽ അവരവരുടെതായ പങ്ക്, വിഭിന്നമായ നിലയിലാണെങ്കിലും വഹിക്കുവാനുണ്ട്.

---

# ഉണ്ണിത്തിരുവുടൽ

**വള്ളത്തോൾ**

**(25 വർഷങ്ങഠംക്കു മുമ്പ് പ്രബുദ്ധകേരളത്തിൽ പ്രസിദ്ധപ്പെടുത്തിയ ഒരു കവിത.)**

വാല്യള്ളാക്കണ്ണെഴുത്തും, വളർമുടിയിൽ മയിൽപ്പീലിയും, പൊൽച്ചിലങ്ക–
ക്കാലും, കാശ്മീരനെററിത്തിലകവു, മരയിൽക്കിങ്ങിണിത്തങ്കനൂലും,
പാലും നെയ്യും കവർന്നീടിന കരതളിരിൽ കാലിമേയ്ക്കുന്ന കുഞ്ഞി–
ക്കോലും കോല്യന്നൊരുണ്ണിത്തിരുവുടലകമേ കാണുമാറാകണം മേ. 1

ദേവകിന്നരമുഖക്കൊരീശ്വരൻ
ദേവകിക്കൊരു മണിക്കിടാവവൻ,
താവകസ്മൃതിയിൽ വാഴ്ക ചിത്തമേ,
സേവകക്കൊരു സുരദ്രുവാമവൻ. 2

തീയാശു തിന്നു, മചലം കുടയാക്കു, മായർ–
ത്തായാക്കു പുഞ്ചിരി കൊടുത്തഥ വെണ്ണ വാങ്ങും–
മായാകുമാരനൊരുവന്റെയിവണ്ണമുള്ള
തായാട്ടു കണ്ടു കുളിർകൊള്ളുക നീ മനസ്സേ. 3

കായാധവപ്രിയ, ഹരേ, കരളല്ലൽകൊണ്ടു
കായാതെ കാൽക്ഷണവുമില്ലടിയത്തിനെന്നായ്;
കായാവുതൻ പുതുമലർക്കല കൈതൊഴും നിൻ–
കായാഭയോം യമുനയൊന്നൊഴുകട്ടെയെന്നിൽ. 4

വലയാം വിഷയേച്ഛയിൽ ചിരം വലനം ചെയ്തവലംബമററു ഞാൻ
വലയാനിടയാക്കിടാതെ, നീ, വലജിത്സോദര, മുക്തി നൽക മേ. 5

---

# മതമേതായാലും മനുഷ്യൻ നന്നായാൽ മതി

കേരളത്തിൽ സാമുദായികമായും സാംസ്കാരികമായും ആദ്ധ്യാത്മികമായുമുള്ള ഒരു നവോത്ഥാനത്തിന്ന് നേതൃത്വം നൽകിയ ശ്രീനാരായണഗുരുദേവന്റെ സുപ്രധാനമായ ഒരു ഉപദേശമാണ് ഇതു്. ഇതിന്ന് പലരും പലവിധത്തിലും വ്യാഖ്യാനം നല്കുന്നുണ്ട്. മതത്തെച്ചൊല്ലിയുള്ള കലഹങ്ങളും വാദപ്രതിവാദങ്ങളുമെല്ലാം അവസാനിപ്പിച്ച് മത തത്ത്വങ്ങളനുസരിച്ച് നല്ല ഒരു ജീവിതം നയിക്കുവാൻ ശ്രമിക്കുകയാണ് വേണ്ടതു് എന്നു വ്യാഖ്യാനിക്കുന്ന ആസ്തികന്മാരും, മതം മനുഷ്യനെ ഭിന്നിപ്പിക്കുകയും നശിപ്പിക്കുകയുമാണ് ചെയ്തിട്ടുള്ളതു്; അതുകൊണ്ട് അധഃപതനകാരണമായ മതത്തെ തീരെ അവഗണിക്കുകയും നിരാകരിക്കുകയും ചെയ്ത് സ്വയം നന്നാകുവാൻ ശ്രമിച്ചാൽ മതി എന്നു വ്യാഖ്യാനിക്കുന്ന യുക്തിവാദികളും സ്വാഭിപ്രായസ്ഥാപനത്തിന്ന് ഈ മഹാവാക്യത്തെ സ്വീകരിക്കാറുണ്ട്. ഉപനിഷത്തുകളുടെയും ഗീതയുടെയും വ്യാഖ്യാനത്തിൽപോലും അന്യോന്യവിരുദ്ധങ്ങളായ അഭിപ്രായങ്ങൾ പ്രകടിപ്പിക്കുമ്പോൾ ഇതിൽ ആശ്ചര്യപ്പെടുവാനില്ല. എന്നാൽ മഹാത്മാക്കളുടെ ഉപദേശങ്ങളെ വ്യാഖ്യാനിക്കുമ്പോൾ അവരുടെ ജീവിതത്തെയും, മറ്റുള്ള ഉപദേശങ്ങളെയും സ്ഥലകാലങ്ങളെയുമെല്ലാം കണക്കിലെടുക്കേണ്ടതുണ്ട്. സാധനാനുഷ്ഠാനംകൊണ്ട് സത്യസാക്ഷാത്കാരം നേടിയതിന്നുശേഷവും, അദ്വൈതത്തിന്റെ പ്രവാചകനായിരുന്നിട്ടും, അന്ധവിശ്വാസങ്ങളോടും അനാചാരങ്ങളോടും സന്ധിയില്ലാസമരം പ്രഖ്യാപിച്ച ആ വിപ്ലവകാരി ക്ഷേത്രാരാധന തുടങ്ങിയ മതാചരണങ്ങളെ പ്രോത്സാഹിപ്പിച്ചിരുന്നു എന്നതോർക്കുമ്പോൾ പലരും അതു് ഒരു വിരോധാഭാസമായി കണ്ട് പകച്ചുനില്ക്കുന്നു. മനുഷ്യൻ നന്നാവുക എന്നതുകൊണ്ട് തീർച്ചയായും ശാരീരികമായി നന്നാവുക എന്നല്ല മാനസികമായി നന്നാവുക അതായതു് മനുഷ്യൻ സദാചാരപരനാകുക എന്നതായിരിക്കണം അദ്ദേഹം ഉദ്ദേശിച്ചിരിക്കുക. കാരണം രാഗം, ദ്വേഷം, കാമം, ക്രോധം മുതലായ മനോമാലിന്യങ്ങളെല്ലാം നീങ്ങി സദാചാരതത്പരനായ ഒരുവനെയാണല്ലൊ നല്ല മനുഷ്യനെന്നു പറയാറുള്ളതു്. മതമേതായാലും എന്നതിൽ മതാചരണങ്ങളിൽ ശ്രദ്ധിക്കേണ്ടതില്ല എന്ന ഒരു ധ്വനിയല്ലേ ഉള്ളതു്എന്നാണ് ചിലരുടെ സംശയം. അപ്പോൾ മതാചരണവും സദാചാരപരത്വവും തമ്മിൽ ബന്ധപ്പെടുത്തേണ്ടതില്ല എന്നല്ലേ അദ്ദേഹം അഭിപ്രായപ്പെടുന്നതു് ? മതവും മനുഷ്യൻ നന്നാവലും തമ്മിൽ വല്ല ബന്ധവുമുണ്ടോ എന്നതു മറെറാരു പ്രശ്നം. മതവിശ്വാസികളും മതവിദ്വേഷികളും തമ്മിലുള്ള ഈ അഭിപ്രായവ്യത്യാസത്തെപ്പററിയുള്ള ചില പണ്ഡിതന്മാരുടെ ചിന്തകളാണ് അടുത്ത പേജുകളിൽ വായിക്കുവാൻ പോകുന്നതു്.

പത്രാധിപർ.

# മതവും സദാചാരവ്യവസ്ഥയും

വിൽ ഡ്യൂറാൻറ്

''സമൂഹത്തിന്നാകമാനം ഒരു ധാർമ്മികപുനരുദ്ധാരണം, സദാചാരജീവിതത്തിന്ന് ഒരു അടിത്തറ, ഒരു അവലംബം, അന്വേഷിച്ചു കണ്ടെത്തുകയാണ് ഇന്ന് നമ്മെ അഭിമുഖീകരിക്കുന്ന ഏററവും മഹത്തായ പ്രശ്നം.''

[വിൽ ഡ്യൂറാൻറ് ഒരു റോമൻ കത്തോലിക്കനായിട്ടാണ് ജീവിതം ആരംഭിച്ചതു്. വിദ്യാഭ്യാസത്തിന്നു ശേഷം ഒരു സെമിനാരിയിൽ അദ്ദേഹം കുറച്ചു കാലം താമസിക്കുകയും പഠിക്കുകയുമുണ്ടായി. എന്നാൽ ഏതാണ്ട് 25 വയസ്സായപ്പോഴത്തന്നെ അദ്ദേഹം സെമിനാരി വിടുകയും പള്ളിയെത്തന്നെ ഉപേക്ഷിക്കുകയും ചെയ്തു. അങ്ങനെ മതത്തിന്റെ ചട്ടക്കൂട്ടിനകത്തല്ലാതെ വളർന്നുവന്ന അദ്ദേഹത്തിന്ന് ഈ നവംബർമാസത്തിൽ 90 വയസ്സ് തികയുകയാണ്. 77 വയസ്സായിട്ടുള്ള ഏറിയൽ ഡ്യൂറാൻറാണ് അദ്ദേഹത്തിന്റെ പത്നി. ഈ ദമ്പതികളുമായി നടത്തിയ അഭിമുഖസംഭാഷണത്തിൽനിന്ന് ഒരു ഭാഗമാണ് ഇവിടെ ഉദ്ധരിക്കുന്നതു്. തത്വശാസ്ത്രത്തിലും ചരിത്രത്തിലും ഏററവും പ്രധാനങ്ങളും പ്രസിദ്ധങ്ങളുമായ ഗ്രന്ഥങ്ങളുടെ കർത്താവാണ് വിൽ ഡ്യൂറാൻറ്.]

ചോദ്യം: മനുഷ്യസമുദായത്തിന്ന് അതിന്റെ സദാചാരപരമായ ജീവിതത്തിന്ന് ഒരു അവലംബം ആവശ്യമാണോ? ആണെങ്കിൽ അതു് എന്തായിരിക്കണം?

'അതൊരു വിഷമം പിടിച്ച പ്രശ്നമാണ്,' വിൽ ഡ്യൂറാൻറ് ഗൗരവം നിറഞ്ഞ മൃദുസ്വരത്തിൽ പറവാൻ തുടങ്ങി. 'ചുരുക്കം ചില തത്വചിന്തകന്മാരൊഴികെ മററാരും ഇക്കാര്യത്തിൽ എന്റെ അഭിപ്രായത്തോടു യോജിപ്പുള്ളവരായി കാണുന്നില്ല. ഏറിയൽ ഇപ്പോൾ ഏതാണ്ട് യോജിച്ചുതുടങ്ങിയിട്ടുണ്ട്. ഞങ്ങൾ തമ്മിൽ വളരെക്കാലമായി നടക്കുന്ന ഒരു വാദമാണ്, സദാചാരത്തിന്ന് മതവിശ്വാസം അത്യന്താപേക്ഷിതമാണോ? ഈശ്വരവിശ്വാസംകൊണ്ടു പുഷ്ടമാകാത്ത ഒരു സദാചാരസംഹിത സാധാരണക്കാരനെ സംബന്ധിച്ച് ഫലപ്രദമാണോ? എന്നുള്ളതു്

'ഫ്രഞ്ചുവിപ്ലവം മുതൽ നാം ഈ ആശയത്തെപ്പററി പരീക്ഷണം നടത്തിക്കൊണ്ടിരിക്കുകയാണ്. ഇന്ന് റഷ്യ അതു പരീക്ഷിച്ചുനോക്കുന്നു. ഇതു സംബന്ധിച്ച റഷ്യയിൽ നടക്കുന്നത്ര വിപുലമായ തോതിൽ ഒരു പരീക്ഷണം വേറെ എവിടെയും നടന്നിട്ടില്ല. കമ്യൂണിസത്തെക്കാൾ വലിയ ഒരു പരീക്ഷണമായിട്ടാണ് ഞാൻ അതിനെ കണക്കാക്കുന്നതു്. കാരണം, ഞാനറിഞ്ഞേടത്തോളമുള്ള ചരിത്രത്തിൽ, ഏതു കാലത്തും ഈശ്വരകല്പനയാണെന്ന വിശ്വാസത്താലാണ് സാധാരണ മനുഷ്യൻ സദാചാരനിയമങ്ങളെ സ്വീകരിച്ചിട്ടുള്ളതു്. കല്പനകൾ മോസസ്സ് പറഞ്ഞവയല്ല; ദൈവത്തിന്റെ അരുളപ്പാടുകളാണ്. രണ്ടും തമ്മിൽ വളരെ വ്യത്യാസമുണ്ട്.

'നശിച്ചുപോകുന്ന ഒരു മതത്തിന്നു പകരം മറെറാന്നു സ്വീകരിക്കുവാൻ സമുദായത്തിന്ന് ചുരുങ്ങിയതു് മൂന്നു നൂററാണ്ടുകൾ വേണം. ഉദാഹരണമായി, ക്രിസ്തുവിന്റെ ആവിർഭാവകാലത്തു് ഗ്രീക്കുമതം നഷ്ടപ്രായമായിരുന്നു. പകരം ഒന്നു സ്വീകരിക്കുവാൻ സമുദായം സന്നദ്ധവുമായിരുന്നു. എങ്കിലും മുന്നൂറുകൊല്ലം പിടിച്ചു കൊൺസ്റ്റാൻറൈൻ അതു സ്വീകരിക്കുവാൻ.'

'അതിന്ന് നല്ല ഒരു സംഘാടകൻ, നേതാവ്, ആവശ്യമാണ്'' എന്ന് മിസിസ് ഏറിയൽ ഡ്യൂറാൻറ് ഇടയ്ക്കു കയറിപ്പറഞ്ഞു.

'അതു വളരെ പ്രധാനമായ ഒരു സംഗതിയാണ്,' വിൽ ഡ്യൂറാൻറ് തുടർന്നു. 'കാരണം, ജനങ്ങളുടെ സദാചാരവ്യവസ്ഥകൾക്ക് ഒരു

പുതിയ അടിസ്ഥാനം, മതപരമായ പ്രചോദനം, വേണമെന്ന് അവർ കരുതി.'

ചോദ്യം: രാഷ്ട്രീയവും സാമുദായികവുമായ പരിതസ്ഥിതികൾ അതിന്നു പര്യാപ്തങ്ങളാവുകയില്ലേ ?

'സാധാരണക്കാരന് അതു പോരാ.' അദ്ദേഹം തുടർന്നു, 'സാധാരണക്കാരനോട് ഈശ്വരനില്ലെന്നു പറഞ്ഞാൽ അവൻെറ സദാചാരപരത ഛിന്നഭിന്നമായിപ്പോകും. നേരെമറിച്ച് എന്നെപ്പോലെയുള്ള ഒരാളാണെങ്കിൽ...ഞാൻ മതത്തെ ഉപേക്ഷിച്ചുവെങ്കിലും മതത്തോടൊപ്പം പഠിച്ചിട്ടുള്ള സദാചാരവ്യവസ്ഥകൾ ഞാൻ ഇപ്പോഴും അനുസരിക്കുന്നു. അതുകൊണ്ട് മതമില്ലെങ്കിലും സദാചാരപരനായിരിക്കുവാൻ എനിക്കു കഴിയുന്നു. എന്നാൽ അതു് ഒരു ഞാണിന്മേൽ കളിയാണ്.'

'പഴയ പഠിപ്പിൻെറ പരിമളമേററുകൊണ്ടാണ് ഇദ്ദേഹത്തിന്ന് ഇങ്ങനെ ജീവിക്കുവാൻ സാധിക്കുന്നതു്.' മിസിസ് ഏറിയൽ ഡൂറാൻറ് കൂട്ടിച്ചേർത്തു.

19-ാം നൂററാണ്ടിലെ രണ്ടു ചിന്തകന്മാരായ റെനാൻ, ടെയിൻ എന്നിവർ പരസ്പരം കൈമാറിയ സ്വാനുഭവക്കുറിപ്പുകൾ ഉദ്ധരിച്ചുകൊണ്ടാണ് വിൽ ഡൂറാൻറ് സംഭാഷണമവസാനിപ്പിച്ചതു്. 'ഏതാണ്ട് 1860-ൽ റെനാൻ ടെയിനിന്ന് ഇങ്ങനെ എഴുതി: ''നിങ്ങളും ഞാനും ഒരു നിഴലിലാണ് ജീവിക്കുന്നതു്. നിങ്ങളൊരു മാന്യൻ, ഞാനും ഒരു മാന്യൻ. എന്തുകൊണ്ടെന്നാൽ, ക്രൈസ്തവമതവിശ്വാസത്തോടൊപ്പം നാം ഉൾക്കൊണ്ട ക്രൈസ്തവസദാചാരനിയമങ്ങൾ അനുസരിച്ചാണ് നാം പ്രവർത്തിക്കുന്നതു്. മതവിശ്വാസം നമുക്കു നഷ്ടപ്പെട്ടുവെങ്കിലും അതിൻെറ നിഴൽ നാം വിട്ടിട്ടില്ല. ആ നിഴലാണ് സദാചാരം.

എന്നാൽ നമ്മുടെ സന്താനപരമ്പരകൾക്ക് എന്തു സംഭവിക്കുമോ ആവോ? നഷ്ടപ്പെട്ട ആ വിശ്വാസത്തിൻെറ നിഴലിൽ നാം ജീവിക്കുന്നു. പക്ഷെ, ആ വിശ്വാസം നമ്മുടെ കുട്ടികൾക്കു നാം പകർന്നുകൊടുക്കുന്നില്ല. മതവിശ്വാസത്താൽ ഊഷ്മളമാക്കപ്പെട്ട ഒരു സദാചാരബോധം നാം അവർക്കു നൽകുന്നില്ല. അവർ ഒരു നിഴലിൻെറ നിഴലിലാണു ജീവിക്കുന്നതു്.'

(Distributed by the Los Angeles Times – Washington Post News Service.)



മതത്തിന്ന് സാമൂഹ്യപരിഷ്കാരങ്ങളുമായി എന്തു ബന്ധം? എന്നു ചോദിക്കുന്നവരോടു നമുക്കു യോജിപ്പാണ്. പക്ഷെ, സാമൂഹ്യനിയമങ്ങൾ രൂപപ്പെടുത്തുന്നതും ജീവികൾക്കു പരസ്പരഭേദമുണ്ടെന്നു ശഠിക്കുന്നതും മതത്തിൻെറ വേലയല്ല എന്നു നാം പറയുമ്പോൾ അവർ നമ്മോടും യോജിക്കണം. കാരണം, അമ്മാതിരി മിഥ്യകളെയും വൈകൃതങ്ങളെയും തുടച്ചുമാററുകയാണ് മതത്തിൻെറ പര്യവസാനവും ലക്ഷ്യവും. മതത്തിൻെറ അനുവാദത്തോടുകൂടി ആത്മികപരിതഃസ്ഥിതികൾ തയ്യാറാക്കിയിട്ടുള്ളവയത്രെ സാമൂഹ്യനിയമങ്ങൾ. മതത്തിൻെറ ഭയങ്കരമായ തെററ് സാമൂഹ്യകാര്യങ്ങളിൽ ഇടപെട്ടതാണ്. എങ്കിലും എത്ര കപടമായിട്ടാണ് അതു പറയുന്നതു്, ''സാമൂഹ്യപരിഷ്കരണം മതത്തിൻെറ ജോലിയല്ലെ''ന്ന്. ശരി, നമ്മുടെ ആവശ്യം മതം സാമൂഹ്യപരിഷ്കർത്താവാകരുതെന്നാണ്. പക്ഷെ, അതോടൊപ്പം നാം നിർബ്ബന്ധിക്കുന്നു, സമൂഹത്തിന്ന് മതനിയമങ്ങൾ രൂപീകരിക്കാൻ അധികാരവുമില്ലെന്ന്. കയ്യ് പിൻവലിക്കൂ! തനതു് അതിരുകൾക്കുള്ളിൽ കഴിയുക; എല്ലാം ശരിയായിക്കൊള്ളും.

വിവേകാനന്ദസാഹിത്യസർവ്വസ്വം III. 389.

# മതവും ധാർമ്മികബോധവും

തായാട്ടു ശങ്കരൻ

''സമൂഹജീവിതത്തിൻെറ സമ്മർദ്ദത്തിൽനിന്നാണ് ധർമ്മബോധം ഉരുത്തിരിഞ്ഞുവരുന്നതു്. അതു രൂപപ്പെടുത്തുന്നതിൽ മതത്തിന്ന വലിയ പങ്കൊന്നും അവകാശപ്പെടാനില്ല.''

മതത്തെയും ധർമ്മബോധത്തെയും നിർവ്വചനപ്രായത്തിൽ ഖണ്ഡിതമായി നിർണ്ണയിക്കുക സാധ്യമല്ല. സോഷ്യലിസം, ജനാധിപത്യം തുടങ്ങി നിത്യവ്യവഹാരത്തിൽ എടുത്തുപെരുമാറുന്ന പദങ്ങൾക്കും ഇപ്പറഞ്ഞ പരിമിതികളുണ്ട്. സാമൂഹ്യപ്രതിഭാസങ്ങളുടെ പൊതുസ്വഭാവമാണിതു്. മനുഷ്യൻ സാമൂഹ്യജീവിതം മതത്തിൻെറ ആവശ്യങ്ങൾക്കനുസരിച്ചു രൂപപ്പെടുത്തിയെടുത്തതാണ് ഇതോരോന്നും. ഇത്തരം കാര്യങ്ങളെക്കുറിച്ചു വ്യവഹരിക്കുമ്പോൾ ആ പദങ്ങൾക്കു താൻ നല്കുന്ന അർത്ഥവ്യാപ്തി വ്യക്തമാക്കുന്നതു് ആശയത്തിൻെറ തെളിമയ്ക്കു് ആവശ്യമാണ്.

ഈ ലേഖകനെ സംബന്ധിച്ചേടത്തോളം, ഉൾക്കൊള്ളാൻ ശ്രമിക്കുന്തോറും അകന്നു പോകുന്ന ഒരു മരീചികയായിട്ടാണ് മതമെന്ന പദം അനുഭവപ്പെട്ടിട്ടുള്ളതു്. സ്രഷ്ടാവായ ഈശ്വരനും സൃഷ്ടിയായ വ്യക്തിയും തമ്മിലുള്ള ബന്ധത്തെ നിർണ്ണയിക്കുന്ന വിചാരസംഹിതയാണ് മതമെന്ന ധാരണ വെച്ചുകൊണ്ടാണ് ആ പദത്തെ ഇവിടെ വ്യവഹരിക്കുന്നതു്. ആ ബന്ധത്തെ കല്പപ്പെടുത്തുന്നതിനും ഉറപ്പിക്കുന്നതിനും ഉള്ള വകുപ്പുകളും ഉപവകുപ്പുകളും ചേർന്നതിനെ ധർമ്മം, അനുഷ്ഠാനം, സദാചാരം എന്നെല്ലാം പറയുന്നു. അതതുകാലത്തെ സമൂഹത്തിൻെറ ക്ഷേമത്തിന്ന് അനുഷ്ഠേയമായതെന്തോ അതു ധർമ്മവും.

ഇതിൽ അടിസ്ഥാനമായി നില്ക്കുന്ന സ്രഷ്ടാവ്, സൃഷ്ടി, അവ തമ്മിലുള്ള ബന്ധം എന്നിവയ്ക്കു പല സങ്കല്പഭേദങ്ങളുണ്ട്. ഒരു പ്രത്യേകരൂപത്തോടുകൂടി ഈ പ്രപഞ്ചത്തിൻെറ ഒരു പ്രത്യേകസ്ഥാനത്തിരുന്നു പ്രപഞ്ചത്തെയാകെ ചൊൽപ്പടിക്കുനിർത്തി ഭരണാധികാരം നടത്തുന്ന ഒരു മഹാശക്തനായിട്ടാണ് ബഹുജനഹൃദയത്തിൽ ഈശ്വരൻ കുടികൊള്ളുന്നതു്. വ്യാവസായികയുഗം ആരംഭിക്കുന്നതിനു മുമ്പുള്ള കാലഘട്ടത്തിൻെറ അജാതശത്രുവായ ഒരു ചക്രവർത്തിയുടെ മുഖച്ഛായയാണ് ആ ഈശ്വരനുള്ളതു്. മന്ത്രിമാരും ഉദ്യോഗസ്ഥന്മാരും ചാരന്മാരുംവഴി ചക്രവർത്തി രാജ്യഭരണം നടത്തുന്നു. ഈശ്വരന്നു് അടുത്തവരും അകന്നവരുമായ ദൈവദൂതന്മാരുണ്ട്. എന്തു നടക്കുന്നതും ചാരചക്ഷുസ്സുകൊണ്ടറിയാൻ ചക്രവർത്തിയെന്നപോലെ ഈശ്വരനും കഴിയുന്നു. രാജപ്രീതി നേടുന്നവനു പാരിതോഷികങ്ങളും ജീവിതത്തെ സുഖസമ്പൂർണ്ണമാക്കുന്ന ആനുകൂല്യങ്ങളുമുണ്ട്. ധിക്കരിക്കുന്നവർക്ക് ജയിലും തണ്ടവലി ശിക്ഷയും ഫലം. ഈശ്വരാനുഗ്രഹത്തിന്നു പാത്രമായവർക്കു സുഖപൂർണ്ണമായ സ്വർഗ്ഗവും ഈശ്വരകോപത്തിന്ന് ഇരയായവർക്കു യാതനാപൂർണ്ണമായ നരകവും പ്രതിഫലം കിട്ടും. രാജപ്രീതി നേടുന്നതെങ്ങനെ ? സ്തുതികൾ, സ്തോത്രാലാപനപ്രകീർത്തനങ്ങൾ, തിരുമുല്ക്കാഴ്ചകൾ, ശുപാർശകൾ എന്നിവയിലൂടെ. ഈശ്വരനും, ചക്രവർത്തിക്കെന്നപോലെ, സ്തുതിയും സങ്കീർത്തനവും നേർച്ചയും വഴിപാടും ഇഷ്ടമാണ്. 'രാജാക്കളേയും പ്രജയായ് ഗണിക്കും രാജാവു്' എന്ന് ശ്രീ ജി. ശങ്കരക്കുറുപ്പ് ഈശ്വരനെ വിശേഷിപ്പിച്ചിട്ടുണ്ട്. കൊച്ചിരാജവംശത്തിൻെറ പ്രഭാപൂരത്തിൽ വികസിച്ച കവിഹൃദയം അതേക്കാൾ പ്രതാപിയായ മറെറാരു രാജാവായി ഈശ്വരനെ കാണുന്നു. ഈ ലേഖകൻെറ എന്നപോലെ ലോകത്തിലെങ്ങുമുള്ള ജനതയുടെ മനോമണ്ഡലത്തിൽ പതിഞ്ഞുകിടക്കുന്ന ഈശ്വരൻ ഇതാണ്.

രാജവാഴ്ച തകർന്നു. യൂറോപ്പിലും ഇന്ത്യയിലും വിപണികളിൽ കിരീടങ്ങൾക്ക് വിലയിടിവു സംഭവിച്ചു. സംഘടിതമതങ്ങൾക്ക് അപ്പോടു പഴയ രൂപസംവിധാനം നിലനിർത്തുന്നതിന്നു നന്നേ ക്ലേശിക്കേണ്ടിവരുന്നു. ദൈവം, ദൈവപുത്രൻ, പ്രവാചകൻ, അവതാരം എന്നെല്ലാമുള്ള ധാരണ ഈശ്വരന്റെ വ്യക്തിസങ്കല്പവുമായി (Personal God) നൂലും വസ്ത്രവുംപോലെ ബന്ധപ്പെട്ടുകിടക്കുന്നു.

പ്രപഞ്ചകർത്തൃത്വം സർവ്വാന്തര്യാമിയായ ഒരു ശക്തിയിൽ ആരോപിച്ചുകൊണ്ടുള്ള ഈശ്വരസങ്കല്പം ഹിന്ദുദർശനങ്ങൾക്ക സുപരിചിതമാണ്. എന്നാൽ ആ സങ്കല്പം അത്യുന്നതതലങ്ങളിൽപ്പോലും ഒരു ബുദ്ധിവ്യാപാരമായി മാത്രമേ നിലനില്ക്കുന്നുള്ളു. ത്രിമൂർത്തികൾമുതൽ മുപ്പത്തിമുക്കോടി ദേവതകൾവരെയായി അതും വ്യക്തിരൂപം കൈക്കൊള്ളുന്നതായിക്കാണാം. കേവലമായ ഒരു ആശയം സാധാരണ മനസ്സിന്ന് അനഭിഗമ്യമാണെന്നതുകൊണ്ട് വ്യക്തിസ്വരൂപത്തിൽ അവയ്ക്കു മൂർത്തിമദ്ഭാവം നല്കിയിരിക്കയാണെന്ന സിദ്ധാന്തവാദവും അവയ്ക്കു പിന്നിലുണ്ട്. എന്നാൽ ശൈവവൈഷ്ണവവിവാദങ്ങളും അവയെ ആസ്വദിച്ചു വളർന്നുവന്ന ദർശനങ്ങളും മുതൽ അയ്യപ്പഭക്തന്മാരുടെ കോലാഹലങ്ങൾ വരെ ഓരോ മൂർത്തിയേയും വ്യക്തിഗതമായ രൂപചൈതന്യമുള്ള ഈശ്വരനായി ധരിച്ചുകൊണ്ടാണ് — അമൂർത്തശക്തിയുടെ മൂർത്തസങ്കല്പമെന്ന നിലയ്ക്കല്ല — തദാരാധകന്മാർ ഉൾക്കൊള്ളുന്നതെന്നു കാണാൻ കഴിയും.

നിഗ്രഹാനുഗ്രഹശക്തിയുള്ള ഈശ്വരനെ ആധാരമാക്കിയാണ് മതം അതിന്റെ സദാചാര–ധാർമ്മികസിദ്ധാന്തങ്ങൾ കെട്ടിപ്പൊക്കിയിട്ടുള്ളത്. ഈശ്വരകോപത്തെ ഭയന്നു ദുഷ്കർമ്മങ്ങളിൽനിന്നു വിരമിക്കുക; ഈശ്വരപ്രീതിയെ പ്രതീക്ഷിച്ച് സത്കർമ്മങ്ങളിൽ വ്യാപരിക്കുക; ഈശ്വരൻ ഇഹത്തിലും പരത്തിലും തന്റെ നീതിന്യായഭരണം നടത്തുന്നു; ധർമ്മബോധത്തിന്റെ ആധാരമായി മതങ്ങൾ അവകാശപ്പെടുന്ന അടിസ്ഥാനപ്രമാണം ഇതാണ്. ഈ അടിസ്ഥാനം തകർന്നാൽ ധർമ്മബോധം നശിക്കുമെന്നു മതവിശ്വാസികൾ ഭയപ്പെടുന്നു.

മനുഷ്യന്റെ ധർമ്മബോധത്തിന്നു മതങ്ങളെക്കാൾ എത്രയോ ആയിരം വർഷത്തെ പഴക്കമുണ്ടെന്ന കാര്യം അവർ ഓർക്കുന്നില്ല. അതിന്റെ ഉത്ഭവം മതത്തെയോ ഈശ്വരനെയോ ആശ്രയിച്ചല്ല. യൂറോപ്പിന്റെ ധർമ്മബോധത്തെ ഭരിച്ചുവെന്നവകാശപ്പെടുന്ന ക്രിസ്തുമതത്തെക്കാൾ സഹസ്രാബ്ദങ്ങളുടെ പഴക്കം യൂറോപ്പിന്റെ നാഗരികതയ്ക്കുണ്ട്. ഭൗതികശാസ്ത്രം, രാജ്യതന്ത്രം തത്ത്വചിന്ത തുടങ്ങി ഏതു മണ്ഡലമെടുത്താലും ആധുനികയൂറോപ്പിന്റെ അടിത്തറയായി വർത്തിക്കുന്നതു് ഗ്രീക്കാണെന്നു കാണാം. സോക്രട്ടീസും അരിസ്റ്റാട്ടലും പ്ലാറ്റോവും ഹിപ്പോക്രിറ്റസ്സും ഏതു മതാനുയായികളായിരുന്നു? ക്രിസ്തുമതത്തിന്റെ പിറവിക്കു എത്രയോ ശതാബ്ദങ്ങൾ മുമ്പു ജീവിച്ച അവർ സ്വന്തം ധാർമ്മികബോധം വളർത്തിയെടുത്തതു് ഒരു മതത്തിന്റെ അനുശാസനവും സ്വീകരിച്ചുകൊണ്ടല്ല. തങ്ങൾ കണ്ടെത്തിയ വെളിച്ചം ചുററിലും പരത്തിയതു് ഒരു മതത്തിന്റെയും മേൽവിലാസത്തിലല്ല.

ധാർമ്മികബോധത്തിന്നു മതവുമായി ജന്യജനകബന്ധമൊന്നുമില്ല. ആ ബന്ധം അവകാശപ്പെടാവുന്നതു് സാമൂഹ്യജീവിതത്തിന്നാണ്. ഒററയ്ക്കു് ഒരു ദ്വീപിൽ കഴിഞ്ഞുകൂടുന്ന വ്യക്തിയെ സംബന്ധിച്ച് ധർമ്മാധർമ്മവിചാരം അസ്ഥാനത്താണ്. ഒന്നിലധികം വ്യക്തികൾ ഒപ്പം ജീവിക്കേണ്ടിവരുമ്പോൾ — സമൂഹം ജന്മമെടുക്കുമ്പോൾ — മാത്രമാണ് ധർമ്മാധർമ്മങ്ങൾ ഉണ്ടാവുന്നതു്. സമൂഹത്തെ നിയന്ത്രിക്കുന്നതിന്നു് ആവിഷ്കരിക്കപ്പെടുന്ന പെരുമാററനിയമങ്ങളാണ് ധർമ്മം. അതിൽക്കവിഞ്ഞു് അവയ്ക്കൊന്നും പ്രാധാന്യവുമില്ല.

നമ്മുടെ ചുററുപാടും നടക്കുന്ന സംഭവങ്ങൾ തന്നെ നോക്കുക. രാജഭക്തി ഉൽകൃഷ്ടധർമ്മമായി കൊണ്ടാടപ്പെട്ടിരുന്നില്ലേ? തുല്യമായിട്ടല്ലെങ്കിൽ ഈശ്വരഭക്തിക്കു തൊട്ടുതാഴെയായി രാജഭക്തിയെ പ്രതിഷ്ഠിച്ചിരുന്നു. 'രാജാ പ്രത്യക്ഷദൈവതം' എന്നതു് സമൂഹത്തിന്റെ ധർമ്മവിചാരസംഹിതയിലെ തൊടുകുറിയായിരുന്നു. രാജാവിന്നുവേണ്ടി പ്രാണത്യാഗം ചെയ്യുന്നവർക്ക് സ്വർഗ്ഗത്തിൽ പ്രത്യേക സ്ഥാനം നല്കുമെന്നു് മതത്തിന്റെ വാഗ്ദാനമുണ്ടായിരുന്നു.

എന്നിട്ടും രാജകിരീടങ്ങരം നിലനിന്നില്ല. അവയെ വീഴ്ത്തിയതും പ്രസ്തുതധർമ്മബോധം തിരുത്തി എഴുതിയതും മതമല്ല. മതത്തിൻെറ സംരക്ഷണമുണ്ടായിട്ടും, വളൎന്നുവന്ന പുതിയ സാമ്പത്തികശക്തികരം അതിനെ തട്ടിവീഴ്ത്തുകയാണുണ്ടായതു്.

സ്നേഹം എന്ന, പവിത്രമെന്നു കൊണ്ടാടപ്പെട്ട, വികാരത്തിൻെറ പ്രതിഭാസം ഏതുകാലത്തിലും ഒന്നായിരുന്നില്ല. അച്ഛൻെറ രാജ്യത്തിന്നു മകൻ അഭിലഷിച്ചുവെന്നതായിരുന്നു തമ്പിമാരുടെ ഹീനത്വവും ആ അഭിലാഷത്തെ തകൎത്തു് മരുമകൻെറ അധികാരം സ്ഥാപിച്ചുവെന്നതായിരുന്നു മാൎത്താണ്ഡവൎമ്മയുടെ മഹത്ത്വവും. നമ്മുടെ മരുമക്കത്തായ കുടുംബങ്ങളിൽ ഒരു കാരണവരെക്കുറിച്ചു ഏററവും ചീത്തയായിപ്പറയാവുന്ന കാര്യം, ഭാൎയ്യക്കും കുട്ടികരംക്കും സമ്പാദിച്ചുകൊടുത്തുവെന്നതാണു്. സ്നേഹത്തെ അമ്മാമനും മരുമകനും എന്ന ബന്ധത്തിൻെറ അടിസ്ഥാനത്തിലാണു് സമൂഹം വളൎത്തിയെടുത്തതു്. മാത്രമോ അതനുസരിച്ചു വിശുദ്ധമായ അനുരാഗങ്ങളും കിളിൎത്തു പൂവിട്ടു. മുറപ്പെണ്ണു് പലസമുദായത്തിൽ പലതാണു്. അതനുസരിച്ചു് അനുരാഗമുദിക്കുന്നു. സ്നേഹമെന്ന ഈ മൗലികഭാവത്തിൽ കാലാകാലങ്ങളിൽ സംഭവിച്ച പരിവൎത്തനത്തിന്നു് ആധാരമെന്താണു്? മതമാണോ? അതോ സാമ്പത്തികബന്ധങ്ങളാണോ? കൂട്ടുകുടുംബവ്യവസ്ഥയുടെ തകൎച്ചയാണു് നാലുകെട്ടിൻെറ ശില്പകലതുടങ്ങി മാതുലഭക്തിയും മുറപ്പെണ്ണനുരാഗവും വരെ തിരുത്തിയെഴുതിയതു്. മതം അങ്ങകലെ എവിടെയോ മാറിനില്ക്കുകയേ ചെയ്തിട്ടുള്ളു.

ഹിന്ദുമതം എന്നൊന്നുണ്ടോ? അതിന്നു് ഒരു പ്രവാചകനില്ല; ഒരു അടിസ്ഥാനഗ്രന്ഥമില്ല. വേദത്തെ അടിസ്ഥാനഗ്രന്ഥമായി അംഗീകരിക്കുന്നവർ ഹിന്ദുക്കളുടെ ഇടയിലുണ്ടു് എന്നല്ലാതെ ഇസ്ലാം ഖുർആനെ എന്നപോലെ, ക്രിസ്ത്യാനികരം ബൈബിളിനെ എന്നപോലെ, ഹിന്ദു വേദത്തെ അംഗീകരിക്കുന്നില്ല. ഹിന്ദു എന്ന പേരുപോലും സിന്ധുനദീതടത്തിലെ ജനങ്ങരംക്കു് അന്യമതസ്ഥർ നല്കിയതാണു്. ഹിന്ദുമതം എന്നതിനെക്കാരം ഹിന്ദുധൎമ്മം എന്ന പേരാണു് തത്ത്വവേദികരം തത്സ്ഥാനത്തു് വ്യവഹാരത്തിന്നുപയോഗിക്കുന്നതു്. ഈ ഹിന്ദുധൎമ്മം ഏതെങ്കിലും മതത്തിൻെറയോ ഏതെങ്കിലും പ്രത്യേകദൎശനത്തിൻെറയോ സംഭാവനയല്ല. കൂട്ടുചേൎന്നുള്ള ജീവിതത്തിൽനിന്നു് കാലാകാലങ്ങളിൽ ഉയൎന്നുവന്ന ആവശ്യങ്ങളും അവയിൽനിന്നു ചൈതന്യമുരംക്കൊണ്ട ദൎശനങ്ങളും എന്ന രൂപത്തിലാണു് അതു വളൎന്നു വന്നിട്ടുള്ളതു്. ഹിന്ദു എന്ന വ്യവഹാരപദംകൊണ്ടു വ്യവച്ഛേദിക്കുന്നതുവരെ ആ ധൎമ്മത്തെ മാനവധൎമ്മം എന്നേ വിശേഷിപ്പിച്ചിരിക്കയുള്ളു. വേദവ്യാസൻ ഹിന്ദുവാണെന്നു് ഇന്നു നാം അവകാശപ്പെടുന്നു. അന്നാരും അദ്ദേഹത്തെ ഹിന്ദുവായി പരിഗണിച്ചിരിക്കയില്ല. ഹോമർ ഹിന്ദുവോ ക്രിസ്ത്യാനോ മുസ്ലിമോ? ഉപനിഷത്കൎത്താക്കരം ഹിന്ദുക്കളായിരുന്നുവോ? വാസ്തവത്തിൽ സംഘടിതമതങ്ങരം ചേൎന്നു വേലികെട്ടിത്തിരിച്ചതോടെയാണു് ഇന്ത്യൻ സമുദായം മതസ്വഭാവം പകൎത്തിയതു്. ഈ മതസ്വഭാവം നമ്മെ വളൎത്തിയെന്നു പറഞ്ഞുകൂടാ. മാനവധൎമ്മത്തിൻെറ സ്വഭാവം നിലനിൎത്തിയകാലത്തോളം അതിൻെറ ചക്രവാളം നിത്യവികസ്വരമായിരുന്നു. മതമുദ്രയാവട്ടെ അതിന്നുചുററും മതിൽക്കെട്ടുകരം വളൎത്തിയതേയുള്ളു.

മതബോധമുള്ള മനുഷ്യൻ കൂടുതൽ ഉത്കൃഷ്ടഭാവങ്ങളുടെ ഉടമസ്ഥനാകുമെന്നു പറയാമോ? രാജ്യത്തിൽ ബഹുഭൂരിപക്ഷവും മതബോധമുള്ളവരാണു്. അവർ അതില്ലാത്ത ന്യൂനപക്ഷങ്ങളെക്കാരം വിശാലഹൃദയരാണെന്നു പറഞ്ഞുകൂടാ. നമ്മുടെ മൂല്യനിൎണ്ണയത്തിൽ ഈശ്വരൻ നേരിട്ടു് ഇടപെടുന്നേയില്ല. അവിടെ, ആസ്തികനാവട്ടെ നാസ്തികനാവട്ടെ, സ്വന്തം മനസ്സാക്ഷിമാത്രമാണു് ആത്യന്തികമായ പ്രമാണമായിത്തീരുന്നതു്. ഈ പ്രമാണം രൂപപ്പെടുത്തുന്നതിൽ പല ബാഹ്യചോദനകളും പങ്കു വഹിക്കുന്നു. ആ ബാഹ്യചോദനകളിൽ അധികവും സമൂഹസൃഷ്ടമാണു്. ധൎമ്മാധൎമ്മവിചാരത്തിൽ സമൂഹത്തിൻെറ കാലാകാലത്തിലുള്ള വളൎച്ചയ്ക്കല്ലാതെ മററൊന്നിനും ഒരു പങ്കുമില്ല. സമൂഹം അതിൻെറ ധൎമ്മബോധത്തെ രൂപപ്പെടുത്തുന്നു; ക്രമപ്പെടുത്തുന്നു; തിരുത്തുന്നു. മതത്തിന്നു് അതിൽ പങ്കൊന്നുമില്ല.



ചിക്കാഗോ മതമഹാസമ്മേളനത്തിലേയ്ക്കു്

# ധാമ്മികജീവിതവും മതാചരണവും

സ്വാമി ജ്ഞാനാനന്ദസരസ്വതി

തത്ത്വശാസ്ത്രങ്ങളും ധമ്മാചരണങ്ങളും കൂടിച്ചേന്നതാണ് മതം. എല്ലാ മതങ്ങൾക്കും പൊതുവെ നോക്കുമ്പോൾ തത്ത്വബോധവും ധമ്മാചരണവുമാകുന്ന രണ്ടു ഘടകങ്ങളുള്ളതായിക്കാണാം. തത്ത്വബോധത്തെ പ്രായോഗികമാക്കിത്തീക്കാനുള്ളവയാണ് ആചരണങ്ങൾ. തത്ത്വബോധമില്ലാത്ത ആചരണങ്ങൾ അന്ധങ്ങളും മിക്കവാറും പ്രയോജനമില്ലാത്തവയുമായ ചടങ്ങുകൾ മാത്രമാണുതാനും. അതുപോലെ ധമ്മാചരണങ്ങളുടെ പ്രമാണങ്ങൾ തത്ത്വശാസ്ത്രങ്ങളുമാണ്. ഈ വീക്ഷണത്തിൽക്കൂടെ നോക്കുമ്പോൾ തത്ത്വബോധവും ധമ്മാചരണവും വേർതിരിക്കാൻ വയ്യാത്ത നിലയിൽ ഒന്നായി കൂടിച്ചേന്നിരിക്കുന്ന ഒന്നാണെന്നു കാണാൻ കഴിയും. വാസ്തവത്തിൽ അതിനെയാണ് മതമെന്നു പറയുന്നതും. ആചരണങ്ങൾക്ക് പലപ്പോഴും കാലദേശങ്ങൾക്കനുസരിച്ച് മാററങ്ങൾ സംഭവിച്ചേയ്ക്കാം. എന്നാൽ തത്ത്വശാസ്ത്രത്തിനൊരിക്കലും മാററമില്ല. ആചരണങ്ങൾക്ക് ബാഹ്യദൃഷ്ട്യാ എന്തെല്ലാം മാററമുണ്ടായാലും ആന്തരമായി അതു തത്ത്വബോധത്തെ പ്രയോജനപ്പെടുത്തുന്നതിൽ സഹായകമായിത്തന്നെയിരിക്കും. തത്ത്വബോധവും ആചരണവും അന്യോന്യം കൂടിച്ചേരാതെ വിഘടിച്ചുനിന്നാൽ അവ രണ്ടും ഒരുപോലെ ദുബ്ബലങ്ങളാണെന്നും പറയണം. അറിവില്ലാത്ത ആചാരമോ ആചരണമില്ലാത്ത അറിവോ രണ്ടും ഒരുപോലെ ദുബ്ബലങ്ങളാണ്. ഈ സ്ഥിതിക്ക് മതതത്ത്വശാസ്ത്രങ്ങളുടെ ശരിയായ ബോധവും ആചണവുമില്ലാത്ത ധാമ്മികജീവിതമെന്നൊന്നു സംഭവിക്കുന്നേ ഇല്ലെന്നു പറയണം. ധമ്മമെന്നും, ധാമ്മികജീവിതമെന്നുമുള്ള വാക്കുകൾപോലും മതതത്ത്വശാസ്ത്രങ്ങളിൽനിന്നാണ് വന്നതു്.

''എനിക്ക് മതാചാരങ്ങളിലൊ, മതഗ്രന്ഥങ്ങളിലൊ ഒന്നും വലിയ വിശ്വാസമില്ല; നല്ലവനും ധാമ്മികനുമായി ജീവിക്കണമെന്നു മാത്രമേ ഉള്ളു. അതു ഞാൻ ചെയ്തുവരുന്നുണ്ടു്. മതമൊന്നും എനിക്കു വേണ്ട.'' എന്നിങ്ങനെ പലപ്പൊഴും പലരും പറഞ്ഞുകേൾക്കാറുണ്ടു്. അതു പ്രായോഗികമല്ലാത്ത ഒരു വെറും പറയൽ മാത്രമാണെന്നു കാണിക്കാനാണ് ഇത്രയും പറഞ്ഞതു്. ഒന്നാമതു് സാധാരണജനങ്ങൾ ധമ്മമെന്നു പറയുന്നതുതന്നെ സദാചാരങ്ങളെയാണ്. അവ ധമ്മത്തിന്റെ ബാലപാഠങ്ങൾ മാത്രമേ ആവുന്നുള്ളു. അതിൽനിന്ന് ഒരുപടിയുംകൂടിക്കയറിയാണ് ധമ്മവും ധാമ്മികജീവിതവും. കുറച്ചെങ്കിലും മതബോധമോ മതപരങ്ങളായ ആചരണങ്ങളോ ഇല്ലാതെ ധാമ്മികജീവിതമെന്നൊന്നുണ്ടാവാൻ വയ്യ. എന്തുകൊണ്ടെന്നാൽ ഒരളവുവരെ മതാചരണങ്ങളെത്തന്നെയാണ് ധാമ്മികജീവിതമെന്നു പറയുന്നതു്.

ഒരാൾക്ക് അന്നവസ്ത്രാദികളെ സമ്പാദിക്കാനൊ ഗൃഹകുടുംബാദികളെ ഭരിക്കാനോ, പണം സമ്പാദിക്കാനൊ, മതത്തിന്റെ ആവശ്യമില്ലെന്നു പറയും. പക്ഷെ അവകൊണ്ടു മാത്രം മനുഷ്യൻ തൃപ്തനാണോ ? അല്ലെന്നു സ്പഷ്ടമാണ്. എന്തുകൊണ്ടെന്നാൽ അവയെല്ലാം വേണ്ടത്ര സാധിച്ചുകഴിഞ്ഞ ഒരാളും സ്വസ്ഥനല്ല; അസ്വസ്ഥനാണ്. ഏതോ ഒരതൃപ്തി അയാളെയും അലട്ടുന്നതായിക്കാണാം. അന്നവസ്ത്രാദികളോ ഗൃഹകുടുംബാദികളൊ അല്ല, സുഖമാണ് തനിക്കു വേണ്ടതു്. അതു് അന്നവസ്ത്രാദികളിൽനിന്നും ഗൃഹകുടുംബാദികളിൽനിന്നും കിട്ടുമെന്നു കരുതിയാണവയെ സമ്പാദിച്ചതു്. പക്ഷെ കിട്ടിയില്ല; ഇനിയെന്തു വേണം? എന്നാണ് അയാളുടെ അസ്വാസ്ഥ്യത്തിന്റെയും അതൃപ്തിയുടെയും അജ്ഞാതമായ കാരണം കാണിക്കുന്നതു്. സുഖം ലോകപദാത്ഥങ്ങളിൽനിന്നല്ല; സംസ്കാരത്തിൽനിന്നാണനുഭവപ്പെടുന്നതു്. അങ്ങനെയുള്ള സംസ്കാരം മതത്തിൽനിന്നല്ലാതെ മററൊന്നിൽനിന്നും കിട്ടാനും പോവുന്നില്ല.

ലൌകികങ്ങളായ അറിവുകളും അനുഭവങ്ങളും ഒരളവുവരെ മാത്രമേ മനുഷ്യനെ തൃപ്തനും

കൃതാൎത്ഥനമാക്കുന്നുള്ളൂ. പരിപക്വവും പരിപൂൎണ്ണവുമായ അനുഭൂതി അതുകൊണ്ടുണ്ടാവുന്നില്ല. അതുകൊണ്ടാണ് ചിലർ മതത്തെയോ മതകാൎയ്യങ്ങളെയൊ ഇഷ്ടപ്പെടുന്നില്ലെങ്കിലും ചില സദാചാരങ്ങളെയൊക്കെ പാലിക്കാൻ തുടങ്ങുന്നതു്. അവ മതത്തിൻെറതന്നെ അംഗങ്ങളാണെന്നറിയുന്നില്ല. നല്ലവനായി ജീവിക്കാൻ മതം ആവശ്യമില്ലെന്നു പറയുകയും ചെയ്യുന്നു. മനുഷ്യനെ നല്ലവനും കൃതാൎത്ഥനമാക്കാനല്ലെങ്കിൽ പിന്നെ എന്തിനുള്ളതാണ് മതം ? അതുപോലെ മനുഷ്യന് നല്ലവനും കൃതാൎത്ഥനുമായി ജീവിക്കാൻ മതമാവശ്യമില്ലെങ്കിൽ പിന്നെ മതത്തിൻെറ ആവശ്യമെന്താണ് ? മതതത്ത്വശാസ്ത്രങ്ങളെപ്പററി യാതൊരറിവുമില്ലാത്തവക്കാണ് മേൽപ്പറഞ്ഞപ്രകാരം തെററിദ്ധാരണയുള്ളതു്. അതിനാൽ മതം നമുക്കാവശ്യമാണ്. മാത്രമല്ല, മതതത്ത്വശാസ്ത്രങ്ങളുടെ ശരിയായ അറിവിൽക്കൂടെ മാത്രമേ ഒരു മനുഷ്യനു തികച്ചും നല്ലവനും കൃതാൎത്ഥനും പൂൎണ്ണനുമാവാൻ കഴിയൂ. ഭൂതഭൗതികപ്രപഞ്ചത്തെ അതിവൎത്തിച്ച ഒരറിവും മതതത്ത്വശാസ്ത്രങ്ങളിൽനിന്നുമാത്രമേ കിട്ടുകയുള്ളൂ. ഭൗതികശാസ്ത്രങ്ങതം എത്രയൊക്കെ വളന്നാലും അവയ്ക്കു് പഞ്ചഭൂതങ്ങളും അവയുടെ വികാരങ്ങളും ഏതുവരെ വ്യാപിച്ചിട്ടുണ്ടോ അതുവരെ മാത്രമേ വ്യാപ്തിയുള്ളൂ. ആത്മജ്ഞാനം മാത്രമേ ജീവനെ തികച്ചും പരിപൂൎണ്ണനാക്കുന്നുള്ളൂ. അതു് മതത്തിൻെറമാത്രം സമ്പത്താണുതാനും.

ലോകത്തിൽ എല്ലാ പദാൎത്ഥങ്ങളുടേയും ജീവികളുടേയും അന്തിമപരിണാമം നാശവും മരണവുമാണ്. ഈ കാരണത്താൽ മതാചാൎയ്യന്മാർ ലോകത്തെ 'മൃത്യു' വെന്നാണ് പറഞ്ഞുവരുന്നതു്. മൃത്യുവല്ല, അമൃതത്വമാണ് ജീവൻെറയും ജീവിതത്തിൻെറയും ലക്ഷ്യം. അതാകട്ടെ മൃത്യുസ്വരൂപമായ ലോകത്തിൽനിന്നു കിട്ടുകയുമില്ല; അമൃതസ്വരൂപമായ ആത്മജ്ഞാനം കൊണ്ടുമാത്രമേ കിട്ടുകയുള്ളൂ. ആത്മജ്ഞാനം മതത്തിൻെറ സമ്പത്താണെന്നിരിക്കെ, മതത്തെ നിഷേധിച്ചു ജീവിക്കുന്നവരുടെ ജീവിതത്തിനു് മരണം മാത്രമല്ലാതെ മറെറന്താണ് ലക്ഷ്യം ? ശരി, അതുമതി, എന്നു പറയുന്നപക്ഷം മരിക്കാൻ വേണ്ടിമാത്രമാണ് ജനിക്കുന്നതും ജീവിക്കുന്നതുമെന്നല്ലെ വരുന്നതു് ? എത്ര ബാലിശമാണ് ആ അഭിപ്രായം !

കൂടാതെ, ഭാരതീയസംസ്കാരമെന്നതു് കേവലം സനാതനധൎമ്മമാണ്, എണ്ണിയാലൊടുങ്ങാത്ത ഗ്രന്ഥപരമ്പരകളടങ്ങിയ നമ്മുടെ വൈദികസാഹിത്യവും, സംഖ്യാതീതങ്ങളായ ക്ഷേത്രങ്ങളും തീൎത്ഥങ്ങളും സന്ന്യാസിമഠങ്ങളും പ്രസ്തുത സനാതനധൎമ്മത്തിൻെറ ഉപാധികളുമാണ്. അതുപോലെ ഭാരതീയജീവിതത്തിൻെറ എല്ലാ തുറകളും സനാതനധൎമ്മത്തിൻെറ മുദ്ര കുത്തപ്പെട്ടവയുമാണ്. ആ സ്ഥിതിക്കു് മതം ആവശ്യമില്ലെന്നു പറയുന്നവരും മതത്തിൻെറ ഉള്ളിൽത്തന്നെയാണ് ജീവിക്കുന്നതു്. അതിനാൽ മതാചരണങ്ങളോടുകൂടാതെ നല്ലവനായി ജീവിക്കുകയെന്നതു് അപ്രായോഗികമാണെന്നൎത്ഥം. മതാചരണം വേണ്ടെന്നും, മതം ആവശ്യമില്ലെന്നും പറയുന്നവർ മതത്തിൽ ഇരുന്നുകൊണ്ടുതന്നെ അതിനെ നിന്ദിക്കുകയും നിഷേധിക്കുകയുംമാത്രമാണ് ചെയ്യുന്നതു്.

പിന്നെ, ഒരു കാൎയ്യംകൂടെ നാമാലോചിക്കുന്നതു നന്നായിരിക്കും. ജനിച്ചുവരുന്ന ഓരോ മനുഷ്യനും ജന്മനാ അജ്ഞനാണ്. എന്തെങ്കിലും അറിവുണ്ടായിത്തീരുന്നതു് പഠിച്ചിട്ടാണ്. മുമ്പുമുമ്പ് ജനിച്ച് ജീവിച്ചുവരുന്നവരിൽ നിന്നാണ് പഠിക്കുന്നതു്. അവക്ക് മററുള്ളവരെ പഠിപ്പിക്കാനുള്ള അറിവ് എവിടെ നിന്നാണ് കിട്ടിയതു് ? എന്നാലോചിക്കുന്നപക്ഷം ഈശ്വരനിൽനിന്നാണ് ആദ്യംതന്നെ അറിവു പ്രവഹിച്ചതെന്നും, ആ അറിവിനെയാണ് മതമെന്നു പറയുന്നതെന്നും കാണാൻ കഴിയും. അതാണ് ഹിന്ദുക്കാം അറിവിൻെറ ആദിമസ്വരൂപങ്ങളായ വേദങ്ങതം അപൌരുഷേയങ്ങളും ഈശ്വരപ്രണീതങ്ങളുമാണെന്നു ഇന്നും വിശ്വസിച്ചുവരുന്നതു്. എല്ലാ വിധ അറിവുകളുടേയും മൂലസ്വരൂപം വേദങ്ങളിലുണ്ടു്. അവയെ പല കാലങ്ങളിൽ പല ആചാൎയ്യന്മാർ പല സ്വരൂപങ്ങളിൽ വിസ്തരിച്ചിട്ടുള്ളവയാണ് ഭൌതികങ്ങളും ആദ്ധ്യാത്മികങ്ങളുമായ എല്ലാ അറിവുകളും. അതിനാൽ മതത്തോടു ബന്ധപ്പെടാത്ത ഒരു അറിവും ആക്കും ഇല്ലെന്നു പറഞ്ഞാൽപ്പോലും തെററില്ല. ആ നിലയ്ക്കും മതത്തെ നിഷേധിക്കലല്ല, ആദരിക്കലാണ് ശ്രേയസ്കരമെന്നു പറയണം.

# മതം ധാർമ്മികജീവിതത്തിന്ന് ആവശ്യമാണോ ?

മൈത്രാനന്ദസ്വാമി

ധാർമ്മികജീവിതം എന്നതുകൊണ്ടുദ്ദേശിക്കുന്നതു് സദാചാരം എന്നാണത്രെ! അതാണർത്ഥമെങ്കിൽ, ചോദ്യം തിരിച്ചല്ലെ ചോദിക്കേണ്ടിയിരുന്നതു് എന്നാണാദ്യം തോന്നിയതു്. കാരണം, ശാസ്ത്രനിർദ്ദിഷ്ടമായ മതാചരണം ശ്രവണമനനനിദിദ്ധ്യാസനങ്ങളാണല്ലൊ. ആ മതാചരണം ശുദ്ധബുദ്ധികൾക്കല്ലാതെ മററാർക്കും സാദ്ധ്യവുമല്ല. യമനിയമാദികളായ സദാചാരങ്ങളും അവകൊണ്ടു സാധിക്കുന്നതായ ശമദമാദി സാധനചതുഷ്ടയസമ്പത്തിയും ശ്രവണാദി മതാചരണത്തിന്ന് മനുഷ്യമനസ്സിനെ ശുദ്ധി സമ്പന്നമാക്കുവാനുള്ള ഉപായങ്ങളാണു്.

ഇവിടെ 'മതം' എന്നതുകൊണ്ടുദ്ദേശിക്കുന്നതു് (സത്യ)സാക്ഷാത്കാരം എന്നാണു്. അതീന്ദ്രിയവും ബുദ്ധിഗ്രാഹ്യവുമായ സത്യത്തെ സാക്ഷാത്ക്കരിക്കാൻ ഐന്ദ്രിയവിഷയങ്ങളിൽ വിശ്വസിക്കലും, അവയിൽനിന്നു സുഖം കാംക്ഷിക്കലും, അവയിൽനിന്നു കിട്ടുന്നതു സുഖമാണെന്നു് വ്യാമോഹിക്കലും ശീലമായിത്തീന്നിട്ടുള്ള മനസ്സിന്നു് സാദ്ധ്യമല്ല. അത്തരം ശീലമാണു ബുദ്ധിയുടെ അയോഗ്യത, അശുദ്ധി. ഐന്ദ്രിയവിഷയങ്ങളിൽ വിശ്വാസവും സുഖപ്രതീക്ഷയും സുഖപ്രതീതിയും ശീലമായിട്ടുള്ള മനസ്സിനെ ക്രമേണ ആ ശീലത്തിൽനിന്നും വിടത്തി അതീന്ദ്രിയമായ ഒന്നിൽ വിശ്വാസവും സുഖപ്രതീക്ഷയും താൽപര്യവുമുള്ളതാക്കണം. അതിന്നുള്ള ഉപായങ്ങളാണു് യമനിയമാദികൾ. യമനിയമാദികൾകൊണ്ടു സാധിക്കുന്നതു് ശമദമാദിസദാചാരമാണു്. ശമദമാദികളുടെ പൂർണ്ണതയും സ്ഥായിഭാവവുമാണു് ശുദ്ധി. ശുദ്ധമായ ബുദ്ധികൊണ്ടു് അനുഷ്ഠേയമാണു് ശ്രവണാദികൾ; അവകൊണ്ടു് സാധിക്കുന്നതു് മതം അഥവാ സത്യസാക്ഷാത്ക്കാരവും.

സാദ്ധ്യം മതവും സദാചാരം സാധനവും. സാദ്ധ്യം സാധനങ്ങൾക്കുപരിയും ഉത്കൃഷ്ടവുമാണു്. അപ്പോൾ മതാചരണത്തിന്നു മനുഷ്യമനസ്സിനെ യോഗ്യവും ശുദ്ധവുമാക്കുന്ന സാധനം മാത്രമായ സദാചാരജീവിതത്തിന്നു് മതാചരണം അത്യാവശ്യമാണോ എന്നതിന്നുപകരം സദാചാരം മതാചരണത്തിന്നു് അത്യാവശ്യമാണോ എന്ന ചോദ്യമല്ലേ സമീചീനമായിട്ടുള്ളതു് ?

അതെ, പിന്നെന്താണു് ഈ തലതിരിഞ്ഞ രൂപത്തിൽ പ്രശ്നം ഉന്നയിക്കപ്പെടുവാൻ കാരണം? സദാചാരം മാത്രം മതി. മതവും മതാചരണവും ഒന്നും മനുഷ്യന്നു് ആവശ്യമില്ല; എന്നു വാദിക്കുന്നവരുണ്ടല്ലൊ! അവരുടെ മുമ്പിൽ മതാചരണത്തെ ന്യായീകരിച്ചു കാണിക്കുകയും മതാചരണവും ആവശ്യമായതാണെന്നു സമർത്ഥിക്കുകയും ആയിരിക്കാം ഉദ്ദേശം.

മതവും മതാചരണങ്ങളും വേണ്ടെന്നും സദാചാരം മാത്രം മതിയെന്നും വാദിക്കുന്നവർക്ക് ഇപ്പറഞ്ഞ മൂന്നിനേയുംകുറിച്ചു് — മതം, മതാചരണം, സദാചാരം എന്നിവയെക്കുറിച്ചു് — ശരിയായ ബോധം ഇല്ലെന്നു പറയണം. മാത്രമല്ല, പലേ തെററിദ്ധാരണകളും ഉണ്ടുതാനും. സദാചാരം എന്തിന്നു് ? എന്നവരോടു ചോദിച്ചാൽ സദാചാരം സദാചാരത്തിന്നു വേണ്ടി എന്നോ; സദാചാരമില്ലായ്കകൊണ്ടു് ഐഹിക ജീവിതത്തിൽ വന്നു ഭവിക്കാവുന്നതും ഒഴിവാക്കാവുന്നതുമായ ക്ലേശങ്ങളും ആപത്തുകളും ദുഃഖദുരിതങ്ങളും അകററുവാൻ എന്നോ ആയിരിക്കും ഉത്തരം !

സദാചാരം സദാചാരത്തിന്നുവേണ്ടി എന്ന വാദം, വഴിയെങ്ങോട്ടാ എന്നു ചോദിച്ചാൽ വഴി വഴിയിലോട്ടു കൊണ്ടുചെന്നെത്തിക്കുവാൻ എന്നു പറയുന്നതുപോലെയാണു്. സദാചാരം സൽപഥത്തിലുള്ള ആചാരം, നടത്തആണു്. അതിന്നൊരു ലക്ഷ്യം, ചെന്നെത്തുന്ന ഇടം ഉണ്ടാകണം. ഇല്ലെങ്കിൽ, നടത്ത മാത്രം ഫലം, ലക്ഷ്യബോധമില്ലാതെ. ലക്ഷ്യബോധമില്ലാഞ്ഞാലും, ലക്ഷ്യം ഒന്നും ഇല്ലെന്നാണു്

ഉറച്ച വിശ്വാസമെങ്കിലും സംഭവിക്കുന്നതെന്താണു്? നടത്തത്തിന്നു് ഉത്സാഹം കുറയും, നടത്തം മന്ദിക്കും, ക്രമത്തിൽ നിലയ്ക്കും. തിരിച്ചു നടക്കുകയൊ, നേർവഴിയല്ലാതെ മററു വഴികളിൽ കൂടെ നടക്കാൻ ഇടയാകയോ ചെയ്യേക്കാം. അതായതു് സദാചാരം നഷ്ടപ്പെട്ടുപോകും.

ഐഹികജീവിതം ശാന്തസുന്ദരമാക്കാമെന്നതാണു് സദാചാരത്തിന്നു് കല്പിക്കുന്ന ലക്ഷ്യമെങ്കിൽ, ആ ലക്ഷ്യത്തിൽ സത്തുണ്ടാകയില്ല; അതു് സൗകര്യം നോക്കിയുള്ള ആചാരം മാത്രമായി കലാശിക്കും. ആത്മാർത്ഥതകൊണ്ടു് ഉണ്ടാകുന്ന ദൃഢത കാണുകയില്ല. ശാസ്ത്രങ്ങളോ സജ്ജനങ്ങളോ സദാചാരങ്ങളായി ഗണിക്കുന്ന ആചാരങ്ങളുമായിരിക്കയില്ല അവ.

മതത്തെക്കുറിച്ചുള്ള ഒരു വലിയ തെററിദ്ധാരണയുള്ളതു് മതങ്ങൾ കലഹങ്ങൾക്കു കാരണമായിട്ടുണ്ടെന്നതാണു്. ചരിത്രം നോക്കൂ. എത്രയെത്ര യുദ്ധങ്ങളും കൊലകളും ക്രൂരകൃത്യങ്ങളുമാണു് മതം കാരണമായി ഉണ്ടായിട്ടുള്ളതു്? ഇച്ചോദ്യം ഉന്നയിക്കുന്നവർ സൌകര്യപൂർവ്വം വിസ്മരിക്കുന്ന ഒരു വസ്തുതയുണ്ടു്: മതമല്ലാത്ത പലതിന്റേയും പേരിൽ യുദ്ധങ്ങളും കൊലകളും ക്രൂരകൃത്യങ്ങളും ഉണ്ടായിട്ടുണ്ടെന്നും, മതത്തിന്റെ മേൽവിലാസത്തിൽപോലും നടന്നതായി ചരിത്രം രേഖപ്പെടുത്തുന്ന പലേ യുദ്ധങ്ങളും മററും യഥാർത്ഥത്തിൽ അവയിൽ പങ്കെടുത്ത ചില പ്രമാണിമാരുടെ കാമകാഞ്ചനാസക്തി കാരണം നടന്നതാണെന്നും, സ്വപാർശ്വത്തിൽ ആളെച്ചേർക്കാനും അവരുടെ ചെയ്തികളെ ന്യായീകരിക്കാനും മതത്തിന്റെ ലേബൽ ഒട്ടിച്ചു നടത്തിയതാണെന്നുമുള്ള സത്യം. കൂടാതെ, മനുഷ്യൻ ഇരുകാലിമൃഗമായിരിക്കുന്നിടത്തോളം കാലം മതത്തിന്റെ മേൽവിലാസത്തിലല്ലെങ്കിൽ മററെന്തിന്റേയെങ്കിലും മേൽവിലാസത്തിൽ മനുഷ്യൻ കലഹിക്കുമെന്നും. കഴിഞ്ഞ രണ്ടു മഹായുദ്ധങ്ങളും അതിന്നുശേഷം ലോകത്തിൽ പലയിടത്തും നടന്നതും നടന്നുവരുന്നതുമായ യുദ്ധങ്ങളും മതം കാരണമല്ലല്ലൊ. ജനാധിപത്യത്തെ രക്ഷിക്കാൻ, എന്തെങ്കിലും രാഷ്ട്രീയ 'ഇസം' നടപ്പിലാക്കാൻ, അധികാരക്കൊതികാരണം എന്നിങ്ങനെ എന്തും കലഹിക്കാനും യുദ്ധം ചെയ്‌വാനും വേണ്ട ഹേതുവാക്കാനുള്ള ദുസ്സാമർത്ഥ്യം മനുഷ്യമൃഗങ്ങൾക്കുണ്ടെന്നു മതം വരുത്തിയ വിനകളെച്ചൊല്ലി ധാർമ്മികരോഷം കൊള്ളുന്നവർ കാണ്മാൻ കൂട്ടാക്കാറില്ല.

മതാചരണങ്ങൾ – പരമ്പരാഗതമായവയടക്കം – മനഃശാസ്ത്രപരമായ അടിത്തറയുള്ളതാണെന്നും അവയുടെ അനന്തരഫലങ്ങൾ ആചരിക്കുന്നവർക്കു് ശ്രേയസ്കരവും അന്യർക്കു് ഹിതകരവുമാണെന്നും മനുഷ്യമനസ്സിനെ വിശകലനം ചെയ്തു പഠിക്കുവാനും അതിന്റെ സാദ്ധ്യതകളെ മതിക്കുവാനും ധാർമ്മികരോഷംകൊണ്ടു പ്രക്ഷുബ്ധമായ അവരുടെ ചിത്തം അവരെ അനുവദിക്കുന്നില്ല. അവരുടെ സദാചാരബോധം ഹിതാഹിതങ്ങളെ അപേക്ഷിച്ചുള്ളതല്ല; ജീവിതത്തിന്റെ ബാഹ്യതലസ്പർശി മാത്രമാണു്. നേരത്തെ പറഞ്ഞപോലെ, ഐഹികജീവിതം എത്രകണ്ടു സുഗമവും സുഖപ്രദവും ആക്കാമെന്നു മാത്രമാണു ലക്ഷ്യം, അതിന്നനുകൂലമായതു ബാഹ്യവും ഭൌതികവുമായ കാര്യങ്ങൾ നിയന്ത്രിതവും വ്യവസ്ഥാപിതവും ആക്കിത്തീർക്കലും. ഈ ക്രമവും അവ സാധിക്കലും ആവശ്യവും വളരെയേറെ പ്രയോജനകരവുമാണു്, അഭിനന്ദനാർഹവുമാണു്. പക്ഷെ, ഭാഗികമാണു് അതുകൊണ്ടുള്ള നേട്ടം. ആന്തരികവും അഭൌതികവുമായതു മാത്രമേ ചെയ്യുന്നുള്ളുവെങ്കിൽ അതും അത്രകണ്ടു ഭാഗികമാണു്. ഭൌതികമായ അനുകൂലസാഹചര്യങ്ങളുടെ പശ്ചാത്തലത്തിൽ മാത്രമേ സദാചാരം ബഹുഭൂരിപക്ഷം ജനങ്ങൾക്കും സാദ്ധ്യമാക്കാൻ ഒക്കൂ. പൂർണ്ണമായും സ്ഥായിഭാവത്തിലും സദാചാരം നേടണമെങ്കിൽ, അതും അല്പം ചില വ്യക്തികൾക്കു മാത്രമല്ലാതെ ജനതയിൽ ബഹുഭൂരിപക്ഷത്തിന്നു സാദ്ധ്യമാകണമെങ്കിൽ, ആദ്യമായി വേണ്ടതു് സദാചാരജീവിതത്തിന്നു പ്രതികൂലങ്ങളായി നിലവിലുള്ള സാഹചര്യങ്ങളെ ഇല്ലായ്മചെയ്തു് അനുകൂലപരിതസ്ഥിതികൾ സൃഷ്ടിക്കുകയാണു്. എത്രയും അവശ്യവും ശ്ലാഘ്യവുമായ ആ സംരംഭത്തിന്നും തുടർന്നുണ്ടാകേണ്ട നടപടികൾക്കുമായി ഇന്നു നിലവിലുള്ള പ്രതികൂലസാഹചര്യങ്ങളോടു് അമർഷവും ധാർമ്മികരോഷവും തോന്നേണ്ടതുമാണു്. പക്ഷെ ആ ധാർമ്മികരോഷത്തിന്റെ പ്രക്ഷുബ്ധതയിൽ 'ചികിത്സിച്ചു, രോഗംമാറി, പക്ഷെ രോഗി മരിച്ചുപോയി' എന്ന അവസ്ഥ വരുത്തുന്നതു് ബുദ്ധിശൂന്യതയായിരിക്കും.

മനുഷ്യന്നു് ഒരു ആന്തരികവശമുണ്ടെന്നും, അവന്റെ വ്യക്തിത്വത്തിന്റേയും ജീവിതത്തിന്റേയും സുപ്രധാനഘടകം ആ ആന്തരികവശമാണെന്നും മതാചരണങ്ങളിൽ തൊണ്ണൂററിയഞ്ചുശതമാനവും മനശ്ശാസ്ത്രതത്ത്വങ്ങളെ നിത്യ

ജീവിതത്തിൽ പ്രയോഗത്തിൽ കൊണ്ടുവരലാണെന്നും മനശ്ശാസ്ത്രത്തേയും മതത്തേയും കുറിച്ച് താരതമ്യപഠനം നടത്തിയവക്കറിയാം.

സദാചാരം എന്നാൽ സത്തയെ സാക്ഷാത്ക്കരിക്കുവാൻ ഉതകുന്നവിധമുള്ള മനോവാക്കായങ്ങളുടെ ചേഷ്ടകൾ ആണു്. എന്താണീ സത്ത? തത്ത്വശാസ്ത്രം പ്രതിപാദിക്കുന്ന അജവും നിത്യവുമായ ഉണ്മതന്നെ. മാറിമറഞ്ഞുകൊണ്ടിരിക്കുന്ന ദൃശ്യപ്രപഞ്ചത്തിൻെറ മാററമില്ലാത്ത അധിഷ്ഠാനം. അങ്ങനെ ഒന്നുണ്ടൊ? ഈ ശാസ്ത്രീയയുഗത്തിൽ ശാസ്ത്രശിക്ഷണം ലഭിച്ചവരാരും ഇച്ചോദ്യം ഉന്നയിക്കാൻ സാഹസപ്പെടുകയില്ല. മാറാത്ത ഒന്നിനെ അപേക്ഷിച്ച മാത്രമേ മാററം ബോധിക്കുവാൻ കഴികയുള്ളു എന്നതു് ഭൌതികശാസ്ത്രങ്ങൾപോലും എത്തിച്ചേന്നിട്ടുള്ള ഒരു സിദ്ധാന്തമല്ലെ?

ആ നിത്യനിശ്ചലമായ – ഉദയാസ്തമനമില്ലാത്ത – സത്തയെ അന്വേഷിക്കലും കണ്ടെത്തലുമാണു് മതം. ആ അന്വേഷണത്തിന്നു മനുഷ്യമനസ്സിനെ സജ്ജമാക്കലാണു് സദാചാരംകൊണ്ടു സാധിക്കുന്നതും സാധിക്കേണ്ടതും.

മതാചരണത്തിന്നു് ധാമ്മികജീവിതത്തിൻെറ അത്യാവശ്യകതയല്ലെ ഇത്രയും പറഞ്ഞതിൽനിന്നു സിദ്ധിക്കുന്നതു്? ചോദ്യം അതല്ലല്ലൊ. മതാചരണം ധാമ്മികജീവിതത്തിന്നു് അത്യാവശ്യമാണോ എന്നല്ലെ? ശരി, ചോദ്യം അതേരൂപത്തിൽ എടുത്തു പരിശോധിക്കാം.

സാധാരണക്കാർ അനുഷ്ഠിക്കുന്ന പരമ്പരാഗതമായ മതാചരണം – ക്ഷേത്രദശനം, ആരാധന, പൂജ, പ്രാത്ഥന, ക്ഷേത്രങ്ങളിൽ ചെയ്യാറുള്ള കൈങ്കര്യങ്ങൾ, ജപം, സ്തോത്രപാരായണം, കൂട്ടായ ഭജന മുതലായവ – തന്നെ എടുക്കാം. പരമസത്തയെ സാക്ഷാത്ക്കരിക്കുവാൻ വേണ്ടതായ അഹ്ത, യോഗ്യത, ഇവകൊണ്ടുണ്ടാകുമോ? അതായതു് ഇവകൊണ്ടു് ഒരുവന്നു് സദാചാരപരനാകാൻ സാധിക്കുമോ! യാതൊരു സംശയവും വേണ്ട; സാധിക്കും എന്നു തറപ്പിച്ചുതന്നെ പറയാം. എങ്ങനെയാണതു്? നേരത്തെ പറഞ്ഞതുപോലെ അസത്തായ വിഷയങ്ങളിൽ വിശ്വസിക്കലും, അവയെ കാംക്ഷിക്കലും, അവയിൽനിന്നു സുഖമുണ്ടാകുന്നു എന്ന വ്യാമോഹിക്കലും മനസ്സിന്നു ശീലമാണു്. മനസ്സിൻെറ ഈ ശീലത്തെ ഇല്ലാതാക്കണം. മനസ്സിനെ ബാധിച്ചിട്ടുള്ള, സ്വാധീനിച്ചിട്ടുള്ള ശീലങ്ങളെ ഇല്ലായ്മചെയ്‌വാൻ ഏററവും ഉത്തമമായ ഉപായം കടകവിരുദ്ധമായ ശീലങ്ങൾ വളത്തിയെടുക്കുകയാണെന്നു മതാചാര്യന്മാരും മനശ്ശാസ്ത്രവിദഗ്ദ്ധന്മാരും സിദ്ധാന്തിക്കുന്നു.

ദൃഷ്ടനഷ്ടങ്ങളായ ഐന്ദ്രിയവിഷയങ്ങളിൽ വിശ്വസിക്കുക ശീലമായിത്തീന്നിട്ടുള്ള മനസ്സിന്നു് ദൃശ്യമല്ലാത്ത, അതീന്ദ്രിയമായ ഒന്നിൽ വിശ്വസിക്കാൻ മതാചരണം പ്രേരണയും പ്രചോദനവും നൽകുന്നു. മനോവാക്കായങ്ങളെ ഐന്ദ്രിയവിഷയങ്ങളിൽ മാത്രം വ്യാപരിപ്പിച്ചിരുന്ന മനുഷ്യനെ അതീന്ദ്രിയമായ ഒന്നിനെ ലക്ഷ്യവും കേന്ദ്രവുമാക്കിക്കൊണ്ടു് അവയെ വ്യാപരിപ്പിക്കുവാൻ മേൽപ്പറഞ്ഞ പരമ്പരാഗതമായ മതാചരണം ശിക്ഷണം നല്കുന്നു. പ്രതിദിനം പലപ്പോഴും അഥവാ അധികസമയവും അതീന്ദ്രിയമായ ഒന്നിനെ ലക്ഷ്യമാക്കിക്കൊണ്ടു് കായമനോവാക്കുകളെ വ്യാപരിപ്പിക്കുകനിമിത്തം ഐന്ദ്രിയവിഷയങ്ങളിൽ ആസക്തി – ശാരീരികവും മാനസികവുമായ ആസക്തി – കുറയുന്നു. അതുകൊണ്ടു് സ്വാത്ഥം കുറയുന്നു; നിഃസ്വാത്ഥത വദ്ധിക്കുന്നു. സദാചാരങ്ങളുടെയെല്ലാം അടിത്തറ നിഃസ്വാത്ഥതയാണു്. സ്വാത്ഥതയാണു് സകലവിധ ദുരാചാരങ്ങൾക്കും ഹേതു. അതീന്ദ്രിയമായ ഒന്നിൽ ആസക്തമായി വിഷയങ്ങളിൽ വൈരാഗ്യം വന്ന ഒരു മനസ്സിന്നു മാത്രമേ സദാചാരത്തിന്നു് അത്യന്താപേക്ഷിതമായ നിഃസ്വാത്ഥത ഉണ്ടാകയുള്ളു.

നിത്യേന മനോവാക്കായങ്ങളുടെ ചേഷ്ടകളെ അസത്തിൽനിന്നും ഭിന്നവും കടകവിരുദ്ധവുമായ ഒന്നിൽ വ്യാപരിപ്പിക്കുക കാരണം അസദ്‌വിഷയങ്ങളിലേയ്ക്കു കുതിച്ചിരുന്ന മനസ്സിൻെറ ശീലം ക്രമേണ മന്ദഗതിയിലായി, പൂണ്ണമായും നിലയ്ക്കുവാനുള്ള സാദ്ധ്യത വദ്ധിക്കുന്നു ഒടുവിൽ തീരെ നിലയ്ക്കുന്നു. വിഷയവാസന കുറയുന്നതോടൊപ്പം സദാചാരങ്ങളായ യമനിയമാദികൾ ക്ലേശം കൂടാതെയും ഫലപ്രദമായ രീതിയിലും അഭ്യസിക്കുവാനും ഇടയാകുന്നു.

മേൽപ്പറഞ്ഞതിലൊന്നും, താത്വികമായി എതിപ്പില്ലെങ്കിലും, പരമ്പരാഗതമായ മതാചരണങ്ങളിൽ വ്യാപൃതരായ പലരിലും ഇവകൊണ്ടു് സദാചാരം സാധിച്ചതായി നാം സാധാരണ കാണാറില്ലല്ലൊ; മാത്രമല്ല, അവരിൽ

ചിലർ ദുരാചാരികളാകുന്നതും കാണുന്നുണ്ടല്ലൊ എന്ന ചോദ്യം ഉദിക്കാം. അതു ശരിയാണ്. അതിനുള്ള കാരണം അവരുടെ മതാചരണത്തിൽ, വിശ്വാസത്തിൽനിന്നുളവാകുന്ന ആത്മാർത്ഥതയുണ്ടാകുന്നില്ല; വികാരോഷ്മളതയുണ്ടാകുന്നില്ല എന്നതാണ്. അവരുടെ ആചരണം വെറും യാന്ത്രികചേഷ്ടകളായി കലാശിക്കുക കാരണമാണ് ഫലപ്രദമായി ഭവിക്കാത്തതു്. മറ്റൊരു കാരണം, ബാഹ്യമായ, ഭൌതികമായ ചുറ്റുപാടുകൾ സദാചാരപരമായ ജീവിതം നയിക്കുവാൻ പ്രതികൂലങ്ങളാകുന്നതാണ്. പ്രതികൂലങ്ങളായ പരിതസ്ഥിതികളുടെ പ്രചോദന പ്രകോപനങ്ങളെ സാമ്പ്രദായികമതാചരണം മാത്രം അവലംബമാക്കി അതിജീവിച്ച് സദാചാരം പുലർത്തുവാനുള്ള കഴിവ് സാധാരണ മനുഷ്യക്കില്ല. മനുഷ്യനെ നിഃസ്വാർത്ഥനും സദാചാരപരനുമാകുവാൻ സഹായിക്കുന്ന ബാഹ്യപരിതസ്ഥിതികൾ സൃഷ്ടിക്കുവാൻ യാതൊരു ആസൂത്രണപരിപാടികളും നിയമവ്യവസ്ഥകളും ഒരിടത്തും ഉണ്ടായിരുന്നില്ല; ഇന്നും വിരളമാണ്. ഇച്ഛാദൌർബല്യം സാധാരണ മനുഷ്യനെ സ്വേച്ഛയാ സദാചാരനാകാൻ സമ്മതിക്കുകയില്ല.

പരമ്പരാഗതമായ മതാചരണങ്ങൾ ഇല്ലാതെതന്നെ സദാചാരിയായവരുണ്ടല്ലൊ എന്നാണെങ്കിൽ ഉണ്ടായേയ്ക്കാം. അപൂർവ്വമായി അത്തരം അസാധാരണ മനുഷ്യരെ കണ്ടേയ്ക്കാം. ജന്മനാ നിഃസ്വാർത്ഥർ, ഇച്ഛാശക്തിയുള്ളവർ, ഒന്നുംകൊണ്ടും പ്രലോഭിതരോ പ്രകോപിതരോ ആകാത്തവർ, അടിപതറാത്ത ധീരതയുള്ളവർ. അവർ നിയമത്തിന്നു് അപവാദങ്ങളാണ്. അത്തരം മനുഷ്യക്ക് സദാചാരത്തിന്നു് മതാചരണം വേണമോ എന്നല്ല ചർച്ചാവിഷയം!

ശാസ്ത്രനിർദിഷ്ടമായ രീതിയിൽ യമനിയമാദി സദാചാരങ്ങളെക്കുറിച്ച് കേൾക്കുക പോലും ചെയ്യാതെ, പരമ്പരാഗതമായ മതാചരണംകൊണ്ടുമാത്രം സദാചാരസമ്പന്നനാകാമെന്നോ ? ആകാം. ആകാമെന്നതിന്നു് ഒരു ഉജ്ജ്വലദൃഷ്ടാന്തമാണ് ശ്രീരാമകൃഷ്ണപരമഹംസരുടെ ജീവിതം. ശാസ്ത്രശിക്ഷണം അദ്ദേഹത്തിന്നുണ്ടായിരുന്നില്ല. യാന്ത്രികമല്ലാതെ ആത്മാർത്ഥതയോടും വികാരതീവ്രതയോടും കൂടിയ മതാചരണംകൊണ്ടു് യമനിയമാദികളും തൽഫലങ്ങളായ ശമദമാദിസദാചാരങ്ങളും സാദ്ധ്യമാണെന്നു് ആ ജീവിതം സംശയരഹിതമായി തെളിയിക്കുന്നു. പരമ്പരാഗതമായ മതാചരണങ്ങൾ ഇക്കാലത്തും പ്രസക്തവും പ്രയോജനകരവുമെന്നു ബോദ്ധ്യപ്പെടാൻ ശ്രീരാമകൃഷ്ണദേവന്റെ ജീവിതചരിത്രം പഠിച്ചാൽ മതി.

ജാതിക്കോമരങ്ങളുടെ തേർവാഴ്ചക്കാലത്തു് സ്ത്രീശൂദ്രാദി ബഹുഭൂരിപക്ഷം ജനതയ്ക്കും ശാസ്ത്രങ്ങളും ശാസ്ത്രശിക്ഷണവും നിഷേധിക്കപ്പെട്ടിരുന്നു. ആയിരമാണ്ടുകളോളം തുടർന്നു നിലനിന്ന അക്കാലങ്ങളിലെല്ലാം ആ ജനവിഭാഗങ്ങളടക്കം സാധാരണക്കാൎക്ക് സദാചാരബോധം നല്കിയിരുന്നതു് പരമ്പരാഗതമായ മതാചരണം മാത്രമായിരുന്നു.

മനുഷ്യന്നുവേണ്ടിയാണ് മതവും സദാചാരവുമെല്ലാം. മനുഷ്യൻ അവയ്ക്കു വേണ്ടിയല്ല. എന്തൊക്കെ ഒരുക്കിക്കൊടുത്തു് മനുഷ്യനെ അവന്റെ വികസനസാദ്ധ്യതയുടെ പൂർണ്ണതയിലേയ്ക്കു എത്തിക്കുവാൻ സാധിക്കുമോ അവയെല്ലാം സ്വീകാര്യമാണ് സ്വീകാൎയ്യമാകണം. പഴഞ്ചനെന്നോ പുത്തനെന്നോ അല്ല, ഒന്നിന്റെ ഗുണദോഷങ്ങൾ വിലയിരുത്തുമ്പോൾ കണക്കിലെടുക്കേണ്ടതു്. പഴഞ്ചനായതും ഋഷിപ്രോക്തമെന്നു ലേബൽ ഒട്ടിച്ചതുമായവയെല്ലാം ശരിയെന്നും, പുത്തനായതെല്ലാം തെറ്റെന്നും; അതുപോലെതന്നെ പഴയവ പ്രാകൃതവും അന്ധവിശ്വാസവും പുത്തനായതെല്ലാം ശാസ്ത്രീയവും ശരിയെന്നും മറ്റുമുള്ള മുൻവിധിയോടുകൂടിയ ധാരണകൾ ഉപേക്ഷിച്ച് ഓരോന്നിനേയും വസ്തുനിഷ്ഠമായി വിലയിരുത്തി, കൊള്ളാവുന്നതും നന്മ ചെയ്യുന്നതും ഹിതകരവുമായവയെ കൈക്കൊള്ളുവാനുള്ള സഹൃദയത്വമാണ് നമുക്കിന്നു അത്യന്താപേക്ഷിതമായിട്ടുള്ളതു്.

പരമ്പരാഗതമായ മതാചരണങ്ങൾ ശാസ്ത്രാനുസൃതമായ സദാചാരത്തിന്നുപായങ്ങളാണ് എന്നതുകൊണ്ടു് ധാൎമ്മികജീവിതത്തിന്നു അവ അത്യാവശ്യങ്ങളാണ് എന്നു സിദ്ധം.

പറഞ്ഞുപറഞ്ഞു് രണ്ടും പരസ്പരം ഉപായങ്ങളും ഉപേയങ്ങളുമായി മാറുന്നുവല്ലൊ. ഉവ്വ്. കാരണം, അവ രണ്ടല്ല. സത്യത്തിൽ മതാചരണം സദാചാരവും, സദാചാരം മതാചരണവുമാണ്. രണ്ടും ഒന്നാണ്.

# മതം – ധാർമ്മികജീവിതത്തിൻെറ തായ്‌വേര്

പി. ആർ. നായർ

''മതം ഇല്ലെങ്കിലെന്ത്? മര്യാദയ്ക്ക് ജീവിച്ചാൽ പോരെ?'' ഇടയ്ക്കിടെ ഉയർന്നുവരുന്ന ഒരു ചോദ്യമാണ്. ''മതി'' എന്നൊരുത്തരം സംക്ഷിപ്തമായി സമ്പാദിക്കാം. പക്ഷെ, അതുകൊണ്ട 'മതി'യാകുന്നില്ല. വീണ്ടും ഒരു ചോദ്യമുണ്ടാകുന്നു – എന്താണ് മര്യാദ ?

അതിന് നിയതമായ നിർവചനമില്ല. ഓരോ ആളുകൾക്കും ഇഷ്ടംപോലെ നിർവചിക്കാവുന്ന ഒരാശയമാണത്. മാത്രമല്ല, കുടുംബത്തിന്, രാജ്യത്തിന്, ജാതിക്ക്, മതത്തിന്, വർഗ്ഗത്തിന്, പാർട്ടിക്ക്, സ്ഥാപനത്തിന് എന്നിങ്ങനെ വളർന്നുവളർന്ന് ആഗോളപര്യന്തം അതു വ്യാപിക്കുന്നു. അത്തരം ഒന്നിനെ ഒതുങ്ങിയ വാക്കുകളിൽ നിബന്ധിക്കുകതന്നെ ദുഷ്കരം !

ഇതു കാരണം മര്യാദകൾ ഭിന്നവും മര്യാദക്കാർ വിരളവുമെന്ന നിലവരെ എത്തുന്നു. ഇന്നിതു സാർവ്വത്രികമായ അനുഭവമാണ്. അപ്പോൾ മര്യാദയ്ക്കു ജീവിക്കാൻ – അങ്ങനെ പൊതുസമ്മതമാർജിക്കാൻ – ആർക്കാണ് കഴിയുക? അവിടെയാണ് മതത്തിൻെറ ആവശ്യം നേരിടുക.

ആചാരപ്രധാനവും വിചാരപ്രധാനവുമായി മതത്തിന് രണ്ടു ഭാവങ്ങളുണ്ട്. രണ്ടും ഏകതാനമായാൽ അതുതന്നെ അനുഭൂതി (Realisation) പ്രധാനമാകും. ആചാരവിചാരങ്ങളെ സമതുലനം ചെയ്ത ജീവിതമര്യാദ രൂപപ്പെടുത്തുകയെന്ന പ്രഥമബാധ്യത ഓരോ മതത്തിനുമുണ്ട്. അതിൻെറ നിർവഹണമാണ് ധാർമ്മികജീവിതംകൊണ്ട് ഉദ്ദേശിക്കുന്ന പരമമായ ലക്ഷ്യം.

ആചാരത്തിലോ വിചാരത്തിലോ ഏതെങ്കിലും ഒന്നിൽ മാത്രമായി മതത്തെ ഒതുക്കിനിർത്തുന്നതാണ് മതനിഷേധത്തിൻെറ ഒരു കാരണം. ബുദ്ധിപരമായ വിശകലനം ഒററപ്പെട്ടുപോയാൽ ജീവിതത്തിൻെറ കണ്ണികൾ ദുർബ്ബലങ്ങളായെന്നു വരും. അതിൽനിന്ന് സംശയങ്ങൾ പൊന്തിവരുന്നു. സന്ദേഹം (Confusion) എന്ന ധൂമികയിൽ അകപ്പെടുന്നവരാണ് യഥാർത്ഥത്തിൽ മതത്തെയും ഈശ്വരനെയും നിഷേധിക്കുന്നത്. അവർ സ്വയംകൃതമായ മര്യാദയുടെ മറവിൽ വിശ്രമം തേടുന്നു. അതിനുള്ള അവസരം സൃഷ്ടിക്കുന്നത് അല്പജ്ഞതയും അഹന്തയും കൂടിച്ചേർന്ന സംസ്കാരവൈകൃതമാണെന്നുള്ളതും ചൂണ്ടിക്കാണിക്കട്ടെ.

മതത്തിൻെറ അടിസ്ഥാനതത്വങ്ങളിൽ മുഖ്യമായതു് നൂലാമാലകളിൽനിന്നു കുരുക്കഴിച്ചെടുത്ത ഒരു ജീവിതക്രമം നിജപ്പെടുത്തുകയാകുന്നു. സമൂഹജീവിയായ മനുഷ്യൻെറ വികാരങ്ങളും വിചാരങ്ങളും പരസ്പരമാത്സര്യത്തിൻെറ അടിത്തറയിലാണ് പടുത്തുയർത്തപ്പെടുക. ഇതു നാം പലപ്പോഴും വിസ്മരിച്ചുപോകുന്നു. തന്മൂലം കെട്ടുപാടുകൾ വളരുകയും ബലവും ബുദ്ധിയുമുള്ളവർ മററുള്ളവരെ കീഴടക്കുകയും ചെയ്യുന്നു. ഒരുതരം സംഹാരപ്രക്രിയയാണിതു്. അനാദികാലംമുതൽ ഇതു നിലവിലുണ്ട്. കുരുക്കുകൾ ഇടയ്ക്കിടെ അയഞ്ഞും മുറുകിയും വരുന്നതല്ലാതെ ഋജുവും ശുദ്ധവുമായ പാതയിലൂടെ ജീവചക്രത്തിനു മുന്നേറുവാൻ സാഹചര്യമില്ല. ആക്രമണങ്ങളുടെയും ബിഭീഷികയുടെയും ഏടുകളല്ലാതെ മാനവചരിത്രത്തിൽ അധികമൊന്നും രേഖപ്പെടുത്തിയിട്ടില്ല.

യുഗസ്രഷ്ടാക്കളായ അവതാരപുരുഷന്മാരും മഹർഷിമാരും ഇടയ്ക്കിടെ ആവിർഭവിച്ച് ഈ ഹിംസ്രഭാവത്തിനു മാററം വരുത്തുന്നതുകൊണ്ടാണ് നമ്മുടെ സംസ്കാരം ഇത്രത്തോളമെങ്കിലും കരുപ്പിടിച്ചുനില്ക്കുന്നതു്. ''സംഭവാമി യുഗേ യുഗേ'' എന്ന വാഗ്ദാനം ഭഗവാൻ നിർവഹിക്കുന്നു. മഹാത്മാക്കൾ അനുഭവങ്ങളെ പ്രമാണമാക്കി അന്നന്നു നിർദ്ദേശിച്ച മാർഗ്ഗങ്ങൾ നിരവധിയാണ്. ''യത മത തത പഥ'' എന്ന വാക്യത്തിൻെറ അഗാധതലത്തോളം നാമിന്നു

കടന്നുചെല്ലുന്നുണ്ടോ ? ഓരോ ബിന്ദുവിൽ കേന്ദ്രീകരിച്ചുള്ള നൂറു നൂറു വൃത്തങ്ങളിലാണ് ഇന്നത്തെ സാമൂഹ്യവ്യവസ്ഥിതിയെന്നു വ്യക്തമാണ്. മഹാപുരുഷന്മാരുടെ (ഗുരുനാഥന്മാരുടെ) ഉപദേശങ്ങൾ പൊതു ജീവിതത്തിലും വ്യക്തിജീവിതത്തിലും പകർത്താൻ കഴിഞ്ഞാൽ ''ധാർമ്മികത'' എന്തെന്നും എന്തിനെന്നും ബോധ്യപ്പെടാതെ വരില്ല. അതാണ് മതങ്ങളുടെ ദിവ്യലക്ഷ്യം. ഇത്രയും അംഗീകരിച്ചാൽ മതം വേണ്ടെന്നുള്ള അഭിപ്രായം സ്വയമേവ തിരസ്കൃതമാകും. അതായത് ഗുരുത്വംകൊണ്ടു പുഷ്ടിപ്പെട്ട ശുദ്ധവും നിർവികല്പവുമായ ആചാരപദ്ധതിയാണ് ധാർമ്മികജീവിതം. അതിന്റെ പ്രായോഗികപശ്ചാത്തലം കുറെക്കൂടി വിശദമാക്കുവാൻ ചില സംഗതികൾ താഴെക്കുറിക്കുന്നു.

## 1. സദാചാരം

വ്യാമിശ്രമായ അർത്ഥമാണ് സദാചാരമെന്ന പദത്തിനുള്ളത്. പ്രമാണിമാരും സമ്പന്നരും അധികാരികളുമാണല്ലോ അംഗീകൃത സജ്ജനങ്ങൾ (gentlemen). അവരെ അനുകരിക്കുവാനുള്ള അഭിവാഞ്ഛ സാധാരണ ജനങ്ങൾക്കുണ്ട്. അക്കൂട്ടരെ ആദരിക്കുവാനും അവരുടെ പെരുമാററങ്ങളെ സദാചാരങ്ങളെന്നു വ്യവഹരിക്കുവാനും സാമാന്യജനങ്ങൾ തയ്യാറാകുന്നു. ദേശകാലാപേക്ഷയാ സദാചാരസംഹിതകൾ രൂപപ്പെടുത്തുവാനും അവർ നിർബദ്ധരാകുന്നു. പ്രതികൂലസാഹചര്യങ്ങളിൽ അവയെ അവർ സമൂലം തിരസ്കരിക്കുകയും ചെയ്യുന്നു.

ഇതിന്നു് പ്രത്യക്ഷമായ ഉദാഹരണം പറയാം. കള്ളക്കടത്തും കരിഞ്ചന്തയും ഒരു രാഷ്ട്രനീതിയിലും സദാചാരമല്ല. അടുത്തകാലത്ത് അത്തരം വ്യാപാരങ്ങൾ വളരെ വദ്ധിച്ചപ്പോൾ അതിനോടു ബന്ധപ്പെട്ട പലരും വാർത്തപ്പെടുകയുണ്ടായി. അവർ ധാർമ്മികചക്രവർത്തികളാണെന്നുവരെ ചിലർ സ്തുതിച്ചു! അവരുടെ മാർഗ്ഗം ദൂഷിതമല്ലെന്നും അനുകരണീയമാണെന്നും പ്രഖ്യാപിക്കുന്ന ഏതാനും ലേഖനങ്ങൾ വർത്തമാനപത്രങ്ങളിൽ വന്നു. എന്നാൽ ഭരണചക്രത്തിന്റെ തിരിച്ചിലിൽ ഗതിവേഗം നിയന്ത്രിതമായപ്പോൾ വിളക്കവും തിളക്കവും അപ്രത്യക്ഷമായി. ഇപ്പോൾ ദേശീയസദാചാരങ്ങളിൽ ആ രംഗത്തുള്ള മതിപ്പു നഷ്ടപ്പെട്ടിരിക്കുന്നു. ഇങ്ങനെ പലപ്പോഴും സംഭവിക്കും. ഇതു് പൊതുവിൽ വിചാരവിപ്ലവത്തിനു കാരണമാണ്. അതിനെ നിയന്ത്രിക്കുവാനാണ് ധർമ്മശാസ്ത്രങ്ങളും നീതിതത്ത്വങ്ങളും യഥാകാലം നിബന്ധിച്ചുപോരുന്നത്.

സമൂഹനീതിയിലെ ദുർവ്യതിയാനങ്ങൾ മുൻപാകെ വെച്ചുകൊണ്ടാണ് ക്രാന്തദർശികളായ ആചാര്യന്മാർ മതവ്യവസ്ഥകളേർപ്പെടുത്തിയത്. അതായതു് മതം ഭൌതികാതിപ്രസരത്തിന്റെ Controlling System (നിയാമകവിധി)ആണ്, എല്ലായ്പ്പോഴും. അതിന്റെ ഉപജ്ഞാതാക്കൾ സദാചാരം അനുകരണാത്മകമാണെന്നു് ഒരിക്കലും പറഞ്ഞിട്ടില്ല. അവരുടെ ആദേശങ്ങൾ ''അന്നന്നു കാണ്മതിനെ'' വാഴ്ത്തുന്നതിൽനിന്നു് എത്രയോ അകലത്തിലുമാണ്. ഭാഷയിലും വേഷത്തിലും പെരുമാററത്തിലും അനുകരണം ആശാസ്യമല്ല. ''നിങ്ങൾ സ്വയം തീരുമാനിക്കുക; ഞങ്ങളെ ശ്രദ്ധിക്കുക; സംശയാതീതമായി സ്വീകരിക്കേണ്ടതിനെ സ്വീകരിക്കുക.'' ഇതിൽ കവിഞ്ഞ ഒരു നിർബന്ധവും മതാചാര്യന്മാർക്കില്ല. കർമ്മകുശലരായ ആ മഹാത്മാക്കളുടെ ചരിത്രങ്ങൾ വിവരിച്ചു, ദുർവ്യവഹാരികളുടെ ദുഷ്പരിണാമം പ്രകടമാക്കിയും പിൻഗാമികളെ സ്വയം നിർണ്ണയത്തിനൊരുക്കുകയാണ്, മതദ്രഷ്ടാക്കൾ. അതിലേയ്ക്കു് അവർ ഇതിഹാസങ്ങൾ, സുവിശേഷങ്ങൾ, പുരാണങ്ങൾ മുതലായവ രചിച്ചുവെന്നല്ലാതെ വിചാരവിപ്ലവം സൃഷ്ടിച്ചു് സ്വന്തം മതസാമ്രാജ്യം സ്ഥാപിക്കുവാൻ യത്നിച്ചതേ ഇല്ല. ഏതെങ്കിലും ഒരാശയത്തെ കണ്ണടച്ചു പിൻതുടരുകയെന്ന സമ്പ്രദായം സൂചിപ്പിക്കുകപോലും ചെയ്തിരുന്നില്ല.

മതപുസ്തകങ്ങൾ കള്ളക്കഥകളുടെ കലവറയാണെന്നു പറയുന്നവർക്കു് മേല്പറഞ്ഞ വസ്തുത മനസ്സിലായിട്ടില്ല. അവരോടു് വെറുപ്പു പ്രദർശിപ്പിച്ചിട്ടു കാര്യവുമില്ല. അജ്ഞത ആക്ഷേപംകൊണ്ടല്ല മാറേറണ്ടതു്. ഫലപ്രദമായ പ്രതിവിധി അവരെ വിജ്ഞരാക്കുകമാത്രമാണ് മതം നമുക്കു തരുന്ന വിജ്ഞാനം ശാശ്വതസത്യത്തിന്റെ സാക്ഷാത്കാരത്തിനുതകുന്ന ആദർശജീവിതത്തിന്റെ കലാസുഭഗമായ ചിത്രമായിരിക്കും.

രാമായണം ഹിന്ദുക്കളുടെ പ്രധാന മതഗ്രന്ഥമാണല്ലോ. ഒരു ഭവ്യജീവിതത്തിന്റെ വി

ചിത്രമായ മാതൃക ശ്രീരാമചന്ദ്രനിലൂടെ നമുക്ക തിൽ കാണാം. എന്തൊക്കെ പ്രാരബ്ധങ്ങളാണ് അദ്ദേഹത്തെ വലയം ചെയ്തതു്! ദുഃഖത്തിൻേറയും തകച്ച്യുടേയും നടുവിലൂടെ ഒരു നീണ്ട തീർത്ഥ യാത്ര! സുഖിക്കാൻ കഴിവില്ലാഞ്ഞല്ല; വെറും ഹസ്തചാലനംകൊണ്ടു് സാമ്രാജ്യവും ചെങ്കോ ലും സ്വായത്തമാക്കാമെന്നിരിക്കെ, ഹംസതൂ ലികാപര്യങ്കത്തിൽ സപത്നീകനായി രാവുകഠ നയിക്കാമെന്നിരിക്കെ, എല്ലാം വലിച്ചെറി ഞ്ഞു് നിത്യദുഃഖത്തിൻെറ കാതലായി മാറിയ രാമചന്ദ്രൻെറ കഥ വാല്മീകി എന്തിനിത്ര വി സ്തരിച്ചു? സന്മാർഗ്ഗത്തിൻെറ സാക്ഷാത്കാര ത്തിനു് എന്തു വിലയും കൊടുക്കേണ്ടിവരുമെന്നു് പഠിപ്പിക്കുകയല്ലാതെ മററൊന്നുമല്ല അതിൻെറ ഉദ്ദേശ്യം. ജീവൻ ഏതു വിപരീതസാഹചര്യ ത്തിൽ ഞെങ്ങിഞെരുങ്ങിയാലും സുകൃതി കഠംക്കു് ആത്മദമനം അസാധ്യമല്ലെന്നു തെളി യിക്കുകയാണു് രാമചരിത്രത്തിൻെറ അന്തർ ധാര. താടകയെ കൊന്നതും ബാലിയെ വധി ച്ചതും രാവണനെ നിഗ്രഹിച്ചതും സീതയെ പരിത്യജിച്ചതുമല്ല രാമൻെറ ആദർശജീവിത മെന്നു ബുദ്ധിമാന്മാർ മനസ്സിലാക്കണം. അവ ർക്കേ രാമായണം മതഗ്രന്ഥമാകൂ. രാമൻെറ ജീവിതം ധാർമ്മികവും സത്യസന്ധവുമാണവ ർക്കു്. അന്തർവൈരികളെ അടിക്കടി സമ്മർദ്ദം ചെലുത്തി അടിയറവയ്പിക്കണമെന്നാണു് മഹ ർഷീശ്വരൻെറ ഉപദേശസൂത്രം.

ആധ്യാത്മികസംസ്കാരമുള്ള ജീവൻെറ മാന സികമായ ഉത്കർഷം യഥാവസരം ചൂണ്ടിക്കാ ട്ടുകയും അനുഭൂതി പകർന്നുകൊടുക്കുകയുമാണു് മതത്തിലെ ഗൂഢാദർശങ്ങഠം. അതു ലഭിക്കണ മെങ്കിൽ പരിശുദ്ധാത്മാക്കളുടെ കർമ്മപദ്ധതിയ നുസരിച്ചു് ശുദ്ധജീവിതം നയിക്കണമെന്നാണു് പൂർവസൂരികളുടെ നിർബന്ധപൂർവമുള്ള ഉപ ദേശവും.

## 2. ആത്മവിമർശം

പരന്മാരെ പരിശോധിക്കാനുള്ള വാസന (Instinct of Supervision) ഏററവും കൂടുതലുള്ള ജീവിയാണു് മനുഷ്യൻ. പരദോഷങ്ങളെ പർവ്വ തീകരിച്ചും സ്വദോഷങ്ങളെ വിസ്മരിച്ചും ആത്മ ശ്ലാഘ ചെയ്യും കഴിയുന്നവരാണു് ഏറിയകൂറും. സ്വയം വിമർശിക്കാനാകാത്തവർ പരാഭിമർഷണ ത്തിനു കോപ്പിടുന്നതു ദുസ്സാഹസംതന്നെ. കുററ പത്രം തയ്യാറാക്കുന്നതിലുള്ള ആവേശം മംഗള പത്രമെഴുതുന്നതിലില്ല. അന്യത്ര ആരോപിത മാകുന്ന അപരാധവിഷയം താനുമായി ബന്ധ പ്പെടുന്നുണ്ടെങ്കിൽ അതെത്രമാത്രമെന്നു പരിശോ ധിക്കുവാൻ നമുക്കു കഴിയേണ്ടേ ? ഈ സംരംഭ ത്തിനാണു് മതം ആത്മവിമർശമെന്നു പേരിടു ന്നതു്.

ആത്മാവു് എന്നു കേട്ടാൽ ഞെട്ടുന്നവരുണ്ടു്. ചിലർ അതിനെ അങ്ങുമിങ്ങും തേടി നടക്കുന്നു. രണ്ടും അനാവശ്യമാണു്. താൻതന്നെയാണു് സ്ഥിരവും വ്യാപകവുമായ ആത്മാവെന്നു ബോധിക്കുവാൻ കഴിഞ്ഞാൽ ആശ്വാസമായി. ഇതിനും ആത്മവിമർശമെന്നോ സ്വാത്മനിരൂപ ണമെന്നോ പേരിടാം.

ഇക്കാലത്തു് ആത്മാവിനെ അറിയുവാനും സ്വയം വിമർശിക്കുവാനുമുള്ള അഭ്യാസം താരത മ്യേന കുറഞ്ഞുവരികയാണു്. സാമാന്യജന ങ്ങഠം പരായത്തസിദ്ധികളായിരിക്കുന്നു. സ്വാ യത്തസിദ്ധരായ നമ്മുടെ ആചാര്യന്മാർ ഉപദേ ശിച്ച കാര്യങ്ങഠം പലക്കും മനസ്സിലാകുന്നില്ല. പററിപ്പിടിച്ചു ജീവിക്കുന്ന (parasites) ശീലം ശക്തിപ്പെട്ടിരിക്കുന്നു. അന്യരിൽനിന്നു് ആശ യം സംഭരിക്കാനുള്ള വാസന കൂടുതലാണിന്നു്. അകത്തും പുറത്തും അതുതന്നെ. മഹാഭാരതവും ഗീതയും ഭാരതത്തിലെ തത്ത്വഖനികളാണെങ്കി ലും റഷ്യയിൽ മഹാഭാരതം പ്രചരിക്കയും അമേ രിക്കയിൽ ഗീത പഠിക്കയും ചെയ്യുന്നതുകൊ ണ്ടാവാം പലരും അതിൽ കണ്ണോടിക്കുന്നതു്. ആത്മാനുസന്ധാനം നഷ്ടപ്രായമാകുമ്പോഠം അ നധ്യായപ്രകൃതി സ്വതസ്സിദ്ധമാണല്ലോ.

മതം ആവശ്യപ്പെടുന്നതു് വിവൃതമായ ആത്മപരിശോധനയാണു്. ഏതു തുറയിലായാ ലും സ്വയം പരിശോധിച്ചും തിരുത്തിയും ജീവി ക്കണം. സംതൃപ്തമായ സംവിധാനം സ്വാഭാവി കമായി സംഭവിക്കും. അതിനു് തയ്യാറാകുന്നി ല്ലെങ്കിൽ പരാന്നഭുക്കുകഠം പരസ്പരം കടിച്ചു കീറി നശിക്കുകയേ ഉള്ളു.

## 3. ലക്ഷ്യനിർണ്ണയം

പ്രായേണ എല്ലാവരും ഒരുവക അനിശ്ചി തത്വം ജീവിതത്തിൽ കാണുന്നു. ''ഇന്നല്ലെങ്കിൽ നാളെ'' എന്നു പറയുന്നവർക്കുപോലും നാളെയെ

കുറിച്ചാശങ്കയുണ്ട്. നാളെ എന്തു സംഭവിക്കു മെന്നാരറിഞ്ഞു? കുടുംബതന്ത്രം മുതൽ രാജ്യതന്ത്രം വരെ ഈ നീർച്ചുഴിയിൽപ്പെട്ടിരിക്കുന്നു. ആപത്തുകളുടെ വക്കോളമെത്തുമ്പോഴാണ് കഴിഞ്ഞതിനെ കുറിച്ചാലോചിക്കുന്ന ശീലമേ നമുക്കുള്ളൂ. മതങ്ങൾ ഇതേപ്പററി ഗാഢമായി ചർച്ചചെയ്യുന്നു. ''ഇന്ന്, ഇന്നലെ, നാളെ'' എന്ന അവസാനമില്ലാത്ത കാലശൃംഖലയെ വിശകലനം ചെയ്ത് അസ്ഥിരപ്രപഞ്ചത്തിന്റെ തനിനിറം വെളിവാക്കുകയാണ് മതത്തിന്റെ സ്വഭാവം. തന്മൂലം നശ്വരതാവാദത്തിന് മതശാസ്ത്രങ്ങളിൽ പ്രസക്തിയുണ്ട്. പ്രകൃത്യതീതമായ ഏതോ ''ഒന്നിന്റെ''കൂടി നിയന്ത്രണം കണ്ടുപിടിക്കുവാനുള്ള ബുദ്ധിസാമർത്ഥ്യം ഉണ്ടെന്നഭിമാനിക്കുന്ന മനുഷ്യന് ഈ അനിശ്ചിതത്വത്തെക്കുറിച്ച് ആലോചിക്കാതെ വയ്യതാനും. വാസനകളെ ഒതുക്കി നിർത്തിയിട്ട സ്ഥിരസുഖം തേടണമെന്ന് ആചാര്യന്മാർ അനുശാസിക്കുന്നതിന്റെ രഹസ്യവും ഇതുതന്നെ. ആസ്തികന്മാരിൽ ഈ ബോധം സ്വയമേവ ജനിക്കുന്നു. അവർ നശ്വരസുഖങ്ങളെക്കുറിച്ച് അവ്യഗ്രരും അനപേക്ഷരുമാകുന്നതിലത്ഭുതമില്ലല്ലോ.

നാസ്തികന്മാർ സ്ഥിരസുഖത്തെക്കുറിച്ചു ചിന്തിക്കാറില്ല. ജന്തുധർമ്മങ്ങളാണ് അവരുടെ സുഖസങ്കല്പം. 'ആഹാരനിദ്രാഭയമൈഥുനങ്ങൾ' മാത്രം മതിയെങ്കിൽ ആഭ്യന്തരമായ അന്വേഷണത്തിന്റെ ആവശ്യം നേരിടുന്നില്ല. അത്തരം മനുഷ്യനും മേച്ചിൽപ്പുറവും തമ്മിൽ എന്താണന്തരം? മനുഷ്യൻ എന്ന പേരിനുള്ള അർഹത പോലും അയാൾക്കില്ല. ജീവിതത്തിന് പ്രത്യക്ഷലക്ഷ്യം മാത്രമാണുള്ളതെന്നു വാദിക്കുന്നവർക്കുപോലും ഗൂഢമായ വ്യർത്ഥതാബോധം ഉണ്ടെന്നുള്ളതാണു വാസ്തവം. ജീവിതം അങ്ങനെ വ്യർത്ഥമാക്കേണ്ടതല്ല. മതാചാര്യന്മാർ ഇതത്രേ ഉറപ്പിച്ചുപറയുന്നതു്. ഇതരജാതങ്ങളേക്കാൾ മനുഷ്യന്നു ചില മേന്മകളുണ്ടെന്ന് എല്ലാ മതങ്ങളും സമ്മതിക്കുന്നു. അവയെ പോഷിപ്പിച്ച് ഇന്ദ്രിയാതീതമായ ദിവ്യലക്ഷ്യത്തോളമുയരാനും ജന്മസാഫല്യം കൈവരിക്കാനുമാണ് യഥാർത്ഥമതം.

## 4. കർമ്മഗതിയിൽ വിശ്വാസം

സുഖദുഃഖങ്ങളുടെ അടിസ്ഥാനത്തിൽ ചിലരെ ഭാഗ്യവാന്മാരെന്നും മററു ചിലരെ ഭാഗ്യദോഷികളെന്നും വിവേചിക്കുന്നു. ലൌകിക ദൃഷ്ടിയിൽനിന്നു ഭിന്നമായ ഒരു സങ്കല്പമാണ് ''ഭാഗ്യം''. അതുകൊണ്ടുതന്നെയാവാം ചില നിർമ്മതന്മാരും നിരീശ്വരന്മാരും രഹസ്യമായി ജ്യോതിഷം നോക്കിക്കുന്നതും. സിദ്ധസങ്കേതങ്ങളിൽ അഭയം പ്രാപിക്കുന്നതും, അവർക്ക് 'ഭാഗ്യം' എന്നതു് സൂക്ഷ്മാർത്ഥത്തിൽ മനസ്സിലാകുവാൻ സാധിക്കാറില്ല. ലോട്ടറിയിലോ ചൂതുകളിയിലോ ചേർന്ന് ബോധപൂർവ്വം പരസ്വം തട്ടിയെടുക്കുന്ന ''ഭാഗ്യ''പരീക്ഷണമല്ല മതദ്രഷ്ടാക്കളുടെ വിവക്ഷിതമായ ''ഭാഗ്യം.'' അദൃഷ്ടവൈഭവത്താലുണ്ടാകുന്ന അധൃഷ്യവും അപ്രമേയവുമായ അനുഭവങ്ങളാണു ഭാഗ്യമെന്ന പരിവേഷമണിയുന്നതു്. സുഖവും ദുഃഖവും ഇതിന്റെ പരിധിയിൽപ്പെടുന്നു. നീരോഗനും വ്യാധിഗ്രസ്തനും, കുബേരനും കുചേലനും, സ്വാധീനനും പരാധീനനും എന്നുവേണ്ട, പരസ്പരവിരുദ്ധങ്ങളായ മേഖലകളിൽ വ്യാപരിക്കുന്ന ഓരോ ജീവന്റേയും അനുഭവങ്ങൾ അദൃഷ്ടസംസ്കാരങ്ങളോടു ബന്ധപ്പെടുന്നുണ്ട്. ഇതാണ് കർമ്മവാദത്തിന്റെ പൊരുൾ.

''കർമ്മസംസ്കാരങ്ങൾ ജന്മാന്തരങ്ങളിൽ പകരുമോ? അതൊരു സങ്കല്പം മാത്രമല്ലേ? ബലവാന് പൌരുഷംകൊണ്ട് ഐശ്വര്യം നേടിക്കൂടേ?'' ഇങ്ങനെ ചോദിക്കുന്നവരുണ്ട്. അവരോട് ഒരു മറുചോദ്യം ചോദിക്കാം — ''നിങ്ങൾ ബലവാനും വേറൊരാൾ നിർബ്ബലനുമാകുന്നതെന്തുകൊണ്ട്?'' ഇതിന്ന് ഉത്തരം പറയാനില്ലെന്നുവരും. അഥവാ, സൃഷ്ടിയിൽ ''സോഷ്യലിസം'' ബാധകമല്ലെന്നുകൂടി പറഞ്ഞേയ്ക്കും! ഇങ്ങനെ ഒട്ടേറെ ചോദ്യങ്ങൾക്ക് സമാധാനം കിട്ടാതെ വരുമ്പോൾ ചിലരെങ്കിലും മതത്തെ ആശ്രയിക്കുന്നു. എന്നാൽ അതുകൊണ്ടും മതിയാവുകയില്ല. കിട്ടുന്ന ഉത്തരം അവസാനത്തേതാകുമെങ്കിലേ അന്വേഷണം പൂർത്തിയാവൂ. പൂർണ്ണമായ അറിവാണ് ശരിയായ ഉത്തരം. അവിടംവരെ തുടർന്നുപോകുന്ന വാദമുഖങ്ങളുത്തയും സൂക്ഷ്മവിശകലനം ചെയ്യുന്നവർക്ക് ജന്മാന്തരങ്ങളുടെയും കർമ്മത്തിന്റേയും വ്യക്തമായ ധാരണയുണ്ടാകും. അർജ്ജുനന്റെ ചോദ്യങ്ങളവസാനിച്ചതു് പൂർണ്ണതയുടെ ബോധത്തിലാണ്. അതു് ഓരോ ആൾക്കും യഥാസമയം കിട്ടുമെന്നുതന്നെ ജ്ഞാനികളും സിദ്ധന്മാരും ഉറപ്പുതരുന്നു. അവർ അക്കാര്യം ഏററുപറയുകയല്ല, മാർഗ്ഗനിർദ്ദേശം തരികയാണു പതിവ്. കർമ്മാനുബന്ധങ്ങൾ വേർപെട്ടു് അറിവിന്റെ ധവളഭൂമിക

യിൽ എത്തേണ്ടവക്ക് വഴികാട്ടുന്നവരുടെ വാക്കുകളിൽ വിശ്വാസമർപ്പിക്കുമെങ്കിൽ മതം സപ്രയോജനമാകും.

## 5. ശുദ്ധമായ ശാസ്ത്രബോധം

അറിവ് അനേകമില്ല. ''അറിവുകൾ'' എന്നുള്ള വ്യപദേശം ഭാഗികപരാമർശമായിപ്പോകും. ശാസ്ത്രം ഒരു കാലവും പൂർണ്ണമായ അറിവല്ല. പക്ഷാന്തരബാഹുല്യം അതിലല്ലേ ഉള്ളു. അടിസ്ഥാനസിദ്ധാന്തങ്ങൾപോലും അടിക്കടി മാറിക്കൊണ്ടിരിക്കുന്ന ശാസ്ത്രം നശ്വരകോടിയിൽ നില്ക്കുന്നു. എന്നാൽ, അദ്ധ്യാത്മവിദ്യയാകട്ടെ സത്യാന്വേഷണത്തിന്റെ ഉപോത്പന്നങ്ങളായ അനുഭവങ്ങളാണ്. അവയിലും ചില വ്യതിയാനങ്ങൾ സംഭവിച്ചുകൂടെന്നില്ല. യഥാർത്ഥജ്ഞാനം വാക്കിനും വിചാരത്തിനുമുപരി നില്ക്കുമെന്നാണ് അനുഭവസ്ഥർ പറയുന്നത്.

സുഖസങ്കല്പത്തിന്റെ ഭൗതികാധിഷ്ഠാനത്തിലുള്ള ഏകദേശാനുഭവമാണ് വിജ്ഞാനം. ''ഏതദ് വിജ്ഞാനം'' (ഇതാകുന്നു വിജ്ഞാനം) എന്ന ''ബ്രാഹ്മണ'' പരിഭാഷയിൽ ഇതു സൂചിപ്പിച്ചിരിക്കുന്നു. ഇന്ന് യുക്തിമണ്ഡലത്തിൽ ഉയർന്നുനില്ക്കുന്ന എല്ലാത്തരം വിജ്ഞാനങ്ങളും ഇതു തന്നെയാകുന്നു.

ജ്ഞാനവും വിജ്ഞാനവും മതവിചാരത്തിന്റെ ബാഹ്യാംഗങ്ങളാണ്. അന്തർലീനമായ അനുഭവധാരയാണ്, സൂക്ഷ്മബോധമാണ്, അറിവ് അല്ലെങ്കിൽ മതം.

ആഭ്യന്തരവും ബാഹ്യവുമായി മനുഷ്യന് ചെന്നെത്തുവാൻ കഴിഞ്ഞിട്ടുള്ള എല്ലാ രംഗങ്ങളിലും അതതു കാലത്തുണ്ടായിട്ടുള്ള അനുഭവങ്ങളുടെ വർണ്ണനമാണ് ശാസ്ത്രം. ഈ നിലയ്ക്ക് ''അപൂർണ്ണമായ അനുഭവം ശാസ്ത്രം; പൂർണ്ണമായ അനുഭവം മതം'' എന്നു വ്യവച്ഛേദിച്ചു പറയാമല്ലോ. അപ്പോൾ മതം ശാസ്ത്രത്തിനു വഴിമാറേണ്ട ഘട്ടം വരുന്നില്ല. ശാസ്ത്രം ഒരു കാലവും മതത്തെ മറി കടക്കുന്നുമില്ല.

ആധുനികശാസ്ത്രത്തിന്റെ അനുസ്യൂതമായ വളർച്ച മതത്തിന്റെ തളർച്ചയായി പലരും ധരിച്ചിരിക്കുന്നു. അവർ ശാസ്ത്രവും മതവും വേണ്ടപോലെ പഠിക്കുന്നില്ല. പൂർവ്വികന്മാർ ശാസ്ത്രത്തെ മതത്തിൽനിന്നു ഭിന്നമായി കണ്ടില്ല. വേദശാസ്ത്രങ്ങൾ (Religion and Science) സാംഗോപാംഗമായി പഠിക്കണമെന്നായിരുന്നു അന്നത്തെ നിയമം. അന്ന് ശാസ്ത്രകാരന്മാർ മതത്തെ നിഷേധിച്ചില്ല. ഇന്നാണെങ്കിൽ മതത്തിന്റെ കട പിഴുത് ശാസ്ത്രം നട്ടുപിടിപ്പിക്കുകയാണ്. കാടു കയറിയവർ വനമഹോത്സവം ആഘോഷിക്കണമല്ലോ.

കണ്ടുപിടുത്തങ്ങളാണ് ഇന്നത്തെ ജാലവിദ്യകൾ. അവ ഭൗതികസൗകര്യങ്ങൾ വേണ്ടതിലേറെ വർദ്ധിപ്പിച്ചിട്ടുണ്ടെന്നുള്ള കാര്യം വിസ്മരിക്കുന്നില്ല. പ്രകൃതിയോടു വിടവാങ്ങുവാനുള്ള സംരംഭം ശക്തിയായി നടക്കുന്നു. എല്ലാം നടക്കുമെന്നിരുന്നാലും അതിന്റെ മറുവശം സന്തോഷപ്രദമല്ല. നമ്മുടെ ആവശ്യങ്ങളും ആഗ്രഹങ്ങളും ദിനേദിനേ പെരുകിവരികയാണ്. അതൃപ്തിയുടെ ആഘാതമേല്ക്കാതെ ഒരിടവുമില്ല. ജ്വാലാമുഖികൾ തീ തുപ്പുന്നതും മുളുന്നതും അക്കാരണത്താലാണ്. ഭയാനകമായ സ്ഫോടനത്തിന്റെ നിർവാണദീപ്തിയാണ് സുസജ്ജമായ നവയുഗത്തിന്റെ മുകൾപ്പരപ്പിലുണ്ടാകാനിടയുള്ളത്. അതു് ദീർഘദർശനം ചെയ്യുന്ന ദാർശനികന്മാർ ഇന്നൊരുപക്ഷേ പരിഹാസ്യരാണെന്നും വന്നുകൂടാം.

ഈ അപകടം ഒഴിവാക്കുവാൻ ഒന്നേ മാർഗ്ഗമുള്ളു. ശാസ്ത്രഗതി മതസാപേക്ഷമാകണം. അണുകയുഗത്തിനു ചേർന്ന മതതത്ത്വശാസ്ത്രം സമഗ്രമായി അംഗീകരിക്കണം. അതിനു് തയ്യാറാകുവാൻ നവീന ''കണാദ''ന്മാർ ഇനിയെങ്കിലും വൈകിക്കൂടാ.

ഇവിടെ നമ്മുടെ നാട്ടിലെ ''അല്പശാസ്ത്രി'' മാരോട് രണ്ടു വാക്ക് — ഇലക്ട്രോണും പ്രോട്ടോണും കൊണ്ടു ചെപ്പടിവിദ്യ കാണിക്കുന്ന നിങ്ങളുടെ ആററംശാസ്ത്രത്തിനു് (Atomic Science) ലൈഫ് ട്രോണിനെ (''അണോരണീയാൻ മഹതോ മഹീയാൻ'')ക്കുറിച്ച് വല്ലതുമറിയാമോ? അങ്ങനെ ഒന്ന് ഈ അനന്തവിശാലതയിൽ വിലസുന്നുണ്ടെന്ന് നിതരാം വ്യക്തമാക്കുന്ന അധ്യാത്മതത്ത്വശാസ്ത്രം വെറും ഗിരിപ്രസംഗമല്ല. ഉദാത്തമായ സങ്കല്പവും ഘനിഷ്ഠമായ അഭ്യാസവും ഉള്ളവക്ക് സ്വന്തം ബുദ്ധിയുടെ പരീക്ഷണശാലയിൽ ആത്മാവിനെ കണ്ടെത്താൻ കഴിയുമെന്നും ഇന്നുള്ള എല്ലാ വിജ്ഞാനത്തെയും അതിജീവിക്കാനതു മതിയെന്നും പൂർവികന്മാർ പറഞ്ഞിട്ടുണ്ട്. അതൊന്നു പരിശോധിച്ചുകൂടെ? സഹസ്രാബ്ദങ്ങളുടെ വിടവു നികത്താൻ നിമിഷംകൊണ്ടു കഴിയുന്ന ആത്മാവിന്റെ സ്വരൂപത്തെ സയുക്തികം

സ്ഥാപിച്ച ബോധഗമ്യമായ തത്ത്വശാസ്ത്രത്തെ ''മതം മയക്കുമരുന്നെ''ന്നു ചൊല്ലി പുറന്തള്ളുന്നവർ പാമരന്മാരല്ല, പമ്പരവിഡ്ഢികളാണ്.

കാര്യകാരണബന്ധം മുൻനിർത്തി നിരീക്ഷണപരീക്ഷണങ്ങളിലൂടെ വസ്തുതത്ത്വത്തിലെത്തുകയാണ് ഭൗതികശാസ്ത്രത്തിൻെറ രീതി. ആത്മവിദ്യയിലാകട്ടെ അപ്പുറം അനുഭൂതിയെന്ന ഒരംശം കൂടിയുണ്ട്. ഇതാണ് മതവും ശാസ്ത്രവും തമ്മിലുള്ള ആത്യന്തികമായ അന്തരം.

## 6. സ്ഥിരമായ അംഗീകാരം

ഒരാശയം അംഗീകരിക്കേണ്ടതു് രണ്ടുമൂന്നു പാധികളിലാണ്. അറിവുള്ളവർ പറഞ്ഞുകേട്ടു്, യുക്തിയിൽ സംസ്കരിച്ചു്, അനുഭവത്തിൽ കൊണ്ടുവന്നു തീരുമാനപ്പെടുത്തണം. ആ അംഗീകൃതവസ്തുത യഥാർത്ഥജ്ഞാനംതന്നെ. അതായതു് ശ്രുതിയുക്ത്യനുഭവങ്ങളുടെ പരിണാമമാണ് സൂക്ഷ്മബോധം. ആധുനികശാസ്ത്രത്തിനു് യുക്തിയും അനുഭവവും പ്രമാണമാണ്. രണ്ടും ഒരുമിച്ചു വേണം താനും. നിഗമനങ്ങൾ മാററത്തിനു വിധേയമായിരിക്കും. യുക്തിയുടെ നേരിയ ചലനം അനുഭവത്തെ ചലിപ്പിക്കാതെ വരില്ല. അതുകൊണ്ടാണ് ദശാബ്ദംപോലും പഴക്കമാകാത്ത മൂലസംഹിതകൾ (Formulae) പൊളിച്ചു് എഴുതേണ്ടിവരുന്നതു്. അവയുടെ അംഗീകാരം മാറിപ്പോകുന്നു. മതകാര്യങ്ങളിലാകട്ടെ ''മൂലാധാരസൂത്രത്തിനു്'' അന്നുമിന്നും മാററമില്ല. വഴികൾ എത്ര ഭിന്നമായിരുന്നാലും ലക്ഷ്യത്തിലെത്തുന്തോറും സത്യാന്വേഷകർ ഒന്നായിച്ചേരും. ഇതു് മതവിശ്വാസത്തെ നിലനിർത്തുകയും ചെയ്യും. ചില നിർദ്ദേശങ്ങളോടുകൂടി ഈ ചർച്ച അവസാനിപ്പിക്കാം.

## A. തെററും ശരിയും തിരിച്ചറിയുക

മതവിശ്വാസികൾക്കും തെററുപററാം. മഹദ്വചനങ്ങളുടെ അർത്ഥം മനസ്സിലാക്കാതെ അനുവ്യാഖ്യാനം ചെയ്യുന്ന വ്യാഖ്യാതാക്കൾക്കും അപകടം പിണയാം. ഈ ''ഗുലുമാല്'' സംഭവിക്കാത്ത ഒരു മതവും ഇന്നില്ലെന്നു തോന്നുന്നു. ഒരു ഉദാഹരണം പറയാം.—''ആദമും ഹവ്വായും അന്നു് 'വിലക്കപ്പെട്ട കനി' തിന്നു. ദൈവവചനത്തെ നിഷേധിച്ചു. കുപിതനായ ദൈവം സന്തതിപരമ്പരയ്ക്കു മുഴുവനും ശാപമരുളി.'' ഇതു വായിക്കുമ്പോൾ ദൈവനീതിയിൽ സംശയം തോന്നുന്നവരെ കുററപ്പെടുത്താമോ? പ്രകടമായ യുക്തിബോധം ആക്ഷേപാർഹമല്ല. എന്നാൽ തോട്ടമേതു്? വിലക്കപ്പെട്ട കനിയെന്തു് എന്നും മററും വ്യക്തമായാൽ — കഥയുടെ മർമ്മം മനസ്സിലായാൽ — എത്ര രസകരമായ അനുവ്യാഖ്യാനമായിരിക്കും! വിലക്കപ്പെട്ട കനി ക്ഷോഭജനകമായ ഇന്ദ്രിയദാഹമാണെന്നു് അറിയണമെങ്കിൽ അർത്ഥവാദസങ്കേതങ്ങളോടുകൂടി പഠിക്കാതെ സാധ്യമല്ല. മതഗ്രന്ഥങ്ങളിലുള്ള അർത്ഥവാദകഥകൾ മനസ്സിരുത്തി പഠിക്കണം. എന്നിട്ടു വേണം തെററും ശരിയും നിശ്ചയിക്കുക.

## B. ആചാരങ്ങൾ — പുറന്തോടുകൾ

ആചാരങ്ങൾ മാത്രമല്ല മതം. ദേശകാലങ്ങൾക്കു യോജിച്ചവിധം ശുദ്ധമോ, അശുദ്ധമോ, സംസ്കൃതമോ അസംസ്കൃതമോ ആയി ആചാരങ്ങൾ അനവധിയുണ്ടു്. അവ മതത്തിൻെറ വേലിക്കെട്ടാണ്. മുള്ളുവേലികളും കന്മതിലുകളും കാണും. തോട്ടം സംരക്ഷിക്കുവാനാണു വേലികൾ. അവ അപ്പാടെ പൊളിച്ചുകളഞ്ഞാൽ തോട്ടം നശിക്കും. ഇത്രയും ഓർത്തിരുന്നാൽ തെററിദ്ധാരണയിൽനിന്നും ഒഴിഞ്ഞുനില്ക്കാൻ പ്രയാസമില്ല.

## C. അർഹത നേടുക

എല്ലാം എല്ലാവർക്കും ചേർന്നതല്ല. എപ്പോഴും എല്ലാം ബോദ്ധ്യപ്പെടാനും കഴിവില്ല. ജലദോഷമുള്ളവനു് റോസാപ്പൂവിൻെറ മണം അനുഭവപ്പെടുന്നില്ലെങ്കിൽ അതു പൂവിൻെറ കുററമല്ല. മൂക്കിൻെറ കേടുമാറിയാൽ പൂവിൻെറ മണമറിയാം. മണമുള്ള പുഷ്പം ചതച്ചു പിഴിഞ്ഞാൽ ദുർഗന്ധമാവും കിട്ടുക. ചന്ദനമുട്ടി ഉരച്ചുരച്ചു മയപ്പെടുത്തുക. സുഗന്ധം പരത്തും. ഇതേപ്രകാരം മതത്തെ അർഹമായ വിധത്തിൽ കൈകാര്യം ചെയ്യട്ടെ. അതു സുന്ദരവും സുഗമവുമായിരിക്കും. അർത്ഥമില്ലാതെ വിമർശിക്കുന്നതും അനർഹമായി ആക്ഷേപിക്കുന്നതും ഒററവാക്കിൽപ്പറഞ്ഞാൽ ''അജ്ഞതാവിലസിതം''തന്നെ.

> ''നിത്യം ജ്വലിപ്പൊരു പരാക്ക്നെ നേർത്തുനോക്കി—
> ക്കത്തിപ്പൊലിഞ്ഞ മിഴിയാൽ പ്രഭതന്നെ കാണാ
> അത്യന്തകോമളതയാന്ന മതപ്രസൂനം
> കത്തിച്ചതല്ലിൽ മണമോ മധുവോ ലഭിക്കാ.''
>
> (കുമാരനാശാൻ)

# മതാചരണം ധാർമ്മികജീവിതത്തിൽ

പ്രവ്രാജികാ അജയപ്രാണാ

''നിങ്ങളുടെ ഈ പുനർജന്മത്തിലും പരലോകത്തിലുമൊന്നും എനിക്കൊരു വിശ്വാസവുമില്ല. ഈ ലോകത്തിൽനിന്ന് ആവുന്നേടത്തോളം മുതലെടുക്കണം, മധുരനാരങ്ങയെ ഞെക്കിപ്പിഴിഞ്ഞൂററിക്കുടിച്ച് ആസ്വദിക്കണം എന്ന പക്ഷക്കാരനാണ് ഞാൻ. എന്തെന്നാൽ ഈ ലോകത്തെക്കുറിച്ചുമാത്രമല്ലെ നമുക്ക് നിശ്ചയമായ വല്ല അറിവും ഉള്ളു.'' യൂറോപ്പിലെ പ്രസിദ്ധവാഗ്മിയും നിരീശ്വരവാദിയുമായ റോബർട്ട് ഇംഗർസോളിന്റെ ഈ വാക്കുകൾക്ക് ശ്രീ വിവേകാനന്ദസ്വാമികൾ നല്കിയ പ്രത്യുത്തരം ശ്രദ്ധേയമാണ്: ''എനിക്കു പക്ഷെ ഈ ലോകമാകുന്ന മധുരനാരങ്ങയുടെ സത്തൂററിക്കുടിച്ചാസ്വദിക്കുവാൻ നിങ്ങളുടേതിനേക്കാൾ എത്രയോ മെച്ചപ്പെട്ട ഒരു മാർഗ്ഗം അറിയാം; എനിക്കതുവഴി വളരെ കൂടുതൽ സത്തു കിട്ടുന്നുമുണ്ട്. ഞാൻ മരിക്കുകയില്ലെന്ന് ഞാനറിഞ്ഞുവെച്ചിട്ടുണ്ട്, അതുകൊണ്ട് എനിക്കൊരു ധൃതിയുമില്ല. ഭയപ്പെടാൻ യാതൊന്നുമില്ലെന്നെനിക്കറിയാം, അതിനാൽ ആ പിഴിഞ്ഞൂററലിനെ ആവോളം ആസ്വദിച്ചു രസിക്കുകയാണ് ഞാൻ. എനിക്കാരോടും ഒരു കടമയുമില്ല, ഭാര്യയെന്നോ കുഞ്ഞുങ്ങളെന്നോ സമ്പത്തെന്നോ ഉള്ള ബന്ധനങ്ങളുമില്ല, അതുകൊണ്ട് എല്ലാ സ്ത്രീകളേയും പുരുഷന്മാരേയും എനിക്ക് സ്നേഹിക്കാം. ഓരോ മനുഷ്യനും എനിക്ക് ദൈവമാണ്. ഹൊ, മനുഷ്യനെ ദൈവമായിക്കണ്ട് സ്നേഹിക്കുന്നതിലുള്ള രസം എത്രമാത്രമായിരിക്കുമെന്ന് ഒന്നാലോചിച്ചുനോക്കു! നിങ്ങളുടെ മധുരനാരങ്ങ എന്റെ രീതിയിൽ ഒന്നു പിഴിഞ്ഞുനോക്കു! അവസാനത്തെ ഇററുകൂടി കയ്യിൽക്കിട്ടുന്നതു കാണാം.''

ആധുനികയുഗത്തിലെ ഭൗതികവാദികളുടെ ഒരു ഉത്തമപ്രതിനിധിയായിട്ടാണ് ഇംഗർസോൾ ഇവിടെ പ്രത്യക്ഷപ്പെടുന്നത് – മതവിശ്വാസത്തിന്റേയും മതാചരണത്തിന്റേയും അപരിത്യാജ്യതയുടെ പ്രതിധ്വനിയാണ് സ്വാമിജിയുടെ വാക്കുകളിൽ മുഴങ്ങിക്കേൾക്കുന്നത്. 'നല്ല ചിന്തകളോടും നല്ല പെരുമാററത്തോടും കൂടിയ ഒരു ''നല്ല ജീവിതം'' നയിച്ചാൽത്തന്നെ ധാരാളമല്ലെ, എന്താണ് മതാചരണത്തിന്റെ ആവശ്യം ?' ഇതാണ് ഇന്ന് ചുററുപാടും നിന്നുയരുന്ന ഭൗതികവാദികളുടെ സംശയം. എന്നാൽ ഒന്നോർക്കണം. മനുഷ്യന് പ്രഥമവും പ്രധാനവുമായി വേണ്ടത് സുഖമാണ് – സുഖം, ശാന്തി. സുഖം നേടുന്നതിനു വേണ്ടിയാണ് ലോകത്തിൽ ഇന്നെന്നല്ല എന്നും ഉണ്ടായിട്ടുള്ള കോലാഹലങ്ങളെല്ലാം– സർക്കാരും, നിയമവ്യവസ്ഥിതിയും, അവയ്ക്കെതിരായ വിപ്ലവങ്ങളും യുദ്ധങ്ങളും, പരോപകാരപ്രദമായ പ്രവർത്തനങ്ങളും, സമുദായപരിഷ്കരണങ്ങളും, വിജ്ഞാനാവിഷ്കരണങ്ങളും, എല്ലാം, എല്ലാംതന്നെ. എന്നാൽ ഇവയിൽക്കൂടി നാം വിഭാവനം ചെയ്യുന്ന സുഖം കൈവരുന്നുണ്ടോ എന്നു ചോദിക്കുമ്പോൾ ഇവയ്ക്കെല്ലാം പിന്നിൽ ഉത്തരം കിട്ടാതെ ഉയർന്നുനില്ക്കുന്ന മറെറാരു ചോദ്യചിഹ്നമാണ് നാം കാണുന്നത്. അതായത്, ഭൗതികസുഖങ്ങളെ വർദ്ധിപ്പിക്കാനും ചിട്ടപ്പെടുത്താനും സഹായിക്കുന്ന ഈ പരിപാടികളെക്കൊണ്ടുതന്നെ സുഖവും മനഃശാന്തിയും നേടിയെടുക്കാൻ സാദ്ധ്യമാകുന്നുണ്ടോ ? ഇല്ല എന്നുതന്നെ ചിന്താശേഷിയുള്ള ഏവനും നിസ്സംശയം സമ്മതിക്കേണ്ടിയിരിക്കുന്നു.

ഇക്കാണുന്ന പ്രപഞ്ചത്തിന്റെ പിന്നിൽ അതിനെ നിയന്ത്രിക്കുന്ന ഒരു അജ്ഞാതശക്തിയുണ്ടെന്ന് മഹാന്മാരായ സകലരും ഒരുപോലെ സമ്മതിക്കുന്നതാണ്. എമേഴ്സന്റെ വാക്കുകളിൽ, ''ഈ ലോകം ഒരു ഗണിതസമീകരണ (mathematical equation)ത്തെപ്പോലെ കാണപ്പെടുന്നു. നിങ്ങളതിനെ എങ്ങനെ വേണമെങ്കിലും തിരിച്ചിടുകയും മറിച്ചിടുകയും ചെയ്തോളു, അതു് താനെ തുലനനിലയിലെത്തി

ക്കോളം. ഓരോ രഹസ്യവും വെളിക്ക വരുന്നു, ഓരോ പാതകവും ശിക്ഷിക്കപ്പെടുന്നു, ഓരോ സുകൃതവും സഫലീകരിക്കപ്പെടുന്നു, ഓരോ പിഴയും പരിഹരിക്കപ്പെടുന്നു, നിശ്ശബ്ദതയിലും അസന്ദിഗ്ദ്ധമായും.'' ഈ നിയമം അണുപോലും പിഴയ്ക്കാതെ നടത്തിക്കൊണ്ടുപോകുന്ന കൈ ഏതാണ്? ജീവൻ എന്നാലെന്താണ്? ഓരോ മാതാപിതാക്കന്മാരുടെ സന്താനങ്ങളിൽ, ഒരേ പരിതസ്ഥിതിയിലും പശ്ചാത്തലത്തിലും വളന്നവരിൽ വിവിധ സ്വഭാവവിശേഷങ്ങൾ കാണപ്പെടുന്നതിന്റെ അടിസ്ഥാനം എന്താണ്? കാമക്രോധലോഭാദിവികാരങ്ങളുടെ യഥാത്ഥ സ്വരൂപം എന്താണ്? എന്നിങ്ങനെ അടിസ്ഥാനപരമായ പല ചോദ്യങ്ങൾക്കും ഉത്തരം കാണേണ്ടിവരുമ്പോൾ ആധുനികവിജ്ഞാനം അമ്പരന്നു നിന്നുപോകുന്നു. ഭൗതികവാദികൾ കൊണ്ടുവരുന്ന ചില വാദഗതികളുണ്ട് — അതായതു് ജീവൻ, മനസ്സ് എന്നിവ ചില രാസപദാത്ഥങ്ങളുടെ പ്രത്യേകതരത്തിലുള്ള സംയോജനവിയോജനങ്ങളുടെ ഫലമായുണ്ടാകുന്നതാണെന്നു്. എന്നാലവരോട്ട് ശാസ്ത്രജ്ഞന്മാരിൽ അഗ്രഗണ്യനായ റോബർട്ട് ഐൻസ്റ്റീൻ ദൃശ്യപ്രപഞ്ചത്തിനു പിന്നിൽ ഒരു ശക്തി വിളങ്ങുന്നുണ്ടെന്നു് വിശ്വസിച്ചുകൊണ്ട് പറയുന്നതൊന്നു് കേൾക്കു: ''അനന്തതയിലേയ്ക്ക് നീണ്ടു നീണ്ടുപോകുന്ന ജീവന്റെ രഹസ്യത്തെപ്പററി ചിന്തിക്കുന്നതിലും നമുക്കു് അവ്യക്തമായി കാണപ്പെടുന്ന ഈ പ്രപഞ്ചത്തിന്റെ അതിശയനീയമായ ഘടനയെപ്പററി ധ്യാനിക്കുന്നതിലും, പ്രകൃതിയിൽക്കൂടി തിളങ്ങി പ്രകാശിക്കുന്ന അതിന്നു പിന്നിലുള്ള ആ ബുദ്ധിവൈഭവത്തിന്റെ അത്യല്പമായൊരു വിഭാഗത്തെ മാത്രംപോലും കണ്ടറിയുവാൻ വിനയാന്വിതനായി ഒരു ശ്രമം നടത്തുന്നതിലും ഞാൻ സംതൃപ്തി അടയുന്നു.'' പ്രസിദ്ധ വൈജ്ഞാനികനായ മാർക്കോണി ജീവിതസത്യങ്ങൾക്കു മുമ്പിൽ സയൻസിന്നു് ഏറെറടുക്കേണ്ടിവരുന്ന തോൽവിയെപ്പററി അഭിപ്രായപ്പെട്ടിരിക്കുന്നതു് സ്പഷ്ടമാണ്: ''ജീവന്റെ പ്രശ്നത്തെ പൂരിപ്പിക്കാനുള്ള വിജ്ഞാനത്തിന്റെ കഴിവുകേടിനെ തികച്ചും സമ്മതിക്കേണ്ടിയിരിക്കുന്നു. വിശ്വാസം എന്ന ഒന്നു് ഇല്ലായിരുന്നെങ്കിൽ ഈ വസ്തുത അങ്ങേയററം ഭയാവഹമായി പരിണമിക്കുമായിരുന്നു. മനുഷ്യചിന്തയ്ക്കു മുമ്പിൽ നിരത്തി നിർത്തപ്പെട്ടിട്ടുള്ള പ്രശ്നങ്ങൾക്കു് ഒരിക്കലും സമ്പൂർണ്ണമായൊരു ഉത്തരം കിട്ടാതെ കിടന്നുഴലുന്ന ഒന്നാണ് ജീവിതരഹസ്യം.'' ഡോക്ടർ രാധാകൃഷ്ണന്റെ വാക്കുകളിൽ, ''നമ്മുടെ യുഗത്തിനു് മതം മാത്രം വിചാരിച്ചാൽ പ്രദാനം ചെയ്യാവുന്ന ആ ഒരു വസ്തു, വിശ്വാസം, ഇന്നു് എന്നത്തേക്കാളും ഏററവും കൂടുതൽ അത്യന്താപേക്ഷിതമായിരിക്കുകയാണ്.'' ഈ ദുർഘടാവസ്ഥയിലാണ് ആദ്ധ്യാത്മികതയുടെ കൊടിയും പിടിച്ചുകൊണ്ട്, അഭയദായകമായ വിശ്വാസത്തിലേയ്ക്ക് നമ്മെ മാടിവിളിച്ചുകൊണ്ട്, മതം രംഗപ്രവേശം ചെയ്യുന്നതു്.

സയൻസിന്നു് ഭൗതികമൂല്യങ്ങളും ഭൗതികവസ്തുക്കളുമായി മാത്രമേ ബന്ധമുള്ളു. എന്നാൽ സമുദായത്തിന്റെ കെട്ടുറപ്പിനും നിലനില്പിനും ശ്രേയസ്സിനും അത്യന്താപേക്ഷിതമായ നൈതികജീവിതത്തിന്റെ കാര്യം വരുമ്പോൾ സയൻസിന്നു് പിൻമാറേണ്ടിവരുന്നു. ''സയൻസ് നിസ്സാരങ്ങളായ ആവശ്യങ്ങൾക്കു് ഭീമങ്ങളായ സംഭാവനകൾ നൽകുന്നു; മതം എന്തെങ്കിലും നൽകുന്നുണ്ടെങ്കിൽത്തന്നെ ഏററവും മഹത്തും ബൃഹത്തുമായ കാര്യങ്ങളെയാണ് കൈകാര്യം ചെയ്യുന്നതു്,'' എന്നു് ജസ്റ്റിസ് ഹോംസ് അഭിപ്രായപ്പെടുന്നു. ഭൗതികവിജ്ഞാനത്തിന്റെ പുരോഗതി മേൽക്കുമേൽ വദ്ധിച്ചുതന്നെ വന്നിട്ടും ശാന്തിയുടേയും സമാധാനത്തിന്റേയും അടിത്തറയായ സാഹോദയ്യമനോഭാവവും ഐക്യബോധവും പരസ്പരധാരണയും അടിക്കടി കുറഞ്ഞുതന്നെ വരുന്നു എന്നതിനു് കാരണമെന്തു്? സുഖസാമഗ്രികൾ, ധനം, ആരോഗ്യം, ഗതാഗതസൗകര്യം, വാത്താവിനിമയമാഗ്ഗങ്ങൾ മുതലായി അനേകം സംഭാവനകൾ സയൻസ് വഴി ലഭ്യമായിട്ടുണ്ടെങ്കിലും ശാന്തിപൂണ്ണവും സുസംതൃപ്തവുമായ സാധാരണജീവിതം മരുമരീചികയായിത്തന്നെ ശേഷിക്കുന്നു എന്നതു് ഇന്നു് നമുക്കനുഭവമല്ലെ? ഈ സംഭാവനകളെ വേണ്ടവിധം ഉപയോഗപ്പെടുത്തുവാൻ മനുഷ്യനു് സാദ്ധ്യമാകുന്നില്ല എന്നല്ലെ അതിന്നത്ഥം? മനുഷ്യന്റെ ഈ കഴിവുകേടിനു് എന്താണ് കാരണം? ഒന്നേ ഒന്നിന്റെ കുറവുമാത്രം — സ്വഭാവഗുണ (character)ത്തിന്റെ. ''സ്വഭാവഗുണത്തെ വിലയ്ക്കു വാങ്ങാനാവില്ല.'' സ്വഭാവഗുണത്തിന്റെ പോരായ്മ അഥവാ അഭാവം ഒന്നുകൊണ്ടു മാത്രമാണ് ഇന്നു് നമ്മുടെ ലോകരാഷ്ട്രങ്ങളിൽ ഒന്നിനൊന്നു പിന്നാലെ ഓരോ ദിക്കിലും അട്ടിമറികളും തകിടംമറിച്ചിലുകളും നിത്യേനയെന്നോണം നടന്നുവരുന്നതു്. സമുദായത്തിന്റെ അടിത്തറയാണ് തകരുന്നതു്.

ആദ്ധ്യാത്മികമൂല്യങ്ങളെ പുറംതള്ളി, ഒരു പരമ ശക്തിയുടെ അസ്തിത്വത്തിലുള്ള വിശ്വാസവും ആശ്രയമനോഭാവവും അപ്പാടെ വേണ്ടെന്നുവെച്ചുകൊണ്ടുള്ള ഒരു ''നല്ല ജീവിതം'' നിരാശയിലേയ്ക്കേ വഴി തെളിയിക്കൂ. യഥാർത്ഥമൂല്യങ്ങളെ തട്ടിമാററി ഉറച്ച നിലനില്പില്ലാതെ കുഴഞ്ഞു മറിഞ്ഞുകൊണ്ടിരിക്കുന്ന മൂല്യങ്ങളെ നാം കയറിപ്പിടിക്കുകയാണ്. ഉടനെ അതിൻെറ ദുഷ്ഫലം അനുഭവഗോചരമായില്ലെങ്കിലും ആ വിഷം പതുക്കെപ്പതുക്കെ ഉടലാകെ പടർന്നു പരന്ന് ജനസമുദായത്തെ ശിഥിലവും ജീർണ്ണവുമാക്കുമെന്നതിൽ സംശയമില്ല. സ്വഭാവഗുണം (Character) വളർത്തിയെടുക്കാൻ മതവിശ്വാസത്തിനേ പററൂ. ഇലക്ട്രോണിൻെറ ചാർജ്ജും ഭാരവും ആദ്യമായി നിർണ്ണയിച്ചതിന് നോബൽ സമ്മാനം നേടുകയും, കോസ്മിക്‌രശ്മികളെപ്പററി പ്രഥമമായി പഠനം നടത്തുകയും ചെയ്ത അമേരിക്കൻശാസ്ത്രജ്ഞൻ ഡോക്ടർ റോബർട്ട് എ. മില്ലികൻ പറയുന്നു: ''നമ്മുടെ ലക്ഷ്യങ്ങൾക്ക് രൂപംകൊടുക്കുന്ന ഒരു ദിവ്യശക്തിയുണ്ട്... ആ മഹാശില്പിയുടെ ആസൂത്രണത്തിനകത്ത് നാമെങ്ങനെയാണ് ഇഴുകിച്ചേർന്ന് നമുക്കായി നിർദ്ദേശിക്കപ്പെട്ടിട്ടുള്ള സ്ഥാനത്ത് സ്ഥലം പിടിക്കുന്നത് എന്നോ നാം ചെയ്തുതീർക്കേണ്ടതായി അദ്ദേഹം നിർണ്ണയിച്ച് നീക്കിവെച്ചിട്ടുള്ളത് എത്രമാത്രമാണെന്നോ നമുക്കറിഞ്ഞുകൂടാ. പക്ഷെ നമുക്കായി മാററിവെച്ചിട്ടുള്ള ജോലി ചെയ്തു തീർത്തില്ലെങ്കിൽ അതവിടെ അതേപടി ബാക്കി ശേഷിക്കുകയേയുള്ളു. എങ്കിലും എങ്ങനേയോ നാമവിടെ അതാതുസ്ഥാനത്ത് ഭംഗിയാംവണ്ണം അലിഞ്ഞുചേർന്നിട്ടുണ്ടെന്ന കാര്യം തീർച്ചയാണ്, അല്ലെന്നുവരികിൽ നാം ചെയ്തുതീർക്കേണ്ട ചുമതലകളെപ്പററി ഒരു ബോധം നമുക്കുണ്ടാവില്ലായിരുന്നു. തികച്ചും ഭൗതികമായൊരു വീക്ഷണഗതി എൻെറ അഭിപ്രായത്തിൽ ബുദ്ധിശൂന്യതയുടെ പരമകാഷ്ഠയാണ്.''

മനുഷ്യശക്തിക്കോ ഭൗതികവിജ്ഞാനത്തിൻെറ സന്തതികൾക്കോ തടുക്കാനാവാത്ത, നേരിടാനാവാത്ത ചില ആപദ്ഘട്ടങ്ങൾ മുന്നിൽ വന്നുനില്ക്കുന്ന നേരത്ത് ''ദ മാരക്കോട്ട് ഡീപ്'' "The Maracot Deep" എന്ന പുസ്തകത്തിലെ പ്രസിദ്ധ വൈജ്ഞാനികനായ ഡോക്ടർ മാരക്കോട്ടിനോടൊപ്പം ഏതൊരു മനുഷ്യനും പറഞ്ഞുപോകും: ''എനിക്ക് ആ വിഷമസന്ധിയെ മറികടക്കാൻ യാതൊരു മാർഗ്ഗവും തോന്നിയില്ല. ഞാൻ ആ പീഠത്തിന്മേൽ ചെന്നുവീണു, എന്നിട്ട് പ്രാർത്ഥിച്ചു, അതേ, തണുത്തുവിറങ്ങലിച്ച് ശിലാസമാനനായ ഈ ഞാൻ, ഭൗതികവാദത്തിൻെറ അങ്ങേത്തലയ്ക്കൽ കാലൂന്നിച്ചവുട്ടിനില്ക്കുന്ന ഞാൻ, പ്രാർത്ഥിക്കുക തന്നെ ചെയ്തു, സഹായത്തിന്ന് കേണപേക്ഷിച്ചുകൊണ്ട്. ഒരുവൻ മാനുഷികശക്തിയുടെ പരമസീമയിലെത്തിനില്ക്കുന്ന നേരത്ത് നമ്മെ ചുററിയമർന്നുനില്ക്കുന്ന മൂടൽമഞ്ഞിന്നുള്ളിലേയ്ക്ക് സഹായമഭ്യർത്ഥിച്ചുകൊണ്ട് കൈനീട്ടുകയല്ലാതെ മറെറന്തു ചെയ്യാനാണ് ? ഞാൻ ശരിക്കും പ്രാർത്ഥിച്ചു – എൻെറ പ്രാർത്ഥനയ്ക്കോ അത്ഭുതകരമാംവണ്ണം ഒരു പ്രത്യുത്തരവും കിട്ടി...ഇത്തരം സന്ദർഭങ്ങൾ ഒരുവനെ വിനയം പഠിപ്പിക്കുന്നു. അത്യുന്നതങ്ങളായ ആ (ആദ്ധ്യാത്മിക) തലങ്ങളെ പതുക്കെ ഒന്ന് സ്പർശിക്കുവാനൊക്കുമ്പോഴേ സൃഷ്ടിയിലെ സംഭാവ്യതകളിൽ എത്രയോ താഴെയാണ് നാം നിലകൊള്ളുന്നതെന്ന് നമുക്ക് ബോദ്ധ്യമാകൂ. ഞാനൊരു പാഠം പഠിച്ചുകഴിഞ്ഞു. എൻെറ ഭാവിജീവിതം ഞാനതു പഠിച്ചു എന്നു തെളിയിക്കട്ടെ.'' നമുക്കോരോരുത്തർക്കും ഈ പാഠം ഒരിക്കലല്ലെങ്കിൽ മറെറാരിക്കൽ പഠിച്ചേ തീരൂ. പഠിപ്പിക്കുന്നതിന്നു മുമ്പ് സ്വയം പഠിച്ചിരുന്നാൽ ദുർഘടഘട്ടങ്ങൾ വരുമ്പോൾ നെഞ്ചൂക്കോടെ അവയെ എതിരിടാനും അനായാസേന വിജയം കൈവരിച്ച് പുരോഗമിക്കാനും കഴിയും. മതാചരണം അതിന്ന് നമ്മെ ഒരുക്കി എടുക്കുന്നു.

പഴക്കംകൊണ്ട് അനാചാരമായിത്തീർന്ന അർത്ഥമറിയാൻവയ്യാത്ത ചില ആചാരക്രമങ്ങൾമാത്രമാണ് മതം എന്ന പൊതുധാരണയാണ് സാമാന്യലോകത്തെ, അഥവാ പരിഷ്കൃതലോകത്തെ ഇത്രമാത്രം മതവിരോധിയാക്കിത്തീർത്തത്. മതത്തിനോടുള്ള അവരുടെ വിരോധം മൂത്തുമൂത്ത് പഴയതെന്തിനോടും അവർക്ക് വെറുപ്പായി കലാശിച്ചിരിക്കുകയാണ്. എന്നാൽ അതോടൊപ്പം ക്ഷേത്രദർശനം, മതഗ്രന്ഥങ്ങളുടെ പാരായണം, സപ്താഹശ്രവണം, മഹാത്മാക്കളെ വണങ്ങുക, കീർത്തനങ്ങൾ ആലാപിക്കുക, തീർത്ഥസ്ഥലങ്ങളിൽ ദർശനം നടത്തുക, ഉപവാസാദിവ്രതങ്ങളനുഷ്ഠിക്കുക, ഇത്രയുമായാൽ മതാചരണമായി എന്നു വിശ്വസിക്കുന്ന മതാനുയായികളും പുതുമക്കാരുടെ ഈ പെരുമാററത്തിന് കാരണമായിത്തീരുന്നുണ്ട്. കൂടുതൽ മേന്മയിലേയ്ക്കുള്ള ആന്തരികമായ മാററമാണ് മതം;

അല്ലാതെ, അന്ധമായ വെറും ബാഹ്യാനുഷ്ഠാനങ്ങൾ മാത്രമല്ല എന്നവർ ഓർക്കുന്നില്ല.

ക്ഷേത്രദർശനാദി അനുഷ്ഠാനങ്ങളിൽമാത്രം ഒതുങ്ങുന്നതാണ് മതാചരണം എങ്കിൽ അവയെ കൂടാതെതന്നെ ഒരു 'നല്ല ജീവിതം' നയിക്കാൻ സാദ്ധ്യമല്ലെ എന്നാണ് യുക്തിവാദികളുടെ ചോദ്യം. അതു് അർത്ഥവത്തുമാണ്. പക്ഷെ മതത്തിന്റെ ശരിയായ താല്പര്യം മനസ്സിലാക്കാതെയാണവർ ഈ ചോദ്യം ഉന്നയിക്കുന്നതു്. ഡോക്ടർ രാധാകൃഷ്ണന്റെ ഭാഷയിൽ, "മനുഷ്യൻ മൃഗത്തിൽനിന്നു് എത്രമാത്രം വ്യത്യസ്തനാണോ, മതവിശ്വാസിയായ മനുഷ്യൻ (മതത്തിൽ വിശ്വസിക്കാത്ത) മനുഷ്യനിൽനിന്നു് അത്രമാത്രം വ്യത്യസ്തനാണ്." മതത്തിനു് ശ്രീ വിവേകാനന്ദസ്വാമികൾ കൊടുത്തിരിക്കുന്ന നിർവ്വചനം തന്നെ നോക്കൂ. "മതം എന്നതു് ആവുകയും ആയിത്തീരുകയുമാണ്" (Religion is being and becoming). ഈശ്വരനെ അഥവാ സൃഷ്ടിക്കുപിന്നിലുള്ള അഭൌമശക്തിയെ "സത്യം, ശിവം, സുന്ദരം" എന്നും "സത്യം, ജ്ഞാനം, അനന്തം" എന്നുമാണ് ശാസ്ത്രങ്ങൾ വിവരിക്കുന്നതു്. ഇപ്രകാരം സത്യത്തിന്റേയും ജ്ഞാനത്തിന്റേയും മൂർത്തിമദ്ഭാവമായ, സൌന്ദര്യത്തിന്റെ ഉറവിടമായ ശിവസ്വരൂപത്തെ ധ്യാനിച്ചു ധ്യാനിച്ചു് ഒടുവിൽ നാം ആ ശിവസ്വരൂപം തന്നെ ആയിത്തീരുക എന്നതാണ് മതാചരണത്തിന്റെ പരമലക്ഷ്യം. സ്വാമിജിയുടെ "നീ നല്ലവനാണ്, കൂടുതൽ നല്ലവനാകൂ" എന്ന ഉദ്ബോധനത്തെ ദൈനംദിനം പ്രവൃത്തിപഥത്തിൽ കൊണ്ടുവരാനാണ് മതം നമ്മോടാവശ്യപ്പെടുന്നതു്. മനുഷ്യമനസ്സിനെ അതിൽ നൈസർഗ്ഗികമായി കുടികൊള്ളുന്ന സ്വാർത്ഥതല്പരത, കാമക്രോധാദികൾ, അസൂയ, നിർദ്ദയത തുടങ്ങിയ നീചവികാരങ്ങളുടെ കുടുക്കിൽനിന്നൂരിയെടുത്തു് നിത്യസുന്ദരമായ ശിവസ്വരൂപത്തിന്റെ നിരന്തരമായുള്ള പരിചിന്തനംകൊണ്ടും ധ്യാനംകൊണ്ടും ഒടുവിൽ ആ സ്വരൂപമായിത്തന്നെ മാററിയെടുക്കുക എന്നതാണ് മതാചരണത്തിന്റെ ലക്ഷ്യം. ഇതിൽ ആദ്യത്തെ ഘട്ടമാണ് മതാചരണത്തിന്റെ കൽപ്പടവുകളായ ആചാരങ്ങൾ.

മലിനവികാരങ്ങൾക്ക് ചെന്നെത്താൻ കഴിയാത്ത മംഗളായതനവും സുന്ദരമോഷനവുമായ ഒരു അവസ്ഥയിൽ ഓരോ മനുഷ്യജീവിയും എത്തിച്ചേർന്നാലത്തെ സ്ഥിതിയൊന്നാലോചിച്ചുനോക്കൂ. സ്നേഹസ്വരൂപനും ആനന്ദമൂർത്തിയുമായ ഈശ്വരരൂപത്തെ ധ്യാനിച്ചുധ്യാനിച്ചു് മനുഷ്യൻ അഖിലലോകത്തോടും സ്നേഹാർദ്രഹൃദയനായി ആനന്ദത്തള്ളലിൽ കുതിച്ചാടുന്ന സ്ഥിതി ഒന്നു് സങ്കല്പിച്ചുനോക്കൂ. അവന്റെ ഹൃദയം വികസിച്ചുവികസിച്ചു് സകല ചരാചരങ്ങളേയും ഉൾക്കൊള്ളാൻതക്കവണ്ണം ബൃഹത്തായിത്തീരുന്നു. ഉപനിഷത്തു് ഉദ്ഘോഷിക്കുന്ന "ഈശാവാസ്യമിദം സർവ്വം" — ഇക്കാണുന്ന സർവ്വവും ഈശ്വരനാൽ വ്യാപ്തമായിരിക്കുന്നു — എന്ന തത്ത്വത്തെ സ്വാഭാവികമായിത്തന്നെ അയാൾ ജീവിച്ചുപോരുന്നു. മാത്രമല്ല, സ്വയം സമാധാനത്തിൽ വർത്തിക്കുന്ന ആ ഭാഗ്യവാൻ തന്റെ വ്യക്തിപ്രഭാവത്താൽ ചുററുപാടുമുള്ള സകലരിലേയ്ക്കും തന്റെ ശാന്തിയും സാഹോദര്യമനോഭാവവും സംതൃപ്തഭാവനയും പകർന്നുകൊടുക്കുകയും ചെയ്യുന്നു. പുരാണം പറയുന്ന ഈ വാചകത്തിനു് സാക്ഷ്യം വഹിക്കുന്ന ഉത്തമോദാഹരണമായി ആ വ്യക്തി വിളങ്ങുന്നു.

ശാന്താ മഹാന്തോ നിവസന്തി സന്തഃ
വസന്തവൽ ലോകഹിതം ചരന്തഃ;
തീർണ്ണാഃ സ്വയം ഭീമഭവാർണ്ണവം ജനാൻ
അഹേതുനാന്യാനപി താരയന്തഃ.

"ഋഷിമാർ, മഹാത്മാക്കൾ, സ്വയം ശാന്തിയിൽ കഴിയുന്നു. വസന്തഋതുവെപ്പോലെ അവർ ലോകത്തിനു് നന്മ ചൊരിഞ്ഞുകൊണ്ടിരിക്കുന്നു. സ്വയം സംസാരാംബുധിയുടെ മറുകര പററിക്കഴിഞ്ഞ അവർ ഒരു പ്രത്യേക സ്വാർത്ഥോദ്ദേശ്യമൊന്നുംകൂടാതെതന്നെ, മററുള്ളവരേയും അക്കരെ കടക്കാൻ സഹായിക്കുന്നു."

ഒന്നാലോചിച്ചുനോക്കൂ — ഈശ്വരശക്തിയിൽ അടിയുറച്ച വിശ്വാസവും അർപ്പണബുദ്ധിയും ഉള്ളവരായി, പരോപകാരതല്പരരായി, സ്വാർത്ഥലേശം തീണ്ടാത്തവരായി, സകലർക്കും ഒരുപോലെ സ്നേഹം പകർന്നുകൊടുക്കുന്നവരായി ലോകത്തിന്നനുഗ്രഹമായി നാമും നമ്മുടെ അയൽവാസികളും ആയിത്തീർന്നാൽ അതുതന്നെയല്ലെ സ്വർഗ്ഗം എന്നു പറയുന്നതു്? ഭൂമിയിൽ സ്വർഗ്ഗം വന്നു വിളയാടുന്ന ആ സ്ഥിതിയിലേയ്ക്കു് നമുക്കേവർക്കും പ്രയാണം ചെയ്യാം, അതിന്നുവേണ്ടി പ്രയത്നിക്കാം. മതം അതിനു് നമുക്കു് പ്രചോദനവും പ്രോത്സാഹനവും പ്രയത്നശക്തിയും നൽകട്ടെ.

# ധമ്മം ചര

ഡോ. വി. എസ്. ശമ്മ

ധമ്മാചരണത്തിൽ മതത്തിനുള്ള സ്ഥാന ത്തെപ്പററി എൻെറ എളിയ ബുദ്ധിയിൽ തോന്നിയ സമാധാനം ഇങ്ങനെ സംക്ഷേപിക്കട്ടെ: ഇന്നു് ബഹുജനം മതമെന്നു പറഞ്ഞു കൊണ്ടാടാറുള്ള ഭൂതത്താനെ ധമ്മാചരണത്തിൽനിന്നും ദൂരെ പരിവർജിക്കയാണ വേണ്ടതു്.

ഹിന്ദുമതം, ബുദ്ധമതം, ക്രിസ്തുമതം, ഇസ്ലാം മതം, ജൂതമതം, സൊറസ്ട്രമതം, പീൻേറായിസം, കൺഫ്യൂഷ്യനിസം, ജൈനമതം, താവോയിസം തുടങ്ങി എത്രയോ മതനാമങ്ങൾ നാം വളരെ കാലമായി കേരക്കുന്നു. കഴിഞ്ഞ വഷം തിരുവനന്തപുരത്തുവെച്ചു് പുതുതായൊന്നു കേരക്കാനിടയായി 'ദീപമതം' ! അതിൻെറ സ്ഥാപകൻ സ്ഥലത്തെ ഒരു വണിക്പ്രമുഖനമാണത്രെ ! ഇനിയും മതങ്ങൾ ഉണ്ടായെന്നു വരും. മാർഗ്ഗങ്ങളും ആദശ്ങ്ങളും ആശയങ്ങളും പ്രചരിച്ചേക്കാം. മനസ്സമാധാനത്തിനും സന്തോഷത്തിനും വേണ്ടി കൂടുതൽ ആചാരങ്ങളും ചടങ്ങുകളും സംവിധാനം ചെയ്യപ്പെടാനും ഇടയുണ്ടു്. ഭൂത – വത്തമാന – ഭാവികളെപ്പററിയുള്ള ആലോചനകളുമായി ബന്ധപ്പെട്ട ഏതൊരാരംഭം അത്ഭുതം ജനിപ്പിക്കുന്ന രീതിയിലുള്ള മതവീക്ഷണങ്ങളും മതസംവിധാനക്രമങ്ങളും നാടാകെ പ്രചരിച്ചിട്ടുണ്ടു് എന്നു് ചുരുക്കം. എല്ലാം നന്നോ, അഭികാമ്യമോ ?

പൂജാരിയുടെ നിയമനത്തിൽ കൈക്കൂലി അനിവാര്യമായ ഒരു ആവശ്യമായിരിക്കുന്നു; ക്ഷേത്രോത്സവങ്ങളോടനുബന്ധിച്ചുള്ള കലാപരിപാടികളിൽ കഥാപ്രസംഗംപോലുള്ള പരിപാടികൾ ആവശ്യമാണു് – അതു് സ്ത്രീപുരുഷബന്ധത്തിൻെറ അവിഹിതവശമോ രാഷ്ട്രീയ–സാമൂഹികജീവിതത്തിൻെറ കറുത്ത ഒരു നിഴലോ അവലംബിച്ചായാൽ ഏറെ നന്നു്; ദേവാലയങ്ങളെ ചുററിപ്പററി മതകലഹങ്ങളും ജാതിവഴക്കുകളും ഉണ്ടാകുന്നതു് ഓരോ കൂട്ടരുടെയും സമൂഹബോധം മതാഭിമാനം ജാതിചിന്ത എന്നിവയെ ഉത്തേജിപ്പിക്കുമെന്നതുകൊണ്ടും സ്വാഗതാഹ്മാണു്; പുതിയ ദൈവങ്ങളെ അങ്ങാടികളിലോ വഴിയോരങ്ങളിലോ പ്രതിഷ്ഠിച്ചും പൂജകൾ നടത്തിയും ചടങ്ങുകളുടെ എണ്ണം വദ്ധിപ്പിക്കും; ദേവാലയഭരണത്തിനു് രാഷ്ട്രീയസംഘടനാപ്രതിനിധികളെത്തന്നെ നിയമിക്കുകയാണു് ഉത്തമം; ക്ഷേത്രങ്ങളെച്ചൊല്ലിയുണ്ടാകുന്ന വഴക്കുകളിൽ ക്ഷേത്രവിഗ്രഹങ്ങൾ പോലീസ് കസ്റ്റടിയിൽ സൂക്ഷിക്കുന്നതു് രക്ഷയ്ക്കു നല്ലതാണു്; വ്യാപാരം, കോൺട്രാക്ററ്, വ്യാജമായി നേടുന്ന സ്വത്തു് ഇവയുടെ ഒരു നിശ്ചിതശതമാനം ഏതെങ്കിലും ദേവാലയത്തിനു സംഭാവന നല്കുന്നതു് ഭാവിയിലെ ആദായത്തിനും നല്ലതാണു്; എല്ലാ ദേവാലയങ്ങളിലും കാണിക്കപ്പെട്ടികൾ നിശ്ചയമായും വെയ്ക്കണം – അടുത്ത ഒന്നാംതീയതി ശമ്പളം കൊടുക്കാൻ പണം വേണ്ടിവരും; പിരിവു നടത്തി ക്ഷേത്രാഘോഷങ്ങൾ നടത്തുമ്പോൾ പിരിവുകാക്കു് കമ്മീഷൻ കൊടുക്കുന്നതു് കൂടുതൽ ധനം ശേഖരിക്കാൻ ഉപകരിക്കും; അവർ ആ തുക ഇഷ്ടംപോലെ ഉപയോഗിക്കയും ചെയ്യും; ശ്രാദ്ധം തുടങ്ങിയ ചടങ്ങുകൾ ഒന്നുകിൽ ചടങ്ങായിത്തന്നെ നടത്തണം അല്ലെങ്കിൽ മരണാനന്തരകമ്മം ഏററവും ആഭാടപൂണ്ണമായിത്തന്നെ സംഘടിപ്പിക്കും; ദേവാലയപരിസരങ്ങളിൽ യാചകരെ ആകഷിക്കുന്നതിനും പഴയ ദേവദാസിസമ്പ്രദായത്തിൻെറ പ്രേതത്തെക്കൊണ്ടു ബാധ നടത്തുന്നതിനും സൗകര്യങ്ങൾ ഉണ്ടാക്കാവുന്നതാണു്; പൂജാരിക്കു പ്രത്യേകം ദക്ഷിണകൊടുത്താൽ ക്ഷേത്രങ്ങളിൽ നിന്നു കൂടുതൽ ആനുകൂല്യങ്ങൾ നല്കപ്പെടുന്നതിനുള്ള സൗകര്യം എല്ലാ ദേവാലയങ്ങളിലും ഏപ്പെടുത്താവുന്നതാണു്; മതത്തിൻെറ പേരിൽ എത്രയെങ്കിലും (ചലച്ചിത്രം ഉൾപ്പെടെ) സ്ഥാപനങ്ങൾ തുറക്കാം – പഴയ ദൈവത്തിൻെറ പേരിൽ സ്ഥാപനങ്ങൾ എത്രയെങ്കിലുമാവാം.

# മതവും സദാചാരവും

എസ്. വി. ഉണ്ണികൃഷ്ണൻ

മതാചരണം സദാചാരജീവിതത്തിന്ന് ആവശ്യമാണോ എന്ന ചോദ്യം സദാചാരത്തെ മതത്തിന്നുപരി കയററിനിർത്തുന്നു. ഇതെത്രത്തോളം ശരിയാണ്? മതം ആചാരസംഹിതയോ വിശ്വാസരീതിയോ അല്ല. ഈശ്വരദർശനത്തിന്ന്, സത്യസാക്ഷാത്ക്കാരത്തിന്നുള്ള തീവ്രമായ തൃഷ്ണയാണ് മതം. മനുഷ്യന്ന് ശാശ്വത ജീവിതം നല്കുന്ന ചൈതന്യവത്തായ സത്തയാണ് മതം. മനുഷ്യനെ മൃഗത്തിൽനിന്ന് ഈശ്വരനായി മാററുന്ന അത്ഭുതപ്രക്രിയയാണ് മതം. മനുഷ്യന്റെ ആന്തരസത്തയെ മൗലികമായി മാററി അത്യന്തശോഭനമാക്കിത്തീക്കുന്ന രസതന്ത്രമാണ് മതം. ക്രിസ്തുമതം, ബുദ്ധമതം എന്നൊക്കെ പറയുമ്പോൾ സത്യസാക്ഷാത്ക്കാരം സാധിച്ച മഹാപുരുഷന്മാർ കാണിച്ചുതന്ന പ്രത്യേകമാർഗ്ഗം എന്നേ ധരിക്കാവൂ. അല്ലാതെ ഞായറാഴ്ച പള്ളിയിൽ പോകുന്നവൻ ക്രിസ്ത്യാനിയും 'ബുദ്ധം ശരണം ഗച്ഛാമി' എന്നു പറയുന്നവൻ ബൗദ്ധനും എന്ന പരിഗണന ശരിയല്ല. ആ മഹാത്മാക്കൾ കാണിച്ചുതന്ന വഴിയിലൂടെ ഈശ്വരലാഭേച്ഛയോടെ ചരിക്കുന്നവൻ മാത്രമേ ആ മതം ആചരിക്കുന്നു എന്നു പറയാനാവൂ. അതുപോലെ ഈശ്വരദർശനത്തിന്ന് നമ്മുടെ ആചാര്യന്മാർ കാണിച്ചുതന്ന വഴിയിലൂടെ സ

---

ഇതെല്ലാം കണ്ടു് കണ്ണടയ്ക്കുയോ, ഇവയെപ്പററി കേട്ടു് ചെവി പൊത്തുകയോ ചെയ്യാനുള്ള സ്വാതന്ത്ര്യം നമുക്കുണ്ടതാനും.

ഇക്കണ്ടതും കേട്ടതുമല്ലെ ഇന്നു് നമ്മെയെല്ലാം വളത്തുന്ന മതങ്ങളുടെ സ്വഭാവം? സ്വരൂപം? അപ്പോൾ ഇതു തന്നെയല്ലേ സാമാന്യജനത്തിന്റെ മതം? എങ്കിൽ എനിക്കീമതം ആവശ്യമില്ല. ഈ മതം ധർമ്മവിരുദ്ധമാണ്, ചിരകാലമായി സത്യമെന്നും ധർമ്മമെന്നും മഹാന്മാർ കരുതിയ ആദർശങ്ങളുടെ നിഷേധമാണ്, മതത്തിന്റെ അന്തഃസത്തയെന്നു വിശേഷിപ്പിക്കപ്പെടേണ്ട ആദ്ധ്യാത്മികതയെ സമൂലം വിഗണിച്ചിട്ടു് ഐന്ദ്രിയവിഷയങ്ങൾക്കു് അടിമയാകലാണ്. ചുരുക്കത്തിൽ, മതാചരണം ധർമ്മാചരണമല്ലാതായിരിക്കുന്നു. മതാചരണം ധർമ്മനിഷേധമായിരിക്കുന്നു.

പിന്നെ നാം എന്തു ചെയ്യണം? തോമസ് എ കെമ്പിസിന്റെ ക്രിസ്ത്വനുകരണത്തിൽ നിന്നും ഒരു ഭാഗം ഉദ്ധരിക്കട്ടെ —''ദൈവത്തോട ധർമ്മപരായണമായി പ്രാർത്ഥിക്കു. അതിനു് വിനീതമായ ഒരു മനസ്സും പവിത്രമായ ഒരു മനസ്സാക്ഷിയും സൂക്ഷിക്കുക. ഈ ലോകം മുഴുവൻ ശൂന്യമെന്നു് കരുതുക. എല്ലാ ബാഹ്യവിഷയങ്ങൾക്കും മുൻപിൽ ഈശ്വരശ്രദ്ധയെ പ്രതിഷ്ഠിക്കുക. എന്നെ ശ്രദ്ധിക്കുകയും അതേസമയം ലോകവിഷയങ്ങളിൽനിന്നും ആനന്ദം നുകന്നുകൊണ്ടിരിക്കയുംകൂടി ചെയ്യാൻ നിങ്ങൾക്കു കഴിയില്ല. ബന്ധങ്ങളിലും സുഹൃത്തുക്കളിലും നിന്നു നിഃസംഗനായി മാറിനിന്നു് ലൌകികാശ്വാസങ്ങളിൽനിന്നും സ്വതന്ത്രനാവുക. ഈ കാരണംകൊണ്ടാണു് അനുഗൃഹീതനായ പീററർ അപ്പോസ്തലൻ, ക്രിസ്തുവിൽ വിശ്വസിക്കുന്നവർ ഈ ലോകത്തു് അപരിചിതരായ തീർത്ഥാടകരെപ്പോലെ പെരുമാറണമെന്നു് അഭ്യർത്ഥിച്ചതു്.''

ഞാനും നിങ്ങളും ഉൾപ്പെട്ട ഈ സമൂഹം 'അപരിചിതരായ തീർത്ഥാടക'രുടേതാണോ? നാം തീർത്ഥാടനം നടത്തുകയാണോ? ഏതൊരു ധർമ്മതീർത്ഥമാണ് നാം കാംക്ഷിക്കുന്നതു്? ധർമ്മത്തിനു വേണ്ടിയുള്ളതാണോ നമ്മുടെ പ്രവൃത്തിനിവൃത്തികൾ? ''സത്യം വദ ധർമ്മം ചര.''

ഞ്ചരിക്കുന്നവനെ മാത്രമേ യഥാൎത്ഥത്തിൽ ഹിന്ദുമതാനുയായി എന്നു പറയാനാവൂ. അല്ലാത്തുള്ളവരെ, ആകൃതികൊണ്ടു് മനുഷ്യനെന്നു പറയാവുന്ന രീതിയിൽ വിശ്വാസംകൊണ്ടു് ഇന്ന മതത്തിൽപ്പെട്ട ആറം എന്നു മാത്രം പറയാം.

സദാചാരത്തിന്നു് രണ്ടു വശങ്ങളുണ്ടു്. ലൗകികമായ സാമുദായികജീവിതം സദാചാരത്തിൻെറ അതിൎത്തികൾക്കുള്ളിലേ സുഖകരമായിരിക്കൂ. കക്കരുതു്, ദ്രോഹിക്കരുതു് എന്നതെല്ലാം സമുദായജീവിതം സൗഖ്യകരമാക്കിത്തീൎക്കാൻ അത്യാവശ്യമാണു്. നേരു പറയണം, വഞ്ചിക്കരുതു് എന്നീ ശാസനകളും ഇത്തരത്തിൽ പെട്ടവതന്നെ. സമുദായത്തിൻെറ ദൈനന്ദിനജീവിതത്തിന്നും പ്രവൎത്തനങ്ങൾക്കും ഇത്തരം നിയമങ്ങൾ അത്യാവശ്യമാണു്. വ്യക്തികൾക്കു് ശാന്തവും സുഖകരവുമായ ജീവിതം നയിക്കാൻ അവ സഹായിക്കുന്നു. സത്യദൎശനത്തിന്നു് ശ്രമിക്കുന്ന ഒരാൾക്കു് ഇവയാചരിക്കാതെ മുന്നോട്ടു നീങ്ങാൻ കഴിയില്ല. ഉന്നതമായ സദാചാരത്തിൻെറ അടിത്തറയിൽ കെട്ടിപ്പടുത്ത ഒരു ജീവിതംകൊണ്ടേ അതിലും എത്രയോ മഹത്തായ മതാചരണം – സത്യസാക്ഷാത്ക്കാരയത്നം – തുടങ്ങാൻ സാധിക്കൂ. ഇതാണു് സദാചാരത്തിൻെറ ആദ്ധ്യാത്മികവശം. സത്യസ്വരൂപനായ പരമേശ്വരനെ സാക്ഷാത്ക്കരിക്കാൻ കൊതിക്കുന്ന ആൾക്കു് ത്രിവിധകരണങ്ങളെക്കൊണ്ടും സത്യം ആചരിക്കേണ്ടതുണ്ടു്. സൎവ്വത്ര ആത്മദൎശനം സാധിക്കാൻ ശ്രമിക്കുന്ന ആൾ എങ്ങനെ അയല്ക്കാരനെ ഉപദ്രവിക്കും? എല്ലാത്തിലും കുടികൊള്ളുന്ന ഈശ്വരനെ അറിയാൻ ശ്രമിക്കുന്ന ആൾ എങ്ങനെ പ്രാണിഹിംസ ചെയ്യും? ബോധസ്വരൂപനെ കാണണമെന്നാഗ്രഹിക്കുന്ന ആൾ എങ്ങനെ ബോധം നശിപ്പിക്കുന്ന ലഹരിസാധനങ്ങളിൽ മുഴുകും? പരമാൎത്ഥത്തിൽ സദാചാരത്തിൻെറ ഉറവിടംതന്നെ മതമാണു്. സത്യദൎശനത്തിൻെറ പ്രഭാവം സമുദായജീവിതത്തിൽ പ്രതിഫലിക്കുന്നതാണു് സദാചാരം. സത്യദൎശനത്തിൻെറ ഈ വിധി (sanction) ഇല്ലെങ്കിൽ സദാചാരമെന്നതു് അടിസ്ഥാനമില്ലാതെ നിത്യേന മാറിമറിയുന്ന ഒരു ആചാരക്കെട്ടായിത്തീരും. ഈ വിധി പിന്നിലുള്ളതുകൊണ്ടാണു് സദാചാരത്തിന്നു നിത്യമായ മൗലികപ്രാമാണ്യം സിദ്ധിക്കുന്നതു്.

നമുക്കു് മതമെന്നാൽ ധാൎമ്മികജീവിതമാണു്. ധാൎമ്മികജീവിതത്തിൻെറ ചട്ടക്കൂടാണു് സദാചാരം. അതു് മനുഷ്യനെ 'സ്വസ്ഥ'നാക്കാൻ സഹായിക്കുന്നു. ഉന്നതമായ അദ്ധ്യാത്മജീവിതത്തിന്നു് തയ്യാറാവാൻ സഹായിക്കുന്നു. മറിച്ചു് മതാചരണം സദാചാരത്തെ സഹായിക്കുന്നു എന്നു പറയുന്നതിൽ വിശേഷമില്ല. ബാഹ്യമായ മതാചരണം അങ്ങനെ ചെയ്യുന്നതായി നാം കാണുന്നില്ല. ദൈവവിശ്വാസികളെന്നഭിമാനിച്ചുകൊണ്ടു് എന്തനാചാരവും പ്രവൎത്തിക്കാൻ മടിയില്ലാത്ത ധാരാളംപേരെ നാം കാണുന്നില്ലേ? ദ്രോഹിച്ചും വഞ്ചിച്ചും പണമുണ്ടാക്കി ഒരംശം വഴിവാടു ചെയ്യുന്നതു് മതമാണോ? മനസ്സാക്ഷിക്കു വിപരീതമായി പ്രവൎത്തിച്ചു് ആഴ്ചതോറും കുമ്പസാരിക്കുന്നതു് മതമാണോ? അത്തരക്കാൎക്കു് മതാചരണം സദാചാരജീവിതത്തിന്നു് എത്രകണ്ടു് സഹായിക്കുന്നുണ്ടു്? ശരിയായി മതമനുഷ്ഠിക്കുന്ന ആളുടെ കാൎയ്യത്തിലാണെങ്കിൽ സദാചാരമില്ലാതെ മതമില്ല. അയാളുടെ കാൎയ്യത്തിൽ മതാചരണം സദാചാരത്തെ സഹായിക്കുന്നു എന്നു പറയുന്നതു് ഗണിതത്തിൽ ബിരുദമെടുത്താൽ കൂട്ടാനും പെരുക്കാനും കഴിയും എന്നു പറയുന്നതുപോലെയാവും.

---

''വേദാന്തവാക്യം നമുക്കു് ഏകജഗത്തിനെ തന്നിരിക്കുന്നു. ഇന്ദ്രിയങ്ങളിൽക്കൂടി നോക്കുമ്പോൾ അതു ജഡപ്രപഞ്ചം; ബുദ്ധികൊണ്ടു നോക്കുമ്പോൾ ജീവൻ; ആത്മാവിൽക്കൂടി നോക്കുമ്പോൾ ഈശ്വരനും. ദുഷ്ടതയെന്നും ദുരാചാരമെന്നും ലോകർ പറയുന്ന മൂടുപടങ്ങൾ സ്വയം ധരിച്ച മനുഷ്യന്നു് ഇതേ ലോകം പ്രകൃതംമാറി നരകമാകും. ഭോഗകാമനായി സദാചാരം അനുഷ്ഠിക്കുന്ന മനുഷ്യന്നു് ഇതുതന്നെ രൂപം മാറി സ്വൎഗ്ഗമാകും. സിദ്ധപുരുഷന്നു് ഇതു മാഞ്ഞു് സ്വന്തം ആത്മാവാകും.''

—വിവേകാനന്ദസ്വാമികൾ.

# മതാചരണവും സദാചാരവും

വി. വി. വലൃത്താൻ

സദാചാരപരമായ ഒരു നല്ല ജീവിതത്തിന്നു് മതാചരണം അത്യന്താപേക്ഷിതമാണെന്നുള്ളതിന്നു് ഇതഃപര്യന്തമുള്ള ലോകാനുഭവങ്ങൾ തന്നെ സാക്ഷ്യം വഹിക്കുന്നു. മതാചരണവും സദാചാരവും അന്യോന്യം ബന്ധപ്പെട്ടുകൊണ്ടാണു് എന്നും നിലനിന്നുപോന്നിട്ടുള്ളതു്.

ഈ വിഷയത്തിൽ അന്തിമമായ ഒരു തീരുമാനത്തിന്നുവേണ്ടി ശ്രമിക്കുന്നവർ ആദ്യമായി മതം എന്നാലെന്താണു് എന്നറിയേണ്ടിയിരിക്കുന്നു. സർവ്വശക്തനും സർവ്വവ്യാപിയും സർവ്വജഗന്നിയന്താവുമായ സർവ്വേശ്വരനിലുള്ള വിശ്വാസത്തെ അടിസ്ഥാനമാക്കിയാണു് മതങ്ങളെല്ലാം വളർന്നുവന്നിട്ടുള്ളതു്. ഈശ്വരതത്ത്വം അറിയുന്നതിന്നു് ഋഷിപ്രോക്തങ്ങളായ വേദോപനിഷത്തുകളും ഈശ്വരസാക്ഷാത്കാരം സാധിച്ചിട്ടുള്ള സിദ്ധപുരുഷന്മാരുടെ ഉപദേശങ്ങളുമാണു് പ്രമാണങ്ങൾ.

ഈശ്വരവിശ്വാസം കാലാന്തരത്തിൽ ഉണ്ടായതാണെന്നും ആപൽഭയമാണു് ഈശ്വരവിശ്വാസത്തിന്റെ ഉദയത്തിന്നു് കാരണമെന്നും ചിലർ വിശ്വസിക്കുന്നു. പ്രകൃതികോപം മനുഷ്യനെ പ്രകൃതിയുടെ ആരാധകനാക്കിയെന്നും ക്രമത്തിൽ പ്രകൃതിയുടെ നാഥനായ ഈശ്വരനെ അവൻ അറിവാനും ആരാധിക്കാനും തുടങ്ങിയെന്നും ചിലർ വിശ്വസിക്കുന്നു. വാസ്തവത്തിൽ പ്രകൃതിയും വിരാഡ്രൂപിയായ ഈശ്വരൻ തന്നെയായതിനാൽ പ്രകൃത്യാരാധകനും ഈശ്വരാരാധകനാണെന്നു് അവർ അറിയുന്നില്ല. ആ നിലയിൽ യുക്തിവാദം ഔപചാരികമായി സ്വീകരിച്ചാൽത്തന്നെയും യഥാർത്ഥനിരീശ്വരത്വത്തിന്നു് സ്ഥാനമില്ല. മനുഷ്യരെല്ലാം വിശ്വാസത്തെ അടിസ്ഥാനമാക്കി ജീവിക്കുന്നവരാണെന്നു് ആർക്കും കാണാൻ കഴിയുന്ന ഒരു സത്യമാണല്ലൊ.

സർവ്വേശ്വരശക്തിപ്രസരം നിയതിയെ നിയന്ത്രിക്കുന്നു, ഭരിക്കുന്നു എന്ന തത്ത്വബോധത്തിലേയ്ക്കാണു് യഥാർത്ഥമതം നമ്മെ നയിക്കുന്നതു്. വിവിധനാമങ്ങളിൽ വിവിധമതങ്ങൾ ലോകത്തിൽ കാണുന്നുണ്ടെങ്കിലും എല്ലാററിന്റെയും പരമമായ ഉദ്ദേശവും ആദർശവും ഒന്നു തന്നെയാകുന്നു. വഴികൾ പലതെങ്കിലും ഉദ്ദിഷ്ടസ്ഥാനം ഒന്നുതന്നെ. മതങ്ങളുടെയെല്ലാം ലക്ഷ്യം മനുഷ്യനെ പൂർണ്ണതയിലേയ്ക്കു നയിക്കുക എന്നതാകയാൽ എല്ലാ മതാനുയായികളുടെയും ശ്രദ്ധ മതാചരണത്തിലേയ്ക്കു കാലദേശാനുസരണം പതിയേണ്ടതാണു്. ഹിന്ദുക്കൾ വേദോപനിഷത്തുകളും പുരാണേതിഹാസങ്ങളും ഗാഢമായി ചിന്തിച്ചറിഞ്ഞു് മനസ്സിലാക്കി അതനുസരിച്ചു് ജീവിച്ചാൽ മാത്രമേ സദാചാരപരമായ ഒരു പവിത്രജീവിതം കൈവരുത്തുവാൻ സാധിക്കുകയുള്ളു. രാമായണഭാരതഭാഗവതാദി പുരാണഗ്രന്ഥങ്ങളിൽ നമ്മുടെ ജീവിതത്തെ സദാചാരനിരതമാക്കുവാനുള്ള പല ഉപദേശങ്ങളും നമുക്കു കാണുവാൻ കഴിയും. ആവക ഭാഗങ്ങൾ നമ്മുടെ പാമരത്വത്തെ തുടച്ചുമാററി പാവനവും പ്രോജ്വലവുമായ ജ്ഞാനദീപത്താൽ പ്രശോഭിതമായ ആദ്ധ്യാത്മികസമ്പത്തിന്റെ ഭണ്ഡാഗാരമാക്കി ജീവിതത്തെ സാർത്ഥകമാക്കിത്തീർക്കുവാൻ സഹായിക്കുന്നു.

മതഗ്രന്ഥങ്ങളെല്ലാം സദാചാരോപദേശങ്ങളെക്കൊണ്ടു സമ്പൂർണ്ണങ്ങളാകയാൽ മതപഠനവും മതാചരണവും സദാചാരങ്ങളുടെ അനുഷ്ഠാനത്തെയും നിലനില്പിനെയും വളർച്ചയെയും സഹായിക്കുന്നു. എല്ലാ മതങ്ങളുടെയും ലക്ഷ്യം ഒന്നാകയാൽ ഏതു മതം അനുസരിക്കണമെന്നാലോചിച്ചു നാം കുഴങ്ങേണ്ടതില്ല. പക്ഷെ മതാനുയായികളുടെ ഇടയിലുള്ള മതബോധത്തിൽ വളരെയധികം വ്യത്യാസം കാണുന്നുണ്ടു്. ഇന്നു്

ഹിന്ദുമതത്തിന്നു് മററു മതങ്ങൾക്കുണ്ടായിക്കൊണ്ടിരിക്കുന്ന വളച്ചയോ പ്രചരണമോ കാണന്നില്ല എന്നുതന്നെയല്ല ഹിന്ദുക്കൾക്കു് അല്പാല്പം ശക്തിക്ഷയവും ആലസ്യവും ഉണ്ടാകുന്നുണ്ടോ എന്നുകൂടി സംശയം തോന്നാവുന്നതാണു്. ഹിന്ദുക്കൾ ഒരിക്കലും 'മിഷനറി' പ്രവത്തനങ്ങളിലേപ്പെടുന്നില്ല. കാരണം അതിവിശാലമായ ഒരു വിശ്വാസസ്വാതന്ത്ര്യം അതു് അനുവദിച്ചുകൊടുക്കുന്നുണ്ടു്. തത്വങ്ങളിലധിഷ്ഠിതവും ആദശസമ്പൂണ്ണവുമായ ഒരു മതമാണു് ഹിന്ദുമതം. ജീവിതത്തിൽ വളത്തിയെടുക്കേണ്ട ഗുണങ്ങളെയും ദൂരീകരിക്കേണ്ട ദോഷങ്ങളെയും ദൃഷ്ടാന്തീകരിച്ചു കാണിക്കുന്ന കഥാപാത്രങ്ങളോടുകൂടിയ പുരാണങ്ങളും ഇതിഹാസങ്ങളും നമ്മിലുള്ള സദ്വിചാരങ്ങളെയും സദാചാരപാലനാസക്തിയെയും വദ്ധിപ്പിക്കുക മാത്രമല്ല, ഉത്കൃഷ്ടമായ വിധത്തിലുള്ള സദാചാരാനുഷ്ഠാനംകൊണ്ടു് ജന്മസാഫല്യം കൈവരുത്തുന്നതിന്നു് നമ്മെ പ്രോത്സാഹിപ്പിക്കുകയും ചെയ്യുന്നു. കൃസ്തുമതത്തിലും ഇസ്ലാംമതത്തിലും കാണുന്ന അയവില്ലാത്ത മതപ്രബോധനങ്ങൾ അവയുടെ അനുയായികളെ നിബ്ബന്ധബുദ്ധികളാക്കിത്തീത്തിട്ടുണ്ടു്. അവരാരാധിക്കുന്ന ദൈവവും അവരനുസരിക്കുന്ന മതവും മാത്രമേ സത്യമായിട്ടുള്ളുവെന്നും അതിൽ വിശ്വസിക്കാത്തവക്കു് ഇഹത്തിലോ പരത്തിലോ രക്ഷയില്ലെന്നുംകൂടി അവർ വിശ്വസിക്കുകയും പ്രചരിപ്പിക്കുകയും ചെയ്യുന്നു. ഹിന്ദുമതത്തിലുള്ള വിചാരവിശ്വാസസ്വാതന്ത്ര്യം അവർ അനുവദിച്ചുകൊടുക്കുന്നില്ല. ഈ സ്വാതന്ത്ര്യമാണു്, വളരെയധികം പ്രതികൂലങ്ങളായ പരിതഃസ്ഥിതികളെക്കൂടി അതിജീവിച്ചു് ഹിന്ദുമതത്തെ ഇന്നും സജീവമായി നിലകൊള്ളുവാൻ സഹായിക്കുന്നതു്.

എല്ലാ മതങ്ങളുടെയും സ്ഥാപകന്മാരായ ആചാര്യന്മാർ മനുഷ്യരെ ജീവിതലക്ഷ്യത്തിലേയ്ക്കു നയിക്കുവാനുള്ള മാർഗ്ഗങ്ങളെയാണു് ഉപദേശിച്ചിട്ടുള്ളതു്. ആ മാഗ്ഗങ്ങൾ തങ്ങൾക്കും മററുള്ളവക്കും ഹിതകരങ്ങളായവയാണു്. അഹിംസ, സത്യം, അസ്തേയം, സഹജീവിസ്നേഹം, സഹകരണം മുതലായ ഗുണങ്ങൾ എല്ലാ മതങ്ങളുടെയും അടിസ്ഥാനതത്വങ്ങളാണു്. സ്വാത്ഥികളായിത്തീന്ന മതോപദേഷ്ടാക്കളുടെയും പുരോഹിതന്മാരുടെയും കയ്യിൽ കിട്ടിയപ്പോൾ ക്രമേണ അവ ദുഷിച്ചുപോയെന്നേയുള്ളു. അവർ സങ്കുചിതമായ ദൃഷ്ടിയിൽക്കൂടിയാണു് കായ്യങ്ങൾ നോക്കിക്കണ്ടതു്. മതത്തിൻെറ പേരിൽ ദുരാചാരങ്ങൾ വദ്ധിക്കുവാനുള്ള കാരണം അതാണു്. അതുകൊണ്ടാണു് മതവും സദാചാരവും തമ്മിൽ ബന്ധമില്ലെന്ന ഒരു വിശ്വാസംകൂടി പിന്നീടു് ജനങ്ങളുടെ ഇടയിൽ പരക്കുവാൻ ഇടയായതു്. ആ തെററിദ്ധാരണയാണു് ഇന്നത്തെ യുക്തിവാദത്തിന്നും നിമ്മതപ്രസ്ഥാനത്തിന്നുമെല്ലാം കാരണമായതു്. മതവും സദാചാരവും തമ്മിൽ യാതൊരു ബന്ധവുമില്ലെന്നും സദാചാരത്തിന്നു് വെറും സാമുദായികമായ അടിസ്ഥാനമേയുള്ളുവെന്നും ഇന്നത്തെ യുക്തിവാദികളും പരിഷ്കാരികളും വാദിക്കുന്നു. ഇന്നത്തെ ദുഷിച്ച ചില മതാചരണങ്ങൾ കണ്ടു് അവർ അങ്ങനെ വാദിക്കുന്നതിൽ ആശ്ചയ്യമില്ല. ശരിയായ മതതത്വങ്ങളെന്താണെന്നു് അവർ അന്വേഷിക്കുന്നില്ല. മനുഷ്യജീവിതത്തിൻെറ ലക്ഷ്യമെന്താണെന്നും ആ ലക്ഷ്യം പ്രാപിക്കുവാൻ മതം ഉപദേശിക്കുന്ന ആചാരാനുഷ്ഠാനങ്ങൾ എന്തെല്ലാമെന്നും അവക്കു് അറിയുവാൻ കഴിയുന്നില്ല. മതത്തിൻെറ മഹനീയങ്ങളായ തത്വങ്ങൾ ജീവിതത്തിൽ പ്രായോഗികമാക്കുന്നവയാണു് സദാചാരങ്ങൾ. അതു് അറിയാത്തതുകൊണ്ടാണു് മതവും സദാചാരവും തമ്മിൽ ബന്ധമില്ലെന്നു ചിലർ പറയുന്നതു്. ആ തെററിദ്ധാരണ തീക്കണമെങ്കിൽ മതത്തെപ്പററി ശരിയായ ബോധം ജനങ്ങളിലുണ്ടാകണം. ഹിന്ദുമതത്തിൻെറയും മററു മതങ്ങളുടെയും ശരിയായും ആത്മാത്ഥമായുമുള്ള പഠനംകൊണ്ടും ആചരണംകൊണ്ടും മാത്രമേ സദാചാരപരമായ ഒരു നല്ല ജീവിതം നയിക്കുവാൻ സാധിക്കുകയുള്ളു. അതുകൊണ്ടു മതാചരണം സദാചാരപരമായ ഒരു നല്ലജീവിതത്തിന്നു് ആവശ്യമാണെന്നു മാത്രമല്ല അത്യന്താപേക്ഷിതവും കൂടിയാണു് എന്നു മനസ്സിലാക്കി ജനങ്ങൾ മതനിഷ്ഠരാകുവാൻ ശ്രമിക്കുകയാണു് വേണ്ടതു്.

# മതം ദൈനംദിനജീവിതത്തിൽ

**തുളസീതീർത്ഥൻ**

ഇന്നത്തെ 'ടെക്നോ ട്രോണിക്ക്' യുഗത്തിൽ പൊതുവായും, മതേതര സോഷ്യലിസം കൈവരിക്കാൻ ശ്രമിക്കുന്ന ഈ പുരോഗമനഘട്ടത്തിൽ പ്രത്യേകിച്ചും, മതമെന്ന മായാസങ്കല്പം ആർഭാടപൂർണ്ണവും അനാശാസ്യവുമായ അധികപ്പററാണെന്ന് വാദിക്കുന്ന യുക്തിവാദികളുടെ എണ്ണം ഇന്ന് ഒട്ടും കുറവല്ല. മറുവശത്ത് മതം നമ്മുടെ നട്ടെല്ലാണ്, ഭാരതദേശീയതയുടെ ശ്രുതിയതാണ്; മതമില്ലെങ്കിൽ നാം ഒരുപററം കാട്ടുമൃഗങ്ങളേക്കാൾ ഒട്ടും മെച്ചപ്പെട്ടവരാവുന്നില്ല, തുടങ്ങിയ വിവേകാനന്ദസൂക്തങ്ങളെ ഉദ്ധരിച്ച് മതത്തിന് ജീവിതത്തിലുള്ള പ്രധാന സ്ഥാനത്തെ അംഗീകരിക്കുന്നവരുടെ എണ്ണവും വർദ്ധിച്ചേവരുന്നു. പല പ്രത്യേകതകളും വൈശിഷ്ട്യങ്ങളുമുള്ള സനാതനധർമ്മം, മതങ്ങളുടെ മാതാവായ ഹിന്ദുമതം, മതത്തിന് കൊടുക്കുന്ന നിർവ്വചനം ശ്രദ്ധേയമാണ് – തത്ത്വത്തേക്കാൾ പ്രയോഗത്തിൻെറ കാര്യത്തിൽ. മൃഗജീവിതത്തിൽനിന്ന് ഐശ്വരജീവിതത്തിലേയ്ക്ക് ഒരുവനെ ഉയർത്തുന്ന ആശയങ്ങളും അനുഷ്ഠാനങ്ങളും അനുഭവങ്ങളുമാണ് മതമെന്ന് ഒററ വാചകത്തിൽ പറയാം. കർമ്മഭോഗങ്ങൾക്ക് അതിരു് നിശ്ചയിക്കുക, സുഖം ദുഃഖം, ജനനം മരണം ഇവയ്ക്ക് കൃത്യമായ അർത്ഥവും ലക്ഷ്യവും നിർണ്ണയിക്കുക മതധർമ്മമാണ്. ചലിച്ച് പരിണമിക്കുന്ന പ്രപഞ്ചത്തിന് ചലിക്കാത്തതും പരിണാമമില്ലാത്തതുമായ ഒരു അധിഷ്ഠാനമുണ്ടെന്നും, അതു് പ്രപഞ്ചസ്രഷ്ടാവും നിയാമകനുമായ സർവ്വേശ്വരനാണെന്നുമുള്ള ബോധമുളവാക്കുക, ആ സർവ്വേശ്വരനുമായി ഐക്യം പ്രാപിച്ച്, അമൃതസ്വരൂപനായിത്തീരുകയാണ് ജീവിതത്തിൻെറ പരമലക്ഷ്യം എന്ന് ബോധ്യപ്പെടുത്തുക ഇതാണ് മതോദ്ദേശ്യം.

ഭംഗിയേറിയ വിവരണം ! വാക്കുകളല്ലാതെ പ്രവൃത്തി ഇല്ലാതെ വരുമ്പോഴാണ് മതം ദുഷിക്കുന്നതും, യുക്തിവാദി മിടുക്കനാവുന്നതും മതവാദി വിഡ്ഢിയായിത്തീരുന്നതുമെല്ലാം. അതുകൊണ്ടാണ് ഹിന്ദുമതം നിർബ്ബന്ധിക്കുന്നതു്, മതം പ്രസംഗമല്ല, പാണ്ഡിത്യമല്ല, മറിച്ച് അനുഭവമാണ്, സത്യസാക്ഷാത്കാരമാണ് എന്ന സംഗതി. ഈ സാക്ഷാത്കാരമാവട്ടെ, അനുക്രമവും നിരന്തരവുമായ സാധനയിൽ കൂടെ മാത്രമേ സാധ്യമാവൂതാനും. ഇതെവിടെനിന്ന് തുടങ്ങണം, എങ്ങനെ തുടങ്ങണം എന്നതിനെ ആശ്രയിച്ചാണ് മതത്തിൻെറ ജയപരാജയങ്ങൾ. മതവാദികളുടെ ലഘുഗുരുത്വങ്ങൾ നിർണ്ണയിക്കപ്പെടുന്നതും ഈ മാനദണ്ഡത്തെ ഉപയോഗിക്കുമ്പോഴാണ്. അനുഷ്ഠാനത്തിൻെറ കല്ലിൽ ഉരച്ചുനോക്കിയാൽ മതവാദികളിൽ പലരും മാററില്ലാത്തവരായി മാറുന്നതു് കാണാം. മതവിശ്വാസത്തിൽ കവിഞ്ഞു് കൃത്യമായ ലക്ഷ്യത്തിലേയ്ക്ക് എത്താൻ ബോധപൂർവ്വമായ ആചരണത്തിൻെറ അഭാവവും അപര്യാപ്തതയും അവരുടെ ജീവിതത്തിൽ സ്പഷ്ടമായി കാണാവുന്നതേയുള്ളു. ക്ഷേത്രങ്ങളിലേയ്ക്കുള്ള തീർത്ഥയാത്ര, ഭണ്ഡാരത്തിൽ വഴിപാടു് തുടങ്ങി സുവർണ്ണധ്വജസ്തംഭപ്രതിഷ്ഠ, സഹസ്രകലശം വരെയുള്ള സംരംഭങ്ങളിൽ പെരുമയ്ക്കോ അല്ലാതെയോ ഉള്ള ഭാഗഭാഗിത്വംകൂടി ചടങ്ങായി ചുരുങ്ങുകയെന്നല്ലാതെ ഈശ്വരസാക്ഷാത്കാരത്തിന് ഇവയിൽനിന്നെല്ലാം ഉപരിയായ ഒരു തലത്തിലേയ്ക്ക് കയറേണ്ടിയിരിക്കുന്നു. ഉത്സവവും ആനയും മേളവും വെടിക്കെട്ടും തിക്കും തിരക്കും വിളിയും വഴിപാടുമെല്ലാം തികച്ചും അനാവശ്യങ്ങളോ പരിഹാസ്യങ്ങളോ അല്ല. പക്ഷെ, ഇവയിൽക്കൂടി മാത്രം ലക്ഷ്യത്തിലെത്താൻ പററുമോ ? ഈ ബഹളത്തിൽനിന്നൊഴിഞ്ഞു്, ശാന്തമായി, ചിട്ടപ്പെടുത്തിയ ജീവിതക്രമത്തിൽക്കൂടി, ഈശ്വരധ്യാനത്തിൽക്കൂടി മാത്രമേ ഈശ്വരപ്രാപ്തി സാധിക്കൂ എന്നും ആ സാധനാജീവിതമാണ് തങ്ങളുടെ വ്രതമെന്നും

ഉള്ളതു് പ്രാവർത്തികമാക്കുന്ന മതവാദികളും ഈശ്വരഭക്തന്മാരും ഇന്നു വളരെച്ചുരുക്കം.

നിത്യേന രണ്ടുമൂന്നു് മണിക്കൂറെങ്കിലും ധ്യാനത്തിനു് ഒഴിച്ചുനിത്താൻ സമയം കാണാത്ത മതവാദികൾ മതത്തെക്കുറിച്ചു് പ്രസംഗിക്കാതിരിക്കയാണു് എല്ലാംകൊണ്ടും അഭികാമ്യം. ഒന്നിനും സമയമില്ലാതെ എന്തിന്റെയൊക്കെയോ പിന്നാലെ ഓടുന്നതു് ഒരു പരിധിവരെ നിർത്തിവെക്കേണ്ടതല്ലേ? ആവുന്നത്ര മാത്രം കർമ്മപദ്ധതികൾ ഏറെറടുത്തു് നാം ഇന്നു് കാണിക്കുന്ന ധൃതിയും ബദ്ധപ്പാടും നിയന്ത്രിക്കുന്നതു് നന്നു്. 'കുർവ്വതേ കർമ്മ ഭോഗായ....' എന്ന ചക്രച്ചാലിൽ മനസ്സിനെ വലപ്പിക്കുന്നതിനു പകരം 'യുക്താഹാരവിഹാരസ്യ...' എന്നു് ശീലം മാററിയാലേ കർമ്മം കൊണ്ടുള്ള ഫലം തന്നെയുണ്ടാകൂ. അതല്ലെങ്കിൽ, മനഃപ്രസാദത്തിനു് പകരം എല്ലായിടത്തും പ്രമാദമേ പററൂ. തേൻ കുടിക്കണം, അതിൽ ചിറകു് ഒട്ടരുതു്, മുള്ളഞ്ഞൊട്ടാതെ ചക്ക തിന്നണം എന്നിങ്ങനെയുള്ള വിവേകാനന്ദ – രാമകൃഷ്ണസൂക്തങ്ങൾ പ്രമാണങ്ങളാണു്. കർമ്മബഹളങ്ങളിൽ നിന്നൊഴിഞ്ഞു് നിത്യേന ധ്യാനമഭ്യസിക്കുന്ന മനസ്സിനു് സ്ഥിരതക്കൂടുന്നു, സത്വശുദ്ധി താനേ വന്നുചേരുന്നു. ഭഗവാൻ അരുളിച്ചെയ്യുന്നതുപോലെ, ധ്യാനംകൊണ്ടു് കടഞ്ഞെടുത്ത മനസ്സാകുന്ന വെണ്ണ ഒന്നിനോടും ഒട്ടാതെ എവിടെയും സൂക്ഷിക്കാം.

നമുക്കൊന്നും ചെയ്യാൻ പററാത്ത എത്ര വൻകാര്യങ്ങളെക്കുറിച്ചു് നാം ക്ഷോഭത്തോടെ സംസാരിച്ചും വഴക്കടിച്ചും നമ്മുടെ ശേഷിയെ ദുർവ്യയം ചെയ്യുന്നു, ഒന്നുമില്ലെങ്കിലും, പരാതി പറച്ചിലും പരദൂഷണവും മാററിവെച്ചു്, ആ സമയം ഈശ്വരസ്മരണയ്ക്കു് നീക്കിവെയ്ക്കാൻ വിഷമമില്ല. ഡയറിയെഴുതി സൂക്ഷിക്കുന്നവർ, ''ഇന്നു് പത്തു കപ്പു കാപ്പി കുടിച്ചു, രണ്ടു നാഴിക നടന്നു, തേച്ചുകുളിച്ചു, അഞ്ചാളെ സൽക്കരിച്ചു'' എന്നു് തുടങ്ങി നിസ്സാരകാര്യങ്ങൾ കുറിച്ചിടുന്നതിനു് പകരം, ''ഇന്നു് ആരോടും ദേഷ്യപ്പെട്ടില്ല, ആരേയും വേദനിപ്പിച്ചില്ല, ഒരു മണിക്കൂർ ധ്യാനിച്ചു, ശ്രീരാമകൃഷ്ണവചനാമൃതം പത്തു് പേജ് വായിച്ചു'' തുടങ്ങിയതാണെഴുതുന്നതെങ്കിൽ അതൊരാത്മപരിശോധനയായിരിക്കും, സാധനയ്ക്കു് ശക്തികൂട്ടും. ജീവിതം ഭഗവത്പൂജയാക്കുകയും മതം എല്ലാ രംഗങ്ങളിലും പരിശീലിക്കയും ഈ പ്രക്രിയകൊണ്ടുമാത്രം ചെയ്യാവുന്നതാണു്. എല്ലാ ദിവസങ്ങളിലും ധ്യാനവും മററു സാധനയും ചെയ്യുന്നപോലെതന്നെ ഈശ്വരഭജനത്തിനും ധ്യാനത്തിനുമായി, എല്ലാ ബദ്ധപ്പാടുകളിൽനിന്നും ഒഴിഞ്ഞു്, കൊല്ലത്തിൽ പത്തുപന്ത്രണ്ടു് ദിവസമെങ്കിലും എല്ലാ ഗൃഹസ്ഥന്മാരും നീക്കിവെയ്ക്കേണ്ടതാണു്.

സ്വയം സാധനാസമ്പന്നമായി ജീവിക്കുക മാത്രമല്ല, സ്വന്തം കുട്ടികളെ ആ വിധത്തിൽ വളർത്തിയെടുക്കാൻ പ്രയത്നിക്കുകകൂടി മുതിർന്നവരുടെ കടമയാണു്. പഠിപ്പും ഉദ്യോഗവും വിവാഹവും മററും കഴിഞ്ഞു് പെൻഷൻപററി ഷഷ്ടിപൂർത്തിയോടടുത്തു് ഭഗവത്സ്മരണയും ധ്യാനവും ശീലിച്ചുതുടങ്ങുക എന്നൊരു പക്ഷമുണ്ടാവാം. ഭാഗവതത്തിലെ അജാമിളോപാഖ്യാനവും സ്വീകരിച്ചുകണ്ടേക്കാം. പക്ഷെ, ഭാഗവതത്തിലെതന്നെ പ്രഹ്ലാദനായിരിക്കണം നമ്മുടെ കുട്ടികളുടെ ആദർശം. പച്ചമണ്ണിനെ ഏതുരൂപത്തിലുമാക്കാം, അതിൽ ഏതു മുദ്രയും പതിപ്പിക്കാം, കുടകു് ചിതറിപ്പോയാൽ പെറുക്കിയെടുക്കാൻ ബുദ്ധിമുട്ടാണു് എന്നിങ്ങനെ ഭഗവാന്റെ സൂക്തങ്ങൾ മാർഗ്ഗദർശനം നല്കേണ്ടതാണു്. ഇന്നു് മുതിർന്നവർ പലരും കുട്ടികളെ വളർത്തുന്നതിൽ കാണിക്കുന്ന അശ്രദ്ധ അക്ഷന്തവ്യമാകുന്നു. പട്ടണങ്ങളിലെ സമ്പന്നരായ രക്ഷിതാക്കൾ ക്ലബ്ബിലും സിനിമാശാലയിലും സമയം ചിലവഴിക്കുമ്പോൾ കുട്ടികൾ വീട്ടിൽനിന്നും വിദ്യാലയങ്ങങ്ങളിൽനിന്നും വിട്ടുമാറി മററിടങ്ങളിൽ അലഞ്ഞുതിരിയുന്നു. മുതിർന്നവർ സ്വയം മാതൃകാജീവിതം നയിക്കുകയും കുട്ടികളെ ആ വഴിയിലേയ്ക്കു പ്രേരിപ്പിക്കുകയും ചെയ്താലേ അവരെ മനുഷ്യരായി വളർത്തിയെടുക്കുവാൻ സാധിക്കയുള്ളു. രാവിലെ നേരത്തെ എഴുന്നേല്ക്കുക, ദേഹശുദ്ധി വരുത്തി പൂജാമുറിയിൽ വിളക്കുകൊളുത്തി ഈശ്വരവന്ദനം ചെയ്യുക, അതിനു ശേഷം മാത്രം കാപ്പികുടിക്കുക എന്ന പതിവു് ചുരുക്കം വീടുകളിലേ കാണാൻ കഴിയൂ. മഹച്ചരിതങ്ങളും സദ്ഗ്രന്ഥങ്ങളുമായി കുട്ടികളെ പരിചയപ്പെടുത്തണം. മുതിർന്നവരോടും ഗുരുജനങ്ങളോടും ജീവിതത്തോടു് പൊതുവേയും ഭക്തിബഹുമാനങ്ങളും ഗൗരവബുദ്ധിയും കുട്ടികളിലുണ്ടാക്കണം. മഹാപുരുഷന്മാരുടെ പുണ്യതിഥികൾ കൊണ്ടാടുക, ഭഗവത് പ്രഭാഷണങ്ങൾക്കു് പോവുക, ബാലവിഹാരങ്ങളിൽ സത്സംഗത്തിനു്

# പ്രശ്നോത്തരാവലി

തപസ്യാനന്ദസ്വാമി

ചോദ്യം: ഒരു നാസ്തികൻ പലപ്പോഴും വലിയ വിഷമങ്ങളൊന്നുമില്ലാതെ സുഖമായി ജീവിക്കുന്നു. എന്നാൽ ഈശ്വരവിശ്വാസിയും ധർമ്മശീലനുമായ ഒരുവന്റെ നില പലപ്പോഴും അതുപോലെ അനുകൂലമായി കാണപ്പെടുന്നുമില്ല. ഈ വ്യത്യാസം ചൂണ്ടിക്കാട്ടി, ഈശ്വരവിശ്വാസത്തെ അടിസ്ഥാനമാക്കിയുള്ള ആസ്തികന്മാരുടെ ജീവിതവീക്ഷണമാണ് അവരുടെ സർവ്വദുരിതങ്ങൾക്കും കാരണമെന്ന് നാസ്തികന്മാർ സാധാരണ വാദിക്കാറുണ്ട്. ഈ വാദഗതിയെ എങ്ങനെ നേരിടാം ?

ഉത്തരം: ഭാഗ്യദേവത നാസ്തികന്മാരെ അനുഗ്രഹിക്കാറുണ്ടെന്നുള്ളതും, അനർത്ഥങ്ങൾ ആസ്തികന്മാരെ അലട്ടാറുണ്ടെന്നുള്ളതും നിഷേധിക്കുക സാധ്യമല്ലെങ്കിൽത്തന്നെയും ചോദ്യത്തിലുന്നയിച്ച വാദം കേവലം ഊഹാപോഹം അഥവാ സാങ്കല്പികം മാത്രമാണ്. ഭാഗധേയം നിരീശ്വരവാദികളുടേയും ഭാഗ്യവിപര്യയം ഈശ്വരവിശ്വാസികളുടേയും ശാശ്വതമായ വിശേഷാവകാശമാണെന്ന് തെളിയിക്കുക സാധ്യമല്ല. വാസ്തവത്തിൽ ജീവിതം ജയാപജയങ്ങളുടേയും, സുഖദുഃഖങ്ങളുടേയും, സന്തോഷസന്താപങ്ങളുടേയും ഒരു സങ്കരമാണ്. ഇതിനെ നിഷേധിക്കുന്നതു്, സങ്കല്പങ്ങൾക്ക് അനർഹമായ പ്രാധാന്യം കല്പിക്കാൻവേണ്ടി അനുഭവയാഥാർത്ഥ്യത്തെ നിരസിക്കുകയായിരിക്കും. ഈശ്വരവിശ്വാസം ഐശ്വര്യപൂർണ്ണമായ ഒരു ജീവിതത്തിനു് ഉറപ്പായിരുന്നെങ്കിൽ എല്ലാവരും ഈശ്വരവിശ്വാസികളാകുമായിരുന്നു. ഒരുവന്റെ കർമ്മങ്ങൾക്കനുസരിച്ചാണ് സുഖദുഃഖാദ്യനുഭവങ്ങൾ ഉണ്ടാകുന്നതു്. എന്താണ ഹൈന്ദവ

---

സന്ദർഭമുണ്ടാക്കിക്കൊടുക്കുക തുടങ്ങിയവയിൽ രക്ഷിതാക്കൾ വേണ്ടത്ര ശ്രദ്ധിക്കണം.

നമ്മുടെ കുട്ടികളുടെ വാക്കും പ്രവൃത്തിയും പെരുമാററവും വേഷഭൂഷകളുമെല്ലാം ആഘ്സംസ്കാരത്തിന്നനുയോജ്യങ്ങളാക്കിത്തീക്കുന്നതിൽ നാം നിതാന്തജാഗ്രത പാലിക്കേണ്ടതാണ്. അവർ വളൻവരുന്നതോടെ ചില പാഠങ്ങൾ ജീവിതത്തിൽ പകർത്തിക്കഴിഞ്ഞിരിക്കണം. എന്തെല്ലാം അനുഭവിക്കുമ്പോഴും ഈശ്വരാനുഭവമാണ് പരമലക്ഷ്യം എന്ന ഉറച്ച ബോധവും അവരിലുണ്ടായിരിക്കണം. വിദ്യാൎത്ഥിജീവിതത്തിൽക്കൂടി ഉരുത്തിരിഞ്ഞുവരേണ്ട ''സത്യം വദ ധർമ്മം ചര, മാതൃദേവോ ഭവ, പിതൃദേവോ ഭവ, ആചാര്യദേവോ ഭവ'' ഇത്യാദി ശീലങ്ങൾ അവരിൽ ഉണ്ടായിരിക്കണം. മഹാഭാരതം, രാമായണം, ശ്രീമദ്ഭാഗവതം, ഭഗവദ്ഗീതാ, ശങ്കരകൃതികൾ, ശ്രീരാമകൃഷ്ണ - വിവേകാനന്ദസൂക്തങ്ങൾ തുടങ്ങിയവയെക്കുറിച്ച് അവക്ക് സാമാന്യവിജ്ഞാനമെങ്കിലും ഉണ്ടാവേണ്ടിയിരിക്കുന്നു. ഉന്നതാദർശങ്ങളും ഉദാത്താശയങ്ങളും നമുക്ക് തന്ന ഋഷീശ്വരന്മാരോട് നമുക്കുള്ള കടബാധ്യത കഴിയുംപോലെ തീർത്തേ പററൂ. രക്ഷിതാക്കളുടെ ഭാരിച്ച മറെറാരു ബാധ്യതയാണ് കുട്ടികൾക്ക് തപസ്വിയായ ഒരു ആചാര്യനിൽനിന്ന് മന്ത്രോപദേശം വാങ്ങിച്ചു കൊടുക്കുക എന്നതു്. മക്കൾക്ക് ഉദ്യോഗലാഭവും വിവാഹവും ശരിപ്പെടുത്തിക്കൊടുക്കാൻ പാടുപെടുന്നതുപോലെതന്നെ അവരുടെ ആദ്ധ്യാത്മികജീവിതം സുരക്ഷിതമാക്കുന്നതിനും രക്ഷിതാക്കൾ താല്പര്യം കാണിക്കേണ്ടതാണ്.

ഇത്രയുംകൊണ്ടു് ഞാനുദ്ദേശിച്ചതു് മതബോധം എന്നതു് വെറും വിശ്വാസമായി അവശേഷിക്കാതെ, അതിന്റെ അന്തസ്സത്തയെ സാക്ഷാത്കരിക്കാൻ നിരന്തരപ്രയത്നവും ജപധ്യാനാദി സാധനകളും അനുഷ്ഠിക്കുകയെന്നതു് ജീവിതവ്രതമായി സ്വീകരിക്കേണ്ടതാണ് എന്നാകുന്നു.

സിദ്ധാന്തം. ഒരു നാസ്തികൻ പലേ സത്ക്കർമ്മങ്ങളും ചെയ്തിരിക്കും. തത്ഫലമായി അയാൾ സ്വസ്ഥനും സുഖിയുമായി ജീവിച്ചു എന്നു വരാം. നാസ്തികത അവനെ ദുഷ്കർമ്മങ്ങൾക്ക് പ്രേരിപ്പിച്ചാൽ അതിൻെറ ഭവിഷ്യത്ത് അവൻ അനുഭവിച്ചേതീരൂ; അവൻെറ വിശ്വാസം എന്തുമായിക്കൊള്ളട്ടെ. മുജ്ജന്മകർമ്മങ്ങൾ വരുത്തിവെച്ച വിനകൾ അനുഭവിക്കുന്ന ഭക്തൻ അവിശ്വാസിയുടെ തത്ക്കാലസുഖാനുഭവങ്ങളിൽ അസൂയയോ അമർഷമോ പ്രകടിപ്പിക്കേണ്ടതില്ല. അങ്ങനെ ചെയ്യാലതിൻെറ അർത്ഥം ആ ഭക്തൻെറ വിശ്വാസം അത്രയും ദുർബ്ബലമാകുന്നു എന്നാണ്. ഈശ്വരവിശ്വാസമെന്നാൽ പ്രപഞ്ചനീതിയിലുള്ള വിശ്വാസമെന്നാണ് അർത്ഥം. കർമ്മങ്ങൾ കാലംകൊണ്ടേ പക്വതപ്രാപിച്ച് ഫലദായകങ്ങളാകൂ എന്നതു് ഒരു ആധ്യാത്മിക തത്ത്വമാണ്. ഈ തത്ത്വത്തെ നിരസിക്കുന്ന ഈശ്വരവിശ്വാസം ആ പേരിന്നർഹമല്ലതന്നെ. ഒരുകണക്കിന് ഉപരിപ്ലവവും, അവസരവാദപരവുമായ കപടവിശ്വാസത്തേക്കാൾ ഉത്തമം നാസ്തികത്വമാണ്.

മഹാത്മാക്കളുടെ ജീവിതത്തിലേയ്ക്കു നോക്കിയാൽ, അവർക്ക് പലതരത്തിലുള്ള ദുരിതങ്ങളും പീഡനങ്ങളും അനുഭവിക്കേണ്ടതായി വന്നിട്ടുണ്ടെന്ന് കാണാം. മഹാഭാരതത്തിലെ അതിപ്രസിദ്ധമായ പാണ്ഡവന്മാരുടെ ഉദാഹരണം തന്നെ നോക്കുക. അവർക്ക നേരിടേണ്ടിവരാത്ത അനർത്ഥങ്ങളോ അപമാനങ്ങളോ ഉണ്ടായിരുന്നില്ലതന്നെ. അവരുടെ ഉദാഹരണം ഉദ്ധരിച്ചുകൊണ്ട് ശ്രീരാമകൃഷ്ണദേവൻ ഒരു സംഭവം വളരെ സരസമായി പറയുന്നതു കേൾക്കുക: മഹാഭാരതയുദ്ധം കഴിഞ്ഞു് ഭീഷ്മപിതാമഹൻ കാലവും പാർത്ത് ശരശയ്യയിൽ കിടക്കുകയാണ്. പാണ്ഡവന്മാർ പിതാമഹൻെറ മരണശയ്യയ്ക്കടുത്തു ചെന്നപ്പോൾ ഭീഷ്മരുടെ നേത്രങ്ങളിൽ കണ്ണുനീർ പൊടിയുന്നതു കണ്ട് അദ്ഭുതപ്പെട്ടു. ഇത്ര വലിയ ഒരു ജ്ഞാനിയായിട്ടും അദ്ദേഹം സ്വന്തം മരണത്തിൽ സന്തപ്തനായതുകൊണ്ട് കണ്ണീർ വാർക്കുകയാണെന്നാണ് അവർ ആദ്യം കരുതിയതു്. ഭഗവാൻ കൃഷ്ണൻെറ നിർദ്ദേശമനുസരിച്ച് ഭീഷ്മരോട് കാരണമന്വേഷിച്ചപ്പോൾ അദ്ദേഹം പറഞ്ഞു: 'ഭഗവാൻെറ ദിവ്യകർമ്മങ്ങളുടെ നിഗൂഢതയെപ്പററി ചിന്തിച്ച് സാശ്ചര്യം കണ്ണീർ വാർത്തതാണ്'' എന്ന്. പാണ്ഡവന്മാർ ജന്മപ്രഭൃതി മഹാഭക്തന്മാർ, ഭഗവാൻ അവരുടെ സന്തതസഹചാരിയും സഹായിയും. എന്നിട്ടും അവർക്കനുഭവിക്കേണ്ടിവന്ന കഷ്ടതകൾക്കു കണക്കില്ല. എന്നാൽ ഇതെല്ലാം അവരുടെ ഭക്തിവിശ്വാസങ്ങളെ ദൃഢതരമാക്കാൻ മാത്രമേ സഹായിച്ചുള്ളു. ഒരു നിമിഷംപോലും ചതിയനും കൊതിയനും അധർമ്മിയും അഹങ്കാരിയുമായ ദുര്യോധനനെ അനുകരിയ്ക്കാൻ അവർ ചിന്തിച്ചതേയില്ല.

ജീവിതത്തിൽ ദുഃഖങ്ങളൊന്നും ഉണ്ടാവുകയില്ലെന്ന് ഒരു ഉറപ്പും ഭക്ത്യാചാര്യന്മാരാരും തരുന്നില്ലെന്നാണ് ഇതിൽനിന്നെല്ലാം നാം മനസ്സിലാക്കേണ്ടതു്. കഷ്ടങ്ങളേർപ്പെടുമ്പോൾ, കുട്ടി അച്ഛനോടെന്നതുപോലെ ഭക്തന് ഭഗവാനോടു പ്രാർത്ഥിക്കാം. അന്യാശ്രയമില്ലാതെ വരുമ്പോൾ തൻെറ സർവ്വസ്വവുമായ ഈശ്വരനെയല്ലാതെ മററാരെയാണ് ആശ്രയിയ്ക്കുക? ഈശ്വരൻ തൻെറ പിതാവെന്നതുപോലെ തൻെറ നീതിവിധായകനുമാണെന്നുള്ളതു ഭക്തൻ വിസ്മരിച്ചുകൂടാ. ഭഗവാൻ പ്രേമമൂർത്തിയാണെങ്കിൽ ഭഗവാൻ നീതിജ്ഞനുമാണ്. അതുകൊണ്ടു് ഭഗവാനോടു നമുക്ക് പ്രാർത്ഥിക്കാം; എന്നാൽ നമ്മുടെ കർമ്മങ്ങളുടെ പുണ്യാപുണ്യമനുസരിച്ചേ ഫലം സിദ്ധിക്കൂ, അതിൽ നാം തൃപ്തരാവുകയും വേണം. ജയാപജയങ്ങൾ നമ്മെ ഏറെ സന്തുഷ്ടരോ സന്തപ്തരോ ആക്കാൻ അനുവദിച്ചുകൂടാ; നമ്മുടെ വിശ്വാസത്തെയും ഭക്തിയെയും അവ അനുകൂലമായോ പ്രതികൂലമായോ ബാധിയ്ക്കാനും ഇടയാകരുതു്.

ഭാഗ്യവിപര്യയങ്ങളെ ഇമ്മട്ടു് നേരിടാൻ സാധിച്ചാൽ അവ ആത്യന്തികമായി നമുക്ക് ഭക്തിസംവർദ്ധകങ്ങളായി ഭവിക്കും. ആ അനുഭവങ്ങളിലൂടെ കൂടുതൽ ബലവാന്മാരും സമർപ്പണബുദ്ധിയും തിതിക്ഷയുമുള്ളവരും ആയിത്തീരും. നമ്മുടെ ആത്മബലത്തിൻെറ മാററുരച്ചു നോക്കാനുള്ള ചാണകളാണ് കഷ്ടാനുഭവങ്ങൾ. അവിടെയാണ് വിശ്വാസിയും അവിശ്വാസിയും തമ്മിലുള്ള വ്യത്യാസം സ്പഷ്ടമാകുന്നതു്. നമ്മുടെ ആധ്യാത്മികശക്തി വർദ്ധിപ്പിച്ചെടുക്കാനുള്ള അഭ്യാസവുമാണ് ദുരിതാനുഭവങ്ങൾ. അതിനാൽ ഒരു നാസ്തികൻെറ പരിഹാസോക്തികൾ കേട്ട് ഭക്തൻ വിഷണ്ണനാകേണ്ടതില്ല. കർമ്മഗ

# കേരളത്തിലെ ശ്രീരാമകൃഷ്ണാശ്രമങ്ങൾ

## ശക്രാനന്ദസ്വാമി

അഹംബോധം പൂർണ്ണമായി വിട്ടു് മനോവാചാമഗോചരമായ കേവലസത്തയിൽ മുഴകി 'അഹം ബ്രഹ്മാസ്മി'പദത്തിലെത്താൻ ശിഷ്യൻ കൊതിച്ചു; അതിനായി ഗുരുവിനെ പലേ പലേ അലട്ടി. അവസാനം ശിഷ്യന്നു് ആ അനുഭൂതിയുണ്ടായി, അപ്രതീക്ഷിതമായിത്തന്നെ. സമാധിമഗ്നനായ ശിഷ്യൻ ആദ്യം അല്പം അമ്പരന്നു. സതീർത്ഥ്യരാകട്ടെ കൂട്ടുകാരന്റെ ജഡീഭൂതമായ നില കണ്ടു് ഭയന്നു് ഗുരുവിനെ വിവരമറിയിച്ചു. ''സാരമില്ല, അവനെന്നെ വളരെ അലട്ടി അതിനായിട്ടു്; അങ്ങനെ ഇരിയ്ക്കട്ടെ കുറച്ചു നേരം.'' ഇതായിരുന്നു എല്ലാമറിയുന്ന ഗുരുനാഥന്റെ മറുപടി. മണിക്കൂറുകൾ കഴിഞ്ഞു. സമാധിയഴിഞ്ഞു് ബാഹ്യബോധം വന്നു. അവാച്യമായ ആനന്ദാനുഭൂതി. ഇന്ദ്രിയപ്രത്യക്ഷമായ ഈ പ്രപഞ്ചത്തിൽ അദ്വൈതാനുഭൂതികൊണ്ടേ വൈവിദ്ധ്യങ്ങളെ എല്ലാം സമന്വയിക്കാൻ സാധിക്കൂ എന്നു ബോധ്യമായി ശിഷ്യന്നു്. വേഗം പോയി ഗുരുവിനെ വന്ദിച്ചു. ഗുരു ശിഷ്യനെ ഉററുനോക്കിക്കൊണ്ടരുളി: ''അമ്മയിപ്പോൾ നിനക്കൊക്കെ കാണിച്ചുതന്നിരിക്കുന്നു. ഒരു നിധി പെട്ടിയിൽ പൂട്ടിവെയ്ക്കുംപോലെ, നിനക്കിപ്പോൾ ലഭിച്ച ഈ അനുഭൂതി പൂട്ടിവെയ്ക്കപ്പെടും; എന്നിട്ടതിന്റെ താക്കോൽ എന്റെ കൈവശം ഇരിക്കും. നിനക്കു വേല ചെയ്യേണ്ടതുണ്ടു്.'' ശിഷ്യൻ ഭാവിവിവേകാനന്ദൻ നരേന്ദ്രനും, ഗുരു ശ്രീരാമകൃഷ്ണപരമഹംസനുമാണെന്നു് പറയേണ്ടതില്ലല്ലൊ.

നാളുകൾ ഏറെ കഴിയുംമുമ്പു് ഭഗവാൻ മഹാസമാധി പ്രാപിച്ചു. തന്നെ ഏല്പിച്ച ജോലി എന്താണെന്നു് നരേന്ദ്രനു് തികച്ചും വ്യക്തമായിരുന്നില്ല. ഏതായാലും ഗുരുഭായിമാരെ ത്യാഗജീവിതത്തിനു പ്രേരിപ്പിക്കണം, ഗുരുദേവന്റെ ജീവിതസന്ദേശമായ ത്യാഗാദർശം പ്രചരിപ്പിക്കണം എന്നുള്ളതിൽ സംശയമില്ലായിരുന്നു. അവരെ ഒന്നിച്ചുചേർത്തു് മഠം തുടങ്ങി. നരേന്ദ്രൻ തപസ്സിലും തീർത്ഥയാത്രയിലും ഏർപ്പെട്ടു. ഭാരതം മുഴുവൻ മിയ്ക്കവാറും കാൽനടയായി സഞ്ചരിച്ചു ഭാരതത്തിന്റെ തെക്കേ അററത്തു് കേരളത്തിൽ എത്തി കന്യാകുമാരിയെ ദർശിച്ചു. പ്രാർത്ഥനയിലും ധ്യാനത്തിലും മുഴകി. ഗുരുദേവൻ തന്നെ ഏല്പിച്ച കർത്തവ്യം എന്താണെന്നു് ബോദ്ധ്യമായി. പ്രവർത്തനത്തിനുള്ള ഏതാണ്ടൊരു രൂപരേഖ മനസ്സിലുറപ്പിച്ചുകൊണ്ടു് മദിരാശിയിൽ എത്തി. ഭാരതജനതയെ ഉണർത്തി കർത്തവ്യോന്മുഖരാക്കി ഭാരതത്തിന്റെ പൂർവ്വമഹിമയെ വീണ്ടെടുക്കുക, അതാണു് തന്റെ ജീവിതത്തിൽ ശേഷിക്കുന്ന ജോലി. ഭാരതജനതയുടെ പൂർവ്വമഹിമയെ വീണ്ടെടുക്കുക എന്നു പറഞ്ഞാൽ മാനവരാശിയ്ക്കു തന്നെ പുതിയ ഒരു ലക്ഷ്യവും മാതൃകയും പ്രദാനം ചെയ്യുക. അതിനു് സ്വാമിജി ഒരു മുദ്രാവാക്യം തന്റെ ഋഷിദൃഷ്ടിയിൽ കണ്ടുപിടിച്ചു. ''ആത്മനോ മോക്ഷാർത്ഥം ജഗത്ഹിതായ ച.'' ആത്മമോക്ഷവും ജഗത്ഹിതവും സമന്വയിച്ചുകൊണ്ടുള്ള ഒരു ജീവിതദർശനം ലോകത്തിനു് കൊടുക്കുവാൻ സ്വാമിജി ഉറച്ചു. ഈ മുദ്രാവാക്യത്തിന്റെ തത്ത്വം താൻ മുമ്പു് ഗുരുദേവനിൽ നിന്നും ഗ്രഹിച്ച 'ശിവജ്ഞാനേ ജീവേർസേവാ' മാനവനിൽ മാധവബുദ്ധിയോടുകൂടിയുള്ള സേവ. ഇതു കർമ്മപദ്ധതിയാക്കി മാററുവാൻ ധനം

---

തിയ്ക്കനുസരിച്ചു് ഓരോരുവനും സമ്പത്ക്കാലവും, ആപത്കാലവുമുണ്ടാകുമെന്നു് ഉറപ്പിച്ചു് അയാളോടു ഭക്തനു് പറയാം; നാസ്തികനും അവ വന്നുചേരും. ഒരു വ്യത്യാസം മാത്രം, നാസ്തികനു് ആപത്തുകൾ ദുഃഖത്തിനുമാത്രമുപയുക്തമാകുന്നു: ഒരു യഥാർത്ഥഭക്തന്നാകട്ടെ അവ അയാളുടെ ആത്മബലം വർദ്ധിക്കുവാൻ സഹായകമായും തീരുന്നു.

[വേദാന്തകേസരിയിൽനിന്നു്
വിവർത്തനം: ശക്രാനന്ദസ്വാമി.]

ആവശ്യമാണ്. തൻെറ ഭാരതപര്യടനവേളയിൽ ഇന്നാട്ടിൽനിന്നും ധനം നേടുക അസാധ്യമെന്ന് സ്വാമിജിക്കു ബോധ്യമായിക്കഴിഞ്ഞിരുന്നു. അങ്ങനെ ഇരിക്കവേയാണ് അമേരിക്കയിൽ ചിക്കാഗോ നഗരത്തിൽ നടക്കാൻ പോകുന്ന സർവ്വമതമഹാസമ്മേളനത്തെപ്പററി കേൾക്കാൻ ഇടയായത്. പരമേശ്വരപ്രേരണകൊണ്ടെന്ന പോലെ അതിൽ സംബന്ധിക്കുവാൻ സ്വാമിജിയെ പ്രേരിപ്പിക്കുവാനും, അതിനു വേണ്ട സഹായസഹകരണങ്ങൾ ചെയ്യാനും പ്രബുദ്ധമതികളായ കുറെ ചെറുപ്പക്കാരും ഒന്നു രണ്ട് നാട്ടുരാജാക്കന്മാരും മുമ്പോട്ടു വന്നു. സ്വാമിജി മതമഹാസമ്മേളനത്തിൽ പങ്കുകൊണ്ടു. ലോകാരാധ്യനായ ഒരു വാഗ്മിയും, പ്രവാചകനുമായി ഉയർന്നു. പാശ്ചാത്യജനതയുടെ ഭൗതികജീവിതത്തിലുള്ള സാമർത്ഥ്യവും സംഘടനാശക്തിയും സ്വാമിജിയെ ഹഠാദാകർഷിച്ചു. ആത്യന്തികമായി അതിനുള്ള മേന്മയെ നണ്ണിയല്ല, പിന്നെയോ ഭാരതജനതയ്ക്കു് ആ ഗുണങ്ങൾ ഈ കാലഘട്ടത്തിൽ ആവശ്യമാണ് എന്നുള്ളതുകൊണ്ട്. സ്വാമിജി സർവ്വാദൃതനായി പ്രശസ്തിയുടെ കൊടുമുടിയിലെത്തി എങ്കിലും ഭാരതജനതയുടെ അത്യന്തം ശോചനീയമായ നിലയോർത്തു് അദ്ദേഹത്തിൻെറ മനം സദാപി നീറിനീറി ഉരുകിക്കൊണ്ടേ ഇരുന്നു. നീണ്ട നാലു വർഷങ്ങൾക്കു ശേഷം സ്വാമിജി ഭാരതത്തിലേയ്ക്കു മടങ്ങി. സ്വദേശപ്രേമം നിറഞ്ഞുമുററിയ മനവുമായി വിദേശങ്ങളിലേയ്ക്കു പോയ സ്വാമിജി മടങ്ങി സ്വദേശത്തേയ്ക്കു വന്നത് ഒരു പുണ്യക്ഷേത്രത്തിലേയ്ക്കെന്നപോലെ ഭക്തിനിർഭരമായ ഹൃദയവുമായാണ്.

വിശ്വവിജയിയായ ഒരു ചക്രവർത്തിയ്ക്കു് അനുയോജ്യമായ ഒരു സ്വീകരണമാണ് ഭാരതജനത സ്വാമിജിക്കു നല്കിയത്. ഈ സന്ദർഭം വേണ്ടതുപോലെ ഉപയോഗിച്ച് സ്വാമിജി അവരിൽ ദേശഭക്തിയും ആത്മാഭിമാനവും ഉണരത്തക്കവിധത്തിൽ ഉദ്ബോധനങ്ങൾ നല്കി കൊളംബുമുതൽ അൽമോറവരെ. അങ്ങനെ തൻെറ സമരപരിപാടിക്കു്, ഭാരതജനതയുടെ ആലസ്യത്തെ തല്ലിത്തകർത്തു് അവരെ രജോഗുണയുക്തരാക്കുന്നതിനുള്ള, കളമൊരുക്കി. നാട്ടിൽ സംഘടിതമായ പ്രവർത്തനം തുടങ്ങുവാൻ 1897 മേയ്മാസം 1-ാംനു- രാമകൃഷ്ണമിഷൻ രൂപീകരിച്ചു. 1898-ൽ കൽക്കത്തയിൽ ബേലൂരിൽ സംഘത്തിൻെറ കേന്ദ്രം സ്ഥാപിക്കുകയും ചെയ്തു. തുടന്ന് യുഗാവതാരമായ ഭഗവാൻ ശ്രീരാമകൃഷ്ണനാൽ ദർശിക്കപ്പെട്ട നവയുഗധർമ്മമായ 'ശിവജ്ഞാനേ ജീവേർസേവാ' എന്ന ദർശനം 'ആത്മനോ മോക്ഷാർത്ഥം ജഗത്ഹിതായ ച'' എന്ന പ്രായോഗികപ്രവർത്തനപദ്ധതിയിലൂടെ നാട്ടിലെങ്ങും പ്രചരിപ്പിക്കുവാനുള്ള പരിപാടികൾ തുടങ്ങി.

ദക്ഷിണേന്ത്യയിൽ ആദ്യമായി പ്രവർത്തനം തുടങ്ങിയതു് മദിരാശിയിലാണ്. അവിടെ വെച്ചാണല്ലൊ സ്വാമിജി തൻെറ ജീവിതസന്ദേശം ലോകമെങ്ങും വിതരണം ചെയ്യാൻ ഒന്നാമതായി ഉന്നിയത്. മദ്രാസിനെ കേന്ദ്രമാക്കിക്കൊണ്ട് മൈസൂർ, തിരുവിതാംകൂർ കൊച്ചി മുതലായ സ്ഥലങ്ങളിലും പ്രവർത്തനങ്ങൾ തുടങ്ങി.

അദ്വൈതവേദാന്താചാര്യനായ ശ്രീശങ്കരഭഗവത്പാദരുടെ അനന്തരതലമുറക്കാരായ കേരളീയക്കു് അദ്വൈതാനുഭൂതിയുടെ സുമധുരഫലമായ ഈ നവയുഗാദർശം സ്വാഭാവികമായും അത്യന്തം ഹൃദ്യമായും സ്വീകാര്യമായും അനുഭവപ്പെട്ടതിൽ ആശ്ചര്യത്തിന്നവകാശമില്ല. അവതാരകാര്യങ്ങൾ സാധിക്കുന്നതിനു് രംഗങ്ങളും നടീനടന്മാരുമെല്ലാം കാലേതന്നെ സംവിധാനം ചെയ്യപ്പെടുക പതിവാണല്ലോ. ഈ കാര്യസിദ്ധിയ്ക്കു് കേരളത്തിൽ രംഗമൊരുക്കാൻ ഗൃഹസ്ഥശിഷ്യരിലൊരാളായ കാളീപദഘോഷ് നേരത്തെ നിയുക്തനായിക്കഴിഞ്ഞിരുന്നു. തിരുവിതാംകൂർഗവമ്മെണ്ടിൻെറ ഒരു ഉദ്യോഗസ്ഥനായിരുന്ന അദ്ദേഹം മദിരാശി രാമകൃഷ്ണമഠത്തിൻെറ അന്നത്തെ അധ്യക്ഷനായിരുന്ന ശ്രീ രാമകൃഷ്ണാനന്ദസ്വാമികളെ 1904-ൽ തിരുവനന്തപുരത്തേയ്ക്കു ക്ഷണിച്ചു. സ്വാമിജിയുമായുണ്ടായ സത്സംഗഫലമായി തദ്ദേശവാസികളുടെ ആധ്യാത്മികചിന്താഗതിക്കു് പുതിയ ഒരു ഉണർവ്വും ഉത്തേജനവുമുണ്ടായി. തത്ഫലമായി പലയിടത്തും വേദാന്തസംഘങ്ങൾ ഉടലെടുത്തു തുടങ്ങി. തുടന്ന് 1911-ൽ ഹരിപ്പാട്ടു സ്ഥാപിച്ച വേദാന്തസംഘത്തിൽ പങ്കെടുക്കുവാനായി ബാംഗ്ളൂർ ആശ്രമം പ്രസിഡണ്ടായിരുന്ന ശ്രീ നിർമ്മലാനന്ദസ്വാമികൾ ആദ്യമായി കേരളത്തിൽ വന്നു.

## ഭ്രാന്താലയത്തിലെ ആദ്യത്തെ 'ഷോക്ക്'തെറാപ്പി'

ലോകത്തിലെങ്ങും കേട്ടുകേൾവിപോലു മില്ലാത്തതരത്തിലുള്ള യാതൊരു ജാത്യാചാര മാണോ കേരളത്തിന് വിശ്വവിഖ്യാതനായ വിവേകാനന്ദസ്വാമികളിൽനിന്ന് ഭ്രാന്താലയ മെന്ന ഓമനപ്പേർ സിദ്ധിക്കുവാൻ കാരണമാ യതു് ആ ഉന്മാദരോഗത്തിന് ആദ്യമായി ഒരു ഷോക്ക്ചികിത്സ നടത്തിയതു് കേരളത്തിൽ ഒന്നാമതായി സ്ഥാപിച്ച ഹരിപ്പാട്ട് ശ്രീരാമ കൃഷ്ണാശ്രമത്തിൽ വെച്ചായിരുന്നു എന്നുള്ളതു് ഇന്ന് പലക്കും അറിവുണ്ടായിരിക്കയില്ല. ശ്രീ നിർമ്മലാനന്ദസ്വാമികളുടെ അത്യുജ്ജ്വലവും വി ജ്ഞാനപ്രദവുമായ പ്രഭാഷണത്താൽ ആകൃഷ്ട നായ ശ്രീ സുബ്ബരായ അയ്യർ സ്വാമിജിക്കു് ഉപ ഹാരമായി സമപ്പിച്ച ഒരായിരം ഉറുപ്പികയാണ് കേരളത്തിലെ രാമകൃഷ്ണപ്രസ്ഥാനത്തിന്ന് അടി ത്തറ പാകിയതു്. 1912 സെപ്തംബർ 11-ാംനു- ശിലാസ്ഥാപനം നടത്തിയ ഹരിപ്പാട്ട് ആശ്രമം പണിതീർത്തു് അവിടെ ശ്രീരാമകൃഷ്ണപരമഹംസ ദേവന്റെ പ്രതിഷ്ഠ 1913 മേയ് 4-ാംനു- നട ത്തി. സവർണ്ണാവർണ്ണവ്യത്യാസമില്ലാതെ സകല ഭക്തജനങ്ങൾക്കും ആരാധനാസ്വാതന്ത്ര്യം നല്കി. തുടന്ന് സവർണ്ണരും അവർണ്ണരും തീണ്ടൽജാതി ക്കാരും എല്ലാം ഒരുമിച്ചിരുന്ന് പന്തിഭോജനവും നടത്തി. അങ്ങനെ ഭക്തജനങ്ങൾ പ്രസാദം ക ഴിച്ചെഴുന്നേററപ്പോൾ അവരുടെ ഇല എടുക്കാൻ പലരും മടിച്ചുനിന്ന സംശയംകൂടാതെ ശ്രീ നി ർമ്മലാനന്ദസ്വാമികൾ ഇല എടുക്കാൻ തുടങ്ങി. അതോടുകൂടി സവർണ്ണരുടെ ഹൃദയങ്ങളിൽ ജാതി ചിന്തയ്ക്കു സ്ഥാനമില്ലാതായി. അങ്ങനെ കേരള ത്തിൽ ഉച്ചത്തിൽ ഉയന്നുനിന്നിരുന്ന അനാചാ രക്കോട്ടകൾ ആക്രമോക്കം വേദനയോ വേവലാ തിയോ കൂടാതെ 'മാനവനിലൂടെ മാധവസേവ' എന്ന നവയുഗധർമ്മതത്ത്വത്തിന്റെ പ്രായോ ഗികനിദർശനത്തിലൂടെ തകന്ന് തരിപ്പണമാ കാൻ തുടങ്ങി. ഈ മഹായജ്ഞത്തിന്ന് ലഭിച്ച ആദ്യത്തെ ദക്ഷിണ ഒരു ബ്രാഹ്മണനിൽനിന്നാ യിരുന്നു എന്നുള്ളതു് വെറും ഒരു യാദൃച്ഛിക സംഭവം മാത്രമായിരിക്കുമോ ? ആദർശനിഷ്ഠയു ടേയും അനുഭൂതിസമ്പത്തിന്റെയും മുമ്പിൽ എത്ര പഴകി മുരടിച്ച യാഥാസ്ഥിതികവിചാ രവും നിഷ്പ്രഭമാകുമെന്നുള്ളതിന്ന് ഒരു ഉത്തമോ ദാഹരണമായിരുന്നു ഇതു്. സമൂഹപരിഷ്കരണ ത്തിന്നു വെമ്പുന്നവക്കു് ഇതൊരു പാഠവുമാണു്.

ഹരിപ്പാട്ടെ ആശ്രമസ്ഥാപനാനന്തരം കേ രളത്തിന്റെ പല ഭാഗങ്ങളിലും രാമകൃഷ്ണ വേദാന്തസംഘങ്ങളും, ആശ്രമങ്ങളും സ്ഥാപി ക്കുകയുണ്ടായി. അവയിൽ പലതും കുറേ നാൾ ഫലപ്രദമായ രീതിയിൽ പ്രവത്തനം തുടന്നി രുന്നു എങ്കിലും സ്ഥിരമായി തുടന്നുപോകാൻ ത്യാഗികളായ ആളുകളുടെ അഭാവത്താൽ സാധി ക്കാതായി. ഇന്നു കേരളത്തിൽ രാമകൃഷ്ണസംഘ ത്തിന്റെ കീഴിൽ സജീവമായി പ്രവത്തിച്ചു കൊണ്ടിരിക്കുന്ന ആശ്രമങ്ങൾ അഞ്ചെണ്ണം മാത്രമേ ഉള്ളൂ.

### തിരുവല്ല

തിരുവല്ല ശ്രീവല്ലഭക്ഷേത്രത്തിന്റെ അടു ത്തായിരുന്നു ആദ്യത്തെ ആശ്രമം 1911 ഒക്ടോ ബർ 28-ാം നു- ആരംഭിച്ചതു്. എന്നാൽ പിന്നീടു് വിശാലവും, ഏകാന്തവും, പ്രകൃതി രമണീയവുമായ ഒരു ചെറുകുന്നിന്റെ മുകളിലേ യ്ക്കു് ആശ്രമം മാററി സ്ഥാപിച്ചു; തുകലശ്ശേരി മഹാദേവക്ഷേത്രത്തിന്നു സമീപം. 1930 മേയ്മാസത്തിൽ അക്ഷയതൃതീയദിവസം അ വിടെയും പ്രതിഷ്ഠ നടത്തിയതു് ശ്രീ നിർമ്മലാ നന്ദസ്വാമികൾ തന്നെയായിരുന്നു. മനോഹര മായ ഒരു പൂജാമുറിയും, വിശാലമായ ഭജനമന്ദി രവും, അന്തേവാസികൾക്കു് താമസിക്കാനുള്ള മുറികളും എല്ലാം ചേന്ന് ഒരു നല്ല കെട്ടിടവും, ചുററും വിശാലമായ ഒരു പറമ്പും ആശ്രമം വക യായുണ്ടു്. ആത്മമോക്ഷത്തിനും ലോകഹിത ത്തിനുമായി ജീവിതം സമപ്പിച്ച പ്രശസ്ത രായ അനേകം സന്ന്യാസിമാരെ സംഭാവന ചെയ്ത തിരുവല്ല ആശ്രമം പിന്നീടു് ഊർജ്ജ സ്വലരും യുവാക്കന്മാരുമായ സന്ന്യാസിമാരുടെ അഭാവത്താൽ ഇന്ന് നാമമാത്രമായ നിലയിൽ എത്തിയിരിക്കുകയാണു്. ത്യാഗബുദ്ധിയും, വീ ര്യവും നിറഞ്ഞ ചെറുപ്പക്കാർ മുന്നോട്ടു വന്നാൽ മാത്രമേ ഇത്തരം ധർമ്മസ്ഥാപനങ്ങൾ ലോകോ പകാരപ്രദമായി നിലനിത്തുവാൻ സാധിക്കു കയുള്ളൂ. വീണ്ടും ഈ ആശ്രമം പഴയതുപോലെ ധർമ്മപ്രചരണം നടത്തുന്ന പ്രവത്തനനിരതമായ ഒരു കേന്ദ്രമായി പരിണമിക്കുവാൻ ഭഗവാൻ അനുഗ്രഹിക്കട്ടെ !

തിരുവല്ല ആശ്രമത്തോടനുബന്ധിച്ചു തന്നെ പാലായിലും ഒരാശ്രമമുണ്ട്. കോളേജ് വിദ്യാർത്ഥികളെ ഉദ്ദേശിച്ചുള്ള ഒരു ഹോസ്റ്റൽ മാത്രമാണ് ഇന്ന് അവിടെയുള്ള പ്രവർത്തനം. ആദ്ധ്യാത്മികപ്രവർത്തനങ്ങൾ അവിടെയും പുനരാരംഭിക്കുകയും ശക്തിപ്പെടുത്തുകയും ചെയ്യേണ്ടതായിട്ടാണിരിക്കുന്നതു്.

## കോഴിക്കോട്ട്

പഴയ മലബാർ പ്രദേശത്തിൻെറ തലസ്ഥാനമായ കോഴിക്കോട്ടും 'രാമകൃഷ്ണവേദാന്ത സംഘം' ഈ കാലഘട്ടത്തിൽ ഉടലെടുത്തു. 1913_ൽ സ്ഥാപിച്ച ഈ സംഘം പല പ്രാവശ്യം ശ്രീ നിർമ്മലാനന്ദസ്വാമികളെ ക്ഷണിച്ചു വരുത്തി തദ്ദേശവാസികളുടെ ഇടയിൽ ധർമ്മപ്രചരണം നടത്തിയിരുന്നു. സംഘാംഗങ്ങളുടെ ഇടയിൽ പുതിയ ഒരു ഉണർവ്വും ജനസേവനതത്പരതയും വളർന്നുവന്നതിൻെറ ഫലമായി ആദ്യം കൊയിലാണ്ടിയിൽ ഒരു ആശ്രമം സ്ഥാപിച്ചു പ്രവർത്തനം തുടങ്ങി. പിന്നീട് 1930 ഡിസംബർ 11_ാം നു- ചാലപ്പുറത്തുള്ള ഒരു വാടകക്കെട്ടിടത്തിൽ ഒരു ആശ്രമം ആരംഭിക്കുവാൻ ഇടയായി. 1931 _ൽ ആശ്രമം വക ഒരു സൗജന്യ ചികിത്സാകേന്ദ്രവും തുടങ്ങി. എന്നാൽ 1944_ൽ മാത്രമേ ആശ്രമത്തിന് സ്വന്തമായി ഒരു സ്ഥലം നേടുവാനും, പ്രൈമറി സ്കൂളും അനാഥാലയവും തുടങ്ങുവാനും സാധിച്ചുള്ളു. അതാണ് ഇന്ന് രണ്ടായിരത്തോളം വിദ്യാർത്ഥികൾ പഠിക്കുന്ന ഒരു ഹൈസ്ക്കൂളായും, എമ്പതിലധികം വിദ്യാർത്ഥികൾ താമസിച്ചു പഠിക്കുന്ന ഗുരുകുലമായും വളർന്നുവന്നിട്ടുള്ളതു്. 1956 മുതൽക്ക് വിദ്യാർത്ഥിനികൾക്കുള്ള ഒരു ഗുരുകുലവും നടത്തിവരുന്നുണ്ടു്. ആദ്യംമുതലുണ്ടായിരുന്ന ആയുർവ്വേദചികിത്സാകേന്ദ്രം പ്രതിദിനം ഇരുനൂറോളം രോഗികളെ പരിശോധിച്ച് സൗജന്യമായി മരുന്നുകൊടുക്കുന്ന ഒരു വലിയ അലോപ്പതിഡിസ്പെൻസറിയായി വളർന്നിരിക്കുന്നു.

## തൃശ്ശിവപേരൂർ

1924 _ൽ കൊച്ചു കൊച്ചിരാജ്യം വലിയ ഒരു മലവെള്ളത്തിൽ പെട്ടു് വീർപ്പുമുട്ടി. ദുരന്തവാർത്ത രാജ്യമെല്ലാം പരന്നു; കൽക്കത്തയിലും എത്തി. നാട്ടിൽ എവിടെ എങ്കിലും ജനങ്ങൾ ആർത്തരായാൽ അവരെ ജനാർദ്ദനബുദ്ധിയോടെ സേവിക്കാൻ തയ്യാറായി നിന്നിരുന്ന ശ്രീരാമകൃഷ്ണാനുയായികൾ ഈ കൊച്ചിയിലുമെത്തി അവരാലാവുന്ന എളിയ സേവ ചെയ്യാൻ. വീടൊഴുകിപ്പോയവർക്ക് വീടു വെച്ചു കൊടുക്കാനും, കൊററിനില്ലാത്തവർക്ക് ആഹാരമെത്തിച്ചു കൊടുക്കുവാനും അവർ കൊണ്ടുപിടിച്ചു ശ്രമിച്ചു. തൃശ്ശിവപേരൂർ നഗരത്തിലെ വിവേകോദയം ഹൈസ്കൂൾ ഹെഡ്മാസ്റ്റർ ശ്രീ വി. കെ. കൃഷ്ണമേനോൻ ഈ ദുരിതനിവാരണപ്രവർത്തനത്തിൽ കയ്യും മെയ്യും മറന്നു് ആ സന്ന്യാസിമാരെ സഹായിച്ചു. ശ്രീ മേനോൻ വിദ്യാർത്ഥിയായി മദിരാശിയിലുണ്ടായിരുന്നപ്പോൾതന്നെ ശ്രീരാമകൃഷ്ണദേവൻെറ അദ്ധ്യാത്മപുത്രനായ ശ്രീ ബ്രഹ്മാനന്ദസ്വാമികളുമായി പരിചയപ്പെടുവാനും ആ മഹാത്മാവിൻെറ അനുഗ്രഹത്തിനു പാത്രമാകാനും ഭാഗ്യം സിദ്ധിച്ച ഒരു ധന്യാത്മാവായിരുന്നു. മാസങ്ങളോളം നീണ്ടുനിന്ന ആ ദുരിതനിവാരണ പ്രവർത്തനങ്ങൾ അവസാനിപ്പിച്ചു് സ്വാമിമാർ മടങ്ങുവാൻ തയ്യാറായി. "തൃശ്ശൂരിൽ ഒരു രാമകൃഷ്ണാശ്രമം സ്ഥിരമായി തുടങ്ങിക്കൂടെ?" ശ്രീ മേനോൻ സ്വാമിജിമാരോടു് ചോദിച്ചു. "നിങ്ങൾ ഒരു പററിയ ഇടം കണ്ടുപിടിച്ചു് ചില പ്രവർത്തനങ്ങൾ ഒക്കെ നടത്തുക. കാലക്രമത്തിൽ രാമകൃഷ്ണസംഘവുമായി അതിനെ ചേർക്കാം" എന്നു് അവർ മറുപടിയും പറഞ്ഞു. ശ്രീ മേനോൻ നഗരത്തിനു പുറത്തു് ഏതാണ്ടു് അഞ്ചു മൈൽ ദൂരെ സ്ഥിതിചെയ്യുന്ന പുറനാട്ടുകര ഗ്രാമം തൻെറ സേവനകേന്ദ്രമായി തിരഞ്ഞെടുത്തു. അതിനുമുണ്ടു് ചില കാരണങ്ങൾ. ഈ ഗ്രാമത്തിൽനിന്നു് അക്കാലത്തു് തൃശ്ശൂർ സെൻറ് തോമസ് കോളേജിൽ പഠിച്ചുകൊണ്ടിരുന്ന ചില യുവവിദ്യാർത്ഥികൾ ശ്രീ മേനവൻെറ ആദർശനിഷ്ഠമായ ജീവിതത്താൽ ആകൃഷ്ടരായി. ഇവർ, അത്യന്തം അധഃസ്ഥിതിയിലായിരുന്ന, തങ്ങളുടെ ഗ്രാമത്തിലേയ്ക്കു് ശ്രീ മേനവനെ ക്ഷണിച്ചു. അദ്ദേഹം ദിവസവും സായംകാലങ്ങളിൽ ഇവരൊന്നിച്ചു് പുറനാട്ടുകര എത്തി കുറെ ഹരിജന ബാലികാബാലന്മാരെ വിളിച്ചുകൂട്ടും, കളിപ്പിക്കും, അവർക്കു കഥ പറഞ്ഞുകൊടുക്കും, നാമം ചൊല്ലിക്കൊടുക്കും, സന്ധ്യയ്ക്കുശേഷം തൃശ്ശൂർ സ്കൂളിൽത്തന്നെ ഉള്ള അദ്ദേഹത്തിൻെറ ആശ്രമത്തിലേയ്ക്കു മടങ്ങും. ക്രമേണ 1927 _ ൽ പുറനാട്ടുകര ഒരു ആശ്രമം സ്ഥിരമായി സ്ഥാപിച്ചു. ഹരിജനങ്ങളുടെ

വിദ്യാഭ്യാസകാര്യങ്ങളിൽ പ്രധാനമായി ശ്രദ്ധിച്ചുകൊണ്ട് ഒരു പ്രൈമറി സ്കൂളും ഒരു ഗുരുകുലവും അന്നുതന്നെ തുടങ്ങി. ഇപ്രകാരം ഏററവും എളിയ നിലയിൽ തുടങ്ങിയ ആ ഗുരുകുലമാണ് ഇന്ന് സാമൂഹ്യവും, സാംസ്കാരികവും, വിദ്യാഭ്യാസപരവും, ആധ്യാത്മികവും ആയ തുറകളിലെല്ലാം പ്രശസ്തമായി പ്രവർത്തിച്ചുവരുന്ന ഒരു സ്ഥാപനമായി വളർന്നുവന്നിട്ടുള്ളത്. ഇപ്പോഠം ഇവിടെ താഴെ പറയുന്ന പ്രവർത്തനങ്ങഠം നടന്നുവരുന്നു:

## ശ്രീരാമകൃഷ്ണക്ഷേത്രം

ഒന്നേകാൽ ലക്ഷം രൂപ ചെലവുചെയ്ത് പണി കഴിപ്പിച്ച ഈ ക്ഷേത്രം വിവേകാനന്ദ ശതാബ്ദിസ്മാരകമായി സംഘാധ്യക്ഷനായ പൂജനീയ വീരേശ്വരാനന്ദസ്വാമികഠം 1966–നവമ്പർമാസം 10–ാം നം- പ്രതിഷ്ഠാകർമ്മം നിർവ്വഹിച്ച് സമർപ്പണം നടത്തി. ഗുരുകുലാന്തേവാസികഠംക്കും ഭക്തജനങ്ങഠംക്കും ആദ്ധ്യാത്മിക മനോഭാവം വളർത്തിയെടുക്കുവാൻ ഇതു് ഇന്നു് ഏററവും സഹായകമാവുന്നുണ്ട്. അവിടെ വെച്ച് മാസംതോറും നടത്തിവരുന്ന അന്തര്യോഗവും, ഡിസംബർമാസത്തിലെ അഞ്ചു ദിവസം നീണ്ടുനിൽക്കുന്ന അന്തര്യോഗവും ജയന്തി ആഘോഷങ്ങളും മററും വളരെയധികം ഭക്തജനങ്ങളെ ആകർഷിക്കുന്നുണ്ട്.

## ഗുരുകുലം

ചുററുമുള്ള ഗ്രാമങ്ങളിലെ കുട്ടികഠംക്ക് പഠിക്കുന്നതിനുള്ള പ്രൈമറി വിഭാഗവും ഹൈസ്കൂഠം വിഭാഗവും കൂടാതെ, കേരളത്തിൻെറ നാനാഭാഗങ്ങളിൽനിന്നു വരുന്ന നൂറോളം വിദ്യാർത്ഥികഠംക്ക് താമസിച്ചു പഠിക്കാനുള്ള ഹോസ്റ്റൽ സൗകര്യവും ഉണ്ട്. വിദ്യാലയങ്ങളിൽ രണ്ടിലുംകൂടി രണ്ടായിരത്തോളം വിദ്യാർത്ഥികഠം പഠിക്കുന്നു. ഗുരുകുലത്തിൽ ഇരുപതു ശതമാനം പേർ ഹരിജനങ്ങളോ അനാഥരോ ആണ്. അവരെല്ലാവരും യാതൊരു ഭേദഭാവനയുമില്ലാതെ ഏകോദരസഹോദരങ്ങളെപ്പോലെ കളിച്ചും പഠിച്ചും ഭജിച്ചും ഗുരുകുലത്തിൽ കഴിയുന്നു. കുട്ടികളുടെ സ്വഭാവരൂപീകരണ വിഷയത്തിൽ പ്രത്യേകശ്രദ്ധ പതിപ്പിച്ചു വരുന്നുണ്ട്.

## ആശുപത്രി

17 കിടക്കകളുള്ള ഒരു ചെറിയ ആശുപത്രിയും, ചികിത്സ നിശ്ചയിച്ച മരുന്നുകൊടുക്കാനുള്ള ഒരു ഡിസ്പൻസറിയും ചുററുമുള്ള ഗ്രാമീണജനങ്ങഠംക്ക് ഫലപ്രദമായ സേവയാണ് ചെയ്യുന്നതു്.

## പ്രസിദ്ധീകരണവിഭാഗം

ശ്രീരാമകൃഷ്ണ – വിവേകാനന്ദസാഹിത്യങ്ങഠംക്ക പുറമെ ഉപനിഷത്തു്, ഗീത, ഭാഗവതം പ്രകരണഗ്രന്ഥങ്ങഠം, പ്രബുദ്ധകേരളം മാസിക മുതലായവയുടെ പ്രസിദ്ധീകരണംകൊണ്ടു് സനാതനധർമ്മത്തിൻെറ പ്രചരണം കാര്യക്ഷമമായ രീതിയിൽ നിർവ്വഹിച്ചുവരുന്നു. ഒട്ടനേകം ആദ്ധ്യാത്മിക ഗ്രന്ഥങ്ങഠം ആശ്രമം വകയായി പ്രസിദ്ധീകരിച്ചിട്ടുണ്ട്. സ്വന്തമായി ഒരു പ്രസ്സും ഉണ്ടു്.

## സാംസ്കാരിക പ്രവർത്തനങ്ങഠം

തൃശ്ശൂർ നഗരത്തിൽ പൂങ്കുന്നത്തു് വിവേകാനന്ദവിജ്ഞാനഭവനത്തിൽ ഒരു നല്ല ലൈബ്രറിയും വായനശാലയും ഉണ്ട്. ഇവിടെ സംസ്കൃതഭാഷാപ്രചരണം, പട്ടണത്തിൻെറ വിവിധ ഭാഗങ്ങളിലുള്ള ഗീതാക്ലാസുകഠം, പ്രഭാഷണങ്ങഠം മുതലായ സാംസ്കാരിക പ്രവർത്തനങ്ങഠം സ്തുത്യർഹമായ രീതിയിൽ നടത്തിവരുന്നു.

അനാഥർക്കും ഹരിജനങ്ങഠംക്കും എല്ലാവിധത്തിലുള്ള സഹായങ്ങളും യഥാശക്തി നൽകുന്നതിൽ ആശ്രമം എപ്പോഴും ജാഗരൂകമാണ്.

## കാലടി

ഒരു ചെറുഗ്രാമമാണെങ്കിലും കാലടി എന്നേ ലോകപ്രസിദ്ധിയാർജ്ജിച്ചു കഴിഞ്ഞിരിക്കുന്നു. കാലടിയ്ക്കെന്നു മാത്രമല്ല ഭാരതത്തിനു തന്നെയും ലോകത്തിലെങ്ങുമുള്ള ചിന്തകന്മാരുടെ ഇടയിൽ സംമാന്യത നേടിക്കൊടുത്ത മഹാൻെറ ജന്മംകൊണ്ട് പവിത്രമാണ് പെരിയാർ തീരത്തു സ്ഥിതിചെയ്യുന്ന ഈ കൊച്ചു ഗ്രാമം. വിധിവൈപരീത്യംകൊണ്ടു് വിസ്മൃതകോടിയിലകപ്പെട്ടുകിടന്നിരുന്ന കാലടിയിലേയ്ക്കു് വീണ്ടും പൊതുജനശ്രദ്ധയെ ആകർഷിച്ചതു് ശ്രീ ആഗമാനന്ദസ്വാമികളാണ്. കാലടിയെ അതിന്നർഹമായ പ്രശസ്തിയിലേയ്ക്കുയർത്തു

ക എന്നതു് തൻെറ ജീവിതകൃത്യമായെടുത്ത സ്വാമിജി 1936-ൽ അവിടെ ഒരു ആശ്രമം സ്ഥാപിച്ചു. തൃശ്ശൂർ ആശ്രമം സ്ഥാപിച്ച ശ്രീ ത്യാഗീശാനന്ദസ്വാമിയുടെ പ്രേരണയും പ്രോത്സാഹനവും ഇക്കാര്യത്തിൽ സ്വാമിജിക്കു് സുലഭമായി ലഭിച്ചിരുന്നു. തുടക്കംമുതൽ ഒടുക്കം വരെ പ്രതികൂലപരിതസ്ഥിതികളോടു് മല്ലടിച്ചുകൊണ്ടാണു സ്വാമിജി തൻെറ ജീവിതകൃത്യം സാധിച്ചതു്. കാലടിയ്ക്കു് ഇന്നു് ഉണ്ടായിട്ടുള്ള എല്ലാപുരോഗതിയ്ക്കും കാരണം സ്വാമികളുടെ ഈ ദൃഢവ്രതവും ആശ്രമസ്ഥാപനവുമാണു്. വളരെ ചെറിയ നിലയിൽ തുടങ്ങിയ ആ സ്ഥാപനം ഇന്നു് മൂന്നു വിദ്യാലയങ്ങളും ഗുരുകുലവും ഗിരിജനങ്ങൾക്കുള്ള ഹോസ്റ്റലും ആധ്യാത്മിക ഗ്രന്ഥങ്ങൾ പ്രസിദ്ധപ്പെടുത്തുന്ന ഒരു പ്രസിദ്ധീകരണവിഭാഗവും മററും നടത്തുന്ന ശ്രീരാമകൃഷ്ണസംഘത്തിൻെറ ഒരു പ്രധാന കേന്ദ്രമായി ഉയൎന്നുവന്നിരിക്കുന്നു. കൂടാതെ വൎഷംതോറും ആഘോഷിക്കുന്ന ശങ്കര-രാമകൃഷ്ണ-വിവേകാനന്ദ-ശാരദാ ജയന്തികൾ ആധ്യാത്മികഅന്ത്യോഗം തുടങ്ങിയ സാംസ്കാരികപ്രവൎത്തനങ്ങളും ഈ ആശ്രമത്തിൻെറ പ്രധാന സവിശേഷതകളാണു്. ഭാരതത്തിലെ ഒരു പ്രധാന തീൎത്ഥാടനകേന്ദ്രമായിത്തീൎന്നിട്ടുള്ള കാലടിയുടെ പ്രാഭവത്തിന്നു് അനുയോജ്യമായ രീതിയിൽ പണിതീൎത്തിട്ടുള്ള മനോഹരവും, മഹനീയവും കലാസുന്ദരവുമായ ശ്രീരാമകൃഷ്ണക്ഷേത്രം ഇവിടെ എല്ലാവരുടെയും ശ്രദ്ധയെ ആകൎഷിച്ചുകൊണ്ടു് ശിരസ്സുയൎത്തി നില്ക്കുന്നു. ഈ ക്ഷേത്രം കേരളത്തിലെ അതിവിശിഷ്ടമായ ഒരു കലാശില്പം കൂടിയാകുന്നു.

### തിരുവനന്തപുരം

പ്രധാനപ്പെട്ട മററു മൂന്നു കേന്ദ്രങ്ങളും പ്രധാനമായി വിദ്യാഭ്യാസപ്രവൎത്തനത്തിലേൎപ്പെട്ടിരിക്കെ കേരളത്തിൻെറ തലസ്ഥാനമായ തിരുവനന്തപുരത്തു് സംഘം ആതുരശുശ്രൂഷയിലാണു് ഏൎപ്പെട്ടിരിക്കുന്നതു്.

കേരളത്തിലെ അത്യന്തം പ്രശാന്തസുന്ദരമായ ഒരു സ്ഥാനമാണു് തിരുവനന്തപുരത്തു് നെട്ടയത്തുള്ള ശ്രീരാമകൃഷ്ണാശ്രമം. നഗരപ്രാന്തത്തിൽ നിന്നും നാലുമൈൽ വടക്കുമാറി നെട്ടയംകുന്നിൻമുകളിലുള്ള ആശ്രമത്തിൻെറ ശിലാസ്ഥാപനകൎമ്മം 1916-ഡിസംബർ 18-ാംനു- നിൎവ്വഹിച്ചതു് രാമകൃഷ്ണദേവൻെറ ആധ്യാത്മികപുത്രനായ ശ്രീ ബ്രഹ്മാനന്ദസ്വാമികളാണു്. 1924 മാർച്ചു് ഏഴാം തീയതി ശ്രീരാമകൃഷ്ണദേവൻെറ 89-ാം ജന്മതിഥി ദിവസം ശ്രീമന്നിൎമ്മലാനന്ദസ്വാമികൾ ക്ഷേത്രപ്രതിഷ്ഠ നടത്തി. ശ്രീരാമകൃഷ്ണപ്രസ്ഥാനത്തിനുവേണ്ടി ജീവിതമൎപ്പിച്ച അനേകം വിശിഷ്ടസന്ന്യാസിമാരെ രൂപപ്പെടുത്തിയ ഒരു പവിത്രസ്ഥാനമെന്നുള്ള നിലയിൽ നെട്ടയം ആശ്രമം പ്രാധാന്യമൎഹിക്കുന്നു. ധ്യാനത്തിന്നും ജപാദികൾക്കും തപസ്സ്വാധ്യായത്തിനും ഏററവും അനുയോജ്യമായ ഒരു സ്ഥാനമാണു് ഇതു്. നിത്യപൂജ, ഭജന, അന്തൎയ്യോഗം, ജയന്ത്യാഘോഷങ്ങൾ മുതലായവ ഇവിടെ ഭംഗിയായി നടന്നുവരുന്നു. ചുററുമുള്ള സാധുജനങ്ങളുടെ സേവയ്ക്കായി ഒരു ആയുൎവ്വേദാശുപത്രിയും നടത്തുന്നുണ്ടു്.

കേരള തലസ്ഥാനനഗരിയിൽ പ്രവൎത്തിക്കുന്ന പലേ ചികിത്സാകേന്ദ്രങ്ങളിൽ പലതുകൊണ്ടും അഗ്രിമസ്ഥാനം വഹിയ്ക്കുന്ന ഒരു സ്ഥാപനമാണു് ശാസ്തമംഗലത്തെ ശ്രീരാമകൃഷ്ണാശുപത്രി. വളരെ എളിയ നിലയിൽ 1938-ൽ തുടങ്ങിയ ഒരു ചെറിയ ഡിസ്പൻസറിയാണു് ഇന്നു് മുന്നൂറോളം രോഗികളെ കിടത്തി ചികിത്സിയ്ക്കാവുന്ന ഒരു മഹാസ്ഥാപനമായി വളൎന്നുവന്നിട്ടുള്ളതു്. എല്ലാവിധ രോഗങ്ങൾക്കും ഏററവും നവീനമായ രീതിയിൽ ചികിത്സ ചെയ്യുന്നതിനുള്ള വിവിധവിഭാഗങ്ങൾ അതിവിദഗ്ദ്ധന്മാരായ ഡാക്ടർമാരുടെ മേൽനോട്ടത്തിൽ ഇവിടെ നടത്തിവരുന്നു. 1962-മുതൽ ആക്സിലിയറി നഴ്സ് മിഡ്വൈഫ് - പരിശീലനത്തിനുള്ള ഒരു വിഭാഗവും പ്രവൎത്തിക്കുന്നുണ്ടു്.

ഇവിടെയുള്ള പ്രാൎത്ഥനാമന്ദിരത്തിൽ പതിവായുള്ള പൂജയും ഭജനയും ആധ്യാത്മികപ്രഭാഷണങ്ങളും മററും ഇവിടെ ചികിത്സയ്ക്കുവരുന്ന രോഗികൾക്കും ശുശ്രൂഷകൎക്കും ശാരീരികമായ ആരോഗ്യത്തിന്നു പുറമെ, മാനസികമായ ശാന്തിയും, സമാധാനവുംകൂടി നേടുവാൻ സഹായകമാകുന്നുണ്ടു്. ബുദ്ധിപരമായ ആരോഗ്യത്തെ വൎദ്ധിപ്പിക്കുവാൻവേണ്ട ആദ്ധ്യാത്മികഗ്രന്ഥ

ങ്ങളും ആശ്രമത്തിൽനിന്നുതന്നെ ലഭിക്കുന്നു. അങ്ങനെ ശരീരത്തിനും മനസ്സിനും ബുദ്ധിക്കും ആരോഗ്യവും സുഖവും ശാന്തിയും പ്രദാനം ചെയ്യുന്ന ഒരു കേന്ദ്രമായി ശാസ്തമംഗലം ആശ്രമം പരിണമിച്ചിരിക്കുകയാണ്.

മനുഷ്യന്റെ ദിവ്യഭാവത്തെക്കുറിച്ച് അപ്രനെ ബോധമുള്ളവനാക്കാൻ യുഗാവതാരമായ ഭഗവാൻ ശ്രീരാമകൃഷ്ണദേവൻ സ്വന്തം ജീവിതത്തിലൂടെയും ഉപദേശങ്ങളിലൂടെയും അഭിവ്യക്തമാക്കിയ ജ്ഞാനപ്രകാശവും അധ്യാത്മശക്തിയും ഉൾക്കൊള്ളുവാൻ മനുഷ്യർ തയ്യാറായാൽ മാത്രമേ ശാന്തിയും സമാധാനവും ഉണ്ടാവുകയുള്ളു. അതിനാൽ ''ശിവജ്ഞാനേ ജീവേർ സേവാ'' എന്നുള്ള ശ്രീരാമകൃഷ്ണദേവന്റെ ദർശനത്തെ അടിസ്ഥാനമാക്കി ശ്രീവിവേകാനന്ദസ്വാമി മാനവരാശിക്കു നൽകിയ 'ആത്മനോ മോക്ഷാർത്ഥം ജഗത്ഹിതായ ച' എന്ന മുദ്രാവാക്യത്തെ നമ്മുടെ ജീവിതത്തിന്റെ ആദർശമായി സ്വീകരിക്കാം; ലക്ഷ്യത്തിലെത്തുംവരെ അവിരതം ശ്രമിക്കാം.

---

# മാവേലിയുടെ പ്രാർത്ഥന

## മലയാലപ്പുഴ ഭാസ്കരസിംഗ്

ആരോടുമോതാതെ, ഭീകരതാണ്ഡവ–
മാടിത്തളർന്നു മടങ്ങി മുകിലുകൾ.
മിന്നൽപ്പിണർത്താലി വിററിട്ട ദിങ്നാരി
പൊന്നോണമുണ്ണാനൊരുങ്ങിയിരിക്കയാം.
അഞ്ചിതകാഞ്ചനപ്പട്ടു വിരിക്കുന്നു
പഞ്ചമിച്ചന്ദ്രന്റെ പാതയിൽ സന്ധ്യകൾ.
ഉണ്ണിക്കതിരോനു പൊന്നാട ചാർത്തുന്നു
വിണ്ണിൻ വളപ്പിലണഞ്ഞ പുലരികൾ.
പൊൻകതിർമാലയാം ശ്രാവണഭൂഷണ–
മൻപോടണിയുന്നു നെൽവയലേലകൾ
പാഥേയമില്ലാതെ പോന്ന പറവകൾ–
ക്കാതിഥ്യമേകുന്നൊരോണപ്പുലരിയിൽ
ചമ്പകഗന്ധിലമന്ദസമീരണ–
ചാരുസപര്യയിലുൽപ്പുളകാംഗനായ്,
മാവേലി വന്നെത്തി, പശ്ചിമവാരിധി
ശീവേലിസേവയ്ക്കു പാണികൊട്ടീടവേ.

ആഹ്ലാദപത്മം വിടരും മനസ്സുമായ്
പ്രഹ്ലാദപൗത്രൻ നടന്നു നിരാമയം.
വിശ്വപ്രകൃത്യംബ നിത്യസമൃദ്ധിതൻ
ശാശ്വതസന്ദേശമോതുന്ന നാടിതിൽ.

വീടുകൾ കേറിയിറങ്ങും നൃപാലനു
വാടീ മനോന്തരസങ്കല്പവാടിക.
ഏകാന്തശോകാന്തനാടകമാടുന്നൊ–
രെത്ര നിശാന്ത[1]ങ്ങളെത്ര കുടിലുകൾ!
പട്ടിണിക്കോലങ്ങൾ മാനവവേഷങ്ങൾ
കെട്ടിയലയുന്നു ദുഃഖസ്മൃതികളിൽ!
അന്തിത്തിരികൾ തെളിയാത്ത വീടുകൾ
ശാന്തിവിളക്കു കൊളുത്താത്ത കോവിലും!
മാനവും തൻകുലവിത്തവും വിററവർ
ദീനരായ് വേദനാതീരത്തടുത്തവർ!
വാനത്തു മുട്ടുന്ന മേടയിൽ വാഴുവോർ
ദീനദരിദ്രരെ കണ്ടാലറയ്ക്കുവോർ!
എത്ര ധ്രുവാന്തരമിങ്ങവർ തങ്ങളിൽ
മർത്ത്യരാണെങ്കിലും; കഷ്ടമാണോർക്കുവിൻ!

മാലാസ്യരംഗ[2]മായ്, അന്തരമില്ലാതെ
മാനവർ പണ്ടു മരുവിയ നാടിനെ
മാനം കുലധനമൊക്കെ മറന്നോരു
മന്നെന്നു മാബലി കാൺകെ, കരഞ്ഞുപോയ്!

പ്രാർത്ഥിച്ചു മാബലി, ''വാമനാകാര,നിൻ
തൃക്കാൽച്ചവിട്ടേററു ധന്യരിൽ ധന്യനായ്,
പാതാളമെത്തി ഞാൻ; ഭാഗ്യ,മീ ദാരിദ്ര്യ–
വേതാളനൃത്തങ്ങൾ കാണാതെ വാണിടാം!
ധർമ്മച്യുതികളാം നീർച്ചുഴി തീർത്തൊരു
ഗർത്തത്തിലാണ്ടുകിടക്കുന്ന കേരളം
വീണ്ടുമവിടുന്നവതരിച്ചീടാതെ
വീണ്ടെടുക്കാനിന്നശക്യമാണച്യുത!''

1 നിശാന്തം = വീട്.

2 മാലാസ്യരംഗം = ലക്ഷ്മിയുടെ നൃത്തരംഗം.

# കേരളീയ നീതിവിദ്യ

സഖ്യാനന്ദസ്വാമി

പ്രണമ്യ സർവ്വലോകേശം ദേവദേവേശ്വരം ഗുരും
നീതിസാരം പ്രവക്ഷ്യാമി സർവ്വശാസ്ത്രസമാഹൃതം. 1

ചരാചരഗുരുവായ ഈശ്വരനെ വണങ്ങി, സർവ്വനീതിശാസ്ത്രങ്ങളിലും ഉക്തമായിരിക്കുന്ന നീതിവിദ്യയുടെ സാരതത്ത്വം ഇവിടെ ചുരുക്കിപ്പറയാൻ പോകുന്നു.

കേരളത്തിലെ ബാലവിദ്യാർത്ഥികൾ പരംപരയാ അഭ്യസിച്ചു വന്ന നീതിവിദ്യയുടെ മംഗളാചരണമാണിതു്. എന്താണു് നീതി ? 'നീയതേ നരോഽനേന' ഇതി നീതിഃ. അതായതു്, ഏതൊരുവഴിക്കു മനുഷ്യജീവിതം നയിക്കപ്പെട്ടാൽ, അതു് സാഫല്യമടയുമോ, ശ്രേയസ്കരമായ ആ സന്മാർഗ്ഗം, അഥവാ നേർവഴിയത്രേ നീതി. ഋതപഥം, സദ്ധർമ്മം എന്നും മററും സംസ്കൃതത്തിലും Right Conduct of Life എന്നു് ഇംഗ്ലീഷിലും അതിനെ വ്യവഹരിക്കാറുണ്ടു്. ശ്രേയസ്സ് എന്നുവെച്ചാൽ ഉത്കർഷം, ഉന്നതി; സത്യം – ശിവം – സുന്ദരമായ പദത്തിലേയ്ക്കുള്ള ഉയർച്ച. അതിന്നുവേണ്ടിയാണല്ലോ മനുഷ്യന്റെ സകലവിധമായ പ്രയത്നവും. അതിനെ സാഫല്യത്തിലെത്തിക്കുന്ന ഉത്തമവിദ്യയാകുന്നു നീതിവിദ്യ. ആ വിദ്യയുടെ അഭ്യാസഫലമായി യാതൊരു വികാസപരിണാമം നമ്മുടെ ജീവിതഭാവങ്ങൾക്കുണ്ടാകുമോ, ശ്രേയസ്കരമായ ആ സ്വഭാവസംസ്കാരത്തെ മാനവസംസ്കാരമെന്നും സംസ്കൃതിയെന്നും അഭിജ്ഞന്മാർ പറയുന്നു.

നീതിവിദ്യയാണു് മാനവരാശിയുടെ സംസ്കൃതിക്കു നിദാനം. ഉത്കൃഷ്ടസംസ്കൃതിയെ പ്രാപിച്ചിട്ടുള്ള എല്ലാ ജനതകൾക്കുമുണ്ടു്, അതതിന്റെ ശ്രേയസ്സിന്നാസ്പദമായ നീതിവിദ്യ. അതിനെ പ്രതിപാദിക്കുന്ന വാങ്മയമത്രേ നീതിശാസ്ത്രം. അതു് ആ ജനതയുടെ സംസ്കൃതിയെ പ്രതിഫലിപ്പിക്കുന്ന കണ്ണാടിയാണെന്നു പറയാം. സംസ്കൃതിക്കു കാലാന്തരത്തിൽ മങ്ങലും മറവും സംഭവിക്കാവുന്നതാണു്. എന്നാൽ തത്പ്രതിപാദകമായ നീതിശാസ്ത്രം പ്രചാരലുപ്തമായെങ്കിലും ശേഷിച്ചിട്ടുണ്ടെങ്കിൽ, അതിൽനിന്നു് നമുക്കൂഹിക്കാം, അതിന്റെ പ്രചാരകാലത്തു് ജനതയ്ക്കുണ്ടായിരുന്ന സംസ്കൃതിവിശേഷം. കേരളീയമായ ഒരു നീതിസാരശാസ്ത്രം, നാമമാത്രമായെങ്കിലും, ഇപ്പോഴും ശേഷിപ്പുണ്ടു്. മേലുദ്ധരിച്ച അതിന്റെ മംഗളാചരണത്തിൽനിന്നു് നമുക്കു മനസ്സിലാക്കാം, അതു് സർവ്വശാസ്ത്രസമാഹൃതമാണെന്നു്. അതായതു്, ആർഷമായ ഭാരതീയവിദ്യാഭ്യാസപാരംപര്യത്തിൽ സമ്പന്നമായിട്ടുള്ള എല്ലാ നീതിശാസ്ത്രങ്ങളുടേയും സാരസംഗ്രഹമാകുന്നു കേരളീയരുടെ 'നീതിസാര'മെന്നർത്ഥം.

ഭാരതീയമായ നീതിവിദ്യയെ പ്രതിപാദിക്കുന്ന ഗ്രന്ഥങ്ങൾ അനേകമുണ്ടു്. അവയിൽ ഏററവും പ്രാചീനവും മുഖ്യതമവുമായതു് മനുസ്മൃതിയും ശുക്രനീതിയും മഹാഭാരതവുമാകുന്നു. വ്യക്തിപരവും ഗാർഹികവും സാമൂഹ്യവും രാഷ്ട്രീയവും ആധ്യാത്മികവുമായ ജീവിതരംഗങ്ങളിൽ ശ്രേയസ്കരമാംവണ്ണം മനുഷ്യൻ അനുസരിക്കേണ്ട നീതികളെല്ലാം ഈ ശാസ്ത്രങ്ങളിൽ പ്രതിപാദിക്കപ്പെടുന്നുണ്ടു്. മഹാഭാരതം ഉദ്യോഗപർവ്വത്തിലെ വിദുരവാക്യങ്ങളിലും, ശാന്തി – അനുശാസനികപർവ്വങ്ങളിലെ ഭീഷ്മവചനങ്ങളിലും വിസ്തരിക്കപ്പെടുന്നതു് ഭാരതീയാർഷപാരംപര്യത്തിൽ സമ്പന്നമായിട്ടുള്ള നീതിവിദ്യയാണു്. അതിന്റെ കാലോചിതമായ പുനരാവിഷ്കരണമത്രേ കൗടില്യന്റെ നീതിശാസ്ത്രം, അഥവാ 'ചാണക്യനീതി'. അവയിൽ ചിലതിനെ ചമത്കാരസുന്ദരമായി ഉപദേശിക്കുന്ന ശാസ്ത്രമാകുന്നു, ഭർത്തൃഹരിസുഭാഷിതങ്ങൾ. പ്രാചീനനീതിശാസ്ത്രങ്ങളിൽ ഉക്തമായിരിക്കുന്ന തത്ത്വങ്ങളെ സമാഹരിച്ച് ബാലവിദ്യാർത്ഥികൾക്കു് അഭ്യാസയോഗ്യമാംവിധം തിര്യക്കഥകളിൽക്കൂടി ഹൃദ്യമായി ഉപദേശിക്കുന്ന രണ്ടു പാഠ്യഗ്രന്ഥങ്ങളാകുന്നു, പഞ്ചതന്ത്രവും ഹിതോപദേശവും. ഇപ്പ്ര

ഞ്ഞ നീതിശാസ്ത്രങ്ങളിൽനിന്നെല്ലാം സാരവത്തായി, സാർവ്വലൗകികമായിരിക്കുന്ന നീതിവാക്യങ്ങൾ തെരഞ്ഞെടുത്തു സംഗ്രഥിച്ചിട്ടുള്ളതാണ് കേരളീയനീതിസാരം. സാർവ്വലൗകികമായ നീതിവിദ്യയുടെ രഹസ്യം എന്താണെന്നു പറയുന്നു:

ശ്രൂയതാം ധർമ്മസർവ്വസ്വം ശ്രുത്വാ ചൈവ വിചാര്യതാം
ആത്മനഃ പ്രതികൂലാനി പരേഷാം ന സമാചരേത്. 2
യദ്യദാത്മനി ചേച്ഛേത തത്പരസ്യാപി ചിന്തയേത്
ന തത്പരസ്യ കുർവീത പ്രതികൂലം യദാത്മനഃ. 3

ധർമ്മജ്ഞരായ എല്ലാ മഹാത്മാക്കളും നീതിശാസ്ത്രങ്ങളും ഉപദേശിച്ചിട്ടുള്ളതിന്റെയെല്ലാം സാരം പറയാം, കേൾക്കൂ; കേട്ടിട്ടു നല്ലപോലെ വിചാരം ചെയ്തു ബുദ്ധിയിലുറപ്പിക്കൂ; ആത്മാവിന്നു്, തനിക്കു് പ്രതികൂലമായ – ഹിതകരമല്ലാത്ത–യാതൊരു വാക്കും വിചാരവും പ്രവൃത്തിയും നാം അന്യരോടു് ആചരിക്കരുതു്. നമുക്കു ഹിതകരമായതേ നാം അന്യരോടും ചെയ്യാവൂ. പരന്മാർക്കു് അഹിതമായതൊന്നും നാം ചെയ്യരുതെന്നു പറഞ്ഞതിന്റെ താത്പര്യം, അങ്ങനെയുള്ള പ്രവൃത്തി നമുക്കും അഹിതമായേ ഭവിക്കൂ എന്നതുതന്നെ. പരഹിതമാണു വാസ്തവത്തിൽ ആത്മഹിതം. അതിനാൽ ആത്മാർത്ഥമായി സർവദാ പരഹിതം ആചരിക്കുക. താനെന്നും അന്യനെന്നുമുള്ള ഭേദം പരമാർത്ഥത്തിലില്ല: എല്ലാം ഏകമായ ആത്മാവാണെന്നുള്ള സത്യം ബോധിച്ചു് നാം പരഹിതം അനുവർത്തിക്കേണ്ടതാണെന്നു ശ്രീനാരായണഗുരുസ്വാമികൾ മധുരമായി ഉപദേശിക്കുന്നു:

അവനിവനെന്നറിയുന്നതൊക്കെയോർത്താ–
ലവനിയിലാദിമമായൊരാത്മരൂപം
അവരവരാത്മസുഖത്തിനാചരിക്കു–
ന്നവയപരന്നു സുഖത്തിനായ്‌വരേണം.

ഇതുപോലെയുള്ള സാരവാക്യങ്ങൾ നൂററിൽ ചില്വാനമുണ്ടു് കേരളീയനീതിപാഠത്തിൽ. അവയിൽ, മാതൃകയ്ക്കു് രണ്ടുനാലെണ്ണംകൂടി ഇവിടെ ഉദ്ധരിക്കാം:

കഃ കാലഃ കാനി മിത്രാണി കോ ദേശഃ കൗ വ്യയാഗമൗ
കശ്ചാഹം കാ ച മേ ശക്തിരിതി ചിന്ത്യം മുഹുർമുഹുഃ. 4
അപരീക്ഷ്യ ന കർത്തവ്യം, കർത്തവ്യം സുപരീക്ഷ്യ ച
നോ ചേദ്ഭവതി സന്താപോ ബ്രാഹ്മണ്യാ നകുലാ-
ർത്ഥാ. 5

നാം ഏതൊരു സംരംഭത്തിലേർപ്പെടുമ്പോഴും, കാലദേശാവസ്ഥകൾ, ബന്ധുമിത്രബലം, അർത്ഥത്തിന്റെ ആയവ്യയങ്ങൾ, എന്നിവയും സർവോപരി തന്റെ നിലയും ബലവും നല്ലവണ്ണം ചിന്തിച്ചു പരീക്ഷിക്കണം. പരീക്ഷിക്കാതെ ഒരു കാര്യവും ചെയ്യരുതു്. അങ്ങനെ ചെയ്താൽ കീരിയെക്കൊന്ന ബ്രാഹ്മണിയെപ്പോലെ വ്യസനിക്കേണ്ടിവരും.

പഞ്ചതന്ത്രത്തിൽ പ്രസിദ്ധമായ ദരിദ്രബ്രാഹ്മണിയുടെ കഥയാണു് ഇവിടെ ഉദാഹരിക്കുന്നതു്. കീകടദേശത്തു് പണ്ടു് അതിദരിദ്രയായ ഒരു ബ്രാഹ്മണി അരുമയായിട്ടൊരു കീരിയെ വളർത്തിവന്നു. മുലകുടിക്കുന്ന പ്രായത്തിൽ ഒരു കുട്ടിയുമുണ്ടവൾക്കു് ഭിക്ഷയെടുത്തു വേണം രണ്ടുപേരേയും തന്നെയും പോററാൻ. ഒരു ദിവസം കുട്ടിയെ ഉറക്കിക്കിടത്തി, കീരിയെ കാവലേൽപ്പിച്ചിട്ടു് ബ്രാഹ്മണി ഭിക്ഷയെടുക്കാൻ പോയി. അത്തക്കത്തിൽ ഒരു പാമ്പു് കുടിലിനുള്ളിൽ ഇഴഞ്ഞുകയറി കുട്ടിയുടെ നേർക്കണയുന്നതു കീരി കണ്ടു. പാമ്പിനെ അടുത്തു കണ്ടതോടെ കീരിയുടെ ജാതിവൈരം ഉണർന്നു, ഒററച്ചാട്ടത്തിനു് അവന്റെ മേൽ ചാടിവീണു, ഉടലും തലയും കടിച്ചുമുറിച്ചു തുപ്പിക്കളഞ്ഞു. ശത്രുവധം കഴിഞ്ഞു് വിജയശ്രീലാളിതനായി ബ്രാഹ്മണിയുടെ വരവും കാത്തു വീട്ടുപടിക്കൽ നില്പായി. ബ്രാഹ്മണി ഭിക്ഷയെടുത്തു വന്നു; നിണമണിഞ്ഞു് പടിക്കൽ നില്ക്കുന്ന കീരിയെക്കണ്ടു് അന്തം വിട്ടുപോയി. ഈ ദുഷ്ടജന്തു തന്റെ കുഞ്ഞിനെ കടിച്ചുതിന്നിരിക്കുമെന്നു കരുതി, മുൻപിൻനോക്കാതെ കയ്യിലിരുന്ന വടികൊണ്ടടിച്ചു കീരിയെക്കൊന്നു. വീട്ടിനകത്തുചെന്നു നോക്കുമ്പോളുണ്ടു് കുട്ടി സുഖമായുറങ്ങുന്നു, കീരി കൊന്ന പാമ്പിന്റെ ചോരയും ജഡവും വേറെ കിടക്കുന്നു. വിശ്വസ്തനും നിരപരാധിയുമായ കീരിയെക്കൊന്ന തന്റെ അപരീക്ഷ്യകാരിത്വമോർത്തു് ആ ബ്രാഹ്മണി കഠിനമായി പശ്ചാത്തപിച്ചു. അതുപോലെയാവരുതു് നമ്മളെന്നർത്ഥം.

ഉത്തമവിദ്യാർത്ഥി വിദ്യയാർജ്ജിക്കേണ്ടതെങ്ങനെയെന്നു പറയുന്നു:

അഭിവാദനശീലസ്യ നിത്യം വൃദ്ധോപസേവിനഃ
ചത്വാരി തസ്യ വർദ്ധന്തേ ആയുർവിദ്യാ യശോ ബലം. 6

നിത്യവും ഗുരുഭൂതന്മാരായ സജ്ജനങ്ങളെ വണങ്ങി, ശ്രദ്ധാപൂർവ്വം സേവിക്കുന്നവർക്കു് ആയുസ്സും വിദ്യയും സത്കീർത്തിയും ബലവും മേല്ക്കുമേൽ വർദ്ധിക്കുന്നു.

# എൻെറ ക്യാരററ്

പ്രിൻസ് വേംക്കോൺസ്ലി 1893_ലെ ചിക്കാഗോ മതമഹാസമ്മേളനത്തിൽ, ആദ്യ ദിവസം, സ്വാഗതപ്രസംഗത്തിന്നുള്ള മറുപടിയിൽ പറഞ്ഞ ഒരു റഷ്യൻ നാടോടിക്കഥ.

ഭൂമിയിലെ ജീവിതകാലമത്രയും മഹാ പാപിയായിക്കഴിച്ച ഒരു കിഴവി നൂററാണ്ടുക ളായി നരകത്തിൽ തീച്ചൂളയിൽ പെട്ട യാതന അനുഭവിക്കുകയായിരുന്നു. ഒരു നാരം ആ കിഴവി മേൽപ്പോട്ട നോക്കി. അവളൊരു കാഴ്ച കണ്ടു. അങ്ങകലെ, വളരെ അകലെ നീ ലാകാശത്തിലൂടെ ഒരു മാലാഖയതാ പറക്കുന്നു! കഴിവുള്ള ശക്തിയോടെ കിഴവി അത്യുച്ചത്തിൽ മാലാഖയെ വിളിച്ചു. അന്യശരണം കാണാത്ത ഒരു ആർത്തനാദമായിരുന്നിരിക്കണം ആ വിളി. കാരണം, അതു് ആ മാലാഖ കേട്ടു; പറക്കൽ നിർത്തി, കീഴോട്ടിറങ്ങിവന്നു; എന്തുവേണമെ ന്നു് കിഴവിയോടു ചോദിച്ചു.

കിഴവി കരഞ്ഞുകൊണ്ടു പറഞ്ഞു: ''ദൈവം തമ്പുരാൻെറ അടുത്തേയ്ക്കല്ലെ നിങ്ങരം പോ കുന്നതു്? അവിടെച്ചെന്നാൽ എൻെറ കാര്യം ഒന്നു പറയുമോ? ഒട്ടേറെ കാലമായി ഞാൻ ദുരിതമനുഭവിക്കുന്നു. ഇനിയൊട്ടും മേല. എന്നെ

---

യഥാഗാധഖനിത്രേണ ഭൂതലേ വാരി വിന്ദതി
തഥാ ഗുരുഗതാം വിദ്യാം ശുശ്രൂഷുരധിഗച്ഛതി. 7
ആചാര്യാത്പാദമാദത്തേ പാദം ശിഷ്യഃ സ്വമേധയാ
പാദം സബ്രഹ്മചാരിഭ്യഃ പാദം കാലക്രമണേ തു. 8

ആഴത്തിൽ കിണർ കുഴിച്ചു ഭൂഗർഭത്തിൽ നിന്നു വെള്ളമെടുക്കുന്നതുപോലെ, ഗാഢവും ശ്രദ്ധാദരപൂർവകവുമായ ശുശ്രൂഷയാൽ വിദ്യാ ർത്ഥി ഗുരുവിൽനിന്നു വിദ്യയെ ഗ്രഹിക്കണം.

ഗുരുവിൽനിന്നു കിട്ടുന്നതു നാലിൽ ഒരംശം മാത്രം; അതിന്മേൽ സ്വയം മനനത്താൽ കാലം ശംകൂടി ഗ്രഹിക്കണം. കൂടെപ്പഠിക്കുന്ന വിദ്യാ ർത്ഥികളുമായി ചർച്ചചെയ്തു വീണ്ടും കാലംശം കൂടി നേടണം. ബാക്കിയുള്ള കാലംശം ലോകാ നുഭവങ്ങളിൽനിന്നു കാലക്രമത്തിൽ നേടേണ്ട താകുന്നു. ഇങ്ങനെ നാലുവിധമാണു് ഏതു വി ദ്യാഭ്യാസവും പൂർത്തിയാവുന്നതു്.

ഇതുപോലെ ഹൃദ്യങ്ങളായ അനേകം സൂ ക്തിരത്നങ്ങരം നീതിസാരത്തിലുണ്ടു്. പാശ്ചാ ത്യരീതിയിലുള്ള ഇന്നത്തെ ശിക്ഷണം നട പ്പാകുംമുമ്പു്, പഴയ എഴുത്താശാന്മാരുടെ കീഴിൽ അധ്യയനം നടന്നിരുന്നകാലത്തു്, നീതിസാര പഠനം നമ്മുടെ വിദ്യാഭ്യാസപദ്ധതിയിൽ അവശ്യപാഠ്യവിഷയമായിരുന്നു. നിലത്തെഴു ത്തു കഴിഞ്ഞാൽ കുട്ടി വായന തുടങ്ങുന്നതു് നീതിശാസ്ത്രാധ്യയനത്തോടുകൂടിയാണു്. സൂക്ഷ്മ മായ മലയാളപരിഭാഷയോടുകൂടി ആശാൻ ഓലയിൽ എഴുതിക്കൊടുക്കുന്ന നീതിവാക്യ ങ്ങളെ വിദ്യാർത്ഥികരം ബാല്യത്തിൽതന്നെ ഹൃദിസ്ഥമാക്കുന്നു. അതിൻെറ സംസ്കാരം ശോഭ നമായ ഭാവിജീവിതത്തിനു് വഴി തെളിയിക്ക യും ചെയ്തിരുന്നു. കേരളീയർക്കു് അഭിമാനാർഹ മായ ഒരു സംസ്കൃതിയുണ്ടെങ്കിൽ അതിന്നു നിദാനം ബാല്യത്തിൽ സിദ്ധിച്ചിരുന്ന ഈ നീതിശിക്ഷണമാണു്. ഇപ്പോരം അതിന്നു് സ്ഥാനമില്ലാതായിരിക്കുന്നു. പാശ്ചാത്യമാതൃ കയിൽ നമ്മുടെ വിദ്യാഭ്യാസപദ്ധതി പരിഷ്ക രിക്കപ്പെട്ടപ്പോരം, നീതിബോധനം ആവശ്യ മില്ലാത്ത ഒരു വിഷയമായി തള്ളുകയാണുണ്ടാ യതു്. അതിൻെറ ഫലമത്രേ വിദ്യാഭ്യാസത്തി ൻെറ ലക്ഷ്യവും പ്രയോജനവും ശൂന്യമാക്കുമാറു് ഇന്നത്തെ അധ്യയനസമ്പ്രദായത്തിൽ കടന്നു കൂടിയിട്ടുള്ള ദുഷ്പ്രവണതകളും സദാചാര ലോപവുമെന്നു പറയേണ്ടിയിരിക്കുന്നു. ഇനി ഇതിൽനിന്നു മോചനം വേണമെങ്കിൽ, നാം പഴയ പാഠ്യപദ്ധതിയിലേയ്ക്കു് ഒന്നു തിരിഞ്ഞു നോക്കണം, നീതിശാസ്ത്രശിക്ഷണം പുനരാവി ഷ്കരിക്കണം, വേറെ വഴിയില്ല.

ഒന്നു് രക്ഷിക്കണമെന്നു ദൈവംതമ്പുരാനോടു പ്രാൎത്ഥിക്കുന്നതായിപ്പറയു.''

അപ്രകാരം ചെയ്യാമെന്നു് സമ്മതിച്ചു് മാലാഖ സ്വൎഗ്ഗത്തിലേയ്ക്കു പറന്നു. മാലാഖ ചെന്നു ദൌത്യം അറിയിച്ചപ്പോൾ ദൈവം, ''ജീവിച്ചിരിക്കുമ്പോൾ, ആക്കെങ്കിലും എന്തെങ്കിലും ഒരു നന്മ അവൾ ചെയ്തിട്ടുണ്ടോ എന്നു ചോദിച്ചു വരു.'' എന്നരുളിച്ചെയ്തു.

മാലാഖ കിഴവിയെ സമീപിച്ചു് ദൈവംതമ്പുരാന്റെ മറുപടി ഇന്നതെന്നു പറഞ്ഞു. പാപമയമായ തന്റെ ലോകജീവിതത്തിലെ സ്മരണകൾ കിഴവി കൊത്തിച്ചിനക്കി നോക്കി, എന്തെങ്കിലും ഒരു നന്മ കണ്ടെത്താൻ. ''ഹാവൂ, ഓൎമ്മ വന്നു.'' അവൾ സന്തോഷത്തോടെ പറഞ്ഞു, ''ഒരു നാൾ വിശന്നു വലഞ്ഞ ഒരു പിച്ചക്കാരന്നു് ഞാൻ ഒരു ക്യാരററു് * കൊടുക്കുകയുണ്ടായിട്ടുണ്ടു്.''

മാലാഖ സ്വൎഗ്ഗത്തിലേയ്ക്കു കുതിച്ചു. ദൈവത്തെ ഈ വാൎത്ത അറിയിച്ചു.

''ശരി! ഒരു ക്യാരററെടുക്കു,'' ദൈവം ഉടനെ അരുളിച്ചെയ്തു. ''അതാക്കിഴവിക്കു് എത്തിപ്പിടിക്കാവുന്ന വിധം നീട്ടിക്കാണിച്ചു കൊടുക്കു അവളതു പിടിക്കട്ടെ. നരകത്തിൽ നിന്നും അവളെ ഉയൎത്തുവാനതിന്നു ബലമുണ്ടെങ്കിൽ, കിഴവി രക്ഷപ്പെടും.''

ദൈവകല്പനയനുസരിച്ചു് മാലാഖ അപ്രകാരം ചെയ്തു. കിഴവി ക്യാരററിൽ മുറുകെ പിടിച്ചു് തൂങ്ങി. മാലാഖ അതു മേലോട്ടു വലിച്ചുയൎത്തി. ആശ്ചൎയ്യം! കിഴവി അതാ ഉയരുന്നു. കത്തുന്ന നരകക്കുണ്ടിൽനിന്നും അവൾ പാതിയോളം പൊന്തി. അപ്പോളവൾക്കു തന്റെ കാലിൽ എന്തോ ഒരു ഘനം തൂങ്ങിയതായി തോന്നി. കീഴോട്ടു നോക്കി. അവളുടെ കാലിൽ പിടിച്ചു വേറൊരു പാപിയുമതാ പൊന്തുന്നു! കിഴവി കാലിട്ടു കുതറി നോക്കി. ഫലമുണ്ടായില്ല. മററെ പാപി വിടുന്നില്ല. മാലാഖ മേലോട്ടു പൊക്കുന്നു. രണ്ടുപേരും പൊന്തുന്നു. മററൊരാശ്ചൎയ്യം! രണ്ടാം പാപിയുടെ കാലിൽ പിടിച്ചുതൂങ്ങിക്കൊണ്ടതാ മൂന്നാമതൊരു പാപി പൊന്തുന്നു. അവന്റെ കാലിൽ തൂങ്ങിക്കൊണ്ടു വേറൊരുവൻ – അങ്ങനെ ഒരു പററം പാപികൾ നരകത്തിൽനിന്നും പൊന്തുന്നു. കിഴവിയുടെ ആ ചെറിയ ക്യാരററിന്നു് യാതൊരു പ്രയാസവുംകൂടാതെ പൊക്കാവുന്ന ഘനമേ ഈ പാപികളുടെ ശൃംഖലയ്ക്കുള്ളു. ആശ്ചര്യം!

എല്ലാവരും നരകത്തിൽനിന്നും പൊന്തി ആകാശത്തിൽ ആയി. പെട്ടെന്നു കിഴവിക്കൊരു പരിഭ്രമം. ഭാഗ്യക്കുറി കിട്ടുമ്പോലെയാണെങ്കിലും, തനിക്കു് മോക്ഷത്തിന്നു ലഭിച്ച ഒരു സന്ദൎഭം, ഒരുപായം! അതു് ഇത്രയും പേർ പ്രയോജനപ്പെടുത്തുകയോ? അതു പററുകയില്ല. കിഴവി കാലിട്ടു കുതറി, കുനിഞ്ഞു് കൈകൾ കൊണ്ടു് തന്റെ കാലിൽ തൂങ്ങുന്നവനെ തള്ളിമാററാൻ ശ്രമിച്ചുകൊണ്ടു് അലറി: ''വിടിൻ, വിടിൻ, എന്നെ തൊടാതെ. വിടാനാ പറഞ്ഞതു്. തൊടരുതു്! ഇതു് 'എന്റെ' ക്യാരററാണു്.''

'എന്റെ' എന്ന വാക്കവൾ ഉച്ചരിച്ചതും ക്യാരററിൽനിന്നു പിടിവിട്ടു് കിഴവിയും മററെല്ലാവരും വീണ്ടും നരകത്തിൽ വീണു. എന്നെന്നേയ്ക്കുമായി നരകത്തിൽ!

കാവ്യഭാഷാശൈലിയൊന്നുമില്ലാത്ത, നാടൻ ചുവയുള്ള ഇക്കഥ വ്യാഖ്യാനമാവശ്യമില്ലാത്തവിധം സ്വയം വാചാലമാണു്.

ഏതെങ്കിലും ഒരു വ്യക്തിയോ, വൎഗ്ഗമോ, സമൂഹമോ പള്ളിയോ (മതസ്ഥാപനമോ) സത്യത്തിന്റേയും നന്മയുടേയും എന്തെങ്കിലുമൊരംശം സ്വായത്തമാക്കിയിട്ടുണ്ടെങ്കിൽ അതു്, ആ സത്യം, എല്ലാവൎക്കുമായി പ്രകാശിക്കട്ടെ; ആ നന്മ എല്ലാവരുടേതുമാകട്ടെ! 'എന്റെ' എന്നതിന്നു പകരം 'നമ്മുടെ' എന്നും, 'നമ്മുടെ' എന്നതിന്നു പകരം 'എല്ലാവരുടേയും' എന്നുമുള്ള പദങ്ങൾ വാക്കിലും മനസ്സിലും സ്ഥലം പിടിക്കട്ടെ! എന്നാൽ മാത്രമേ വ്യക്തിഗതമോ, സാമൂഹ്യമോ ആയ നമ്മുടെ ശ്രമങ്ങൾ ഫലപ്രദങ്ങളാകയുള്ളു.

(വിവൎത്തനം: മൈത്രാനന്ദസ്വാമി)

* മുള്ളങ്കിവൎഗ്ഗത്തിൽപെട്ട ഒരു കിഴങ്ങു്.

# വേദപുരാണേതിഹാസങ്ങളും അവയുടെ പ്രാമാണികതയും

സി. ദാമോദരമേനോൻ, പാണാവള്ളി

അമർത്ത്യരുടെപോലും അവിഭാജ്യഘടകമാണ് അപൂർണ്ണത. പിന്നെ മർത്ത്യരുടെ കാര്യം പറയുവാനുണ്ടോ ? മനീഷിയായ മനുഷ്യനെ മഹാജ്ഞാനിയെന്നു വിശേഷിപ്പിക്കാറുണ്ടെങ്കിലും അതു കേവലം സാപേക്ഷവ്യവഹാരം മാത്രമേ ആകുന്നുള്ളു. അതായതു് താരതമ്യേന മുന്തിയ ജ്ഞാനി എന്നർത്ഥം. മഹാജ്ഞാനിക്കും ഭ്രാന്തിയും പ്രമാദവും ഉണ്ടാകാനുള്ള സാധ്യതയുണ്ടു്. അതുകൊണ്ടു മനുഷ്യനിർമ്മിതങ്ങളായ ഗ്രന്ഥങ്ങൾ പഠിച്ചുകിട്ടുന്ന അറിവു് ഭ്രാന്തിരഹിതവും അപ്രമാദിയുമായിക്കൊള്ളണമെന്നില്ല. അത്തരം അനവദ്യമായ അറിവു നല്കുവാനുള്ള കഴിവു് വേദത്തിനു മാത്രമേ ഉള്ളു. വേദത്തിനു പ്രമാദം സംഭവിക്കുന്നില്ലെന്നതുതന്നെ അതിനു കാരണം. എന്തെന്നാൽ വേദം മർത്ത്യനിർമ്മിതമോ അമർത്ത്യനിർമ്മിതമോ അല്ല. അതു നിത്യവും അനാദിയുമാണു്.

അപ്രമാദിത്വം മാത്രമേ ആഗമത്തിന്റെ പ്രാമാണികത്വത്തിനു നിദാനമായിട്ടുള്ളു എന്നു വായനക്കാർ ധരിക്കേണ്ടതില്ല. അങ്ങനെ ആയിരുന്നെങ്കിൽ ഓരോ ആധികാരികഗ്രന്ഥവും അതതു വിഷയങ്ങളിൽ പരിനിഷ്ഠിതവും അവികലവുമായ ജ്ഞാനത്തിന്റെ പരിചായകമാവുകകൊണ്ടു് അതും വേദത്തിന്റെയത്രതന്നെ പ്രാമാണികമാണെന്നു പറയേണ്ടതായിവരും. വേദപ്രതിപാദിതമായ അറിവിന്റെ–തത്ത്വത്തിന്റെ – പ്രത്യേകതയാണു് വേദങ്ങൾക്കു ഇതരാതിശായിയായ പ്രാമാണികത്വം നേടിക്കൊടുത്തിട്ടുള്ളതു്. അറിവു് അതായതു് ജ്ഞാനം രണ്ടു തരത്തിലാണു്. ഒന്നു്, ഇന്ദ്രിയവേദ്യമായ ലൌകികജ്ഞാനം; രണ്ടു്, ഇന്ദ്രിയാതീതമെങ്കിലും യോഗസാധനകൾകൊണ്ടു് നേടാവുന്ന അപരോക്ഷമായ അലൗകികജ്ഞാനം. അപരോക്ഷമായ ഈ ആദ്ധ്യാത്മികജ്ഞാനമാണു് വേദങ്ങളിലെ പ്രതിപാദ്യവിഷയം. വേദപ്രതിപാദിതമായ ആ ജ്ഞാനം മാത്രമല്ല അതിന്റെ ജ്ഞാപകമായ ശബ്ദജാതംപോലും അനശ്വരമാണെന്നാണു് ആഷ്സിദ്ധാന്തം.

ലൌകികവ്യവഹാരങ്ങളിൽ ശബ്ദവും ധ്വനിയും പര്യായവാചികളായ പദങ്ങളായിട്ടാണു നമ്മൾ പ്രയോഗിച്ചുപോരുന്നതു്. എന്നാൽ ആചാര്യന്മാർ അവയ്ക്കു ഭേദം കല്പിച്ചിട്ടുണ്ടു്. ധ്വനി അനിത്യവും ശബ്ദം നിത്യവുമെന്നാണു് അവർ കല്പിച്ചിട്ടുള്ള വ്യത്യാസം. വേദത്തിന്റെ ധ്വനി ആയാലും അതു് അനിത്യമാണു്. കാരണം വേദമന്ത്രങ്ങൾ ഉച്ചരിക്കുന്നതിനുമുമ്പും പിമ്പും മന്ത്രധ്വനി കേൾക്കുന്നില്ലെന്നുള്ളതു തന്നെ. നേരെമറിച്ചു് ശബ്ദം നിത്യമാണു്, അനശ്വരമാണു്. ഉച്ചാരണത്തിനുമുമ്പും പിമ്പും ശബ്ദത്തിനു് അസ്തിത്വമുണ്ടെന്നുള്ളതാണു് ശബ്ദത്തിന്റെ നിത്യതയ്ക്കു നിദാനമായി ആചാര്യന്മാർ കണക്കാക്കിയിട്ടുള്ളതു്. പ്രളയകാലത്തിൽ പോലും വേദത്തിന്റെ ശബ്ദം നശിക്കുന്നില്ല. അതു് ഈശ്വരനിൽ വിലയം പ്രാപിക്കുകയാണു് ചെയ്യുന്നതു്. സൃഷ്ടിയുടെ ആരംഭത്തിൽ ഈശ്വരൻ അതു വെളിപ്പെടുത്തുന്നു. ഈശ്വരൻ വെളിപ്പെടുത്തിയ വേദശബ്ദജാതത്തെ ഒന്നാമതായി സൃഷ്ടികർത്താവു് ഉൾക്കൊള്ളുന്നു.

'യോ ബ്രഹ്മാണം വിദധാതി പൂർവ്വം
യോ വൈ വേദാംശ്ച പ്രഹിണോതി തസ്മൈ.'
(ശ്വേതാശ്വതരം 6. 18.)

പിന്നീടു് യാതൊരു ഋഷി, യാതൊരു രൂപത്തിൽ നിദിദ്ധ്യാസനം ചെയ്യുന്നുവോ ആ ഋഷിക്കു വേദാംശം ആ രൂപത്തിൽ പ്രകടമായിത്തീരുകയും ചെയ്യുന്നു. അതാണു് ഋഷികളെ മന്ത്രദ്രഷ്ടാക്കൾ എന്നു പറയുന്നതു്. മന്ത്രദ്രഷ്ടാവായ ഋഷി ദൃഷ്ടമായ വേദമന്ത്രത്തെ തന്റെ ശിഷ്യന്മാർക്കു് ഉപദേശിക്കുന്നു. ഇങ്ങനെ ഗുരു

ശിഷ്യപാരമ്പര്യത്തിലൂടെയാണ് വേദങ്ങളുടെ പ്രചാരക്രമം. വേദത്തെ സംബന്ധിച്ചിടത്തോളം ഈശ്വരന്നൊ മനുഷ്യന്നോ കർത്തൃത്വമില്ല. അതിനാൽ ഭ്രാന്തിക്കോ പ്രമാദത്തിനൊ വേദത്തിൽ പ്രസക്തിയില്ലെന്നു സിദ്ധിക്കുന്നു. അതുകൊണ്ടുതന്നെയാണ് വേദങ്ങളുടെ പ്രാമാണികത്വത്തെ ആരും ചോദ്യം ചെയ്യാത്തതും. വേദത്തിലെ ചില പ്രയോഗവിശേഷങ്ങൾ ശബ്ദാനുശാസനദൃഷ്ട്യാ അനുപപന്നങ്ങളെങ്കിലും 'വേദോക്തത്വാത് സാധു' എന്നു പറഞ്ഞു സാന്ദർഭികമായി വ്യാഖ്യാതാക്കൾ ഒഴിഞ്ഞുമാറുന്ന ഭാഗങ്ങൾ ഭാരതീയഗ്രന്ഥങ്ങളിൽ പലതിലും കാണാം.

ഭ്രമരഹിതമായ ജ്ഞാനത്തിന്റെ സമ്പാദനത്തിനു വേദമാണു മുഖ്യോപാധി. പ്രത്യക്ഷദർശനത്താൽ ഉണ്ടാകുന്ന ജ്ഞാനത്തിൽപോലും ഭ്രാന്തി കടന്നുകൂടിയെന്നുവരും, ഇന്ദ്രിയങ്ങൾ ദോഷയുക്തങ്ങളാണെങ്കിൽ വിശേഷിച്ചും. അതിനാൽ വേദജ്ഞാനം മാത്രമേ പ്രമ (ഭ്രമരഹിതജ്ഞാനം)യുടെ പരിധിയിൽ പെടുകയുള്ളു എന്നു ധരിക്കേണ്ടതാണ്.

## വേദങ്ങളുടെ വിഭജനം

അത്യന്തം സങ്കീർണ്ണമായ ജ്ഞാനരാശിയാണ് വേദങ്ങളും വേദാംഗങ്ങളും. അവയാകട്ടെ ഓരോ കാലങ്ങളിൽ ഓരോ ഋഷിമാരിലൂടെ ക്രമബദ്ധമല്ലാതെ പ്രകടീഭൂതങ്ങളുമാണ്. ദുരൂഹതയും സങ്കീർണ്ണതയും പിന്നെ എന്തുവേണം? ആ ദുർഘടം ഒട്ടെങ്കിലും ഒഴിവാക്കിയതു് കൃഷ്ണദ്വൈപായനനാണ്. അത്യന്തം ജടിലങ്ങളും സങ്കീർണ്ണങ്ങളുമായി വർത്തിച്ചിരുന്ന വേദരാശികളെയെല്ലാം അദ്ദേഹം സമാഹരിച്ച് വിഷയഭേദേന തരം തിരിച്ചും ചിട്ടപ്പെടുത്തിയും നാലായി വിഭജിച്ചു, ഋക്ക്, യജുസ്സ്, സാമം, അഥർവ്വം എന്നിങ്ങനെ. യാഗാദിക്രിയകളെ സംബന്ധിക്കുന്ന വിധിനിഷേധങ്ങളും നിയമങ്ങളുമാണ് ആദ്യത്തെ മൂന്നു വേദങ്ങളിലെ ഉള്ളടക്കമെന്നു സാമാന്യമായി പറയാം. അവയിൽ ഋഗ്വേദം ദേവതാസ്തുതിരൂപങ്ങളായ മന്ത്രങ്ങളെയും, യജുർവേദം യജ്ഞോപയോഗികളായ മന്ത്രങ്ങൾ അവയുടെപ്രയോഗക്രമങ്ങൾ മുതലായവയേയും, സാമവേദം ആ വക മന്ത്രങ്ങൾ ഗാനം ചെയ്യേണ്ട രീതിനിയമങ്ങളേയും കൈകാര്യം ചെയ്യുന്നു. അഥർവ്വണമാകട്ടെ ആഭിചാരാദികർമ്മങ്ങളേയും മററും പ്രതിപാദിക്കുന്നു. തന്മൂലം യജ്ഞകർമ്മോപയുക്തമായ ശബ്ദരാശിയെന്ന നില അല്പം കമ്മിയാകകൊണ്ട് അഥർവ്വണത്തിനു് അല്പം അപകർഷം ചിലർ കല്പിക്കുന്നു. അതിനാൽ മററു മൂന്നു വേദങ്ങളെ മാത്രമാണ് 'ത്രയി'യിൽ കൊള്ളിച്ചിട്ടുള്ളത്. സംഹിത, ബ്രാഹ്മണം, ആരണ്യകം, ഉപനിഷത്തു് ഇവയാണ് വേദത്രയിക്ക് ഏർപ്പെടുത്തിയിട്ടുള്ള നാലു ഭാഗങ്ങൾ. ഈ ഭാഗവിഭജനം അതാതു ആശ്രമധർമ്മമനുസരിച്ച് അനുസരിക്കേണ്ടതായും കല്പിച്ചിരിക്കുന്നു. ബ്രഹ്മചാരി വേദങ്ങളുടെ സംഹിതാപാഠങ്ങളേയും ഗൃഹസ്ഥൻ ബ്രാഹ്മണങ്ങളേയും വാനപ്രസ്ഥൻ ആരണ്യകങ്ങളേയും സന്ന്യാസി ഉപനിഷത്തുകളേയുമാണ് തങ്ങളുടെ ധാർമ്മികചര്യകൾക്ക പ്രധാനമായി ആശ്രയിക്കുന്നതു്.

## പ്രചാരപദ്ധതി

കൃഷ്ണദ്വൈപായനൻ വേദവിഭജനം ചെയ്തു് എല്ലാ വേദങ്ങളേയും ശിഷ്യന്മാരെ പഠിപ്പിച്ചു. മാത്രമല്ല പ്രമുഖരായ നാലു ശിഷ്യന്മാരെ നാലു വേദങ്ങളുടേയും ആചാര്യന്മാരായി കല്പിക്കുകയും ചെയ്തു. പൈലൻ എന്ന ശിഷ്യനെ ഋഗ്വേദത്തിന്റെയും, വൈശമ്പായനനെ യജുസ്സിന്റെയും, ജൈമിനിയെ സാമവേദത്തിന്റെയും, സുമന്തുവിനെ അഥർവ്വണത്തിന്റെയും ആചാര്യന്മാരായി വ്യാസമഹർഷി നിശ്ചയിച്ചുവെന്നാണ് പറയപ്പെടുന്നതു്. ഇപ്പറഞ്ഞ വ്യാസശിഷ്യന്മാരായ നാലാചാര്യന്മാരുടെ പരമ്പരയിലൂടെയാണ് വേദങ്ങൾ നാലും ഭാരതത്തിൽ പ്രചുരപ്രചാരം നേടിയിട്ടുള്ളതത്രെ.

## ഗുരുകുലക്ലിഷ്ടത

വ്യാസഭഗവാന്റെ അനുഗ്രഹംമൂലം വേദങ്ങളുടെ അനഭിഗമ്യമായ ഗഹനത തെല്ലു കുറഞ്ഞുകിട്ടിയെങ്കിലും അന്നത്തെ അന്തേവാസികൾക്ക വേദരാശി ദുരൂഹമായിത്തന്നെ അവശേഷിച്ചു. പ്രാചീനകാലത്തു് ദ്വിജകുമാരന്മാർ എട്ടാം വയസ്സിൽ ഉപനയനം കഴിഞ്ഞു് ഗുരുകുലങ്ങളിൽ താമസിച്ച് വേദങ്ങളും വേദാംഗങ്ങളും അഭ്യസിച്ചിരുന്നു. എന്നാൽ ഇത്രയെല്ലാം കഷ്ടപ്പെട്ടു് നേടിയെടുത്ത വേദവിജ്ഞാനം കേവലം ബാഹ്യം മാത്രമേ ആകുന്നുള്ളു. വെറും ഉപരിപ്ലവം! വേദങ്ങളുടെ ആന്തരാത്മം – ഗൂഢാ

ത്ഥം — ഗ്രഹിക്കുക തപസ്സുകൊണ്ടല്ലാതെ ആക്കും സാധ്യമല്ല. ''ഞങ്ങറം അഗ്നിദേവനെ ഉപാസനം ചെയ്യുന്നു. അദ്ദേഹം ഞങ്ങറംക്കു ധാരാളം സമ്പത്തു തരട്ടെ!'' എന്നത്ഥമുള്ള ''അഗ്നിമീഡാമഹേ'' എന്നു തുടങ്ങുന്ന ഒരു മന്ത്രമുണ്ട്, ഋഗ്വേദത്തിൽ. എന്നാൽ മുൻചൊന്ന അത്ഥം ആ മന്ത്രത്തിന്റെ ബാഹ്യാത്ഥം മാത്രമേ ആകുന്നുള്ളു. ''നിഷ്കാമഭാവേനയുള്ള വൈദിക കർമ്മം കൊണ്ടേ ചിത്തശുദ്ധി ഉണ്ടാകൂ. അപ്പോഴേ ബ്രഹ്മജ്ഞാനസമ്പാദനം സാധ്യമാകൂ.'' എന്നാണത്രേ അതിന്റെ നിഗൂഢാത്ഥം. വൈദികസംസ്കൃതം അറിയുന്നവക്കുപോലും ഇത്തരത്തിലുള്ള നിഗൂഢാത്ഥത്തിന്റെ നിഷ്പാദനം അതിൽനിന്നു് സാധ്യമാവുകയില്ല. തപഃസ്വാദ്ധ്യായനിരതന്മാരായ ഋഷിമാരുടെ ജ്ഞാനനേത്രങ്ങറംക്കു മുമ്പിലേ വേദമന്ത്രങ്ങളുടെ നിഗൂഢാത്ഥം അനാവൃതമായി കിട്ടുകയുള്ളു. അങ്ങനെ അനാവൃതമായി കിട്ടിയ നിഗൂഢാത്ഥങ്ങളെ പൂർവ്വാചാര്യന്മാരായ ഋഷീശ്വരന്മാർ രേഖപ്പെടുത്തിവെച്ചിട്ടുള്ളതുകൊണ്ടാണ് അവയുമായി അനന്തരതലമുറകറം പരിചയം സമ്പാദിച്ചുപോരുന്നതു്.

## ഇതിഹാസപുരാണങ്ങറം

വേദപ്രാമാണികങ്ങളായ ഷഡ്ദശ്നങ്ങളുടെ (ന്യായ, വൈശേഷിക, സാംഖ്യ, യോഗ, പൂർവ്വോത്തരമീമാംസകറം) വാദകോലാഹലവും ക്രിയാകലാപവുംകൊണ്ടു ഹിന്ദുമതം കുഴഞ്ഞുമറിഞ്ഞു സങ്കീർണ്ണമായിത്തീന്ന കാലഘട്ടത്തിലാണ് ഇതിഹാസപുരാണങ്ങളുടെ ഉത്ഭവം. ഗഹനത മൂലം വേദതത്ത്വങ്ങറംക്കു സമൂഹതലത്തിൽ സാവ്വത്രികപ്രചാരം സിദ്ധിക്കാതായി. വേദവേദാംഗങ്ങറം സാധാരണന്മാക്കു് സുഗ്രഹമല്ല. വേദങ്ങളുടേയും ദശ്നങ്ങളുടേയും അപേക്ഷ കൂടാതെ ജനങ്ങറംക്കു ജന്മസാഫല്യം നേടിക്കൊടുക്കുവാൻ എന്താണു മാഗ്ഗം? പൂർവ്വരാം ഋഷീന്ദ്രന്മാർ ആലോചനാപൂർവ്വം ആരാഞ്ഞു. തങ്ങറം ആയത്തമാക്കിയ വൈദികമായ ഗൂഢതത്ത്വങ്ങളെ ഏതൊരു മാധ്യമത്തിലൂടെ ജനസാമാന്യത്തിൽ സംക്രമിപ്പിക്കാം? വിരസവും ദുർഗ്രാഹ്യവുമായ വിഷയങ്ങറംപോലും ഹൃദ്യമാക്കി ജനശ്രദ്ധയെ ആകഷിക്കുവാനുള്ള ഉപാധി കഥാകഥനമാണെന്നു് അവർ കണ്ടുപിടിച്ചു. ആ കണ്ടുപിടുത്തത്തിന്റേയും തീരുമാനത്തിന്റേയും ഫലമാണ് ഇതിഹാസപുരാണങ്ങറം.

വേദതത്ത്വങ്ങളെ സാമാന്യജനങ്ങളുടെ ജീവിതത്തിൽ എത്തിക്കുവാനുള്ള മാഗ്ഗത്തെ പററി ചിന്തിച്ചവരിൽ പ്രധാനികളായിരുന്നു വാല്മീകിയും വ്യാസനും. അവരാണല്ലൊ നമ്മുടെ ഇതിഹാസപുരാണകത്താക്കളിൽ പ്രമുഖരും. ദുർഗ്രഹമായ വേദതത്ത്വങ്ങറം സാധാരണന്മാക്കു പരിചയപ്പെടുത്തിക്കൊടുക്കുക, അതാണ് അവരുടെ ഉദ്ദേശ്യം. വേദാത്ഥങ്ങളുടെ പ്രപഞ്ചനം ഇതിഹാസപുരാണങ്ങളിലൂടെ സാധിക്കണമെന്നു വ്യാസഭഗവാൻ തുറന്നു പറഞ്ഞിട്ടുമുണ്ട്: ''ഇതിഹാസപുരാണാഭ്യാം വേദം സമുപബൃംഹയേത്.'' എന്നിങ്ങനെ. ഇതിഹാസപുരാണങ്ങറം കഥകളിലൂടെ പ്രപഞ്ചനം ചെയ്യുന്നതു് വൈദികതത്ത്വങ്ങളാണെന്നു് ഇതുകൊണ്ടു് സ്പഷ്ടമാകുന്നുണ്ടല്ലൊ. പ്രാചീനങ്ങളായ ആഖ്യാനങ്ങളെ കൈകാര്യം ചെയ്യുന്ന പുരാണങ്ങളിലെ ഭാഷാരീതി സുഗമവും സുന്ദരവുമാണ്. പുരാ അപി നവം = പുരാണം. പ്രാചീനമായിട്ടും നവീനമായി തോന്നുന്നതു് എന്നത്ഥം. പുരാണത്തിന്റെ നിത്യനൂതനതയാണ് ആ പേരുതന്നെ വ്യക്തമാക്കുന്നതു്. സാമൂഹ്യജീവിതത്തെ ധമ്മവുമായി സംയോജിപ്പിച്ചു് നേർവഴി നടത്തുന്ന ധമ്മശാസ്ത്രമാണ് പുരാണം. വേദങ്ങളിലെ നിഗൂഢതത്ത്വങ്ങളെ ധമ്മസംസ്ഥാപനത്തിനു് ഉതകുംവിധം വിവരിച്ചു കാണിക്കുന്ന ചരിത്രങ്ങളാണ് പുരാണങ്ങറം. വെറുതെയല്ല ഇതിഹാസപുരാണങ്ങറംക്കു പഞ്ചമവേദമെന്നു പേരു കിട്ടിയതു്. ''ഇതിഹാസപുരാണാനി പഞ്ചമോ വേദ ഉച്യതേ.''

വേദങ്ങറം നാലേ ഉള്ളുവെങ്കിലും വേദതത്ത്വങ്ങളെ കഥാകഥനത്തിലൂടെ സുഗ്രാഹ്യമാക്കിത്തീക്കുന്ന പുരാണങ്ങറം പതിനെട്ടാണ്. ഉപപുരാണങ്ങളുമുണ്ടു് അത്രതന്നെ. പുരാണങ്ങളുടെ പേരുകറം ഓമ്മിക്കുന്നതിനു സഹായകമായി ശ്ലോകനിബദ്ധമാക്കിയ ഒരു സൂചിക കാണിക്കാം.

ബ്രാഹ്മം, പാദ്മം, വൈഷ്ണവം ച
ശൈവം, ലൈംഗ്യം, ച ഗാരുഡം
നാരദം, സ്കാന്ദ, മാഗ്നേയം ബ്രഹ്മവൈവത്ത, വാമനം
ഭവിഷ്യ, മാക്കണ്ഡേയം ച വാരാഹം, മാത്സ്യമിത്യപി
കൌമ്മം ബ്രഹ്മാണ്ഡ വായവ്യമിത്യഷ്ടാദശകം സ്മൃതം.

രാമായണഭാരതാദികളെ ഒഴുക്കൻമട്ടിൽ പുരാണങ്ങറം എന്നു വ്യവഹരിക്കുന്നുവെന്നല്ലാതെ അവ പുരാണങ്ങളല്ല, ഇതിഹാസങ്ങളേ

ആകുന്നുള്ളു എന്നു നാം ഗ്രഹിക്കേണ്ടതാണ്. ഭാഗവതത്തിന്റെ കാര്യത്തിൽ അല്പം അഭിപ്രായഭേദം ഇല്ലെന്നില്ല. വിഷ്ണുഭാഗവതമല്ല ദേവീഭാഗവതമാണ് അഷ്ടാദശപുരാണങ്ങളിൽപെട്ടതെന്നു ദേവീഭക്തന്മാർ പറയുമ്പോൾ വിഷ്ണുഭക്തന്മാർ മറിച്ചും പറയുന്നു. എന്നാൽ (ഭഗവതഃ ഇദം – ഭാഗവതം. ഭഗവത്യാഃ ഇദം – ഭാഗവതം.) ഭഗവാന്റേതു് ആയാലും ഭഗവതിയുടേതു് ആയാലും സംസ്കൃതത്തിൽ ഭാഗവതം എന്നേ പറയൂ. വാസ്തവത്തിൽ "സർഗ്ഗശ്ച പ്രതിസർഗ്ഗശ്ച വംശോ മന്വന്തരാണി ച, വംശാനുചരിതം ചേതി പുരാണം പഞ്ചലക്ഷണം," എന്ന ലക്ഷണപഞ്ചകം വിഷ്ണുഭാഗവതത്തിനു യോജിക്കുമെങ്കിലും അതിനെ ഭക്തിജ്ഞാനവൈരാഗ്യസാധകമായ ഒരു അദ്ധ്യാത്മശാസ്ത്രഗ്രന്ഥമായിട്ടേ പൂർവ്വാചാര്യന്മാർ പരിഗണിച്ചിട്ടുള്ളു. അഷ്ടാദശപുരാണങ്ങളിൽ വിഷ്ണുപുരാണം ഉൾപ്പെടുന്ന സ്ഥിതിക്കു് വിഷ്ണുഭാഗവതംകൂടി ഉൾപ്പെടുത്തേണ്ട ആവശ്യവുമില്ലല്ലൊ.

അഷ്ടാദശപുരാണങ്ങളിൽ ആകെക്കൂടി നാലു ലക്ഷത്തിൽപരം പദ്യങ്ങളാണുള്ളതു്. ഇവയുടെ എല്ലാം കർത്തൃത്വം കൃഷ്ണദ്വൈപായനനിൽ കെട്ടിവെയ്ക്കുന്നതിനോടു പണ്ഡിതന്മാർക്കു് എതിർപ്പുണ്ടു്. പതിനെട്ടു വിഭാഗങ്ങളോടുകൂടി പുരാണസംഹിത കൃഷ്ണദ്വൈപായനന്റെ കാലത്തിനു മുമ്പും ഉണ്ടായിരുന്നുവത്രേ. വ്യാസഭഗവാൻ ആ പുരാണസംഹിത ശിഷ്യന്മാരെ പഠിപ്പിക്കുകയും അവർ തങ്ങൾ പഠിച്ച സംഹിതകളെ അവലംബമാക്കി പതിനെട്ടു പുരാണങ്ങളും അവയുടെ പരിശിഷ്ടങ്ങളായി പതിനെട്ടു് ഉപപുരാണങ്ങളും രചിക്കുകയും ചെയ്തുവെന്നാണ് പരക്കെ വിശ്വസിക്കപ്പെടുന്നതു്. പതിനെട്ടു് ഉപപുരാണങ്ങളിൽ സനൽക്കുമാരം, കാപിലം, മാഹേശ്വരം തുടങ്ങിയവയാണ് പ്രമുഖങ്ങൾ.

ഇതിഹാസം ഏതെങ്കിലും ഒരു ഭാഷയ്ക്കു പ്രത്യേകമായിട്ടുള്ളതല്ല. എല്ലാ ഭാഷകളിലും ഇതിഹാസങ്ങൾ ഉണ്ടു്. അതുകൊണ്ടു വിശ്വസാഹിത്യത്തിൽ അദ്വിതീയമായ ഒരു സ്ഥാനമാണ് ഇതിഹാസങ്ങൾക്കുള്ളതു്. ഇതി ഹ = ഐതിഹ്യം, ആസം = വിന്യാസം അഥവാ വേണ്ടുംപടിക്കുള്ള ഒരുക്കിവെയ്ക്കൽ. എന്നിങ്ങനെയാണ് ഇതിഹാസപദത്തിന്റെ അവയവാർത്ഥം. അജ്ഞാതകർത്തൃകങ്ങളായ ഐതിഹ്യകഥകളും ചരിത്രവസ്തുതകളും സംഭവിച്ചതും സംഭവിക്കാനിരിക്കുന്നതുമായ സംഗതികളും മനോധർമ്മത്തിന്റെ വർണ്ണപ്പകിട്ടു കലർത്തി കലാഭംഗിയോടെ ലിപിബദ്ധമാക്കി വിന്യസിക്കപ്പെടുന്നവയാണ് ഇതിഹാസങ്ങൾ. അലൗകികതയുടെ പരിവേഷത്തിൽ സാങ്കല്പികങ്ങളായ മനോധർമ്മത്തിന്റെ വർണ്ണപ്പകിട്ടുകൾ ഉജ്ജ്വലകാന്തിയോടെ വിലസുന്നതു് ഇതിഹാസത്തിന്റെ പ്രത്യേകതയാണ്. കാവ്യവിഷയകമായ ഏകാഗ്രതയ്ക്കു് ഉടവു തട്ടുന്നുണ്ടെങ്കിലും ധർമ്മബോധത്തിന്റെ കുളിർനിലാവിൽ കുളിച്ചുനില്ക്കുന്ന കാവ്യസുഷമ മുററിനില്ക്കുന്നവയാണ് രാമായണഭാരതാദി ഇതിഹാസങ്ങളെന്നു് അനുഭവവേദ്യമാണല്ലൊ. വേദോക്തങ്ങളും പുരുഷാർത്ഥസാധകങ്ങളുമായ നിഗൂഢതത്ത്വങ്ങളുടെ പ്രചാരം മുഖ്യധ്യേയമാകകൊണ്ടു് ഇതിഹാസകർത്താക്കൾ, 'കവിതാവിഷയകമായ അംശങ്ങളിൽ ആവശ്യത്തിൽകവിഞ്ഞ ആഭിമുഖ്യം പ്രദർശിപ്പിച്ചിട്ടില്ലെന്നും പറയാം. 'ധർമ്മാർത്ഥകാമമോക്ഷാണാം ഉപദേശസമന്വിതം, പുരാവൃത്തപരാമർശം ഇതിഹാസം പ്രചക്ഷതേ.' എന്ന ഇതിഹാസലക്ഷണം ഇതിഹാസകർത്താക്കളുടെ കാവ്യപ്രതിഭയ്ക്കു കടിഞ്ഞാണിട്ടിട്ടും അവരുടെ രചനകളോരോന്നും കവിതാവനിതയുടെ നൃത്തവേദിയായി വിളങ്ങുകയാണ്.

## ആഗമങ്ങളുടെ അരങ്ങു്

ആഗമപ്രതിപാദിതമായ അഖണ്ഡധർമ്മത്തിന്റെ പ്രപഞ്ചനമാണ് ഇതിഹാസപുരാണങ്ങളിലെ കഥകളുടെയെല്ലാം ആന്തരികമായ ഉദ്ദേശ്യം. ആഗമങ്ങളുടെ അന്തഃപുരത്തിൽ കഴിയുന്ന ധർമ്മതത്ത്വങ്ങളെ പൊതുജനസമക്ഷം അവതരിപ്പിക്കുന്ന അരങ്ങുകളാണ് പുരാണേതിഹാസങ്ങൾ. ഇതിഹാസപുരാണങ്ങൾക്കു ലഭിച്ചിട്ടുള്ള പ്രചാരമോർക്കുമ്പോൾ ധർമ്മപ്രചരണത്തെ സംബന്ധിച്ചിടത്തോളം വേദങ്ങൾ പരാജയപ്പെട്ടേടത്തു് ഇതിഹാസപുരാണങ്ങൾ വിജയിച്ചുനില്ക്കുകയാണ്. വേദം തുടങ്ങിവെച്ചതു് ഇതിഹാസപുരാണം മുഴമിപ്പിച്ചു.

> അതാണു തായേ ഭവതിക്കു പണ്ടു–
> ള്ളാദർശമച്ഛനു മകൻ മഹീയാൻ
> താതൻ മറന്നാൽ തനയൻ തുടന്നു
> തദ്വൃത്തഖണ്ഡം പരിപൂർണമാക്കും.

എന്നുള്ള ഉള്ളൂർ മഹാകവിയുടെ വരികൾ വേദത്തിൻേറയും തദുപജീവിയായ ഇതിഹാസ പുരാണങ്ങളുടെയും കാര്യത്തിൽ തികച്ചും അന്വത്ഥമായിരിക്കുന്നു.

വേദവും ഇതിഹാസപുരാണങ്ങളും അഖണ്ഡ ധർമ്മപ്രതിപാദകമാണെന്നു പറഞ്ഞുകഴിഞ്ഞു. വേദം സാക്ഷാത്തായിട്ടും ഇതിഹാസപുരാണങ്ങൾ പരോക്ഷമായിട്ടും എന്ന വ്യത്യാസമേ ഉള്ളു. അതുകൊണ്ടു് അവയിൽ ഏതിനെങ്കിലും ഏല്പിക്കുന്ന ആഘാതം സമഗ്രമായ ധർമ്മതത്വത്തിനു് ഏല്പിക്കുന്ന ആഘാതമായിരിക്കും. അതിനാൽ മൂന്നിൻേറയും പ്രാമാണികത്വം നിഷേധിക്കാവുന്നതല്ല.

വേദങ്ങളിൽ യജ്ഞാദികളായ വിവിധ ക്രിയാകലാപങ്ങൾക്കാണു് പ്രാധാന്യം. വൈദികക്രിയകളിൽ ആളുകൾക്കു ശ്രദ്ധ കുറഞ്ഞപ്പോൾ ബഹുദൈവവിശ്വാസത്തിനു സ്ഥാനമില്ലാതായി. അങ്ങനെ ഉപനിഷത്തുകൾ ഏകദൈവവിശ്വാസത്തിനു വഴി തെളിയിച്ചു.

ഉപനിഷത്തുകൾ ജ്ഞാനപ്രധാനങ്ങളാണു്; ഇതിഹാസപുരാണങ്ങൾ ഭക്തിപ്രധാനങ്ങളും. അതുകൊണ്ടു് വേദത്തിൻെറ കർമ്മകാണ്ഡത്തിനും ഉപനിഷത്തിൻെറ ജ്ഞാനകാണ്ഡത്തിനും വിരോധമുള്ളതുപോലെ ജ്ഞാനപ്രധാനമായ ഉപനിഷത്തിനും ഭക്തിപ്രധാനമായ ഇതിഹാസപുരാണത്തിനും വിരോധമുണ്ടു്, എന്നൊക്കെയാണു് ചിലരുടെ മതം.

എന്നാൽ ഉപനിഷത്തുകൾ വൈദികദേവതകളേയോ യജ്ഞാദികർമ്മങ്ങളേയോ നിഷേധിക്കുന്നില്ലെന്നു നാം ഓർക്കണം. പ്രത്യുത, ദേവതകളെപ്പററിയുള്ള പരാമർശം ഉപനിഷത്തുകളിൽ തന്നെ അവിടവിടെ വന്നിട്ടുള്ളതിനു പുറമേ യജ്ഞത്തിൻെറ ആവശ്യകത ഊന്നി പറഞ്ഞിട്ടുമുണ്ടു്. ''തദേതത് സത്യം മന്ത്രേഷു കർമ്മാണി കവയോ യാന്യപശ്യൻ താന്യാചരഥ നിയതം സത്യകാമാഃ.'' (മുണ്ഡകം 1. 2. 1.)

### കർമ്മം ജ്ഞാനം ഭക്തി

ലൌകികസുഖഭോഗങ്ങളിൽ ആഭിമുഖ്യമുള്ളവരാണു് മനുഷ്യരാകമാനം. അതുകൊണ്ടു് അവർ സുഖോപലബ്ധിക്കും ദുഃഖോപശാന്തിക്കും വേണ്ടി കർമ്മനിരതരായി വർത്തിക്കുന്നു. ലൌകികസുഖോപലബ്ധിക്കാവശ്യമായ ആ കർമ്മണ്യതയ്ക്കു് ഉലച്ചിലേല്ക്കാത്തവിധം ആമുഷ്മികസുഖോപലബ്ധിക്കും ആവശ്യമായ കർമ്മങ്ങളിൽ മനസ്സു ചെല്ലണമെന്നാണു വേദം അനുശാസിക്കുന്നതു്. സുഖഭോഗങ്ങളിൽ ഉള്ള വാസന സംതൃപ്തമാകാതെ ആവക വാസനകളാൽ വിലാസജീവിതം അനുഷ്ഠിക്കുന്നവരോടു ബ്രഹ്മജ്ഞാനത്തെപ്പററി പറഞ്ഞിട്ടു ഫലമില്ലെന്നറിഞ്ഞുകൊണ്ടുതന്നെയാണു് വേദത്തിലെ കർമ്മകാണ്ഡം പൂർവ്വസൂരികൾ വ്യാഖ്യാനിച്ചിട്ടുള്ളതു്. (വേദത്തെ പ്രമാണമായി സ്വീകരിച്ചിട്ടുള്ള ദർശനങ്ങളിൽ പൂർവ്വമീമാംസയെ കർമ്മകാണ്ഡമെന്നും ഉത്തരമീമാംസയെ ജ്ഞാനകാണ്ഡമെന്നും പറയുന്നു.) ഭഗവത്പ്രാപ്തിയുടെ മാർഗ്ഗത്തിൽ സാധകരെ പ്രവൃത്തിനിരതരാക്കുകയാണു് വൈദികകർമ്മങ്ങളുടെ ഉന്നം. ലൗകികകർമ്മങ്ങൾ മൂലം ഉണ്ടായിട്ടുള്ള സംസ്കാരങ്ങളാണു് ആത്മോപലബ്ധിക്കു് അന്തരായങ്ങൾ. ആ അന്തരായദൂരീകരണമാണു് വൈദികകർമ്മാനുഷ്ഠാനത്തിൻെറ ലക്ഷ്യം.

ഭക്തിപ്രപഞ്ചനം ഇതിഹാസപുരാണങ്ങങ്ങളിലേ ഉള്ളു ഉപനിഷത്തുകളിൽ ഇല്ല. അതുകൊണ്ടു ഞങ്ങൾക്കു് ഇതിഹാസപുരാണങ്ങളോടാണു പ്രതിപത്തി എന്നിങ്ങനെ ഭക്തന്മാർ കരുതുന്നതും ശരിയല്ല. ഉപനിഷത്തുകളിൽ ഭക്തി ബീജാവസ്ഥയിൽ മാത്രം സ്ഥിതിചെയ്യുന്നതുകൊണ്ടാണു് അതു് ഉപരിപ്ലവദൃഷ്ടികൾക്കു ഗോചരമാകാത്തതു്. ഉപനിഷത്തുകളിൽ ബീജരൂപത്തിൽ സ്ഥിതിചെയ്യുന്ന ഭക്തിതന്നെയാണു് പുരാണാദികളിൽ വരുമ്പോൾ തളിർത്തു പൂത്തു വികസ്വരമായിത്തീരുന്നതു്.

ഇതിഹാസപുരാണങ്ങളിൽ പ്രതിപാദിതമായ ഭക്തിതത്വത്തിൻെറ മാത്രമല്ല ഉപാഖ്യാനങ്ങളുടെയെല്ലാം മൂലം വേദോപനിഷത്തുകൾ തന്നെയാണു്. ജഗന്മാതാവു് ഗിരിരാജകുമാരിയായ ഉമയുടെ രൂപത്തിൽ ജന്മമെടുത്തു എന്ന കഥ പുരാണത്തിലുണ്ടു്. ബ്രഹ്മവിദ്യ ഹൈമവതി ഉമയുടെ രൂപത്തിൽ പ്രകടമായി എന്നുള്ള കേനോപനിഷത്തിലെ പ്രസ്താവമാണു് ഇതിഹാസപുരാണങ്ങളിൽ വന്നിട്ടുള്ള ശ്രീപാർവ്വതീജന്മത്തിൻേറയും ശേഷമുള്ള തുടർക്കഥകളുടേയും മൂലകന്ദം. വാമനപുരാണത്തിലെ വാമനാവതാരകഥാപാദപം ഋഗ്വേദത്തിൽ കിളിർത്ത സൂക്ഷ്മാങ്കുരം തഴച്ചു് പന്തലിച്ചതാണു്.

''യസ്യ ത്രിപൂർണ്ണാ മധുനാ പദാന്യക്ഷീ-
യമാണാ സ്വധയാ മദന്തി.'' (ഋ. 1. 21. 4.)

ഭഗവാൻ തൻെറ ത്രിവിക്രമത്താൽ (മൂവടി വെപ്പ്) ആശ്രിതജനങ്ങളെ അനുഗ്രഹിക്കുന്ന എന്നാണ ഈ ഋഗ്വേദമന്ത്രത്തിനർത്ഥം. വരാഹാവതാരകഥാലതയും വേരൂന്നിനില്ക്കുന്നതു വേദത്തിൽതന്നെ. തൈത്തിരീയശാഖ എന്നറിയപ്പെടുന്ന കൃഷ്ണയജുർവേദത്തിൻെറ ''ബ്രാഹ്മണ'' ഭാഗത്തിലാണ വരാഹാവതാരകഥയുടെ ആ മൂലമന്ത്രം. ''സ വരാഹരൂപം കൃത്വാ ഉപന്യമജ്ജത സ പൃഥ്വീമധ്യ ആർച്ഛത്'' (തൈത്തിരീയബ്രാഹ്മണം.) ശ്രീകൃഷ്ണാവതാരത്തിൻെറ കഥാബിന്ദുവും ഔപനിഷദംതന്നെ. ''കൃഷ്ണായ ദേവകീപുത്രായ'' എന്ന ഛാന്ദോഗ്യോപനിഷദ്വചനം അതിൻെറ സൂചകമാണ്. വേദോപനിഷത്തുകളിലെല്ലാം പുരാണകഥകൾക്കാധാരമായ സൂക്ഷ്മബിന്ദുക്കൾ കാണുന്നതുകൊണ്ടാണ് ഇതിഹാസപുരാണങ്ങൾക്കു വേദത്തിൻെറയത്ര പ്രാമാണികത്വം കല്പിച്ച് അവയെ പഞ്ചമവേദമെന്നു വ്യവഹരിക്കുന്നതു്.

## വീണ്ടും അപകൃഷ്താദോഷം !

ഇതിഹാസപുരാണങ്ങൾക്ക് വേദങ്ങളോടൊപ്പം പ്രാമാണികത്വം ഉണ്ടെന്നുള്ളതിന് ഇത്രയൊക്കെ തെളിവുകൾ ഉണ്ടായിട്ടും വകവെച്ചുകൊടുക്കുവാൻ ചിലർ കൂട്ടാക്കുന്നില്ല. അവർ കുററവും കുറവും കണ്ടുപിടിച്ച് ഇതിഹാസപുരാണങ്ങളിൽ വീണ്ടും അപകൃഷ്താദോഷം ഉത്ഭാവനം ചെയ്യുവാൻ പാടുപെടുകയാണ്. ഇതിഹാസപുരാണങ്ങളിൽ ബുദ്ധദേവനെപ്പററിയുള്ള പരാമർശമുള്ളതുകൊണ്ടു് അവ അത്യധികം പുരാതനങ്ങളല്ലെന്നും അതിനാൽ വേദതുല്യപ്രാമാണികത്വം അവയ്ക്കു കല്പിച്ചുകൊടുത്തുകൂടെന്നും അവർ അഭിപ്രായപ്പെടുന്നു. എന്നാൽ ബുദ്ധദേവപരാമർശത്തെ പിടിച്ച് പുരാണങ്ങളുടെ പ്രാക്തനതയേയോ ആഷ്തയേയൊ ചോദ്യം ചെയ്യാവുന്നതല്ല. കാരണം ത്രികാലജ്ഞരായ ഋഷികൾ യോഗപ്രഭാവത്താൽ ഭാവിസംഭവങ്ങൾ മുൻകൂട്ടിക്കാണുവാൻ കഴിവുള്ളവരായിരുന്നുവെന്ന കാര്യം അവർ സൌകര്യപൂർവ്വം വിസ്മരിക്കുകയാണ ചെയ്യുന്നതു്. അതിനാൽ ആ അഭിപ്രായം നിലനില്ക്കത്തക്കതല്ലെന്നു പറയേണ്ടിയിരിക്കുന്നു.

രാഹു ചന്ദ്രനെ ഗ്രസിക്കുന്നതാണ് ചന്ദ്രഗ്രഹണം എന്ന വിശ്വാസം പുരാണമാണ് നമ്മളിൽ ഉണ്ടാക്കിത്തീർത്തതു്. എന്നാൽ ഭൂച്ഛായ ചന്ദ്രനെ മറയ്ക്കുമ്പോഴാണ ഗ്രഹണമുണ്ടാകുന്നതെന്ന ശാസ്ത്രവിജ്ഞാനവും നമുക്കുണ്ട്. മുൻപറഞ്ഞ വിശ്വാസവും വിജ്ഞാനവും തട്ടിച്ചുനോക്കുമ്പോൾ വിശ്വാസം വെറും തട്ടിപ്പാണെന്നു നമുക്കു തോന്നുന്നതുമുണ്ടു്. പക്ഷെ, പുരാണപ്രോക്തമായ ആ വിശ്വാസത്തെ അന്ധമെന്നു പറഞ്ഞ് അധിക്ഷേപിക്കുവാൻ ആലോചിച്ചു വേണം. ചന്ദ്രൻ ഭൂമിയുടെ ഛായയിൽ പ്രവേശിക്കുമ്പോൾ ഗ്രഹണമുണ്ടാകുന്നുവെന്നതു ശരിതന്നെ. ഭൂമിയുടെ ആ ജഡമായ ഛായയിൽ ഒരു ചേതനാശക്തി ഒളിഞ്ഞിരിക്കുന്നില്ലെന്നു് എങ്ങനെ തീർത്തു പറയാം? പുരാണത്തിൻെറ അഭിപ്രായത്തിൽ അങ്ങനെ ഒന്ന് ഉണ്ടെന്നാണ്. ആ ചേതനാശക്തി ചന്ദ്രനെ നിസ്തേജനാക്കുന്നു. അതിനാൽ അതു് ആസുരിയായ ഒരു ശക്തിയാണെന്നു പുരാണം പറയുന്നു. സൂര്യൻ പ്രകാശിക്കുന്നതിലും മേഘം മഴ പെയ്യിക്കുന്നതിലും വായു വീശുന്നതിലും എന്നു വേണ്ട പ്രകൃതിയുടെ സകലപ്രതിഭാസങ്ങളിലും അത്തരം ഒരു ചേതനാശക്തി ഉണ്ട്. ഋഷികൾ ദിവ്യനേത്രത്താൽ ആ ശക്തിയെ സാക്ഷാൽക്കരിച്ചു. നമുക്ക് അതു കാണുവാനുള്ള കണ്ണില്ല. അനുഭവപ്പെടാത്തതു് അവിശ്വസിക്കണമെന്നു പറയുന്നതിലർത്ഥമില്ല.

അവിശ്വസനീയമായ അലൗകികസംഭവങ്ങൾ നിറഞ്ഞതാണെന്ന കാരണത്താൽ പുരാണകഥകളെ അവിശ്വസനീയകോടിയിൽ തള്ളുന്ന പ്രവണത ഇന്ന് എവിടേയും കാണാനുണ്ട്. സാധാരണയായി സംഭവിക്കാത്തതിനെയാണ് നാം അലൌകികം എന്നു പ്രായേണ പറയുന്നതു്. സാധാരണ അലൌകികം എന്നതിന് ആശ്ചര്യജനകം എന്ന് അർത്ഥം കൊടുക്കുകയാണെങ്കിൽ ഇന്ന് എത്രയെത്ര അലൗകികസംഭവങ്ങളാണ് നടന്നുകൊണ്ടിരിക്കുന്നതു് ! അലൌകികസംഭവങ്ങൾ പോലും സാധാരണ ഉണ്ടായി കണ്ടു പഴകുമ്പോൾ ആശ്ചര്യജനകമായി നമുക്കു തോന്നുകയില്ലെന്നു മാത്രം. വിമാനവും റേഡിയോവും മററും ഇന്നു നമുക്ക് ആശ്ചര്യജനകമാണൊ? അവയുടെ ആദ്യമായുണ്ടായ ആവിർഭാവത്തിൽ ഇങ്ങനെയായിരുന്നുവൊ? അതുകൊണ്ടു് അസംഭാവ്യതാദോഷം ഉത്ഭാവനം ചെയ്ത് പുരാണേതിഹാസങ്ങളിലെ സംഭവങ്ങളെ അവിശ്വസനീയകോടിയിൽ പെടുത്തുന്നതു് ശരിയല്ല.

# ഭാരതസംസ്കാരത്തിൻെറ ചിന്താഗതി

വി. എം. വിമല, വള്ളൂർമന

പതിനെട്ടു ദിവസം നീണ്ടുനിന്ന കുരുക്ഷേത്രയുദ്ധം അവസാനിച്ചു. അധർമ്മത്തെ ധർമ്മം പരാജയപ്പെടുത്തി. പാണ്ഡവർ വിജയികളായി. എന്നാൽ ആ വിജയത്തിലും പാണ്ഡവാഗ്രജൻ ഹർഷോൽഫുല്ലനായില്ല. മഹത്തായ ഭയമാണ് അദ്ദേഹത്തിന്നനുഭവപ്പെട്ടതു്. എന്തായിരുന്നു ആ ഭയം ? ഭീമസേനൻ, അധാർമ്മികമായ രീതിയിൽ ഗദായുദ്ധത്തിൽ ദുര്യോധനനെ തുടയ്ക്കടിച്ചു് അവശനാക്കി. ആ അവശാവസ്ഥയിൽ കിടക്കുന്ന കൌരവമന്നവനെ, അദ്ദേഹം തൻെറ ജ്യേഷ്ഠനും രാജാവും ആണ് എന്നതു നോക്കാതെ, അരിശത്തോടെ പാദപ്രഹാരമേൽപ്പിച്ചു് അവഹേളിച്ചു. ആ സമയം താൻ അതെല്ലാം നിശ്ശബ്ദം നോക്കിയിരുന്നതേയുള്ളു എന്നു് വൃദ്ധകുരുകുലദമ്പതികൾ അറിയുമ്പോൾ എന്തായിരിക്കും അവരുടെ തങ്ങളോടുള്ള പ്രതികരണം എന്നോർത്ത യുധിഷ്ഠിരമന്നവന്നു് അതിയായ ഭയം സംജാതമായി. ഭീമസേനൻെറ പെരുമാററം ധർമ്മവിരുദ്ധമായി എന്നദ്ദേഹത്തിന്നു ബോധിക്കായ്കയല്ല, എങ്കിലും അതിന്നു വഴങ്ങേണ്ടിവരികയാണ് ചെയ്തതു്. അദ്ദേഹം ശ്രീകൃഷ്ണനോടു് ഇങ്ങനെ പറയുന്നുമുണ്ടു്:

''വൃകോദരൻ ദുര്യോധനനെ ഇങ്ങനെ പാദാഘാതത്താൽ നിന്ദിച്ചതോ, മഹത്തായ വൈശസത്താൽ സംഭവിച്ച ബന്ധുജനനാശമോ എനിക്കൊട്ടും പ്രിയകരമായിരുന്നില്ല. ധൃതരാഷ്ട്രപുത്രന്മാർ കാപട്യം കാട്ടിയാണ് ഞങ്ങളെ ആവുന്നവിധത്തിൽ അപമാനിച്ചു് കാട്ടിലേയ്ക്കു പറഞ്ഞയച്ചതു്. അതു് ആലോചിച്ചു് ഭീമസേനൻെറ ഉള്ളിൽ കത്തിക്കിടന്നിരുന്ന അമർഷം ഉണ്ടു്. അതിനാൽ സജ്ജനവിരോധിയായ ശത്രുവിനോടു പകരം വീട്ടി അതു തീരട്ടെ എന്നു കരുതിയാണ് ഞാൻ മൌനം ഭജിച്ചതു്. ചെയ്ത രീതി ധാർമ്മികമോ അധാർമ്മികമോ ആകട്ടെ.''

ധർമ്മപുത്രരുടെ ആധി വർദ്ധിച്ചതു്, ഗദായുദ്ധത്തിൻെറ അവസാനത്തിൽ ഭീമസേനൻെറ അധാർമ്മികമായ പ്രവൃത്തികണ്ടിട്ടു് യുധിഷ്ഠിരമഹാരാജാവുപോലും മൌനം ഭജിച്ചതുകണ്ടു് ബലരാമൻ ക്ഷുഭിതചിത്തനായി കോപവശാനുഗനായി ഇറങ്ങിപ്പോയതു കണ്ടപ്പോഴായിരുന്നു. ബലരാമൻെറ മനോഭാവം ഈ വിധത്തിൽ എങ്കിൽ വൃദ്ധരായ കുരുകുലദമ്പതികളുടെ പ്രതികരണം എന്താവും എന്നായി അദ്ദേഹത്തിൻെറ ആലോചന. അതിനാൽ അവരെ സമാധാനിപ്പിക്കുവാൻ ഭഗവാൻ പോകയാണ് അടിയന്തിരാവശ്യം. സാദ്ധ്വിയായ ഗാന്ധാരീദേവിയുടെ കോപലേശം മതി പാണ്ഡവരുടെ സർവ്വനാശം വരുത്തുവാൻ. ഭയഭീതനായ ധർമ്മ

---

പുരാണങ്ങളിൽ രാജാക്കന്മാരുടേയും മററും വംശവും വംശാനുചരിതവും വർണ്ണനാവിഷയമായിട്ടുണ്ടു്. എന്നാൽ അവ വെറും കൌതുകാഖ്യാനങ്ങളല്ലെന്നു നാം ഓർക്കണം. വേദാർത്ഥം മനസ്സിലാക്കാനും വിഷയോപഭോഗങ്ങളിലുള്ള അഭികാംക്ഷ ശമിപ്പിക്കുവാനും മനസ്സിനെ ഭഗവദുന്മുഖമാക്കിത്തീർക്കുവാനും ഏതേതു് ഐതിഹാസികസംഭവങ്ങൾ ആവശ്യമായി വന്നിട്ടുണ്ടോ അവയുടെ ഉദാത്തമായ ഉന്മീലനമാണു പുരാണങ്ങളിലെ കഥകൾകൊണ്ടു സാധിച്ചിട്ടുള്ളതു്.

ഇതിഹാസപുരാണങ്ങൾക്കു മൂലഭൂതമായ വേദങ്ങൾ അഭ്യസിക്കുവാനുള്ള സൌഭാഗ്യമോ സൌകര്യമോ കഴിവോ അധികം പേർക്കും ഉണ്ടായി എന്നു വരുന്നതല്ല. എന്നാൽ ഇതിഹാസപുരാണങ്ങളുടെ പാരായണം സാമാന്യജനങ്ങൾക്കും എളുപ്പം സാധിക്കാവുന്നതേയുള്ളു. അങ്ങനെ ഇതിഹാസപുരാണങ്ങളുടെ ശ്രദ്ധാപൂർവ്വമായ പാരായണത്തിലൂടെ വൈദികങ്ങളായ നിഗൂഢതത്ത്വങ്ങളുടെ ഏകദേശരൂപമെങ്കിലും മനസ്സിലാക്കേണ്ടതു് നമ്മുടെ കർത്തവ്യമാണ്.

പുത്രർ തങ്ങളെ നേരിട്ടിരിക്കുന്ന ഈ ആപദ്ഘട്ടത്തെ തരണം ചെയ്‌വാൻ സദാ തങ്ങൾക്കു ശരണ്യനായിരുന്ന ഭഗവാനെത്തന്നെ ശരണം പ്രാപിച്ചു, ഹസ്തിനാപുരിയിലേയ്ക്കു് വൃദ്ധപിതാക്കളുടെ കോപനിവാരണാർത്ഥം പോകുവാനായി ഭഗവാനോടഭ്യർത്ഥിക്കയും ചെയ്തു. ഭഗവാൻ അതിന്നു സമ്മതിച്ചു.

പാണ്ഡവരെ നേരിട്ടിരിക്കുന്ന ഈ ഘട്ടം വളരെ വിഷമം പിടിച്ചതാണ്. ജീവിതത്തിൽ ഇന്നേവരേയും അവർ വളരെ ദുഃഖം അനുഭവിച്ചവരാണ്. ദുരാത്മാക്കളായ ധാർത്തരാഷ്ട്രന്മാർ നിരവധി ദ്രോഹങ്ങൾ അവൎക്കു ചെയ്തു. അവസാനത്തിൽ കള്ളച്ചൂതിനാൽ ഹൃതസൎവ്വസ്വരാക്കി നിറഞ്ഞ സഭയ്ക്കു മുൻമ്പാകെ ആവുംവിധം അപമാനിച്ചു് പാണ്ഡവരെ വനത്തിലേയ്ക്കു പറഞ്ഞയച്ചു. എന്നാൽ ഇന്നിതാ ആ പാണ്ഡവർ ശ്രീകൃഷ്ണാനുഗ്രഹത്താൽ, അപ്രമേയമായ പരാക്രമത്താൽ, അതിയായ ധർമ്മശ്രദ്ധയാൽ നിഹതകണ്ടകമായ രാജ്യത്തിന്നു് ഏകാവകാശികളായി ത്തീൎന്നിരിക്കുന്നു. അപ്പോഴേയ്ക്കു് എന്തായി? തങ്ങളാൽ പുത്രശതവും വധിക്കപ്പെട്ട വൃദ്ധപിതാക്കളെ തങ്ങൾക്കുതന്നെ അഭിമുഖീകരിക്കേണ്ടി വന്നിരിക്കുന്നു. എന്തു പറഞ്ഞാണ് അവരെ സമാധാനിപ്പിക്കുക ? ദുഷ്പുത്രന്മാരായാലും മാതാപിതാക്കൾക്കു് പുത്രന്മാർ പുത്രന്മാർതന്നെയാണല്ലോ. അതിനാൽ കൃഷ്ണവചനങ്ങളായ അമൃതധാരമാത്രമേ പററിയ ഔഷധമായി ധൎമ്മപുത്രർ കണ്ടെത്തിയുള്ളു. തത്സമയം ഭഗവാൻ വേദവ്യാസനും അവിടെയുണ്ടാവും എന്നും ധൎമ്മപുത്രർ പറഞ്ഞു.

ധർമ്മപുത്രന്റെ അപേക്ഷയനുസരിച്ചു് ശ്രീകൃഷ്ണൻ ഹസ്തിനാപുരിയിലേയ്ക്കു യാത്രയായി. കൊട്ടാരമാകെ ജനശൂന്യമായി കിടന്നിരുന്നു. നോക്കിയേടം മുഴവൻ ബാഷ്പാവിലനേത്രകളായി ത്യക്താഡംബരകളായ സ്ത്രീകളെ മാത്രമേ കണ്ടുള്ളു. വിലാപധ്വനികൾ മുഴങ്ങുന്നതേ ശ്രവണേന്ദ്രിയങ്ങളെ എതിരേററുള്ളു. അങ്ങനെ വിലാപത്തിന്റെ കേളീരംഗമോ എന്നു തോന്നുന്ന ആ കൊട്ടാരത്തിൽ ഏകാന്തമായൊരിടത്തു് ദുഃഖത്തിന്റെ മൂർത്തീഭാവമെന്നവണ്ണം പുത്രകൃതങ്ങളായ ദുഷ്കൃതങ്ങളുടെ മുഴുവൻ പ്രായശ്ചിത്തമനുഷ്ഠിക്കുകയാണ് എന്നു തോന്നുമാറു് സംജയൻ പറഞ്ഞ യുദ്ധവാർത്ത കേട്ടു് ദുസ്സഹമായ പുത്രമരണശോകത്താൽ തപ്തരായ വൃദ്ധരാജദമ്പതികൾ ഇരുന്നിരുന്നു. ദയനീയമായ ആ ഇരുപ്പുകണ്ടു ശ്രീകൃഷ്ണൻപോലും അല്പം വിഷമിക്കയുണ്ടായി. പിന്നീടു് അവിടെ തനിക്കു മുൻപുതന്നെ ആഗതനായിരുന്ന വേദവ്യാസഭഗവാനെ പ്രണമിച്ചു്, ശ്രീകൃഷ്ണൻ ധൃതരാഷ്ട്രരോടായി പറവാനാരംഭിച്ചു:

''അങ്ങയുടെ ചിത്താനുകൂലികളായ പാണ്ഡവർ കുലക്ഷയം വരാതിരിക്കാൻ ശ്രമിച്ചതു് അങ്ങേയ്ക്കുതന്നെ അറിയാവുന്നതാണല്ലോ. കള്ളച്ചൂതിനാലാണ് തങ്ങൾ നിഷ്കാസിതരാവുന്നതു് എന്നറിഞ്ഞിട്ടുപോലും ധൎമ്മാത്മാവായ ധർമ്മപുത്രർ സോദരസമേതം വനവാസമാരംഭിച്ചു. മററു പല ക്ലേശങ്ങളും അവർ സഹിക്കയുണ്ടായിട്ടുണ്ടു്. എന്നാലെങ്കിലും ധാർത്തരാഷ്ട്രന്മാർക്കു പ്രിയം തോന്നി കുലക്ഷയം, വമ്പിച്ച പ്രാണിഹിംസ തുടങ്ങിയവ സംഭവിക്കാതിരിക്കട്ടെ എന്നാശിച്ചു അവർ. അവസാനത്തിൽ പാണ്ഡവൎക്കുവേണ്ടി പഞ്ചഗ്രാമങ്ങളെങ്കിലും തരാനായി യാചിച്ചു് ഞാനിവിടെ വന്നു. പാണ്ഡവരുടെ ആവശ്യം നിറവേററിക്കൊടുത്തു് കാൎയ്യം രഞ്ജിപ്പിലെത്താൻ ദീർഘദർശികളായ ഭീഷ്മാദികൾ അങ്ങയെ ഉപദേശിച്ചതൊന്നും അങ്ങു് അന്നു് ചെവിക്കൊണ്ടില്ല. കാലോപഹതബുദ്ധികൾ ഹിതത്തെ ശ്രവിക്കാറില്ലെന്നതു് സുവിദിതമാണല്ലോ. അതിനാൽ ഇന്നു സർവ്വനാശമായി ഫലം. അതുകൊണ്ടു് ഭവാൻ ഈ അപരാധഭാരം പാണ്ഡവരിൽ ചുമത്താതിരിക്കണം. അവയെല്ലാം സ്വന്തം ദുർന്നയത്തിന്റെ പരിപാകമാണെന്നു്, നിഷ്പക്ഷമായി വിചിന്തനം ചെയ്താൽ അങ്ങേയ്ക്കറിയാവുന്നതാണ്. ഇനി, ഭാവിയിലെ കുലതന്തു പാണ്ഡവരിൽ നിക്ഷിപ്തമാണ് എന്നും, പാണ്ഡവർ നിരപരാധികളാണ് എന്നുമോൎത്തു് അവരോടു നിങ്ങളിരുപേരും ക്ഷമിക്കാനപേക്ഷ. ജ്യേഷ്ഠപാണ്ഡവനു് നിങ്ങളോടുള്ള നിസ്സീമഭക്തിയും, നിങ്ങളുടെ വ്യസനത്തിൽ അദ്ദേഹത്തിന്നുള്ളതായ അസഹ്യമായ ശോകഭാരവും എത്രയെന്നു ഞാൻ അറിയുന്നുണ്ടു്. ആ ശോകത്താലാണിന്നദ്ദേഹം നിങ്ങളെ അഭിമുഖീകരിക്കുവാനശക്തനായിട്ടിരിക്കുന്നതു്.''

ധൃതരാഷ്ട്രരോടു് ഇപ്രകാരം പറഞ്ഞശേഷം, അദ്ദേഹം ഗാന്ധാരീദേവിയോടായി പറഞ്ഞു തുടങ്ങി:

''അല്ലയോ സൌബലേയി, ഭവതി അന്നു് നിറഞ്ഞ സഭയിൽവെച്ചു് പാണ്ഡവകൌരവപക്ഷക്കാൎക്കിരുപേൎക്കും ഒരുപോലെ ഹിതകര

മായ വാക്കുകഠം ദുര്യോധനനുപദേശിച്ചുവെങ്കിലും ഭവതിയുടെ പുത്രൻ അതനുസരിച്ചില്ല. ജയമാശംസിക്കാൻ ദുര്യോധനൻ ഭവതിയെ സമീപിച്ചപ്പോഴും ''ധർമ്മമെവിടെയുണ്ടോ വിജയവും അവിടെത്തന്നെ'' എന്നേ ഭവതി പറഞ്ഞുള്ളു. ദേവിയുടെ ആ വാക്ക് ഇന്നു സത്യമായി ഭവിച്ചു. അതിനാൽ ഭവതി പുത്രവ്യസനതപ്തയാവരുത്. ഭൂലോകം നശിപ്പിക്കാൻ തക്ക തപോബലം ഭവതിക്കുണ്ട്. അതിനെ പാണ്ഡവനാശത്തിന്നായി ഭവതി വിനിയോഗിക്കരുത്.''

കൃഷ്ണസാന്ത്വനം കേട്ട ആ സാദ്ധ്വി ഈവിധം പറഞ്ഞു: ''കഠോരമായ പുത്രവ്യസനം നേരിട്ടപ്പോഠം എൻെറ മന:സ്ഥൈര്യമെല്ലാം ക്ഷയിച്ചു. ഇന്ന് അവിടുത്തെ സാന്ത്വനോക്തികളാൽ എൻെറ ധൈര്യം തിരിച്ചുകിട്ടി. ഭവാനൊത്തു പാണ്ഡവർ ഐവരും വൃദ്ധനും, നിരാലംബനും ശോകാർത്തനുമായ മഹാരാജാവിനെ നോക്കി രക്ഷിക്കണം. ഈ ഘോരവ്യസനം എനിക്ക് അദ്ദേഹത്തെ ഓർത്താണ് അസഹ്യമായിത്തീരുന്നത്.''

ഇത്രയും പറഞ്ഞുകഴിഞ്ഞപ്പോഴേയ്ക്കും പുത്രന്മാരെക്കുറിച്ചുള്ള ഓർമ്മ മനസ്സിലേയ്ക്ക് കുത്തിയൊഴുകിവന്നതിനാൽ ചേലാഞ്ചലത്താൽ മുഖം മറച്ച് അവർ കരയുവാനാരംഭിച്ചു. ധർമ്മമെവിടെയുണ്ടോ വിജയം അവിടെയാണ് എന്നു ദൃഢമായി വിശ്വസിച്ചുവന്നിരുന്ന അവർ തൻെറ പുത്രന്മാരെ ധർമ്മവിദ്വേഷികളും, ഗുരുജനങ്ങളെ തീരെ അനുസരിക്കാത്തവരുമായി കണ്ട അന്നുമുതൽ ''ഈ പോക്ക് നാശഗർത്തത്തിലേയ്ക്കാണ്. അതിനാൽ മനസ്സ് ചലിക്കരുത്'' എന്നുറപ്പിക്കാൻ തുടങ്ങിയതാണ്. എന്നാൽ ഈ വ്യസനം എത്ര ആലോചിച്ചുറപ്പിച്ചതായാലും നേരിടേണ്ടിവന്നപ്പോഴത്തെ കഥ അതൊന്നുമല്ല. അതിന്നുംപുറമെ മഹാരാജാവിൻെറ അത്യന്തശോച്യാവസ്ഥയും.

ദുഃഖാന്ധയായ ദേവിയെ ഭഗവാൻ വീണ്ടും സമാധാനിപ്പിച്ചു. അപ്പോഴേയ്ക്കു ഭഗവാൻ ദ്രൗണിയുടെ ദുഷ്ടസങ്കല്പത്തെ മനസ്സിലാക്കി. അതിനാൽ അവിടുന്ന് എഴുന്നേററ് ധൃതരാഷ്ട്രരോടായി പറഞ്ഞു:

''പാണ്ഡവരെ സകലരേയും, രാത്രികാലത്ത് അവർ ഉറങ്ങിക്കിടക്കുമ്പോഠം വധിക്കുവാൻ, ദ്രൗണി ദുഷ്ടസങ്കല്പം ചെയ്തതായി ഞാനറിയുന്നു. അതിനാൽ തൽക്കാലം എനിക്കു പോകുവാനനുമതി നൽകണം.''

ഈ വാർത്ത ശ്രവിച്ച ഉടൻ രാജദമ്പതികളിരുപേരും പറഞ്ഞു:

''വേഗം അങ്ങു പോയി അവിടെ ചെന്ന് അവരെ രക്ഷിക്കുക. നമുക്ക് അടുത്തു് ഇനിയും കാണാം.''

വേദവ്യാസഭഗവാനെ പ്രണമിച്ചശേഷം ഭഗവാൻ സ്വരഥത്തിൽ കയറി യാത്രയായി. അസ്തമനവേളയോടെ പാണ്ഡവസകാശം എത്തിച്ചേരുകയും ചെയ്തു.

ഹസ്തിനാപുരത്തിൽ എത്തിച്ചേർന്ന ശ്രീകൃഷ്ണനെ വൃദ്ധരാജദമ്പതികഠംക്കു പകരം, പ്രാകൃതരായിരുന്നു സ്വീകരിക്കുക എങ്കിൽ ആ സ്വീകരണം ഏതുപ്രകാരത്തിലാവും? പുത്രരുടെ ദുർന്നയത്തേയും, കാലവിഗതിയേയുംകുറിച്ചു പറഞ്ഞ് ശ്രീകൃഷ്ണൻ ധൃതരാഷ്ട്രരെ സ്വന്തം ശോച്യാവസ്ഥയ്ക്കു ഹേതു സ്വകൃതം എന്നു പറഞ്ഞു മനസ്സിലാക്കിക്കൊടുക്കയാണ് ഉണ്ടായത്. അവിടെ ആവിധം ആണ് വേണ്ടിവന്നത്. എന്നാൽ ധർമ്മദർശിനിയായ ഗാന്ധാരീദേവിയ്ക്കു കൂടുതൽ ധർമ്മസാന്ത്വനം നൽകലായിരുന്നു വേണ്ടിവന്നത്. ദുഃഖാന്ധനായ ധൃതരാഷ്ട്രർ ദുഃഖത്താൽ മോഹിതചിത്തനായിരുന്നു. കഠോരമായ ആ വ്യസനഭാരത്തിലും ഗാന്ധാരീചിത്തം ധർമ്മത്തെമാത്രം ദർശിച്ചു. ദ്രൗണിസങ്കല്പമറിഞ്ഞ അവരിരുപേരും പാണ്ഡവർക്കു നേരിടാനിരിക്കുന്ന വ്യസനത്തിൽ പ്രതികാരം നിറവേററി എന്നു സന്തോഷിക്കയല്ല, കൃഷ്ണനെ അവരെ രക്ഷിക്കാനായി ബദ്ധപ്പെടുവിക്കയാണ് ചെയ്തത്.

ഭാരതീയസംസ്കാരത്തിൻെറ ധർമ്മാധിഷ്ഠിതമായ നിഃസ്വാർത്ഥതയുടെ ഉത്തമോദാഹരണമാണ് ഈ ചിന്താഗതി. അവനവന്ന് കഠോരവ്യസനം നേരിട്ടിട്ടുണ്ടെങ്കിൽ അതു നിയതിയുടെ നിയമമെന്നോ, സ്വദുഷ്കൃതമെന്നോ വിചാരിച്ചു ധർമ്മനിഷ്ഠ വരുത്തുക; അതേസമയം പ്രതിദ്വന്ദ്വികഠം ദൈവോദ്ദിഷ്ടഫലം തരുന്നതിൽ കേവലം കരണങ്ങഠം എന്നോർത്ത് അവരെ പകവെയ്ക്കാതെ സ്നേഹിക്കുക. ഇതാണ് സനാതനധർമ്മത്തിൻെറ പ്രഥമകാഹളം.

കുട്ടികളോട് – 2

# ശ്രീ ചട്ടമ്പിസ്വാമിതിരുവടികൾ

### പ്രശാന്താനന്ദസ്വാമി

തിരുവനന്തപുരം ! ഇന്നതു് കേരളത്തിന്റെ തലസ്ഥാനനഗരിയാണ്. എന്നാൽ വർഷങ്ങൾക്ക മുമ്പ് തിരുവനന്തപുരം തിരുവിതാംകൂർ എന്ന നാട്ടുരാജ്യത്തിന്റെ മാത്രം തലസ്ഥാനമായിരുന്നു. തിരുവിതാംകൂർ രാജാവിന്റെ രാജധാനി അവിടെയാണ് – കവിടിയാർ കൊട്ടാരം. ആ കൊട്ടാരത്തിൽനിന്നും മൂന്ന മൈൽ പടിഞ്ഞാറു മാറി കൊല്ലൂർ എന്നൊരു ഗ്രാമമുണ്ട്. പ്രകൃതിഭംഗിയുള്ള ഒരു സ്ഥലമാണതു്. അവിടമാണ് ശ്രീ ചട്ടമ്പിസ്വാമികളുടെ ജന്മംകൊണ്ടു് പുണ്യപൂതമായ സ്ഥലം.

കൊല്ലവർഷം 1029 ചിങ്ങം 11-ാം തീയതിയാണ് ജനനം. ശ്രീ വാസുദേവനും നങ്ങാദേവിയുമായിരുന്നു അച്ഛനമ്മമാർ. അവർ പണ്ഡിതരോ പണക്കാരോ ആയിരുന്നില്ല. നീണ്ടുനിന്ന ദാരിദ്ര്യമായിരുന്നു അവരുടെ മൂലധനം ! തങ്ങളുടെ ഈ പിഞ്ചോമന കേരളത്തിന്റെ നീലാകാശത്തിൽ ഒരു വെള്ളിനക്ഷത്രമായി പ്രകാശം പരത്തുമെന്ന് അന്നവർ അറിഞ്ഞില്ല. കുഞ്ഞിന് അയ്യപ്പൻ എന്ന പേരിട്ടു; ഓമനപ്പേരു് കുഞ്ഞനെന്നും.

മാതാപിതാക്കളുടെ കണ്ണിലുണ്ണിയായി കുഞ്ഞൻ വളന്നു. വയസ്സ് അഞ്ചായി – എഴുത്തിനിരുത്തേണ്ട കാലം ! പക്ഷേ പട്ടിണി കിടക്കുന്ന കുട്ടിയെ എങ്ങനെ സ്കൂളിൽ വിടും ? വെറുതെ, വിട്ടാൽ മതിയോ? ആശാന ദക്ഷിണ വേണ്ടേ? ശിഷ്യന നാണം മറയ്ക്കാൻ ഉടുതുണിയും വിശപ്പടക്കാൻ ആഹാരവും വേണ്ടേ? അതൊന്നും ഇല്ലാത്തതുകൊണ്ടു് അവർ കുഞ്ഞനെ സ്കൂളിൽ വിട്ടില്ല, പത്തു വയസ്സുവരെ.

അയലത്തുള്ള കൊല്ലൂർമഠം പണവും പ്രതാപവും ഉള്ള ഒരു കുടുംബമാണ്. സരളനും സത്യസന്ധനും ആയ കുഞ്ഞനെ അവിടുത്തെ സ്ത്രീകൾക്ക വലിയ കാര്യമാണ്. കുഞ്ഞനെ കാണുന്നതുതന്നെ അവക്ക വലിയ സന്തോഷമാണ്. അതുകൊണ്ടുതന്നെ ആ ബാലൻ അവിടെ കൂടെക്കൂടെ പോകാറുമുണ്ടായിരുന്നു.

കൊല്ലൂർമഠത്തിലെ കുട്ടികളെ എഴുത്തു പഠിപ്പിക്കുവാൻ അവിടെത്തന്നെ ഏർപ്പാടുണ്ടായിരുന്നു. ഒരു ശാസ്ത്രിയായിരുന്നു അധ്യാപകൻ. "വലിയ വീട്ടിലെ കുട്ടികൾക്ക് എന്തു സൗകര്യം ! അവക്ക് ഉണ്ണാനുണ്ട്, ഉടുക്കാനുണ്ട്, പഠിക്കുവാൻ വേണ്ട ഏർപ്പാടുകളും ഇരിപ്പിടത്തുണ്ട്. എനിക്കോ ഇതിലൊന്നും ഇല്ല." ഇത്തരം ചിന്തകൾ കുഞ്ഞന്റെ കുരുന്നുഹൃദയത്തെപ്പോലും അലട്ടാതിരുന്നില്ല. എങ്കിലും അങ്ങനെയങ്ങു വാടിക്കരിയുന്ന പ്രകൃതമായിരുന്നില്ല കുഞ്ഞന്റെ മനസ്സ്, കുഞ്ഞിലെതന്നെ. ആ തിളങ്ങുന്ന കണ്ണുകളിൽ വിദ്യാഭ്യാസത്തിനുള്ള അത്യാർത്തി പ്രകടമായിരുന്നു. ആർത്തി പൂണ്ട അവൻ ശാസ്ത്രികളുടെ ക്ലാസ്സുകൾ പുറത്തുനിന്നു കേട്ടു; പഠിച്ചു – എല്ലാം, വരയും കുറിയും വിടാതെ ക്ലാസ്സിലിരുന്നു് പഠിക്കുന്ന കുട്ടികളെക്കാൾ പതിന്മടങ്ങു മെച്ചമായിട്ടു് ! ഇതറിഞ്ഞ ശാസ്ത്രികൾ അളവററ സന്തോഷത്തോടെ ഈ അജ്ഞാതശിഷ്യനെ അനുഗ്രഹിച്ചു. കണ്ടില്ലെ, ലോകത്തിനുവേണ്ടി വൻകാര്യങ്ങൾ ചെയ്യാൻ പിറന്നവരുടെ തൻേറടവും ഉത്സാഹവും ! പഠിക്കുവാനുള്ള എല്ലാ സാഹചര്യങ്ങളും കിട്ടിയിട്ടും പഠിക്കാതെ അലഞ്ഞു നടക്കുന്ന നമ്മുടെ കൂട്ടുകാരെക്കുറിച്ച് ഓക്കുമ്പോൾ സത്യത്തിൽ ഇപ്പോൾ നമുക്ക നാണം വരുന്നു, അല്ലെ? അവക്ക് നാണമില്ലെങ്കിലും. കിട്ടുന്ന സുവർണ്ണാവസരം ശരിക്ക് ഉപയോഗിക്കുന്നവരാണ് ധീരന്മാർ.

ശാസ്ത്രികളുടെ അടുക്കൽനിന്ന് കുഞ്ഞന് സംസ്കൃതം പഠിക്കുവാൻ കഴിഞ്ഞു. വീട്ടിലെ ബുദ്ധിമുട്ടു് കുറച്ചൊന്നു കുറഞ്ഞു. ഇനിയും മററു

പലതും പഠിക്കുവാനുണ്ട്. അതുകൊണ്ട് പേട്ട യിലുള്ള രാമൻപിള്ള എന്ന ആശാന്റെ കീഴിൽ പഠനം ആരംഭിച്ചു. സംഗീതം, തമിഴ് സാഹി ത്യം, കണക്ക് എന്നീ വിഷയങ്ങളാണ് കുഞ്ഞൻ അവിടെനിന്നും പഠിച്ചത്. മധുര മായ സംഭാഷണ രീതി, പ്രായത്തിൽ കവിഞ്ഞ പ്രസരിപ്പ്, പ്രസന്നത, നിഷ്കപടത, അകൃത്രിമ മായ സ്നേഹപ്രചുരിമ, അസാധാരണമായ ബുദ്ധിസാമർത്ഥ്യം, കൃത്യനിഷ്ഠ, ശുചിത്വം ഇവ യുടെയെല്ലാം വിളനിലമായ കുഞ്ഞൻ സഹ പാഠികളുടേയും ഗുരുവിന്റെയും കണ്ണിലു ണ്ണിയായി. ഇതിനെല്ലാം കൊഴുപ്പുകൂട്ടുന്നതാ യിരുന്നു, കുഞ്ഞന്റെ ഈശ്വരഭക്തി. രാവിലെ കുളിച്ചു കുറിയിട്ട് ഭഗവന്നാമം പാടുക, ക്ഷേത്ര ത്തിൽ പോവുക, ക്ഷേത്രത്തിലേയ്ക്കുവേണ്ടി മാല കെട്ടുക, പൂ ശേഖരിക്കുക, സദ്ഗ്രന്ഥപാരായണം നടത്തുക ഇവയെല്ലാം കുഞ്ഞന്റെ പ്രഭാതത്തി ലെ ദിനചര്യയായിരുന്നു. വെറുതെ വല്ലതും പറഞ്ഞു സമയം കളയുന്ന പതിവ് ആ കുട്ടിക്കു ണ്ടായിരുന്നില്ല. വലിയ ചിന്താശീലനായി രുന്ന കുഞ്ഞൻ ചിലപ്പോൾ കൂട്ടുകാരുടെ ഇട യിൽനിന്ന് രക്ഷപ്പെട്ട് ഏകാകിയായിരിക്കും. സംശയം തോന്നിയ കൂട്ടുകാർ ഒരിക്കൽ കുഞ്ഞൻ എവിടെ പോകുന്നെന്ന് പരിശോധിക്കുവാൻ തീരുമാനിച്ചു, പരിശോധിച്ചു. സാധാരണ മനു ഷ്യൻ പകൽ പോകാൻ ഭയപ്പെടുന്ന കാടിനു ള്ളിൽ; നിശയുടെ നിശ്ശബ്ദതയിൽ ഇരുന്ന് കുഞ്ഞൻ ധ്യാനം ചെയ്യുന്ന രംഗമാണ് പരിശോ ധകർ കണ്ടത്.

ആ കൊച്ചുഭക്തന് എല്ലാ ജീവികളോടും വലിയ സ്നേഹമായിരുന്നു; അതുകൊണ്ട് മത്സ്യ മാംസാദികൾ തീരെ ഉപയോഗിച്ചിരുന്നില്ല. ക്ലാസ്സിൽ ഒന്നാമനായിരുന്നു, കുഞ്ഞൻ – പഠി പ്പിലും പെരുമാററത്തിലും കളിയിലും പണി കളിലുമെല്ലാം. അതുകൊണ്ട് ആശാൻ കുഞ്ഞനെ കുട്ടികളുടെ നേതാവാക്കി. പള്ളിക്കൂടത്തിൽ ആശാൻ കഴിഞ്ഞാൽ ഏററവും അധികം അധി കാരവും ചുമതലയും ഉള്ള ആളാണ് ഈ വിദ്യാ ർത്ഥിനേതാവ്. 'പ്രധാനമന്ത്രി' എന്നോ 'സ്കൂൾ ലീഡർ' എന്നോ ഉള്ള ഓമനപ്പേരുകളിലല്ല അന്ന് അവരെ വിളിച്ചിരുന്നത്. അന്നത്തെ വിദ്യാർത്ഥിനേതാക്കളെ വിളിച്ചിരുന്ന പേരാ ണ് ചട്ടമ്പി. അന്ന് ഈ പേരു് വളരെ നല്ല അർത്ഥത്തിൽ ഉപയോഗിച്ചിരുന്നതാണ്. വി ദ്യാർത്ഥികളെ പഠിപ്പിലും അച്ചടക്കപാലന ത്തിലും സ്വഭാവഗുണത്തിലും വളർത്തുവാൻ ആശാനെ സഹായിക്കുകയാണ് ഒരു ചട്ടമ്പി യുടെ ചുമതല; അല്ലാതെ, സ്കൂളു മുടക്കാനും ഗുരു ക്കന്മാരെ ചീത്ത വിളിക്കാനും അവഹേളിക്കു വാനും ചീത്ത കുട്ടികൾക്കു കൂട്ടുനില്ക്കുകയും പ്രോ ത്സാഹനം കൊടുക്കുകയും അല്ലായിരുന്നു. പഠി പ്പിലും പെരുമാററത്തിലും ഏററവും മോശമായ വിദ്യാർത്ഥികളെ ലീഡറാക്കുന്ന പതിവും അന്നു ണ്ടായിരുന്നില്ല. എല്ലാ തുറയിലും ഒന്നാമനായ കുഞ്ഞനെ ചട്ടമ്പി ആക്കിയതിൽ സഹപാഠി കൾക്ക് എല്ലാം വലിയ സന്തോഷമായിരുന്നു. വളരെ സ്നേഹബഹുമാനങ്ങളോടെ കുഞ്ഞനെ അവർ ചട്ടമ്പി എന്നു വിളിച്ചുപോന്നു. വിദ്യാ ലയം വിട്ടിട്ടും കുഞ്ഞന് ആ പേരു് നിലനിന്നു –ചട്ടമ്പി. ആ പേരിന്റെ വെളിച്ചത്തിൽ പരമ ഭട്ടാര വിദ്യാധിരാജതീർത്ഥപാദർ എന്ന സ്വ ന്തംപേരുകൂടി നിഷ്പ്രഭമായിപ്പോകയാണ് ചെ യ്തത്; ഈ പേരു് പലർക്കും അറിഞ്ഞുകൂടാ എന്ന താണ് സത്യം. അദ്ധ്യാത്മവിദ്യാലയത്തിലെ സത്യാന്വേഷകരാകുന്ന വിദ്യാർത്ഥികൾക്ക് അവിടുന്ന് എക്കാലവും നേതാവാണ് എന്നതു കൊണ്ട് ചട്ടമ്പിസ്വാമി എന്നു വിളിക്കുന്നതിൽ യാതൊരു പന്തികേടും ഇല്ലതാനും. ഏതാണ്ടീ കാലത്താണ് നാം ഇന്നലെ പറഞ്ഞ സംഭവം നടന്നത് – പരമഹംസനെ കണ്ടുമുട്ടിയതും അനു ഗ്രഹം വാങ്ങിയതുമെല്ലാം.

സാധാരണക്കാർ വളരെ വർഷങ്ങൾകൊണ്ടു പഠിക്കുന്ന ഏതു വിദ്യയും വശമാക്കുവാൻ കുഞ്ഞന് കുറച്ചു കാലം മാത്രം മതിയായിരുന്നു. അങ്ങനെ കുറഞ്ഞൊരു കാലംകൊണ്ട് വളരെ പഠിക്കുവാൻ കഴിഞ്ഞു. പക്ഷേ പഠനം പൂർത്തി യാക്കാൻ ആ അതിബുദ്ധിമാനു കഴിഞ്ഞില്ല. വീട്ടിലെ ചുമതലകളായിരുന്നു കാരണം. അമ്മ യെയും ഇളയ സഹോദരങ്ങളെയും സംരക്ഷി ക്കേണ്ട ചുമതല കുഞ്ഞന്റെ ചുമലിലായിരുന്നു. അതുകൊണ്ട് പഠനം നിർത്തി കൂലിവേല ചെ യ്യാൻകൂടി തയ്യാറായി. ഇന്ന് തിരുവനന്തപുര ത്തു കാണുന്ന ഹജ്ജൂർ കച്ചേരിയുടെ ഭിത്തിയിൽ കുഞ്ഞൻ അക്കാലത്തു ചുമന്ന മണ്ണും കല്ലും ഉണ്ടെ ന്നു പറഞ്ഞാൽ നിങ്ങൾക്കു വിശ്വാസം വരുന്നു ണ്ടാവില്ല. പക്ഷേ അതാണ് സത്യം.

പിന്നീട് കുറച്ചുകാലം ആധാരം എഴുത്തുകാരനായി ജോലിനോക്കി. വളരെ ഭംഗിയായും വേഗത്തിലും എഴുതാൻ കഴിഞ്ഞിരുന്നതുകൊണ്ട് കുഞ്ഞന് അതു ലാഭകരമായിരുന്നു. അന്നത്തെ നിരക്കനുസരിച്ച് രണ്ടുമുതൽ നാലു ചക്രം വരെയാണ് (ഏകദേശം 8 മുതൽ 16 പൈസ വരെ) ഒരാൾക്ക് ആധാരം എഴുത്തിലൂടെ സമ്പാദിക്കാൻ കഴിഞ്ഞിരുന്നത്. കുഞ്ഞനാകട്ടെ എട്ടു ചക്രത്തിനു ജോലിചെയ്യുമായിരുന്നു. എന്നാൽ തന്റെ സാമർത്ഥ്യത്തിൽ ആ യുവാവ് അഹങ്കരിച്ചിരുന്നില്ല. ഓരോ ദിവസത്തേയും വീട്ടാവശ്യങ്ങൾക്കുവേണ്ട മൂന്നോ നാലോ ചക്രം എടുത്തിട്ട് ബാക്കി തുക ഒട്ടും കിട്ടാത്തവർക്കു കൊടുക്കുകയായിരുന്നു അദ്ദേഹത്തിന്റെ പതിവ്. നല്ല വണ്ണം പണിയെടുത്തു സമ്പാദിക്കുന്ന തുക ഇങ്ങനെ ''ധൂർത്തടിക്കുന്നത്'' ശരിയല്ലെന്ന് ഒരു ബന്ധു കുററപ്പെടുത്തി. ''അവരുടെ പട്ടിണി നമ്മുടെ പട്ടിണിതന്നെയല്ലെ ?'' എന്ന മറുചോദ്യമായിരുന്നു കുഞ്ഞന്റെ ഉത്തരം. ഈ ഉത്തരത്തിനു മുമ്പിൽ ചൂളിപ്പോയ എതിരാളി പിന്നീടൊരിക്കലും ഇങ്ങനെ കുററപ്പെടുത്തിയിട്ടില്ല.

ആധാരം എഴുത്തിലും മററും സമർത്ഥനായ കുഞ്ഞന് ഒരു സർക്കാർ ഉദ്യോഗം കിട്ടി – ക്ലാർക്കായിട്ട്. ഒരു ക്ലാർക്കിന്ന് അന്ന് നാലു രൂപയാണ് ശമ്പളം. കുഞ്ഞന്റെ ആത്മാർത്ഥതയും സേവന സന്നദ്ധതയും പാടവവും കണ്ട ദിവാൻ സർ ടി. മാധവരായർ വളരെ സന്തുഷ്ടനായി കുഞ്ഞന് പ്രതിമാസം പത്തു രൂപ കൊടുക്കുവാൻ ഏർപ്പാടു ചെയ്തു. പത്തുരൂപ കൈയിൽ കിട്ടിയപ്പോൾ ആ ആദർശധീരൻ പറഞ്ഞു: ''ഞാൻ നാലു രൂപയ്ക്കേ ജോലി ചെയ്തിട്ടുള്ളു. കൂടുതൽ പണത്തിന്റെ ആവശ്യം എനിക്കില്ല. ബാക്കി ആറു രൂപ ഞാൻ തിരിച്ചുതരുന്നു.'' മാധവരായരുടെ നിർബ്ബന്ധം വകവെയ്ക്കാതെ ആറു രൂപ തിരിച്ചുകൊടുക്കുകതന്നെ ചെയ്തു. എന്നും ശമ്പളക്കൂടുതലിനു വേണ്ടി സമരം ചെയ്ത് പൊതുജനങ്ങളെ വിഷമിപ്പിക്കുന്ന ഉദ്യോഗസ്ഥന്മാർ ഈ കഥ കേട്ടിട്ടുണ്ടോ എന്ന് എനിക്ക് നിശ്ചയമില്ല.

ഈ സംഭവം കുഞ്ഞനെ കൂടുതൽ പ്രസിദ്ധനാക്കിത്തീർത്തു. എന്നാൽ കേവലം പ്രസിദ്ധിക്കുവേണ്ടി മനമില്ലാമനസ്സോടെ കൃത്രിമമായി ചെയ്തതല്ലതാനും. ആരുടെയും പ്രീതിക്കുവേണ്ടി സ്വാതന്ത്ര്യം ബലികഴിക്കുന്ന ആളായിരുന്നില്ല കുഞ്ഞൻ. ഒരു നാൾ കുഞ്ഞന് അവധി എടുക്കേണ്ടതായി വന്നു. പക്ഷേ മേലുദ്യോഗസ്ഥൻ അവധി അനുവദിച്ചില്ല. കുഞ്ഞന്റെ ആവശ്യം അവിടെ ഒഴിച്ചുവിടുവാൻ വയ്യാത്തതാണെന്നുള്ളത് ഒരു സത്യംതന്നെ. എന്നാൽ അതിൽകൂടുതലായിരുന്നു മേലുദ്യോഗസ്ഥന്റെ വാശി. അയാൾ പറഞ്ഞു: ''നാളെ അവധി തരില്ല, ഓഫീസ്സമയത്ത് നാളെ ഓഫീസിൽ കുഞ്ഞനെ കാണണം; അല്ലെങ്കിൽ തക്ക ശിക്ഷ കിട്ടും.'' സന്ന്യാസത്തിന്റെ അത്യുന്നതാദർശവും സ്വാതന്ത്ര്യവും കൺമുന്നിൽ കാണുന്ന ഒരു സ്വതന്ത്രചിന്തകനോടാണോ ഈ ഭീഷണി! ''നാളെ നിങ്ങൾ എന്നെ കാണും; ഇവിടെയല്ല; ഞാൻ ഇരിയ്ക്കുന്നത് എവിടെയാണെന്നാൽ അവിടെ.'' ഇത്രയും പറഞ്ഞ് അദ്ദേഹം അവിടെ നിന്ന് ഇറങ്ങിനടന്നു. അതോടെ അദ്ദേഹത്തിന്റെ ഔദ്യോഗികജീവിതം അവസാനിച്ചു. കുഞ്ഞൻ എന്ന സാധാരണക്കാരന്റെ ചരിത്രം ഇവിടെക്കഴിഞ്ഞു.

ഇനി നമുക്കു പറയുവാനുള്ളത് പരമഭട്ടാര വിദ്യാധിരാജതീർത്ഥപാദപരമഹംസന്റെ കഥയാണ്. അതു നമുക്കു നാളെ പറയാം.

കുട്ടികളെ, നിങ്ങൾക്ക് വിദ്യാർത്ഥിനേതാവാകാൻ, സ്കൂൾ ലീഡർ ആകാൻ, ആഗ്രഹമുണ്ടോ ? ഉണ്ടെങ്കിൽ കുഞ്ഞനെപ്പോലൊരു വ്യക്തിയാവുക. ആ ജീവിതാദർശങ്ങൾ മനസ്സിൽ ചിന്തിക്കുക, അവ നടപ്പാക്കുമെന്ന് ഉറപ്പിക്കുക. കുഞ്ഞനിൽ ഉണ്ടായിരുന്ന ഈശ്വരഭക്തി, വിനയം, നിഷ്കളങ്കത, അജയ്യമായ ആത്മവിശ്വാസം, സഹപാഠികളിലും സഹപ്രവർത്തകരിലും അതിരററ സ്നേഹം, ജീവകാരുണ്യം, സ്ഥാനക്കൊതിയില്ലായ്മ, ധനാശയില്ലായ്മ, അറിവു നേടാനുള്ള അത്യാഗ്രഹം, ആർജ്ജവം, നിഷ്കപടത, നിർഭയത്വം ഈവക ഗുണങ്ങൾ നിങ്ങൾ മറക്കരുത്. മറക്കാതിരുന്നാൽ നിങ്ങളും ഒരു വിദ്യാധിരാജനാകുമെന്ന് ഉള്ളിലുറപ്പിച്ചുകൊണ്ട് നമുക്കിന്നു പിരിയാം. സനാതന ധർമ്മം വിജയിക്കട്ടെ.

# പുസ്തകാഭിപ്രായം

## ഗീതാപരിക്രമണം

ഗ്രന്ഥകർത്താ: കുട്ടികൃഷ്ണമാരാർ

പ്രസാധനം: സാഹിത്യസഹകരണസംഘം, കോട്ടയം

പേജ് 191 വില: 6. 25

ലോകത്തിൽ മിക്കവാറും എല്ലാ ഭാഷകളിലും ഗീതയ്ക്കു് വിവർത്തനങ്ങളും വ്യാഖ്യാനങ്ങളും ഉണ്ടായിട്ടുണ്ടു്. പണ്ഡിതശ്രേഷ്ഠന്മാരെ ഇത്രയധികം ആകർഷിച്ചിട്ടുള്ളതും ഇത്രയധികം വ്യാഖ്യാനിക്കപ്പെട്ടിട്ടുള്ളതുമായ മറെറാരു ഗ്രന്ഥം ഉണ്ടെന്നു് തോന്നുന്നില്ല. പഠിക്കുംതോറും വ്യാഖ്യാനിക്കുംതോറും അതിൽ നവംനവങ്ങളായ തത്ത്വങ്ങൾ കണ്ടെത്താൻ ചിന്തകന്മാർക്കും ജ്ഞാനികൾക്കും കഴിയുന്നു. വിജ്ഞാനത്തിൻെറ ഒരു മഹാഖനിയാണു് ഗീത. സ്വാനുഭവത്തിനൊത്തവണ്ണം ഗീതയെ വ്യാഖ്യാനിക്കുവാൻ അനേകം പേർ ഉദ്യുക്തരായിട്ടുണ്ടു്. ആ വ്യാഖ്യാനങ്ങളെല്ലാംതന്നെ ഒരു വിധത്തിലല്ലെങ്കിൽ മറെറാരു വിധത്തിൽ ഗീതയുടെ മഹത്ത്വത്തിലേയ്ക്കു് വെളിച്ചം വീശുന്നവയുമാണു്. അക്കൂട്ടത്തിൽ സർവ്വഥാ സ്വാഗതാർഹമായ ഒരു വ്യാഖ്യാനമാണു് മലയാളഭാഷയിലെ ഒരു സുപ്രസിദ്ധപണ്ഡിതനും വിമർശകനുമായിരുന്ന കുട്ടിക്കൃഷ്ണമാരാരുടെ ഗീതാപരിക്രമണം.

ക്രാന്തദർശിയായ കുട്ടിക്കൃഷ്ണമാരാർ തനതായ ഒരു കാഴ്ചപ്പാടിലൂടെ ഈ മഹനീയ ഗ്രന്ഥത്തിലേയ്ക്കു് ആണ്ടിറങ്ങി അതിലെ സവിശേഷഭംഗിയാന്ന ശ്ലോകങ്ങളുടെ ആന്തരചൈതന്യം കണ്ടറിഞ്ഞു് അവയുടെ പ്രകാശധോരണി നമുക്കു കാട്ടിത്തരുന്നു. ഗീതയുടെ ഉപക്രമോപസംഹാരങ്ങൾ, ഇന്ദ്രിയപ്രാഭവം, ജ്ഞാനവും കലകളും, ശ്രദ്ധ തുടങ്ങി പതിനെട്ടു പ്രൗഢലേഖനങ്ങളുടെ ഒരു സമാഹാരമാണു് ഗീതാപരിക്രമണം.

ഒരു സാഹിത്യകാരനായി പ്രകാശം പരത്തിയിരുന്ന ശ്രീ മാരാർ ലൗകികാനുഭവങ്ങളിൽനിന്നുണ്ടായ പരിപക്വതയാലോ പരിതസ്ഥിതികളുടെ ആനുകൂല്യംകൊണ്ടോ ആദ്ധ്യാത്മികലോകത്തിലേയ്ക്കു പ്രവേശിച്ചപ്പോൾ തൻെറ സൂക്ഷ്മഗ്രാഹിയും വിമർശനാത്മകവുമായ ബുദ്ധിനേത്രംകൊണ്ടു് അവിടെയും പ്രകാശമാനങ്ങളായ തത്ത്വരത്നങ്ങളെ കണ്ടെടുക്കുന്നതിൽ വിജയം നേടുന്നു. പ്രസ്താവനയിൽ പറയുന്നതുപോലെ ഭഗവദ്വിവേകാനന്ദൻെറ സൂക്തങ്ങളിൽനിന്നും ലഭിച്ച, ശാരീരികം മാത്രമല്ല മാനസികവും ബുദ്ധിപരവുമായ ബലം എന്ന ജീവിതതത്ത്വത്തിൻെറ പ്രകാശത്തിലാണു് ഗീതയിലെ ഓരോ ഉപദേശങ്ങളെയും അദ്ദേഹം നോക്കിക്കാണുന്നതു്. സ്വാമിജിയുടെ വിശാലമായ വീക്ഷണം സ്വായത്തമാക്കാൻ സാധിച്ചിട്ടുള്ളതുകൊണ്ടു് ഗീതാചാര്യൻെറ ഓരോ ഉപദേശത്തെയും ജീവിതസ്പർശിയും പ്രായോഗികവുമായ നിലയിൽ നോക്കികാണുവാൻ അദ്ദേഹത്തിന്നു സാധിച്ചിട്ടുണ്ടു്.

യജ്ഞത്തെപ്പററിയുള്ള മാരാരുടെ സങ്കല്പംതന്നെ അതിന്നുദാഹരണമാണു്. കർത്തൃത്വഭോക്തൃത്വബുദ്ധിയില്ലാതെ സമർപ്പണഭാവത്തോടുകൂടി ലോകസംഗ്രഹത്തിന്നുവേണ്ടി ചെയ്യുന്ന ഏതു കർമ്മവും യജ്ഞമായിത്തീരുന്നു. വർണ്ണഭേദമില്ലാതെ ഏതു പ്രജയ്ക്കും യജ്ഞാധികാരമുണ്ടു് ബ്രാഹ്മണൻ മുതൽ ശൂദ്രൻവരെയുള്ള ആർക്കും ഈ വഴിക്കു് പരമശ്രേയസ്സിലെത്താം. സ്വഭാവശൂദ്രാദികൾക്കു യജ്ഞംചെയ്യ ബ്രാഹ്മണ്യം, സാത്ത്വികത, നേടിയിട്ടുവേണമെന്നു മാത്രം. അതു നേടിയ ശൂദ്രബ്രാഹ്മണന്നുപോലും മററുള്ളവരെക്കൊണ്ടു യജ്ഞം ചെയ്യിക്കാം. എന്നല്ലാതെ, ഒരു ജാതിയിൽ അഞ്ചോ പത്തോ യജനാധികാരമുള്ള ബ്രാഹ്മണരുണ്ടായതുകൊണ്ടു് ആ ജാതിയാകെ ബ്രാഹ്മണരാവില്ല, വേണമെന്നുള്ളവർക്കു് ബ്രാഹ്മണ്യത്തിലേയ്ക്കുള്ള വഴി തെളിഞ്ഞു കിട്ടാം, തെളിയിച്ചെടുക്കാൻ അവനവൻതന്നെ വേണമെന്നേയുള്ളു. (പേജ് 60) എന്ന പ്രസ്താവന നോക്കുക.

'ചാതുർവർണ്യം മയാ സൃഷ്ടം' എന്ന ഗീതാവാക്യത്തിൽ ചിരശപ്തമായ ജാതിയുടെ കഥയല്ല, പ്രത്യുത അന്തരാത്മാവിന്നു ത്രൈഗുണ്യലേപത്താലുണ്ടാകുന്ന നിറംമാററത്തിൻെറ കഥ – നിറം തെളിയിച്ചു തെളിയിച്ചു് നിറമേ ഇല്ലാതാവുന്ന കഥയാണെന്നു് മാരാർ യുക്തിയുക്തമായി സമർത്ഥിക്കുന്നു.

ജ്ഞാനവും കലകളുമെന്ന ലേഖനത്തിൽ ജ്ഞാനം തന്നെയാണു് ഭഗവാൻ എന്നു് സ്പഷ്ടമാക്കുന്നു. ആരിലുമുള്ള ഏതു ജ്ഞാനവും ഭഗവദംശങ്ങൾതന്നെ. പൂർണ്ണജ്ഞാനത്തിൻെറ – ഈശ്വരൻെറ – അംശങ്ങളായതുകൊണ്ടാണു് കലകൾ സത്യവും ശിവവും സുന്ദരവുമായിത്തീരുന്നതു് എന്നു് അദ്ദേഹം ചൂണ്ടിക്കാണിക്കുന്നു.

ഗീത ഓരോ അദ്ധ്യായവും ഭഗവാൻ ഗാനം ചെയ്ത വെവ്വേറെ ഉപനിഷത്തുകളാണെന്നും കർമ്മപ്രപഞ്ചത്തിൽ ഏതുനിലയിൽ നില്ക്കുന്നവരേയും തന്നിലേയ്ക്കാകർഷിക്കാനുദ്ദേശിച്ചുകൊണ്ടായിരിക്കണം അപ്രകാരം ചെയ്തിട്ടുള്ളതെന്നും ശ്രീ മാരാർ സിദ്ധാന്തിക്കുന്നു. ഇങ്ങനെ പണ്ഡിതവരേണ്യനായ കുട്ടിക്കൃഷ്ണമാരാർ അദ്ദേഹത്തിൻേറതായ ഒരു വീക്ഷണത്തിലൂടെ ഗീതാശ്ലോകങ്ങളെ

ആഴത്തിൽ കണ്ടറിഞ്ഞ് വ്യാഖ്യാനിച്ചുകൊണ്ടുള്ള ഒരു അമൂല്യകൃതിയാണ് 'ഗീതാപരിക്രമണം.' സകല ജാതിധർമ്മങ്ങളും പുരുഷാർത്ഥങ്ങളും ഗീതയിൽ പ്രതിപാദിച്ചിരിക്കുന്നതെങ്ങനെയെന്ന് മാരാർ ഈ കൃതിയിലൂടെ നമുക്ക് സ്പഷ്ടമാക്കി കാണിച്ചുതരുന്നു.

എ. എൻ. എൻ.

## ശാക്യസിംഹം

ഗ്രന്ഥകർത്താ: ഇ. കെ. കൃഷ്ണനെഴുത്തച്ഛൻ, ബി. എ. , ബി. എൽ.

വിതരണം – നാഷണൽ ബുക്ക്സ്റ്റാൾ. കോട്ടയം.

പേജ് 218. വില 7 ക.

ഹിമാലയസാനുപ്രദേശത്ത് വിസ്തൃതവും പ്രകൃതിസുന്ദരവുമായ കപിലവസ്തു എന്ന രാജ്യം. ആ രാജ്യത്തിൻെറ അധീശത്വത്തിലും പ്രതാപത്തിലും ലവലേശം ഭ്രമിച്ചില്ല. ജീവികളുടെ യാതനകൾ കണ്ട് ഹൃദയം വ്യാകുലമായി. സൌന്ദര്യവതിയായ ഒരു സതീരത്നത്തിൻെറ സ്നേഹമസൃണമായ പരിചരണങ്ങൾക്കും, ഓമനപ്പുത്രൻെറ ലീലകൾക്കും ആ വ്യാകുലതയെ ശമിപ്പിക്കാൻ കഴിഞ്ഞില്ല. അവയെല്ലാം ഇട്ടെറിഞ്ഞു യാത്ര തിരിച്ചു. ക്ലേശങ്ങൾ സ്വയം വരിച്ചു; കഠിനമായ തപോനിഷ്ഠയും വ്രതാനുഷ്ഠാനവും സ്വീകരിച്ചു. ഒടുവിൽ ഭൂതദയയുടെ മഹത്തായ സന്ദേശം സാക്ഷാത്ക്കരിക്കുന്ന ബോധോദയം ഉണ്ടായി. സ്വന്തം ആചരണങ്ങളിലൂടെ സേവനത്തിൻെറ ഉത്തമമാതൃക കാട്ടിക്കൊടുത്തു. താൻ കൊളുത്തിയ മഹത്തായ ഈ കൈത്തിരി, ലോകത്തിലെമ്പാടും പ്രകാശം പരത്തുമാറ് ഒരു മഹാപ്രസ്ഥാനമായി വളന്നു. അതാണല്ലൊ ബുദ്ധഭഗവാൻെറ ജീവിതകഥ.

ആ കഥാതന്തുവെ ആധാരമാക്കി തയ്യാർ ചെയ്ത ഒരു മനോഹരഗ്രന്ഥമാണ് ശാക്യസിംഹം. അനുവാചകന്മാക്ക് ഹൃദ്യവും രുചികരവുമായ വിധത്തിൽ ബുദ്ധൻെറ ജീവിതയാത്രയിലെ പ്രധാനസംഭവങ്ങളും ബുദ്ധമതത്തിലെ പ്രധാനതത്ത്വങ്ങളും ഇതിൽ വിവരിക്കുന്നുണ്ട്. ഗ്രന്ഥകാരൻെറ പ്രതിപാദനചാതുരി പ്രശംസനീയമാണ്. ഒരു നോവലിൽ അല്പാല്പമായെങ്കിലും സദാചാരനിഷ്ഠയെ ഇക്കിളിപ്പെടുത്തുന്ന തരത്തിൽ ചില പ്രസ്താവങ്ങൾ കാണാതിരിക്കയില്ല. ഇതാണ് പൊതു ധാരണ. എന്നാൽ ആ വിചാരം അടിസ്ഥാനരഹിതമാണെന്ന് ഈ ഗ്രന്ഥം തെളിയിച്ചിരിക്കുന്നു. വിരസത ഒട്ടും ഇല്ലാതെ ഇരുന്ന ഇരുപ്പിന് ആദ്യന്തം വായിച്ചുതീക്കാവുന്ന പുസ്തകം എന്ന നിലയിൽ ഒരു നോവലിൻെറ എല്ലാ ആകഷണങ്ങളും ഇതിൽ ഉണ്ടുതാനും.

ശുദ്ധോദനമഹാരാജാവിൻെറ ഏകസന്താനമായ സിദ്ധാർത്ഥകുമാരൻ, എഴുത്തിനിരുത്തിയ സന്ദർഭത്തിൽ തന്നെ അത്ഭുതകരമായ ബുദ്ധിവൈഭവവും ജ്ഞാനവൈവിദ്ധ്യവും പ്രകടിപ്പിച്ചതിനെ സ്മരിച്ചുകൊണ്ടാണ് കഥ തുടങ്ങുന്നത്. തന്മൂലം ഗുരുഭൂതനായ വിശ്വാമിത്രമഹഷി ആ കുമാരൻെറ മുമ്പിൽ സാഷ്ടാംഗപ്രണാമം ചെയ്തുപോലും! ഈ അതിശയോക്തിയിൽ അവിശ്വസനീയതയുടെ രുചിക്കുറവു തോന്നുന്നില്ലേ ? സ്വാഭാവികമല്ലാത്ത ഇത്തരം പ്രസ്താവങ്ങൾ അവിടവിടെ വേറെയും ഉണ്ട്. അതു് ഒഴിവാക്കി, കൂടുതൽ യാഥാർത്ഥ്യബോധം ജനിപ്പിക്കുന്ന തരത്തിൽ പ്രതിപാദിച്ചാൽ പോരേ ? എന്നാൽത്തന്നെയും അതു് ചന്ദ്രികയിലെ കുളിർകാററുപോലെ ആനന്ദസന്ദായകമായിരിക്കും. അതു് അഹിംസയുടെയും ഭൂതദയയുടെയും സ്വാധീനവലയത്തിൽ, സാധാരണക്കാരനോടൊപ്പം മഗധാധിപനായിരുന്ന ബിംബിസാരപ്രഭൃതികളായ രാജാക്കന്മാരെപ്പോലും ഒരു ചരടിലെ മാലയെന്നോണം യോജിപ്പിച്ചുവല്ലൊ. കൊള്ളത്തലവനായ ഏകലോചനനെയും താഴ്ന്ന ജാതിയിൽ പിറന്ന പഞ്ചകോരിയെയും സ്വന്തം അനുയായികളാക്കി മാററിയിട്ടുമുണ്ട്. പരമ്പരാഗതമായി വേരുറച്ചിരുന്ന അവിശ്വാസങ്ങളെ വെല്ലുവിളിച്ച്, പരിശുദ്ധജീവിതത്തിൻെറ ഉന്നതകോടിയിലേയ്ക്ക് സ്ത്രീപുരുഷഭേദമെന്യേ ജനലക്ഷങ്ങളെ ആകഷിച്ച് ഒരു മഹാപ്രസ്ഥാനം സംഘടിപ്പിക്കുകയും ചെയ്തു. ''ബുദ്ധം ശരണം ഗച്ഛാമി; ധമ്മം ശരണം ഗച്ഛാമി; സംഘം ശരണം ഗച്ഛാമി'' എന്ന മന്ത്രത്രയത്തിലൂടെ, തന്നിലുള്ള ഈശ്വരനെ കാണുന്ന, വിനയസമ്പന്നനായ ദേവനാക്കി മനുഷ്യനെ ഉയത്തി. ഇതെല്ലാം വിപ്ലവം സൃഷ്ടിച്ച സംഭവങ്ങളല്ലേ ?

ആ വിധത്തിൽ അവതരിപ്പിക്കപ്പെടുന്ന ബുദ്ധൻ ശ്രീരാമകൃഷ്ണദേവൻ, വിവേകാനന്ദസ്വാമി, മഹാത്മാഗാന്ധി മുതലായ ആധുനികയുഗത്തിലെ മഹാത്മാക്കളെപ്പോലെതന്നെ അനുകരണീയനും ആദശയോഗ്യനും ആയിത്തീരുമെന്നതു് തീച്ചയാണ്.

ഏതായാലും നല്ല മിഴിവുള്ള ഭാഷാപ്രയോഗത്തിൽ കൃതഹസ്തനാണ് ഗ്രന്ഥകത്താവ്. സംസ്കൃതപദബാഹുല്യംകൂടാതെ സുന്ദരമായ ഭാഷാശൈലി. ഭൗതികനേട്ടങ്ങളുടെ വേലിയേററത്തിൽ ജീവിതത്തിൻെറ സനാതനമൂല്യങ്ങൾക്ക് വിലയിടിഞ്ഞുപോയ കലങ്ങിമറിഞ്ഞ ഇന്നത്തെ സമൂഹത്തിൽ മൂല്യബോധമുണ്ടാക്കി ജീവിതത്തെ ഉദാത്തവും ഉത്കൃഷ്ടവുമായ ഒരു നിലയിലേയ്ക്ക് ഉയത്തുവാനുള്ള പ്രചോദനം നൽകുവാൻ കഴിവുള്ള ഒരു സാഹിത്യസൃഷ്ടിയായി 'ശാക്യസിംഹ'ത്തെ കണക്കിലെടുക്കാം.

എം. കെ. എസ്.

# വാർത്തകൾ

## പുറനാട്ടുകര:

ശ്രീരാമകൃഷ്ണാശ്രമത്തിൽവെച്ച് ആഗസ്റ്റ് 29-ാം നു- അഷ്ടമിരോഹിണി ഉത്സവം കേമമായി ആഘോഷിച്ചു. വിശേഷാൽ പൂജ, ഭജന, സഹസ്രനാമപാരായണം മുതലായവയ്ക്കുശേഷം ശ്രീ മൈത്രാനന്ദസ്വാമികൾ ശ്രീകൃഷ്ണാവതാരത്തിന്റെ പ്രാധാന്യത്തെയും മാഹാത്മ്യത്തെയും പററി ഭാഗവതത്തെ അടിസ്ഥാനമാക്കി ഒരു പ്രഭാഷണം ചെയ്തു. ശ്രീ ശക്രാനന്ദസ്വാമികൾ ശ്രീകൃഷ്ണന്റെ ബാല്യകാലലീലകളെ സരസമായി കുട്ടികൾക്ക വിവരിച്ചുകൊടുത്തു. ശ്രീകൃഷ്ണജയന്തി ആഘോഷിക്കുന്നതിന്റെ ഉദ്ദേശത്തെയും ഭഗവന്മയമായി ജീവിച്ച് ജീവിതലക്ഷ്യം പ്രാപിക്കുവാൻ കുട്ടിക്കാലം മുതല്ക്കേ ശ്രമിക്കേണ്ടതിന്റെ ആവശ്യകതയെയും അദ്ദേഹം വിശദീകരിച്ചു. അതിനുശേഷം ശ്രീ കൃഷ്ണദാസ് മാസ്ററർ ഭാഗവതം കിളിപ്പാട്ടിൽനിന്നു് അവതാരഭാഗം ഗാനമാധുര്യത്തോടെ പാരായണം ചെയ്തു സദസ്യരെ സന്തോഷിപ്പിച്ചു. നാമജപം, ഭജന, ദീപാരാധന മുതലായ പരിപാടികൾ പ്രസാദവിതരണത്തോടുകൂടി അവസാനിച്ചു.

## കാലടി:

ശ്രീരാമകൃഷ്ണഅദ്വൈതാശ്രമത്തിൽ ശ്രീകൃഷ്ണജയന്തി സാഘോഷം കൊണ്ടാടി. രാവിലെ വിശേഷാൽ പൂജയും പാരായണവുമുണ്ടായിരുന്നു. വൈകുന്നേരം 4 മണിക്കു് ശ്രീ മുഡാനന്ദസ്വാമികളുടെ അദ്ധ്യക്ഷതയിൽക്കൂടിയ ജയന്തി സമ്മേളനത്തിൽ ശ്രീകൃഷ്ണന്റെ ജീവിതത്തിന്റെയും ഉപദേശങ്ങളുടെയും പ്രാധാന്യത്തെ വിവരിച്ചുകൊണ്ടുള്ള അധ്യക്ഷപ്രസംഗത്തിന്നുശേഷം ശ്രീ ഗോപകുമാർ ബി. എസ്. സി., രവികുമാർ, രംഗനാഥൻ, നന്ദകുമാർ എന്നിവർ അവതാരമാഹാത്മ്യത്തെപ്പററി പ്രസംഗിച്ചു. ശ്രീ പുരന്ദരാനന്ദസ്വാമികൾ സ്വാഗതവും ശ്രീ വിജയൻ കൃതജ്ഞതയും പറഞ്ഞു. രാത്രി സഹസ്രനാമപാരായണവും പൂജയും കഴിഞ്ഞതിന്നുശേഷം ശ്രീ മുഡാനന്ദസ്വാമികൾ ഭാഗവതത്തിൽനിന്നു് ശ്രീകൃഷ്ണലീലകൾ വായിച്ചു വിവരിച്ചു. അർദ്ധരാത്രിക്കു നാമജപത്തോടും ദീപാരാധനയോടുംകൂടി പരിപാടികളവസാനിച്ചു. അതിന്നുശേഷം പ്രസാദവിതരണവും ഉണ്ടായിരുന്നു.

## അദ്വൈതാശ്രമം, ആലുവ:

ശ്രീനാരായണഗുരുദേവന്റെ 48-ാമതു മഹാസമാധിദിനം സെപ്തംബർ 21-ാം തീയതി ഞായറാഴ്ച ആലുവാ അദ്വൈതാശ്രമത്തിന്റെ ആഭിമുഖ്യത്തിൽ വിവിധപരിപാടികളോടുകൂടി ആചരിക്കപ്പെട്ടിരിക്കുന്നു. രാവിലെ 5 മണിമുതൽ 8 മണിവരെ പ്രാർത്ഥന, പാരായണം, ഹവനം മുതലായവയും 8 മണി മുതൽ നാമജപവും നടന്നു. ഉച്ചയ്ക്കു 12 മണിക്കുള്ള വിശേഷാൽ ഗുരുപൂജയിൽ ആബാലവൃദ്ധം അനേകം ഭക്തജനങ്ങൾ പങ്കുകൊണ്ടു.

3. 30 നു് മഹാസമാധിസമയം അറിയിച്ചുകൊണ്ടുള്ള മണിനാദം ആശ്രമാന്തരീക്ഷത്തിൽ മുഴങ്ങിയതോടുകൂടി നാടിന്റെ നാനാഭാഗങ്ങളിൽനിന്നും അനേകം ഭക്തജനങ്ങൾ പൂജാദ്രവ്യങ്ങളുമായി ഗുരുസന്നിധിയിൽ എത്തിച്ചേർന്നു് വിശേഷാൽ ഗുരുപൂജയിൽ പങ്കുകൊണ്ടു. തുടർന്നു് ഭക്തജനങ്ങളുടെ പ്രാർത്ഥനയും സ്തോത്രപാഠവും ഉണ്ടായി.

4. 30 നു് ശ്രീമദ് മുഡാനന്ദസ്വാമികളുടെ അദ്ധ്യക്ഷതയിൽ പൊതുസമ്മേളനംചേർന്നു. ഗുരുദേവന്റെ ജീവിതത്തിന്റെയും ഉപദേശങ്ങളുടെയും വെളിച്ചത്തിൽ 'ലളിതമായ ജീവിതം ഉന്നതമായ ചിന്ത' എന്ന ആദർശത്തെ അടിസ്ഥാനമാക്കി ജീവിക്കേണ്ടതിന്റെ ആവശ്യകത അദ്ധ്യക്ഷൻ ഉദ്ബോധിപ്പിച്ചു. ആദ്ധ്യാത്മികമായ പശ്ചാത്തലത്തിൽ പരിഷ്കാരത്തിന്നുവേണ്ടി ശ്രമിച്ചാൽ മാത്രമേ കാര്യക്ഷമമായി വല്ലതും ചെയ്യുവാൻ സാധിക്കുകയുള്ളു എന്നും, അതിന്നായി, ആരിലും കുററം കാണാതെയും ആരെയും ശകാരിക്കാതെയും മഹത്തായ ഒരു വിപ്ലവം നയിച്ച് സനാതനധർമ്മത്തിൽ കാലാനുകൂലങ്ങളായ മാററങ്ങൾ വരുത്തിത്തീർത്ത ഗുരുദേവന്റെ ജീവിതം നമുക്കു് മാതൃകയായിത്തീരട്ടെ എന്നും സ്വാമിജി ആശംസിച്ചു. അതിനുശേഷം പ്രൊ: എം. എച്ച്. ശാസ്ത്രികൾ, മാണിക്കോത്തു് ശ്രീ പത്മനാഭൻ എന്നിവർ പ്രസംഗിച്ചു. ആശ്രമം സെക്രട്ടറി ശ്രീമദ് മാധവാനന്ദസ്വാമികൾ സദസ്സിനു് സ്വാഗതവും ശ്രീ പി. സുകുമാരൻ കൃതജ്ഞതയും പറഞ്ഞു. വൈകുന്നേരം ദീപാരാധനക്കുശേഷം ആലുവാ സായി ഭജനസംഘത്തിന്റെ ഭക്തിരസപ്രധാനമായ ഭജനയോടുകൂടി പരിപാടികൾ സമംഗളം പര്യവസാനിച്ചു.

*   *   *   *

പുറനാട്ടുകര ശ്രീരാമകൃഷ്ണാശ്രമത്തിൽവെച്ച് മാസംതോറും നടത്താറുള്ള ഏകദിന അന്തര്യോഗം ഒക്ടോബർ 12-ാംനു- ഞായറാഴ്ചയായിരിക്കും.

# RAMAKRISHNA MISSION

## FLOOD RELIEF WORK: AN APPEAL

The public are aware of the unprecedented flood causing immense loss of life and property in Bihar. Patna city also bore the brunt of the havoc. Many areas of the city and suburbs are still under water. Various diseases due to the after-effects of the flood worsened the situation.

The Ramakrishna Mission started relief work in and around the Patna city since 27th August. At present, Atta, flattened rice, Chhatu, potato, salt, Match-box etc. and Dhoti & Sari are being given to 5,000 people of seven areas. Side by side, medical relief also is being given in the same areas. But the work must be extended to other areas also on a large scale to bring effective relief to the distressed people as far as possible, and we have made a beginning depending upon the generous help which we expect to receive from the public. We believe they will extend their helping hand to us in this humanitarian work, as they have done in the past.

All contributions for the purpose will be thankfully received at the following addresses. Cheques are to be drawn in favour of "Ramakrishna Mission."

### THE LIST OF ADDRESSES

1. Ramakrishna Mission, Belur Math 711-202, Howarh
2. Advaita Ashrama, 5 Dehi Entally Road, Calcutta 700-014
3. Udbodhan Office, 1 Udbodhan Lane, Calcutta 700-003
4. Ramakrishna Mission Institute of Culture; Gol Park, Calcutta 700-029
5. Ramakrishna Mission Seva Pratishthan, 99 Sarat Bose Road, Calcutta 700-026
6. Ramakrishna Mission Ashrama, Ramakrishna Avenue, Patna 800-004
7. Ramakrishna Mission, Khar, Bombay 400-052
8. Ramakrishna Mission, Ramakrishna Ashrama Marg, New Delhi 110-055
9. Ramakrishna Math, Mylapore, Madras 600-004.

Dated, Belur Math
September 5, 1975

SWAMI GAMBHIRANANDA
*General Secretary,*
RAMAKRISHNA MISSION

# പ്രബുദ്ധകേരളം



ഉത്തിഷ്ഠത! ജാഗ്രത! പ്രാപ്യ വരാൻ നിബോധത!


| വാല്യം 60 | 1975 നവംബർ | ലക്കം 11 |
| --- | --- | --- |


## അമൃതവാണി

സദാചാരത്തിന്റെ വിശദീകരണം അദ്വൈതത്തിലാണ്. അദ്വൈതത്തിൽ മാത്രം. മതങ്ങളെല്ലാം പഠിപ്പിക്കുന്നു, സദാചാരത്തിന്റെ സാരം പരോപകാരമാണെന്നു്. എന്തുകൊണ്ടു്? നിഃസ്വാർത്ഥരാകൂ! എന്തിനു ഞാൻ നിഃസ്വാർത്ഥനാകണം? ഏതോ ഈശ്വരൻ അങ്ങനെ പറഞ്ഞിട്ടുള്ളതുകൊണ്ടു്? ആ ഈശ്വരൻ എനിക്കു വേണ്ട. ഏതോ ഗ്രന്ഥങ്ങൾ അങ്ങനെ വിധിച്ചിട്ടുള്ളതുകൊണ്ടു്? വിധിക്കട്ടെ! അതിനു ഞാനെന്തു വേണം? ഗ്രന്ഥങ്ങളെല്ലാം ചേർന്നു പറയട്ടെ; എനിക്കെന്തു്? 'ഓരോരുത്തരും അവനവനു വേണ്ടി; ഏററവും പിമ്പിൽ കിടക്കുന്നവനെ ആരോ പിടിക്കട്ടെ!' ലോകത്തിൽ ഏറിയകൂറും ഇത്രമാത്രമാണ് സദാചാരം. ഞാൻ സദാചാരിയാകണമെന്നതിന്നു യുക്തിയെന്തു്? ഗീതയിൽ നൽകപ്പെട്ടിട്ടുള്ള സത്യമറിയാതെ അതു വിശദമാക്കാൻ സാധ്യമല്ല. "എല്ലാവരെയും അവനവനിലും, അവനവനെ എല്ലാവരിലും കാണുന്നവൻ, ഒരേ ഈശ്വരൻ എല്ലാവരിലും കുടികൊള്ളുന്നു എന്നു കാണുന്നവൻ, ആ സിദ്ധൻ ആത്മാവിലൂടെ ആത്മാവിനെ നിഹനിക്കയില്ല." (ഗീത. 6. 29; 13. 28.) ആരെ നിങ്ങൾ നോവിച്ചാലും നോവുന്നതു നിങ്ങൾക്കുതന്നെയാണെന്ന് അദ്വൈതത്തിലൂടെ വേണം അറിയുക; അവരൊക്കെ നിങ്ങൾ തന്നെയാണെന്നും. നിങ്ങൾ അറിഞ്ഞാലും ഇല്ലെങ്കിലും എല്ലാ കൈകൊണ്ടും നിങ്ങൾ പ്രവർത്തിക്കുന്നു; എല്ലാ കാലുകൊണ്ടും നിങ്ങൾ നടക്കുന്നു. കൊട്ടാരത്തിൽ സുഖിക്കുന്ന രാജാവും തെരുവിൽ കഷ്ടപ്പെടുന്ന തെണ്ടിയും നിങ്ങൾതന്നെ; അജ്ഞനും വിജ്ഞനും നിങ്ങൾതന്നെ. ദുർബലനിലും ബലവാനിലും നിങ്ങളുണ്ടു്. ഇതറിയണം; സഹാനുഭൂതി വേണം. അതുകൊണ്ടാണ് മററുള്ളവരെ നമുക്കു നോവിച്ചുകൂടാത്തതു്. ഇതിലാണ് സദാചാരം. മററുള്ളവർ സദാചാരം പഠിപ്പിക്കുന്നുണ്ടു്. പക്ഷെ അതിന്നു യുക്തി കാട്ടിത്തരാൻ അവർക്കു കഴിയുന്നില്ല. അദ്വൈതത്തിൽ മാത്രമാണ് അതിന്നുള്ള വിശദീകരണം.

—വിവേകാനന്ദസാഹിത്യസർവ്വസ്വം III. 313.

# സുഖം എവിടെ?

ശുദ്ധാനന്ദസ്വാമി

ജനനംമുതൽ മരണംവരെ മനുഷ്യൻ സുഖാന്വേഷിയാണ്. സുഖാനുഭവത്തിന്നുള്ള ആഗ്രഹവും സുഖാന്വേഷണത്തിലുള്ള വ്യഗ്രതയും അവന്റെ സ്വഭാവമാകുന്നു. അവന്റെ എല്ലാ പ്രവൎത്തനങ്ങളെയും അഭിലാഷങ്ങളെയും പ്രയത്നങ്ങളേയും നിയന്ത്രിക്കുന്നതും അതാണ്. അനാദികാലം മുതൽക്കേ തന്റെ ജീവിതത്തിന്റെ ഉപായവും ഉപേയവും – മാൎഗ്ഗവും ലക്ഷ്യവും – ആയി അവൻ കണക്കാക്കി വരുന്നതും ദുഃഖപരിഹാരവും സുഖാനുഭവവുമാണ്. ''സുഖാൎത്ഥാഃ സൎവ്വഭൂതാനാം മതാഃ സൎവ്വാഃ പ്രവൃത്തയഃ'' എന്നു നമ്മുടെ ശാസ്ത്രകാരന്മാരും ആ പരമാൎത്ഥം വ്യക്തമാക്കിയിട്ടുണ്ട്. എന്നാൽ എന്താണ് സുഖം എന്നു ചോദിച്ചാൽ സൎവ്വസമ്മതമായ ഒരു ലക്ഷണം പറയുക വിഷമമായ കാൎയ്യമാണ്. 'അനുകൂലവേദനീയം സുഖം, പ്രതികൂലവേദനീയം ദുഃഖം' (ഇന്ദ്രിയങ്ങൾക്ക് അനുകൂലമായിത്തോന്നുന്നതു സുഖം, പ്രതികൂലമായിത്തീരുന്നതു ദുഃഖം) എന്നു ചിലർ ലക്ഷണം ചെയ്തിട്ടുണ്ട്. അതനുസരിച്ച് ജീവിതത്തെ നിയന്ത്രിക്കുവാൻ തുടങ്ങുമ്പോഴാണ് ഇന്നലെ അനുകൂലമായി തോന്നിയിരുന്നത് ഇന്നു പ്രതികൂലമായി അനുഭവപ്പെടുന്നതു്. അതുപോലെ പ്രതികൂലമായി തോന്നിയിരുന്നത് അനുകൂലമായും മാറിവരുന്നു. സുഖദുഃഖങ്ങൾക്ക നിയതമായ ഒരു രൂപം കല്പിക്കാൻ സാധിക്കാത്തതുകൊണ്ടു് നാം വിഷമത്തിലകപ്പെടുന്നു. എന്തു ചെയ്താലാണ്, എങ്ങനെ ജീവിച്ചാലാണ് ദുഃഖത്തെ പരിഹരിച്ച് ജീവിതം സുഖപൂൎണ്ണമാക്കിത്തീൎക്കാൻ സാധിക്കുക എന്നുള്ള പരീക്ഷണങ്ങളെക്കൊണ്ടു തന്നെ ജീവിതം അവസാനിക്കുകയാണ് ചെയ്യുന്നതു്. അവസാനകാലത്തു് കഴിഞ്ഞുപോയ ജീവിതത്തിലേയ്ക്ക് തിരിഞ്ഞുനോക്കുമ്പോൾ എന്താണ് കാണുന്നതു് ?

''ഭോഗാ ന ഭുക്താ വയമേവ ഭുക്താഃ
തപോ ന തപ്തം വയമേവ തപ്താഃ
കാലോ ന യാതോ വയമേവ യാതാഃ
തൃഷ്ണാ ന ജീൎണ്ണാ വയമേവ ജീൎണ്ണാഃ.''

(ഭോഗങ്ങളൊന്നും അനുഭവിക്കുവാൻ കഴിഞ്ഞില്ല, നാംതന്നെ അനുഭവിക്കപ്പെടുകയാണ് ചെയ്തതു്. തപസ്സ് തപിക്കപ്പെട്ടില്ല, നാമാണ് തപ്തന്മാരായതു്. കാലമല്ല പോയതു്, നാമാണ് പോയതു്, തൃഷ്ണ ഒട്ടുംതന്നെ ജീൎണ്ണമായില്ല, നാംതന്നെ ജീൎണ്ണന്മാരാവുകയാണുണ്ടായതു്.) എന്താണ് ഈ നിരാശയ്ക്കു കാരണം ? ജീവിതം മുഴുവൻ ശ്രമിച്ചിട്ടും സുഖാനുഭവത്തിൽ കൃതാൎത്ഥതയോടെ ഈ ലോകം വിട്ടുപോകാൻ സാധിക്കാതിരക്കാൻ എന്താണ് ഹേതു ? സുഖം തേടിത്തേടി ദുഃഖത്തിൽ ചെന്നു ചാടുന്നതെന്തുകൊണ്ടാണ് ? ഈവക കാൎയ്യങ്ങൾ ഏതൊരുത്തന്റെയും ചിന്തയ്ക്ക് വിഷയീഭവിക്കേണ്ടതാണ്.

സാധാരണയായി മനുഷ്യൻ ദുഃഖപരിഹാരത്തിന്നും സുഖലാഭത്തിന്നും ശ്രമിച്ചുകൊണ്ടിരിക്കുന്നതു് ബാഹ്യപ്രകൃതിയിലാണ്. പ്രകൃതിയിൽനിന്നാണ് നമുക്ക് സുഖദുഃഖങ്ങളുണ്ടാകുന്നതു്. അതുകൊണ്ടു് സുഖഭോഗങ്ങൾക്ക് പ്രകൃതിയെ നിയന്ത്രിക്കുകയാണ് വേണ്ടതു് എന്നാണ് നാം വിശ്വസിക്കുന്നതു്. അതിന്നുവേണ്ടി പ്രകൃതിയെ ജയിക്കുകയും നിയന്ത്രിക്കുകയും ചെയ്യുന്നതിന്നുള്ള അശ്രാന്തപരിശ്രമത്തിലേൎപ്പെട്ടിരിക്കുകയാണ് മനുഷ്യൻ. അതിൽ ഒട്ടേറെ വിജയിച്ചിട്ടുണ്ടെന്നു് ഇന്നു് അവൻ അഭിമാനിക്കുന്നു. എന്നാൽ പ്രകൃതി എപ്പോഴും അവനെ ചില പാഠങ്ങൾ പഠിപ്പിച്ചുകൊണ്ടാണിരിക്കുന്നതു്. ആ പാഠങ്ങൾ ഉൾക്കൊള്ളാനൊ അതനുസരിച്ച് ജീവിതം നിയന്ത്രിക്കുവാനോ മനുഷ്യൻ സന്നദ്ധനാകുന്നില്ല എന്നതാണ് അവന്റെ പരാജയത്തിന്നുള്ള കാരണം. പ്രകൃതിയുമായി മനുഷ്യൻ ബന്ധപ്പെടുന്നതു് ഇന്ദ്രിയങ്ങൾ വഴിയാണ്. പ്രകൃതിയിൽനിന്നുള്ള സുഖദുഃഖങ്ങ

ളുടെ അനുഭവം നമുക്കുണ്ടാകുന്നതും ഇന്ദ്രിയങ്ങൾ വഴിയായിട്ടാണ്. ആ ഇന്ദ്രിയങ്ങളെ പ്രവർത്തിപ്പിക്കുന്നതു മനസ്സും. പ്രകൃതി ഓരോ നിമിഷത്തിലും നമ്മെ ഓർമ്മപ്പെടുത്തിക്കൊണ്ടിരിക്കുന്നു: ''എന്നിൽ സുഖമോ ദുഃഖമോ സ്ഥിതിചെയ്യുന്നില്ല. നിങ്ങളുടെ ഇന്ദ്രിയങ്ങൾ എന്നെ സ്പർശിക്കുമ്പോൾ മനസ്സിൽ എന്തു പ്രതികരണമാണോ ഉണ്ടാകുന്നതു് അതനുസരിച്ചാണ് നിങ്ങൾക്കുണ്ടാകുന്ന സുഖദുഃഖങ്ങൾ. അതുകൊണ്ടു് സുഖം അനുഭവിക്കണമെന്നുണ്ടെങ്കിൽ എന്നെ നിയന്ത്രിക്കുവാൻ ശ്രമിക്കുന്നതിന്നു പകരം നിങ്ങളുടെ മനസ്സിനെത്തന്നെ നിയന്ത്രിക്കുവാൻ ശ്രമിക്കുകയാണ് വേണ്ടതു്.'' ഭഗവാനും ഗീതയിൽ അർജ്ജുനനോടു് ഉപദേശിക്കുന്നു:

മാത്രാസ്പർശാസ്തു കൗന്തേയ
ശീതോഷ്ണസുഖദുഃഖദാഃ
ആഗമാപായിനോഽനിത്യാ-
സ്താംസ്തിതിക്ഷസ്വ ഭാരത.

(അർജ്ജുന, ഇന്ദ്രിയങ്ങൾക്കു വിഷയങ്ങളുമായുള്ള സംബന്ധം ശീതോഷ്ണസുഖദുഃഖങ്ങളെ ഉണ്ടാക്കുന്നവയും വന്നുംപോയുംകൊണ്ടിരിക്കുന്നവയും അതുകൊണ്ടുതന്നെ നിലനില്പില്ലാത്തവയുമാകുന്നു. അവയെ സഹിക്കുവാൻ മനസ്സിനെ നിയന്ത്രിക്കുക.) പക്ഷെ, മനുഷ്യൻ ശ്രദ്ധിക്കുന്നില്ല. അവൻ പിന്നെയും ബാഹ്യവിഷയങ്ങളിൽനിന്നു സുഖംകിട്ടുമെന്നു വിചാരിച്ചു് ഓടിനടക്കുന്നു.

ഒരു പരിധിവരെ പ്രകൃതിയിൽനിന്നു് സുഖംനേടുവാൻ കഴിയുമെന്നു സമ്മതിച്ചാൽത്തന്നെ, പ്രകൃതി ഏതോ അചിന്ത്യവും അഗമ്യവുമായ ചില നിയമങ്ങൾക്കനുസരണമായാണ് ചലിച്ചുകൊണ്ടിരിക്കുന്നതെന്നറിവാൻ വിഷമമില്ല. എപ്പോഴും മനുഷ്യരുടെ നിയന്ത്രണത്തിൽ നില്ക്കുവാൻ അതു സന്നദ്ധമാവുകയില്ല. നമ്മുടെ സമീപനത്തിലുള്ള പ്രതികരണങ്ങൾക്കനുസരിച്ചു് അതു അനുകൂലമായോ പ്രതികൂലമായോ പെരുമാറുമെന്നുമാത്രം. ആ പ്രതികരണങ്ങളെ അനുകൂലമായ വിധത്തിൽ നിയന്ത്രിക്കുവാനുള്ള ഒരു പരിശ്രമമാണ് നാം ചെയ്യേണ്ടതു്. ബാഹ്യവിഷയങ്ങളെ നമുക്കു് സുഖപ്രദമാക്കാവുന്ന രീതിയിൽ മാററിത്തീർക്കണമെങ്കിൽ, ഒന്നാമതായി നമ്മുടെ മനസ്സിൽ ചീത്ത പ്രതികരണമുണ്ടാക്കാവുന്ന ദോഷങ്ങൾ ഒന്നും ഉണ്ടാകരുതു്. അസൂയ, മത്സരം, വെറുപ്പ്, ഭയം, കോപം മുതലായവ എപ്പോഴും പ്രതികൂലമായ പ്രതികരണമുണ്ടാക്കുന്നവയാണ്. ഇവയാണ് നമ്മുടെ സുഖാനുഭവത്തിന്നു് പ്രതിബന്ധമായി നില്ക്കുന്നതു്. ആദ്ധ്യാത്മികമായും ഭൗതികമായും നമ്മുടെ മനസ്സിന്റെ പ്രതികരണം ശുഭകരങ്ങളായിരുന്നാൽമാത്രമേ അനുകൂലസംവേദനീയങ്ങളായ ഭാവങ്ങൾ പ്രകൃതിയിലും നമുക്കു് അനുഭവപ്പെടുകയുള്ളു. അവ മാത്രമേ നമ്മുടെ ലക്ഷ്യമായ സുഖാനുഭവത്തിന്നു് നമ്മെ സഹായിക്കുകയുള്ളു. ശ്രീമദ്ഭാഗവതത്തിൽ ബാഹ്യപരിതഃസ്ഥിതികളെ സുഖമയമാക്കിത്തീർക്കുവാനുള്ള ഉപായം പറയുന്നതിതാണ്:

യദാ ന കുരുതേ ഭാവം സർവ്വഭൂതേഷ്വമംഗളം
സമദൃഷ്ടേസ്തദാ തസ്യ സർവ്വാഃ സുഖമയാ ദിശഃ.

മററു ജീവികളെ സംബന്ധിച്ചു് അമംഗളമായ ഒരു ഭാവംപോലും മനസ്സിൽ തോന്നാതിരിക്കുകയും എല്ലാ ജീവികളിലും സമദൃഷ്ടിയോടെ പെരുമാറുകയും ചെയ്യുന്ന ഒരുവന്നു് ദിക്കുകളെല്ലാം സുഖമയമായി അനുഭവപ്പെടുന്നുവെന്നർത്ഥം. നമ്മുടെ മനസ്സിനെ ദോഷദുഷ്ടമാക്കിത്തീർക്കുവാനുള്ള പ്രധാനഹേതു വളർന്നുവരുന്ന 'അഹം'ഭാവമാണ്. ഈ 'അഹം' എത്രത്തോളം വളരുന്നുവോ അത്രത്തോളം നാം സകലകല്യാണഗുണനിധിയായ ഈശ്വരനിൽനിന്നകലുന്നു. 'അഹ'ത്തെ ചുററിപ്പററി ദോഷങ്ങൾ, ദുർഗ്ഗുണങ്ങൾ, സ്ഥാനം പിടിക്കുന്നു. ആസുരീഭാവങ്ങളെ വിവരിക്കുമ്പോൾ ഭഗവദ്ഗീത ആദ്യം പറയുന്നതു് ദംഭത്തെയും ദർപ്പത്തെയും അഭിമാനത്തെയുമാണ്. ജീവിതനിർവ്വഹണത്തിന്നു് സാധാരണ നിലയിലുള്ള 'അഹം' ആവശ്യമാണെങ്കിലും അതിന്റെ അതിരുകവിഞ്ഞ വളർച്ചയെ തടയുന്നതിൽ നാം പ്രത്യേകം ശ്രദ്ധ വെയ്ക്കേണ്ടതാകുന്നു. പക്വമായ 'അഹം' നല്ലതും പക്വമാകാത്ത 'അഹം' ദോഷകരവുമാണെന്നു ശ്രീരാമകൃഷ്ണദേവനും അഭിപ്രായപ്പെടുന്നു.

സുഖം വസ്തുനിഷ്ഠമല്ല, ആത്മനിഷ്ഠമാണെന്നു നാം ഒന്നാമതായി ഗ്രഹിക്കണം. ''ആത്മൈവ ഹ്യാത്മനോ ബന്ധുരാത്മൈവ രിപുരാത്മനഃ.'' (താൻ തന്നെയാണ് തന്റെ ബന്ധുവും ശത്രുവും) എന്നു ഗീതാകാരൻ പറയുന്നതു് അതുകൊണ്ടാണ്. ശമദമാദികൾ ശീലിച്ചു് നമ്മുടെ മനസ്സി

നെയും ഇന്ദ്രിയങ്ങളെയും സ്വാധീനമാക്കുവാനും നിയന്ത്രിക്കുവാനും സാധിച്ചാൽ നമ്മുടെ ഇഷ്ടം പോലെ ഈ ലോകത്തെ സ്വർഗ്ഗമാക്കിത്തീർക്കാവുന്നതാണ്. മനസ്സിനെയും ഇന്ദ്രിയങ്ങളെയും സ്വേച്ഛാചാരികളായി വിടുകയാണെങ്കിൽ നമുക്ക് അനുഭവപ്പെടുന്നതു് നരകവുമായിരിക്കും. അതായതു് ഭൗതികമായ ജീവിതത്തിൽനിന്നു് സുഖം നേടാമെന്നാഗ്രഹിക്കുന്നതു് വെറും വ്യാമോഹമാണ്. സാധനകളനുഷ്ഠിച്ചു് സുദൃഢമാക്കിത്തീർക്കുന്ന ആദ്ധ്യാത്മികജീവിതമാണ് സുഖത്തിന്റെയും ശാന്തിയുടെയും വിളനിലമായനുഭവപ്പെടുക.

സുഖലബ്ധിക്കുള്ള ഏററവും വലിയ ശത്രു കാമമാണെന്നാണ് ചിന്തകന്മാരെല്ലാം അഭിപ്രായപ്പെടുന്നതു്. ''ആശാ ഹി പരമം ദുഃഖം നൈരാശ്യം പരമം സുഖം.'' മനസ്സിൽ ആഗ്രഹം നിലനില്ക്കുന്നേടത്തോളം കാലം അവിടെ ശാന്തിയുണ്ടാകുകയില്ല. അശാന്തസ്യ കുതഃ സുഖം? ആഗ്രഹം എങ്ങനെ ഒരു മനുഷ്യനെ നാശത്തിലേയ്ക്കു നയിക്കുന്നുവെന്നു് ഭഗവദ്ഗീത രണ്ടാമദ്ധ്യായത്തിൽ 62, 63 ശ്ലോകങ്ങളിൽ വ്യക്തമായി വിവരിക്കുന്നുണ്ടു്. ആ അധ്യായം ഉപസംഹരിക്കുന്നതിങ്ങനെയാണ്:

ആപൂര്യമാണമചലപ്രതിഷ്ഠം
സമുദ്രമാപഃ പ്രവിശന്തി യദ്വത്
തദ്വത് കാമാ യം പ്രവിശന്തി സർവ്വേ
സ ശാന്തിമാപ്നോതി ന കാമകാമീ.

വിഹായ കാമാൻ യഃ സർവ്വാൻപുമാംശ്ചരതി നിസ്പൃഹഃ
നിർമ്മമോ നിരഹങ്കാരഃ സ ശാന്തിമധിഗച്ഛതി.

(ഒഴുകി വരുന്ന ആറുകരം നിറച്ചുകൊണ്ടേയിരിക്കുന്നതും നില തെററാത്തതുമായ ആഴിയിലേയ്ക്കു് വെള്ളം ചെന്നുചേരുന്നതുപോലെ ആഗ്രഹങ്ങളെല്ലാം ആരിൽ ചെന്നു ചേരുന്നുവോ ആ സംയമിക്കേ ശാന്തിയുണ്ടാവുകയുള്ളൂ. അല്ലാതെ വിഷയങ്ങളെ കൊതിച്ചുകൊണ്ടിരിക്കുന്നവനുണ്ടാകയില്ല. യാതൊരു പുരുഷൻ എല്ലാ ആഗ്രഹങ്ങളെയും ത്യജിച്ചു് യാതൊന്നിലും ആശയില്ലാത്തവനായി അഹംകാരവും മമകാരവും കൂടാതെ സഞ്ചരിക്കുന്നുവോ അവൻ ശാന്തിയെ പ്രാപിക്കുന്നു.) എന്നാൽ ആഗ്രഹങ്ങളില്ലാതെ എങ്ങനെ ഈ ജീവിതത്തെ മുന്നോട്ടു കൊണ്ടു പോകും? ജീവിക്കാൻ പ്രേരണ നൽകുന്നതു തന്നെ ആഗ്രഹങ്ങളല്ലേ, എന്ന ന്യായമായ ഒരു സംശയം ഉന്നയിക്കാവുന്നതാണ്. ദുഃഖശോകാമയപ്രദങ്ങളും അനിത്യങ്ങളുമായ വിഷയങ്ങളിലുള്ള ആഗ്രഹമാണ് ക്ലേശകാരണമായിത്തീരുന്നതു്. ശ്രേയസ്കരങ്ങളായ ആദ്ധ്യാത്മികകാര്യങ്ങളിലുള്ള ആഗ്രഹം ഒരിക്കലും ക്ലേശകാരണമായിത്തീരുകയില്ല. വറുത്തതും ഉമി കളഞ്ഞതുമായ ധാന്യം ബീജമായിത്തീരാത്തതുപോലെയാണതു് എന്നു ഭാഗവതത്തിൽ (X. 22. 26.) ദൃഷ്ടാന്തമായി പറയുന്നു. അതുകൊണ്ടു് ലൗകിക വിഷയങ്ങളിൽ ആസക്തിയോ ആഗ്രഹമോ ഉണ്ടാകാതിരിക്കുവാൻ സുഖാന്വേഷികൾ പ്രത്യേകം ശ്രദ്ധിക്കേണ്ടതാണ്.

യാ ദുസ്ത്യജാ ദുർമ്മതിഭിർജീര്യതോ യാ ന ജീര്യതേ
താം തൃഷ്ണാം ദുഃഖനിവഹാം ശർമ്മകാമോ ദ്രുതം ത്യജേത്.

(ഭാഗവതം ix. 19. 16.)

ദുർബുദ്ധികൾക്കു ഉപേക്ഷിക്കാൻ കഴിയാത്തതും വാർദ്ധക്യത്തിലും ജീർണ്ണിക്കാത്തതും ദുഃഖദായകവുമായ ആശയെ സുഖം വേണമെന്നാഗ്രഹിക്കുന്നവൻ ഉടനെ ഉപേക്ഷിക്കണമെന്നർത്ഥം.

മതങ്ങളെല്ലാം സാമാന്യമായും വേദാന്തം പ്രത്യേകിച്ചും, ദുഃഖങ്ങളെ ദൂരീകരിച്ചു് ശാശ്വതമായ സുഖം, ആനന്ദം, അനുഭവിക്കാനുള്ള മാർഗ്ഗത്തെപ്പററി ഉദ്ബോധിപ്പിക്കുന്നുണ്ടു്. വേദാന്തമനുസരിച്ചു് ആനന്ദം നമ്മുടെ ജന്മാവകാശമാണ്, അല്ല നമ്മുടെ യഥാർത്ഥസ്വരൂപംതന്നെയാണ്. അജ്ഞാനമൂലകമായ ആവരണവും വിക്ഷേപവുംനിമിത്തം നാമതു് അറിയുന്നില്ല എന്നതാണ് എല്ലാ ക്ലേശങ്ങൾക്കും കാരണമായിരിക്കുന്നതു്. ആ പ്രതിബന്ധങ്ങൾ നീക്കിക്കളയുമ്പോൾ ദുഃഖഹേതുക്കളെല്ലാം നീങ്ങി നാം നമ്മുടെ നിത്യാനന്ദസ്വരൂപത്തെ സാക്ഷാത്കരിക്കുകയും ലക്ഷ്യത്തിലെത്തി കൃതാർത്ഥരാവുകയും ചെയ്യുന്നു. ലോകത്തിൽ നമുക്കുണ്ടാകുന്ന ക്ഷണികങ്ങളായ ആനന്ദങ്ങളെല്ലാം ആ പരമാനന്ദത്തിന്റെ ഓരോ ചെറിയ സ്ഫുരണങ്ങൾ മാത്രമാണെന്നാണ് ആർഷമതം. യഥാർത്ഥമായ ആനന്ദം അനുസ്യൂതമായി അനുഭവിക്കണമെങ്കിൽ ബഹിർമ്മുഖങ്ങളായ ഇന്ദ്രിയമനസ്സുകളെ അന്തർമ്മുഖമാക്കി ആത്മദർശനം സാധിക്കുകതന്നെ വേണം.

# ഭക്തിയുടെ ശക്തി

വിമലാനന്ദസ്വാമികൾ

ക്രിയാശക്തിയും ജ്ഞാനശക്തിയുമാണ് ജഡവും ചേതനവും തമ്മിലുള്ള ഭേദം വ്യക്തമാക്കുന്നത്. വളരെ ചെറിയ കൊതുകിനോ എറുമ്പിനോ കൂടിയും ഇഷ്ടവും അനിഷ്ടവും ഉണ്ടെന്ന് അവയുടെ ചലനത്തിൽനിന്ന ഗ്രഹിക്കുവാൻ കഴിയും. പാറസ്സും പർവ്വതത്തിനും നീങ്ങുവാനും അറിയുവാനുമുള്ള സ്വാതന്ത്ര്യമില്ല. പ്രാണികൾക്ക തമ്മിലുള്ള വിഭിന്നതയും അവയ്ക്കുള്ള ജ്ഞാനക്രിയാശക്തികളുടെ വ്യത്യാസമനുസരിച്ചാണെന്നു സ്പഷ്ടം. പേൻമുതൽ ആന വരെയുള്ള ജന്തുക്കൾക്ക് അറിവിലും കരുത്തിലുമുള്ള വലിപ്പച്ചെറുപ്പം കുട്ടികൾക്കുകൂടി തിരിച്ചറിയാം. വസ്തുഭേദം ശക്തിഭേദത്തെയും ശക്തിഭേദം വസ്തുവ്യത്യാസത്തെയും സൂചിപ്പിക്കുന്നു. ക്രിയാശക്തിയും ജ്ഞാനശക്തിയും ഏററക്കുറവനുസരിച്ച് പ്രാണികൾക്ക സ്വാതന്ത്ര്യവും പരാധീനതയും വരുത്തുന്നു. അബലൻ ബലവാൻെറ വശത്തിലാണ്. ശക്തൻ സ്വതന്ത്രനാണ്. ശക്തിയുടെ അളവ് സ്വാതന്ത്ര്യത്തിൻെറ പരിമാണം വ്യക്തമാക്കുന്നു. സ്വാതന്ത്ര്യമാണ് കർതൃത്വത്തിൻെറ ലക്ഷണം. അസ്വതന്ത്രൻെറ ക്രിയാശക്തി പരിമിതമേ ആയിരിക്കു. ജഡവസ്തുക്കളെ കണക്കാക്കുന്നത് ആകാരത്തിലുള്ള വലിപ്പവും തൂക്കത്തിലുള്ള ആധിക്യവും കണ്ടിട്ട് ആണ്. ചേതനവസ്തുക്കളുടെ മഹത്ത്വം ജ്ഞാനക്രിയാശക്തികളെ കണക്കിലെടുത്തിട്ടാണ്. പ്രപഞ്ചത്തിൻെറ അല്പമായ ചില അംശങ്ങളെ പണിതു നടത്തുവാനുള്ള ശക്തി മാത്രമേ സ്വാതന്ത്ര്യം ഏററവും അധികം ഉണ്ടെന്ന് അഭിമാനിക്കുന്ന മനുഷ്യനുപോലും സ്വായത്തമായിട്ടുള്ളു. നാലു ലക്ഷം ഘടകങ്ങളുള്ള ബഹിരാകാശപ്രയാണവാഹനം നിർമ്മിച്ചിട്ടുള്ള മനുഷ്യന് ഒരു പൂവോ പുല്ലോ നിർമ്മിക്കുവാനുള്ള ശക്തിയില്ല. വെള്ളം ഒഴിച്ചു വളർത്തുകയോ ജാലവിദ്യയാൽ അവയുടെ പ്രതിഭാസം ഉളവാക്കുകയോ നിർമ്മാണമാകുകയില്ല. ഭൂതഭൗതിക ജീവപ്രപഞ്ചത്തിൽ കാണുന്ന നിയതിയും ക്രമവും അപാരമായ ജ്ഞാനക്രിയാശക്തികളുടെ പരിണാമമാണെന്നു അനുമാനിക്കുന്നത് അറിവിൻെറ അററമല്ലേ ? അംശങ്ങളുടെ സമാഹാരമാണു പൂർണ്ണം. അംശത്തിലുള്ള ഗുണങ്ങളെല്ലാം പൂർണ്ണത്തിലുണ്ട്; എന്നുമാത്രമല്ല പൂർണ്ണത്തിൽ നിന്നും ഉളവാകുന്ന പ്രയോജനം അംശങ്ങൾ ഭിന്നമായി നിൽക്കുമ്പോൾ ഉളവാകുന്നതുമില്ല.

ഏകോ വശീ സർവ്വഭൂതാന്തരാത്മാ
ഏകം രൂപം ബഹുധാ യഃ കരോതി
തമാത്മസ്ഥം യേ/നുപശ്യന്തി ധീരാ-
സ്തേഷാം സുഖം ശാശ്വതം നേതരേഷാം. (കഠ.5.12)

(ഏകനും സ്വതന്ത്രനും സർവ്വഭൂതങ്ങളുടെയും അന്തരാത്മാവും വൈവിധ്യങ്ങൾക്ക് ഹേതുഭൂതനുമായ ആത്മാവിനെ തന്നിൽത്തന്നെ സാക്ഷാത്കരിക്കുന്ന ധീരന്മാർക്കേ ശാശ്വതമായ സുഖമുള്ളു, മററാർക്കുമില്ല.) അതിന്നുള്ള പല സാധനകളും മതങ്ങൾ ഉപദേശിക്കുന്നുണ്ട്. അവയെ യഥാവിധി അനുസരിക്കുകയാണ് നമ്മുടെ ഉദ്ദേശ്യസാധ്യത്തിന്നുള്ള എളുപ്പമായ മാർഗ്ഗം.

അങ്ങനെ നോക്കുമ്പോൾ സുഖാനുഭവത്തിന്നുവേണ്ടി ലോകത്തിലെങ്ങും അലഞ്ഞു നടക്കുന്ന മനുഷ്യൻ തെററായ വഴിയിൽക്കൂടെയാണ് പോകുന്നതെന്നു പറയേണ്ടിയിരിക്കുന്നു. നമ്മുടെ മനസ്സിൽതന്നെ, ആത്മാവിൽതന്നെ, സുഖം കണ്ടെത്തുവാൻ ശ്രമിച്ചാലേ ലക്ഷ്യപ്രാപ്തിയുണ്ടാകുകയുള്ളു. സുഖം പുറത്തെങ്ങുമല്ല, ഓരോരുത്തരുടെയും ഉള്ളിൽത്തന്നെയാണിരിക്കുന്നതെന്ന് മനുഷ്യരറിയേണ്ടതാണെന്നർത്ഥം.

''സുഖം സുഖം കൈവശമുള്ള വസ്തു
കാന്താരമെങ്ങും തിരയുന്നു നമ്മൾ'' എന്ന

മഹാകവിവചനവും ഇവിടെ സ്മർത്തവ്യമാണ്.

ജ്ഞാനക്രിയാസമഷ്ടീഭൂതനും പരിപൂൎണ്ണനുമായ ഭഗവാൻ അഥവാ പ്രപഞ്ചസൃഷ്ടിസ്ഥിതിലയ തിരോധാനാനുഗ്രഹങ്ങൾക്ക് ആശ്രയഭൂതനായ പരമേശ്വരൻ, ജഗത്പിതാവും പരമസ്വതന്ത്രനും ജ്ഞാനസാഗരവും, അനന്തകീൎത്തിയും സൎവ്വാധികസമാകൎഷണീയനും, നിത്യതൃപ്തനും, പരമധൎമ്മജ്ഞനും ധ്യേയനും ജ്ഞേയനും ഭജനീയനുമാണെന്നു മഹാപുരുഷന്മാർ അനാദികാലം മുതൽ ഘോഷിക്കുന്നതിന്റെ തത്ത്വം ഈ വഴിയിൽ ചിന്തിക്കുന്ന നമുക്കും ക്രമേണ ബോധ്യപ്പെടും.

വൎണ്ണിച്ചവിധമുള്ള സൎവ്വലോകമഹേശ്വരനെ നിരന്തരം ഭജിക്കുന്നവരെ 'ഭാഗവതന്മാർ' എന്നു പുരാണം വ്യപദേശിക്കുന്നു. ഭജ് ധാതുവിൽനിന്നും ഭജനം, ഭക്തി, ഭഗം, ഭാഗ്യം എന്നീ പദങ്ങൾ സിദ്ധിക്കുന്നു. ഭജ് ധാതുവിനു് അടയുക, ചെന്നു ചേരുക, ലഭിക്കുക എന്നു പൊരുൾ. ലഭിക്കുവാൻ ആഗ്രഹിക്കുന്ന ശുഭഗുണമാണു് ഭഗം. ഐശ്വര്യം, ജ്ഞാനം, യശസ്സു്, ശ്രീ, ധൎമ്മം, വൈരാഗ്യം ഇവ ഭഗമാണു്. ഇവയുടെ നിത്യനിവാസം ആരിൽ അറിയപ്പെടുന്നുവോ ആ പൂൎണ്ണനാണു് ഭഗവാൻ അഥവാ പരമപുരുഷൻ. സൎവ്വജ്ഞനും നിത്യതൃപ്തനും സ്വതന്ത്രനും അനന്തനും മങ്ങൽ ഇല്ലാത്ത മഹാശക്തിയുക്തനും ആയ ഭഗവാനല്ലാതെ മററാരാണു് അജ്ഞനും അശക്തനും സംസാരസന്തപ്തനുമായ ജീവിക്കു ഭജനീയനായിട്ടുള്ളതു് ? ഭഗവദ്വിഷയം വിവരിക്കുന്ന ഗ്രന്ഥം ഭാഗവതമെന്നു പറയപ്പെടുന്നു. ത്രികരണങ്ങളെക്കൊണ്ടു് ഏകശരണനായി അവിച്ഛിന്നം ഭഗവത്സ്നേഹം വളൎത്തുന്നവനെ ഭാഗവതൻ എന്നും പറയും. ആവിധമുള്ള ഭാഗവതരിൽ മഹാപുണ്യശാലികളായ ഉത്തമന്മാരെ 'പരമഭാഗവത'രായി ഭക്തിശാസ്ത്രം പുകഴ്ത്തുന്നു. പ്രഹ്ലാദ, നാരദ, പരാശര, പുണ്ഡരീക, വ്യാസ, അംബരീഷ, ശുക, ശൗനക, രുക്മാംഗദ, വിഭീഷണാദികൾ പരമഭാഗവതന്മാരാണു്. ഇവരുടെ ചരിതം പഠിക്കുമ്പോൾ ശ്രവണമംഗളവും ധ്യാനമംഗളവും ഭുവനമംഗളവുമായ പുരുഷോത്തമനിലേയ്ക്കു നമ്മുടെ ശുദ്ധഹൃദയം സമാകൃഷ്ടമാകുന്നു. മലിനഹൃദയവും ശുദ്ധമായി ത്തീരുന്നു. ആദ്യം പ്രസ്താവിച്ച പ്രഹ്ലാദകുമാരൻ ഭഗവാന്റെ മഹത്ത്വവും സൗലഭ്യവും ഭക്തിയുടെ ശക്തിമൂലം ഏതുവിധം നമുക്കു മനസ്സിലാക്കിത്തരുന്നു എന്നു് കീഴിൽ അല്പം വിവരിക്കാം.

ലോകഭോഗം പരമലക്ഷ്യമാക്കി വിജിഗീഷുവാകുവാൻ ഉപായംതേടിയ ഹിരണ്യകശിപു കഠോരതപസ്സുകൊണ്ടു് ബ്രഹ്മാവിനെ പ്രസന്നനാക്കി. പ്രപഞ്ചവിധാതാവു് സന്തുഷ്ടനായി പ്രയത്നാനുരൂപമായ ഫലം നൽകുവാൻ സമ്മതിച്ചു. തപസ്സിനെക്കാൾ ദുഷ്കരമായ കൎമ്മമില്ല. കഠോരതപസ്സിന്റെ ഫലം അവശ്യം ഹിരണ്യകശിപുവിനു് ബ്രഹ്മാവു നൽകിയേ തീരൂ. അഭീഷ്ടം വരിക്കുവാൻ പ്രേരിതനായ അസുരചക്രവൎത്തി സുരജ്യേഷ്ഠനോടു് ഹൃദ്ഗതം ബോധിപ്പിച്ചു. മൎത്ത്യനു മൃത്യു കൂടിയേ തീരൂ എന്നിരുന്നാലും തപ്പിപ്പിഴക്കാൻ പഴുതുണ്ടോ എന്നു നോക്കുവാൻ ബുദ്ധി ഉപയോഗിക്കുന്നതു് അനുമോദനീയംതന്നെയല്ലേ ? 'ഹേ പിതാമഹ, ഇവിടത്തെ കാരുണ്യം കൊണ്ടു് അടിയനു്, പഞ്ചഭൂതങ്ങളുടെ ഓരോന്നിന്റെയും ശക്തി കൂട്ടിച്ചേൎത്താലുണ്ടാകുന്ന മഹാബലം ഉണ്ടാവണം. ഈയുള്ളവനു വീട്ടിനുള്ളിൽ വെച്ചു മരണം ആകരുതു്; പുറമേവെച്ചും സംഭവിക്കരുതു്; പകൽ ആരും ഇവനെ ഹിംസിക്കരുതു്; രാത്രിയിലും അങ്ങനെ വരാൻ പാടില്ല; കൊല്ലുവാൻ വരുന്ന എതിരാളി ആയുധം പ്രയോഗിക്കരുതു്; ശരീരബലവും ഉപയോഗിക്കരുതു്; ആകാശത്തിലോ ഭൂമിയിലോ വെച്ചു് എന്നെ സംബന്ധിക്കുന്ന മരണപ്പോരു് സംഭവിക്കരുതു്; എന്റെ ഘാതകൻ മനുഷ്യനോ മൃഗമോ ആകുവാൻ പാടില്ല.' അത്യുഗ്രതപസ്സിന്നു പ്രതിഫലമായി ചോദിച്ചതെല്ലാം കൊടുക്കുവാൻ കടപ്പെട്ട ബ്രഹ്മദേവൻ 'അങ്ങനെ ആകട്ടെ' എന്നു് ഇഷ്ടപ്പെട്ട വരം അരുളി. ഈ വിധം മരണം ജയിച്ച ഹിരണ്യകശിപു അതിഭയങ്കരനായ ഒരു സൎവ്വലോകാധിപതിയായി ത്തീൎന്നു.

'താൻ തന്നെ ദൈവം, വേറെ ആരാണു് ഈശ്വരൻ ?' എന്നു ദുരഭിമാനം പൂണ്ട ഹിരണ്യകശിപു തന്നെയല്ലാതെ മററാരെയും ഒരുവരും ഒരിക്കലും സേവിക്കുകയോ അനുസരിക്കുകയോ പൂജിക്കുകയോ ചെയ്യുവാൻ പാടില്ല എന്നു വിളംബരംമൂലം പ്രഖ്യാപിച്ചു. ഉപദേവന്മാൎക്കുള്ള ഭാഗം ഹിരണ്യൻ സ്വയം കരസ്ഥമാക്കി. ദേവ

ദേവനായ ഭഗവാനെ നിന്ദാവഷം ചെയ്തു് അള വററ അധമ്മം സമ്പാദിച്ചു. ഹിരണ്യകശിപു വിൻെറ പ്രാബല്യദശയിൽ ലോകമെല്ലാം ദുഃഖോദധിയിൽ മുഴുകി. അന്ധകാരത്തിൽ ആണ്ടു് ഖേദിച്ച ലോകത്തിന്നു വെളിച്ചമെന്ന പോലെ ഹിരണ്യകശിപുവിൻെറ വാത്സല്യ ഭാജനമായ ഒരു പുത്രൻ മാത്രം അപ്പോഴും അനു പമമായ പവിത്രതയും ജ്ഞാനപ്രകാശവും ഭഗ വദ്ഭക്തിയുംകൊണ്ടു് വിളങ്ങി. എന്തൊരു ആശ്ചര്യം! കാണുന്നവരുടെ എല്ലാം കാഴ്ച കവ രുന്ന ആ സൽഗുണഭൂഷിതനായ ചെറുബാലനെ ഹിരണ്യകശിപു വിദ്യാഭ്യാസത്തിനായി കുല ഗുരുസമീപം അയച്ചു. 'ഹരിഃ ശ്രീഃ ഗണപതയേ നമഃ' എന്നല്ല 'ഹിരണ്യായ നമഃ' എന്നാണു് അസുരഗുരു പ്രഹ്ലാദനു് വിദ്യാരംഭം നടത്തി യതു്. ഇതു കേട്ട ഞെട്ടിയ പിഞ്ചുബാലൻ വിരൽകൊണ്ടു് കാതു് അടച്ചു് കണ്ണുനീർ വാത്തു കൊണ്ടു് 'ഗുരുദേവാ, ഏതഭ്യാസവും തുടങ്ങേ ണ്ടതു് ഭഗവന്നാമോച്ചാരണം ചെയ്തുകൊണ്ടല്ലേ? അഷ്ടാക്ഷരമന്ത്രം വിട്ടുകളയുന്നതു യുക്തമാണോ?' എന്നു് അധ്യാപകനോടു ചോദിച്ചു. വരുവാൻ പോകുന്നതോത്തു് പേടിച്ച അദ്ധ്യാപകൻ 'ഉണ്ണീ, നിൻെറ അച്ഛൻെറ പേരു ചൊല്ലൂ' എന്നു ശാസിച്ചു. പ്രഹ്ലാദൻ കൂട്ടാക്കിയില്ല. 'മഹാ വിഷ്ണുവിൻെറ' നാമം ഉച്ചരിച്ചു എന്നു പറയുവാൻ തന്നെ ഭയന്ന അധ്യാപകൻ തുടക്കംതന്നെ അനു സരണക്കേടിലാണെന്നു് ഹിരണ്യകശിപുവി നെ സമയം കളയാതെ നേരെ പോയി ധരിപ്പി ച്ചു. ആളയച്ചു പ്രഹ്ലാദനെ വരുത്തി ഹിരണ്യക ശിപു ചോദിക്കുന്നു: 'കുഞ്ഞേ, അധ്യാപകനോ ടുള്ള അനുസരണക്കേടു് എന്തുകൊണ്ടു്?' പ്രഹ്ലാ ദൻെറ ഉത്തരം: 'ഭഗവാനെ വാഴ്ത്തുന്ന അഷ്ടാക്ഷര മന്ത്രം ഉച്ചരിക്കുന്നതു് അനുസരണക്കേടല്ലല്ലോ അച്ഛാ! അതൊരു വെറും പേരുമാത്രമല്ല' എന്നു തുടന്നു പറഞ്ഞുകൊണ്ടു് ബാലകൻ ഭഗവാൻെറ മഹിമയും ഭക്തിയുടെ ഉൽകഷവും മന്ത്രശക്തിയും വിവരിച്ചു. പിടിച്ചടക്കിയ ദേവന്മാരെല്ലാം ഹിരണ്യകശിപുവിനെ ദൈവത്തെപ്പോലെ സേവിക്കുന്നു; തൻെറ മകൻ മാത്രം വിപരീത വും. ആ പരിതസ്ഥിതിയിൽ ഹിരണ്യകശിപു കോപിച്ചു തുള്ളി ഈവിധം അലറി: 'അഹങ്കാ രീ, നിനക്കു കുലാഭിമാനവും ആത്മാഭിമാനവും തെല്ലുമില്ലേ? വിഷ്ണു നമ്മുടെ കുലശത്രുവല്ലേ? വിഷ്ണുപക്ഷപാതത്തിൻെറ ഫലം നീ താമസി യാതെ അറിയും. പോ.'

അച്ഛൻെറ പേരിൽ പ്രഹ്ലാദൻെറ മനസ്സു് ഉരുകി. പിന്നെയും ബാലൻ വണങ്ങി ബോധി പ്പിക്കുവാൻ തുടങ്ങി: 'അച്ഛാ, ഉണ്ടായിട്ടുള്ളതി നെല്ലാം ഒരു ആദിയില്ലേ? നമുക്കു ഭോഗ്യമായ ദൃശ്യപ്രപഞ്ചത്തിന്നു് ഒരു മൂലമില്ലേ? ആ ആദി കാരണത്തെത്തേടാതെ ഹൃദയശാന്തി വരുമോ?' ഈ അരുമൊഴികൾ ഹിരണ്യകശിപുവിൻെറ കോപാഗ്നിയിൽ നെയ്യു് വാന്നപോലെ അതി നെ അധികം ജ്വലിപ്പിച്ചതേയുള്ളു. ഉടൻ ഹിര ണ്യകശിപു അനുചരരെ വിളിച്ചു് ഈവിധം ഉത്തരവിട്ടു: 'തൽക്ഷണം ഇവനു നിങ്ങൾ ഇതി ന്നു ശിക്ഷ കൊടുക്കണം. നമുക്കു നേരേ എതി രാളിയായ വിഷ്ണുവിൻെറ ഭക്തനാണെന്നു സി ദ്ധാന്തിക്കുന്ന ഇവനെ ഉടൻ നിങ്ങൾ ഹനി ക്കുക.' പലതരം അസ്ത്രശസ്ത്രങ്ങൾകൊണ്ടു് അസു രാനുചരർ പ്രഹ്ലാദനെ വധിക്കുവാൻ ശ്രമിച്ചു. പ്രഹ്ലാദനു് ഒരു കേടും സംഭവിച്ചില്ല. ഭഗവദ് ഭക്തിയിൽ മുഴുകിയ ബാലൻെറ ഗാത്രസ്പർശമാത്ര ത്താൽ ആയുധങ്ങൾ മൊണ്ണയായതേയുള്ളു. ശ്രീ നാരായണൻെറ ദിവ്യവിഗ്രഹത്തിൽ ധ്യാനമുറ പ്പിച്ച ബാലൻെറ ആനന്ദനിർഭരഹൃദയം യാതൊ ന്നും അറിഞ്ഞില്ല.

ഈ അത്ഭുതവൃത്താന്തം ഭൃത്യന്മാർ ഹിരണ്യ നെ അറിയിച്ചു. രജോഗുണം നിറഞ്ഞ മനസ്സിൽ അധമ്മം ധമ്മമായിത്തോന്നുന്നതു് വിശേഷ മല്ലല്ലോ. തനിക്കു കുറവു പററിയെന്നു മനഃ ക്ഷോഭം കൊണ്ടു ഹിരണ്യൻ പ്രഹ്ലാദൻെറ ബലം മായാവിയായ വിഷ്ണുവിൻെറ പ്രഭാവമാണെന്നു പ്രഖ്യാപിച്ചുകൊണ്ടു് വാനോളം കത്തിക്കാളുന്ന അഗ്നികുണ്ഡമുണ്ടാക്കി അതിൽ പ്രഹ്ലാദനെ പിടിച്ചുതള്ളുവാൻ അനുചരരോടു് ആജ്ഞാ പിച്ചു. മലപോലെ വിറകുകൂട്ടി നെയ്യും എണ്ണയും അളവില്ലാതെ അതിൽ ഒഴിച്ചു. അഗ്നിജിഹ്വ കൾ ആകാശം നക്കിക്കൊണ്ടിരിക്കുന്ന സമയം പ്രഹ്ലാദനെ അതിൽ എടുത്തെറിഞ്ഞു ''യസ്മിൻ സ്ഥിതോ ന ദുഃഖേന ഗുരുണാഽപി വിചാല്യ തേ'' എന്നു ശ്രീഭഗവാൻ ധ്യാനയോഗാധ്യായ ത്തിൽ വണ്ണിച്ച പ്രകാരം ഭഗവത്സ്വരൂപ ത്തിൽ ധാരണ ഉറപ്പിച്ച പ്രഹ്ലാദൻ യാതൊന്നും അറിഞ്ഞതേയില്ല. ഹുതാശനൻ ചന്ദനപങ്കശീ

തളമായി ബാലനു് അനുഭവപ്പെട്ടു. പ്രഹ്ലാദന്റെ ഹൃദയത്തിലും ജിഹ്വാഗ്രത്തിലും നിരന്തരം സ്മരിച്ചുകൊണ്ടിരിക്കുന്ന ഭഗവന്നാമധാരമൂലം ജ്വലിച്ചുയന്ന മഹാഗ്നി വിലംബംകൂടാതെ നിർവ്വാണം പ്രാപിച്ചു. ഈ മഹാശ്ചര്യം കേട്ടയുടൻ അഭിമാനഭംഗം സഹിക്കവയ്യാതെ ഹിരണ്യൻ വിഷം നിറഞ്ഞ അഷ്ടനാഗങ്ങളെക്കൊണ്ടു് പ്രഹ്ലാദന്റെ ശരീരം ആസകലം കടിപ്പിക്കുവാൻ വ്യവസ്ഥയുണ്ടാക്കി. മഹാസപ്പങ്ങളുടെ വിഷപ്പല്ലുകൾ ബാലശരീരത്തിൽ തറച്ചപ്പോൾ പ്രഹ്ലാദനു വ്യഥയൊന്നുമുണ്ടായില്ല, എന്നു മാത്രമല്ല പല്ലുകൾ ഒടിഞ്ഞു പൊടിയാകുകയും ചെയ്തു. ഭഗവന്നാമസ്മരണംകൊണ്ടു വിഷം അമൃതമായിത്തീന്നു.

അടുത്ത പരീക്ഷണം അസാധാരണമായ ഐരാവതം എന്ന മഹാഗജം വഴിയാണു്. പ്രഹ്ലാദന്റെ അംഗങ്ങൾ കയറുകൊണ്ടു വരിഞ്ഞു മുറുക്കി മലപോലുള്ള മദയാനയുടെ കാലടിയിൽ ആ ശരീരം തിരുകിക്കയററി. പ്രഹ്ലാദനെ കണ്ടയുടൻതന്നെ ഗരുഡാരൂഢനായി ഗജരാജനെ രക്ഷിച്ച ഭഗവാൻ ബാലഹൃദയത്തിൽ ധ്യാനമൂത്തിയായി കുടികൊള്ളുന്നതു് ഐരാവതം കാണുകയും തന്മൂലം അതിന്റെ മദവും കോപവും ഉടൻ നശിക്കുകയും ചെയ്തു. പ്രഹ്ലാദനെ തുമ്പിക്കൈ ഉയത്തി വന്ദിച്ചിട്ടു് ആ ആന മടങ്ങിപ്പോകയാണുണ്ടായതു്. താൻ ദേവന്മാരിൽനിന്നും പിടിച്ചടക്കിയ ആനപോലും തന്റെ കല്പനകേൾക്കാതെ പ്രഹ്ലാദനെ ആദരിക്കുന്നതു കണ്ടപ്പോൾ ഹിരണ്യൻ പകകൊണ്ടു് ചീറി. ഇനിയും പ്രഹ്ലാദനെ ശിക്ഷിക്കുവാൻ എന്തു് ഉപായമാണു് ? പെരുത്ത ഒരു കരിങ്കല്ലും പലർ വലിച്ചിഴച്ചുകൊണ്ടുവന്നു് പ്രഹ്ലാദന്റെ ശരീരത്തിൽ ബന്ധിച്ചു ബാലനെ കല്ലോലപയ്യാകുലമായ മഹാസമുദ്രത്തിൽ എറിഞ്ഞു. ക്ഷീരസാഗരത്തിൽ അനന്തപര്യങ്കശായിയായി പള്ളികൊള്ളുന്ന പുരുഷോത്തമനെ സ്മരിച്ചു് പ്രഹ്ലാദൻ തിരുനാമം ഉച്ചരിച്ചുതുടങ്ങിയ ക്ഷണത്തിൽ സമുദ്രം ശാന്തസ്തിമിതമായിത്തീന്നു. അതിൽ വീണ പ്രഹ്ലാദനെ കെട്ടിയിരുന്ന പാറ വെള്ളത്തിൽ താഴാതെ, പറന്നുവീണ ഉണങ്ങിയ ഇലപോലെ, വീണിടത്തു മുകളിൽ തങ്ങിനിന്നതേയുള്ളു. ആ ലീലാകൃഷ്ണൻ കല്പാവസാനത്തിൽ ഈ വിധമല്ലേ ദിവ്യലീല നടത്തിയതു് ?

വിഷം കുടിപ്പിക്കുക, പവ്വതശിഖരത്തിൽനിന്നും താഴെ എറിയുക, പലതരം ശരീരപീഡ അനുഭവിപ്പിക്കുക, എന്നിവ പിന്നെയും തുടന്നു. ഒന്നും പ്രഹ്ലാദനിൽ ഫലിച്ചില്ല. തനിയെതന്നെ നേരിട്ടു പുത്രനെ വധിച്ചുകളയാമെന്നു ഹിരണ്യകശിപു ഒടുവിൽ ഉറച്ചു. ഒരു ദിവസം അതിനു വേണ്ടി മകനെ കടന്നുപിടിച്ചു. മധുരസ്വരത്തിൽ പിതാവിനോടു് പ്രഹ്ലാദൻ ഈവിധം പറഞ്ഞു: 'അച്ഛനു് എന്നെ ഹനിക്കുവാൻ സാധിച്ചു എന്നു വന്നാലും അതു സ്വന്തം ശക്തികൊണ്ടു് ആവുകയില്ല. ആ ശക്തിയും ശ്രീനാരായണനിൽനിന്നും ലഭിച്ചതേ ആകുകയുള്ളു. ജീവനവും മരണവും ഭഗവദധീനമാണു്; അന്യവശമല്ല. ഭഗവാന്റെ ഇച്ഛയാണു് അപ്പോൾ എന്റെയും മരണം.'

ഇതു കേട്ടു് അതികുപിതനായ ഹിരണ്യൻ കടുകടെ പറയുകയാണു്: 'അപാരമായ എന്റെ ബലവീയ്യപരാക്രമം, നിത്യവും എന്നെ നീ കാണുന്നുണ്ടെങ്കിലും, നിനക്കു് അറിയുവാൻ കഴിയുന്നില്ല. അതു നിസ്സാരമെന്നോ നീ കരുതിയിരിക്കുന്നതു് ? അതു കാരണമാണു് സവ്വഭൂതങ്ങൾക്കും അദൃശ്യനായ ഒരുവനെ സവ്വമഹാനായി നീ പുകഴ്ത്തുന്നതു്. ഒളിവിലിരിക്കുന്ന ആ സവ്വശക്തൻ നിന്നെ കാക്കുന്നതു് ഒന്നു കാണട്ടെ!' തെല്ലും ഇളക്കമില്ലാതെ പ്രഹ്ലാദൻ ഈ വിധം ഉത്തരം പറയുന്നു: 'പുഷ്പത്തിലെ ഗന്ധം ഒരുവക്കും കണ്ണിൽ പെടുന്നില്ല. എള്ളിനുള്ളിലുള്ള എണ്ണ അവിടെ ആർ കണ്ടിട്ടുണ്ടു് ? അദൃശ്യനായ മഹാവിഷ്ണു അവിടെ ഇല്ലായിരുന്നു എങ്കിൽ ഈ ദൃശ്യപ്രപഞ്ചംതന്നെ ഉണ്ടായിരിക്കുമായിരുന്നില്ല. ആ അദൃശ്യൻ സവ്വവ്യാപിയാണു്. പവ്വതപങ്ക്തികളിലും സപ്തസാഗരങ്ങളിലും ഈ അരമനയിലും മുമ്പിലുള്ള തൂണിലും അണുക്കളുടെ അന്തർഭാഗത്തിലും ഇപ്പോൾ അങ്ങു പറഞ്ഞ ദൂഷണവാക്യങ്ങളിലും ആ അവ്യക്ത ശക്തി അന്തർലീനമാണു്.' ഇതു കേട്ടു് ആക്ഷേപസൂചകമായി പൊട്ടിച്ചിരിച്ചുകൊണ്ടു ഹിരണ്യകശിപു ചോദിക്കുന്നു: 'എന്റെ മുമ്പിൽ കാണുന്ന തൂണിൽ സവ്വശക്തൻ മറവിൽ ഉണ്ടെന്നു നിനക്കു നിശ്ചയമുണ്ടോ ? നിന്റെ ദൈവം അതിൽനിന്നു പുറമേ വന്നു നിന്നെ രക്ഷിക്കുമെന്നു നിനക്കു് ഉറപ്പാണോ ? അതു

കാണിച്ചതരു,നോക്കട്ടെ! ബോധ്യപ്പെടുത്തുവാൻ പററാത്തപക്ഷം നീ പൊളിപറയുന്നവൻ. നിന്റെ മിഥ്യാവാദത്തിന്നു ശിക്ഷയായി എന്നിൽനിന്നു നീ മരണം വരിച്ചുകൊള്ളുക.' പരമശ്രദ്ധാലുവായ പ്രഹ്ലാദന്നു് ഭഗവാൻ ഒരു ഘട്ടത്തിലും തന്നെ കൈവിടുകയില്ല എന്നു നൂറുശതമാനവും ഉറപ്പാണു്. ഭഗവാന്റെ സൗലഭ്യവും കാരുണ്യവും പ്രത്യക്ഷമാക്കിക്കൊടുക്കുവാൻവേണ്ടി ഭഗവാനാൽത്തന്നെ പ്രേരിതനായ ആ പുണ്യശീലനായ ബാലൻ ഈവിധം തുടരുന്നു: 'അസുരമഹാരാജാവേ! അങ്ങു കൈകൊണ്ടു് എവിടെ തൊട്ടാലും അവിടെനിന്നും അവ്യക്തനായ പരമപുരുഷൻ പ്രത്യക്ഷനാകും. അപ്രകാരം സംഭവിക്കാത്തപക്ഷം എന്നെ അങ്ങു ഹനിക്കേണ്ടതില്ല. ഞാൻതന്നെ പ്രാണത്യാഗം ചെയ്യുന്നതാണു്.' ബീഭത്സരൗദ്രമായി അട്ടഹസിച്ചുകൊണ്ടു് ഹിരണ്യകശിപു പറയുന്നു: 'നീ പറയുംവണ്ണമാണെങ്കിൽ എന്റെ പരമശത്രു ഈ തൂണിനുള്ളിൽ ഇരിപ്പുള്ളതുകൊണ്ടു് അതിൽ ഞാൻ അടിച്ചുതൊഴിക്കുന്നു,' എന്നു പറഞ്ഞു് ഊക്കേറിയ ഒരു പ്രഹരം കൊടുത്തു. തൂണു് ഉടൻ രണ്ടായിപ്പിളന്നു. അടിയുടെ വൻപുകൊണ്ടല്ല; സിംഹരൂപിയായ നാരായണൻ ആവിർഭവിക്കുന്നതിന്നുവേണ്ടി മാത്രം. അപ്പോൾ ത്രിലോകവും ഞെട്ടി, കലങ്ങി. മേഘനിർഹ്രാദംപോലെ അട്ടഹസിച്ചുകൊണ്ടു് രൗദ്രകാരുണ്യരസം തുളുമ്പുന്ന നരസിംഹരൂപം പ്രത്യക്ഷമായി. പ്രളയകാലാനലനെപ്പോലെ ആ ദിവ്യസിംഹത്തിന്റെ ദീർഘരോമം അന്തരീക്ഷത്തിൽ ചക്രം ചുററി, നഖങ്ങൾ പാതാളം പിളന്നു, ശിരോദേശം ആകാശം മുട്ടി. ആ ദിവ്യരൂപത്തെ പൂർണ്ണമായി ആക്കും ഗ്രഹിക്കുവാൻ കഴിഞ്ഞില്ല. തന്റെ ദിവ്യരക്ഷകന്റെ പരമമഹത്ത്വം പ്രഹ്ലാദൻ മാത്രം മനസ്സിലാക്കി.

നരസിംഹമൂർത്തി ഒരേ കുതിയിൽ ഹിരണ്യകശിപുവിനെ കൈയിലാക്കി തന്റെ മടിയിൽവെച്ചു. എണ്ണമില്ലാത്ത കൈകൾകൊണ്ടു് ഉള്ളോടെ അടുപ്പിച്ചു ബലമായിപ്പിടിച്ചു. എതൊരു ദിവ്യമായ ആലിംഗനമാണു് ഹിരണ്യനു ലഭിച്ചതു്! കൂർത്തനഖങ്ങൾ ഹിരണ്യഹൃദയത്തിൽ തറച്ചു. പകയും പാച്ചിലും ഹരിനരപരിലാളിതനു് എങ്ങനെ സാധ്യമാകും? ഹിരണ്യകശിപു എളുപ്പത്തിൽ ശരീരമുക്തനായതോടൊപ്പം പരമമുക്തനായിത്തീന്നു. ദേവന്മാർപോലും അതു കണ്ടു ഭയന്നു. ലക്ഷ്മീദേവിയും പ്രഹ്ലാദനും മാത്രം ഭഗവാന്റെ സൗലഭ്യത്തിൽ നിർവൃതരായി. പ്രഹ്ലാദനിൽ ഭഗവാൻ പ്രസന്നനായിത്തീന്നു. പരമഭാഗവതനായ പ്രഹ്ലാദൻ ലക്ഷ്മീനൃസിംഹനാൽത്തന്നെ നിത്യപദത്തിൽ അഭിഷിക്തനായി. രാജകിരീടത്തെക്കാൾ ഭഗവാൻ സമർപ്പിച്ചു അഭയകരം പ്രഹ്ലാദനെ നിത്യസ്മരണീയനാക്കി.

ഉലകെല്ലാം ഇച്ഛാമാത്രത്താൽ സൃഷ്ടിച്ചു പാലിച്ചു സംഹരിക്കുന്ന കാരണപുരുഷനു് സങ്കല്പമാത്രംകൊണ്ടു് ഞൊടിക്കുള്ളിൽ ഹിരണ്യകശിപുസംഹാരം നടത്താമായിരുന്നില്ലേ? എന്തിനു് അത്ഭുതനരസിംഹരൂപം ധരിച്ചു് അവതരിച്ചു? ഹിരണ്യവധംമൂലം പ്രഹ്ലാദന്റെ ഭക്തി ലോകത്തിൽ വ്യക്തമാക്കി ആ ദിവ്യബാലനെ ഭക്തന്മാക്കു് ഉത്തമാദശമാക്കി പ്രകാശിപ്പിച്ചുകൊടുക്കുന്നതിന്നു മാത്രമാണു് ഭഗവാന്റെ ഈ ലീലാനടനം. ഇതു് ഇതിലുമധികം വ്യക്തപ്പെടുത്തുന്നതിനുവേണ്ടി ശ്രീരാമാവതാരത്തിൽ രാക്ഷസനായ വിഭീഷണൻ ശരണം പ്രാപിച്ചപ്പോൾ സന്ദേഹംപൂണ്ട കപിസഖാക്കളോടു ഭഗവാൻ ഇങ്ങനെ പറഞ്ഞു: ''നസ്മരാമ്യപകാരാണാം ശതമപ്യാത്മവത്തയാ'' അപകാരം നൂറു ചെയ്താലും ഒന്നുപോലും ഓക്കുകയില്ല, ആത്മനിഷ്ഠമൂലം. കൃഷ്ണാവതാരത്തിലും 'സമോഽഹം സർവ്വഭൂതേഷു ന മേ ദ്വേഷ്യോഽസ്തി ന പ്രിയഃ' എന്നു പലവിധം ഉപദേശിച്ചു. ഹിരണ്യനോടുള്ള പകയല്ല; പ്രഹ്ലാദന്റെ സമാധാനത്തിനുവേണ്ടിയും ഭാവിഭക്താവലിക്കു ദശനീയവും സ്മരണീയവുമായ ധ്യേയസ്വരൂപം സമപ്പിക്കുന്നതിന്നുവേണ്ടിയുമാണു് നൃസിംഹാവതാരം. ഹിരണ്യൻ തന്നെ ജീവിതംമുഴവൻ നിന്ദിച്ചതും പ്രഹ്ലാദനെ കഠോരപരീക്ഷണത്തിനു വിഷയമാക്കിയതും ശ്രീഭഗവാൻ ബഹുകാലം കൂട്ടാക്കിയില്ല. തന്റെ ഭക്തശിശുവായ പ്രഹ്ലാദൻ പറഞ്ഞ (സർവ്വവ്യാപിയായ ഭഗവാൻ യുക്തമായ സമയത്തു് ആക്കും പ്രത്യക്ഷമാകും' എന്ന) വാക്കു സത്യമാക്കുന്നതിനുവേണ്ടി മരണംവരിച്ച ഭക്തശിരോമണിയെ രക്ഷിക്കുന്നതിന്നു് അവതരിക്കുന്നതിന്നു് ഒരു ക്ഷണവും ഭഗവാൻ താമസിച്ചില്ല. 'കൗന്തേയ പ്രതിജാനീഹി ന മേ ഭക്തഃ പ്രണശ്യതി'' എന്നു ഗീതയിൽ അർജ്ജുനനോടു പ്രതിജ്ഞ ചെയ്യുവാൻ പറഞ്ഞതിലുള്ള ഗൂഢാത്ഥവും ഇതുതന്നെ.

# ഭക്തിയോഗം ശ്രീമദ്ഭാഗവതത്തിലും ഭഗവദ്ഗീതയിലും

## (ഒരു താരതമ്യപഠനം)

വൈശ്രവണത്തു് രാമൻനമ്പൂതിരി

മനസ്സു് സർവ്വേശ്വരാഭിമുഖമായി പ്രവർത്തിക്കണമെങ്കിൽ ഹൃദയം പരിശുദ്ധമാവണം. ഹൃദയശുദ്ധിക്കു മുമ്പു് കർമ്മേന്ദ്രിയങ്ങളെ നിയന്ത്രിച്ചാൽ മനസ്സു് അധികമധികം നീചവിഷയങ്ങളിലേയ്ക്കു് ഓടും. നാം വെറുതെ ഇരിക്കുമ്പോൾ അവരവരിലുള്ള ദോഷം കണ്ടുപിടിക്കുവാൻ ശ്രമിക്കാറില്ലല്ലൊ. നേരേമറിച്ചു് മററുള്ളവരുടെ കുററങ്ങളും കുറവുകളും കണ്ടുപിടിക്കുവാനും പറയുവാനുമാണു് ശ്രമിക്കുന്നതു്. അപ്പോൾ നമ്മുടെ മനസ്സു് കുറേക്കൂടി അധികം അധഃപതിക്കുന്നു. ഈ ദോഷം കൂടാതെ കഴിക്കുവാനാണു് നിരന്തരം കർമ്മം ചെയ്യണമെന്നു പറയുന്നതു്. നിരന്തരം കർമ്മം ചെയ്യുമ്പോൾ അനാവശ്യകാര്യങ്ങളെപ്പററി ചിന്തിക്കുവാനും പറയുവാനും അവസരം കിട്ടുകയില്ല. അപ്പോൾ മനസ്സിൽ മാലിന്യങ്ങൾ പുതുതായി അധികമധികം വന്നു കൂടുകയില്ല. അതുകൊണ്ടാണു് ആധ്യാത്മികജീവിതത്തിന്റെ ആരംഭഘട്ടത്തിൽ കർമ്മയോഗം അനുപേക്ഷണീയമാണെന്നു് ഗീത ഉദ്ഘോഷിക്കുന്നതു്. എന്നാൽ കർമ്മം ചെയ്യുമ്പോൾ രണ്ടു് അനർത്ഥങ്ങൾ വരുവാൻ ഇടയുണ്ടു്. ഒന്നു് അഹങ്കാരം, രണ്ടു് ഫലാസക്തി. കർമ്മം ചെയ്യുമ്പോൾ ഞാൻ

---

ലോഭിയും ക്രോധിയുമായ മനുഷ്യന്റെ ബുദ്ധിചാതുര്യം എത്ര വലുതായാലും ദേവന്മാരുടെ സത്യനിഷ്ഠ നശിപ്പിക്കുവാൻ കഴിയുന്നതല്ല എന്ന തത്ത്വവും ഇവിടെ ഓർമ്മവരുത്തുന്നു. സത്യനിഷ്ഠ ഭഗവദ്വശ്യനമാത്രമേ സബലവും സുലഭവും ആവുകയുള്ളു. ബ്രഹ്മാവു ഹിരണ്യനു കൊടുത്ത വരം അതേപടി ഭഗവാൻ രക്ഷിച്ചു. ഹിരണ്യകശിപുവിന്റെ കരാറുപ്രകാരംതന്നെ അയാൾക്കു മരണം സംഭവിച്ചു. മനുഷ്യനല്ല മൃഗവുമല്ല ഹനിച്ചതു്. പിന്നെയോ അത്ഭുതപൂർവ്വമായ നരമൃഗം. മൃത്യുസ്ഥാനം ആകാശവും ഭൂമിയും ആയിരുന്നില്ല, നരസിംഹമൂർത്തിയുടെ ഉത്സംഗം. സമയം രാത്രിയുമല്ല പകലുമല്ല, സന്ധ്യ. ഹനനം വീട്ടിനു പുറമേയുമല്ല അകത്തുമല്ല വാതിൽപടിയിൽവെച്ചു്. ഹനനത്തിനുള്ള പട, മനുഷ്യബലമല്ല ആയുധംമൂലവുമല്ല, സിംഹനഖങ്ങൾ.

കഠോപനിഷത്തിലെ ഋഷികുമാരനായ നചികേതസ്സിന്റെ ജ്ഞാനമൂലകശ്രദ്ധയും ഭാഗവതപ്രഹ്ലാദന്റെ ഭക്തിമൂലകശ്രദ്ധയും അത്യുജ്ജ്വലമായ അധ്യാത്മദീപങ്ങളാണു്. ഇരുവരും പിഞ്ചുവയസ്സിൽ പിതാവിന്റെ പ്രവൃത്തിയുടെ ഔചിത്യം ചോദ്യം ചെയ്തവരാണു്. പ്രസന്നനായ യമധർമ്മാചാര്യനോടു നചികേതസ്സു് ഒന്നാമതായി വരിച്ച വരം പിതാവിന്റെ സൗമനസ്യവും കോപരാഹിത്യവും; പ്രഹ്ലാദൻ ശ്രീമന്നാരായണനോടു് ആദ്യം തന്റെ പിതാവിന്റെ സർവ്വാപരാധവും ക്ഷമിച്ചു് അദ്ദേഹത്തിനു പരമഗതി നല്കണമെന്നു പ്രാർത്ഥിച്ചു. നിന്റെ ജനനം കൊണ്ടു പിതാവിനും മാതാവിനും പരമപദപ്രാപ്തി ലഭിച്ചുകഴിഞ്ഞു,സ്വന്തമായിഒരുവരം നീ വരിച്ചുകൊള്ളുകയെന്നു പ്രഹ്ലാദനെ ശ്രീഭഗവാൻ പ്രേരിപ്പിച്ചപ്പോൾ, പ്രഹ്ലാദൻ 'വരം ചോദിക്കുവാനുള്ള ആഗ്രഹം ഒരിക്കലും ഉണ്ടാകാതെയിരിക്കണേ ഭഗവാനേ, എന്ന ഒരുവരം അങ്ങു കനിയുന്നപക്ഷം നൽകിയാൽ മതി'യെന്നു് അർത്ഥിച്ചു. സാമ്രാജ്യം, സൗഭാഗ്യം, മഹാഭോഗം, ഇവയെല്ലാംകൊണ്ടു പ്രലോഭിപ്പിക്കപ്പെട്ട നചികേതസ്സു് അമൃതസ്വരൂപമായ ആത്മതത്ത്വസാക്ഷാത്കാരം മാത്രം വരിച്ചു. ജ്ഞാനവും ഭക്തിയും ഒരേ ഗുണവും ഫലവും, സാധകാവസ്ഥയിലും സാധ്യപ്രാപ്തിയിലും അരുളുന്നു. ഈ ദിവ്യകുമാരന്മാരുടെ പരാർത്ഥതാല്പര്യവും പിതൃഭക്തിയും അനുപഹതശ്രദ്ധയും ബാലഹൃദയങ്ങളെ എക്കാലവും ഉദ്ദീപിപ്പിക്കട്ടെ.

ചെയ്യുന്ന എന്നുള്ള അഹങ്കാരം സാധാരണയായി വരാതിരിക്കുകയില്ല. അഹങ്കാരമുണ്ടെങ്കിൽ ഫലാസക്തിയും ഉപേക്ഷിക്കുവാൻ കഴിയുകയില്ല. ഇതു് രണ്ടും മനുഷ്യനെ അധികമധികം അധഃപതിപ്പിക്കുന്നതുമാണ്. ഇതിൽനിന്നു് രക്ഷപ്പെടുവാനുള്ള മാർഗ്ഗമെന്തു്? ബ്രഹ്മാണ്ഡകോടികളെ നടത്തുന്നതു് ക്ഷുദ്രനായ മനുഷ്യനല്ല, അവന്നു് ഇതുവരേ സ്വപ്നം കാണുവാൻപോലും കഴിഞ്ഞിട്ടില്ലാത്ത ആയിരമായിരം വസ്തുക്കൾ അടങ്ങിയതാണ് ബ്രഹ്മാണ്ഡം. അതിനെ അവൻ എങ്ങനെ നിയന്ത്രിക്കും? കുറച്ചൊന്നു് ചിന്തിച്ചാൽ അറിയുവാൻ കഴിയും ഇതെല്ലാം നടത്തുന്നതു് ഏതോ ഒരു മഹാശക്തി, അതായതു് സർവ്വേശ്വരനാണെന്നു്. അവിടുന്നു് സർവ്വരുടേയും ഹൃദയത്തിൽ ഇരുന്നുകൊണ്ടു് സർവ്വവും നടത്തുന്നു. അവിടുത്തെ തൃക്കയ്യിലെ ഒരു ചെറിയ ഉപകരണം മാത്രമാണു് മനുഷ്യൻ. ഈ ബോധം വന്നാൽ അഹങ്കാരത്തിൽനിന്നും ഫലാസക്തിയിൽനിന്നും മോചനം സിദ്ധിക്കുന്നു. അപ്പോൾ കർമ്മത്തിൽനിന്നു് പിന്നേ ഒരനർത്ഥവും വരുകയില്ല. കർമ്മത്തെ ഭക്തിയോടുകൂടി ഇണക്കി ഭാഗവതധർമ്മമാക്കി മാററണം. ഇതു് ഗീതയിൽ തന്തിരുവടി:

യത് കരോഷി യദശ്നാസി യജ്ജുഹോഷി ദദാസി യത്
യത് തപസ്യസി കൌന്തേയ തത് കുരുഷ്വ മദർപ്പണം.

(ഊണ കഴിക്കുക, ഹോമിക്കുക, ദാനം ചെയ്യുക, തപസ്സ് ചെയ്യുക, ഇപ്രകാരം ലൌകികമോ അലൌകികമോ ആയ എന്തെല്ലാം കർമ്മങ്ങൾ അങ്ങു് ചെയ്യുന്നുവോ അതെല്ലാം എന്നിൽ അർപ്പിക്കുക.) എന്നിപ്രകാരം അസന്ദിഗ്ദ്ധമായി ഉദ്ഘോഷിച്ചിട്ടുണ്ടു്.

ഇനി ആരൂഢാവസ്ഥയിലെത്തിയവരുടെ ജ്ഞാനയോഗത്തെപ്പററി വിചാരിക്കാം. ഉപനിഷത്തുകൾ ഈ ജ്ഞാനയോഗത്തെയാണ് അത്യന്തം വിസ്തൃതമായി വർണ്ണിക്കുന്നതു്. എന്നാൽ ഈ ജ്ഞാനം അനുഭവപര്യവസായിയായിത്തീരണമെങ്കിൽ അതിന്നു് തന്തിരുവടിയിലുള്ള ഭക്തി അത്യന്താപേക്ഷിതമാണെന്നും ഉപനിഷത്തുകൾ അവിടവിടെ സൂചിപ്പിക്കുന്നുണ്ടു്. എന്നാൽ പലരും ഉപനിഷത്തുകൾ അധ്യയനം ചെയ്യുമ്പോൾ അതു് അത്ര ശ്രദ്ധിക്കാറില്ല. യമേവൈഷ വൃണുതേ. തേന ലഭ്യഃ — തന്തിരുവടി കൃപചെയ്തു യാതൊരാളെ ഇങ്ങോട്ടു സ്വയം സ്വീകരിക്കുന്നുവോ ആ പുണ്യാത്മാവിന്നുമാത്രമേ ഈ ജ്ഞാനം അനുഭവപ്പെടുകയുള്ളു.

യസ്യ ദേവേ പരാ ഭക്തിഃ യഥാ ദേവേ തഥാ ഗുരൌ
തസ്യൈതേ കഥിതാ ഹ്യർത്ഥാഃ പ്രകാശന്തേ മഹാത്മനഃ.

(ഏതൊരാൾക്കു് സർവ്വേശ്വരനിലും അപ്രകാരംതന്നെ ഗുരുവിലും ഭക്തിയുണ്ടോ ആ മഹാത്മാവിന്നുമാത്രമേ ഈ ഉപനിഷദർത്ഥങ്ങൾ അനുഭവപ്പെടുകയുള്ളു.) എന്നു് ഉപനിഷത്തുകൾ തന്നെ കാണിക്കുന്നുണ്ടു്. വിസ്തൃതമായ ജ്ഞാനവർണ്ണനയിൽ ഇതു് മങ്ങിപ്പോകുന്നുവെന്നു് മാത്രം. ഈ മന്ത്രങ്ങളുടെ അർത്ഥം ഒന്നുകൂടി വ്യക്തമാക്കുവാനാണ് തന്തിരുവടി ഗീതയിൽ പദേ പദേ ഭക്തിയുടെ പ്രാധാന്യം എടുത്തു കാണിക്കുന്നതു്.

ഭഗവദർപ്പിതമായ നിഷ്കാമകർമ്മാചരണം കൊണ്ടു് ഹൃദയം ശുദ്ധമാവുമ്പോൾ തന്തിരുവടിയിലുള്ള ഭക്തി ഉത്തരോത്തരം വർദ്ധിക്കുമെന്നും അതുകൊണ്ടു് വേണം സാക്ഷാൽക്കാരത്തിൽ എത്തുവാനെന്നും ഗീതയിൽ ഏഴു മുതൽ പന്ത്രണ്ടുകൂടിയുള്ള അധ്യായങ്ങളിൽ സുവ്യക്തമാക്കുന്നുണ്ടു്.

നാഹം വേദൈർന തപസാ ന ദാനേന ന ചേജ്യയാ
ശക്യ ഏവംവിധോ ദ്രഷ്ടും ദൃഷ്ടവാനസി മാം യഥാ.
ഭക്ത്യാ ത്വനന്യയാ ശക്യ അഹമേവംവിധോഽർജ്ജുന
ജ്ഞാതും ദ്രഷ്ടും ച തത്ത്വേന പ്രവേഷ്ടും ച പരന്തപ!

വേദങ്ങൾകൊണ്ടോ, തപസ്സുകൊണ്ടോ, ദാനംകൊണ്ടോ, യജ്ഞംകൊണ്ടോ ഒന്നും ഇപ്പോൾ അങ്ങു് എന്നെ കണ്ടതുപോലെ സർവ്വാത്മകനായി ദർശിക്കുവാൻ സാധ്യമല്ലതന്നെ. ഏകാന്തഭക്തി ഒന്നുകൊണ്ടുമാത്രമേ അറിയുവാനും സാക്ഷാൽക്കരിക്കുവാനും പ്രാപിക്കുവാനും കഴിയുകയുള്ളു. ഇപ്രകാരം സാക്ഷാത്ക്കാരവും ഭഗവൽപ്രാപ്തിയും ഭക്തികൂടാതെ സാധ്യമല്ലെന്നു കരതലാമലകംപോലെ ഏഴുമുതൽ പന്ത്രണ്ടു കൂടിയ അധ്യായങ്ങളിൽ അസന്ദിഗ്ദ്ധമായി കാണിച്ചിരിക്കുന്നു.

പതിമ്മൂന്നുമുതൽ ആറധ്യായങ്ങളിൽ ജ്ഞാനയോഗമാണു് പ്രധാനമായി വർണ്ണിക്കുന്നതു്. എന്നാൽ അതിലും ഒരോ അധ്യായത്തിലും ഭക്തിയുടെ ദിവ്യപ്രഭാവം കാണിക്കുന്നുണ്ടു്. പതിമ്മൂന്നാമധ്യായത്തിൽ ജ്ഞാനസാധനങ്ങളുടെ കൂട്ടത്തിൽ ''മയി ചാനന്യയോഗേന ഭക്തിര

വ്യഭിചാരിണീ'' എന്നിപ്രകാരം അനന്യഭക്തി ക്ക ജ്ഞാനസാധനങ്ങളിൽ സുപ്രധാനമായ സ്ഥാനമുണ്ടെന്ന വ്യക്തമാക്കീട്ടുണ്ട്. പതിന്നാലാമധ്യായത്തിൽ ത്രിഗുണങ്ങളം എല്ലാം ബന്ധകരങ്ങളാണെന്ന പറഞ്ഞു് ആ മൂന്ന ഗുണങ്ങളേയുമതിക്രമിക്കുവാൻ തൻെറ ശ്രീപാദങ്ങളെ സർവ്വാത്മനാ ശരണം പ്രാപിക്കുന്ന ഭാഗവതന്നാണ് കഴിയുന്നതു് എന്നു്

മാം ച യോഽവ്യഭിചാരേണ ഭക്തിയോഗേന സേവതേ
സ ഗുണാൻ സമതീത്യൈതാൻ ബ്രഹ്മഭൂയായ കല്പതേ.

എന്നിപ്രകാരം കാണിച്ചിരിക്കുന്നു, 15-ാംഅധ്യായത്തിൽ —

തതഃ പദം തത് പരിമാർഗ്ഗിതവ്യം
യസ്മിൻ ഗതാ ന നിവർത്തന്തി ഭൂയഃ
തമേവ ചാദ്യം പുരുഷം പ്രപദ്യേ
യതഃ പ്രവൃത്തിഃ പ്രസൃതാ പുരാണീ.

എന്നിപ്രകാരം പ്രപഞ്ചകോടികളുടെ ഉത്ഭവസ്ഥാനവും പുനരാവൃത്തിരഹിതവുമായ സച്ചിദാനന്ദപദം ആത്മസമർപ്പണപൂർവ്വകം വേണം അന്വേഷിക്കുവാൻ എന്നു് ഉദ്ഘോഷിക്കുന്നു. ഈ അധ്യായത്തിൻെറതന്നെ ഒടുവിൽ പരമാർത്ഥമറിഞ്ഞ ആത്മാരാമന്മാർപോലും തന്തിരുവടിയേ ഭജിക്കുന്നുവെന്നു്,

യോ മാമേവമസംമൂഢോ ജാനാതി പുരുഷോത്തമം
സ സർവ്വവിദ് ഭജതി മാം സർവ്വഭാവേന ഭാരത.

(പരമാത്ഥമറിഞ്ഞു് കൃതാത്ഥനായ പുണ്യാത്മാവുപോലും സർവ്വാത്മനാ എന്നെ ഭജിക്കുന്നു) എന്നിപ്രകാരം കാണിച്ചിരിക്കുന്നു.

ഭക്തിയോഗത്തിൽ തിരുനാമോച്ചാരണത്തിന്നുള്ള സ്ഥാനം അതിപ്രധാനമാണ്. പതിനേഴാമധ്യായത്തിൻെറ അവസാനത്തിൽ,

ഓം തത് സത് ഇതി നിർദ്ദേശോ
ബ്രഹ്മണസ്ത്രിവിധഃ സ്മൃതഃ.

എന്നു തുടങ്ങിയുള്ള ആറു ശ്ലോകങ്ങളംകൊണ്ടു് തിരുനാമത്തിൻെറ മഹിമയാണ് കാണിക്കുന്നതു്. തിരുനാമസംകീർത്തനപൂർവ്വം ചെയ്യപ്പെടുന്ന സർവ്വകർമ്മങ്ങളും ഹൃദയശുദ്ധിവഴിക്ക് ജ്ഞാനത്തിൽ വന്നു പര്യവസാനിക്കുമെന്നു പറഞ്ഞിരിക്കുന്നു. പതിനെട്ടാമധ്യായത്തിൻെറ അവസാനത്തിൽ സർവ്വഗീതാശാസ്ത്രത്തിൻെറയും പരമതാൽപ്പര്യം മറെറല്ലാം വിട്ടു് ആത്മസമർപ്പണപൂർവ്വമുള്ള ശരണാഗതിയിലാണെന്നു് അതിവ്യക്തമായ ഭാഷയിൽ അസന്ദിഗ്ദ്ധമായി 'സർവ്വധർമ്മാൻ പരിത്യജ്യ മാമേകം ശരണം വ്രജ' (സർവ്വധർമ്മങ്ങളേയും വിട്ടു് എന്നെത്തന്നെ സർവ്വാത്മനാ ശരണംപ്രാപിക്കു) എന്നിപ്രകാരം കൃപാപൂർവ്വമരുളിച്ചെയ്തു കാണിച്ചിരിക്കുന്നു.

ഉപനിഷത്തിലെ അതിവിസ്തൃതമായ ജ്ഞാനവർണ്ണനയിൽ മങ്ങിപ്പോയ ഭക്തിയുടെ ദിവ്യപ്രഭാവത്തെ വ്യക്തമാക്കി അതിൻെറ സഹായത്താൽ കർമ്മത്തെ ഭാഗവതധർമ്മമാക്കുകയും ജ്ഞാനത്തെ അനുഭവപര്യവസായിയാക്കിത്തീർക്കുകയുമാണ് ഗീതകൊണ്ടു തന്തിരുവടി കൃപാപൂർവ്വം ചെയ്തതു്. ആത്മസമർപ്പണപൂർവ്വകമായ ഭക്തിയെയാണ് തന്തിരുവടി ഗീതയിൽ വിസ്തരിച്ചതു്. അതു കൂടാതെ സാക്ഷാത്ക്കാരം സാധ്യമല്ലെന്നും വ്യക്തമാക്കി. എന്നാൽ ആത്മസമർപ്പണാനന്തരമുള്ള പ്രേമഭക്തിയുടെ അനുപമമായ ദിവ്യപ്രഭാവം,

യോ മാമേവമസംമൂഢോ ജാനാതി പുരുഷോത്തമം,
സ സർവ്വവിദ് ഭജതി മാം സർവ്വഭാവേന ഭാരത.

എന്നിപ്രകാരം പരമജ്ഞാനത്താൽ കൃതാർത്ഥനായ ആത്മാരാമനും തന്തിരുവടിയെത്തന്നെ സർവ്വാത്മനാ ഭജിക്കുന്നുവെന്നു പറഞ്ഞു കാണിച്ചിട്ടുണ്ടെങ്കിലും അതു് അധികം വിസ്തരിച്ചിട്ടില്ല. അതിനെ ഒന്നുകൂടി വിസ്തരിക്കുകയാണ് ശ്രീമദ്ഭാഗവതം ചെയ്യുന്നതു്. ആരംഭത്തിൽത്തന്നെ ''പിബത ഭാഗവതം രസമാലയം'' എന്നിപ്രകാരം ഘനീഭവിച്ച ആനന്ദസ്വരൂപമായ ശ്രീമദ്ഭാഗവതം ജീവന്മുക്തിയിൽപോലും ത്യാജ്യമല്ല, സേവ്യമാണ് എന്നു് ഉദ്ഘോഷിച്ചു് ആ പ്രേമഭക്തിയാണ് ജീവിതലക്ഷ്യമെന്നു കാണിച്ചു.

ആത്മാരാമാശ്ച മുനയോ നിർഗ്രന്ഥാ അപ്യുരുക്രമേ
കുർവ്വന്ത്യഹൈതുകീം ഭക്തിം ഇത്ഥംഭൂതഗുണോ ഹരിഃ.

ആത്മസാക്ഷാത്ക്കാരത്താൽ അഹങ്കാരഗ്രന്ഥി പൊട്ടിപ്പോയ ആത്മാരാമന്മാർപോലും അനന്തപ്രഭാവനായ തന്തിരുവടിയിൽ നിഷ്കാമഭക്തി ചെയ്യുന്നു. അവർ കൃതാത്ഥരല്ലേ? എന്തിന്നു ഭജിക്കുന്നു? അറിഞ്ഞുകൂടാ എന്നാണ് അതിന്നുള്ള ഉത്തരം. അവിടുത്തെ പ്രഭാവം അപ്രകാരം ആത്മാരാമന്മാരെപ്പോലും ആകർഷിക്കുന്നതാ

ണ്ട് എന്നുമാത്രം. അതുകൊണ്ടല്ലേ ശ്രീശുകൻ, ശ്രീനാരദൻ മുതലായവർ ദിവ്യപ്രേമസാഗരത്തിലാറാടിക്കൊണ്ടും അവിടുത്തെ തിരുനാമങ്ങളും ലീലകളും പാടിക്കൊണ്ടും ലോകത്തിൽ ചുററിസ്സഞ്ചരിക്കുന്നതു്? മുക്തിയേക്കാൾപോലും മഹത്തായ പഞ്ചമപുരുഷാർത്ഥമാണ് ഈ പ്രേമഭക്തി. അതുകൊണ്ടാണ് പരമഭാഗവതന്മാർ മുക്തിയാഗ്രഹിക്കാത്തതു്.

ന പാരമേഷ്ഠ്യം ന മഹേന്ദ്രധിഷ്ണ്യം
ന സാർവ്വഭൌമം ന രസാധിപത്യം
ന യോഗസിദ്ധീരപുനർഭവം വാ
മയ്യർപ്പിതാത്മേച്ഛതി മദ്വിനാന്യത്.

എന്നിൽ ആത്മസമർപ്പണം ചെയ്ത പരമഭാഗവതന്മാർ ചക്രവർത്തിസ്ഥാനമോ ഇന്ദ്രസ്ഥാനമോ മററു ലോകങ്ങളുടെ ആധിപത്യമോ ബ്രഹ്മാവിൻെറ സ്ഥാനമോ യോഗസിദ്ധികളോ മുക്തിപോലുമോ എൻെറ ശ്രീപാദസേവയൊഴിച്ച് ആഗ്രഹിക്കുകയില്ല. ആ ദിവ്യപ്രേമം പ്രാപിച്ച ഭാഗവതനെപ്പററി പറയുമ്പോൾ തന്തിരുവടി രോമാഞ്ചിതകളേബരനായിത്തീരുന്നു. ആ ദിവ്യപ്രേമത്തിൻെറ മൂർത്തീഭാവങ്ങളായ ഗോപിമാർ മുക്തി തീരെ ആഗ്രഹിച്ചില്ല. തന്തിരുവടിയുടെ ഇഷ്ടത്തിനുവേണ്ടി ആയിരമായിരം യോനികളിൽ ജനിക്കുവാനും ക്ലേശങ്ങൾ അനുഭവിക്കുവാനും തങ്ങൾ തയ്യാറാണെന്ന് അവർ ഉദ്ഘോഷിക്കുന്നു. നോക്കുക—

മനസോ വൃത്തയോ നഃ സ്യുഃ കൃഷ്ണപാദാംബുജാശ്രയാഃ
വാചോഭിധായിനീർനാമ്നാം കായസ്തത്പ്രഹ്വണാദിഷു
കർമ്മഭിർഭ്രാമ്യമാണാനാം യത്ര ക്വാപീശ്വരേച്ഛയാ
മംഗളാചരിതൈർദാനൈഃ രതിർനഃ കൃഷ്ണ ഈശ്വരേ.

ഞങ്ങളുടെ മനസ്സിൻെറ വൃത്തികൾ നിരന്തരം നിന്തിരുവടിയുടെ ശ്രീപാദപത്മങ്ങളിൽ രമിക്കട്ടെ, വാക്കുകൾ അവിടുത്തെ തിരുനാമങ്ങൾതന്നെ സദാ ജപിക്കട്ടെ. ശരീരം അവിടുത്തെ ശ്രീപാദങ്ങളിൽ സാഷ്ടാംഗം പ്രണമിക്കട്ടെ. അവിടുത്തെ സങ്കല്പമനുസരിച്ച് ആയിരമായിരം യോനികളിൽ ഞങ്ങൾ ഭ്രമിച്ചുകൊള്ളട്ടെ, അതിലെല്ലാം തന്തിരുവടിയിൽ അധികമധികം രതി ഭവിക്കട്ടെ. ഹാ! ഹാ! എന്തൊരു ദിവ്യപ്രാർത്ഥന! ഈ ദിവ്യപ്രേമത്തിൻെറ മാധുര്യാതിശയമാണ് ശ്രീമദ്ഭാഗവതത്തിൽ സർവ്വത്ര കാണപ്പെടുന്നതു്.

പരമഭാഗവതനായ പ്രഹ്ളാദനോട് വരം വാങ്ങുവാൻ നിർബന്ധിച്ചപ്പോൾ ആ മഹാത്മാവ് പറയുകയാണ്—'കാമാനാം ഹൃദ്യസംരോഹം ഭവതസ്തു വൃണേ വരം.' വരം വാങ്ങിയേ കഴിയൂ എന്ന് നിന്തിരുവടിക്ക് നിർബന്ധമുണ്ടെങ്കിൽ ഒരു വരവും ചോദിക്കുവാൻ തോന്നാതിരിക്കട്ടെ എന്ന വരമാണ് അടിയൻ ആഗ്രഹിക്കുന്നതു് എന്ന്. ഗോപിമാരുടെ ദിവ്യപ്രേമം കണ്ട് അത്ഭുതസ്തബ്ധനായ ഉദ്ധവൻ ആനന്ദബാഷ്പം ഒഴുക്കിക്കൊണ്ട് രോമാഞ്ചിതകളേബരനായി അവരുടെ ശ്രീപാദങ്ങൾകൊണ്ട് അതിപവിത്രമായിത്തീർന്ന വൃന്ദാവനത്തിലെ പൊടിയിൽ കിടന്ന് ഉരുളുന്നു. ഈ പരിശുദ്ധമായ പാദപാംസുക്കൾ ശിരസ്സിൽ വഹിക്കുവാനായി ഈ വൃന്ദാവനത്തിൽ ഒരു ചെറുപുല്ലായിട്ടെങ്കിലും ഒരു ജന്മം തന്ന് അനുഗ്രഹിക്കേണമേ എന്ന് തന്തിരുവടിയോട് പ്രാർത്ഥിക്കുകയും ചെയ്യുന്നു. ഈ പ്രേമഭക്തിയുടെ മഹിമാതിശയം വിചിത്രമെന്നല്ലാതെ മറെറന്തു പറയട്ടെ. "മുക്തിം ദദാതി കർഹിചിത്, ന ഭക്തിയോഗം" തന്തിരുവടി ആദ്യം മുക്തിയാണ് തന്നെ സമീപിക്കുന്നവർക്ക് കൊടുക്കുന്നതു്. അതുപോലും ഒരു പുല്ലുപോലെ ദൂരത്തു് വലിച്ചെറിയുവാൻ കഴിവുള്ള പുണ്യാത്മാവിന്നു മാത്രമേ ഭക്തി വിതരണം ചെയ്യുന്നുള്ളു. അത്രയും ദിവ്യദിവ്യമാണ് ഈ പ്രേമഭക്തി. ശ്രീമദ് ഭാഗവതത്തിൽ സർവ്വത്ര ഇതാണ് വർണ്ണിക്കപ്പെടുന്നതു്. ഇതു് ഇത്രയും സ്പഷ്ടമായും സുന്ദരമായും മറെറാരു ഗ്രന്ഥത്തിന്നും വ്യക്തമാക്കുവാൻ കഴിഞ്ഞിട്ടില്ല. ഉപനിഷത്തുകളിൽ അങ്ങിങ്ങായി മങ്ങിക്കിടന്നിരുന്ന ഭക്തിയുടെ അനുപമപ്രഭാവം തന്തിരുവടി ശ്രീമദ്ഭഗവദ്ഗീതയിൽ വ്യക്തമാക്കി. ആത്മസമർപ്പണാനന്തരമുള്ള പ്രേമഭക്തിയുടെ മഹിമാതിശയവും മാധുര്യാതിശയവും ഗീതയിൽ സൂചിപ്പിക്കപ്പെട്ടു. അതിനെ അതിമനോഹരമായ രീതിയിൽ വിസ്തരിച്ച് ലോകത്തെ ആനന്ദസാഗരതരംഗങ്ങളിൽ ആറാടിക്കുകയാണ് ശ്രീമദ്ഭാഗവതം ചെയ്യുന്നതു്.

# പഞ്ചവക്ത്രപഞ്ചകം

## മഹാകവി. ടി. ആർ. നായർ

1

ധരാധരാത്മജാവരം ധരാധരേന്ദ്രമന്ദിരം
ധരാധരം ധനുദ്ധരം ധരാവിഭൂതിഭാസുരം
ധരന്തമാപഗാമഘം ഹരന്തമീശ്വരം ധുരം-
ധരം ഗരംധരം ഹരം സ്മരാന്തകം സ്മരാമ്യഹം.

പാർവ്വതീവരനായും കൈലാസമന്ദിരത്തോടുകൂടിയവനായും മഹാമേരുവാകുന്ന വില്ലേന്തിയവനായും ഐശ്വര്യംകൊണ്ടും ഭസ്മംകൊണ്ടും ശോഭിക്കുന്നവനായും ഗംഗാധരനായും പാപവിനാശകനായും സർവ്വലോകഭാരത്തെ വഹിക്കുന്ന ഈശ്വരനായും വിഷം കുടിച്ചവനായും കാമാന്തകനായുമിരിക്കുന്ന ശിവനെ ഞാൻ ധ്യാനിക്കുന്നു.

2

കൃതാന്തഗന്ധകൃന്തനം കൃതാന്തമീനകേതനം
കൃതാന്തരംഗഭാജനം കൃതാന്തഹീനപൂജനം
സുതാന്തരായസൂദനം സതാം തമോവിനോദനം
സുതാന്തരാത്മദർശനം സ തം തനോമി വന്ദനം.

കാലന്റെ ഗർവ്വ് ശമിപ്പിച്ചവനും കാമദേവന്റെ നാശത്തിന്നു് കാരണമായവനും ഹൃദയമാകുന്ന ഇരിപ്പിടത്തോടുകൂടിയവനും ചെയ്യപ്പെട്ട അളവററ പൂജയോടുകൂടിയവനും ലോകസന്താനത്തിന്റെ വിഘ്നദുരിതം തീർത്തവനും സജ്ജനങ്ങളുടെ അജ്ഞാനതിമിരമകററിയവനും ക്ഷീണിച്ച ഭക്തർക്കു് ആത്മദർശനംകൊടുക്കുന്നവനുമായ ആ ശിവനായിക്കൊണ്ടു് അപ്രകാരം ഭക്തനായ ഞാൻ വന്ദനത്തെ ചെയ്യുന്നു.

3

നിശാധിനാഥഭൂഷണം നിശാതനാഗകങ്കണം
കൃശാഭിഘാതവാഹനം കൃശാനുദീപ്തലോചനം
നിശാന്തശൈലജാധനം നിശാതമഃപ്രകോപനം
പ്രശാസ്മഹേ ശിവം ശമം പ്രശാന്തമന്തരുത്തമം.

ചന്ദ്രകലാധരനും തീക്ഷ്ണമായ സർപ്പവലയത്തോടുകൂടിയവനും കൊരടാവുകൊണ്ടടിക്കപ്പെട്ട കാളയോടുകൂടിയവനും ചെന്തീക്കണ്ണനും അന്തഃപുരത്തിലെ പാർവ്വതിയുടെ സ്വത്തായിരിപ്പവനും തമോമൂർത്തിയും ആണെങ്കിലും അന്തഃകരണത്തിൽ പ്രശാന്തോത്തമനായി കാണപ്പെട്ടവനുമായ ശിവനോടു ശമത്തെ ആശംസിച്ചുകൊള്ളുന്നു.

4

ഉമാപരിഗ്രഹേപ്സിതം രമാപതിപ്രകീർത്തിതം
ദ്യുമാനവാദിവന്ദിതം വിമാനസൗധസംസ്ഥിതം
കുമാരഭൂതജീവിതം ക്രമാതിവർത്തിഭാസിതം
തമാശ്രയേ യമക്ഷയം യമക്ഷയം ശിവം സിതം.

പാർവ്വതിയിൽ അത്യന്തമനോരഥത്തോടുകൂടിയവനും വിഷ്ണുവിനാൽ വർണ്ണിക്കപ്പെട്ടവനും ദേവാദിവന്ദിതനും ഉത്തുംഗസൌധത്തിൽ സ്ഥിതിചെയ്യുന്നവനും സുബ്രഹ്മണ്യൻ ഭൂതഗണങ്ങളെന്നിവരിൽ സ്നേഹമുള്ളവനും അതിർകവിഞ്ഞ ശോഭയോടുകൂടിയവനും അക്ഷയനുമായ യാതൊരാളുണ്ടോ, അന്തകാന്തകനും ശുഭ്രവർണ്ണനുമായ ആ ശിവനെ ഞാനാശ്രയിക്കുന്നു.

5

യമാന്തകോ മമാന്തികേ യദാന്ത്യകാല ആഗതോ
യമിച്ഛസീതി പൃച്ഛസി തദിച്ഛയാ തദാ മുദാ
സമസ്തപുണ്യമാപ്നുയാം തമേവമർത്ഥമർത്ഥയേ
നമാമ്യഹം ഭവത്പദം നമാമ്യഹന്നിശം വിഭോ!

മൃത്യുകാലത്തു് കാലാന്തകൻ എപ്പോഴാം വരുന്നുവോ അപ്പോഴാം എന്താണു് നിനക്കു വേണ്ടതെന്നു് സന്തോഷത്തോടെ ചോദിയ്ക്കുന്നതായാൽ ആ അർത്ഥത്തെത്തന്നെ ഞാൻ പ്രാർത്ഥിക്കയും സർവ്വസുകൃതത്തേയും പ്രാപിക്കുകയും ചെയ്യും. അല്ലയോ ശംഭുഭഗവാനേ! അവിടുത്തെ പാദാരവിന്ദത്തെ രാപ്പകൽ ഞാൻ വന്ദിക്കുകയും ചെയ്യുന്നു.

---

ശാന്താകാരം സമാധൗ സ്ഥിതമതുലതനുജ്യോതിഷാ വ്യാപ്തദേശം
സിദ്ധേ പീഠേ നിഷണ്ണം സ്മിതലസിതമുഖം ഹർഷബാഷ്പാപ്ലുതാക്ഷം
ചാർവ്വംഗം സ്വർണ്ണവർണ്ണം വരദമഭയദം ജീവനം സജ്ജനാനാം
ദേവാധീശം ഭജേഹം ഹൃഗണിതഗുണിനം ഭക്തിതോ രാമകൃഷ്ണം.

# ഉപനിഷത്തുകളിൽ ഭക്തിയോ ജ്ഞാനമോ?

ഡോ: ടി. എൻ. എൻ. ഭട്ടതിരിപ്പാട്

ഉപനിഷത്തുകളും ഉന്നതവേദാന്തഗ്രന്ഥങ്ങളും സഗുണോപാസനയെ ഉത്തമമുക്തിമാൎഗ്ഗമായി അംഗീകരിച്ചിട്ടില്ല. എന്നാൽ ഭക്തിയാണ് ഉത്തമമായ മുക്തിമാൎഗ്ഗമെന്ന് വാദിക്കുന്നവർ സഗുണോപാസനയാണ് മുക്തിയ്ക്കുള്ള മാൎഗ്ഗമെന്ന് വിശ്വസിക്കുകയും, മററുള്ളവരെ വിശ്വസിപ്പിക്കാൻ ശ്രമിക്കുകയും ചെയ്യാറുണ്ട്. അതിനവർ സ്വീകരിക്കുന്ന ഉപായം മഹദ്വാക്യങ്ങളെ ഉദ്ധരിച്ച് കാണിക്കുകയാണ്. ഇതുകൊണ്ട് മൂഢന്മാരെ വഴി തെററിക്കാൻ എളുപ്പത്തിൽ കഴിയും. മാത്രമല്ല, സന്ദൎഭത്തിൽ നിന്നടൎത്തിയെടുത്ത ഉദ്ധരണങ്ങൾ വഴി മഹദ്വചനങ്ങൾക്ക് തങ്ങളുടെ അഭിപ്രായത്തിന്നനുസൃതമായ വ്യാഖ്യാനം നൽകാനെളുപ്പമാണ്. ഈ പ്രവണതയെയാണ് ആചാൎയ്യസ്വാമികൾ

> വാഗ്വൈഖരീ ശബ്ദഝരീ ശാസ്ത്രവ്യാഖ്യാനകൗശലം
> വൈദുഷ്യം വിദുഷാം തദ്വദ് ഭുക്തയേ ന തു മുക്തയേ.

എന്നു പറഞ്ഞ് കളിയാക്കിയിരിയ്ക്കുന്നത്. ഇതിനും പുറമേ പലപ്പോഴും സ്വാഭിപ്രായത്തിലുള്ള വിശ്വാസക്കുറവാണ് ഉദ്ധരിക്കാനുള്ള പ്രവണതയ്ക്ക് പിന്നിലുള്ള മനോവികാരമായി കാണുന്നത്. തനിയ്ക്ക് ദൃഢവിശ്വാസമുള്ള ഒരു സംഗതി സ്ഥാപിക്കാൻ മററുള്ളവരുടെ അഭിപ്രായമെടുത്ത് കാട്ടേണ്ടതില്ല. സൂൎയ്യൻ കിഴക്കുദിച്ച് പടിഞ്ഞാറസ്തമിക്കുന്നു എന്നതു് സ്ഥാപിക്കാൻ ഉപനിഷദ്വാക്യങ്ങളെ ആശ്രയിയ്ക്കേണ്ടതുണ്ടോ? അതു് സ്വാനുഭവമാണ്. അതിനു മറു തെളിവു വേണ്ട. അതുപോലെ, വേദാന്തത്തിന് പ്രവാചകരും പ്രവചനവും വേണ്ട. കാരണം അതു നിത്യസത്യമാണ്. അതാണ് ചിലർ ഭക്തിമാൎഗ്ഗമാണ് ശ്രേഷ്ഠമെന്നും, ജ്ഞാനമാൎഗ്ഗം ശുഷ്കമാണെന്നും മററും പറയുന്നകേട്ടാലും വേദാന്തികൾ മറുപടി പറയാൻ തുനിയാത്തതു്. വാദപ്രതിവാദംകൊണ്ട് നേടാനുള്ളതു് ''വൈദുഷ്യം വിദുഷാം തദ്വദ് ഭുക്തയേ ന തു മുക്തയേ'' എന്നതു മാത്രമാണെന്ന വേദാന്തികൾക്കറിയാം.

ശരിക്കുള്ള ഭക്തന്മാരെക്കുറിച്ചല്ല ഇവിടെ വിവക്ഷ എന്നതു് വ്യക്തമാക്കിക്കൊള്ളട്ടെ.

> സ്വസ്വരൂപാനുസന്ധാനം ഭക്തിരിത്യഭിധീയതേ.

(സ്വന്തം സ്വരൂപത്തെ അനുസന്ധാനം ചെയ്യുന്നതാണ് ഭക്തി എന്നു പറയുന്നതു്.) എന്ന നിൎവ്വചനപ്രകാരമുള്ള ഭക്തി ശീലിക്കുന്നവർ ജ്ഞാനികളാണ്. അവരാണ് ശരിക്കുള്ള ഭക്തന്മാർ. അവക്കൊന്നും സ്ഥാപിക്കേണ്ടതില്ല. എന്നാൽ ഈ നിലയിലെത്താത്തവരാണ് സഗുണഭക്തി നിൎഗ്ഗുണഭക്തിയേക്കാൾ ശ്രേഷ്ഠമെന്നു വാദിക്കുന്നതു്. സ്വമതം സ്ഥാപിക്കാൻ അവർ ശാസ്ത്രോപനിഷത്തുകളിൽനിന്നും പലതും ഉദ്ധരിക്കുക പതിവാണ്. പക്ഷേ, മുൻപു പറഞ്ഞപോലെ ഇതിൽ വളച്ചൊടിയ്ക്കലിന്റെ ഒരംശം പലപ്പോഴും കാണാൻ കഴിയും.

> മോക്ഷസാധനസാമഗ്ര്യാം ഭക്തിരേവ ഗരീയസീ.

(മോക്ഷം നേടുവാനുള്ള സാധനസാമഗ്രികളിൽ ഭക്തിതന്നെയാണ് ഏററവും ശ്രേഷ്ഠം.) എന്നു മാത്രം പറഞ്ഞ് ആചാൎയ്യസ്വാമികൾ മോക്ഷത്തിനേററവും പ്രധാനമായതു് ഭക്തിയാണെന്ന് അംഗീകരിച്ചിട്ടുണ്ടെന്ന് സഗുണഭക്തന്മാരിൽ ചിലർ പറയാറുണ്ട്. പക്ഷേ, അടുത്ത വരികളിൽ

> സ്വസ്വരൂപാനുസന്ധാനം ഭക്തിരിത്യഭിധീയതേ.

എന്ന നിൎവ്വചനമാണ് കാണാൻ കഴിയുക. അപ്പോൾ ആദ്യത്തെ രണ്ടു വരികൾ മാത്രം ഉദ്ധരിച്ചാൽ കിട്ടുന്ന അൎത്ഥം ആചാൎയ്യസ്വാമികൾ ഉദ്ദേശിച്ച അൎത്ഥം അല്ലെന്നു വ്യക്തമാണല്ലോ. അതുപോലെ

> നായമാത്മാ പ്രവചനേന ലഭ്യോ
> ന മേധയാ ന ബഹുനാ ശ്രുതേന
> യമേവൈഷ വൃണുതേ തേന ലഭ്യ–
> സ്തസ്യൈഷ ആത്മാ വിവൃണുതേ തനൂം സ്വാം.

എന്ന കഠോപനിഷത്തിലെ വാക്യം ഈശ്വരാനുഗ്രഹമില്ലാതെ പ്രവചനംകൊണ്ടോ ശ്രവ

ണംകൊണ്ടോ ബുദ്ധികൊണ്ടോ ആത്മാവു് ലഭ്യ നല്ല. ബ്രഹ്മം ആരെ വരിക്കുന്നുവോ, അവനു മാത്രമാണ് ആത്മലാഭം കിട്ടുക എന്ന അർത്ഥത്തിൽ ചിലർ വ്യാഖ്യാനിക്കാറുണ്ടു്. ഇതു ശരിയല്ല കാരണം ബ്രഹ്മം ഇഷ്ടാനിഷ്ടങ്ങളുള്ള ഒരു വ്യക്തിയല്ല. സച്ചിദാനന്ദമെന്ന പ്രതിഭാസമാണ്. ആ ബ്രഹ്മത്തിനു്, കാരണമൊന്നെങ്കിലുമാവട്ടെ, പെട്ടെന്നൊരാളോടു് മമത തോന്നുന്നവെന്നും, അങ്ങനെയുള്ള ആരംക്കു് തന്നെ കാണിച്ചുകൊടുക്കുന്നു എന്നും പറയുന്നതു് യുക്തിക്കു ചേരാത്തതാണ്. ഇതിന്റെ ശരിയായിട്ടുള്ള അർത്ഥം ആത്മാനുസന്ധാനം ചെയ്യുന്നവക്കു് മാത്രമേ ആത്മാവു് പ്രത്യക്ഷീഭവിക്കൂ എന്നാണ്. ഈവക തെററായ ഉദ്ധാരണങ്ങളും വ്യാഖ്യാനങ്ങളും നൽകുന്നതു് ശരിയല്ല എന്നു് പറയേണ്ടതില്ലല്ലോ. സാകാരഭക്തി ഉത്തമഭക്തിയായി ശാസ്ത്രോപനിഷത്തുകളിലൊന്നും പ്രതിപാദിച്ചിട്ടില്ല; പ്രതിപാദിക്കാൻ വയ്യതാനും. കാരണം അതു യുക്തിക്കു ചേന്നതല്ല; അനുഭൂതിക്കും ചേന്നതല്ല. അതുകൊണ്ടുതന്നെയായിരിക്കണം ചില ഭക്തന്മാർ അതു സ്ഥാപിക്കാൻ മഹദ്വാക്യങ്ങരം ഉദ്ധരിക്കുന്നതു്. വേദാന്തികരംക്കു മുമ്പു പറഞ്ഞപോലെ ഒരുദ്ധാരണവും വേണ്ട. മൂഢന്മാരെ അഥവാ ഗതാനുഗതികബുദ്ധിയുള്ളവരെ പ്രീതിപ്പെടുത്തുവാൻ എത്ര വേണമെങ്കിലും ഉദ്ധരിക്കുകയും ചെയ്യും. പക്ഷേ അതിനു മുമ്പായി യുക്തിയെ അടിസ്ഥാനമാക്കി സഗുണോപാസനയുടെ നിലയെക്കുറിച്ചു് രണ്ടു വാക്കു പറയട്ടെ.

സാകാരനായ ഒരീശ്വരനിലുള്ള ഭക്തിയാണല്ലോ സഗുണഭക്തി. ഇങ്ങനെ ഒരീശ്വരന്റെ അസ്തിത്വം വെറും കല്പനാമാത്രമാണെന്നറിവാൻ വിഷമമില്ല. കാരണം ഈശ്വരൻ സകല ഐശ്വര്യങ്ങളുടെയും ഇരിപ്പിടമായിരിക്കണം. ഒരു രൂപത്തിലൊതുങ്ങുന്ന ഐശ്വര്യം പൂർണ്ണമാവാൻ വയ്യ. രൂപപരിമിതിയുള്ള എന്തും കാലദേശാവധികളിൽ ഒതുങ്ങണം. അങ്ങനെ ഒതുങ്ങിയാൽ ആ വസ്തു പരിമിതമായി. ഈശ്വരൻ അപരിമിതനാണെന്നതു് സർവ്വസമ്മതമാണല്ലോ. അതുപോലെ ഏകനും നിർദ്വന്ദ്വനുമായിരിക്കണം. അല്ലെങ്കിൽ നിസ്തുലനാവാൻ വയ്യ. രണ്ടു വസ്തുക്കരം, അഥവാ, അതായതു് ദ്വന്ദ്വം, ഉണ്ടെങ്കിൽ ഒന്നു് മറേറതിനേക്കാരം ശ്രേഷ്ഠമോ അധമമോ ആവണമല്ലോ.

'ബ്രഹ്മ സത്യം ജഗന്മിഥ്യാ ജീവോ ബ്രഹ്മൈവ നാപരഃ.' എന്ന ആചാര്യസ്വാമികളുടെ നിർവ്വചനം ബ്രഹ്മത്തിന്റെ അഖണ്ഡതയെയാണു് കാണിയ്ക്കുന്നതു്. ഈശ്വരനു് രൂപം കല്പിയ്ക്കുന്നതു് വേദാന്തികളെ സംബന്ധിച്ചിടത്തോളം ഈശ്വരനിന്ദയാണ്. കാരണം അവിച്ഛിന്നത്തെ വിച്ഛിന്നമാക്കാനും, നിർദ്വന്ദ്വത്തെ ദ്വന്ദ്വമാക്കാനും, അപരിമിതത്തെ പരിമിതമാക്കാനും സർവ്വവ്യാപിയെ കാലദേശകാരണങ്ങരംക്കുള്ളിലൊതുക്കാനും അതു വഴിവെയ്ക്കുന്നു. ഈശ്വരന്റെ മഹത്വം കുറയ്ക്കുകയാണു് അതുകൊണ്ടു ചെയ്യുന്നതു്. ഈശ്വരനു് നിഗ്രഹാനുഗ്രഹശേഷിയുണ്ടെന്നു പറയുന്നതും ഈശ്വരനെ ചെറുതാക്കുകയാണ്. അങ്ങനെ ശിഷ്ടപാലനത്തിനും ദുഷ്ടനിഗ്രഹത്തിനും ഈ ശേഷി യഥേഷ്ടം ഈശ്വരനുപയോഗിക്കുന്നുണ്ടെന്ന പ്രസ്താവം ഒരു നിന്ദാസ്തുതിയാണ്. ഈശ്വരനെ മനുഷ്യന്റെ നിലയിലേയ്ക്കു് താഴ്ത്തുകയായിരിയ്ക്കും ഫലം. ഇഷ്ടാനിഷ്ടങ്ങരംക്കനുസൃതമായി പ്രവർത്തിക്കുന്ന ഒരാരം രാഗദ്വേഷങ്ങരംക്കതീതനാവാൻ വയ്യ മനുഷ്യനേക്കാരം പതിന്മടങ്ങു് ശക്തിയുണ്ടെന്നതുകൊണ്ടു് അയാളെ രാക്ഷസനെന്നു വിശേഷിപ്പിക്കാം. എന്നാൽ അയാരം ഈശ്വരനാവാൻ വയ്യതന്നെ. നമ്മുടെയും പ്രവൃത്തികരം ഇഷ്ടമുള്ളവക്കു നന്മയും, ഇഷ്ടമില്ലാത്തവക്കു തിന്മയും വരുത്താനുദ്ദേശിച്ചുകൊണ്ടുള്ളവയാണ്. ആ സ്ഥിതിക്കു് നമ്മിൽനിന്നും വ്യത്യസ്തനല്ല ഈശ്വരനെന്നു പറയേണ്ടിവരും.

സാകാരമായ വസ്തു സത്യമാവാൻ വയ്യ. അതിനുത്പത്തിസ്ഥിതിനാശങ്ങളുണ്ടു്. ഉത്പത്തിയ്ക്കു മുമ്പും നാശത്തിനുശേഷവും സാകാരവസ്തുവിനു് നിലനില്പില്ലല്ലോ. അപ്പോരം ഈശ്വരൻ സത്യസ്വരൂപനാണെങ്കിൽ സർവ്വവ്യാപിയാണെങ്കിൽ, നിരാകാരനാവണം.

'സാകാരമനൃതം വിദ്ധി നിരാകാരം തു നിശ്ചലം'

(ആകാരമുള്ളതു് അസത്യവും ആകാരമില്ലാത്തതു് സത്യവുമാണെന്നറിയുക.) എന്നു് അഷ്ടാവക്രഗീതയിൽ പറയുന്നതു് ഇതുകൊണ്ടാണ്. സത്യസ്വരൂപനാണെന്നും സർവ്വവ്യാപിയാണെന്നും മററും ഈശ്വരനെ വിശേഷിപ്പിക്കുന്ന ഭക്തന്മാർ ഈശ്വരനു് എങ്ങനെ രൂപം കല്പിക്കുന്നു എന്നതു് അത്ഭുതാവഹമായി തോന്നുന്നു. ഒരു ഭക്തനോടു് 'ഈശ്വരൻ സർവ്വവ്യാപിയല്ലേ?' എന്ന

ചോദിച്ചപ്പോൾ 'തീച്ച്യയായും അതെ' എന്നുത്തരം പറഞ്ഞു. 'അപ്പോൾ അങ്ങയുടെ ശരീരത്തിലും ഈശ്വരനില്ലെ ?' എന്നായി അടുത്ത ചോദ്യം. 'അയ്യോ, അതു പറയരുതു്. ഈ മലിനമായ ശരീരത്തിൽ ഈശ്വരൻ ഇരുന്നരുളുന്നു എന്നു പറയരുതു്' എന്നായിരുന്നു ഭക്തൻെറ മറുപടി. ഇതു നടന്ന സംഭവമാണു്. മൂഢത്വത്തിൻെറ മകുടോദാഹരണം എന്നല്ലാതെ എന്തു പറയാനാണു്! വിനയമാണു് പ്രസ്തുത ഭക്തനെക്കൊണ്ടു് ഇങ്ങനെയൊരു മറുപടി പറയിച്ചതു് എന്നതു വ്യക്തമാണല്ലൊ. പക്ഷേ, അയാൾ ഈശ്വരൻെറ സവ്വവ്യാപിത്വസിദ്ധാന്തത്തിനു് കോടാലിവെയ്ക്കുകയാണു് ചെയ്യുതെന്നു് അയാൾ ധരിച്ചില്ലെന്നു മാത്രം. ശാസ്ത്രവാസന മുക്തിക്കു വിഘാതമാകുന്നതിനു് ഇതിലും വലിയ ദൃഷ്ടാന്തം വേണോ ?

ആചക്ഷ്വ ശൃണു വാ താത നാനാശാസ്ത്രാണ്യനേകശഃ
തഥാപി ന തവ സ്വാസ്ഥ്യം സവ്വവിസ്മരണാദൃതേ.

(നാനാശാസ്ത്രങ്ങൾ പല പ്രാവശ്യം പറയുകയും കേൾക്കുകയും ചെയ്യു. എങ്കിലും സവ്വവിസ്മരണംകൂടാതെ നിനക്കു സ്വാസ്ഥ്യം ഉണ്ടാവുകയില്ല.) എന്ന അഷ്ടാവക്രസിദ്ധാന്തം എത്ര ശരിയായിരിക്കുന്നു!

ഈ ജഗത്തു് ഈശ്വരസൃഷ്ടമാണെന്നു പറയുന്നു. കോടാനുകോടി ബ്രഹ്മാണ്ഡങ്ങളേയും ഈശ്വരൻ സൃഷ്ടിച്ചു് രക്ഷിക്കുന്നു എന്നെല്ലാം പറയുന്നതു് യുക്തിയുക്തമാണോ ? എന്തിനാണീ സൃഷ്ടി നടത്തുന്നതു് ? ലീലയ്ക്കുവേണ്ടി, ഈശ്വരേച്ഛ, മുതലായവയൊന്നും തൃപ്തികരമായ സമാധാനമാവുകയില്ല. ഗൗഡപാദർ ചോദിക്കുന്നതുപോലെ,

ഭോഗാത്ഥം സൃഷ്ടിരിത്യന്യേ ക്രീഡാത്ഥമിതി ചാപരേ
ദേവസ്യൈഷ സ്വഭാവോഽയമാപ്തകാമസ്യ കാ സ്പൃഹാ

(ഈ സൃഷ്ടി ഭോഗത്തിനു വേണ്ടിയാണു്, ലീലയ്ക്കുവേണ്ടിയാണു് എന്നെല്ലാം ചിലർ പറയുന്നു. ഇതു ദേവൻെറ സ്വഭാവമാണു്. ആപ്തകാമനു് എന്താഗ്രഹമാണു് ?) എന്നു ആക്കും ചോദിയ്ക്കാൻ തോന്നിപ്പോകും. ഈശ്വരൻ ചെറിയ കുട്ടികൾ കടൽപ്പുറത്തു മണൽക്കൂമ്പാരം കൂട്ടിക്കളിക്കുന്നതുപോലെ സൃഷ്ടിയിലേപ്പെടുകയോ, അതും ലീലയ്ക്കുവേണ്ടി ? ഇതിൽക്കൂടുതൽ അബദ്ധമായ ഒരു കല്പന ചിന്തിക്കാൻ വയ്യതന്നെ. ഈശ്വരസൃഷ്ടമാണു് ജഗത്തെങ്കിൽ ഇവിടെ നന്മയല്ലാതെ തിന്മ എങ്ങനെയുണ്ടായി ? ഇത്രവളരെ കഷ്ടപ്പാടുകൾ എന്തിനു സൃഷ്ടിച്ചു ? സ്വസൃഷ്ടമായ ജന്തുക്കളെ കഷ്ടപ്പാടുകളിൽനിന്നും രക്ഷിക്കേണ്ട ചുമതല ഈശ്വരനില്ലേ ? എല്ലാ ജീവരാശികളും സ്വന്തം സന്താനങ്ങളുടെ സുഖത്തിനുവേണ്ടി മാത്രമേ ഉദ്യമിയ്ക്കാറുള്ളു. അവക്കു കഷ്ടപ്പാടു വരുത്താൻ ശ്രമിക്കാറില്ല. ജീവരാശികൾ സവ്വശക്തന്മാരല്ലാത്തതിനാൽ അവക്കു് പലതും സാധിച്ചില്ലെന്നു വരാം. എങ്കിലും ശ്രമിക്കാതിരിക്കാറില്ല. ഈശ്വരൻ സവ്വശക്തനാണെന്നിരിയ്ക്കെ എന്തിനീ കഷ്ടപ്പാടുകൾ ഉണ്ടാക്കുകയും നിലനിത്തുകയും ചെയ്യുന്നു ? കമ്മഫലമാണെന്നൊന്നും പറഞ്ഞതുകൊണ്ടു് ചോദ്യത്തിനു് ശരിക്കുള്ള സമാധാനം കിട്ടുകയില്ല. കമ്മപ്രേരണയും ഈശ്വരനിൽനിന്നല്ലാതെ വരാൻ തരമുണ്ടോ ? താൻ സൃഷ്ടിച്ച ജീവജാലങ്ങളുടെ കമ്മങ്ങളെ നിയന്ത്രിക്കാൻ കഴിഞ്ഞില്ലെങ്കിൽ ഈശ്വരൻ ജഗന്നിയന്താവല്ലാതാവില്ലേ ? ഈശ്വരനാണു് ദുഷ്കമ്മത്തിനും പ്രേരണ നല്കുന്നതെങ്കിൽ ആ ഈശ്വരൻ എന്തു ക്രൂരനാണു്! പ്രത്യേകിച്ചൊരുദ്ദേശ്യവുമില്ലാതെ കുറെ ജീവജാലങ്ങളെ സൃഷ്ടിക്കുക, അവരെ ദുഷ്കമ്മത്തിനു പ്രേരിപ്പിക്കുക, അതിനവർ വഴങ്ങി ദുഷ്കമ്മം ചെയ്യതിൻെറ ഫലം അവരെക്കൊണ്ടുതന്നെ അനുഭവിപ്പിയ്ക്കുക, പ്രേഷിതാവായ താൻ രക്ഷപ്പെടുകയും ചെയ്യുക — കരുണാനിധിയായ ഈശ്വരനിൽ ഇത്രയും ക്രൂരത്വം ആരോപിക്കുന്നതു് ഈശ്വരനിന്ദയല്ലാതെ മറെറന്താണു് ?

ന കർത്തൃത്വം ന കമ്മാണി ലോകസ്യ സൃജതി പ്രഭുഃ
ന കമ്മഫലസംയോഗം സ്വഭാവസ്തു പ്രവത്തതേ.

(ലോകത്തിനു കർത്തൃത്വമോ കമ്മങ്ങളോ കമ്മഫലസംയോഗമോ പ്രഭു സൃഷ്ടിക്കുന്നില്ല. സ്വഭാവമാണു് പ്രവത്തിക്കുന്നതു്.)

നാദത്തേ കസ്യചിത്പാപം ന ചൈവ സുകൃതം വിഭുഃ
അജ്ഞാനേനാവൃതം ജ്ഞാനം തേന മുഹ്യന്തി ജന്തവഃ.

(പ്രഭു ആരുടേയും പുണ്യത്തെയോ പാപത്തെയോ സ്വീകരിക്കുന്നില്ല. അജ്ഞാനംകൊണ്ടു് ജ്ഞാനം ആവൃതമായിരിക്കുന്നു. അതുകൊണ്ടു് ജീവികൾ മോഹത്തെ പ്രാപിക്കുന്നു.)

കർത്തൃത്വമോ കർമ്മമോ കർമ്മഫലമോ സുകൃതപാപങ്ങളോ ഒന്നും ഈശ്വരദത്തങ്ങളല്ല;

അവിദ്യാവിലാസംകൊണ്ടു് തോന്നപ്പെടുന്നവയാണു് എന്നു ഗീതാകർത്താവു് വ്യക്തമാക്കിയിട്ടും ഈശ്വരനാണു് എല്ലാം തരുന്നതെന്നും, അനിഷ്ടം നീക്കി ഇഷ്ടം പ്രദാനം ചെയ്യാൻ ഈശ്വരോപാസന ചെയ്യണമെന്നും മററും ഉറച്ചു് സഗുണാരാധന ചെയ്യാനുള്ള പ്രവണത മൂഢത്വമല്ലാതെ മറെറന്താണു്? ഈശ്വരസേവകൊണ്ടു് എന്തും ലഭിയ്ക്കുമെന്നു പറയുന്നതു് ഈശ്വരൻ പ്രലോഭനങ്ങൾക്കു വഴങ്ങുമെന്നു പറയുന്നതിനു് തുല്യമാണു്. ഈശ്വരസൃഷ്ടമാണു് സകല വസ്തുക്കളുമെങ്കിൽ അപ്രകാരമുള്ള വസ്തുക്കളെത്തന്നെ ഈശ്വരനു നിവേദിക്കുന്നതും മററും തെററല്ലേ? ഈശ്വരനുള്ളതു സ്വായത്തമാക്കി വീണ്ടും ഈശ്വരൻതന്നെ അപ്പിക്കുക എന്നല്ലേ ഇതിനത്ഥം? എൻെറ മുതൽ എന്നിൽനിന്നെടുത്തു് എനിക്കു കാഴ്ചവെയ്ക്കുക! കളവുമുതൽ തിരിച്ചുകിട്ടിയതിൽ എനിക്കു സന്തോഷം തോന്നാം. പക്ഷേ, കളവു പോവാതിരിക്കയാവും എനിയ്ക്കധികം ഇഷ്ടം.

സ്വന്തം ഉന്നതിയ്ക്കും അധഃപതനത്തിനും അവനവൻതന്നെയാണു് കാരണം, എന്നു് ഗീതയിൽ വ്യക്തമായി പറഞ്ഞിട്ടുണ്ടു്. സദ്രൂപനായ ഒരീശ്വരൻെറ യാഥാത്ഥ്യം ആകാശകുസുമംപോലെയോ മുയലിൻെറ കൊമ്പുപോലെയോ അസംഭാവ്യമാണു്.

അവജാനന്തി മാം മൂഢാ മാനുഷീം തനുമാശ്രിതം
പരം ഭാവമജാനന്തോ മമ ഭൂതമഹേശ്വരം.

(എൻെറ ഭൂതമഹേശ്വരവും സവ്വോത്കൃഷ്ടവുമായ തത്ത്വത്തെ അറിയാത്ത അവിവേകികറം എന്നെ മനുഷ്യദേഹം സ്വീകരിച്ചവനായി വിചാരിച്ചു് അവമാനിക്കുന്നു.)

എന്നു് ഗീതാകത്താവു് സ്വയം പ്രഖ്യാപിച്ചിട്ടും അവിടുത്തെ മൂത്തിരൂപത്തിൽ ആരാധിക്കാൻ തുടങ്ങുന്നതു് എത്ര അബദ്ധമാണു്!

ജ്ഞാനവാസിഷ്ഠത്തിൽ ദേവപൂജോപാഖ്യാനം എന്ന ഒരു ഭാഗമുണ്ടു്. അതിൽ ഭഗവാൻ പരമേശ്വരൻ വസിഷ്ഠമഹർഷിയോടു് പറയുന്നതിങ്ങനെയാണു്:— ''ദേവനെന്നുവെച്ചാൽ മഹാവിഷ്ണുവോ മഹേശനോ ആണെന്നു ധരിക്കരുതു്. പരിമിതമായ ദേഹരൂപത്തിലോ ചിത്തരൂപത്തിലോ സ്ഥിതിചെയ്യുന്നവൻ ദേവനല്ല. അകൃത്രിമവും അനാദ്യന്തവുമായ ചിന്മാത്രമാണു് ദേവശബ്ദത്താൽ പറയപ്പെടുന്നതു്. ആകാരാദികളാൽ പരിച്ഛിന്നമായ വസ്തുവിൽ ദേവത്വമില്ല. ചിന്മാത്രത്തെത്തന്നെ ദേവതേ്വന കല്പിച്ചു് പൂജിക്കേണ്ടതാണു്.'' ''ജ്ഞാനം, സമത, ശമം എന്നീ വിശിഷ്ടപുഷ്പങ്ങളാൽ പരമശുദ്ധവും ശിവവുമായ ചിന്മാത്രത്തെ പൂജിക്കണം. ദേവപൂജനം അതാണു്. ആകാരപൂജ പൂജയായി ഭവിക്കില്ല.'' ''ധ്യാനം മാത്രമല്ലാതെ വേറെ പൂജനമൊന്നും ആചരിക്കേണ്ടതില്ല.'' ''പൂജിക്കുന്നതിനു് ഉപകരണങ്ങളൊന്നും ആവശ്യമില്ല. പൂജോപകരണം ധ്യാനമാണു്. എപ്പോഴും എവിടേയും ഏതു രൂപത്തിലും കാണുന്നതു് ബ്രഹ്മംതന്നെയെന്നു നിശ്ചയിച്ചു് ആത്മപൂജാവ്രതം ആചരിക്കണം...'' മററും മററും.

സച്ചിദാനന്ദസ്വരൂപമായ ഈ ബ്രഹ്മമല്ലാതെ മറെറാരീശ്വരനില്ല. അതു സൃഷ്ടിസ്ഥിതിസംഹാരങ്ങളിൽ ഏപ്പെടുന്നുമില്ല. ആരെയും രക്ഷിക്കുന്നില്ല, ശിക്ഷിക്കുന്നുമില്ല. ഓരോ ജീവരാശികളിലും ''ഞാൻ'' എന്ന ഭാവത്തിൽ വിളങ്ങുന്ന ആത്മാവാണതു്. അതിനു രൂപമില്ല, പരിമിതിയില്ല. കാലദേശകാരണപരിച്ഛിന്നമല്ലാത്ത അനുഭൂതി മാത്രമാണതു്. ശാസ്ത്രാത്ഥചിന്തനംകൊണ്ടുമാത്രം വേദ്യവുമല്ല. ആത്മജ്ഞാനം ശബ്ദങ്ങളാൽ പ്രതിപാദിക്കാൻ ഗുരുവിനുപോലും കഴിയുന്നില്ല. കാരണം വാക്കുകറംക്കഗമ്യമാണു് ചിദ്വസ്തു. എങ്കിലും ഗുരൂപദേശം കൂടാതെ അതു പ്രകാശിക്കുകയുമില്ല. സ്വയംപ്രകാശനായ സൂര്യനെ മറയ്ക്കുന്ന മേഘത്തെ കാററു മാററുന്നതുപോലെ ഗുരൂപദേശം അവിദ്യാതിമിരത്തെ മാററി അതിനെ പ്രത്യക്ഷപ്പെടുത്തുന്നു എന്നു പറയാം. കഠോപനിഷത്തിൽ നചികേതസ്സിനോടു് യമൻ പറയുന്നതു നോക്കുക:

ന ജായതേ മ്രിയതേ വാ വിപശ്ചിത്
നായം കുതശ്ചിന്ന ബഭൂവ കശ്ചിത്
അജോ നിത്യഃ ശാശ്വതോയം പുരാണോ
ന ഹന്യതേ ഹന്യമാനേ ശരീരേ.

(ഈ ആത്മാവു് ജനിക്കുകയോ മരിക്കുകയോ ചെയ്യുന്നില്ല. ഇതു് മറെറാരു കാരണത്തിൽ നിന്നു് ഉണ്ടായതല്ല. ഇതിൽനിന്നു് മറെറാരു കാര്യവും ഉണ്ടായിട്ടുമില്ല. ഉത്പത്തിയും നാശവുമില്ലാത്ത ശാശ്വതനായ ഈ ആത്മാവു് ദേഹത്തിൻെറ നാശത്തിലും നശിക്കാതെ നില്ക്കുന്നു.)

ഗൗഡപാദരും ദ്വന്ദ്വമില്ലെന്നുതന്നെ തീർത്തു പറയുന്നു:

കല്പയത്യാത്മനാത്മാനമാത്മാ ദേവഃ സ്വമായയാ
സ ഏവ ബുധ്യതേ ഭേദാൻ ഇതി വേദാന്തനിശ്ചയഃ.
സ്വപ്നമായേ യഥാ ദൃഷ്ടേ ഗന്ധർവ്വനഗരം യഥാ
തഥാ വിശ്വമിദം ദൃഷ്ടം വേദാന്തേഷു വിചക്ഷണൈഃ.

(സ്വയംപ്രകാശസ്വരൂപനായ ആത്മാവു് സ്വമായകൊണ്ടു് സ്വയം ഈ വൈവിധ്യങ്ങളെയെല്ലാം കല്പിച്ചുണ്ടാക്കുകയും അറിയുകയും ചെയ്യുന്നുവെന്നാണു് വേദാന്തമതം. സ്വപ്നം, മായ, ഗന്ധർവ്വനഗരം എന്നിവയെപ്പോലെ മിഥ്യയായിട്ടാണു് ഈ വിശ്വത്തെ വേദാന്തവിചക്ഷണന്മാർ കാണുന്നതു്.)

അഷ്ടാവക്രഗീതയും പറയുന്നതു നോക്കുക:—

ഏകോ ദ്രഷ്ടാഽസി സർവ്വസ്യ
മുക്തപ്രായോഽസി സർവ്വദാ
അയമേവ ഹി തേ ബന്ധഃ
സമാധിമനുതിഷ്ഠസി.

അങ്ങനെ യുക്തിക്കും പ്രമാണത്തിനും നിരക്കാത്തതാണു് സാകാരനായ ഒരീശ്വരന്റെ അസ്തിത്വമെന്നു നാം കണ്ടുകഴിഞ്ഞു. നിരാകാരനും, നിരീഹനും, ഏകനും, നിത്യനും, സർവ്വവ്യാപിയും ആയ ഒരു ചിദ്വസ്തുവേയുള്ളൂ. നമ്മുടെ അനുഭൂതിയും ഇതിലേയ്ക്കാണു് വിരൽ ചൂണ്ടുന്നതു്. ആന്തരികവും, ബാഹ്യവുമായ നമ്മുടെ സകല തോന്നലുകൾക്കും ഈ അനുഭൂതി സാക്ഷിയായിട്ടുണ്ടായിരിക്കണം. സകല വിഷയങ്ങളും ഇതിൽ ഉണ്ടായി നിലനിന്നു നശിക്കുകയാണു് ചെയ്യുന്നതു്. നാം ഒരു വസ്തുവിനെ കാണുമ്പോൾ അതിന്റെ രൂപം നേത്രദ്വാരാ മസ്തിഷ്ക്കത്തിൽ നിഴലിച്ചു് പഴയ അനുഭവത്തിന്റെ വെളിച്ചത്തിൽ ബുദ്ധി അതിന്നതാണെന്ന പ്രതീതി നമ്മുടെ അറിവിൽ പ്രകാശിപ്പിക്കുന്നു. അങ്ങിനെയാണു് മനുഷ്യൻ, മൃഗം, പക്ഷി എന്നീ പ്രതീതികൾ അറിവിൽ പ്രകാശിക്കുന്നതു്. ഈ പ്രതീതികളെല്ലാം വന്നും പോയുമിരിക്കുന്നവയാണു്. അറിവുമാത്രമേ നിത്യമായിട്ടുള്ളൂ. അതിനാൽ അതു സത്യമാണു്. അതാണു് ഓരോരുത്തനിലും "ഞാൻ" എന്ന ബോധമായി പ്രകാശിക്കുന്നതു്. ഇതിനു മങ്ങലില്ല.

സഗുണോപാസന ഒരു നിലവരെ അത്യാവശ്യമാണെന്നതിനു് സംശയമില്ല. പക്ഷേ അതിൽ മുഴുകി അതുമാത്രമേ വേണ്ടൂ എന്നു തെററിദ്ധരിക്കരുതു്. കാരണം, അതിൽ ദ്വന്ദ്വത്തിന്റെ പ്രതീതിയുണ്ടു്, ഉപാസകനും ഉപാസ്യവും ഒന്നായല്ലാതെ ഏകത്വം സാധ്യമല്ല.

ദ്വൈതമൂലമഹോ ദുഃഖം നാന്യത്തസ്യാസ്തി ഭേഷജം
ദൃശ്യമേതൻമൃഷാ സർവ്വമേകോഽഹം ചിദ്രസോഽമലഃ.

(ദുഃഖം മുഴുവൻ ദ്വൈതമൂലകമാണു്. അതിന്നു്, ഈ ദൃശ്യം മുഴുവൻ മിഥ്യയാണെന്നും ദ്രഷ്ടാവായ ഞാൻ ചിദ്രസനും അമലനും ഏകനുമായ ആത്മാവാണെന്നും ബോധിക്കയല്ലാതെ വേറെ മരുന്നൊന്നുമില്ല.) എന്ന അഷ്ടാവക്രഗീതയിലെ പ്രസ്താവം ഇതാണു് കാണിക്കുന്നതു്.

യത്പദം പ്രേപ്സവോ ദീനാഃ ശക്രാദ്യാഃ സർവ്വദേവതാഃ
അഹോ തത്ര സ്ഥിതോ യോഗീ ന ഹർഷമുപഗച്ഛതി.

(ഇന്ദ്രൻ മുതലായ ദേവന്മാർക്കുടി പ്രാപിക്കുവാനാഗ്രഹിച്ചു് പരിശ്രമിക്കുന്ന ആ സ്ഥാനത്തെത്തിനില്ക്കുന്ന യോഗി സന്തോഷസന്താപങ്ങൾക്കതീതനായിത്തീരുന്നു.)

എന്തൊരു ഉന്നതമായ സ്ഥാനം! യോഗിയ്ക്കല്ലാതെ ഈ നില കൈവരിക്കാൻ കഴിയില്ലെന്നതു് നിസ്തർക്കമത്രേ. ഗീതാകർത്താവായ ഭഗവാന്റെ വാക്യങ്ങൾ വീണ്ടുമുദ്ധരിക്കട്ടെ.

ന ഹി ജ്ഞാനേന സദൃശം പവിത്രമിഹ വിദ്യതേ
തത് സ്വയം യോഗസംസിദ്ധഃ കാലേനാത്മനി വിന്ദതി

(ജ്ഞാനത്തിന്നു തുല്യം ശുദ്ധികരമായി ഒന്നും ഇല്ലതന്നെ. യോഗസിദ്ധൻ ആ ജ്ഞാനം കാലം ചെന്നാൽ തന്നിൽത്തന്നെ പ്രാപിക്കുന്നു.)

സർവ്വം ജ്ഞാനപ്ലവേനൈവ വൃജിനം സന്തരിഷ്യതി.

(ജ്ഞാനമാകുന്ന കപ്പൽകൊണ്ടു് എല്ലാ പാപമാകുന്ന കടലിനേയും കടക്കാം.)

ഭഗവദ്ഗീതയിലെ പ്രധാന പ്രതിപാദ്യം ജ്ഞാനമായിരുന്നുവെന്നു് ശ്രീമദ്ഭാഗവതത്തിൽ ഒന്നാംസ്കന്ധത്തിലെ പതിനഞ്ചാമധ്യായത്തിൽ വ്യക്തമായി പറയുന്നുണ്ടു്:

ഗീതം ഭഗവതാ ജ്ഞാനം യത്തത്സംഗ്രാമമൂർദ്ധനി
കാലകർമ്മതമോരുദ്ധം പുനരധ്യഗമത്പ്രഭുഃ.

(പണ്ടു് യുദ്ധക്കളത്തിൽവെച്ചു് ഭഗവാൻ ഉപദേശിച്ച ജ്ഞാനം കാലംകൊണ്ടും കർമ്മംകൊണ്ടും അജ്ഞാനംകൊണ്ടും ആവൃതമായിരുന്നതു് പ്രഭുവായ അർജ്ജുനന്നു വീണ്ടും ഓർമ്മ

# മൂല്യസംസ്ഥാപനത്തിൽ സാഹിത്യകാരൻെറ പങ്ക്

ഏ. അടപ്പൂർ

ടോൾസ്റ്റോയി സാഹിത്യസേവനം ആരംഭിച്ചതു് സ്വന്തം അസ്തിത്വത്തെ സംബന്ധിച്ചുള്ള മൗലികമായ ചില ചോദ്യങ്ങൾ ചോദിച്ചുകൊണ്ടാണു്: "ഞാൻ എന്തിനുവേണ്ടി ജീവിക്കുന്നു ? എൻെറ അസ്തിത്വത്തിനുള്ള കാരണമെന്തു് ? എൻെറ ഉള്ളിൻെറ ഉള്ളിൽ അനുഭവവേദ്യമാകുന്ന നന്മയും തിന്മയും തമ്മിലുള്ള അകൽചയുടെ അർത്ഥമെന്താണു് ? ഈ അകൽച എങ്ങനെ ഉണ്ടാകുന്നു ? ഏതു പദ്ധതിയനുസരിച്ചാണു് ഞാൻ ജീവിക്കേണ്ടതു് ? എന്താണു് മരണം ? അതിനെ അതിജീവിക്കാൻ ആക്കു്, എങ്ങനെ കഴിയും ?[1]

ഇതേ ചോദ്യങ്ങൾ ചില ചില്ലറ മാററങ്ങളോടെ ചങ്ങമ്പുഴ ചോദിച്ചിട്ടുണ്ടു്. 1946 ഡിസംബർ 7-ാം തിയ്യതിയിലെ ഡയറിക്കുറിപ്പെന്നോണം അദ്ദേഹം രചിച്ച പദ്യം നോക്കുക:

ഞാനും വന്ന ജഗത്തി,ലെന്തിനെവിടു-
ന്നെങ്ങോട്ടു് ? കഷ്ടം, വൃഥാ
ഞാനും വന്ന ജഗത്തിലെന്നു വരുമോ
മജ്ജീവിതം ശൂന്യമോ ?
ഗാനാലാപവിലോലമാം ഹൃദയമേ,
നീ നല്ലപോൽ നോക്കു, നീ
കാണും കാഴ്ച യഥാർത്ഥമോ, കപടമോ
വിഭ്രാന്തിയോ മായയോ ?[2]

1 Quoted in Thought (New York) autumn 1973, P. 333

2 ചങ്ങമ്പുഴക്കൃതികൾ, വാല്യം രണ്ടു്, പേജ് 698.

ദാർശനികരും കവികളും മാത്രമല്ല ഇപ്പോൾ ഈ ചോദ്യങ്ങൾ ഉന്നയിക്കുന്നതു്. ശാസ്ത്രവും സാങ്കേതികവിദ്യയും അത്ഭുതകരമായി പുരോഗമിച്ചു് മനുഷ്യജീവിതത്തെ അഭൂതപൂർവ്വമാംവിധം സുഖസൗകര്യനിബിഡമാക്കിയിരിക്കുകയാണു്. ഗോളാന്തരയാത്ര എന്ന കഴിഞ്ഞ നൂററാണ്ടിലെ ശാസ്ത്രകഥാസങ്കല്പം ഇന്നൊരു സാധാരണ പത്രവാർത്തയുടെ നിലയിലെത്തിയിട്ടുണ്ടു്. മനുഷ്യൻെറ അപ്രതിഹതമായ സർഗ്ഗപ്രതിഭയുടെയും കരവിരുതിൻെറയും സ്വാധീനചക്രവാളം ദൃശ്യപ്രപഞ്ചത്തിൻെറ അനന്തവിശാലതയിലേയ്ക്കു് പാറിപ്പറക്കാനാരംഭിച്ചതോടെ, അവൻ പെട്ടെന്നു് അതെല്ലാം മറന്നു തന്നിലേയ്ക്കുതന്നെ തിരിയുന്ന കാഴ്ച ഈ കാലസന്ധിയുടെ ഏററവും ശ്രദ്ധേയമായ സാംസ്കാരികപ്രതിഭാസമത്രെ. ധാർമ്മികമൂല്യങ്ങൾ കളഞ്ഞുകുളിച്ച വ്യക്തിയുടെ കൈയിൽ വന്നുപെടുന്ന ശാസ്ത്രവും സാങ്കേതികവിദ്യയും മനുഷ്യരാശിക്കു് ഭീകരമായൊരു ഭീഷണിയാണെന്നു ചിന്താശീലക്കറിയാം. ആധുനികശാസ്ത്രത്തിൻെറ അജയ്യതയിലും സാങ്കേതികവിദ്യ വാഗ്ദാനം ചെയ്യുന്ന നല്ല നാളെയുടെ അനിവാര്യതയിലും നമുക്കുണ്ടായിരുന്ന ശുഭാപ്തിവിശ്വാസം ഇന്നൊരു പേക്കിനാവായി മാറിവരുകയാണു്.

ഈ പരിതഃസ്ഥിതിയിൽപ്പെട്ടുഴലുന്ന മനുഷ്യൻ ജീവിതത്തിൻെറ അർത്ഥവും ലക്ഷ്യവും

---

വന്നു.) ആ ജ്ഞാനത്തിന്നുള്ള ഉപായത്വേന ഭക്തിയെ ഭഗവാൻ പ്രധാനമായി ഉപന്യസിക്കുന്നുണ്ടെന്നതു ശരിതന്നെ.

ഇതെല്ലാം കാണിക്കുന്നതു ജ്ഞാനമാർഗ്ഗത്തിൻെറ ഔന്നത്യത്തെയാണു്. വേദാന്തഗ്രന്ഥങ്ങളിൽ അധികാരിഭേദമനുസരിച്ചു് ഭക്തിമാർഗ്ഗം പ്രതിപാദിക്കപ്പെട്ടിട്ടുണ്ടു് എന്നുള്ളതു നേരാണു്. പക്ഷേ, പരമമായ മാർഗ്ഗം അതാണെന്നു തെററിദ്ധരിച്ചു് അതിൽ കുടുങ്ങിയാൽ പരമമായ ശ്രേയസ്സു് സാധ്യമല്ല. സഗുണോപാസകന്മാരെ സഗുണോപാസ്യവസ്തുതന്നെ കാലക്രമത്തിൽ നിർഗ്ഗുണോപാസനയിലേയ്ക്കു നയിക്കുമെന്നു പറയാറുണ്ടു്. അതിനാൽ സഗുണോപാസകന്മാർക്കു് ഉന്നതി ലഭിക്കും എന്നതിനു സംശയമൊന്നുമില്ല. എന്നാൽ കാലം വൈകും. അവക്കു നിർഗ്ഗുണോപാസനകൊണ്ടെന്നപോലെ എളുപ്പത്തിൽ മുക്തി കൈവരിക്കാൻ കഴിയില്ല എന്നാണു് ഉപനിഷത്സിദ്ധാന്തം.

എന്ത് എന്ന പഴയ ദാർശനികപ്രശ്നത്തിലേയ്ക്കു തന്നെ തിരിയുന്നതിൽ ആശ്ചര്യപ്പെടാനില്ല.

പരീക്ഷണനിരീക്ഷണവിധേയമായ വസ്തുക്കളെ ശാസ്ത്രം സനിഷ്കർഷം പഠിക്കുന്നു. ചില നിർദ്ദിഷ്ടവ്യവസ്ഥകളിൽ ഒരു ഭാവാർത്ഥം എങ്ങനെയിരിക്കുന്നുവെന്നോ പെരുമാറുന്നുവെന്നോ പറയാൻ ശാസ്ത്രത്തിനു കഴിയും. എന്നാൽ അത് എങ്ങനെ ഉണ്ടായി? എന്തിനുവേണ്ടി നില കൊള്ളുന്നു? ഈ ചോദ്യങ്ങൾക്ക് ആത്യന്തികമായ മറുപടി പറയാൻ ശാസ്ത്രത്തിനു കഴിവില്ല. സ്വന്തം അസ്തിത്വത്തെ സംബന്ധിച്ചിടത്തോളം മൗലികപ്രാധാന്യമുള്ള ഈ ചോദ്യത്തിനു തൃപ്തികരമായ മറുപടി കിട്ടിയേ തീരൂ എന്നു മനുഷ്യൻ ശഠിക്കുന്നു. ''വൃഥാ ഞാനും വന്നു ജഗത്തിലെന്നു വരുമോ? മജ്ജീവിതം ശൂന്യമോ?'' ചങ്ങമ്പുഴയുടെ ഈ വാക്കുകളിൽ സർവ്വമനുഷ്യസഹജമായ ആ ശാഠ്യത്തിൻെറ ശബ്ദമാണ് മുഴങ്ങുക. ടോൾസ്റ്റോയിയും ചങ്ങമ്പുഴയും ഉയർത്തിയിട്ടുള്ള നിത്യനൂതനമായ ഈ ചോദ്യം നിഷ്കൃഷ്ടാർത്ഥത്തിൽ ശാസ്ത്രീയമല്ല. അതു ദാർശനികവും മതപരവുമത്രെ.

പ്രഥമവീക്ഷണത്തിൽ സാഹിത്യകാരൻ ദാർശനികനോ ധർമ്മോപദേഷ്ടാവോ അല്ല, ആവരുത്. ദാർശനികന് സമൂഹത്തിൽ സമുന്നതമായ സ്ഥാനമുണ്ടായിരിക്കണമെന്നു വാദിക്കുന്നവർ പോലും സാഹിത്യകാരൻെറ ദൗത്യത്തെ അതിൽനിന്നു വിഭിന്നമായത്രെ കാണുക. സാഹിത്യം തത്ത്വചിന്തയുടേയോ മതത്തിൻെറയോ പര്യായമല്ല. സുന്ദരവും ഹൃദയാവർജ്ജകവുമായ രചന എന്ന വ്യാപകാർത്ഥത്തിൽ അതിനെ നിർവ്വചിക്കാം. പക്ഷേ ഒരാൾക്കു സുന്ദരമായതു വേറൊരാൾക്ക് വിരൂപമായിത്തോന്നാനിടയുണ്ട്. ഒരാളെ ആകർഷിക്കുന്നത് വേറൊരാൾക്ക് അനാകർഷകമായി അനുഭവപ്പെടാം. ആ നിലയ്ക്ക് ഒരു കൃതിയുടെ സാഹിത്യാത്മകമായ ലാവണ്യത്തിന്നും മേന്മയ്ക്കും വസ്തുനിഷ്ഠമായ വല്ല മാനദണ്ഡവുമുണ്ടോ? ഈ ചോദ്യത്തിനു വിശദമായ മറുപടി നല്കുകയല്ല എൻെറ ലക്ഷ്യം. സാഹിത്യത്തിൻെറ അന്തസ്സത്തയെപ്പററിയുള്ള അന്വേഷണം കുറെയങ്ങു പുരോഗമിച്ചുകഴിയുമ്പോൾ കൃതികളുടെ രൂപഭാവങ്ങളെയും അവയിലൊളിഞ്ഞിരിക്കുന്ന മൂല്യസങ്കല്പങ്ങളേയും വിലയിരുത്തേണ്ടിവരുമെന്നു സൂചിപ്പിക്കുക മാത്രമേ ഇവിടെ ചെയ്യുന്നുള്ളു.

ഒരു സാഹിത്യകൃതി ശ്രേഷ്ഠമാകണമെങ്കിൽ അതിൻെറ രൂപം ഭദ്രമായാൽ പോരാ, ഭാവം ഉൽകൃഷ്ടമായിരിക്കുകൂടി വേണം. ഭാവൗൽകൃഷ്ട്യത്തിനു നിദാനമായിരിക്കുന്നത് എഴുത്തുകാരൻ ആവിഷ്കരിക്കുന്ന ജീവിതവീക്ഷണത്തിൽ അന്തർലീനമായുള്ള മൂല്യസങ്കല്പമത്രെ. സാഹിത്യകാരൻ തനിക്കു ചുററും തൻെറ ഉള്ളിലും പതച്ചുപൊങ്ങുന്ന ജീവിതപ്രശ്നങ്ങളെ നിരീക്ഷിക്കുകയും വിവരിക്കുകയും അപഗ്രഥനോൽഗ്രഥനങ്ങളിലൂടെ വിലയിരുത്തുകയും ചെയ്യുന്നത് മനുഷ്യത്വത്തെ സുന്ദരവും ഉദാത്തവുമായി ദർശിക്കുന്ന കാഴ്ചപ്പാടിൽ നിന്നുകൊണ്ടായിരിക്കണം. ഒരു കൃതിയുടെ സമഗ്രസൗകുമാര്യം കണ്ടെത്തുവാൻ ഈ സമീപനം അനുപേക്ഷണീയമാണ്. ''ശബ്ദാർത്ഥങ്ങളും അലങ്കാരധ്വനികളും, ഭാവരൂപങ്ങളും കലാസദാചാരങ്ങളും സാഹിത്യത്തിൽ വേർതിരിഞ്ഞുനിൽക്കുന്നവയല്ല'' എന്ന് ഇരുപതു കൊല്ലംമുമ്പ് കുട്ടികൃഷ്ണമാരാർ എഴുതിയത്[1] ഇന്നും ഒരവശ്യസത്യമായി ശേഷിക്കുന്നു. മാരാരെ കൂടാതെ പ്രൊ. കെ. എം. തരകനെപ്പോലുള്ള നമ്മുടെ ചില പ്രശസ്തനിരൂപകന്മാരും ഇക്കാര്യം ചൂണ്ടിക്കാട്ടിയിട്ടുണ്ട്.[2]

സാഹിത്യം ജീവിതാവിഷ്കാരമാണെന്നും ജീവിതത്തിൻെറ വ്യാഖ്യാനമാണെന്നുമൊക്കെ പറയാറുണ്ടല്ലോ. ജീവിതമർമ്മസ്പർശിയായ കൃതികൾക്കേ സാഹിത്യമൂല്യം കല്പിക്കാറുള്ളു. മനുഷ്യജീവിതവുമായി, പ്രത്യക്ഷമായോ പരോക്ഷമായോ ബന്ധപ്പെടാത്ത കൃതി സാഹിത്യസൃഷ്ടിയാവില്ല. എഴുത്തുകാരൻെറ ജീവിതാനുഭവങ്ങൾ മാത്രമല്ല ജീവിതത്തെപ്പററി അദ്ദേഹം വെച്ചുപുലർത്തുന്ന കാഴ്ചപ്പാടുകൂടി സാഹിത്യപരിചിന്തനത്തിൽ സ്ഥാനം പിടിക്കുന്നു.

എല്ലാ എഴുത്തുകാരും ജീവിതത്തെ ഒരുപോലെ കാണുന്നവരല്ല. തിക്താനുഭവങ്ങളിലൂടെ മാത്രം ജീവിച്ചുപോന്നിട്ടുള്ള ഒരു സാഹിത്യകാരൻെറ കൃതികളിൽ നിഴലിക്കുന്ന ദർശനം

1 കലതന്നെ ജീവിതം എന്ന ഗ്രന്ഥത്തിൻെറ 288-ാം പേജ്.

2 പ്രൊ. കെ. എം. തരകൻെറ 'ധർമ്മാരാമം കവിതം' എന്ന കൃതി നോക്കുക.

ദുഃഖസാന്ദ്രമോ നൈരാശ്യനിർഭരമോ ആയിപ്പോയെന്നുവരാം. എന്നാൽ അങ്ങനെ ആയിക്കൊള്ളണമെന്നുമില്ല.

യുദ്ധാനന്തരം യൂറോപ്പിൽ രൂപംകൊണ്ട പല കൃതികളിലും സായുധസംഘട്ടനം ജനതയുടെമേൽ അടിച്ചേല്പിക്കുന്ന സാമ്പത്തികവും മാനുഷികവുമായ യാതനകളുടെ കരിനിഴലുകൾ പതിഞ്ഞിട്ടുണ്ടായിരുന്നു. ഓരോ എഴുത്തുകാരനും ഇമ്മാതിരി അനുഭവങ്ങൾ സ്വന്തമായിരിക്കണമെന്നില്ല. താൻ ജീവിക്കുന്ന കാലഘട്ടത്തിന്റെയോ സമൂഹത്തിന്റെയൊ ഭാഗമായിത്തീന്നിട്ടുള്ള സംസ്കാരത്തെ സ്വാംശീകരിച്ചുകൊണ്ടത്രെ അയാൾ സാഹിത്യസൃഷ്ടി നടത്തുക.

ജീവിതത്തിന്റെ വിവിധമണ്ഡലങ്ങളിൽ വമ്പിച്ച പരിവത്തനങ്ങൾ അനുക്ഷണം സംഭവിച്ചുകൊണ്ടിരിക്കുകയാണിപ്പോൾ അവ എഴുത്തുകാരന്റെ ഹൃദയത്തെയും മനസ്സിനെയും ആഴത്തിൽ സ്പർശിക്കുന്നു; സ്വാധീനിക്കുന്നു. മാററങ്ങളുടെ തിരക്കോളുകൾക്കിടയിലും മനുഷ്യത്വം എന്ന സങ്കല്പത്തെ മനോഹരവും ഉദാത്തവുമായി കാണാനും സാക്ഷാത്ക്കരിക്കാനും സാധിക്കുമോ ? പരിതോവസ്ഥയുടെ സമ്മർദ്ദങ്ങൾക്ക് പൂർണ്ണമായും വഴങ്ങിക്കഴിയുന്ന സാഹിത്യകാരന്മാരുണ്ട്, കാററിനൊത്തു ചായുകയും താളത്തിനൊത്തു തുള്ളുകയും ചെയ്യുന്നവർ. ഏതെങ്കിലും രാഷ്ട്രീയകക്ഷിയുടെയോ ആത്മിക വർഗ്ഗത്തിന്റെയോ മുദ്രാവാക്യങ്ങളെ ഛന്ദോബദ്ധമാക്കുന്നതല്ല സാഹിത്യം. റഷ്യയിലെ മിക്ക എഴുത്തുകാരും ബുദ്ധിജീവികളും ധൈഷണികമായ അടിമത്തത്തിനു സ്വയം വഴങ്ങിക്കൊടുക്കുന്നവരാണെന്ന് പ്രശസ്ത റഷ്യൻനോബൽ സാഹിത്യകാരൻ സോൾഷെനിററ്സിൻ ഈയിടെ അഭിപ്രായപ്പെട്ടതു ഇതിനുദാഹരണമാണ്. അദ്ദേഹം എഴുതുന്നു: "മോസ്കോവിലെ[1] ബുദ്ധിജീവികൾ ഇന്ന് എന്തൊക്കെയാണ് ചെയ്യുന്നതു് ? പാർട്ടി പറയുന്ന നുണയുടെ വൃത്തികേടും വൈരൂപ്യവും അവർക്ക് നന്നായറിയാം. സ്വകാര്യസംഭാഷണങ്ങളിൽ അവർ അതിനെ പുച്ഛിച്ചു പറയാറുണ്ട്. അതേസമയം പ്രതിഷേധയോഗങ്ങളിലും ലേഖനങ്ങളിലും അവർ ആ നുണതന്നെ ഉറക്കെ, കലാസുഭഗമായ ഭാഷയിൽ, സദ്ഗുണനിന്ദനഭാവത്തോടെ ആവത്തിക്കുന്നു...വല്ലാത്ത ഈ കപടനാട്യം 1940-നു ശേഷം പൂർണ്ണവികാസംപൂണ്ടു് ഒരു സ്ഥിരം അടവായി മാറിയിരിക്കുകയാണ്...അവാർഡുകൾക്കും സമ്മാനങ്ങൾക്കും ബഹുമതിമുദ്രകൾക്കുമായുള്ള നാണംകെട്ട പരക്കംപാച്ചിലിനിടയ്ക്കു് അവർ അധികാരിവർഗ്ഗത്തിന്റെ മുമ്പിൽ ദത്തശ്രദ്ധരായി നിലയുറപ്പിക്കുന്നു. ഔദ്യോഗികാംഗീകാരമില്ലാത്ത സൗഹൃദബന്ധങ്ങളെ വിച്ഛേദിക്കുന്നു. അധികാരികളുടെ എല്ലാ ഇംഗിതങ്ങളും അനുസരിക്കുന്നു. പാർട്ടിമേധാവികൾ കല്പിക്കുമ്പോൾ സ്വന്തം സഹപ്രവത്തകരെ അപലപിക്കുകയും തള്ളിപ്പറയുകയും ചെയ്യുന്നു... ചുരുക്കത്തിൽ മോസ്കോവിലെ ബുദ്ധിജീവി താൻ പാക്കുന്ന കാരാഗൃഹത്തിന്റെ ഭിത്തികളെ ബലപ്പെടുത്താൻ വേണ്ടി പ്രതിദിനം ബോധപൂർവ്വമായും ചിലപ്പോൾ അതിസമത്ഥമായും അദ്ധ്വാനിക്കുന്നവനാണ്." ഇത്തരം അവസരസേവയും ധാർമ്മികമായ ദാസ്യമനോഭാവവും നമ്മുടെ എഴുത്തുകാരെ ഒട്ടും ബാധിച്ചിട്ടില്ലെന്നു പറയാമോ ?

ക്ഷണികങ്ങളായ അനുഭവങ്ങൾക്കതീതമായി ജീവിതത്തിൽ ഒന്നുമില്ലെന്നു വിശ്വസിക്കുന്ന കവികളും കലാകാരന്മാരും ഉണ്ട്. ഈശ്വരനെയും മരണാനന്തരജീവിതത്തെയുമൊക്കെ അശാസ്ത്രീയവും അയുക്തികവുമായ മിഥ്യകളായി അവർ പുറന്തള്ളുന്നു. എന്തെങ്കിലും ദുഃഖമോ മോഹഭംഗമോ അനുഭവപ്പെട്ട അവസരത്തിലാവാം ചങ്ങമ്പുഴ സവ്വമൂല്യനിഷേധിയായ ഈ പദ്യം രചിച്ചതു്:

വേദം നാലും നരച്ചൂ, നരനിനിയുമഹോ
കിട്ടിയില്ലഷ്ടി, വേർത്തു
വേദാന്തം, വീശി നേരിൻ വിശറി, മണലിലോ
കട്ടകെട്ടുന്നു രക്തം;
സ്വാതന്ത്ര്യം, ഹാ, സമത്വം, സഹജസഹജമാം
സൗഹൃദം, ശാന്തി, സവ്വം
നാദം, നാദം! — ഭ്രമിക്കായ്ക,ണിയറയിലോ
തോക്കുതീക്കും തിടുക്കം!

ഈ വരികളിൽ നിഴലിക്കുന്ന മൂല്യോന്മുഖമായ പുച്ഛഭാവം ഇന്നത്തെ ചില കവികളുടെ കൃതികളിൽ തീവ്രതരമായി പ്രത്യക്ഷപ്പെടുന്നു.

സ്വന്തം കൃതികളിലൂടെ ഇരുളടഞ്ഞ ഒരു ലോകം ചിത്രീകരിക്കുന്ന സാഹിത്യകാരൻ വെളിച്ചം കാണാനും ഉൾക്കൊള്ളാനും വിസമ്മ

1 Time, Nov. 25, 1974

തിക്കുന്നവനാണെന്നേ പറയാനാവൂ. ഇരുളും വെളിച്ചവും കലൻന്നതാണ് ജീവിതം. സുഖദുഃഖങ്ങളെന്നപോലെ നന്മതിന്മകളും അതിൻെറ ഭാഗമാണ്. നാം ഏതൊരു സമൂഹത്തിൻെറ അംഗങ്ങളാണോ അതിൽ വഞ്ചനയും കാപട്യവും വിദ്വേഷവുമല്ലാതെ മററൊന്നുമില്ലെന്നു വാദിക്കുന്നവൻ — അയാരം കവിയായാലും ശരി, സാധാരണമനുഷ്യനായാലും ശരി — സ്വതന്ത്രമായ തീരുമാനങ്ങളിലൂടെയാണ് വ്യക്ത്യന്തരബന്ധങ്ങരം രൂപംകൊള്ളുന്നതെന്ന വസ്തുതയുടെ നേരെ കണ്ണടയ്ക്കുന്നു. മററൊരാളെ വഞ്ചിക്കുന്നതിനു പകരം സഹായിക്കണമെന്നു തീരുമാനിക്കാൻ മനുഷ്യനു കഴിവുണ്ട്. അതുപോലെ കാപട്യത്തിനുപകരം ആത്മാത്ഥതയും വിദ്വേഷത്തിനു പകരം സ്നേഹവും തെരഞ്ഞെടുത്തുകൊണ്ട് വ്യക്തന്തരബന്ധങ്ങളെ ഗുണപുഷ്ടലമാക്കാൻ ആക്കും സാധിക്കും. എപ്പോഴും അതു എളുപ്പമായിരിക്കുമെന്നല്ല വിവക്ഷ. ഇങ്ങനെ പരസ്പരം സ്നേഹിച്ചും സഹായിച്ചും ആത്മാത്ഥത നിറഞ്ഞ ജീവിതം നയിക്കുന്ന എത്രയോ ആളുകളെ ഇന്നത്തെ ശാസ്ത്രയുഗത്തിലും നാം കണ്ടുമുട്ടുന്നു. നന്മയും തിന്മയും തമ്മിലുള്ള വലിയ സംഘഷം ബാഹ്യലോകത്തിൽ മാത്രമല്ല, ഓരോ സാഹിത്യകാരൻെറയും അന്തരംഗത്തിലും നടക്കുന്നുണ്ട്. സ്വാത്ഥവും കാപട്യവും വെടിഞ്ഞു സ്നേഹവും സന്മനോഭാവവും സ്വീകരിക്കാനുതകുന്ന സന്ദർഭങ്ങളുടേതായ വഴിത്തിരിവുകളത്രെ അയാളുടെ ജീവിതസരണിയിലുടനീളമുള്ളതു്.

ധാമ്മികമായ തീരുമാനങ്ങരംക്ക് മാനദണ്ഡമായി മനുഷ്യൻ മൂല്യങ്ങളെ അംഗീകരിക്കുന്നു. അതോടൊപ്പം മൂല്യങ്ങരം പ്രതിനിധാനം ചെയ്യുന്ന സത്യ–ശിവ–സൗന്ദര്യങ്ങളെ സ്വതന്ത്ര തീരുമാനങ്ങളിലൂടെ സ്വാംശീകരിക്കുകയും ചെയ്യുന്നു. ധാമ്മികമൂല്യങ്ങളുടെ കേന്ദ്രബിന്ദു സ്നേഹമാണ്. സ്നേഹമാകട്ടെ, ഉണങ്ങി വരണ്ട അമൂത്താശയമോ അന്ധമായ വികാരമോ അല്ല. ഒരാരം ഇതരരോട് അവലംബിക്കുന്ന ജൈവമായ മനോഭാവമാണതു്. ആസ്തികചിന്തയിൽ ദ്വിമുഖപ്രകൃതിയാണ് സ്നേഹം. ഈശ്വരോന്മുഖവും മനുഷ്യോന്മുഖവുമായ സന്മനോഭാവം എന്നത്ഥം. ''ദൈവം സ്നേഹമാകുന്നു'' എന്നു ബൈബിളിൽ നാം വായിക്കുന്നു. സ്നേഹസ്വരൂപനായ പിതാവായത്രെ ബൈബിരം ഈശ്വരനെ ചിത്രീകരിക്കുന്നതു്. നമ്മെ സ്നേഹിക്കുന്ന ഈശ്വരൻ നമ്മാൽ സ്നേഹിക്കപ്പെടേണ്ടവനുമാണ്. ദൈവസ്നേഹമുരംക്കൊള്ളുന്ന മനുഷ്യൻ സ്നിഗ്ദ്ധോദാരമായ ഹൃദയത്തോടെ ഈശ്വരങ്കലേയ്ക്കും ഇതര മനുഷ്യരിലേയ്ക്കും തിരിയുന്നു. സ്വാത്ഥത്തിൽ നിന്നും വിദ്വേഷത്തിൽനിന്നുമുള്ള മോചനമാണ് ആ തിരിവ്. നിസ്സ്വാത്ഥവും സ്നേഹസാന്ദ്രവുമായ ബന്ധങ്ങരം പുലത്താനുള്ള ആഹ്വാനവും ഉപാധിയുമായി ധാമ്മികമൂല്യങ്ങളെ സംക്ഷേപിക്കാം. അതുകൊണ്ടാണ് മൂല്യചച്ചയുടെ കേന്ദ്രത്തിൽ സ്നേഹം സ്ഥലം പിടിക്കുന്നതു്. സ്നേഹത്തിൻെറ പരമമായ പ്രഭവസ്ഥാനം ഈശ്വരനാണുതാനും.

ഈ കാഴ്ചപ്പാടിൽ നിന്നു നോക്കുമ്പോരം ജീവിതം ക്ഷണികവും മാംസമാത്രബദ്ധവുമായ കുറെ അനുഭൂതികളുടെ ആകത്തുകയല്ല; മഹത്വപൂണ്ണവും അനശ്വരവുമായ അസ്തിത്വമാണതു്. ഇക്കാര്യം കുട്ടിക്കൃഷ്ണമാരാർ സുന്ദരമായി പ്രതിപാദിച്ചിട്ടുണ്ട്. കല കലയ്ക്കുവേണ്ടിയല്ലെന്നും ജീവിതത്തിനുവേണ്ടി ആണെന്നുമുള്ള വാദം അംഗീകരിച്ചുകൊണ്ട്, കന്നിക്കൊയ്ത്തിൻെറ അവതാരികയിൽ അദ്ദേഹം ചോദിക്കുന്നു: ''പക്ഷേ ജീവിതം എന്തിനു വേണ്ടി? ജീവിതത്തിനു വേണ്ടിയോ, മററു വല്ലതിനും വേണ്ടിയോ? ജീവിതമെന്നുവെച്ചാൽ വ്യാപകമായ അത്ഥത്തിൽ പിറന്നു, വളൻ ഏറക്കുറെ ആഹാരനിദ്രാദികരം നടത്തി ചത്തൊടുങ്ങുന്ന ഒരു വെറും നശ്വരതയാണ്. കലയാകട്ടെ, ജനിക്കാനോ മരിക്കാനോ തിന്നാനോ കുടിക്കാനോ നേരിട്ടുതകുന്നതല്ല...എങ്കിൽ നശ്വരമായ ഈ ജീവിതം അനശ്വരമായ വല്ലതിന്നുംവേണ്ടി ആയിരിക്കുമോ?'' ഈ ആലോചനയെപ്പോലും പല ബുദ്ധിമാന്മാരും സഹിക്കുന്നുമില്ല. ഒരു സാഹിത്യനിരൂപകൻ പ്രസംഗിച്ചു: ''ജീവിതംതന്നെ നശ്വരമായിരിക്കുന്ന സ്ഥിതിക്ക്, അനശ്വരങ്ങളായ മൂല്യങ്ങളെ ആരാഞ്ഞു ക്ലേശിക്കുന്നതിലത്ഥമില്ല.'' ഒരു കവിയും പ്രസംഗിച്ചു: ''മനുഷ്യൻെറ ജീവിതംതന്നെ നശ്വരമാണ്; അതിനാൽ അതിലെ ഓരോ നിമിഷവും എത്രയും വിലപ്പെട്ടതാകുന്നു.''

വിചിത്രമായ ഈ വാദഗതിയെ ''യുക്തിവാദികരംക്കു സംഭവിക്കാറുള്ള വിഭ്രാന്തി'' എന്നു വിശേഷിപ്പിച്ചുകൊണ്ട് മാരാർ തുടരുന്നു: ''ജീ

വിതമാകെ നശ്വരമാകയാൽ അതിൽ ഒരു നിമിഷംപോലും വിലപ്പെട്ടതല്ല. മുച്ചൂടും നശിക്കുന്ന പാട്ടിൽ നശിച്ചുകൊള്ളട്ടെ. ഈ നശ്വരതയ്ക്കപ്പുറം അനശ്വരമായി വല്ലതുമുണ്ടോ എന്നേ നോക്കേണ്ടു. ഉണ്ടെന്നു കണ്ടാൽ ആ അനശ്വരതയ്ക്കുവേണ്ടി നശ്വരമായ ഓരോ നിമിഷത്തെയും വിലപ്പെടുത്തുക. നശ്വരതകളേയും അപൂർണ്ണതകളേയും അനശ്വരതയുടെ, പൂർണ്ണതയുടെ മുമ്പിൽ സമർപ്പിക്കുക എന്നതാണ് യുക്തിയുടെ നേർവഴി. ഈ വഴിക്കാണ് ലോകപ്രശസ്തരായ തത്ത്വജ്ഞാനികളും കവികളുമൊക്കെ സഞ്ചരിച്ചിട്ടുള്ളതു്.''

സാഹിത്യകാരന്മാരും കലാകാരന്മാരും പൊതുവെ ജീവിതത്തിൽ അനശ്വരതയുടെ അംശം കണ്ടെത്താൻ ശ്രമിക്കുന്നവരത്രെ. സ്വന്തം പ്രതിഭയിൽനിന്നു ജന്മം എടുക്കുന്ന കണ്ടുപിടുത്തങ്ങളും ചിന്താപദ്ധതികളും ശബ്ദവർണ്ണഭംഗികളുമെല്ലാം സംസ്കാരത്തിന്റെ ഭാഗമാകുമ്പോൾ, ആപേക്ഷികാർത്ഥത്തിലെങ്കിലും ചിരംജീവികളായിത്തീരുന്നു. യഥാർത്ഥത്തിൽ അവർ തേടുന്നതു് നൈമിഷികാനുഭൂതികൾക്കപ്പുറം പോകുന്ന അമർത്ത്യതയത്രെ. ഇരുട്ടിൽനിന്നു വെളിച്ചത്തിലേയ്ക്കും മൃത്യുവിൽനിന്നു് അമർത്ത്യതയിലേയ്ക്കും പ്രവേശിക്കാനുള്ള ചിരന്തനാഭിലാഷം ബൃഹദാരണ്യകോപനിഷത്പ്രാർത്ഥനയിലെന്നതുപോലെ ഇന്നത്തെ സാഹിത്യസൃഷ്ടികളിലും ഒളിഞ്ഞിരിപ്പുണ്ടു്.

സ്വാനുഭവങ്ങളിൽനിന്നു പഠിച്ചുകൊണ്ടാണു് മനുഷ്യൻ വികാസം പ്രാപിക്കുന്നതു്. ത്യാജ്യഗ്രാഹ്യവിവേചനം നടത്തി സ്വാംശീകരിച്ചെടുക്കുന്ന അനുഭവങ്ങൾ മനുഷ്യനെ പക്വമതിയും വിവേകിയുമാക്കുന്നു. അങ്ങനെ വ്യക്തിയുടെ വികാസത്തിനു സഹായമായുള്ള അനുഭവങ്ങളെ വാക്കുകൾകൊണ്ടു് മെനഞ്ഞെടുത്തു് അനുവാചകഹൃദയങ്ങളിലെത്തിക്കാനുള്ള കഴിവും അവസരവും സാഹിത്യകാരനുണ്ടു്. അവ യഥോചിതം ഉപയോഗപ്പെടുത്തി സാഹിത്യസൃഷ്ടി നടത്തുമ്പോൾ എഴുത്തുകാരൻ സമൂഹത്തിൽ മൂല്യസംസ്ഥാപനത്തിനുള്ള ഒരു ശക്തികേന്ദ്രമായി മാറുന്നു.

കല ജീവിതത്തിനുവേണ്ടിയാണെന്നു പറയുന്ന പലരും സാമ്പത്തിക-സാമൂഹ്യാവശ്യങ്ങളുടെ പൂർത്തീകരണമെന്നതിൽ കവിഞ്ഞൊന്നും തന്നെ ജീവിതത്തിലില്ലെന്നു ധരിച്ചുവെച്ചിട്ടുള്ളവരാണു്. ഭൗതികമാത്രപ്രസക്തമായ ഈ കാഴ്ച്ചപ്പാടിന്റെ അപര്യാപ്തതയും അപകടകാരിതയും ഇന്നു പൂർവ്വോപരി വ്യക്തമായി വരുന്നുണ്ടു്. ഈശ്വരബോധവും ആദ്ധ്യാത്മികതയും പരിത്യജിച്ച് ശാസ്ത്രത്തിൽ വിശ്വാസമർപ്പിച്ചുകൊണ്ടു് എല്ലാ രംഗത്തും മുന്നേറാമെന്നു വ്യാമോഹിച്ച പാശ്ചാത്യജനത അതിരൂക്ഷമായ ഒരു പ്രതിസന്ധിയെ നേരിടുകയാണിപ്പോൾ. പാശ്ചാത്യസമൂഹം ഇന്നു രോഗഗ്രസ്തമാണു്. അവിടത്തെ കലയും സാഹിത്യവും രോഗാതുരമാണെന്നു ചൂണ്ടിക്കാണിക്കപ്പെടുന്നു. ഈ സ്ഥിതിവിശേഷത്തിന്റെ കാരണങ്ങൾ അന്വേഷിക്കുന്ന ഒരു പ്രാമാണികഗ്രന്ഥം കഴിഞ്ഞ കൊല്ലം പുറത്തുവരുകയുണ്ടായി. ''ട്രൗസറിട്ട കുരങ്ങന്മാർ''എന്ന അതിന്റെ [1] പേരുതന്നെ സാർത്ഥകമാണു്.

ഇംഗ്ലണ്ടിലെ പ്രശസ്തവിദ്യാഭ്യാസവിദഗ്ദ്ധനും പണ്ഡിതനുമായ പ്രൊ. ഡങ്കൻ വില്യംസ് രചിച്ച പ്രസ്തുതഗ്രന്ഥത്തിലെ മുഖ്യപ്രമേയം ''നമ്മുടെ സംസ്കാരവും നാഗരികതയും'' ഭയങ്കരമായ ഒരു പൊട്ടിത്തെറിയുടെ വക്കത്തെത്തിയിരിക്കയാണെന്നത്രേ. പാശ്ചാത്യസമൂഹത്തിലും അതിന്റെ സംസ്കാരത്തിലും അക്രമവും മൃഗീയതയും നിറഞ്ഞു പതയുകയാണു്. ജീവിതത്തിന്റെ ലക്ഷ്യവും അർത്ഥവും മൂല്യസങ്കല്പങ്ങളും മനുഷ്യനു നഷ്ടപ്പെട്ടിരിക്കുന്നു. ആത്മസംയമനവും നിയന്ത്രണവും ആവശ്യമാണെന്ന ബോധം പോലും പോയിക്കഴിഞ്ഞു. ആദ്ധ്യാത്മികമാനം നഷ്ടപ്പെട്ട ആധുനികമനുഷ്യനെ ചിത്രീകരിക്കാൻവേണ്ടി പ്രൊ. വില്യംസ് പ്രശസ്ത ആംഗലഗ്രന്ഥകാരനായ സി. എസ്. ലൂയിസിൽനിന്നു കടമെടുത്തിട്ടുള്ള പേരാണ് 'ട്രൗസറിട്ട കുരങ്ങന്മാർ' എന്നതു്. ആയിരക്കണക്കിനു ചലച്ചിത്രങ്ങളിലും നോവലുകളിലും നാടകങ്ങളിലും നാം അനുദിനം കണ്ടുമുട്ടുന്ന കഥാപാത്രങ്ങൾ ഭൗതികനാഗരികതയിലെ പ്രതിനായകന്റെ മാതൃകകളത്രേ. ഈശ്വരനെ പുറന്തള്ളിയ ശേഷം തൽസ്ഥാനത്തു് മനുഷ്യൻ സെക്സ്, അക്രമം, ഉന്മാദം എന്നീ വിഗ്രഹത്രയത്തെ വെച്ചു പൂജിക്കുന്നു. തികച്ചും സ്വാർത്ഥകേന്ദ്രിതമായ ജീവിതത്തിന്റെ അന്തിമാവിഷ്കാരങ്ങളാണിവ.

---

1 Trousered Apes by Duncan Williams, New York, Arlington House, 1973.

ജനതയുടെ 'സാമൂഹ്യവും സാംസ്കാരികവുമായ മൂല്യങ്ങളെ പ്രതിഫലിപ്പിക്കുക മാത്രമല്ല' കലകൾ ചെയ്യുന്നത്. 'ജീവിതരീതിയെയും പെരുമാററത്തെയും ചിന്തകളെപ്പോലും രൂപപ്പെടുത്താൻ കഴിവുള്ള കരുത്തുററ ഉപകരണം കൂടിയാണ് സാഹിത്യം.' ടി. എസ്. എലിയട്ട് എഴുതി: "എഴുത്തുകാരൻ സ്വന്തം കൃതികളിലൂടെ സൃഷ്ടിച്ചുവിടുന്ന മനുഷ്യവ്യക്തികൾ പ്രത്യേകരീതിയിൽ പെരുമാറുന്നത് നാം കാണുകയും ആ പെരുമാററത്തിൻെറ ഫലമായുണ്ടാകുന്ന സംഭവങ്ങളെ അദ്ദേഹം അംഗീകരിക്കുന്നതായി നമുക്കു തോന്നുകയും ചെയ്യുമ്പോൾ, അതുപോലെ പെരുമാറാനുള്ള പ്രേരണ നമുക്കുണ്ടാകാനിടയുണ്ട്." നാം കാണുന്ന സിനിമകളിലും നാടകങ്ങളിലും വായിക്കുന്ന പുസ്തകങ്ങളിലും അക്രമകാരിയും മൃഗസദൃശനും അന്യഥാകൃതനും സാമാന്യമര്യാദപോലുമില്ലാത്ത തനിക്കാടനുമായ മനുഷ്യൻെറ ചിത്രംമാത്രമാണ് നമുക്ക് ലഭിക്കുന്നതെങ്കിൽ അത്തരം മാനവപ്രതിരൂപവുമായി താദാത്മ്യം പ്രാപിക്കാനുള്ള പ്രോത്സാഹനമായിരിക്കും അത്. ഇതൊക്കെ എങ്ങനെ സംഭവിച്ചു? പാശ്ചാത്യസമൂഹത്തിൽ പടർന്നുപിടിച്ചിട്ടുള്ള ഭൗതികവാദമാണ് അവരുടെ സാഹിത്യത്തേയും കലകളേയും ഇത്രയേറെ രോഗഗ്രസ്തമാക്കിയതെന്നു പ്രൊ. വില്യംസ് അഭിപ്രായപ്പെടുന്നു. മതവിശ്വാസം ഉപേക്ഷിച്ച എഴുത്തുകാരൻ മനുഷ്യൻെറ ആദ്ധ്യാത്മികത നിഷേധിക്കുകയും മൃഗീയതയിൽ ശ്രദ്ധ കേന്ദ്രീകരിക്കുകയും ചെയ്യുന്നു. ഈശ്വരചിന്ത ഉള്ളിടത്ത് ധാർമ്മികതയ്ക്കും കലാബോധത്തിനും നിയമനിർമ്മിതിക്കും ഒക്കെ അന്തിമമായ ഒരു മാനദണ്ഡമുണ്ടെന്ന സങ്കല്പം നിലനില്ക്കുന്നു. ഈശ്വരവിശ്വാസം ഇല്ലാതാവുമ്പോഴാവട്ടെ, മനുഷ്യൻ അവൻെറതന്നെ സദാചാരാചാര്യനും സൗന്ദര്യവിധാതാവും നിയമനിർമ്മാതാവുമായിത്തീരുന്നു. ഇത്തരം അതിരുകടന്ന വ്യക്തിപരത 'സാമൂഹ്യവും കലാപരവുമായ അരാജകത്വത്തി'ലേയ്ക്കത്രെ മനുഷ്യനെ തള്ളിവിടുന്നത്.

ഭൗതികമാത്രമായ ഒരു ജീവിതവീക്ഷണത്തിൻെറ പാപ്പരത്തവും ആദ്ധ്യാത്മിക-ധാർമ്മികമാനത്തിൻെറ പ്രസക്തിയും അംഗീകരിച്ചുകൊണ്ടു് സ്വന്തം ജീവിതത്തെയും ബാഹ്യപ്രപഞ്ചത്തെയും കാണുന്നവർക്കുമാത്രമേ മൂല്യസംസ്ഥാപനത്തിനു ബോധപൂർവ്വം ശ്രമിക്കുന്ന സാഹിത്യകാരനാകാൻ കഴിയൂ. പക്ഷെ ആദ്ധ്യാത്മികമായ കാഴ്ചപ്പാടും ഈശ്വരവിശ്വാസവും യാന്ത്രികമായി ലഭിക്കുന്ന കാര്യങ്ങളല്ല. ഏതായാലും സത്യത്തോടും തന്നോടുതന്നെയും മൗലികമായ ആത്മാർത്ഥത പുലർത്താനെങ്കിലും എല്ലാ നല്ല മനുഷ്യർക്കും കഴിയും. സാംസ്കാരികച്ചന്തയിലെ ഒരു വില്പനച്ചരക്കാകാൻ വിസമ്മതിച്ചുകൊണ്ടു് ജീവിതത്തിൽ പരമമായ സത്യം തേടുകയും ആവിഷ്ക്കരിക്കാനുദ്യമിക്കുകയും ചെയ്യുന്ന സാഹിത്യകാരൻ സനാതനമൂല്യങ്ങളിൽനിന്നു് അധികം അകലെയാവാനിടയില്ല.

വിശ്വവിഖ്യാതനായ ജർമ്മൻ സാഹിത്യാചാര്യൻ ഗോയ്ഥേയുടെ ജീവിതാന്ത്യഘട്ടത്തിൽ ചില സുഹൃത്തുക്കൾ അദ്ദേഹത്തെ സമീപിച്ചു് ചോദിക്കുകയുണ്ടായി: "ഇതുവരെയുള്ള സുദീർഘമായ അങ്ങയുടെ ജീവിതം മുഴുവനും അഗാധമായ ചിന്തയിലും ബുദ്ധിപരമായ അന്വേഷണങ്ങളിലുമാണല്ലോ അങ്ങ് ചെലവഴിച്ചതു്. അതിൽനിന്നെല്ലാം അങ്ങേയ്ക്കു് ലഭിച്ച സർവ്വപ്രധാനമായ നേട്ടമെന്താണ്?" അല്പനേരം ആലോചിച്ചശേഷം ഗോയ്ഥേ മറുപടി പറഞ്ഞു: "ഈ ലോകം ആദ്ധ്യാത്മികമായ ലക്ഷ്യങ്ങൾക്കുവേണ്ടിയുള്ളതാണെന്ന സുനിശ്ചിതബോധ്യത്തിൽ ഞാൻ ഇപ്പോൾ എത്തിയിരിക്കുകയാണ്."

തന്നോടും തൻെറ ജീവിതസപര്യയായ സാഹിത്യത്തോടും ആത്മാർത്ഥമായ വിശ്വസ്തത പുലർത്തുന്ന ഏതു സാഹിത്യകാരനും, ഒന്നുകിൽ ഗോയ്ഥേ സൂചിപ്പിക്കുന്ന അദ്ധ്യാത്മികബോധ്യത്തിലേയ്ക്കുള്ള തീർത്ഥാടനത്തിൽ ഏർപ്പെട്ടിരിക്കുന്നവനാണ്; അല്ലെങ്കിൽ അവിടെ എത്തിയശേഷം തനിക്കു ലഭിച്ച അതിധന്യമായ ജീവിതദർശനം സ്വകൃതികളിലൂടെ അനുവാചകഹൃദയങ്ങളിലെത്തിക്കാൻ ശ്രമിക്കുന്നവനായിരിക്കും. മനുഷ്യരാശിയെ മുന്നോട്ടു നയിക്കാനുതകുന്ന മൂല്യങ്ങൾ അവരുടെ കൃതികളിലുടനീളം കാണും. *

* 1974 ഡിസംബറിൽ പുറനാട്ടുകര ശ്രീരാമകൃഷ്ണാശ്രമത്തിൽ വെച്ചുകൂടിയ സാഹിത്യശിബിരത്തിൽ ചർച്ചാവിഷയമവതരിപ്പിച്ചുകൊണ്ടു് വായിച്ച പ്രബന്ധം.

# സന്ന്യാസാശ്രമത്തിലെ ആദ്ധ്യാത്മികത

## (ഹിന്ദുമതത്തിലും ക്രസ്തുമതത്തിലും)

[സെപ്റ്റംബർ ലക്കത്തിൽനിന്നു തുടർച്ച]

**രംഗനാഥാനന്ദസ്വാമികൾ**

മറെറാരു സിസ്റ്റർ: ധ്യാനം എന്നതുകൊണ്ടു് അങ്ങു് എന്തു് അർത്ഥമാക്കുന്നു എന്നു് വിശദീകരിക്കാമൊ ?

സ്വാമിജി: ധ്യാനം ബാഹ്യലോകത്തിൽനിന്നു് ഇന്ദ്രിയങ്ങളെ പിൻവലിച്ചു്, മനസ്സു് ശാന്തവും ഏകാഗ്രവുമാക്കി, മററു വിചാരങ്ങളെക്കൊണ്ടുള്ള പ്രതിബന്ധംകൂടാതെ ദൈവത്തെപ്പററി ചിന്തിക്കുന്നതാണു്. ധ്യാനത്തിൽ മനുഷ്യൻെറ ആത്മാവു് അനന്തവും സർവ്വാത്മാവുമായ ദൈവത്തിൻെറ അടുത്തെത്തുന്നു. ആ സമയത്തു്, നിങ്ങളും ദൈവവും ഒഴികെ ഒന്നുംതന്നെ സന്നിഹിതമല്ല; നിങ്ങൾ ദൈവവുമായി അടുത്തുബന്ധപ്പെടുന്ന സന്ദർഭമാണതു്.

സിസ്റ്റർ: ഞാൻ അതു് ശരിയായി മനസ്സിലാക്കിയിട്ടുണ്ടെങ്കിൽ, ധ്യാനത്തിൽ വാക്കിൻെറയോ വിചാരത്തിൻെറയോ ഒരു പ്രവൃത്തിയും ഉണ്ടാകുകയില്ല.

സ്വാമിജി: വിചാരവും വാക്കും ഉണ്ടാകാം. എന്നാൽ എല്ലാം മനസ്സിനുള്ളിൽ, ദൈവസംസർഗ്ഗത്തിൻെറ പശ്ചാത്തലത്തിൽ; ഇപ്രകാരമുള്ള വാക്കും വിചാരവും ആത്മാവിൻെറ ദൈവവുമായുള്ള പരിപൂർണ്ണമായ ദൃഢബന്ധത്തിൽ ക്രമേണ അപ്രത്യക്ഷമാകുന്നു.

സിസ്റ്റർ: ചിന്തകളെ മുഴുവൻ ഇല്ലാതാക്കുക എന്നതു് നമുക്കു് ചെയ്യാൻ വളരെ പ്രയാസമുള്ള ഒരു കാര്യമാണു്.

സ്വാമിജി: ഒരാൾ എല്ലാ ചിന്തകളേയും നശിപ്പിക്കേണ്ട ആവശ്യമില്ല; ലൗകികചിന്തകളെ മാത്രം ഒഴിവാക്കണം.

സിസ്റ്റർ: പക്ഷെ, ലൗകികചിന്തകൾ നാം ധ്യാനത്തിലിരിക്കുമ്പോൾക്കൂടി നമ്മെ പിൻതുടരുന്നു.

സ്വാമിജി: അവ നമ്മെ പിൻതുടരുന്നതെന്തുകൊണ്ടെന്നാൽ മുൻപു് എല്ലാ സമയവും നാം അവയെപിൻതുടൎന്നുകൊണ്ടിരിക്കുകയായിരുന്നു.

മറെറാരു സിസ്റ്റർ: ശരിയായ ആദ്ധ്യാത്മികഭാവത്തിൻെറ പശ്ചാത്തലത്തിൽ നാം ഈ ചിന്തകളെ സ്ഥാപിക്കുകയാണെങ്കിൽ അവ ശാന്തമായിത്തീരുന്നു, പിന്നെ അവ ഒരിക്കലും നമ്മെ ശല്യപ്പെടുത്താൻ പുറപ്പെടുന്നില്ല. നമ്മുടെ ആജ്ഞാശക്തിയാൽ മനസ്സിൽനിന്നു് അവയെ മാററിനിർത്തുന്നതിൽനിന്നു് വിഭിന്നമാണു് അതു്. ആ ആജ്ഞാശക്തി, നമ്മുടെ മനസ്സിലേയ്ക്കു തന്നെയുള്ള അവയുടെ തിരിച്ചുവരവിനെ തടയുന്നില്ല.

സ്വാമിജി: തീർച്ചയായും. ഒരു ശരിയായ ആദ്ധ്യാത്മികമനോഭാവം ഇതിൽ ഏററവും സഹായകരമാണു്.

മറെറാരു സിസ്റ്റർ: നമുക്കു് ഈ പ്രക്രിയയെ നിയന്ത്രിയ്ക്കുവാൻ കഴിയുമൊ ? പ്രക്രിയയെ നിയന്ത്രിക്കുവാനുള്ള ശക്തിയില്ലാത്തതിനാൽ ചിന്തകൾ നമ്മുടെ മനസ്സിൽ ഉയൎന്നുവരുന്നു.

സ്വാമിജി: ഉവ്വു്, അവ സ്വയം പ്രത്യക്ഷപ്പെടുന്നു. അതുകൊണ്ടാണു് നാം ധ്യാനം പരിശീലിക്കുന്നതും, പ്രക്രിയയെ ആകമാനം നിയന്ത്രിക്കാനുള്ള ശക്തി ലഭിക്കുവാൻ ശ്രമിക്കുന്നതും. നാം മനസ്സിനെ സ്വതന്ത്രമായി അതിൻെറ മാർഗ്ഗത്തിലേക്കു വിട്ടുകൊടുത്താൽ അതു് നമ്മെ ശല്യപ്പെടുത്തുകയില്ല. നാം അതിനെ നിയന്ത്രിക്കാൻ ശ്രമിക്കുമ്പോഴാണു് അതു് നമ്മെ ശല്യപ്പെടുത്തുകയും എതിർക്കുകയും ചെയ്യുന്നതു്. ദൈവത്തെപ്പററിത്തന്നെ ചിന്തിക്കുന്നതുകൊണ്ടു് സാവധാനത്തിലും അനായാസമായും അതിൻെറ എതിർപ്പു് ഇല്ലാതാക്കുന്നതിലും അവസാനം അതിനെ നമ്മുടെ ആദ്ധ്യാത്മികജീവിത

ത്തിലെ മിത്രമാക്കിത്തീർക്കുന്നതിലും നാം വിജയിക്കുന്നു. തുടക്കത്തിൽ, ഒരു മണിക്കൂർ ധ്യാനത്തിൽ, ശാന്തസ്ഥിതി ഒന്നോ രണ്ടോ നിമിഷത്തേയ്ക്കു മാത്രമേ പ്രത്യക്ഷപ്പെട്ടുള്ളുവെന്നു വരാം. ഇതുതന്നെ വലിയ ഒരു നേട്ടമാണ്. ഒരു ടൺ അയിരിൽനിന്ന് ഒരു ഔൺസോ രണ്ട് ഔൺസോ സ്വർണ്ണം മാത്രമേ ലഭിക്കുകയുള്ളു എന്നാൽ അതു സ്വർണ്ണമാണ്. അതുകൊണ്ടു തന്നെ നാം കൂടുതൽ ധനവാന്മാരാകുന്നു.

സിസ്റ്റർ: ഞാൻ അതല്ല ഉദ്ദേശിക്കുന്നത്; 'ധ്യാനത്തി'ലല്ല, 'ജീവിത'ത്തിൽ ഞാൻ എന്റെ സ്വന്തം കഴിവുകളുടെ ബലത്തിൽ അല്ലെങ്കിൽ ദൈവത്തിന്റെ ബലത്തിൽ എന്റെ ആന്തരികജീവിതം നയിക്കുവാൻ ആഗ്രഹിക്കുന്നു. എന്നാൽ ജീവിതത്തിലെ പരിതഃസ്ഥിതി ഈ പ്രക്രിയയെ ശല്യപ്പെടുത്തുന്നു. ഞാൻ അതിനെ അകററുന്നതിൽ നിസ്സഹായയാണ്.

സ്വാമിജി: സാധാരണനിലയിൽ അതു ശരിയാണ്. ദൈവസ്നേഹത്താൽ ആകൃഷ്ടരായി നാം ആദ്ധ്യാത്മികജീവിതം സ്വീകരിക്കുന്നു. തുടക്കത്തിൽ വിരുദ്ധങ്ങളായ രണ്ടു ശക്തികളുടെ മദ്ധ്യത്തിൽ നില്ക്കുന്നതായി നമുക്ക് അനുഭവപ്പെടുന്നു. ഒരു വശത്ത് നമ്മുടെ ഭൂതകാലത്തിലെ പ്രവൃത്തികളും വാസനകളും; മറുവശത്ത് പുതിയതായി ഉദിച്ചിട്ടുള്ള നമ്മുടെ ദൈവസ്നേഹവും. നിങ്ങൾ ഒരു സന്ന്യാസിനിയായിത്തീർന്നു, കാരണം, നിങ്ങൾ ദൈവത്തിന്റെ കൂടുതൽ ശക്തിയുള്ള കാന്തശക്തിയാൽ ആകൃഷ്ടരായി; എന്നാൽ ഇന്ദ്രിയലോകമെന്ന കാന്തം, നിങ്ങളെ ദൈവത്തിന്റെ കാന്തശക്തിയിൽനിന്ന് പിടിച്ചുവലിക്കുവാൻ ഇന്നും തക്ക ശക്തിയുള്ളതായി നിലകൊള്ളുന്നു. അതിനെ എതിരിടുവാനും ദൈവത്തിനോട് കൂടുതൽ കൂടുതൽ അടുക്കുവാനും നിങ്ങൾക്ക് ധ്യാനവും പ്രാർത്ഥനയും ആവശ്യമാണ്. നിങ്ങൾ ദൈവവുമായി ബന്ധപ്പെട്ടവരാണെന്ന ധാരണ, ധ്യാനസമയത്ത് തീവ്രമാക്കപ്പെടുന്നു. നിങ്ങളുടെ വഴിക്കു തന്നെ ജീവിതത്തെ ക്രമപ്പെടുത്തുവാൻ ആവശ്യമായ ആന്തരികമായ ആദ്ധ്യാത്മികശക്തിയും നിങ്ങൾക്ക് ലഭിക്കുന്നു. അതാണ് ഓരോ മനുഷ്യജീവിയുടേയും ജന്മാവകാശമായ ആദ്ധ്യാത്മികസ്വാതന്ത്ര്യം. എന്നാൽ അധികംപേരും ചുരുക്കത്തിൽമാത്രം ഉപയോഗപ്പെടുത്തുന്ന ഈ ജന്മാവകാശം.

മറെറാരു സിസ്റ്റർ: മുൻപു പറഞ്ഞതുപോലെ, ഞങ്ങൾ മഠത്തിലെ സന്ന്യാസിനിമാരാണ്, എന്നാൽ പുറമെ പ്രവൃത്തിചെയ്യുന്ന പെൺകുട്ടികളും. ഇത് റോമൻ കത്തോലിക്കൻ മഠജീവിതത്തിൽ ഒരു പുതിയ പരീക്ഷണമാണ്. പുറത്തു പ്രവൃത്തിയെടുക്കുമ്പോൾ ഞങ്ങൾ ലൗകികന്മാരുടെ വസ്ത്രങ്ങൾ ധരിക്കുന്നു. അഞ്ചു ദിവസത്തെ പ്രവൃത്തിക്കുശേഷം രണ്ടു ദിവസം അവധിദിവസങ്ങളായി കിട്ടുന്നതിൽ ഞങ്ങൾക്കു വളരെ സന്തോഷം തോന്നാറുണ്ട്. ഇത് ഒരു രക്ഷപ്പെടലാണോ ?

സ്വാമിജി: പ്രായോഗികമായി ചിന്തിക്കുമ്പോൾ അതിൽ യാതൊരു കുററവും ഇല്ല; അത് ഒരു രക്ഷപ്പെടലുമല്ല. എന്നാൽ തത്ത്വശാസ്ത്രപരമായി ചിന്തിച്ചാൽ, നിങ്ങൾ നിങ്ങളുടെ അഞ്ചു ദിവസത്തെ പ്രവൃത്തിയെ കഠിനാദ്ധ്വാനമായി കരുതുകയാണെങ്കിൽ ഇത് ഒരു രക്ഷപ്പെടലായിത്തീരുന്നു. നിങ്ങൾക്കു നിങ്ങളുടെ പ്രവൃത്തിക്കുശേഷം, മാററവും, വിശ്രമവും തീർച്ചയായും ആവശ്യമാണ്; പക്ഷേ, നിങ്ങളുടെ ജീവിതതത്ത്വശാസ്ത്രം, നിങ്ങളുടെ പ്രവൃത്തിയിൽത്തന്നെ സന്തോഷം ഉൾക്കൊള്ളിക്കുന്നതായിരിക്കണം. അപ്പോൾ അതു സന്തോഷത്തിൽനിന്നു കൂടുതൽ അഗാധമായ സന്തോഷത്തിലേയ്ക്കുള്ള ഒരു മാററമാകും. അല്ലാതെ, നിർബ്ബന്ധിതമായ കഠിനാദ്ധ്വാനത്തിൽനിന്ന്, വിശ്രമത്തിന്റെ രക്ഷപ്പെടലിലേയ്ക്കല്ല. ഞാൻ നേരത്തെ പറഞ്ഞതുപോലെ, ആ രണ്ടാമത്തെ ഭാവം, ദോഷകരമായ, ആധുനികമായ, തികഞ്ഞ ഒരു ലൗകികഭാവമാകുന്നു.

മറെറാരു സിസ്റ്റർ: ഞങ്ങളുടെ എല്ലാ ശക്തികളും അവകാശപ്പെടുന്നതുപോലെ, ജനങ്ങൾ ഞങ്ങളുടെ സഹായം വളരെയധികം ആവശ്യപ്പെടുന്നു; എങ്ങിനെയാണ് ഒരാൾ ഇതു നേരിടേണ്ടത് ?

സ്വാമിജി: അതു സ്വാഭാവികമാണ്; തികച്ചും മാനുഷികം. നിങ്ങൾ ഈ വചനത്തെ ആദരിക്കണം. ആർക്കാണോ അധികം നൽകപ്പെടുന്നത്, അവനിൽനിന്നോ, അവളിൽനിന്നോ

അധികം പ്രതീക്ഷിക്കാം. നമ്മുടെ പരിധികൾക്ക വിധേയമായി, നൽകാൻ കഴിവുള്ളിടത്തോളം നാം നല്കണം. സ്വാത്ഥപരമായ ലൗകിക പ്രവൃത്തിപോലെ ആദ്ധ്യാത്മികമായ പ്രവൃത്തി ഒരുവനെ ക്ഷീണിപ്പിക്കുകയില്ല എന്നുള്ളതു വാസ്തവമാണ്

സിസ്റ്റർ: ഞാൻ രാവിലെ 7–30ന്, പ്രവൃത്തിയ്ക്കായി മഠം വിട്ടുപോകുന്നു, വൈകുന്നേരം 5–30ന് മടങ്ങിവരുകയും ചെയ്യുന്നു. എൻെറ ഭാവം ഇതാകുന്നു; ദൈവസേവനത്തിനായി പ്രവൃത്തി ചെയ്യുവാൻ പോകുന്നു; അതു് എൻെറ പ്രാത്ഥനയും കൂടിയാണ്.

സ്വാമിജി: അതാണ് ശരിയായ ഭാവം. നിങ്ങളുടെ പ്രവൃത്തിയിൽക്കൂടി, ജനങ്ങൾക്ക് ഉന്മേഷവും സന്തോഷവും പ്രദാനംചെയ്ത് നിങ്ങൾ ദൈവത്തെ സേവിക്കുകയാണ് ചെയ്യുന്നതു്. മഠത്തിനകത്തുള്ള ധ്യാനസമയത്തും പഠനസമയത്തുംപോലെ, മഠത്തിനു പുറത്തുള്ള പ്രവൃത്തിസമയത്തും, ഒരു ദിവസത്തിൽ ഇരുപത്തിനാലു മണിക്കൂറും, ഈശ്വരാപ്പിതമായ ഭാവമാണ് നിങ്ങളുടേതു്. അതാണ് സന്യാസജീവിതത്തിൻെറ യഥാത്ഥസാരം—ഒരാളുടെ ജീവിതത്തിലെ ആദ്ധ്യാത്മികമായ പൂണ്ണത.

സിസ്റ്റർ: ഉറക്കത്തിലും ഇതേ ഭാവംതന്നെ ഉണ്ടാകേണ്ട ആവശ്യമുണ്ടോ?

സ്വാമിജി: ഈശ്വരചിന്തയോടുകൂടി നിങ്ങൾ നിദ്രപ്രാപിക്കുമ്പോൾ, ആ നിദ്രയ്ക്കു ദൈവികമായ സമാധിലയത്തിൻെറ സുഖം ലഭിക്കുന്നു. ഒരു ആദ്ധ്യാത്മികപുരുഷൻ, ദൈവത്തിൻെറ മടിയിലാണ് ഉറങ്ങുന്നതു്. ഭക്ഷണമെന്നപോലെ നിദ്രയും പോഷണമാണ്. ദൈവാന്വേഷണത്തിനു രണ്ടും നമ്മെ കഴിവുള്ളവരാക്കിത്തീക്കുകയും ചെയ്യുന്നു. ഒരു ദൈവഭക്തനു് ഓരോ പ്രവൃത്തിയും ദൈവവുമായിമാത്രം ബന്ധപ്പെട്ടിട്ടുള്ളതാണ്. നിങ്ങളെപ്പോലെയുള്ള സന്യാസിനിമാക്കും എല്ലായിടത്തുമുള്ള സന്യാസിമാക്കും, മഠമോ ആശ്രമമോ ഒരു കോട്ടപോലെ ആകുന്നു. നിങ്ങൾ മണിക്കൂറുകൾതന്നെ പുറമെ പ്രവൃത്തി ചെയ്യുന്നു, പക്ഷേ ഇന്ദ്രിയലോകം നിങ്ങളിൽ ചെലുത്തുന്ന സമ്മദ്ദം താങ്ങുവാൻ നിങ്ങൾക്ക കഴിയുന്നില്ല. ആ സമ്മർദ്ദത്തെ താങ്ങുവാൻ ആദ്ധ്യാത്മികമായി നിങ്ങൾ ഇനിയും വേണ്ടത്ര ശക്തരായിത്തീന്നിട്ടില്ല. അപ്പോൾ നിങ്ങൾ മഠത്തിലേയ്ക്കു പിൻവാങ്ങുകയും, അതിൽ ഒരു കോട്ടയുടെ സുരക്ഷിതത്വം കണ്ടെത്തുകയും ചെയ്യുന്നു. അതു് ആദ്ധ്യാത്മികമായ ഒരു സുരക്ഷിതത്വമാണ്. ഇതു മഠത്തിൻെറ കെട്ടിടമല്ല നല്കുന്നതു്—അതു് ഒരു നിസ്സാരഘടകം മാത്രമാണ്—എന്നാൽ മററുള്ള സന്യാസിനിമാരുടെ സാഹചര്യമാണ് ആ സുരക്ഷിതത്വബോധം നൽകുന്നതു്. ഒരു ആദ്ധ്യാത്മികസമുദായത്തിലെ സാഹചര്യം അതിലെ അംഗങ്ങൾക്ക്, ഒരു ആദ്ധ്യാത്മികഉന്മേഷത്തിൻെറയും രക്ഷാബോധത്തിൻെറയും അന്തരീക്ഷം നൽകുന്നു, സഞ്ചിതമായ ആദ്ധ്യാത്മികശക്തിയുടെ ഒരു ഭാവം. നമ്മൾ ആദ്ധ്യാത്മികമായി വേണ്ടത്ര ശക്തിയില്ലാത്തവരാകുമ്പോൾ ഈ രക്ഷ ആവശ്യമാണ്. മഠത്തിലെന്നപോലെ അതേ ആദ്ധ്യാത്മികസുരക്ഷിതത്വം നിങ്ങൾക്ക് പട്ടണനടുവിലും അനുഭവപ്പെടുക എന്നതാണ് ആദർശപരമായ സ്ഥിതി. ആ ശക്തി കൈവരുന്നതുവരെ മഠത്തിലെ സുരക്ഷിതത്വത്തിൻെറ സഹായം തേടുകയാണ് വിവേകം. ക്രമമായ ആദ്ധ്യാത്മികസാധനകൾ കൊണ്ടു്—ആദ്ധ്യാത്മികഗ്രന്ഥങ്ങളുടെ പഠനവും സംഭാഷണവും മററും മഠത്തിലെ ആദ്ധ്യാത്മികഅന്തരീക്ഷം ബലപ്പെടുത്തുവാൻ ശ്രമിക്കുകയും വേണം. പിന്നീടു് ദൈവത്തിൻെറ അനുഗ്രഹത്തിന്നായി കാത്തിരിക്കുക. അപ്പോൾമാത്രമേ പരിപൂണ്ണസുരക്ഷിതത്വം ആർജ്ജിക്കുകയുള്ളു. ഹിന്ദുമതത്തിലെ ഒരു പ്രധാന ഗ്രന്ഥമായ ശ്രീമദ്ഭാഗവതത്തിൽ ദൈവത്തെ വിവരിച്ചിരിക്കുന്നു: അകുതോഭയം, 'ഭയമെവിടെ?' അതായതു് നിർഭയത്വസ്ഥിതി. അതേ പുസ്തകം മതാന്വേഷിയെ വിവരിച്ചിരിക്കുന്നു: 'ഗച്ഛതാം അകുതോഭയം,' 'നിർഭയത്വത്തിലേയ്ക്കു മുന്നോട്ടു പോകുന്നവൻ' എന്നു്.

മററൊരു സിസ്റ്റർ: ഈ 'കോട്ട'യിലേയ്ക്കുതന്നെ പുതിയ ശക്തി ശേഖരിക്കുവാൻ വരേണ്ടതായ ആവശ്യമുണ്ടോ?

സ്വാമിജി: അതു നിർബ്ബന്ധമല്ല; ഒരാൾക്ക് അതിൻെറ ആവശ്യം തോന്നുമ്പോഴാണ്, 'കോട്ട'യുടെ സുരക്ഷിതത്വം അയാൾ തേടുന്നതു്.

മററൊരു സിസ്റ്റർ: പുറമെ പ്രവൃത്തി ചെയ്യുമ്പോൾകൂടി ഒരാൾക്ക് പ്രചോദനം ലഭിക്കാൻ സാദ്ധ്യമാകുന്നു.

സ്വാമിജി: ആദ്ധ്യാത്മികമായി ശക്തിയുള്ളവക്ക് പ്രചോദനം എല്ലായിടത്തുമുണ്ട്. മററുള്ളവക്കെല്ലാം, മഠത്തിനുള്ളിൽനിന്ന് ആദ്ധ്യാത്മികശക്തി ലഭിക്കേണ്ടതാവശ്യമാണ്. ആ ശക്തിയിൽ പുറത്തെ ലോകത്തിൽ പ്രവർത്തിക്കാം. പുറത്തെ ലോകത്തിൽ കാർബൺഡയോക്സൈഡ് കൂടുതലുണ്ട്. എന്നാൽ മഠത്തിനുള്ളിൽ, കൂടുതൽ ആവശ്യമായ ഓക്സിജനാണ് അധികമുള്ളത്. [ചിരി]

മററൊരു സിസ്റ്റർ: ചിലപ്പോൾ പുറമെ പ്രവത്തിക്കുമ്പോൾ നേരെ വിപരീതമായും സംഭവിക്കുന്നു.

സ്വാമിജി: ശ്രീരാമകൃഷ്ണദേവൻ മനോഹരമായ ഒരു ഉദാഹരണം പറയാറുണ്ട്: നിങ്ങൾ ഒരു ചെറിയ ചെടി പാതവക്കിൽ നടുമ്പോൾ, അതിനു ചുററും ഒരു വേലി കെട്ടുന്നു; അല്ലെങ്കിൽ ആടുമാടുകൾ വന്ന് അതു തിന്നും. എന്നാൽ, അത് ഒരു ബലമുള്ള വൃക്ഷമായി വളരുമ്പോൾ, നിങ്ങൾ വേലി നീക്കംചെയ്യുന്നു. ആ രക്ഷ അതിന് ഇനി ഒരിക്കലും ആവശ്യമില്ല. അപ്പോൾ ഒരു ആനയെപ്പോലും അതിന്മേൽ ബന്ധിക്കാം. അതുപോലെതന്നെ, നമ്മുടെ ആദ്ധ്യാത്മികത ദുബ്ബലമായിരിക്കുമ്പോൾ, ഈ രക്ഷയെല്ലാം നമുക്ക് ആവശ്യമാണ്. അതു സ്വയം ഉപയോഗപ്പെടുത്താതിരിക്കുന്നത് വലിയ വിഡ്ഢിത്തമായിരിക്കും. ഈ നിലയിൽ ഇന്ദ്രിയബദ്ധമായ ലോകത്തോട് കൂടുതൽ ഇടകലരുന്നത്, ആദ്ധ്യാത്മികതയുടെ ആ ചെറിയ സഞ്ചയത്തെ നിവ്വീര്യമാക്കുന്നതിനും അനന്തരഫലമായ നഷ്ടമുണ്ടാക്കുന്നതിനും വഴി വെയ്ക്കുന്നു.

മററൊരു സിസ്റ്റർ: ഞാൻ ഇതിനോട് യോജിക്കുന്നില്ല.

സ്വാമിജി: ശരി; നിങ്ങൾ വേണ്ടിടത്തോളം ശക്തിയുള്ളവരാണെന്ന് നിങ്ങൾക്ക് സ്വയം ബോദ്ധ്യമുണ്ടെങ്കിൽ.

സിസ്റ്റർ: ക്രിസ്തു മതം ഉപദേശിച്ചു; തൻെറ സുവിശേഷപ്രബോധനങ്ങൾ, ലോകത്തിൻെറ മദ്ധ്യത്തിൽ, ലോകത്തിനുവേണ്ടി, ജനങ്ങൾക്കുവേണ്ടി നല്കുകയും ചെയ്തു.

സ്വാമിജി: തീച്ചയായും, ക്രിസ്തു, ലോകത്തിൽ, ലോകത്തിനുവേണ്ടി പ്രവത്തിച്ചു. എന്നാൽ ലോകത്തിൽ പ്രവത്തിക്കുന്നതും, ലൗകികത്വത്തിൽ പ്രവത്തിക്കുന്നതും തമ്മിൽ വലിയ അന്തരമുണ്ട്. നിങ്ങൾ ഒരു സ്ഥാപനത്തിൽ പ്രവൃത്തി ചെയ്യുകയാണെന്നു വിചാരിക്കുക; ഉദാഹരണമായി ഒരു ആശുപത്രിയിൽ ലോകത്തിലുള്ള പ്രവൃത്തിയാണ് അതെങ്കിലും നിങ്ങൾക്ക് അത് ഒരു ദൈവികമായ പ്രവൃത്തിയാണ്. നിങ്ങൾ അവിടെ പ്രവൃത്തി ചെയ്യുകയും മഠത്തിലേയ്ക്കു മടങ്ങുകയും ചെയ്യുന്നു. എന്താണൊ ക്രിസ്തു പറഞ്ഞതും പ്രവത്തിച്ചതും അതനുസരിച്ചാണ് ഇത്. പക്ഷെ, നിങ്ങൾ പട്ടണത്തിലെ എല്ലാ വിരുന്നുകളിലും പങ്കെടുക്കുകയാണെന്നു വിചാരിക്കുക. അത് ലോകത്തിൽ പ്രവൃത്തിചെയ്യലാവുന്നില്ല; എന്നാൽ ലൗകികത്വത്തിൽ ലയിക്കുകയാണ് ചെയ്യുന്നത്. അനന്തരഫലമായി ലോകത്തെ സഹായിക്കുന്നതിനുള്ള കഴിവ് നഷ്ടപ്പെട്ടുപോകുന്നു.

സിസ്റ്റർ: ക്രിസ്തു കുരുടന്മാരേയും അംഗഭംഗം വന്നവരേയും സമീപിച്ചു, അവരെ സഹായിച്ചു. ഞാൻ ലോകത്തിലേയ്ക്ക് ഇറങ്ങിച്ചെല്ലുകയും ജനങ്ങളുടെ ദുരിതങ്ങളേയും വ്യസനങ്ങളേയും അഭിമുഖീകരിക്കുകയും ചെയ്യുമ്പോൾ അവരുടെ ദുഃഖത്തിൻെറ വിളി എനിക്കും ബോദ്ധ്യമാകുന്നു. അതിനു സമാധാനം നല്കുമ്പോൾ മാത്രമാണ്, ആത്മീയചിന്താഗതിയിൽ വ്യാപരിക്കുന്ന ദൗത്യത്തിൻെറ യഥാത്ഥ്യം ബോദ്ധ്യമാകുന്നത്.

സ്വാമിജി: അത് വളരെ നല്ലതുതന്നെ. എന്നാൽ ആ വിധത്തിലുള്ള പ്രശ്നങ്ങൾക്ക് വിജയകരമായ സമാധാനം നല്കുവാൻ ബന്ധപ്പെട്ട വ്യക്തിയുടെ ഭാഗത്ത് ആദ്ധ്യാത്മികമായ ശക്തി ഉണ്ടായിരിക്കണം. നീന്താൻ അറിയാവുന്നവനു മാത്രമേ മുങ്ങിപ്പോകുന്നവനെ രക്ഷിക്കാൻ സാധിക്കുകയുള്ളു.

സിസ്റ്റർ: ബാഹ്യലോകത്തിൽ ഉള്ള ദുരിതം എൻെറ ശ്രദ്ധയെ ആവശ്യപ്പെടുന്നതായി ഞാൻ കാണുന്നു. ടെലിവിഷൻ മാദ്ധ്യമം കൂടി ഉൾപ്പെടുത്തിക്കൊണ്ട് കിട്ടാവുന്ന എല്ലാ മാർഗ്ഗങ്ങളും ഉപയോഗിച്ച് ഞാൻ അതിന് സമാധാനം നല്കണം. എനിക്ക് ഒരു മഠത്തിൻെറ കോട്ടയ്ക്കകത്ത് വസിക്കേണ്ട ആവശ്യമില്ല. ആത്മീയചിന്താഗതിയിൽ വ്യാപരിക്കുന്ന ദൗത്യം യഥാത്ഥമാണെങ്കിൽ, ലോകത്തിലേയ്ക്ക് ഇറങ്ങിച്ചെല്ലുവാൻ അത് എന്നെ ശക്തയാക്കണം.

സ്വാമിജി: ഇങ്ങനെയുള്ള വികാരങ്ങൾ പ്രശംസനീയംതന്നെ. പക്ഷെ, ഒരാളും തൻെറ പരിധികളെ അവഗണിക്കരുതു്. ക്രസ്തു അമാനുഷനാണു്. ഭയമില്ലാതെ ലോകവുമായി ഇടകലരുവാൻ, പാപികളോടുപോലും കൂടിച്ചേരുവാൻ അവരോടുകൂടി വസിക്കുവാൻ അദ്ദേഹത്തിനു് കഴിഞ്ഞു. മാത്രമല്ല, അവരെ ഉദ്ധരിക്കാനും അദ്ദേഹത്തിനു കഴിഞ്ഞു. എന്നാൽ അത്രയും ശക്തരല്ലാത്തവർ, ആത്മീയചിന്താഗതിയിൽ വ്യാപരിക്കുന്ന ദൗത്യത്തിൻെറ വിളിക്കു് ഹാർദ്ദമായി സമാധാനം നല്കുമ്പോൾക്കൂടി, കുറെയൊക്കെ ആദ്ധ്യാത്മികസുരക്ഷിതത്വത്തെ ആശ്രയിക്കേണ്ടതുണ്ടു്.

മറെറാരു സിസ്റ്റർ: ആശ്രമജീവിതവും ഈ രീതിയിലുള്ള ആത്മീയചിന്താഗതിയിൽ വ്യാപരിക്കുന്ന ദൗത്യവും തമ്മിൽ എന്തെങ്കിലും വ്യത്യാസമുണ്ടോ, ഇന്ത്യയിൽ ?

സ്വാമിജി: ഞാൻ മുമ്പു വിശദീകരിച്ചതുപോലെ, ഇന്ത്യയിൽ ഞങ്ങളുടെ പരമ്പരാഗതമായ ആശ്രമപശ്ചാത്തലം അധികം ധ്യാനപ്രധാനമായ രീതിയിലുള്ളതാണു്. സന്ന്യാസത്തിൻെറ ആദ്ധ്യാത്മികചിന്താഗതിയിൽ ഉള്ള വ്യാപാരം മുഴുവൻ, സമുദായ സേവനപ്രവർത്തനങ്ങളുമായി യാതൊരു ബന്ധവും കൂടാതെ, ഗൃഹസ്ഥന്മാരോടു് മതവും തത്ത്വശാസ്ത്രവും പ്രസംഗിക്കുന്നതിലടങ്ങിയിരിക്കുന്നു. സേവനപ്രവർത്തനങ്ങൾ ഗൃഹസ്ഥന്മാരുടേയും ലൗകികനിലയിലുള്ള അവരുടെ സ്ഥാപനങ്ങളുടേയും ചുമതലയായിട്ടാണു് കണക്കാക്കപ്പെടുന്നതു്. ഇന്ത്യയിലെ സന്ന്യാസി ലൗകികനിലയിൽ മരിച്ചവനാണു്. ആദ്ധ്യാത്മികതയും ലൗകികതയും തമ്മിൽ, ആന്തരികവും ബാഹ്യവും ആയ വ്യാപാരങ്ങൾ തമ്മിൽ, ഉള്ള ഈ വിടവു് ഇന്നു് വേദാന്തതത്ത്വശാസ്ത്രത്തിൻെറ ആദ്ധ്യാത്മിക പ്രചോദനത്തിൻേറയും നേതൃത്വത്തിൻേറയും കീഴിൽ കുറെയേറെ നികത്തപ്പെട്ടിരിക്കുന്നു അതിനു കാരണം ഇന്ത്യയിലെ പുതിയ ആശ്രമജീവിതത്തിനു് ശ്രീരാമകൃഷ്ണദേവൻേറയും വിവേകാനന്ദസ്വാമികളുടേയും പ്രബോധനഫലമായി ധ്യാനത്തേയും സമുദായസേവനത്തേയും സംയോജിപ്പിക്കുവാൻ സാധിച്ചിരിക്കുന്നു എന്നതാണു്.

മറെറാരു സിസ്റ്റർ: അങ്ങു് എല്ലാ സമയവും ഒരു ക്രസ്ത്യാനിയെപ്പോലെ സംസാരിക്കുകയും, ക്രസ്തീയമനോഭാവം പ്രകടിപ്പിക്കുകയും ചെയ്യുന്നതു കണ്ടിട്ടു് ഞാൻ അത്ഭുതപ്പെടുന്നു. എന്നാൽ അങ്ങു് ഒരു ഭാരതീയനും ഹിന്ദുവും അല്ലേ ?

സ്വാമിജി: ഹിന്ദുമതത്തിൻെറ യഥാർത്ഥ സാരവും ലക്ഷ്യവും അതിൻെറ പിന്നിലുള്ള വേദാന്തത്തിൻെറ തത്ത്വശാസ്ത്രവും മനസ്സിലാക്കുമ്പോൾ നിങ്ങൾ അധികം അത്ഭുതപ്പെടുകയില്ല. എന്തെന്നാൽ, ഭാരതീയതത്ത്വശാസ്ത്രത്തിൻേറയും ഹിന്ദുമതത്തിൻേറയും ആദർശവാക്യം അംഗീകാരവും, ഉൾക്കൊള്ളലുമാണു്, അല്ലാതെ നിരാകരണമൊ ഒഴിച്ചുനിർത്തലോ അല്ല. അതുകൊണ്ടു് ഹിന്ദുമതം ക്രസ്തുവിനേയും ക്രസ്തുമതത്തേയും അംഗീകരിക്കുന്നു. ശരിയായ ക്രസ്ത്യാനികൾ ചെയ്യുന്നതുപോലെതന്നെ അദ്ദേഹത്തെ ഒരു ഈശ്വരാവതാരമായി കണക്കാക്കുകയും ചെയ്യുന്നു. ദൈവത്തിൻെറ ഒരേ ഒരു പുത്രനായിട്ടല്ല, ദൈവത്തിൻെറ ഒട്ടേറെ അവതാരങ്ങളിൽ ഒന്നായിട്ടാണെന്നുമാത്രം. ഹിന്ദു, ഈ രണ്ടു മതങ്ങളിലേയും മാത്രമല്ല എല്ലാ മതങ്ങളിലേയും, ആദ്ധ്യാത്മിക ഉപദേശങ്ങൾ തമ്മിലുള്ള അടിസ്ഥാനപരമായ പൊരുത്തവുംകൂടി കാണുന്നു. പുരാണകഥകളിലും ആചാരാനുഷ്ഠാനങ്ങളിലും മാത്രമേ വ്യത്യാസങ്ങൾ കാണപ്പെടുകയുള്ളു. ക്രസ്തുവിനേയും അദ്ദേഹത്തിൻെറ ഉപദേശങ്ങളേയും അടിസ്ഥാനമാക്കിയ ക്രസ്തുമതത്തിൽ, ക്രസ്തുവിൻെറ ആദ്ധ്യാത്മികാനുഭവങ്ങൾ ഒരുവശത്തും, നിങ്ങളുടെ കത്തോലിക്കാവിഭാഗത്തെപ്പോലെയുള്ള ക്രസ്തീയദേവാലയസംഘടനകൾ മറുവശത്തും ഉണ്ടു്. രണ്ടാമതു പറഞ്ഞതു് റോമനും, വിശേഷിച്ചു് പാശ്ചാത്യവും ആണെങ്കിൽ, ആദ്യം പറഞ്ഞതു് പ്രത്യേകിച്ചും, ക്രസ്തീയവും പൗരസ്ത്യവും ഭാരതീയ ചൈതന്യത്തോടു് അടുത്തു നില്ക്കുന്നതും ആകുന്നു. നിങ്ങളുടെ ആരാധനയും പ്രാർത്ഥനയും ധ്യാനവും, നിങ്ങളുടെ ചില മതാനുഷ്ഠാനങ്ങൾപോലും, ഹിന്ദുമതത്തോടു് വളരെയധികം സാമ്യമുള്ളതാണു്. ദാരിദ്ര്യവും ബ്രഹ്മചര്യവും അടിസ്ഥാനതത്ത്വങ്ങളായുള്ള നിങ്ങളുടെ സന്ന്യാസാശ്രമജീവിതവും ഇതുപോലെതന്നെയാണു്. ക്രസ്തീയ സന്ന്യാസത്തിലുള്ള അനുസരണം എന്ന മൂന്നാമത്തെ നിബന്ധനയ്ക്കുമാത്രം ഹൈന്ദവസന്ന്യാസത്തിൽ സ്ഥാനമില്ല. സന്ന്യാസാശ്രമം വാസ്തവ

ത്തിൽ ഭാരതീയമാണ്. അതു്, ഹൈന്ദവ ജൈന ബൗദ്ധസംഘടനകളിൽ വ്യക്തമായി കാണുന്നുണ്ട്. ഇസ്ലാംമതത്തിന്റേയും യഹൂദ മതത്തിന്റേയും പ്രധാന ചിന്താഗതിക്ക് അതു് ഒരു ശാപമാണ്; യഥാർത്ഥത്തിൽ സെമിററിക് ചിന്താഗതിക്കുതന്നെ രുചികരമല്ലാത്ത ഒരു വസ്തുതയാണതു്. എന്നാൽ ക്രിസ്തു തന്റെ പാരമ്പര്യത്തിലും പരിതസ്ഥിതികളിലും ഉള്ള ശക്തമായ ഘടകങ്ങൾക്കെതിരെ ആദ്യമായി, സന്ന്യാസജീവിതത്തെ അവതരിപ്പിച്ചു. അടുത്ത ആയിരത്തഞ്ഞൂറ് കൊല്ലത്തേയ്ക്കു് കത്തോലിക്കൻ സന്ന്യാസജീവിതം, സന്ന്യാസാശ്രമത്തിന്റെ ചരിത്രത്തിൽ ഒരു മഹത്തായ അദ്ധ്യായം തന്നെ എഴുതിച്ചേർത്തു. എന്നാൽ മതനവീകരണത്തിന്റെ സമയത്തു് പഴയ ഘടകങ്ങൾ ക്രിസ്തുമതത്തിൽ സ്വയം പുനഃസ്ഥാപിക്കപ്പെട്ടപ്പോൾ അതിന്നു് ഒരു തിരിച്ചടി ഉണ്ടായി. ആധുനിക യുഗത്തിൽ, ഭൗതികമായ റോമൻ ഘടകങ്ങളുടെ പുനഃസ്ഥാപനം ഇതിനെ കുറെക്കൂടി ബലപ്പെടുത്തി. രണ്ടും ക്രൈസ്തവസന്ന്യാസജീവിതത്തിനു് വലിയ ഒരു വെല്ലുവിളിയായിട്ടുണ്ട് ഇന്നു്. അതിന്റെ പൗരസ്ത്യമായ, വാസ്തവത്തിൽ ആദ്ധ്യാത്മികമായ ഘടകങ്ങളെ പുനഃസ്ഥാപിച്ചു മാത്രമേ അതിനു് ഈ വെല്ലുവിളിയെ നേരിടാനും വിജയം വരിക്കാനും സാധിക്കുകയുള്ളു. അതിന്നു് ഒരുപക്ഷെ, പുരാതനമായ ഹൈന്ദവതത്ത്വശാസ്ത്രത്തിൽനിന്നും അനുഭവങ്ങളിൽനിന്നും അമൂല്യമായ സഹായം ലഭിക്കുന്നതാണ്. അനുസരണത്തിനു് ഭാരതീയസന്ന്യാസജീവിതത്തിൽ ഒരു മുഖ്യമായ സ്ഥാനം കാണാതിരിക്കുന്നതു്, അതു കത്തോലിക്കാമതത്തിലെപ്പോലെ പ്രബലമായ ഒരു സംഘടനയെയോ ചർച്ചിനെയോ കേന്ദ്രീകരിച്ചു പ്രവർത്തിക്കുന്നതല്ല എന്നുള്ളതുകൊണ്ടാണ്.

സിസ്റ്റർ: ഒരു മഠത്തിന്റേയോ, ദേവാലയത്തിന്റേയോ അധികാരത്തിൻകീഴിലായിരിക്കുന്നതു് നല്ലതാണെന്നു് അങ്ങേയ്ക്കു തോന്നുന്നില്ലേ?

സ്വാമിജി: ഉവ്വ്, അതു് ആവശ്യംതന്നെ. എന്നാൽ അതിനെക്കുറിച്ചുള്ള ഒരു നിബന്ധനയുടെ ആവശ്യമില്ല. സാമുദായികവും സാമൂഹ്യവുമായ സന്ദർഭത്തിൽ ഒരു സാധാരണ മനുഷ്യന്നു് അതു് ആവശ്യമാണ്; അംഗങ്ങൾ അധികാരത്തിലിരിക്കുന്ന വ്യക്തിയെ ആദരിക്കുകയും, അദ്ദേഹത്തിന്റെ നിർദ്ദേശങ്ങളെ അനുസരിക്കുകയും ചെയ്യേണ്ടതു് പ്രായോഗികമായ ഒരു ആവശ്യമാണ്. പക്ഷെ, അതു് സന്ന്യാസാശ്രമത്തിന്റെ ഒരു നിബന്ധനയാക്കേണ്ട ആവശ്യമില്ല, പ്രത്യേകിച്ചും, ഇപ്പോൾ ബലപ്രയോഗം കൊണ്ടു കാര്യം നേടുവാനും വിജയം ആഘോഷിക്കുവാനുമുദ്യമിക്കുന്ന ചർച്ചിന്റെ നൂററാണ്ടുകൾ പഴക്കമുള്ള ആശയങ്ങളെ പലരും അവഗണിക്കുമ്പോൾ. അനുസരണമെന്ന നിബന്ധനയോടുകൂടിയ നിങ്ങളുടെ ചർച്ച്സംഘടന, ഞാൻ മുൻപു പറഞ്ഞപോലെ, ക്രിസ്തുമതത്തിന്റെ റോമൻ പാരമ്പര്യമാകുന്ന ഒരു ആദ്ധ്യാത്മികസ്ഥാപനത്തിനു വേണ്ടതിലധികം കർക്കശമായിത്തീർന്നിട്ടുണ്ട് അതു്. ഭാരതത്തിൽ സന്ന്യാസത്തിന്നുള്ള നിബന്ധനകൾ രണ്ടെണ്ണമേ ഉള്ളു. ദാരിദ്ര്യവും ബ്രഹ്മചര്യവും. വ്യക്തിപരമായി പണം സമ്പാദിയ്ക്കുലോ, ബാങ്കുകണക്കുകൾ സൂക്ഷിയ്ക്കുലോ ഇല്ല. ദൈവത്തിലുള്ള ആശ്രയം മാത്രം. എന്നാൽ അംഗങ്ങൾക്കുവേണ്ടി സ്ഥാപനത്തിനു് ഈ കാര്യങ്ങൾ ചെയ്യാവുന്നതാണ്. സന്ന്യാസജീവിതത്തിന്റെ ലക്ഷ്യവും 'അഹം' എന്നുള്ളതിനെ നശിപ്പിക്കലാണല്ലൊ. കുരിശിന്റെ അർത്ഥവും അതാണെന്നു ഞാൻ കരുതുന്നു. – ഇംഗ്ലീഷിൽ അഹം എന്നതിനെ കാണിക്കുന്ന I ഛേദിക്കപ്പെട്ടാൽ അതു് † കുരിശിന്റെ അടയാളമായിത്തീരുന്നു! ഈ 'അഹ'ത്തെ വെട്ടിക്കളയൂ. സെയ്ന്റ്പോൾ പറയുന്നു: 'അഹ'മല്ല, എന്നാൽ ക്രിസ്തുവാണ് എന്നിൽ ജീവിക്കുന്നതു്. ഈ നിസ്സാരമായ 'അഹം,' ഗഹനമായ ക്രിസ്തീയഭാഷയിൽ വൃദ്ധനായ മനുഷ്യൻ, മൃതനായിരിക്കുന്നു. ഈ സ്ഥിതി പ്രാപിക്കുന്നതിനാണ്, നിങ്ങൾ മഠത്തിൽ അനവരതം ശ്രമിച്ചുകൊണ്ടിരിക്കുന്നതു്.

മറെറാരു സിസ്റ്റർ: അതു് വളരെയധികം ആദർശപരമായി തോന്നുന്നു.

സ്വാമിജി: ശരിയാണ്, ആദർശം ഉന്നതമാണ്, ഉന്നതമാവണം. ഓരോരുത്തന്റേയും ശക്തിയ്ക്കനുസരിച്ച് – അഞ്ചുശതമാനം, പത്തുശതമാനം അങ്ങനെ – സാധിക്കുന്നിടത്തോളം അതു ലഭ്യമാക്കാൻ, ഒരുവൻ കഠിനമായി

യത്നിക്കണം. ഒരിയ്ക്കലും ആദർശത്തെ വലിച്ചു താഴ്ത്തരുത്. ദൈവകാരുണ്യംകൊണ്ടു മാത്രമേ അതിന്റെ നൂറുശതമാനവും കൈവരിയ്ക്കാൻ സാധിക്കൂ. കഠിനാദ്ധ്വാനം, കഷ്ടപ്പാട് ഇവയും, ദൈവകാരുണ്യത്തിലുള്ള ആശ്രയവും — ഇതാണ് ശരിയായ ആദ്ധ്യാത്മികജീവിതത്തിലേയ്ക്കുള്ള വഴി.

മറ്റൊരു സിസ്റ്റർ: നിങ്ങൾ ഹിന്ദുമതത്തിൽ ഏതെങ്കിലും മന്ത്രങ്ങൾ ഉപയോഗിക്കാറുണ്ടോ ? അവയുടെ ആദ്ധ്യാത്മികമായ പ്രാധാന്യം എന്താണ് ?

സ്വാമിജി: എല്ലാ മതങ്ങളുടെയും ആദ്ധ്യാത്മികതലത്തിൽ, മന്ത്രങ്ങൾ ഒരു പ്രധാന ഘടകമായി നിലകൊള്ളുന്നു; ഹിന്ദുമതം അതിന്റേതായ ഒരു തത്ത്വശാസ്ത്രം ആവിഷ്കരിച്ചിട്ടുണ്ട് എന്നതാണ് അതിന്റെ പ്രത്യേകത. ക്രിസ്തുമതത്തിൽ, അതിന്റെ കത്തോലിക്കൻ വിഭാഗത്തിൽ, 'ദൈവപുത്രനായ യേശുദേവ, പാപിയായ എന്നെ രക്ഷിക്കേണമേ!' എന്നതു് ഇങ്ങനെയുള്ള ഒരു മന്ത്രമാണ്; ഹിന്ദുമതം അതിലെ ഒരു വാക്ക് — പാപിയായ എന്നതു് — നീക്കം ചെയ്തു് അതു് സ്വല്പം പരിഷ്കരിക്കുന്നു: എന്തെന്നാൽ ഒരു ആദ്ധ്യാത്മികസാധകന് സ്വീകരിക്കുവാനുള്ള ഏറ്റവും നല്ല ഭാവം, സ്വർഗ്ഗരാജ്യം ആരിലാണോ സ്ഥിതിചെയ്യുന്നതു് അങ്ങനെയുള്ള ഒരു കുട്ടിയുടെ, ദൈവത്തിന്റെ കുട്ടിയുടെ, ഭാവമാണെന്നാണ് അതു് കരുതുന്നതു്. പല മതങ്ങളിലും മാലകളും ഉപയോഗിക്കുന്നുണ്ട്. ഭാരതത്തിൽ ദേവാലയങ്ങളിലും, ഗംഗയെപ്പോലെയുള്ള പുണ്യനദികളുടെ തീരങ്ങളിലും, ഗൃഹങ്ങളിലും ആയിരക്കണക്കായ ഭക്തന്മാർ ജപമാലയോടുകൂടിയോ കൂടാതെയോ, എന്തെങ്കിലും മന്ത്രങ്ങൾ ജപിച്ചുകൊണ്ടു് ഇരിക്കുന്നതായി കാണാം. അവർ ഗൃഹസ്ഥന്മാരാവാം, സന്ന്യാസികളോ, സന്ന്യാസിനിമാരോ ആവാം. മന്ത്രങ്ങൾ പൊതുവെ, ഹ്രസ്വങ്ങളാണ്; അവ സംസ്കൃതഭാഷയിലാണ്; അവയിലെല്ലാംതന്നെ സർവ്വവ്യാപിയും സർവ്വാത്മാവും ആയ ദൈവത്തിന്റെ ശബ്ദപ്രതീകമായ പരിശുദ്ധപദം — ഓം എന്നുള്ളതു് — മുന്നിൽ ചേർക്കുന്നു. ഹ്രസ്വമായ മന്ത്രമാണ് കൂടുതൽ ഫലപ്രദം. ചില ക്രൈസ്തവസിദ്ധന്മാരും പറഞ്ഞിട്ടുണ്ടല്ലോ, 'ഹ്രസ്വമായ പ്രാർത്ഥന സ്വർഗ്ഗത്തെ പിളർക്കുന്നു' എന്ന്.

(അടുത്ത ലക്കത്തിൽ അവസാനിക്കും.)

---

# വിദ്യോപാസനം

**എം. രവിവർമ്മ**

ശാരദേ, സരസ്വതീദേവി നിൻ കൃപാരസ—
പൂരിതം നമിക്കുന്നേൻ പാദപങ്കജം വാണി!

സേവ്യമാമതിലൂറും സച്ചിദാനന്ദാമൃതം
ദിവ്യമാസ്വദിച്ചീടാനേകണേയനുഗ്രഹം.

ഞാനൊരു ഭിക്ഷാംദേഹി യറിവീലഹോ തവ
മാനമില്ലാതുള്ള മഹിമാനം മഹേശ്വരി!

ഭാസുരേ, ഭഗവതി, താവകം ജ്ഞാനാമൃത—
മാസ്വദിച്ചീടാനെത്തുമാത്തരാം മധുപന്മാർ

തന്നുടെയിടയിൽ ഞാനൊരു കൃപണൻ ശിവേ,
തന്നീടുകനുഗ്രഹമാർത്തിനാശികേ ദേവി.

കേളിയേറീടും വേദവ്യാസാദി മുനികളും
കാളിദാസാദി മഹാകവികോകിലങ്ങളും

ഓതിയ വാണിതൻ ദിവ്യമാധുര്യമോർത്താൽ
മാതംഗതനയേ, നിൻ വീണ മീട്ടും സ്വനം താൻ

മൂന്നുലോകങ്ങളും മാറ്റൊലിക്കൊണ്ടീടുമതിൻ
സൗന്ദര്യലഹരിയിൽ നിത്യമായ് ലയിക്കുവാൻ

വേദമൂലമായ് മായയ്ക്കപ്പുറം രാജിക്കും നിൻ—
പാദപങ്കജം നിത്യം കൂപ്പുന്നേൻ പരശിവേ!

ജ്ഞാനദേവതേ, നിത്യം കാൽത്തളിർ പണിയുന്നേൻ
ദീനനാമെന്നിൽ കനിയേണമേ വിദ്യാത്മികേ.

---

# അദ്വൈതവും സാമൂഹ്യപുരോഗതിയും

കെ. എൻ. നീലകണ്ഠൻ ഇളയതു്

ജീവിതത്തിന്റെ ലക്ഷ്യം മോക്ഷമാണെന്നു പ്രഖ്യാപിക്കുന്ന ദർശനങ്ങളിലെ ധർമ്മതത്വങ്ങൾ മനുഷ്യന്റെ ഭൗതികോന്നതിയ്ക്കുള്ള ഒരു കർമ്മപദ്ധതിയായി രൂപാന്തരപ്പെടുത്താവുന്നതല്ല. മററുവാക്കിൽ, സാമൂഹ്യക്ഷേമമല്ല, മോക്ഷമാണു് ധർമ്മത്തിന്റെ ലക്ഷ്യം. മോക്ഷോപായമായ ധർമ്മത്തിന്റെ അനുഷ്ഠാനത്തിനുള്ള ഉപകരണമാണു് സമൂഹവും ലോകവും. സാമൂഹ്യക്ഷേമമല്ല സാധകന്റെ പരമോന്നതലക്ഷ്യം. എന്നാൽ മനുഷ്യജീവിതത്തിന്റെ എല്ലാ മണ്ഡലങ്ങളിലുമുള്ള പുരോഗതിയിലൂടെ സന്തുഷ്ടിയും, സമാധാനവും കൈവരുത്തുകയെന്ന മഹനീയാദർശമാണു് നമുക്കു് ഇന്നാവശ്യം. ഈ സന്ദർഭത്തിൽ അദ്വൈതത്തിനു് പുരോഗതിയെന്ന ആദർശവുമായുള്ള ബന്ധത്തെപ്പററി ചർച്ച ചെയ്യേണ്ടതുണ്ടു്. അദ്വൈതതത്വങ്ങൾ മോക്ഷത്തിലേയ്ക്കും തദ്വാരാ ശാശ്വതസംതൃപ്തിയിലേയ്ക്കും നയിക്കുന്നുവെന്നു സ്ഥാപിച്ചാൽമാത്രം പോരാ. അദ്വൈതധർമ്മത്തിനു് ആധുനികലോകത്തിലുള്ള പ്രസക്തിയെന്തു്? ഈ ലോകജീവിതത്തിൽ സാമൂഹ്യപുരോഗതിക്കു് അതെങ്ങനെ ഉപകാരപ്രദമാണു്? ഈ ചോദ്യങ്ങൾക്കുകൂടി ഉത്തരം നൽകേണ്ടതായിട്ടുണ്ടു്.

ശാസ്ത്രപുരോഗതി ഈ ലോകത്തിനുണ്ടാക്കിയ മാററം ആർക്കും നിഷേധിക്കാവുന്നതല്ല. മനുഷ്യന്റെ ജീവിതസൗകര്യങ്ങൾക്കു് അഭൂതപൂർവ്വമായ വദ്ധനവു് ഉണ്ടായിട്ടുണ്ടു്. എന്നാൽ ഇപ്പോൾ പല ചിന്തകന്മാരും ശാസ്ത്രത്തിന്റെ പുരോഗതിയിലും അതിൽനിന്നുണ്ടാകുന്ന മനുഷ്യന്റെ സന്തുഷ്ടിയിലും സംശയാലുക്കളാണു്. പത്തൊൻപതാംനൂററാണ്ടിൽ പാശ്ചാത്യരാജ്യങ്ങളിൽ ഉണ്ടായ 'പുരോഗതി' എന്ന ആശയത്തെ പിന്നീടു ഡാർവ്വിന്റെ പരിണാമവാദം സ്വാധീനിച്ചു. ചില ഫ്രഞ്ചുചിന്തകന്മാർ ശാസ്ത്രം മനുഷ്യനെ കൂടുതൽ സന്തുഷ്ടനാക്കുമെന്നു വിശ്വസിച്ചു. എന്താണു് മനുഷ്യന്റെ ഈ സന്തുഷ്ടി? ആഹാരം, വസ്ത്രം, പാർപ്പിടം മുതലായ മനുഷ്യന്റെ മൗലികാവശ്യങ്ങൾ നിറവേറിയാൽ ഒരുതരത്തിലുള്ള ക്ഷേമം കൈവന്നു എന്നു പറയാം. ആദ്യം ദാരിദ്ര്യം നിർമ്മാർജ്ജനം ചെയ്യേണ്ടതുണ്ടു്, വിശക്കുന്ന വയറിനോടു വേദാന്തം ഓതുന്നതു ശരിയല്ല. ഇങ്ങനെ മനുഷ്യന്റെ എല്ലാ മൗലികാവശ്യങ്ങളും നിറവേററി അവനു ക്ഷേമവും സന്തുഷ്ടിയും നല്കുന്നതാണു് പുരോഗതി.

പ്രാപഞ്ചികജീവിതത്തിലെ സുഖത്തിനു വേണ്ടിയുള്ള പരിശ്രമം അദ്വൈതത്തിനു് എതിരല്ല. അതു ജീവിതത്തിന്റെ പരമലക്ഷ്യമായി അംഗീകരിക്കുന്നതിലേ അദ്വൈതിക്കു് എതിർപ്പുള്ളൂ. ധർമ്മം, അർത്ഥം, കാമം, മോക്ഷം എന്നീ ചതുർവ്വിധപുരുഷാർത്ഥങ്ങൾ ഈ ആശയത്തെയാണു് പ്രകടമാക്കുന്നതു്. അർത്ഥസമ്പാദനവും കാമസംതൃപ്തിയും ജീവിതത്തിനാവശ്യമാണു്. അദ്വൈതികൾ ആത്മീയമൂല്യങ്ങളെ മാത്രം സ്വീകരിച്ചു് ഭൗതികമൂല്യങ്ങളെയെല്ലാം അവഗണിക്കുന്നുവെന്നുള്ള ചിലരുടെ ആരോപണം ശരിയല്ല. അദ്വൈതത്തിലെ മൂല്യസങ്കല്പത്തിൽ രണ്ടു ന്യൂനതകൾ ഇവർ ചൂണ്ടിക്കാണിക്കുന്നു. [1] ഭൗതികമൂല്യങ്ങൾക്കൊന്നും വസ്തുനിഷ്ഠമായ മൂല്യമില്ലെന്നുള്ളതാണു് ഒന്നാമത്തേതു്. അതായതു് ഭൗതികമൂല്യങ്ങൾ തമ്മിൽ വേർതിരിച്ചിട്ടില്ലാത്തതിനാൽ അവയെ തിരഞ്ഞെടുക്കാനുള്ള അവസരം മനുഷ്യനില്ല. ഭൗതികവസ്തുക്കളുടെ ഉച്ചനീചത്വം നിശ്ചയിക്കുന്നതു് അവ എത്രമാത്രം മോക്ഷോപയോഗിയാണെന്നുള്ളതിനെ ആശ്രയിച്ചാണു്. സുഖദുഃഖങ്ങളെ ഒരുപോലെ കരുതുന്നുവെന്നും സുഖവും ദുഃഖവും തമ്മിൽ മൂല്യപരമായ വ്യത്യാസം കല്പിച്ചിട്ടില്ലെന്നുമുള്ളതാണു് രണ്ടാമത്തെ ആരോപണം.

---

1 W. F. Goodwins, Ethics and Value in Indian Philosophy. (Article) Philosophy East and West, 4, 1975, p. 341' 43.

ഈ രണ്ടു വിമർശനവും അദ്വൈതത്തിലെ മൂല്യസങ്കല്പത്തെപ്പററിയുള്ള അജ്ഞതയെയാണ് വെളിവാക്കുന്നത്. സുഖദുഃഖങ്ങളെ അദ്വൈതികം ഒരിക്കലും ഒന്നായി കാണുന്നില്ല. ഭൗതിക സുഖത്തിനു വ്യാവഹാരികമൂല്യമുണ്ട്. അവയുടെ സമ്പാദനം ശാശ്വതശാന്തി നല്കുന്നില്ലെന്നു മാത്രം. നശ്വരമൂല്യങ്ങളുടെ ശാന്തിനല്കാനുള്ള കഴിവില്ലായ്മയാണ് ശാശ്വതമൂല്യങ്ങളന്വേഷിക്കാൻ മനുഷ്യനെ പ്രേരിപ്പിച്ചത്. മനുഷ്യന്റെ ആത്മാവുതന്നെയാണ് എല്ലാ ആനന്ദത്തിന്റെയും ഉറവിടമെന്ന സത്യം സാക്ഷാത്കരിക്കുന്നതുവരെ ഈ അന്വേഷണം തുടരും. ആത്മാനന്ദം അഥവാ ആത്മസുഖമാണ് ആത്യന്തികമൂല്യം. മററുള്ളവയെല്ലാം താഴ്ന്ന തരത്തിലുള്ള മൂല്യങ്ങളാണ്. ഭഗവദ്ഗീതതന്നെ സുഖത്തെ സാത്വികം, രാജസം, താമസം എന്നു മൂന്നായി തരംതിരിച്ചിട്ടുണ്ട്.[2] തൈത്തിരീയോപനിഷദ്ഭാഷ്യത്തിൽ ലൗകികസുഖത്തെ ബ്രഹ്മാനന്ദത്തിന്റെ കണികയായി ചിത്രീകരിച്ചിരിക്കുന്നു.[3] ഭൗതികമായ സുഖത്തിന്റെയും ദുഃഖത്തിന്റെയും അടിസ്ഥാനം ഒന്നുതന്നെയാണ് — അവിദ്യ. ലൗകികസുഖത്തിനെന്നപോലെ ദുഃഖത്തിനും അവിദ്യതന്നെയാണ് കാരണം. ബ്രഹ്മസാക്ഷാത്കാരത്തിനുശേഷം ദുഃഖം മാത്രമല്ല പ്രാപഞ്ചികമായ സുഖവും നശിക്കുന്നു. എന്തെന്നാൽ ഇന്ദ്രിയവിഷയങ്ങളിൽനിന്നുണ്ടാകുന്ന ലൗകികാനന്ദത്തെക്കാരം അളവിലും ഗുണത്തിലും വലുതാണ് ബ്രഹ്മാനന്ദം. ലൗകികസുഖത്തിനു മൂല്യമില്ലായിരുന്നെങ്കിൽ എല്ലാ ജീവജാലങ്ങാക്കും ഹിതം ചെയ്യണമെന്ന (സർവ്വഭൂതഹിതേ രതഃ) അനുശാസനം നിരർത്ഥകമായേനെ.

മോക്ഷമെന്ന ലക്ഷ്യത്തിന് അധീനമായിരിക്കണം അർത്ഥകാമങ്ങളുടെ സമ്പാദനം. ലൗകികപുരോഗതിയിലൂടെ മനുഷ്യൻ ക്ഷേമത്തിന്റെ സുവർണ്ണദശയിലെത്തുമെന്ന വ്യാമോഹം അദ്വൈതിയ്ക്കില്ല. അതുകൊണ്ടുതന്നെയാണ് അദ്വൈതം മാനവചരിത്രത്തിനു വലിയ പ്രാധാന്യം നല്കാത്തത്. സംസാരത്തിന്റെ ഭ്രമണം ചാക്രികമാണ്. കാലചക്രത്തിന്റെ പരിവൃത്തിയിൽ വന്നുപൊയ്ക്കൊണ്ടിരിക്കുന്നതാണ് മനുഷ്യജീവിതവും മാനവസംസ്കാരവും. മനുഷ്യപുരോഗതിയിൽ ഉയർച്ചയും താഴ്ചയും ഉണ്ടായിട്ടുണ്ട്. എന്നാൽ പ്രപഞ്ചം ബ്രഹ്മത്തിൽ കല്പിതമായതുകൊണ്ടു മാത്രമല്ല പ്രപഞ്ചചരിത്രത്തിന് അദ്വൈതികം പ്രാധാന്യം നല്കാത്തത്. അത്, മനുഷ്യസംസ്കാരത്തിന്റെ പുരോഗതിയുടേയും അധോഗതിയുടേയും ചരിത്രമായതുകൊണ്ടാണ്. ദാർശനികദൃഷ്ട്യാ പുരോഗതി എന്ന സങ്കല്പത്തിന് അർത്ഥമില്ലെന്ന് ഒരു പാശ്ചാത്യചിന്തകനായ എഫ്.എച്ച്.ബ്രാഡ്ലി ചൂണ്ടിക്കാണിച്ചിട്ടുള്ളത് ഇവിടെ ശ്രദ്ധേയമാണ്.[4] ''ലോകത്തിൽ പുരോഗതി തീർച്ചയായും ഉണ്ട്. എന്നാൽ അധോഗതിയുമുണ്ട്. പ്രപഞ്ചത്തിന്റെ പൊതുവേയുള്ള ഗതി മുന്നോട്ടാണോ പുറകോട്ടാണോ എന്നു നിശ്ചയിക്കാൻ വയ്യ. ഉയർച്ചയുടേയും താഴ്ചയുടേയും കഥകളുള്ള ലോകം അപൂർണ്ണതയുടെ സൃഷ്ടിയാണ്. അനിത്യത്തിന്റെ മണ്ഡലത്തിലുള്ള അസംപൂർണ്ണമായ പ്രതിഭാസമാണ്. അവയുടെ സത്യത്തിനും യാഥാർത്ഥ്യത്തിനും വ്യാപ്തിയിലും പ്രാധാന്യത്തിലും വ്യത്യാസമുണ്ട്.''

പൂർണ്ണതയും പുരോഗതിയും യഥാക്രമം ആത്മീയവും ഭൗതികവുമാണെന്നു പറയുന്നതിൽ തെററില്ല. പുരോഗതി ഭൗതികമണ്ഡലത്തിലാണെങ്കിൽ പൂർണ്ണതയാണ് ആത്മീയമണ്ഡലത്തിൽ. സകൃദ്വിഭാതമായ ബ്രഹ്മസാക്ഷാത്കാരംകൊണ്ടാണ് പൂർണ്ണത കൈവരുന്നത്. അത് പുരോഗതിപോലെ ചിരകാലപ്രയത്നം കൊണ്ടുണ്ടാകുന്നതല്ല. പുരോഗതി കാലബദ്ധമാണ്. പൂർണ്ണത കാലാതീതവും. അദ്വൈതത്തിന്റെ ലക്ഷ്യം പൂർണ്ണതാപ്രാപ്തിയാണ്, അസ്ഥിരമായ പുരോഗതിയല്ല. എന്നാൽ ഭൗതികസുഖത്തിനു വേണ്ടിയുള്ള മനുഷ്യയത്നത്തിൽ അന്യരെ സഹായിക്കേണ്ടതു നമ്മുടെ കർത്തവ്യമാണ്. അതാണ് പൂർണ്ണതയിലേയ്ക്കുള്ള മാർഗ്ഗം. സ്വാമി വിവേകാനന്ദന്റെ വാക്കുകരം ഇതു കൂടുതൽ സ്പഷ്ടമാക്കും, ''ഈ ലോകം നന്മയോ തിന്മയോ അല്ല. ഓരോരുത്തരും അവനവന്റെ പ്രപഞ്ചം സൃഷ്ടിക്കുന്നു. നമ്മുടെ മനോഭാവമനുസരിച്ചു ജീവിതം നന്മയോ തിന്മയോ ആവാം. യഥാർത്ഥത്തിൽ അതു രണ്ടുമല്ല. എന്നാൽ നാം പ്രവർത്തിക്കുകയും നിരന്തരം നന്മ ചെയ്യുകയും വേണം.

2 ഭ. ഗീ. xviii. 37, 38, 39.

3 തൈത്തിരീയോപനിഷദ്ഭാഷ്യം II. 7

4 Appearance and Reality, Oxford, 1966. P. 442.

എന്തെന്നാൽ അതു നമുക്കുതന്നെ ഒരനുഗ്രഹമാണ്. ആ മാർഗ്ഗത്തിൽക്കൂടിമാത്രമേ നമുക്കു പൂർണ്ണത നേടാനാവൂ.[5]'' മനുഷ്യസേവനംകൊണ്ടാണു മനഃശ്ശുദ്ധിയും തദ്വാരാ മോക്ഷവും കൈവരുന്നത്. മനുഷ്യസേവനത്തിനു പ്രചോദനം നല്കുന്നത് എല്ലാ ജീവജാലങ്ങളുടേയും ആത്മാവ് ഒന്നാണെന്നുദ്ഘോഷിക്കുന്ന അദ്വൈതത്തിലെ 'തത്ത്വമസി' എന്ന തത്ത്വമാണ്. 'തത്ത്വമസി'യിലുള്ള ആത്മാവിന്റെ ഐക്യം അംഗീകരിക്കുമ്പോഴാണ് 'ഏകലോകം' എന്ന ആശയം സാക്ഷാത്കരിക്കപ്പെടുന്നത്. വ്യാവഹാരികതലത്തിൽ വൈവിധ്യം എന്നും ഉണ്ട്. ഉണ്ടായിരിക്കുകയും വേണം. ഭേദവും അസമത്വവുമാണു പ്രപഞ്ചസൃഷ്ടിയുടെ ആധാരം. അതുകൊണ്ട് ജഡപ്രപഞ്ചത്തിന്റെ തലത്തിൽ ഏകത്വം എന്നും അപ്രാപ്യമാണ്. നാനാത്വത്തിന്റേയും അസമത്വത്തിന്റേയും പിന്നിലുള്ള ഏകമായ ആത്മസത്തയെ അംഗീകരിക്കുമ്പോഴാണ് ഏകത്വമുണ്ടാകുന്നത്. ആത്മൈക്യവാദത്തിലധിഷ്ഠിതമായ അദ്വൈതസിദ്ധാന്തത്തിനു മാത്രമേ ഏകലോകം എന്ന ആദർശത്തിന്റെ അടിസ്ഥാനം ഉറപ്പിക്കാൻ സാധിക്കൂ.

ആധുനികലോകം ഇന്നു പല പ്രശ്നങ്ങളേയും അഭിമുഖീകരിക്കുന്നു. പരസ്പരവിശ്വാസത്തിന്റേയും ധാരണയുടേയും അഭാവം, മാനുഷികമൂല്യങ്ങളുടെ തകർച്ച, സംതൃപ്തിയും സമാധാനവുമില്ലായ്മ, ആത്മീയമൂല്യങ്ങളിലുള്ള അവിശ്വാസം എന്നിവയെല്ലാം ലോകത്തെ അലട്ടുന്ന പ്രശ്നങ്ങളാണ്. എന്നാൽ 'തത്ത്വമസി' എന്ന ആദർശം ജീവിതത്തിൽ പ്രായോഗികമാക്കിയാൽ ഈ പ്രശ്നങ്ങൾക്കു പരിഹാരം കാണാം. സ്വാമി വിവേകാനന്ദനും ഗാന്ധിജിയും അദ്വൈതം പിൻതുടരുകയും ഭാരതീയരുടെ ഉത്കർഷത്തിനുവേണ്ടി നിരന്തരം പ്രവർത്തിക്കുകയും ചെയ്തിരുന്നുവെന്നതു പ്രത്യേകം സ്മരണീയമാണ്. ഗാന്ധിജി തന്റെ മനുഷ്യസ്നേഹവും അർപ്പണവും ഭാരതത്തിന്റെ ഭൗതികോന്നതിക്കുവേണ്ടിയുള്ള പ്രയത്നവും എല്ലാം അദ്വൈതദർശനത്തിന്റെ വെളിച്ചത്തിൽ വ്യാഖ്യാനിച്ചു. ശ്രീരാമകൃഷ്ണദേവന്റെ ജീവിതംതന്നെ അദ്വൈതത്തിന്റെ ഒരു വ്യാഖ്യാനമായിരുന്നു. 'മനുഷ്യരുടെ സംസർഗ്ഗത്തിൽ ഇരിക്കാൻ എന്നെ അനുവദിക്കൂ. എന്നെ വിരസനായ ഒരു യോഗിയാക്കരുത്.' എന്നദ്ദേഹം ഒരിക്കൽ ദേവിയോടു പ്രാർത്ഥിച്ചു.[6] ക്രൂരന്മാരും പാപികളുമായ മനുഷ്യരുടെപോലും ദുഃഖങ്ങൾ അദ്ദേഹം സ്വയം ഏറ്റെടുത്തു. എന്നാൽ ലോകനന്മ ചെയ്യുന്നവരുടെ സ്വാർത്ഥതയെപ്പററി അദ്ദേഹം മുന്നറിയിപ്പു നല്കി. പല പരോപകാരകർമ്മങ്ങളിലും ആത്മസ്തുതിയോ, ഗർവ്വമോ, പ്രശസ്തിക്കുവേണ്ടിയുള്ള മോഹമോ, ജീവിതത്തിന്റെ വിരസത നശിപ്പിക്കാനുള്ള വിനോദമോ ആണ് അദ്ദേഹം കണ്ടതു്. ഈശ്വരാർപ്പണത്തിന്റേയും ഈശ്വരസ്നേഹത്തിന്റേയും ഫലമാണ് ഭൂതാനുകമ്പയെന്നദ്ദേഹം വിശ്വസിച്ചു.

ഗാന്ധിധർമ്മത്തിന്റെ അടിസ്ഥാനവും അദ്വൈതതത്ത്വങ്ങൾതന്നെയാണ്. ധർമ്മത്തിനു ഗാന്ധിജി നല്കിയ നിർവ്വചനവും വ്യാഖ്യാനവും അദ്വൈതധർമ്മത്തിന്റെ വ്യാപ്തിയെ വെളിവാക്കുന്നതാണ്. ''ഞാനൊരദ്വൈതിയാണ്. എന്നാൽ എനിക്കു ദ്വൈതവും അംഗീകരിക്കാൻ കഴിയും.[7]'' എന്നാണ് അദ്ദേഹത്തിന്റെ നിർവ്യാജമായ പ്രഖ്യാപനം. ''ആത്മാവ് സർവ്വവ്യാപിയാണ്. എന്തിനതു പഞ്ജരംപോലെയുള്ള ഈ ശരീരത്തിൽ ബദ്ധനാകാനും തിന്മ ചെയ്യാനും മുതിരണം ? ഇങ്ങനെ ചിന്തിച്ചാൽ പൂർണ്ണത്യാഗമെന്ന ആദർശത്തിലേയ്ക്കാണ് നാം എത്തിച്ചേരുന്നതു്. ശരീരം നിലനില്ക്കുന്നതുവരെ അതു സേവനത്തിനുവേണ്ടിമാത്രം ഉപയോഗിക്കാൻ നാം പഠിക്കുന്നു .... ഇതുപോലെയുള്ള മനോഭാവം കാലക്രമേണ യഥാർത്ഥസന്തുഷ്ടിയും നിത്യസുഖവും നമുക്കു തരും.''[8] ചിത്തശുദ്ധിയില്ലാതെ അന്യരുമായി ആത്മൈക്യം പുലർത്താൻ സാധ്യമല്ലെന്ന് അദ്ദേഹം കണ്ടു. ആത്മശുദ്ധിയെന്നാൽ ആത്മത്യാഗമാണ്. ആത്മത്യാഗമെന്നാൽ അഹിംസയും. ഈ അഹിംസാസിദ്ധാന്തത്തിന്റെ അടിസ്ഥാനത്തിൽ അദ്ദേഹം ധർമ്മത്തിനു പുതി

5 Complete Works of Swami Vivekananda, P. 76, 77.

6 Prophets of New India, London, 1930, P. 57.

7 Selected Works of Mahatma Gandhi Vol. vi. P. 107

8 Ibid. Vol. iv. P. 231.

യൊരു നിർവ്വചനം നല്കി. "നാം ചെയ്യേണ്ടതു ചെയ്യുന്നതാണ് ധർമ്മം." എന്നാൽ എന്താണ് നാം ചെയ്യേണ്ടതു്? "എല്ലാ ധാർമ്മികനിയമങ്ങളുടേയും അന്തഃസത്ത കടഞ്ഞെടുത്താൽ മനുഷ്യനന്മയ്ക്കുവേണ്ടിയുള്ള കർമ്മങ്ങളാണ മഹത്തായ ധർമ്മമെന്നു കാണാം. ഈ താക്കോൽകൊണ്ടു് ധർമ്മത്തിൻെറ ഭണ്ഡാഗാരം തുറന്നാൽ എല്ലാ തത്ത്വങ്ങളും ഇതിലടങ്ങിയിരിക്കുന്നതായി കാണാം." ഇങ്ങനെ അദ്വൈതത്തിൽ പ്രവൃത്തി ധർമ്മത്തിനും നിവൃത്തിധർമ്മത്തിനും ആധാരമായി സ്വീകരിച്ചിരിക്കുന്ന ത്യാഗംതന്നെയാണ് ഗാന്ധിജിക്കും ധർമ്മത്തിനു് അടിസ്ഥാനം. ഈ ത്യാഗബുദ്ധി വളർത്തിയാൽ സമൂഹത്തിലുണ്ടാകുന്ന മാററം ഊഹിക്കാവുന്നതേയുള്ളു.

വിവേകാനന്ദസ്വാമികളും ഭാരതത്തെ ഒരു രാഷ്ട്രമെന്ന നിലയിൽ ഉയർത്താൻ അദ്വൈതാദർശങ്ങറം സ്വീകരിക്കണമെന്നു് ഉപദേശിച്ചു. ഭാരതത്തിൻെറ പുനർന്നിർമ്മാണത്തിനാവശ്യമായ രീതിയിൽ അദ്വൈതത്തെ വ്യാഖ്യാനിക്കാമെന്നു് അദ്ദേഹം മനസ്സിലാക്കി. 'സമുദ്രത്തിൻെറ അടിത്തട്ടിലേയ്ക്കു പോകുകയോ മൃത്യുവിനെ നേരിടേണ്ടിവരുകയോ ചെയ്താലും ലക്ഷ്യത്തിലെത്തിക്കാൻ കഴിവുള്ള ഇരുമ്പുപേശികളും ഉരുക്കുനാഡികളും കരുത്തുള്ള മനസ്സുമാണ് ഇന്നു നമ്മുടെ രാഷ്ട്രത്തിന്നാവശ്യം. എല്ലാററിൻേറയും ഏകത്വം പറയുന്ന ആ അദ്വൈതാദർശം ഗ്രഹിച്ചാലേ ഇതു സ്ഥാപിക്കാനും ശക്തിപ്പെടുത്താനും സാധിക്കൂ.'[10] അദ്വൈതത്തിലെ സമദൃഷ്ടിയും സ്നേഹവുമാണ് അദ്ദേഹം ഉപദേശിച്ചതു്. നിർവ്വ്യാജമായ നിഃസ്വാർത്ഥതയിൽ അദ്ദേഹം ധർമ്മത്തിൻെറ ബീജം ദർശിച്ചു. അതായതു്, ഭൗതികതലത്തിലുള്ള വ്യക്തിയുടെ നിർമ്മാണമല്ല ധ്വംസനമാണ ധാർമ്മികനിയമങ്ങളുടെ അടിസ്ഥാനം. അതിൻെറ ലക്ഷ്യമാകട്ടെ മോക്ഷമാണ്, സമൂഹനന്മയല്ല. 'നമുക്കീ ലോകത്തിനു ദുഃഖം നല്കാനാവില്ല. അതുപോലെ സുഖവും. ഭ്രൂമുഖത്തുകാണുന്ന സുഖദുഃഖങ്ങളുടെ ആകെത്തുക ഒന്നാണ്. എന്തെന്നാൽ അങ്ങനെയിരിക്കുന്നതാണ് അതിൻെറ സ്വഭാവം.' എന്നൊരിക്കൽ സ്വാമിജി പറയുകയുണ്ടായി.[11]

അദ്വൈതത്തിൻെറ ലോകോദ്ധാരണത്തോടുള്ള മനോഭാവം പൂർണ്ണമായ ജീവിതനിഷേധമോ ജീവിതാംഗീകാരമോ അല്ല. 'ലോകത്തെ നന്നാക്കുന്നതിനു മുൻപു് നിങ്ങറം സ്വയം നന്നാകുക, അല്ലെങ്കിൽ ലോകത്തെ നന്നാക്കുന്നതിലൂടെ നിങ്ങറം സ്വയം നന്നാകുക' – ഇതാണ് അദ്വൈതിയുടെ മനോഭാവം. ലോകത്തെ നന്നാക്കുകയും സ്വയം നന്നാകുകയും വേണം. ആദ്യത്തേതു് മാർഗ്ഗവും രണ്ടാമത്തേതു് ലക്ഷ്യവും. അഭ്യുദയവും നിഃശ്രേയസവും ഈ മനോഭാവത്തെ സൂചിപ്പിക്കുന്ന പദങ്ങളാണ്. യഥാർത്ഥമതം, ജീവിതത്തിൻെറ ഈ രണ്ടു ഭാവങ്ങളേയും ഉറംക്കൊള്ളണം. അതുകൊണ്ടാണ് ധർമ്മത്തെ ശ്രീശങ്കരൻ 'യദഭ്യുദയനിഃശ്രേയസഹേതുഃ സ ധർമ്മഃ' എന്നു നിർവ്വചിക്കുന്നതു്.[12] അതായതു മനുഷ്യരുടെ അഭ്യുദയത്തിന്നും നിഃശ്രേയസത്തിന്നും ഹേതുവായിട്ടുള്ളതാണ ധർമ്മം. ധർമ്മാനുഷ്ഠാനത്തിലൂടെ അഭ്യുദയവും ഉണ്ടാകുമെന്നുള്ള അദ്വൈതത്തിൻെറ പ്രഖ്യാപനം അദ്വൈതിക്കു് മനുഷ്യൻെറ ഭൗതികോന്നതിയിലും താല്പര്യമുണ്ടെന്നു വെളിവാക്കുന്നു.

9 Ibid. Vol. iv. P. 9,10.
10. Prophets of New India, P. 109
11. Complete Works, Vol. i. P. 112, 113.
12. ഗീതാഭാഷ്യം 1-1.

---

അത്യന്തോൽക്കടസംസൃതിക്കടൽനടുക്കാപ്പെട്ടു നിസ്തേജനായ്
പ്രത്യംഗം ഖലകാമജന്തുനിവഹം ഖാദിപ്പതേറേററു ഹാ!
ഭൃത്യൻ ഞാൻ ഭവദുഃഖഹാരക, വലഞ്ഞീടുന്നു, മന്മാനസേ
നൃത്യം ചെയ്യുക രാമകൃഷ്ണ, ജനിതാനന്ദം ദയാംഭോനിധേ.

കുട്ടികളോട് – 3

# ശ്രീ ചട്ടമ്പിസ്വാമിതിരുവടികൾ

പ്രശാന്താനന്ദസ്വാമി

''അവൻ മലയിൽനിന്നിറങ്ങിയപ്പോരം വളരെ ജനക്കൂട്ടങ്ങരം അവൻെറ പിന്നാലെ എത്തി. ഒരു കുഷ്ഠരോഗി വന്ന് അവനെ ആരാധിച്ച് 'എൻെറ കർത്താവേ, മനസ്സുണ്ടെങ്കിൽ എന്നെ ശുദ്ധനാക്കുവാൻ നിനക്ക കഴിയും' എന്ന പറഞ്ഞു. ''ഈശൊ കൈ നീട്ടി അവനെ തൊട്ട്, 'എനിക്ക മനസ്സുണ്ട്, നീ ശുദ്ധനാകുക,' എന്നരുളിച്ചെയ്തു; ആ ക്ഷണത്തിൽ അവൻെറ കുഷ്ഠം നീങ്ങി ശുദ്ധനായി.'' (സുവിശേഷം – വിശുദ്ധ മത്തായി. VIII. 1,2,3.)

''...അവൻെറ മുഖം സൂര്യനെപ്പോലെ പ്രകാശിച്ചു; അവൻെറ വസ്ത്രങ്ങരം വെളിച്ചംപോലെ ധവളമായി.'' (XVII. 2.)

ഈ സുവിശേഷവാക്യങ്ങളാണ് ഇപ്പോരം എൻെറ ഉള്ളിൽ മുഴങ്ങുന്നതു്. വളരെ നൂററാണ്ടുകരംക്കപ്പുറത്താണ് രാജാധിരാജനായ ക്രിസ്തുനാഥനെക്കുറിച്ച് വിശുദ്ധമത്തായി ഈ വാക്യങ്ങരം കുറിച്ചതു്. അതിനുശേഷം വഷങ്ങരം ഇപ്പോരം രണ്ടായിരത്തോളം കഴിഞ്ഞിരിക്കുന്നു. എന്നാൽ ആ മഹദ്വാക്യങ്ങരംക്ക് ഭാഷ്യം കുറിക്കുന്ന ഒരു ജീവിതം നിങ്ങരംക്ക കാണണമോ? എങ്കിൽ വരൂ.

അതേ, ഞാൻ പറയുന്ന ആളിൻെറ മുഖം സൂര്യനെപ്പോലെ പ്രകാശിച്ചു – ആദ്ധ്യാത്മികതയുടെ ദിവ്യതേജസ്സുകൊണ്ട്. തികച്ചും ഒരു സന്ന്യാസി ആയിരുന്നെങ്കിലും കാവി ഉപയോഗിക്കാത്ത അവിടുത്തെ വസ്ത്രങ്ങരം വെളിച്ചംപോലെ വെളുത്തതുമായിരുന്നു. ആ ദിവ്യവാണി മനം കുളിക്കെ കേരംക്കുവാൻ, മോഹനരൂപം കൺകുളിക്കെ കാണുവാൻ, പാദസ്പർശമേററ് പുളകമണിയുവാൻ ജനക്കൂട്ടങ്ങരം അവിടുത്തെ പിന്നാലെ കൂടി. പക്ഷേ ജനക്കൂട്ടങ്ങരം എന്നു പറഞ്ഞതു് കുറച്ചു് ഇടുങ്ങിപ്പോയി. ജനക്കൂട്ടങ്ങരം മാത്രമല്ല നാട്ടുമൃഗങ്ങളും മനുഷ്യരോട് ഇണങ്ങാത്ത പല കാട്ടുജന്തുക്കളും ഇഴജീവികളുംകൂടി ആ മഹാത്മാവിൻെറ പാദമൂലത്തിൽ അഭയം തേടി; തങ്ങളുടെ നേതാവിനെയും രക്ഷിതാവിനെയും അവ അദ്ദേഹത്തിൽ കണ്ടെത്തി ആനന്ദിക്കുകയും ചെയ്തു. കീരിയും പാമ്പും, എലിയും പൂച്ചയും, പുലിയും പശുവും ആ കാരുണ്യവാൻെറ സന്നിധിയിൽ ഒരുമിച്ചിരുന്നു, കുശലങ്ങരം കൈമാറി, മിത്രങ്ങളെപ്പോലെ പെരുമാറി എന്നതാണ് അത്ഭുതം.

വലിയ അത്ഭുതങ്ങരം കാണിക്കലല്ല ആദ്ധ്യാത്മികജീവിതത്തിൻെറ ലക്ഷ്യമെന്ന് ഉറച്ച വിശ്വാസവും അഭിപ്രായവും അദ്ദേഹത്തിനുണ്ടായിരുന്നു. എന്നിട്ടും അദ്ദേഹം അത്ഭുതങ്ങരം പലതും ചെയ്തു. ക്രിസ്തുനാഥനും അത്ഭുതപ്രവത്തനങ്ങളിൽ അഭിമാനംകൊണ്ടിരുന്ന ആളല്ല. എന്നിട്ടും, അദ്ദേഹവും ചെയ്തു, അത്ഭുതങ്ങരം! എന്തുകൊണ്ട്, എന്തിന്? കരുണ, അപാരകരുണ. അതൊന്നുമാത്രമായിരുന്നു അതിനു കാരണം.

ആ കാരുണ്യത്തിൻെറ അത്ഭുതസിദ്ധികരംകൊണ്ട് പലക്കും മാറാരോഗങ്ങരം മാറിക്കിട്ടി. ദുഷ്ടന്മാർ ശിഷ്ടന്മാരായി. അഹങ്കാരി വിനീതനായി. ദുർബ്ബലൻ ബലവാനായി. പാമരൻ പണ്ഡിതനായി. നാസ്തികൻ ആസ്തികനായി. വിഷപ്പാമ്പുകരം മണ്ണിരപോലെ ശാന്തരായി. വീട്ടുമുററത്തെ മണൽത്തരികരം, കുററിക്കാടുകളിലെ പാഴ്ച്ചെടികരം, ഇലകരം കമ്പുകരം കായ്കരം, അല്ല, കൊടും വിഷംപോലും ആ കൈകളിൽ ദിവ്യൗഷധങ്ങളായി മാറി. ചിലപ്പോരം ചില അംഗവിക്ഷേപങ്ങളും സ്പർശനങ്ങളും മാത്രം മതിയായിരുന്നു മാറാരോഗങ്ങളെ മാററിനിത്തുവാൻ. ആക്കും വേണ്ടാതെ കിടന്ന, വെറും പൊട്ടിയ ഈററക്കമ്പ് കൈയിൽ കിട്ടി

യാൽ മതി വിവിധ സംഗീതോപകരണങ്ങൾ ചമയ്ക്കുവാൻ; അവയിൽ അവിടത്തെ തിരുമുഖം അമരുമ്പോൾ, അംഗുലീസ്പർശമേല്ക്കുമ്പോൾ എന്തൊരു ഗാനവിശേഷമായിരുന്നു രൂപംകൊണ്ടതു്! പൊട്ടിയ മൺകടങ്ങൾ ഒടിഞ്ഞ തടിക്കഷണങ്ങൾ എല്ലാം അദ്ദേഹത്തിന്റെ കൈയിൽ സംഗീതവാദ്യങ്ങളായി മാറി. ചിലപ്പോൾ സ്വന്തം കൈയും വായും വയറും മതി അദ്ദേഹത്തിനൊരു പഞ്ചാരിമേളം തകർത്തുപൊടിക്കുവാൻ !

പെൻസിലും കടലാസ്സുകഷണവും അദ്ദേഹത്തിന്റെ കൈയിൽപ്പെട്ടാൽ ഉടൻ രൂപംകൊള്ളുകയായി ഒന്നാംതരം ലേഖനങ്ങൾ! അദ്ദേഹം ചെറുതായൊന്നു മൂളിയാൽ അക്ഷരങ്ങൾ സ്വരങ്ങളോടുകൂടി അണിനിരന്നു് സംഗീതസാന്ദ്രമായ ഭക്തിഗീതങ്ങൾ രൂപം കൊള്ളുകയായി. ജ്യോതിഷം വൈദ്യം സംഗീതം ശില്പകല ചിത്രരചന വാദ്യസംഗീതം വാസ്തുവിദ്യ കായികാഭ്യാസം മർമ്മവിദ്യ തക്കം വ്യാകരണം ചരിത്രം, തമിഴ് സംസ്കൃതം മലയാളം എന്നീ ഭാഷകൾ ഇസ്ലാമതം ക്രിസ്തുമതം ഇവയെക്കുറിച്ചുള്ള ശാസ്ത്രങ്ങൾ ഹൈന്ദവദർശനങ്ങൾ യോഗാഭ്യാസം ഇവയിൽ ഏതിനെക്കുറിച്ചാണ് നിങ്ങൾക്കു സംശയം? ചോദിക്കുകയേ വേണ്ടു, ഉടൻ ഉത്തരം കിട്ടുവാൻ. വെറും ഉത്തരമല്ല – ആധികാരികമായ ഉത്തരം !

ആകൃതിയിലും അവിടന്നു് ആകർഷണീയൻ. കോതിയൊതുക്കിയ താടിയും മുടിയും, വിശാലമായ നെററിത്തടം. നീണ്ടുതിളങ്ങുന്ന കണ്ണുകൾ. അഗാധജ്ഞാനത്തിന്റെ അപാരതയെ വിളിച്ചറിയിക്കുന്ന മുഖകമലം. കാരുണ്യത്തിന്റെ നറുന്തേനൊഴുകുന്ന മന്ദസ്മിതം. ഭസ്മം പൂശിയ പൂമേനി. വെളുത്ത ഉടുമുണ്ടും ഒരു പുതമുണ്ടും. മുട്ടോളമെത്തുന്ന കൈയ്യിണ. ഇത്രയുമാണ് പുറമേ നോക്കിയാൽ ആ മഹാത്മാവിന്റെ രൂപം.

ഇത്രയും നേരം പറഞ്ഞിട്ടും ആരാണീ ധന്യാത്മാവു് എന്നു ഞാൻ പറഞ്ഞില്ല, അല്ലേ? പക്ഷെ പറയാതെതന്നെ കുട്ടികൾ അറിഞ്ഞിട്ടുണ്ടാകും, ആരാണെന്നു്. സക്കാരുദ്യോഗം വലിച്ചെറിഞ്ഞു് സ്വാതന്ത്ര്യം കൈവരിച്ച കുഞ്ഞനെ നിങ്ങൾക്കു് ഓമ്മയില്ലെ? അദ്ദേഹം തന്നെയാണ് ധന്യനായ ഈ പുരുഷകേസരി. എന്നാൽ ഇന്നു വെറും കുഞ്ഞനല്ല. പ്രത്യുത ശ്രീ പരമഭട്ടാരക വിദ്യാധിരാജ തീർത്ഥപാദപരമഹംസൻ. ആദ്ധ്യാത്മികതയുടെ പരമപദത്തിലെത്തിയ ക്രിസ്തുദേവനെ കണ്ടപ്പോൾ അന്നു പലരും അത്ഭുതംപൂണ്ടു ചോദിച്ചു: 'ഇതു നമ്മുടെ ആശാരി ഔസേപ്പിന്റെ മോനല്ലയോ? ആ ചെക്കനെങ്ങനെ ഈ അത്ഭുതങ്ങൾ ഒക്കെ ചെയ്യുന്നു?'' അതേ ചോദ്യംതന്നെ തെല്ലു മാററത്തോടുകൂടി ഇന്നും ചോദിച്ചിട്ടുണ്ടാകണം. ''ഇതു നമ്മുടെ ഉള്ളൂർ ക്കോട്ടെ നങ്ങാദേവിയുടെ മകൻ കുഞ്ഞനല്ലേ? അവനെങ്ങനെ ഈ അത്ഭുതകൃത്യങ്ങൾ ചെയ്യുന്നു?'' ആ ചോദ്യം ഇന്നും അങ്ങനെതന്നെ നില്ക്കുകയാണ്. ശരിയായൊരു ഉത്തരം അതിനു് ആരും പറഞ്ഞു കേട്ടിട്ടില്ല. എനിയ്ക്കുമാവില്ല അതിനു മതിയായ ഒരു ഉത്തരം പറയുവാൻ.

മാധവരായരുടെ കീഴിലുള്ള സക്കാർ ഉദ്യോഗം വലിച്ചെറിഞ്ഞശേഷം കുഞ്ഞൻ അധികകാലം വീട്ടിൽ നിന്നില്ല. ഉന്നതവിദ്യാഭ്യാസത്തിനുവേണ്ടി ഉഴറുകയായിരുന്നു ആ ചെറുപ്പക്കാരന്റെ മനം. അക്കാലത്തു് കല്ലടക്കുറിശ്ശിക്കാരനായ സുബ്ബജടാപാഠി എന്ന വലിയ പണ്ഡിതനുമായി പരിചയമായി. അദ്ദേഹത്തോടൊപ്പം പോയി സംസ്കൃതം തമിഴ് വേദാന്തശാസ്ത്രം ഇവയിൽ അഗാധമായ പാണ്ഡിത്യം നേടി. അങ്ങനെ നാലുവഷം അവിടെ കഴിച്ചു. പിന്നീടു് ദക്ഷിണേന്ത്യമുഴവൻ സഞ്ചരിച്ച് സാവധാനത്തിലാണ് നാട്ടിലെത്തിയതു്. വന്നപ്പോൾ എല്ലാവരും കണ്ടതു് പോയ കുഞ്ഞനെ അല്ല, വിദ്യാധിരാജനെ ആയിരുന്നു. അവിടത്തെ ദിവ്യവാണിയിൽത്തന്നെ പറഞ്ഞാൽ അവിടന്നു് പഠിക്കുകയായിരുന്നില്ല; മുൻജന്മത്തിൽ പഠിച്ചതു് ഓമ്മിക്കുകമാത്രമായിരുന്നു ഈ ചുരുങ്ങിയ കാലംകൊണ്ടു ചെയ്തതു്. ആയുഷ്കാലംമുഴവൻ ചിലവഴിച്ചാൽ മാത്രമേ ഒരു മനുഷ്യനു് ഏതെങ്കിലും ഒരു കലയിൽ വിദഗ്ദ്ധനാകാൻ കഴിയൂ. ചട്ടമ്പിസ്വാമികളാകട്ടെ സവ്വകലകളിലും ഏററം ചുരുങ്ങിയനാൾകൊണ്ടു് ഓരോന്നിന്റെയും അങ്ങേ അററത്തെ പാണ്ഡിത്യത്തിൽ എത്തിക്കഴിഞ്ഞു. ഏതുവിഷയത്തെ സംബന്ധിച്ചും അദ്ദേഹത്തിനുണ്ടായിരുന്നതു് ഏകദേശജ്ഞാനമല്ല, പൂർണ്ണജ്ഞാനമായിരുന്നു. ഇങ്ങനെയൊരു വിദ്യാധിരാജത്വം മററാക്കെങ്കിലും കരഗതമാക്കുവാൻ കഴിഞ്ഞിട്ടുണ്ടെന്നു് പറയാൻ ധൈര്യം വരുന്നില്ല.

എല്ലാ കലകളിലും ഭൗതികശാസ്ത്രങ്ങളിലും ഇസ്ലാംമതം ക്രിസ്തുമതം സനാതനധമ്മശാസ്ത്രങ്ങരം എന്നിവയിലെല്ലാം പൂണ്ണജ്ഞാനം കിട്ടിയെങ്കിലും അറിയേണ്ട ഏതോ ഒന്നു് അറിഞ്ഞിട്ടില്ലെന്ന ബോധവും നിരാശയും അദ്ദേഹത്തെ അലട്ടിക്കൊണ്ടിരുന്നു. അതു കിട്ടുവാൻ, അറിയുവാൻ, ആ ഹൃദയം വെമ്പൽകൊണ്ടു. അങ്ങനെ ഇരിയ്ക്കുമ്പോരം അദ്ദേഹത്തിന്റെ മുമ്പിൽ ആ മഹായോഗി പ്രത്യക്ഷനായി – പണ്ടു് സവ്വകലാവല്ലഭനായിത്തീരട്ടെ എന്നനുഗ്രഹിച്ച സത്യദശി തന്നെ! ഇത്തവണ ഒരു ദിവ്യമന്ത്രം ഉപദേശിച്ച, ശിഷ്യന് – ഈശ്വരസാക്ഷാത്ക്കാരത്തിനുതകുന്ന ദിവ്യമന്ത്രം! അതോടെ ആ മുമുക്ഷു ശാന്തനായി, തൃപ്തനായി. പിന്നീടു് ജപധ്യാനാദികളിൽ നിരതനായി യോഗികരം എത്തിച്ചേരുന്ന പരമപദത്തിൽ എത്തിച്ചേരുകയും ചെയ്തു. പക്ഷേ അവിടുത്തെ സാധനാകാലത്തെക്കുറിച്ചോ സ്ഥലത്തെക്കുറിച്ചോ വ്യക്തമായ ഉത്തരം പറയുവാൻ പ്രയാസമുണ്ടു്. ഏതായാലും ചുരുങ്ങിയ ഒരു കാലംകൊണ്ടു് ഒരു മഹാത്ഭുതം നടന്നുവെന്നു മാത്രം പറയാം. ഇപ്പോരം അവിടുന്നു് അറിയപ്പെടുന്നതു് ശ്രീ ചട്ടമ്പിസ്വാമിതിരുവടികരം എന്നാണു്.

ശ്രീ ചട്ടമ്പിസ്വാമിതിരുവടികളുടെ വ്യക്തിപ്രഭാവത്തെക്കുറിച്ചു് അടുത്തദിവസം നമുക്കു സംസാരിക്കാം. കാരുണ്യക്കടലായ ആ തിരുമേനി കാണുവാനുള്ള ഭാഗ്യം നമ്മിൽ പലക്കുമുണ്ടായില്ല. എങ്കിലും തികഞ്ഞ ഭക്തിയോടുകൂടി നമുക്കു് ആ തൃപ്പാദങ്ങളിൽ നമസ്കരിച്ചു് കൃതാത്ഥരാകാം.

---

# പുസ്തകാഭിപ്രായം

## ഈശാവാസ്യോപനിഷത്തു്

വ്യാഖ്യാതാ: സ്വാമി ബ്രഹ്മാനന്ദതീത്ഥൻ,
ജ്ഞാനാശ്രമം, വ്യാസഗിരി – വടക്കാഞ്ചേരി.
പേജ് 110+xxvii വില: രൂപ 6.00

അധ്യാത്മജ്ഞാനത്തിന്റേയും ഭാരതീയസംസ്കാരത്തിന്റേയും ഉറവിടങ്ങളാണു് വേദോപനിഷത്തുകരം. തപഃസ്വാധ്യായനിരതന്മാരായ നമ്മുടെ പ്രാചീനഋഷീശ്വരന്മാർ സംസാരതപ്തമായ ഈ ലോകത്തിനു് ശാന്തിയും സമാധാനവും കൈവരാൻവേണ്ടി നല്കുന്ന തത്ത്വരത്നങ്ങളാണു് അവയിലെ ഉള്ളടക്കം. ആത്മസാക്ഷാത്ക്കാരത്തിന്റെ സമ്പൂണ്ണവും വൈവിധ്യാത്മകവുമായ വിവരണങ്ങളാണു് ഉപനിഷത്തുകളിൽ നാം കാണുന്നതു്. അവയിൽ പ്രധാനപ്പെട്ട ദശോപനിഷത്തുകരക്കാണു് ശങ്കരഭഗവത്പാദർ ഭാഷ്യം നിമ്മിച്ചിട്ടുള്ളതു്. അതിൽ ആദ്യത്തേതാണു് ഈശാവാസ്യം. പതിനെട്ടു മന്ത്രങ്ങരംമാത്രം ഉരംക്കൊള്ളുന്ന ഇതു് ആകൃതികൊണ്ടു ചെറുതെങ്കിലും പ്രതിപാദ്യവിഷയത്തിന്റെ ഗൌരവംകൊണ്ടും പ്രതിപാദനശൈലികൊണ്ടും അമൂല്യമെന്നു തന്നെ നിസ്സംശയം പറയാം.

''ഉപനിഷത്തുകളും മതഗ്രന്ഥങ്ങളുമെല്ലാം പൊടുന്നനവെ കത്തിച്ചാമ്പലായാലും ഈശാവാസ്യോപനിഷത്തിലെ ആദ്യത്തെ മന്ത്രം മാത്രം ഹിന്ദുക്കളുടെ ഓമ്മയിൽ മാഞ്ഞുപോകാതെ നിലകൊള്ളുമെങ്കിൽ ഹിന്ദുമതം എന്നെന്നേയ്ക്കുമായി നിലനില്ക്കുകതന്നെ ചെയ്യും.'' (ഗാന്ധിസാഹിത്യം. ഭാഗം 6. പേജ് 432) ഈശാവാസ്യോപനിഷത്തിനെപ്പററി ഗാന്ധിജിയുടെ അഭിപ്രായമാണു് ഇതു്. അങ്ങനെ മഹത്ത്വപൂണ്ണവും അത്ഥഗഭവുമായ മന്ത്രങ്ങളാണു് ഈശാവാസ്യത്തിലുള്ളതു്.

ഈശാവാസ്യത്തിനു് വേറേയും ചില ഭാഷാവ്യാഖ്യാനങ്ങരം ഉണ്ടു്. അവയിൽ ഉദാനന്ദസ്വാമിജിയുടെ വ്യാഖ്യാനം ഞാൻ വായിച്ചിട്ടുണ്ടു്. സാധാരണക്കാക്കു് സുഗ്രഹമായ രീതിയിൽ മിതവും എന്നാൽ സാരയുക്തവുമായ ഒരു വ്യാഖ്യാനശൈലിയാണു് അദ്ദേഹത്തിന്റേതു്. ബ്രഹ്മാനന്ദസ്വാമിജിയുടെ പ്രസ്തുതവ്യാഖ്യാനമാകട്ടെ കൂടുതൽ വിപുലവും സാധാരണക്കാരുടെ ബുദ്ധിശക്തിയുടെ പിടിയിൽ ഒതുങ്ങാത്തതുമാണെന്നു തോന്നി. വ്യുത്പത്തി നേടണമെന്നാഗ്രഹിക്കുന്നവക്കു് അനുസന്ധേയമായ ഒരു ശൈലിയാണു് ഇതിൽ ആദ്യന്തം സ്വാമിജി സ്വീകരിച്ചിട്ടുള്ളതു്.

വ്യാഖ്യാനം പ്രായേണ ശാങ്കരഭാഷ്യാവലംബിയാണു്. കൂടാതെ വേദാന്തഗ്രന്ഥങ്ങളിൽനിന്നു് ധാരാളം സൂത്രവാക്യങ്ങരം സന്ദഭാനുസാരം ഉദ്ധരിക്കുന്നുണ്ടു്. സ്വാമിജിക്കു് വസ്തുതകളെ വിപുലമാക്കിക്കാണിക്കാനുള്ള ഒരു പ്രത്യേകപാടവമുണ്ടെന്നു് ഈ വ്യാഖ്യാനം വായിച്ചാലറിയാം. സുദീഘമായ ആമുഖത്തിൽ ആധ്യാത്മികശാസ്ത്രത്തെക്കുറിച്ചു് പലതും വിവരിക്കുന്നുണ്ടു്. കൂടാതെ ഈ ഉപനിഷത്തിലെ മന്ത്രങ്ങരംക്കു തമ്മിലുള്ള പരസ്പരബന്ധത്തേയും ഔചിത്യത്തേയും യുക്തിപൂവ്വം വിസ്തരിക്കുന്നുണ്ടു്.

മന്ത്രാത്ഥസംക്ഷേപം, പദാത്ഥം, ഭാവാത്ഥം, ഇങ്ങനെയാണു് വ്യാഖ്യാനത്തിന്റെ പോക്കു്. പ്രത്യേകിച്ചും പദാത്ഥവിവരണത്തിൽ മററു ചില വ്യാഖ്യാതാക്കളുടെ നിഗമനങ്ങളോടു് വിയോജിപ്പു് പ്രകടിപ്പിക്കുകയും സ്വാഭിപ്രായങ്ങരം വ്യക്തമാക്കുകയും ചെയ്തിട്ടുണ്ടു്. ആ നിലയ്ക്കു് ഈശാവാസ്യത്തിനു് ഇതിനുമുമ്പുണ്ടായിട്ടുള്ള

വ്യാഖ്യാനങ്ങളൊന്നുംതന്നെ താൻ കാണുകയോ വായിക്കുകയോ ചെയ്തിട്ടില്ലെന്ന സ്വാമിജി ആമുഖത്തിൽ പറയുന്നതിനോടു് യോജിക്കാൻ പ്രയാസമുണ്ടു്.

''ലൌകികസംസ്കൃതഭാഷയിൽ രചിക്കപ്പെട്ടിട്ടുള്ള ശാസ്ത്രഗ്രന്ഥമാണു് നാമിന്നറിയുന്ന ഋഗാദിചതുർവേദസാഹിത്യം'' (പേജ്. xx) എന്ന വാക്യത്തിലെ വേദഭാഷ ലൌകികസംസ്കൃതമാണു് എന്ന നിഗമനം ശരിയല്ല. വേദാദികളിലെ ഭാഷ വൈദികവും കാവ്യനാടകാദികളിലേതു് ലൌകികവും ആയിട്ടാണല്ലൊ പറയാറുള്ളതു്. ''വിഷ്ണു ഏകമായ ആത്മശരീരത്തെ മൂന്നായും നാലായും പ്രകാശിപ്പിച്ചു് പ്രപഞ്ചം രചിച്ചു എന്നാണു് ഏകമായ വേദത്തെ വ്യാസൻ നാലായി വിഭജിച്ചു എന്നതിന്റെ അർത്ഥം.'' (പേജ് xix) ഇങ്ങനെയുള്ള വിവരണം സാധാരണന്മാർക്കു് ദുർഗ്രഹമാണു്. ഇച്ഛാർത്ഥത്തിൽ 'സൻ' പ്രത്യയം വരുമ്പോൾ ധാതുക്കൾ ഇരട്ടിക്കണം. അപ്പോൾ പഠിതുമിച്ഛഃ പിപഠിഷുഃ എന്നാകണം. വിപഠിഷു എന്നതു് അച്ചടിപ്പിശകായിരിക്കാം. പക്ഷെ അതു തെററുകൾ കാണിക്കുന്നതിന്റെ കൂട്ടത്തിൽ കാണിച്ചിട്ടില്ല. എങ്കിലും സ്വാമിജിയുടെ ഈ ജ്ഞാനയജ്ഞം അഭിനന്ദനീയംതന്നെ.

കെ. കെ. എൻ.

## കേസരി വാർഷികപ്പതിപ്പു് 1975

വില രൂപ 3

പരിതഃസ്ഥിതികളുടെ പ്രാതികൂല്യംനിമിത്തം ഓണത്തിന്നു് പ്രസിദ്ധപ്പെടുത്തുവാൻ സാധിക്കാതിരുന്ന വാർഷികപ്പതിപ്പാണു് കേസരി വിജയദശമിക്കു പ്രസിദ്ധപ്പെടുത്തിയിട്ടുള്ളതു്. മുൻകൊല്ലങ്ങളിലെപ്പോലെ സർവ്വഥാ സമാകർഷകവും സമുത്തേജകവുമായ നിലയിലല്ലെങ്കിലും ഇത്രയും സമുന്നതമായ നിലവാരം പുലർത്തുന്ന ഒരു വാർഷികപ്പതിപ്പു് വിഷമഘട്ടം തരണം ചെയ്തു് ഇത്രയും ചുരുക്കം സമയത്തിന്നുള്ളിൽ പ്രസിദ്ധീകരിക്കുവാൻ സാധിച്ചതിൽ ഇതിന്റെ പ്രവർത്തകർ അഭിനന്ദനമർഹിക്കുന്നു. വിജ്ഞേയങ്ങളായ 23 ലേഖനങ്ങളും 12 കവിതകളും ഉൾക്കൊള്ളുന്നതാണു് ഈ ഉപഹാരം. ഭാരതത്തിന്നു് പ്രത്യേകമായുള്ള സംസ്കാരത്തെയും വ്യക്തിത്വത്തെയും മുൻനിർത്തിക്കൊണ്ടു മുന്നേറുവാൻ കേസരി നല്കുന്ന ആഹ്വാനം എല്ലാവരും പ്രത്യേകം ശ്രദ്ധിക്കാറുള്ളതാണു്. കലങ്ങിമറിഞ്ഞ പരിതസ്ഥിതികളിൽനിന്നു് കേസരിവാരികയെയും വാർഷികപ്പതിപ്പിനെയും പുനരുജ്ജീവിപ്പിക്കുവാൻ സാധിച്ചതിൽ സന്തോഷംകൊള്ളുന്ന ഒട്ടനേകം ജനങ്ങൾ ഇന്നു കേരളത്തിലുണ്ടു്. അവരുടെയെല്ലാം സഹായസഹകരണങ്ങളോടെ കേസരി ഉത്തരോത്തരം അഭിവൃദ്ധിയിലേയ്ക്കു് നീങ്ങട്ടെ.

---

# വാർത്തകൾ

1975 ഒക്ടോബർ 5 മുതൽ 14 വരെയുള്ള ദിവസങ്ങളിൽ പൂങ്കുന്നം വിവേകാനന്ദവിജ്ഞാനഭവനത്തിൽ നവരാത്രിമഹോത്സവം കൊണ്ടാടി. ദിവസവും രാവിലെ വേദപാരായണം, സുപ്രഭാതകീർത്തനം, നാമസങ്കീർത്തനം, പൂജ, ഭജന എന്നിവ ഉണ്ടായിരുന്നു. 5–ാം തീയതി വൈകുന്നേരം ശ്രീ സിദ്ധിനാഥാനന്ദസ്വാമികളുടെ ഭാഗവതപ്രഭാഷണത്തോടുകൂടി പ്രത്യേകപരിപാടികളാരംഭിച്ചു. 6, 7 തീയതികളിൽ ശ്രീ മൈത്രാനന്ദസ്വാമികൾ ഭക്ത്യുപാസനയെക്കുറിച്ചും മാതൃഭാവത്തിലുള്ള ആരാധനയുടെ പ്രാധാന്യത്തെക്കുറിച്ചും സോദാഹരണം വിവരിച്ചുകൊണ്ടു് ഓരോ പ്രഭാഷണം ചെയ്തു. 8, 9 തീയതികളിൽ ശ്രീ മുദ്ധാനന്ദസ്വാമികൾ ദേവീമാഹാത്മ്യത്തെ അടിസ്ഥാനമാക്കി ദേവ്യുപാസനയെയും ശക്ത്യാരാധനയുടെ പ്രയോജനത്തെയും തന്റെ പ്രഭാഷണങ്ങളിലൂടെ വിവരിച്ചു. 10, 11, 12 തീയതികളിൽ പ്രൊ. വൈദ്യലിംഗശർമ്മയാണു് പ്രഭാഷണം ചെയ്തതു്. 'ആപദി കിം കരണീയം ? സ്മരണീയം ചരണയുഗളമംബായാഃ.' എന്ന ശ്ലോകം ഉദ്ധരിച്ചുകൊണ്ടു് ആരംഭിച്ച പ്രഭാഷണങ്ങളിലൂടെ നവരാത്രി ആഘോഷങ്ങളുടെ നാനാവശങ്ങളെയും അവയുടെ ആന്തരതത്ത്വങ്ങളെയും യുക്തിയുക്തവും രസകരവുമായ വിധത്തിൽ വെളിപ്പെടുത്തി. 13–ാം തീയതി ശ്രീ പി. ആർ. നായർ പ്രാർത്ഥനയിലും ഉപാസനയിലും നാം അനുവർത്തിക്കേണ്ട രീതികളെ വിവരിച്ചുകൊണ്ടു പ്രസംഗിച്ചു. അന്നു പ്രത്യേകപൂജയും ഭജനയും ഉണ്ടായിരുന്നു.

14–ാം തീയതി രാവിലെ പൂജ കഴിഞ്ഞു് ശ്രീ സഖ്യാനന്ദസ്വാമികൾ വിദ്യാരംഭം നടത്തി. അന്നു വൈകുന്നേരം ശ്രീ ശക്രാനന്ദസ്വാമികളുടെ അദ്ധ്യക്ഷതയിൽകൂടിയ വിദ്യാഭ്യാസസമ്മേളനത്തിൽ പ്രൊ. പി.സി. വാസുദേവൻഎളയതു് സംസ്കൃതഭാഷയുടെ മഹത്ത്വത്തെയും അഗാധതയെയും അമൂല്യതയെയുംപററി മലയാളത്തിൽ സുദീർഘമായി പ്രസംഗിച്ചതിന്നുശേഷം അരമണിക്കൂർ സംസ്കൃതഭാഷയിലും പ്രഭാഷണം നടത്തി. പിന്നീടു്, നവരാത്രിമഹോത്സവത്തോടനുബന്ധിച്ചു് നടത്തിയ വിവിധ മത്സരപരീക്ഷകളിൽ വിജയികളായ വിദ്യാർത്ഥിനീവിദ്യാർത്ഥികൾക്കു സമ്മാനങ്ങൾ നല്കപ്പെട്ടു. എല്ലാ ദിവസങ്ങളിലും ഉണ്ടായിരുന്ന കലാപരിപാടികളിൽ പ്രധാനപ്പെട്ടവ ശാന്തി, ജയന്തി, ഗീത & പാർട്ടിയുടെ ഭക്തിഗീതങ്ങൾ, ശ്രീ വി. എം. കേശവഭാഗവതരുടെയും കുമാരി മാധവിനായരുടെയും പാട്ടുകച്ചേരികൾ, പൂവ്വത്തോൾ വിശ്വഹിന്ദുപരിഷത്തു് വിദ്യാർത്ഥിനീവിദ്യാർത്ഥികളുടെ ലളിതനൃത്തം മുതലായവയായിരുന്നു.

* * * *

ഗുജറാത്തിഭാഷയിൽനിന്നും ഡോ: രുദ്രാണിയമ്മ മലയാളത്തിൽ വിവർത്തനം ചെയ്ത അധ്യാത്മഭാഗവതം എന്ന ബൃഹദ്ഗ്രന്ഥത്തിന്റെ രണ്ടാംഭാഗത്തിന്റെ ഉദ്ഘാടനം 14. 10. 1975 ൽ വിജയദശമിദിവസം പൊൻകുന്നം ഹിന്ദുമതപാഠശാലയിൽവെച്ചു ശ്രീ വിദ്യാനന്ദതീർത്ഥപാദസ്വാമികൾ നിർവ്വഹിച്ചിരിക്കുന്നു.

* * * *

പുറനാട്ടുകര ശ്രീരാമകൃഷ്ണാശ്രമത്തിൽ മാസംതോറുമുള്ള അന്തര്യോഗം നവംബർ 9–ാംനു- ഞായറാഴ്ചയായിരിക്കും.

# പ്രബുദ്ധകേരളം




**ഉത്തിഷ്ഠത! ജാഗ്രത! പ്രാപ്യ വരാൻ നിബോധത!**



| വാല്യം 60 | 1975 ഡിസംബർ | ലക്കം 12 |
|---|---|---|



## അമൃതവാണി

ഒരു മഹാപുരുഷനെ ചുററി രൂപംപൂണ്ട വല്ലൊരു മതത്തിലും ജന്മനാ വിശ്വാസമുള്ളവരാണ് നമ്മിലധികം പേരും. നാം തത്ത്വങ്ങൾ ചച്ച്ചെയ്യും; സിദ്ധാന്തങ്ങളെപ്പററി ചിന്തിക്കും; അതൊക്കെ കൊള്ളാം. പക്ഷെ നമ്മുടെ ഓരോ ചിന്തയും ഓരോ ചലനവും ഓരോ പ്രവൃത്തിയും, തത്ത്വശകലങ്ങൾ ഒരു വ്യക്തിയിൽക്കൂടി ഉദാഹൃതമാകുമ്പോഴേ നമുക്കു മനസ്സിലാകു എന്നു തെളിയിക്കുന്നു. ആദശം മൂത്തിപൂണ്ട ഒരു വ്യക്തിയിൽക്കൂടി മാത്രമേ നമുക്ക് ഒരാശയം ഉൾക്കൊള്ളാൻ കഴിയൂ; ഉപദേശം ഉദാഹരണത്തിൽക്കൂടി മാത്രമേ ഗ്രഹിക്കാൻ സാധിക്കു. അതിനാൽ മാനവജാതിയിൽ ബഹുഭൂരിപക്ഷം പേക്കും ഈ മഹാത്മാക്കളുടെ, പ്രവാചകന്മാരുടെ, അവതാരപുരുഷന്മാരുടെ, ക്രൈസ്തവരും ബൗദ്ധരും ഹൈന്ദവരും ആരാധിച്ചുപോരുന്ന ഈശ്വരപുരുഷന്മാരുടെ കാല്ക്കൽ ശരണം പ്രാപിക്കുകതന്നെ വേണം. മുഹമ്മദീയർ ആരംഭം മുതൽക്കേ അത്തരം ആരാധനകൾക്കെല്ലാം എതിരായിരുന്നു. പ്രവാചകന്മാരെയോ ദേവദൂതന്മാരെയോ ആരാധിക്കുന്നതിലും ആദരിക്കുന്നതിലും അവക്ക് ഒരു ബന്ധവുമില്ല; പക്ഷെ ഇന്നിപ്പോൾ നടക്കുന്നതോ, ഒരു നബിക്കു പകരം ആയിരമായിരം പുണ്യവാളന്മാർ പൂജിക്കപ്പെടുന്നു. നമുക്കു യാഥാത്ഥ്യത്തിന്നു മുമ്പിൽ കണ്ണടയ്ക്കാൻ വയ്യ. നാം മഹാപുരുഷന്മാരെ ആരാധിക്കാൻ നിർബ്ബദ്ധരാണ്. അതു നന്നുതാനും. ''നാഥ, ഞങ്ങൾക്കു പിതാവിനെ കാണിച്ചുതന്നാലും!'' എന്ന അപേക്ഷയ്ക്കു് ഈശപുത്രൻ നല്കിയ സമാധാനം ആലോചിച്ചുനോക്കുക: ''എന്നെക്കണ്ടവൻ എൻെറ പിതാവിനേയും കണ്ടു കഴിഞ്ഞു.'' അവിടുത്തെ ഒരു മനുഷ്യനായല്ലാതെ ഭാവന ചെയ്യാൻ നമ്മിലാക്കു കഴിയും? മനുഷ്യനായും മനുഷ്യനിൽക്കൂടിയും മാത്രമേ നമുക്ക് അവിടുത്തെ കാണാൻ കഴിയൂ. അതേ, ആ ഉജ്ജ്വലജ്യോതിസ്സുകൾ വരുമ്പോഴാണ് മനുഷ്യൻ ഈശ്വരനെ ദശിക്കുന്നതു്. അവർ വരുന്നതു് നമ്മുടേതിൽനിന്നു് വ്യത്യസ്തമായ ഒരു വഴിക്കാണ്. നാം പിച്ചക്കാരായി പിറക്കുന്നു; അവർ സമ്രാട്ടുകളെപ്പോലെ എഴുന്നള്ളുന്നു. (അവരെ അറിയുകയും ആരാധിക്കുകയും ചെയ്യുന്നതുകൊണ്ടു് നമ്മുടെ ജന്മം സഫലമാകുന്നു.)

—വിവേകാനന്ദസാഹിത്യസവ്വസ്വം VII. 46 – 47

# സ്ത്രീകൾക്ക് ഒരു മാതൃക

മുഢാനന്ദസ്വാമി

അന്താരാഷ്ട്രീയ വനിതാവർഷം ആഘോഷിക്കുന്ന ഈ സമയത്തു് ശ്രീശാരദാജയന്തി പ്രത്യേക പ്രാധാന്യം അർഹിക്കുന്നു. ഇന്നു് സ്ത്രീകൾക്കു സ്വാതന്ത്ര്യമില്ല, പുരുഷന്മാർ അവരെ കീഴടക്കി വെച്ചിരിക്കയാണു്, അതുകൊണ്ടു് അവരിൽ നിന്നു് മോചനം നേടുകയും എല്ലാ കാര്യങ്ങളിലും പുരുഷന്മാരോടൊപ്പം സമത്വം സ്ഥാപിക്കുകയും വേണമെന്നാണല്ലൊ സ്ത്രീകളുടെ ആവശ്യം. ആ ആവശ്യത്തിനുവേണ്ടി ഇന്ന സ്ത്രീകൾ വാചാലമായി വാദിക്കുകയും സമ്മേളനങ്ങളും സത്യാഗ്രഹങ്ങളും ജാഥകളും മററും സംഘടിപ്പിക്കുകയും ചെയ്യുന്നു. 'വീട്ടുവേലകൾ ചെയ്തും കുട്ടികളെ വളർത്തിയും പുരുഷന്മാൎക്കുവേണ്ട ആവശ്യങ്ങൾ സൗജന്യമായി ചെയ്തുകൊടുത്തും ഞങ്ങൾ മടുത്തു' എന്ന മുദ്രാവാക്യങ്ങളെഴുതിയ ബോർഡുകളുമായി മുന്നോട്ടുനീങ്ങുന്ന ഒരു സ്ത്രീജാഥയുടെ പടം അടുത്ത ദിവസമാണു് പത്രങ്ങളിൽ പ്രത്യക്ഷപ്പെട്ടതു്. പുരുഷന്മാരോടൊപ്പം എല്ലാ തുറകളിലും തങ്ങൾക്കു പ്രവൎത്തിക്കുവാൻ സാധിക്കുമെന്നു തെളിയിക്കുകയും അതിന്നുള്ള തങ്ങളുടെ അവകാശം നേടിയെടുക്കുകയുമാണവരുടെ ലക്ഷ്യം. പുരുഷന്മാരിലും ഒരു വലിയ വിഭാഗം ആ ലക്ഷ്യത്തെ അനുമോദിക്കുന്നുണ്ടു്. സമുദായത്തിലെ രണ്ടു വിഭാഗങ്ങളും സഹകരിച്ചു പ്രവൎത്തിച്ചാൽ മാത്രമേ സമുദായം ശരിക്കു പുരോഗമിക്കുകയുള്ളു. ഒരു വിഭാഗത്തിനു് തങ്ങൾ അവഗണിക്കപ്പെട്ടവരാണെന്ന അപകൎഷതാബോധം ഉള്ളേടത്തോളം ശരിയായ പുരോഗമനം സാധ്യമല്ല. സമുദായത്തിലെ ചുമതലകളും സുഖദുഃഖങ്ങളുമെല്ലാം എല്ലാവരും സമമായി പങ്കിട്ടെടുക്കേണ്ടതാണെന്ന ന്യായമായ വാദഗതിയും സമ്മതിച്ചുകൊടുക്കേണ്ടതുതന്നെ. അതു് അനുവദിച്ചുകൊടുക്കാത്തതുകൊണ്ടാണല്ലൊ ഐസ്‌ലാണ്ടിൽ ഈയിടെ സ്ത്രീകളെല്ലാം ഒരു ദിവസത്തെ പണിമുടക്കുകൊണ്ടു് ജീവിതം ആകെ സ്തംഭിപ്പിച്ചതു്. ഇനി ഒരു പക്ഷെ, അടുത്തപടിയായി മേലിൽ പുരുഷന്മാരാരും ജോലിക്കു പോകരുതെന്നും അവർ അടുക്കളജോലികൾ ചെയ്തും കുട്ടികളെ നോക്കിയും വീട്ടിലിരുന്നാൽ മതിയെന്നും ബാക്കിയെല്ലാം തങ്ങൾ ചെയ്തുകൊള്ളാമെന്നും ഉള്ള ഒരു വാദഗതി ഉന്നയിക്കുകയാണെങ്കിൽ അതും കാലത്തിന്റെ ഗതിയിൽ സ്വാഭാവികമായേ കണക്കാക്കേണ്ടതുള്ളു. ഗൎഭധാരണത്തിന്റെയും പ്രസവത്തിന്റെയും കഠിനയാതന തങ്ങൾതന്നെ അനുഭവിക്കണമെന്നു വിധിച്ച വിധാതാവിന്റെ നേരെ അവർ എന്തു നടപടിയാണെടുക്കുവാൻ പോകുന്നതെന്നറിഞ്ഞുകൂടാ. ഇനിമേലാൽ പത്തുമാസം ഗൎഭം ധരിക്കുകയും പ്രസവിക്കുകയും ചെയ്യുക എന്നുള്ള പുരുഷന്മാർ ചെയ്യാത്ത ജോലി തങ്ങളും ചെയ്യുകയില്ല എന്ന ഒരു പ്രമേയം പാസ്സാക്കുവാനും അതു നടപ്പിൽ വരുത്തുവാനും വനിതാലോകം തീൎച്ചപ്പെടുത്തുകയാണെങ്കിൽ, സൃഷ്ടി തുടൎന്നുകൊണ്ടുപോകുവാൻ ബ്രഹ്മാവിന്നു് വേറെ മാൎഗ്ഗം ആരായേണ്ടതായിത്തന്നെ വരും. പക്ഷെ ഈ വിഷയത്തിൽ ഗീതയിൽ ഭഗവാൻ അൎജ്ജുനനോടു് അവസാനം പറയുന്ന പദ്യങ്ങളോൎത്തുപോകയാണു്: ''മിഥ്യൈഷ വ്യവസായസ്തേ പ്രകൃതിസ്ത്വാം നിയോക്ഷ്യതി.' അഹങ്കാരത്തെ ആശ്രയിച്ചു് നാം ഓരോന്നിന്നുവേണ്ടി ശ്രമിക്കുകയും ഓരോന്നു തീൎച്ചപ്പെടുത്തുകയും ചെയ്യുന്നു. പക്ഷെ, പ്രകൃതി അതിന്റെ വഴിക്കുതന്നെ എല്ലാവരെയും നയിക്കുകയും ചെയ്യുന്നു. മാത്രമല്ല, ''കൎത്തും നേച്ഛസി യന്മോഹാത് കരിഷ്യസ്യവശോഽപി തത്.'' നാം മോഹവശഗരായി ചെയ്യാൻ ആഗ്രഹിക്കാതിരിക്കുന്നതു് പരതന്ത്രരെപ്പോലെ ചെയ്യേണ്ടതായിത്തന്നെ വരികയും ചെയ്യും.

സ്ത്രീകളുടെ ഈ വിമോചനസമരത്തിന്റെ മാറെറാലി ഭാരതത്തിലും ധാരാളമായി കേട്ടുതുടങ്ങിയിട്ടുണ്ടു്. പാശ്ചാത്യരാജ്യങ്ങളിൽ അവരുടെ പരിതഃസ്ഥിതികൾക്കനുസരിച്ചു തുടങ്ങുന്ന ഏതു പ്രസ്ഥാനവും വാദഗതിയും ആവശ്യക

തയോ പരിതഃസ്ഥിതികളോ നോക്കാതെ അനുകരിക്കുക എന്നതു് ഭാരതീയരുടെ സ്വഭാവമാണല്ലൊ. ആ അടിമത്തമനോഭാവത്തിൽനിന്നുള്ള സ്വാതന്ത്ര്യം നമുക്കിനിയും കിട്ടിക്കഴിഞ്ഞിട്ടില്ലതന്നെ. സ്ത്രീകൾക്കു സാമ്പത്തികസ്വാതന്ത്ര്യവും സമുദായാഭിവൃദ്ധിക്കുവേണ്ടി പരിശ്രമിക്കുന്നതിൽ വേണ്ടത്ര അവസരങ്ങളും വിവാഹത്തിൽ തുല്യമായ സ്വാതന്ത്ര്യവും നൽകേണ്ടതാണെന്ന കാര്യങ്ങളിൽ ഇന്നു സമുദായത്തിൽ ആർക്കും വിവാദമുണ്ടാകുവാൻ വഴിയില്ല. സ്ത്രീത്വത്തെ മാതൃത്വമായി ആരാധിച്ചുവന്നിരുന്നതും ഇന്നും അങ്ങനെ ആദരിക്കുവാൻ തയ്യാറുള്ളതുമായ ഒരു രാജ്യമാണു് ഭാരതം. ഓരോ സമുദായത്തിലുമുള്ള മനോഭാവത്തിൻെറയും ആചാരങ്ങളുടെയും മാതൃകയായിട്ടാണല്ലൊ ആ സമുദായം തങ്ങൾക്കാരാധിക്കാനുള്ള ഈശ്വരന്മാരെ കല്പിക്കുന്നതു്. ഭാരതത്തിലെ ഈശ്വരന്മാരെ എടുത്തുനോക്കുക: ഓരോരുത്തരും തങ്ങളുടെ ഭാര്യന്മാരുടെ മഹത്ത്വത്തിലഭിമാനംകൊള്ളുന്നവരാണു്. ഉമാപതി, ഗൗരീപതീ, ലക്ഷ്മീപതി, രമാപതി, മാധവൻ എന്നും മററുമുള്ള പേരുകളിൽ സ്തുതിക്കുമ്പോഴാണത്രെ ശിവനും വിഷ്ണുവും മററും വേഗത്തിൽ സന്തുഷ്ടരാകുന്നതു്. ഒരു കാലത്തു് സമുദായത്തിൽ സ്ത്രീകൾക്കുണ്ടായിരുന്ന അതുല്യമായ സ്ഥാനത്തെയല്ലേ അതു കാണിക്കുന്നതു് ? കാലക്രമത്തിൽ അനുകരണത്തിൻെറ വലയത്തിൽപ്പെട്ടു്, പാർവ്വതിയും ലക്ഷ്മീദേവിയും മിസിസ് ശിവനെന്നും മിസിസ് വിഷ്ണുവെന്നും വ്യവഹരിക്കുന്നതിനെ തങ്ങൾ കൂടുതൽ ഇഷ്ടപ്പെടുന്നുവെന്നു പറയുകയാണെങ്കിൽ എന്താണു് നിവൃത്തി ? അങ്ങനെയുള്ള ഒരു മാററമല്ലേ ഇന്നത്തെ സ്ത്രീകളിൽ കാണുന്നതു്! പക്ഷെ ഇന്നും ശരിയായ നിലയിൽ പെരുമാറുന്ന സ്ത്രീകൾക്കു് ഗൃഹങ്ങളിലോ സമുദായത്തിലോ ഉള്ള സ്ഥാനം അഭികാമ്യംതന്നെയാണു്. പുരുഷന്മാരെ കടിഞ്ഞാണിട്ടു് സ്വേച്ഛയാ കൊണ്ടു നടക്കുന്നതിൽ അവർ വിജയിക്കുന്നുമുണ്ടു്. ജോലിസ്ഥലങ്ങളിലും ഓഫീസുകളിലും മററും സിംഹങ്ങളെപ്പോലെ ഭീകരന്മാരായവർപോലും സ്വന്തം വീടുകളിൽ സഹധർമ്മിണിമാരുടെ മുമ്പിൽ വെറും അജപോതങ്ങളെപ്പോലെയായിത്തീരുന്നുവെന്നുള്ളതു് പരസ്യമായ ഒരു രഹസ്യം മാത്രമല്ലെ! പുരുഷന്മാർ പണിയെടുക്കുന്നതും പണം സമ്പാദിക്കുന്നതും വീടുപണിയിക്കുന്നതുമെല്ലാം ആർക്കുവേണ്ടിയാണു് ? 'ഗൃഹിണീ ഗൃഹമുച്യതേ,' എന്ന ഒരു ചൊല്ലുതന്നെ സംസ്കൃതത്തിലുണ്ടു്.

യത്ര നാര്യസ്തു പൂജ്യന്തേ രമന്തേ തത്ര ദേവതാഃ
യത്രൈതാസ്തു ന പൂജ്യന്തേ സർവ്വാസ്തത്രാഫലാഃ ക്രിയാഃ.

സ്ത്രീകളെ പൂജിക്കുന്നേടത്തേ ദേവതാപ്രീതിയും സുഖവും സമാധാനവും ഉണ്ടാവുകയുള്ളു. അവരെ അനാദരിക്കുന്നേടത്തു് എല്ലാം നിഷ്ഫലമായിത്തീരുന്നു. എന്നുള്ള തത്ത്വം ഗാർഹികജീവിതത്തിലും സാമുദായികജീവിതത്തിലും എല്ലാവരും സമ്മതിക്കുന്ന ഒന്നാണു്. അതു തങ്ങളുടെ അടിമത്തമായി പുരുഷന്മാരാരും ആക്ഷേപിച്ചു കേട്ടിട്ടുമില്ല.

സ്ത്രീകളുടെ ആജ്ഞാശക്തിയെപ്പററി ശ്രീരാമകൃഷ്ണൻ പറയുന്ന ഒരു കഥയുണ്ടു്. സംസാരത്തിൽ സ്ത്രീകൾക്കുള്ള അധികാരശക്തിയെപ്പററിയാണു് അതു സൂചിപ്പിക്കുന്നതു്. അദ്ദേഹം പറയുന്നു: സ്ത്രീകളുടെ മോഹനശക്തി പുരുഷന്മാരെ വിഡ്ഢികളാക്കുന്നു; അവരെ കഴമ്പില്ലാത്തവരാക്കിത്തീർക്കുന്നു..... ഭാര്യ ഭർത്താവിനോടു് 'അവിടെപ്പോ' എന്നു പറഞ്ഞാൽ ഉടനടി അയാളെഴുന്നേററു.' 'അവിടെയിരി' എന്നു പറഞ്ഞാൽ ഉടനിരുന്നു. ഒരു മനുഷ്യൻ ഉദ്യോഗം തേടി വല്യേമാനൻെറ അടുത്തു പോയിപ്പോയി തോററു. എന്നിട്ടും ജോലിയൊന്നും കിട്ടിയില്ല. വല്യേമാൻ പറഞ്ഞു: 'ഇപ്പോൾ ഒഴിവൊന്നുമില്ല. ഇടയ്ക്കിടെ എന്നെ വന്നു കാണൂ.' ഇങ്ങനെ ഏറെനാൾ കഴിഞ്ഞു. ഉദ്യോഗാർത്ഥി ഹതാശനായി. അയാൾ തൻെറ കഷ്ടപ്പാടു് ഒരു സ്നേഹിതനെ അറിയിച്ചു. സ്നേഹിതൻ പറഞ്ഞു: 'താനൊരു മണ്ടൻ! താനയാളുടെ അടുത്തുപോയി കാലു കേടുവരുത്തുന്നതെന്തിനാണു് ! നീ ഗോലാപ്പിനെ പിടിച്ചോ. നാളെക്കിട്ടും നിനക്കു ജോലി.' 'അതു ശരിയാണു്.' ഉദ്യോഗാർത്ഥി പറഞ്ഞു: 'ഞാനിപ്പോൾത്തന്നെ പൊയ്ക്കളയാം.' ഗോലാപ് വല്യേമാൻെറ വെപ്പാട്ടിയാണു്. അവൻ അവളെ ചെന്നുകണ്ടു പറഞ്ഞു: 'അമ്മേ, ഞാൻ വലിയ വിഷമത്തിൽ പെട്ടിരിക്കുന്നു. അമ്മ എനിക്കിതു ചെയ്തു തരാണ്ടു് കഴിയില്ല. ഞാനൊരു പാവപ്പെട്ട ബ്രാഹ്മണൻെറ മകനാണു്. ഞാൻ വേറെവിടെ

പ്പോകും ? അമ്മേ, വളരെ നാളായിട്ട് ജോലിയും വേലയുമൊന്നുമില്ല. പിള്ളേരാണെങ്കിൽ പട്ടിണികിടന്നു ചാകാറായി. അമ്മ ഒരു വാക്കു പറഞ്ഞാൽ എനിക്കു ജോലി കിട്ടും.' ഗോലാപ് ബ്രാഹ്മണയുവാവിനോടു ചോദിച്ചു, 'കുഞ്ഞേ, ഞാൻ ആരോടു പറയണം ?' എന്നിട്ടവരു സ്വയം നിനച്ചു: 'ആ പാവം, ബ്രാഹ്മണൻെറ പയ്യൻ വളരെ കഷ്ടപ്പെടുന്നു!' 'വല്യേമാനോട് അമ്മ ഒരു വാക്കു പറഞ്ഞാൽ നിശ്ചയമായും എനിക്ക് എന്തെങ്കിലുമൊരു ജോലികിട്ടും.' എന്നു് അവൻ പറഞ്ഞു. 'ഞാനിന്നുതന്നെ വല്യേമാനനോടു പറഞ്ഞു് കാര്യം ശരിപ്പെടുത്തിവെയ്ക്കാം' എന്നു പറഞ്ഞു ഗോലാപ്. പിറേറന്നു രാവിലെ ഒരാരം ഉദ്യോഗാർത്ഥിയുടെ അടുത്തെത്തി പറഞ്ഞു: 'നീയിന്നുമുതൽ വല്യേമാനൻെറ ആപ്പീസിൽ ജോലിക്കു ഹാജരാകണം.' 'വല്യേമാനൻ സായ്പിനോടു പറഞ്ഞു: 'ഈ മനുഷ്യൻ നല്ല കഴിവുള്ള ആളാണ്. ഞാനിയാളെ ജോലിയിൽ നിയമിച്ചിരിക്കുന്നു. ഈയാളെക്കൊണ്ടു് കമ്പനിക്കു വലിയ പ്രയോജനമുണ്ടാകും.!'

(ശ്രീരാമകൃഷ്ണവചനാമൃതം. III. 83.)

ഈ ഒരു സംഭവം യഥാർത്ഥത്തിൽ നടന്നതാണോ അല്ലയോ എന്നുള്ളതിനെപ്പററി നാം ആലോചിക്കേണ്ടതില്ല. ശ്രീരാമകൃഷ്ണൻെറ നിരീക്ഷണശക്തി എത്ര സൂക്ഷ്മവും യഥാർത്ഥവുമാണെന്നാണ് നാം നോക്കേണ്ടതു്. പല പുരുഷന്മാരും ഇതു സമ്മതിച്ചുകൊടുക്കുവാൻ മടിക്കുമെന്നുള്ളതു തീർച്ചയാണ്. എങ്കിലും സത്യം സത്യമായി അവശേഷിക്കുമല്ലൊ. പ്രസംഗമണ്ഡപങ്ങളിൽനിന്നു കേരംക്കുന്നമാതിരി സ്ത്രീകരം അവഗണിക്കപ്പെട്ട ഒരു വർഗ്ഗമാണോ എന്നതിൽ ഒരു സംശയം ഇവിടെ ഉന്നയിച്ചുവെന്നുമാത്രമേയുള്ളു.

സ്ത്രീസ്വാതന്ത്ര്യമെന്നു പറയുന്നതു് പുരുഷസമത്വമാണെന്നു പലരും ധരിക്കാറുണ്ടു്. പുരുഷന്മാർക്കും സ്ത്രീകരംക്കും അവരവരുടേതായ പല പരിമിതികളുണ്ടെന്നതു് പ്രകൃതിതന്നെ നിശ്ചയിച്ചിട്ടുള്ളതല്ലെ? ആ പരിമിതികളുടെ വിവേകപൂർവ്വവും സമഞ്ജസവുമായ സമന്വയത്തിലല്ലേ അഭിവൃദ്ധി കൈവരിക ? ആ പരിമിതികളെ അസമത്വമെന്നു പറഞ്ഞു് ആ അന്തരം ഇല്ലാതാക്കാൻ സാധ്യമാണോ എന്നുള്ളതു് ആലോചിക്കേണ്ട ഒരു വിഷയമാണ്. ഒരു സമുദായത്തെ ഉണ്ടാക്കുവാനും വളർത്തിക്കൊണ്ടുവരുവാനുമുള്ള സൗഭാഗ്യം സ്ത്രീകരംക്കു മാത്രമുള്ളതാണ്. അതിനനുസരിച്ചുള്ള അവയവഘടനയും മാനസികഘടനയും ഈശ്വരനവൾക്കു നല്കിയിരിക്കുന്നു. അതിൽ അവരെ സഹായിക്കുവാൻമാത്രമേ പുരുഷനു് സാധിക്കുകയുള്ളു. അതിന്നുവേണ്ടി സ്ത്രീലോകം സഹിക്കേണ്ടി വരുന്ന വേദനകളെയും യാതനകളെയും ഓർത്താണ് പുരുഷന്മാർ അവൾക്ക് ഉന്നതമായ ഒരു സ്ഥാനം കല്പിച്ചുകൊടുത്തിട്ടുള്ളതും അവരുടെ ആവശ്യങ്ങളെല്ലാം സാധിക്കുവാൻ സന്നദ്ധരായി നിലകൊള്ളുന്നതും. ഗൃഹത്തിൻെറ ആധിപത്യം എന്നും എപ്പോഴും ഗൃഹിണിക്കുള്ളതാണ്. അതു വിട്ട് സമത്വത്തിന്നുവേണ്ടി പുരുഷനുമായി മത്സരിക്കുവാൻ തൊഴിലന്വേഷിച്ചു പോകുന്ന സ്ത്രീ വാസ്തവത്തിൽ സ്ത്രീത്വത്തിൽ നിന്നകന്നു പോവുകയല്ലേ ചെയ്യുന്നതു് ? അതു നിമിത്തം തൻെറ വീട്ടിന്നും കുട്ടികരംക്കും ഉണ്ടാകാവുന്ന നഷ്ടത്തെപ്പററി താത്ത്വികമായി ആലോചിക്കുന്ന സ്ത്രീയുടെ മനസ്സിൽ അനുഭവപ്പെടുന്ന വൈകാരികസംഘട്ടനം അത്യുഗ്രമായിരിക്കണം. യാതൊന്നിന്നും വിഷമം അനുഭവപ്പെടാത്ത തരത്തിൽ ഗാർഹികമായ ചുമതലകളിൽ നിന്നൊഴിഞ്ഞു നില്ക്കാൻ സാധിക്കുന്ന ഒരു തലത്തിലാണെങ്കിൽ രാഷ്ട്രീയമോ സാമുദായികമോ ആധ്യാത്മികമോ ആയ രംഗങ്ങളിൽ പ്രവർത്തനത്തിനിറങ്ങുന്നതും തൊഴിലന്വേഷിച്ചു പോകുന്നതും അപലപനീയമായി ആരും കരുതുകയില്ല. ആ സന്ദർഭങ്ങളിൽ തങ്ങളുടെ കാര്യനിർവ്വഹണശക്തി ആശ്ചര്യകരമായി അവർ പ്രകടിപ്പിക്കുകയും ചെയ്യും. സാർവ്വലൗകികപ്രശസ്തി നേടിയ ഉന്നതഭരണാധികാരിയായിരുന്ന തൻെറ അച്ഛൻ കൂടി തീർപ്പുകല്പിക്കുവാൻ സംശയിച്ചു നിന്നേക്കാവുന്ന സന്ദർഭങ്ങളിൽപ്പോലും സംശയം കൂടാതെ സധൈര്യം തീർപ്പുകല്പിച്ചു് മുന്നോട്ടു പോകുന്ന ഇന്ദിരാഗാന്ധിയുടെ സാഹസികത ഇന്നു് എല്ലാവരുടെയും പ്രശംസയ്ക്കു പാത്രീഭവിച്ചിരിക്കുകയാണല്ലൊ. ഉപനിഷത്തുകളുടെയും പുരാണങ്ങളുടെയും ചരിത്രത്തിൻെറയും കാലങ്ങളിലെല്ലാം അങ്ങനെയുള്ള സ്ത്രീരത്നങ്ങളെ നമുക്കു കാണാൻ കഴിയും. വീട്ടിലിരുന്നു് കുടുംബകാര്യങ്ങരം നോക്കുവാൻ നിർബ്ബന്ധിതരായിത്തീരുമ്പോരം തങ്ങളെ രണ്ടാംതരം പൗരന്മാരായാണ്

കണക്കാക്കുന്നതെന്ന ഒരു അപകർഷതാബോധം സ്വയം തോന്നുന്നതു് ശരിയല്ലെന്നു മാത്രം.

ഓരോ ജനസമുദായത്തിന്നും ആ സമുദായം വളർന്നുവന്നിട്ടുള്ള പരിതഃസ്ഥിതികൾക്കും കാലദേശാവസ്ഥകൾക്കും അനുസരിച്ച് ഒരു സംസ്കാരവും ആദർശവും പ്രത്യേകവ്യക്തിത്വവും ഉണ്ടായിരിക്കും. അതിന്നനുസരിച്ചതല്ലാത്ത പരിഷ്കാരങ്ങൾക്കുവേണ്ടി ശ്രമിക്കുന്നതു പലപ്പോഴും ആത്മഹത്യാപരമാകും. സ്വന്തം ആദർശങ്ങളുടെ ഉള്ളിൽ നിന്നുകൊണ്ടു് പുരോഗമനോന്മുഖങ്ങളായ പരിവർത്തനങ്ങൾക്കുവേണ്ടി ശ്രമിക്കേണ്ടതു് അത്യന്താപേക്ഷിതവുമാണു്. പഴയതിൽ നിന്നു് മാറിക്കൂടാ എന്നുള്ള യാഥാസ്ഥിതികന്മാരുടെ കടുംപിടുത്തം കാലഗതിയെപ്പററി അവരറിയുന്നില്ല എന്നതിൻെറ ലക്ഷണമാണു്. 'പുരാണമിത്യേവ ന സാധു സർവ്വം.' (പഴയതാണെന്നതുകൊണ്ടു് എല്ലാം നല്ലതാവണമെന്നില്ല) എന്ന കാളിദാസോക്തിയുടെ യാഥാർത്ഥ്യം ഏവരും സമ്മതിച്ചു കൊടുക്കുകതന്നെ വേണം. അതുകൊണ്ടു് വനിതകളുടെ വിമോചനവാഞ്ഛയെ വഴിതെററിപ്പോകാതെ ശരിയായ മാർഗ്ഗത്തിലൂടെ നയിക്കുവാൻ ഭാരതീയസ്ത്രീകൾ പ്രത്യേകം ശ്രദ്ധിക്കേണ്ടതാണു്. ഭാരതത്തിന്നു പ്രത്യേകമായുള്ള സ്ത്രീത്വാദർശങ്ങളെ കളഞ്ഞുകുളിച്ചു് എല്ലാ തുറകളിലും പുരുഷസമത്വത്തിന്നുവേണ്ടി വാദിക്കുന്നതു് തങ്ങളുടെ നിലയെ അധഃപതിപ്പിക്കുകയല്ലേ ചെയ്യുന്നതെന്നു് പ്രത്യേകമാലോചിക്കേണ്ടതാണു്. ഈ സന്ദർഭത്തിൽ ഭാരതീയസ്ത്രീത്വാദർശങ്ങളെന്തെല്ലാമാണെന്നതിനെപ്പററി അല്പമൊന്നാലോചിക്കുന്നതു് യുക്തമായിരിക്കുമല്ലൊ.

ഭാരതീയസ്ത്രീത്വത്തിൻെറ അവസാനവാക്കാണു് ശ്രീശാരദാദേവിയെന്നു് സിസ്റ്റർ നിവേദിത ഒരിക്കൽ അഭിപ്രായപ്പെടുകയുണ്ടായി. സ്വാതന്ത്ര്യചിന്താഗതിയോടുകൂടി ഭാരതീയസ്ത്രീകളുടെ അഭിവൃദ്ധിക്കുവേണ്ടിയുള്ള പ്രവർത്തനങ്ങൾക്കായി ജീവിതം ഉഴിഞ്ഞുവെച്ച ഒരു പാശ്ചാത്യവനിതയായ നിവേദിതയ്ക്കു് ഭാരതത്തിൻെറ സ്ത്രീത്വാദർശങ്ങളോടു് അതിരുകവിഞ്ഞ ബഹുമാനമാണുണ്ടായിരുന്നതു്. ലൗകികമായും ആദ്ധ്യാത്മികമായും ജീവിതത്തിൻെറ ഉന്നതതലങ്ങളിൽ വർത്തിച്ചിരുന്ന സ്ത്രീകളെ അവർ ഭാരതത്തിൽ കണ്ടു. സ്ത്രീത്വത്തിൻെറ ആദർശനദി രണ്ടു വഴികളിലൂടെ ഒരേ ലക്ഷ്യത്തിലേയ്ക്കു് ഒഴുകുന്നതും രണ്ടുമാർഗ്ഗങ്ങളിലും സാഫല്യം നേടുന്നതും അവർ ഇവിടെ കണ്ടു. വീടുകളിൽ ആദർശമാതാവു്, പത്നി, സഹോദരി, പുത്രി എന്ന നിലകളിൽ മാത്രമല്ല, സമുദായത്തിൽ രാജനീതിയിലുള്ള നൈപുണ്യം, കാര്യകുശലത, ഭരണസാമർത്ഥ്യം, സേവനസന്നദ്ധത മുതലായ വിഷയങ്ങളിലും ആദർശഭൂതകളായ വീരാംഗനകൾ ഇവിടെയുണ്ടായിട്ടുണ്ടു്. സ്വശക്തികൊണ്ടുതന്നെ എന്തും നേടിയെടുത്തിട്ടുള്ള പൗരാണികസ്ത്രീകളുടെ ചരിത്രം കേട്ടു് അവർ പുളകമണിഞ്ഞിട്ടുണ്ടു്. ത്രൈലോക്യാധിപതിയായ രാവണചക്രവർത്തി തൻെറ സകലൈശ്വര്യങ്ങളും കാല്ക്കൽ അടിയറവെച്ചു് പ്രേമയാചകനായി വരുമ്പോൾ, അശോകവനികയിൽ നിസ്സഹായയായിരിക്കുന്ന സീതാദേവി ഒരു പുൽക്കൊടി മുമ്പിൽ പറിച്ചിട്ടു് പറയുന്ന മറുപടി അസാമാന്യമായ ആത്മധൈര്യത്തെയല്ലേ കാണിക്കുന്നതു്? ഭയങ്കരമായ കൊടുങ്കാററിൽ ഏകാകിനിയായി ദൃഢനിശ്ചയത്തോടെ മൃത്യുദേവതയെ പിന്തുടർന്നു് ഭർത്താവിൻെറ ജീവനെ വീണ്ടെടുക്കുന്ന സാവിത്രിയുടെ സ്ഥൈര്യവും നിർഭയതയും ഏകനിഷ്ഠയും ആദർശഭൂതമല്ലേ? സത്യസങ്കല്പയായ ദമയന്തി ദേവന്മാരുടെ അനുഗ്രഹത്തോടുകൂടി നളനെ വരിക്കുന്നതും, കാട്ടിൽ വെച്ചു് കാമോന്മത്തനായ വ്യാധൻെറ പിടിയിൽനിന്നു രക്ഷപ്പെടുന്നതും അവസാനം കലിബാധിതനായ നളനെ കണ്ടുപിടിക്കുവാൻ പുനർവിവാഹതന്ത്രം പ്രയോഗിക്കുന്നതുമെല്ലാം പ്രത്യുൽപന്നമതിത്വത്തിൻെറയും ആപദിധൈര്യത്തിൻെറയും മററും പ്രത്യക്ഷോദാഹരണങ്ങളല്ലേ! ഇങ്ങനെ ധൈര്യം, വീര്യം, ത്യാഗശീലം, സഹിഷ്ണുത, നിർഭീകത, ക്ഷമ, വിനയം, സദാചാരതത്പരത, ദീനദയാലുത്വം മുതലായ ഉത്തമഗുണങ്ങളിൽ മാതൃകാഭൂതകളായി കുന്തി, ഗാന്ധാരി, ദ്രൗപദി മുതലായി ഒട്ടനേകം നായികമാരെ നമുക്കു പുരാണങ്ങളിൽ കാണുവാൻ സാധിക്കും. പരിശുദ്ധമായ പാതിവ്രത്യത്തിൻെറയും അചഞ്ചലമായ ഈശ്വരവിശ്വാസത്തിൻെറയും ഫലമായി അനന്തമായ ശക്തി നേടി അമാനുഷപ്രഭാവരായിത്തീർന്നു ലോകത്തിൽ വ്യക്തിമുദ്ര പതിപ്പിച്ച സ്ത്രീത്വാദർശം ഒരു ഭാഗത്തു്

പുരാണങ്ങളിൽ. ഝാൻസിറാണി, ലക്ഷ്മീഭായി മുതലായി ചരിത്രകാലത്തുനിന്നാരംഭിച്ച് ഇന്നേവരെ തുടൎന്നുവരുന്ന ഒരു വീരാംഗനാപരമ്പര മറെറാരു ഭാഗത്തു് ചരിത്രങ്ങളിൽ. ഇതെല്ലാം ലൗകികതലത്തിലാണെങ്കിൽ, മൈത്രേയി, വാചക്നവി, ഗാൎഗ്ഗി മുതലായി ആത്മവിദ്യാരതകളായി ബ്രഹ്മജ്ഞാനംകൊണ്ടു് അമൃതത്വം നേടിയ വൈദികകാലത്തുള്ള ധീരവനിതകളുടെ ആദ്ധ്യാത്മികാദൎശപരമ്പര ആനന്ദമയി, രമാദേവി മുതലായ ബ്രഹ്മവാദിനികളിൽക്കൂടിയും യോഗിനിമാരിൽക്കൂടിയും ഇന്നും നിലനില്ക്കുന്നതായി നാം കാണുന്നു. ഇങ്ങനെ രണ്ടുവിധത്തിലുള്ള മഹനീയാദൎശങ്ങളിൽക്കൂടിയാണു് ഭാരതസ്ത്രീകൾ തങ്ങളുടെ സൎവ്വോന്നതമായ സ്ഥാനം നിലനിൎത്തിയിരുന്നതും ലക്ഷ്യം പ്രാപിച്ചിരുന്നതും. ലൗകികജീവിതത്തിൽ അവർ തങ്ങളുടെ ഗൃഹത്തേയോ കുടുംബത്തേയോ തീരെ അവഗണിക്കാതെ അപ്രധൃഷ്യമായ പാതിവ്രത്യശക്തിയിലും അചഞ്ചലമായ ഈശ്വരവിശ്വാസത്തിലും അടിയുറച്ചുനിന്നുകൊണ്ടു് സമുദായത്തോടും രാഷ്ട്രത്തോടും തങ്ങൾക്കുള്ള കടമകളെത്തന്നെ ഈശ്വരാരാധനയായിക്കരുതി അനുഷ്ഠിച്ചുവന്നു. ആദ്ധ്യാത്മികജീവിതത്തിൽ വിരാഡ്രൂപിയായ ഈശ്വരന്റെ ആരാധനയെന്നനിലയിൽ ലോകസേവനം അവർ നിൎവ്വഹിച്ചുപോന്നു. രണ്ടുനിലയിലും അന്യൂനമായ ഭാവസംശുദ്ധി അവർ നിലനിൎത്തിപ്പോരുകയും ചെയ്തു. ഈ ഭാവശുദ്ധിക്കും ആദൎശങ്ങൾക്കും കോട്ടം തട്ടാത്തവിധത്തിലുള്ള കാലാനുകൂലങ്ങളായ പരിവൎത്തനങ്ങൾ വനിതാലോകത്തിൽ വരുന്നതു് അഭികാമ്യംതന്നെ. സിസ്റ്റർ നിവേദിതയുടെ ജീവിതവും ഗ്രന്ഥങ്ങളും അതിന്നൊരുമാൎഗ്ഗം തെളിയിച്ചുതരുന്നുണ്ടു്. എങ്കിലും അന്ധമായ പാശ്ചാത്യാനുകരണത്തിന്റെ വലയിൽപ്പെട്ടു് സ്വയം നശിക്കാതിരിക്കണമെങ്കിൽ അതിന്നു് സ്ത്രീത്വാദൎശങ്ങളുടെയെല്ലാം പരിപൂൎണ്ണത ദൎശിക്കത്തക്ക ഒരു പ്രതീകം ആവശ്യമായി വരുന്നു. ഈ ആദൎശങ്ങളുടെയെല്ലാം സമഞ്ജസമായ ഒരു സമന്വയമാണു് ശ്രീശാരദാദേവിയിൽ നാം കാണുന്നതു്.

ജഗദംബികയുടെ മാതൃഭാവത്തെ വെളിപ്പെടുത്തി സ്ത്രീത്വാദൎശത്തെ ബലപ്പെടുത്തുവാൻ വേണ്ടിയായിരുന്നു മാതൃദേവിയുടെ ജീവിതം. സഹധൎമ്മിണീവ്രതം ഇത്രയും അന്വൎത്ഥമായും നിഷ്കൃഷ്ടമായും പരിപൂൎണ്ണഭാവത്തിൽ അനുഷ്ഠിച്ച മറെറാരു സ്ത്രീരത്നത്തെ കണ്ടെത്തുക വിഷമം തന്നെ. സ്ത്രീത്വത്തിന്റെ ഉച്ചതമങ്ങളായ ആദൎശങ്ങളുടെ പ്രായോഗികതയെ അവർ സ്വജീവിതംകൊണ്ടു് ലോകത്തിന്നു കാണിച്ചുകൊടുത്തു. മനുഷ്യജീവിതം പവിത്രമാക്കുവാനുള്ള ഒരു മാൎഗ്ഗത്തെ പ്രകാശമാനമാക്കിക്കാണിച്ചുകൊണ്ടു് ആ ഉജ്ജ്വലനക്ഷത്രം ഭാരതനഭോമണ്ഡലത്തിൽ പ്രകാശിച്ചുകൊണ്ടിരിക്കുന്നു. ദംഭമോ ദൎപ്പമോ അഹങ്കാരമോ ദുരഭിമാനമോ ലേശംപോലും തീണ്ടിയിട്ടില്ലാത്ത ശാരദാദേവി പരിശുദ്ധിയുടെ പ്രത്യക്ഷപ്രതീകമാണു്. ലൗകികമായും ആദ്ധ്യാത്മികമായുമുള്ള ആദൎശങ്ങളുടെ സമന്വയമാണു് ആ ജീവിതത്തിൽ കാണുന്നതു്. ഒരു സാധാരണകുടുംബത്തിൽ ജനിച്ചു്, സാമാന്യജനതയുടെ സുഖദുഃഖങ്ങളിൽ പങ്കുകൊണ്ടു്, അവരോടൊപ്പം ജീവിച്ചു്, ത്യാഗം, വിവേകം, വൈരാഗ്യം, ഭക്തി മുതലായ ഗുണങ്ങളെ കൈവിടാതെ കാത്തുരക്ഷിച്ച ശാരദാദേവി, സംസാരത്തിൽ ജീവിച്ചാലും സംസാരം ഉള്ളിൽ കയറാതെ എപ്രകാരം ജീവിക്കാം എന്നതിന്നു് പ്രായോഗികമായ ഒരു ദൃഷ്ടാന്തം കാണിച്ചുതരികയാണു് ചെയ്യുന്നതു്. ചുററുപാടുകൾക്കനുസരിച്ചു് ഏതു രീതിയിലുള്ള ജീവിതം സ്വീകരിക്കേണ്ടിവന്നാലും ജീവിതത്തിന്റെ പരമലക്ഷ്യം കൈവിടാതെതന്നെ ജീവിതത്തിൽ ഉയരുവാനുള്ള സാധ്യത ദേവിയുടെ ജീവിതം ചൂണ്ടിക്കാണിച്ചുതരുന്നു. ''ഏതു രീതിയിൽ ജീവിച്ചാലും സ്ത്രീകൾ അവരുടെ സ്ത്രീത്വം, അതായതു് പൂൎണ്ണമായ മാതൃത്വം എന്ന ആദൎശം ഒരിക്കലും മറക്കരുതെന്നും അപ്രകാരം മറക്കാനിടയായാൽ ആ ജീവിതം പുരുഷന്മാരുടെ ജീവിതത്തിന്റെ ഒരു പകൎപ്പാകു''മെന്നും ദേവി അഭിപ്രായപ്പെട്ടു.

യാഥാസ്ഥിതികമായ ഒരു പശ്ചാത്തലത്തിലാണു് ദേവി ജനിച്ചതും വളൎന്നതും. എങ്കിലും അന്ധവിശ്വാസങ്ങളെയും അനാചാരങ്ങളെയും ദൂരീകരിച്ചു് സ്ത്രീലോകത്തെ ഉയൎത്തിക്കൊണ്ടുവരുന്നതിൽ അവൎക്കു വളരെ പുരോഗമനപരങ്ങളായ അഭിപ്രായങ്ങളാണുണ്ടായിരു

ന്നതു്. സിസ്റ്റർ നിവേദിതയെ സ്വന്തം പുത്രിയെപ്പോലെ സ്വീകരിച്ചാദരിക്കുന്നതു്, ഒരു മുസ്ലീംകുലിക്കാരനായ അംജദിനോടുള്ള സ്നേഹപൂർണ്ണമായ പെരുമാററം, ആത്മസഖിയായ ഗൗരീമാതാവിന്നു് വിദ്യാലയസ്ഥാപനം മുതലായ പൊതുപ്രവർത്തനങ്ങൾക്കു് പൂർണ്ണമായ ആനുകൂല്യവും അനുമതിയും നല്കുന്നതു്, സ്ത്രീകൾക്കിടയിൽ വിദ്യാഭ്യാസം പ്രചരിപ്പിക്കുവാനുള്ള നിവേദിതയുടെ പരിശ്രമത്തെ ഹാർദ്ദമായനുഗ്രഹിക്കുന്നതു്, മററുള്ളവരുടെ പ്രതിഷേധം വകവെയ്ക്കാതെ സൂതികർമ്മിണിയുടെ ജോലി പഠിക്കുവാൻ ഹിന്ദുബാലികമാരെ പ്രോത്സാഹിപ്പിക്കുന്നതു് മുതലായി പല സംഭവങ്ങളും ദേവിയുടെ ഉത്പതിഷ്ണുത്വമനോഭാവത്തിന്റെ ഉദാഹരണങ്ങളായി ചൂണ്ടിക്കാണിക്കാൻ കഴിയും. ''ഭാരതത്തിലെ സ്ത്രീകൾ മുമ്പത്തെക്കാൾ കുറച്ചുംകൂടി പ്രായമായിട്ടുവേണം വിവാഹിതകളാകാനെന്നും, അവൎക്കു വിദ്യാഭ്യാസം ഉണ്ടായിരിക്കേണ്ടതാണെന്നും, സ്ത്രീകളിൽ സ്വാശ്രയശീലം വർദ്ധിപ്പിക്കേണ്ടതാണെന്നും, വിവാഹത്തിന്നു് ഇഷ്ടമില്ലാത്തവരെ സേവനപരമായ ജീവിതത്തിലേയ്ക്കു തിരിച്ചുവിടേണ്ടതാണെന്നും മററും ദേവിക്കു് അഭിപ്രായമുണ്ടായിരുന്നു.'' എന്നു് ജീവചരിത്രത്തിൽ പ്രത്യേകം രേഖപ്പെടുത്തിയിരിക്കുന്നു.

കാഴ്ചയിൽ അത്യന്തം സാധാരണക്കാരിയും സരളസ്വഭാവയും ലജ്ജാവതിയും സൗമ്യശീലയുമായിരുന്നു ശാരദാദേവി. എന്നാൽ വിദ്യാസമ്പന്നകളും ഊർജ്ജസ്വലകളുമായ അധുനാതന മഹിളകളുടെ മാത്രമല്ല പുരുഷലോകത്തിന്റേകൂടി ആരാധനാമൂർത്തിയായിത്തീരുവാനുള്ള എന്തു് ഗുണമാണു് അവരിലുണ്ടായിരുന്നതു്? രാഷ്ട്രീയവും വർഗ്ഗീയവുമായ സീമകളെയെല്ലാം അതിലംഘിച്ചുകൊണ്ടു് സ്ത്രീത്വമുള്ള സ്ത്രീയെ, ശാശ്വതസ്ത്രീത്വത്തിന്റെ മൂർത്തിമദ്ഭാവത്തെ, അവർ പ്രതിനിധാനം ചെയ്യുന്നു എന്നുള്ളതാണതു്. വിശേഷോത്തരമായ ആ ത്യാഗശക്തിയുടെയും വിശാലമായ ആ മാതൃഹൃദയത്തിന്റെയും മുമ്പിൽ ഏവരും നമ്രശിരസ്കരായിത്തീരുന്നു. യഥാർത്ഥ സ്ത്രീത്വത്തിന്റെ മഹനീയമൂല്യങ്ങളെന്തെല്ലാമെന്നും, അവയെ സ്വജീവിതത്തിൽ ശാശ്വതീകരിച്ചുകൊണ്ടു് എങ്ങനെ സർവ്വജനാരാധ്യകളായിത്തീരാമെന്നും അറിയുവാൻ ശാരദാദേവിയുടെ ജീവിതം സഹായിക്കുന്നു. വിക്ഷേപാത്മകമായ ലൗകികജീവിതം ഉപേക്ഷിച്ചു് ഒരു സന്ന്യാസിനിയായിത്തീരുവാൻ അവർ ആഗ്രഹിച്ചില്ല. ഒരു ഗൃഹനായികയെന്ന നിലയിൽ തന്റെ വിഷയബുദ്ധികളായ സഹോദരന്മാരോടും സഹോദരപത്നികളോടും അവരുടെ കുട്ടികളോടും ഒത്തു താമസിച്ചും ആ ക്ലേശങ്ങളെല്ലാം സഹിച്ചുംകൊണ്ടുതന്നെ തന്റെ ഉജ്ജ്വലമായ വ്യക്തിത്വത്തെ പ്രകാശിപ്പിക്കുവാനും അത്യുന്നതമായ ആദ്ധ്യാത്മികഭാവത്തെ നിലനിർത്തുവാനും അവൎക്കു കഴിഞ്ഞു. സർവ്വോപരി ഭൗതികമായ ആകർഷണങ്ങളിലും ആഡംബരങ്ങളിലും വിമോഹിതരായിത്തീരാതെ, അപ്രതിരോധ്യമായ സ്നേഹശക്തികൊണ്ടു് സർവ്വാശ്ലേഷിയായ മാതൃഹൃദയം വളർത്തിയെടുക്കുന്നതിലാണു് സ്ത്രീത്വത്തിന്റെ വിജയം നിലനില്ക്കുന്നതെന്നു് സ്വജീവിതംകൊണ്ടു് ശാരദാദേവി വ്യക്തമായി പഠിപ്പിച്ചു. സ്ത്രീ ലോകത്തിന്നുതന്നെ സർവ്വഥാ മാതൃകയായി സ്വീകരിക്കാവുന്ന ഒന്നാണു് ശ്രീ ശാരദാദേവീചരിത്രം.

''ഗൃഹത്തിലെ വിവിധ ഘടകങ്ങളെ സ്നേഹമാകുന്ന ചരടുകൊണ്ടു് കോർത്തിണക്കുന്നതു പോലെതന്നെ, സ്വാർത്ഥലേശമില്ലാതെ സ്നേഹിക്കുവാനും, അനന്തമായ ക്ഷമാശക്തിയോടെ മററുള്ളവരുമായി ഇടപെടുവാനും യാതൊരു പ്രതിഫലവും ഇച്ഛിക്കാതെ പൂർണ്ണമായി ആത്മസമർപ്പണം ചെയ്യുവാനും ഒരു സ്ത്രീയെ ശക്തയാക്കിത്തീർക്കുന്ന മാതൃത്വമാണു് അനന്തമായ സ്ത്രീത്വം. ഏതു വിഭാഗത്തിൽ ജീവിച്ചാലും സ്ത്രീ തന്റെ സുപ്രധാനമായ ഈ ചുമതല മറക്കാതിരുന്നാൽ മാത്രമേ അവൾ 'സ്ത്രീ' എന്ന പേരിനു് അർഹയാവുകയുള്ളു. നിസ്സ്വാർത്ഥമായ സ്നേഹം, ക്ഷമ, അനുകമ്പ, സേവനസന്നദ്ധത ഇവ സ്ത്രീയുടെ സഹജഭൂഷണങ്ങളാകുന്നു.'' എന്ന ശാരദാദേവിയുടെ ഉദ്ബോധനം പ്രത്യേകം സ്മരണീയമാകുന്നു.

# ശ്രീശാരദാകുസുമാഞ്ജലി

പ്രൊ. പി. സി. വാസുദേവൻ എളയത്ത്

ശ്രീരാമകൃഷ്ണഗുരുദേവനിബദ്ധഭാവാ
ശ്രീരാമകൃഷ്ണപരിപൂജിതപാദപദ്മാ
ശ്രീദക്ഷിണേശ്വരഗതാ ഭവതാരിണീ സാ
ശ്രീശാരദാ വിജയതേ ജഗദേകമാതാ. 1

ശ്രീരാമകൃഷ്ണഗുരുദേവനിൽ ഉറച്ച മനസ്സോടുകൂടിയവളും ശ്രീരാമകൃഷ്ണൻ പൂജിക്കുന്ന പാദത്തോടുകൂടിയവളും ആയ, ദക്ഷിണേശ്വരത്തിലെ ഭവതാരിണീദേവി തന്നെയായ ജഗദംബിക ശ്രീശാരദാദേവി വിജയിച്ചരുളുന്നു.

ശ്വേതാംബരാവൃതവിശുദ്ധമനോജ്ഞഗാത്രീം
ശാന്തപ്രസന്നവദനാം കരുണാർദ്രനേത്രാം
ധ്യായാമി താം ഹൃദയപദ്മസുഖാസനസ്ഥാം
ശ്രീശാരദാം പരമഹംസമഹാവിഭൂതിം. 2

വെള്ളവസ്ത്രത്താൽ മെയ് മൂടിയവളും ശാന്തിയും പ്രസാദവും തുളുമ്പുന്ന മുഖവും കരുണ വഴിയുന്ന കണ്ണുകളും ഉള്ളവളും ഹൃദയപദ്മത്തിൽ സുഖാസനസ്ഥിതയും ശ്രീരാമകൃഷ്ണന്റെ മഹാവിഭൂതിയുമായ ശ്രീശാരദാദേവിയെ ഞാൻ ധ്യാനിക്കുന്നു.

അംബ, പ്രസീദ ഭുവനേശ്വരി, മാതൃദേവി,
ത്വാമപ്രമേയമഹിമാർജ്ജിതവിശ്വപൂജാം
ക്ഷാന്ത്യാധരീകൃതധരാം സരളാന്തരംഗാം
നിഃശേഷദുഃഖശമനീം ശരണം പ്രപദ്യേ. 3

അമ്മേ, ജഗദീശ്വരി, പ്രസാദിച്ചാലും. അല്ലയോ മാതൃദേവി, അളവററ മഹിമകൊണ്ടു ലോകപൂജ നേടിയവളും ക്ഷമകൊണ്ട് ഭൂമിയെപ്പോലും ജയിച്ചവളും സരളഹൃദയയും എല്ലാ ദുഃഖങ്ങളേയും നശിപ്പിക്കുന്നവളും ആയ ദേവിയെ ഞാൻ ശരണം പ്രാപിക്കുന്നു.

വിദ്യാവിവാദജടിലത്വവിഹീനഭാവാ
സ്വാത്മാനുഭൂതിമധുരാ സതതം പ്രസന്നാ
ആനന്ദരൂപിണി, പദാബ്ജസമാശ്രിതാനാം
ശാന്തിപ്രദാ വിജയസേ ലളിതാംബികേ, ത്വം.

ലളിതാംബികേ, ആനന്ദരൂപിണി, വാദങ്ങളുടെ കുരുക്കുകളില്ലാത്ത ആത്മാനുഭവത്താൽ മധുരമായ എപ്പോഴും തെളിവാന്ന വിദ്യയായ അവിടുന്ന് തന്റെ പാദാരവിന്ദങ്ങളെ ശരണം പ്രാപിച്ചവക്കു ശാന്തിയരുളിക്കൊണ്ടു വിജയിക്കുന്നു.

യോഗേശ്വരേശ്വരമഹാഗുരുധർമ്മപത്നി,
സർവ്വാർത്ഥദേ, സകലശക്ത്യവതാരരൂപേ,
ആർത്തപ്രപന്നപരിപാലനബദ്ധദീക്ഷേ,
ശ്രീശാരദാംബ, ജഗദംബ, നമോ നമസ്തേ. 5

യോഗേശ്വരന്മാരായ വിവേകാനന്ദപ്രഭൃതികളുടേയും ഈശ്വരനായ ശ്രീരാമകൃഷ്ണപരമഹംസരുടെ ധർമ്മപത്നിയും സർവ്വാഭീഷ്ടദായിനിയും സർവ്വശക്തികളുടേയും ഏകാവതാരവും ദുഃഖിതരേയും ശരണാഗതരേയും രക്ഷിക്കുന്നതിൽ ബദ്ധദീക്ഷയും സാക്ഷാൽ ജഗദംബയുമായ ഹേ ശാരദാദേവി, അവിടേയ്ക്കു നമസ്കാരം, നമസ്കാരം.

ശ്രീശാരദാംബ, ഭവതീ നിജജീവിതേന
വൈചിത്ര്യബന്ധുരതമേന വിശുദ്ധിഭാജാ
പൂർണ്ണപ്രഭാവമഖിലേശ്വരി, ഭാരതീയ-
സ്ത്രീത്വസ്യ ദർശിതവതീ; മഹിതേ, നമസ്തേ. 6

ഹേ ജഗദംബ, ശാരദാദേവി, വൈചിത്ര്യംകൊണ്ട് ഏററവും മനോഹരവും എമ്പാടും വിശുദ്ധിയാർന്നതുമായ സ്വന്തം ജീവിതംകൊണ്ട് ഭാരതീയസ്ത്രീത്വത്തിന്റെ സമ്പൂർണ്ണപ്രഭാവം അവിടുന്നുദാഹരിച്ചുകാണിച്ചു.

ധ്യായാമി ത്വാം ദധാനാം ജഗദതിസുഭഗം
സ്ഥൂലരൂപം വിചിത്രം
ചൈതന്യം ചാപി സൂക്ഷ്മം വപുരഖിലപദാ-
ർത്ഥേഷു നിത്യം നിഗൂഢം
ചില്ലീലാനിത്യതൃപ്താം പ്രണതജനമനോ-
ദർപ്പണോദ്ഭാസിരൂപാം
ദേവീം ശ്രീശാരദാംബാം; ജയ ജനനി,
നമസ്തേ നമസ്തേ നമസ്തേ. 7

ഈ ജഗത്താകുന്ന മനോഹരവും വിചിത്രവുമായ സ്ഥൂലരൂപവും പദാർത്ഥങ്ങളിലെല്ലാം അന്തർന്നിഗൂഢമായ നിത്യചൈതന്യമാകുന്ന സൂക്ഷ്മരൂപവും ധരിക്കുന്നവളും ജഗത്സൃഷ്ടിസ്ഥിതിസംഹാരങ്ങളാകുന്ന ചൈതന്യലീലകളിൽ നിത്യതൃപ്തയും ഭക്തജനങ്ങളുടെ ഹൃദയദർപ്പണങ്ങളിൽ മിന്നിത്തിളങ്ങുന്നവളുമായ ശ്രീശാരദാദേവിയെ ഞാൻ ധ്യാനിക്കുന്നു. അമ്മേ, വിജയിച്ചരുളിയാലും! അവിടേയ്ക്കു നമസ്കാരം! നമസ്കാരം! നമസ്കാരം!

# ജഗദ്ഗുരുവായ ക്രിസ്തു

മൈത്രാനന്ദസ്വാമി

ഗുരുവെന്ന പദത്തിന്നു് ഇരുട്ടിനെ അകററി വെളിച്ചം വീശുന്നവൻ എന്നാണർത്ഥം. മനുഷ്യരെ ബാധിച്ചിട്ടുള്ള ഇരുട്ട് അറിവില്ലായ്മയും അതിനെ അകററുന്ന വെളിച്ചം അറിവുമാണു്. ലോകത്തിൻെറ — സർവ്വമനുഷ്യരുടേയും— അറിവില്ലായ്മയാകുന്ന ഇരുട്ടിനെ അറിവാകുന്ന വെളിച്ചംകൊണ്ടകററുന്നവൻ ലോകഗുരു.

അജ്ഞാനാന്ധകാരത്തിൽപ്പെട്ടു നട്ടം തിരിയുന്ന — ക്രൈസ്തവശൈലിയിൽ പറയുകയാണെങ്കിൽ പാപത്തിൽ പെട്ടുഴലുന്ന — മനുഷ്യർക്ക ജ്ഞാനത്തിലേയ്ക്കു് അതായതു് 'സ്വർഗ്ഗരാജ്യത്തിലേയ്ക്കു്'' വഴി തെളിയിക്കുന്ന ഒരു കെടാവിളക്കാണു് ക്രിസ്തുദേവൻ. ആ ജഗദ്ഗുരുവിൻെറ ജയന്തി ക്രൈസ്തവരോടൊപ്പം എല്ലാ ആസ്തികരും ശ്രദ്ധാഭക്തികളോടെ ആഘോഷിക്കേണ്ടതാകുന്നു.

ക്രിസ്തുമതത്തിൽ 'പാപം' എന്നതു് പ്രാഥമികവും സുപ്രധാനവുമായ ഒരു സിദ്ധാന്തമാകുന്നു. സർവ്വമനുഷ്യരേയും പാപികളായാണു് ക്രൈസ്തവമതം ഗണിക്കുന്നതു്. ഹിന്ദുമതത്തിൽ 'പാപം' എന്നാൽ നിഷിദ്ധകർമ്മം ചെയ്യലാണു്. അതു കാരണം 'പാപികളേ' എന്നുള്ള സംബോധന ഹിന്ദുവിന്നു് അരോചകവും അസഹ്യവുമാകുന്നു. പാപി എന്നതിന്നു് ദൈവം നിഷേധിച്ചതു് ചെയ്തവൻ എന്നൊരർത്ഥം ക്രൈസ്തവമതത്തിലും ഉണ്ടെങ്കിലും, ആ മതത്തിൽ ആ വാക്കിന്നു് അതിൽ കൂടുതൽ ആഴവും പരപ്പും ഉള്ള ഒരർത്ഥമുണ്ടു്. ഹൈന്ദവശാസ്ത്രങ്ങളിൽ അജ്ഞാനം എന്നുള്ള പദത്തിൻെറ പര്യായമാണു് ക്രൈസ്തവമതത്തിലെ പാപമെന്ന പദം.

ഇപ്പറഞ്ഞതു് സ്പഷ്ടമാകാൻ നമുക്ക ബൈബിളിലെ സൃഷ്ടികഥ സ്മരിക്കേണ്ടതുണ്ടു്. ''അപ്രകാരം, ദൈവം സ്വസ്വരൂപത്തിൽതന്നെ മനുഷ്യനെ സൃഷ്ടിച്ചു; ദൈവത്തിൻെറ സ്വരൂപത്തിൽ അദ്ദേഹം അവനെ സൃഷ്ടിച്ചു.'' (ബൈബിൾ — ജെനിസിസ്സ് 1.27). തുടർന്നു മനുഷ്യനു വന്നുഭവിച്ച അധഃപതനത്തെ പറയുന്നിടത്തു് ബൈബിളിലെ സൃഷ്ടികഥയിൽ ഇങ്ങനെ കാണുന്നു. ഏഡൻ തോട്ടത്തിൽ നഗ്നരായി, ആ നഗ്നതയെക്കുറിച്ചു് ബോധമോ ലജ്ജയോ ഇല്ലാതെ ആദിമനുഷ്യരായിരുന്ന ആദാമും ഈവും വിഹരിച്ചുനടക്കവേ സർപ്പത്താൽ പ്രലോഭിതയായ ഈവു് വിലക്കപ്പെട്ട കനി തിന്നുകയും, ആദാമിനെയും തീററുകയും ചെയ്തതോടെ അവർക്ക നഗ്നതാബോധമുണ്ടായി അവർ അവരുടെ നഗ്നതയെ മറച്ചുവത്രെ!

യഥാർത്ഥത്തിൽ പരമാത്മാവുതന്നെയായ ആത്മാവിന്നു് അജ്ഞാനയോഗംകൊണ്ടു് ജീവാത്മത്വവും അതിനെ തുടർന്നു് ശരീരബോധവും (ദേഹോഹംബുദ്ധിയും) ഉണ്ടാകുന്നുവെന്നതിനെ സൂചിപ്പിക്കുന്ന ഒരു സ്ഥൂലകഥയാണിതു്. ആദാം ആത്മാവു്,ഈവു് മനസ്സു്, സർപ്പം മായാ, വിലക്കപ്പെട്ട കനി അജ്ഞാനം. അജ്ഞാനയോഗഫലമായി ആദാമാകുന്ന ആത്മാവു ദേഹാത്മബുദ്ധിയായിത്തീരുന്നു. ഇതു തന്നെയാണു് പാപം. ഇവ്വിധം കഥാരൂപേണ തത്വപ്രതിപാദനം ചെയ്യുന്ന പതിവു് ഹൈന്ദവപുരാണങ്ങളിൽ സാധാരണമാണു്. ഭാഗവതത്തിലെ പുരഞ്ജനോപാഖ്യാനം ഇവിടെ സ്മരണീയമാണു്. സ്ഥൂലരൂപത്തിൽ പറഞ്ഞ പുരഞ്ജനോപാഖ്യാനം കാഥികനായ ശ്രീനാരദമഹർഷി ശ്രോതാവായ പ്രാചീനബർഹിസ്സിൻെറ അഭ്യർത്ഥനയനുസരിച്ചു് വിശദമായി താത്വികാർത്ഥത്തിൽ വിസ്തരിക്കുന്നുണ്ടു് ഭാഗവതത്തിൽ.

ജ്ഞാനം ആത്മസ്വരൂപമാണു്, ദൈവത്തിൻെറ സ്വരൂപമാണു്. അജ്ഞാനംകൊണ്ടുള്ള ദേഹാത്മബുദ്ധിയാണു് പാപം. ആ പാപം നമ്മിൽ ഓരോരുത്തരിലും ഉണ്ടു്. വിലക്കപ്പെട്ട കനി തിന്നവരാണു് നാം ഓരോരുത്തരും. അജ്ഞാനം സ്വസ്വരൂപത്തിൽ ഇല്ലാത്തതും

വന്നുചേർന്നതുമാണ്. അതിനെ അകററുകയേ വേണ്ടു ജീവാത്മാവ് പഴയപടി പരമാത്മാവാണെന്നു ബോധിക്കുവാൻ. അജ്ഞാനമാകുന്ന പാപത്തിൽനിന്നു മോചനം നേടേണ്ടതെങ്ങനെയെന്നാണ് എല്ലാ ലോകഗുരുക്കന്മാരും, അവരെത്തുടർന്നു ലോകഗുരുവായ യേശുക്രിസ്തുവും അദ്ദേഹത്തിൻെറ ജീവിതംകൊണ്ടും തിരുവായ്മൊഴികൾകൊണ്ടും ഉപമകൾകൊണ്ടും നമുക്കുപദേശിക്കുന്നതു്.

സ്വസ്വരൂപത്തെക്കുറിച്ചുള്ള അജ്ഞാനമാണ് പാപമെന്നു പറഞ്ഞുവെങ്കിലും, ആ അറിവില്ലായ്മയുടെ സ്വരൂപമെന്താണ് ? അതിൻെറ പ്രകടമായ ആദ്യരൂപം എന്താണ് ? ഒരു ക്രൈസ്തവമഹാത്മാവിനോട് ഒരു ജിജ്ഞാസു ചോദിച്ചു: 'മഹാത്മൻ, എന്താണീ SIN ?'' ''ആ വാക്കിൻെറ നടുവിലെ അക്ഷരം'' എന്നായിരുന്നു ഉടൻ അദ്ദേഹം നല്കിയ മറുപടി. അതായതു് ''I'' 'ഞാൻ' എന്ന തോന്നൽ! 'ഞാൻ' എന്നതു് യഥാർത്ഥത്തിൽ ഈശ്വരൻെറ തിരുനാമമാണ്. ഈശ്വരനെ, പരമാത്മാവിനെമാത്രം സൂചിപ്പിച്ചുകൊണ്ടു പറയേണ്ടുന്ന ആ നാമം അവിവേകംനിമിത്തം മനുഷ്യൻ ദേഹത്തിനെ ചൂണ്ടിക്കൊണ്ടുപയോഗിക്കുന്നു. ഹൈന്ദവമത ഗ്രന്ഥങ്ങളിലെ പ്രസിദ്ധമായ ദേഹോഹം ബുദ്ധിയാണിതു്. 'ദൈവത്തിനുള്ളതു ദൈവത്തിനും സീസർക്കുള്ളതു സീസർക്കും കൊടുക്കുക' എന്ന യേശുദേവൻെറ നിർദ്ദേശാനുസാരം, അനാത്മവസ്തുവായ ശരീരത്തിൽ 'ഞാൻ' എന്ന തിരുനാമം ആരോപിക്കാതെ, ആ തിരുനാമത്തെ ദൈവത്തിന്നായി സമർപ്പിക്കുകയാണ് പാപത്തിൽനിന്നു മോചനം നേടുവാനുള്ള മാർഗ്ഗം.

അജ്ഞാനത്തിൻെറ ആദ്യസന്താനമായ ഈ ദേഹോഹംബുദ്ധിയാണ്ഒരു മനുഷ്യൻെറ സർവ്വാനർത്ഥങ്ങൾക്കും കാരണം. ഈ വസ്തുത ആവർത്തിച്ചാവർത്തിച്ചു നമ്മെ പറഞ്ഞു മനസ്സിലാക്കുകയും അതുപേക്ഷിക്കുവാൻ ആഹ്വാനം ചെയ്യുകയും, ഉപേക്ഷിക്കുവാൻ നമ്മെ സമർത്ഥരാക്കുന്നതിന്നുള്ള അനുഷ്ഠാനപദ്ധതികൾ നിർദ്ദേശിക്കുകയുമാണ് അദ്ധ്യാത്മശാസ്ത്രങ്ങളും ഗുരുക്കന്മാരും ചെയ്യുന്നതു്. ''സ പ്രത്യവായോ ഹ്യഹമിത്യനാത്മധീരജ്ഞപ്രസിദ്ധാ ന തു തത്ത്വദർശിനഃ.'' (അറിവുള്ളവരിലില്ലാത്തതും അറിവില്ലാത്തവരിൽ രൂഢവുമായുള്ള അനാത്മാവിൽ ആരോപിതമായ 'ഞാൻ' എന്ന തോന്നലാണ് വിഘ്നം ഈശ്വരസാക്ഷാൽക്കാരത്തിന്നു്) എന്നു് അദ്ധ്യാത്മരാമായണവും, ''നായം വേദ സ്വമാത്മാനം യച്ഛക്ത്യാ/ഹംധിയാ ഹതം,'' (യാതൊരാളുടെ യോഗമായയിൽനിന്നുണ്ടായ അഹംബുദ്ധി കൊണ്ടു മറയ്ക്കപ്പെട്ടു് ഈ ലോകം അതിൻെറ ആത്മാവിനെ അറിയുന്നില്ലയോ) എന്നു ഭാഗവതവും പറയുന്നു. 'യദാ നാഹം തദാ മോക്ഷോ യദാഹം ബന്ധനം തദാ' (എപ്പോൾ 'ഞാൻ ഇല്ലാതാകുന്നുവോ അന്നിമിഷം മോക്ഷമായി; 'ഞാൻ' എന്നു തോന്നുമ്പോൾ ബന്ധനവും) എന്നു് അഷ്ടാവക്രമഹർഷിയും;

> ദേഹാത്മധീരേവ നൃണാമസദ്ധിയാം
> ജന്മാദിദുഃഖപ്രഭവസ്യ ബീജം
> യതസ്തതസ്ത്വം ജഹി താം പ്രയത്നാത്
> ത്യക്തേ തു ചിത്തേ ന പുനർഭവാശാ.

(മൂഢരായവർക്കു ശരീരമാണ് ആത്മാവ് എന്നുള്ള തോന്നലാണ് ജന്മം തുടങ്ങിയുള്ള എല്ലാ ദുഃഖങ്ങൾക്കും ബീജം; എങ്ങനെയെങ്കിലും പ്രയത്നിച്ചു് അതുപേക്ഷിക്കൂ. അതുപേക്ഷിക്കപ്പെട്ടാൽ പിന്നെ ജനനമരണങ്ങളില്ല.) എന്നു വിവേകചൂഡാമണിയിൽ (164) ശ്രീശങ്കരാചാര്യസ്വാമികളും, 'ഞാനെന്ന ഭാവമതു തോന്നായ്കവേണമിഹ' എന്നു തുഞ്ചത്തെഴുത്തച്ഛനും, 'സർവ്വോത്തമാഹംമതിശൂന്യനിഷ്ഠാ' (സർവ്വശ്രേഷ്ഠമായിട്ടുള്ളതു് 'ഞാൻ എന്ന തോന്നൽ ഇല്ലാത്ത അവസ്ഥയാണ്) എന്നു ശ്രീ രമണമഹർഷിയും, 'ആത്മാവിലില്ലൊരഹംകൃതി' എന്നു ശ്രീനാരായണഗുരുവും 'ഞാൻ എന്ന തോന്നലാണ് മനുഷ്യൻെറ ബന്ധനം. അതാണ് ഭഗവാനെ കാണാതാക്കുന്ന മായാമറ' എന്നു ശ്രീരാമകൃഷ്ണനും അരുളുന്നതു് സ്മരണീയമാണ്.

ക്രിസ്തുദേവൻ പറയുന്നതു കേൾക്കുക. ''എന്നെ പിൻചെല്ലുവാൻ (അനുഗമിക്കുവാൻ) ഇച്ഛിക്കുന്ന ഏവനും സ്വയം ത്യജിച്ചു സ്വന്തം കുരിശുമേന്തി പിന്നാലെ വരട്ടെ'' (വി. മ. 16. 26); ''സ്വന്തം കുരിശു് എടുത്തു് എന്നെ അനുഗമിക്കാത്തവനും എന്നെ പിന്തുടരുവാൻ യോഗ്യനല്ല'' (വി. മ. 10. 38.) കുരിശേറുന്നതിന്നു മുന്നേ കൃസ്തുദേവൻ സ്വശിഷ്യന്മാരോടു പറഞ്ഞിട്ടുള്ളതാണിതു്. എന്താണീ കുരിശേന്തൽ ? യഹൂദ

ന്മാരുടെ മുറവിളികേട്ട് തദനുസാരം ഈശോവി നെ കുരിശിലേററി കൊല്ലുകയാണല്ലൊ ഉണ്ടാ യതു്. ദൈവപുത്രനെ അതിക്രൂരമാംവിധം പീഡിപ്പിച്ച് നിഗ്രഹിക്കുവാൻ ഉപയോഗിക്ക പ്പെട്ട ഒരു ഉപകരണമാണു് കുരിശു്. സാധാര ണഗതിയിൽ, അമംഗളമായിക്കരുതി, വെറുക്ക പ്പെടേണ്ട കുരിശു് സവ്വക്രൈസ്തവക്കും സ്വീകാ ര്യവും പവിത്രവും ആരാദ്ധ്യവുമായി ഭവിച്ചതു തെന്തുകൊണ്ടു്? മഹത്തായ ഒരു ആദ്ധ്യാത്മിക തത്ത്വത്തെ പ്രതിനിധാനം ചെയ്യുന്ന ഒരു ചി ഹ്നമാണതു്. അതുകൊണ്ടാണു് സനാതനധമ്മ ത്തിൽ ഓങ്കാരത്തിനുള്ള സ്ഥാനം ക്രൈസ്തവ മതത്തിൽ കുരിശിനു ലഭിച്ചതു്.

വേദമെല്ലാം ഗായത്രിയിലും, ഗായത്രി ഓങ്കാരത്തിലും അടങ്ങുന്നുവെന്നു് ശ്രീരാമകൃഷ്ണ ദേവൻ പറയാറുണ്ടായിരുന്നു. ആ ശൈലിയിൽ പറയുകയാണെങ്കിൽ, സുവിശേഷങ്ങൾ എല്ലാം മലമുകളിലെ തിരുവായ്മൊഴികളിലും അതു് കുരിശിലും അടങ്ങുന്നുവെന്നു് പറയാം. അത്രയു മല്ല, സവ്വമതസാരസവ്വസ്വവുമാണു് കുരിശെ ന്ന ചിഹ്നം; മതാനുഷ്ഠാനങ്ങളുടെ മമ്മവും ആണതു്.

റോമൻ ലിപിയിൽ നേരെ കുത്തനെയുള്ള ഒരു വരയാണു് 'ഞാൻ' എന്നതിന്റെ ചിഹ്നം. അതിനെ വിലങ്ങനെയുള്ള ഒരു വരകൊണ്ടു വെട്ടിയാൽ കുരിശെന്ന ചിഹ്നമായി. അതാ യതു് ഞാൻ എന്നതിനെ റദ്ദാക്കിയാൽ, ഇല്ലാ താക്കിയാൽ കുരിശായി. കുരിശേന്തിയാൽ മാത്രമേ കൃസ്തുദേവനെ പിന്തുടരുവാനുള്ള യോഗ്യ തയുണ്ടാകയുള്ളു. ദേഹോഹംബുദ്ധിയുമേന്തി ക്കൊണ്ടു് ഒരുവനും കൃസ്തുദേവനെ അനുഗമിക്കു വാൻ അഹനല്ല. ചുരുക്കത്തിൽ, സവ്വമതസാ രവും സവ്വയോഗാനുഷ്ഠാനങ്ങളാൽ സാധിക്കേ ണ്ടതുമായ ദേഹോഹംബുദ്ധിയുടെ നിരസന മാണു് കുരിശിന്റെ സന്ദേശം.

ഇതു കേവലം സാങ്കല്പികമായ ഭാവനാമയ മായ ഒരു വ്യാഖ്യാനമല്ല. സജ്ജനസമ്മതമായ താണു്. അടുത്തകാലത്തു ജീവിച്ചിരുന്ന മഹാ ജ്ഞാനിയായ ശ്രീ രമണമഹഷിയോടു് 'കുരി ശിലേറലും ഉയിർത്തെഴുന്നേല്പും' എന്തെന്നു് ആരാഞ്ഞ ഒരു ജിജ്ഞാസുവിനോടു് അദ്ദേഹം പറയുകയാണു്: ''തപസ്സുകൊണ്ടു് ദേഹോഹം ബുദ്ധിയെ നിശ്ശേഷം ഇല്ലായ്മചെയ്യലാണു് കുരിശിലേറൽ; ആ അഹംബുദ്ധിയെ ഇല്ലായ്മ ചെയ്ത മനുഷ്യപുത്രൻ, ദൈവപുത്രനായി ഉയിർ ത്തെഴുന്നേല്ക്കുന്നു.''

അതായതു് കുരിശിലേറിയാൽ, ദേഹോ ഹംബുദ്ധിയെ പരിപൂണ്ണം ഇല്ലാതാക്കിയാൽ, 'ഞാനും എന്റെ പിതാവും ഒന്നാകുന്നു' (വി. യോ. 10. 31.) അതായതു് 'അഹം ബ്രഹ്മാസ്മി' എന്ന അനുഭൂതിയുണ്ടാകും. ആ അനുഭൂതിയാ ണു് ഉയിർത്തെഴുന്നേല്പു്, ദൈവപുത്രനാകൽ!

'ഞാനല്ല, ഞാനല്ല, അങ്ങു്, അങ്ങു്' എ ന്നിങ്ങനെ ജോൺ പുണ്യവാളൻ ഉരുവിടുന്നതു് സ്മരണീയമാണു്.

ദൈവപുത്രൻ എന്നു പറഞ്ഞാൽ ദൈവ മായിത്തീന്നവൻ ബ്രഹ്മഭൂതൻ എന്നു തന്നെയാ ണത്ഥം. 'ഞാനും എന്റെ പിതാവും ഒന്നാകു ന്നു;' 'എന്നെ കാണുന്നതു് എന്നെ അയച്ചവനെ കാണുന്നതുതന്നെ;' 'ഞാൻ ആരാണെന്നു നിങ്ങൾ ക്കറിയുവാൻ സാധിച്ചിരുന്നുവെങ്കിൽ, നിശ്ചയ മായും എന്റെ പിതാവിനേയും അറിയുവാൻ കഴിയുമായിരുന്നു. ഇപ്പോൾത്തുടങ്ങി നിങ്ങൾ ക്കു് അവിടുത്തെ അറിയാം. അവിടുത്തെ നി ങ്ങൾ കണ്ടുകഴിഞ്ഞു.' (വി. യോ. 14. 7, 8.). 'എന്നെക്കണ്ടവൻ പിതാവിനേയും കണ്ടുകഴി ഞ്ഞു...ഞാൻ പിതാവിലും, പിതാവു് എന്നി ലും ഉണ്ടെന്നു നീ വിശ്വസിക്കുന്നില്ലെ?' (വി. യോ. 14. 10. 11.) 'പിതാവിനുള്ളതെല്ലാം എ നിക്കു സ്വായത്തമാണു്,' (വി. യോ. 16. 15) എന്നിങ്ങനെ ആത്മപരമാത്മൈക്യം പ്രതിപാ ദിക്കുന്ന അദ്വൈതപരമായ മഹാവാക്യങ്ങൾ യേശുദേവന്റെ തിരുവായ്മൊഴികളിൽ നിര വധിയുണ്ടു്. 'സ്വഗ്ഗത്തിലെ പിതാവിനെപ്പോ ലെ നിങ്ങളും പൂണ്ണരാകുവിൻ' എന്നു യേശു ദേവൻ ശിഷ്യരെ ഉപദേശിക്കുമ്പോൾ 'തത്ത്വ മസി' എന്ന മഹാവാക്യം തന്നെയാണദ്ദേഹം ഉപദേശിക്കുന്നതു്.

'തത്ത്വമസി' എന്ന മഹാവാക്യംതന്നെ യഹൂദരുടെ വേദത്തിൽ (ബൈബിളിൽ) ഉണ്ടെ ന്നു യേശുദേവൻ ഒരിടത്തു് ഉദ്ധരിച്ചു കാട്ടുന്നു ണ്ടു്:... 'ഞാനും എന്റെ പിതാവും ഒന്നാകുന്നു.' യഹൂദന്മാർ, അപ്പോൾ (യേശുദേവൻ അപ്ര കാരം പറഞ്ഞപ്പോൾ) അദ്ദേഹത്തെ എറിയു

വാൻ വീണ്ടും കല്ലെടുത്തു. ഇശോ ഈവിധം ചോദിച്ചു: 'പിതാവിൽനിന്നും അനേകം സത്പ്രവൃത്തികൾ നിങ്ങളുടെ മുമ്പിൽവെച്ച ഞാൻ ചെയ്തിട്ടുണ്ട്: ഇവയിൽ ഏതിന്നുവേണ്ടിയാണ് നിങ്ങൾ എന്നെ കല്ലെറിയുന്നത് ?' 'നീ ചെയ്ത സൽപ്രവൃത്തികൾക്കല്ല, പ്രത്യുത, നീ ഉച്ചരിച്ച ദൈവദൂഷണത്തിന്നായിട്ടാണ് നിന്നെ കല്ലെറിയുന്നത്. എന്തെന്നാൽ നീ ഒരു മനുഷ്യൻ മാത്രമായിരിക്കവേ ദൈവമെന്നു ഭാവിക്കുന്നു.' എന്നു യഹൂദർ പ്രത്യുത്തരം നൽകി. (ഉടൻ യേശുദേവൻ) 'നിങ്ങൾ ദൈവങ്ങളാണെന്നു് ഞാൻ പറഞ്ഞിട്ടുണ്ട്,' എന്നു വേദനിയമത്തിൽ എഴുതിയിട്ടില്ലെ ?...പിതാവു് എന്നിലും ഞാൻ പിതാവിലും ഉണ്ടെന്നു നിങ്ങൾ അറിഞ്ഞു വിശ്വസിക്കേണ്ടതാണ്.' (വി. യോ. 10. 32 – 38.) പിതാവു് എന്ന പദം പരമാത്മാവിൻെറ പര്യായമായി ഉപയോഗിക്കുന്ന പതിവു ഹൈന്ദവപുരാണങ്ങളിലും സാധാരണമാണ്. 'പിതാഹമസ്യ ജഗതഃ' (ഭഗവദ്ഗീത) താത്വികമായി ഭഗവാനെ സ്തുതിച്ചതിന്നുശേഷം അടുത്ത വരിയിൽ പിതാവെന്നു ദൈവത്തെ സംബോധന ചെയ്യുന്നതായി ഭാഗവതത്തിൽ പലയിടത്തും കാണാം. 'പിതാവു്' എന്നതിനെ ബ്രഹ്മത്തിന്റെ പര്യായമായി സ്വീകരിക്കുന്ന പക്ഷം അദ്വൈതപ്രതിപാദകങ്ങളായ വചനങ്ങൾ യേശുദേവൻെറ തിരുവായ്മൊഴികളിൽ സുലഭങ്ങളാണ്.

'മനുഷ്യരുടെ പ്രകാശം' 'ലോകത്തിൻെറ പാപം നീക്കിക്കളയുന്നവൻ' എന്നെല്ലാം യേശുദേവനെ വിശേഷിപ്പിക്കുന്നുണ്ട് സുവിശേഷങ്ങളിൽ. ഒരു ദ്വൈതാചാര്യനായി ദ്വൈതമതം പ്രചരിപ്പിച്ച് ദ്വൈതികൾക്കു മാത്രം പ്രകാശവും പാപമോചനവും നൽകിയിരുന്ന ഒരു ഗുരു മാത്രമായിരുന്നു ക്രിസ്തുദേവനെങ്കിൽ, ജഗദ്ഗുരുവാകുമായിരുന്നില്ല. അദ്ദേഹം അദ്വൈതം സാക്ഷാൽക്കരിച്ച്, പരമാത്മഭാവത്തിൽ നില കൊണ്ട് അദ്വൈതപരമായ ഉപദേശങ്ങളും കൂടി അർഹരായ ശിഷ്യർക്കു നൽകിയിരുന്നു.

ഭക്തിമാർഗ്ഗം മാത്രമേ ക്രൈസ്തവമതത്തിലുള്ളു; മററു യോഗങ്ങളൊന്നും ക്രിസ്തുദേവൻ ഉപദേശിച്ചിട്ടില്ല എന്നൊരു തെററായ ധാരണ പലർക്കുമുണ്ട്. സാധാരണക്കാർക്കു ക്ലേശരഹിതമായി അനുഷ്ഠിക്കാവുന്നതു് ഭക്തിയോഗമായതു കൊണ്ടു് അതിനെ വിസ്തരിച്ചുപദേശിച്ചിട്ടുണ്ടെങ്കിലും, മററു യോഗങ്ങളേയും അദ്ദേഹം നിർദ്ദേശിച്ചിട്ടുണ്ട്. 'ചോദിക്കു നൽകപ്പെടും; മുട്ടുക തുറക്കപ്പെടും; അന്വേഷിക്കു നീ കണ്ടെത്തും' എന്നുള്ള യേശുദേവൻെറ തിരുവായ്മൊഴി ഭക്തിമാർഗ്ഗം, യോഗമാർഗ്ഗം, ജ്ഞാനമാർഗ്ഗം എന്ന മൂന്നു മാർഗ്ഗങ്ങളേയും സൂചിപ്പിച്ചുകൊണ്ടുള്ളതാണ്. ഈ മൂന്നു മാർഗ്ഗങ്ങളിലൂടേയും പുരോഗമിക്കുവാൻ അത്യന്താപേക്ഷിതമായ ഹൃദയശുദ്ധി നേടേണ്ടതിന്നു് ആദ്യപടിയായി സർവ്വ മനുഷ്യരേയും, വിശേഷിച്ചും ദീനരേയും ദുഃഖിതരേയും, ദരിദ്രരേയും, ഭഗവത്സന്താനങ്ങളായിക്കണ്ടുകൊണ്ടു വേണ്ട ശുശ്രൂഷചെയ്യുയാണെന്നും യേശുദേവൻ അരുളിച്ചെയ്തിട്ടുണ്ട്. 'നിൻെറ അയൽപക്കക്കാരനെ നിന്നെപ്പോലെ സ്നേഹിക്കുക' എന്ന രണ്ടാമത്തെ കല്പനയായി പറയുന്നതു് ഏതു മാർഗ്ഗത്തിൽ ചരിക്കുന്ന സാധകനും ആദ്യമായി അനുഷ്ഠിക്കേണ്ട സാധനയാണ്. ആദ്യകല്പനയായ 'ദൈവത്തെ സർവ്വാത്മനാ സ്നേഹിക്കുക' എന്നതിൽ ഭക്തിമാർഗ്ഗത്തിലെ ആദിമദ്ധ്യാന്താനുഷ്ഠാനം പറഞ്ഞുകഴിഞ്ഞു. സർവ്വാത്മനാ ദൈവത്തെ പ്രേമിക്കുന്ന ഒരുവൻെറ ഹൃദയത്തിൽ ദൈവം സ്വയം എഴുന്നള്ളിയിരുന്നു സ്വപ്രകാശംകൊണ്ടു് അവൻെറ ഹൃദയത്തിലെ ഇരുട്ടു് അകററുന്നു.

തേഷാമേവാനുകമ്പാർത്ഥമഹമജ്ഞാനജം തമഃ
നാശയാമ്യാത്മഭാവസ്ഥോ ജ്ഞാനദീപേന ഭാസ്വതാ.

(ഭഗവദ്ഗീത. 10. 11.)

തന്നെ സർവ്വാത്മനാ പ്രേമിക്കുന്നവനു് ചോദിച്ചതെന്തും നല്കും: ചോദിച്ചില്ലെങ്കിൽ പോലും അവന്നു് തന്നെത്താൻ നല്കും ദൈവം. 'മുട്ടുക തുറക്കപ്പെടും' എന്നതു് യോഗാനുഷ്ഠാനം കൊണ്ടു് ഓരോ മനുഷ്യൻേറയും ഉള്ളിൽ സുപ്തമെന്നപോലെ കിടക്കുന്ന ഈശ്വരശക്തിയെ ഉണർത്തി മോക്ഷദ്വാരകവാടപാടനം ചെയ്യിക്കലാണ്. സ്വയം മഹായോഗിയെങ്കിലും ഈ യോഗമാർഗ്ഗത്തെ ഭക്തിയുടെ അംഗമായി മാത്രമേ യേശുക്രിസ്തു ഉപദേശിച്ചിട്ടുള്ളു: കൂടുതലായി അതായതു് ഒരു പ്രത്യേകമാർഗ്ഗമായി വിസ്തരിച്ചിട്ടില്ലെന്നർത്ഥം. ഈ മുട്ടൽ പലേ രൂപത്തിലുമാകാം. പശ്ചാത്താപത്താൽ കുതിന്ന ഹൃദയത്തോടുകൂടി അത്യന്തം വ്യാകുലതയോടെയുള്ള മൌനപ്രാർത്ഥനയിലൂടെയും ഈ 'മുട്ടൽ' നടത്താം. ശ്രീ

ശാരദാദേവിയുടെ ജീവിതത്തിൽ ഇത്തരം 'മുട്ട ലിൻെറ' ഹൃദയസ്പൃശിയായ ഒരു സംഭവം വിവരിച്ചിട്ടുണ്ട്. മദ്യപാനിയായി അദ്ധരാത്രിയിൽ ശാരദാദേവി വസിച്ചിരുന്ന ഗൃഹത്തിൻെറ മുന്നിൽവന്ന് വാതിലിന്നു തട്ടി ദേവിയുടെ പരിചാരകരും ശിഷ്യരുമായിരുന്നവരെ ഉണത്തുവാൻ ശ്രമിച്ച് സാധിക്കാതെ ഒരു നാം നിരാശനായി മടങ്ങിയ പത്മലോചനൻ, പിറേറന്നു കൂടുതൽ മദ്യോന്മത്തനായി അദ്ധരാത്രിയിൽ വന്ന് നടുനിരത്തിൽ നിന്നുകൊണ്ട് ''ഹേ അമ്മേ, കുഞ്ഞിനെ അന്ധകാരത്തിൽ പുറത്തു നിർത്തി വാതിലടച്ച് സാക്ഷയിട്ട് അകത്തു കിടന്നുറങ്ങുന്നല്ലൊ. ഇരുട്ടിൽ വഴി തെററിപ്പോകുമോ എന്ന ഭയന്ന് അടിയൻെറ ഹൃദയം കിടന്നു പിടയുന്നു. വാതിൽ തുറന്നു ദശ്നം നൽകൂ'' എന്നത്ഥം വരുന്ന ഒരു ഗാനാലാപനംകൊണ്ടാണ് പത്മലോചനൻ ഈ 'മുട്ടൽ' നടത്തിയത്. ആ ദീനാലാപം കേട്ടു സഹിയാതെ, ദേവി മുകളിലെ ജനൽ തുറന്നു സ്വയം ദശനം നല്കി പത്മലോചനനെ അനുഗ്രഹിച്ചതായി നാം ശാരദാദേവിയുടെ ചരിത്രത്തിൽ വായിക്കുന്നു. പ്രാത്ഥിച്ച് മോക്ഷം നേടിയവരുടെയും അന്വേഷിച്ച് കണ്ടെത്തിയവരുടെയും കഥകൾ ലോകമൊട്ടുക്കും സുവിദിതമാണല്ലൊ.

കൃസ്തുദേവൻെറ മാഹാത്മ്യം ഒരു ജഗദ്ഗുരുവിൻേറതു മാത്രമല്ല. മനുഷ്യനായിപ്പിറന്നു ദൈവത്വത്തിലേയ്ക്കുയന്ന ഒരു വ്യക്തിയല്ല യേശുദേവൻ. ജനിച്ചതുതന്നെ അഹന്തയില്ലാതെയാണ്, അതായത് ദൈവപുത്രനായിട്ടാണ്. യേശുദേവൻെറ ജന്മത്തെക്കുറിച്ച് വി. യോഹന്നാൻെറ സുവിശേഷം പ്രസ്താവിക്കുന്നു: ''ആദിയിൽ വചനം ഉണ്ടായിരുന്നു. വചനം ദൈവത്തോടുകൂടെ ആയിരുന്നു. വചനം ദൈവമായിരുന്നു.'' (1. 1,2); ''വചനം മാംസം സ്വീകരിച്ച നമ്മുടെ ഇടയിൽ വസിച്ചു.'' അതായത് ''വചനം' ദൈവമായിരുന്നു. ദൈവം ശരീരം ധരിച്ച് നമ്മുടെ ഇടയിൽ വസിച്ചു! ഭാരതീയക്ക് സുപരിചിതമാണ് ഈ അവതാരകഥ (ദൈവത്തിൻെറ ഇറങ്ങിവരൽ).

ഈശ്വരാവതാരമായതുകൊണ്ട് ക്രിസ്തുദേവൻെറ തിരുവായ്മൊഴികളുടെ ആന്തരാത്ഥം ആരാഞ്ഞറിയുന്നവർ ബുദ്ധിക്കു പ്രാപ്തിയില്ലാത്തവർപോലും, അദ്ദേഹത്തെ വിശ്വസിച്ച് ആരാധിച്ചാൽ പാപമുക്തരാകും. ഹൃദയശുദ്ധി ഒന്നുമാത്രമുണ്ടായാൽ മതി, ഒരു മനുഷ്യൻെറ ഹൃദയം സ്വർഗ്ഗരാജ്യമായി, ഭഗവദ്ധാമമായി, മാറുവാനും അവിടെ ഭഗവാനെ ദശിക്കുവാനും. ''ഹൃദയശുദ്ധിയുള്ളവർ അനുഗൃഹീതരാണ്; അവർ ദൈവത്തെ ദശിക്കും. (വി. മത്തായി 5. 8.) എന്നു മലമുകളിലെ തിരുവായ്മൊഴികളിൽ ഈശോ അരുളിച്ചെയ്യുന്നുണ്ട്. 'ആത്മാവിൽ വിനീതർ,' 'ശാന്തശീലർ,' 'കാരുണ്യമുള്ളവർ,' 'സമാധാനദാതാക്കൾ' എന്നിങ്ങനെ പല പ്രകാരത്തിലും ഈ ഹൃദയശുദ്ധിയുടെ വിവിധ മാത്രകളെയാണ് അദ്ദേഹം പ്രശംസിക്കുന്നത്.

ഏതു യോഗംകൊണ്ടും സാധിക്കേണ്ടതും, സാധിക്കുന്നതും പരിപൂണ്ണഹൃദയശുദ്ധിയാണ്. യേശുദേവൻെറ ജനനകഥപോലും ഹൃദയശുദ്ധിയുടെ മാഹാത്മ്യവും ഫലവും വെളിപ്പെടുത്തുന്നതും ഹൃദയശുദ്ധി നേടുവാൻ സകല മനുഷ്യരേയും ആഹ്വാനം ചെയ്യുന്നതുമാണ്.

''അവിടത്തെ അമ്മയായ മറിയം യൌസേപ്പുമായി വിവാഹസമ്മതം കഴിഞ്ഞിരിക്കേ അവർ ഒരുമിച്ചു താമസിച്ചു തുടങ്ങുന്നതിന്നുമുമ്പ് മറിയം പരിശുദ്ധാരൂപിയാൽ ഗർഭവതിയായി കാണപ്പെട്ടു.'' (വി. മത്തായി. 2.19) ''ദാവീദിൻെറ പുത്രനായ യൌസേപ്പേ, അങ്ങയുടെ ഭാര്യ മറിയത്തെ കൂട്ടിക്കൊണ്ടുവരുവാൻ ശങ്കിക്കേണ്ട; അവർ ഗർഭവതിയായിരിക്കുന്നത് 'പരിശുദ്ധാരൂപിയുടെ പ്രവത്തനത്താലാണ്.'' (വി.മത്തായി.2.20). മഹാഭാഗ്യവതിയായ കന്യാമറിയം കടിഞ്ഞൂൽ പ്രസവിച്ചതാണ് ലോകദീപമായ പാപമോചകനായ, ചരിത്രക്രിസ്തു. അക്ഷരാത്ഥത്തിൽ ഈ പറഞ്ഞതിൽ വിശ്വസിച്ച് ജീവിക്കുന്നവക്ക് കന്യാമറിയത്തിൻെറ മഹാഭാഗ്യത്തിൽ പങ്കാളികളാകാൻ കാലതാമസം നേരിട്ടേയ്ക്കാം. എന്നാൽ ഈ കഥയെ ആന്തരാത്ഥത്തിൽ നാം എടുക്കണം. അപ്രകാരം ചെയ്താൽ മാത്രമേ ആ സുവിശേഷം ഹൃദയസ്പൃശിയും, നമ്മുടെ ഹൃദയത്തിന്നു ശ്രേയസ്കരമായ പരിവത്തനം ഉളവാക്കുന്നതുമാകയുള്ളു. കന്യാമറിയവും യൌസേപ്പും ജീവിച്ച അനുഗൃഹീതയുഗത്തിൽ നിന്നും കാലത്താൽ വിദൂരത്താക്കപ്പെട്ടവർ ഈ സുവിശേഷത്തിലെ കഥാപാത്രങ്ങളേയും സംഭവത്തേയും പ്രതീകാത്മകങ്ങളായിക്കാണുന്നത് ശ്രേയസ്കരമായിരിക്കും.

# ശ്രീരാമകൃഷ്ണസന്ദേശം

(പുറനാട്ടുകര ശ്രീശാരദാക്ഷേത്രോദ്ഘാടനത്തോടനുബന്ധിച്ചു കൂടിയ യോഗത്തിൽ ചെയ്ത അദ്ധ്യക്ഷപ്രസംഗം.)

**ശ്രീ പ്രവ്രാജിക മോക്ഷപ്രാണാ മാതാജി**

നാം ഇവിടെ കൂടിയിരിക്കുന്നതു് വളരെ മംഗളകരമായ ഒരു സന്ദർഭത്തിലാണു്. ഇന്നു് 'മാതൃപൂജ'യുടെ ദിനമാകുന്നു. ഈ തിഥിയിലാണു് അമ്മ തന്റെ ഭക്തന്മാക്കു് സിംഹവാഹിനിയായ ജഗദ്ധാത്രിയുടെ രൂപത്തിൽ പ്രത്യക്ഷപ്പെട്ടതും, അവരെ അനുഗ്രഹിച്ചതും.

ജയദേ ജഗദാനന്ദേ ജഗദേകപ്രപൂജിതേ
ജയ സർവ്വഗതേ ദുർഗ്ഗേ ജഗദ്ധാത്രി നമോസ്തു തേ.

ഈ ശുഭമുഹൂർത്തത്തിൽത്തന്നെ ഈ ക്ഷേത്രത്തിലെ പ്രതിഷ്ഠ നടത്തുവാൻ സാധിച്ചതു് ശുഭസൂചകമാണു്. ഭജന, വേദമന്ത്രോച്ചാരണം, കീർത്തനം, പ്രത്യേകപൂജ, ഹോമം ഇത്യാദികളോടെ ഈ ക്ഷേത്രത്തിൽ ശ്രീരാമകൃഷ്ണദേവൻ, ശാരദാദേവി, സ്വാമിജി എന്നീ ത്രിമൂർത്തികളെ നാം ആവാഹിച്ചു പ്രതിഷ്ഠിച്ചു. അപ്രകാരം ഈ ക്ഷേത്രം പവിത്രീകരിക്കപ്പെട്ടു. എന്നാൽ ഇതു് വെറും ബാഹ്യമായ ഒരു ചടങ്ങുമാത്രമാണു്. പ്രാർത്ഥനാനിരതമായ സരളഹൃദയങ്ങളോടും നാവിൽ ഭക്തിനിർഭരമായ ഈശ്വരനാമങ്ങളോടും കണ്ണുകളിൽ ആനന്ദബാഷ്പത്തോടും കൂടിവരുന്ന ഭക്തരാണു് ഈ ക്ഷേത്രത്തെ ഒരു അദ്ധ്യാത്മകേന്ദ്രമാക്കേണ്ടതു്. കാമകാഞ്ചനചിന്തകളാൽ ദൂഷിതമാകാത്ത സരളഹൃദയരായ വിദ്യാർത്ഥികളും നിഷ്കളങ്കതയോടെ ഇവിടെ ആരാധനയ്ക്കെത്തും. ഇവയെല്ലാം ഒത്തുചേരുമ്പോൾ ക്ഷേത്രനാഥന്റെ സാന്നിധ്യം വ്യക്തമായി അനുഭവപ്പെടുകയും ക്ഷേത്രത്തിലെ അന്തരീക്ഷം ആദ്ധ്യാത്മികതകൊണ്ടു് നിർവൃതിദായകമായിത്തീരുകയും ചെയ്യും. അപ്പോൾ മാത്രമേ ക്ഷേത്രനിർമ്മാണത്തിന്റെ മഹത്തായ ലക്ഷ്യം സാക്ഷാത്കൃതമാകയുള്ളു. രൂപരഹിതമായ ചൈതന്യത്തിന്നു് രൂപം കല്പിച്ചു് അനുകൂലമായ അന്തരീക്ഷത്തിൽ പ്രാർത്ഥനയും പൂജയും

---

കന്യാമറിയം പ്രതിനിധാനം ചെയ്യുന്നതു് ജന്മംതൊട്ടുതന്നെ ലൌകികക്കറ തീണ്ടാത്ത, പരിശുദ്ധമായ ഒരു ഹൃദയത്തേയാണു്. പരിശുദ്ധാരൂപി പൂർണ്ണമായ തോതിലുള്ള ഭഗവത്കൃപയും. അത്യന്തം പരിശുദ്ധമായ ഒരു ഹൃദയത്തെ ഭഗവത്കൃപ പൂർണ്ണരൂപത്തിൽ അനുഗ്രഹിക്കുകയെന്നതാണു് പരിശുദ്ധാരൂപിയുടെ പ്രവർത്തനം. ഫലമോ ? ലോകാനുഗ്രഹമായ, പാപമോചകനായ, ദൈവപുത്രന്റെ ജനനവും. ചരിത്രക്രിസ്തുവിന്റെ മാതാവാകാനുള്ള പുണ്യവും ഭാഗ്യവും കന്യാമറിയത്തിന്റേതായിരുന്നു. എന്നാൽ സൽക്കർമ്മങ്ങൾകൊണ്ടും ഈശ്വരഭജനംകൊണ്ടും പരിശുദ്ധമായ ഏതൊരു മനുഷ്യഹൃദയത്തിലും ഭഗവത്കൃപ പ്രവർത്തിക്കുകയും ആ ഹൃദയത്തെ നിത്യക്രിസ്തുവിന്റെ ദിവ്യധാമമാക്കുകയും ചെയ്യും.

വി. കന്യാമറിയത്തിന്റേതുപോലുള്ള ഹൃദയശുദ്ധി ദൈവപുത്രന്മാരുടെ മാതാക്കൾക്കു മാത്രമുള്ളതാണു്. സാധാരണക്കാക്കു് ലഭ്യമല്ല. എങ്കിലും ഹൃദയശുദ്ധികൊണ്ടു ഭഗവദ്ദർശനം സാധിക്കുന്നതിൽനിന്നും ഭഗവത്കൃപ ആരേയും മാററി നിർത്തിയിട്ടില്ല. ഹൃദയശുദ്ധിയാണു് സർവ്വവിധമതാനുഷ്ഠാനങ്ങളുടേയും ലക്ഷ്യം. അതു നേടുവാനുള്ള പ്രചോദനമാണു് ക്രിസ്തുദേവന്റെ ജനനവും ജീവിതവും, തിരുവായ്മൊഴികളും നമുക്കു നൽകുന്നതു്. ജഗദുദ്ധാരകനായ, പാപമോചകനായ, ക്രിസ്തുദേവന്റെ കൃപ നമ്മിൽ ഉണ്ടാകട്ടെയെന്നു് ഈ ക്രിസ്തുജയന്തിനാളിൽ പ്രാർത്ഥിക്കുകയും സദാ വീശിക്കൊണ്ടിരിക്കുന്ന ആ കൃപാവാതം ഉൾക്കൊണ്ടു് ലക്ഷ്യത്തിലെത്തുവാൻ നമ്മുടെ ജീവിതനൗകയുടെ പായു് നിവർത്തിക്കെട്ടുകയും ചെയ്യുക എന്നതാണു് നമ്മുടെ കർത്തവ്യം.

---

വേണ്ടി ദേവാലയങ്ങരം നിർമ്മിക്കുവാൻ മനുഷ്യ മനസ്സിന് എക്കാലത്തും ഒരു പ്രചോദനം ഉള്ള തായി കാണപ്പെടുന്നു. ഈശ്വരൻ സർവ്വവ്യാപി യാണെന്നറിഞ്ഞുകൊണ്ടുതന്നെ അദ്ദേഹത്തെ നാലു ചുമരുകരംക്കുള്ളിൽ ആരാധിക്കുവാൻ മനു ഷ്യമനസ്സ് വെമ്പൽകൊള്ളുന്നു. ഒരു ഭക്തകവി ഒരിക്കൽ തൻെറ മൂന്ന് അപരാധങ്ങരംക്കായി മാപ്പപേക്ഷിച്ചത് പ്രസിദ്ധമാണല്ലൊ.

രൂപം രൂപവിവർജ്ജിതസ്യ ഭവതോ
ധ്യാനേന യത് കല്പിതം
സ്തുത്യാനിർവ്വചനീയതാഖിലഗുരോ
ദൂരീകൃതാ യന്മയാ
വ്യാപിത്വം ച നിരാകൃതം ഭഗവതോ
യത് തീർത്ഥയാത്രാദിനാ
ക്ഷന്തവ്യം ജഗദീശ തദ്‌വികലതാ
ദോഷത്രയം മത് കൃതം.

(അല്ലയോ ഭഗവാനേ, ഞാൻ മൂന്നപരാധ ങ്ങരം ചെയ്തു. ഒന്നാമതായി അരൂപനായ അ ങ്ങേയ്ക്ക് ഞാൻ രൂപം കല്പിച്ചു. രണ്ടാമതായി അനിർവചനീയനായ അങ്ങയെ ഞാൻ വാക്കു കരംകൊണ്ട് നിർവ്വചിക്കുവാനും വർണ്ണിക്കുവാനും ശ്രമിച്ചു. മൂന്നാമതായി അങ്ങ് സർവ്വവ്യാപി യാണെന്നറിഞ്ഞുകൊണ്ടുതന്നെ ഞാൻ അങ്ങ യുടെ സാന്നിദ്ധ്യം പ്രത്യേകയിടങ്ങളിൽ പരി മിതമാക്കി തീർത്ഥയാത്രയ്ക്ക് ഉത്തേജനം നൽകി. എൻെറ ഈ വൈകല്യങ്ങളെ പൊറുത്താലും.)

മഹാമായയുടെ ലീലകരം വിചിത്രം തന്നെ. മഹാജ്ഞാനികരംപോലും ആത്മസാ ക്ഷാത്കാരം കൈവന്നശേഷം ഒരു പുണ്യസ്ഥ ലത്ത് ഇരിപ്പിടമുറപ്പിക്കുന്നു. ദൈവിക പ്രചോദനത്താൽ അവർ തിരഞ്ഞെടുക്കുന്ന സ്ഥലം ആ മഹാത്മാക്കളുടെതന്നെ തപസ്സിൻെറ ഫലമായി പുണ്യതീർത്ഥങ്ങളാകുകയും അവിടെ പിന്നീട് ക്ഷേത്രങ്ങരം മുതലായവ ഉയരുകയും ചെയ്യുന്നു. ശ്രീരാമകൃഷ്ണദേവൻ പറയാറുണ്ട്, 'നാം പഞ്ചസാരയാകാനല്ല, പഞ്ചസാര ആസ്വ ദിക്കാനാണ് ഇഷ്ടപ്പെടുന്നത്'' എന്ന്. സാധാ രണ ഒരുവന് സപ്തസ്വരത്തിലെ ഉച്ചസ്ഥമായ 'നി'യിൽ അധികനേരം ശബ്ദം നിർത്തുവാൻ കഴിയുകയില്ല. മറിച്ച് അയാളുടെ ശബ്ദം 'സ, രി, ഗ, മ' എന്ന സ്വരസ്ഥാനങ്ങളിൽ തങ്ങാൻ അവസരം തേടുന്നു. ദേശകാലപരി ധികരംക്കപ്പുറത്ത് അത്യുന്നതതലങ്ങളിൽ സഞ്ച രിക്കുന്നവർപോലും ചിലപ്പോരം പരബ്രഹ്മ ത്തിൻെറ സാകാരഭാവത്തിലേക്കിറങ്ങി വിശ്ര മിക്കുന്നതായിക്കാണുന്നു.

ആദിശങ്കരൻ ഭാരതത്തിൻെറ നാലു കോ ണുകളിൽ, ബദരി, ദ്വാരക, ശൃംഗേരി, പുരി എന്നീ ചതുർദ്ധാമങ്ങളിൽ ഭഗവാന് അനു പമമായ നാലു് ആസ്ഥാനങ്ങരം നിർമ്മിച്ചത് പ്രത്യേകം പരിഗണനീയമാണ്. അദ്വൈതാനു ഭൂതിയുടെ പരമകാഷ്ഠയിലെത്തി ബ്രഹ്മം മാത്രം സത്യമെന്നും മററെല്ലാം മിത്ഥ്യയാണെന്നും പൂർണ്ണമായി ബോധംവന്നു് ആ ബോധത്തിൽ നിഷ്ഠനേടിയ ജ്ഞാനിയായ ആചാര്യൻ ഭക്ത ഭാവത്തിൽ പല പ്രവർത്തനങ്ങളിലും വ്യാപൃ തനായിരുന്നതായി കാണപ്പെടുന്നു. ദിവ്യമായ ആ അനുഭൂതിയുടെ ഫലമായി ദേവീദേവന്മാരെ സ്തുതിച്ചുകൊണ്ടുള്ള ഭക്തിഭാവാർദ്രങ്ങളായ പല സ്തോത്രരത്നങ്ങരംകൂടി ആ വിശിഷ്ടാത്മാവിൽ നിന്നുയരുന്നു.

ശ്രീരാമകൃഷ്ണദേവൻെറ സമാധിക്കുശേഷം പരിവ്രാജകസന്ന്യാസിയായി ഭാരതത്തിൻെറ ഒരററംമുതൽ മറേറ അററംവരെ സഞ്ചരിച്ചതി നുശേഷം അമേരിക്കയിലെത്തിയ ശ്രീ വിവേ കാനന്ദസ്വാമികരം അവിടെനിന്നു് എഴുതിയ കത്തുകളിൽ തീവ്രവികാരങ്ങരം നിഴലിക്കുന്ന തായി കാണുന്നതു് ഈ പശ്ചാത്തലത്തിലേ വിശദീകരിക്കാനാവൂ. അക്കാലത്തു് അദ്ദേഹ ത്തിൻെറ ഹൃദയം ഗുരുദേവൻെറ സന്ദേശം പ്രച രിപ്പിക്കുന്നതിനും അദ്ദേഹത്തിൻെറ ത്യാഗിവ ര്യന്മാരായ ശിഷ്യർക്ക് ഒരു സങ്കേതം നിർമ്മിക്കു ന്നതിനുമുള്ള ഉൽക്കടമായ അഭിലാഷത്താൽ തരംഗിതമായിരുന്നു. നിർവ്വികല്പസമാധിയുടെ അത്യുന്നതതലങ്ങളിൽ നിർബ്ബാധം വിഹരിച്ചി തിനുശേഷമാണ് സ്വാമിജി സാധാരണ ഭക്ത ൻെറ നിലയിലേക്കിറങ്ങിവന്നു് എന്തു ത്യാഗം സഹിച്ചും ഭാരതീയരെ അവരുടെ ആദ്ധ്യാത്മിക മായ ആലസ്യത്തിൽനിന്നുണർത്തുവാനും ഗുരു ദേവന് ഒരു സ്മാരകം നിർമ്മിക്കുവാനുമുള്ള തീവ്ര യത്നം ആരംഭിച്ചതു് എന്നതും പ്രത്യേകം ഓർക്കേ ണ്ട ഒരു സംഗതിയാണ്.

കലിയുഗത്തിൽ അഥവാ ഈ ആധുനിക യുഗത്തിൽ ഭക്തിമാർഗ്ഗമാണ് സാർവ്വജനീനമായ പന്ഥാവ്. ഭക്തിഭാവമുണരുന്നതിന് നാം ഒന്നാമതായി മനോനിയന്ത്രണംനേടി പ്രാർത്ഥന, ജപം, കീർത്തനം, ധ്യാനം മുതലായവകൊണ്ട് മനസ്സിൻെറ മാലിന്യം നീക്കി പരിശുദ്ധരാകു വാൻ ശ്രമിക്കണം. ശ്രീരാമകൃഷ്ണദേവൻ ഇക്കാ

ര്യം ഒരു കഥയുടെ സഹായത്താൽ വിശദീകരിക്കുന്നു. ഒരു ഗ്രാമത്തിൽ എല്ലാവരാലും തിരസ്കൃതമായ ഒരു ക്ഷേത്രമുണ്ടായിരുന്നു. ആക്കും ഒരു നേരത്തും അവിടെ പോകുവാൻ തോന്നിയിരുന്നില്ല. ഒരു ദിവസം ഗ്രാമവാസികൾ ആ ക്ഷേത്രത്തിനകത്തുനിന്നും ശംഖനാദം മുഴങ്ങുന്നതു കേട്ടു. ഏതോ ഭക്തൻ ആ ക്ഷേത്രത്തിൽ ദേവനെ പ്രതിഷ്ഠിച്ച് പൂജ നടത്തുന്നുണ്ടെന്ന് വിചാരിച്ച് അവർ പാഞ്ഞെത്തിയപ്പോൾ കണ്ടതു് ക്ഷേത്രം മുന്നേപ്പോലെ വൃത്തികെട്ടു് മാറാല കെട്ടി ഇരുട്ടടഞ്ഞു് വാവലുകളുടെ ആവാസകേന്ദ്രമായി അറപ്പുതോന്നുന്ന വിധത്തിൽ കിടക്കുന്നതായിട്ടാണ്. ഉടനെതന്നെ കിട്ടി ശംഖു് മുഴക്കിയവന് തീക്ഷ്ണമായ ശകാരം. ''നീ എന്തിനാണ് ഈ പൊള്ളയായ, അർത്ഥശൂന്യമായ ശംഖനാദംകൊണ്ടു് ഞങ്ങളെ വഞ്ചിച്ചതു്? ശംഖൂതുന്നതിന്നുമുമ്പായി നീ ഈ സ്ഥലത്തെ മാലിന്യമെല്ലാം നീക്കി ഇവിടം നിർമ്മലമാക്കേണ്ടതായിരുന്നു. എന്നാൽ മാത്രമേ 'മാധവൻ' ഇവിടെ വരികയുള്ളൂ.'' അതുകൊണ്ടു് പതിനൊന്നു് ഇന്ദ്രിയങ്ങളുടെ രൂപത്തിൽ പതിനൊന്നു വാവലുകൾ നിരന്തരം മലിനമാക്കിക്കൊണ്ടിരിക്കുന്ന മനസ്സിനെ ശുദ്ധീകരിച്ച് ഈശ്വരോന്മുഖമാക്കണം. എന്നാൽ മാത്രമെ ഭക്തികൊണ്ടു് മാധവനെ ആകർഷിക്കുവാൻ സാധിക്കുകയുള്ളൂ.

രവീന്ദ്രനാഥടാഗോർ ഈ അർത്ഥം ധ്വനിക്കുന്ന വേറൊരു കഥ പദ്യരൂപത്തിൽ പറയുന്നു. ഒരിക്കലൊരു രാജാവു് ഇരുന്നൂറു ലക്ഷം പൊൻനാണ്യങ്ങൾ ചിലവാക്കി ശില്പകലാസൗന്ദര്യം തികഞ്ഞ ഒന്നാന്തരം ഒരു സുവർണ്ണക്ഷേത്രം നിർമ്മിച്ചു. നിഷ്കൃഷ്ടമായ വൈദികവിധിപ്രകാരംതന്നെ ദേവനെ ആവാഹിച്ചു പ്രതിഷ്ഠിച്ച് പൂജാകർമ്മങ്ങൾ നടത്തി. എന്നാൽ അദ്ദേഹത്തിന്റെ ഗുരുവായ യതിവര്യൻ, നരോത്തമൻ, ക്ഷേത്രത്തിനകത്തേയ്ക്കു കടക്കാതെ പുറമെ വഴിയരികെ വൃക്ഷച്ചുവട്ടിൽ ഇരിപ്പുറപ്പിച്ചതു കണ്ടു് രാജാവു് വിഷണ്ണനായി. മാത്രമല്ല ഭക്തജനങ്ങൾ സംഘം സംഘമായി ക്ഷേത്രം വിട്ടു് ആചാര്യന്റെ അടുത്തെത്തി കീർത്തനത്തിന്റെ ഭക്തിലഹരിയിൽ മുഴുകുകയുംചെയ്തു. രാജാവു് വിനീതനായി ഗുരുവിനോടു് ക്ഷേത്രത്തിലേയ്ക്കു മടങ്ങുവാൻ അപേക്ഷിച്ചു. എന്നാൽ ഗുരു ശാന്തമായി മറുപടി നൽകി. ''ആ സ്വർണ്ണസിംഹാസനത്തിൽ ഈശ്വരൻ ഉണ്ടെന്നു് നീ വിചാരിക്കുന്നുണ്ടോ? ക്ഷേത്രത്തിൽ നീ പ്രതിഷ്ഠിച്ചിട്ടുള്ളതു് ഇഷ്ടദേവനെയല്ല, സ്വന്തം പ്രൗഢിയേയും പ്രതാപത്തേയും ആണ്. ഈശ്വരന്റെ ഇരിപ്പിടം സത്യം, പ്രേമം, കരുണ, വിനയം എന്നീ ഗുണങ്ങളിലാണ് ഉറച്ചിരിക്കുന്നതു്.'' ക്ഷേത്രനിർമ്മാതാവു് വിനയപൂർവ്വം പൂർണ്ണമായ സമർപ്പണഭാവത്തോടെ താൻ ഈശ്വരന്റെ കയ്യിലെ ഒരു കരു മാത്രമാണെന്ന ബോധത്തോടെ നമിക്കുന്നിടത്തു മാത്രമേ ഭഗവാൻ കുടികൊള്ളുകയുള്ളൂ. ഏതൊരു ഭാവത്തിലാണ് ക്ഷേത്രം സമർപ്പിക്കപ്പെടേണ്ടതു്? സിസ്റ്റർ നിവേദിത 'Beloved' എന്ന കവിതയിൽ അതു് വ്യക്തമായി പറഞ്ഞിരിക്കുന്നു. അദ്വൈതഭാവത്തിന്റെ അഥവാ വേദാന്തതത്വത്തിന്റെ തുടിപ്പുകൾ ആ പദ്യസമുച്ചയത്തിൽ സർവ്വത്ര കാണാം. ''ഈശ്വരനുവേണ്ടിയുള്ള വെമ്പലാണ് ജീവിതത്തെ സാർത്ഥകമാക്കുന്നതു്. എന്റെ നാഥന് ഒന്നിന്റെയും കുറവില്ല. എന്നാൽ എന്റെ സേവനങ്ങൾ കൈക്കൊള്ളുവാനായി മാനുഷികാവശ്യങ്ങളുള്ളതായി ഭാവിക്കുന്നു. എന്നിൽനിന്നും ഭോജനം കൈക്കൊള്ളുവാൻവേണ്ടിമാത്രം, വിശപ്പെന്നൊന്നില്ലാത്ത അദ്ദേഹം അന്നം യാചിച്ചുകൊണ്ടെന്നെ സമീപിക്കുന്നു. ഞാൻ വാതിൽ തുറന്നു് അഭയം നൽകട്ടെ എന്നു കരുതി എന്റെ വാതിൽക്കൽ മുട്ടിവിളിക്കുന്നു. എന്റെ ദാനം കൈക്കൊള്ളാനായി യാചകരൂപം കൈക്കൊള്ളുന്നു. നാഥ, എന്റേതെല്ലാം അങ്ങയുടേതാണ്. അങ്ങു് 'എന്നെയും, 'എന്റേ'തിനേയും പൂർണ്ണമായി നശിപ്പിച്ചാലും. 'എന്റെ' സ്ഥാനത്തു് പൂർണ്ണമായും 'അങ്ങ്' മാത്രമായി നിലകൊണ്ടാലും.''

ഈ ഭാവത്തിൽ ക്ഷേത്രനിർമ്മാണത്തിനു സഹകരിച്ചിട്ടുള്ളവരെല്ലാം അതിനുള്ള പ്രത്യേകാവകാശം ലഭിച്ചുവല്ലോ എന്നു വിചാരിച്ച് സ്വയം അനുഗൃഹീതരായി കരുതേണ്ടതാണ്. അതിനാൽ അവർ ഭാഗ്യവാന്മാരാണ്. ആരുടെ പേരിൽ അല്ലെങ്കിൽ ആർക്കുവേണ്ടിയാണ് ഈ ദാനം ചെയ്യപ്പെട്ടതു്? ആരെയെല്ലാമാണ് ഈ സിംഹാസനത്തിൽ ആവാഹിച്ചു പ്രതിഷ്ഠിച്ചിട്ടുള്ളതു്? സർവ്വദേവദേവീസ്വരൂപായ ശ്രീരാമകൃഷ്ണായ സ്വാഹാ, സർവ്വദേവദേവീസ്വരൂപിണ്യൈ ശ്രീ ശാരദാദേവ്യൈ സ്വാഹാ എന്ന മന്ത്രോച്ചാരണങ്ങളോടെയാണ് ശ്രീരാമകൃഷ്ണ

ദേവനെയും ശ്രീ ശാരദാദേവിയേയും ഇന്നു കാല ത്തു് പൂജിച്ചതു്. യുഗാചാര്യനായ ശ്രീ വിവേകാനന്ദസ്വാമികളും അവരുടെ കൂടെ പ്രതിഷ്ഠിതനായി. ഏതെല്ലാം ഭാവത്തിൽ ഏതെല്ലാം നാമത്തിലും രൂപത്തിലും ഒരേ ബ്രഹ്മം ഉപാസിക്കപ്പെടുന്നുവോ ആ ഭാവങ്ങളെയും രൂപങ്ങളെയുമെല്ലാം ശ്രീരാമകൃഷ്ണൻ സമഞ്ജസമായി സമ്മേളിപ്പിക്കുന്നു. ക്ഷേത്രപ്രതിഷ്ഠ നടത്തുമ്പോൾ നാം ഇക്കാര്യം ഒന്നുകൂടെ ഉറപ്പിക്കുന്നു. ജാതിമതഭേദമെന്യേ ഏവരെയും – യുക്തിവാദികളും നിരീശ്വരവാദികൾപോലും ഇതിലുൾപ്പെടുന്നു – ഉദ്ദേശിച്ചുകൊണ്ടുള്ളതാണു് ശ്രീരാമകൃഷ്ണദേവന്റെ സാർവ്വലൌകികമായ സ്നേഹസന്ദേശം. ഋജുവും സുസ്പഷ്ടവും ആണു് ആ സന്ദേശം. അദ്ദേഹം ഇങ്ങനെ പറയുന്നു: ''സത്യമാണു് കലികാലത്തിലെ ഏകമതം. ഈശ്വരൻ ആവശ്യപ്പെടുന്നതിത്രമാത്രം: ഒരു പരിശുദ്ധഹൃദയം, സരളമായ വിശ്വാസം, അമ്മയെ കാണുവാൻ കുട്ടിക്കു് ഉണ്ടാകുന്നതുപോലെയുള്ള തീവ്ര അഭിലാഷം. അതിനുള്ള വഴി അതിലും ലളിതമാണു്. നമ്മുടെ അഹന്ത –'ഞാനും', 'എന്റേതും'–മാററിയാൽ മതി. അതിന്നു പകരം 'അങ്ങും, അങ്ങയുടേതും' സ്ഥാനം പിടിക്കണം.'' മാതൃദേവിയും ഇതുതന്നെ ഉറപ്പിച്ചുപറയുന്നു. ''സത്യത്തെ മുറുകെ പിടിക്കുന്നവന്റെ സ്ഥാനം അമ്മയുടെ മടിത്തട്ടിലാണു്.'' അമ്മ നമ്മളെ 'ഞാനും' 'എന്റേതും' മറക്കാനും മററുള്ളവരുടെ കുററം കാണാതിരിക്കാനും ലോകത്തെ മുഴുവൻ നമ്മുടെ ഏററവും സ്വന്തമായി കാണുവാനും പഠിപ്പിക്കുന്നു. അതാണു് ശാശ്വതമായ ശാന്തി നേടാനുള്ള ഉപായം. ഈ സന്ദേശത്തെ ഇക്കാലത്തിന്നു യോജിച്ച വിധത്തിൽ ശ്രീവിവേകാനന്ദസ്വാമികൾ ഒന്നുകൂടെ സുന്ദരമായി പറയുന്നു. ''ഞാൻ ശ്രീരാമകൃഷ്ണദേവനേയോ വേദാന്തത്തേയോ പററി പ്രസംഗിക്കുന്നില്ല. പക്ഷേ എന്റെ ജീവിതലക്ഷ്യം, ഓരോ ആത്മാവിനെയും തന്റെ ഈശ്വരത്വം സാക്ഷാത്കരിക്കാൻ സഹായിക്കയാണു്. മതം എല്ലാവരിലും ഉള്ള പൂർണ്ണതയുടെ ആവിഷ്കരണമാണു്. അതുകൊണ്ടു് ഈശ്വരനായിത്തീരുക, മററുള്ളവരെയും ഈശ്വരനാകാൻ സഹായിക്കുക, എന്ന തത്ത്വത്തെ ഓരോരുത്തർക്കും മനസ്സിലാക്കിക്കൊടുക്കുക എന്നതാണു്.'' ഇതാണു് ഈ ക്ഷേത്രം പ്രതിനിധാനം ചെയ്യുന്ന ഊർജ്ജസ്വലമായ സന്ദേശം. ഭക്തജനങ്ങളും, തീർത്ഥാടകരും, ഇവിടെ യദൃച്ഛയാ വന്നെത്തുന്ന സന്ദർശകരും, പരമസ്നേഹത്തിന്റെ ഈ സന്ദേശം ഗ്രഹിക്കുമ്പോൾ ക്ഷേത്രം അനുഗൃഹീതമാകുന്നു.

ഏതാണ്ടു് 77 വർഷം മുമ്പു് ശ്രീ ഗുരുമഹാരാജിന്റെ ഒരു ഗൃഹസ്ഥശിഷ്യന്റെ പ്രാർത്ഥനാമുറിയിൽ ശ്രീരാമകൃഷ്ണദേവനെ ആവാഹിച്ചു് പ്രതിഷ്ഠിക്കുന്ന സമയത്തു് ശ്രീ വിവേകാനന്ദസ്വാമികൾ രചിച്ച പ്രണാമമന്ത്രം നമുക്കെല്ലാവർക്കും ഒന്നിച്ചു് സ്മരിക്കുക.

ഓം സ്ഥാപകായ ച ധർമ്മസ്യ സർവ്വധർമ്മസ്വരൂപിണേ
അവതാരവരിഷ്ഠായ രാമകൃഷ്ണായ തേ നമഃ.

---

# പ്രണതോഽസ്മ്യഹം

**കെ. കേശവൻനായർ**

ദയാം കുരു മഹാദേവി, ശാരദേ, ഭക്തവത്സലേ,
ഭവസാഗരമഗ്നം മാമുദ്ധർത്തും പ്രാർത്ഥയേ സദാ. 1

അനഘൈരുപഹാരാദ്യൈസ്തവ സന്നിധിമാഗതാഃ
ഉപാസതേ വിത്തവന്തോ നിത്യം ത്വാം വരദേ ശിവേ 2

ഭക്തിനമ്രശിരസ്സോഽഹമശ്രുപര്യാകുലേക്ഷണഃ
ഉപഹാരം കരോമ്യദ്യ നിസ്സ്വതാമേവ തേഽനഘേ. 3

യഥൈവ യാജ്ഞവല്ക്യസ്യ മൈത്രേയീ ബ്രഹ്മവാദിനീ
അരുന്ധതീ യഥാ തസ്യ വസിഷ്ഠസ്യ പതിവ്രതാ. 4

തഥൈവ രാമകൃഷ്ണസ്യ ധർമ്മദാരാഃ ശുചിവ്രതാ
സകലം ഭുവനം ദേവി, പുനാനാ ത്വം വിരാജസേ. 5

ജഗന്മാതൃസ്വരൂപേണ ഭക്തൈസ്ത്വാം പര്യുപാസതേ
താദൃശേനൈവ ഭാവേന പത്യാപി പരിപൂജിതാ. 6

ഭൂതാനുകമ്പാവർഷിണ്യാ ദൃഷ്ട്യാ യാ സചരാചരം
പവിത്രമകരോദ്വിശ്വം താം ദേവീം പ്രണതോഽസ്മ്യഹം. 7

# സന്ന്യാസാശ്രമത്തിലെ ആദ്ധ്യാത്മികത

## (ഹിന്ദുമതത്തിലും ക്രിസ്തുമതത്തിലും)

[നവംബർ ലക്കത്തിൽനിന്നു തുടർച്ച]

രംഗനാഥാനന്ദസ്വാമികൾ

സിസ്റ്റർ: സാക്ഷാത്കാരം അല്ലെങ്കിൽ ജ്ഞാനോദയം എന്നതുകൊണ്ട് നിങ്ങൾ എന്താണർത്ഥമാക്കുന്നത് ?

സ്വാമിജി: അതാണ് ശരിയായ ഈശ്വരാനുഭൂതി. ക്രിസ്തുവിന്റെ ഏററവും പ്രധാനപ്പെട്ട വചനംകൊണ്ട് അർത്ഥമാക്കുന്നത് അതാണ്: ''ഹൃദയശുദ്ധിയുള്ളവർ അനുഗൃഹീതരാണ്, എന്തെന്നാൽ അവർക്ക് ദൈവത്തെ ദർശിക്കാം.''

സിസ്റ്റർ: ഒരുവന് എങ്ങനെയാണ് അതിലേയ്ക്ക് എത്തുവാൻ സാധിക്കുക ?

സ്വാമിജി: ഒരുവൻ അത് തന്റെ ജീവിതലക്ഷ്യമായി സ്വീകരിക്കുകയും അതിനുവേണ്ടി പ്രയത്നിക്കുകയും വേണം. ധ്യാനം, പ്രാർത്ഥന, സ്വാദ്ധ്യായം, സേവനമനസ്ഥിതിയോടും അർപ്പണമനോഭാവത്തോടും കൂടിയുള്ള കർമ്മം — ഇവയെല്ലാം ഒരുവനെ ദൈവത്തിലേയ്ക്ക് നയിക്കുന്നു. അദ്ദേഹം, യഥാർത്ഥത്തിൽ മനുഷ്യന്നരികെയാണ്, അവനോട് ഏററവും അടുത്താണ്, പക്ഷെ, അജ്ഞാനംകൊണ്ടും ആദ്ധ്യാത്മികാന്ധതകൊണ്ടും വളരെ ദൂരെയായി തോന്നുന്നു. ആദ്ധ്യാത്മികസാധനകൊണ്ടേ മന്ദംമന്ദം ഈ അന്ധത നീങ്ങുകയുള്ളു. പലപ്പോഴും സാധകന്ന് അവന്റെ മാർഗ്ഗം തെററിപ്പോകുന്നു; വിശ്വാസത്തിലും സദാചാരനിഷ്ഠയിലും ഭ്രംശം സംഭവിക്കുന്നു. എന്നാൽ ഒരു യഥാർത്ഥഭക്തൻ ഇതിൽ ഭയപ്പെടുകയില്ല. അയാൾക്കറിയാം, താൻ ദൈവത്തെ അന്വേഷിക്കുന്നതുപോലെ, ദൈവം തന്നെയും അന്വേഷിക്കുകയാണ്; ഒരു ദിവസം അന്യോന്യം കണ്ടുമുട്ടി ഈ അന്വേഷണം അവസാനിക്കുമെന്ന്. പണ്ടുകാലത്തു് പലരും ദൈവത്തെ സാക്ഷാത്കരിച്ചിട്ടുണ്ട്. ഇന്നും എല്ലാവർക്കും അദ്ദേഹത്തെ സാക്ഷാത്കരിക്കാം. എല്ലാ ആദ്ധ്യാത്മികസാധനകളുടെയും പിന്നിലുള്ള ഉത്തമവിശ്വാസവും ഇതുതന്നെയാണ്. ശ്രീരാമകൃഷ്ണദേവൻ ഇതിനെ മീൻപിടുത്തത്തിനോട് ഉപമിക്കുന്നു. നാം ചൂണ്ടയുടെ ചരടിന്റെ അററത്തു് ഘടിപ്പിച്ചിട്ടുള്ള ഇര തടാകത്തിലേയ്ക്കിട്ട് നിശ്ശബ്ദമായി ക്ഷമയോടെ കാത്തിരിക്കുന്നു. ചിലപ്പോൾ, മീൻ ഇരയുടെ സമീപമെത്തുന്നു. അതിനെ കരണ്ടുതിന്നുവാൻകൂടി സന്നദ്ധമാവുന്നു, വെള്ളത്തിലുള്ള ഇളക്കത്തിൽനിന്ന് ഇതു് മനസ്സിലാക്കാം; എന്നാൽ ഇര വിഴുങ്ങാതെയും കുടുക്കിലകപ്പെടാതെയും അവ നീങ്ങിപ്പോകുന്നു. പക്ഷെ, തടാകത്തിൽ മീനുണ്ട് എന്നതു് നമുക്ക് ബോദ്ധ്യമാണ്, മററുള്ളവർ അവയെ പിടിച്ചിട്ടുണ്ട്, അതുകൊണ്ട് ഒരു നൂറു തവണ ഒരൊററ മീനിനെപ്പോലും പിടിക്കുവാൻ കഴിഞ്ഞില്ലെങ്കിലും ക്ഷമയോടെ ശരിയായ രീതിയിൽ തുടരുകയാണെങ്കിൽ അവസാനം നാം വിജയം കൈവരിക്കും. ചൂണ്ടയിലെ ഇര, ആദ്ധ്യാത്മികസാധകന്റെ ഭക്തിയെ പ്രതിനിധാനം ചെയ്യുന്നു.

മറെറാരു സിസ്റ്റർ: ഈശ്വരസാക്ഷാത്കാരം എല്ലാവർക്കും സാദ്ധ്യമാണോ ?

സ്വാമിജി: സിദ്ധാന്തപരമായി സാദ്ധ്യമാണ്. മാനസികമായി വളർച്ചയെത്താത്തവരെ ഒഴിച്ച് ബാക്കി എല്ലാവർക്കും സർവ്വാത്മാവായ ദൈവത്തെ അന്വേഷിക്കാനും കണ്ടെത്താനും ഉള്ള കഴിവ് പ്രകൃതിതന്നെ തന്ന് അനുഗ്രഹിച്ചിട്ടുണ്ട്. പക്ഷെ, എല്ലാവരും ഈ ഉദ്ദേശത്തിനുവേണ്ടി ആ കഴിവുകളെ ഉപയോഗപ്പെടുത്തുന്നില്ല: പലരും ശരീരത്തിന്റെ ശക്തിയായ ആകർഷണത്തിന്നു് അധീനരാണ്; ആദ്ധ്യാത്മികജീവിതത്തിന്റെ ഘടകങ്ങളെന്തെല്ലാമെന്നതിനെപ്പററിയുള്ള തെററിദ്ധാരണകൾക്ക് വിധേയരാണ് മററു പലരും. അല്ലെങ്കിൽ അതിനെ അന്ധവിശ്വാസവും അത്ഭുതശക്തി

പ്രകടനവുമായി കൂട്ടിക്കലർത്തുന്നു. എന്നാൽ ആധുനികയുഗത്തിൽ, ഓരോ മനുഷ്യനിലും ഒളിഞ്ഞുകിടക്കുന്ന സാദ്ധ്യതകളെക്കുറിച്ചുള്ള യുക്തിയുക്തമായ ആശയങ്ങൾ വളർന്നുകൊണ്ടിരിക്കെ, ഓരോരുത്തരും കൂടുതലായി മനസ്സിലാക്കും; മതമെന്നാൽ ആദ്ധ്യാത്മികവളർച്ചയാണ്; മനുഷ്യന്റെ ശാരീരികവളർച്ചയ്ക്കു ശാസ്ത്രവും സാങ്കേതികത്വവും ഉള്ളതുപോലെ ആദ്ധ്യാത്മികവളർച്ചയ്ക്കും ശാസ്ത്രാനുസൃതങ്ങളും സാങ്കേതികവുമായ രീതികളുണ്ട്, സർവ്വതോമുഖമായ ആ വളർച്ച മാത്രമേ മനുഷ്യനെ പൂർണ്ണതയിലേയ്ക്കു നയിക്കുകയുള്ളൂ എന്ന്. ഈ ബോധം സാർവ്വജനീനമാകുമ്പോൾ ഓരോരുത്തരും സ്വന്തം ശക്തിക്കനുസരിച്ച്, ആദ്ധ്യാത്മികപുരോഗതിയുടെ മാർഗ്ഗത്തിൽ കുറച്ചു ദൂരമെങ്കിലും പോകുവാൻ ശ്രമിക്കും. ചിലർ ആ മാർഗ്ഗത്തിൽ കൂടുതൽ മുന്നോട്ടു പോകും. അപ്രകാരം മനസ്സിലാക്കപ്പെട്ട മതം വേദാന്തത്തെ സംബന്ധിച്ച് സങ്കുചിതമായ ഒന്നായിരിക്കയില്ല; അതു സാർവ്വജനീനമാണ്. ആരും അതിന്റെ അതിർത്തിക്കു വെളിയിലല്ലതാനും.

മറെറാരു സിസ്റ്റർ: സാക്ഷാത്കാരത്തിനു ശേഷം എല്ലാ പ്രശ്നങ്ങളും പരിഹരിക്കപ്പെടുമോ?

സ്വാമിജി: ഉവ്വ്; സാക്ഷാത്കാരം പ്രാപിക്കുന്നവന് പിന്നെ പ്രശ്നങ്ങളുണ്ടാവുകയില്ല. എന്നാൽ മററുള്ള ആളുകൾക്ക് അവരുടെ പ്രശ്നങ്ങൾ ഇപ്രകാരമുള്ള ഒരുവന്റെ മുൻപിൽ അവതരിപ്പിക്കാം. അദ്ദേഹം അവയെ സ്വന്തം പ്രശ്നങ്ങളെപ്പോലെ കരുതുകയും, ബന്ധപ്പെട്ട വ്യക്തികളെ സഹായിക്കുകയും ചെയ്യും. ശ്രീരാമകൃഷ്ണദേവൻ പറയുന്നു: ഒരു ഗോതമ്പുകേക്ക് പൊരിക്കുമ്പോൾ അതു് ഒരു സീൽക്കാരശബ്ദം പുറപ്പെടുവിക്കുന്നു. അതു പൂർണ്ണമായി പാകം ചെയ്തു കഴിയുമ്പോൾ ആ ശബ്ദം നിലയ്ക്കുന്നു. അതുപോലെ മറെറാരു കേക്ക് പൊരിക്കുന്നതിനുവേണ്ടി താലത്തിലിടുമ്പോൾ, വീണ്ടും സീൽക്കാരശബ്ദം ഉണ്ടാകുകയും പൂർണ്ണമായി പാകമാവുന്നതുവരെ അതു് നിലനില്ക്കുകയും ചെയ്യുന്നു. ഇങ്ങനെ അതു തുടർന്നുപോവുന്നു.

സിസ്റ്റർ: എനിക്ക് അതു് വിശ്വസിക്കുവാൻ കഴിയുന്നില്ല. തീർച്ചയായും നിങ്ങൾ എല്ലാം സ്വീകരിക്കുകയും നിങ്ങളുടെ കണ്ണുകൾ അടയ്ക്കുകയും ചെയ്യുമ്പോൾ ഒരു പ്രശ്നവും ഉണ്ടാകുന്നില്ല. അതു യുക്തിവാദമാണ്.

സ്വാമിജി: അതു് എല്ലാം സ്വീകരിക്കലല്ല. നിങ്ങളുടെ ഹൃദയം പൂർണ്ണമാവുമ്പോൾ നിങ്ങളുടെ പ്രശ്നങ്ങളും അവസാനിക്കുന്നു. ലോകത്തിലെ എല്ലാ പ്രശ്നങ്ങളും പരിഹരിച്ചതിനുശേഷം ഈശ്വരനെ സാക്ഷാത്കരിക്കാമെന്ന് നിങ്ങൾ വിചാരിക്കുന്നുവെങ്കിൽ അതു് ഒരിക്കലും സംഭവിക്കാൻ പോകുന്നില്ല. എല്ലാ ലൗകികപ്രശ്നങ്ങളും പരിഹരിച്ചതിനുശേഷം ദൈവത്തെ ഓർമ്മിക്കുകയും അദ്ദേഹത്തെ സാക്ഷാത്കരിക്കുകയും ചെയ്യുമെന്ന് ചിന്തിക്കുന്നൊരാൾ, തിരമാലകളെല്ലാം ശമിച്ചതിനുശേഷം സമുദ്രത്തിൽ സ്നാനം ചെയ്യുമെന്ന് പറയുന്ന ഒരു മൂഢനെപ്പോലെയാണ് എന്ന് സംസ്കൃതത്തിൽ ഒരു ശ്ലോകമുണ്ട്.

യുക്തിക്കനുസരിച്ച് മറെറാരു പരിചിന്തനം കൂടിയുണ്ട്. ലോകം നന്മയുടേയും തിന്മയുടേയും ഒരു സങ്കലനമാണ്. അതു് എപ്പോഴും അങ്ങനെ തന്നെ വർത്തിക്കുകയും ചെയ്യും. ഒരു പരിപൂർണ്ണ മനുഷ്യനുണ്ടാകാം, എന്നാൽ പൂർണ്ണതയിലെത്തിയ ഒരു ലോകമുണ്ടാകാൻ സാദ്ധ്യമല്ല. കൂടുതൽ ജനങ്ങൾ സന്മാർഗ്ഗചാരികളും ആദ്ധ്യാത്മികതത്പരരുമാവുമെങ്കിൽ ലോകം കുറച്ചുകൂടി നന്നാവും. നാസ്തികത്വവും ഭൗതികതയും നിലവിലുണ്ടെങ്കിലും ഇന്നു പൊതുവായി ഒരു ആദ്ധ്യാത്മികദാഹം അനുഭവപ്പെടുന്നുണ്ട്. കൂടുതൽ നന്മയുള്ള ഒരു ലോകത്തിലേയ്ക്ക് നീങ്ങുവാനുള്ള യാതനയിൽ നിന്നുണ്ടായതാണ് ഇന്നു ലോകത്തിലുള്ള പ്രതിസന്ധിഘട്ടം. നമ്മൾ, സന്യാസിമാരും സന്യാസിനിമാരും സാധാരണമനുഷ്യരും ഒരുപോലെ ആ പ്രതിസന്ധിഘട്ടത്തിൽ അകപ്പെട്ടിരിക്കയാണ്. ലോകത്തെ കുറച്ചുകൂടി നന്മയുള്ളതാക്കണമെങ്കിൽ നമ്മൾതന്നെ പ്രതിസന്ധിഘട്ടത്തിൽപ്പെട്ട് വലഞ്ഞതുകൊണ്ട് കാര്യമില്ല. സ്വയം പ്രതിസന്ധിഘട്ടത്തെ തരണംചെയ്ത് അതിനെ തരണംചെയ്യുവാൻ ലോകത്തെ സഹായിക്കുകയാണ് വേണ്ടതു്. പലർക്കും നാടകത്തിലും സിനിമയിലും, ദുരന്തം കാണുവാനോ, അല്ലെങ്കിൽ സാഹിത്യത്തിൽ അതിനെക്കുറിച്ച് വായിക്കുവാനോ ആഗ്രഹമുണ്ടെങ്കിലും ആ ദുരന്തം അനുഭവിക്കുവാൻ ആരും ആഗ്രഹിക്കുന്നില്ല. ഒരു ദുരന്തത്തിൽക്കൂടി ജീവിക്കുമ്പോൾ നാം അതിന്റെ ചുരുളുകളിൽ പെട്ടുപോകുന്നു. നമുക്ക് സ്വയം മുക്തരാകുവാൻ കഴിയുന്നില്ല, നമ്മെ മോചിപ്പി

ക്കവാൻ മററാരെങ്കിലും വേണം. എന്നാൽ അതിൽനിന്നു് പുറത്തു വരുമ്പോൾ നാം കൂടുതൽ പരിശുദ്ധരായിത്തീരുന്നു. കൂടുതൽ അനുകമ്പയുള്ളവരും കൂടുതൽ മനുഷ്യത്വമുള്ളവരുമായിത്തീരുന്നു. ഒരു പ്രതിസന്ധിഘട്ടത്തിൽക്കൂടെയോ ഒരു ദുരന്തത്തിൽക്കൂടെയോ കടന്നുപോകുന്നതിനുള്ള കഴിവു് നമുക്കുണ്ടെങ്കിൽ മാത്രമേ ലോകത്തെ അതിന്റെ പ്രതിസന്ധിഘട്ടത്തിൽ സഹായിക്കുവാനുള്ള കഴിവു് നമുക്കുണ്ടാകൂ. നീന്താൻ അറിയുന്നവനുമാത്രമെ മുങ്ങിപ്പോകുന്നവനെ രക്ഷിക്കാൻ സാധിക്കൂ.

സിസ്റ്റർ: ഞങ്ങൾ കത്തോലിക്കൻ കാർമലൈററ് മഠത്തിനോടു് ബന്ധപ്പെട്ട സന്യാസിനിമാരാണു്. അതിനു് അതിന്റേതായ ഒരു ജീവിതമാർഗ്ഗമുണ്ടു്, ലോകത്തിൽനിന്നും അതിന്റെ പ്രതിസന്ധിഘട്ടത്തിൽനിന്നും പ്രശ്നങ്ങളിൽനിന്നും മുഖ്യമായും വിച്ഛേദിക്കപ്പെട്ട ഒരു ജീവിതം. മഠം ഒരു തോണിപോലെയും ലോകം ഒരു കടലുപോലെയും ആണെങ്കിൽ, കടലില്ലാതെ തോണിയുടെ ഉപയോഗമെന്താണു്? എന്റെ അഭിപ്രായത്തിൽ തോണിയ്ക്കു് അതിന്റെ പ്രവൃത്തി ചെയ്യാൻ കഴിയാതാകുന്നു.

സ്വാമിജി: ജലത്തിൽ സഞ്ചരിക്കുന്ന തോണി, മറിഞ്ഞതും ജലത്തിൽ താഴ്ന്നു പോയതുമായ തോണിയേക്കാൾ ഉപയോഗപ്രദമാണു്. നിങ്ങളുടെ മഠത്തിലെ ജീവിതം ചുററുമുള്ള ലോകത്തിലെ പ്രതിസന്ധിഘട്ടവുമായി ബന്ധപ്പെടാത്തതല്ല. നിങ്ങളിലുള്ള ആദ്ധ്യാത്മികബോധത്തിന്റെ പ്രകാശത്തെ പടിപടിയായി ഉയർത്തി, ചുററുമുള്ള അന്ധകാരത്തെ നീക്കം ചെയ്യാൻ നിങ്ങൾ സഹായിക്കുന്നു. അതാണു് ലോകത്തിനുവേണ്ടിയുള്ള മഹത്തായ സേവനം. ഒരു ദീപസ്തംഭം ഒരു സ്ഥലത്തുതന്നെ നിശ്ചലമായി നില്ക്കുന്നുവെങ്കിലും, കടലിൽക്കൂടി യാത്രചെയ്യുന്ന കപ്പലുകളെ തുറമുഖത്തിന്റെ രക്ഷാസ്ഥാനങ്ങളിലേയ്ക്കു് നയിച്ചു് അവയ്ക്കു് വളരെയധികം സേവനം ചെയ്യുന്നു. അതുതന്നെ കടലിൽ മുങ്ങിപ്പോയെങ്കിൽ ഈ സേവനം ചെയ്യാൻ അതിനു കഴിയുകയില്ല. ഇതാണു് യേശുക്രിസ്തുവിന്റെ ഉദ്ബോധനത്തിന്റെ പൊരുൾ: നീ ലോകത്തിന്റെ പ്രകാശമാണു്; എന്നാൽ പ്രകാശം അന്ധകാരം കൊണ്ടു മൂടിപ്പോവുകയാണെങ്കിൽ ആ അന്ധകാരം എത്ര മഹത്തായിത്തീരുന്നു! അതുകൊണ്ടു് ജോൺ പുണ്യവാളന്റെസുവിശേഷഗ്രന്ഥം മനോഹരമായി ചിത്രീകരിച്ചിരിക്കുന്നതുപോലെ, 'ലോകത്തിലേയ്ക്കു വരുന്ന ഓരോ ആത്മാവിനേയും പ്രകാശിപ്പിക്കുന്ന വെളിച്ചമാകുന്ന ആന്തരികമായ ദൈവത്തിന്റെ ആ പ്രകാശത്തെ ചുററും വ്യാപിപ്പിക്കുവാൻ പരിശ്രമിക്കുന്നതു് ഇവിടെയുള്ള എല്ലാവർക്കും മംഗളമായിരിക്കും; എല്ലാ സന്ന്യാസിമാർക്കും സന്ന്യാസിനിമാർക്കും അതു ശുഭപ്രദമാണു്. ആ അതുല്യമാർഗ്ഗത്തിൽ കൂടി ലോകത്തെ സേവിക്കുക. നിങ്ങൾക്കു് എന്റെ സ്നേഹവും ശുഭാശംസകളുമുണ്ടു്.

---

# ഭക്തിയും ഭക്തന്മാരും

കെ. കെ. മേനോൻ, ബി. ഏ., ബി. എൽ.

''സാ ത്വസ്മിൻ പരമപ്രേമരൂപാ'' പരമപ്രേമമാണു് ഭക്തിയുടെ സ്വരൂപം എന്നാണു് ശ്രീനാരദമഹർഷി ഭക്തിസൂത്രത്തിൽ പറയുന്നതു്. നാരദൻ സ്വാനുഭവത്തെ വിവരിക്കുന്നതു് ആനന്ദമഗ്നനായിട്ടു് അകവും പുറവും അറിയാതെ പോയിയെന്നാണു്.

> പ്രേമാതിഭരനിർഭിന്നപുളകാംഗോ/തിനിർവൃതഃ
> ആനന്ദസംപ്ലവേ ലീനോ നാപശ്യമുഭയം മുനേ.

ശാണ്ഡില്യനാകട്ടെ, 'സാ പരാനുരക്തിരീശ്വരേ' ഈശ്വരനിലുള്ള അതിപ്രേമമാണു് ഭക്തി എന്നാണു് ഭക്തിക്കു് നിർവ്വചനം നല്കുന്നതു്. അവിവേകികളായ ഭോഗികൾക്കു് വിഷയങ്ങളിൽ എങ്ങനെയാണു് അടങ്ങാത്ത പ്രേമം ഉണ്ടാകുന്നതു് – അനവധി ദ്രവ്യം ഇരിക്കുന്ന ഒരു മുറിയുടെ അടുത്തിരിക്കുന്ന ഒരു തസ്കരന്റെ മനസ്സു് സദാ ആ ദ്രവ്യത്തിൽത്തന്നെ

ലയിച്ചുകൊണ്ടിരിക്കുന്നതു് – അതേപോലെ നിരന്തരം മനസ്സ് ഭഗവാനെത്തന്നെ സ്മരിച്ചുകൊണ്ടിരിക്കുന്നതാണത്രെ ഭക്തി. ഭാഗവതത്തിലാകട്ടെ,

മദ്ഗുണശ്രുതിമാത്രേണ മയി സർവഗുഹാശയേ
മനോഗതിരവിച്ഛിന്നാ യഥാ ഗംഗാംഭസോഽംബുധൗ,
ലക്ഷണം ഭക്തിയോഗസ്യ നിർഗ്ഗുണസ്യ ഹ്യദാഹൃതം
അഹൈതുക്യവ്യവഹിതാ യാ ഭക്തിഃ പുരുഷോത്തമേ.
(ഭാ. III. 29. 11, 12)

എന്റെ ദിവ്യലീലാദികളുടെ ശ്രവണാദികൾകൊണ്ടുതന്നെ സർവാന്തര്യാമിയും പുരുഷോത്തമനുമായിരിക്കുന്ന എന്നിൽ, ഗംഗയുടെ പ്രവാഹം സമുദ്രത്തിൽ എന്നപോലെ, ഇടവിടാത്തതും കാമനാലേശംപോലുമില്ലാത്തതും ഭേദഭാവരഹിതവുമായി ഉണ്ടാവുന്ന മനോവൃത്തിയാണ് നിർഗ്ഗുണഭക്തി എന്ന ലക്ഷണം പറഞ്ഞിരിക്കുന്നു.

ഭക്തി വളർത്താൻ പ്രതീകോപാസന കൂടിയേ കഴിയൂ. ''അബ്രഹ്മണി ബ്രഹ്മദൃഷ്ട്യാ അനുസന്ധാനം'' – ബ്രഹ്മമല്ലാത്തതിൽ ബ്രഹ്മഭാവനയോടെ മനസ്സിനെ യോജിപ്പിക്കുകയാണ് പ്രതീകോപാസന എന്നാണ് ശ്രീരാമാനുജാചാര്യരുടെ മതം. ഉപാസ്യം ബ്രഹ്മംതന്നെയായും പ്രതീകം തത്സ്ഥാനത്ത് തത്സ്മാരകമായ ചിഹ്നമായും ഭാവിച്ച് പ്രതീകദ്വാരാ സർവ്വവ്യാപിയായ ബ്രഹ്മത്തെ ഉപാസിക്കുകയാണ് പ്രതീകോപാസനയിൽ ചെയ്യുന്നതു് എന്നു സ്വാമി വിവേകാനന്ദൻ ചൂണ്ടിക്കാണിക്കുന്നു. ''ഏകം സദ്വിപ്രാ ബഹുധാ വദന്തി.'' നാമഭേദങ്ങളെക്കൊണ്ടു ജനങ്ങൾ ഭഗവാന്നു് രൂപഭേദങ്ങൾ കല്പിക്കുന്നതുപോലെ തോന്നുമെങ്കിലും, ഓരോ നാമത്തിലും ഭഗവാന്റെ സർവ്വശക്തിയും അർപ്പിക്കപ്പെട്ടിരിക്കുന്നു. ഏതു നാമത്തിൽക്കൂടിയും ഭഗവാൻ ഭക്തന്റെ സമീപത്തേയ്ക്കു ചെല്ലുന്നു. എന്നാൽ ആരംഭദശയിൽ ഒരു ഇഷ്ടദേവതയെമാത്രം ആരാധിക്കേണ്ടതാണ്. ''വളരുന്ന ചെടി വൻചെടിയാകുവോളം അതിന്നു് ചുററും വേലികെട്ടി രക്ഷിക്കണം. ഇളംതൈപ്രായമായ ഭക്തിയെ മൂപ്പെത്തുംമുമ്പു ഭാവഭേദങ്ങളും ആദർശഭേദങ്ങളും അടിസ്ഥടി ബാധിച്ചുകൊണ്ടിരുന്നാൽ അതു നശിച്ചുപോകും... സാധകൻ എല്ലാററിന്റെയും മാധുര്യം നുകരാം. എല്ലാവരോടും കൂടിയിരിക്കാം, എല്ലാ നാമങ്ങളും ഗ്രഹിക്കാം. എല്ലാം ശരി, ശരി എന്നു പറയാം. പക്ഷെ, അപ്പോഴൊക്കെയും സ്വന്തം ഇരുപ്പിൽ ഉറച്ചിരിക്കണം. അങ്ങനെയിരിക്കുന്നവന്നു് കിട്ടിയ ചെറുവിത്തിൽനിന്നു് ഒരു മാമരം ഉണ്ടാകും; അതു വടവൃക്ഷംപോലെ വേരിന്നു് പുറകേ വേരും, കൊമ്പിന്നു് പിമ്പെ കൊമ്പും എമ്പാടും നീട്ടിയയച്ചു വളർന്നു പടർന്നു ജീവിതം മുഴുവൻ വ്യാപിച്ചുനില്ക്കും. അപ്പോൾ ജീവിതസർവ്വസ്വമായി താൻ ഉപാസിക്കുന്ന ഇഷ്ടദേവതതന്നെയാണ് ഏതു ശാഖക്കാരും ഏതാദർശത്തിലും ഏതു രൂപത്തിലും ഏതു നാമത്തിലും ഉപാസിക്കുന്നതു് എന്നു യഥാർത്ഥ ഭക്തന് അനുഭവമാകും.'' എന്നു് വിവേകാനന്ദസ്വാമികൾ ഉദ്ബോധിപ്പിക്കുന്നതു് പ്രത്യേകം ശ്രദ്ധേയമാണ്.

ഭക്തിയോഗത്തിന്റെ ക്രമത്തേയും സാധനകളേയും പററി പല സംഗതികളും പല ഗ്രന്ഥങ്ങളിലും പറയുന്നുണ്ട്.

'വിവേകം, സംയമം, അഭ്യാസം, യജ്ഞം, വിശുദ്ധി, ബലം, അനുദ്ധർഷം ഇവയാണ് തത്സാധനകൾ എന്നു ശ്രീരാമാനുജചാര്യർ വേദാന്തസൂത്രഭാഷ്യത്തിൽ പറയുന്നു. ഭക്തി വളർത്തുവാൻ സത്സംഗത്തിന്നുള്ള കഴിവിന്നു് എല്ലാവരും പ്രാധാന്യം കല്പിക്കുന്നു. സത്സംഗങ്ങൾ എത്രത്തോളം വരിക്കേണമോ, അത്രത്തോളം ദുസ്സംഗത്തെ വർജ്ജിക്കേണ്ടതുമാണ്.

സംഗം ന കുര്യാദസതാം ശിശ്നോദരതൃപാം ക്വചിത്
തസ്യാനുഗസ്തമസ്യന്ധേ പതത്യന്ധാനുഗാഽന്ധവത്.
(ഭാ. II. 31. 3.)

ഉപസ്ഥം, ഉദരം എന്നിവയെ മാത്രം തൃപ്തിപ്പെടുത്തുന്നതിൽ തത്പരരായിരിക്കുന്ന ദുർജ്ജനങ്ങളുടെ സംഗം ഒരിക്കലും ചെയ്യരുതു്; അതു് അന്ധനെ അനുഗമിക്കുന്ന മററൊരു അന്ധനെ എന്നപോലെ ഘോരമായ അജ്ഞാനാന്ധകാരത്തിൽ പതിപ്പിക്കും. ശ്രീ ചൈതന്യസ്വാമികൾ, ഭക്തിയെ വളർത്തിയെടുക്കാൻ അഞ്ചു് ഉപായങ്ങളാണ് ഉപദേശിക്കുന്നതു്. അവ സത്സംഗം, ശ്രീകൃഷ്ണാരാധന, ഭാഗവതപാരായണം, നാമജപം, വൃന്ദാവനവാസം എന്നിവയാണ്. മാതൃഭാവത്തിലോ, ദാസഭാവത്തിലോ കാന്താഭാവത്തിലോ ഏതു രൂപത്തിലെങ്കിലും ഭഗവത്പ്രേമത്തെ വളർത്താം. ഇങ്ങനെ ഭക്തി വളർത്തി വന്നു്,

''കണ്ഠാവരോധരോമാഞ്ചാശ്രുഭിഃ പരസ്പരം
ലപമാനാഃ പാവയന്തി കുലാനി പൃഥിവീം ച.''

കണ്ഠഗൽഗദം, രോമാഞ്ചം, അശ്രു എന്നിവകളോടുകൂടി അന്യോന്യം ഭഗവൻമഹിമകളെ വണ്ണിക്കുന്ന ഭക്തന്മാർ വംശങ്ങളേയും ഭൂമിയെത്തന്നേയും പരിപാവനമാക്കുന്നു. അങ്ങനെയുള്ള ഭക്തന്മാർ ''തീൎത്ഥീകുവ്വന്തി തീൎത്ഥാനി, സുകൎമ്മീകുവ്വന്തി കമ്മാണി, സച്ഛാസ്ത്രീകുവ്വന്തി ശാസ്ത്രാണി'' തീൎത്ഥങ്ങളെ ശുദ്ധീകരിക്കുന്നു; കമ്മങ്ങളെ സൽക്കമ്മങ്ങളാക്കിത്തീക്കുന്നു, ശാസ്ത്രങ്ങളെ സച്ഛാസ്ത്രങ്ങളാക്കിത്തീക്കുന്നു. ഭക്തന്മാരിൽ ജാതി, വിദ്യാഭ്യാസം, രൂപസമ്പത്തു്, കുലമഹിമ, ധനപ്രൌഢി, കമ്മവൈവിദ്ധ്യം എന്നിവകൊണ്ടുള്ള വ്യത്യാസങ്ങൾക്കു സ്ഥാനമില്ല എന്നു് ''നാസ്തി തേഷു ജാതിവിദ്യാരൂപകുലധനക്രിയാദിഭേദഃ'' എന്നു് നാരദൻ വിശദമാക്കുന്നു. ഭഗവാനാകട്ടെ, ''മദ്ഭക്താ യത്ര ഗായന്തി തത്ര തിഷ്ഠാമി നാരദ'' (എന്റെ ഭക്തന്മാർ എവിടെയാണു് എന്നെ കീൎത്തിക്കുന്നതു്, അവിടെയാണു് ഞാനധിവസിക്കുന്നതു്) എന്നരുളിച്ചെയ്യുന്നു.

ഭാഗവതം ഒരു ഭക്തിസാഗരമാണു്. ഭക്തിയുടെ വിവിധഭാഗങ്ങളെ എടുത്തു വിവരിക്കുന്ന ഒരു മഹാഗ്രന്ഥമാണതു്. സകല ഗൃഹകുടുംബാദി ശൃംഖലാബന്ധങ്ങളെയും ബലാൽ പൊട്ടിച്ചെറിഞ്ഞു ഭഗവാനെ സൎവ്വാത്മനാ ഭജിച്ച ഗോപികളുടെ ചരിത്രം പുളകോദ്ഗമകാരിയാണു്.

അതുപോലെതന്നെ, അജാമിളൻ, അംബരീഷൻ, ഉദ്ധവർ, കുചേലൻ, ഗജേന്ദ്രൻ, ധ്രുവൻ, പ്രഹ്ലാദൻ തുടങ്ങിയ അനവധി ഭക്തന്മാരെ വ്യാസൻ നമ്മുടെ മുമ്പിൽ അണിനിരത്തുന്നുണ്ടു്. ദ്വേഷംകൊണ്ടു മുക്തിനേടിയ പൂതന, കംസൻ, ജരാസന്ധൻ, ശിശുപാലൻ മുതലായ കഥാപാത്രങ്ങളേയും നമുക്കു കാഴ്ചവെയ്ക്കുന്നുണ്ടു്.

ഏതാണ്ടു് ഇതേപോലെതന്നെ പലതരത്തിലുള്ള ഭക്തശിരോമണികളെയും ത്യാഗിവര്യന്മാരെയും നമ്മുടെ മുമ്പിൽ, തമിഴ്സാഹിത്യത്തിലെ ''പെരിയപുരാണ''വും, ''ആഴ്വാർമാരുടെ ചരിത്ര''ങ്ങളും അവതരിപ്പിയ്ക്കുന്നുണ്ടു്. പെരിയ പുരാണത്തിൽ അനുഗൃഹീതരായ 63 ശിവഭക്തന്മാരുടെയും ആഴ്വാർമാരുടെ ചരിത്രത്തിൽ പ്രസിദ്ധരായ 12 വിഷ്ണുഭക്തന്മാരുടെയും ചരിത്രങ്ങളാണു് നമ്മൾ കാണുന്നതു്. ഇവരൊക്കെ സുമാർ മൂന്നാം ശതകംമുതൽ എട്ടാം ശതകംവരെ ഉള്ള കാലത്തു ജീവിച്ചിരുന്നവരാണു്. ആഴ്വാർമാർ നൂറെറട്ടു് വിഷ്ണുക്ഷേത്രങ്ങൾ സന്ദശിച്ചു്, അവയെപ്പററി സ്തോത്രങ്ങൾ നിമ്മിച്ചുപാടി. അവയാണു തമിഴ് ഭക്തിസാഹിത്യത്തിൽ ''നാലായിരപ്രബന്ധങ്ങൾ'' എന്നു പറഞ്ഞുവരുന്നതു്. നായനാർമാരിൽ സുപ്രസിദ്ധരായ ജ്ഞാനസംബന്ധർ, അപ്പർ, സുന്ദരമൂൎത്തിനായനാർ എന്ന മൂവരുംകൂടി 274 മഹാക്ഷേത്രങ്ങൾ സന്ദശിച്ചു, സ്തോത്രങ്ങൾ നിമ്മിച്ചുപാടിയിട്ടുണ്ടു്. ഈ ശൈവഭക്തശിരോമണികളായ 63 നായനാർമാരുടെ ജീവചരിത്രത്തിന്നാണു് ''പെരിയപുരാണം'' എന്നു പറയുന്നതു്; അവർ പാടിയ പാട്ടുകൾക്കു ''തേവാരങ്ങൾ'' എന്നും പറയുന്നു. ഇവർ സന്ദശിച്ചിട്ടുള്ള ക്ഷേത്രങ്ങൾക്കു് പ്രത്യേകദിവ്യത്വം കല്പിച്ചുവരുന്നുണ്ടു്. കൂടുതൽ ആഴ്വാർമാർ സന്ദശിച്ചിട്ടുള്ള വൈഷ്ണവക്ഷേത്രങ്ങൾക്കു് കൂടുതൽ ദിവ്യത്വം ഉണ്ടെന്നാണു് വൈഷ്ണവഭക്തന്മാരുടെ വിശ്വാസം. ഭക്തന്മാക്കു് ഉള്ള മാഹാത്മ്യമാണു് ഈ വിശ്വാസം കുറിക്കുന്നതു്. പന്ത്രണ്ടു് ആഴ്വാർമാരിൽ മധുരകവി ആഴ്വാർ തന്റെ ഗുരുനാഥനായിരുന്ന നമ്മാഴ്വാരെപ്പററി മാത്രമേ പാടീട്ടുള്ളു, ഒരു ക്ഷേത്രത്തെപ്പററിയും പാടീട്ടില്ല. ബാക്കി പതിനൊന്നു് ആഴ്വാർമാരും സന്ദശിക്കുകയും സ്തോത്രങ്ങൾ നിമ്മിച്ചു പാടുകയും ചെയ്തിട്ടുള്ളതു് ''ശ്രീരംഗം'' ക്ഷേത്രത്തെപ്പററി മാത്രമാണു്. അതുകൊണ്ടു വൈഷ്ണവഭക്തന്മാർ ശ്രീരംഗത്തിന്നു് ഒന്നാംസ്ഥാനവും പത്തു് ആഴ്വാർമാർ പാടീട്ടുള്ള തിരുപ്പതിയ്ക്കു് രണ്ടാംസ്ഥാനവും കൊടുത്തുവരുന്നു.

തന്റെ ഇഷ്ടദേവതയായ ''ആദിയും അന്തവും ഇല്ലാ അരുംപെരുംജ്യോതിയായ'' ശ്രീപരമേശ്വരനെ ശിവഭക്തനായ മാണിക്കവാചകർ കാണുന്നതു് ''മാൽ, അയൻ, വാനവർ കോനും വന്തുവണങ്ക അവൎക്കു് അരുൾചെയ്ത ഈശൻ'' — ബ്രഹ്മാവു്, വിഷ്ണു, ഇന്ദ്രൻ മുതലായവർ വന്നു വണങ്ങുമ്പോൾ അവരെ അനുഗ്രഹിക്കുന്നതായിട്ടാണു്. വൈഷ്ണവഭക്തനായ തിരുമഴിശൈആഴ്വാർ തന്റെ ഇഷ്ടദേവതയെ കാണുന്നതു് ''ഇനിയറിന്തേൻ ഈശൎക്കും നാന്മു

വക്കം ദൈവ''മായിട്ടാണ്. മറെറാരാഴ്വാർ ദൈവങ്ങളോടൊക്കെ അപേക്ഷിക്കുകയാണ്, ''പട്ടുകിടക്കുകൾ ഒന്നിന്മേലൊന്നായി വിരിച്ചപോലെയുള്ള പന്നഗപര്യങ്കത്തിൽ ശയിക്കുന്ന ഇന്ദിരാകാന്തൻ ആ സുഖങ്ങളൊക്കെ ഉപേക്ഷിച്ച് എന്റെ ഹൃദയത്തെയാണ് ഇരിപ്പിടമാക്കീട്ടുള്ളതു്. എന്റെ ഹൃദയമാകട്ടെ വളരെ ചെറുതുമാണ്. അവിടെ ഒരാൾക്കേ സ്ഥലമുള്ളു. അതുകൊണ്ടു ശിവനും ബ്രഹ്മാവും പിന്നാലെ വന്നാൽ കോൻ അവക്കെങ്ങനെ സ്ഥലം കൊടുക്കും? നിവൃത്തിയില്ലല്ലൊ. എന്നോടു ക്ഷമിക്കണേ.'' മറെറാരു ആഴ്വാരുടെ ഹൃദയം അതിലും സങ്കുചിതമാണ്. അദ്ദേഹം പറയുന്നു:

തിരുവെങ്കടത്തിലുള്ള തിരുമാലിൻ മൂർത്തിയെൻ
ദൈവം എനക്കുപാൽക്കടലിൽ പള്ളികൊണ്ടിരിക്കും
പെരുമാളുംവേണ്ടാം വേറു എന്ത ദിവ്യദേശമും വേണ്ടാം.

അദ്ദേഹത്തിന്നു് തിരുപ്പതിവെങ്കിടാചലപതി മാത്രംമതി. എന്നാൽ അവക്കും ക്രമേണ അവർ ജീവിതസർവ്വസ്വമായി ഉപാസിക്കുന്ന ഇഷ്ടദേവതതന്നെയാണ് മററുശാഖക്കാർ മററു രൂപങ്ങളിലും നാമങ്ങളിലും ഉപാസിക്കുന്നതു് എന്നു് അനുഭവമാകുന്നുണ്ടു്. മറെറാരു ആഴ്വാർ ശൈവവൈഷ്ണവഭേദത്തിൽ അഭേദം കാണുന്നുണ്ടു്. അദ്ദേഹം പാടുന്നു, 'ഹരൻ, നാരായണൻ എന്ന തിരുനാമങ്ങൾ രണ്ടു്, ഋഷഭം, ഗരുഡൻ എന്നിങ്ങനെ വാഹനങ്ങൾ രണ്ടു്, ഒരാളെപ്പററി സ്തുതിക്കുന്നതു് 'ആഗമത്തിൽ', മറെറയാളെപ്പററിയോ വേദത്തിൽ, വാസസ്ഥലം ഒരാൾക്കു കൈലാസം, മറെറയാൾക്കു പാൽക്കടൽ, തൊഴിലോ നേരെ വിപരീതം: സൃഷ്ടിയും സംഹാരവും; ഒരാളുടേതു് അഗ്നിവണ്ണം, മറേറയാൾ മേഘവണ്ണൻ, എന്നാൽ തിരുമേനിയോ ഒന്നു്! ഇങ്ങനെ പരസ്പരവിരുദ്ധമാണ് ഇരുവരുമെങ്കിലും പരമാത്മാവിന്റെ രണ്ടു രൂപങ്ങൾ മാത്രമാണിവർ.''

ആഴ്വാർമാരുടെയും നായനാർമാരുടെയും ഇടയിൽ 'ജാതിവിദ്യാരൂപകുലധനക്രിയാദിഭേദ'ങ്ങൾ തീരെ ഉണ്ടായിരുന്നില്ല. അപ്പൂതി അടികൾ ഒരു ബ്രാഹ്മണനായിരുന്നു. അദ്ദേഹത്തിന്റെ ഗുരുവും ആരാധനാമൂർത്തിയും ഒരു അബ്രാഹ്മണനായിരുന്ന അപ്പരായിരുന്നു. സ്വഗൃഹത്തിലേക്കു് അപ്പരെ ക്ഷണിച്ചുവരുത്തി അപ്പൂതി അടികൾ പാദപൂജ നടത്തി. ആഴ്വാർമാരിൽ പലരും ബ്രാഹ്മണരായിരുന്നു; എന്നാൽ തിരുപ്പാണാഴ്വാർ പാണജാതിയിൽ പിറന്നവനായിരുന്നു. നായനാർമാരിൽ തിരുജ്ഞാനസംബന്ധൻ, സുന്ദരമൂർത്തിനായനാർ മുതലായവർ ബ്രാഹ്മണരും കണ്ണപ്പൻ, നാകനാർ മുതലായവർ അധഃകൃതരുമായിരുന്നു. കുലശേഖരാഴ്വാർ ഒരു മന്നനായിരുന്നു, തൊണ്ടരടിപ്പൊടി ആഴ്വാർ പരമസാധുവായിരുന്നു. അതേ മാതിരി, ചേരമാൻപെരുമാൾ ചേരരാജ്യമന്നനായിരുന്നു, നെടുമാരൻ പാണ്ഡ്യമന്നനായിരുന്നു, മാണിക്കവാചകർ പാണ്ഡ്യരാജാവിന്റെ മന്ത്രിയായിരുന്നു, മററു മിക്ക നായനാർമാരും സാധുക്കളായിരുന്നു. അവരിൽ സ്ത്രീകളും ഉണ്ടായിരുന്നു. ആണ്ടാൾ, മങ്കയർക്കരശി, കാരയ്ക്കൽ അമ്മയാർ മുതലായ പലരും അവരിലുണ്ടു്. മാത്രമല്ല, പല പ്രധാന പരിവർത്തനങ്ങൾക്കു് സ്ത്രീകൾ കാരണമാവുകയും ചെയ്തിട്ടുണ്ടു്. അപ്പരെ ജൈനമതത്തിൽനിന്നു ശൈവമതത്തിലേക്കു കൊണ്ടുവന്നതു സഹോദരിയായിരുന്ന തിലകവതിയാരാണ്. ജ്ഞാനസംബന്ധരെ മധുരയിലേക്കു ക്ഷണിച്ചുവരുത്തി, തന്റെ ഭർത്താവായിരുന്ന പാണ്ഡ്യമന്നനെ ജൈനമതത്തിൽനിന്നു ശൈവമതത്തിലേക്കു മാററിയതു മങ്കയർക്കരശിയാണ്. തന്നെ കാമിച്ചുവന്ന തിരുമങ്കയാഴ്വാരോടു് ഒരു കൊല്ലക്കാലം ദിവസേന ആയിരം വൈഷ്ണവക്കു് അന്നദാനം കൊടുത്താലേ താൻ വിവാഹം കഴിക്കു എന്നു ശഠിച്ച് അദ്ദേഹത്തിൽ ഒരു പരിവർത്തനം ഉണ്ടാക്കിയതു് ഒരു സ്ത്രീയാണ്.

അവർ ഓരോ ആൾക്കാരും കാണിച്ച ത്യാഗസന്നദ്ധത നമ്മളെ രോമാഞ്ചകഞ്ചുകിതരാക്കുന്നു. ഭഗവാൻ പലവിധത്തിലും അവരെ പരീക്ഷിച്ച് അവരുടെ ഭക്തിയുടെ ദാർഢ്യത്തെ വെളിപ്പെടുത്തുന്നുണ്ടു്. കണ്ണപ്പൻ തന്റെ രണ്ടു കണ്ണുകളും ചൂഴ്ന്നെടുത്തു ഭഗവാനു സമ്മാനിക്കുന്നു. രണ്ടാമത്തെ കണ്ണു ചൂന്നെടുക്കുന്നതിന്നു മുമ്പായി അതു സ്ഥാപിക്കേണ്ട സ്ഥലം തെററാതെ ന്നു കരുതി ശിവലിംഗത്തിൽ ആ സ്ഥാനത്തു തന്റെ കാലിന്റെ പെരുവിരലാണ് അമർത്തിവെച്ചതു്. ഭഗവാൻ പ്രച്ഛന്നവേഷനായിട്ടു്, ഒരു

ശിവഭക്തന്റെ വേഷത്തിൽ, ചിറുത്തൊണ്ടനായനാരെ സമീപിക്കുന്നു. യാചിക്കുന്ന ഭക്ഷണം തരാം എന്നു സത്യം ചെയ്യിക്കുന്നു. അനന്തരം ചോദിക്കുന്നു, നായനാരുടെ ഏകപുത്രനെ, അമ്മ മടിയിൽ കിടത്തി പിടിച്ചുകൊടുത്തു്, അച്ഛൻ ശിരശ്ഛേദനം ചെയ്യണം; ആസമയത്തു അമ്മയും അച്ഛനും മകനും ഒരുപോലെ ചിരിച്ചുകൊണ്ടിരിക്കണം. അനന്തരം ആ മാംസം അമ്മ പാകം ചെയ്തു് അതിഥിയ്ക്കും അച്ഛനും വിളമ്പിക്കൊടുക്കണം. അച്ഛൻ അതു ഭക്ഷിക്കണം. നായനാർ ഈ നിബന്ധനകൾ എല്ലാം അനുസരിക്കുന്നു. പിന്നീടു് ഭഗവാൻ വേഷം മാറി ഇയാർകൈ നായനാരുടെ അടുത്തു ചെല്ലുന്നു. അതിഥി ഒരു ശിവഭക്തനാണെന്നു കണ്ട നായനാർ അദ്ദേഹത്തെ ആദരിക്കുന്നു. താൻ യാചിക്കുന്ന ദാനം തരാൻ തയ്യാറാണോ എന്നു ചോദിക്കുന്നു. നായനാർ സമ്മതിക്കുന്നു. ചോദിക്കുന്നതു് അദ്ദേഹത്തിന്റെ ഭാര്യയെയാണ്. ഒട്ടും സംശയിക്കാതെ ഭാര്യയെ ദാനം ചെയ്യുന്നു. നാട്ടുകാർ അതിഥിയെ എതിർക്കുന്നു. നായനാർ അവരോടു യുദ്ധത്തിനു പോകുന്നു. അപ്പോഴാണു് അതിഥിയുടെ വ്യക്തിത്വം വ്യക്തമാകുന്നതു്.

കുലശേഖരൻ കൊല്ലം, ഉറയൂർ, മധുര മുതലായ രാജ്യങ്ങളുടെ മന്നനായിരുന്നു. അദ്ദേഹം രങ്കനാഥനെപ്പററിയുള്ള ചിന്തകൾകൊണ്ടു ഭ്രാന്തനായി രാജ്യവും ചെങ്കോലും വലിച്ചെറിഞ്ഞു് ശ്രീരംഗത്തേയ്ക്കു് ഓടിവരുന്നു. അദ്ദേഹത്തിന്റെ ഭക്തിസുധ 'മുകുന്ദമാല'യിൽ ഉടനീളം കാണാം. മൂർഖനായനാർ ചൂതാട്ടത്തിൽനിന്നു കിട്ടിയ പണംകൊണ്ടാണു് ആരാധന നടത്തിയതു്. തിരുമങ്കയാഴ്‌വാരാകട്ടെ കൂട്ടായ്ക്കവെച്ചു നടത്തീട്ടാണു് ശ്രീരംഗംക്ഷേത്രത്തിലെ മതിൽ കെട്ടി വന്നതു്.

ഈ ഭക്തന്മാരിൽ പലർക്കുംവേണ്ടി ഭഗവാൻ ദാസ്യംതന്നെ ചെയ്തിട്ടുണ്ടു്. ഭക്തന്മാരെ ഭഗവാന്റെ ദാസന്മാരായിട്ടല്ല, ഭഗവാനെ ഭക്തന്മാരുടെ ദാസനായിട്ടാണു് ഇവരുടെ കഥകളിൽ നാം കാണുന്നതു്. സുന്ദരമൂർത്തിനായനാർ ആദ്യമായി പറവയാരെ വിവാഹം കഴിക്കുന്നു. പിന്നീടു് ശങ്കിലിയാരെ കണ്ടു ഭ്രമിക്കുന്നു. ഭഗവാനാണു് നായനാർക്കുവേണ്ടി മദ്ധ്യസ്ഥം പറഞ്ഞു് അവളെ സമ്മതിപ്പിക്കുന്നതു്. പക്ഷെ, അവൾ ശഠിക്കുന്നു "ഇനി സുന്ദരർ തിരുവാരൂർക്കു പോകില്ല, പറവയാരെ കാണില്ല" എന്നു് ആ ക്ഷേത്രത്തിലെ (ത്രിരുവൊററിയൂരിലെ) തേവരെ പിടിച്ചു സത്യം ചെയ്യണമെന്നു്. സുന്ദരർ കഷ്ടത്തിലായി. ഒടുവിൽ ഭഗവാനോടു പറഞ്ഞു, "സത്യം ചെയ്യുന്ന സമയത്തു ശ്രീകോവിലിൽനിന്നു പുറത്തു പോയി ഒരു മരത്തിന്റെ ചുവട്ടിൽ ഇരിക്കണം" എന്നു്. ഭഗവാൻ അതു സമ്മതിക്കുന്നു. അനന്തരമാണു് സുന്ദരർ കള്ളസ്സത്യം ചെയ്യുന്നതു്. പക്ഷെ, സത്യലംഘനം ചെയ്തു പറവയാരെ കാണാൻ തിരുവാരൂർക്കു സുന്ദരർ പോയപ്പോൾ കാഴ്ച നഷ്ടപ്പെട്ടു എന്നും പിന്നീടു ഭഗവാന്റെ അനുഗ്രഹംകൊണ്ടു് കാഴ്ച വീണ്ടു കിട്ടി എന്നുമാണു് കഥ തുടരുന്നതു്. ഇതേ സുന്ദരമൂർത്തിനായനാർ തിരുവാരൂരിൽ ദർശനത്തിന്നു പോയപ്പോൾ ആയിരംകാൽമണ്ഡപത്തിൽ വിറൻമീണ്ടനായനാർ (ഇദ്ദേഹം ചെങ്ങന്നൂർക്കാരനായിരുന്നു) ഇരുന്നു് ഉപന്യാസം നടത്തിയിരുന്നു. അതു ശ്രദ്ധിക്കാതെ സുന്ദരർ നടന്നു. ഉടനെ, വിറൻമീണ്ടനായനാർ "ഭക്തനെ ബഹുമാനിക്കാത്ത ഭക്തനും ആ ഭക്തനെ ആദരിക്കുന്ന ത്യാഗരാജനും കടന്നു പുറത്തു പോ" എന്നാജ്ഞാപിക്കുന്നു. സുന്ദരർ അകത്തു ചെല്ലുന്നു. ശ്രീകോവിലിൽ ഭഗവാനില്ല; തിരഞ്ഞുവന്നപ്പോൾ വിറൻമീണ്ടനായനാരുടെ മുമ്പിൽനിന്നു ഭഗവാൻ സുന്ദരർക്കുവേണ്ടി ക്ഷമായാചനം ചെയ്യുന്ന കാഴ്ചയാണത്രേ കണ്ടതു്! ഇങ്ങനെ ഭഗവാനുവേണ്ടി ഈ ഭക്തശിരോമണികളും അവർക്കുവേണ്ടി ഭഗവാനും എത്രയെത്രയാണു് കഷ്ടപ്പെട്ടിട്ടുള്ളതു് എന്നു് അവരുടെ ചരിത്രം ഉടനീളം എടുത്തു കാണിക്കുന്നു. "സ കീർത്ത്യമാനഃ ശീഘ്രമേവാവിർഭവതി, അനുഭാവയതി ച ഭക്താൻ." എന്ന നാരദഭക്തിസൂത്രത്തിന്റെ ഉദാഹരണങ്ങൾ മാത്രമാണു് ഈ കഥകളൊക്കെ.

# സ്വർഗ്ഗവും നരകവും

ടി. എം. ത്രിവിക്രമൻനമ്പൂതിരിപ്പാട്

പരലോകത്തു ചെന്നപ്പോൾ ദുര്യോധനനെ സ്വർഗ്ഗത്തിലും ഭീമാർജ്ജുനാദികളായ സ്വന്തക്കാരെ നരകത്തിലും കണ്ട് യുധിഷ്ഠിരൻ അമ്പരന്നുപോയി. ആ അമ്പരപ്പു തീർക്കാനായി ഇന്ദ്രൻ പറഞ്ഞു: ''പുണ്യങ്ങളും പാപങ്ങളും രണ്ടായിട്ടാണ്. ആദ്യം പുണ്യഫലം അനുഭവിക്കുന്ന ആൾ പിന്നെ നരകമനുഭവിക്കും, ആദ്യം നരകത്തിൽ പോകുന്ന ആൾ പിന്നെ സ്വർഗ്ഗത്തിലും പോകും. പാപം അധികമുള്ള ആൾക്ക് ആദ്യം സ്വർഗ്ഗമാണ് കിട്ടുക.'' (മഹാഭാരതം, സ്വർഗ്ഗാരോഹണപർവ്വം, അധ്യായം 3.)

ഭീമാർജ്ജുനാദികൾ പുണ്യചരിതന്മാരാണെങ്കിലും പാപവും കുറച്ചൊക്കെ ചെയ്തിട്ടുണ്ട്, അതിന്റെ ഫലവും അവർ അനുഭവിച്ചേ കഴിയൂ, അതുകൊണ്ടാണവരിപ്പോൾ നരകത്തിൽ കിടക്കുന്നത് എന്നും ദുര്യോധനൻ മഹാപാപിയാണെങ്കിലും കുറച്ചൊക്കെ പുണ്യവും ചെയ്തിട്ടുണ്ട്, അതിന്റെ ഫലവും ആയാൾ അനുഭവിച്ചേ കഴിയൂ, അതാണയാൾ ആദ്യം അനുഭവിക്കേണ്ടതും, അതുകൊണ്ടാണായാളിപ്പോൾ സ്വർഗ്ഗത്തിലിരിക്കുന്നത് എന്നും താൽപര്യം. യുധിഷ്ഠിരന്ന് തികച്ചും സമാധാനിക്കാറായി. ശരി. ഇവിടെ, ആസ്തിബാധ്യതകൾ തമ്മിൽ തട്ടിക്കിഴിച്ചുപോകുന്നതുപോലെ പുണ്യപാപങ്ങൾ തമ്മിൽ തട്ടിക്കിഴിച്ചുപോകയില്ലാത്തതുകൊണ്ട് പുണ്യത്തിന്റെയും പാപത്തിന്റെയും ഫലം വെവ്വേറെതന്നെ അനുഭവിക്കേണമെന്നും പുണ്യത്തെക്കാൾ പാപമാണ് അധികമെങ്കിൽ പുണ്യത്തിന്റെ ഫലം ആദ്യം അനുഭവിക്കേണമെന്നും ആണ് പരലോകത്തെ നിയമം എന്നാണല്ലൊ ഇന്ദ്രന്റെ വാക്കിൽനിന്നു വരുന്നത്. ഈ നിയമത്തിലെ ആദ്യഭാഗത്തിന്റെ അർത്ഥം വ്യക്തമാണ്; മിക്കപ്പോഴും പാപമാണ് ചെയ്തുകൊണ്ടിരിക്കുന്നത്, എന്തിനു പിന്നെ ഇടയ്ക്കു പുണ്യം ചെയ്യാൻ മിനക്കെടുന്നു, കടലിൽ കായം കലക്കുന്നതുപോലെയാവില്ലേ അത് എന്നോ, ഇടയ്ക്കു കുറേശ്ശേ പാപവും ചെയ്യാം, അതുകൊണ്ട് അപകടമൊന്നും വരില്ല, ധാരാളം പുണ്യം ചെയ്തുകൊണ്ടിരുന്നാൽ മതി എന്നോ, ആരും ധരിച്ചുപോകരുത്, പുണ്യകർമ്മങ്ങളിൽ ഔദാസീന്യമോ പാപകർമ്മങ്ങളിൽ അഭിരുചിയോ ഒരിക്കലും വന്നുപോകരുത് എന്നുതന്നെ. എന്നാൽ, പ്രസ്തുത നിയമത്തിലെ രണ്ടാംഭാഗത്തിന്ന് അർത്ഥമെന്ത്? കുറച്ചു പുണ്യവും വളരെ പാപവും ഉള്ളവർ ആ പുണ്യത്തിന്റെ ഫലംതന്നെ വേണം ആദ്യം അനുഭവിക്കാൻ എന്ന വ്യവസ്ഥ എന്തിനു വേണ്ടി? വ്യക്തമല്ല, ആലോചിച്ചുനോക്കാം.

കാര്യകാരണബോധമെന്നത് എന്ന് എങ്ങനെ മനുഷ്യന്റെ ഉള്ളിൽ കടന്നുകൂടി എന്ന് നിശ്ചയമില്ല; അതുപോലെ, ധർമ്മാധർമ്മബോധമെന്നതും — ചിലതൊക്കെ ധർമ്മമാണെന്നും ചിലതൊക്കെ അധർമ്മമാണെന്നും ഉള്ള ബോധവും — എന്ന് എങ്ങനെ മനുഷ്യന്റെ ഉള്ളിൽ കടന്നുകൂടി എന്ന് നിശ്ചയമില്ല. എന്നാൽ, ഒന്ന് നിശ്ചയമുണ്ട്: ഈ രണ്ടു ബോധങ്ങളും മനുഷ്യന്റെ ഉള്ളിൽ വേരൂന്നിയിട്ട് കാലം കുറെ ഏറെയായിരിക്കുന്നു; ഈ രണ്ടു ബോധങ്ങളും പേരിനുപോലും ഇല്ലാത്ത ഒരു മനുഷ്യനെ സങ്കല്പിക്കാൻ പ്രയാസമാണല്ലൊ നമുക്കിന്ന്. ഈ രണ്ടു ബോധങ്ങളും വളർന്നുവന്നതോടു കൂടി, ആരും അവനവൻ ചെയ്യുന്ന ധർമ്മത്തിന്റെ ഫലമായി സുഖവും അധർമ്മത്തിന്റെ ഫലമായി ദുഃഖവും അനുഭവിച്ചേ കഴിയൂ എന്ന ഒരു ബോധവും ക്രമേണ മനുഷ്യന്റെ ഉള്ളിൽ വേർപിടിച്ചുവന്നു. ഈ ബോധത്തെ കടയോടെ പറിച്ചെറിയാൻ പോന്ന പലേ അനുഭവങ്ങളും മനുഷ്യന്നു ഉണ്ടായിട്ടുണ്ടു്; ധർമ്മമേ ചെയ്തുപോന്നിട്ടും എന്നും ദുഃഖം അനുഭവിക്കേണ്ടിവന്നവരുടേയും അധർമ്മമേ ചെയ്തുപോന്നിട്ടും എന്നും സുഖമനുഭവിച്ചുവന്നവരുടേയും എത്രയോ കഥകൾ അവൻ കൺമുമ്പിൽ കണ്ടിട്ടുണ്ടു്. എന്നാൽ, അതുകൊണ്ടൊന്നും അവന്റെ ഈ ബോധം ലവലേശം ഇളകിയില്ല; അപ്പോഴൊക്കെ അവൻ ചെയ്തതു് ജീവിതം മുഴുവൻ ദുഃഖം സഹിച്ചും ധർമ്മത്തിൽ ഉറച്ചുനിന്നവർക്ക് മരണാനന്തരം ആ ധർമ്മത്തിന്റെ ഫലമായ സുഖവും അധർമ്മത്തിൽ മുഴുകിയും സുഖം തേടിപ്പോകുന്ന

വക്കു് മരണാനന്തരം ആ അധമ്മത്തിൻെറ ഫല മായ ദുഃഖവും വിട്ടുവീഴ്ചയെന്യേ കൈവരും എന്നു് തീച്ചപ്പെടുത്തുകയാണു്, അങ്ങനെ സുഖ ത്തിന്നും ധമ്മത്തിന്നും അതുപോലെ ദുഃഖത്തിന്നും അധമ്മത്തിന്നും തമ്മിലുള്ള കാര്യകാരണബന്ധ ത്തെസ്സംബന്ധിച്ച തൻെറ ബോധത്തെ ഉറപ്പിച്ച നിത്തുകയാണു്. ഇങ്ങനെ കാര്യകാരണബോധ ത്തിൻെറയും ധമ്മാധമ്മബോധത്തിൻെറയും ഏറെ കാലത്തെ വളച്ച്യുടെ ഫലമായി മനു ഷ്യൻ മനസാ മെനഞ്ഞെടുത്ത മരണാനന്തര സുഖദുഃഖങ്ങളത്രേ സ്വഗ്ഗനരകങ്ങരം.

സ്നേഹിക്കുന്നതു് ധമ്മമാണു് എന്നും ദ്വേഷി ക്കുന്നതു് അധമ്മമാണു് എന്നും തോന്നുമ്പോരം, സ്നേഹിക്കണം എന്നും ദ്വേഷിക്കരുതു് എന്നും ഒപ്പം തോന്നാതിരിക്കില്ല; സത്യം പറയുന്നതു് ധമ്മമാണു് എന്നും അസത്യം പറയുന്നതു് അധ മ്മമാണു് എന്നും തോന്നുമ്പോരം, സത്യം പറ യണം എന്നും അസത്യം പറയരുതു് എന്നും ഒപ്പം തോന്നാതിരിക്കില്ല; ത്യാഗം ചെയ്യുന്നതു് ധമ്മമാണു് എന്നും തട്ടിപ്പറിക്കുന്നതു് അധമ്മ മാണു് എന്നും തോന്നുമ്പോരം, ത്യാഗം ചെയ്യണം എന്നും തട്ടിപ്പറിക്കരുതു് എന്നും ഒപ്പം തോന്നാതി രിക്കില്ല; ധമ്മാധമ്മത്തോടൊപ്പം ധമ്മം ചെയ്യ ണം എന്നും അധമ്മം ചെയ്യരുതു് എന്നും ഉള്ള ബോധവും ഉണ്ടാവാതിരിക്കില്ല എന്നത്ഥം. അതു കാരണം, ധമ്മാധമ്മബോധത്തിൽനിന്നുദിക്കുന്ന സങ്കല്പമേതും ധമ്മംചെയ്യണമെന്നും അധമ്മം ചെയ്യരുതു് എന്നും ഉള്ള ബോധത്തിന്നും അനു ഗുണമായേ വരൂ. ധമ്മാധമ്മബോധത്തിൽനി ന്നുദിച്ച സങ്കല്പങ്ങളാണല്ലൊ സ്വഗ്ഗനരകങ്ങരം. അപ്പോരം,ധമ്മംചെയ്യണമെന്നും അധമ്മം ചെയ്യ രുതു് എന്നും ഉള്ള ബോധത്തിന്നുംകൂടി അഭിമ തമായ രൂപത്തിലേസ്വഗ്ഗനരകങ്ങരം ഉണ്ടാവാൻ വയ്ക്കൂ. എന്നുവെച്ചാൽ, ധമ്മം ചെയ്യുന്നവക്കു സുഖവും അധമ്മം ചെയ്യുന്നവക്കു് ദുഃഖവും കിട്ടി യേകഴിയൂ എന്ന വിചാരത്തോടൊപ്പം ആളുകരം ധർമ്മം ചെയ്യണമെന്നും അധർമ്മം ചെയ്യരുതു് എന്നും ഉള്ള വിചാരവുംകൂടി സ്വഗ്ഗനരകങ്ങളുടെ സൃഷ്ടിക്കു പിന്നിലുണ്ടു് എന്നത്ഥം. സുഖം ആരും അഭിലഷിക്കുന്ന ഒന്നാണു്, അതുകൊണ്ടു് ധർമ്മം ചെയ്താൽ സുഖം നിശ്ചയം എന്നു വന്നാൽ ആളുകരം ധർമ്മം ചെയ്യും; അതുപോലെ ദുഃഖം ആരും വെറുക്കുന്ന ഒന്നാണു്, അതുകൊണ്ടു് അധർമ്മം ചെയ്താൽ ദുഃഖം നിശ്ചയം എന്നു വന്നാൽ, ആളുകരം അധർമ്മം ചെയ്കയില്ല എന്നുംകൂടി ആലോചിച്ചിട്ടാണു്, ആളുകരം ധർമ്മത്തിൽ പ്രവത്തിക്കുകയും അധർമ്മത്തിൽ നിന്നു നിവത്തിക്കുകയും ചെയ്യുമാറാകണം എന്നുംകൂടി ഉദ്ദേശിച്ചിട്ടാണു്, സ്വഗ്ഗനരകങ്ങരം സംവിധാനം ചെയ്തതു് എന്നത്ഥം. ഈ ഉദ്ദേശം സാധിക്കാൻ, ആളുകരം ധർമ്മത്തിൽ പ്രവത്തി ക്കുകയും അധർമ്മത്തിൽനിന്നു് നിവത്തിക്കുകയും ചെയ്യാൻ, അവക്കു് ആത്മബലം – ആഭ്യന്തര സ്ഫൂത്തിയുടെ ദീപ്തിശക്തി – ഉണ്ടാകകയാ ണല്ലൊ വേണ്ടതു്. ഈ ബലം ഇല്ലാത്തതു കൊണ്ടോ ഃപാരാത്തുകൊണ്ടോ ആണു് ആളുകരം നാനാവിധത്തിലുള്ള സ്വാർത്ഥങ്ങരം കടിപെട്ടു് ധമ്മംചെയ്യാതിരിക്കാനും അധമ്മം ചെയ്യാനും ഇടവരുന്നതു്. അപ്പോരം, സ്വഗ്ഗ നരകങ്ങരം ആത്മബലം വളത്താനുള്ള ഒരു ചികിത്സാക്രമംകൂടിയാണു് എന്നു് പറയാം, എന്നു് പറയണം. ഈ ചികിത്സകൊണ്ടെ ങ്ങനെ ആത്മബലം വരുന്നു എന്നാണെങ്കിൽ; ചുരുക്കത്തിൽ: ഈ ലോകത്തിൽവെച്ചനുഭവിച്ച സുഖങ്ങളിൽനിന്നെല്ലാം വിലക്ഷണവും നിര തിശയവുമായ സ്വഗ്ഗസുഖം അനുഭവിക്കുകയും അതു് താൻ ചെയ്ത ധർമ്മത്തിൻെറ ഫലമാ ണെന്നു്. മനസ്സിലാവുകയും ചെയ്യുമ്പോരം ഒരാരംക്കു്, സ്വാഭാവികമായും, ധർമ്മാനുഷ്ഠാന ത്തിൽ താൽപര്യം വദ്ധിക്കും; തുടന്നു്, ധമ്മാനു ഷ്ഠാനത്തിന്നു് അനുപേക്ഷണീയമായ ആത്മ ബലവും വദ്ധിക്കും. അതുപോലെ, ഈ ലോകത്തിൽവെച്ചനുഭവിച്ച ദുഃഖങ്ങളിൽനി ന്നെല്ലാം വിലക്ഷണവും നിരതിശയവുമായ നര കദുഃഖം അനുഭവിക്കുകയും അതു് താൻ ചെയ്ത അധമ്മത്തിൻെറ ഫലമാണെന്നു് മനസ്സിലാവു കയും ചെയ്യുമ്പോരം ഒരാരംക്കു്, സ്വാഭാവിക മായും, അധമ്മാചരണത്തിൽ വിരക്തി വദ്ധി ക്കും; തുടന്നു അധമ്മനിവൃത്തിക്കു് അനുപേക്ഷ ണീയമായ ആത്മബലവും വദ്ധിക്കും.

ശരീരത്തിൻെറ ബലാധാനാർത്ഥമുള്ള ചികിത്സയിൽ രണ്ടുകൂട്ടമാണു് ആവശ്യമായിട്ടു ള്ളതു്. ഒന്നു്, ശരീരത്തിൻെറ സ്വതേ ഉള്ള ബലത്തെ നശിപ്പിച്ചുകൊണ്ടിരിക്കുന്ന ദോഷ ങ്ങളെ നിമ്മൂലനംചെയ്യൽ; രണ്ടു്, ശരീര ത്തിൻെറ സ്വതേയുള്ള ബലത്തെ പോഷിപ്പി ക്കൽ. ഇതിൽ ആദ്യം പറഞ്ഞതുതന്നെയാണു് ആദ്യം വേണ്ടതു്, സംശയമില്ല. കാരണം, ശരീരത്തിൻെറ ബലം കാന്തിന്നാൻ ദോഷ ങ്ങളെ അനുവദിച്ചുകൊണ്ടു് ബലം വദ്ധിപ്പി

യ്യാൻ ശ്രമിച്ചാൽ അതു് മുഷിഞ്ഞ മുണ്ടിൽ ചായംചേക്കാനുള്ള പുറപ്പാടുപോലെയാവും, നിഷ്ഫലപ്രായമാവും എന്നതുതന്നെ. എന്നാൽ ഈ ദോഷനിർമ്മൂലനം ചിലപ്പോഠം സാധ്യമല്ലാതെവരും. ദോഷങ്ങളെ നശിപ്പിയ്ക്കാനുള്ള ചികിത്സ കർശനാത്മകമാണു്, ശരീരത്തെ ക്ഷയിപ്പിയ്ക്കുന്നതാണു്. ചിലപ്പോഠം ആ കർശനം സഹിയ്ക്കാനുള്ള കരുത്തില്ല ശരീരത്തിന്നു് എന്നു വരും, ആ കർശനം ശരീരത്തെത്തന്നെ നാമാവശേഷമാക്കിക്കളയും എന്നുവരും. അപ്പോഠം അവിടെ എന്താണു് ചെയ്യുക? മറെറാന്നുമല്ല, മറെറാന്നുമാലോചിയ്ക്കാതെ, ദോഷനിർമ്മൂലനത്തിന്റെ കാര്യം തൽക്കാലം മാററിവെച്ചു്, ശരീരത്തിന്റെ ബലം വർദ്ധിപ്പിയ്ക്കാൻ ആവുന്നതെല്ലാം ചെയ്യുതന്നെ; ശരീരത്തിന്നു് അല്പം ബലം സിദ്ധിച്ചതിന്നുശേഷം ദോഷനിർമ്മൂലനത്തിന്നുവേണ്ടതും ചെയ്യുതന്നെ. സ്വതേ, ശരീരത്തിലെ ദോഷങ്ങളെ ഇല്ലായ്മ ചെയ്യിട്ടാണു് ബലം വർദ്ധിപ്പിയ്ക്കാൻ ശ്രമിയ്ക്കേണ്ടതു് എങ്കിലും ചിലപ്പോഠം മറിച്ചും വേണ്ടിവരും എന്നർത്ഥം.

അതുപോലെ ആത്മാവിന്റെ ബലാധാനാർത്ഥമുള്ള ചികിത്സയിലും ആദ്യം വേണ്ടതു് ദോഷങ്ങളെ നശിപ്പിയ്ക്കുകതന്നെയാണു്. സ്വർഗ്ഗവും നരകവും രണ്ടും അവകാശപ്പെട്ട ആഠംക്കു് ആദ്യം നരകംതന്നെയാണു് നല്കേണ്ടതു്, സംശയമില്ല. എന്നാൽ ചിലപ്പോഠം ഇതു് സാധ്യമല്ലാതെവരും. ദോഷങ്ങളെല്ലാം തീരുവോളം നരകം അനുഭവിയ്ക്കാനുള്ള കെല്പില്ല ചിലരുടെ ആത്മാവിന്നു് എന്നുവരും. അങ്ങനെ വരുമോ എന്നു് ശങ്കിയ്ക്കേണ്ട. മററുള്ളവരുടെ പരിഹാസവും ആക്ഷേപവും പൊറുക്കാനാവാതെ ആത്മഹത്യ ചെയ്യുന്നവരെ നാം കാണാറുണ്ടല്ലൊ; അതു് അവരുടെ ആത്മാവിന്റെ ബലക്കുറവിനെയാണല്ലൊ കാണിക്കുന്നതു്. അങ്ങനെ താൻ ചെയ്യുപോയ പാപങ്ങളുടെ കണക്കു തീക്കാൻ വേണ്ട നരകം അനുഭവിച്ചുതീക്കാനുള്ള ബലം ഒരാളുടെ ആത്മാവിന്നില്ല എന്നു വന്നാൽ അവിടെ എന്താണു് ചെയ്യുക? മറെറാന്നുമല്ല, ആദ്യം ആയാഠംക്കവകാശപ്പെട്ട സ്വർഗ്ഗം നല്കി ആത്മബലം വർദ്ധിപ്പിച്ചു് പിന്നെ നരകാനുഭവം കൊണ്ടു് ആത്മാവിന്റെ ദോഷങ്ങളെ നശിപ്പിയ്ക്കുകതന്നെ. സ്വതേ ആക്കും നരകമാണു് ആദ്യം നല്കേണ്ടതു് എങ്കിലും ചിലക്കു് ചിലപ്പോഠം ആദ്യം സ്വർഗ്ഗവും നല്കേണ്ടിവരും എന്നർത്ഥം.

അപ്പോഠം, പാപമധികമുള്ളവക്കു് ആദ്യം സ്വർഗ്ഗം എന്ന നിയമത്തിന്റെ അർത്ഥം ഇതാണു്: സ്വർഗ്ഗനരകങ്ങഠം രണ്ടിന്റേയും ലക്ഷ്യം ഒരേ ഒന്നാണു്, മനുഷ്യനെ നന്നാക്കുകയാണു്, അവനെ ധർമ്മനിഷ്ഠനാക്കുകയാണു്. ആ ലക്ഷ്യം നേടാൻ പാപം അധികമുള്ളവക്കു് അവരുടെ അല്പസ്വല്പ പുണ്യത്തിന്റെ ഫലമായ സ്വർഗ്ഗം തന്നെ ആദ്യം കൊടുത്തേ പററൂ.

ശരി. പക്ഷേ, നാമെന്തിനു് ഇതൊക്കെ ആലോചിക്കാൻ മിനക്കെടുന്നു? ഇതു് പരലോകത്തിലെ നിയമമല്ലേ? അതെന്തായാലും നമുക്കെന്തു്? അങ്ങനെ വിചാരിയ്ക്കേണ്ട. നിയമം എവിടുത്തേതായാലും അതിന്റെ ഉപപത്തി മനസ്സിലായാൽ അതു നമുക്കും ഉപയോഗപ്പെടുത്താമോ എന്നും ഉപയോഗപ്പെടുത്തണമോ എന്നും നോക്കാവുന്നതാണു്. ജനങ്ങളുടെ ശിക്ഷാരക്ഷകളെ ഉദ്ദേശിച്ചു് നാം പല നിയമങ്ങളും ഉണ്ടാക്കാറുണ്ടല്ലൊ. ഇതെന്തിന്നു്? ജനങ്ങളെ നന്നാക്കാൻതന്നെയാണോ? അവക്കു് നേർവഴി കാണിച്ചുകൊടുക്കാൻതന്നെയാണോ? അവരിൽ കൃത്യാകൃത്യവിവേകത്തെ വളത്താൻതന്നെയാണോ? അതോ ചിലരുടെ പേക്കു് നമുക്കു വന്നുപെട്ടിരിക്കുന്ന പ്രതികൂലമോ അനുകൂലമോ ആയ പക്ഷപാതത്തിന്നു് പ്രായോഗികരൂപം നല്കാനാണോ? നമ്മുടെ പ്രകോപപ്രസാദങ്ങഠംക്കു് സ്വൈരവിഹാരം അനുവദിയ്ക്കാനാണോ? ഇതുപോലെ ചിലതിന്നും കൂടിയാണോ? ഇങ്ങനെയൊക്കെ നമുക്കു്, യുധിഷ്ഠിരന്നു് ഇന്ദ്രൻ ചൂണ്ടിക്കാണിച്ചുകൊടുത്ത സ്വർഗ്ഗനരകവിതരണവ്യവസ്ഥയുടെ അടിസ്ഥാനത്തിൽ, ആലോചിച്ചുനോക്കാവുന്നതാണു്. പിന്നെ വേറൊന്നു്: ഒരു മതത്തിൽ അറിവുള്ള ആഠംക്കു് മററു മതങ്ങളിൽ അറിവു നേടുന്നതു് സാമാന്യേന മതബോധത്തിന്നുപകരിയ്ക്കുന്നതുപോലേയും, ഒരു ശാസ്ത്രത്തിൽ അവഗാഹമുള്ള ആഠംക്കു് മററു ശാസ്ത്രങ്ങഠം അധ്യയനം ചെയ്യുന്നതു് സാമാന്യേന ശാസ്ത്രബോധത്തിന്റെ വളച്ചയ്ക്കുപകരിക്കുന്നതുപോലെയും, ഒരിടത്തെ നിയമത്തിൽ നൈപുണ്യമുള്ള ആഠംക്കു് മറെറാരിടത്തെ നിയമവുമായി പരിചയപ്പെടുന്നതു് സാമാന്യേന നിയമബോധത്തിന്റെ വൈശദ്യത്തിന്നുപകരിക്കുകയും ചെയ്യും. നമുക്കു് വ്യക്തമായ നിയമബോധം ആവശ്യമാണു് എന്ന കാര്യത്തിൽ സംശയമില്ലെങ്കിൽ സ്വർഗ്ഗനരകങ്ങളെസ്സംബന്ധിച്ചുള്ള നിയമത്തിന്റെ തത്ത്വാന്വേഷണം ആവശ്യമാണെന്ന കാര്യത്തിലും സംശയമില്ല.

---

# ശ്രീരാമദൂതസ്തുതി *

ശ്രീമതി അംബാലികത്തമ്പുരാട്ടി, ഹരിപ്പാട്

ജാതോ വാതാനുഷംഗാത് കപികുലസമലങ്കാരഭൂതോഽഞ്ജനായാം
ഹേതുഃ സീതാവിയോഗവ്യഥിതരഘുപതേർമിത്രപുത്രസ്യ മൈത്ര്യാഃ
നാഥാദിഷ്ടസ്സമുല്ലംഘിതസലിലനിധിസ്സംപ്രവിഷ്ടോഽഥ ലങ്കാം
സീതാദത്താംഗുലീയോ ഭവതു മമ ശുഭാപാദകോ രാമദൂതഃ. 1

വായുദേവന്റെ അനുഗ്രഹത്താൽ അഞ്ജനാദേവിയിൽ പിറന്നവനും, സീതാവിരഹംകൊണ്ടു തപിക്കുന്ന രഘുപതിക്കു് സുഗ്രീവനുമായി സഖ്യമുണ്ടാക്കാൻ ഹേതുഭൂതനും, സ്വാമിയുടെ ആദേശം കൈക്കൊണ്ടു് സമുദ്രലംഘനം ചെയ്തു് ലങ്കയിൽ പ്രവേശിച്ചു് സീതാദേവിക്കു രാമാംഗുലീയം നല്കിയവനുമായ രാമദൂതൻ (ശ്രീഹനുമാൻ) എനിക്കു മംഗളം കൈവരുത്തട്ടെ.

സിദ്ധാർത്ഥോ രത്നഭൂഷാം ജനകനൃപസുതാവാചികം ചാപി ഗൃഹ്ണൻ
ഉദ്യാനം മർദ്ദയന്നാശരഭടനിവഹാനുദ്യതാസ്ത്രാൻ നിഗൃഹ്ണൻ
അക്ഷം രക്ഷോധിനാഥാത്മജമവനിതലേ പിഷ്ടവാൻ നഷ്ടശോകോ
ബിഭ്രദ് ബ്രഹ്മാസ്ത്രബന്ധം മനസി മമ സുതോ മാരുതസ്യാവിരസ്തു. 2

സീതാദേവിയിൽനിന്നു ചൂഡാരത്നവും അടയാളവാക്യവും ഗ്രഹിച്ചു കൃതാർത്ഥനായി, ഉദ്യാനഭഞ്ജനംചെയ്തു് ആയുധപാണികളായ രാക്ഷസഭടന്മാരെ നിഗ്രഹിച്ചശേഷം രാവണപുത്രനായ അക്ഷകുമാരനെ നിലംപതിപ്പിച്ചു ചവുട്ടിമെതിച്ചു്, ക്ലേശംകൂടാതെ ബ്രഹ്മാസ്ത്രബന്ധനം സഹിച്ച മാരുതപുത്രൻ (ശ്രീഹനുമാൻ) എന്റെ മനസ്സിൽ തെളിഞ്ഞുവിളങ്ങട്ടെ.

പാശാബദ്ധാഖിലാംഗോ നിശിചരനിവഹൈരർപ്പിതസ്സ്വാമിനോഽഗ്രേ
തത്പൃഷ്ടസ്സംപ്രശംസൻ സ്വമഥ ജനകജാന്വേഷിണം രാമദൂതം
പശ്ചാത്പുച്ഛാർപ്പിതാഗ്നിർദശവദനപുരേ ചാരിതശ്ഛിന്നബന്ധോ
നിർദഗ്ദ്ധാശേഷലങ്കാപുരനിലയവരോ രാമദൂതോഽവതാന്നഃ. 3

രാക്ഷസഗണങ്ങളാൽ കയർകൊണ്ടു് സർവ്വാംഗം വരിഞ്ഞുകെട്ടപ്പെട്ടു് ആശരനാഥന്റെ മുമ്പിൽ സമർപ്പിതനും, രാവണന്റെ ചോദ്യത്തിനുത്തരമായി സീതാന്വേഷണത്തിൽ നിയുക്തനായ തന്റെ കഥ പറഞ്ഞു കേൾപ്പിച്ചവനും, അനന്തരം വാലിന്മേൽ തീകൊളുത്തി ലങ്കാപുരിയിൽ നടത്തപ്പെട്ടവനും, പാശബന്ധം ഛേദിച്ചു ലങ്കാപുരിയെ ചുട്ടെരിച്ചവനുമായ രാമദൂതൻ (ശ്രീഹനുമാൻ) നമ്മെ രക്ഷിക്കട്ടെ.

പ്രത്യാവൃത്തോഽഥ തീർത്വാ ദ്രുതമുദകനിധിം കൃത്യധീരോ മഹേന്ദ്രേ
സംഗമ്യാഗ്രൗ സ്വകീയൈർദശവദനപുരേ യത്കൃതം യച്ച ദൃഷ്ടം
തത്തത് സംവേദ്യ പീത്വാ മധു ച മധുവനാദർപ്പയൻ രാമഹസ്തേ
ചൂഡാരത്നം പ്രിയായാ ഭവതു മമ സദാ മാരുതിഃ കാര്യ്യസിദ്ധ്യൈ. 4

മടക്കത്തിൽ വീണ്ടും സമുദ്രത്തെ തരണംചെയ്തു്, കൃത്യധീരനായ യാതൊരുവൻ മഹേന്ദ്രാചലം പ്രാപിച്ചു തന്നെ കാത്തുനില്ക്കുന്ന സ്വജനങ്ങളോടു് ലങ്കയിൽ കണ്ടതും പറഞ്ഞതുമെല്ലാം ഉണർത്തിയോ, മധുവനത്തിൽനിന്നു മധുപാനം ചെയ്തു് ക്ഷീണം തീർത്തു് ശ്രീരാമചന്ദ്രന്റെ കയ്യിൽ ചൂഡാരത്നം കൊടുത്തുവോ, ആ മാരുതി സർവ്വകാലവും നമുക്കു കാര്യസിദ്ധിക്കായി ഭവിക്കട്ടെ.

---

* രാമായണം സുന്ദരകാണ്ഡത്തിന്റെ ഇതിവൃത്തം സംഗ്രഹിച്ചിരിക്കുന്ന ഈ നാലു സ്തുതിശ്ലോകങ്ങൾ ദുഃസ്വപ്നശാന്തിക്കായി ഉപദേശിക്കപ്പെട്ടതാകുന്നു. രചയിത്രിയായ അംബാലികത്തമ്പുരാട്ടി യശശ്ശരീരനായ കേരളവർമ്മ വലിയ കോയിത്തമ്പുരാന്റെ ഭാഗിനേയിയും, പ്രൊ. ഏ. ആർ. രാജരാജവർമ്മയുടെ ഭഗിനിയുമാണു്.

# മൂന്നു മാർഗ്ഗങ്ങൾ

എം. രാമകൃഷ്ണൻനായർ, ബി. എ., ബി. എൽ.

ദയയാ സർവഭൂതേഷു സന്തുഷ്ട്യാ യേനകേനചിത്
സർവ്വേന്ദ്രിയപ്രശാന്ത്യാ ച തുഷ്യത്യാശു ജനാർദ്ദനഃ.

സർവഭൂതങ്ങളിലും ദയാഭാവം കാട്ടുന്നതുകൊണ്ടും, കിട്ടുന്നതുകൊണ്ടു സന്തോഷിയ്ക്കുന്നതിനാലും, ഇന്ദ്രിയങ്ങൾക്കടിമയാകാതെ അവയെ അടക്കുന്നതുമൂലവും ഭഗവാൻ ക്ഷണത്തിൽ പ്രീതനാകുന്നു എന്നാണല്ലോ ഈ ശ്ലോകത്തിന്റെ താല്പര്യം. ഭഗവത്പ്രീതിയ്ക്കു വഴികൾ മൂന്നുണ്ട്. അവയാണ് ദയ, സന്തുഷ്ടി, ജിതേന്ദ്രിയത്വം എന്നീ ഗുണങ്ങൾ. ഗീതയിൽ പതിനാറാമധ്യായത്തിൽ;

ആത്മനാശനമായ് മൂന്നു നരകദ്വാരമുണ്ടിതാ;
കാമം ക്രോധം ലോഭമെന്നു മൂന്നുമെന്നാൽ ത്യജിയ്ക്ക നീ.

എന്നുപദേശിച്ചിരിയ്ക്കുന്നതു മേലുദ്ധരിച്ച ശ്ലോകത്തിന്റെ മറ്റൊരു മാതൃകയാണ്. ക്രോധി ദയാവാനായിരിയ്ക്കയില്ല; ലോഭി ഒരിയ്ക്കലും സന്തുഷ്ടനാകയില്ല. കാമിയ്ക്ക് ഇന്ദ്രിയജയം കിട്ടില്ല. ഈ മൂന്ന് ആത്മനാശനമാർഗ്ഗങ്ങളുടെ നേരേ എതിരേയുള്ള പന്ഥാവിൽക്കൂടി സഞ്ചരിയ്ക്കുന്നവർക്കേ സ്വർഗ്ഗാപവർഗ്ഗങ്ങളും, ഈശ്വരപ്രീതിയുമുണ്ടാകയുള്ളു. നമുക്കിവയെ അല്പം വിശദമായി പരിശോധിയ്ക്കാം.

## 1 ദയ × ക്രോധം

ദൈവീസമ്പത്തിന്റെ ഘടകമായും ഭക്തന്റെ ലക്ഷണമായും ഗീതയിൽ ദയ വിവരിയ്ക്കപ്പെട്ടിട്ടുണ്ട്. അഹിംസ, മൈത്രി, കരുണ, മുതലായവയുടെ വേഷമണിഞ്ഞാണ് പലപ്പോഴും നാം ദയയെ ഗീതയിൽ കാണുന്നത്. ഈശ്വരൻ ദയാമൂർത്തിയാണ്. ദുഷ്ടനിഗ്രഹം, ശിഷ്ടപാലനം, ഇഷ്ടദാനം എന്നീ അവതാരലക്ഷ്യങ്ങൾ സൂക്ഷ്മമായാലോചിച്ചാൽ ദയയിലധിഷ്ഠിതമാണ്. അന്യരുടെ ദുഃഖം കാണുമ്പോൾ നാം അവരോടൊത്തു ദുഃഖിയ്ക്കുന്നതും, അന്യരെ ആപത്തിൽനിന്നു രക്ഷിയ്ക്കാൻ കഴിവതെല്ലാം ചെയ്യുന്നതും, ഇതരപ്രാണികൾക്ക് ഒരുതരത്തിലും വേദനയുണ്ടാക്കാതെയിരിയ്ക്കാൻ ശ്രമിയ്ക്കുന്നതും, പരോൽകർഷത്തിനുവേണ്ടി സ്വയം യാതന സഹിച്ചു സേവകന്റെ അങ്കി ചാർത്തുന്നതും ദയ എന്ന വികാരത്തിന്റെ പ്രേരണയാലത്രെ. ''ദുഃഖനിവാരണമേ സുഖം, പരദുഃഖവിനാശനമേ സുഖം'' എന്ന ആദർശത്തോടെ സേവനരംഗത്തു പ്രവർത്തനനിരതരാകുന്നവർ ദയാസാഗരത്തിൽ നീന്തിത്തുടിയ്ക്കുന്നവനാണ്. ആശുപത്രികൾ, വിദ്യാലയങ്ങൾ, ആതുരാനാഥശുശ്രൂഷാകേന്ദ്രങ്ങൾ മുതലായവയെല്ലാം ഓരോ മനുഷ്യഹൃദയങ്ങളിൽ തുടിയ്ക്കുന്ന ദയയുടെ ബഹിഃസ്ഫുരണങ്ങളാണെന്നു ശ്രദ്ധിച്ചാൽ മനസ്സിലാക്കാവുന്നതേയുള്ളു. ശിബി, ബുദ്ധദേവൻ മുതലായി ദയാമൂർത്തികളായ മഹാന്മാരുടെ കഥകൾ പുരാണങ്ങളിൽ പ്രസിദ്ധങ്ങളാണല്ലോ.

ഇതിനു നേരേ എതിരാണ് ക്രോധം. അധ്യാത്മരാമായണത്തിൽ ക്രോധത്തെക്കുറിച്ച്,

മുക്തിയ്ക്കു വിഘ്നംവരുത്തുവാനെത്രയും
ശക്തിയുള്ളൊന്നതിൽ ക്രോധമറിക നീ
മാതാപിതൃഭ്രാതൃമിത്ര സഖികളെ
ക്രോധം നിമിത്തം ഹനിയ്ക്കുന്നിതു പുമാൻ
ക്രോധമൂലം മനസ്താപമുണ്ടായ്‌വരും
ക്രോധമൂലം നൃണാം സംസാരബന്ധനം
ക്രോധമല്ലോ നിജകർമ്മക്ഷയകരം
ക്രോധം പരിത്യജിയ്ക്കേണം ബുധജനം
ക്രോധമല്ലോ യമനായതു നിർണ്ണയം.

എന്നിങ്ങനെ അഭിഷേകവിഘ്നാവസരത്തിൽ ലക്ഷ്മണകുമാരനോടു് ശ്രീരാമചന്ദ്രൻ ഉപദേശിയ്ക്കുന്നു. ക്രോധരാക്ഷസന്റെ പിടിയിലമർന്നുകഴിഞ്ഞാൽ മനുഷ്യൻ എന്തും ചെയ്യും. സ്വപ്രവൃത്തിമൂലം താൻ നാശമാർഗ്ഗത്തിലൂടെയാണ് ഗമിയ്ക്കുന്നതെന്നുപോലുമറിയാതെ, കേവലമൃഗത്തേക്കാളും കഷ്ടമായ രീതിയിൽ ധർമ്മവിരുദ്ധമായ വാക്കുകളും ചെയ്തികളും അവനിൽനിന്നുമുണ്ടാകും.

## 2 ലോഭം × തുഷ്ടി

തനിക്കില്ലാത്തതിന്റെ ലാഭം യോഗവും, കിട്ടിയതിന്റെ പരിപാലനം ക്ഷേമവുമാണെന്ന ചൊല്ലുണ്ട്: എത്ര കിട്ടിയാലും എന്തു കിട്ടിയാലും കിട്ടിയതു പോരാ എന്നും കിട്ടിയതിൽ ഒരംശംപോലും പരോപകാരാർത്ഥം ചിലവഴിക്കയില്ലെന്നുമുള്ള ചിത്തവൃത്തിയാണ് ലോഭം. ലോഭിയെ മൃത്യുവായി വന്ന ഭഗവാൻ ഗ്രസിക്കുന്നുവെന്നു പുരാണവാക്യങ്ങളിൽ കണ്ടിട്ടുണ്ട്. ലോഭിക്കൊരു നാളും സന്തുഷ്ടിയുണ്ടാകയില്ല. കാരണം അവന്റെ മനസ്സിൽ ഈശ്വരപരമോ ധാർമ്മികമോ ആയ ചിന്തകളൊന്നും കടക്കുന്നില്ല. ധർമ്മോപദേശങ്ങൾ നല്കുന്നവരോട് അവനു വെറുപ്പും പുച്ഛവുമായിരിക്കും. രജോഗുണപ്രധാനമായ അവന്റെ മനസ്സിൽ ''പോരാ പോരാ'' എന്ന ചിന്ത അലതല്ലുന്നതു നിമിത്തം എങ്ങിനെയും പണമുണ്ടാക്കണം, പദവി നേടണം, പ്രതാപം കാട്ടണം എന്ന ചിന്തയേ എപ്പോഴും കാണുകയുള്ളു.

നേരേമറിച്ച്, ''കുന്നുകൾപോലെ ധനമുണ്ടാകിലുമിന്ദ്രനു സമനായ് വാണീടുകിലും ഒന്നരിയാടുവതിന്നിട കിട്ടാ വന്നാൽ യമഭടർ'' എന്നറിയാവുന്നവനും ''കൈയ്യിൽ വരുന്നതു കൊണ്ടു ദിനങ്ങൾ കഴിക്കും'' എന്നു പഠിച്ചിട്ടുള്ളവനുമാണ് എപ്പോഴും സന്തുഷ്ടൻ. ''യല്ലഭസേ നിജകർമ്മോപാത്തം വിത്തം തേന വിനോദയ ചിത്തം'' എന്ന് അവൻ ഗുരുമുഖത്തുനിന്നു കേട്ടിട്ടുണ്ട്. ധനം നശ്വരമാണെന്നും സുഖഭോഗങ്ങൾ ശാശ്വതമല്ലെന്നും സുഖദുഃഖങ്ങൾ അനുഭവകാലം കഴിഞ്ഞാൽ സമമാണെന്നും അവനറിയാം. ''യദൃച്ഛാലാഭസന്തുഷ്ട''നായ അവനെ ഇളക്കാൻ, അവന്റെ മനസ്സിനെ പ്രക്ഷുബ്ധമാക്കാൻ യാതൊന്നിനും കഴിയുകയില്ല. ''സന്തുഷ്ട്യാ യേന കേനചിത്'' എന്നതിനു സമാനമായ് ഗീതയിൽ (XII) ''സന്തുഷ്ടോ യേന കേനചിത്'' എന്നാണു പ്രയോഗിച്ചിരിക്കുന്നത്. ഗീതയിലെ സ്ഥിതപ്രജ്ഞനും ഗുണാതീതനും ഭക്തനും മുക്തനും ജ്ഞാനിയും തുഷ്ടിയുടെ പ്രതീകങ്ങളാണ്. സുഖം തന്നിലല്ലീരിക്കുന്നതെന്നും മറെറവിടെയോനിന്നു നേടേണ്ടതാണെന്നും അജ്ഞതയിൽ തെററിദ്ധരിച്ചിരിക്കുന്നതുകൊണ്ടാണ് മനുഷ്യനു തുഷ്ടിയില്ലാതാകുന്നതും ലോഭം വളരുന്നതും. യഥാർത്ഥജ്ഞാനംകൊണ്ടേ ലോഭം നശിക്കുകയും തുഷ്ടി പോഷിക്കുകയും ചെയ്യുകയുള്ളു. തുഷ്ടനു് എവിടെയും സ്വർഗ്ഗസുഖമനുഭവിക്കാം.

## 3 കാമം × ജിതേന്ദ്രിയത്വം

എല്ലാ അശാന്തിയുടെയും ആപത്തുകളുടെയും മൂലകാരണം കാമമാണ്. ജനിമൃതിസാഗരത്തിന്റെ വററാത്ത ഉറവ കാമത്തിൽനിന്നാണ് പുറപ്പെടുന്നതു്. കാമത്തിന്റെ ഇരിപ്പിടം മനസ്സാണ്. സങ്കല്പമാണതിന്റെ രൂപം. സ്ത്രീസംഗത്തിലുള്ള അഭിനിവേശം മാത്രമാണ് കാമമെന്നു ധരിക്കരുതു്. ബൃഹത്തായ കാമസാമ്രാജ്യത്തിന്റെ ഒരു പ്രവിശ്യമാത്രമാണ് സ്ത്രീസംഗവാഞ്ഛ. അതുപോലെതന്നെ അനേകം വിസ്തൃതസംസ്ഥാനങ്ങൾ കാമരാജ്യത്തിലുണ്ട്. ഈ സാമ്രാജ്യത്തെ നശിപ്പിക്കലാണ് ജിതേന്ദ്രിയത്വം.

ഇന്ദ്രിയങ്ങളെ ഈശ്വരൻ പുറംനോക്കികളായി സൃഷ്ടിച്ചിരിക്കുന്നു. ലൗകികവിഷയങ്ങളിലാണ് സുഖമെന്നു കരുതി അവ, കണ്ണിൽകാണുന്നതിനെയൊക്കെ വലിച്ചിഴച്ചു ജീവന്റെ മുമ്പിലെത്തിക്കുന്നു. നന്മതിന്മകളും ശ്രേയോമാർഗ്ഗങ്ങളുമറിയാതെ ജീവൻ അവയെല്ലാം ഭുജിക്കുന്നു. തന്നിലിരിക്കുന്ന സുഖംതന്നെയാണ് താനുണ്ണുന്നതെന്നറിയാതെ ജീവൻ പ്രപഞ്ചവസ്തുക്കളുടെ സത്തും സാരവും സുഖമെന്നു കരുതി അവയെ പുല്കുന്നു. ലോഭവും ക്രോധവും തന്മൂലം ജനിക്കുന്നു. സുഖപ്രദമെന്നു കരുതപ്പെടുന്ന വസ്തുക്കൾ സംഭരിക്കുന്നതിൽ ലോഭവും ആ സംഭരണസംരംഭത്തിനു വിഘ്നമണയ്ക്കുന്നവരോട് ക്രോധവും വന്നുചേരുന്നു.

സംഗത്തിൽനിന്നാണ് കാമമുത്ഭവിക്കുന്നതെന്നത്രെ ഗീതാകാരന്റെ മതം. 'സംഗാത് സഞ്ജായതേ കാമഃ' (II. 62) എന്നാണ് ഗീതയിൽ അരുളിയിട്ടുള്ളതു്. സംഗം തുടരെയുള്ള ചിന്തയിൽനിന്നുളവാകുന്നു. ആ സംഗം കാമമായി വളരുന്നു. പിന്നീട് ക്രോധം, മോഹം, വിസ്മൃതി, ഭ്രമം, എന്നിങ്ങനെ പടികളെല്ലാം കടന്നുചെന്നു നാശത്തിൽ മനുഷ്യനെ തള്ളിയിടുന്നു. കാമകാമികൾ ശാന്തിയില്ലെന്നു (II. 70.) ഗീതയിൽ ഉറപ്പിച്ചു രേഖപ്പെടുത്തിയിട്ടുണ്ട്.

കാമവും ക്രോധവും രജോഗുണസന്തതികളാണെന്നും (III, 37) കാമം ദുഷ്പൂരമാണെന്നും

(III. 39) ഗീതയിൽ പറയുന്നു. എത്ര തിന്നാലും നിറയാത്ത വയറാണ് കാമത്തിൻേറതു്. മനസ്സിനെ സദാ ഇളക്കിക്കൊണ്ടിരിക്കയും ചെയ്യുമതു്. കാമമുള്ളിടത്തു ശാന്തി വാഴുകയില്ല. ശാന്തിയാണല്ലോ സുഖത്തിൻെറ പരമസ്വരൂപം.

കാമത്തെ ജയിക്കുന്നതു് അഭ്യാസംകൊണ്ടും വൈരാഗ്യംകൊണ്ടുമാണ്. ദേഹത്തിലും പ്രപഞ്ചത്തിലും ദുഃഖവും ക്ലേശവും മലിനതയും നിറഞ്ഞിരിക്കുന്നുവെന്നു വിചാരംകൊണ്ടും ഗുരുശാസ്ത്രവാക്യങ്ങളാലും കേട്ടറിഞ്ഞും പഠിച്ചും പിന്നെയും പിന്നെയും ചിന്തിച്ചുറച്ചും, ആ ബോധത്തിൽനിന്നു് ഒരിക്കലും മാറാതെയും ഇരിയ്ക്കുമ്പോൾ — അതായതു് അഭ്യാസബലത്താൽ — വൈരാഗ്യം ഉദിച്ചുയരും. ലോകമുപേക്ഷിക്കലല്ല വൈരാഗ്യം, ലോകം ഈശ്വരസ്വരൂപമാണെന്നറിയലാണതു്. ഈ അറിവു വളരെപ്പതുക്കെ നേടേണ്ടതാണ്. കാമസങ്കല്പങ്ങളിൽ ഒട്ടിപ്പിടിച്ചിരിക്കുന്ന മനസ്സിനെ വൈരാഗ്യജലംകൊണ്ടു കുതിർത്തു ബുദ്ധിയെന്ന കൊടിലുകൊണ്ടു പതുക്കെപ്പതുക്കെ പിടിച്ചു വലിച്ചു പറിച്ചെടുത്തു് ആത്മാവിൽ നിറുത്തണം. യമനിയമാദികളും ആസനപ്രാണായാമാദികളും കാമനാശത്തിനും ഇന്ദ്രിയജയത്തിനുമുള്ള വഴികളാണ്. വൈരാഗ്യമില്ലാതെ, നിത്യാനിത്യവിവേകമില്ല; ആത്മാനാത്മബോധമില്ലാതെ കാമം നശിക്കില്ല, ഇന്ദ്രിയങ്ങൾ കീഴടങ്ങില്ല.

കാമക്രോധലോഭാദികൾ മർത്യൻെറ ആജന്മശത്രുക്കളാണ്. അവ സംഘടിതമായിനിന്നുകൊണ്ടു് മർത്യമനസ്സിനെ ഭീഷണിപ്പെടുത്തിയും നയോപായങ്ങളാൽ ആകർഷിച്ചും അടിപ്പെടുത്തി ദുഃഖക്കടലിൽ ആഴ്ത്തുന്നു. ഇവ എവിടെയുണ്ടോ അവിടെ ശാന്തിയും സുഖവും വാഴുകയില്ല. കാമക്രോധലോഭങ്ങളെ കീഴടക്കിയ മനുഷ്യൻ ജീവന്മുക്തനും ഈശ്വരസ്വരൂപനും വിദേഹകൈവല്യമനുഭവിക്കുന്നവനുമാണ്, ഇവിടെ വെച്ചു്, ഈ ദേഹത്തിലിരിക്കുമ്പോൾത്തന്നെ അഖണ്ഡാനന്ദം അനുഭവിച്ചറിഞ്ഞവനാണ്.

കാമലോഭക്രോധങ്ങൾ തീണ്ടാത്ത മനുഷ്യനിൽ ഈശ്വരൻ പെട്ടെന്നു പ്രീതനാകുന്നുവെന്നു പറഞ്ഞതിൻെറ പൊരുൾ അവൻ ഈശ്വരൻെറ സ്വരൂപലക്ഷണമായ ആനന്ദത്തെ മറ്റൊരു തടസ്സവുമില്ലാതെ അനുഭവിക്കുന്നുവെന്നാണ്. ആക്കാണീ പദം — സ്ഥിതി — അഭിലഷണീയമല്ലാത്തതു് ?

കാമഃ ക്രോധശ്ച ലോഭശ്ച ദേഹേ തിഷ്ഠന്തി തസ്കരാഃ
ജ്ഞാനരത്നാപഹാരായ, തസ്മാത് ജാഗ്രത ജാഗ്രത.

കാമം ക്രോധം ലോഭം എന്ന മൂന്നു തസ്കരന്മാർ ജ്ഞാനരത്നം അപഹരിക്കുവാനായി നമ്മുടെ ദേഹത്തിൽത്തന്നെ സ്ഥിതിചെയ്യുന്നുണ്ടു്. അതുകൊണ്ടു് എപ്പോഴും ജാഗ്രതയായിരിക്കുക.

---

# ഗൃഹസ്ഥനോ സന്ന്യാസിയോ ശ്രേഷ്ഠൻ ?

**എ. കരുണാകരമേനോൻ**

ഹൈന്ദവശാസ്ത്രങ്ങളനുസരിച്ചു് ഒരു വ്യക്തിയുടെ ജീവിതം നാലു ഘട്ടങ്ങളായി തിരിക്കപ്പെട്ടിട്ടുണ്ടു്. ഓരോ ഘട്ടത്തിനും അതിൻേറതായ പ്രത്യേക ധർമ്മങ്ങളുമുണ്ടു്. അതനുസരിച്ചു്, വിദ്യാർത്ഥിയായിട്ടാണ് ഒരു ഹിന്ദു ജീവിതം ആരംഭിക്കുന്നതു്. വിദ്യാഭ്യാസത്തിനുശേഷം അയാൾ വിവാഹം ചെയ്തു് ഒരു ഗൃഹസ്ഥനായിത്തീരുന്നു. പ്രായമായാൽ അയാൾ ലൌകികവ്യാപാരങ്ങളിൽനിന്നൊക്കെ വിരമിച്ചു് വാനപ്രസ്ഥധർമ്മം സ്വീകരിക്കുന്നു; അവസാനം ലൌകികബന്ധങ്ങളെല്ലാം വിച്ഛേദിച്ചു് ഒരു സന്ന്യാസിയായിത്തീരുന്നു. വിദ്യാഭ്യാസത്തിനുശേഷം നേരിട്ടു സന്ന്യാസത്തിലേയ്ക്കുപോകുന്നവരുമുണ്ടു്. ഈ നാലു ഘട്ടങ്ങൾ പിൽക്കാലത്തു് രണ്ടായിച്ചുരുങ്ങിയിട്ടുണ്ടെന്നു പറയാം — ഗാർഹസ്ഥ്യവും സന്ന്യാസവും. ഗൃഹസ്ഥൻ വിവാഹം ചെയ്തു് ഒരു പൌരനെന്നുള്ള നിലയിൽ തൻെറ സ്വധർമ്മമനുഷ്ഠിക്കുന്നു. സന്ന്യാസിയാകട്ടെ തൻെറ

മുഴവൻ സമയവും ശക്തികളും മതപരമായ കാര്യങ്ങരംക്ക് അതായതു് ഈശ്വരാരാധനയ്ക്കും മതപ്രബോധനത്തിനുംവേണ്ടി ചിലവഴിക്കുന്നു. ഗൃഹസ്ഥൻ സമൂഹത്തിൻെറ കേന്ദ്രമാണ്; സമൂഹത്തിൻെറ താങ്ങും തണലുമാണ്. ന്യായമായ മാർഗ്ഗത്തിൽ ധനം സമ്പാദിച്ച് അതു നല്ല കാര്യങ്ങരംക്കുവേണ്ടി വിനിയോഗിക്കേണ്ടതു് അയാളുടെ ധർമ്മമാണ്; അതാണ് അയാളുടെ ഈശ്വരാരാധനം; വാസ്തവത്തിൽ മോക്ഷത്തിനുവേണ്ടി ഏകാന്തതയിലിരുന്നു പ്രാർത്ഥിക്കുന്ന ഒരു യോഗി ചെയ്യുന്ന അതേ പ്രവൃത്തിതന്നെയാണ് ആ ഗൃഹസ്ഥനും ചെയ്യുന്നതു്. രണ്ടു തരത്തിലാണെങ്കിലും രണ്ടുപേരും ചെയ്യുന്നതു് ഈശ്വരനുവേണ്ടിയും അദ്ദേഹത്തിൻെറതായ എല്ലാത്തിനും വേണ്ടിയും ആത്മസമർപ്പണം ചെയ്യുകയാണ്; ആത്മത്യാഗം അനുഷ്ഠിക്കുകയാണ്. ലോകനന്മക്കുവേണ്ടി പ്രവർത്തിക്കുന്ന ഗൃഹസ്ഥൻ ഈശ്വരപ്രാർത്ഥന ചെയ്യുന്നില്ല എന്നു് ഒരു സന്ന്യാസി ഒരിക്കലും കരുതരുതു്; അതുപോലെ ലോകമുപേക്ഷിച്ച സന്ന്യാസിമാർ വെറുതെ അലഞ്ഞുതിരിയുന്നവരാണെന്നു ഗൃഹസ്ഥരും ഒരിക്കലും കരുതരുതു്. അവരവരുടെ നിലയിൽ രണ്ടുപേരും വലിയവരാണ്. ഇതുദാഹരിക്കാനായി ശ്രീ വിവേകാനന്ദസ്വാമികരം മനോഹരമായ ഒരു കഥ പറയുന്നുണ്ടു്.

ഒരിക്കൽ ഒരു രാജാവു് തൻെറ രാജ്യത്തു വരുന്ന സന്ന്യാസിമാരോടൊക്കെ ചോദിച്ചുകൊണ്ടിരുന്നു, 'ആരാണ് വലുതു് ലോകമുപേക്ഷിച്ചു സന്ന്യസിക്കുന്നവരോ, അതോ ലോകത്തിലിരുന്നു് ഗൃഹസ്ഥധർമ്മമനുഷ്ഠിക്കുന്നവരോ?' അവരിൽ ചില പണ്ഡിതന്മാർ അതിനുത്തരം കാണാൻ ശ്രമിച്ചു. ചിലർ ഉറപ്പിച്ചുപറഞ്ഞു, സന്ന്യാസിമാരാണ് വലുതെന്നു്. രാജാവു് അതിനു തെളിവു് ആവശ്യപ്പെട്ടു. പക്ഷെ തെളിവുനല്ലാൻ അവക്കു കഴിഞ്ഞില്ല. ഉടനെ, വിവാഹം ചെയ്തു ഗൃഹസ്ഥരായി ജീവിക്കാൻ രാജാവു് അവക്കു് കല്പന കൊടുത്തു. അപ്പോരം, സ്വധർമ്മമനുഷ്ഠിക്കുന്ന ഗൃഹസ്ഥന്മാരാണ് വലുതെന്നു മററു ചിലർ പറഞ്ഞു. അവരോടും രാജാവു തെളിവാവശ്യപ്പെട്ടു. തെളിവുനല്ലാൻ കഴിയാതെ വന്നപ്പോരം അവരോടും ഗൃഹസ്ഥരായി ജീവിക്കാൻ രാജാവു കല്പിച്ചു. അവസാനം ഒരു യുവസന്ന്യാസി അവിടെ വന്നുചേന്നു. അദ്ദേഹത്തോടും രാജാവു് അതേ ചോദ്യം ആവത്തിച്ചു. ആ യുവസന്ന്യാസി മറുപടി പറഞ്ഞു, 'ഓരോരുത്തരും, അല്ലയോ രാജാവേ, അവരവരുടെ നിലയിൽ വലിയവരാണ്.' 'എനിക്കതിനു തെളിവു തരിക,' രാജാവു പറഞ്ഞു. 'ഞാൻ തെളിവു തരാം,' സന്ന്യാസി പറഞ്ഞു, 'പക്ഷെ ആദ്യം അങ്ങു് എൻെറ കൂടെ വന്നു കുറച്ചു ദിവസം ഞാൻ ജീവിക്കുന്നതുപോലെ ജീവിക്കണം, എന്നാൽ ഞാൻ പറഞ്ഞതു സത്യമാണെന്നു് അങ്ങയ്ക്കു ബോദ്ധ്യപ്പെടും.'

രാജാവു് അതു സമ്മതിക്കുകയും ആ സന്ന്യാസിയുടെകൂടെ പല രാജ്യങ്ങളിലും ചുററി സഞ്ചരിക്കുകയും ചെയ്തു. അവസാനം അവർ രണ്ടുപേരും ഒരു വലിയ രാജ്യത്തെത്തിച്ചേന്നു. അതിൻെറ തലസ്ഥാനനഗരിയിൽ എന്തോ ഒരാഘോഷം നടക്കുന്നുണ്ടായിരുന്നു. അതെന്താണെന്നറിയാൻ രാജാവും സന്ന്യാസിയും കുറച്ചുസമയം അവിടെനിന്നു. അപ്പോരം അവക്കു മനസ്സിലായി അവിടത്തെ രാജപുത്രിയുടെ സ്വയംവരം നടക്കാൻ പോകുകയാണെന്നു്.

രാജകുമാരിമാർ തങ്ങരംക്കിഷ്ടപ്പെട്ട ഭത്താക്കന്മാരെ തിരഞ്ഞെടുക്കുകയെന്നതു് ഇന്ത്യയിലെ ഒരു പഴയ സമ്പ്രദായമാണ്. എങ്ങനെയുള്ള ഭത്താവാണ് തനിക്കു വേണ്ടതു് എന്നതിനെ സംബന്ധിച്ചു് ഓരോ രാജകുമാരിക്കും ചില സങ്കല്പങ്ങളെല്ലാമുണ്ടായിരുന്നു. ഏററവും സൌന്ദര്യമുള്ളവരെയായിരിക്കും ചിലക്കിഷ്ടം, നല്ല പാണ്ഡിത്യമുള്ളവരെയായിരിക്കും മററു ചിലക്കിഷ്ടം, അങ്ങേയററത്തെ ധനികന്മാരെയായിരിക്കും മററുചിലക്കു്. രാജകുമാരിയുടെ ശ്രദ്ധയെ ആകർഷിക്കാനായി അയൽപക്കത്തുള്ള രാജകുമാരന്മാരെല്ലാം ഭംഗിയായി അണിഞ്ഞൊരുങ്ങി സ്വയംവരത്തിനെത്തിച്ചേരുകയും, അവരിൽനിന്നു തനിക്കു പററിയ വരനെ ആ കുമാരി മാലയിട്ടു വരിക്കുകയുമാണ് പതിവു്.

സ്വയംവരം കാണാനായി നമ്മുടെ രാജാവും സന്ന്യാസിയും കുറച്ചുകൂടി അടുത്തുചെന്നു. ആ രാജ്യത്തെ രാജകുമാരി ലോകൈകസുന്ദരിയായിരുന്നു. ഏററവും സുന്ദരനായ ഒരു രാജകുമാരനെ ഭത്താവായി വരിക്കണമെന്നായിരുന്നു അവരുടെ ആഗ്രഹം. പററിയ വരനെ കാണായ്കയാൽ മുമ്പു പലപ്പോഴും ഈ സ്വയംവരം മുടങ്ങിപ്പോയതാണ്. അതുകൊണ്ടു പൂർവ്വോപരി

ആർഭാടത്തോടുകൂടിയാണ് ഇത്തവണത്തെ സ്വയം വരം നടക്കാൻ പോകുന്നത്. രാജകുമാരിയെ ഒരു സിംഹാസനത്തിലിരുത്തി ചില ചുമട്ടുകാർ സദസ്സിലേയ്ക്കാനയിച്ചു. വന്നുചേർന്നിട്ടുള്ള രാജകുമാരന്മാരെ ആരേയും നോക്കുകപോലും ചെയ്യാതെ അവർ മുന്നോട്ടു നീങ്ങിക്കൊണ്ടിരുന്നു. രാജകുമാരന്മാർക്കൊക്കെ വലിയ നിരാശയായി. ഇത്തവണയും സ്വയംവരം മുടങ്ങുമെന്ന് എല്ലാവരും ഭയപ്പെട്ടു. അത്യന്തം സുന്ദരനായ ഒരു യുവസന്ന്യാസി ഇതെല്ലാം നോക്കിക്കൊണ്ട് ആ സദസ്സിന്റെ ഒരു മൂലയിൽ നില്ക്കുന്നുണ്ടായിരുന്നു. മുന്നോട്ടു നീങ്ങിക്കൊണ്ടിരുന്ന സിംഹാസനം അദ്ദേഹത്തിന്റെ അടുത്തെത്തി. ആ യുവാവിനെ കണ്ട ഉടനെ രാജകുമാരി അദ്ദേഹത്തെ വരണമാല അണിയിച്ചു. അദ്ദേഹത്തിനു ഒരു സംശയവുമുണ്ടായില്ല, കഴുത്തിൽ വന്നു വീണ മാല ഊരി അദ്ദേഹം വലിച്ചെറിഞ്ഞുകൊടുത്തു. ആ യുവസന്ന്യാസി പറഞ്ഞു: 'ഇതെന്തൊരസംബന്ധമാണ് ? ഞാനൊരു സന്ന്യാസിയല്ലേ, എനിക്കെന്തു വിവാഹം ?' ആ യുവാവു ദരിദ്രനായിരിക്കുന്നതുകൊണ്ടായിരിക്കാം രാജകുമാരിയെ വിവാഹം ചെയ്യാൻ ധൈര്യപ്പെടാത്തത്, എന്നു് ആ രാജ്യത്തെ രാജാവു വിചാരിച്ചു. അതുകൊണ്ടദ്ദേഹം ആ യുവാവിനോടു പറഞ്ഞു: 'എന്റെ മകളോടൊപ്പം രാജ്യത്തിൽ പകുതി ഇപ്പോൾത്തന്നെ അങ്ങയ്ക്കു കിട്ടും; എന്റെ കാലശേഷം മുഴുവൻ രാജ്യത്തിന്റേയും അവകാശി അങ്ങായിത്തീരുകയും ചെയ്യും.' വരണമാല വീണ്ടും ആ യുവസന്ന്യാസിയുടെ കഴുത്തിൽ വീണു, പക്ഷെ വീണ്ടും അദ്ദേഹം അതു വലിച്ചെറിഞ്ഞു, 'അസംബന്ധം! എനിക്കു വിവാഹമൊന്നും ആവശ്യമില്ല,' എന്നു പറഞ്ഞുകൊണ്ട് ഉടനെ അദ്ദേഹം ആ സഭ വിട്ടിറങ്ങി നടന്നുതുടങ്ങി.

രാജകുമാരിയാകട്ടെ ആ യുവാവിൽ അങ്ങേയററം അനുരക്തയായിരുന്നു. അതുകൊണ്ട്, 'എനിക്കദ്ദേഹത്തെ വിവാഹം ചെയ്യണം, അല്ലെങ്കിൽ ഞാൻ മരിക്കും', എന്നു പറഞ്ഞു് അവരദ്ദേഹത്തിന്റെ പിന്നാലെ പോയി. അതു കണ്ടപ്പോൾ നമ്മുടെ മറേറ സന്ന്യാസിയും അദ്ദേഹത്തോടൊപ്പം വന്ന രാജാവും കുറച്ചകലെയായി അവരെ പിൻതുടർന്നു. വിവാഹം ചെയ്യാൻ വിസമ്മതിച്ച യുവസന്ന്യാസി മുമ്പിൽ, പിന്നാലെ രാജകുമാരി അവരുടെ പിന്നിലായി നമ്മുടെ മററെ സന്ന്യാസിയും രാജാവും, അങ്ങനെ അവർ നടന്നുനടന്ന് ഒരു കാട്ടിലെത്തിച്ചേർന്നു. കാട്ടിലെ ഊടുവഴികളെല്ലാം നല്ല പരിചയമുള്ള യുവസന്ന്യാസിയാകട്ടെ പെട്ടെന്നു നടന്നു മറഞ്ഞു. വളരെ ശ്രമിച്ചുനോക്കിയിട്ടും രാജകുമാരിക്ക് അദ്ദേഹത്തെ കണ്ടുപിടിക്കാൻ കഴിഞ്ഞില്ല. അപ്പോൾ ഒരു വൃക്ഷച്ചുവട്ടിലിരുന്ന് അവർ കരയാൻ തുടങ്ങി. പിന്നാലെ വന്ന രാജാവും സന്ന്യാസിയും അടുത്തുചെന്ന് അവരെ ഇങ്ങനെ സമാധാനിപ്പിച്ചു: 'കരയാതിരിക്കുക; കാട്ടിൽനിന്നു പുറത്തു കടക്കാനുള്ള വഴി ഞങ്ങൾ കാണിച്ചുതരാം. പക്ഷെ ഈ കൂരിരുട്ടത്ത് ആ വഴി കണ്ടുപിടിക്കാൻ വിഷമമാണ്. അതാ ഒരു വലിയ വൃക്ഷം കാണുന്നു, നമുക്കതിന്റെ ചുവട്ടിൽ വിശ്രമിക്കാം; അതിരാവിലെ ഞങ്ങൾ പുറത്തേയ്ക്കുള്ള വഴി കാണിച്ചുതരുകയും ചെയ്യാം.'

ആ വൃക്ഷത്തിൽ ഒരാൺപക്ഷിയും പെൺപക്ഷിയും അവരുടെ മൂന്നു കുഞ്ഞുങ്ങളും താമസിച്ചിരുന്നു. വൃക്ഷച്ചുവട്ടിൽ വിശ്രമിക്കുന്ന മൂന്നാളുകളെ കണ്ടപ്പോൾ ആ ആൺപക്ഷി അതിന്റെ ഭാര്യയോടു പറഞ്ഞു: 'പ്രിയേ, എന്താണ് ചെയ്യുക ? മൂന്നതിഥികൾ നമ്മുടെ ഗൃഹത്തിൽ വന്നിട്ടുണ്ടല്ലൊ. വല്ലാത്ത തണുപ്പുകാലം! ഇവിടെ തീയൊട്ടുമില്ലതാനും.' ആ പക്ഷി പറന്നുപോയി എവിടെനിന്നോ കുറച്ചു തീ കൊണ്ടുവന്ന് ആ അതിഥികളുടെ മുമ്പിലിട്ടുകൊടുത്തു. അവർ കുറച്ചു വിറകൊക്കെ ശേഖരിച്ച് ആ തീ ആളിക്കത്തിച്ചു. പക്ഷെ അതുകൊണ്ടുമാത്രം ആ പക്ഷിക്കു തൃപ്തിയായില്ല. അതു വീണ്ടും അതിന്റെ ഭാര്യയോടു പറഞ്ഞു, 'പ്രിയേ, എന്താണു ചെയ്യുക ? ഈ അതിഥികൾക്ക് എന്താണ് തിന്നാൻ കൊടുക്കുക ? അവർക്കു വിശക്കുന്നുണ്ടാകും. നമ്മൾ ഗൃഹസ്ഥന്മാരല്ലെ, ഗൃഹത്തിൽ വരുന്ന അതിഥികൾക്ക് ആഹാരം നല്കേണ്ടതു നമ്മുടെ ചുമതലയല്ലേ ? എന്നാൽ കഴിയുന്നതു ഞാൻ ചെയ്യും, ഞാനവർക്ക് എന്റെ ദേഹം കൊടുക്കാൻ പോകുകയാണ്.' ഇതും പറഞ്ഞു് ആ പക്ഷി തീയിലേയ്ക്കെടുത്തുചാടി. അതിഥികൾ അതു കണ്ടു. അവരതു തടയാൻ ശ്രമിച്ചെങ്കിലും ഫലിച്ചില്ല.

# സനാതനമതത്തിൻെറ സന്ദേശം

വി. എം. വിമല, ഉള്ളന്നൂർ മന

ഭാരതീയാചാൎയ്യന്മാർ ദൈവത്തിന്നും പുരുഷകാരത്തിന്നും തുല്യസ്ഥാനം എന്നും നൽകിവന്നിട്ടുണ്ടു്.

ഖനനാന്മന്ഥനാൽ ലോകേ ജലാഗ്നിപ്രാപണം യഥാ,
തഥാ പുരുഷകാരേ തു ദൈവസമ്പത് സമാഹിതാ.

കുഴിക്കുകയും, കടയുകയും ചെയ്തിട്ടു് വെള്ളവും തീയും ലഭിക്കുംപോലെയാണു് പുരുഷകാരത്തിൻേറയും ദൈവത്തിൻേറയും യോജിപ്പു കിടക്കുന്നതു്. ഒരുവൻ ഒന്നിന്നായി യത്നിക്കാതെ 'തനിക്കതു ലഭിച്ചില്ലല്ലോ' എന്നു വൃഥാ വിലപിച്ചിട്ടെന്തു ഫലം? പ്രയത്നിച്ചെങ്കിലേ ഫലത്തെ ആഗ്രഹിച്ചിട്ടു കാൎയ്യമുള്ളൂ. എന്നാൽ പ്രയത്നിക്കുന്നവക്കു് ചിലപ്പോൾ ഫലം കിട്ടാതെ വന്നേയ്ക്കാം. അതു് ദൈവത്തിൻെറ പ്രാതികൂല്യം എന്നേ പറയാനാവൂ. 'കാലം' പ്രതികൂലമാകുമ്പോൾ ഫലവും വിപരീതമാകും. ദൈവം അനുകൂലമാകുമ്പോൾ സൎവ്വത്ര സൎവ്വദാ വിജയം ലഭിക്കുന്നതാണു്.

'കാല ഏവ സൎവ്വകാലേ നിഗ്രഹാനുഗ്രഹൌ ദദത്,
ബുദ്ധിമാവിശ്യ ഭൂതാനാം ധൎമ്മാധൎമ്മൌ പ്രവൎത്തതേ.

കാലം തന്നെയാണു് ജീവികളെ ധൎമ്മാധൎമ്മങ്ങളിൽ പ്രവൎത്തിപ്പിച്ചു ശുഭാശുഭങ്ങളെ നല്കുന്നതു്. മൂഢമതികളായ കൌരവന്മാർ കാലപ്രചോദിതമനസ്കരായി കുരുക്ഷേത്രത്തിൽ അണിനിരന്നപ്പോൾ, വില്ലാളിവീരനായ പാൎത്ഥൻ ശ്രീകൃഷ്ണനോടു രഥത്തെ ഇരുസേനകളുടേയും മദ്ധ്യത്തിൽ കൊണ്ടുചെന്നു നിറുത്താൻ ആവശ്യപ്പെടുന്നു. ആചാര്യന്മാരെയും പിതാമഹന്മാരെയും മററു വേണ്ടപ്പെട്ടവരേയുമാണു് താൻ നിഹനിക്കേണ്ടതു് എന്നു കണ്ട പാൎത്ഥനെ പെട്ടെന്നു് എങ്ങുനിന്നോ ഒരു വൈക്ലബ്യം ബാധിച്ചു. ഖിന്നമനസ്കനായി പാൎത്ഥൻ തേർത്തട്ടിൽ ഇരുന്നു. ആ വീരബാഹുക്കളിൽനിന്നു് ഗാണ്ഡീവവും അസ്ത്രങ്ങളും താഴെ പതിച്ചു. മുഖത്തു വിയൎപ്പു പൊടിഞ്ഞു. ഈ മാററത്തിൻെറ ഹേതു ഭയമായിരുന്നില്ല, സ്വജനസ്നേഹത്തിൽനിന്നുണ്ടായ ധൎമ്മലോപശങ്കയായിരുന്നു. മോഹാന്ധനായ പാൎത്ഥന്നു് തത്സമയം ഭാഗ്യവശാൽ, കൃപാലുവായ ജഗദ്ഗുരു ശ്രീ ഗോവിന്ദൻെറ അനുഗ്രഹത്താൽ നിത്യസത്യത്തേയും, നശ്വരവസ്തുക്കളേയും വിവേചിച്ചറിയാനുള്ള ബുദ്ധിയുദിച്ചു. അതി

---

തൻെറ ഭൎത്താവു ചെയ്തതു കണ്ടപ്പോൾ ഭാൎയ്യ പറഞ്ഞു: 'ഇവിടെ മൂന്നതിഥികളുണ്ടല്ലൊ, ഒരു പക്ഷിയുടെ ശരീരംകൊണ്ടു് അവക്കെന്താകും? എൻെറ ശരീരവുംകൂടി ഞാനവക്കു് നല്കട്ടെ.' ഇതുംപറഞ്ഞു് ആ പക്ഷിയും തീയിലേയ്ക്കു ചാടി. ഇതു കണ്ടപ്പോൾ ആ കുഞ്ഞുപക്ഷികൾ പറഞ്ഞു, 'നമ്മുടെ മാതാപിതാക്കൾ അവരെക്കൊണ്ടു ചെയ്യാവുന്നതൊക്കെ ചെയ്തു. പക്ഷെ അതുകൊണ്ടായില്ല. നമ്മുടെ ശരീരങ്ങളും നല്കാം.' ഇതുംപറഞ്ഞു് അവരും തീയിലേയ്ക്കെടുത്തുചാടി.

ഈ കാഴ്ച കണ്ടു് ആ അതിഥികൾ അത്ഭുതപ്പെട്ടുപോയി. നേരം വെളുത്തപ്പോൾ രാജാവും സന്ന്യാസിയുംകൂടി ആ രാജകുമാരിക്കു വഴി കാണിച്ചുകൊടുത്തു, രാജകുമാരി പിതാവിൻെറ കൊട്ടാരത്തിലേയ്ക്കു മടങ്ങിപ്പോകുകയും ചെയ്തു. അപ്പോൾ നമ്മുടെ സന്ന്യാസി രാജാവിനോടു പറഞ്ഞു: 'അല്ലയോ രാജാവേ, അങ്ങിപ്പോൾ കണ്ടല്ലൊ, ഓരോരുത്തരും അവരവരുടെ നിലയിൽ വലിയവരാണെന്നു്. ലോകം ത്യജിക്കണമെങ്കിൽ ആ യുവസന്ന്യാസിയെപ്പോലെ ചെയ്യണം. അതിസുന്ദരിയായ ഒരു സ്ത്രീയേയും രാജ്യത്തെത്തന്നേയും അദ്ദേഹം നിസ്സാരമായി കരുതി. ഒരു ഗൃഹസ്ഥനാകണമെങ്കിൽ ലോകനന്മയ്ക്കുവേണ്ടി ഈ പക്ഷികളെപ്പോലെ സ്വജീവിതം ബലികഴിക്കാൻ തയ്യാറാകണം. ഓരോരുത്തരും അവരവരുടെ നിലയിൽ വലിയവരാണു്, പക്ഷെ ഒരാളുടെ ധൎമ്മമല്ല മററൊരാളുടെ ധൎമ്മം.'

നാൽ മററൊരു സാഹസത്തിന്നും മുതിരാതെ, പാർത്ഥൻ ശ്രീകൃഷ്ണപരമാത്മാവിനെത്തന്നെ ശരണം പ്രാപിച്ചു. ധർമ്മസമ്മൂഢചേതസ്സായി തന്നെ അഭയംപ്രാപിച്ച പാർത്ഥന്ന് ആനിമിഷം ഭഗവാൻ ജ്ഞാനോപദേശം ചെയ്യുന്നു.

മനുഷ്യൻ ഏതു തരക്കാരനോ ആയിരിക്കട്ടെ, സ്വന്തം ജീവിതത്തിലെ സംഭവവികാസങ്ങളെ അതിന്റെ തനിനിറത്തിൽ എടുത്തു നോക്കുകയാണെങ്കിൽ പലപ്പോഴും പലതും താനുദ്ദേശിക്കാത്തവിധം സംഭവിക്കുന്നതു കാണാം. ചിലപ്പോഴാ ഉദ്ദേശിച്ചവിധം സംഭവിക്കുന്നുമില്ല. ഇത്തരം പ്രതീക്ഷിതമായതു സംഭവിക്കാതിരിക്കയും അപ്രതീക്ഷിതമായതു സംഭവിക്കുകയും ചെയ്യുന്നതു കാണുമ്പോഴാ പൌരുഷമാനികളും ദൈവത്തിൽ വിശ്വസിക്കാത്തവരുമായ പലരും അന്ധാളിച്ചു നിന്നുപോകാറുണ്ട്. അതിന്നു് അവരുടെ നിഘണ്ടുവിൽ വ്യാഖ്യാനം കാണാറില്ല. അവസാനം അവർക്കു് ദൈവത്തെ സമ്മതിച്ചുകൊടുത്തേ ഒക്കു എന്ന നില വരും. (അബുദ്ധിഗമ്യം യന്മൈത്ര്യഃ യദ് ഹേതുഭിർവ്വാ ന വിദ്യതേ, താദൃശം കാരണം ദൈവം; യാദൃശം ചാത്മനാ ശക്യം തത്പൌരുഷം.) മനുഷ്യന്നു് യുക്തികൊണ്ടു് കാരണം കണ്ടുപിടിക്കാൻ സാധിക്കാതെ എന്തൊന്നു കാണുന്നുവോ, അതിനെ ദൈവമെന്നും, സ്വകൃതമായതിന്റെ പ്രത്യക്ഷഭാവത്തെ പൌരുഷമെന്നും പറയുന്നു. പൌരുഷത്തിലഭിമാനംകൊണ്ടിരുന്ന ദുര്യോധനൻ പതിനൊന്നു് അക്ഷൌഹിണികളുടേയും, മഹാരഥന്മാരും പരാജയമെന്തെന്നറിഞ്ഞിട്ടില്ലാത്തവരും ധനുർവ്വേദപാരംഗതരുമായ ഭീഷ്മദ്രോണകർണ്ണാദികളുടെയും സഹായം തനിക്കുണ്ടു്, നിസ്സാരരായ പാണ്ഡവരെ താൻ ജയിച്ചുകൊള്ളാം എന്നും അഭിമാനിച്ചു്, ഏകനായ കൃഷ്ണനെ കൈവിട്ടു് കേവലം സംഖ്യാബലം മാത്രമുള്ള വൃഷ്ണിസേനയെ കൈവരിച്ചു. എന്നിട്ടോ, അവസാനമെന്തുണ്ടായി? സർവ്വവും പാർത്ഥന്റെ അസ്ത്രാഗ്നിയിൽ വെന്തു വെണ്ണീറായി. ഭീമസേനന്റെ ഗദാപ്രഹാരമേററു് നിലംപതിച്ചു. ഭോഗലാലസമായ ജീവിതം മാത്രം നയിച്ചു് അവസാനം തിക്താനുഭവങ്ങളെ മാത്രം അയവിറക്കി കഴിയേണ്ടിവരുന്ന ഒരുവനെപ്പോലെ കണ്ണീരിൽ കുളിച്ചു് ജീവിതത്തിലെ അവസാന നിമിഷങ്ങളെ പോക്കി. ഭോഗലാലസതയുടേയും വിദ്വേഷത്തിന്റേയും ഒരുത്തമമാതൃകയായി ദുര്യോധനൻ ജീവിതം അവസാനിപ്പിച്ചു.

എന്നാൽ ധർമ്മമതികളും കൃഷ്ണാനുഗൃഹീതരുമായ പാർത്ഥന്മാരുടെ, പ്രത്യേകിച്ചും ജ്യേഷ്ഠപാണ്ഡവന്റെ ജീവിതം, പ്രഥമവീക്ഷണത്തിൽ ക്ലേശഭൂയിഷ്ഠമായിരുന്നെങ്കിലും ശാശ്വതസുഖം അതിൽ അന്തർല്ലീനമായി കിടന്നിരുന്നു. കൃതകൃത്യതയുടെ നിത്യതൃപ്തി, അതാണു് ശാശ്വതസുഖം. മററെല്ലാം ക്ഷണികം മാത്രം.

മനുഷ്യജീവിതത്തിലെ വിലപ്പെട്ട ഓരോ നിമിഷവും അത്തരം നിത്യതൃപ്തി, ശാശ്വതസുഖം നേടാനായി ചിലവഴിക്കണമെന്നാണു് സനാതനമതത്തിന്റെ സന്ദേശം. പ്രപഞ്ചത്തിലെ സകല വസ്തുജാലങ്ങളും സദാ പൂർണ്ണത പ്രാപിക്കാനുള്ള പ്രയത്നത്തിലാണു് ഏർപ്പെട്ടിരിക്കുന്നതു്. പൂർണ്ണത പ്രാപിക്കൽ പടിപടിയായുള്ള മേലോട്ടുള്ള ഒരൊററപ്പോക്കല്ല. ഉദ്ഗതിയോടൊപ്പം അധോഗതിയും ഉണ്ടാകാം. അങ്ങനെ സംഭവിക്കുന്ന ജയപരാജയങ്ങളിൽ അകുണ്ഠിതമനസ്സനായി സ്ഥിരപ്രയത്നം ചെയ്യുന്നവനേ തന്റെ ഉദ്ദിഷ്ടലക്ഷ്യത്തിൽ, മാർഗ്ഗം എത്രതന്നെ ക്ലേശഭൂയിഷ്ഠമായിരുന്നാലും, എത്തിച്ചേരാൻ സാധിക്കു. ജീവിതത്തെ അത്തരം ഒരു ജീവിതായോധനമായി കണ്ടറിയാനും, ഗീതാശ്രവണാനന്തരം വീണ്ടെടുക്കപ്പെട്ട മനഃസ്ഥൈര്യത്തോടു കൂടിയ വില്ലാളിവീരനായ പാർത്ഥനെപ്പോലെ സ്വകർത്തവ്യത്തെ അതിന്റെ നിലയ്ക്കു വീക്ഷിച്ചറിയാനും പ്രവർത്തിക്കാനും ആരാണോ ഒരുങ്ങുന്നതു്, അവൻ, സ്വമാർഗ്ഗം എത്രതന്നെ വിഷമം പിടിച്ചതാണെങ്കിലും ശരി, ആ വിഷമങ്ങളെ തരണംചെയ്തു് ലക്ഷ്യപ്രാപ്തി നേടുന്നു.

ഒരുവൻ എത്രതന്നെ പ്രയത്നിച്ചാലും ''ദൈവം'' പ്രതികൂലമാണെങ്കിൽ ഫലപ്രാപ്തി സംശയംതന്നെയാണു്. അതിനാൽ മനഃസുഖം ഇച്ഛിക്കുന്നവൻ, ഭഗവാൻ ഗീതയിലുപദേശിക്കുന്നതുപോലെ, 'കർത്തവ്യമനുഷ്ഠിക്കാനേ നിനക്കധികാരമുള്ളു; ഫലത്തിന്നില്ല' എന്നോർക്കുന്നതായാൽ വമ്പിച്ച നിരാശ ഒഴിവാക്കാനും, മനഃസ്ഥൈര്യത്തെ നിലനിർത്താനും അവന്നു സാധിക്കുന്നതാണു്.

കുട്ടികളോട് — 4

# ശ്രീ ചട്ടമ്പിസ്വാമിതിരുവടികൾ

പ്രശാന്താനന്ദസ്വാമി

കുട്ടികളെ, ഇന്നു് നിങ്ങളോടു് ഒരു സൂത്രം പറയാം. ''അഹിംസാപ്രതിഷ്ഠായാം തത് സന്നിധൗ വൈരത്യാഗഃ.' ഇതാണു് സൂത്രം. പക്ഷേ ഈ സൂത്രം എൻേറതല്ല; പതഞ്ജലി മഹർഷിയുടെതാണു്. ഏററവും ചുരുങ്ങിയ പദങ്ങളിൽ വലിയ ആശയങ്ങഠം ഉഠംക്കൊള്ളിക്കുന്ന ഒരു 'സൂത്ര'മാണു് സംസ്കൃതത്തിൽ സൂത്രമെന്നു പറഞ്ഞാൽ. അങ്ങനെയാണെങ്കിൽ ഈ പാതഞ്ജലസൂത്രത്തിൻെറ അർത്ഥമെന്താണു് എന്നായിരിക്കും നിങ്ങളുടെ ചോദ്യം. പറയാം. ''അഹിംസയിൽ അടിയുറച്ചവൻെറ സമീപത്തു് പരസ്പരം ശത്രുക്കളായ ജീവികഠംപോലും വൈരം വെടിഞ്ഞു് മൈത്രിയിൽ വർത്തിക്കുന്നു. തവളയും ചേരയും, പാമ്പും കീരിയും, ആടും കടുവയും എല്ലാം വലിയ രമ്യതയോടെ അഹിംസകൻെറ അടുത്തു പെരുമാറുന്നു.''

ഈ സൂത്രത്തിൻെറ ഏററവും ലളിതമായ വ്യാഖ്യാനമായിരുന്നു ശ്രീ ചട്ടമ്പിസ്വാമി തിരുവടികളുടെ ജീവിതം. അവിടുത്തെ ചരിത്രം പഠിച്ചവക്കു് ഈ സൂത്രത്തിൻെറ അർത്ഥം മനസ്സിലാക്കാൻ ഒരു പ്രയാസവും ഉണ്ടാവില്ല. ഇനി നമുക്കു് ആ ജീവിതത്തിലേയ്ക്കു് ഒന്നു് എത്തിനോക്കാം; വരൂ.

കോടനാടൻ വനപ്രദേശമാണു് രംഗം. പരമകാരുണികനായ സ്വാമിതിരുവടികഠം വനത്തിലുള്ള ഒരു വള്ളിക്കുടിലിൽ ഇരുന്നു വിശ്രമിക്കുന്നു. സമയം ഉച്ച. പൊരിയുന്ന വെയിൽ. സ്വാമിതിരുവടികളൊഴികെ മററൊരു മനുഷ്യനും അവിടെയില്ല. താളംപിടിച്ചു് മൂളിപ്പാട്ടുപാടുന്ന അവിടുന്നു് ഭഗവന്മഹിമയെ വാഴ്ത്തുകയാവാം. ആ വനശോഭയിൽ ഏതൊരു സത്യദർശിയുടെ മനമാണു് ആനന്ദംകൊണ്ടു് കോഠംമയിർക്കൊള്ളാതിരിക്കുക ? പെട്ടെന്നു് ആ ഏകാന്തതയ്ക്കു് ഒരു ഭംഗം നേരിട്ടു. അവിടുന്നു് തിരിഞ്ഞുനോക്കി. വലിയ ഒരു ശബ്ദം. വള്ളിപ്പടപ്പുകഠം തകത്തുകൊണ്ടു് ഒരു പററം കാലികഠം കുതിച്ചു പായുന്നു. മരണവെപ്രാളമുണ്ടു് ഓരോന്നിനും. വാലുംപൊക്കി കാലുനാലും പറിച്ചുള്ള ആ ഓട്ടത്തിനു് എന്തോ പന്തികേടുണ്ടെന്നു് തിരുവടികഠംക്കു മനസ്സിലായി. അവിടുന്നു് സൂക്ഷിച്ചു നോക്കി. കാലികളെല്ലാം കാടു കടന്നിരിക്കുന്നു. പക്ഷേ ഒരു ചടുകാലിപ്പശു മാത്രം ഉരുണ്ടുപിരണ്ടു് ഓടി വരുന്നതേയുള്ളു. പ്രാണഭയത്തോടെയാണു് അതിൻെറ ഓട്ടം. തിരുവടികളുടെ കാരുണ്യം നിറഞ്ഞ നോട്ടം അതിൽ പതിഞ്ഞു. കാലിയെ പിടിയ്ക്കാൻ ഒരു കടുവയും ഉണ്ടു് പിന്നാലെ. പിടിച്ചു പിടിച്ചില്ല എന്ന മട്ടിലാണു് പ്രയാണം. പിന്നെ താമസിച്ചില്ല. സ്വാമിതിരുവടികഠം ഒരു ഒററ കുതി! പശുവിൻെറയും കടുവയുടേയും നടുവിൽ പോയിനിന്നു — സഹജമായ പ്രേമവായ്പോടെ, ശാന്തതയോടെ! പശുവിനു് പ്രാണൻ വീണു. കടുവാ പിന്നെ പിന്നാലെ ഓടിയില്ല. സ്വാമിജിയെ നോക്കിനിന്നു. ''മോളെ, പേടിക്കേണ്ട, പൊയ്ക്കൊള്ളു.'' തിരുവടികഠം പശുവിനോടു് പറഞ്ഞു. പിന്നെ കടുവയോടായി സംഭാഷണം — സ്നേഹപൂർവ്വം ഒരു കൊച്ചനുജനോടെന്നപോലെ: ''മക്കളെ, നീയെന്തിനു് ആ ഞൊണ്ടിപശുവിനെ ദ്രോഹിക്കുന്നു? അതിനാണെങ്കിൽ നടക്കാനും വയ്യ. നോക്കു, വേണമെങ്കിൽ, ഈ വൃദ്ധൻെറ ദേഹം നീ തിന്നുകൊള്ളു. തല്ക്കാലത്തെ നിൻെറ വിശപ്പു് അതുകൊണ്ടടങ്ങും.'' സ്വന്തം ശരീരത്തെ ഉദ്ദേശിച്ചായിരുന്നു അവിടുന്നു പറഞ്ഞതു്. കടുവ സ്വാമികളെ ആപാദചൂഡം നോക്കി. ഇങ്ങനെയുണ്ടോ ശാന്തശീതളമായ വാക്കുകഠം! ഇങ്ങനെയുണ്ടോ പ്രശാന്തഗംഭീരമായ മുഖകമലം, കാരുണ്യം കരകവിയുന്ന കണ്ണിണ! കടുവാ തിരുവടികളുടെ മേൽ ചാടി വീണില്ല. ആ മഹായോഗിയുടെ അമൃതവാണിയെ അക്ഷരംപ്രതി അനുസരിക്കുകയും ചെയ്തു, ശിഷ്യൻ ഗുരുവിനെ എന്നപോലെ!

ആ ക്രൂരമൃഗം ഒരു ആട്ടിൻകുട്ടിയുടെ ശാന്തതയോടെ സാവധാനം തിരിഞ്ഞു നടന്നു. സ്വാമി തിരുവടികൾ ഒന്നും സംഭവിക്കാത്ത മട്ടിൽ പഴയ സ്ഥാനത്തു വന്നു് സ്വസ്ഥനായി വിശ്രമിച്ചു.

അടുത്ത രംഗം കരുനാഗപ്പള്ളിയാണു്. താഴത്തോട്ടത്തു വീട്ടിലെ ഒരു മുറി. തിരുവടികൾ ഒരു സോഫയിൽ കിടന്നുറങ്ങുകയാണു്. ഒരു ഭക്തൻ അടുത്തുനിന്നു് മെല്ലെ മെല്ലെ വീശുന്നുണ്ടു്. വീശലിനിടയിൽ ഭക്തൻെറ കണ്ണുകൾ മുറിയിലുടനീളമോടി. മുറിയുടെ കോണിലും മച്ചിലും സോഫയുടെ മുകളിലും എല്ലാം മാറാല. ഒന്നുരണ്ടു ചിലന്തികൾ സ്വാമികളുടെ സോഫയുടെ മുകളിൽ വലകെട്ടുവാനുള്ള തിരക്കിട്ട ശ്രമമാണു്. ഒരു മഹാത്മാവു താമസിക്കുന്ന ഈ മുറി ഇത്ര വൃത്തികേടാക്കി ഇട്ടതിൽ വീട്ടുകാരോടു് ഭക്തനു് പ്രതിഷേധവും തോന്നാതിരുന്നില്ല. ഏതായാലും ഉള്ള സമയവും ഉപകരണവും ഉപയോഗിച്ചു് ആ മുറിയൊന്നു് വൃത്തിയാക്കുക തന്നെ. സ്വാമിതിരുവടികളുടെ ഉറക്കത്തിനു ഭംഗം വരരുതുതാനും. ഭക്തൻ വളരെ സാവധാനം, കൈയിലുള്ള വിശറികൊണ്ടു് മാറാല തട്ടിനീക്കിത്തുടങ്ങി. തുടങ്ങേണ്ട താമസം, തിരുവടികൾ ഞെട്ടി ഉണർന്നു, ഒരു ചെറിയ അടിയേററതുപോലെ! ''നിങ്ങൾ ഇവിടെ വന്നിട്ടു് എത്ര സമയമായി?'' അവിടുന്നു് ഭക്തനോടു് ചോദിച്ചു. ''അല്പസമയമേ ആയുള്ളു!'' എന്നായിരുന്നു ഭക്തൻെറ ഉത്തരം. അപ്പോൾ തിരുവടികൾ പറയുകയാണു്: ''നിങ്ങളെക്കാൾ മുമ്പു് ആ ചിലന്തികൾ ഇവിടെ താമസം ഉറപ്പിച്ചതാണു്. ഒന്നിനെയും ഭയപ്പെടാതെ സൈ്വരമായും സൌഖ്യമായും അവർ ഇവിടെ കഴിഞ്ഞുവരികയാണു്. അവരെ നിങ്ങൾ കുടിയിറക്കിക്കളയാമെന്നു വെച്ചതു് കഷ്ടംകൈയ്യായിപ്പോയി. എന്തൊരനീതി! ശക്തിയുണ്ടെന്നു കരുതി എന്തും ചെയ്യാമെന്നോ?'' ഇത്രയും പറഞ്ഞുകഴിഞ്ഞപ്പോഴേയ്ക്കും ആ കാരുണ്യവാൻെറ കൺകോണുകളിൽ കണ്ണീർ കണങ്ങൾ പൊടിഞ്ഞുകഴിഞ്ഞു, ചിലന്തികൾക്കുണ്ടായ ദുഃഖമോർത്തു്! ഭക്തൻെറ കണ്ണും നിറഞ്ഞു കുററബോധംകൊണ്ടു്!

ഒരിയ്ക്കൽ ചട്ടമ്പിസ്വാമിതിരുവടികളെ ഒരു പാമ്പു് കടിച്ചു. കടിച്ച ഉടനെ അദ്ദേഹം സ്വയം രക്തവും വിഷവും തുടച്ചു വൃത്തിയാക്കി —— തികച്ചും നിർവികാരനായി! കടികഴിഞ്ഞപ്പോൾ പാമ്പിനും തോന്നി പശ്ചാത്താപം —— സ്വന്തം രക്ഷകനെ ഉപദ്രവിച്ചതിലുള്ള പശ്ചാത്താപം. അതുകൊണ്ടാകാം അതു പത്തി താഴ്ത്തി തിരുവടികളുടെ പാദത്തിനടുത്തു് അനങ്ങാതെ കിടന്നു. ഇതു കണ്ട സ്വാമികൾ വാത്സല്യത്തോടുകൂടി അതിനെ തഴുകിത്തലോടി. എന്നിട്ടു് ആ കാരുണ്യക്കടൽ മൊഴിഞ്ഞു: ''മക്കളെ, ദുഃഖിക്കണ്ട. നീ നിൻെറ സ്ഥലത്തേയ്ക്കു പൊയ്ക്കൊള്ളു.'' ഈ തിരുവാണി കേട്ട പാമ്പു് സമാധാനത്തോടെ അവിടെനിന്നു് പോകുകയും ചെയ്തു.

പിന്നെ ഒരു രംഗം മാവേലിക്കരയാണു്. അവിടുന്നു് ഒരു ഭക്തൻെറ വീട്ടിൽ എഴുന്നള്ളിയിരിക്കുന്നു. അടുത്തു് തിണ്ണ അടിയ്ക്കുകയായിരുന്നു ഒരാൾ. വരാന്തയുടെ ഒരററത്തു് ഒരു പററം കടിയൻ ഉറുമ്പുണ്ടായിരുന്നു. അയാൾ അവയെ മുററത്തേയ്ക്കു് അടിച്ചിട്ടു. ചൂലുകൊണ്ടുള്ള അടിയേററു് ചിലതു ചത്തു, മററു ചിലതു വേദനകൊണ്ടു പിടഞ്ഞു. ഇതെല്ലാം കാണുന്നുണ്ടായിരുന്നു, തിരുവടികൾ. ഉറുമ്പിൻെറ ദയനീയസ്ഥിതി കണ്ടു് ആ കണ്ണുകൾ നിറഞ്ഞു. ഓട്ടി അടുത്തുചെന്നു. അടിച്ചുകൊണ്ടിരുന്നവനെ വിലക്കി. അതിനുശേഷം കുറച്ചു പൊടിയരി കൊണ്ടുവരുവാൻ കല്പിച്ചു. വീട്ടുകാർ ഉടൻ അരി കൊണ്ടുവന്നു. അതു് കുറച്ചകലെ വെച്ചിട്ടു് അവിടുന്നു് ഉറുമ്പുകളോടു് പറഞ്ഞു: ''മക്കളെ, വരിൻ. ഈ അരി തിന്നുകൊള്ളു. എന്നിട്ടു് നിങ്ങൾ ഇവിടെനിന്നും രക്ഷപ്പെട്ടുകൊള്ളുക, ഈ വീട്ടുകാർ നിങ്ങളെ നശിപ്പിച്ചേയ്ക്കും.'' ഇതു കേൾക്കേണ്ട താമസം ഉറുമ്പുകൾ ആ സത്യദർശിയുടെ അടുത്തുകൂടി. അരി തിന്നു. അല്പനിമിഷങ്ങൾക്കകം എല്ലാം സ്ഥലം വിടുകയും ചെയ്തു.

ഒരിയ്ക്കൽ മറെറാരു വീട്ടിൽ എലികളുടെ ശല്യം വല്ലാതെ മൂത്തു. സഹികെട്ട വീട്ടുകാർ എലികളെ പിടിക്കുവാൻ ഒരു പൂച്ചയെ കൊണ്ടുവന്നു. എലികളുടെ സ്വാതന്ത്ര്യം തടയപ്പെട്ട വിവരം അറിഞ്ഞപ്പോൾ സ്വാമികൾക്കു് വലിയ സങ്കടം തോന്നി. അദ്ദേഹം കുറച്ചു് പലഹാരം കൈയിൽപിടിച്ചുകൊണ്ടു് വിളിച്ചു: ''മക്കളെ, വരിൻ. ഇതു തിന്നുകൊള്ളു.'' ഉടനെ പലഭാഗത്തുനിന്നായി കുറെ എലികൾ അവിടുത്തെ സമീപം വന്നു. അതിസന്തോഷത്തോടെ സ്വാമികൾ കൊടുത്ത അപ്പം തിന്നു. എല്ലാം തിന്നുകഴിഞ്ഞപ്പോൾ സ്വാമിതിരുവടികൾ

പറഞ്ഞു: ''മക്കളെ, നിങ്ങളെ കൊല്ലാൻ ഇവിടെ ഒരു പൂച്ചയെ കൊണ്ടുവന്നിട്ടുണ്ട്. അതുകൊണ്ട് എൻെറ മക്കൾ അകലെ കാട്ടിലേയ്ക്ക് പൊയ്ക്കൊള്ളു.'' ഇതു കേട്ടപ്പോൾ എലികൾ വിനീതരായി നടന്നകന്നു. പിന്നീട് അവ ആ വീട്ടിൽ വന്നിട്ടില്ല. ഇതുപോലെ അനേകം സംഭവങ്ങളുണ്ട് പറയുവാൻ.

ചിലപ്പോൾ കാണാം അദ്ദേഹത്തിൻെറ കട്ടിലിൻെറ ചുവട്ടിൽ ചേരയും തവളയും എലിയും അണ്ണാനും പൂച്ചയും എല്ലാം ഒന്നിച്ചിരിക്കുന്നത്. പരസ്പരം ശത്രുക്കളായ അവ അവിടത്തെ സമീപത്തിൽ ശരിക്കും മിത്രങ്ങളാണ്. ഇടയ്ക്കിടയ്ക്ക് അവിടുന്ന് അവരോട് കുശലം ചോദിക്കുന്നതു കേൾക്കാം: ''മക്കളെ, സുഖമല്ലേ? ഇന്ന് ശാപ്പാടൊന്നും കിട്ടിയില്ലെ?'' ഇങ്ങനെ പലതും.

ശ്രീ ചട്ടമ്പിസ്വാമികളുടെ ഈ സർവ്വഭൂതമൈത്രി കേവലം പ്രദർശനമോ ചെപ്പടിവിദ്യയോ മന്ത്രപ്രയോഗമോ ഔഷധശക്തിയോ ഒന്നും ആയിരുന്നില്ല. അത്ഭുതങ്ങൾ കാണിക്കുന്നത് ആദ്ധ്യാത്മികതയുടെ ലക്ഷണമാണെന്ന് അവിടുന്ന് ഒരിക്കലും വിശ്വസിച്ചിരുന്നില്ല. പ്രത്യുത അത്ഭുതപ്രകടനങ്ങളും സിദ്ധിപ്രയോഗങ്ങളും ആദ്ധ്യാത്മികജീവിതത്തിൻെറ ഉയർച്ചയ്ക്ക് ഉടവുവരുത്തുന്നതാണെന്ന് അവിടുന്ന് സ്വയം വിശ്വസിച്ചതോടൊപ്പം ശിഷ്യന്മാരെ പഠിപ്പിക്കുകയും ചെയ്തിട്ടുണ്ട്. അവിടേയ്ക്ക് കീർത്തിയിലോ ഭക്തന്മാരുടെ ബഹുമാനപ്രകടനങ്ങളിലോ ശുശ്രൂഷയിലോ ഒന്നും ലേശംപോലും ആഗ്രഹം ഉണ്ടായിരുന്നില്ല. പിന്നെ എന്തുകൊണ്ട് അവിടുന്ന് ഇതൊക്കെ ചെയ്തുവെന്ന് നിങ്ങൾക്ക് ഒരു സംശയം, അല്ലേ? പക്ഷികൾ ഞ്ഞു് പറക്കുന്നതു കാണുമ്പോൾ തവളക്കുഞ്ഞിനു് അത്ഭുതം തോന്നുന്നു – എന്തൊരു വലിയ അത്ഭുതമാണ് പക്ഷി ചെയ്യുന്നതെന്ന്. പക്ഷേ പക്ഷിക്ക് പറക്കൽ സഹജമാണ്. അതിന് പറക്കാൻ മരുന്നും മന്ത്രവും മാസ്മരവിദ്യയും ആവശ്യമില്ല. അതുപോലെ അഹിംസാവ്രതംകൊണ്ട് പരിശുദ്ധനായ മഹാത്മാവിന് ഇതൊന്നും അത്ഭുതമല്ല, സഹജമാണ്. എല്ലാ ജീവജാലങ്ങളിലും പരംപൊരുളിനെ മാത്രമേ അവർ കാണുന്നുള്ളു. അവക്ക് ഒരു ജീവിയും നിന്ദ്യമല്ല, തന്നിൽനിന്നു വേറിട്ടതുമല്ല. പിന്നെ എങ്ങനെയാണ് അവക്ക് പേടിയും അറപ്പും വെറുപ്പും ഉണ്ടാവുക ? ലോകം കണ്ടിട്ടുള്ളതിലെ ഏററവും വലിയ അഹിംസാവ്രതക്കാരിൽ ഒരുവനായിരുന്നു ശ്രീ ചട്ടമ്പിസ്വാമിതിരുവടികൾ. അവിടേയ്ക്ക് എല്ലാ ജീവജാലങ്ങളും ബഹുമാന്യങ്ങളായിരുന്നു, സ്നേഹപാത്രങ്ങളായിരുന്നു, വാത്സല്യഭാജനങ്ങളുമായിരുന്നു. ഉറുമ്പിനു പരിക്കുപററിയാൽ, ചിലന്തിക്കു വലപൊട്ടിയാൽ, എലിക്കു തീററ കിട്ടാതെവന്നാൽ ഈ മഹാത്മാവിൻെറ കണ്ണുകൾ നിറയുകയായി. അഹിംസയെ പരമാദർശമായി ഉയർത്തിക്കാണിച്ച ഇത്ര വലിയ ഒരു മഹാത്മാവ് ലോകചരിത്രത്തിൽ ഉണ്ടായിട്ടുണ്ടോ ? ഉണ്ടെങ്കിൽത്തന്നെ വിരലിൽ എണ്ണുവാൻ മാത്രം. ശ്രീ പരമഭട്ടാരക വിദ്യാധിരാജതിരുവടികൾ എന്നു പറഞ്ഞാൽ അഹിംസയുടെ ഒരു പര്യായം മാത്രമാണ്; അഹിംസ ആകാരം പൂണ്ടതാണ്. അഹിംസയുടെ മാഹാത്മ്യത്തെ സാധാരണക്കാർക്ക് കാണിച്ചുകൊടുക്കുകയായിരുന്നു അവിടത്തെ ജീവിതലക്ഷ്യം എന്നു പറഞ്ഞാൽ തെററില്ല. സാംസ്കാരികമായും സാമൂഹ്യമായും ആ മഹാത്മാവിൽനിന്നും കിട്ടിയ നേട്ടങ്ങളായിരുന്നില്ല ലക്ഷ്യം; മാർഗ്ഗത്തിൽ അങ്ങനെ സംഭവിച്ചു എന്നു മാത്രം.

ഇത്തരം മഹാത്മാക്കളുടെ ജീവിതംകൊണ്ടാണ് ശാസ്ത്രത്തിനു് ജീവൻ കിട്ടുന്നതു്. ഈ ആചാര്യന്മാർ ഇല്ലായിരുന്നുവെങ്കിൽ ശാസ്ത്രങ്ങൾ വെറും ലിപികൾ മാത്രമായി പോകുമായിരുന്നു. ''അഹിംസാപ്രതിഷ്ഠായാം തത് സന്നിധൗ വൈരത്യാഗഃ'' എന്ന സൂത്രത്തിന് എന്തൊരു ജീവനും പുതുമയുമാണ് നമുക്കു തോന്നുന്നത് – സ്വാമി തിരുവടികളുടെ മഹച്ചരിത്രം അറിയുമ്പോൾ. ഇതിനെക്കുറിച്ച് നാരദമഹർഷി പറഞ്ഞ ഒരു സൂത്രമാണ് ഇപ്പോൾ ഓർമ്മയിൽ വരുന്നതു്: ''സച്ഛാസ്ത്രീകുർവ്വന്തി ശാസ്ത്രാണി'' (മഹാപുരുഷന്മാർ ശാസ്ത്രങ്ങളെ സച്ഛാസ്ത്രങ്ങളാക്കിച്ചെയ്യുന്നു.)

അടുത്ത ദിവസം തിരുവടികളുടെ വ്യക്തിപ്രഭാവത്തിൻെറ മറെറാരു വശത്തിലേയ്ക്കു കടക്കാം. ആ ധന്യധന്യമായ ജീവിതം നമുക്കും വെളിച്ചം പകരട്ടെ.

# പുസ്തകാഭിപ്രായം

## ജനനീനവരത്നമഞ്ജരി

ഗ്രന്ഥകർത്താ: ശ്രീനാരായണഗുരു

വ്യാഖ്യാതാ. പ്രൊ: എം. എച്ച്. ശാസ്ത്രി.

ഗീതാനിലയം, കരമന, തിരുവനന്തപുരം - 2.

വില 1.50.

ശ്രീനാരായണഗുരുവിന്റെ 'ജനനീനവരത്നമഞ്ജരി,' മോക്ഷസാധനങ്ങളിലൊന്നായ 'രാജയോഗ'ത്തിൽ സിദ്ധി കൈവരിച്ച ഒരു പവിത്രാത്മാവിന്റെ അനുഭവാവിഷ്കരണമാണ്. അതു് സാധകന്മാർക്ക് ഉത്തമമായ ഒരു മാർഗ്ഗദർശകവുമാകുന്നു. 'വ്യാഖ്യാനതോ വിശേഷപ്രതിപത്തിഃ...' എന്ന പ്രമാണമനുസരിച്ച്, ശ്രീ ശാസ്ത്രിയുടെ സുവിശദവും ഭാവാത്മവിവരണാത്മകവുമായ വ്യാഖ്യാനം പിപഠിഷുക്കൾക്ക് ഉത്തമാവലംബമായി ശോഭിക്കുന്നു. വിസ്തൃതമായ യോഗരഹസ്യചര്യ വേദാന്തരഹസ്യത്തിലെ ആഴങ്ങളിലേയ്ക്കു ശക്തമായ വെളിച്ചം വീശുന്നുണ്ട്. 'നാനാത്വത്തിൽ ഏകത്വ'മെന്ന, അദ്വൈതവേദാന്താശയം യോഗസാധനയിലൂടെ എങ്ങനെ ഇതൾ വിരിഞ്ഞു സംഫുല്ലമാകുന്നുവെന്ന് വായനക്കാരനെ ധരിപ്പിക്കുന്ന വിധത്തിലാണ് ഓരോ ശ്ലോകത്തിന്റെയും രചന. അതു വ്യാഖ്യാതാവു് വ്യക്തമായി പ്രതിപാദിക്കുന്നുമുണ്ട്. ഗ്രന്ഥനാമം സൂചിപ്പിക്കുംപോലെ, ഒമ്പതു ശ്ലോകങ്ങളും ഓരോ രത്നമായും, സ്തോത്രമാകെ, നവരത്നരചിതമായ സമുജ്ജ്വലമായൊരു ഹാരംപോലെയും വിരാജിക്കുന്നു!

വ്യാഖ്യാതാവു് പ്രസ്താവിക്കുന്നു:

'......പ്രകൃതമായ സ്തോത്രത്തിലെ പ്രതിപാദനമാകട്ടെ, രാജയോഗത്തിൽ പ്രവർത്തിക്കുന്ന ഒരു സാധകന്റെ തീവ്രമായ ഭാവനയെ സമാവിഷ്കരിക്കുന്നതാണ്. ആരുടെ അനുഗ്രഹംകൊണ്ടു മാത്രമേ, രാജയോഗത്തിൽ നിർവിഘ്നമായ അഭ്യാസവും അചഞ്ചലമായ പ്രതിഷ്ഠയും കൈവരികയുള്ളുവോ, ആ പരാശക്തിയോട്, തന്നെ അനുഗ്രഹിക്കുന്നതിനായി പ്രാർത്ഥിക്കുകയാണ് ഇവിടെ ഓരോ പദ്യത്തിലും ചെയ്തിരിക്കുന്നതു്. സകല വിദ്യകൾക്കും അധിഷ്ഠാത്രിയായ ശ്രീശാരദാദേവി തന്നെയാണ്, അങ്ങനെ, രാജയോഗജനനിയായി വാഴ്ത്തപ്പെടുന്നതു്...'

വിഷയത്തിന്റെ ഗഹനത രചനയിലും കാണാതെ തരമില്ലല്ലോ. വ്യാഖ്യാനമില്ലെങ്കിൽ, അർത്ഥഗ്രഹണത്തിനു ക്ലേശമുണ്ടാകുമെന്നതിനാൽ, പണ്ഡിതവരേണ്യനായ ശ്രീ ശാസ്ത്രിയുടെ വ്യാഖ്യാനം('ഗുരുപ്രസാദം') വലിയൊരനുഗ്രഹമായിട്ടുണ്ട്. ഗുരുദേവന്റെ കൃതികളെ പൊതുജനങ്ങളുടെ ഇടയിൽ പ്രചരിപ്പിക്കുവാനുള്ള ഈ സദുദ്യമം തുടർന്നുപോകുവാൻ ഭഗവാനനുഗ്രഹിക്കട്ടെ!

—വൈദ്യലിംഗശർമ്മ

## 1 ആസ്ത്മാരോഗത്തിന്നു യോഗചികിത്സ
## 2 എന്റെ 4 ലക്ഷം സൂര്യനമസ്കാരം.

ഗ്രന്ഥകർത്താ: വെൺകുളം പരമേശ്വരൻ, കൈതമുക്ക്, തിരുവനന്തപുരം.

പേജ് 48 വീതം. ഓരോന്നിനും വില 5 രൂപ.

കേരളത്തിലെ യോഗാചാര്യനായ ശ്രീ വെൺകുളം പരമേശ്വരന്റെ ഈ രണ്ടു പുസ്തകങ്ങൾ സ്വാനുഭവത്തെ മുൻനിർത്തി എഴുതിയവയായതുകൊണ്ടു് വളരെ വിലപ്പെട്ടവയാണ്. ആസ്ത്മാരോഗം മാത്രമല്ല മററല്ലാ രോഗങ്ങളെയും ദൂരെ മാററിനിർത്തി അരോഗദൃഢമായ ഒരു ശരീരത്തോടുകൂടി ജീവിക്കുവാൻ യോഗപരിശീലനം എങ്ങനെ സഹായകമാകുന്നു എന്നു് ഇവയിൽ വ്യക്തമായി വിവരിക്കുന്നു. സ്വജീവിതത്തിൽ 4 ലക്ഷം സൂര്യനമസ്കാരം ഇതിനകം സ്വയം ചെയ്തിട്ടുള്ള ഗ്രന്ഥകർത്താവു് 75 കഴിഞ്ഞുള്ള പ്രായത്തിലും യുവചൈതന്യത്തോടുകൂടി ജീവിക്കുന്നതിന്റെ രഹസ്യം ഈ കൃതികളിൽനിന്നു മനസ്സിലാക്കാം. ഭാഷയുടെ സൗന്ദര്യമോ വിവരണത്തിലെ ചമത്കാരമോ അല്ല വിഷയപ്രതിപാദനത്തിലെ ആർജ്ജവവും ആത്മാർത്ഥതയുമാണിതിന്റെ മേന്മ. 'ശരീരമാദ്യം ഖലു ധർമ്മസാധനം' എന്നു വിശ്വസിക്കുന്ന ഒരു ജനതയ്ക്കു സ്വീകാര്യങ്ങളായ അനേകം തത്ത്വങ്ങൾ ഇതിൽ ഉൾക്കൊള്ളിച്ചിട്ടുണ്ട്. ചിത്രങ്ങളോടു കൂടിയുള്ള വിവരണമാകയാൽ എല്ലാം സുഗമവും സുകരവുമാണ്. എന്നാൽ ഇത്രയും ചെറിയ പുസ്തകത്തിന്നു് ഇത്രയും വലിയ വില വെച്ചതിന്റെ കാരണം ദുരൂഹമായിരിക്കുന്നു. ഒരു പക്ഷെ പണച്ചിലവില്ലാതെ ആരോഗ്യം വീണ്ടെടുക്കാനുള്ള വിദ്യ ഉപദേശിക്കുന്നതിന്നുള്ള ഫീസായിരിക്കാം അതു്. — എം.

* *

## മുങ്ങിയെടുത്ത മുത്തുകൾ

ഗ്രന്ഥകർത്താ: എം. ആർ. മാധവക്കുറുപ്പ്

സതിഭവൻ, കുറവങ്കോണം, തിരുവനന്തപുരം 3.

വില രൂപ 4.00.

ലൗകികജീവിതത്തിൽ പല വിധത്തിലുള്ള വിഷമങ്ങളിലുംപെട്ടു് ഗതിമുട്ടി ഉഴലുന്ന ജനങ്ങൾക്ക് ശരിയായ മാർഗ്ഗം കാണിച്ചുകൊടുത്തു് ലക്ഷ്യത്തിലെത്താൻ സഹായിക്കുന്നവയാണ് ശ്രീരാമകൃഷ്ണദേവന്റെ ഉപദേശരത്നങ്ങൾ. അദ്ദേഹത്തിന്റെ ഒരു ഗൃഹസ്ഥശിഷ്യനായിരുന്ന മഹേന്ദ്രനാഥഗുപ്ത അന്നന്നു തന്റെ ഡയറിയിൽ രേഖപ്പെടുത്തിവെച്ചിട്ടുള്ള ശ്രീരാമകൃഷ്ണന്റെ സംഭാഷണങ്ങളെ പിന്നീടു് പ്രസാധനം ചെയ്തതാണ് ശ്രീരാമകൃഷ്ണവചനാമൃതം. ആ വചനാമൃതസാഗരത്തിൽനിന്നു മുങ്ങിയെടുത്തിട്ടുള്ള അനർഘങ്ങളായ ചില മുത്തുകൾ കൂട്ടിച്ചേർത്തുവെച്ചിട്ടുള്ളതാണ് ശ്രീ മാധവക്കുറുപ്പിന്റെ ഈ പുതിയ ഗ്രന്ഥം. അനേകമനേകം ജനങ്ങൾക്ക് ജീവിതത്തിൽ ആശയുമാശ്വാസവും അരുളിയിട്ടുള്ളതും

ശാന്തിയും സമാധാനവും നൽകിക്കൊണ്ടിരിക്കുന്നതുമായ ശ്രീരാമകൃഷ്ണദേവന്റെ മഹനീയങ്ങളായ ഉപദേശരത്നങ്ങളെ ഇങ്ങനെ സരസലളിതമായ രീതിയിൽ കുട്ടികൾക്കുകൂടി മനഃപാഠം പഠിക്കുവാൻ പററുന്ന സുന്ദരങ്ങളായ അനുഷ്ടുപ്പ് ശ്ലോകങ്ങളാക്കി കൈരളിക്കു് കാഴ്ചവെച്ചിട്ടുള്ള ശ്രീ കുറുപ്പ് കേരളീയർക്ക് വലിയൊരു സേവനമാണു് ചെയ്തിരിക്കുന്നതു്. ശ്രീരാമകൃഷ്ണന്റെ ഉപദേശങ്ങളും ഉപമകളും ഉപകഥകളും ആകർഷകമായ മട്ടിൽ കവിതാഭാവനയോടെ, ഭക്തിസൂക്തങ്ങൾ ദൃഷ്ടാന്തകഥകൾ എന്ന രണ്ടു ഭാഗങ്ങളിലായി വിവരിച്ചിരിക്കുന്നു. അവതാരവൈശിഷ്ട്യം, മഹാസമാധിയേടുപ്പിച്ചു് എന്ന ജീവിതസ്പർശികളായ രണ്ടു ഭാഗങ്ങളുണ്ടു്. ആകെ 1001 പദ്യങ്ങളടങ്ങിയ ഇതു് കുട്ടികളെ പഠിപ്പിക്കുവാൻകൂടി പററിയതാണു്. ആരേയും ആകർഷിക്കുന്നതും ആരും അണിയാൻ ഇഷ്ടപ്പെടുന്നതുമായ മുത്തുകളാണു് ഒരു വിശിഷ്ടമായ ചെപ്പിൽ മാധവക്കുറുപ്പു് കാഴ്ചവെയ്ക്കുന്നതെന്നു പറയുന്നതിൽ ഞങ്ങൾക്കു് സന്തോഷമുണ്ടു്.

---

# വാർത്തകൾ

## ആദ്ധ്യാത്മിക അന്തര്യോഗവും ശ്രീ ശാരദാജയന്തിയും

പുറനാട്ടുകര ശ്രീരാമകൃഷ്ണാശ്രമത്തിൽവെച്ചു് കൊല്ലംതോറും നടത്താറുള്ള അന്തര്യോഗം ഈ ഡിസംബർ 20–ാംനു മുതൽ 25 വരെയുള്ള ദിവസങ്ങളിൽ നടത്തുന്നതായിരിക്കും. 20–ാംനു വൈകുന്നേരം ദീപാരാധനയ്ക്കുശേഷം ശ്രീ ഗണാനന്ദസ്വാമികൾ അന്തര്യോഗത്തിന്റെ ഉദ്ഘാടനം നിർവ്വഹിക്കും. തുടർന്നു അഞ്ചു ദിവസങ്ങളിൽ മാണ്ഡൂക്യോപനിഷത്തു്, ഭഗവദ്ഗീത, ഭാഗവതം, ശ്രീരാമകൃഷ്ണവചനാമൃതം മുതലായ വിഷയങ്ങളെപ്പററി ശ്രീ നിസ്സ്വാനന്ദസ്വാമികൾ, ശ്രീ വിദ്യാനന്ദതീർത്ഥപാദസ്വാമികൾ, ശ്രീ ജ്ഞാനസരസ്വതിസ്വാമികൾ, ശ്രീ ജീ. ബാലകൃഷ്ണൻനായർ മുതലായ പണ്ഡിതന്മാരുടെ ക്ലാസ്സുകളും സമൂഹ ഭജനകീർത്തനങ്ങൾ മുതലായവയും ഉണ്ടായിരിക്കും. 25–ാംനു ശ്രീ ശാരദാജയന്തി പ്രമാണിച്ചുണ്ടാകുന്ന വിശേഷാൽ പരിപാടികളോടുകൂടി അന്തര്യോഗം അവസാനിക്കുന്നതാണു്.

അന്തര്യോഗത്തിൽ പങ്കെടുക്കുവാനാഗ്രഹിക്കുന്നവർ പുരുഷന്മാർ ആശ്രമത്തിലും, സ്ത്രീകൾ ശാരദാമന്ദിരത്തിലും നേരത്തെ വിവരം അറിയിക്കേണ്ടതും വരുന്ന ദിവസംതന്നെ ചെലവിലേയ്ക്കായി 30 ക. ഓഫീസിലടയ്ക്കേണ്ടതുമാകുന്നു. താമസിക്കുവാനായി വരുന്നവർ അവരവർക്കുള്ള ശയ്യോപകരണങ്ങൾകൂടി കൊണ്ടു വരുവാൻ പ്രത്യേകം ശ്രദ്ധിക്കേണ്ടതാകുന്നു.

## സാഹിത്യശിബിരം

ആശ്രമത്തിൽവെച്ചു് ഡിസംബർ 26, 27, 28 തീയതികളിൽ ഈ കൊല്ലവും സാഹിത്യശിബിരം സംഘടിപ്പിക്കുന്നുണ്ടു്. 26–ാം നു വൈകുന്നേരം 4 മണിക്കു് ശ്രീ സുകുമാർ അഴീക്കോടിന്റെ അദ്ധ്യക്ഷതയിൽ കൂടുന്ന യോഗത്തിൽവെച്ചു് ശ്രീ രംഗനാഥാനന്ദസ്വാമികൾ ശിബിരം ഉദ്ഘാടനം ചെയ്യുന്നതാണ്. 'പുതിയ തലമുറയും ഭാവിഭാരതവും' എന്ന വിഷയത്തിന്റെ വിവിധവശങ്ങളെപ്പററി 27, 28 തീയതികളിലെ സമ്മേളനങ്ങളിൽ സാഹിത്യകാരന്മാരും പണ്ഡിതന്മാരും ചർച്ച് ചെയ്യുന്നതായിരിക്കും. ശ്രീ രംഗനാഥാനന്ദസ്വാമികൾതന്നെ ചർച്ചകൾക്കു നേതൃത്വം നൽകും. പങ്കെടുക്കുന്ന സാഹിത്യകാരന്മാർക്കെല്ലാം ആശ്രമത്തിൽ താമസത്തിന്നും ഭക്ഷണത്തിന്നുമുള്ള സൗകര്യമുണ്ടായിരിക്കുന്നതാണു്. ശിബിരത്തിലെ ചർച്ചകൾ സജീവമാക്കിത്തീർക്കുവാൻ എല്ലാ സാഹിത്യകാരന്മാരെയും ക്ഷണിച്ചുകൊള്ളുന്നു.

## ശ്രീ ശാരദാമന്ദിരക്ഷേത്രപ്രതിഷ്ഠ

പുറനാട്ടുകര ശ്രീ ശാരദാമന്ദിരത്തിൽ പുതുതായി പണികഴിപ്പിച്ചിട്ടുള്ള ശ്രീരാമകൃഷ്ണക്ഷേത്രത്തിൽ 1975 നവംബർ 12–ാം നു പ്രഭാതത്തിലുള്ള ശുഭമുഹൂർത്തത്തിൽ ശ്രീരാമകൃഷ്ണശാരദാമിഷന്റെയും പ്രസിഡണ്ടു് പൂജനീയ ശ്രീ പ്രവ്രാജികാ മോക്ഷപ്രാണാ മാതാജി പ്രതിഷ്ഠ നടത്തിയിരിക്കുന്നു. ആരംഭിച്ച ആഘോഷപരിപാടികൾ 13–ാംനു രാത്രിയാണു് അവസാനിച്ചതു്. വിശേഷാൽ ഹോമം മുതലായ ചടങ്ങുകൾക്കു പുറമെ, പ്രസിഡണ്ടു മാതാജി, പ്രവ്രാജിക നിർഭയപ്രാണാ, ശ്രദ്ധാപ്രാണാ, അജയാപ്രാണാ മുതലായ സന്ന്യാസിനിമാരുടെയും ശ്രീമതി കുഞ്ഞുക്കുട്ടിതമ്പുരാട്ടിയുടെയും പ്രസംഗങ്ങൾ, ഒാട്ടൂർ ഉണ്ണിനമ്പൂതിരിപ്പാടിന്റെ ഭാഗവതപ്രഭാഷണം, കഥകളി, ദരിദ്രനാരായണപൂജ മുതലായവകളുമുണ്ടായിരുന്നു. 13–ാംനു ഉച്ചയ്ക്കുശേഷം അലങ്കരിച്ച മൂന്നു ഗജവീരന്മാരുടെ അകമ്പടിയോടും വാദ്യഘോഷങ്ങളോടും ഭജനഗാനങ്ങളോടുംകൂടിയുള്ള ദേവിയുടെ ആവേശജനകമായ നഗരപ്രദക്ഷിണം ഭക്തജനങ്ങളെ കോൾമയിർ കൊള്ളിക്കുന്നതായിരുന്നു.

---